*Malayalam*

**Sree Narayana Gurudeva Krithikal**
**Sampoorna Vyakhyanam - Bhagam II**
(Works of Sree Narayana Guru with Complete Interpretation - Part II)

**Interpreted by**

**Prof. G. Balakrishnan Nair**

First Language Institute Edition : December 2003

*Typeset at*

1. Crazy Graphotechs, Plamoodu
2. Soft & Soft, Chettikulangara
3. Essar DTP Centre, Thiruvallom
4. Extreme Graphics, Kaladi

*Lay out*
Crazy Graphotechs, Plamood,
Thiruvananthapuram - 695 004

*Printed at*

Vijnanamudranam Press, Nalanda,
Thiruvananthapuram - 695 003

*Published by*

The State Institute of Languages, Kerala,
Thiruvananthapuram-3



Copies : 5000

**Price : Rs. 200.00**

**ISBN 81-7638-405-4**

---

*Published under the Centrally Sponsored scheme for production of text books and literature in regional languages, at the University level, of the Government of India, Ministry of Human Resource Development (Department of Culture), New Delhi.*

---

**SIL / 2066** **FT/1307**

# ശ്രീനാരായണ ഗുരുദേവകൃതികൾ സമ്പൂർണ വ്യാഖ്യാനം

ഭാഗം രണ്ട്

വ്യാഖ്യാതാവ്

പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ



കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്
തിരുവനന്തപുരം

# ആമുഖം

മലയാളിയുടെ സ്വത്വബോധത്തിന്റെ അതിരുകൾ വിപുലീകരിച്ച ദാർശ നികനാണ് ശ്രീനാരായണഗുരു. ജാതിയുടെ ഇടുങ്ങിയ ഇടങ്ങളിൽ തളച്ചിട പ്പെട്ട മലയാളിയുടെ സ്വത്വത്തിന് പ്രാദേശികവും ദേശീയവും സാർവദേശീ യവുമായ വികാസത്തിന്റെ വിപുലമായ ഇടം ചൂണ്ടിക്കാട്ടിയത് ശ്രീനാരായണ ദർശനമാണ്. ആധുനിക മലയാളിയുടെ വ്യക്തിത്വരൂപീകരണത്തിൽ ശ്രീനാ രായണഗുരുവിന്റെ തത്വചിന്ത വഹിച്ച പങ്ക് എല്ലാവരാലും അംഗീകരിക്കപ്പെ ടുന്നു. നവോത്ഥാനത്തിന്റെ ഉജ്വലമായ പാരമ്പര്യത്തെ തുടർന്ന് കേരളം കൈവരിച്ച സാംസ്കാരികവും സാമ്പത്തികവുമായ പുരോഗതിയിൽ ഇന്ന് വിള്ളലുകളും വിടവുകളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഒരു കാലത്ത് സാമൂ ഹിക പരിഷ്കരണ മുന്നേറ്റങ്ങളിലൂടെയും സാമ്രാജ്യത്വ വിരുദ്ധ സമരങ്ങളി ലൂടെയും കേരളീയ ജനത കൈവരിച്ച ഐക്യവും ദേശീയബോധവും ഇന്ന് നഷ്ടമായിക്കൊണ്ടിരിക്കുന്നു. മനുഷ്യപുരോഗതിക്കും സാമൂഹിക മുന്നേറ്റ ത്തിനും വിലങ്ങുതടിയായി വർത്തിച്ച ജീർണ വിശ്വാസങ്ങളെ വലിച്ചെറിയാൻ മുമ്പ് മലയാളിക്ക് കഴിഞ്ഞിരുന്നു. എന്നാൽ അത്തരം ജീർണവിശ്വാസങ്ങൾ കൂടുതൽ കരുത്തോടെ കേരളീയസമൂഹത്തിൽ ആധിപത്യം ചെലുത്തുന്ന കാലഘട്ടമാണിത്. ജനങ്ങൾക്കിടയിൽ വേർതിരിവിന്റെ പുതിയ മതിലുകൾ ഉയർന്നു വരുന്നു. ഒരു വിശ്വാസത്തിന് മറ്റൊരു വിശ്വാസം അതാര്യമായി ത്തീരുന്നു.

ശ്രീനാരായണ ഗുരുവിന്റെ ദർശനങ്ങൾ കൂടുതൽ പ്രസക്തമായിത്തീ രുകയാണ്. മലയാളിയുടെ ജ്ഞാനദൃഷ്ടിയെ വലയം ചെയ്തിരിക്കുന്ന ഇരു ട്ടിനെ പുറന്തള്ളുന്ന അവബോധത്തിന്റെ വെളിച്ചമാണ് ഗുരുദേവകൃതികൾ. സമകാലിക മനുഷ്യന്റെ പ്രശ്നങ്ങളെയും പ്രതിസന്ധികളെയും മുൻനിർത്തി ഗുരുദേവകൃതികളെ വ്യാഖ്യാനിക്കേണ്ടത് ഈ കാലഘട്ടത്തിന്റെ ആവശ്യ മാണ്. വേദാന്തപണ്ഡിതനും വ്യാഖ്യാതാവുമായ പ്രൊഫ. ജി. ബാലകൃഷ് ണൻ നായർ ആ ദൗത്യമാണ് ഏറ്റെടുത്തിരിക്കുന്നത്. ഗുരുദേവകൃതികളുടെ ആഴവും പരപ്പും വ്യക്തമാക്കുന്നതും എന്നാൽ ലളിതവും യുക്തിഭദ്രവുമായ വ്യാഖ്യാനമാണ് അദ്ദേഹം നിർവഹിച്ചിരിക്കുന്നത്.

ശ്രീനാരായണ ഗുരുദേവകൃതികൾ സമ്പൂർണ വ്യാഖ്യാനം ആദ്യം പ്രസി ദ്ധപ്പെടുത്തിയത് ശിവഗിരി മഠമാണ്. പത്തു വാല്യങ്ങളായാണ് പ്രസിദ്ധീകരി

ച്ചത്. കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ആ ഗ്രന്ഥസമുച്ചയം രണ്ടുഭാഗങ്ങളായാണ് ഇപ്പോൾ പ്രസിദ്ധീകരിക്കുന്നത്. ഈ വിശിഷ്ട കൃതിയുടെ പ്രസിദ്ധീകരണ ത്തിന് ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന് അനുമതി നൽകിയ ശിവഗിരി മഠാധിപതിക ളോടും പ്രത്യേകിച്ച് സൂക്ഷ്മാനന്ദസ്വാമികളോടും ഞങ്ങൾ നന്ദി പ്രകാശി പ്പിച്ചു കൊള്ളുന്നു. ഇൻസ്റ്റിറ്റ്യൂട്ടിന്റെ മുൻ ഡയറക്ടറും ഭരണസമിതി അംഗ വുമായ ഡോ. എം. ആർ. തമ്പാനോടും ഗസ്റ്റ് എഡിറ്ററായി പ്രവർത്തിച്ച ഇൻസ്റ്റിറ്റ്യൂട്ടിലെ മുൻ സീനിയർ റിസേർച്ച് ഓഫീസർ കെ. രാമചന്ദ്രനോടു മുള്ള കടപ്പാടും രേഖപ്പെടുത്തുന്നു.

ശ്രീനാരായണ ഗുരുദേവ ദർശനത്തിൽ ആകൃഷ്ടരായ വായനക്കാരുടെ മുന്നിൽ അഭിമാനപൂർവം ഞങ്ങൾ ഈ കൃതി സമർപ്പിക്കുന്നു.

**കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്**
**തിരുവനന്തപുരം**
**ഡിസംബർ, 2003**

**ഡോ. രാജൻ വർഗീസ്**
**സി. അശോകൻ**

# അവതാരിക

അദ്വൈതവേദാന്തത്തെയാണ് ശ്രുതികളുടെ പരമസിദ്ധാന്തമായി അഭിജ്ഞന്മാർ വിശ്വസിച്ചുവരുന്നത്. ഗൗഡപാദൻ മുതൽക്കിങ്ങോട്ടുള്ള ആചാര്യന്മാരും പണ്ഡിതന്മാരും അതാതുകാലത്ത് പ്രസ്തുത സിദ്ധാന്തത്തെ പല പ്രക്രിയകളിൽക്കൂടെ കൂടുതൽ വെളിപ്പെടുത്തുകയും പ്രചരിപ്പിക്കുകയും ചെയ്തുവന്നിട്ടുണ്ട്. ശ്രീ ശങ്കര ഭഗവൽപാദരാണ് ആ വിഷയത്തിൽ കുറെയധികം പ്രവർത്തിച്ചതെന്നുപറഞ്ഞാൽ തെറ്റില്ല. ശ്രീ ഗൗഡപാദാചാര്യന്റെ അജാതവാദപ്രക്രിയയാണ് ശങ്കരഭഗവൽപാദർക്ക് അദ്വൈതപ്രചരണത്തിനു പ്രചോദനം കൊടുത്തതെന്നു ചിലർ പറഞ്ഞുകേൾക്കാറുണ്ട്. അതൊരു ബാലിശമായ അഭിപ്രായമായേ ഗണിക്കാൻ കഴിയൂ. ശ്രുതി സിദ്ധാന്തത്തിൽ നിസ്സംശയത്വം വന്നൊരാൾക്കു മറ്റാരുടെയും പ്രചോദനമാവശ്യമില്ലെന്നതാണ് പരമാർഥം. ഉപനിഷത് ഗീതാഭാഷ്യങ്ങളിൽ സാമാന്യമായും സൂത്രഭാഷ്യത്തിൽ പ്രത്യേകമായും ആചാര്യപാദങ്ങൾ തന്റെ ശ്രോത്രിയത്വത്തെ തുറന്നു കാണിച്ചിട്ടുണ്ട്. സ്വാഭിപ്രായത്തെയോ, മറ്റുള്ളവരുടെ പ്രേരണയെയോ, പൂർവാചാര്യന്മാരുടെ അഭിപ്രായങ്ങളെയോ അല്ല; ശ്രുതിസിദ്ധാന്തത്തെ മാത്രമാണ് താൻ അദ്വൈതസിദ്ധാന്തമായി മാനിക്കുകയും അംഗീകരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നതെന്നും വേദാന്തഭാഷ്യത്തിൽ അനേകം സ്ഥലത്ത് വ്യക്തമാക്കീട്ടുണ്ട്. ശ്രോത്രിയനും ബ്രഹ്മനിഷ്ഠനും ജ്ഞാനദൃഷ്ടിയിൽ വിശ്വത്തെ മുഴുവൻ വീക്ഷിക്കുന്ന വിജ്ഞാന നിധിയുമായ ഒരാചാര്യന് വസ്തുസ്ഥിതിയെ ഉള്ള പോലെ ബോധിക്കാനും പ്രചരിപ്പിക്കാനും മറ്റാരുടെയും പ്രേരണ വേണ്ടതില്ലെന്നറിയാത്തവരാവാം മേൽപ്പറഞ്ഞ അഭിപ്രായം പുറപ്പെടുവിച്ചത്. അതിപ്രൗഢങ്ങളായ ഭാഷ്യങ്ങൾക്കും പുറമെ അനേകം പ്രകരണങ്ങളിൽ സരളമായ രീതിയിലും അദ്വൈത സിദ്ധാന്തത്തെ ശ്രീ ശങ്കരഭഗവൽപാദർ പ്രചരിപ്പിച്ചിട്ടുണ്ട്. അദ്വൈതസ്ഥിതിമാത്രമാണ് പരമസിദ്ധാന്തം; മറ്റെല്ലാം അപവാദങ്ങളാണ് എന്നാണവിടുത്തെ മതമെന്നു തോന്നും ഗ്രന്ഥനിർമിതിയുടെ സ്വഭാവം കാണുമ്പോൾ. കേരളത്തിൽ ശ്രീ ശങ്കരഭാഗവൽപാദർക്കു ശേഷമുണ്ടായിട്ടുള്ള ആചാര്യന്മാരും അദ്വൈതവേദാന്തത്തെ തന്നെയാണ് മിക്കവാറും പ്രകാശിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തിരിക്കുന്നത്. വളരെക്കാലം മുമ്പുമുതൽക്കുതന്നെ കേരളത്തിൽ പരമ്പരാഗതമായി പ്രചരിച്ചുവരുന്ന സിദ്ധാന്തമാണ് അദ്വൈതവേദാന്തം.

പ്രസിദ്ധങ്ങളായ ഷഡ്ദർശനങ്ങൾക്കുശേഷം പല ആചാര്യന്മാരും പല പ്രക്രിയകളിൽക്കൂടെയും അദ്വൈത സിദ്ധാന്തത്തെ പ്രകാശിപ്പിച്ചിട്ടുണ്ട്. അവയിൽ പല ഗ്രന്ഥങ്ങളും വളരെ പഴയകാലം മുതൽക്കുതന്നെ കേരളത്തിൽ പ്രചാരമുള്ളവയുമാണ്. തത്വങ്ങളുടെ എല്ലാവശങ്ങളെയും സ്പർശിച്ച് അനുവാചകനെ നിസ്സംശയനാക്കിത്തീർക്കത്തക്ക പൂർണത അവയിൽ മിക്ക ഗ്രന്ഥങ്ങൾക്കുമുണ്ടോ എന്നു സംശയമാണ്. ജ്ഞാനവാസിഷ്ഠവും പഞ്ചദശിയുമാണ് പ്രസ്തുത പ്രകരണങ്ങളുടെ മുന്നണിയിൽ നിൽക്കുന്ന രണ്ടു മഹൽഗ്രന്ഥങ്ങൾ. അവയിൽപോലും എല്ലാ ദർശനങ്ങളെയും സ്പർശിച്ചിട്ടില്ലെന്ന കുറവ് വിസ്മരിക്കാവുന്നതല്ല. സർവവേദാന്തസിദ്ധാന്തസാര സംഗ്രഹം, അപരോക്ഷാനുഭൂതി, സ്വാത്മനിരൂപണം തുടങ്ങിയ ശ്രീ ശങ്കരകൃതികളിൽ ജ്ഞാനദർശനത്തെയൊഴിച്ച് മറ്റൊന്നിനെയും സൂചിപ്പിക്കുകപോലും ചെയ്തിട്ടില്ല. ആ നിലയ്ക്ക് നോക്കുമ്പോൾ ഭഗവദ്ഗീതക്കുശേഷം അതു പോലെ പൂർണമായ മറ്റൊരു പ്രകരണമുണ്ടായിട്ടുണ്ടോ എന്നു സംശയിക്കേണ്ടതായിട്ടാണിരിക്കുന്നത്. ആ കുറവ് നികത്തിയ വിശിഷ്ടവും പൂർണവുമായൊരു കൃതിയാണ് '*ദർശനമാല*'യെന്ന പ്രകൃതഗ്രന്ഥം (ഒന്നാമതായി ചേർത്തിരിക്കുന്നു). സൂത്രപ്രായങ്ങളായ ചെറുപദ്യങ്ങളെക്കൊണ്ടു പത്ത് ദർശനങ്ങളാണതിൽ നിരൂപിക്കപ്പെട്ടിരിക്കുന്നത്. ഓരോ ദർശനത്തിലും പതിപ്പത്തു പദ്യങ്ങൾ വീതം ആകെ നൂറുപദ്യങ്ങളാണിതിലെ ഉള്ളടക്കം. പദ്യങ്ങളെന്നതിനെക്കാൾ സൂത്രങ്ങളെന്ന പേരാണവയ്ക്ക് കൂടുതൽ അനുയോജ്യമെന്നു പറയാം. അധ്യാരോപം, അപവാദം, അസത്യം, ഭാനം, മായ, കർമം, ജ്ഞാനം, ഭക്തി, യോഗം, നിർവാണം എന്നീ പത്തു തത്വങ്ങളുടെ നിഷ്കൃഷ്ട നിരൂപണം വഴിക്ക് പൂർണതയെ പ്രാപിച്ച ഒരു വിശിഷ്ട വേദാന്തപ്രകരണമാണ് ഈ ഗ്രന്ഥം. ശ്രോത്രിയബ്രഹ്മനിഷ്ഠനും അനുഭവസമ്പന്നനുമായ ശ്രീനാരായണ ഗുരുദേവൻ തന്റെ അനുഭൂതികളെത്തന്നെ ശബ്ദങ്ങളിൽക്കൂടി പ്രകാശിപ്പിക്കുകയാണ് ഈ ഗ്രന്ഥംകൊണ്ട് സാധിച്ചിരിക്കുന്നതെന്നു പറയണം. സാമാന്യമായ ശാസ്ത്രബോധത്തോടുകൂടി വേദാന്തമാർഗത്തിൽ സഞ്ചരിക്കുന്ന ജിജ്ഞാസുവായ സാധകന് ഇതിലും വലിയൊരനുഗ്രഹം ഇനി കിട്ടാനില്ല. അത്രമാത്രം പ്രൗഢവും പൂർണവും അനുവാചകനെ അസ്തസംശയനാക്കിത്തീർക്കുന്നതുമായൊരു തത്വപ്രതിപാദനമാണീ കൊച്ചു ഗ്രന്ഥം കൊണ്ടു സാധിച്ചിരിക്കുന്നത്. ശ്രീ ഗുരുദേവൻ തനിക്കേറ്റവും പ്രിയപ്പെട്ടവരായ വേദാന്തമാർഗസഞ്ചാരികളിൽ ചൊരിഞ്ഞ മഹത്തായൊരനുഗ്രഹം തന്നെയാണ് ദർശനമാലയെന്ന ഈ മഹൽഗ്രന്ഥം.

അങ്ങനെയൊക്കെയാണെങ്കിലും വേണ്ടത്ര ശാസ്ത്രവ്യുൽപ്പത്തിയും ശരിയായ സാധനാനുഷ്ഠാനങ്ങളും ഉയർന്ന സത്വശുദ്ധിയും ഉള്ളവർക്കു

മാത്രമേ സൂത്രപ്രായങ്ങളായ ഇതിലെ പദ്യങ്ങളെ തട്ടിയുടച്ച് അതിലടങ്ങിയ ജ്ഞാനാമൃതത്തെ നുകരാൻ കഴിയൂ. ആ നിലയ്ക്ക് നോക്കുമ്പോൾ വളരെക്കുറച്ചു പേർക്കുമാത്രമേ ഈ മഹൽഗ്രന്ഥം ഉപയോഗപ്പെടുകയുള്ളൂവെന്നതൊരു ദുഃഖസത്യമാണ്. എങ്കിലും അതിന്നൊരു നിവൃത്തി വരുത്തിത്തന്നിരിക്കുന്നു ഇതിന്റെ ഭാഷ്യകാരനായ ശ്രീമാൻ ജി. ബാലകൃഷ്ണൻ നായർ. 'ദീധിതി' എന്നൊരു വ്യാഖ്യാനം വളരെമുമ്പുതന്നെ ഈ ഗ്രന്ഥത്തിനുണ്ടായിട്ടുണ്ട്. ഈ ലേഖകനെയും ഈ ഗ്രന്ഥതല്ലജം കുറെക്കൊല്ലങ്ങൾക്കു മുമ്പുതന്നെ ആകർഷിച്ചിട്ടുണ്ട്. അതിന്റെ ഫലമായി ഒരു കൊച്ചു വ്യാഖ്യാനം അക്കാലത്തു നടത്തിവന്നിരുന്ന ഒരു മാസികയിൽ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തീട്ടുമുണ്ട്. പക്ഷെ അവയൊന്നും ഇതിലെ പ്രതിപാദ്യത്തിന്റെ ഗൗരവത്തെ തുറന്നുകാട്ടാൻ പറ്റിയവയായിട്ടില്ലെന്നു പറഞ്ഞേ മതിയാവൂ. ബ്രഹ്മ സൂത്രങ്ങൾക്ക് ശാങ്കരഭാഷ്യമെന്നപോലെ ഈ ഭാഷ്യം ദർശനമാലയെ അലങ്കരിക്കുന്നുണ്ടെന്നു പറഞ്ഞാൽ അതിൽ ഒട്ടും അതിശയോക്തിയില്ല.

വേദാന്തശാസ്ത്രത്തിലെ ഇതരഗ്രന്ഥങ്ങളിലെന്നപോലെ ശ്രീ ഗുരുദേവരുടെ കൃതികളിലും വേണ്ടത്ര അവഗാഹവും വിചാരവും ചെയ്തിട്ടുള്ളൊരു സാധകനാണ് ശ്രീ ബാലകൃഷ്ണൻ നായർ. ആത്മോപദേശശതകം, ജനനീനവരത്നമഞ്ജരി, ദൈവദശകം, അദ്വൈതദീപിക, ബ്രഹ്മവിദ്യാപഞ്ചകം എന്നീ ഗുരുദേവകൃതികൾക്കു ഇതേ ഭാഷ്യകാരൻ ഇതിനു മുമ്പുതന്നെ അതിസുന്ദരങ്ങളായ ഭാഷ്യങ്ങളെഴുതി ജിജ്ഞാസുക്കളെ അനുഗ്രഹിച്ചിട്ടുണ്ട്. കേരളീയർക്ക് അപരിചിതനല്ല; സുപരിചിതനാണ് ഇതിന്റെ ഭാഷ്യകാരനായ ശ്രീ ബാലകൃഷ്ണൻ നായർ. അദ്ദേഹത്തെയോ, അദ്ദേഹത്തിന്റെ ഭാഷ്യശൈലിയെയോ ഞാൻ പരിചയപ്പെടുത്തേണ്ടതില്ല. അത്രമാത്രം അദ്ദേഹവും അദ്ദേഹത്തിന്റെ വേദാന്തപ്രതിപാദനവും കേരളത്തിലറിയപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്തുകഴിഞ്ഞിട്ടുണ്ട്.

ശ്രീനാരായണഗുരുദേവർക്കൊ അവിടുത്തെ വിശിഷ്ട കൃതിയായ ദർശനമാലയ്ക്കൊ എന്റെ അവതാരിക ആവശ്യമില്ല; അതുപോലെ ശ്രീ ബാലകൃഷ്ണൻനായരെയോ അദ്ദേഹത്തിന്റെ സുപ്രസിദ്ധവും സുന്ദരവുമായ ഭാഷ്യത്തെയോ ഞാനവതരിപ്പിക്കേണ്ടതില്ല. അവരിൽക്കൂടെ ഈ അവതാരികമാർഗമായി ഞാനവതരിപ്പിക്കപ്പെടുന്നുവെന്നതാണ് പരമാർഥം

ജ്ഞാനാനന്ദാശ്രമം. **സ്വാമി ജ്ഞാനാനന്ദസരസ്വതി**

07–03–1971

*(ദിവംഗതനായ സ്വാമി ജ്ഞാനാനന്ദ സരസ്വതി ദർശനമാലയുടെ ഒന്നാം പതിപ്പിനെഴുതിയ അവതാരിക)*

# ഉള്ളടക്കം

# 1

# ദർശനമാല

1916-ലാണു ദർശനമാല രചിച്ചതെന്നു കരുതപ്പെടുന്നു. എന്തായാലും വേദാന്ത കൃതികളിൽ ദർശനമാല ഒടുവിലത്തേതായി രിക്കാനാണിട. ഈ കൃതി രചിക്കുമ്പോൾ താൻ വിഭാവന ചെയ്തി രുന്ന ബ്രഹ്മവിദ്യാലയവും അതിലെ വിദ്യാർഥികളും ഗുരുദേവന്റെ മുൻപിൽ ഉണ്ടായിരുന്നിരിക്കണം. അതുപോലെ സത്യജിജ്ഞാസു കൾക്കു വിഷയവിഭജനത്തോടുകൂടിയ ഒരു പൂർണ്ണ പ്രകരണഗ്രന്ഥം അനുഗ്രഹിച്ചരുളണമെന്ന് തീരുമാനിച്ചിരിക്കണം. ഇതുപോലെ വിഷയവിഭജനം ചെയ്തു വേദാന്തശാസ്ത്രം സമഗ്രമായി ക്രമപ്പെ ടുത്തി പ്രതിപാദിക്കുന്ന മറ്റൊരു കൃതി സംസ്കൃതത്തിലോ മലയാള ത്തിലോ ഇല്ലെന്നുതന്നെ പറയണം. ശാസ്ത്ര പാണ്ഡിത്യത്തിലും അനു ഭൂതിയിലും രചയിതാവിന്റെ പൂർണ്ണത വെളിപ്പെടുത്തുന്ന കൃതിയാ ണിത്.

വേദാന്തശാസ്ത്രത്തെ മുഴുവൻ പത്തു ദർശനങ്ങളായി വിഭജിച്ചു ക്രമ പ്പെടുത്തി പ്രതിപാദിച്ചിരിക്കുന്നതുകൊണ്ടാണു കൃതിക്ക് 'ദർശനമാല' എന്നു പേരിട്ടിരിക്കുന്നത്. ഒന്നുമുതൽ ഏഴുവരെയുള്ള ദർശനങ്ങളിൽ സിദ്ധാന്താംശ ങ്ങൾക്കാണു പ്രാധാന്യം. എട്ടും ഒൻപതും ദർശനങ്ങൾ സാധനാപരങ്ങളാണ്. പത്താം ദർശനം അനുഭവ ദാർഢ്യത്തിന്റെ തോതനുസരിച്ചു സിദ്ധന്മാരെ വക തിരിച്ചു കാണിച്ചിരിക്കുന്നു. 'അനുഷ്ടുപ്' വൃത്തത്തിലുള്ള പത്തു ശ്ലോക ങ്ങളിൽ അടങ്ങുന്നതാണൊരു ദർശനം. പത്തു കൊച്ചു ശ്ലോകങ്ങളിലായി ഓരോ ദർശനത്തിന്റെയും പ്രതിപാദനം സമഗ്രമായി ഒതുക്കി നിർത്തിയിരി ക്കുന്ന കൈവിരുത് അസാധാരണം തന്നെ. വിഷയപ്രതിപാദനത്തിലെ ക്രമവും വ്യക്തതയും ഓരോ ദർശനത്തിന്റെയും സമ്പൂർണ്ണ ചിത്രം ജിജ്ഞാസുവിനു പ്രദാനം ചെയ്യുന്നു. ഇതാവർത്തിച്ചു വായിച്ചു മനനം ചെയ്യുന്ന ഒരാൾക്കു വേദാന്ത ശാസ്ത്രത്തിലെ സംശയങ്ങളെല്ലാം നീങ്ങി അചിരേണ ജീവിതം ധന്യമാകുന്നതാണ്.

## 1. അധ്യാരോപദർശനം

ആസീദഗ്രേ*ഽ*സദേവേദം
ഭുവനംസ്വപ്നവത്പുനഃ

സസർജ സർവ്വം സങ്കൽപ-
മാത്രേണ പരമേശ്വരഃ 1

വാസനാമയമേവാദാ-
വാസീദിദമഥ പ്രഭുഃ
അസൃജന്മായയാ സ്വസ്യ
മായാവീവാഖിലം ജഗത് 2

പ്രാഗുത്പത്തേരിദം സ്വസ്മിൻ
വിലീനമഥ വൈ സ്വതഃ
ബീജാദങ്കുരവത് സ്വസ്യ
ശക്തിരേവാസൃജത്സ്വയം 3

ശക്തിസ്തു ദ്വിവിധാ ജ്ഞേയാ
തൈജസീ താമസീതി ച
സഹവാസോऽനയോർനാസ്തി
തേജസ്തിമിരയോരിവ 4

മനോമാത്രമിദം ചിത്ര-
മിവാഗ്രേ സർവമീദൃശം
പ്രാപയാമാസ വൈചിത്ര്യം
ഭഗവാൻ ചിത്രകാരവത് 5

ആസീത് പ്രകൃതിരേവേദം
യഥാऽദൗ യോഗവൈഭവഃ
വ്യതനോദഥ യോഗീവ
സിദ്ധിജാലം ജഗത്പതിഃ 6

യദാऽത്മവിദ്യാസങ്കോച-
സ്തദാऽവിദ്യാ ഭയങ്കരം
നാമരൂപാത്മനാऽത്യർത്ഥം
വിഭാതീഹ പിശാചവത് 7

ഭയങ്കരമിദം ശ്യൂന്യം
വേതാളനഗരം യഥാ
തഥൈവ വിശ്വമഖിലം
വ്യകരോദദ്ഭുതം വിഭുഃ 8

അർക്കാദ്യഥാക്രമം വിശ്വം
തഥാ നൈവേദമാത്മനാഃ
സുപ്തേരിവ പ്രാദുരാസീ-
ദ്യുഗപത് സ്വസ്യ വീക്ഷയാ. 9

ധാനാദിവ വടോ യസ്മാത്
പ്രാദുരാസീദിദം ജഗത്
സ ബ്രഹ്മാ സ ശിവോ വിഷ്ണുഃ
സ പരഃ സർവ ഏവ സഃ. 10

## 2. അപവാദ ദർശനം

ചൈതന്യാദാഗതം സ്ഥൂല-
സൂക്ഷ്മാത്മകമിദം ജഗത്
അസ്തി ചേത് സദ്ഘനം സർവം
നാസ്തിചേദസ്തി ചിദ്ഘനം. 1

അന്യന്ന കാരണാത് കാര്യ-
മസദേതദതോഽഖിലം
അസതഃ കഥമുത്പത്തി-
രനുത്പന്നസ്യ കോ ലയഃ? 2

യസ്യോത്പത്തിർലയോ നാസ്തി
തത് പരം ബ്രഹ്മ നേതരത്
ഉത്പത്തിശ്ച ലയോഽസ്തീതി
ഭ്രമത്യാത്മനി മായയാ. 3

കാരണാവ്യതിരിക്തത്വാത്
കാര്യസ്യ കഥമസ്തിതാ?
ഭവത്യതഃ കാരണസ്യ
കഥമസ്തി ച നാസ്തിതാ? 4

കാര്യത്വാദസതോഽസ്യാസ്തി
കാരണം നഹ്യതോ ജഗത്
ബ്രഹ്മൈവ തർഹി സദസ-
ദിതി മുഹ്യതി മന്ദധീഃ 5

ഏകസ്യൈവാസ്തി സത്താ ചേ-
ദന്യസ്യാസൗ ക്വ വിദ്യതേ
സത്യസ്ത്യാത്മാശ്രയോയദ്യ-
പ്യസതി സ്യാദസംഭവഃ. 6

വിഭജ്യാവയവം സർവ-
മേകൈകം തത്ര ദൃശ്യതേ
ചിന്മാത്രമഖിലം നാന്യ-
ദിതി മായാവിദൂരഗം. 7

ചിദേവ നാന്യദാഭാതി
ചിതഃ പരമതോ ന ഹി
യച്ച നാഭാതി തദസ-
ദ്യദസത്തന്ന ഭാതി ച. 8

ആനന്ദ ഏവാസ്തി ഭാതി-
നാന്യഃ കശ്ചിദതോഽഖിലം
ആനന്ദഘനമന്യന്ന
വിനാഽനന്ദേന വിദ്യതേ. 9

സർവം ഹി സച്ചിദാനന്ദം
നേഹ നാനാഽസ്തി കിഞ്ചന
യഃ പശ്യതീഹ നാനേവ
മൃത്യോർമൃത്യും സ ഗച്ഛതി. 10

## 3. അസത്യദർശനം

മനോമയമിദം സർവം
ന മനഃ ക്വാപി വിദ്യതേ
അതോ വ്യോമ്നീവ നീലാദി
ദൃശ്യതേ ജഗദാത്മനി. 1

മനസോഽനന്യയാ സർവം
കല്പ്യതേഽവിദ്യയാ ജഗത്
വിദ്യയാഽസൗ ലയം യാതി
തദാലേഖ്യമിവാഖിലം. 2

വിജൃംഭതേ യത്തമസോ
ഭീരോരിഹ പിശാചവത്
തദിദം ജാഗ്രതി സ്വപ്ന-
ലോകവത് ദൃശ്യതേ ബുധൈഃ. 3

സങ്കല്പ കൽപിതം ദൃശ്യം
സങ്കല്പോ യത്ര വിദ്യതേ
ദൃശ്യം തത്ര ച നാന്യത്ര
കുത്രചിദ്രജ്ജുസർപ്പവത്. 4

സങ്കൽപമനസോഃ കശ്ചി-
ന്നഹി ഭേ ദോഽസ്തി യന്മനഃ
തദവിദ്യാതമഃപ്രഖ്യ-
മിന്ദ്രജാലമിവാദ്ഭുതം. 5

മരീചികാവത് പ്രാജ്ഞസ്യ
ജഗദാത്മനി ഭാസതേ
ബാലസ്യ സത്യമിതി ച
പ്രതിബിംബമിവ ഭ്രമാത്. 6

ആത്മാ ന ക്ഷീരവദ്യാതി
രൂപാന്തരമതോഽഖിലം;
വിവർത്തമിന്ദ്രജാലേന
വിദ്യതേ നിർമ്മിതം യഥാ. 7

മായൈവ ജഗതാമാദി-
കാരണം നിർമ്മിതം തയാ
സർവം ഹി മായിനോ നാന്യ-
ദസത്യം സിദ്ധിജാലവത്. 8

വിഭാതി വിശ്വം വൃദ്ധസ്യ
വിയദ്വനമിവാത്മനി
അസത്യം പുത്രികാരൂപം
ബാലസ്യേവ വിപര്യയഃ. 9

ഏകം സത്യം ന ദ്വിതീയം
ഹ്യസത്യം ഭാതി സത്യവത്
ശിലൈവ ശിവലിങ്ഗം ന
ദ്വിതീയം ശില്പിനാ കൃതം. 10

## 4. മായാദർശനം

ന വിദ്യതേ യാ സാ മായാ
വിദ്യാഽവിദ്യാ പരാഽപരാ
തമഃ പ്രധാനം പ്രകൃതിർ-
ബഹുധാ സൈവ ഭാസതേ. 1

പ്രാഗുത് പത്തേർയഥാഽഭാവോ
മൃദേവ ബ്രഹ്മണഃ പൃഥക്
ന വിദ്യതേ ബ്രഹ്മ ഹി യാ
സാ മായാഽമേയവൈഭവാ. 2

അനാത്മാ ന സദാത്മാ സ-
ദിതി വിദ്യോതതേ യയാ
സാ വിദ്യേയം യഥാ രജ്ജു-
സർപ്പതത്ത്വാവധാരണം. 3

ആത്മാ ന സദനാത്മാ സ-
ദിതി വിദ്യോതതേ യയാ
സൈവാവിദ്യാ യഥാ രജ്ജു-
സർപ്പയോരയഥാർത്ഥദൃക്. 4

ഇന്ദ്രിയാണി മനോബുദ്ധി
പഞ്ചപ്രാണാദയോ യയാ
വിസൃജ്യന്തേ സൈവ പരാ
സൂക്ഷ്മാങ്ഗാനി ചിദാത്മനഃ 5

അങ്ഗാന്യേതന്യവഷ്ടഭ്യ
സുഖീ ദുഃഖീവ മുഹ്യതി
ചിദാത്മാ മായയാ സ്വസ്യ
തത്ത്വതോഽസ്തി ന കിഞ്ചന. 6

ഇന്ദ്രിയാണാം ഹി വിഷയഃ
പ്രപഞ്ചോഽയം വിസൃജ്യതേ
യയാ സൈവാഽപരാഽധ്യാത്മ-
സ്ഥൂലസങ്കല്പനാമയീ. 7

ശുക്തികായാം യഥാഽജ്ഞാനം
രജതസ്യ യദാത്മനി
കല്പിതസ്യ നിദാനം ത-
ത്തമ ഇത്യവഗമ്യതേ. 8

ധീയതേഽസ്മിൻ പ്രകർഷേണ
ബീജേ വൃക്ഷ ഇവാഖിലം
അതഃ പ്രാധാന്യതോ വാഽസ്യ
പ്രധാനമിതി കഥ്യതേ. 9

കരോതീതി പ്രകർഷേണ
പ്രകൃത്യൈവ ഗുണാൻ പൃഥക്
നിഗദ്യതേഽസൗ പ്രകൃതി-
രിതിഹ ത്രിഗുണാത്മികാ. 10

## 5. ഭാനദർശനം

അന്തർബഹിർവദാസീനം
സദാ ഭ്രമരചഞ്ചലം
ഭാനം ദ്വിധൈവ സാമാന്യം
വിശേഷ ഇതി ഭിദ്യതേ. 1

സ്ഥൂലം സൂക്ഷ്മം കാരണം ച
തുര്യം ചേതി ചതുർവിധം
ഭാനാശ്രയം ഹി തന്നാമ
ഭാനസ്യാപ്യുപചര്യതേ. 2

ദൃശ്യതാമിഹ കായോഽഹം
ഘടോഽയമിതി ദൃശ്യതേ
സ്ഥൂലമാശ്രിത്യ യദ് ഭാനം
സ്ഥൂലം തദിതി മന്യതേ. 3

അത്ര കായോ ഘട ഇതി
ഭാനം യത്തദ്വിശിഷ്യതേ
തഥാഽഹമയമിതി യത്
സാമാന്യമിതി ച സ്മൃതം. 4

ഇന്ദ്രിയാണി മനോബുദ്ധീ
വിഷയാഃ പഞ്ച വായവഃ
ഭാസ്യന്തേ യേന തത് സൂക്ഷ്മ-
മസ്യ സൂക്ഷ്മാശ്രയത്വതഃ. 5

അജ്ഞോഽഹമിതി യദ്ഭാനം
തത് കാരണമുദാഹൃതം;
അത്രാഹമിതി സാമാന്യം
വിശേഷോഽജ്ഞ ഇതി സ്ഫുരത്. 6

അഹം ബ്രഹ്മേതി യദ്ഭാനം
തത്തുര്യമിതി ശംസ്യതേ
സാമാന്യമഹമിത്യംശോ
ബ്രഹ്മേത്യത്ര വിശ്യഷ്യതേ. 7

യത്ര ഭാനം തത്ര ഭാസ്യം
ഭാനം യത്ര ന തത്ര ന
ഭാസ്യമിത്യന്വയേനാപി
വ്യതിരേകേണ ബോധ്യതേ. 8

യഥാ ദൃഗ്ദൃശ്യമാത്മാനം
സ്വയമാത്മാ ന പശ്യതി
അതോ ന ഭാസ്യതേ ഹ്യാത്മാ
യം പശ്യതി സ ഭാസ്യതേ. 9

യദ് ഭാസ്യതേ തദധ്യസ്ത-
മനധ്യസ്തം ന ഭാസ്യതേ

യദധ്യസ്തം തദസദ-
പ്യനധ്യസ്തം സദേവ തത്. 10

## 6. കർമ്മദർശനം

ആത്മൈവ മായയാ കർമ്മ
കരോതി ബഹുരൂപധൃക്
അസങ്ഗഃ സ്വപ്രകാശോഽപി
നിദ്രായാമിവ തൈജസഃ. 1

മന്യേ വദാമി ഗൃഹ്ണാമി
ശൃണോമീത്യാദി രൂപതഃ
ക്രിയതേ കർമ്മ പരമാ-
ത്മനാ ചിത്തേന്ദ്രിയാത്മനാ. 2

ആത്മൈവ കർമ്മണഃ പൂർവ-
മന്യത് കിഞ്ചിന്ന വിദ്യതേ
തതഃ സ്വേനൈവ കർമ്മാണി
ക്രിയന്തേ നിജമായയാ. 3

ശക്തിരസ്ത്യാത്മനഃ കാചിത്-
ദുർഘടാ ന പൃഥക് സ്വതഃ
തയൈവാരോപ്യതേ കർമ്മ
നിഖിലം നിഷ്ക്രിയാത്മനി. 4

സർവദാഽസങ്ഗ ഏവാത്മാ ഽ-
ജ്ഞതയാ കർമ്മ സങ്ഗിവത്
കരോതി ന കരോമീതി
ന ജ്ഞഃ കർമ്മസു സജ്ജതേ. 5

ജ്വലതി ജ്വലനോ വായുർ-
വാതി വർഷതി വാരിദഃ
ധരാത്മാ സൻ ധരതി ഖ-
ലേ്വകോ വഹതി വാഹിനീ. 6

ഊർദ്ധ്വം പ്രാണോഹ്യധോഽപാനഃ
ഖല്വേകോ യാതി നിഷ്ക്രിയഃ
നാഡ്യന്തരാളേ ധമതി
ക്രന്ദതി സ്പന്ദതി സ്ഥിതഃ. 7

അസ്തി ജന്മർദ്ധിപരിണ-
ത്യപക്ഷയവിനാശനം

ഷഡ്ഭാവമിഹ യോ യാതി
സ നാന്യോऽവിക്രിയാത്മനഃ. 8

സ്വയം ക്രിയന്തേ കർമ്മാണി
കരണൈരിന്ദ്രിയൈരപി
അഹം ത്വസങ്ഗഃ കൂടസ്ഥ
ഇതി ജാനാതി കോവിദഃ. 9

ദൃശ്യത്വാത് ഭാസ്യമഹമ-
പ്യതോऽഹം ശുക്തിരങ്ഗവത്
അധ്യസ്തമേക ഏവാദ്യ
ശ്വോऽപിസർവോപരി സ്ഥിതഃ. 10

## 7. ജ്ഞാനദർശനം

ജ്ഞാനമേകം ഹി നിരുപാ-
ധികം സോപാധികം ച തത്
അഹങ്കാരാദിഹീനം യത്-
ജ്ഞാനം തന്നിരുപാധികം. 1

അഹന്തയാऽന്തർബഹിര-
സ്തി യദേവമിദന്തയാ
ഭാനവൃത്ത്യാऽന്വിതം യത്തു
ജ്ഞാനം സോപാധികം മതം 2

അനാത്മനാമഹങ്കാരാ-
ദീനാം യേനാനുഭൂയതേ
സാക്ഷീ തദാത്മജ്ഞാനം സ്യാ-
ദ്യേനൈവാമൃതമശ്യതേ. 3

അഹങ്കാരാദി കാര്യം യ-
ദനാത്മകമസംഖ്യകം
യേനാവഗമ്യതേऽനാത്മ-
ജ്ഞാനം തദവധാര്യതേ. 4

യഥാവദ്വസ്തുവിജ്ഞാനം
രജ്ജു തത്ത്വാവബോധവത്
യത്തദ്യഥാർത്ഥവിജ്ഞാന-
മയഥാർത്ഥമതോऽന്യഥാ. 5

യത് സാന്നിദ്ധ്യാദേവ സർവം
ഭാസതേ സ്വയമേവ തത്

പ്രത്യക്ഷജ്ഞാനമിതി ചാ-
പരോക്ഷമിതി ലക്ഷ്യതേ. 6

യയാ ഽനു സാധകം സാധ്യം
മീയതേ ജ്ഞാനരൂപയാ
വൃത്ത്യാ സാ ഽനുമതിഃ സാഹ-
ചര്യസംസ്കാരജന്യയാ. 7

ഗത്വാ സമീപം മേയസ്യ
മീയതേ ശ്രുതലക്ഷണഃ
യയാ സംവിത് സോപമിതിർ-
മൃഗോ ഽയമിതി രൂപയാ. 8

അഹം മമേതി ജ്ഞാനം യ-
ദിദം തദിതി യച്ച തത്
ജീവജ്ഞാനം തദപര-
മിന്ദ്രിയജ്ഞാനമിഷ്യതേ. 9

ഓം തത് സദതി നിർദ്ദിഷ്ടം
ബ്രഹ്മാത്മൈക്യമുപാഗതം
കല്പനാദി വിഹീനം യ-
ത്തത് പരജ്ഞാനമീര്യതേ. 10

## 8. ഭക്തിദർശനം

ഭക്തിരാത്മാനുസന്ധാന-
മാത്മാ ഽനന്ദഘനോ യതഃ
ആത്മാനമനുസന്ധത്തേ
സദൈവാത്മവിദാത്മനാ. 1

അനുസന്ധീയതേ ബ്രഹ്മ
ബ്രഹ്മാനന്ദഘനം യതഃ
സദാ ബ്രഹ്മാനുസന്ധാനം
ഭക്തിരിത്യവഗമ്യതേ. 2

ആനന്ദമേവ ധ്യായന്തി
സർവേ ദുഃഖം ന കശ്ചന
യദാനന്ദപരം ധ്യാനം
ഭക്തിരിത്യുപദിശ്യതേ. 3

ആത്മൈവ ബ്രഹ്മ ഭജതി
നാന്യമാത്മാനമാത് മവിത്

ഭജതീതി യദാത്മാനം
ഭക്തിരിത്യഭിധീയതേ. 4

ആനന്ദ ആത്മാ ബ്രഹ്മേതി
നാമൈതസ്യൈവ തന്യതേ
ഇതി നിശ്ചിതധീർയസ്യ
സ ഭക്ത ഇതി വിശ്രുതഃ 5

ആനന്ദോƒഹമഹം ബ്രഹ്മാ-
ത്മാƒഹമസ്മീതി രൂപതഃ
ഭാവനാ സതതം യസ്യ
സ ഭക്ത ഇതി വിശ്രുതഃ. 6

ഭാര്യാ ഭജതി ഭർത്താരം
ഭർത്താ ഭാര്യം ന കേവലം
സ്വാനന്ദമേവ ഭജതി
സർവോƒപി വിഷയസ്ഥിതം. 7

ഏവം പശ്യതി കുത്രാപി
വിദ്വാനാത്മസുഖം വിനാ
ന കിഞ്ചിദപരം തസ്യ
ഭക്തിരേവ ഗരീയസി. 8

ലോകസ്യ പിതരി സ്വസ്യ
ഗുരൗ പിതരി മാതരി
സത്യസ്യ സ്ഥാപിതരി ച
തത്പഥേനൈവ യാതരി. 9

നിയന്തരി നിഷിദ്ധസ്യ
സർവേഷാം ഹിതകർത്തരി
യോƒനുരാഗോ ഭക്തിരത്ര
സാ പരാ പരമാത്മനി. 10

## 9. യോഗദർശനം

സതതം യോജയതി യ-
ദ്യുനക്തി ച ചിദാത്മനി
മനോനിരോധരൂപോƒയം
സ യോഗ ഇതി ശംസിതഃ. 1

ന ദ്രഷ്ടാ ദർശനം ദൃശ്യം
വിദ്യതേ യത്ര തത്ര ഹൃത്

യോജയേദ്വാസനാ യാവ-
ദ്യോഗോഽയമിതി യോഗവിത്. 2

നാമരൂപമിദം സർവം
ബ്രഹ്മൈവേതി വിലീയതേ
യദ്ബ്രഹ്മണി മനോ നിത്യം
സയോഗ ഇതി നിശ്ചിതഃ. 3

ചിത്തസ്യ തൈലധാരാവ-
ദ്വൃത്ത്യാഽവിച്ഛിന്നയാഽത്മനി
നിരന്തരം രമ്യതേ യത്
സ യോഗോ യോഗിഭിഃ സ്മൃതഃ. 4

യതോ യതോ മനോ യാതി
സദാഽത്മനി തതസ്തതഃ
നിയമ്യ യോജയേദേത-
ദ്യോഗോഽയം യുജ്യതാമിഹ. 5

സർവാനർത്ഥകരഃ പുംസാം
സങ്കൽപഃ കൽപിതൈഃ സഹ
ഉന്മൂല്യ വാസനാജാലൈർ-
യേനാത്മനി നിരുധ്യതേ. 6

ദൃശ്യസ്യ ന ദൃശോഽസ്തിത്വ-
മതോ ദൃശ്യം ദൃഗാത്മകം
ഇതി യുഞ്ജീത ദൃഗ്രൂപേ
യഃ സ യോഗവിദാം വരഃ. 7

യദാ പിബൻ മനോഭൃങ്ഗഃ
സ്വാനന്ദമധുമാധുരീം
ന സ്പന്ദതി വശീകൃത്യ
യോജിതോ യോഗവായുനാ. 8

ധ്യാനമന്തർ ഭ്രൂവോർദൃഷ്ടിർ-
ജിഹ്വാഗ്രം ലംബികോർധ്വതഃ
യദാ സ്യാത് ഖേചരീമുദ്രാ
നിദ്രാലസ്യാദിനാശിനീ. 9

ജ്ഞാനം കർമ്മേതി ലോകേഽസ്മിൻ
ദ്വിധാ യോഗഃ സമാസതഃ
അനയോർയോഗവിസ്താരഃ
സർവഃ പരിസമാപ്യതേ. 10

## 10. നിർവാണദർശനം

നിർവാണം ദ്വിവിധം ശുദ്ധ-
മശുദ്ധം ചേതി തത്ര യത്
ശുദ്ധം നിർവാസനം തദ്വ-
ദശുദ്ധം വാസനാന്വിതം. 1

അതിശുദ്ധം ശുദ്ധമിതി
ശുദ്ധം ച ദ്വിവിധം തഥാ
അശുദ്ധശുദ്ധം ചാശുദ്ധ-
മശുദ്ധാശുദ്ധമുച്യതേ. 2

അതിശുദ്ധം ത്രിധാ പശ്ചാ-
ദ്വരേ ചൈകം വരീയസി
ഏകമേകം വരിഷ്ഠേഽഥ
ശുദ്ധം ബ്രഹ്മവിദി സ്ഥിതം. 3

അശുദ്ധശുദ്ധം വിരജ-
സ്തമോഽന്യത് സരജസ്തമഃ
മുമുക്ഷൗ പ്രഥമം വിദ്യാദ്
ദ്വിതീയം സിദ്ധികാമിഷു. 4

ദഗ്ധ്വാ ജ്ഞാനാഗ്നിനാ സർവ-
മുദ്ദിശ്യ ജഗതാം ഹിതം
കരോതി വിധിവത് കർമ്മ
ബ്രഹ്മവിത് ബ്രഹ്മണി സ്ഥിതഃ. 5

സംന്യസ്യ സർവ്വകർമ്മാണി
സതതം ബ്രഹ്മനിഷ്ഠയാ
യശ്ചരത്യവനൗ ദേഹ-
യാത്രായൈ ബ്രഹ്മവിദ്വരഃ. 6

അന്യേന വേദിതോ വേത്തി
ന വേത്തി സ്വയമേവ യഃ
സ വരീയാൻ സദാ ബ്രഹ്മ-
നിർവാണമയമശ്നുതേ. 7

സ്വയം ന വേത്തി കിഞ്ചിന്ന
വേദിതോഽപി തഥൈവ യഃ
സ വരിഷ്ഠഃ സദാവൃത്തി-
ശൂന്യോഽയം ബ്രഹ്മ കേവലം. 8

ഹേയോപാദേയതാ ന ഹ്യ-
സ്യാത്മാ വാ സ്വപ്രകാശകഃ
ഇതി മത്വാ നിവർത്തേത
വൃത്തിർനാവർത്തതേ പുനഃ. 9

ഏകമേവാദ്വിതീയം ബ്ര-
ഹ്മാസ്തി നാന്യന്ന സംശയഃ
ഇതി വിദ്വാൻ നിവർത്തേത
ദ്വൈതാന്നവർത്തതേ പുനഃ. 10

ഓം തത് സത്

## വ്യാഖ്യാനം

## 1. അധ്യാരോപദർശനം

ശ്രീനാരായണ ഗുരുദേവൻ രചിച്ചിട്ടുള്ള അത്യുത്കൃഷ്ടമായ ഒരദ്വൈത വേദാന്തഗ്രന്ഥമാണ് 'ദർശനമാല.' ഉപനിഷത് കാലം മുതൽ ആദിശങ്കരന്റെ കാലംവരെയുള്ള അദ്വൈത വേദാന്തചർച്ചകൾ ഇതിൽ സമഞ്ജസമായി സംഗ്രഹിച്ചിട്ടുണ്ട്. ദർശനശബ്ദത്തിന് 'കാണൽ' എന്നാണർത്ഥം. ഒരു വസ്തുവിനെ പൂർണമായും അപൂർണമായും കാണാവുന്നതാണ്. പൂർണമായ ദർശനമാണ് സത്യദർശനം. അപൂർണ്ണമായ ദർശനം മിഥ്യാദർശനവും. ജീവിതത്തിനാശ്രയമായ സത്യത്തെയും പൂർണ്ണമായോ അപൂർണ്ണമായോ ദർശിക്കാവുന്നതാണ്. ആദ്യന്തരഹിതവും അനിർവചനീയവുമായ പ്രപഞ്ചം കാണാൻ തുടങ്ങിയ മനുഷ്യന് തന്റെ ദർശനം അപൂർവമാണെന്ന് ബോദ്ധ്യപ്പെട്ടതോടെയാണ് സത്യാന്വേഷണം തുടങ്ങിയത്. വസ്തുവിന്റെ അപൂർണ്ണമായ തൽക്കാല ദർശനത്തിൽനിന്നും പൂർണ്ണദർശനത്തെ കൊതിച്ചുകൊണ്ടുള്ള പോക്കാണ് സത്യാന്വേഷണം. അന്വേഷണപഥത്തിൽ മുമ്പോട്ടു പോകുംതോറും ഇന്നത്തെ അൽപദർശനം പലപലഘട്ടങ്ങളിലായി വികാസം പ്രാപിച്ച് സത്യത്തോടടുക്കുന്നു. വികാസം പ്രാപിക്കുന്നവയാണെങ്കിലും ഈ ഘട്ടങ്ങളുമെല്ലാം അപൂർണ്ണ ദർശനങ്ങൾ തന്നെയാണെന്നോർക്കേണ്ടതാണ്. ചിലർ ചിലഘട്ടങ്ങളിലെത്തി മുന്നോട്ടുപോകാൻ കൂട്ടാക്കാതെ അവിടത്തെ കാഴ്ചയെ സത്യമായി ഭ്രമിക്കുന്നതുകൊണ്ടാണ് സത്യാന്വേഷണമാർഗത്തിൽ വിവിധ ദർശനങ്ങളാവിർഭവിക്കുന്നത്. വസ്തുവിന്റെ പൂർണ്ണദർശനം സംശയാതീതമായി കൈവന്നിരിക്കുന്നു എന്നു തെളിയിക്കുന്നതുവരെ ഒരു സത്യാന്വേഷി മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കേണ്ടതാണ്. അദ്വൈത ദർശനത്തെയാണ് ഉപനിഷത്തുകൾ പൂർണ്ണ ദർശനമായി അംഗീകരിക്കുന്നത്. ഈ പൂർണ്ണദർശനത്തിൽ എത്തിനിൽക്കുന്ന സത്യനിഷ്ഠൻ അപൂർണ്ണദർശനങ്ങളിൽപ്പെട്ടു നിൽക്കുന്ന ജിജ്ഞാസുവിന് അയാളുടെ കാഴ്ചകളെ പൂർണ്ണദർശനത്തോടുകൂടി കൂട്ടിയിണക്കി വിവരിച്ചുകൊടുക്കുന്നതാണ് വേദാന്തശാസ്ത്രം. ഇങ്ങനെ

ജീവിത പ്രതിഭാസത്തിലെ അപൂർണ്ണദർശനങ്ങളെ പൂർണമായ വസ്തുദർശനത്തോടുകൂട്ടിയിണക്കി സത്യദർശിയായ ഗുരുദേവൻ ഒരു ജിജ്ഞാസുവിന് വിവരിച്ചു കൊടുക്കാൻ ശ്രമിക്കുകയാണ് ദർശനമാലയിൽ. വേദാന്തശാസ്ത്രം ചിരകാലമായി ചർച്ചചെയ്തുറപ്പിച്ചിട്ടുള്ള സിദ്ധാന്തങ്ങളെയാണ് ഗുരുദേവൻ പത്തു ദർശനങ്ങളിലായി വേർതിരിച്ച് ക്രമപ്പെടുത്തി ഈ കൃതിയിൽ പ്രതിപാദിച്ചിരിക്കുന്നത്. ഓരോ ദർശനവും അനുഷ്ടുപ്പ് വൃത്തത്തിൽ ലളിതമായ സംസ്കൃതഭാഷയിൽ പത്തു ശ്ലോകങ്ങൾ വീതം ഉൾക്കൊള്ളുന്നു. ശ്രദ്ധയോടെ വായിക്കുന്ന ഒരാൾക്ക് വേദാന്തസമുദ്രം കടഞ്ഞെടുത്തു സംഗ്രഹിച്ചിരിക്കുന്ന ദിവ്യാമൃതമായി ഈ ഗ്രന്ഥം അനുഭവപ്പെടാതിരിക്കുകയില്ല. ഇതിലെ ആദ്യത്തെ ദർശനമാണ് അധ്യാരോപദർശനം.

## എന്താണ് അധ്യാരോപം?

ഉള്ളതിൽ ഇല്ലാത്തതിനെ ആരോപിച്ചനുഭവിക്കുന്നതാണ് അധ്യാരോപപ്രക്രിയ. മനുഷ്യൻ ചന്ദ്രനിൽ ഇറങ്ങിയിരിക്കുന്ന ഇക്കാലത്തു ഭൂമിയിൽ നിന്നുകൊണ്ടു കാണുന്ന ചന്ദ്രരൂപം യഥാർഥത്തിൽ ഇല്ലാത്തതാണെന്ന് തെളിഞ്ഞുകഴിഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ ഭൂമിയിൽ നിന്നു കാണുന്ന പാലൊളിപ്പൂനിലാവുപരത്തുന്ന ചന്ദ്രരൂപം പാറകളും അഗ്നിപർവതങ്ങളുംകൊണ്ടു നിറഞ്ഞ യഥാർഥ ചന്ദ്രനിൽ വെറുതെ ആരോപിച്ചനുഭവിക്കുകയാണ് മനുഷ്യൻ. ഈ മിഥ്യാദർശനത്തിന് വസ്തുവിന്റെ അകലവും മറ്റുപലതും കാരണമായിരിക്കും. ചന്ദ്രനിൽ ഇറങ്ങിനിൽക്കുന്നയാൾക്കും ഭൂമിയിൽനിന്നുകൊണ്ടുള്ള ചന്ദ്രദർശനം തികച്ചും മിഥ്യയായ ഒരാരോപമാണ്. എങ്കിലും ഭൂമിയിൽ നിൽക്കുന്നവർക്ക് ഇന്നും പൂർണ ചന്ദ്രന്റെ ദർശനം ആഹ്ലാദപ്രദമായ ഒരനുഭവമാണ്. വസ്തുവിനെ പൂർണമായറിയുമ്പോൾ വസ്തുവിന്റെ അപൂർണ്ണ ദർശനങ്ങൾ മിഥ്യയായി ഭവിക്കുന്നുവെന്നുള്ളതിന് ഇവ ഉത്തമ ദൃഷ്ടാന്തങ്ങളാണ്. ഇങ്ങനെ വസ്തുവിന്റെ അകലം കൊണ്ടും കാഴ്ചയുടെ തകരാറുകൊണ്ടും മറ്റുപലകാരണങ്ങളാലും ഉള്ളതിൽ ഇല്ലാത്ത രൂപങ്ങളെ ആരോപിച്ചനുഭവിക്കുന്ന കർമ്മത്തിനാണ് വേദാന്തം *അധ്യാരോപ*മെന്ന് പറയുന്നത്.

## ആത്മാവിലെ പ്രപഞ്ചാധ്യാരോപം

അദ്വയമായ ആത്മസത്തയിൽ ഉദിച്ചസ്തമിച്ചുകൊണ്ടിരിക്കുന്ന പ്രപഞ്ചഘടകങ്ങളുടെ സ്വരൂപം വേദാന്തം വിവരിക്കുന്നത് ഈ അധ്യാരോപപ്രക്രിയയിലൂടെയാണ്. യഥാർത്ഥചന്ദ്രനിൽ മിഥ്യാരൂപങ്ങൾ ആരോപിച്ചനുഭവിക്കുന്നത് ചന്ദ്രനിൽ നിന്നും അകന്നു നിൽക്കുന്ന മറ്റൊരാളാണ്. ആത്മാവിൽ പ്രപഞ്ചരൂപങ്ങൾ ആരോപിച്ചനുഭവിക്കുന്നത് ആത്മാവുതന്നെയാണെന്നുള്ളതാണ് പ്രപഞ്ചാധ്യാരോപത്തിലുള്ള വൈശിഷ്ട്യം. എങ്ങനെയായാലും ഉള്ളതിൽ ഇല്ലാത്തതിനെ ആരോപിച്ചനുഭവിക്കുന്നതാണ് അധ്യാരോപം എന്ന നിർവ്വചനത്തിന് മാറ്റമില്ലെന്നോർക്കേണ്ടതാണ്. ആത്മാവിലെ പ്രപഞ്ചാധ്യാരോപത്തെ ഒരു നടൻ തന്റെമേൽ കഥാപാത്രത്തെ ആരോപിച്ചനുഭവിക്കുന്നതിനോടുപമിക്കാം. ഒരു നടൻ രാവണവേഷം കെട്ടുന്നുവെന്നിരിക്കട്ടെ. ആദ്യ

77-2003 2

മായി വേഷം കെട്ടാനുള്ള ആഗ്രഹം വാസനാരൂപത്തിൽ അവനെ ഗ്രസി ക്കുന്നു. ഈ വാസനയുടെ ഫലമായി വേഷവിധാനങ്ങൾക്കാവശ്യമായ സങ്കൽപങ്ങൾ ആവിർഭവിക്കുന്നു. സങ്കൽപങ്ങൾ വേഷവിധാനങ്ങളുടെ അണി യലിൽ കലാശിക്കുന്നു. ഈ പ്രക്രിയയിൽ വ്യക്തമായും നാലു ഘടകങ്ങൾ ഉണ്ടെന്നു കാണാം. രാവണവേഷം കെട്ടാനുള്ള നടന്റെ ശക്തി, ശക്തിയുടെ ഫലമായുണ്ടാകുന്ന നിശ്ചയരൂപത്തിലുള്ള വാസന, വാസനയുടെ അങ്കുരാ കാരങ്ങളായ സങ്കൽപങ്ങൾ, സങ്കൽപങ്ങൾ ഉളവാക്കുന്ന വേഷവിധാനങ്ങൾ. ഈ പ്രക്രിയ പൂർണ്ണമാകുന്നതോടെ നടൻ സ്വയം താൻ രാവണനാണെന്നുള്ള അഭിമാനത്തിന്റെ പൂർണ്ണതയിലെത്തുന്നു. രംഗത്തെത്തി നടനമാരംഭിക്കു മ്പോൾ താൻ ഒരു നടനാണെന്നുള്ളകാര്യം മിക്കവാറും മറക്കുകയും ചെയ്യുന്നു. നടനം തുടങ്ങിക്കഴിഞ്ഞാൽ ഏതാണ്ടിതേ പ്രക്രിയതന്നെ പൂർത്തി യാക്കി തന്റെ മുമ്പിൽ നിൽക്കുന്ന മറ്റൊരു നടനെ രംഭയായും താൻ നിൽക്കുന്ന സ്ഥലത്തെ ദേവലോകമായും സദസ്യരെ ദേവന്മാരായും ഒക്കെ ക്കാണാൻ നിർബന്ധിതനായിതീരുന്നതായും കാണാം. ഇത്രയുമൊക്കെയാ യാലും നടൻ ലേശംപോലും രാവണനായി മാറിയിട്ടില്ലെന്നും രാവണത്വാഭി മാനംകൊണ്ട് അയാൾ കാട്ടികൂട്ടുന്ന കർമ്മചലനങ്ങളും ഉണ്ടെന്നു കരുതുന്ന ചുറ്റുപാടുകളും തൽക്കാലത്തേയ്ക്കുമാത്രം മിഥ്യാകൽപ്പിതങ്ങളാണെന്നും ആർക്കാണറിഞ്ഞുകൂടാത്തത്? നടനം നിറുത്തി അണിയറയിലേയ്ക്കൊന്നു പിന്തിരിയാനാരംഭിച്ചാൽ നടനു തന്നെ സ്വയമിതു ബോധ്യപ്പെടുകയും ചെയ്യും. താൻ പഴയനടൻ തന്നെയാണെന്നും രാവണത്വം തന്നിൽ അൽപംപോലും ഉണ്ടായിരുന്നില്ലെന്നും അയാൾക്ക് അപ്പോൾ തികച്ചും സാക്ഷാത്ക്കരിക്കാൻ കഴിയുന്നു. പ്രപഞ്ചസൃഷ്ടി പ്രക്രിയയുടെയും സ്വഭാവമിതാണെന്ന് സത്യത്തെ അന്വേഷിച്ച് സാക്ഷാത്ക്കരിച്ചിട്ടുള്ള വേദാന്തികൾക്ക് നല്ലവണ്ണം ധരിക്കാൻ കഴിഞ്ഞിട്ടുണ്ട്. ആത്മനടൻ പലതായിപ്പിരിഞ്ഞ് വേഷംകെട്ടി നടിക്കുന്ന തല്ക്കാലരൂപങ്ങൾ മാത്രമാണ് ചന്ദ്രനും സൂര്യനും എന്നുവേണ്ട ബ്രഹ്മാവു മുതൽ ഉറുമ്പുവരെയുള്ള എല്ലാകാഴ്ചകളും. ഈ പ്രക്രിയ അതിന്റെ എല്ലാ ഘടകങ്ങളെയും വിശകലനം ചെയ്തുകൊണ്ട് അനുഭൂതിയുടെ ആസ്വാദ്യത യോടുകൂടി ദർശനമാലയിലെ അദ്ധ്യാരോപ ദർശനത്തിൽ ചർച്ചചെയ്യപ്പെട്ടിരി ക്കുന്നു. അദ്ധ്യാരോപദർശനത്തിലെ ഒന്നാം പദ്യം നമുക്കു പരിശോധിക്കാം:

## ആത്മാവ് സങ്കൽപിച്ചുണ്ടാക്കിയതാണ് പ്രപഞ്ചം

1. ആസീദഗ്രേ*ഽ*സദേവേദം
ഭുവനം സ്വപ്നവത് പുനഃ
സസർജ സർവ്വം സങ്കൽപ-
മാത്രേണ പരമേശ്വരഃ.

അഗ്രേ ഇദം ഭുവനം - സൃഷ്ടിക്കുമുമ്പ് ഈ പ്രപഞ്ചം; അസദ് ഏവ - അവികൃതമായ ബ്രഹ്മംതന്നെ; ആസീത് - ആയിരുന്നു; പുനഃ - വീണ്ടും (അന ന്തരം); സ്വപ്നവത് - സ്വപ്നം എന്നപോലെ പരമേശ്വരഃ - പരമേശ്വരൻ;

സങ്കൽപമാത്രേണ - സങ്കൽപം മാത്രം കൊണ്ട്; സർവ്വം സസർജ്ജ - എല്ലാം സൃഷ്ടിച്ചു.

സൃഷ്ടിക്കുമുമ്പ് ഈ പ്രപഞ്ചം നിർവികാരബ്രഹ്മം തന്നെയായിരുന്നു. സ്വപ്നദർശി സങ്കൽപങ്ങളിൽക്കൂടി എങ്ങനെ സ്വപ്നപ്രപഞ്ചം സൃഷ്ടിച്ചനുഭവിക്കുന്നുവോ അതുപോലെ ജഗത്തിനേകാശ്രയമായ ആ പരമേശ്വരൻ സങ്കൽപ്പംകൊണ്ടുമാത്രം വീണ്ടും പ്രപഞ്ചസംവിധാനം ഉളവാക്കി.

## സൃഷ്ടിക്കുമുമ്പ് പ്രപഞ്ചം എന്തായിരുന്നു?

ഈ പ്രപഞ്ചം സൃഷ്ടിക്കുമുമ്പ് അസത്തായിരുന്നു. ഇവിടെ അസത്തെന്ന ശബ്ദത്തിന് തികച്ചും ഇല്ലാത്തത് എന്നർത്ഥം പറയാൻ പാടില്ല. ശ്രീനാരായണ ഗുരുദേവൻ ദർശനമാലയിൽ ഉപനിഷദ്വാക്യങ്ങൾ പലതും അതേപടി ഉദ്ധരിച്ചിട്ടുണ്ടെന്നോർക്കണം. തൈത്തിരീയോപനിഷത്തിലെ ബ്രഹ്മാനന്ദവല്ലിയിലുള്ള ഏഴാം അനുവാകത്തിൽ ഇങ്ങനെ കാണുന്നു. സൃഷ്ടിപ്രക്രിയ വിവരിക്കുകയാണ്. "അസദ്വാ ഇദമഗ്ര ആസീത്; തതോ വൈസദജായത; തദാത് മാനം സ്വയമകുരുത — അഥവാ ഇത് സൃഷ്ടിക്കുമുമ്പ് അസത്തായിരുന്നു; അതിൽ നിന്നാണു സത്തുണ്ടായത്; അത് തന്നെത്തന്നെയാണ് ഇങ്ങനെ പലതാക്കിയത്" ഈ ഉപനിഷദ് ഭാഗത്തിന് ഭാഷ്യമെഴുതുമ്പോൾ ശ്രീ ശങ്കരഭാഗവത്പാദർ ഇങ്ങനെ പറയുന്നു: "അസദിതി നാമരൂപ വിശേഷ വിപരീതരൂപം അവികൃതം ബ്രഹ്മോച്യതേ; ന പുനരത്യന്തമേവാസത്; നഹ്യസതഃ സജ്ജന്മാസ്തി –അസത്തെന്നുള്ളതുകൊണ്ട് നാമരൂപഭേദങ്ങളൊന്നും പ്രകടമാക്കാത്ത നാമരൂപഹിതമായ, നിർവികാരമായ ബ്രഹ്മത്തെയാണർത്ഥമാക്കുന്നത്; അല്ലാതെ തീരെയില്ലാത്തത് എന്നർത്ഥമില്ല. തീരെയില്ലാത്തതിൽ നിന്ന് ഒന്നും ജനിക്കുക വയ്യല്ലോ." അപ്പോൾ അധ്യാരോപ ദർശനത്തിലെ ഒന്നാം പദ്യത്തിലെ 'അസത്' എന്ന ശബ്ദത്തിന് നിർവികാരവും ബോധഘനവുമായ ബ്രഹ്മമെന്നാണ് അർത്ഥം മനസ്സിലാക്കേണ്ടത്. ബ്രഹ്മശക്തിയായ മായ സങ്കൽപരൂപത്തിൽ സ്പന്ദിച്ചുയരുന്നതോടെയാണല്ലോ ക്രമമായി പ്രപഞ്ചഘടകങ്ങൾ ഓരോന്നും രൂപംകൊള്ളുന്നത്. സ്പന്ദനം നിലച്ചാൽ ശക്തിശക്തനിൽ ഏകീഭവിച്ച് അവ്യക്തഭാവം കൈക്കൊള്ളുന്നു. ഇതാണ് പ്രളയം. ബ്രഹ്മശക്തി സ്പന്ദിച്ചുയർന്നാൽ സൃഷ്ടി. ലയിച്ചേകീഭവിച്ചാൽ പ്രളയം. ശക്തിയുടെ ഈ സ്പന്ദനലയങ്ങൾ അനാദിയായ ബ്രഹ്മസത്തയിൽ അനാദിയായിത്തന്നെ മാറി മാറി സംഭവിച്ചുകൊണ്ടിരിക്കയാണ്. അപ്പോൾ സൃഷ്ടിക്കുമുമ്പ് പ്രപഞ്ചം ശക്തിരൂപത്തിൽ ബ്രഹ്മസ്വരൂപത്തിൽ ലയിച്ചിരിക്കുകയാണെന്നു സ്പഷ്ടമാണല്ലോ. പ്രപഞ്ചനാമരൂപങ്ങൾ വേർപെടാതെ അവ ശക്തിരൂപത്തിൽ ബ്രഹ്മവസ്തുവുമായി ലയിച്ചിരിക്കുന്ന അവസ്ഥയ്ക്കാണ് വേദാന്തശാസ്ത്രം അവ്യക്താവസ്ഥയെന്നു പറയുന്നത്. സൃഷ്ടിപ്രളയങ്ങൾ അവ്യക്താവസ്ഥയിൽ സംഭവിക്കുന്നവയാണെന്ന് ഗീത രണ്ടാമധ്യായത്തിൽ ഭഗവാൻ വ്യക്തമാക്കിയിട്ടുണ്ട്:-

*അവ്യക്താദീനി ഭൂതാനി*
*വ്യക്തമധ്യാനി ഭാരത*

*അവ്യക്തനിധനാന്യേവ*
*തത്ര കാ പരിദേവന.* *ഭഗ.ഗീ. 2-28*

അല്ലയോ അർജ്ജുന, പ്രപഞ്ചഘടകങ്ങൾ അവ്യക്താവസ്ഥയിൽ നിന്നും ആരംഭിക്കുന്നു. ഇടയ്ക്കല്പകാലം ഉള്ളവയായി പ്രകാശിക്കുന്നു. വീണ്ടും അവ്യക്തത്തിൽ തന്നെ ലയിക്കുന്നു. ഇവിടെ കരഞ്ഞുഴലാനെന്താണുള്ളത്? ഇവിടെ അവ്യക്ത ശബ്ദത്തിന് പ്രപഞ്ചനാമരൂപങ്ങളൊന്നും പ്രകടമാകാതെയുള്ള അദ്വയ ബ്രഹ്മസ്ഥിതിയെന്നുതന്നെയാണ് താല്പര്യം.

## സൃഷ്ടിയുടെ ആവർത്തനരഹസ്യം

സൃഷ്ടി ബ്രഹ്മസത്തയിൽ ശക്തിരൂപത്തിൽ ഒളിഞ്ഞുകിടക്കുന്ന നാമരൂപങ്ങളുടെ ആവർത്തനമാണ്. ശക്തി സ്പന്ദിച്ചുയർന്നാൽ നാമരൂപങ്ങൾ ഓരോന്നായി പ്രത്യക്ഷപ്പെടും ശക്തി പിൻതിരിഞ്ഞ് സ്പന്ദനം നിലപ്പിച്ചാൽ പ്രപഞ്ചമാകെ മാഞ്ഞുമറയുകയും ബ്രഹ്മസ്വരൂപം അവശേഷിക്കുകയും ചെയ്യും. സൃഷ്ടിയുടെ തുടക്കവും ഒടുക്കവും ബ്രഹ്മമാണെന്നർഥം. വർണശബളമായ ചിത്രങ്ങൾ രചിച്ചിട്ടുള്ള ഒരു കാൻവാസ് നിവർത്തി വയ്ക്കകുയും ഒതുക്കിമടക്കുകയും ചെയ്യുന്നതിനോടാണ് വേദാന്തശാസ്ത്രം സൃഷ്ടിപ്രളയങ്ങളെ താരതമ്യപ്പെടുത്തുന്നത്. കാൻവാസ് നിവർത്തിയാൽ ചിത്രങ്ങളെല്ലാം പ്രത്യക്ഷപ്പെടും. കാൻവാസ് ഒതുക്കി മടക്കിയാൽ ചിത്രങ്ങൾ മറയും. ഒതുക്കി മടക്കുമ്പോൾ ഉള്ള ചിത്രങ്ങൾതന്നെയാണ് വീണ്ടും കാൻവാസ് നിവർക്കുമ്പോൾ പ്രത്യക്ഷപ്പെടുന്നത്. അതുപോലെ ശക്തിസ്പന്ദനം നിറുത്തി ലയിക്കുമ്പോൾ ഏതെല്ലാം നാമരൂപങ്ങൾ ലയിക്കുന്നുവോ അതേ നാമരൂപങ്ങൾ തന്നെയാണ് ശക്തി സ്പന്ദിച്ചുയരുമ്പോൾ അടുത്ത സൃഷ്ടിയിൽ പ്രത്യക്ഷപ്പെടുന്നത്. കാൻവാസിലെ ചിത്രങ്ങളിൽ വല്ല മാറ്റവും വരുത്തണമെങ്കിൽ നിവർന്നിരിക്കുമ്പോൾ അതു ചെയ്യാവുന്നതാണ്. വേണമെങ്കിൽ എല്ലാ ചിത്രങ്ങളും മാച്ചുകളയാൻ പോലും കഴിയും. കാൻവാസ് മടക്കി കഴിഞ്ഞാൽ അതൊന്നും സാധ്യമല്ലെന്നു സ്പഷ്ടമാണല്ലോ. അതുപോലെ ശക്തി സ്പന്ദിച്ച് സൃഷ്ടിമണ്ഡലത്തിൽ നില്ക്കുമ്പോൾ നാമരൂപങ്ങൾക്ക് എന്തുമാറ്റവും വരുത്താം. വേണമെങ്കിൽ എല്ലാ നാമരൂപങ്ങളേയും മാച്ചുകളയുക പോലും ചെയ്യാം. അതാണു മോക്ഷം. ലയിച്ചു കഴിഞ്ഞാൽ വീണ്ടും സ്പന്ദിച്ചുയരുന്നതുവരെ ഒരു മാറ്റവും സാദ്ധ്യമല്ല. വ്യക്തികളുടെ ഉറക്കവും ഉണർവ്വും ഇതിനു ദൃഷ്ടാന്തമാണ്. ഉണർന്നിരിക്കുമ്പോൾ ഒരു വ്യക്തിക്ക് തന്റെ സ്വഭാവങ്ങളിൽ മാറ്റം വരുത്താൻ ശ്രമിക്കാം. ഉറക്കത്തിൽ അതു സാദ്ധ്യമല്ലെന്നു സ്പഷ്ടമല്ലേ. ആരുറങ്ങിയോ അയാൾതന്നെ ഉണർന്നുവരും. സൃഷ്ടിയുടെ ഈ ആവർത്തനസ്വഭാവമാണ് 'പുനഃ' എന്ന ശബ്ദംകൊണ്ട് ഗുരുദേവൻ വ്യക്തമാക്കുന്നത്. വീണ്ടും സൃഷ്ടിച്ചു എന്നു പറഞ്ഞാൽ ബ്രഹ്മസത്തയിൽ നാമരൂപങ്ങൾ എങ്ങനെ ലയിച്ചുവോ അതേ നാമരൂപങ്ങളെത്തന്നെ വീണ്ടും പുറത്തേക്കു പ്രകടമാക്കി എന്നു ഭാവം. സൃഷ്ടിയുടെ ഈ ആവർത്തന രഹസ്യവും ഗീത പലയിടത്തും വെളിപ്പെടുത്തിയിട്ടുണ്ട്.

*ആബ്രഹ്മഭുവനാല്ലോകാഃ*
*പുനരാവർത്തിനോഽർജ്ജുന*
*മാമുപേത്യ തു കൌന്തേയ*
*പുനർജന്മ ന വിദ്യതേ.* *ഭഗ.ഗീ. 8–16*

അർജുന, ബ്രഹ്മലോകം മുതൽ എല്ലാം പുനരാവർത്തിക്കുന്നവയാണ്. ഹേ കുന്തീപുത്ര, എന്നെ പ്രാപിച്ചാൽ മാത്രം പിന്നെ പുനർജ്ജന്മം ഉണ്ടാകുന്നതല്ല. അവ്യക്താവസ്ഥയിൽ സൃഷ്ടിപ്രളയങ്ങൾ ആവർത്തിക്കുന്നതായി എട്ടാമദ്ധ്യായം പതിനെട്ടാം ശ്ലോകത്തിൽ ഗീത വീണ്ടും ഇങ്ങിനെ വെളിപ്പെടുത്തുന്നു.

*അവ്യക്താദ്വ്യക്തയഃ സർവ്വാഃ*
*പ്രഭവന്ത്യഹരാഗമേ*
*രാത്ര്യാഗമേ പ്രലീയന്തേ*
*തത്രൈവാവ്യക്തസംജ്ഞകേ.* *ഭഗ.ഗീ. 8–18*

പകലിന്റെ അഥവാ സൃഷ്ടിയുടെ അഥവാ ഉണർവ്വിന്റെ ആരംഭത്തോടുകൂടി വ്യക്തിനാമരൂപങ്ങൾ അവ്യക്താവസ്ഥയിൽ നിന്നും പൊന്തിവരുന്നു. രാത്രിയുടെ അഥവാ പ്രളയത്തിന്റെ അഥവാ ഉറക്കത്തിന്റെ ആരംഭത്തോടെ അവ വീണ്ടും അവ്യക്താവസ്ഥയിൽ ലയിക്കുന്നു. സൃഷ്ടി പ്രളയങ്ങൾ ബോധഘനമായ ആത്മസത്തയിൽ അനാദികാലം മുതൽ ആവർത്തിച്ചു സംഭവിച്ചുകൊണ്ടിരിക്കുകയാണെന്ന കാര്യം ഗുരുദേവൻതന്നെ *ആത്മോപദേശശതക*ത്തിൽ ആവർത്തിച്ചു പ്രഖ്യാപിച്ചിട്ടുണ്ട്.

*കടലിലെഴും തിരപോലെ കായമോരോ-*
*ന്നുടനുടനേറിയുയർന്നമർന്നിടുന്നു;*
*മുടിവതിനെങ്ങിതു ഹന്ത മൂലസംവിത്-*
*കടലിലജസ്രവുമുള്ള കർമ്മമത്രേ!* *ആത്മോ. ശ. 56*

കടലിൽ തിരകൾ പൊന്തി മറയുന്നതുപോലെ പ്രപഞ്ചഘടകങ്ങൾ പൊന്തിവന്നു മറഞ്ഞുകൊണ്ടേയിരിക്കുന്നു. ഇതവസാനിക്കുന്നതല്ല. ഇത് ആദികാരണമായ ബോധസമുദ്രത്തിൽ അനാദിയായി സംഭവിച്ചുകൊണ്ടിരിക്കുന്ന കർമമാണ്.

## പ്രപഞ്ചാനുഭവത്തിന്റെ സ്വപ്നതുല്യത്വം

ഒരവ്യക്താവസ്ഥയിൽ നിന്ന് നാമരൂപങ്ങൾ ആവിർഭവിക്കാൻ പറ്റുമോയെന്ന് ചിലർ സംശയിച്ചേക്കാം. മനുഷ്യർ ഈ സൃഷ്ടിരഹസ്യം മിക്കവാറും ദിവസേന അനുഭവിച്ചറിയുന്നവരാണ്. സ്വപ്നം ഒരു കൊച്ചു പ്രപഞ്ചത്തിന്റെ സൃഷ്ടിയാണെന്ന് എല്ലാവരും സമ്മതിക്കുമല്ലോ. നിദ്രയാണ് സ്വപ്നത്തെ ഉളവാക്കുന്ന ശക്തി. സ്വപ്നാനുഭവത്തിനുമുൻപ് ഈ നിദ്രാശക്തി സ്വപ്നദ്രഷ്ടാവിനെ തികഞ്ഞ ഒരവ്യക്താവസ്ഥയിൽ അകപ്പെടുത്തുകയാണല്ലോ ചെയ്യുന്നത്. സ്വപ്നം തുടങ്ങുന്നതിനുമുൻപ് അവ്യക്താവസ്ഥയിൽ എത്തി

നില്ക്കുന്ന ഈ ദ്രഷ്ടാവുമാത്രമാണുള്ളത്. ആത്മാവിന്റെ സ്വരൂപാനുഭവത്തെ പ്പോലും മറച്ചുകളയുന്നതാണല്ലോ ഉറക്കത്തിലെ അവ്യക്താവസ്ഥ. ഈ അവ്യ ക്താവസ്ഥയിൽ നിന്നാണ് സ്വപ്നാനുഭവത്തിലെ എല്ലാ നാമരൂപങ്ങളും പൊന്തിവരുന്നത്. ഇവിടെ സ്വപ്നപ്രപഞ്ചത്തിലെ എല്ലാ നാമരൂപങ്ങളും അവ്യ ക്താവസ്ഥയിൽ എത്തിനിൽക്കുന്ന ദ്രഷ്ടാവ് തന്നെത്തന്നെ പലതാക്കി കാണുന്ന കാഴ്ചകളാണെന്ന് പറയേണ്ടതില്ലല്ലോ. പക്ഷേ സ്വപ്നം കണ്ടു കൊണ്ടിരിക്കുമ്പോൾ ഈ രഹസ്യം അറിയാൻ പറ്റുന്നതല്ല. കണ്ടനുഭവിച്ചു കൊണ്ടിരിക്കുന്ന വേളയിൽ സ്വപ്നം വാസ്തവമാണെന്നാണ് തോന്നുക. സ്വപ്നത്തിൽനിന്നും ഉണർന്നുകഴിയുമ്പോഴാണ് സ്വപ്നം നിദ്രാശക്തി തന്നെ ത്തന്നെ പലതാക്കി കാണിച്ച ഒരിന്ദ്രജാലമായിരുന്നുവെന്ന് ദ്രഷ്ടാവിനു വെളി പ്പെടുന്നത്. ഇതുപോലെ ബോധഘനമായ പരമാത്മവസ്തുവിനെ മായാശക്തി ആദ്യമായി ഒരവ്യക്താവസ്ഥയിൽ കൊണ്ടെത്തിക്കുന്നു. സൃഷ്ടിയുടെ ആരംഭ ത്തിൽ ആത്മാവിന്റെ ഉത്കടമായ സ്വരൂപബോധം മറയ്ക്കപ്പെടുന്നതു കൊണ്ടാണ് ഈ ഘട്ടത്തെ അവ്യക്താവസ്ഥയെന്നു വിളിക്കുന്നത്. ഉത്കട മായ സ്വരൂപബോധമുള്ളപ്പോൾ അഖണ്ഡാനുഭൂതിയല്ലാതെ നാമരൂപാനുഭവ ങ്ങളുടെ പ്രശ്നമേയുദിക്കുന്നില്ല. ഇങ്ങിനെ സൃഷ്ടിയുടെ തൊട്ടുമുൻപ് അവ്യ ക്താവസ്ഥയിൽപെട്ടു നിൽക്കുന്ന പരമാത്മാവിനെയാണ് വേദാന്തം ഈശ്വരൻ എന്നു വിളിക്കുന്നത്. ഈ അവ്യക്താവസ്ഥയിൽനിന്നും സങ്കല്പങ്ങൾ സ്പന്ദിച്ചുയരുന്നു. സങ്കല്പങ്ങളുടെ ആവിർഭാവത്തോടെ പരമാണു മുതൽ സൗരയൂഥ ഘടകങ്ങൾ വരെയുള്ള പ്രപഞ്ചദൃശ്യങ്ങൾ അനുഭവവിഷയമായി ത്തീരുകയും ചെയ്യുന്നു. ഈ സൃഷ്ടിഘട്ടങ്ങളെല്ലാം സങ്കല്പനിരോധം അഭ്യ സിച്ച് ആത്മസത്തയിൽ തിരിച്ചെത്തി ഉണരാൻ യത്നിക്കുന്ന ധീരനായ സത്യാ ന്വേഷിക്ക് നേരിട്ടു ബോധ്യപ്പെടാവുന്നവയാണ്. എന്നാൽ സ്വപ്നാനുഭവവേ ളയിൽ സ്വപ്നത്തെ അറിയാൻ കഴിയാതിരിക്കുന്നതുപോലെ സൃഷ്ടിയിലെ നാമരൂപങ്ങളിൽ ഭ്രമിച്ചു കഴിയുന്ന ഒരു ലൗകികന് ഈ സൃഷ്ടി രഹസ്യങ്ങ ളൊന്നും വെളിപ്പെട്ടുകിട്ടുന്നതല്ല. ഉണർന്നാലല്ലാതെ സ്വപ്നരഹസ്യം വെളി പ്പെടുന്നതല്ല. അതുപോലെ ആത്മസാക്ഷാത്കാരം നേടുന്നതുവരെ സൂര്യ നിലോ ചന്ദ്രനിലോ പോയാലും പ്രപഞ്ചരഹസ്യം വെളിപ്പെട്ടു കിട്ടുന്നതല്ല. ഇക്കാര്യം സാക്ഷാത്കരിച്ചു ബോദ്ധ്യപ്പെട്ടതുകൊണ്ടു തന്നെയാണ് "സ്വപ്ന വത്" എന്ന പദം ഗുരുദേവൻ പ്രസ്തുത പദ്യത്തിൽ പ്രയോഗിച്ചിരിക്കുന്നത്.

### പരമേശ്വരസങ്കല്പമാണ് പ്രപഞ്ചം

സൃഷ്ടിക്കായി മായാശക്തിയെ ആവിഷ്കരിച്ച് അവ്യക്താവസ്ഥയി ലെത്തി നില്ക്കുന്ന പരമാത്മാവിനെയാണ് വേദാന്തം ഈശ്വരനെന്നു വിളിക്കു ന്നതെന്ന് നാം കണ്ടുവല്ലോ. അന്തർമുഖമായി പ്രപഞ്ചരഹസ്യം ആരാഞ്ഞി ട്ടുള്ള സത്യാന്വേഷികൾക്ക് വ്യക്തമായി പ്രപഞ്ചാനുഭവത്തിലെ നാലു ഘട്ട ങ്ങൾ തെളിഞ്ഞു കിട്ടിയിട്ടുണ്ട്. പുറമേ കാണുന്ന ജഡദൃശ്യങ്ങൾ, അവയ്ക്കു പിന്നിൽ വിവിധ സങ്കല്പതലങ്ങൾ, എല്ലാ സങ്കല്പതലങ്ങൾക്കും പിന്നിലായി ഒരവ്യക്താവസ്ഥ, അതിനുമപ്പുറം അഖണ്ഡാദ്വയാനുഭൂതി തിങ്ങുന്ന പരമാ

ത്മാവ്. അഖണ്ഡാദ്വയാനുഭൂതി തിങ്ങുന്ന പരമാത്മതലമാണ് പൂർണസത്യാനുഭൂതിതലം. അവിടെ പ്രപഞ്ചാനുഭവം പൂർണമായി ഒടുങ്ങുന്നതുകൊണ്ട് സൃഷ്ടിസ്ഥിതിസംഹാരങ്ങളുടെ പ്രശ്നമേയുദിക്കുന്നില്ല. അതുകൊണ്ടാണ് സൃഷ്ടിയുടെ ആദ്യതലമായി വേദാന്തശാസ്ത്രം അവ്യക്താവസ്ഥയെ കണക്കാക്കുന്നത്. ഈ അവ്യക്താവസ്ഥയിലെത്തി നില്ക്കുന്ന പരമാത്മാവിനെ വേദാന്തശാസ്ത്രം ഈശ്വരനെന്നു വിളിക്കുന്നു. ഗുരുദേവൻ പ്രസ്തുത പദ്യത്തിൽ 'പരമേശ്വര'നെന്നു വിളിക്കുന്നതും ഈ പരമാത്മാവിനെത്തന്നെ. സകല പ്രപഞ്ചഘടകങ്ങളും അവ്യക്താവസ്ഥയിൽ പൊന്തിവന്ന് അവിടെ നിലനിന്ന് അവിടെത്തന്നെ മറയുന്നവയാണെന്നു നാം കണ്ടുവല്ലോ. എല്ലാ പ്രപഞ്ചഘടകങ്ങളുടെയും സൃഷ്ടിസ്ഥിതിലയങ്ങൾക്ക് ഏക കാരണമായതുകൊണ്ടാണ് അവ്യക്താവസ്ഥയിലെ ഈശ്വരൻ പരമേശ്വരനാമത്തിനർഹനായിത്തീരുന്നത്. സൃഷ്ടിഘടകങ്ങളോടു ബന്ധപ്പെടുമ്പോഴാണ് പരമാത്മാവിന് ഈശ്വരശബ്ദം അർഥവത്തായിത്തീരുന്നത്. രക്ഷിതാവ്, നിയന്താവ് എന്നൊക്കെയാണ് ഈശ്വരശബ്ദത്തിനർഥം. നിയന്ത്രിക്കപ്പെടാൻ വസ്തുക്കളുള്ളപ്പോഴല്ലേ നിയന്താവിന്റെ ആവശ്യമുള്ളൂ. അവ്യക്താവസ്ഥയിൽ പെട്ടുനിൽക്കുന്ന പരമാത്മാവിനെ മാണ്ഡുക്യോപനിഷത്ത് വിവരിക്കുന്നതു നോക്കുക: "ഏഷ സർവ്വേശ്വരഃ ഏഷ സർവ്വജ്ഞഃ ഏഷോഽന്തര്യാമ്യേഷയോനിഃ സർവ്വസ്യപ്രഭവാപ്യയൗഹിഭൂതാനാം— ഇവൻ സർവ്വേശ്വരനാണ്, ഇവൻ സർവ്വജ്ഞനാണ്, ഇവനന്തര്യാമിയാണ്. ഇവൻ എല്ലാറ്റിന്റെയും ഉത്പത്തിസ്ഥാനമാണ്. ഇവനാണ് പ്രപഞ്ചഘടകങ്ങളുടെയെല്ലാം സൃഷ്ടി പ്രളയങ്ങൾ, ഉപനിഷത്സമ്മതനായ ഈ സർവ്വേശ്വരനെത്തന്നെയാണ് ഗുരുദേവൻ 'പരമേശ്വര' എന്ന് പദ്യത്തിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നത്. അവ്യക്താവസ്ഥയിൽ വിവിധ സങ്കല്പതലങ്ങൾ പൊന്തുന്നതോടെയാണ് പ്രപഞ്ചദൃശ്യങ്ങൾ അനുഭവവിഷയമാകുന്നത്. പ്രാണൻ, അഹങ്കാരം, ചിത്തം, ബുദ്ധി, മനസ്സ് ഇവയെല്ലാം ഈ സങ്കല്പതലങ്ങളിൽപെടുന്നു. ഒരു യോഗിക്കുണ്ടാവുന്ന എല്ലാ സിദ്ധികളും ഈ സങ്കല്പതലങ്ങളിൽപെടുന്ന പ്രപഞ്ചാനുഭവങ്ങളാണ്. സങ്കല്പം കൂടാതെ പ്രപഞ്ചാനുഭവം സാദ്ധ്യമല്ലെന്ന് അല്പം ചിന്തിക്കുന്ന ആർക്കും ബോധ്യപ്പെട്ടുകിട്ടും. സങ്കല്പതലങ്ങളും ബാഹ്യദൃശ്യങ്ങളും വിത്തും വൃക്ഷവുമെന്നപോലെ പ്രപഞ്ചാനുഭവത്തിലെ സാപേക്ഷങ്ങളായ സൂക്ഷ്മസ്ഥൂലഘട്ടങ്ങളാണ്. സങ്കലപങ്ങളെക്കൂടാതെ പ്രപഞ്ചത്തിന്റെയോ പ്രപഞ്ചത്തെക്കൂടാതെ സങ്കല്പങ്ങളുടേയോ നിലനില്പ് സാധ്യമേയല്ല. മഹത്തായ ഈ സൃഷ്ടി രഹസ്യമാണ് "സസർജ്ജ സർവ്വം സങ്കല്പമാത്രേണ പരമേശ്വരഃ" എന്ന് ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്. സൃഷ്ടിച്ചു എന്നതിന് തന്നിൽ ഒളിഞ്ഞുകിടന്നവയെ പ്രകടമാക്കി എന്നാണർഥം. ഈ സൃഷ്ടി രഹസ്യങ്ങളെല്ലാം ഇനിയുള്ള പദ്യങ്ങൾ ചർച്ച ചെയ്യുമ്പോൾ കൂടുതൽ വ്യക്തമായി കിട്ടുന്നതാണ്.

## പ്രപഞ്ചാനുഭവത്തിലെ നാലു തലങ്ങൾ

ഒരു ബോധസത്തയുടെ അനുഭവമാണ് പ്രപഞ്ചം. ഈ അനുഭവത്തിന്റെ രഹസ്യം അന്തർമ്മുഖമായി പരിശോധിക്കുന്നവർക്കു വ്യക്തമായ നാലനുഭ

വഘട്ടങ്ങൾ വെളിപ്പെട്ടുകിട്ടുന്നു. പുറമേ കാണപ്പെടുന്ന കാഴ്ചകൾ, അവയെ കണ്ടനുഭവിക്കുന്ന സങ്കല്പങ്ങൾ, സങ്കല്പങ്ങൾക്കു പിന്നിൽ നാമരൂപരഹിതമായ ഒരവ്യക്താവസ്ഥ, അതിനും പിന്നിൽ അഖണ്ഡാദ്വയബോധവസ്തു. ഈ നാലനുഭവതലങ്ങളും നാം ഒന്നാം പദ്യത്തിന്റെ വ്യാഖ്യാനത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. വേണമെങ്കിൽ ഇവയെ നമുക്ക് ബാഹ്യദൃശ്യതലം, സങ്കല്പതലം അവ്യക്തതലം, അഖണ്ഡബോധതലം എന്ന് പേരിട്ട് വേർതിരിക്കാം. പുറമേ കാണപ്പെടുന്ന സൂര്യചന്ദ്രാദി എണ്ണമറ്റ കാഴ്ചകളുടെ ദർശനത്തോടെയാണല്ലോ ഇവയുടെ രഹസ്യമെന്തെന്ന ജിജ്ഞാസ ആരംഭിക്കുന്നത്. അന്തർമ്മുഖമായി ഈ രഹസ്യം അന്വേഷിക്കാൻ തുടങ്ങുന്നയാൾക്ക് പുറമേ കാണപ്പെടുന്ന കാഴ്ചകൾക്കു തൊട്ടുപിന്നിൽ തെളിയുന്ന അനുഭവതലമാണ് സങ്കല്പതലം. സങ്കല്പമെന്നാലെന്താണ്? നാമരൂപങ്ങളോടുകൂടിയ അനുഭവമാണ് സങ്കല്പം. ഒരാൾ സൂര്യനെ അറിയുന്നുവെന്ന് പറഞ്ഞാൽ സൂര്യന്റെ രൂപവും 'സൂര്യൻ' എന്ന ശബ്ദവും ഉള്ളിൽ പതിഞ്ഞനുഭവിക്കുന്നു എന്നാണർഥം. പ്രപഞ്ചവസ്തുക്കളെക്കുറിച്ചുള്ള ഏതറിവും ഇത്തരം അനുഭവമാണ്. ഈ സങ്കല്പം ഉള്ളിലുണ്ടാകുന്നില്ലയോ പ്രപഞ്ചവസ്തുക്കളൊന്നും അനുഭവിക്കപ്പെടുകയില്ല. ഇതാർക്കാണ് ചിന്തിച്ചറിയാൻ കഴിയാത്തത്? ചുരുക്കത്തിൽ സങ്കല്പമുണ്ടോ പ്രപഞ്ചാനുഭവമുണ്ട്. സങ്കല്പമില്ലയോ പ്രപഞ്ചാനുഭവമില്ല. ആരെവിടെ പ്രപഞ്ചത്തെ അനുഭവിച്ചാലും നിയമമിതാണ്. അത്യന്തം ലളിതമായ ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ ഒന്നാം പദ്യത്തിൽ "സസർജ്ജ സർവ്വം സങ്കല്പമാത്രേണ പരമേശ്വരഃ" എന്ന് പ്രഖ്യാപിച്ചത്. ഇങ്ങനെ ബാഹ്യദൃശ്യങ്ങൾക്കു തൊട്ടുപിന്നിൽ നില്ക്കുന്ന സങ്കല്പതലത്തിന് പ്രപഞ്ചസൃഷ്ടിയോടുള്ള ബന്ധം വെളിപ്പെടുത്തിയിട്ട് ഈ സങ്കല്പതലത്തിന്റെ ആവിർഭാവം എവിടെ നിന്നാണ് എന്ന കാര്യം വ്യക്തമാക്കുകയാണ് ഗുരുദേവൻ അടുത്ത പദ്യത്തിൽ.

## സങ്കല്പങ്ങളുടെ സൂക്ഷ്മരൂപം വാസനയാണ്

2. വാസനാമയമേവാദാ-
വാസീദിദമഥ പ്രഭുഃ
അസൃജന്മായയാ സ്വസ്യ
മായാവീവാഖിലം ജഗത്.

ആദൗ - നാമരൂപങ്ങളായി വേർതിരിയുന്നതിനുമുമ്പ്; ഇദം - ഇത്, ഈ കാണപ്പെടുന്ന പ്രപഞ്ചം; വാസനാമയം - വാസനാമയമായി; ആസീദ് ഏവ - സ്ഥിതിചെയ്തിരുന്നു തന്നെ; അഥ - അനന്തരം; പ്രഭു - സർവ്വജ്ഞനായ ഈശ്വരൻ; മായാവീ ഇവ - ഒരൈന്ദ്രജാലികനെപ്പോലെ; സ്വസ്യ മായയാ - തന്റെ ശക്തിയായ മായയെ സമാശ്രയിച്ചുകൊണ്ട്; അഖിലം ജഗത് - മുഴുവൻ പ്രപഞ്ചത്തെയും; അസൃജത് - ഉണ്ടാക്കി; നാമരൂപങ്ങളാക്കി വേർതിരിച്ചു.

നാമരൂപങ്ങളായി വേർതിരിയുന്നതിനുമുമ്പ് ഇക്കാണുന്ന പ്രപഞ്ചം വാസനാരൂപത്തിൽ ഉണ്ടായിരുന്നതുതന്നെ. പിന്നീട് സർവജ്ഞനായ ഈശ്വ

രൻ ഒരിന്ദ്രജാലക്കാരനെപ്പോലെ തന്റെ ശക്തിയായ മായയെ സമാശ്രയിച്ചു കൊണ്ട് മുഴുവൻ പ്രപഞ്ചത്തെയും ഇങ്ങനെ നാമരൂപങ്ങളാക്കി വേർതിരിച്ചു.

ഒരു നടൻ കഥാപാത്രത്തെ തന്നിൽ ആരോപിച്ചനുഭവിക്കുന്നതുപോലെയാണ് ബോധസ്വരൂപമായ ആത്മാവ് പ്രപഞ്ചദൃശ്യങ്ങളെ തന്നിൽ ആരോപിച്ചനുഭവിക്കുന്നതെന്ന് നാം കണ്ടുവല്ലോ. 'എനിക്കഭിനയിക്കണം' എന്ന് നിശ്ചയരൂപത്തിൽ നടനിൽ ഒളിഞ്ഞു കിടക്കുന്ന ആഗ്രഹമാണ് സന്ദർഭം കിട്ടുമ്പോൾ സങ്കല്പരൂപത്തിൽ പൊന്തിവരുന്നത്. ഈ ആഗ്രഹമാണ് വാസന. ആഗ്രഹം പ്രകടമായാൽ സങ്കല്പം. ലയിച്ച് ഒളിവിലായാൽ വാസന. ഇതാണ് നിയമം. നടൻ അംഗീകരിക്കുന്ന വേഷങ്ങൾക്കു തുല്യമാണ് ആത്മനടന് ബാഹ്യശരീരങ്ങൾ. നടന്റെ കഥാപാത്ര സങ്കല്പങ്ങൾപോലെ ശരീരങ്ങളെ അതാതിനുയോജിച്ച സങ്കല്പങ്ങളാണ് പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നതെന്നും സ്പഷ്ടം. വ്യക്തികളിൽ ഈ സങ്കല്പം ലയിച്ചുചേരുന്ന ഒരിടവും വ്യക്തമായി കാണ്മാനുണ്ട്. അതാണ് ഗാഢനിദ്ര. ഗാഢനിദ്രയിൽ ആത്മാവും അതിനെ മറയ്ക്കുന്ന ഒരിരുണ്ട ആവരണവുമാണുള്ളത്. വ്യക്തിയുടേതായ സങ്കല്പങ്ങൾ മുഴുവൻ ലയിച്ചുണ്ടാകുന്ന വാസനാപടലമാണ് ഈ ആവരണം. ഉണരുമ്പോൾ ഈ വാസനാപടലത്തിൽനിന്നുതന്നെ സങ്കല്പങ്ങൾ മുളച്ചുവരുന്നതും നിത്യാനുഭവമാണല്ലോ. വ്യക്തിയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന സങ്കല്പങ്ങളുടെ ഈ ലയോദയങ്ങൾ അനിയന്ത്രിതങ്ങളാണ്. എന്നാൽ ബോധപൂർവ്വം സങ്കല്പങ്ങളെ നിയന്ത്രിക്കാൻ ശ്രമിച്ചിട്ടുള്ള സത്യദർശികൾക്ക് സങ്കല്പങ്ങളുടെ പിന്നിൽ അത്യത്ഭുതകരമായ മറ്റൊരു വാസനാതലമുണ്ടെന്നു കാണാൻ കഴിഞ്ഞിട്ടുണ്ട്. സങ്കല്പങ്ങൾ നിരോധിക്കപ്പെടുന്നതോടെ പ്രകാശം ഇടതിങ്ങുന്ന ഒരന്തർമ്മണ്ഡലം ദൃശ്യമായിത്തീരുന്നു. ഇടതിങ്ങിയ പ്രകാശവും ആനന്ദവുമാണ് ഈ അന്തർമ്മണ്ഡലത്തിന്റെ സ്വരൂപം. ഇവിടെയെത്തിനില്ക്കുന്ന ബോധത്തിന് എല്ലാ പ്രപഞ്ചദൃശ്യങ്ങളും ഒരേ സത്യത്തിന്റെ വിവിധഭാവങ്ങളാണെന്ന് സ്പഷ്ടമായും അനുഭവിക്കാൻ കഴിയുന്നു. പ്രപഞ്ചവാസന നിശ്ശേഷം മാഞ്ഞുപോകുന്നില്ല. എന്നാൽ വസ്തുവൊന്നേയുള്ളൂവെന്ന് ഉറപ്പായ അനുഭവം. താൻ തന്നെയാണ് പലതായി പ്രകാശിക്കുന്നത് എന്ന അനുഭവത്തിൽ അനന്തമായ ആനന്ദം ആസ്വദിച്ചുകൊണ്ട് ബുദ്ധിനിശ്ചലയായി സുഖമയമായ ഒരവ്യക്താവസ്ഥയിൽ ആണ്ടുപോകുന്നു. ശാസ്ത്രം ഈ അവസ്ഥയെ വിശുദ്ധസത്ത്വമണ്ഡലം എന്നാണ് വിളിക്കുന്നത്. ബ്രഹ്മശക്തി സൃഷ്ടിക്കുമുതിർന്നാൽ അവളുടെ ആദ്യത്തെ പ്രകടഭാവമാണിത്. ബ്രഹ്മസത്തയുടെ അഖണ്ഡാനുഭവത്തെ ലേശമൊന്നു മറച്ചുകൊണ്ടാണ് ഈ സത്ത്വാവരണമാവിർഭവിക്കുന്നത്. ഈ സത്ത്വാവരണത്തെയാണ് ശാസ്ത്രം നിഷ്കൃഷ്ടമായി 'മായ' എന്നു വിളിക്കുന്നത്. സർവ്വപ്രപഞ്ചസൃഷ്ടിക്കും ആവശ്യമായ വാസന സൂക്ഷ്മരൂപത്തിൽ ഈ സത്വമണ്ഡലത്തിൽ ഒളിഞ്ഞുകിടക്കുന്നു. സത്ത്വസ്വരൂപിണിയായ മായയിൽ ഒളിഞ്ഞിരിക്കുന്ന ബ്രഹ്മാംശത്തെയാണ് വേദാന്തശാസ്ത്രം 'ഈശ്വരൻ' എന്നു വിളിക്കുന്നത്. മായോപഹിതചൈതന്യമാണീശ്വരൻ. സത്ത്വഗുണ പ്രധാനമായ അവ്യക്താ

വസ്ഥയിൽ ആണ്ടിരിക്കുന്ന ബ്രഹ്മാംശത്തെത്തന്നെയാണ് പുരാണങ്ങൾ 'വിഷ്ണു' എന്ന് പേരുചൊല്ലി വിളിക്കുന്നതും. പുരാണങ്ങളിലെ വിഷ്ണുവും വേദാന്തശാസ്ത്രത്തിലെ ഈശ്വരനും ഒന്നാണെന്നർഥം. ഈശ്വരൻ തന്നെ മൂടിയിരിക്കുന്ന മായയാകുന്ന മൂടുപടത്തെക്കൂടെ ഉപേക്ഷിച്ചാൽ സ്വയം അഖണ്ഡാദ്വയ ബ്രഹ്മമായിത്തീരുന്നതാണ്. അഖണ്ഡബോധസ്വരൂപമായ ബ്രഹ്മത്തിന്റെ ഒരംശത്തിൽ ശക്തി ഒരു സത്ത്വാവരണമുളവാക്കിയതോടെ ഈശ്വരൻ ആവിർഭവിച്ചു. ഇവിടെ ഈശ്വരന്റെ കാരണശരീരമാണ് 'മായ'. ഈശ്വരന്റെ യോഗനിദ്രയാണ് അവ്യക്താവസ്ഥ. പരമസത്യത്തോടു തൊട്ടുനില്ക്കുന്ന സ്ഥിതിയായതുകൊണ്ടാണ് 'യോഗനിദ്ര' എന്നതിനു പേരിട്ടിരിക്കുന്നത്. വ്യക്തിയുടെ നിദ്രയിൽനിന്നും സ്വപ്നസങ്കല്പങ്ങൾ മുളയ്ക്കുന്നതുപോലെ ഈ യോഗനിദ്രയിൽ നിന്നാണ് എല്ലാ പ്രപഞ്ചസങ്കല്പങ്ങളും മുളക്കുന്നത് പ്രപഞ്ചസങ്കല്പങ്ങളുടെ മുഴുവൻ ബീജരൂപമായ ഈ അവ്യക്താവസ്ഥയെ സ്വയം സാക്ഷാത്കരിച്ചു കണ്ടശേഷം തന്നെയാണ് "നാമരൂപങ്ങളായി വേർതിരിയുന്നതിനു മുൻപ് ഇക്കാണുന്ന പ്രപഞ്ചം വാസനാരൂപത്തിൽ ഉണ്ടായിരുന്നതു തന്നെ" എന്നു ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്.

## ഈശ്വരൻ പ്രഭുവാണ്

ഒരു സ്വർണപ്പണിക്കാരൻ ആഭരണമുണ്ടാക്കുമ്പോൾ പണിക്കാരൻ നിമിത്തകാരണവും സ്വർണം ഉപാദാനകാരണവുമാണ്. അതുപോലെ പ്രപഞ്ചനിർമിതിയിൽ സത്ത്വരൂപിണിയായ മായയുടെ മൂടുപടം ധരിച്ചിരിക്കുന്ന ബോധവസ്തു നിമിത്തകാരണവും മൂടുപടമയി വിലസുന്ന മായ ഉപാദാനകാരണവുമാണെന്നറിയേണ്ടതാണ്. സ്വർണം വേണ്ടത്രയുണ്ടെങ്കിൽ വിദഗ്ധനായ പണിക്കാരൻ ആഭരണങ്ങളെ സംബന്ധിച്ചിടത്തോളം സർവ്വജ്ഞനാണ്. ഏതാഭരണവും ആവശ്യക്കാരന്റെ ഇഷ്ടമനുസരിച്ചുണ്ടാക്കിക്കൊടുക്കാൻ അയാൾക്കു പ്രയാസമില്ല. ആഭരണ നിർമിതിയിൽ അയാൾ പ്രഭുവാണ്. പ്രകർഷേണ എന്തും ഭവിപ്പിക്കാൻ ആയാൾക്കു കഴിവുണ്ട്. പ്രപഞ്ചോപാദാനകരണമായ മായയെ അംഗീകരിച്ച ഈശ്വരന്റെ കഥയും ഇതു തന്നെ. മായയിൽനിന്നും സങ്കല്പാനുസരണം എന്തിനും രൂപം നൽകാൻ ഈശ്വരനു കഴിവുണ്ട്. ലോകമോ ജീവിതമോ എങ്ങനെയുള്ളതു വേണമെങ്കിലും സങ്കല്പശക്തിയുണ്ടെങ്കിൽ അതുഭവിക്കും. അനന്തവും അനിർവ്വചനീയവുമായ ഈ പ്രപഞ്ചത്തെ നോക്കിക്കാണുന്നവർക്ക് ഈശ്വരശക്തി ഊഹിക്കാവുന്നതല്ലേയുള്ളൂ. ചുരുക്കത്തിൽ സൃഷ്ടിക്കായി മായയെ അംഗീകരിച്ചു നില്ക്കുന്ന ഈശ്വരൻ സർവ്വജ്ഞനും സർവ്വശക്തനും സർവ്വവ്യാപിയുമാണെന്നറിയേണ്ടതാണ്. ശ്രീ ശങ്കരഭഗവത്പാദർ സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹത്തിൽ ഈശ്വരനെ വിവരിച്ചിരിക്കുന്നതു നോക്കുക:-

*മായോപഹിതചൈതന്യം സാഭാസംസത്ത്വബൃംഹിതം*
*സർവ്വജ്ഞത്വാദിഗുണകം സൃഷ്ടിസ്ഥിത്യന്തകാരണം*
*അവ്യാകൃതം തദവ്യക്തമീശഇത്യപിഗീയതേ*

മായയിലാകമാനം തന്റെ പ്രതിബിംബം പരത്തിക്കൊണ്ട് മായയെ അംഗീകരിച്ചുനില്ക്കുന്ന ചൈതന്യത്തെ ഈശ്വരനെന്നും വിളിക്കുന്നു. സത്വഗുണം നിറഞ്ഞുതിങ്ങുന്നതാണീ സ്ഥിതി. സർവ്വജ്ഞത്വം സർവ്വശക്തിമത്വം സർവ്വവ്യാപിത്വം ഇത്യാദി ഗുണങ്ങൾ ഈശ്വരനുണ്ട്. പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതി പ്രളയങ്ങൾക്കൊക്കെ കാരണഭൂതനാണീശ്വരൻ. നാമരൂപങ്ങൾ വേർതിരിഞ്ഞിട്ടില്ലാത്തതുകൊണ്ട് ഈ സ്ഥിതിയെ അവ്യാകൃതമെന്നും അവ്യക്തമെന്നും വിളിക്കാറുണ്ട്. ഈശ്വരന്റെ സർവ്വജ്ഞത്വാദി ഗുണങ്ങളും സൃഷ്ടിസ്ഥിത്യന്തകാരണത്വവുമൊക്കെ സംഗ്രഹിച്ചുകൊണ്ടാണ് ഗുരുദേവൻ ശ്ലോകത്തിൽ 'പ്രഭു' എന്ന വിശേഷണം നൽകിയിരിക്കുന്നത്.

## ഈശ്വരൻ മായാവിയെപ്പോലെയാണ്

ഒരു മായാവിയെപ്പോലെയാണ് ഈശ്വരൻ പ്രപഞ്ചസൃഷ്ടി നടത്തുന്നത്. ഏകാഗ്രത ശീലിച്ച് സങ്കല്പ ശക്തിക്കുറപ്പുവരുത്തുന്ന ഐന്ദ്രജാലികൻ കേവലം ആ ശക്തിയെ ചലിപ്പിക്കുന്നതുകൊണ്ടുമാത്രം പ്രകൃതിയിൽ നിന്നും പദാർഥങ്ങൾ നിർമിച്ചെടുക്കുന്നു. വാസ്തവത്തിൽ ഐന്ദ്രജാലികനിൽ സ്ഥിതി ചെയ്യുന്ന ഈശ്വരാംശത്തിന്റെ മായാപ്രകടനം തന്നെയാണ് ഇന്ദ്രജാലവിദ്യ. ശരിയായ ഇന്ദ്രജാലം ഈശ്വരൻ എങ്ങനെ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നുവെന്നുള്ളതിന്റെ സ്പഷ്ടമായ തെളിവാണ്. അന്തർമുഖമായ യോഗാഭ്യാസം കൊണ്ട് ഒരു പ്രത്യേക ഇടത്തിൽ ശക്തിപ്രവാഹത്തെ സമ്പൂർണമായി നിരോധിച്ചുകൊണ്ടാണ് ഋഷീശ്വരന്മാർ ഈ സൃഷ്ടിയുടേയും സത്യത്തിന്റെയും സ്ഥിതി കണ്ടുപിടിച്ചത്. ശക്തിപ്രവാഹത്തെ നിരോധിച്ചാൽ അതു പൂർണമായി അടങ്ങിമറഞ്ഞുകൊണ്ട് അഖണ്ഡവും അമൃതസ്വരൂപവുമായ ഒരുജ്ജ്വല ബോധവസ്തുവിനെ സൂര്യതുല്യം പ്രകാശിപ്പിക്കും. അതോടെ പിന്നെ പോകാനിടമില്ലാതെ സത്യാന്വേഷണം അവസാനിക്കുകയും ചെയ്യും. ഇവിടെ ശക്തിപ്രവാഹം ഈ ബോധവസ്തുവിൽ കെട്ടടങ്ങുകയാണ് ചെയ്യുന്നത്. അഖണ്ഡവും അദ്വയവുമായ ഈ ബോധസത്തയിൽ ശക്തി പ്രവാഹമില്ല. അതുകൊണ്ട് പ്രപഞ്ചത്തിന്റെ പ്രശ്നമുദിക്കുന്നുമില്ല. ഇതാണ് കൈവല്യസ്ഥിതി. ഇവിടെ ശക്തി പ്രകടമാവാൻ തുടങ്ങിയാൽ ആദ്യമായി ബോധവസ്തു സത്ത്വാവരണമണിഞ്ഞ് ഈശ്വരനായിത്തീരും. ഈശ്വരൻ സത്ത്വാവരണരൂപിണിയായ മായയെ അഥവാ ശക്തിയെ വീണ്ടും സ്പന്ദിപ്പിച്ച് ഒരൈന്ദ്രജാലികനെപ്പോലെ പരമാണു മുതൽ സൂര്യചന്ദ്രപര്യന്തമുള്ള നാമരൂപങ്ങളെ വേർതിരിക്കുകയും ചെയ്യും. ഇവിടെ പ്രപഞ്ചനാമരൂപങ്ങളുടെ മുഴുവൻ വാസനാതലമാണ് സത്ത്വാവരണം. അവിടെ ശക്തിസ്പന്ദനത്തിന് ഗതിവേഗം കൂടുന്നതോടെ സങ്കല്പങ്ങൾ ആവിർഭവിക്കുന്നു. വീണ്ടും ഗതിവേഗം കൂടുന്നതോടെ സങ്കല്പങ്ങൾ ബാഹ്യദൃശ്യങ്ങളെ കാണാൻ തുടങ്ങുന്നു. ഇതാണ് സൃഷ്ടിരഹസ്യം. ഇക്കാര്യമാണ് ഗുരുദേവൻ "അസൃജന്മായയാസ്വസ്യ മായവീവാഖിലംജഗത്" എന്ന ഭാഗംകൊണ്ട് പ്രഖ്യാപിച്ചിരിക്കുന്നത്.

## വാസനയുടെ സൂക്ഷ്മരൂപം ശക്തിയാണ്

പ്രപഞ്ചാനുഭവത്തിലെ നാലു തലങ്ങളെപ്പറ്റി നാം പ്രസ്താവിച്ചിട്ടുണ്ട ല്ലോ. അവയിൽ ബാഹ്യദൃശ്യതലം, സങ്കല്പതലം, വാസനാതലം ഇവയെ കാര്യകാരണ രൂപത്തിൽ ഒന്നിനു പുറകെ ഒന്നായി നാം അറിയുകയും ചെയ്തു. വാസനാതലത്തിന്റെ കാരണരൂപം അഥവാ സൂക്ഷ്മരൂപം എന്താ ണെന്നാണ് ഇനി അന്വേഷിക്കേണ്ടത്. ശ്രീനാരായണ ഗുരുദേവനെപ്പോലെ യുള്ള സത്യദർശികൾ വാസനാതലമായി വെളിപ്പെടുന്ന മൂടുപടത്തേയും പാടേ ഒഴിച്ചു മാറ്റി പരമസത്യം കണ്ടെത്തിയവരാണ്. വാസനാപടലത്തെയും പാടെ അകറ്റിയപ്പോഴാണ് സർവജഗത്തിനും ആശ്രയമായ അഖണ്ഡബോധ തലം ആത്മസ്വരൂപമായി അവർക്കു മറ മാറിത്തെളിഞ്ഞത്. ഈ സാധനാ ക്രമം ഗുരുദേവൻ *അദ്വൈതദീപികയിലെ* പതിനെട്ടാം പദ്യത്തിൽ വ്യക്തമാ ക്കിയിട്ടുണ്ട്.

*മുന്നേ കടന്നു വിഷയം പ്രതിവൃത്തി മുന്നിൽ*
*നിന്നീടുമാവരണമാം തിര നീക്കിടുന്നു;*
*പിന്നീടുകാണുമറിവുംപ്രഭതന്റെ പിൻപോയ്*
*കണ്ണെന്ന പോലറിവു കാണുകയില്ല താനേ.*

ഇവിടെ 'വിഷയം പ്രതിവൃത്തി' സങ്കല്പതലമാണ്. ആദ്യം അതു കട ക്കുന്നു. അപ്പോഴേയ്ക്കും ആവരണ രൂപത്തിലുള്ള വാസനാതലം പ്രത്യക്ഷ പ്പെടുന്നു. ശക്തിയുളവാക്കിയ ആ ചെറുനിരയെയും അകറ്റേണ്ടതാണ്. അനന്തരം അറിവ് മറമാറിത്തെളിയും. ഈ അറിവാണ് അഖണ്ഡബോധതലം. ഇവിടെ ശക്തനും ശക്തിയും ഒന്നായിത്തീരുന്നു. വാസനാതലമായ അവ്യ ക്തദശയിൽ ശക്തനും ശക്തിയുളവാക്കിയ മൂടുപടവും എന്നിങ്ങനെ രണ്ടുണ്ടാ യിരുന്നു. അഖണ്ഡബോധതലത്തിലെത്തുമ്പോൾ അനന്താനന്ദസ്വരൂപമായി അഖണ്ഡബോധം മാത്രമാണ് അവശേഷിക്കുന്നത്. നേരത്തേ ഒരാവരണമുള വാക്കി വസ്തുവിന്റെ പൂർണരൂപം മറച്ചുവർത്തിച്ചിരുന്ന ശക്തിക്ക് ഇവിടെ എന്തു സംഭവിക്കുന്നു? സ്വാഭാവികമായും അതു ശക്തനിൽ അഭേദമായി മറയു കയാണ് ചെയ്യുന്നതെന്ന് തീർച്ചയല്ലേ? ഒരു നടൻ തന്റെ അഭിനയകലയെക്കു റിച്ച് ചിന്തിക്കാതിരിക്കുമ്പോൾ നടനശക്തിയും നടനും തികച്ചും അഭിന്നമായി വർത്തിക്കുകയല്ലേ ചെയ്യുന്നത്? ശക്തി തന്നിലുണ്ടെങ്കിൽപ്പോലും അതിനെ സ്പന്ദിപ്പിക്കാൻ കൂട്ടാക്കാത്തിടത്തോളം നടൻ ശക്തിരഹിതനെപ്പോലെ കേവ ലനായി സ്ഥിതിചെയ്യും. അപ്പോൾ ശക്തി വേർതിരിക്കാൻ വയ്യാത്തവണ്ണം ശക്തനുമായി ഒന്നായിനിൽക്കുകയാണ്. ഇതാണ് കേവലഭാവം; അഥവാ കൈവല്യം. അപ്പോൾ അഖണ്ഡബോധതലത്തിൽ പ്രപഞ്ചം മുഴുവൻ ശക്തി യായി മാറി ബോധവസ്തുവുമായി ഒന്നായി നില്ക്കുകയാണ്. ശക്തി പ്രകട മാവാൻ തുടങ്ങിയാൽ ആദ്യമായി സത്ത്വാവരണരൂപത്തിലുള്ള വാസനാതലം രൂപം കൊള്ളും. ഈ ആവരണവും മറഞ്ഞാൽ ശക്തിയും ശക്തനും ഒന്നായി കേവലഭാവം ശേഷിക്കും. ഇതാണ് മോക്ഷം. ഇവിടെ ശക്തിയുടെ ലയവും ഏകീഭാവവും വ്യക്തമായി വേർതിരിച്ചറിയേണ്ടതാണ്. അവ്യക്തമെന്നും, വാസ

നയെന്നും, ആവരണമെന്നുമൊക്കെയറിയപ്പെടുന്നത് ശക്തിയുടെ ലയമാണ്. ശക്തിയുടെ ഏകീഭാവമാണ് അഖണ്ഡബോധതലം. അഖണ്ഡബോധതലത്തിന്റെ സാക്ഷാത്കാരത്തോടെ പിന്നെ പോകാനിടമില്ലാതെ സത്യാമ്പേഷണം അവസാനിക്കുന്നു. ഈ അനുഭവതലത്തിൽ പാടെ മാറി മറയുന്ന പ്രപഞ്ചത്തിനെന്തു സംഭവിക്കുന്നു? അത് ശക്തിരൂപേണ ശക്തനിൽ ഒന്നായിത്തീരുന്നു. അത്ഭുതകരമായ ഈ കണ്ടുപിടുത്തമാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ വിവരിക്കുന്നത്.

3. പ്രാഗുത്പത്തേരിദം സ്വസ്മിൻ
വിലീനമഥ വൈ സ്വതഃ
ബീജാദങ്കുരവത് സ്വസ്യ
ശക്തിരേവാസൃജത് സ്വയം

ഇദം – ഈ പ്രപഞ്ചം; ഉത്പത്തേഃ പ്രാക് – പൊന്തിവരുന്നതിനു മുൻപ്; സ്വസ്മിൻ – തന്നിൽ അഥവാ ബ്രഹ്മത്തിൽ; വിലീനം ആസീത് – വേർതിരിക്കാൻ വയ്യാതെ ഏകീഭവിച്ചിരുന്നു; അഥ വൈ = പിന്നീട്; സ്വതഃ=സ്വാഭാവികമായിത്തന്നെ; ബീജാദ് അങ്കുരവത് = വിത്തിൽ നിന്നും പൊടിപ്പെന്നപോലെ; സ്വസ്യ ശക്തിഃ ഏവ = തന്റെ അഥവാ ബ്രഹ്മത്തിന്റെ ശക്തിതന്നെ; സ്വയം = തന്നത്താൻ; അസൃജത് = സൃഷ്ടിച്ചു.

ഈ പ്രപഞ്ചം ഇങ്ങിനെ പൊന്തിക്കാണപ്പെടുന്നതിനു മുൻപ് ബ്രഹ്മത്തിൽ അഭിന്നമായി ഏകീഭവിച്ചു വർത്തിച്ചിരുന്നു. അനന്തരം സ്വാഭാവികമായിത്തന്നെ വിത്തിൽ നിന്നും പൊടിപ്പെന്നപോലെ ബ്രഹ്മശക്തിതന്നെ തന്നത്താൻ ഇതിനെ സൃഷ്ടിച്ചു അഥവാ വെളിപ്പെടുത്തി.

## ഉത്പത്തിയാണ് സൃഷ്ടി

ഉത്പത്തിശബ്ദത്തിന് ഒളിഞ്ഞുകിടക്കുന്നതിന്റെ പൊന്തിവരവ് എന്നാണർഥം. ബ്രഹ്മശക്തി സ്പന്ദിച്ചുപൊന്തിവരുന്നതോടെയാണ് പ്രപഞ്ചഘടകങ്ങൾ ഒന്നൊന്നായി ആവിർഭവിക്കുന്നത്. ബ്രഹ്മശക്തി തിരികെ സ്പന്ദിച്ചു മറഞ്ഞാൽ പ്രപഞ്ചഘടകങ്ങളെല്ലാം പാടെ മറഞ്ഞ് ശക്തി ശക്തനുമായി ഒന്നിച്ച് ശക്തൻ മാത്രം ബാക്കിനിൽക്കും. ഇതാണ് മോക്ഷം അഥവാ കൈവല്യം. അപ്പോൾ പ്രപഞ്ചഘടകങ്ങളെല്ലാം എക്കാലത്തും ശക്തിരൂപത്തിൽ ബ്രഹ്മത്തിലുള്ളവതന്നെയാണ്. അവ ചിലപ്പോൾ പൊന്തിവരുന്നു. ചിലപ്പോൾ വാസനാരൂപത്തിൽ ലയിക്കുന്നു. ചിലപ്പോൾ പാടെ പ്രകടഭാവം ഒഴിഞ്ഞു മാറി ശക്തനുമായി ഏകീഭവിക്കുന്നു. പ്രകൃതിയുടെ ഈ മൂന്ന് പ്രവർത്തനങ്ങളുമാണ് സൃഷ്ടിപ്രളയമോക്ഷങ്ങളെന്ന് യഥാക്രമം അറിയപ്പെടുന്നവ. ഭഗവാൻ ഗീത എട്ടാമദ്ധ്യായത്തിൽ കർമത്തെ നിർവചിക്കുമ്പോൾ ഈ സൃഷ്ടിരഹസ്യം വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. 'ഭൂതഭാവോദ്ഭവകരോ വിസർഗ്ഗഃ കർമ്മസംജ്ഞിതഃ — ഉണ്ടായിക്കാണപ്പെടുന്നവയുടെ കാഴ്ചകളെ ഉണ്ടാക്കിക്കാണിക്കുന്ന വെളിപ്പെടലാണ് കർമം' എന്നത്രേ ഭഗവാൻ പ്രഖ്യാപിക്കുന്നത്. സ്വയം ചലിച്ചുയർന്ന് തന്നിൽ ഒളിഞ്ഞുകിടക്കുന്ന പ്രപഞ്ചഘടകങ്ങളെ ഉണ്ടാക്കി

ക്കാണിക്കുന്നതുകൊണ്ടാണ് ബ്രഹ്മശക്തിയെ വേദാന്തശാസ്ത്രം 'പ്രകൃതി' എന്നു വിളിക്കുന്നത്. പ്രകർഷേണ ദൃശ്യങ്ങളെ ഉണ്ടാക്കുന്നവൾ എന്നാണ് പ്രകൃതിശബ്ദത്തിനർഥം. പ്രകൃതിയെ സ്വയം നിയന്ത്രിച്ചു കീഴ്പ്പെടുത്തി സ്പന്ദിപ്പിച്ചും ലയിപ്പിച്ചും ഒഴിച്ചുമാറ്റിയും ആവർത്തിച്ച് പരീക്ഷിച്ച് വേദാന്ത ശാസ്ത്രം കണ്ടെത്തിയതാണീ സൃഷ്ടിരഹസ്യം. ഈ പരീക്ഷണം സ്വാനുഭവ പ്പെടുത്തിക്കൊണ്ടാണ് ഗുരുദേവൻ 'ഈ പ്രപഞ്ചം ഇങ്ങിനെ പൊന്തിക്കാണ പ്പെടുന്നതിനു മുൻപ് ബ്രഹ്മത്തിൽ അഭിന്നമായി ഏകീഭവിച്ചുവർത്തിച്ചിരുന്നു' എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്.

## സൃഷ്ടി സ്ഥിതി പ്രളയങ്ങൾ ശക്തി സ്വഭാവങ്ങളാണ്

ദൃശ്യങ്ങളുടെ ആവിർഭാവവും പരിണാമവും ലയവും മാറിമാറി വരുന്നത് ബ്രഹ്മശക്തിയായ പ്രകൃതിയുടെ സ്വഭാവമാണ്. ഏതു പ്രപഞ്ചഘടകത്തെ പരിശോധിച്ചാലും ഇതു വെളിപ്പെടും. ആവിർഭാവം, പരിണാമം, ലയം എന്നീ ഘട്ടങ്ങളിൽ ഏതിലെങ്കിലും ഒന്നിൽ പെട്ടുനിൽക്കുന്നവയാണ് എല്ലാ പ്രപ ഞ്ചഘടകങ്ങളും. ഇങ്ങിനെയുള്ള പ്രകൃതിയുടെ ഏതെങ്കിലും പ്രവർത്തന ഘട്ടത്തിൽപെട്ടുനില്ക്കുന്ന ബ്രഹ്മാംശപ്രതിബിംബമാണ് ജീവൻ. ജീവന് വേണമെങ്കിൽ പ്രകൃതിയുടെ ഏതെങ്കിലും പ്രവർത്തനഘട്ടത്തിൽ കുടുങ്ങി നില്ക്കാം; അല്ലെങ്കിൽ പ്രകൃതിയെ പാടെ ഉപേക്ഷിച്ച് ബിംബരൂപം സാക്ഷാ ത്കരിക്കാം. പ്രകൃതിയിൽപെട്ടു നിന്നാൽ സംസാരം, ബിംബരൂപത്തെ സാക്ഷാത്കരിച്ചാൽ മോക്ഷം. ഇതാണു നിയമം. എന്തായാലും പ്രപഞ്ചഘട കങ്ങളായി പൊന്തിവന്ന് നിലനിന്നുമാറുകയെന്നത് അനാദിയായിത്തന്നെ പ്രകൃതിയുടെ പ്രവർത്തനസ്വഭാവമാണ്. പ്രകൃതിയുടെ ഈ അനാദിസ്വഭാവം ഗീത ഇങ്ങിനെ വെളിപ്പെടുത്തുന്നു:

*പ്രകൃതിം പുരുഷം ചൈവ*
*വിദ്ധ്യാനാദീ ഉഭാവപി*
*വികാരാംശ്ച ഗുണാംശ്ചൈവ*
*വിദ്ധി പ്രകൃതിസംഭവാൻ* *ഭഗ.ഗീ. 13-20*

പ്രകൃതിയും പുരുഷനും രണ്ടും അനാദിയാണെന്നറിയൂ. ഗുണപരിണാ മരൂപത്തിലുള്ള എല്ലാ സൃഷ്ടികളും പ്രകൃതിയുണ്ടാക്കുന്നവയാണെന്നും അറി യൂ. ആവർത്തിച്ചുള്ള സൃഷ്ടിസ്ഥിതിപ്രളയങ്ങൾ സത്യവസ്തുവിലുള്ള സ്വാഭാവികമായ ശക്തിപ്രകടനം മാത്രമാണ്. പുതുതായി ഒന്നും ഉണ്ടാവു കയോ നശിക്കുകയോ ചെയ്യുന്നില്ലെന്നുള്ളതാണ് വസ്തുത. *മാണ്ഡൂക്യകാ രിക* രചിച്ചിട്ടുള്ള ശ്രീ ഗൗഡപാദാചാര്യർ പറയുന്നത് 'വസ്തുസ്വഭാവമാണു പ്രപഞ്ചം' എന്നത്രേ. *'ആത്മോപദേശശതകത്തിൽ'* ഗുരുദേവൻ ഇക്കാര്യം ഒന്നിലധികം ശ്ലോകങ്ങളിൽ വിശദമായി ചർച്ചചെയ്തിട്ടുമുണ്ട്. എഴുപ ത്തൊൻപതാം ശ്ലോകത്തിൽ സൃഷ്ടിസ്ഥിതി പ്രളയങ്ങളെയെല്ലാം 'ചിത് പ്രഭാവം' എന്ന ഒറ്റവാക്കുകൊണ്ടാണ് ഗുരുദേവൻ സംഗ്രഹിച്ചിരിക്കുന്നത്. പൂർണസത്യസാക്ഷാത്കാരത്തിൽ വെളിപ്പെടുന്ന അന്തിമമായ ഈ സത്യര

ഹസ്യമാണ് ശ്ലോകത്തിൽ "അഥവൈസ്വതഃ — പിന്നീട് സ്വാഭാവികമായി" എന്ന വാക്യംകൊണ്ട് സംഗ്രഹിച്ചിരിക്കുന്നത്.

## വിത്തും വൃക്ഷവും പോലെയാണ് ശക്തിയും പ്രപഞ്ചവും

ഭൂമിയെന്ന അധിഷ്ഠാനത്തിൽ അഭിന്നമായി ശക്തി രൂപത്തിൽ ഒളിഞ്ഞു കിടന്നിരുന്നവയാണ് വിത്തും വൃക്ഷവും. ഭൂമിയിൽ ശക്തിരൂപത്തിൽ ഒളിഞ്ഞുകിടന്നിരുന്ന വൃക്ഷം ഒരിക്കൽ വെളിപ്പെട്ടുകഴിഞ്ഞാൽ പിന്നെ വൃക്ഷം വിത്ത്, വൃക്ഷം വിത്ത് എന്ന രൂപത്തിൽ വികസിച്ചും സങ്കോചിച്ചും പ്രകടമായിക്കൊണ്ടേയിരിക്കും. വേണമെങ്കിൽ ഈ വൃക്ഷത്തിനും വിത്തിനും വീണ്ടും മണ്ണിൽ വീണടിഞ്ഞ് അഭിന്നമായി ഏകീഭവിക്കാവുന്നതുമാണ്. വൃക്ഷത്തിന്റെ സങ്കോചിച്ച രൂപമാണ് വിത്ത്. വിത്തിന്റെ വികസിച്ച രൂപമാണ് വൃക്ഷം. ഇവ രണ്ടും നേരത്തേ മണ്ണിൽ ശക്തിരൂപത്തിൽ ഒളിഞ്ഞു കിടന്നവയുമാണ്. ഇവയിൽ വിത്തു കണ്ടിട്ട് ശാഖോപശാഖമായ വൃക്ഷം ഇതിലെങ്ങിനെ ഒതുങ്ങിയിരിക്കുന്നുവെന്ന് ശങ്കിച്ചിട്ടു കാര്യമില്ല. അതുപോലെ വൃക്ഷം കണ്ടിട്ട് ഇതു ചെറിയൊരു വിത്തിൽ നിന്നും എങ്ങിനെ വികസിച്ചുവെന്നാശ്ചര്യപ്പെട്ടിട്ടും കാര്യമില്ല. ഇതാണ് പ്രകൃതിയുടെ ഇന്ദ്രജാലം. ഈ വിത്തും വൃക്ഷവും മണ്ണിൽ ശക്തിരൂപത്തിൽ നേരത്തെ വർത്തിച്ചിരുന്നതും മണ്ണിന്റെ സ്വഭാവം തന്നെയാണ്. ഇതുപോലെ അഖണ്ഡബോധ വസ്തുവിൽ ശക്തിരൂപത്തിൽ ഒളിഞ്ഞിരുന്ന പ്രപഞ്ചം പ്രകടമായാൽ ചിലപ്പോൾ സങ്കല്പതലത്തിലും ചിലപ്പോൾ വാസനാതലത്തിലും വികസിച്ചും സങ്കോചിച്ചും മാറി മാറിത്തിരിഞ്ഞു കൊണ്ടേയിരിക്കും. വേണമെങ്കിൽ ഇവയ്ക്കൊക്കെ വിത്തും വൃക്ഷവും മണ്ണടിയുന്നതുപോലെ അഖണ്ഡബോധവുമായിച്ചേർന്ന് ഒന്നാകാവുന്നതുമാണ്. പ്രകൃതിയുടെ ഈ ഇന്ദ്രജാലപ്രകടനങ്ങളിലൊന്നും അത്ഭുതപ്പെട്ടിട്ടു കാര്യമേയില്ല. ബ്രഹ്മശക്തിയുടെ സ്വതേയുള്ള പ്രവർത്തനവിധമാണിത്. ഇക്കാര്യമാണ് ഗുരുദേവൻ 'വിത്തിൽ നിന്നും പൊടിപ്പെന്നപോലെ' എന്ന ദൃഷ്ടാന്തംകൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്.

## ശക്തിയുടെ പ്രകടനം ബ്രഹ്മത്തെ കളങ്കപ്പെടുത്തുന്നില്ല

അഖണ്ഡബോധസത്തയായ ബ്രഹ്മത്തിൽ ശക്തി ഇങ്ങനെ പ്രപഞ്ച രൂപത്തിൽ പ്രകടമായും വാസനാരൂപത്തിൽ ലയിച്ചും വർത്തിക്കുന്നുണ്ടെങ്കിലും അതുകൊണ്ടു ബ്രഹ്മസ്വരൂപത്തിന് യാതൊരു വികാരവും ചലനവും സംഭവിക്കുന്നില്ല. അതങ്ങനെ നിത്യമുക്തമായ അധിഷ്ഠാനമായി വർത്തിക്കുന്നതുകൊണ്ടാണ് ശക്തിക്ക് ഈ ഇന്ദ്രജാല പ്രകടനങ്ങളൊക്കെ നടത്താൻ കഴിയുന്നതുതന്നെ. പ്രകൃതിക്ക് തന്റെ പ്രകടനങ്ങളൊക്കെ നിറുത്തി എപ്പോൾ വേണമെങ്കിലും അതുമായി ഏകീഭവിക്കാനും അതുകൊണ്ടാണവസരമുണ്ടാകുന്നത്. ബ്രഹ്മസാക്ഷാത്കാരത്തിൽ സത്യദർശികൾക്ക് സംശയമെന്യേ തെളിഞ്ഞിട്ടുള്ള വസ്തുനിയമമാണിത്. അതുകൊണ്ടാണ് പ്രപഞ്ചം ബ്രഹ്മപരിണാമമല്ല, ബ്രഹ്മവിവർത്തമാണ് എന്നു വേദാന്തശാസ്ത്രം സിദ്ധാന്തിക്കുന്നത്. കാരണം കാര്യരൂപത്തിൽ മാറിപ്പോകുന്നതാണ് പരിണാമം. വിത്തു വൃക്ഷമാ

കുന്നതു പരിണാമമാണ്. പ്രപഞ്ചത്തിന്റെ വികാസലയങ്ങളെക്കാണിക്കാൻ മാത്രമാണ് നേരത്തേ വൃക്ഷത്തിന്റെയും വിത്തിന്റെയും ദൃഷ്ടാന്തം കാണിച്ചത്. കാരണത്തിന് ഒരു ചലനവും ഉണ്ടാകാതെ കാര്യരൂപങ്ങൾ ആരോപിച്ചനുഭവിക്കുന്നതാണ് *വിവർത്തം*. മങ്ങിയ വെളിച്ചത്തിൽ കയറിൽ പാമ്പിനെക്കാണുന്നത് വിവർത്തമാണ്. പ്രകൃതി ബ്രഹ്മത്തിൽ പ്രപഞ്ചത്തെ ആരോപിച്ചനുഭവിക്കുന്നതും ഈ വിധമാണെന്നത്രേ സത്യദർശികൾ കണ്ടെത്തിയിരിക്കുന്നത്. ഭഗവദ്ഗീത ഇക്കാര്യം ഇങ്ങിനെ വെളിപ്പെടുത്തുന്നു.

*പ്രകൃതിം സ്വാമവഷ്ടഭ്യ*
*വിസൃജാമി പുനഃ പുനഃ*
*ഭൂതഗ്രാമമിമം കൃത്സ്ന-*
*മവശം പ്രകൃതേർവശാത്.*
*ന ച മാം താനി കർമ്മാണി*
*നിബന്ധന്തി ധനഞ്ജയ!*
*ഉദാസീനവദാസീന-*
*മസക്തം തേഷു കർമ്മസു* *ഭഗ.ഗീ. 9-8, 9.*

ഞാൻ പ്രകൃതിയെ നിയോഗിച്ച് ഈ പ്രപഞ്ചഘടകങ്ങളെ മുഴുവൻ വീണ്ടും വീണ്ടും വെളിപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഇവയെല്ലാം പ്രകൃതിക്കു വശപ്പെട്ട് സ്വാതന്ത്ര്യമില്ലാതെ ചലിക്കുകയാണ്. പ്രകൃതിചലനങ്ങളൊന്നും തന്നെ എന്നെ ബാധിക്കുന്നില്ല. ഞാനവയുമായി കൂട്ടുപിണയാതെ ഉദാസീനനെപ്പോലെ വർത്തിക്കുന്നു. പരമമായ ഈ സത്യസ്വരൂപരഹസ്യമാണ് ഗുരുദേവൻ 'ശക്തിരേവ സ്വയമസൃജത് - ശക്തിതന്നെ തന്നത്താൻ സൃഷ്ടിച്ചു' എന്ന് വെളിപ്പെടുത്തിയിരിക്കുന്നത്.

## ശക്തി രണ്ടുവിധം

ബ്രഹ്മസ്വരൂപത്തിൽനിന്നും പ്രപഞ്ചസൃഷ്ടിക്കായി സ്പന്ദിച്ചുയരുന്ന ശക്തിക്കു രണ്ടുതരം പ്രവർത്തനങ്ങളാകാം. ഒന്നുകിൽ സ്പന്ദനത്തിന്റെ ഗതിവേഗം വർധിപ്പിച്ച് അനന്തകോടി നാമരൂപങ്ങളെയുളവാക്കി മുന്നേറാം. അല്ലെങ്കിൽ ഏതു ഘട്ടത്തിലും പിൻതിരിഞ്ഞ് ഗതിവേഗം കുറച്ച് തന്റെ ഉത്പത്തിസ്ഥാനമായ സത്യത്തെ സമീപിക്കാം. സ്പന്ദനവേഗം വർധിപ്പിച്ച് കൂടുതൽ കൂടുതൽ നാമരൂപങ്ങളെ വെളിപ്പെടുത്തുന്തോറും ശക്തി സത്യസ്വരൂപത്തിൽ നിന്നും അകലുകയാണ്. ചേതന സത്യത്തിൽനിന്നും അകലുന്തോറും ജഡത്വം കൂടി വരും. ഇത് ഇരുട്ടിന്റെ മാർഗമാണ്. ജഡത്വം കൂടുന്നതോടൊപ്പം ഈ മാർഗത്തിൽ ദുഃഖവും അശാന്തിയും വർധിക്കുകയും ചെയ്യും. സ്പന്ദനത്തിന്റെ ഗതിവേഗം കുറച്ച് സത്യത്തോടടുക്കുന്നതോടെ മാർഗം പ്രകാശമയമായിത്തീരുന്നു. പ്രകൃതിയുടെ സൂക്ഷ്മരൂപങ്ങളിൽ പകർന്നു കിട്ടുന്ന സത്യത്തിന്റെ പ്രകാശം തന്നെയാണ് ഈ മടക്കയാത്രയുടെ മാർഗത്തെ തേജോമയമാക്കിത്തീർക്കുന്നത്. ഈ മാർഗത്തിൽ സത്യസ്വരൂപത്തിൽ നിന്നുള്ള ആനന്ദവും ശാന്തിയും കൂടിക്കൂടിവരുന്നു. ശക്തിയുടെ

പ്രകാശമയമായ മാർഗത്തെ യുവാവായിരിക്കുമ്പോൾതന്നെ അവലംബിക്കുവാനും സത്യസ്വരൂപത്തിലേയ്ക്കുള്ള മടക്കയാത്ര അചിരേണ പൂർത്തിയാക്കാനും കഴിഞ്ഞ മഹാത്മാവാണ് ശ്രീനാരായണ ഗുരുദേവൻ. ശക്തിയുടെ പൂർണരഹസ്യം അങ്ങനെ കണ്ടുപിടിച്ച ആ സത്യനിഷ്ഠൻ പ്രവർത്തനഭേദമനുസരിച്ച് ശക്തിക്കു വന്നുചേരുന്ന ദ്വിവിധത്വമാണ് നാലാം പദ്യത്തിൽ ചർച്ചചെയ്യുന്നത്.

4. ശക്തിസ്തു ദ്വിവിധാ ജ്ഞേയാ
തൈജസീ താമസീതി ച
സഹവാസോ$ ഽ $നയോർ നാസ്തി
തേജസ്തിമിരയോരിവ.

ശക്തിഃ തു – ശക്തിയാകട്ടെ; തൈജസീ താമസീച ഇതി – തൈജസിയെന്നും താമസിയെന്നും; ദ്വിവിധാ – രണ്ടുപ്രകാരം; ജ്ഞേയാ – അറിയപ്പെടേണ്ടതാണ്; അനയോഃ – ഇവയ്ക്കുരണ്ടിനും; തേജസ്തിമിരയോരിവ – വെളിച്ചത്തിനും ഇരുട്ടിനുമെന്നപോലെ; സഹവാസഃ – കൂട്ടുകെട്ട്; നാസ്തി –ഉണ്ടായിരിക്കുന്നില്ല.

ശക്തിയാകട്ടെ തൈജസിയെന്നും താമസിയെന്നും രണ്ടുവിധമുണ്ട്. ഇവ രണ്ടും വെളിച്ചവും ഇരുട്ടും പോലെയാണ്. ഒരുമിച്ചിരിക്കാൻ കഴിവുള്ളവയല്ല.

## വിദ്യയും അവിദ്യയും

ആത്മാവ് ആനന്ദസ്വരൂപമാണ്. ആത്മാവിലല്ലാതെ ആനന്ദം മറ്റൊരിടത്തുമില്ല. അപ്പോൾ ആനന്ദമന്വേഷിക്കുന്ന സകലരും തിരയുന്നതാത്മാവിനെത്തന്നെയാണ്. പക്ഷെ വസ്തു എവിടെക്കിട്ടുമെന്നു നിശ്ചയമില്ലാത്തതുകൊണ്ട് ചിലർ തിരഞ്ഞുചെല്ലുന്തോറും അതിൽ നിന്നും അകലുകയാണ് ചെയ്യുന്നത്. വസ്തുവിനെ കണ്ടെത്തേണ്ടയിടം വ്യക്തമായി ധരിച്ചുകൊണ്ടന്വേഷിക്കുന്നവർ തിരഞ്ഞുചെല്ലുന്തോറും അതിനോടടുക്കുന്നു. ആത്മവസ്തുവിനോടടുപ്പിക്കുന്നതും അകറ്റുന്നതും ശക്തിതന്നെയാണ്. അടുപ്പിക്കുന്ന ശക്തിയാണ് തൈജസി. അകറ്റിക്കളയുന്ന ശക്തിയാണ് താമസി. വേദാന്തശാസ്ത്രത്തിൽ തൈജസിയെ വിദ്യയെന്നും താമസിയെ അവിദ്യയെന്നും പറയുന്നു. ആത്മസത്യത്തിനുനേരെ അന്തർമുഖനായി മുഖംനോക്കി നില്ക്കുന്നവനാണ് തൈജസിയുടെ മാർഗ്ഗത്തിൽ സഞ്ചരിക്കുന്നവൻ. അവൻ ഇന്ദ്രിയങ്ങളെ പ്രത്യാഹരിച്ച് ഉള്ളിലേയ്ക്കു നോക്കുന്നു. ബഹിർമുഖനായി ആത്മസത്യത്തിനു നേരേ പുറംതിരിച്ച് സഞ്ചരിക്കുന്നവൻ താമസിയുടെ മാർഗത്തിലാണ്. അവൻ ഇന്ദ്രിയങ്ങളെ പുറമേയുള്ള ദൃശ്യങ്ങളുടെ പിന്നാലെ അഴിച്ചുവിട്ട് സദാ ബഹിർമുഖനായി വർത്തിക്കുന്നു. ആത്മനടൻ വാസന, സങ്കല്പങ്ങൾ, ബാഹ്യശരീരം എന്നിവ തന്നിൽ അധ്യാരോപംചെയ്ത് നടിക്കുന്നതാണീ പ്രപഞ്ചമെന്നു നാം കണ്ടുവല്ലോ. വേഷങ്ങൾ സത്യമെന്ന് ഭ്രമിച്ച് കൂടുതൽ കൂടുതൽ വേഷങ്ങളുമായി ബന്ധപ്പെട്ട് അധ്യാരോപമണ്ഡലത്തിൽതന്നെ കറങ്ങു

77-2003 3

കയാണ് താമസിയെ അവലംബിക്കുന്നവൻ. നേരെമറിച്ച് വേഷങ്ങൾ അസത്യമെന്നുകണ്ട് അവയെ ഓരോന്നായി അഴിച്ചുമാറ്റി സ്വരൂപം കാണാൻ കൊതിക്കുമ്പോഴാണ് തൈജസി എത്തിച്ചേരുന്നത്. താമസിയുടെ മാർഗം പ്രവൃത്തിമാർഗമാണ്. തൈജസിയുടെ മാർഗം നിവൃത്തിമാർഗവും. താമസി വിഷയങ്ങളിൽ ഭ്രമിപ്പിച്ച് പ്രേയസ് നേടിക്കൊടുക്കുന്നു. തൈജസി നിത്യനിർമുക്തമായ മോക്ഷസ്വരൂപം കൈവരുത്തുന്നു. മോക്ഷപ്രാപ്തി ശ്രേയസ്സാണ്. മനുഷ്യജീവിതത്തെ പ്രേയസ്സ്, ശ്രേയസ്സ് എന്ന രണ്ടു ലക്ഷ്യങ്ങൾ സമീപിക്കുന്നുവെന്നാണു കഠോപനിഷത്ത് പ്രഖ്യാപിക്കുന്നത്. ധീരൻ രണ്ടിനെയും വിവേചിച്ചറിഞ്ഞ് പ്രേയസ്സിനേക്കാൾ മെച്ചമെന്നുകണ്ട് ശ്രേയസ്സിനെ വരിക്കുന്നു. വിവേചനാശക്തിയില്ലാത്ത മന്ദബുദ്ധി തന്റെ ജഡസമ്പത്തൊന്നും നഷ്ടപ്പെട്ടുപോകരുതെന്നു കരുതി പ്രേയസ്സിനെ വരിക്കുന്നു. ശ്രേയസ്സിന്റെ മാർഗം വിദ്യാമാർഗവും പ്രേയസിന്റെ മാർഗം അവിദ്യാമാർഗവുമാണ്. ഗുരുദേവൻ *ആത്മോപദേശ ശതകത്തിൽ* ദ്വിവിധ ശക്തികളുടേയും സ്വരൂപം വിശദമായി ചർച്ച ചെയ്തിട്ടുണ്ട്. അവിടെ തൈജസിയായ വിദ്യയെ സമയെന്നും താമസിയായ അവിദ്യയെ അന്യയെന്നുമാണ് വിളിച്ചിരിക്കുന്നത്. എല്ലായിടത്തും ഒരേ ഈശ്വരതത്ത്വത്തെ കാട്ടിക്കൊടുക്കാൻ കരുത്തുള്ളതുകൊണ്ടാണ് തൈജസിക്ക് 'സമ'യെന്നു പേരിട്ടത്. ഒരേ ഈശ്വരതത്ത്വത്തെ അനന്തകോടി നാമരൂപങ്ങളാക്കി പ്രദർശിപ്പിച്ച് ഭ്രമിപ്പിക്കുന്നതുകൊണ്ടാണ് താമസിക്ക് 'അന്യ'യെന്നു പേരിട്ടത്. ഇതൊക്കെ മനസിൽ കണ്ടുകൊണ്ടാണ് ശ്ലോകത്തിൽ 'ശക്തിസ്തു ദ്വിവിധാ ജ്ഞേയാ, തൈജസീ താമസീതി ച' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## തൈജസിക്കും താമസിക്കും സഹവാസമില്ല

അവനവന്റെ ഉള്ളിലേയ്ക്കു തിരിഞ്ഞുനോക്കിയാണ് ആദ്യം ആത്മസ്വരൂപം കണ്ടെത്തേണ്ടത്. ആത്മാവ് ശക്തി സ്പന്ദനത്തെ സമാശ്രയിച്ച് തന്നിൽ ജഡദൃശ്യങ്ങളെ ഉളവാക്കിയപ്പോഴാണല്ലോ സ്വരൂപാനുഭവം മങ്ങിപ്പോയത്. സ്പന്ദനത്തിന്റെ ഗതിവേഗം കൂട്ടി ഇങ്ങിനെ കൂടുതൽ കൂടുതൽ ജഡദൃശ്യങ്ങളെ ഉണ്ടാക്കി സ്വരൂപാനുഭവം പാടെ മറയ്ക്കാൻ ശ്രമിക്കുന്ന ശക്തിയാണ് താമസി. താമസി അധ്യാരോപശക്തിയാണ്. നേരേമറിച്ച് തിരിഞ്ഞുനിന്ന് താൻ തന്നെയുണ്ടാക്കിയ ജഡദൃശ്യങ്ങളെ ഒഴിച്ചുമാറ്റി ആത്മാവിന് സ്വരൂപാനുഭവം വീണ്ടെടുത്തുകൊടുക്കുന്ന ശക്തിയാണ് തൈജസി. തൈജസി അപവാദശക്തിയാണ്. അപവാദസ്വരൂപം നാം അടുത്ത ദർശനത്തിൽ ചർച്ചചെയ്യും. ഇക്കാരണത്താൽതന്നെ ഈ രണ്ടു ശക്തികൾക്കും ഒരുമിച്ചിരിപ്പ് സാദ്ധ്യമല്ലെന്നു തീർച്ചയാണല്ലോ. വച്ചുകെട്ടുന്ന ശക്തിയും അഴിച്ചുമാറ്റുന്ന ശക്തിയും ഒരുമിച്ചു പ്രവർത്തിക്കുക വയ്യല്ലോ. ഇവ ഇരുട്ടും വെളിച്ചവും പോലെയാണ്. വെളിച്ചം കൂടുന്തോറും ഇരുട്ടു മാറിയേ പറ്റൂ. തൈജസിയുടെ കടന്നുവരവോടെ താമസി മറഞ്ഞുകളയുന്നു.

*ദൂരമേതേ വിപരീതേ വിഷൂചീ*
*അവിദ്യാ യാ ച വിദ്യേതിജ്ഞാതാ* *കഠോ.ഉപ. 2-4*

അവിദ്യ, വിദ്യ എന്നറിയപ്പെടുന്ന രണ്ടു ശക്തികളും ഭിന്നഗതികളാണ്; അവയുണ്ടാക്കുന്ന ഫലങ്ങളും വെവ്വേറെയാണ്; എന്നത്രേ കഠോപനിഷത്തിന്റെ പ്രഖ്യാപനം. താമസിയായ അവിദ്യ ദുർവ്വാസനാരൂപത്തിലുള്ള ആസുരീ സമ്പത്തിനെ വളർത്തി ജീവനെ നരകയാതനകളിൽ കൊണ്ടെത്തിക്കുന്നു. തൈജസിയായ വിദ്യ സദ്വാസനാരൂപത്തിലുള്ള ദൈവീസമ്പത്തിനെ വളർത്തി ജീവനെ ക്രമേണ സത്യസ്വരൂപത്തിൽ കൊണ്ടെത്തിക്കുന്നു. സത്യസ്വരൂപത്തിലെത്തുന്നതോടെ തൈജസിയും സ്വയം കെട്ടടങ്ങുന്നുവെന്നറിയേണ്ടതാണ്. താമസിയെ സമാശ്രയിക്കുന്നയാൾ ഒടുങ്ങാതെ സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങിക്കഴിയാനിടവരുന്നു. ശ്രീ രാമകൃഷ്ണദേവൻ താമസിയെ കാലിൽ കൊണ്ടിരുന്ന മുള്ളിനോടും തൈജസിയെ അതെടുക്കാനുപയോഗിച്ച മുള്ളിനോടുമാണുപമിക്കാറ്. ഒടുവിൽ രണ്ടും ദൂരെ വലിച്ചെറിയേണ്ടവതന്നെ. ഇങ്ങനെ വിദ്യാവിദ്യകളെ രണ്ടും ഫലംകൊണ്ടു പരീക്ഷിച്ചറിഞ്ഞ ശേഷമാണ് ഗുരുദേവൻ "ഇവ രണ്ടും വെളിച്ചവും ഇരുട്ടുംപോലെ ഒരുമിച്ചിരിക്കാൻ കഴിവുള്ളവയല്ല" എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്.

## പ്രപഞ്ചത്തിന്റെ സൂക്ഷ്മമായ രൂപരേഖയാണ് മനസ്സ്

അഖണ്ഡബോധസ്വരൂപമായ ആത്മാവിൽ ശക്തി വാസനാതലം, സങ്കല്പതലം, ബാഹ്യദൃശ്യതലം ഇവയെ അധ്യാരോപം ചെയ്യുന്നതാണ് പ്രപഞ്ചമെന്നു വ്യക്തമായല്ലോ. ഈ അധ്യാരോപപ്രക്രിയയെ ഒരു കാൻവാസിലെ ചിത്രരചനാഘട്ടങ്ങളോടാണ് വേദാന്തശാസ്ത്രം ദൃഷ്ടാന്തപ്പെടുത്തുന്നത്. വിവിധ വർണങ്ങളിലുള്ള ചിത്രങ്ങൾകൊണ്ടു നിറഞ്ഞ കാൻവാസിന് നാലു ഘട്ടങ്ങൾ ഉണ്ടെന്നുകാണാം. കഴുകി ശുദ്ധമാക്കിവച്ചിരിക്കുന്ന കാൻവാസ്, പശപുരട്ടിവച്ചിരിക്കുന്ന കാൻവാസ്, ചിത്രങ്ങളുടെ സൂക്ഷ്മങ്ങളായ രൂപരേഖകൾ കുറിച്ചിട്ടുള്ള കാൻവാസ്, വിവിധ വർണങ്ങളിലുള്ള ചിത്രങ്ങളോടു കൂടിയ കാൻവാസ്. ഇവയിൽ കഴുകി ശുദ്ധമാക്കിവച്ചിരിക്കുന്ന കാൻവാസിനോടു തുല്യമാണ് അഖണ്ഡബോധസ്വരൂപമായ ബ്രഹ്മം. അതിൽ ശക്തി മൂടുപടംപോലുള്ള വാസനാമണ്ഡലം പൊന്തിക്കുന്നതോടുകൂടി അത് പശപുരട്ടിയ കാൻവാസിനു തുല്യമായിത്തീരുന്നു. ഇവിടെ വാസനയിൽ പെട്ടുനില്ക്കുന്ന ബ്രഹ്മത്തെ ഈശ്വരനെന്നു വിളിക്കുന്നുവെന്നു നാം കണ്ടുവല്ലോ. ഈ ഈശ്വരന്റെ തന്നെ മറ്റൊരു പേരാണ് അന്തര്യാമി. മായയാൽ മൂടപ്പെട്ടുവർത്തിക്കുന്നതുകൊണ്ടാണ് അന്തര്യാമിയെന്ന പേര് അന്വർഥമാകുന്നത്. വാസനാതലത്തിൽനിന്നും സങ്കല്പതലം ആവിർഭവിക്കുന്നതോടെ അതിനെ നമുക്ക് ചിത്രങ്ങളുടെ സൂക്ഷ്മങ്ങളായ രൂപരേഖകൾ കുറിച്ചിട്ടുള്ള കാൻവാസിനോടുപമിക്കാം. സങ്കല്പതലത്തിലെത്തിനില്ക്കുന്ന പരമാത്മാവിനെ പ്രാണൻ, സൂത്രാത്മാവ്, ഹിരണ്യഗർഭൻ, പ്രജാപതി, ബ്രഹ്മാവ് എന്നൊക്കെ ശാസ്ത്രങ്ങളും പുരാണങ്ങളും ഘോഷിക്കുന്നു. സങ്കല്പതലവും കടന്ന് വിവിധ രൂപത്തിലുള്ള ബാഹ്യദൃശ്യങ്ങളുടെ ഘട്ടത്തെയാണ് വിവിധ വർണങ്ങളിലുള്ള ചിത്രങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്ന കാൻവാസിനോടുപമിക്കുന്നത്. വിവിധ ദൃശ്യതലത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന പരമാത്മാവി

നെയാണ് വൈശ്വാനരൻ എന്നും വിരാട് പുരുഷനെന്നും ശാസ്ത്രം വിളിക്കുന്നത്. വിവിധ രൂപങ്ങളിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന പരുഷൻ എന്നാണ് വിരാട് പുരുഷശബ്ദത്തിനർഥം. ശ്രീ നാരായണഗുരുദേവൻ അധ്യാരോപഘട്ടങ്ങളായ വാസനാതലത്തെയും സങ്കല്പതലത്തെയും സാമാന്യേന വിവരിച്ചിട്ട് സങ്കല്പതലത്തെ ചിത്രരചനാദൃഷ്ടാന്തം ചൂണ്ടിക്കാട്ടി സൂക്ഷ്മമായി വിവരിക്കുകയാണ് അഞ്ചാം പദ്യത്തിൽ. അനന്തദൃശ്യസങ്കുലമായിക്കാണുന്ന ഈ പ്രപഞ്ചത്തിന്റെ സൂക്ഷ്മമായ രൂപരേഖയാണ് സങ്കല്പതലം അഥവാ മനസ്സ്. സൂക്ഷ്മങ്ങളായ രൂപരേഖകളുടെ വികസിത രൂപങ്ങളാണ് കാൻവാസിലെ ചിത്രങ്ങൾ. അതുപോലെ മനസിന്റെ വികസിതരൂപമാണ് പ്രപഞ്ചം.

5. മനോമാത്രമിദം ചിത്ര-
മിവാഗ്രേ സർവ്വമീദൃശം
പ്രാപയാമാസ വൈചിത്ര്യം
ഭഗവാൻ ചിത്രകാരവത്.

അഗ്രേ - ഇങ്ങിനെ ബാഹ്യദൃശ്യങ്ങളായി വെളിപ്പെടുന്നതിനുമുൻപ്; ഇദം സർവ്വം - ഈ ദൃശ്യപ്രപഞ്ചം മുഴുവൻ; ചിത്രമിവ - ചിത്രമെന്നപോലെ അതായത് ഒരു ചിത്രം വ്യക്തരൂപം കൈക്കൊള്ളുന്നതിനുമുൻപ് സൂക്ഷ്മമായരൂപരേഖയായിരിക്കുന്നതുപോലെ; മനോമാത്രം- സങ്കൽപരൂപം മാത്രമായി വർത്തിച്ചിരുന്നു; ഭഗവാൻ - (അനന്തരം) ഈശ്വരൻ; ചിത്രകാരവത് - ഒരു ചിത്രകാരനെപ്പോലെ; ഈദൃശം - ഈ വിധത്തിൽ; വൈചിത്ര്യം - വിചിത്രരൂപത്തെ; പ്രാപയാമാസ - നൽകി ഇങ്ങനെയാക്കിത്തീർത്തു.

ചിത്രം വ്യക്തരൂപം കൈക്കൊള്ളുന്നതിനുമുൻപ് സൂക്ഷ്മമായ രൂപരേഖയായി വർത്തിക്കുന്നതുപോലെ ഈ പ്രപഞ്ചം മുഴുവൻ ഇങ്ങനെ പുറമേ പ്രകടമാകുന്നതിനുമുമ്പ് കേവലം സങ്കൽപരൂപമായി സ്ഥിതിചെയ്തിരുന്നു. ഒരു ചിത്രകാരൻ സൂക്ഷ്മമായ രൂപരേഖയെ വികസിപ്പിച്ച് ചിത്രമാക്കിത്തീർക്കുന്നതുപോലെ ഭഗവാൻ സങ്കൽപരൂപത്തിൽ സൂക്ഷ്മമായി സ്ഥിതിചെയ്തിരുന്ന പ്രപഞ്ചത്തെ ഇന്നു കാണുന്നമട്ടിൽ വൈവിധ്യം നിറഞ്ഞ ദൃശ്യസമൂഹമാക്കി വികസിപ്പിച്ചു.

## എന്താണ് മനസ്സ്

ശ്ലോകത്തിൽ മനസ്സെന്ന പദം കൊണ്ട് അഹങ്കാരം, ബുദ്ധി, ചിത്തം ഇവയെല്ലാമുൾപ്പെട്ട അന്തഃകരണത്തെയാണർത്ഥമാക്കുന്നത്. അന്തഃകരണത്തെ ആശ്രയിച്ചാണല്ലോ പ്രപഞ്ചാനുഭവം നിലനിൽക്കുന്നത്. വേദാന്തികൾ മനസ്സിനെ ഒരു ദീപനാളത്തിനു സമാനമായ അന്തഃകരണദ്രവ്യമായിട്ടാണ് നിർവചിക്കുന്നത്. അഖണ്ഡബോധവസ്തുവിൽ പ്രാണശക്തിയുടെ ആദ്യസ്പന്ദനം മുതൽ ഈ ദ്രവ്യം രൂപംകൊള്ളാൻ തുടങ്ങുന്നു. ശബ്ദമാധ്യമം അംഗീകരിച്ച് ഞാൻ, ഞാൻ എന്ന അഹന്താസ്ഫുരണമാണ് ഇതിന്റെ ആദ്യരൂപം. ലോകത്തെ മുഴുവൻ താങ്ങിനിൽക്കുന്ന പ്രാണശക്തിപ്രവാഹം ഞാൻ, എന്ന ബോധമുൾക്കൊണ്ടു ചലിക്കുന്നുവെന്നാണ് സത്യദർശികൾ വിവരിക്കുന്നത്.

ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള ധീരന്മാരായ സത്യാന്വേഷികൾ യോഗാഭ്യാസംകൊണ്ട് സങ്കൽപനിരോധം സാധിച്ച് അഹംബോധത്തെ പ്രാണ സ്വരൂപവുമായി താദാത്മ്യപ്പെടുത്തി പ്രാണസാക്ഷാത്ക്കാരം നേടിയാണ് ഈ രഹസ്യം കണ്ടുപിടിച്ചത്. ഈ പ്രാണസാക്ഷാത്ക്കാരരഹസ്യം ഗുരുദേവൻ *ആത്മോപദേശ ശതക*ത്തിൽ പലയിടത്തും വെളിപ്പെടുത്തിയിട്ടുണ്ട്. പ്രാണ സാക്ഷാത്ക്കാരത്തിന്റെ ഭാവനാസമ്പന്നമായ മറ്റൊരു വിവരണമാണ് ഗുരു ദേവന്റെ '*കുണ്ഡലിനിപ്പാട്ട്*'. ചുരുക്കത്തിൽ സങ്കൽപാത്മകമായ മനസ്സിന്റെ വിശ്വവ്യാപകമായ പ്രത്യക്ഷരൂപമാണ് എങ്ങും കാണുന്ന പ്രാണചലനമെന്ന റിയേണ്ടതാണ്. പ്രാണസാക്ഷാത്ക്കാരത്തിൽ സർവ്വപ്രപഞ്ചവും താൻതന്നെ യെന്നാണനുഭവം. വിശ്വവ്യാപകമായ ഈ 'അഹം' ബോധത്തിൽ നിന്നാണ് പിന്നെ വെള്ളത്തിൽ നിന്നും കുമിളകളെന്നപോലെ വ്യക്ത്യഹന്തകൾ ആവിർഭ വിക്കുന്നത്. സൂര്യചന്ദ്രൻമാർ തുടങ്ങി ജീവിക്കുന്ന എല്ലാ ശരീരങ്ങളും വ്യക്തി ഗതമായ 'ഞാൻ' എന്നബോധം ഉൾക്കൊണ്ടു ചലിക്കുന്നവയാണ്. ദീപനാളം പോലെയുള്ള ഈ അഹംബോധത്തിന് വേണമെങ്കിൽ സങ്കൽപരൂപത്തിൽ ഏതുവരെയും തടിച്ചു തടിച്ചു വളരാൻ കഴിയും. അങ്ങനെ അഹം ബോധം സങ്കൽപ്പിച്ചുണ്ടാക്കുന്നതാണ് ചിത്തം, ബുദ്ധി, മനസ്സ് എന്നൊക്കെയറിയപ്പെ ടുന്ന അന്തഃകരണാംശങ്ങൾ. ചിത്തവും, ബുദ്ധിയും, മനസ്സുമെല്ലാം സങ്കൽപ ങ്ങളുടെ വിവിധഘട്ടങ്ങൾ മാത്രമാണ്. വിവിധ സങ്കൽപങ്ങൾ നിറഞ്ഞു നിൽക്കുന്ന തലമാണ് മനസ്സ്. ഏതെങ്കിലും സങ്കൽപം നിശ്ചയഘട്ടത്തിലെ ത്തുന്ന ഇടമാണ് ബുദ്ധി. സങ്കൽപം കാമക്രോധസ്നേഹവാത്സല്യാദി വികാ രതലത്തിലെത്തുമ്പോഴാണ് ചിത്തം. പഞ്ചഭൂതാത്മകമാണ് പ്രപഞ്ചം. ശബ്ദ സ്പർശരൂപരസഗന്ധങ്ങളാണ് പഞ്ചഭൂതങ്ങളുടെ സൂക്ഷ്മരൂപങ്ങൾ. ഈ സൂക്ഷ്മരൂപങ്ങൾ ഉൾക്കൊള്ളുന്നതാണ് മനസ്സിന്റെ ഏതുഘട്ടവും. ശക്തി യുടെ പ്രഥമസ്പന്ദനം മുതൽ എല്ലാം വേദാന്തശാസ്ത്രത്തിനു ജഡമാണ്. ഉണ്ടായി മറയുന്നത് ജഡം എന്നാണ് ജഡനിർവ്വചനം. ഇക്കാരണത്താൽ ത്തന്നെ പ്രപഞ്ചത്തിന്റെ സൂക്ഷ്മരൂപമുൾക്കൊള്ളുന്ന മനസ്സും ജഡമാണെന്നു പറയേണ്ടതില്ലല്ലോ. പ്രപഞ്ചം സ്ഥൂലജഡം.മനസ്സ് അതിന്റെ വിത്തായ സൂക്ഷ്മ ജഡം. ഇത്രേയുള്ളൂ വ്യത്യാസം. ഉണ്ടായിമറയുന്ന മനസ്സെന്ന ഈ ജഡപ്രതി ഭാസം തീജ്വാലയെന്നപോലെ സദാ സങ്കൽപരൂപത്തിൽ പെരുകിയും ചുരു ങ്ങിയും വർത്തിക്കുന്നു. മനസ്സിന്റെ പൂർണ്ണരൂപം 'അസത്യദർശന'ത്തിന്റെ വ്യാഖ്യാനത്തിൽ കുറേക്കൂടെ വ്യക്തമാകുന്നതാണ്.

### മനസ്സും ബാഹ്യപ്രപഞ്ചവും

ഈ ലോകത്ത് എന്തെന്തൊക്കെ കാണപ്പെടുന്നുണ്ടോ അവയെല്ലാം സർവ്വവ്യാപിയായ ഈ മനസ്സിന്റെ സൃഷ്ടികളാണ്. മനസ്സുകാണിച്ചുതരുന്ന വെറും കാഴ്ചകൾ മാത്രമാണ് എല്ലാ പദാർത്ഥങ്ങളും. മനസ്സ് പരമസത്യ ത്തിനും പ്രപഞ്ചദൃശ്യങ്ങൾക്കും ഇടയ്ക്ക് ഓടിനടക്കുന്ന ഒരത്ഭുത പ്രതിഭാ സമാണ്. മനസ്സിനെ ബോധപൂർവ്വം നിരോധിച്ചാൽ അതെങ്ങോപോയിമറ ഞ്ഞിട്ട് സച്ചിദാനന്ദ സ്വരൂപനായ പരമപുരുഷനെ മൂടുപടം മാറ്റി വെളിപ്പെടു

ത്തിത്തരും. മനസ്സിനെ ചലിപ്പിച്ചു വളർത്തിയാൽ എണ്ണമറ്റ പ്രപഞ്ചദൃശ്യ ങ്ങളെക്കാട്ടിത്തന്ന് അത് സംസാരസമുദ്രത്തിൽ ആഴ്ത്തും. നിരോധി ക്കപ്പെടാതെ അതിനു ലയം സംഭവിക്കുകയാണെങ്കിൽ ഏതു നിമിഷവും വീണ്ടും പൊന്തിവരാൻ കഴിവുള്ളമട്ടിൽ ഒരിരുണ്ട ആവരണമായി അതു സത്യത്തെ മറച്ചുനിൽക്കും. എല്ലാ ജീവികളും ഗാഢനിദ്രയിൽ മനസ്സിന്റെ ഈ ആവരണരൂപം അനുഭവിച്ചറിയുന്നു. ഇങ്ങനെ അത്ഭുതപ്രവർത്തനങ്ങൾക്കു കഴിവുള്ള മനസ്സിന് വ്യക്തമായ ഏന്തെങ്കിലും രൂപമുണ്ടെങ്കിൽ അത് സങ്കൽപം മാത്രമാണ്. നാമരൂപങ്ങൾ സ്വീകരിച്ച് പദാർത്ഥചിന്തനം നടത്തു ന്നതാണ് സങ്കൽപം. എവിടെ സങ്കൽപമുണ്ടോ അവിടെ മനസ്സ് വ്യക്തമാകു ന്നുവെന്നു കരുതാം. ഇതുതന്നെയാണ് സർവ്വപ്രാണികളുടെയും സൂക്ഷ്മ ശരീരം.

പുറമേ കാണുന്ന പ്രപഞ്ചം വെറും മനസ്സിന്റെ സൃഷ്ടിയാണെന്നു കരു താൻ സാധാരണക്കാർക്കുപോലും ഒരു ഭയമാണ്. ഇതിനു കാരണം മന സ്സെന്നു കേൾക്കുമ്പോൾ വ്യക്തിയുടെ ഉള്ളിലൊതുങ്ങുന്ന കൊച്ചു മനസ്സിനെ മാത്രമേ അവർ കാണുന്നുള്ളൂവെന്നതാണ്. ശരീരങ്ങൾക്കുള്ളിൽ മനസ്സു നിൽക്കുകയല്ല മനസ്സിനുള്ളിൽ ശരീരങ്ങൾ നിൽക്കുകയാണ് എന്ന് ബോധ്യ പ്പെട്ടാൽ ഈ ഭ്രമം തീരുന്നതാണ്. വായു ചലിക്കുന്നതും, സൂര്യൻ പ്രകാശി ക്കുന്നതും, സമുദ്രം ഇളകിമറിയുന്നതുമെല്ലാം അവയുടെയുള്ളിൽ ഊർജ്ജി തമായ സങ്കൽപശക്തി പ്രവർത്തിക്കുന്നതുകൊണ്ടാണെന്നറിയാൻ അവർക്കുകഴിയുന്നില്ല. ശ്രീശങ്കരഭഗവത്പാദർ ബ്രഹ്മസൂത്രഭാഷ്യം രണ്ടാമ ധ്യായം രണ്ടാംപാദത്തിന്റെ ആരംഭത്തിൽ അലംഘനീയമായ ഒരു പ്രപഞ്ച നിയമം പ്രഖ്യാപിക്കുന്നുണ്ട്. നിയമമിതാണ്, ചലനം എവിടെക്കണ്ടാലും ചലി ക്കുന്ന വസ്തുവിന്റെ ഉള്ളിലോ പുറത്തോ അടുത്തോ അകലെയോ ആ ചല നത്തെ ഇളക്കിവിട്ട ഒരു ചേതനന്റെ സങ്കൽപം ഉണ്ടായിരിക്കുമെന്നറിയേണ്ട താണ്. ഈ നിയമം ആധുനിക ശാസ്ത്രജ്ഞന്മാർ സശ്രദ്ധം പഠിച്ചുനോക്കേ ണ്ടതാണ്. അപ്പോൾ സദാ ചലിച്ചുകൊണ്ടിരിക്കുന്ന ഈ ജഗത്തിന്റെ ബാഹ്യ രൂപങ്ങൾക്കു തൊട്ടുപിന്നിൽ സങ്കൽപങ്ങളും ആ സങ്കൽപങ്ങൾക്കു തൊട്ടു പിന്നിൽ ഒരു ചേതനസത്തയും ഉണ്ടായേപറ്റൂ. ശ്രീനാരായണഗുരുദേവനെ പ്പോലെയുള്ള സത്യനിഷ്ഠന്മാർ സങ്കൽപതലം അകറ്റി ഈ ചേതനനെ കണ്ടെ ത്തിയവരാണ്. ഈ പ്രപഞ്ചനിയമമാണ് ഉപനിഷത്തുകളിങ്ങനെ പ്രഖ്യാപി ക്കുന്നത്:-

*ഭയാദസ്യാഗ്നിസ്തപതി*
*ഭയാത്തപതി സൂര്യ:*
*ഭയാദിന്ദ്രശ്ച വായുശ്ച*
*മൃത്യുർദ്ധാവതി പഞ്ചമ:*

ആ പരമപുരുഷനെ ഭയന്നാണ് അഗ്നി ജ്വലിക്കുന്നത്. സൂര്യൻ തപിക്കു ന്നത്. ഇന്ദ്രനും വായുവും ചലിക്കുന്നത്. അഞ്ചാമനായ മൃത്യു സർവ്വത്ര ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്നതും. അപ്പോൾ ചേതനസത്യമായ ബ്രഹ്മ

ത്തിൽ മനസ്സാകുന്ന സൂക്ഷ്മമായ രൂപരേഖ പൊന്തിവന്ന് വികാസം പ്രാപി ച്ചതാണീ പ്രപഞ്ചമെന്ന് യുക്തിക്കും അനുഭവത്തിനും വെളിപ്പെട്ടുകിട്ടിയിട്ടുള്ള രഹസ്യമാണ് ഗുരുദേവൻ "ഒരു ചിത്രകാരനെപ്പോലെ ഭഗവാൻ മനസ്സാകുന്ന സൂക്ഷ്മരൂപത്തെ വിചിത്രമായി വികസിപ്പിച്ചതാണ് പ്രപഞ്ചം" എന്ന് പ്രഖ്യാ പിച്ചിരിക്കുന്നത്.

## സങ്കൽപങ്ങളുടെ പൂർവരൂപമാണ് പ്രകൃതി

മനോരൂപമായ സങ്കല്പതലത്തിന്റെ വിശദരൂപം ചിത്രരചനാദൃഷ്ടാന്ത ത്തിൽക്കൂടി നാം വ്യക്തമായി ദർശിച്ചു. സങ്കല്പതലത്തിനു തൊട്ടുപിന്നി ലുള്ള വാസനാതലത്തിന്റെ സാമാന്യരൂപം നാം നേരത്തെ രണ്ടാം പദ്യത്തിന്റെ വ്യാഖ്യാനത്തിൽ ഗ്രഹിച്ചതാണ്. അവിടെ മായാവിയുടെ ദൃഷ്ടാന്തവും നാം കണ്ടു. ആ വാസനാതലത്തെത്തന്നെ യോഗിദൃഷ്ടാന്തം കാണിച്ച് ഒന്നുകൂടി വിശദീകരിക്കുകയാണ് ആറാം പദ്യത്തിൽ. വേദാന്തം വിവരിക്കുന്ന സൃഷ്ടി പ്രക്രിയ ചെറിയതോതിൽ പരീക്ഷിച്ചുറപ്പിക്കുന്നവരാണ് ഐന്ദ്രജാലികനും യോഗിയും. ആറാം പദ്യത്തിൽ വാസനാതലത്തെ ഗുരുദേവൻ 'പ്രകൃതി' എന്നാണ് വിളിക്കുന്നത്. പ്രകർഷേണ ഉണ്ടാക്കിയെടുത്തതു എന്നാണ് പ്രകൃ തിശബ്ദത്തിനർഥം. സച്ചിദാനന്ദഘനമായ ബ്രഹ്മസത്തയിൽ ഏകീഭവിച്ചിരുന്ന ശക്തി പൊന്തിവന്ന് ഉണ്ടാക്കുന്നതാണ് ഒരു മൂടുപടംപോലെയുള്ള വാസ നാമണ്ഡലം. അതുകൊണ്ടതിന് പ്രകൃതിയെന്ന പേര് അന്വർഥമാണ്. സങ്ക ല്പങ്ങളുടെയെല്ലാം പൂർവരൂപം വാസന അഥവാ പ്രകൃതിയാണ്. ജഗദീശ്വ രനിങ്ങനെയൊരു ശക്തി ഉണ്ടെന്നറിയുന്നതുതന്നെ ഈ വാസനാതലത്തിന്റെ ആവിർഭാവത്തോടെയാണ്. എവിടെയും കാര്യദർശനം വഴി ഊഹിക്കപ്പെടു ന്നതാണല്ലോ ശക്തി. ശക്തിയുടെ പ്രകടരൂപമായ പ്രകൃതിയും അതിന്റെ കഴിവും യോഗികളിൽ പ്രത്യക്ഷമായി കണ്ടു മനസ്സിലാക്കാവുന്നവയാണെന്നും ആറാം പദ്യം ചൂണ്ടിക്കാണിക്കുന്നു.-

6. ആസീത് പ്രകൃതിരേവേദം
   യഥാ/ദൗ യോഗവൈഭവഃ
   വ്യതനോദഥ യോഗീവ
   സിദ്ധിജാലം ജഗത്പതിഃ

ആദൗ - സങ്കല്പങ്ങളും ബാഹ്യദൃശ്യങ്ങളും വേർതിരിയുന്നതിനുമുൻപ്; യഥാ യോഗവൈഭവഃ - യോഗനൈപുണ്യമെന്നപോലെ; ഇദം - ഈ ജഗത്ത്; പ്രകൃതി: ഏവ - പ്രകൃതിയായിത്തന്നെ; ആസീത് - നിലനിന്നിരുന്നു; അഥ -അനന്തരം; യോഗീ സിദ്ധിജാലം ഇവ - യോഗിയുടെ സിദ്ധികളെ എന്ന പോലെ; ജഗത്പതിഃ - ജഗദീശ്വരൻ; വ്യതനോത് - വെവ്വേറെ നാമരൂപങ്ങളാ ക്കിച്ചെയ്തു.

സങ്കല്പങ്ങൾ വേർതിരിഞ്ഞ് ബാഹ്യദൃശ്യങ്ങൾ കാണാൻ തുടങ്ങുന്ന തിനുമുൻപ് ഒരു യോഗിയുടെ യോഗനൈപുണിയെന്നപോലെ ഈ ജഗത്ത് കേവലം ഈശ്വര പ്രകൃതിയായി സ്ഥിതിചെയ്തിരുന്നു. അനന്തരം യോഗി

സിദ്ധിജാലങ്ങളെ പ്രകടമാക്കുന്നതുപോലെ ജഗദീശ്വരൻ ഇതിനെ നാമരൂപ ങ്ങളാക്കി വേർതിരിച്ചു.

## ഈശ്വരന്റെ സിദ്ധി പ്രകടനമാണ് പ്രപഞ്ചം

പരീക്ഷിച്ചുറപ്പിക്കാൻ കഴിയാത്ത യാതൊരു സിദ്ധാന്തവും വേദാന്ത ത്തിന് വിവരിക്കുവാനില്ല. ബ്രഹ്മസ്വരൂപത്തിൽ അല്പഭാഗത്ത് ശക്തിയുളവാ ക്കുന്ന ഒരാവരണത്തോടെയാണ് പ്രപഞ്ചസൃഷ്ടി ആരംഭിക്കുന്നതെന്നു നാം കണ്ടുവല്ലോ. ഈ ആവരണത്തെയാണ് മായയെന്നും, പ്രകൃതിയെന്നും, അവ്യ ക്തമെന്നും, വാസനാതലമെന്നുമൊക്കെവിളിക്കുന്നത്. ഈ മൂടുപട ത്തിൽനിന്നും സങ്കല്പങ്ങളും ബാഹ്യദൃശ്യങ്ങളും പൊന്തിവരുന്നതോടെ പ്രപ ഞ്ചാനുഭവം രൂപംകൊള്ളുന്നു. വെറും ഒരവ്യക്ത പ്രകൃതിയിൽനിന്നും വ്യക്ത മായ സങ്കല്പങ്ങളും ബാഹ്യദൃശ്യങ്ങളും എങ്ങനെ രൂപംകൊള്ളുന്നുവെന്ന് ഒരാൾക്കു സംശയം തോന്നാം. ഇതാണീശ്വരശക്തിയുടെ മഹാത്മ്യം എന്നത്രേ അതിനുള്ള ഉത്തരം. ഈ ഉത്തരം യുക്തിഹീനമല്ലേ? അല്ല. ഈശ്വരാംശ മുൾക്കൊള്ളുന്ന മനുഷ്യന് കരുത്തുണ്ടെങ്കിൽ ഇതു പരീക്ഷിച്ചുനോക്കാം. മനസ്സിനെ ഏകാഗ്രപ്പെടുത്തി ശക്തിയുടെ ആഴമേറിയ തലങ്ങളിലേയ്ക്ക് നയി ക്കുന്നതോടെ അത്ഭുതകരങ്ങളായ സിദ്ധികൾ കൈവരുന്നു. ശൂന്യതയിൽ ചെറിയൊരു പ്രപഞ്ചം തന്നെ വേണമെങ്കിൽ സൃഷ്ടിക്കാനുള്ള കഴിവ് യോഗി ക്കുണ്ടാക്കിയെടുക്കാൻ കഴിയുമെന്നാണ് ശാസ്ത്രം വിധിക്കുന്നത്. ഭരദ്വാജൻ, വിശ്വാമിത്രൻ തുടങ്ങിയവർ അത്തരം ലോകങ്ങൾ സൃഷ്ടിച്ചതായി പുരാണ ങ്ങൾ വിവരിക്കുന്നു. ഇക്കാര്യത്തിൽ ഐന്ദ്രജാലിക ദൃഷ്ടാന്തം നേരത്തേ ചൂണ്ടിക്കാട്ടിയതാണ്. ശൂന്യതയിൽനിന്നും പദാർഥങ്ങൾ സൃഷ്ടിച്ചെടുക്കാൻ കഴിവുള്ള ഐന്ദ്രജാലികന്മാർ ലോകത്തെക്കാലത്തും ജീവിച്ചിരുന്നിട്ടുണ്ട്. ശ്രീ ചട്ടമ്പിസ്വാമികളെയും ശ്രീനാരായണഗുരുദേവനെയും പരിചയിച്ചിട്ടുള്ള കേര ളീയർ യോഗസിദ്ധികളിൽ സംശയാലുക്കളാകുമെന്നു തോന്നുന്നില്ല. അവർ സിദ്ധികളിൽ ഭ്രമിച്ചിരുന്നില്ലെങ്കിലും യോഗവൈഭവം ലോകത്തെ ബോദ്ധ്യ പ്പെടുത്താൻ ചിലപ്പോഴൊക്കെ സിദ്ധികൾ കാണിച്ചിരുന്നുവെന്നാണ് അവ രുടെ ജീവചരിത്രങ്ങൾ വെളിപ്പെടുത്തുന്നത്. എന്തായാലും ശ്രീനാരായണ ഗുരുദേവൻ അത്ഭുതകരമായ ഒരു യോഗസിദ്ധിയെക്കുറിച്ച് *അദ്വൈതദീപിക* യിലെ പതിനാറാം ശ്ലോകത്തിൽ വിവരിക്കുന്നുണ്ട്. ഒരു യോഗിക്ക് ഇരുന്ന ഇരുപ്പിൽ നിന്നിളകാതെ യോഗശക്തികൊണ്ട് അനേകം ശരീരങ്ങളെ നിർമിച്ച് ഒരേ സമയത്ത് പല സ്ഥലത്തെത്തി പ്രവർത്തിക്കാൻ കഴിയുമെന്നാണ് അവിടെ വിവരിച്ചിരിക്കുന്നത്. പതഞ്ജലിയുടെ യോഗശാസ്ത്രം സിദ്ധിപ്രദ യായ യോഗശക്തി നേടാനുള്ള അഭ്യാസക്രമങ്ങൾ വിശദമായി ചർച്ചചെയ്തി ട്ടുണ്ട്.

ഐന്ദ്രജാലികന്മാർക്കും യോഗികൾക്കും അത്ഭുത സിദ്ധികൾ കൈവ രുന്നതിന്റെ രഹസ്യമെന്താണ്? മറ്റൊന്നുമല്ല. മനസ്സിനെ ഏകാഗ്രപ്പെടുത്തി ചില ഘട്ടങ്ങളിൽ എത്തിക്കുമ്പോൾ ആ ഘട്ടത്തിൽ എത്തിനിൽക്കുന്ന സങ്ക ല്പത്തിന്റെ സ്വഭാവമായിട്ടാണ് സിദ്ധി കൈവരുന്നത്. ഇക്കാരണത്താലാണ്

ഏകാഗ്രപ്പെട്ട് സത്യത്തോടടുക്കുന്ന സങ്കല്പ ശക്തിക്ക് ആഗ്രഹമില്ലെങ്കിൽപ്പോലും സിദ്ധികൾ വന്നുചേരുന്നത് അന്വേഷണം പൂർത്തിയായി ജ്ഞാനോദയമുണ്ടാകുന്നതിനുമുമ്പ് സിദ്ധികളിൽ ഭ്രമിച്ചുപോയാൽ സത്യദർശനത്തിന് അതു തടസ്സമായി വരുമെന്നു ശാസ്ത്രം ഘോഷിക്കുന്നു. ജ്ഞാനോദയമുണ്ടായശേഷം വേണമെങ്കിൽ ലോകസംഗ്രഹത്തിനായി മാത്രം ഒരാൾക്ക് സിദ്ധികൾ പ്രയോഗിക്കാവുന്നതാണ്. ഒരിക്കലുണ്ടായിക്കഴിഞ്ഞ വസ്തുജ്ഞാനം ഒരു കാരണവശാലും നഷ്ടപ്പെടുന്നതല്ല. എന്നാൽ ആത്മനിഷ്ഠന്മാരായ ജ്ഞാനികൾക്ക് പ്രകൃതിയുടെ താൽക്കാലിക സ്വഭാവങ്ങളായ സിദ്ധികളിൽ അതിരുകടന്ന താത്പര്യം ഒരിക്കലും ഉണ്ടാകുന്നതല്ല. എന്തായാലും പ്രകൃതിയുടെ പ്രത്യേക ഘട്ടങ്ങളിലെ സ്വഭാവങ്ങളാണ് സിദ്ധികൾ. സിദ്ധിതലത്തിലെത്തി നില്ക്കുന്ന യോഗിയിൽ അതു പ്രകടിപ്പിക്കാനുള്ള കഴിവ് വാസനാരൂപത്തിൽ വർത്തിക്കുന്നു. ആ വാസനയെ സങ്കല്പശക്തികൊണ്ട് ചലിപ്പിച്ചാൽ സിദ്ധികാര്യങ്ങൾ ആവിർഭവിക്കുകയായി. ഇത് ചെറിയ തോതിലുള്ള സൃഷ്ടിയല്ലാതെ പിന്നെയെന്താണ്. സങ്കല്പശക്തി പിൻവലിച്ചാൽ സിദ്ധികാര്യം മറയുകയും സിദ്ധിശക്തി വാസനാരൂപത്തിൽ യോഗിയിൽ ലയിക്കുകയും ചെയ്യും. ഇത് ചെറിയതോതിലുള്ള പ്രളയം തന്നെയാണ്. നിത്യജീവിതത്തിൽതന്നെയും ഉറക്കത്തിലെ വാസനാപടലം സ്വപ്നരൂപത്തിൽ പ്രപഞ്ചസൃഷ്ടി നടത്തുകയും തിരിച്ചു ലയിക്കുകയും ചെയ്യുന്നത് നാം അനുഭവിച്ചു പോരുന്നുണ്ട്. ഇന്ദ്രജാലം, യോഗവൈഭവം, സ്വപ്നം ഇവയെല്ലാംതന്നെ പ്രപഞ്ചദർശനങ്ങളുടെ ആദ്യത്തെ പ്രകടരൂപം വാസനയാണെന്നും വിളിച്ചറിയിക്കുന്നു. ബോധമാണ് ഈ വാസനയെ നാമരൂപങ്ങളായി വേർതിരിക്കുന്നതെന്നും കാണാം. അന്തർമുഖമായി സങ്കല്പതലത്തെയും വാസനാതലത്തെയും കടന്നുചെന്ന് ശുദ്ധബോധ സ്വരൂപമായ സത്യത്തെ സാക്ഷാത്കരിച്ചു കാണുമ്പോഴാണ് ഈ സൃഷ്ടി രഹസ്യം സംശയാതീതമായി തെളിയുന്നത്. അതുവരെ പുറമേ അന്വേഷിക്കുന്നതുകൊണ്ടോ യുക്തിചിന്തനം നടത്തുന്നതുകൊണ്ടോ സൃഷ്ടിയുടെ പരമരഹസ്യം ഒരിക്കലും വെളിപ്പെട്ടുകിട്ടുന്നതല്ല. സിദ്ധികളുടെയെല്ലാം രഹസ്യം അതാത് സിദ്ധികളുടെ തലത്തിൽ എത്തി നില്ക്കുമ്പോഴേ സംശയാതീതമായി തെളിയൂ. ഈശ്വരത്വം സാക്ഷാത്കരിച്ചറിഞ്ഞുകൊണ്ടാണ് ഈശ്വരശക്തിക്ക് പ്രകൃതി മുതൽ ഇങ്ങോട്ടുള്ള ദൃശ്യതലങ്ങൾ പൊന്തിച്ചുകൊണ്ടുവന്ന് അത്ഭുതപ്രപഞ്ചദർശനം ഉളവാക്കാനുള്ള കഴിവുണ്ടെന്നു ശ്രീ ഗുരുദേവനെപ്പോലെയുള്ളവർ പ്രഖ്യാപിക്കുന്നത്. നേരെമറിച്ച് അന്തർമുഖമായി സത്യാന്വേഷണം നടത്താത്ത ആർക്കും പ്രപഞ്ചരഹസ്യം എന്തെന്നറിയാൻ ഇന്നുവരെ കഴിഞ്ഞിട്ടില്ലെന്നുള്ളതും ഓർക്കണം. വേദാന്തശാസ്ത്രം കണ്ടുപിടിച്ചിട്ടുള്ള ഈശ്വരനെയും ആ ഈശ്വരന്റെ ശക്തി പ്രകടനമായ പ്രപഞ്ചത്തെയും ആ ശാസ്ത്രം നിർദേശിക്കുന്ന മാർഗമവലംബിച്ച് ആർക്കും എന്നും ധൈര്യമുണ്ടെങ്കിൽ പരീക്ഷിച്ചുകണ്ടെത്താവുന്നതാണ്. ധൈര്യപൂർവം അതു പരീക്ഷിച്ചു നോക്കി ബോധ്യപ്പെട്ടയാളെന്ന നിലയിലാണ് ഗുരുദേവൻ പ്രപഞ്ചം ജഗദീശ്വരന്റെ അത്ഭുതസിദ്ധിയാണ് എന്ന് ആറാം ശ്ലോകത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത്.

## അവിദ്യ ഭയകാരണമാണ്

ഐന്ദ്രജാലികന്റെ ഇന്ദ്രജാലപ്രകടനം പോലെയോ യോഗിയുടെ യോഗശക്തിപ്രകടനംപോലെയോ ആണ് ആത്മാവിന്റെ പ്രപഞ്ചസൃഷ്ടി. ഐന്ദ്രജാലികനെയും അയാളുടെ പ്രകടനത്തിന്റെ സ്വഭാവത്തെയും അറിഞ്ഞാൽ നമുക്ക് ആ പ്രകടനത്തിൽ രസിക്കാനല്ലാതെ മറ്റൊന്നും കാണുകയില്ല. നേരെ മറിച്ച് ഐന്ദ്രജാലികനെ വേണ്ടവണ്ണം അറിയാതെ അയാൾ കാണിക്കുന്ന ഒരു മായായുദ്ധപ്രകടനം കാണുന്നുവെന്നു കരുതുക. നാം ഭയപ്പെട്ടു നിലവിളിച്ചുപോകും. ഇതുതന്നെയാണു പ്രപഞ്ചദർശനത്തിലെയും കഥ. ആത്മാവിൽ ആവർത്തിച്ചു പൊന്തിമറിയുന്ന ശക്തിപ്രകടനമാണ് പ്രപഞ്ചം. ഈ ഇന്ദ്രജാല പ്രകടനത്തിലെ ഐന്ദ്രജാലികനെ അറിയാതിരിക്കുന്നിടത്തോളം ഇത ത്യന്തം ഭയങ്കരമായി, ആശ്ചര്യമായി അനുഭവപ്പെടും. അറിഞ്ഞാൽ ഈ കളിയിൽ ആദ്യന്തം രസം തോന്നുകയും ചെയ്യും. കളിക്കാരനോടു ചേർത്ത് ഈ കളി നല്ലവണ്ണം കണ്ടുരസിച്ചയാളെന്ന നിലയിൽ ഗുരുദേവൻ ഇക്കാര്യമാണ് ഏഴാം പദ്യത്തിൽ വിവരിക്കുന്നത്:

7. യദാ/ത്മവിദ്യാ സങ്കോച-
സ്തദാ/വിദ്യാ ഭയംകരം
നാമരൂപാത്മനാ/ത്യർത്ഥം
വിഭാതീഹ പിശാചവത്

യദാ - എപ്പോഴാണോ; ആത്മവിദ്യാ സങ്കോചഃ - ആത്മവിദ്യയ്ക്ക് സങ്കോചം വരുന്നത്; തദാ - അപ്പോൾ; അവിദ്യാ - അജ്ഞാനം; പിശാചവത് - പിശാചിനെപ്പോലെ; നാമരൂപാത്മനാ - നാമവും രൂപവും കൈക്കൊണ്ട്; അത്യർഥം - അത്യധികം; ഭയങ്കരം - ഭയം ജനിപ്പിക്കുമാറ്; വിഭാതി - വേർതിരിഞ്ഞ് തോന്നാനിടവരുന്നു.

എപ്പോഴാണോ ആത്മവിദ്യയ്ക്ക് സങ്കോചം വരുന്നതു അപ്പോൾ അജ്ഞാനം കടന്നുവരും. അജ്ഞാനത്തിന് കട്ടികൂടുന്തോറും അത് നിരവധി നാമരൂപങ്ങളായി വേർതിരിഞ്ഞ് പ്രകടമാവും. അതോടെ അത്യധികം ഭയവും വന്നുചേരും. അജ്ഞാനം പിശാചിനെപ്പോലെ സദാ ഭയപ്പെടുത്തിക്കൊണ്ടിരിക്കും.

## എന്താണാത്മവിദ്യ?

പ്രപഞ്ചമായി കാണപ്പെടുന്ന നാമരൂപങ്ങളെല്ലാം ബോധഘനമായ ഒരേ പരമാത്മവസ്തുവിന്റെ വിവിധ രൂപങ്ങളാണെന്ന് നാം കണ്ടുവല്ലോ. നാമരൂപങ്ങളിലെല്ലാം ആഭരണങ്ങളിൽ സ്വർണമെന്നപോലെ വസ്തു ഒന്നുതന്നെയാണ് എന്നു കാട്ടിത്തരുന്ന വിദ്യയാണ് ആത്മവിദ്യ. ഇതുതന്നെയാണ് നാലാം പദ്യത്തിൽ വിവരിച്ചിട്ടുള്ള തേജോമയിയായ ശക്തി. സർവത്ര വസ്തു ഒന്നേയുള്ളൂ എന്നു കാട്ടിത്തരുന്ന ആത്മവിദ്യയ്ക്കു സങ്കോചം സംഭവിച്ചാൽ അതോടെ അവിദ്യ അഥവാ അജ്ഞാനം അനുഭവമണ്ഡലത്തിലേയ്ക്ക് കടന്നുകയറുന്നു. ഇതുതന്നെയാണ് തമോമയിയായ ശക്തി. അനുഭവമണ്ഡ

ലത്തിൽ വിദ്യയും അവിദ്യയും വേർതിരിയുന്ന ഇടമേതാണെന്ന് ഗുരുദേവൻ ഇവിടെ വ്യക്തമായി പ്രഖ്യാപിച്ചിരിക്കുന്നു.

## അവിദ്യയുടെ പ്രാരംഭം

ഭേദദൃഷ്ടിയാണ് അവിദ്യ. പലതുണ്ട് എന്ന തോന്നൽ എവിടെത്തുടങ്ങിയോ അവിടെ അവിദ്യ തുടങ്ങി. അവിദ്യയുടെ ഈ പ്രാരംഭരഹസ്യം മനസിലാവുന്നതോടെ അവിദ്യയെ ഒഴിച്ചുമാറ്റാനുള്ള ഉപായവും സ്പഷ്ടമാകുന്നു. എല്ലാം ഒരേ ബ്രഹ്മവസ്തുതന്നെയാണെന്ന് വിചാരം ചെയ്തുറപ്പിക്കുകയാണ് അവിദ്യയെ ഒഴിച്ചുമാറ്റാനുള്ളവഴിയെന്ന് സ്പഷ്ടം. അപ്പോൾ ജീവിതാനുഭവം മുഴുവൻ വിദ്യാവിദ്യകളിൽ ഒതുങ്ങുന്നുവെന്നു കാണാം. ഒന്നു ചുരുങ്ങിയാൽ മറ്റേതു വികസിക്കും. ഒന്നു വികസിച്ചാൽ മറ്റേതു ചുരുങ്ങും. വസ്തുവിന്റെ പൂർണബോധത്തോടടുപ്പിക്കുന്നതാണ് ആത്മവിദ്യ. അപ്പോൾ ആത്മവിദ്യ വികസിക്കുന്തോറും അപൂർണത കുറഞ്ഞുവരുമെന്ന് തീർച്ചയാണല്ലോ. അതുപോലെ പൂർണബോധം ചുരുങ്ങുന്നതിന്റെ അളവനുസരിച്ച് അപൂർണബോധം കൂടിക്കൂടി വരും. വസ്തുവിനെക്കുറിച്ചുള്ള അപൂർണബോധമാണ് പലതിന്റെ കാഴ്ചയുളവാക്കുന്നത്. പലതു കാണാൻ തുടങ്ങുന്നതോടുകൂടി മമതാബന്ധങ്ങളും രാഗദ്വേഷഭാവങ്ങളും ഉയരുന്നു. എന്റേത് നിന്റേത് എന്ന തോന്നലിൽ ശത്രുമിത്ര ഭാവങ്ങളും മദമാത്സര്യങ്ങളും വളരുന്നു. ഈ അവിദ്യാരഹസ്യമാണ് ഗുരുദേവൻ "ആത്മവിദ്യ സങ്കോചിക്കുമ്പോൾ അവിദ്യയാരംഭിക്കുന്നു" എന്ന ഭാഗംകൊണ്ട് പ്രഖ്യാപിക്കുന്നത്.

## നാമരൂപങ്ങൾ

നാമവും രൂപവുമാണ് അവിദ്യാഘടകങ്ങൾ. പുതിയ വസ്തുവൊന്നും ഉണ്ടാകാതെതന്നെ ഒരേ വസ്തുവിനെ പലതാക്കിക്കാട്ടുന്നത് ഈ നാമരൂപങ്ങളാണല്ലോ. സ്വർണം സ്വർണമായിരിക്കവേതന്നെ അതിനെ വളയും മാലയും മോതിരവുമൊക്കെയാക്കിക്കാട്ടുന്നത് നാമരൂപങ്ങളല്ലാതെ മറ്റാരാണ്. ഈ നാമരൂപങ്ങളിൽ പ്രത്യേകം വസ്തുവൊന്നുമില്ലെന്ന് ചിന്തിക്കുന്ന ആർക്കും കാണാവുന്നതാണ്. വസ്തുവിനു മാറ്റം വരുത്താതെ അതിലുളവാകുന്ന തല്ക്കാലാനുഭവങ്ങൾ മാത്രമാണ് നാമരൂപങ്ങൾ. നാമരൂപങ്ങൾ മാറിമാറിവരുന്നതുതന്നെയാണ് അവ തല്ക്കാലാനുഭവങ്ങളാണെന്നുള്ളതിന് തെളിവ്. നാമരൂപങ്ങളെ പ്രത്യേകം പ്രത്യേകം വസ്തുവായി ഗ്രഹിക്കുന്നതാണവിദ്യ. നാമരൂപങ്ങളെ പുറംതള്ളിക്കൊണ്ട് അവയിൽ തുല്യമായി സ്ഥിതിചെയ്യുന്ന വസ്തുവിനെക്കാണുന്നതാണു വിദ്യ. ആഭരണങ്ങളിൽ സ്വർണമെന്നപോലെ പ്രപഞ്ചനാമരൂപങ്ങളായ സൂര്യചന്ദ്രാദി ദർശനങ്ങളിൽ തുല്യമായി വിളങ്ങുന്ന വസ്തുവാണ് ശുദ്ധബോധം അഥവാ ബ്രഹ്മം സൂര്യചന്ദ്രമനുഷ്യപക്ഷിമൃഗാദി നാമരൂപങ്ങൾ ഈ ശുദ്ധബോധവസ്തുവിൽ ഉണ്ടായിമറയുന്ന തൽകാലത്തെക്കാഴ്ചകൾ മാത്രം. ഉണ്ടായിമറയുന്ന ഈ നാമരൂപങ്ങളിൽ പൊതുവായി വിളങ്ങുന്ന ബോധവസ്തുവിനെ കാണാൻ കഴിവുള്ളവനാണ് സത്യദർശി. നേരെ

മറിച്ച് ഓരോ നാമത്തേയും രൂപത്തെയും ഭിന്നഭിന്ന പദാർഥങ്ങളായി ഗ്രഹിക്കുന്നവൻ അവിദ്യാമണ്ഡലത്തിൽ ചുറ്റിത്തിരിയാൻ ഇടവരുന്നു. അപ്പോഴാണ് ജനനം, മരണം, കാമക്രോധമദമാത്സര്യങ്ങൾ, കലഹങ്ങൾ, യുദ്ധകോലാഹലങ്ങൾ ഇവയെല്ലാം വന്നുചേരുന്നത്. ജീവിതമിങ്ങനെ കോലാഹലമയമായിത്തീരുമ്പോൾ അതു ഭയകാരണമായിത്തീരുമെന്നു പറയേണ്ടതില്ലല്ലോ. ഇന്ന് ലോകത്ത് സർവത്ര കാണുന്ന ഭയം ഈ അവിദ്യയുടെ സൃഷ്ടിയാണ്. ഐശ്വര്യത്തിന്റെ ഉച്ചകോടിയിൽപോലും ഭയം അത്യന്തം ദുഃഖകാരണമാണ്. ഇരുട്ടിലെ പിശാചുപോലെ പോകുന്നിടത്തൊക്കെ അതു നമ്മെ പിന്തുടർന്നുകൊണ്ടിരിക്കും. ഇരുട്ടിനെ വെറുതേ പിശാചായി തെറ്റിദ്ധരിച്ചാണ് നാം ഭയപ്പെടുന്നത്. വെളിച്ചം വന്നാൽ പിശാചു കാണില്ല. അതുപോലെ അവിദ്യയുളവാക്കുന്ന വെറും നാമരൂപങ്ങളെക്കണ്ടാണ് ഈ ജീവിതത്തിൽ നാം ഭയപ്പെടുന്നതൊക്കെ. വസ്തുവിനെ വ്യക്തമായറിഞ്ഞ് നിർഭയനായിത്തീർന്ന ഗുരുദേവൻ നമ്മെയും നിർഭയന്മാരാക്കിത്തീർക്കാൻ വേണ്ടിയാണ് 'അവിദ്യ പിശാചിനെപ്പോലെ നാമരൂപങ്ങളെക്കാട്ടി അത്യധികം ഭയപ്പെടുത്തുന്നു' എന്നിങ്ങനെ അവിദ്യാ രഹസ്യം വെളിപ്പെടുത്തിയിരിക്കുന്നത്.

**പ്രപഞ്ചം വേതാളനഗരമാണ്**

ശൂന്യതയിൽ പ്രതിഭാസിക്കുന്ന ഒരു പിശാചനഗരം പോലെയാണ് പുറമേ നോക്കുന്നവർക്ക് പ്രപഞ്ചം കാണപ്പെടുന്നത്. എല്ലാ പ്രപഞ്ചനാമരൂപങ്ങളേയും ആവരണം ചെയ്തുനിൽക്കുന്നത് ശൂന്യദേശത്തിന്റെ രൂപമാണ്. ശൂന്യതയിൽ അവിടവിടെക്കാണപ്പെടുന്ന ഈ നാമരൂപങ്ങളെല്ലാം കുറെക്കഴിഞ്ഞ് ശൂന്യതയിൽതന്നെ ലയിക്കുമെന്ന് ശാസ്ത്രം പറയുന്നു. അങ്ങനെയാണെങ്കിൽ ഇടക്കാലത്ത് ശൂന്യതയിൽ എന്തിനിവ ഉള്ളതായി തോന്നി? ഉണ്ടായിമറയുന്ന പ്രപഞ്ചം എന്തിന്? ഈ ചോദ്യത്തിനുത്തരം കാണാൻ പുറമേ തിരഞ്ഞ ആർക്കും ഇന്നുവരെകഴിഞ്ഞിട്ടില്ല. ഉണ്ടായി നില്ക്കുന്ന അല്പകാലത്തുതന്നെ പ്രപഞ്ചഘടകങ്ങളിലേതിനെങ്കിലും ഒരു ശാന്തതയുണ്ടോ? എല്ലാം ഇളകിമറിഞ്ഞ് സദാ ജീർണിച്ച് ക്ലേശിക്കുകയാണ്. എല്ലാം പരസ്പരം കെട്ടുപെട്ടിരിക്കുകയുമാണ്. ഒന്നിനും സ്വാതന്ത്ര്യമില്ല. പുറമേ നോക്കി ജീവിതസത്യം കാണാൻ ശ്രമിക്കുന്നവർ ഇന്നും ഈ അമ്പരപ്പിൽതന്നെ മുങ്ങിക്കിടക്കുകയാണ്. അന്തർമ്മുഖമായി വസ്തുസത്യം കണ്ടെത്തിയിട്ടുള്ള ഗുരുദേവനെപ്പോലെയുള്ളവർക്കുമാത്രമേ അമ്പരപ്പവസാനിച്ചിട്ടുള്ളൂ. അമൃതാനന്ദസ്വരൂപമായ ഒരേ ബോധവസ്തുവിന്റെ വെറും പ്രകടനമാണീ പ്രപഞ്ചമെന്നവർ കണ്ടെത്തി. ഈ സാക്ഷാത്കാരത്തെ മുൻനിർത്തി ബാഹ്യദൃഷ്ടിയിൽ പ്രപഞ്ചത്തിന്റെ പിശാചനഗരതുല്യത്വം വെളിപ്പെടുത്തുകയാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ.

8. ഭയംകരമിദം ശൂന്യം
   വേതാളനഗരം യഥാ
   തഥൈവ വിശ്വമഖിലം
   വ്യകരോദത്ഭുതം വിഭുഃ

വിഭുഃ – ഈശ്വരൻ; ഇദം അഖിലംവിശ്വം – ഈ കാണപ്പെട്ട സമസ്ത ലോകവും; ഭയംകരം ശൂന്യം വേതാളനഗരം യഥാ – ഭയംകരവും ശൂന്യവുമായ പിശാചനഗരം എങ്ങനെയോ; തഥാ ഏവ – അങ്ങനെതന്നെ; അത്ഭുതം– ആശ്ചര്യകരമാംവണ്ണം; വ്യകരോത് – വേർതിരിച്ചുണ്ടാക്കി.

ഈശ്വരൻ ഈ കാണപ്പെട്ട സമസ്ത ലോകവും ഭയങ്കരവും ശൂന്യവുമായ പിശാചനഗരം എങ്ങനെയോ അങ്ങനെതന്നെ ആശ്ചര്യകരമാംവണ്ണം വേർതിരിച്ചുണ്ടാക്കി.

## സൃഷ്ടികർത്താവും സൃഷ്ടിയും

സൃഷ്ടികർത്താവിനെ അറിയാത്തിടത്തോളം സൃഷ്ടി ഒരത്ഭുതമായി അവശേഷിക്കും. നരസിംഹവേഷംകെട്ടി രംഗത്തുനില്ക്കുന്ന നടനെ കുട്ടികൾ കണ്ട് ഭയപ്പെട്ടു നിലവിളിക്കാറുണ്ട്. എന്നാൽ പ്രായംചെന്നവർ മനുഷ്യൻ നരസിംഹവേഷംകെട്ടി കളിക്കുകയാണെന്നറിഞ്ഞ് കളി കണ്ടു രസിക്കുകയാണു ചെയ്യുന്നത്. സർവശക്തിമത്തായ ഈശ്വരസ്വരൂപം അന്തർമുഖമായി സാക്ഷാത്കരിക്കാൻ കഴിഞ്ഞിട്ടുള്ള ഗുരുദേവനെപ്പോലെയുള്ള ഋഷിമാരുടെ പ്രപഞ്ചദർശനവും ഇപ്രകാരമാണ്. സത്യസ്വരൂപം കാണാത്തവർ ആശ്ചര്യപ്പെട്ട് അമ്പരക്കുമ്പോൾ സത്യദർശികൾ നടൻ നരസിംഹവേഷംകെട്ടുംപോലെ അമൃതാനന്ദ വസ്തുവായ ആത്മാവ് ജഡരൂപങ്ങളെ വെറുതെ തന്നിൽ അധ്യാരോപം ചെയ്ത് ലീലയാടുന്നതാണീ പ്രപഞ്ചമെന്ന് വ്യക്തമായി അനുഭവിച്ചറിയുന്നു. സത്യവസ്തുവിന്റെ സ്വഭാവം തന്നെയാണീ ലീല. നടൻ വേഷവിധാനങ്ങൾ വച്ചു കെട്ടുമ്പോഴോ എടുത്തുമാറ്റുമ്പോഴോ ആർക്കും ഒന്നും നഷ്ടപ്പെടാതിരിക്കുന്നതുപോലെ ഈ ലീലയിലും ആർക്കും ഒന്നും നഷ്ടപ്പെടുന്നില്ലെന്നുള്ളതാണ് വസ്തുത. പക്ഷെ ഈശ്വരസ്വരൂപം അറിയാത്തവർക്ക് ഇതൊരു പിശാചനഗരംപോലെ ആശ്ചര്യവും അമ്പരപ്പും ഉണ്ടാക്കുക തന്നെചെയ്യും. ഈ സൃഷ്ടി രഹസ്യമാണ് ഗുരുദേവൻ ഈശ്വരൻ വേതാളനഗരംപോലെ ലോകം സൃഷ്ടിച്ചുവെന്ന് എട്ടാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## പ്രപഞ്ചം യുഗപത് സൃഷ്ടിയാണ്

പ്രപഞ്ചം ഒരു ക്രമമനുസരിച്ച് പടിപ്പടിയായി രൂപം കൊണ്ടതാണെന്നും വസ്തുവിൽ ഒരുമിച്ചു കാണപ്പെടുന്നതാണെന്നും രണ്ടഭിപ്രായമുണ്ട്. ക്രമസൃഷ്ടിവാദമെന്നും യുഗപദ്സൃഷ്ടിവാദമെന്നുമാണ് ഈ അഭിപ്രായങ്ങൾ അറിയപ്പെടുന്നത്. ഏറ്റവും ഉപരിതലത്തിൽനിന്നുള്ള സൃഷ്ടിദർശനം ക്രമസൃഷ്ടിയെയാണ് ന്യായീകരിക്കുന്നത്. ഒരു സത്യജിജ്ഞാസുവിനെ ആരംഭദശയിൽ തൃപ്തിപ്പെടുത്തുവാനായി ഉപനിഷത്തുകളും ക്രമസൃഷ്ടിവാദം അംഗീകരിച്ചിട്ടുണ്ട്. അങ്ങനെയാണ് ബ്രഹ്മത്തിൽ അവ്യക്തദശ, വിശ്വാഹന്ത, ബുദ്ധി, മനസ്, വിഷയങ്ങൾ, ഇന്ദ്രിയങ്ങൾ ഈ ക്രമത്തിൽ മായയുടെ അധ്യാരോപമാണ് സൃഷ്ടി എന്ന് ഉപനിഷത്തുകളും ശാസ്ത്രഗ്രന്ഥങ്ങളും സിദ്ധാന്തിക്കുന്നത്. ഭൗതികശാസ്ത്രജ്ഞന്മാരുടെ പരിണാമവാദവും ഇങ്ങനെ ഉപരിത

ലവീക്ഷണത്തിൽ രൂപംകൊണ്ടതാണ്. എന്നാൽ കാലദേശങ്ങളുടെ പിടിയിൽനിന്നുകൊണ്ടേ ക്രമസൃഷ്ടി വിവരിക്കാൻ പറ്റൂ എന്ന് തീർച്ചയല്ലേ? പക്ഷേ ഈ കാലദേശങ്ങൾ വെറും സാപേക്ഷ ദർശനങ്ങളാണെന്ന് ഇന്ന് ഭൗതികശാസ്ത്രം തന്നെ തെളിയിച്ചു കഴിഞ്ഞിട്ടുണ്ട്. അന്തർമ്മുഖമായി പരമസത്യത്തെ അന്വേഷിച്ച വേദാന്തശാസ്ത്രത്തിന് പണ്ടു പണ്ടേ ഇത് തെളിഞ്ഞിട്ടുണ്ട്. സത്യാന്വേഷണത്തിന്റെ ഒരു ഘട്ടത്തിലെത്തുമ്പോൾ കാലവും ദേശവും ചുരുങ്ങി ഒരു ബിന്ദുവിൽ ഒരുമിക്കുന്നതായി അനുഭവപ്പെടും. അത്ഭുതകരമായ ഈ അനുഭവമാണ് ഗീത പതിനൊന്നാമദ്ധ്യായത്തിൽ ഭഗവാൻ അർജുനനു കാട്ടിക്കൊടുക്കുന്നത്. മണ്ണുതിന്ന ഉണ്ണിക്കണ്ണന്റെ വായ്ക്കകത്ത് ജഗത്തുമുഴുവൻ ഒരുമിച്ചുകണ്ട യശോദയുടെ കാഴ്ചയും ഈ അത്ഭുത ദർശനത്തിന്റെ വിവരണം തന്നെ. ഇവിടെയൊക്കെ ജഗത്തു മുഴുവൻ ഒരൊറ്റ ഇടത്തിൽ ഒരേ സമയത്ത് ഉദിച്ചസ്തമിക്കുന്ന കാഴ്ചയാണ് അർജുനനും യശോദയും കണ്ടത്. ജഗത്പ്രതിഭാസത്തിന്റെ ഉപരിതലത്തിൽ വ്യക്തിയായി വേർതിരിഞ്ഞുനിന്നുകൊണ്ട് പ്രപഞ്ചത്തെ നോക്കിക്കാണുമ്പോൾ അതിന്റെ ആവിർഭാവത്തിൽ ചില ക്രമങ്ങളൊക്കെ ഉണ്ടെന്നു തോന്നിയേയ്ക്കാം. എന്നാൽ മുഴുവൻ ജഗത്തിനും ഏകാശ്രയമായ ഈശ്വരസത്തയായി മാറിനിന്നുകൊണ്ട് ജഗത്തിനെ നോക്കുമ്പോൾ ഒരേ സ്ഥലത്ത് ഒരേ സമയം പൊന്തി മറയുന്ന കാഴ്ചകളായേ അനുഭവപ്പെടൂ. ഈ സാക്ഷാത്കാര രഹസ്യമാണ് ഗുരുദേവൻ അടുത്ത പദ്യത്തിൽ വിവരിക്കുന്നത്:-

9. അർക്കാദ്യഥാക്രമം വിശ്വം
തഥാ നൈവേദമാത്മനഃ
സുപ്തേരിവ പ്രാദുരാസീത്
യുഗപത് സ്വസ്യവീക്ഷയാ

ഇദം വിശ്വം - ഈ പ്രപഞ്ചം; അർക്കാദി - സൂര്യൻ മുതൽ; യഥാക്രമം - ക്രമമനുസരിച്ച്; പ്രാദുരാസീത് - ഉണ്ടായിവന്നു (എന്നു ചിലർ കരുതുന്നു) ആത്മനഃ - ആത്മാവിൽനിന്നും; തഥാ നൈവ - അങ്ങനെയല്ല ഉണ്ടായത്; സ്വസ്യ - ആത്മാവിന്റെ; വീക്ഷയാ - സങ്കല്പശക്തികൊണ്ട്; സുപ്തേഃ ഇവ - ഉറക്കത്തിൽനിന്ന് സ്വപ്നമെന്നപോലെ; യുഗപത് - ഒരേസ്ഥലത്ത്; ഒരേസമയത്ത്; പ്രദുരാസീത് - വെളിപ്പെടുകയാണു ചെയ്തത്.

ഈ പ്രപഞ്ചം സൂര്യൻമുതൽ പടിപടിയായി ആവിർഭവിച്ചു എന്നു ചിലർ കരുതുന്നു. എന്നാൽ ആത്മാവിൽ നിന്നുള്ള പ്രപഞ്ചോത്പത്തി അങ്ങിനെയല്ല. ആത്മസങ്കല്പംകൊണ്ട് ഉറക്കത്തിൽനിന്നും സ്വപ്നദൃശ്യങ്ങൾ ആവിർഭവിക്കുന്നതുപോലെ ഒരേയിടത്തിൽ ഒരേസ്ഥാനത്തു പൊന്തിക്കാണപ്പെട്ടവയാണ് പ്രപഞ്ചദൃശ്യങ്ങൾ.

## കാലദേശങ്ങളുടെ സങ്കോചവികാസങ്ങൾ

കാലദേശങ്ങളുടെ വിഭിന്നതയിൽപ്പെട്ടു നില്ക്കുമ്പോഴാണ് സൃഷ്ടിക്കു ക്രമമുണ്ടെന്നു തോന്നുന്നത്. ആത്മസാക്ഷാത്കാരത്തിനൊരുമ്പെടുന്ന

യാൾക്ക് കാലദേശങ്ങൾ ചുരുങ്ങിച്ചുരുങ്ങി ബോധഘനമായ ആത്മാവിൽ ഒരുമിക്കുന്നത് നേരിട്ടനുഭവിക്കാൻ കഴിയും. അനുഭവസ്ഥാനം മാറിയാൽ കാലദേശങ്ങളുടെ ഗതി മാറുമെന്ന് സ്വപ്നദൃശ്യങ്ങൾ ഒരു സാധാരണ മനുഷ്യനെപ്പോലും പഠിപ്പിക്കുന്നു. വലിയൊരു കൊടുംകാട്ടിൽ ഒരാൾ ഒന്നോ രണ്ടോ മാസം കഴിച്ചുകൂട്ടിയതായി സ്വപ്നം കാണുന്നുവെന്നു കരുതുക. സ്വപ്നവേളയിൽ കൊടുംകാടും അതിന്റെ വിവിധഭാഗങ്ങളും നീണ്ട കാലത്തേയ്ക്ക് അനുഭവവിഷയമായിത്തീരുന്നു. എന്നാൽ ഉണരുമ്പോൾ തന്റെ ഹൃദയസ്ഥാനത്ത് ഏതാനും നിമിഷങ്ങൾകൊണ്ടു സംഭവിച്ചതാണ് ഈ സ്ഥലഭേദവും കാലദൈർഘ്യവുമെന്ന് സ്പഷ്ടമായി തെളിയുന്നു. ഇതുപോലെ ആത്മാവിനെക്കണ്ടുണരുന്നയാൾക്ക് കാലദേശങ്ങളുൾപ്പെടെയുള്ള പ്രപഞ്ചാനുഭവമാകുന്ന സ്വപ്നം തന്നിൽതന്നെ ഒരുമിച്ചുദിച്ചസ്തമിച്ചുകൊണ്ടിരിക്കുന്ന കാഴ്ചയാണെന്നു കാണാൻ കഴിയും. സത്യനിഷ്ഠനായ ഒരു ഗുരുവിന് പക്വമതിയായ ശിഷ്യന്റെ മുമ്പിൽ ഈ കാഴ്ച അല്പനേരത്തേയ്ക്ക് പ്രദർശിപ്പിക്കാൻപോലും കഴിയും. ശ്രീരാമകൃഷ്ണദേവൻ വിവേകാനന്ദന് ഒന്നിലധികം പ്രാവശ്യം ഈ കാഴ്ച ഉളവാക്കിക്കൊടുത്തതായിക്കാണുന്നു. ഗീത പതിനൊന്നാമദ്ധ്യായത്തിൽ അർജുനന് ഭഗവാൻ കാട്ടിക്കൊടുക്കുന്ന കാഴ്ചയെന്താണ്?:-

*തത്രൈകസ്ഥം ജഗത്കൃത്സ്നം*
*പ്രവിഭക്തമനേകധാ*
*അപശ്യദ്ദേവദേവസ്യ*
*ശരീരേ പാണ്ഡവസ്തദാ* *ഭഗ.ഗീ. 11-13*

അവിടെ വിഭിന്നരൂപത്തിൽ ജഗത്തു മുഴുവൻ ദേവദേവന്റെ ശരീരത്തിൽ ഒരിടത്തുതന്നെ സ്ഥിതിചെയ്യുന്നതായി അർജുനൻ കണ്ടു. ഗുരുദേവൻ അധ്യാരോപദർശനത്തിൽ പരമേശ്വരൻ ജഗത്തെങ്ങിനെ സൃഷ്ടിച്ചുവെന്നാണല്ലോ വിവരിക്കുന്നത്. പരമേശ്വരന്റെ ദൃഷ്ടിയിൽ ജഗത്ത് തന്നിൽ ഒരുമിച്ചുളവായി നില്ക്കുന്ന സങ്കല്പദൃശ്യങ്ങളാണ്. ഒരു യോഗിക്ക് സമാധിദശയിൽ സാക്ഷാത്കരിക്കാൻ കഴിയുന്ന ഈ സൃഷ്ടിരഹസ്യം തന്നെയാണ് ഗുരുദേവൻ ഒമ്പതാംപദ്യത്തിൽ പ്രതിപാദിച്ചിരിക്കുന്നത്.

## അദ്വൈതമാണ് സത്യം

ഇലയും പൂവും കായുമേന്തി ശാഖോപശാഖയായി പടർന്നു പന്തലിച്ചുനില്ക്കുന്ന ഒരാൽമരം കണ്ടാൽ ഒട്ടേറെ വൈവിധ്യം അതിലുണ്ടെന്നുതോന്നാം. എന്നാൽ ഈ ആൽവൃക്ഷം മുഴുവൻ അതിന്റെ വിത്തായ ചെറിയൊരു തരിയിൽ യാതൊരു വൈവിധ്യവും കൂടാതെ ഒതുങ്ങിനിന്നതാണെന്നറിയുമ്പോഴാണ് ആശ്ചര്യം തോന്നുന്നത്. അതുപോലെ സൂര്യചന്ദ്രമനുഷ്യപക്ഷിമൃഗാദിനാമരൂപങ്ങളിൽ പടർന്നു പന്തലിച്ചുനില്ക്കുന്ന ഈ പ്രപഞ്ചം അതിന്റെ പരമകാരണമായ ബോധവസ്തുവിൽ രണ്ടില്ലാതെ ഒളിഞ്ഞിരുന്നതാണെന്നറിയുമ്പോഴാണ് സത്യദർശനത്തിന്റെ അത്ഭുതാനന്ദങ്ങൾ ഇടതിങ്ങി നിറയു

ന്നത്. ഈ രഹസ്യം സാക്ഷാത്കരിച്ചയാൾക്കു പ്രപഞ്ചത്തെ ബോധസ്വരൂപ മായ ബ്രഹ്മം മാത്രമായി അനുഭവിച്ചറിയാൻ കഴിയും. സ്വയം അനുഭവിച്ച ഈ വസ്തുതത്ത്വം ദൃഷ്ടാന്തസഹിതം പറഞ്ഞുറപ്പിച്ചുകൊണ്ടാണ് ഗുരുദേ വൻ അധ്യാരോപദർശനം ഉപസംഹരിക്കുന്നത്:-

10. ധാനാദിവ വടോ യസ്മാത്
പ്രാദുരാസീദിദം ജഗത്
സ ബ്രഹ്മാ സ ശിവോ വിഷ്ണുഃ
സ പരഃ സർവ ഏവ സഃ

ധനാത് - അത്യന്തം സൂക്ഷ്മമായ തരിയിൽനിന്നും; വടഃ ഇവ - വലിയ ആൽവൃക്ഷമെന്നപോലെ; യസ്മാത് - അത്യന്തം സൂക്ഷ്മമായ ഏതൊരു ബോധവസ്തുവിൽ നിന്നും; ഇദം ജഗത് - ഈ നാമരൂപചഞ്ചലമായ ജഗത്; പ്രാദുരാസീത് - പ്രത്യക്ഷപ്പെട്ടുവോ; സ ബ്രഹ്മാ - ആ ബോധവസ്തു തന്നെ യാണ് ബ്രഹ്മാവ്; സ ശിവഃ - ആ ബോധവസ്തുതന്നെയാണ് ശിവൻ; സ വിഷ്ണുഃ - ആ ബോധവസ്തുതന്നെയാണ് വിഷ്ണു; സ പരഃ - അതെല്ലാ റ്റിനും ആശ്രയമായി നില്ക്കുന്നു; സ ഏവ സർവ്വഃ - അതുതന്നെ എല്ലാമായും നിൽക്കുന്നു.

അത്യന്തം സൂക്ഷ്മമായ തരിയിൽനിന്നും ഒരാൽവൃക്ഷം എങ്ങിനെ യാണോ പ്രകടമായിക്കാണപ്പെടുന്നത് അതുപോലെ അത്യന്തം സൂക്ഷ്മമായ ശുദ്ധബോധവസ്തുവിൽനിന്നു നാമരൂപചഞ്ചലമായ ഈ ജഗത്ത് പ്രകടമാ യിക്കാണപ്പെടുന്നു. ആ അദ്വൈതബോധവസ്തുതന്നെയാണ് ബ്രഹ്മാവും ശിവനും വിഷ്ണുവും. ആ പരമാത്മാവു തന്നെയാണ് ജഗത്തിനാകെ ഏകാ ശ്രയം. എന്തിനേറെ, എല്ലാമായിക്കാണപ്പെടുന്നത് ആ പരബ്രഹ്മം തന്നെയാണ്.

## വിത്തും വൃക്ഷവും

ഛാന്ദോഗ്യോപനിഷത്തിൽ ഉദ്ദാലകമഹർഷി മകനായ ശ്വേതകേതുവിനു ബോധസ്വരൂപമായ സത്യവസ്തുവിൽ നിന്നും എങ്ങിനെ പ്രപഞ്ചമുണ്ടായി എന്നു വിവരിച്ചുകൊടുക്കുന്നുണ്ട്. നാമരൂപാത്മകമായ പ്രപഞ്ചം കാണപ്പെടു ന്നതിനുമുമ്പ് അത്യന്തം സൂക്ഷ്മമായ ശുദ്ധബോധം മാത്രമേ ഉണ്ടായിരു ന്നുള്ളൂ എന്നു പിതാവ് പറഞ്ഞു. അങ്ങനെ സൂക്ഷ്മമായ ബോധവസ്തു വിൽനിന്നും അതിസ്ഥൂലമായ ഈ പ്രപഞ്ചം എങ്ങിനെയുണ്ടായി എന്നായി മകൻ. അപ്പോഴാണ് ആശ്രമമുറ്റത്ത് പടർന്നുപന്തലിച്ചുനിന്ന ആൽവൃക്ഷ ത്തിൽനിന്നും ഒരു കായ് പറിച്ചുകൊണ്ടുവരാൻ അച്ഛൻ ആവശ്യപ്പെട്ടത്. മകൻ അങ്ങിനെ ചെയ്തു. അച്ഛൻ മകനോട് ആ കായ് പൊട്ടിക്കാനാവശ്യപ്പെട്ടു. കായ് പൊട്ടിച്ചു. അതിനകത്തുനിന്നും ഒരു തരിയെടുത്തു. വീണ്ടും പൊടി ക്കാനാവശ്യപ്പെട്ടു. തരിയും പൊട്ടിച്ചു. അതിനകത്തെന്തെങ്കിലും കാണു ന്നുണ്ടോ എന്നച്ഛൻ ചോദിച്ചു. ഒന്നും കാണുന്നില്ലെന്നായിരുന്നു മകന്റെ മറു പടി. പൊട്ടിച്ചു നോക്കിയാൽ വെറും കണ്ണുകൾക്ക് അകത്തൊന്നും കാണ്മാ നില്ലാത്ത ഒരു തരിയിൽ വമ്പിച്ച ഒരാൽമരം ഒളിഞ്ഞിരിക്കുന്നുവെന്നുള്ളതാണ്

വസ്തുത. വിത്തിൽ ഇങ്ങിനെ വൃക്ഷം ഒളിഞ്ഞിരിക്കുന്നതുപോലെ ബോധ വസ്തുവിൽ പ്രപഞ്ചം ഒളിഞ്ഞിരിക്കുന്നു. ബോധവസ്തുവിൽ ഒളിഞ്ഞിരി ക്കുന്ന പ്രപഞ്ചം അതുതന്നെയാണ്. പ്രപഞ്ചമെന്ന ഈ സ്വഭാവം ചിലപ്പോൾ പൊന്തിവരും; ചിലപ്പോൾ ഒളിയും. ഇതുകൊണ്ട് വസ്തുവിനു യാതൊരു കേടും സംഭവിക്കുന്നുമില്ല. ഈ വസ്തുരഹസ്യം അറിയാവുന്നവർ പ്രപ ഞ്ചത്തെ മുഴുവൻ ആത്മസ്വരൂപമായിക്കണ്ട് മുക്തരായി ഭവിക്കുന്നു. വസ്തു വിനെയറിയാതെ സ്വഭാവത്തെമാത്രം കാണുന്നവർ ഒളിഞ്ഞും തെളിഞ്ഞുമി രിക്കുന്ന സ്വഭാവത്തിനനുസരണമായി ജനനമരണങ്ങളിൽപ്പെട്ടുഴലാൻ ഇട വരുന്നു. ബോധഘനമായ വസ്തുവിൽനിന്നും മുളയ്ക്കുന്ന പ്രപഞ്ചവൃക്ഷം വസ്തുവിനൊരു കേടുംവരുത്താതെ വാസനയായി മുളച്ച് സങ്കല്പങ്ങളായി പടർന്നു പന്തലിക്കുകയാണ് ചെയ്യുന്നതെന്ന് നാം കണ്ടുവല്ലോ. ഈ വളർച്ച യുടെ എല്ലാ ഘട്ടങ്ങളും ബോധവസ്തുവിന്റെതന്നെ പ്രകടഭാവങ്ങളാണെ ന്നറിയുന്നതാണ് സത്യദർശനം. ഇതു കാട്ടിത്തരാനാണ് ഗുരുദേവൻ തരി യിൽനിന്നും ആൽവൃക്ഷമെന്നപോലെയാണ് പ്രപഞ്ചമുണ്ടായതെന്ന് വിവരി ച്ചിരിക്കുന്നത്.

**എല്ലാം ബ്രഹ്മമയം**

പ്രപഞ്ചത്തെ സൂക്ഷ്മസ്ഥൂലഘട്ടങ്ങളായി വിഭജിക്കുന്നതും സൃഷ്ടിപ്ര ക്രിയകൾ വിവരിക്കുന്നതും എല്ലാം തന്നെ വസ്തു ഒന്നേയുള്ളൂ എന്നും ബോധ്യപ്പെടുത്തിത്തരാനാണ് അധ്യാരോപപ്രക്രിയ വിശദമായി ചർച്ച ചെയ്തശേഷം എല്ലാ ബ്രഹ്മമയം എന്ന തത്വമാണ് ഗുരുദേവൻ പത്താം ശ്ലോക ത്തിന്റെ ഉത്തരാർധത്തിൽ പ്രഖ്യാപിക്കുന്നത്. ബ്രഹ്മം ശക്തിയായ മായയെ അവലംബിക്കുന്നതാണല്ലോ സൃഷ്ടി. മായ സത്ത്വരജസ് തമോഗുണങ്ങളെ ബോധവസ്തുവിൽ അധ്യാരോപിക്കുന്നതാണ് സൃഷ്ടി. മായാസ്വരൂപവും ഗുണസ്വരൂപവും നാം മായാദർശനത്തിൽ വിശദമായി ചർച്ചചെയ്യും. ബോധം മായയുടെ രജോഗുണാധ്യാരോപത്തിൽ പെടുമ്പോഴാണ് ബ്രഹ്മാവ് എന്നറി യപ്പെടുന്നത്. അതേ ബോധം തന്നെ തമോഗുണാധ്യാരോപത്തിൽ ശിവ നെന്നും സത്ത്വഗുണാധ്യാരോപത്തിൽ വിഷ്ണുവെന്നും അറിയപ്പെടുന്നു. ഇങ്ങനെ ഗുണഭേദമനുസരിച്ച് ഒരേ ബോധവസ്തുതന്നെയാണ് സകലദേവ ന്മാരും ദേവിമാരും ഒക്കെയായിത്തീരുന്നത്. എന്തിന്, മായയ്ക്കും എല്ലാ അധ്യാരോപിത ദൃശ്യങ്ങൾക്കും ഏകാശ്രയം ബ്രഹ്മമാണ്. മായയോ, ബ്രഹ്മ ത്തിന്റെ തന്നെ ശക്തി. ചുരുക്കത്തിൽ സർവ്വം ബ്രഹ്മമയം. ഈ അദ്വൈതസ ത്യത്തിന്റെ സാക്ഷാത്കാരം കൊണ്ടല്ലാതെ ജീവിതം ധന്യമാകുന്നതല്ല. ഇതാണ് ഉപനിഷത്തുകളിലെ സുപ്രഖ്യാപിത സത്യദർശനം. ഈ ദർശനം തന്നെയാണ് അതുനേടി ധന്യനായ ഗുരുദേവൻ "സ ബ്രഹ്മാ സ ശിവോ വിഷ്ണുഃ സ പരഃ സർവ്വ ഏവ സഃ" എന്ന വരിയിൽ വെളിപ്പെടുത്തിയിരിക്കു ന്നത്.

അധ്യാരോപദർശനം കഴിഞ്ഞു.

77-2003 4

## 2. അപവാദദർശനം

### എന്താണപവാദം?

ജഗത്തിന്റെ സത്യം അഖണ്ഡബോധസ്വരൂപമായ വസ്തുവാണ്. ഈ നിത്യസത്തയിൽ ഒരു നടനിൽ വേഷവിധാനങ്ങളെന്നപോലെ വാസനാതലവും, സങ്കല്പതലവും, ബാഹ്യദൃശ്യതലവും ആരോപിക്കുന്നതോടെയാണ് ജഗത്തിന്റെ തോന്നലുളവാകുന്നത്. ഇങ്ങനെയാരോപിക്കുന്നത് അധ്യാരോപം. ഇനി നടൻ വേഷമഴിച്ചു മാറ്റുന്നതുപോലെ മുൻപറഞ്ഞ തലങ്ങളെ അഴിച്ചു മാറ്റിയാൽ ജഗത്തില്ലാതാകും. അഖണ്ഡബോധസത്യം ബാക്കി നില്ക്കും. ഇങ്ങിനെ ആരോപിതതലങ്ങളെ അഴിച്ചുമാറ്റുന്ന പ്രവൃത്തിയാണ് '*അപവാദം*.' അധ്യാരോപം പൂർണമായാൽ ജഗത്പ്രതീതി. അപവാദം പൂർണമായാൽ സത്യസ്വരൂപസ്ഥിതി. നടന്റെ വേഷമണിയൽ പൂർത്തിയായാൽ കഥാപാത്രത്തിന്റെ തോന്നൽ. വേഷമഴിച്ചുമാറ്റൽ പൂർത്തിയായാൽ നടന്റെ സ്വരൂപസ്ഥിതി. നട്ടുച്ചയ്ക്ക് മരുഭൂമിയെയോ സന്ധ്യാസമയത്ത് കയറിനെയോ ദൂരെ നിന്ന് അവ്യക്തമായിക്കാണുന്നയാൾ മരുഭൂമിയിൽ ജലപ്പരപ്പിനെയും കയറിൽ സർപ്പത്തെയും അനുഭവിക്കുന്നു. ഇവ അധ്യാരോപിതങ്ങളായ ഭ്രമാനുവങ്ങളാണ്. വസ്തുവിന്റെ സമീപമെത്തി ജലപ്പരപ്പും പാമ്പും ഇല്ലെന്നറിഞ്ഞ് അനുഭവമണ്ഡലത്തിൽനിന്നും പുറംതള്ളിയാൽ മരുഭൂമി, കയറ് എന്ന വസ്തുസ്വരൂപങ്ങൾ അവശേഷിക്കും. ഇങ്ങനെ വസ്തുവിനെ സമീപിച്ച് അതിൽ അധ്യാരോപിതങ്ങളായ ഭ്രമദർശനങ്ങളെ വസ്തുവല്ലെന്നുകണ്ട് പുറംതള്ളുന്നതാണ് 'അപവാദം.' 'ഇതു വസ്തുവല്ല' എന്നപവദിച്ച് നിഷേധിക്കുന്നതുകൊണ്ടാണ് 'അപവാദം' എന്ന പദം അന്വർഥമായിത്തീരുന്നത്. ഉപനിഷത്തുകളിൽ പ്രസിദ്ധമായിത്തീർന്നിട്ടുള്ള 'നേതി, നേതി' (ഇതല്ല, ഇതല്ല) പ്രക്രിയ ഈ അപവാദം തന്നെയാണ്. ഒരു സത്യജിജ്ഞാസു ബാഹ്യദൃശ്യതലത്തെയും സങ്കല്പതലത്തെയും വാസനാതലത്തെയും ഇതു വസ്തുവല്ല, ഇതു വസ്തുവല്ല എന്നപവദിച്ചു പുറംതള്ളിക്കൊണ്ട് അഖണ്ഡബോധമായ വസ്തുവിനെ സമീപിക്കുന്ന പ്രവൃത്തിതന്നെയാണ് *നേതി നേതി പ്രക്രിയ*. ആദ്യം സ്വന്തം വ്യക്തിത്വത്തിലാണിവയെ നിഷേധിക്കുന്നത്. ഞാൻ ദേഹമല്ല, ഞാൻ അന്തഃകരണമല്ല, ഞാൻ വാസനയല്ല എന്നുറപ്പിച്ച് അധ്യാരോപിതതലങ്ങൾ പുറംതള്ളപ്പെട്ടുകഴിയുമ്പോൾ അധ്യാരോപങ്ങൾക്കെല്ലാം അധിഷ്ഠാനമായി നിന്ന ബോധസ്വരൂപമായ നിത്യസത്യം തെളിയും. തെളിയുമെന്നു മാത്രമല്ല താൻ അതുതന്നെയാണെന്നും അന്വേഷകനനുഭവിച്ചറിയാൻ കഴിയും. അപവാദപ്രക്രിയ പൂർത്തിയാക്കി ഇങ്ങിനെ തന്റെ സ്വരൂപം ശാശ്വതമായ സത്യമാണെന്ന് നിരന്തരം അനുഭവിക്കാൻ കഴിയുന്നയാളാണ് സ്ഥിതപ്രജ്ഞൻ അഥവാ ജീവന്മുക്തൻ.

### ജീവന്മുക്തൻ സമാധിദശയിലും ലോകവ്യവഹാരത്തിലും

ജീവന്മുക്തന് അഖണ്ഡബോധവസ്തുമാത്രമാണ് സത്യമെന്നും ബാഹ്യദൃശ്യതലം തുടങ്ങിയുള്ളവയെല്ലാം സത്യവസ്തുവിൽ ആരോപിച്ചനുഭവിക്കുന്ന ഭ്രമദർശനങ്ങളാണെന്നും സ്പഷ്ടമായി തെളിയുന്നു. ചിലപ്പോൾ

അദ്ദേഹം സത്യസ്ഥിതി അനുഭവിച്ചുകൊണ്ട് ലോകത്തെ പാടെ മറന്ന് സമാധിയിലാണ്ടിരിക്കും. മറ്റു ചിലപ്പോൾ ഉറച്ച സത്യബോധത്തോടെതന്നെ ലോകകാര്യങ്ങളിൽ വ്യാപൃതനായിരിക്കും. ഈ രണ്ടവസ്ഥയിലും അദ്ദേഹം വസ്തുസ്വരൂപം എങ്ങിനെയാണനുഭവിക്കുക? അപവാദ പ്രക്രിയ അഭ്യസിച്ചുകൊണ്ടിരിക്കുന്ന ഒരു സത്യാന്വേഷകന് തന്റെ പ്രയത്നഫലം പരീക്ഷിച്ചറിയാൻവേണ്ടി സത്യദർശിയുടെ വസ്തുസ്വരൂപാനുഭവം വ്യക്തമായി വിവരിക്കുകയാണ് ഗുരുദേവൻ അപവാദ ദർശനത്തിലെ ഒന്നാം പദ്യംകൊണ്ട്. ജീവന്മുക്തപദം നേടി ലോകസംഗ്രഹത്തിലേർപ്പെട്ടയാളാണ് ഗുരുദേവനെന്ന് ഈ ആദ്യപദ്യത്തിലെ അനുഭവവിവരണം സുസ്പഷ്ടമാക്കുന്നു:-

1. ചൈതന്യാദാഗതം സ്ഥൂല-
   സൂക്ഷ്മാത്മകമിദം ജഗത്
   അസ്തിചേത് സത്ഘനം സർവ്വം
   നാസ്തി ചേദസ്തി ചിത്ഘനം

ചൈതന്യാത് - അഖണ്ഡബോധവസ്തുവിൽ നിന്നും; ആഗതം -ആവിർഭവിച്ച; ഇദം - ഈ; സ്ഥൂല സൂക്ഷ്മാത്മകം - സ്ഥൂലസൂക്ഷ്മരൂപങ്ങളിലുള്ള; ജഗത് - പ്രപഞ്ചം; അസ്തി ചേത് - ഉണ്ടെങ്കിൽ; സർവ്വം - എല്ലാം; സത്ഘനം - കട്ടിപിടിച്ച സത്തമാത്രം; നാസ്തി ചേത് - ഇല്ലെങ്കിൽ; ചിത്ഘനം - കട്ടിപിടിച്ച ബോധം; അസ്തി - ഉള്ളതായി വിളങ്ങുന്നു.

ബാഹ്യദൃശ്യരൂപങ്ങളിൽ സ്ഥൂലമായും സങ്കല്പവാസനാതലങ്ങളിൽ സൂക്ഷ്മമായും കാണപ്പെടുന്ന ഈ പ്രപഞ്ചം അഖണ്ഡബോധവസ്തുവിൽ ആവിർഭവിച്ചതാണ്. ഒരു ജീവന്മുക്തൻ ഈ പ്രപഞ്ചം ഉണ്ടെന്ന മട്ടിൽ വ്യവഹരിക്കുമ്പോൾ അദ്ദേഹത്തിനിത് കട്ടിപിടിച്ച സത്ത അതായത് ഉൺമമാത്രമാണ്. അദ്ദേഹത്തിന് പ്രപഞ്ചം ഇല്ലെന്നുവന്നാൽ കട്ടിപിടിച്ച ബോധം ഉണ്ടായിരിക്കുന്നതുമാണ്.

**അപവാദഫലം**

അധ്യാരോപാപവാദങ്ങളിൽക്കൂടി പരീക്ഷിച്ചുറപ്പിക്കാവുന്നതാണ് വേദാന്തം കണ്ടെത്തിയിട്ടുള്ള വസ്തുസ്വരൂപം. അദ്വയമായ അഖണ്ഡബോധമാണ് വസ്തുസ്വരൂപം. അതുതന്നെയാണ് ഗുരുദേവൻ പദ്യത്തിൽ ആദ്യമായിപ്പറഞ്ഞിരിക്കുന്ന ചൈതന്യം. ഈ ചൈതന്യത്തിൽ സങ്കല്പംകൊണ്ട് ആരോപിച്ചനുഭവിക്കാവുന്നതും നിഷേധരൂപത്തിലുള്ള അപവാദംകൊണ്ട് അഴിച്ചുമാറ്റി അകറ്റാവുന്നതുമാണ് പ്രപഞ്ചം. ഗുരുദേവനെപ്പോലെയുള്ള സത്യനിഷ്ഠന്മാർ അധ്യാരോപാപവാദങ്ങൾകൊണ്ട് പ്രപഞ്ചത്തെ ആത്മാവിൽ ഉണ്ടാക്കിയഴിച്ച് പരീക്ഷിച്ചിട്ടുള്ളവരാണ്. ഭൗതികശാസ്ത്രജ്ഞന്റെ പരീക്ഷണശാലയിലെന്നപോലെ ഏതു സത്യാന്വേഷിക്കും തന്റെ ഉള്ളിൽ ഇതു പരീക്ഷിച്ചുനോക്കാവുന്നതാണ്. പഞ്ചേന്ദ്രിയങ്ങൾക്കനുഭവിക്കാവുന്ന മട്ടിൽ വലിയ ആകൃതിയോടെ പുറമെകാണുന്ന പ്രപഞ്ചമാണ് സ്ഥൂലപ്രപഞ്ചം. സ്ഥൂലശബ്ദത്തിന് തടിച്ചുകൊഴുത്തു വലുതായത് എന്നർഥം. പഞ്ചഭൂതങ്ങൾ, സൗരയൂ

ഘനഘടകങ്ങൾ തുടങ്ങി ഇങ്ങോട്ട് പരമാണുവരെയുള്ള പ്രപഞ്ചഘടകങ്ങളുടെ പുറമേഅനുഭവവിഷയമാകുന്ന ശരീരങ്ങളാണ് സ്ഥൂലപ്രപഞ്ചത്തെ നില നിർത്തുന്നത്. ഈ സ്ഥൂലശരീരങ്ങളുടെ പിന്നിൽ ഇവയെ ചലിപ്പിക്കുന്ന സങ്ക ല്പങ്ങളും സങ്കല്പകാരണങ്ങളായ വാസനകളും ഉണ്ടായേ പറ്റൂ. ഇവയാണ് പ്രപഞ്ചത്തിന്റെ സൂക്ഷ്മരൂപം. സ്വന്തം വ്യക്തിത്വത്തെ വിശകലനം ചെയ്തു തന്നെ ബുദ്ധിയുള്ള മനുഷ്യന് ഇക്കാര്യം ഗ്രഹിക്കാൻ കഴിയും. ധീരനായ സത്യദർശിയാകട്ടെ അപവാദപ്രക്രിയ അഭ്യസിച്ച് ദൃശ്യസങ്കല്പവാസനാത ലങ്ങളെ അനുഭവമണ്ഡലത്തിൽ നിന്നും അകറ്റി ഈ പ്രപഞ്ച രഹസ്യം കണ്ട റിയുന്നു. ദൃശ്യസങ്കല്പവാസനാതലങ്ങൾ അകലുമ്പോൾ പിന്നെ അവയെ അകറ്റിയ അഖണ്ഡബോധം അവശേഷിക്കും. തന്നെ സ്വയം അകറ്റാൻ ബോധ ത്തിനു സാധ്യമല്ലല്ലോ. അതുകൊണ്ടു താൻ മാത്രം നിത്യസത്യമാണെന്നും ബോധത്തിനു തെളിയും. വീണ്ടും വാസനാതലവും സങ്കല്പതലവും ബാഹ്യദൃശ്യ തലവും ഒന്നിനു മുകളിൽ ഒന്നായി സങ്കല്പിച്ചനുഭവിക്കാൻ ശ്രമിച്ചാൽ തന്നിൽ അവയുടെ അനുഭവം വന്നുചേരുന്നതായും ബോധവസ്തുവിന് തെളിയും. അധ്യാ രോപാപവാദങ്ങളിൽകൂടി ഇങ്ങിനെ ആവർത്തിച്ചു പരീക്ഷിച്ചുറപ്പിച്ച ഒരു സത്യമാണ് ഗുരുദേവൻ. "സ്ഥൂലസൂക്ഷ്മരൂപത്തിലുള്ള ഈ ജഗത്ത് ചൈത ന്യത്തിൽനിന്നും ആവിർഭവിച്ചതാണ്" എന്നു പ്രഖ്യാപിച്ചിരിക്കുന്നത്. അപ വാദപ്രക്രിയ അഭ്യസിച്ചു നേടുന്ന ഫലമാണ് ഈ കണ്ടുപിടിത്തം.

## ബ്രഹ്മനിഷ്ഠൻ ലോകരംഗത്ത്

അപവാദപ്രക്രിയ പൂർത്തിയാക്കി വസ്തുസ്വരൂപം സൂക്ഷ്മമായി കണ്ട റിഞ്ഞ യോഗി ശരീരം നിലനില്ക്കുന്നിടത്തോളം വീണ്ടും ലോകസംഗ്രഹ ത്തിലേർപ്പെട്ടു എന്നുവരും. ലോകത്തെ സത്യത്തോടു പിടിച്ചടുപ്പിക്കാനുള്ള ഒരു സത്യനിഷ്ഠന്റെ ശ്രമമാണ് ലോകസംഗ്രഹം. തനിക്കിനി ഒന്നും കിട്ടാ നില്ല. അതുകൊണ്ടുതന്നെ തനിക്കുവേണ്ടി ഒന്നും ചെയ്യാനുമില്ല. ഇതാണ് ലോകസംഗ്രഹത്തിലേർപ്പെടുന്ന സത്യനിഷ്ഠന്റെ മനോഭാവം. എങ്കിലും പല നിലകളിൽ വർത്തിക്കുന്ന ജനങ്ങളുമായി പെരുമാറാൻ ഇടവരുമ്പോൾ ലോകത്തെ പല രൂപത്തിൽ കണ്ടുകൊണ്ടാണ് അദ്ദേഹവും പ്രവർത്തിക്കു ന്നതെന്ന് മറ്റുള്ളവർക്കു തോന്നാം. ഈ തോന്നലിനെ തിരുത്തി ലോകസം ഗ്രഹത്തിലേർപ്പെടുന്ന സത്യനിഷ്ഠന്റെ പ്രപഞ്ചദർശനം ഏതു വിധത്തിലു ള്ളതായിരിക്കുമെന്നു ഗുരുദേവൻ വിവരിച്ചിരിക്കുകയാണ് പദ്യത്തെ മൂന്നാ മത്തെ വരിയിൽ.

അപവാദപ്രക്രിയ പൂർത്തിയാക്കി ആത്മസാക്ഷാത്കാരം നേടിയ ബ്രഹ്മ ജ്ഞാനിക്ക് *സച്ചിദാനന്ദ*മാണ് വസ്തുസ്വരൂപമെന്ന് വ്യക്തമായി തെളിയുന്നു. സത്ത്, ചിത്ത്, ആനന്ദം ഇവ ഏകീഭവിച്ച് ഘനീഭവിച്ചതാണ് സത്യവസ്തു. പരിശുദ്ധമായ അതായത് നാമരൂപരഹിതമായ നിലനില്പാണ് സത്ത്. നാമരൂപരഹിതമായ ബോധമാണ് ചിത്ത് നാമരൂപരഹിതമായ ആനന്ദമാണ് ആനന്ദം. വാസ്തവത്തിൽ ഇവ മൂന്നും ഒന്നുതന്നെയെന്ന് ശുദ്ധമായ ആന ന്ദാനുഭവം തെളിയിക്കുന്നു. ആനന്ദം അനുഭവിക്കുന്നിടത്ത് ഉണ്മയും

ബോധവും ആനന്ദവും ഏകീഭവിച്ചാണല്ലോ അനുഭവിക്കുന്നത്. പക്ഷേ വസ്തു രൂപമായ സച്ചിദാനന്ദം മൂന്നായി വേർപെടുന്നപോലെ തോന്നിച്ചുകൊണ്ടാണ് മായ സൃഷ്ടിപഥത്തിൽ മുന്നേറുന്നത്. സൃഷ്ടി മുന്നേറുന്നതോടെ ആദ്യം ആനന്ദം മറയുന്നു. പിന്നെ ബോധവും. സൃഷ്ടി ജഡദൃശ്യതലത്തിലെത്തു മ്പോൾ സത്ത മാത്രം മറയാതെ നില്ക്കുന്നു. ജഡദൃശ്യങ്ങളിൽ 'ഉണ്ട്' എന്ന ഉണ്മ മാത്രമേ അനുഭവവിഷയമാകാറുള്ളൂ. ബോധവും ആനന്ദവും അവയിൽ മറഞ്ഞുപോയിരിക്കുകയാണ്. ജഡദൃശ്യങ്ങളിൽ പൊതുവായിക്കാണുന്ന ഈ 'ഉണ്മ' പ്രപഞ്ചത്തിനേകാശ്രയമായ അഖണ്ഡബോധവസ്തുവിലെ ഉണ്മതന്നെ യാണെന്ന് സാധാരണക്കാർ ധരിക്കാറില്ല. സാധാരണക്കാർ ഉണ്മയിലെ നാമ രൂപങ്ങൾക്ക് പ്രാധാന്യം നല്കി സൂര്യൻ, ചന്ദ്രൻ, പക്ഷി, മൃഗം എന്ന മട്ടിൽ പദാർഥങ്ങളെ വേർതിരിച്ചാണനുഭവിക്കുന്നത്. സത്യനിഷ്ഠനാകട്ടെ ലോക കാര്യങ്ങളിൽ ഏർപ്പെടുമ്പോൾ നാമരൂപങ്ങൾക്കു പ്രാധാന്യം നല്കാതെ ബ്രഹ്മസ്വരൂപമായ കേവലസത്തയെമാത്രം സർവത്ര കണ്ട് ബ്രഹ്മാനുഭവത്തിനു ഭംഗം വരുത്താതെതന്നെ ജനസേവനം നിർവഹിക്കുന്നു. അവരുടെ മനസ് എവിടെയൊക്കെ പതിക്കുന്നുവോ അവിടെയൊക്കെ അവർ കേവലസത്താ രൂപത്തിൽ ബ്രഹ്മത്തെത്തന്നെക്കാണുന്നു. ഏതെല്ലാം ആഭരണ രൂപങ്ങളിൽ മനസ് പതിച്ചാലും ഒരാൾ സ്വർണത്തെത്തന്നെ കാണുന്നതുപോലെ. അപ വാദപ്രക്രിയ പൂർത്തിയാക്കി സത്യം കണ്ടയാളിന് വ്യവഹാരദശയിൽ ഈ അനുഭവം സ്വാഭാവികമായിത്തന്നെ വന്നുചേരുന്നു. സമൂഹപ്രവർത്തനങ്ങൾ ക്കിടയിൽ താൻ സ്വയമനുഭവിച്ച ഈ സത്യരഹസ്യമാണ് "പ്രപഞ്ചം ഉണ്ടെ ങ്കിൽ അത് സത്ഘനം മാത്രം" എന്നു ഗുരുദേവൻ പ്രസ്താവിച്ചിരിക്കുന്നത്.

### ബ്രഹ്മനിഷ്ഠൻ സമാധിയിൽ

അപവാദപ്രക്രിയകൊണ്ട് നാമരൂപ സങ്കല്പങ്ങളെ പാടെയകറ്റി ബ്രഹ്മ സമാധിയിൽ ആണ്ടിരുന്നാലുള്ള കഥയെന്താണ്? അവിടെ സ്ഥൂലസൂക്ഷ്മരൂ പത്തിലുള്ള പ്രപഞ്ചം മുഴുവൻ മാഞ്ഞുമറഞ്ഞിരിക്കുകയാണ്. ബാഹ്യദൃശ്യ തലവും സങ്കല്പതലവും വാസനാതലവും മാറിക്കിട്ടിയപ്പോൾ നേരത്തേ അവ യ്ക്കാശ്രയമായിരുന്നുകൊണ്ട് പിന്നീടവയെ ഒഴിച്ചുമാറ്റിയ അഖണ്ഡബോധം ശേഷിച്ചു എന്നു പറയേണ്ടതില്ലല്ലോ. ഇങ്ങിനെയുള്ള അഖണ്ഡബോധം ശരീ രംതന്നെ എന്നെന്നേയ്ക്കുമായി വിട്ടുപോയാൽപോലും അചഞ്ചലമായി അവ ശേഷിക്കുമെന്ന് യോഗിക്കു വെളിപ്പെടുന്നു. ജീവന്മുക്തിദശയിൽതന്നെ വിദേ ഹമുക്തി കണ്ടറിയുന്നത് ഈ ഉറപ്പിൽക്കൂടിയാണ്. സൂക്ഷ്മസ്ഥൂലരൂപത്തി ലുള്ള ജഡദൃശ്യങ്ങൾ ഇല്ലാതായാൽ എല്ലാം ഇല്ലാതായിപ്പോകുമെന്നു ശങ്കി ക്കുന്നവർ ഗുരുദേവനെപ്പോലെയുള്ള ധീരസത്യനിഷ്ഠന്മാർ പരീക്ഷിച്ചു കണ്ടെ ത്തിയ ഇക്കാര്യം മനനംചെയ്തറിയേണ്ടതാണ്. അപവാദ പ്രക്രിയകൊണ്ട് ദൃശ്യതലങ്ങളെ പാടെ അഴിച്ചുമാറ്റിയാൽ സമാധിയിലും വിദേഹമുക്തിയിലും ഘനീഭൂതബോധസ്വരൂപമായി സത്യം ബാക്കിനിൽക്കുമെന്നാണ് "പ്രപഞ്ചമി ല്ലെന്നുവന്നാൽ ചിത്ഘനം ഉണ്ടായിരിക്കുന്നതാണ്" എന്ന ഭാഗംകൊണ്ട് ഗുരു ദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്.

## കാരണവും കാര്യവും ഒന്നുതന്നെ

പുറമെ പദാർഥങ്ങളെ വിശകലനം ചെയ്യുന്നവർ പലരും ഒരു കാരണ കാര്യശൃംഖലയെ പിന്തുടർന്നുകൊണ്ടാണതു നിർവഹിക്കുന്നത്. സൂക്ഷ്മമാ ലോചിച്ചാൽ ഇവിടെ ഒന്നും കാരണം മാത്രമായോ കാര്യം മാത്രമായോ കാണു ന്നില്ല. ഒരു കാഴ്ചപ്പാടിൽ കാരണമായിട്ടുള്ളതു മറ്റൊരു കാഴ്ചപ്പാടിൽ കാര്യ മായിത്തീരുന്നു. അതുപോലെ കാരണത്തിൽ ഒളിഞ്ഞുകിടക്കുന്നതു പുറത്തു പ്രത്യക്ഷപ്പെടുന്നതോ കാരണം വികസിക്കുകയോ ചുരുങ്ങുകയോ ചെയ്യുന്നതോ ആണ് കാര്യം. ഒന്നു തീർച്ചയാണ്. കാരണത്തിൽ തീരെ ഇല്ലാതിരുന്നതൊന്നും കാര്യമായി പ്രത്യക്ഷപ്പെടുക വയ്യ. ഇല്ലാത്തതൊന്നും ഉണ്ടാവുകയില്ല. തത്ത്വാന്വേഷണത്തിലെ പ്രാഥമികനിയമമാണിത്. ഈ തത്ത്വം വേണ്ടവണ്ണം ധരിച്ചാൽ ഇവിടെ ഒന്നും പുതുതായി ഉണ്ടാവുകയോ നശിക്കു കയോ ചെയ്യുന്നില്ലെന്നറിയാൻ കഴിയും. പ്രപഞ്ചത്തിന്റെ പരമകാരണം അഖണ്ഡബോധമാണെന്ന് സംശയമില്ലാതെ തെളിഞ്ഞിട്ടുണ്ട്. ഈ കണ്ടുപി ടുത്തത്തോടു ചേർത്ത് കാരണവും കാര്യവും ഒരിക്കലും രണ്ടാകാൻ പറ്റില്ല എന്ന സിദ്ധാന്തം ഒരാൾ മനനം ചെയ്തുറപ്പിക്കുമെങ്കിൽ എന്താണ് വെളിപ്പെ ടുക? ഇക്കണ്ടതൊന്നും അഖണ്ഡബോധവസ്തുവായ ബ്രഹ്മത്തിൽനിന്നും ഭിന്നമല്ലെന്നു വെളിപ്പെടും. ഭിന്നങ്ങളെപ്പോലെ കാണപ്പെടുന്ന കാഴ്ചകളെ നിഷേധിച്ചുകൊണ്ട് അവയിലൊക്കെ വസ്തുസ്വരൂപം കാണാൻ സഹായി ക്കുന്ന അപവാദപ്രക്രിയ അഭ്യസിക്കാൻ അത്യന്തം സഹായകമായ ഒരു സിദ്ധാ ന്തമാണിത്. അതുകൊണ്ട് അപവാദ ദർശനത്തിലെ രണ്ടാം പദ്യത്തിൽ കാര ണവും കാര്യവും അഭിന്നമാണെന്ന സിദ്ധാന്തമാണ് ഗുരുദേവൻ വിവരിക്കു ന്നത്:

2. അന്യന്ന കാരണാത്കാര്യം
   അസദേതദതോഖിലം
   അസതഃ കഥമുത്പത്തി–
   രനുത്പന്നസ്യ കോലയഃ

കാരണാത് – കാരണത്തിൽ നിന്നും; കാര്യം അന്യം ന – കാര്യം അന്യ മല്ല; അതഃ – അതുകൊണ്ട്; ഏതദ് അഖിലം – വേറുവേറായി കാണപ്പെടുന്ന ഇതെല്ലാം; അസദ് – ഇല്ലാത്തതാണ്; അസതഃ – ഇല്ലാത്തതിന്; ഉത്പത്തിഃ കഥ – ഉത്പത്തി എങ്ങിനെ?; അനുത്പന്നസ്യ – ഉണ്ടാക്കാത്തതിന്; കോ ലയഃ – എന്ത് ലയമാണ്?

കാരണത്തിൽ നിന്നും വേറെയല്ലകാര്യം. അതുകൊണ്ട് വേറുവേറായി ക്കാണുന്ന ഈ പ്രപഞ്ചഘടകങ്ങളെല്ലാം ഇല്ലാത്തവയാണ്. ഇല്ലാത്തവ എങ്ങിനെ ഉണ്ടായിവരാനാണ്? ഉണ്ടാകാത്തവയ്ക്ക് എന്ത് ലയമാണ്?

## കാരണത്തിൽ നിന്നും വേറെയല്ല കാര്യം

ഈ ലോകത്ത് മൂന്നുതരം കാരണകാര്യഭാവങ്ങളാണ് കാണപ്പെടുന്നത്. കാരണത്തിന്റെ താത്ക്കാലികരൂപം പാടെ മറഞ്ഞിട്ട് കാര്യം പ്രത്യക്ഷപ്പെടു

ന്നതാണ് ഒന്ന്. വിത്തിൽ നിന്നും വൃക്ഷമുണ്ടാകുന്നതും പാലിൽ നിന്നും തൈരുണ്ടാകുന്നതും ഈ രീതിയിലുള്ള കാരണകാര്യഗതിയാണ്. എള്ളിൽ നിന്നെണ്ണയുണ്ടാകുന്നതും ഇക്കൂട്ടത്തിൽപ്പെടുത്താം. കാരണം തന്നെ രൂപം മാറി രണ്ടായി പിരിയുകയാണിവിടെ. വൃക്ഷമുണ്ടാകുന്നതോടെ വിത്തിന്റെ രൂപം പാടെ മാറുന്നു. തൈരുണ്ടാകുന്നതോടെ പാലിന്റെ രൂപവും. കാരണവും കാര്യവും തികച്ചും ഭിന്നങ്ങളാണെന്ന തോന്നലുളവാകുന്നതും ഈ സ്ഥല ങ്ങളിലാണ്. ഇവിടെ വിത്തിൽ നിന്ന് വൃക്ഷമുണ്ടാകുമ്പോഴും പാലിൽ നിന്നു തൈരുണ്ടാകുമ്പോഴും എള്ളിൽ നിന്ന് എണ്ണയുണ്ടാകുമ്പോഴും വാസ്തവ ത്തിൽ മുൻപില്ലാതിരുന്ന എന്തെങ്കിലും പുതുതായുണ്ടാകുന്നുണ്ടോ എന്നാണ് നമുക്കു പരീക്ഷിച്ചുനോക്കേണ്ടത്. വിത്തിൽ നിന്നും പൊന്തിവരുന്ന വൃക്ഷം വിത്തിൽ ഇല്ലാതിരുന്നതാണോ? വിത്തിൽ ഇല്ലാതിരുന്ന വൃക്ഷമാണുണ്ടാകു ന്നതെന്നു പറഞ്ഞാൽ മൺകട്ടയിൽ നിന്നും വൃക്ഷമുണ്ടാകുമെന്ന് സമ്മതി ക്കേണ്ടിവരും. വിത്തിൽ വൃക്ഷം സൂക്ഷ്മരൂപത്തിൽ ഉണ്ടായിരിക്കുന്നതുകൊ ണ്ടാണ് അതു പൊന്തിവരുന്നത്. പ്രത്യേകതരം വൃക്ഷങ്ങൾ ആവശ്യമുള്ള വർ അതുകൊണ്ടാണ് പ്രത്യേകതരം വിത്തുകൾ തന്നെ അന്വേഷിച്ചു കണ്ടെത്തുന്നത്. വൃക്ഷം ആവശ്യമുള്ളവർ വിത്തും, തൈരാവശ്യമുള്ളവർ പാലും, എണ്ണയാവശ്യമുള്ളവർ എള്ളും അന്വേഷിച്ചു നടക്കുന്നത് പ്രസ്തുത കാരണങ്ങളിൽ പ്രസ്തുതകാര്യങ്ങൾ സൂക്ഷ്മരൂപത്തിൽ ഒളിഞ്ഞിരിപ്പുള്ള തുകൊണ്ടുതന്നെയാണ്. ആധുനികശാസ്ത്രം വെളിപ്പെടുത്തിയിട്ടുള്ള രാസ പരിണാമങ്ങളെല്ലാം ഈ നിലയിൽ ചിന്തിച്ചറിയേണ്ടതാണ്. ഇവിടെ രൂപ പരിണാമങ്ങളല്ലാതെ ഇല്ലാത്തതുണ്ടാവുകയോ ഉള്ളതു നശിക്കുകയോ ചെയ്യു ന്നില്ല. ഏതോ ഒന്നിൽ മാറിമാറി രൂപങ്ങൾ പ്രത്യക്ഷപ്പെടുന്നു. മറയുന്നു. അത്രേയുള്ളൂ.

അപ്പോൾ കാരണത്തിൽ നേരത്തേ ഇല്ലാതിരുന്നയാതൊന്നും പുതു തായി കാര്യരൂപത്തിൽ പ്രത്യക്ഷപ്പെടുന്നില്ല. രണ്ടാമത്തെ കാരണകാര്യഭാവം ഇത് സ്പഷ്ടമായി തെളിയിക്കുന്നു. സ്വർണ്ണത്തിൽ ആഭരണങ്ങളും മണ്ണിൽ പാത്രങ്ങളും ഉണ്ടായിക്കാണുന്നതാണ് രണ്ടാമത്തെ കാര്യകാരണഭാവം. ആഭ രണങ്ങളും പാത്രങ്ങളും കാരണത്തിൽ നിന്നും ഭിന്നമല്ല. കാരണം തന്നെ ചില പ്രത്യേകരൂപങ്ങളിൽ പ്രത്യക്ഷപ്പെട്ടു. അവയ്ക്ക് നാം ചില പ്രത്യേക പേരുകളും നൽകി. അത്രേയുള്ളൂ. പുതുതായുണ്ടായ നാമവും രൂപവും പുതി യൊരു വസ്തുവിനെ ജനിപ്പിക്കുന്നില്ല എന്നു സ്പഷ്ടം. ഈ സ്ഥലങ്ങളിൽ വേണമെങ്കിൽ ആഭരണങ്ങളും പാത്രങ്ങളും ജനിക്കുന്നവെന്നോ മരിക്കുന്നു വെന്നോ ഒരാൾക്കു തോന്നിയെന്നു വരാം. പക്ഷെ ആ തോന്നൽ ഭ്രമമാ ണെന്ന് നിശ്ചയമാണല്ലോ. വസ്തുവിൽ വസ്തുസത്തയില്ലാത്ത രൂപങ്ങൾ പ്രത്യക്ഷപ്പെടുകയും മറയുകയും ചെയ്യുമ്പോഴാണ് ജനനമരണഭ്രമമുണ്ടാകു ന്നത്.

മൂന്നാമതൊരു തരം കാരണകാര്യഭാവവും ലോകത്തു കാണുന്നുണ്ട്. കയറിൽ സർപ്പത്തെക്കാണുന്നതും മരുഭൂമിയിൽ കാനൽജലം കാണുന്നതും ഇതിന് ദൃഷ്ടാന്തങ്ങളാണ്. ഇവിടെ കാരണത്തിന് അണുപോലും മാറ്റമോ

ചലനമോ സംഭവിക്കാതെയാണ് കാര്യരൂപങ്ങൾ കാണപ്പെടുന്നത്. ഈ കാര്യ ദർശനങ്ങൾ വസ്തുസത്തയൊന്നുമില്ലാത്തവയാണെങ്കിൽപോലും പലതരം അനുഭവങ്ങളെയും ഉണ്ടാക്കാൻ കഴിവുള്ളവയാണ്. കയറിലെ പാമ്പു മരണം പോലും ഉണ്ടാക്കിയെന്നുവരാം. കാനൽ ജലം കുടിക്കാൻ ഓടിയോടി മാൻപേടകൾ മരിച്ചുവീഴുന്നതു പ്രസിദ്ധമാണല്ലോ. കാരണത്തിന് ഒരു വികാരവും സംഭവിക്കാതെ ഇത്തരം കാര്യരൂപങ്ങൾ കാണപ്പെടുന്നതിനെയാണ് ശാസ്ത്രം 'വിവർത്തം' എന്നു പറയുന്നത്. കാരണത്തിന് ഏതെങ്കിലും തരത്തിൽ വികാരമുണ്ടായി കാര്യങ്ങൾ കാണപ്പെടുന്നതാണ് പരിണാമം. സത്യസ്വരൂപത്തിൽ കാണപ്പെടുന്ന പ്രപഞ്ചം വെറും വിവർത്തമാണെന്നാണ് അന്തിമമായി തീരുമാനിക്കപ്പെട്ടിട്ടുള്ളത്. വിവർത്തകാര്യത്തിൽ ഉള്ളതു കാരണം മാത്രമാണ്. കാണപ്പെടുന്ന കാര്യരൂപം തൽക്കാലം അതിൽ തോന്നിയ ഒരു ഭ്രമം മാത്രം.

ഇങ്ങനെ ഏതു വീക്ഷണഗതിയിൽ നിന്നു നോക്കിയാലും കാരണത്തിൽ ഇല്ലാതിരുന്ന യാതൊന്നും ജനിക്കുകയോ മരിക്കുകയോ ചെയ്യുന്ന പ്രശ്നമില്ല. ചിലപ്പോൾ കാരണത്തിൽ ഒളിഞ്ഞു കിടക്കുന്നതു പുറത്തേയ്ക്കു വരുന്നതാണ് കാര്യം. ചിലപ്പോൾ കാരണം ചുരുങ്ങുകയോ വികസിക്കുകയോ ചെയ്യുന്നതാണ് കാര്യം. മറ്റു ചിലപ്പോൾ കാരണത്തിന് ഒരു മാറ്റവും വരാതെ അതിൽ കാണപ്പെടുന്ന ഭ്രമദർശനമാണ് കാര്യം. ഏതുവിധമായാലും കാരണത്തിൽ നിന്നും ഭിന്നമായ കാര്യം ഒരിക്കലും ഉണ്ടാകുന്നില്ലെന്ന് ചിന്തിച്ചറിയേണ്ടതാണ്. സത്യാന്വേഷണപഥത്തെ അത്യന്തം സുഗമമാക്കിത്തീർക്കുന്ന മഹത്തായ ഈ കണ്ടുപിടിത്തമാണ് ഗുരുദേവൻ "കാരണത്തിൽ നിന്നും കാര്യം അന്യമല്ല" എന്ന ഭാഗംകൊണ്ട് പ്രഖ്യാപിച്ചിരിക്കുന്നത്.

### കാര്യരൂപങ്ങൾ മിഥ്യയാണ്

കാരണത്തിൽ നിന്നും ഭിന്നമായ കാര്യമില്ലെങ്കിൽ ഉള്ളതുകാരണം മാത്രമാണ്. അപ്പോൾ സൂര്യചന്ദ്രമനുഷ്യപക്ഷിമൃഗാദി വിവിധകാര്യങ്ങൾ കാണപ്പെടുന്നതോ. മണ്ണിൽ പാത്രരൂപങ്ങളെന്നപോലെ കാരണമായ സത്യവസ്തുവിൽ ഉണ്ടായി മറയുന്ന രൂപങ്ങൾമാത്രമാണിവ. ഒന്നിൽ വസ്തുവിനു മാറ്റമൊന്നും വരുത്താതെ ഉണ്ടായിമറയുന്ന രൂപങ്ങളെയാണ് 'മിഥ്യാദർശനങ്ങൾ' എന്നുപറയുന്നത്. ഇതറിഞ്ഞാൽ ഉള്ളത് ഒന്ന്, ഇല്ലാത്തത് പലത്. ഏകത്വമുള്ളത്. നാനാത്വം ഇല്ലാത്തത്. പ്രപഞ്ചം ഇല്ലാത്തത് എന്നു വേദാന്തി പറയുന്നത് പലതിന്റെ തോന്നലിനെ നിഷേധിച്ച് ഏകത്വത്തിന്റെ ഉണ്മയെ ഉറപ്പിക്കുവാനാണ്. പാത്രങ്ങളിൽ മണ്ണിനെയെന്നപോലെ നാനാപ്രപഞ്ച ഘടകങ്ങളിൽ വ്യാപിച്ചു നിൽകുന്ന ഏക വസ്തുവിനെ കണ്ടെത്തുന്നതാണ് സത്യദർശനം. പ്രപഞ്ചത്തിന്റെ കാരണം അഖണ്ഡബോധമാണ്. കാരണത്തിൽ നിന്നും ഭിന്നമായ കാര്യം സാദ്ധ്യവുമല്ല. അപ്പോൾ അഖണ്ഡബോധത്തിൽ കാണപ്പെടുന്ന നാനാത്വ ദർശനം ഇല്ലാത്തതാണ്. വിചാരം ചെയ്ത് കാരണത്തെ കണ്ടുപിച്ചാൽ പലതായി കാണുന്നതൊക്കെ കാരണം തന്നെയെന്നു തെളിയും. അതോടെ പലതിന്റെ കാഴ്ച അസത്യമാണെന്നും ബോധ്യപ്പെടും.

ഈ ബോധ്യം തന്നെയാണ് "അതുകൊണ്ട് ഇക്കാണുന്നതൊക്കെ ഇല്ലാത്ത താണ്" എന്നു ഗുരുദേവൻ രണ്ടാമത്തെ വരിയിൽ പ്രഖ്യാപിച്ചിരിക്കുന്നത്.

## സൃഷ്ടിയും പ്രളയവും ഇല്ലതന്നെ

ഇങ്ങനെ കാരണ കാര്യ വിചാരം ചെയ്യുമ്പോഴാണ് അത്ഭുതകരമായ ഒരു പ്രപഞ്ചരഹസ്യം വെളിപ്പെട്ടുകിട്ടുന്നത്. കാരണത്തിൽ നിന്നും കാര്യം ഭിന്നമല്ല. അപ്പോൾ പലതായിക്കാണുന്നവ വാസ്തവത്തിൽ ഇല്ലാത്തവയാണ്. ഇല്ലാത്തതു ഒരിക്കലും ഉണ്ടാവുകയില്ല. ശുദ്ധമായ ഇല്ലായ്മ ഉണ്മയായി മാറുക വയ്യല്ലോ. ഉണ്മയേ ഉണ്മയുടെ അനുഭവത്തെയുളവാക്കൂ.ഇല്ലായ്മ ഇല്ലായ്മയുടെ അനുഭവത്തെ മാത്രമെയുളവാക്കൂ.വെളിച്ചം വെളിച്ചത്തെയും ഇരുട്ട് ഇരുട്ടിനെയുമല്ലേ ഉള്വാക്കൂ. ഇല്ലാത്തതുണ്ടാവുകയില്ല. എന്നു പറഞ്ഞാൽ സൃഷ്ടിയില്ല എന്നാണർത്ഥം. പുതിയ വസ്തുക്കളെയുണ്ടാക്കുന്നു എന്ന അർത്ഥത്തിലാണ് നാമിന്ന് 'സൃഷ്ടി' യെന്നു പറയുന്നത്. വസ്തുവൊന്നും പുതുതായുണ്ടാകുന്നില്ലെങ്കിൽ പിന്നെ സൃഷ്ടിയെവിടെയാണ്?സൃഷ്ടി ഇല്ലെന്നുവന്നാൽ പ്രളയത്തിന്റെ പ്രശ്നം ഉദിക്കുന്നുമില്ല. ഉണ്ടാകാത്താത് എങ്ങനെ ലയിക്കാനാണ്? വിചാരം ചെയ്ത് പരമസത്യത്തെ സമീപിക്കുന്നയാൾക്ക് ഇങ്ങിനെ സൃഷ്ടിയും ലയവും ഇല്ലെന്നു കണ്ടെത്താൻ കഴിയും. അത്ഭുതകരമായ ഈ കണ്ടെത്തലാണ് ഗുരുദേവൻ രണ്ടാം പദ്യത്തിന്റെ മൂന്നും നാലും വരികളിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## എന്താണ് പ്രപഞ്ചകാരണം?

കാര്യരൂപങ്ങളെ പുറംതള്ളിയിട്ട് അവയിലൊക്കെ നിറഞ്ഞുനിൽക്കുന്ന കാരണസ്വരൂപം കണ്ടെത്തുന്ന അപവാദപ്രക്രിയയ്ക്ക് സഹായകമായിട്ടാണ് കാരണവും കാര്യവും രണ്ടല്ലെന്ന് സമർത്ഥിച്ചത്. ഈ സിദ്ധാന്തം വിചാരം ചെയ്തറിഞ്ഞ് പ്രപഞ്ചകാര്യരൂപങ്ങളെല്ലാം കാരണം തന്നെയെന്നു നമുക്ക് തീരുമാനിക്കാം. പാത്രരൂപങ്ങൾക്കു മണ്ണെന്നപോലെ പ്രപഞ്ചകാര്യങ്ങളുടെ കാരണം എന്താണെന്നു കണ്ടെത്തിയിട്ടുണ്ടോ? ഈ ചോദ്യത്തിന് സംശയരഹിതമായ ഉത്തരമാണ് ഗുരുദേവൻ അപവാദദർശനത്തിലെ മൂന്നാം പദ്യം കൊണ്ടു നൽകുന്നത്:

3. യസ്യോത്പത്തിർലയോ നാസ്തി
 തത്പരം ബ്രഹ്മ നേതരത്;
 ഉത്പത്തിശ്ചലയോ ƒ സ്തീതി
 ഭ്രമത്യാത്മനി മായയാ.

യസ്യ – യാതൊന്നിന്; ഉത്പത്തിഃ – ഉണ്ടാകലും; ലയഃ – ലയിക്കലും; ന അസ്തി – ഇല്ലയോ; തത് – അത്; പരം – പരമകാരണമായ; ബ്രഹ്മ – ബ്രഹ്മമാണ്; ന ഇതരത് – മറ്റൊന്നല്ല; ഉത്പത്തിഃ – ഉണ്ടാകലും; ലയശ്ച– ലയിക്കലും – അസ്തി ഇതി – ഭവിക്കുന്നുവെന്ന്; ആത്മനി – തന്നിൽ; മായയാ – സ്വശക്തികൊണ്ട്; ഭ്രമതി – ഭ്രമിക്കുകയാണ്.

സൃഷ്ടിയും ലയവും അഥവാ ജനനവും മരണവും ഇല്ലാത്തതാണ് പരമാകാരണമായ ബ്രഹ്മം. അത് സ്വശക്തിയെ ആശ്രയിച്ച് തന്നിൽ സൃഷ്ടിയും ലയവും ഉണ്ടെന്ന് വെറുതെ ഭ്രമിപ്പിക്കുകയാണ് ചെയ്യുന്നത്.

## ബ്രഹ്മമാണ് പരമകാരണം

പ്രപഞ്ചത്തിന്റെ പരമകാരണത്തിന്റെ പേരാണ് ബ്രഹ്മം. സ്വരൂപം സൂക്ഷ്മമാണെങ്കിലും പ്രപഞ്ചരൂപത്തിൽ തല്ക്കാലം തടിച്ചു കാണപ്പെടുന്നത് എന്നാണ് ബ്രഹ്മശബ്ദത്തിനർത്ഥം. ശുദ്ധമായ നിലനിൽപും ശുദ്ധമായ ബോധവും ശുദ്ധമായ ആനന്ദവും ഏകീഭവിച്ച് ഘനീഭവിച്ചതാണ് ബ്രഹ്മസ്വരൂപം. അഖണ്ഡസത്തയെന്നോ, അഖണ്ഡബോധമെന്നോ, അഖണ്ഡാനന്ദമെന്നോ വേർതിരിച്ചു പറയുന്നതിനും തെറ്റില്ല. ഇവയിലോരോന്നും പര്യായശബ്ദങ്ങളാണ്. പ്രപഞ്ച നാമരൂപങ്ങളെല്ലാം അഖണ്ഡബോധവസ്തുവിലാണ് പ്രകാശിച്ചുകൊണ്ടിരിക്കുന്നത്. ഈ അഖണ്ഡബോധം പ്രപഞ്ചത്തിന്റെ പരമകാരണമായതുകൊണ്ടുതന്നെ അതു ജനിക്കുന്നതോ മരിക്കുന്നതോ അല്ലെന്നു നിർണ്ണയിക്കാം. പരമകാരണം മറ്റൊന്നിൽ നിന്ന് ജനിച്ചതായാൽ അതു പരമകാരണമല്ലാതാകും. ജനിക്കാത്തവസ്തു മരിക്കുകയെന്ന പ്രശ്നം ഉദിക്കുന്നുമില്ല. ജനനത്തിന്റെ അനന്തരഫലമാണ് മരണം. പ്രപഞ്ചരൂപത്തിൽ കാണപ്പെടുന്ന എല്ലാം, അതി സൂക്ഷ്മമായ ശക്തിസ്പന്ദനം പോലും ഉണ്ടായി മറയുന്നതായിട്ടാണല്ലോ തല്ക്കാലാനുഭവം. അപ്പോൾ ഇവയ്ക്കുണ്ടായിമറയാൻ ഉണ്ടാകാത്തതും മറയാത്തതുമായ ഒരാശ്രയം കൂടിയേതീരൂ. അതാണ് ബ്രഹ്മം. ഈ പരമകാരണത്തെ പ്രത്യക്ഷമായി കണ്ടറിഞ്ഞശേഷമാണ് ഗുരുദേവൻ "ജനനവും മരണവുമില്ലാത്തതാണ് "ബ്രഹ്മം" എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## സൃഷ്ടിപ്രളയങ്ങൾ മായാഭ്രമങ്ങളാണ്

അചഞ്ചലവും ബോധഘനവുമായ പരമാത്മാവിൽ മായകൊണ്ടുണ്ടാകുന്ന ഭ്രമമാണ് ജീവാത്മാക്കളുടെയും ശരീരങ്ങളുടെയും ജനനമരണങ്ങൾ. മായ പരാത്മശക്തിയാണ്. മായാദർശനം ചർച്ചചെയ്യുമ്പോൾ മായയുടെ പൂർണ്ണരൂപം വെളിപ്പെടും. ഏതു കാരണത്തിലും കാര്യങ്ങളെയുളവാക്കുന്നത് കാരണശക്തിയാണ്. മണ്ണിലെ ശക്തിയാണ് അതിനെ പാത്രങ്ങളായി മാറാൻ അനുവദിക്കുന്നത്. കയറിലെ ശക്തിതന്നെയാണ് അതിനെ പാമ്പാക്കി ക്കാണിക്കുന്നത്. കാരണത്തിൽത്തന്നെയുള്ളതാണ് ശക്തി. ശക്തിയുടെ പ്രകടനമാണ് കാര്യം. അതുപോലെ പരബ്രഹ്മശക്തിയാണ് മായ. അതിന്റെ പ്രകടനമാണ് ജീവനും ജഗത്തും. പരമാത്മാവിനെത്തന്നെയാണ് മായ ജീവനായും ജഗത്തായും കാട്ടി ഭ്രമിപ്പിക്കുന്നത്. ഇവിടെ ഭ്രമം ആർക്കാണ് എന്ന ചോദ്യം ഉദിക്കുന്നു. ബ്രഹ്മസ്വരൂപം സാക്ഷാത്ക്കരിച്ചിട്ടുള്ള സത്യദർശികൾക്ക് അഖണ്ഡവും നിശ്ചലവുമായ ആ സത്യവസ്തുവിന് ഒരിക്കലും ഭ്രമം സംഭവിക്കുന്നില്ലാ എന്നാണ് തെളിഞ്ഞിട്ടുള്ളത്. അപ്പോൾ വസ്തുവിൽ മായയുളവാക്കുന്ന ജീവനുകൾക്കാണ് ഭ്രമം. ഭ്രമം പോയാൽ ജീവഭാവവും പോകും. ഭ്രമവും

ജീവഭാവവും ഒരുമിച്ചു നിൽക്കുന്നതുകൊണ്ടുതന്നെ ജീവനാണ് ഭ്രമം സംഭവിക്കുന്നതെന്ന് തെളിയുന്നുണ്ടല്ലോ ജീവന് ഭ്രമം ഉള്ളതുകൊണ്ടാണല്ലോ ഭ്രമാതീതമായ പരമാത്മഭാവം കാംക്ഷിച്ച് മോക്ഷത്തിനായി യത്നിക്കുന്നതും. പരമാത്മാവുതന്നെ ഭ്രമത്തിൽ പെട്ടുപോകുന്നുവെന്നാൽ പരമാത്മഭാവംനേടി ഭ്രമത്തിൽനിന്നും മോചിക്കാമെന്ന ചിന്തയേ അർത്ഥശൂന്യമായിത്തീരും. അപ്പോൾ പരമാത്മാവിൽ മായയുളവാക്കുന്ന അനന്തകോടി ജീവനുകൾക്കാണ് ഭ്രമം എന്നറിഞ്ഞിരിക്കേണ്ടതാണ്. ഈ മായാപ്രകടനമെല്ലാം പരമാത്മാവെന്ന അധിഷ്ഠാനത്തിൽ സംഭവിക്കുന്നുവെന്നേ ഒരു സത്യദർശിക്ക് അജ്ഞാനികളോടു പറയാൻ പറ്റൂ. സൃഷ്ടിയും ലയവുമൊന്നും ഇല്ലെന്നനുഭവിക്കുന്ന സത്യനിഷ്ഠൻ സൃഷ്ടിയും ലയവും ഉണ്ടെന്നനുഭവിക്കുന്ന അജ്ഞാനിയോടാണല്ലോ സംസാരിക്കുന്നത്. കയറിൽ പാമ്പിനെക്കാണുന്നിടത്ത് കയറിൽ ഇല്ലാത്ത പാമ്പിനെയാണ് കാണുന്നയാൾ കാണുന്നതെന്ന് പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. വിരുദ്ധാനുഭവങ്ങളുടെ രഹസ്യം അനുഭവം മാറിവരുമ്പോഴേ പൂർണ്ണമായി വെളിപ്പെടൂ. സൂര്യപ്രകാശത്തിൽ ഇരുട്ടനുഭവിക്കുന്ന കുരുടന് കണ്ണുകാണാറായാലേ വെളിച്ചം അനുഭവിക്കാൻ പറ്റൂ. ബ്രഹ്മാനുഭവത്തിന്റെ കഥയും ഇതുതന്നെയാണ്. നിരന്തരം ബ്രഹ്മത്തെ കണ്ടനുഭവിച്ചിരുന്ന ഗുരുദേവൻ നമ്മുടെ ഭ്രമം അകറ്റാൻ വേണ്ടിയാണ് "ഉത്പത്തിയും ലയവുമുണ്ടെന്ന് മായകൊണ്ട് ഭ്രമിക്കാനിടവരുന്നു" എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്.

### കാര്യം ഇല്ലാത്തതും കാരണം ഉള്ളതും

കാരണത്തിൽ നിന്നും ഭിന്നമല്ല കാര്യം എന്നു നാം കണ്ടു. പ്രപഞ്ചത്തിന്റെ പരമകാരണം ബ്രഹ്മമാണെന്നും പ്രതിപാദിച്ചു. പരമകാരണത്തിന് ഉത്പത്തിയോ ലയമോ സാദ്ധ്യമല്ല. ഉത്പത്തിനാശങ്ങളില്ലാത്ത അദ്വയമായ അമൃതവസ്തുവിൽ നിന്നും ഉത്പത്തിനാശങ്ങളായുള്ള പ്രപഞ്ചഘടകങ്ങൾ പരിണമിച്ചുണ്ടാകുക സാദ്ധ്യമേയല്ല. അപ്പോൾ ഉത്പത്തിനാശങ്ങൾ ബ്രഹ്മസ്വരൂപത്തിൽ സംഭവിക്കുന്ന ഭ്രമദർശനങ്ങൾ മാത്രമാണ്. ഭ്രമദർശനങ്ങളായതുകൊണ്ടുതന്നെ കാര്യങ്ങൾ ഉള്ളതല്ല എന്ന് സിദ്ധമായി. ഭ്രമദർശനങ്ങൾ ഉള്ളതുകൊണ്ടുതന്നെ കാരണം മാത്രമാണുള്ളതെന്നും വന്നുചേരുന്നു. കാര്യങ്ങളെ പുറംതള്ളി കാരണത്തെ കണ്ടെത്താനുള്ള അപവാദപ്രക്രിയയ്ക്കു സഹായകമായ ഈ കണ്ടുപിടുത്തമാണ് ഗുരുദേവൻ നാലാം പദ്യത്തിൽ വിവരിക്കുന്നത്:-

4. കാരണാവ്യതിരിക്തത്വാത്
   കാര്യസ്യ കഥമസ്തിതാ?
   ഭവത്യതഃ കാരണസ്യ
   കഥമസ്തി ച നാസ്തിതാ?

കാരണാവ്യതിരിക്തത്വാത് - കാരണത്തിൽ നിന്നു വേർപെട്ടതല്ലാത്തതുകൊണ്ട്; കാര്യസ്യ - കാര്യത്തിന്; അസ്തിതാ - പ്രത്യേകമായ നിലനില്പ്;

കഥം ഭവതി - എങ്ങിനെ ഭവിക്കാനാണ്; അതഃ - അതുകൊണ്ട്; കാരണസ്യ - കാരണത്തിന്; നാസ്തിതാച - ഇല്ലായ്മയും; കഥം അസ്തി - എങ്ങിനെ ഭവിക്കും.

കാരണത്തിൽ നിന്നും വേർപെടാത്തതാണെങ്കിൽ കാര്യം പ്രത്യേകം എങ്ങിനെ ഉള്ളതായിത്തീരും? കാര്യം പ്രത്യേകം ഇല്ലെന്നുള്ളതുകൊണ്ട് കാരണം ഇല്ലെന്നും എങ്ങിനെ പറയാൻ കഴിയും.

## കാര്യം ഇല്ലാത്തതുകൊണ്ട് കാരണമുണ്ട്

ഉണ്ടായിമറയുന്ന പ്രപഞ്ചഘടകങ്ങളെക്കാണുമ്പോഴാണല്ലോ ഇവയുടെ സത്യമെന്തെന്നന്വേഷിക്കണമെന്നു തോന്നുന്നത്. ഉണ്ടാകാത്തതോ മറയാത്തതോ ആയ ഒരു വസ്തു കാണ്മാനുണ്ടായിരുന്നെങ്കിൽ പിന്നെ ആരും സത്യം തിരയുമായിരുന്നില്ല. ഉണ്ടായിമറയുന്ന പ്രപഞ്ചദർശനങ്ങൾ ഭ്രമങ്ങളാണെന്ന് യുക്തികൊണ്ടു നാം തെളിയിച്ചു കഴിഞ്ഞു. അവ വാസ്തവത്തിൽ ഇല്ലാത്തവയാണ്. ഈ നിഗമനത്തിലെത്തുമ്പോൾ മന്ദബുദ്ധിക്ക് പെട്ടെന്നൊരു സംശയം ജനിക്കാം. കാര്യങ്ങൾ ഇല്ലാത്തവയാണെങ്കിൽ കാരണവും ഇല്ലെന്നു വരില്ലേ? കാര്യമില്ലാത്തതുകൊണ്ട് കാരണം മാത്രമേയുള്ളൂ എന്നാണീചോദ്യത്തിനുത്തരം. വാസ്തവത്തിലില്ലാത്ത ഭ്രമദർശനങ്ങൾ ഉള്ള ഏതെങ്കിലും വസ്തുവിനെ ആശ്രയിച്ചല്ലേ സംഭവിക്കൂ? കയറിൽ കാണുന്ന പാമ്പും മരുഭൂമിയിലെ കാന ൽജലവും ഇല്ലാത്തവയാണ്. എന്നാൽ കയറും മരുഭൂമിയും ഉള്ളതുകൊണ്ടാണ് അവയിൽ പാമ്പും ജലവും ഉള്ളതുപോലെ കാണപ്പെടുന്നത്. അപ്പോൾ ഇല്ലാത്ത പാമ്പും കാനൽ ജലവും ഞങ്ങൾക്കു പിന്നിൽ ഒരുണ്മയുണ്ട് എന്നു വിളിച്ചറിയിക്കുന്നു. ഭ്രമദർശനങ്ങളെ ഒരാൾ ആദ്യം സത്യമെന്നു കരുതുന്നു. പക്ഷെ അടുത്തു ചെന്നവയുടെ സ്വരൂപം പരിശോധിക്കുമ്പോഴാണ് അവ ഇല്ലാത്തവയാണെന്നു തെളിയുന്നത്. അവയുടെ ഇല്ലായ്മ തെളിയുന്നതോടെതന്നെ അവയ്ക്കാശ്രയമായിരുന്ന ഉണ്മയും വ്യക്തമായിക്കിട്ടുന്നു. ഭ്രമദർശനങ്ങളുടെ ഇല്ലായ്മ തെളിഞ്ഞാലേ അവയ്ക്കു പിന്നിലുള്ള ഉണ്മ വ്യക്തമാവൂ എന്നും ധരിക്കേണ്ടതാണ്. കയറിൽ കാണുന്ന പാമ്പ് സത്യമെന്നു കരുതുന്നിടത്തോളം കയറിനെ കാണാൻ കഴിയുകയില്ല. പ്രപഞ്ചസത്യത്തിന്റെയും കഥയിതുതന്നെ. പ്രപഞ്ചഘടകങ്ങളെ ആരംഭത്തിൽ ഒരാൾ സത്യമായിക്കാണുന്നു. പക്ഷെ വിചാരം ചെയ്തു മുന്നോട്ടുനീങ്ങുമ്പോഴാണ് അവ ഇല്ലാത്തതാണെന്നു തെളിയുന്നത്. പ്രപഞ്ച ദർശനങ്ങൾ എപ്പോൾ ഇല്ലാത്തവയാണെന്നു തെളിയുന്നുവോ അപ്പോൾമാത്രമേ അവയ്ക്കേകാശ്രയമായ വസ്തുസത്യം തെളിയൂ. പ്രപഞ്ചദർശനങ്ങൾ സത്യമെന്നു കരുതുന്നിടത്തോളം പരമമായ വസ്തുസത്ത തെളിയുന്നതല്ല. ഇക്കാരണത്താലാണ് പ്രപഞ്ചമിഥ്യാത്വം വിചാരം ചെയ്തറിയാൻ വേദാന്തം നമ്മോടാവശ്യപ്പെടുന്നത്. അപവാദപ്രക്രിയയിൽ അത്യന്താപേക്ഷിതമാണ് വിചാരം ചെയ്തുള്ള ഈ പ്രപഞ്ചമിഥ്യാത്വബോധം. അത്ഭുതകരമായ ഈ ദർശനരഹസ്യമാണ് "കാര്യമില്ലാത്തതുകൊണ്ടുതന്നെ കാരണം ഉണ്ടായേ പറ്റൂ" എന്നു ഗുരുദേവൻ നാലാം പദ്യത്തിൽ വ്യക്തമാക്കിയിരിക്കുന്നത്.

## ബ്രഹ്മസത്യം ജഗന്മിഥ്യാ

കാരണകാര്യാഭേദം, പരമകാരണസ്വരൂപം, ഭ്രമദർശന രഹസ്യം ഇവ ചർച്ച ചെയ്തുറപ്പിച്ചശേഷം "ബ്രഹ്മസത്യം ജഗന്മിഥ്യാ" എന്ന പരമമായ വേദാന്തസിദ്ധാന്തം വെളിപ്പെടുത്തുകയാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ:-

5. കാര്യത്വാദസതോ *f* സ്യാസ്തി
കാരണം ന ഹ്യതോ ജഗത്;
ബ്രഹ്മൈവ തർഹി സദസ-
ദിതിമുഹ്യതി മന്ദധീഃ

കാര്യത്വാത് – കാര്യമായതുകൊണ്ട്; അസതഃ – ഇല്ലാത്ത; അസ്യ –ഈ ജഗത്തിന്; കാരണം – കാരണമായ സത്യം; അസ്തി – ഉണ്ട്; അതഃ – അതുകൊണ്ട്; ജഗത് ന ഹി – ജഗത്ത് ഇല്ലതന്നെ ; തർഹി – എങ്കിൽ; മന്ദധീഃ – ബുദ്ധിയില്ലാത്ത മടയൻ; ബ്രഹ്മ ഏവ – ബ്രഹ്മത്തെത്തന്നെയാണ്; സദ് അസദ് ഇതി – സത്തെന്നും അസത്തെന്നും; മുഹ്യതി – തെറ്റിദ്ധരിച്ച് മോഹിക്കുന്നത്.

കാര്യമായതുകൊണ്ട് ഇല്ലാത്ത ജഗത്തിന് കാരണമായ സത്യം ഉണ്ടായേപറ്റൂ. അതുകൊണ്ട് ജഗത്തില്ലതന്നെ. അപ്പോൾ ബ്രഹ്മത്തെത്തന്നെയാണ് ബുദ്ധിഹീനനായ മടയൻ ഉള്ളതെന്നും ഇല്ലാത്തതെന്നും സത്തും അസത്തുമായി തെറ്റിദ്ധരിച്ചു മോഹിച്ചു കഴിഞ്ഞുകൂടുന്നത്.

## കാര്യമായതുകൊണ്ട് ജഗത്തില്ല

കാര്യമായതുകൊണ്ട് ജഗത്തില്ല. എന്താണ് കാര്യം? ഉണ്ടായിമറയുന്നതേതോ അതാണു കാര്യം. ജഗത്തിനുള്ളിൽ ചില കാരണകാര്യഭാവങ്ങളൊക്കെ നാം കല്പിക്കുന്നുണ്ടെങ്കിലും ജഗത്തിനെ ആകെക്കൂടി നോക്കിയാൽ കാര്യമല്ലാതെ കാരണമൊന്നും കാണ്മാനില്ല. അതിസൂക്ഷ്മമായ ശക്തിചലനംപോലും ഉണ്ടായിമറയുന്ന സ്പന്ദനമാണ്. ഇല്ലാതിരുന്നിട്ടുണ്ടായിവരികയും മറഞ്ഞിട്ടില്ലാതാവുകയും ചെയ്യുന്ന ഇവ എങ്ങിനെ സത്യമാകാനാണ്? ഇല്ലാതിരുന്നപ്പോൾ ഇവയുടെ രൂപം എന്തായിരുന്നുവോ, ഇനിയും ഇല്ലാതാകുമ്പോൾ ഇവയുടെ രൂപം എന്തായിരിക്കുമോ അതുമാത്രമേ സത്യമാകാൻ പറ്റൂ. ഈ കാര്യങ്ങളുടെ കാരണവും അതാണ്. അപ്പോൾ കാര്യരൂപങ്ങളായതുകൊണ്ട് പ്രപഞ്ചഘടകങ്ങൾ ഇല്ലാത്തവയാണെങ്കിലും അവയ്ക്കൊരു കാരണം ഉണ്ടായേ പറ്റൂ എന്നും സിദ്ധമായി. എന്താണ് കാരണം. ഉണ്ടാകാത്തതും മറയാത്തതുമേതോ അതാണു കാരണം കാരണമായതുകൊണ്ടുതന്നെ അതു സത്യം. അത് അഖണ്ഡബോധസ്വരൂപമായ ബ്രഹ്മമാണെന്നും നാം കണ്ടുവല്ലോ. അപ്പോൾ കാരണം സത്യം കാര്യം മിഥ്യ; അതായത് ' ബ്രഹ്മസത്യം ജഗന്മിഥ്യാ'

## സദസത്ഭാവരഹസ്യം

ജഗത്തില്ലെങ്കിൽ പിന്നെ ഉണ്ടെന്നനുഭവിക്കുന്നതോ? അത് പരമകാരണമായ ബ്രഹ്മത്തെത്തന്നെ ജഗത്തായി തെറ്റിദ്ധരിച്ചനുഭവിക്കുകയാണ്.

എന്താണ് ജഗത്ത്? സദസത്ഭാവങ്ങളുടെ കൂടിക്കലർപ്പാണ് ജഗത്ത്. ജഗത്തിലെ സത്ഭാവമാണ് ജീവഭാവം. ജഗത്തിലെ അസത്ഭാവമാണ് ജഡഭാവം. ഒന്ന് ഉണ്മയും മറ്റൊന്നില്ലായ്മയും. ജഗത്തിലെ ഉണ്മ ജീവഭാവവും ഇല്ലായ്മ ജഡഭാവവും. പരമകാരണമായ ബ്രഹ്മത്തിൽ മായയുളവാക്കുന്ന സൂക്ഷ്മമായ ശക്തിസ്പന്ദനത്തോടെയാണ് ജഗദുത്പത്തി ആരംഭിക്കുന്നത്. ഈ ശക്തിസ്പന്ദനമാണ് പിന്നെ കട്ടിപിടിച്ച് കട്ടിപിടിച്ച് പുറമേ കാണുന്ന ജഡരൂപങ്ങൾവരെ ചെന്നുനിൽക്കുന്നത്. അതുകൊണ്ട് ശക്തിസ്പന്ദനത്തെ സൂക്ഷ്മജഡമെന്നും പുറമേ കാണുന്ന ശരീരങ്ങളെ സ്ഥൂലജഡങ്ങളെന്നും പറയാം. ഇങ്ങനെ ശക്തിസ്പന്ദനം തുടങ്ങുന്നതോടെ ഓരോ സ്പന്ദനത്തിലും ബോധവസ്തുവായ ബ്രഹ്മം പ്രതിബിംബിക്കാൻ തുടങ്ങുന്നു. ഈ പ്രതിബിംബമാണ് ജീവൻ. ശക്തിയുടെ ആദ്യ സ്പന്ദനം മുതൽ ആരംഭിക്കുന്ന സൂക്ഷ്മ ജഡമാണു ശബ്ദം. ശബ്ദമാധ്യമത്തോടുകൂടിയാണല്ലോ എല്ലാ ജീവികളും ജീവബോധം അനുഭവിക്കുന്നത് മനുഷ്യൻ ഭാഷാഭേദമനുസരിച്ച് ഏതെങ്കിലും ഒരു ശബ്ദമാദ്ധ്യമം അംഗീകരിച്ച് 'ഞാൻ, ഞാൻ' എന്നിങ്ങനെ ജീവബോധം സദാ അനുഭവിച്ചു കൊണ്ടിരിക്കുന്നു. ഇതുപോലെ എല്ലാ ജീവികളും ഏതെങ്കിലും ഒരു ശബ്ദതരംഗത്തെ ആശ്രയിച്ചാണ് ജീവബോധം അനുഭവിക്കുന്നത്. ശബ്ദവും ബോധവും ചേർന്നതാണ് ഈ ജീവഭാവമെന്ന് അനുഭവംതന്നെ തെളിയിക്കുന്നു. ഇവയിൽ ഒന്നില്ലെന്നു വന്നാൽ ജീവഭാവം തന്നെ ഇല്ലാതാകും. ശബ്ദമെന്ന മാധ്യമത്തെ സമാശ്രയിക്കുന്നതുകൊണ്ടുതന്നെ ജീവാനുഭവത്തിലുള്ള ബോധം പ്രതിബിംബമാണെന്നും തെളിയുന്നു. സൂര്യനൊന്നേയുള്ളൂ എങ്കിലും പ്രതിബിംബങ്ങൾ എത്രവേണമെങ്കിലും ആകാം. നിരവധി ജലപാത്രങ്ങൾ നിരത്തിവയ്ക്കുകയാണെങ്കിൽ നിരവധി സൂര്യബിംബങ്ങൾ ഉണ്ടാകാവുന്നതേയുള്ളൂ. പാത്രത്തിലുള്ള ജലത്തിന്റെ കൂടുതൽ കുറവും ഗുണദോഷങ്ങളും അനുസരിച്ചിരിക്കും പ്രതിബിംബങ്ങളുടെ വലിപ്പച്ചെറുപ്പങ്ങളും ശുദ്ധാശുദ്ധഭാവങ്ങളും. പക്ഷെ പ്രതിബിംബങ്ങളുടെ രൂപഭേദങ്ങളൊന്നും ബിംബസൂര്യനെ ബാധിക്കുന്നില്ലെന്നോർക്കണം. ഇതുപോലെ ശക്തിസ്പന്ദനങ്ങളുടെ എണ്ണമനുസരിച്ച് എത്ര ജീവനുകൾ വേണമെങ്കിലും ഉണ്ടാകാം. സ്പന്ദനസ്വഭാവമനുസരിച്ചായിരിക്കും ജീവന്റെയും സ്വഭാവം. എന്നാൽ പ്രതിബിംബത്തിന്റെ സ്വഭാവമൊന്നും ബിംബസത്യത്തെ ബാധിക്കുന്നില്ലെന്നോർക്കണം. ജീവഭാവത്തിലെ ബോധാംശം ജഗത്തിലെ ഉണ്മയും ജഡാംശം ജഗത്തിലെ ഇല്ലായ്മയുമാണ്. ഇവയത്രേ സത്ഭാവവും അസത്ഭാവവും. താനും ജഗത്തും ഉണ്ടെന്നറിയുന്നതും ജഗത്തുമായി ബന്ധപ്പെട്ട് ക്ലേശിക്കുന്നതും ഈ ജീവനാണ്. ജഡത്തിന്റെ ഉണ്മ ജീവനിലാണ്. ഉണ്ടെന്നറിയാൻ ജീവനില്ലെങ്കിൽ അതോടെ ജഡം ഇല്ലാതായിത്തീരുന്നു. അതുകൊണ്ടു ജഗത്തിലെ ഉണ്മ അഥവാ സദംശം ജീവനാണ്. ജീവന്റെ ഉണ്മയെപ്പോലും പരിമിതപ്പെടുത്തി ഇല്ലായ്മ അനുഭവിപ്പിക്കലാണ് ജഡത്തിന്റെ ജോലി. മനുഷ്യശരീരത്തിലിരുന്നുകൊണ്ട് ഉണ്മയെ അനുഭവിക്കുന്ന ജീവൻ തന്നിൽ മൃഗവും പക്ഷിയും ദേവനും ഒന്നും ഇല്ലെന്നും അനുഭവിക്കുന്നു. ജീവനെ വലയം ചെയ്തിരിക്കുന്ന ജഡമായ മനുഷ്യശരീരമാണ് ഈ ഇല്ലായ്മകളുടെ

അനുഭവമുണ്ടാക്കുന്നത്. എവിടെയൊക്കെ ഇല്ലെന്നനുഭവിക്കുന്നുവോ അവിടെയൊക്കെ ആ അനുഭവത്തിനു കാരണം ജഡമാണ്. അതുകൊണ്ട് ജഗത്തിലെ ഇല്ലായ്മയാണ് അഥവാ അസദംശമാണ് ജഡം. ഈ സദംശവും, അസദംശവും ഒരുപോലെ മായാനിർമ്മിതമായ അസത്യമാണ്. ഇവരണ്ടും സാപേക്ഷങ്ങളായിരിക്കുന്നതുകൊണ്ടു തന്നെ ഇവ അസത്യമെന്നു തെളിയുന്നു. ജീവനില്ലാതെ ജഡമില്ല, ജഡമില്ലാതെ ജീവനുമില്ല, ഇവയിലൊന്നില്ലെന്നുവന്നാൽ മറ്റേതും ഇല്ലാതാകും. ഇതാണിവയുടെ സാപേക്ഷസ്ഥിതി. ഈ സദസത്ഭാവങ്ങൾക്കു രണ്ടിനുമുപരിയാണ് പരമമായ നിരപേക്ഷസത്യം. ജഡഭാവവും അതുപോലെ ജീവഭാവവും വെടിഞ്ഞാലേ ബ്രഹ്മഭാവം കൈവരൂ. ഗീത പതിമൂന്നാമദ്ധ്യായത്തിൽ ഭഗവാൻ ബ്രഹ്മസ്വരൂപം വിവരിക്കുമ്പോൾ " നസത് തന്നാസദുച്യതേ – അത് സത്തോ അസത്തോ അല്ല" എന്നു പറയുന്നതു ഇക്കാരണത്താലാണ്. ഗുരുദേവനും 'ആത്മോപദേശ ശതക'ത്തിലെ അവസാനപദ്യത്തിൽ "സദസദിതിപ്രതിപത്തിയറ്റ്" എന്നു പറഞ്ഞിരിക്കുന്നതിന് ജീവഭാവവും ജഡഭാവവും വെടിഞ്ഞ് എന്നാണർത്ഥം. മന്ദബുദ്ധികൾ ജീവഭാവത്തിലും ജഡ ജഗത്ഭാവത്തിലും തെറ്റിദ്ധരിക്കുന്നത് ഒരേ ബ്രഹ്മത്തെ ത്തന്നെയാണ്. കാര്യരൂപങ്ങളായ ജീവജഡഭാവങ്ങൾ രണ്ടിനേയും അപവാദപ്രക്രിയവഴി പുറംതള്ളി അതിനപ്പുറത്തേയ്ക്കു നോക്കാൻ കഴിവുള്ളയാൾ നിരപേക്ഷ ബ്രഹ്മസത്യത്തെ കണ്ടെത്തുന്നു. ഭാഗവതം പ്രഖ്യാപിക്കുന്നതു നോക്കുക:

*യത്രേമേ സദസദ്രൂപേ*
*പ്രതിഷിദ്ധേസ്വസംവിദാ*
*അവിദ്യയാത്മനികൃതേ*
*ഇതി തദ് ബ്രഹ്മദർശനം.* *ഭാഗ. 1–2–33*

അവിദ്യാരൂപിണിയായ മായ വെറുതേ ആത്മാവിൽ ഉണ്ടാക്കിക്കാണിക്കുന്നവയാണ് പ്രപഞ്ചത്തിലെ സദസദ്രൂപങ്ങൾ. എവിടെയാണോ ബോധം അവയെ രണ്ടിനേയും പ്രതിഷേധിച്ചു തള്ളുന്നത് അവിടെയാണ് ബ്രഹ്മദർശനം. സദസദ്രൂപങ്ങൾ രണ്ടും ആത്മാവിൽ അവിദ്യാകൃതമായ മിഥ്യാദർശനങ്ങളാണെന്ന വസ്തുരഹസ്യമാണ് ഗുരുദേവൻ അഞ്ചാം പദപത്തിന്റെ ഉത്തരാർദ്ധത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## അദ്വയ കാരണത്തിൽ നിന്നും മറ്റൊന്നു ജനിക്കുക സാധ്യമല്ല

കാര്യതലത്തിൽ നിന്നുകൊണ്ടുള്ള കാരണാന്വേഷണമായിരുന്നു ഇതുവരെ. ആ അന്വേഷണം തുടർന്നതോടെയാണ് കാര്യങ്ങളായ ജഗത്പ്രതിഭാസങ്ങൾക്ക് ഒരു പരമകാരണം ഉണ്ടായേപറ്റൂ എന്നു തെളിഞ്ഞത്. പരമകാരണം ജനനമരണങ്ങളറ്റ രണ്ടില്ലാത്ത ഏകവസ്തുവായിരിക്കുമെന്നും കണ്ടു. ഉണ്ടായിമറയുന്ന കാര്യരൂപങ്ങളായതുകൊണ്ട് ജഗത്പ്രതിഭാസങ്ങൾ അസത്യദർശനങ്ങളാണെന്നും തെളിഞ്ഞു. ഇനി അദ്വയകാരണത്തിന്റെ തലത്തിൽ നിന്നുകൊണ്ട് കാര്യങ്ങളെ പരീക്ഷിക്കാനാണ് അടുത്തതായി ഭാവിക്കുന്നത്.

അദ്വയമായ ഒരു കാരണത്തിൽ നിന്നും ഭിന്നമായ എന്തെങ്കിലും കാര്യം ഉണ്ടാകാൻ പറ്റുമോ? ഈ ചോദ്യത്തിനുത്തരമാണ് ഗുരുദേവൻ ആറാം പദ്യത്തിൽ വിവരിക്കുന്നത്:

6. ഏകസ്യൈവാസ്തി സത്താ ചേ-
ദന്യസ്യാസൗ ക്വ വിദ്യതേ?
സത്യസ്ത്യാത്മാശ്രയോ യദ്യ-
പ്യസതി സ്യാദസംഭവഃ

ഏകസ്യ ഏവ - ഒന്നിനു മാത്രമേ; സത്താ - നിലനില്പ്; അസ്തി ചേത് - ഉള്ളൂ എങ്കിൽ; അന്യസ്യ - മറ്റൊന്നിന്; അസൗ - നിലനിൽപ്പ്; ക്വ വിദ്യതേ - എവിടെ സംഭവിക്കാനാണ്; സതി യദി - ഉള്ളിൽതന്നെ മറ്റൊന്നുണ്ടാകുന്നു എന്നുവന്നാൽ; ആത്മാശ്രയാഃ അസ്തി - ആത്മാശ്രയമെന്ന ദോഷം ഭവിക്കും; അസതി അപി - തീരെയില്ലാത്തത് പുതുതായുണ്ടാകുന്നു എന്നുവന്നാൽ; അസംഭവഃസ്യാത് - അസംഭവം എന്ന ദോഷവും സംഭവിക്കും.

ഒന്നിനുമാത്രമേ നിലനിൽപുള്ളൂ എങ്കിൽ മറ്റൊന്നു പിന്നെ എവിടെയുണ്ടാകാനാണ്? നിലനിൽക്കുന്ന ഒന്നിൽ തന്നെ മറ്റൊന്നുണ്ടാകുന്നു എന്നുവന്നാൽ അവിടെ ആത്മാശ്രയമെന്ന ദോഷം വന്നുപോകും. തികച്ചും ഇല്ലാത്ത ഒന്ന് പുതുതായുണ്ടാവുന്നു എന്നു വന്നാൽ അതസംഭവവുമായിരിക്കും.

**ആത്മാശ്രയദോഷം**

പരമകാരണത്തിന്റെ തലത്തിൽ നിന്നുകൊണ്ട് നമുക്ക് കാര്യരൂപങ്ങൾ ഭിന്നവസ്തുക്കളാണോയെന്നു പരിശോധിക്കാം. പരമകാരണം അദ്വയമായ നിലനിൽപായിരിക്കുമെന്ന് കണ്ടുവല്ലോ. ഈ പരമാകരണത്തിൽനിന്നും ഭിന്നമായ ഒരു കാര്യം ജനിക്കുമോ? ഭിന്നമായ ഒരു കാര്യത്തെയുണ്ടാക്കാൻ അതിന് അതല്ലാതെ മറ്റൊരു വസ്തുവില്ലല്ലോ. പാത്രങ്ങളുണ്ടാക്കാൻ കുശവന് മണ്ണെന്നപോലെ പ്രപഞ്ചത്തെയുണ്ടാക്കാൻ പരമകാരണത്തിന് രണ്ടാമതൊന്നില്ലെന്നോർക്കണം. അത് അതിനെത്തന്നെ ആശ്രയിച്ച് മറ്റൊരു വസ്തു ഉണ്ടാക്കുന്നുവെന്നു പറഞ്ഞുകൂടെ? പറ്റില്ല അപ്പോഴാണ് ആത്മാശ്രയദോഷം വന്നുചേരുന്നത്. സ്വർണ്ണത്തിന് സ്വർണ്ണത്തെ ആശ്ര യിച്ചുകൊണ്ട് മറ്റൊരു വസ്തുവായിത്തീരാൻ പറ്റുമോ? ഒരു വസ്തു അതിനെത്തന്നെ ആശ്രയിക്കുന്നിടത്തോളം അത് അതായിരിക്കുകയേ‌ഉള്ളൂ. സ്വർണ്ണം ആഭരണരൂപങ്ങളായി മാറുന്നതോ? ആ രീതിയിൽപോലും പരമകാരണത്തിന് പ്രപഞ്ചരൂപങ്ങളായി മാറാൻപറ്റില്ല. ആഭരണരൂപങ്ങളായി മാറാൻ സ്വർണ്ണം സ്വർണ്ണപ്പണിക്കാരനെയും അഗ്നിയേയും അങ്ങിനെ പലതിനെയും ആശ്രയിക്കുന്നുണ്ട്. പരമകാരണത്തിന് അങ്ങനെപോലും ആശ്രയിക്കാൻ മറ്റൊന്നില്ലല്ലോ. അഖണ്ഡബോധമാണല്ലോ പരമകാരണം. അഖണ്ഡബോധം അതിനെയാശ്രയിച്ച് കാര്യങ്ങളെ ജനിപ്പിച്ചാൽ കാര്യങ്ങളും ബോധം മാത്രമേ ആയിരിക്കൂ. ബോധത്തിൽ നിന്നും ബോധമല്ലാതെ ജഡമെങ്ങനെ ജനിക്കും? ഈ ആത്മാശ്രയദോഷം

വിളിച്ചറിയിക്കുന്നത് കാര്യരൂപങ്ങളായിക്കാണപ്പെടുന്ന ജഡങ്ങൾ വസ്തുസത്തയില്ലാത്ത ഭ്രമദർശനങ്ങൾ മാത്രമാണെന്നാണ്.

**അസംഭവം**

എന്നാൽ ഉള്ളതിൽനിന്നും മറ്റൊന്നുണ്ടായി എന്നു പറയണ്ട. തികച്ചും ഇല്ലാതിരുന്ന പ്രപഞ്ചം ഉണ്ടായി എന്നുപറയാം. അവിടെയാണ് അസംഭവം. തികച്ചും ഇല്ലാതിരുന്ന ഒന്ന് ഉണ്ടായിവരികയില്ലെന്നു ഏതു കുഞ്ഞിനാണറിഞ്ഞുകൂടാത്തത്. തികച്ചും ഇല്ലാതിരുന്നത് ഉണ്ടായി എന്നു പറയുന്നത് അസംഭവമാണ്. ഇല്ലാത്തതൊരിക്കലും ഉണ്ടാവുകയില്ല. ഉള്ളതുപിന്നെ ഉണ്ടാകേണ്ട കാര്യവുമില്ല. ഈ രണ്ടുകാര്യങ്ങളുമാണ് ഒരു സത്യാന്വേഷി ആദ്യമായി ധരിക്കേണ്ടത്. ഇക്കാര്യങ്ങൾ വിചാരം ചെയ്തറിയുമെങ്കിൽ പലതും ഉണ്ടാകുന്നു നശിക്കുന്നു എന്ന തോന്നലുകൾ വെറും ഭ്രമമാണെന്നു കാണാൻ ഒരു വിഷമവുമില്ല. ഉണ്ടാകലും നശിക്കലും ഭ്രമമാണെന്നുവന്നാൽ വസ്തു ഒന്നേ ഉള്ളൂ എന്നു തെളിയും. അതുതന്നെയാണ് സത്യദർശനം. ഇക്കാര്യമാണ് ഭഗവാൻ ഗീതയിൽ ഇങ്ങിനെ വെളിപ്പെടുത്തുന്നത്:

*നാസതോ വിദ്യതേ ഭാവോ*
*നാഭാവോ വിദ്യതേ സതഃ*
*ഉഭയോരപിദൃഷ്ടോന്ത-*
*സ്ത്വനയോസ്തത്ത്വദർശിഭിഃ* *ഭഗ.ഗീ . 2-16*

ഇല്ലാത്തതുണ്ടാകുന്നില്ല, ഉള്ളത് ഇല്ലാതാകുന്നുമില്ല. ഉണ്മയുടെയും ഇല്ലായ്മയുടെയും രഹസ്യം തത്ത്വദർശികൾ നല്ലവണ്ണം അറിയുന്നു. 'ഒന്നേയുള്ളൂ, പലതില്ല' എന്നതാണാ രഹസ്യം. ആ രഹസ്യം അനുഭവിച്ചറിഞ്ഞു പോയതുകൊണ്ടാണ് ആത്മാശ്രയാസംഭവദോഷങ്ങൾ എടുത്തുകാട്ടി ഒന്നിൽനിന്നു മറ്റൊന്നുണ്ടാവുക സാദ്ധ്യമല്ലെന്ന് ഗുരുദേവൻ ആറാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

**അവയവവിശകലനവും സത്യദർശനവും**

അവയവവിശകലനം കൊണ്ടാണല്ലോ ഏതു പദാർത്ഥത്തിന്റെയും പൊരുളെന്താണെന്ന് വെളിപ്പെട്ടുകിട്ടുന്നത്. സത്യാന്വേഷണത്തിൽ രണ്ടുഘട്ടങ്ങളിൽ ഈ അവയവവിശകലനം നടത്താവുന്നതാണ്. ആദ്യം വ്യക്തിക്ക് തന്നെത്തന്നെ അവയവങ്ങളായി വേർതിരിച്ചുകണ്ട് വസ്തു തത്ത്വമെന്തെന്നു തിരയാവുന്നതാണ്. രണ്ടാമത് പുറമേ കാണപ്പെടുന്ന ഏതെങ്കിലും പ്രപഞ്ച പദാർത്ഥത്തെ അവയവങ്ങളായി പിരിച്ചുനോക്കിയും വസ്തുതത്ത്വം തിരയാവുന്നതാണ്. വേദാന്തശാസ്ത്രം ഈ രണ്ടുതരം അവയവവിശകലനവും പരീക്ഷിച്ചുനോക്കിയിട്ടുണ്ട്. ആ പരീക്ഷണങ്ങളുടെ ഫലമായി കണ്ടെത്തിയിട്ടുള്ള പരമസത്യമെന്തെന്നാണ് ഗുരുദേവൻ ഏഴാം പദ്യത്തിൽ വിവരിക്കുന്നത്:-

7. വിഭജ്യാവയവം സർവ്വ-
മേകൈകം തത്ര ദൃശ്യതേ

ചിന്മാത്രമഖിലം നാന്യ-
ദിതി മായാവിദൂരഗം.

സർവം അവയവം - എല്ലാ അവയവവും; ഏകൈകം - ഓരോന്നോരോ ന്നായി; വിഭജ്യ - വേർതിരിച്ചു കണ്ടാൽ; തത്ര - അവിടെ; അഖിലം - എല്ലാം; മായാവിദൂരഗം - മായയുടെ സ്പർശമില്ലാത്ത; ചിന്മാത്രം - ബോധസ്വരൂപം തന്നെ; ന അന്യത് - മറ്റൊന്നല്ല; ഇതി - എന്ന്; ദൃശ്യതേ - കണ്ടെത്താറാ കുന്നു.

എല്ലാ അവയവവും ഓരോന്നോരോന്നായി വേർതിരിച്ചു നോക്കിയാൽ എല്ലാം മായാസ്പർശമില്ലാത്ത ബോധവസ്തുവല്ലാതെ മറ്റൊന്നുമല്ലെന്ന് കണ്ടെത്താൻ കഴിയുന്നു.

## വ്യക്തിവിശകലനം

അനുഭവസമ്പന്നനായ വ്യക്തിയെ ബാഹ്യതലത്തിൽ നിന്നും വിശക ലനം ചെയ്ത് ഉള്ളിലോട്ടു കടന്നു നോക്കാം. ഒരു വ്യക്തി സ്വയം താനാരാ ണെന്ന് തിരയുകയാണെന്നു കരുതുക. ഏറ്റവും പുറമേ നോക്കുമ്പോൾ തനിക്ക് വെളിയിൽ നിന്നും അറിവുകൾ പകർന്നുതരുന്നത് തന്റെ കണ്ണ്, കാത് തുടങ്ങിയ ജ്ഞാനേന്ദ്രിയങ്ങളാണെന്നു കാണാൻ കഴിയും. എന്നാൽ ജ്ഞാനേ ന്ദ്രിയങ്ങളാണ് താൻ എന്നാവ്യക്തിക്ക് കരുതാൻ പറ്റുമോ? ജ്ഞാനേ ന്ദ്രിയങ്ങളെ തള്ളിമാറ്റിയിട്ടു പുറകോട്ടുനോക്കുമ്പോഴാണ് അവയെ നിയന്ത്രി ക്കുന്ന മനസ്സിനെ കണ്ടെത്തുന്നത്. മനസ്സിനെ വീണ്ടും വിഭജിക്കുമ്പോൾ അത് ബുദ്ധി, ചിത്തം, അഹങ്കാരം എന്ന മറ്റു ഘടകങ്ങളുടെ നിയന്ത്രണത്തിലാ ണെന്നു കാണാൻ കഴിയും; പലതരം സങ്കൽപങ്ങൾ ഒത്തുചേർന്നതാണ് മനസ്സ്. ജീവിതത്തിൽ എന്തുനേടണമെന്നുള്ള നിശ്ചയത്തെ ആസ്പദമാക്കി യാണ് സങ്കൽപങ്ങൾ രൂപം കൊള്ളുന്നത്. പണം നേടണമെന്നാഗ്രഹിക്കുന്ന വർക്ക് അതിനനുസരണമായ സങ്കൽപങ്ങൾ. കീർത്തിനേടണമെന്നുള്ളവർക്ക് അതിനുപറ്റിയവ. എന്തു നേടണമെന്ന് തീരുമാനിച്ചുറയ്ക്കുന്ന അന്തഃകരണ ഘടകമാണ് ബുദ്ധി. ബുദ്ധിയുടെ നിശ്ചയവും മനസ്സിന്റെ സങ്കൽപങ്ങളും ഉള വാക്കുന്ന അനുകൂലങ്ങളും പ്രതികൂലങ്ങളുമായ വികാരങ്ങളിൽപ്പെട്ട് സുഖി ക്കുകയും ദുഃഖിക്കുകയും ചെയ്യുന്ന അന്തഃകരണഘടകമാണ് ചിത്തം. ഇങ്ങനെ ഒരു വ്യക്തിയുടെ അനുഭവങ്ങൾ മുഴുവൻ മനസ്സ്, ബുദ്ധി, ചിത്തം എന്ന മൂന്ന് അന്തഃകരണഘടകങ്ങളിൽ ഒതുങ്ങുന്നതായി കാണാൻ കഴിയും. അപ്പോൾ ഇവ മൂന്നും ചേർന്നതാണോ താൻ എന്ന് ഒരു സത്യജിജ്ഞാസു വീണ്ടും തിരയുന്നുവെന്നു കരുതുക. അപ്പോഴാണ് സാമാന്യമായി ഇവയി ലെല്ലാം പെട്ടുനിന്നു പ്രവർത്തിക്കുന്ന 'ഞാൻ' എന്ന അഹംബോധത്തെ കണ്ടെത്തുന്നത്. ഇവിടെയെത്തുമ്പോൾ ഈ ഞാനാണ് എല്ലാറ്റിന്റെയും നാരായവേരായ നിയന്താവെന്നു കണ്ടെത്താൻ കഴിയും. ഞാനില്ലെങ്കിൽ വികാരങ്ങളില്ല, നിശ്ചയമില്ല, സങ്കൽപങ്ങളില്ല, ഇന്ദ്രിയങ്ങൾ കാട്ടിത്തരുന്ന അറിവുകളില്ല. വസ്തുത ഇതാണെങ്കിൽ 'ഞാൻ' ഏതിന്റെ അംശ മാണെന്ന്കണ്ടെത്താനായിരിക്കും സാധകന്റെ പിന്നത്തെ ശ്രമം. അന്തഃകരണ

ഘടകങ്ങളിലും ഇന്ദ്രിയങ്ങളിലും നിന്ന് വിട്ടുനില്ക്കാൻ കഴിഞ്ഞാലെ 'ഞാൻ' ഏതിന്റെ അംശമാണെന്ന് വ്യക്തമായി കണ്ടെത്താൻ പറ്റൂ. ഇതിനുള്ള പരി ശ്രമമാണല്ലോ യോഗാഭ്യാസം. യോഗാഭ്യാസമെന്താണെന്നൊക്കെ നാം യോഗ ദർശനവും മറ്റും ചർച്ചചെയ്യുമ്പോൾ വിസ്തരിച്ചു പഠിക്കുന്നതാണ്. യോഗാ ഭ്യാസം പൂർണ്ണമാകുന്നതോടെ 'ഞാൻ' അഖണ്ഡമായ ഒരു ബോധവസ്തു വിന്റെ അംശമാണെന്ന് സാധകന് വ്യക്തമായി തെളിയുന്നു. അപ്പോൾ അഖ ണ്ഡബോധത്തിൽ നിന്നും 'അഹം' ബോധം, അഹംബോധത്തിൽ നിന്ന് ചിത്തം, ചിത്തത്തിൽ നിന്നും ബുദ്ധി, ബുദ്ധിയിൽ നിന്നും മനസ്സ്, മന സ്സിൽനിന്നു ഇന്ദ്രിയങ്ങൾ; ഇതാണ് പ്രപഞ്ചാനുഭവക്രമം. അഖണ്ഡബോധ ത്തിൽ നിന്നുള്ള 'അഹം' ബോധം, ചിത്തം മുതലിങ്ങോട്ടുള്ള പരിണാമക്രമ ങ്ങളെ ഉപേക്ഷിച്ചാൽ സ്വയം പിന്തിരിഞ്ഞ് അഖണ്ഡാബോധമായി മാറും. ഉപേക്ഷിക്കപ്പെടുന്ന ചിത്താദ്യനുഭവങ്ങൾ വെളിച്ചത്തിൽ ഇരുട്ടെന്നപോലെ എങ്ങുപോയി എന്നറിയാതെ മറയുകയും ചെയ്യും. ഒരു നടൻ തന്റെ വേഷമഴിച്ചുമാറ്റുന്നതുപോലെ സാധകൻ യോഗാഭ്യാസം കൊണ്ട് ഇന്ദ്രിയാ ദിക്രമത്തിലുള്ള അനുഭവങ്ങളെ അഴിച്ചുമാറ്റിയാണ് അഹംബോധത്തെ അഖണ്ഡ സത്തയിലെത്തിക്കുന്നത്. ഇതു ഞാനല്ല, ഇതു ഞാനല്ല എന്നു പറഞ്ഞ് അവയെ അഴിച്ചുമാറ്റുന്ന പ്രക്രിയതന്നെയാണ് അപവാദപ്രക്രിയ. ശ്രീ ശങ്കര ഭഗവത്പാദർ ഒരുയോഗി അപവാദപ്രക്രിയയിൽ കൂടി ചിന്മാത്രസ ത്യത്തെ ക്ണ്ടെത്തുന്നതെങ്ങനെയെന്ന് വിവരിച്ചിരിക്കുന്നതു നോക്കുക:

*നിഷേധേ കൃതേ നേതി നേതീതി വാക്യൈഃ*
*സമാധിസ്ഥിതാനാം യദാ ഭാതി തത്ത്വം*
*അവസ്ഥാത്രയാതീതമദ്വൈതമേകം*
*പരം ബ്രഹ്മനിത്യം തദേവാഹമസ്മി* *സ്വരൂപാനു. 5*

ഇതല്ല, ഇതല്ല എന്ന വാക്യങ്ങൾകൊണ്ട് ശരീരാദിഘടകങ്ങളെ പുറം തള്ളി ധ്യാനനിരതരാകുന്ന യതീശ്വരന്മാർക്ക് തത്ത്വം വെളിപ്പെട്ടുകിട്ടുന്നു. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന പ്രപഞ്ചാനുഭവദശകളെ കടന്നുനി ല്ക്കുന്ന രണ്ടില്ലാത്ത വസ്തുവാണത്. അതാണ് പരബ്രഹ്മം. അതുതന്നെയാണ് ഞാൻ. ചിത്തംമുതൽ ബാഹ്യശരീരം വരെയുള്ള എല്ലാം അഖണ്ഡബോധം കൈവിട്ടാൽ ഇല്ലാതാകും. സ്വീകരിച്ചാൽ ഉള്ളവയെന്നപോലെ അനുഭവപ്പെ ടും. ഈ അനുഭവം തന്നെ ഇവയെല്ലാം മരുഭൂമിയിൽ കാനൽജലംപോലെ ബോധത്തിൽ തോന്നുന്ന കാഴ്ചകൾ മാത്രമാണെന്ന് തെളിയുന്നു. ഉള്ളതു ബോധം മാത്രം. ഈ മഹത്തായ സാക്ഷാത്ക്കാരമാണ്, "അവയവങ്ങൾ വേർതിരിച്ചുനോക്കിയാൽ എല്ലാം ബോധം മാത്രമാണെന്നു തെളിയും" എന്ന് ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്. ബോധത്തിൽ നാമരൂപങ്ങളുടെ തോന്നലുളവാക്കി പലതിനെ കാട്ടിത്തരികയാണല്ലോ മായയുടെ ജോലി. നാമ രൂപങ്ങളെ പുറന്തള്ളിയിട്ടാണ് നാം ശുദ്ധബോധത്തെ കണ്ടെത്തുന്നത് നാമരൂപങ്ങളെ പുറന്തള്ളുന്നതോടെ മായ മാറുന്നു. മായയെ പാടെ അകറ്റി യിട്ടുള്ള സാക്ഷാത്ക്കാരമാണ് ശുദ്ധ ബോധത്തിന്റെ സാക്ഷാത്ക്കാരം

അതാണ് ശ്ലോകത്തിൽ 'മായാവിദൂരകം' എന്ന വിശേഷണപദം ചേർത്തിരിക്കുന്നത്.

## ബാഹ്യപദാർത്ഥ വിശകലനം

പുറമേ കാണുന്ന ഏതെങ്കിലും പദാർത്ഥത്തെ ഇതുപോലെ വിശകലനം ചെയ്താലും സത്യം തെളിയുന്നതാണ്. അദ്വൈതദീപികയിൽ ഗുരുദേവൻ തന്നെ ഈ വിശകലനംപരീക്ഷിച്ചു കാണിച്ചിട്ടുണ്ട്. നിത്യജീവിതത്തിലെ ഒരു പദാർത്ഥമായ വസ്ത്രത്തെ വിശകലനം ചെയ്യുകയാണിവിടെ. ഒരു വസ്ത്രത്തെ അവയവങ്ങളായി പിരിച്ചാൽ ആദ്യം അതു നൂലുകളായി മാറുന്നു. അവയവങ്ങളായ നൂലുകളായി വേർപെടുന്നതോടെ മുൻപുണ്ടായിരുന്ന വസ്ത്രം ഇല്ലാതായിമറയുന്നു. ഇനി നൂലിനെ വിശകലനം ചെയ്ത് അതിന്റെ കാരണത്തെത്തിരഞ്ഞാൽ അതു പഞ്ഞിയാണെന്നു കാണാൻ കഴിയും. നൂലിനെ പഞ്ഞിയാക്കിയാൽ നൂലില്ലാതാകും. പഞ്ഞി ബാക്കി നിൽക്കും. പഞ്ഞിയുടെ കാരണം അന്വേഷിക്കുമ്പോഴാണ് അത് പഞ്ചഭൂതസമൂഹത്തിന്റെ അംശമാണെന്ന് തെളിയുന്നത്. പഞ്ഞിയെ മണ്ണാക്കിമാറ്റിയാൽ പഞ്ഞിയില്ലാതാകും. പഞ്ചഭൂതസമൂഹം ശേഷിക്കും. ജഡമായ പഞ്ചഭൂതസമൂഹത്തെ അവയവങ്ങളാക്കിത്തിരിച്ചാൽ അവ പ്രാണസ്പന്ദനങ്ങളായി മാറും. എല്ലാ ജഡപരമാണുക്കളെയും ഊർജ്ജമാക്കിമാറ്റാമെന്ന് ഇന്ന് ആധുനിക ശാസ്ത്രത്തിനു തന്നെ തെളിഞ്ഞിട്ടുണ്ടല്ലോ. ഇനി ഓരോ പ്രാണസ്പന്ദനത്തിന്റെയും ഉറവിടമേതെന്നന്വേഷിക്കാം. ഈ അന്വേഷണം മാത്രം അന്തർമുഖമായി യോഗാഭ്യാസം കൊണ്ട് വ്യക്തിക്കു മാത്രമേ നടത്തിനോക്കാൻ പറ്റൂ. ശ്രീനാരായണ ഗുരുദേവനെപ്പോലെയുള്ളവർ ഈ അന്വേഷണം നടത്തിനോക്കിയവരാണ്. പ്രാണസ്പന്ദനത്തെ നിയന്ത്രിച്ച് നിശ്ചലമാക്കുമ്പോഴാണ് അഖണ്ഡമായ ഒരു ബോധസമുദ്രം ഈ അന്വേഷണം തുടരുന്നയാളിന് വെളിപ്പെട്ടുകിട്ടുന്നത്. വിശകലനം ചെയ്തിട്ടുള്ള കാരണാന്വേഷണം പിന്നെ പോകാനിടമില്ലാതെ ഇവിടെ അവസാനിക്കുന്നു. ഇവിടയെത്തുമ്പോൾ പ്രാണൻ മുതലിങ്ങോട്ടുള്ള എല്ലാ കാഴ്ചകളും അഖണ്ഡ ബോധത്തിലുണ്ടായി മറയുന്ന അനുഭവങ്ങളാണെന്നും തെളിയുന്നു. ഉണ്ടായിമറയുന്നതുകൊണ്ട് ഈ അനുഭവങ്ങൾ അസത്യങ്ങൾ. അഖണ്ഡബോധം മാത്രം സത്യം. അവയവ വിഭജനം ചെയ്തു മുന്നോട്ടു നീങ്ങുന്ന അപവാദപ്രക്രിയ മറമാറ്റിത്തെളിയിക്കുന്ന അത്ഭുതസാക്ഷാത്ക്കാരമാണിത്. 'അദ്വൈത ദീപിക'യിൽ ഗുരുദേവൻ ഇക്കാര്യം ഇങ്ങനെ പ്രഖ്യാപിക്കുന്നു.

*ഓരോന്നതായവയവം മുഴുവൻ പിരിച്ചു*
*വേറാക്കിയാലുലകമില്ല വിചിത്രമത്രേ*
*വേറാകുമീയവയവങ്ങളുമേവമങ്ങോ-*
*ട്ടോരായ്കിലില്ലഖിലവും നിജബോധമാത്രം.* *അദ്വൈ.ദീ. 13*

അവയവം ഓരോന്നോരോന്നായി വേർപെടുത്തിനോക്കിയാൽ പ്രപഞ്ചം ഇല്ലാതാകും, ആശ്ചര്യമെന്നേ പറയേണ്ടു. വേർതിരിയുന്ന അവയവങ്ങളോ

വീണ്ടും അങ്ങോട്ടുചെന്നവയെ അറിയാൻ കൂട്ടാക്കുന്നില്ലെങ്കിൽ എങ്ങെന്നി ല്ലാതെ മറഞ്ഞുപോകും. ശുദ്ധബോധവസ്തു മാത്രം അവശേഷിക്കും. നേരത്തേ കണ്ടിരുന്ന കാഴ്ചകളെല്ലാം അതിലെ തോന്നലുകളായിരുന്നുവെന്ന് തെളി യുകയും ചെയ്യും. മഹത്തായ ഈ സത്യസ്ഥിതിതന്നെയാണ് ഗുരുദേവൻ അപവാദദർശനത്തിലെ ഏഴാം ശ്ലോകത്തിലും വെളിപ്പെടുത്തിയിരിക്കുന്നത്.

## എല്ലാം ബോധമയം

രാവണ വേഷംകെട്ടി രംഗത്തഭിനയിച്ചുകൊണ്ടിരുന്ന നടൻ അണിയറ യിലെത്തി വേഷം അഴിച്ചുമാറ്റാൻ തുടങ്ങി. കിരീടവും കച്ചയും അങ്ങിനെ ഓരോന്നായി എടുത്തുമാറ്റി അതിലെങ്ങും രാവണനുണ്ടോ എന്നു നോക്കി. അതിലെങ്ങും രാവണനില്ലെന്നുകണ്ട് വേഷം മുഴുവൻ മാറ്റിയപ്പോൾ രാവ ണൻ തീരെയില്ലാതായി. നടൻ ശേഷിച്ചു. രാവണവേഷം കെട്ടി അഭിനയിച്ചു കൊണ്ടിരുന്നപ്പോൾ എങ്ങോട്ടു തിരിഞ്ഞാലും താൻ രാവണനാണെന്ന ഭാവ മാണ് പ്രകടമായിരുന്നത്. വേഷങ്ങൾ അഴിച്ചുമാറ്റിയപ്പോൾ രാവണനില്ലാതായി. വേഷങ്ങൾക്ക് രാവണഭാവേന യാതൊരു വിലയും ഇല്ലെന്നും വന്നു. ഇപ്പോൾ എങ്ങോട്ടു തിരിഞ്ഞാലും പഴയ ആളായിത്തന്നെ കാണപ്പെട്ടു. വേഷം കെട്ടു ന്നതിനുമുമ്പ് നടനാരായിരുന്നോ ആ നടൻ തന്നെയാണ് വേഷം കെട്ടി അഭി നയിച്ചുകൊണ്ടിരുന്നപ്പോഴും വാസ്തവത്തിൽ ഉണ്ടായിരുന്നത്. വേഷം അഴി ച്ചുമാറ്റിയപ്പോഴേക്കും ആ ആൾ തന്നെയാണുള്ളത്. അപവാദപ്രക്രിയ യിൽക്കൂടി ശുദ്ധബോധം സാക്ഷാത്ക്കരിച്ചനുഭവിക്കുന്ന സത്യദർശിയുടെ സ്ഥിതിയും ഏതാണ്ടിതുപോലെയാണ്. പ്രപഞ്ചാനുഭവം തുടങ്ങുന്നതിനുമുമ്പ് ബോധവസ്തു സ്വയം പ്രകാശിച്ചു വിളങ്ങിയിരുന്നു. സ്വയം പ്രകാശിച്ചിരുന്നു എന്നു പറഞ്ഞാൽ സ്വയം ഉണ്മ അനുഭവിച്ചുകൊണ്ടു വർത്തിച്ചിരുന്നു എന്നർത്ഥം. പ്രപഞ്ചാനുഭവമുള്ളപ്പോഴും ഉണ്മ സ്വയം അനുഭവിച്ചു പ്രകാശി ക്കുന്ന ഒരേ വസ്തുബോധം മാത്രമാണ്. പ്രപഞ്ചാനുഭവം മാറിയപ്പോൾ ആ ബോധവസ്തുതന്നെ സ്വയം പ്രകാശിച്ച് തെളിഞ്ഞു വിളങ്ങി. ചുരുക്കത്തിൽ ത്രികാലത്തിലും ഉള്ളത് ബോധവസ്തുമാത്രമാണെന്ന് സത്യദർശിക്ക് സംശ യമെന്യേ തെളിയുന്നു. ഈ സാക്ഷാത്ക്കാരാനുഭവമാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ വിവരിക്കുന്നത്:—

8. ചിദേവ നാന്യദാഭാതി
 ചിതഃപരമതോ നഹി
 യച്ച നാഭാതി തദസത്
 യദസത് തന ഭാതിച.

ചിത് ഏവ – ബോധം മാത്രം; ആഭാതി – സർവ്വത്ര ഉണ്മ അനുഭവിച്ചു കൊണ്ട് സ്വയം പ്രകാശിച്ചു നിൽക്കുന്നു; അന്യത് ന – മറ്റൊന്നും അങ്ങിനെ സ്വയം പ്രകാശിക്കുന്നില്ല; അതഃ –അതുകൊണ്ട് ; ചിതഃ – ബോധത്തിൽനിന്നും; പരഃ – അന്യമായത്; നഹി – ഇല്ലതന്നെ; യത്ച – യാതൊന്നാണോ; ന ആഭാതി – സ്വയം പ്രകാശിക്കാത്തത്; തത് – അത്; അസത് – ഇല്ലാത്തതാണ് അഥവാ

ജഡമാണ്; യത് - യാതൊന്നാണോ അസത്- ഇല്ലാത്തത് അഥവാ ജഡം തത് - അത്; ന ഭാതി ച - പ്രകാശിക്കുന്നുമില്ല.

ബോധവസ്തുവാണ് ഉണ്മയോടെ പ്രകാശിച്ചു നിൽക്കുന്നത്. മറ്റൊന്നും അങ്ങനെ കാണുന്നില്ല. അതിനാൽ ബോധവസ്തുവിൽ നിന്നും അന്യമായി മറ്റൊന്നുമില്ല.

## സ്വയം പ്രകാശിക്കുന്നതാണ് ബോധം

ജഡബോധങ്ങളുടെ സങ്കലനമാണല്ലോ പ്രപഞ്ചം. ജഡവും ബോധവും വിരുദ്ധ പദാർത്ഥങ്ങളാണ്. ബോധം സ്വയം പ്രകാശിക്കാൻ കഴിവുള്ളതാണ്. സ്വയം പ്രകാശിക്കുകയെന്നു പറഞ്ഞാൽ സ്വന്തം ഉണ്മയെ അനുഭവിക്കാൻ കഴിവുള്ളതെന്നർത്ഥം. ജഡത്തിനൊരിക്കലും സ്വന്തം ഉണ്മ അനുഭവവിഷയ മാകുന്നില്ല. അതുകൊണ്ട് അതു സ്വയം പ്രകാശിക്കുന്ന വസ്തുവല്ല. ജഡ ത്തിന്റെ ഉണ്മബോധത്തിലാണ് പ്രകാശിക്കുന്നത്. ചുരുക്കത്തിൽ ജഡം സ്വയം പ്രകാശിക്കുകയല്ല. മറ്റൊന്നിനാൽ പ്രകാശിപ്പിക്കപ്പെടുകയാണ് ചെയ്യുന്നത്. വെളിച്ചവും ഇരുട്ടും പോലെയാണ് ബോധവും ജഡവും. ബോധം വെളിച്ചമാ ണെങ്കിൽ ജഡം ഇരുട്ടാണ്. അതുകൊണ്ട് ഇവയിൽ ഒന്നു മറ്റൊന്നിന് കാര ണമാണെന്നും പറകവയ്യ. ബോധത്തിൽനിന്ന് ബോധവും ജഡത്തിൽ നിന്ന് ജഡവുമല്ലേ ഉണ്ടാകാൻ പറ്റൂ. പ്രപഞ്ചം ബോധത്തിന്റെ തൽക്കാലാനുഭവ മാണ്. അനുഭവം ആരംഭിക്കുന്നതിനുമുൻപ് അനുഭോക്താവായ ബോധം ഉണ്ടാ യിരുന്നേതീരൂ എന്നു പറയേണ്ടതില്ലല്ലോ. അനുഭവം തുടങ്ങിക്കഴിഞ്ഞാലും ഉള്ളതു ബോധം തന്നെയാണ്. ബോധമില്ലെങ്കിൽ പ്രപഞ്ചാനുഭവം കാണു കില്ലല്ലോ. പ്രപഞ്ചാനുഭവം മാറിയാലും ബോധം ശുദ്ധമായ സ്വരൂപാനുഭവ ത്തോടുകൂടി ബാക്കിനിൽക്കും.അപവാദപ്രക്രിയ അഭ്യസിച്ച് ഇക്കാര്യം നേരി ട്ടറിഞ്ഞ സത്യദർശി ഈ ബോധരഹസ്യം മനസ്സിലാക്കി പിന്നെ സർവ്വത്ര ബോധവസ്തുവിനെത്തന്നെ ദർശിക്കുന്നു. ഇതാണ് ഉപനിഷത്തുക്കൾ പ്രഖ്യാ പിക്കുന്ന 'സർവം ഖല്വിദം ബ്രഹ്മ' 'ഇക്കാണുന്നതൊക്കെ ബ്രഹ്മംതന്നെയാണ്' എന്ന സാക്ഷാത്ക്കാരം. പ്രപഞ്ചമില്ലാതെ ബോധത്തിനു നിൽക്കാൻ കഴിയും. പക്ഷെ ബോധമില്ലാതെ പ്രപഞ്ചത്തിനു നിൽക്കാൻ കഴിയില്ല. ഇതുതെളിയി ക്കുന്നത് ബോധമേയുള്ളൂ ബോധത്തിൽ നിന്നും വേർപെട്ട യാതൊന്നും തന്നെയില്ല എന്നാണ്. വേദാന്തശാസ്ത്രത്തിന്റെ അദ്ഭുതകരമായ ഈ സാക്ഷാ ത്ക്കാരം തന്നെയാണ് ഗുരുദേവൻ ശ്ലോകത്തിലെ പൂർവ്വാർദ്ധം കൊണ്ട് വിവ രിച്ചിരിക്കുന്നത്.

## ജഡം ഇല്ലാത്തതാണ്

ബോധമേ ഉള്ളൂവെങ്കിൽ ജഡം അനുഭവവിഷയമാകുന്നതോ? ജഡം വസ്തുവല്ല. ബോധത്തിന്റെ അപൂർണ്ണാനുഭവത്തിൽ ഉണ്ടെന്നുതോന്നുന്ന വെറും കാഴ്ചയാണ് ജഡം. ഇതിനെന്താണു തെളിവ്? ജഡം സ്വയം നില നില്പനുഭവിക്കുന്നില്ലെന്നുള്ളതുതന്നെയാണ് തെളിവ്. ബോധം കൈവിട്ടാൽ ജഡം ഇല്ലാതാകുന്നു. ബോധം കാണാൻ തുടങ്ങിയാൽ ജഡം ഉള്ളതായി

ത്തീരുന്നു. ബോധത്തോടു ചേർന്നുനിന്നല്ലാതെ ജഡത്തിന് ഉണ്മ സാദ്ധ്യമല്ല. ജഡം ബോധത്തിന്റെ വെറും കാഴ്ചമാത്രമാണെന്ന് ഈ അനുഭവരഹസ്യം വ്യക്തമാക്കുന്നു. ജഡം ഇല്ലാത്തതാണെന്നുള്ളതിന് യുക്തികാട്ടിത്തരികയാണ് ഗുരുദേവൻ ശ്ലോകത്തിന്റെ ഉത്തരാർദ്ധത്തിൽ. യാതൊന്ന് സ്വയം ഉണ്മ അനുഭവിച്ച് പ്രകാശിക്കുന്നില്ലയോ അതില്ലാത്തതാണ്. യാതൊന്നാണോ ഇല്ലാത്തത് അത് സ്വയം ഉണ്മ അനുഭവിച്ചു പ്രകാശിക്കുന്നില്ല. ഇങ്ങനെ ബോധത്തിൽ ഇല്ലാത്ത ജഡം ഉണ്ടെന്നുതോന്നുന്നതിനെയാണ് ശാസ്ത്രം 'അധ്യാസം, അധ്യാരോപം' എന്നൊക്കെപ്പറയുന്നത്. ഉള്ളതിൽ വെറും സ്മരണ പ്രതിബിംബിച്ചുകാണുന്നതാണധ്യാസം. കയറിൽ സർപ്പത്തെയും, മരുഭൂമിയിൽ വെള്ളത്തെയും, ചിപ്പിയിൽ വെള്ളിയെയും, മരക്കുറ്റിയിൽ പിശാചിനെയും ഒക്കെ കാണാനിടവരുന്നത് ഈ അധ്യാസം ഹേതുവായിട്ടാണ്. ജഡാധ്യാസത്തെ ഒഴിച്ചുമാറ്റി ശുദ്ധചൈതന്യത്തെ കണ്ടെത്തുന്ന അഭ്യാസമാണ് 'അപവാദം'.

## ആനന്ദമാണ് സത്യം

ഉണ്മയും ബോധവും സത്യസ്വരൂപമാണെന്നു നാം കണ്ടു. ഉണ്മയും ബോധവുമെന്നപോലെ ആനന്ദവും സത്യസ്വരൂപമാണ്. പുറമേയുള്ള ജഡരൂപങ്ങളിൽ നാം ഉണ്മ മാത്രമേയുള്ളൂവെന്നു കാണുന്നു. ബോധത്തിൽ ഉണ്മയും ബോധവും ഒരുമിക്കുന്നു. ആനന്ദാനുഭവത്തിലാകട്ടെ ഉണ്മയും ബോധവും ആനന്ദവും ഒരുമിക്കുന്നു. ബോധപൂർവം ആനന്ദം ഉണ്ടെന്നനുഭവിക്കുന്നതാണല്ലോ ആനന്ദാനുഭവം. ഈ ആനന്ദാനുഭവത്തെക്കൊതിച്ചാണ് സകലരും രാപകൽ യത്നിക്കുന്നത്. ആനന്ദാനുഭവം ഉണ്ടാകണമെന്നുമാത്രമല്ല അതു നിരന്തരം നിലനിൽക്കണമെന്നും കൊതിക്കുന്നു. എല്ലാവരും തിരയുന്നതുകൊണ്ടുതന്നെ ആനന്ദമാണ് സത്യമെന്നു തെളിയുന്നു. അപവാദപ്രക്രിയയിൽക്കൂടി ജഡരൂപങ്ങളെയകറ്റി തെളിയുന്ന ശുദ്ധബോധം ഇടതിങ്ങിയ ആനന്ദമാണെന്ന് സാക്ഷാത്ക്കരിച്ചനുഭവിച്ചിട്ടുള്ളവരൊക്കെ അവകാശപ്പെടുകയും ചെയ്യുന്നു. ഉപനിഷത്തുകളും സത്യസ്വരൂപം ആനന്ദമാണെന്ന് പ്രഖ്യാപിച്ചിട്ടുണ്ട്. ശ്രുതിയുക്ത്യനുഭവങ്ങളിൽ തെളിഞ്ഞിട്ടുള്ള ഈ സത്യസ്വരൂപമാണ് ഗുരുദേവൻ ഒമ്പതാം പദ്യത്തിൽ വിവരിക്കുന്നത്:

9. ആനന്ദ ഏവാസ്തി ഭാതി
   നാന്യഃ കശ്ചിദതോ $f$ ഖിലം
   ആനന്ദഘനമന്യന്ന
   വിനാ $f$ നന്ദേന വിദ്യതേ.

ആനന്ദ ഏവ – ആനന്ദം മാത്രമാണ്; അസ്തി – ഉള്ളത്; ഭാതി – ഉണ്ടെന്നനുഭവിച്ചുകൊണ്ട് പ്രകാശിക്കുന്നത്; അന്യഃ – വേറെ; കശ്ചിത്ന – ഒന്നും ഇല്ല; അതഃ – അതുകൊണ്ട്; അഖിലം – എല്ലാം; ആനന്ദഘനം – ആനന്ദം ഘനീഭവിച്ചതാണ്; ആനന്ദേന വിനാ – ആനന്ദമില്ലാതെ; അന്യത് – മറ്റൊന്ന്; ന വിദ്യതേ – ഉണ്ടായിരിക്കുന്നില്ല.

ആനന്ദംതന്നെയാണ് ഉണ്മയായും ബോധമായും സദാ വിളങ്ങുന്നത്. വേറെ ഒന്നും തന്നെയില്ല. അതുകൊണ്ട് എല്ലാം ആനന്ദഘനം; ആനന്ദമല്ലാതെ മറ്റൊന്നും ഉണ്ടായിരിക്കുന്നില്ല.

## പൂർണ്ണസാക്ഷാത്കാരത്തിലെ സത്യസ്വരൂപം

'സച്ചിദാനന്ദം ബ്രഹ്മ' എന്നാണല്ലോ പ്രസിദ്ധമായ ബ്രഹ്മലക്ഷണം. സത്ത്, ചിത്ത്, ആനന്ദം ഇവ ഏകീഭവിച്ച് ഘനീഭവിച്ചതാണ് ബ്രഹ്മം. ഇങ്ങനെ ഏകീഭവിച്ചു ഘനീഭവിച്ച സച്ചിദാനന്ദങ്ങളെ വേർതിരിച്ചുകാണിച്ചുകൊണ്ടാണ് മായ പ്രപഞ്ചാനുഭവമുളവാക്കുന്നത്. അനുഭവം ആഴ്ന്നിറങ്ങി സത്യത്തോട ടുക്കുന്തോറും സച്ചിദാനന്ദങ്ങൾ ഒരുമിക്കുന്നതു കാണാം. വെറും ജഡങ്ങ ളിൽ സത്ത് അതായത് ഉണ്മ മാത്രമേ കാണുന്നുള്ളൂ. കാമക്രോധാദിമനോ വികാരങ്ങളിൽ സത്തും ചിത്തും അതായത് ഉണ്മയും ബോധവും ഒന്നായി വർത്തിക്കുന്നു. ഇനി ആനന്ദാനുഭവത്തിലാകട്ടെ സത്തും ചിത്തും ആനന്ദവും ഒന്നാകുന്നു. പൂർണ്ണസത്യം അപവാദപ്രക്രിയയിൽകൂടി സാക്ഷാത്ക്കരിക്കു ന്നവർക്ക് നാമരൂപരഹിതമായ ശുദ്ധമായ, ഘനീഭവിച്ച ആനന്ദമാണ് സത്യ സ്വരൂപമായി തെളിയുന്നത്. ഈ ഘനീഭൂതാനന്ദത്തിൽ ഉണ്മയും ബോധവും ഘനീഭവിച്ച് ഒരുമിക്കുന്നു. അപ്പോൾ പൂർണ്ണ സത്യസ്വരൂപത്തെ അഖണ്ഡസ ത്തയെന്നോ അഖണ്ഡബോധമെന്നോ അഖണ്ഡാനന്ദമെന്നോ പറയാം. ഈ ശബ്ദങ്ങൾ പര്യായപദങ്ങളാണെന്നു താത്പര്യം. സാക്ഷാത്ക്കാരത്തിൽ വെളിപ്പെടുന്ന ആനന്ദസത്യത്തെ ഗുരുദേവൻ തന്റെ കൃതികളിൽ പലേടത്തും വിവരിച്ചിട്ടുണ്ട്. 'അനുഭൂതി ദശകം'എന്ന കൃതിയിൽ സ്വാനുഭവം തന്നെ അദ്ദേഹം വിവരിക്കുന്നതു നോക്കുക:-

*ആനന്ദക്കടൽപൊങ്ങി-*
*ത്താനേ പായുന്നിതാ പരന്നൊരുപോൽ*
*ജ്ഞാനംകൊണ്ടിതിലേറി*
*പ്പാനംചെയ്യുന്നു പരമഹംസജനം.* *അനുഭൂ.ദ. 7*

ഒരാനന്ദസമുദ്രംപൊങ്ങി തനിയേ പരന്നു വ്യാപിക്കുന്നു. പരമഹംസ ന്മാർ ജ്ഞാനമാകുന്ന തോണിയിലേറി ഇതു പാനംചെയ്യുന്നു. അഖണ്ഡാന ന്ദസ്വരൂപമായ ഈ സത്യം ഇങ്ങനെ സാക്ഷാത്ക്കരിക്കുന്ന പരമഹംസ ന്മാർക്ക് ഒരു കാര്യം സുവ്യക്തമായി വെളിപ്പെടുന്നു. ജഡരൂപങ്ങളിൽ കാണുന്ന ഉണ്മ ഈ സത്യത്തിന്റേ ഉണ്മ തന്നെയാണ്. കാമക്രോധാദിവികാര ങ്ങളിൽ ഒന്നായി ചേർന്നു കാണുന്ന ഉണ്മയും ബോധവും ഈ സത്യത്തിന്റെ തുതന്നെ. ഇവിടെയൊക്കെ മായ സത്യത്തിന്റെ പൂർണ്ണരൂപം മറച്ചുകളഞ്ഞി രിക്കുന്നുവെന്നേയുള്ളൂ. അഖണ്ഡാനന്ദാനുഭവത്തിൽ സത്യസ്വരൂപം പൂർണ്ണ മായിത്തീരുന്നു. എന്തായാലും എവിടെ നോക്കിയാലും സത്യം മാത്രമാണു ള്ളത്. സത്യമല്ലാതെ മറ്റൊന്നും ഒരിടത്തും കാണ്മാനില്ല; എല്ലാം ആനന്ദ ഘനം. ഈ സാക്ഷാത്ക്കാരസ്ഥിതിയാണ് ഗുരുദേവൻ ഒൻപതാം പദ്യത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത്.

## ഇവിടെ പലതില്ല

ആദ്യം ഇന്ദ്രിയങ്ങളെയും മനസ്സിനെയും കീഴടക്കി അന്തർമുഖമായി ആത്മസത്യം കണ്ടെത്തണം. അതോടെ പ്രപഞ്ചം മുഴുവൻ ആ സത്യസ്വരൂപമാണെന്നു വെളിപ്പെടും ഇതാണു അപവാദപ്രക്രിയകൊണ്ട് സാധിക്കേണ്ട കാര്യം. എന്തായാലും ഇവിടെ പലതില്ല എന്നനുഭവിക്കുമ്പോഴാണ് പൂർണ്ണ സത്യദർശനം. അതുതന്നെയാണ് മോക്ഷം പലതുണ്ടെന്നാർക്കുതോന്നുന്നുവോ അവർ സംസാരബന്ധത്തിൽ ഉഴലാനിടവരുന്നു. നാം മുൻപുദ്ധരിച്ചിട്ടുള്ള പ്രസിദ്ധമായ ഉപനിഷന്മന്ത്രത്തിന്റെ കുറെ ഭാഗം അതേ പടി പകർത്തിക്കൊണ്ട് ഗുരുദേവൻ അദ്വൈതസത്യത്തെ ആവർത്തിച്ചു പ്രഖ്യാപിക്കുകയാണ് അപവാദദർശനത്തിലെ പത്താം പദ്യത്തിൽ:

10. സർവ്വം ഹി സച്ചിദാനന്ദം
നേഹ നാനാസ്തി കിഞ്ചന
യഃ പശ്യതീഹ നാനേവ
മൃത്യോർമൃത്യും സ ഗച്ഛതി.

സർവ്വം – എല്ലാം; സച്ചിദാനന്ദം ഹി – സത്തും ചിത്തും ആനന്ദവും തന്നെ; ഇഹ – ഈ ലോകത്ത്; കിഞ്ചന – അൽപം പോലും; നാനാ – പലത്; ന അസ്തി – ഇല്ല; യഃ – യാതൊരുത്തൻ; നാനാ ഇവ – പലതുള്ളതുപോലെ; പശ്യതി – കാണുന്നുവോ; സഃ – അവൻ; മൃത്യോഃ – മരണത്തിൽ നിന്നും; മൃത്യും – മരണത്തെ; ഗച്ഛതി – പ്രാപിക്കാനിടവരുന്നു.

എല്ലാം സച്ചിദാനന്ദമായ സത്യം തന്നെ. ഇവിടെ അല്പംപോലും പലതില്ല. ആരു പലതുള്ളതുപോലെ കാണുന്നുവോ അവൻ മരണത്തിൽ നിന്നും മരണത്തെ പ്രാപിച്ചുകൊണ്ടേയിരിക്കുന്നു.

## പലതിന്റെ കാഴ്ചയാണ് ജനനമരണഭ്രമത്തിന് ഹേതു

സച്ചിദാനന്ദ വസ്തുവിൽ അതിന്റെ പൂർണ്ണരൂപം മറച്ചുകൊണ്ട് മായയുളവാക്കുന്ന ജഡനാമരൂപങ്ങളുടെ തോന്നലാണല്ലോ സൃഷ്ടി. ഈ ലോകത്തു വസ്തു ഒരിക്കലും നശിക്കുന്നില്ല, നാമരൂപങ്ങൾ മാറുന്നതേയുള്ളൂ എന്നിന്നെല്ലാർക്കും തെളിഞ്ഞിട്ടുണ്ട്. ഒരു രൂപം ഒന്നിനു മാറിയാൽ നിയമേന അതിന് മറ്റൊരു രൂപം ആവിർഭവിക്കും. ഇപ്പോഴത്തെ രൂപം മാറുന്നതു മരണം, പുതിയരൂപം ആവിർഭവിക്കുന്നതു ജനനം. ഈ സിദ്ധാന്തം തന്നെ പുനർജന്മത്തിന്റെ ശാസ്ത്രീയത തെളിയിക്കുന്നു. ജഡം മുഴുവൻ മരിച്ചാൽ ശുദ്ധമായ ഊർജ്ജം ജനിക്കും. ഈ നാമരൂപപ്രവാഹത്തിൽ ആഭരണങ്ങളിൽ സ്വർണ്ണമെന്ന പോലെ മാറാതെ നിൽക്കുന്ന വസ്തുവാണ് സച്ചിദാനന്ദം. സച്ചിദാനന്ദ വസ്തുവിന്റെ ഒരംശം എല്ലാ നാമരൂപങ്ങളിലും ഉണ്ടായിരിക്കും. അപ്പോൾ സർവ്വത്ര സച്ചിദാനന്ദം ദർശിക്കാൻ കഴിഞ്ഞാൽ ഒന്നും മരിക്കുന്നില്ല; ഒന്നും ജനിക്കുന്നില്ല എന്ന് തെളിയും. നേരെ മറിച്ച് മാറിവരുന്ന നാമരൂപങ്ങളെ പ്രധാനമായിക്കണ്ടാൽ സർവ്വത്ര ജനന മരണപ്രവാഹമേ കാണ്മാനുണ്ടാവുള്ളൂ. ഈ വസ്തുദർശനരഹസ്യമാണ് ഉപനിഷത്തിന്റെ ചുവടുപി

ടിച്ചുകൊണ്ടു ഗുരുദേവൻ പത്താംശ്ലോകത്തിൽ വിവരിച്ചിരിക്കുന്നത്. ദർശന മാല ഒരദ്വൈതദർശനഗ്രന്ഥമാണ്. അതിലെ ഓരോ ദർശനവും അവസാനി ക്കുന്നത് ശ്രുതിയുക്ത്യനുഭവങ്ങളുടെ മണ്ഡലത്തിൽ അഖണ്ഡാദ്വയവസ്തു വിനെ കാട്ടിത്തന്നുകൊണ്ടാണ്. അപവാദദർശനവും സംശയാതീതമായി അദ്വ യബ്രഹ്മദർശനത്തിലുപസംഹരിച്ചിരിക്കുന്നു എന്ന് കാണേണ്ടതാണ്.

അപവാദദർശനം കഴിഞ്ഞു.

## 3. അസത്യദർശനം

### എന്തുകൊണ്ട് അസത്യം?

അധ്യാരോപാപവാദദർശനങ്ങളിൽ സത്യമേത് അസത്യമേത് എന്നു വ്യക്തമായി തെളിയിച്ചു. അവ ബോധ്യപ്പെടാനുള്ള വിചാരമാർഗവും പരീ ക്ഷണരീതിയും വിവരിക്കുകയും ചെയ്തു. ആത്മാവിൽ അധ്യാരോപിതങ്ങ ളായ ജഡരൂപങ്ങളാണ് അസത്യം. മൂന്നാം ദർശനത്തിൽ ഈ അസത്യത്തിന്റെ സ്വരൂപം കുറേക്കൂടി വിശദമായി ചർച്ച ചെയ്യാനൊരുമ്പെടുകയാണ് ഗുരുദേ വൻ. മനസ്സിന്റെ കാഴ്ചയാണ് പ്രപഞ്ചം. എന്നാൽ ആ കാഴ്ചയെ ഉളവാ ക്കുന്ന മനസ്സിനെ ഒരിടത്തും കാണ്മാനുമില്ല. അപ്പോൾ പ്രപഞ്ചം അസത്യമാ കാതെ എന്തുചെയ്യും?

1. മനോമയമിദം സർവം
   ന മനഃ ക്വാപി വിദ്യതേ
   അതോ വ്യോമ്നീവ നീലാദി
   ദൃശ്യതേ ജഗദാത്മനി

ഇദം സർവ്വം - ഇക്കാണുന്നതെല്ലാം; മനോമയം - മനസുതന്നെയാണ്; മനഃ - മനസ്സോ; ക്വാപി - ഒരിടത്തും; ന വിദ്യതേ - കാണപ്പെടുന്നുമില്ല; അതഃ - അതുകൊണ്ട്; വ്യോമ്നി - ആകാശത്തിൽ; നീലാദി ഇവ - നീല വർണം തുടങ്ങിയവപോലെ; ജഗദ് - പ്രപഞ്ചം; ആത്മനി - ആത്മാവിൽ; ദൃശ്യതേ - കാണപ്പെടുന്നതാണ്.

ഇക്കാണുന്ന പ്രപഞ്ചം മുഴുവൻ മനസിന്റെ തന്നെ രൂപഭേദമാണ്. ആ മനസോ ഒരിടത്തും കാണപ്പെടുന്നുമില്ല. അതുകൊണ്ട് ആകാശത്തിൽ നീല നിറവും മരുഭൂമിയിൽ വെള്ളവും മറ്റും കാണപ്പെടുന്നതുപോലെ ആത്മാവിൽ കാണപ്പെടുന്നതാണീ പ്രപഞ്ചം.

### മനസ്സിന്റെ രൂപഭേദമാണ് പ്രപഞ്ചം

മനസിന്റെ വിശദരൂപം അധ്യാരോപദർശനത്തിലെ അഞ്ചാം പദ്യത്തിന്റെ വ്യാഖ്യാനം നോക്കി അറിയുക. മനസിന്റെ രൂപഭേദമാണ് പ്രപഞ്ചം. ഇതെ ങ്ങിനെ നിശ്ചയിക്കാം? മനസുണ്ടോ പ്രപഞ്ചാനുഭവമുണ്ട്, മനസ്സില്ലേ പ്രപ ഞ്ചാനുഭവമില്ല. ഇതല്ലേ പ്രപഞ്ചാനുഭവനിയമം. മനസില്ലാത്തിടത്തെവിടെയെ

ങ്കിലും പ്രപഞ്ചാനുഭവം ആർക്കെങ്കിലും കാട്ടിത്തരാൻ പറ്റുമോ? ഗാഢനിദ്ര യാണ് മനസു വ്യക്തമാകാതെയുള്ള ഒരേ ഒരനുഭവം. മനസില്ലാത്തതുകൊണ്ട് നിദ്രയിൽ സ്വദേഹംപോലും അനുഭവവിഷയമാകുന്നില്ല. മനസും അനുഭവവും ലയിച്ചിരിക്കുന്ന അവസ്ഥയാണ് നിദ്ര. മനസിന്റെ അതിസൂക്ഷ്മമായ അജ്ഞാ നവൃത്തി നിദ്രയിൽ നിലവിലുണ്ടെന്നും ചിലർക്കഭിപ്രായമുണ്ട്. അജ്ഞാന വൃത്തിയുടെ ഫലം അനുഭവമില്ലായ്മയാണ്. എങ്ങിനെയായാലും മനസിന്റെ വൃത്തിചലനങ്ങൾക്കനുസരണമായല്ലാതെ പ്രപഞ്ചാനുഭവം ഒരിടത്തും കാണു ന്നില്ല. സ്വർഗത്തിലോ നരകത്തിലോ ആയാലും സ്ഥിതിയിതുതന്നെ. സൂര്യ ന്റെയോ ചന്ദ്രന്റെയോ പ്രപഞ്ചാനുഭവമായാലും കഥയിതുതന്നെ. അതുകൊ ണ്ടാണ് ഈ അനുഭവരഹസ്യം മാണ്ഡൂക്യകാരികയെഴുതിയ ശ്രീഗൗഡപാ ദാചാര്യർ പരീക്ഷണസഹിതം ഇങ്ങിനെ തെളിയിക്കുന്നത്:

*മനോദൃശ്യമിദം ദ്വൈതം*
*യത്കിഞ്ചിത് സചരാചരം*
*മനസോഹ്യമനീഭാവേ*
*ദ്വൈതം നൈവോപലഭ്യതേ* *മാണ്ഡൂ.കാ. 2-31*

ചരാചരങ്ങളുൾപ്പെട്ട ജഗത്തിൽ എന്തെന്തൊക്കെയാണോ പലതു കാണുന്നത് അതെല്ലാം മനസിന്റെ കാഴ്ചമാത്രം. മനസ് സങ്കല്പരഹിതമാ ക്കിത്തീർക്കൂ. നിശ്ചയമായും പലതു കാണുകില്ല. അദ്വൈതസത്യം ബാക്കി നില്ക്കും. സത്യദർശികൾ ഇങ്ങിനെ പരീക്ഷിച്ചുറപ്പിച്ചിട്ടുള്ള സത്യരഹസ്യ മാണ് ഗുരുദേവൻ 'മനോമയമിദം സർവ്വം' എന്ന വരിയിൽ പ്രഖ്യാപിച്ചിരി ക്കുന്നത്.

### മനസ്സെവിടെ ഇരിക്കുന്നു

മനസ്സിന്റെ ഇരിപ്പിടമേതാണ്. മനസ്സിനെ വേണ്ടവണ്ണമറിഞ്ഞിട്ടില്ലാത്ത വർക്ക് ഇക്കാര്യത്തിൽ അനേകം അഭിപ്രായഭേദങ്ങളുണ്ട്. ദേഹത്തിനുള്ളി ലാണ് മനസ്സിന്റെ ഇരിപ്പിടം എന്ന് ചിലർ കരുതുന്നു. അവിടെത്തന്നെ ഭ്രൂമ ദ്ധ്യത്തിലാണ്, ഹൃദയമദ്ധ്യത്തിലാണ്, എന്നൊക്കെ അഭിപ്രായഭേദങ്ങൾ പറ യുന്നവരുണ്ട്. എന്നാൽ പൂർണ്ണസത്യം കണ്ടിട്ടുള്ളവർ പറയുന്നത്, മനസ്സ് സർവവ്യാപിയാണെന്നാണ്. സങ്കല്പാത്മകമായ സർവ്വവ്യാപിയായ മനസ്സിൽ അവിടവിടെ പൊന്തിക്കാണപ്പെടുന്നവയാണ് ബാഹ്യദേഹങ്ങൾ. സർവവ്യാ പിയായ മനസ്സിന്റെ പ്രകടരൂപങ്ങളാണ് സൂര്യനും ചന്ദ്രനും ഒക്കെ. സങ്കൽപ ങ്ങൾക്ക് അന്തരീക്ഷത്തിൽകൂടി ചലിക്കാൻ കഴിയുമെന്നു റേഡിയോ മുത ലായ ആധുനികോപകരണങ്ങൾ തെളിയിക്കുന്നു. വാസിഷ്ഠത്തിൽ വസി ഷ്ഠൻ രാമനോടു പറയുന്നതു നോക്കുക:

*നബാഹ്യേ നാപിഹൃദയേ*
*സദ്രൂപം വിദ്യതേ മനഃ*
*സർവ്വത്രൈവസ്ഥിതം ഹ്യേത-*
*ദിദ്ധി രാമ യഥാ നഭഃ*

പുറത്തോ അകത്ത് ഹൃദയത്തിലോ മനസ്സിന്റെ വ്യക്തമായ രൂപമൊന്നും കാണ്മാനില്ല. ആകാശമെന്നപോലെ അതു സർവ്വത്ര വ്യാപിച്ചിരിക്കുന്നു എന്ന റിയേണ്ടതാണ്. പ്രപഞ്ചവ്യാപിയായ ഈ മനസുതന്നെയാണ് പുരാണങ്ങളിലെ ബ്രഹ്മാവ്. ബ്രഹ്മാവാണല്ലോ സൃഷ്ടി നടത്തുന്നത്. അഖണ്ഡവും അചഞ്ചല വുമായ ബോധ സത്തയിൽ സർവത്ര സങ്കല്പരൂപേണ ചലിക്കുന്നതാണീ മനസ്. സർവവ്യാപിയാണെങ്കിലും വ്യക്തമായ രൂപമൊന്നുമില്ലാത്തതുകൊണ്ട് ഒരിടത്തുനോക്കിയാലും ഇതിനെ കാണ്മാനില്ല. വസിഷ്ഠന്റെ വാക്കുകൾതന്നെ ശ്രദ്ധിക്കുക:

*രാമാസ്യ മനസോ രൂപം*
*ന കിഞ്ചിദപി ദൃശ്യതേ*
*നാമ മാത്രാ ദൃതേവ്യോമ്നോ*
*യഥാ ശൂന്യ ജഡാകൃതേഃ*

രാമ, ഈ മനസിന്റെ രൂപം വ്യക്തമായി യാതൊന്നും ഒരിടത്തും കാണ്മാ നില്ല. ശൂന്യജഡാകൃതിയായ ആകാശത്തിലെ ശബ്ദതരംഗം മാത്രമാണ് മനസ്. സത്യദർശികൾ ഉണ്ടാക്കിയും അഴിച്ചും കണ്ടുപിടിച്ചിട്ടുള്ള മനസിനെ സംബ ന്ധിച്ച ഈ രഹസ്യമാണ് ഗുരുദേവൻ 'മനസിനെ ഒരിടത്തും കാണ്മാനില്ല' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

ആകാശത്തിലെ നീലമേൽക്കട്ടിപോലെയാണ് സത്യസ്വരൂപത്തിൽ പ്രപഞ്ചം

സങ്കല്പരൂപിയായ മനസിന്റെ വെറും കാഴ്ചയാണ് പ്രപഞ്ചം. മനസ്സെ വിടെയാണീ കാഴ്ച കാണുന്നത്? അഖണ്ഡബോധസ്വരൂപമായ സത്യത്തിൽ. ഏതുപോലെ? ആകാശത്തിൽ നീലമേൽക്കട്ടി കാണുന്നതുപോലെ. മുകളി ലേക്കു നോക്കിയാൽ കട്ടിപിടിച്ച ഒരു നീലമേൽക്കട്ടി ആകാശത്തിനുണ്ടെന്നു തോന്നുന്നുണ്ടല്ലോ. വാസ്തവത്തിൽ ഇല്ലാത്ത നീലമേൽക്കട്ടിയാണിവിടെ ഉണ്ടെന്നു തോന്നുന്നത്. ഇങ്ങനെ ഉള്ളതിൽ ഇല്ലാത്തതു കണ്ടനുഭവിക്കുന്ന താണധ്യാസം. സാധാരണ മുമ്പിൽ വ്യക്തമായ രൂപത്തിൽ കാണാവുന്ന വസ്തുവിലാണ് ഇല്ലാത്ത ഒന്നിനെ ആരോപിച്ചനുഭവിക്കുന്നത്. മരുഭൂമിയിലെ കാനൽ ജലവും കയറിലെ സർപ്പവും അങ്ങനെയുള്ളവയാണ്. ആത്മാവാ കട്ടെ വ്യക്തമായി മുമ്പിൽ കാണപ്പെടുന്നില്ല. അങ്ങനെ അവ്യക്തമായ ആത്മാ വിലാണ് പ്രപഞ്ചാധ്യാസം നടക്കുന്നത്. ഇതിനുത്തമ ദൃഷ്ടാന്തമാണ് ആകാ ശത്തിലെ നീലമേൽക്കട്ടി. ആകൃതിയോ നിറമോയില്ലാത്ത ശൂന്യദർശനമാ ണല്ലോ ആകാശം. ഇങ്ങനെ അവ്യക്തമായ ആകാശത്തിലാണ് നീലമേൽക്കട്ടി ഉണ്ടെന്നുതോന്നുന്നത്. അപ്പോൾ വ്യക്തരൂപത്തോടെ മുൻപിലുള്ള വസ്തു വിലേ അധ്യാസം പാടുള്ളു എന്ന് നിയമമില്ലെന്ന് സിദ്ധിക്കുന്നു. ഇക്കാര്യം ബ്രഹ്മസൂത്രഭാഷ്യത്തിന്റെ ആരംഭത്തിൽ അധ്യാസം വിവരിക്കുമ്പോൾ ആചാ ര്യസ്വാമികൾ തന്നെ വ്യക്തമാക്കുന്നുണ്ട്. ഇതെല്ലാം മനസിൽ കണ്ടു കൊണ്ടാണ് 'ആകാശത്തിൽ നീലവർണം കാണപ്പെടുന്നതുപോലെയും മറ്റു മാണ് ആത്മാവിൽ ജഗത്തു കാണപ്പെടുന്നത്' എന്നു ഗുരുദേവൻ പറഞ്ഞി

രിക്കുന്നത്. ഇങ്ങനെയുള്ള ഇടങ്ങളിൽ സത്യാസത്യങ്ങളെ വ്യക്തമായി വേർതിരിച്ചുകൊണ്ട് *അദ്വൈതദീപിക*യിൽ ഗുരുദേവൻതന്നെ പറയുന്നതു നോക്കുക:

*ആനന്ദമസ്തിയതുഭാതിയതൊന്നുതന്നെ*
*താനന്യമോർക്കിലതു നാസ്തി ന ഭാതി സർവ്വം*
*കാനൽജലം ഗഗനനീലമസത്യമഭ്ര*
*സൂനം മരൂർവ്വി ഗഗനം പരമാർഥമാകും*

*അദ്വൈ.ദീ. 15*

ആനന്ദം; അതുതന്നെയാണ് ഉണ്മ, അതുതന്നെയാണ് ബോധം. ഇതു മൂന്നും ഒന്നുതന്നെ. പക്ഷെ മറ്റൊന്നുണ്ടെന്നു തോന്നിയാൽ അത് പൂർണ മായി പ്രകാശിക്കാതാകും. കാനൽജലവും ആകാശനീലിമയും ആകാശപു ഷ്പംപോലെ അസത്യമാണ്. മരുഭൂമിയും ആകാശവും സത്യം. അതുപോലെ പലതിന്റെ കാഴ്ച അസത്യം. ആത്മാവ് സത്യം.

## അവിദ്യാകല്പിതമായ പ്രപഞ്ചം ആലേഖ്യതുല്യമാണ്

പ്രപഞ്ചം മനസിന്റെ കാഴ്ചയാണ്. മനസോ ബോധവസ്തുവിലുളവാ കുന്ന സങ്കല്പം. ഈ സങ്കല്പരൂപിയായ മനസുണ്ടാകാനെന്താണ് കാരണം? അവിദ്യ. എന്താണവിദ്യ? പൂർണമായ വസ്തുബോധമില്ലായ്മ. ഈ അവിദ്യ വിദ്യകൊണ്ട് ഇല്ലാതാകും. എന്താണ് വിദ്യ? പൂർണമായ വസ്തുബോധം ഉണ്ടാക്കിത്തരാൻ കഴിവുള്ള വിചാരഗതി. വിദ്യകൊണ്ട് അവിദ്യ ഒടുങ്ങിയാൽ അനുഭവം എന്തായിരിക്കും? പ്രപഞ്ചം പാറയിലെ ചിത്രമെന്നപോലെ ബോധ വസ്തുവിലെ ചിത്രം മാത്രമാണെന്നനുഭവിക്കാൻ കഴിയും. പാറയിലെ ചിത്ര ത്തിൽ പാറയല്ലാതെ മറ്റൊന്നും കാണില്ല. അതുപോലെ ബോധവസ്തുവിലെ ചിത്രമായ പ്രപഞ്ചത്തിലും ബോധവസ്തു മാത്രമാണുള്ളതെന്നു തെളിയും. പാറയിലെ ചിത്രത്തിൽ പാറ സത്യവും ചിത്രം അസത്യവും. അതുപോലെ പ്രപഞ്ച ചിത്രത്തിൽ ബോധസ്വരൂപമായ ആത്മാവ് സത്യവും ജഗച്ചിത്രം അസ ത്യവും. അത്ഭുതകരമായ ഈ സത്യരഹസ്യമാണ് ഗുരുദേവൻ രണ്ടാം പദ്യ ത്തിൽ വിവരിക്കുന്നത്.

2. മനസോഽനന്യയാ സർവ്വം
കല്പ്യതേഽവിദ്യയാ ജഗത്
വിദ്യയാഽസൌ ലയം യാതി
തദാഽലേഖ്യമിവാഖിലം.

മനസഃ – മനസിൽനിന്നും; അനന്യയാ – മറ്റൊന്നല്ലാത്ത; അവിദ്യയാ –അവിദ്യയാൽ; സർവം ജഗത് – ജഗത്തു മുഴുവൻ; കല്പ്യതേ – സങ്കല്പിക്ക പ്പെടുന്നു; അസൗ – ഈ അവിദ്യ; വിദ്യയാ – വിദ്യകൊണ്ട്; ലയം യാതി – ഇല്ലാതായി മറയുന്നു; തദാ – അപ്പോൾ; അഖിലം – എല്ലാം; ആലേഖ്യമിവ – ചിത്രമെന്നപോലെ; ദൃശ്യതേ – കാണപ്പെടുന്നു.

മനസിൽനിന്നും മറ്റൊന്നല്ലാത്ത അവിദ്യയാൽ കല്പിക്കപ്പെടുന്നതാണീ ജഗത്തു മുഴുവൻ. അവിദ്യ വിദ്യകൊണ്ട് ഇല്ലാതായിമറയുന്നു. അപ്പോൾ ജഗത്ത് കേവലം ചിത്രംപോലെ കാണാറാകുന്നു.

## അവിദ്യയാണ് മനസ്സ്

മനസാണ് പ്രപഞ്ചത്തെയുണ്ടാക്കുന്നത്. മനസിനെയുണ്ടാക്കുന്നതോ? അവിദ്യ. അസത്യദർശനങ്ങളുളവാക്കി സത്യമെന്ന് ഭ്രമിപ്പിക്കുന്ന ശക്തിയാണ് അവിദ്യ. സത്യസ്വരൂപത്തെ തെളിയിച്ചു തരുന്ന ശക്തി വിദ്യ. അധ്യാരോപ ദർശനത്തിലെ നാലാം പദ്യം നോക്കുക. സത്യസ്വരൂപത്തിൽ തന്നെയുണ്ട് രണ്ടു ശക്തികൾ. ഒന്നതിനെ മറച്ച് ഭ്രമദർശനങ്ങളെയുണ്ടാക്കി മോഹിപ്പി ക്കുന്നു. ജീവഭാവം മുതലിങ്ങോട്ടെല്ലാം ഭ്രമദർശനങ്ങളാണ്. സത്യസ്വരൂപത്തി ലുള്ള ഈ അവിദ്യാശക്തിതന്നെ ജീവഭാവമുളവാക്കിയിട്ട് ആ ജീവനെയാണ് പിന്നെ ഭ്രമിപ്പിക്കുന്നത്. സത്യസ്വരൂപത്തിൽ ഭ്രമത്തിന്റെ പ്രശ്നമേയില്ല. "അനി ത്യാശുചി ദുഃഖാനാത്മസുനിത്യശുചി സുഖാത്മഖ്യാതിരവിദ്യാ- അനിത്യം, അശുചി, ദുഃഖം, അനാത്മാവ് എന്നിവയെ നിത്യം, ശുചി, സുഖം, ആത്മാവ് എന്നിങ്ങനെ തെറ്റിദ്ധരിക്കുന്നതാണവിദ്യ" എന്നത്രേ പതഞ്ജലി അവിദ്യയെ നിർവചിക്കുന്നത്. അവിദ്യയിൽ നിന്ന് അഹങ്കാരവും അഹങ്കാരത്തിൽനിന്ന് രാഗദ്വേഷങ്ങളും രാഗദ്വേഷങ്ങളിൽനിന്ന് തല്ക്കാല ജീവിതത്തോട് വിട്ടുമാ റാത്ത അഭിനിവേശവുമുണ്ടാകുന്നു. അവിദ്യ, അഹങ്കാരം, രാഗം, ദ്വേഷം, അഭി നിവേശം ഇവയെ അഞ്ചു ക്ലേശങ്ങളായിട്ടാണ് പതഞ്ജലി ചിത്രീകരിച്ചിരി ക്കുന്നത്. സത്യസ്വരൂപം മറഞ്ഞിട്ട് അവിദ്യാശക്തിയിൽ പ്രതിബിംബിക്കുന്ന ബോധാംശം 'ഞാനാണുള്ളത്' എന്നു ഭ്രമിക്കുന്നതാണഹങ്കാരം. ഇതു തന്നെ യാണ് അവിദ്യയുളവാക്കുന്ന ജീവൻ. ഈ ജീവനുള്ളവയാണ് സംസാരബ ന്ധവും മോക്ഷവുമെല്ലാം. ജീവഭാവം മാറിക്കിട്ടുന്നതാണ് മോക്ഷം. ഈ ജീവൻ സുഖത്തിനുവേണ്ടി ചിലതിനെയൊക്കെ ഇഷ്ടപ്പെടുന്നതാണ് രാഗം. ദുഃഖ മൊഴിവാക്കാൻ ചിലതിനെയൊക്കെ വെറുക്കുന്നതാണ് ദ്വേഷം. രാഗദ്വേഷ ങ്ങളുടെ ആവിർഭാവത്തോടെ ജീവന് തന്റെ തല്ക്കാല ജീവിതത്തോട് അതി രറ്റ അഭിനിവേശവും ഉണ്ടാകുന്നു. അതുകൊണ്ടാണ് എല്ലാ ജീവികളിലും മരണഭയം കാണുന്നത്. മേൽവിവരിച്ച അഞ്ചുക്ലേശങ്ങളുമാണ് മനസിന്റെ പ്രാഥമിക ഘടകങ്ങൾ. ഈ ഓരോ ഘടകവും വീർത്തുപെരുകുന്നതോടെ മനസ് പെരുകുന്നു. മനസിന്റെ വീർപ്പനുസരിച്ചിരിക്കും പ്രപഞ്ചാനുഭവത്തിന്റെ കട്ടിയും കട്ടിയില്ലായ്മയും. എന്തായാലും ജീവഭാവത്തെയും രാഗദ്വേഷാഭി നിവേശങ്ങളേയും ഉളവാക്കുന്നത് അവിദ്യയാണ്. അതുകൊണ്ടാണ് 'മനസിൽ നിന്നും ഭിന്നമല്ലാത്ത അവിദ്യ' എന്ന് ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്.

## അവിദ്യയുടെ കല്പനയാണ് ജഗത്ത്

അവിദ്യാശക്തിയിൽ ബോധാംശം പ്രതിബിംബിക്കുന്നതോടെ ജീവാ ത്മാവു രൂപംകൊള്ളുന്നു. ഞാൻ, ഞാനെന്നിങ്ങനെ സ്പഷ്ടമായി ജീവിക ളിൽ സ്ഫുരിച്ചുകൊണ്ടിരിക്കുന്നതാണീ ജീവഭാവം. പ്രാണൻ മുതലിങ്ങോട്ട്

സൂര്യചന്ദ്രാദി സകല പ്രപഞ്ചഘടകങ്ങളിലും ഈ ജീവഭാവം സ്ഫുരി ക്കുന്നുണ്ട്. ജീവനാണ് പിന്നെ രാഗദ്വേഷാഭിനിവേശങ്ങളുണ്ടാക്കി മനസിനെ അംഗീകരിക്കുന്നത്. മനസ് ബാഹ്യശരീരങ്ങളുടെ തോന്നലുളവാക്കുന്നു. ബാഹ്യശരീരങ്ങൾ, മനസ്, ജീവഭാവം ഇവയുൾപ്പെട്ടതാണല്ലോ പ്രപഞ്ചം. ജീവാദ്യനുഭവങ്ങൾക്കെല്ലാം ആശ്രയം അവിദ്യയായതുകൊണ്ടാണ്; അവിദ്യ യാണ് ജഗത്തിനെ കല്പിച്ചുണ്ടാക്കുന്നതെന്ന് ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കു ന്നത്.

## വിദ്യയെ സമാശ്രയിക്കുന്നവർക്ക് പ്രപഞ്ചം ചിത്രസദൃശം

ഇവിടെ പലതില്ല. ഒന്നേയുള്ളൂ എന്നു കാട്ടിത്തരുന്ന ശക്തിയാണ് വിദ്യ. ശ്രവണമനനധ്യാനങ്ങൾ വഴി വിദ്യക്കു ശക്തികൂടി വരുന്തോറും അവിദ്യ എങ്ങോ ലയിച്ചുമറയുന്നു. ഇവിടെ പലതില്ല എന്നറിയാൻ തുടങ്ങുന്നതോടെ രാഗദ്വേഷാഭിനിവേശങ്ങൾക്ക് ശക്തികുറയാൻ തുടങ്ങുന്നു. 'ഞാനേ ഉള്ളൂ സത്യമില്ല' എന്ന തോന്നൽ വിട്ടുമാറുന്നു. ജീവന് തന്റെ ഉറവിടമായ ബോധ വസ്തു തെളിയാൻ തുടങ്ങുന്നു. ക്രമേണ ജീവഭാവം മാറി ബ്രഹ്മഭാവം കൈവ രുന്നു. ഇങ്ങനെ ബ്രഹ്മഭാവം കൈവന്നയാളാണ് ജീവൻമുക്തൻ. വിദ്യാമാർഗ ത്തിലെ അഭ്യാസവും ജീവഭാവത്തിന്റെ തിരോധാനവും ശ്രീ വിദ്യാരണ്യ സ്വാമി കൾ ചിത്രീകരിക്കുന്നതു നോക്കുക:

*യാവദ്യാവദവജ്ഞാ സ്യാത്*
*താവത്താവത് തദീക്ഷണം*
*യാവദ്യാവത് വീക്ഷ്യതേതത്*
*താവത് താവദുഭേത്യജേത്*

പദാർഥങ്ങളിൽ രാഗദ്വേഷങ്ങൾ ഉദയം ചെയ്യുമ്പോഴൊക്കെ അവയിൽ ബ്രഹ്മസ്വരൂപം കാണാൻ ശ്രമിക്കണം. ബ്രഹ്മസ്വരൂപം കാണാൻ ശ്രമിക്കുമ്പോ ഴൊക്കെ രണ്ടെന്ന ഭാവം ഉപേക്ഷിക്കണം. ഇതാണ് വിദ്യാമാർഗം. ഇതഭ്യസി ച്ചാലോ:

*തദഭ്യാസേന വിദ്യായാം*
*സുസ്ഥിതായാമയം പുമാൻ*
*ജീവന്നേവ ഭവേന്മുക്തോ*
*വപുരസ്തുയഥാതഥാ*

ഈ അഭ്യാസംകൊണ്ട് വിദ്യയ്ക്ക് സുസ്ഥിതി വന്നാൽ അങ്ങനെയുള്ള യാൾ ഇവിടെ ജീവിച്ചിരിക്കവേതന്നെ മുക്തനായി ഭവിക്കുന്നു. ശരീരം പിന്നെ എങ്ങനെ വർത്തിച്ചാലും വിരോധമില്ല. ഇങ്ങനെ ജീവന്മുക്തനാകുന്നയാൾ പിന്നെ ജഗത്തിനെ ബോധവസ്തുവിലെ ഒരു ചിത്രമെന്നപോലെയാണ് കാണുന്നത്. വലിയൊരു പാറയിൽ നിരവധി ചിത്രങ്ങൾ ആലേഖനം ചെയ്തി രിക്കുന്നുവെന്നു കരുതുക. അകലെനിന്നു നോക്കിയാൽ ആ വലിയ പാറ വിവിധരൂപങ്ങളായും ഭാവങ്ങളായും മാറിയിരിക്കുന്നതുപോലെ തോന്നാം.

പക്ഷേ അടുത്തുചെന്നു നോക്കിയാലോ. പാറയിലെ ചില രേഖകൾ ഏതാനും തോന്നലുകളുളവാക്കിയെന്നല്ലാതെ പാറയല്ലാതെ മറ്റൊരു വസ്തു അവിടെയില്ലെന്നു തെളിയും. പാറയിലെ ചിത്രങ്ങളുടെ ഭാവങ്ങൾ എന്തുതന്നെയായാലും അടുത്തുചെന്നു നോക്കുന്നയാളിൽ വിശേഷിച്ചൊരു ഭയവും ഉണ്ടാവുകയുമില്ല. സത്യത്തെ സ്വരൂപമായിക്കണ്ട് കഴിഞ്ഞുകൂടുന്ന ജീവന്മുക്തൻ ഇതുപോലെ പ്രപഞ്ചത്തെ ഒരു ചിത്രമായിക്കണ്ട് അക്ഷോഭ്യനായി സ്വകൃത്യങ്ങൾ നിർവഹിക്കുന്നു. ജീവന്മുക്തി സ്വയം അനുഭവിച്ചറിഞ്ഞ ഗുരുദേവൻ ഈ അനുഭവരഹസ്യമാണ് വിദ്യകൊണ്ട് അവിദ്യ ലയം പ്രാപിച്ചാൽ പിന്നെ പ്രപഞ്ചം ഒരാലേഖ്യംപോലെ കാണപ്പെടും എന്ന് പ്രസ്താവിച്ചിരിക്കുന്നത്.

## പ്രപഞ്ചത്തെ നിലനിർത്തുന്നത് അജ്ഞാനമാണ്

അവിദ്യയാണ് ജഡരൂപങ്ങളെ കല്പിച്ചുണ്ടാക്കുന്നതെന്നു പറഞ്ഞല്ലോ. അവിദ്യ ആദ്യം ജീവഭാവമുളവാക്കുന്നു. തുടർന്നു ജഡരൂപങ്ങളെയും. അവിദ്യയ്ക്കിതെങ്ങനെ സാധിക്കുന്നു? അജ്ഞാനം അവിദ്യയുടെ സ്വരൂപമായതുകൊണ്ട്. അജ്ഞതയുടെ രൂപങ്ങളാണ് ജഡങ്ങളെന്നു പറയേണ്ടതില്ലല്ലോ. അപ്പോൾ ജഡരൂപങ്ങളെ ഉണ്ടാക്കിക്കാണിക്കുന്ന അവിദ്യയുടെ സ്വരൂപവും അജ്ഞാനം തന്നെയായിരിക്കുമല്ലോ. എന്തിന്റെ അജ്ഞാനമാണിവിടെ? അഖണ്ഡബോധത്തെക്കുറിച്ചുള്ള അജ്ഞാനം. അവിദ്യ ആ ബോധവസ്തുവിന്റെ പൂർണരൂപം മറച്ചുകൊണ്ടാണല്ലോ പ്രവർത്തിക്കുന്നത്. സത്യവസ്തുവിൽ ഇങ്ങിനെയൊരു അവിദ്യാശക്തി എന്തിന്? ഇത് സത്യവസ്തുവിന്റെ സ്വഭാവമാണ്. അതെന്തിനെന്നു ചോദിക്കാൻ ആർക്കാണവകാശം. നിങ്ങൾക്ക് സത്യസ്വരൂപം കാണണമെന്നുണ്ടെങ്കിൽ അതിൽതന്നെ വിദ്യാശക്തിയുമുണ്ട്. അതിനെ സമാശ്രയിച്ചോളൂ. എന്തായാലും ബോധസ്വരൂപമായ സത്യത്തെ പൂർണമായി ധരിക്കാതിരുന്നിടത്തോളം അജ്ഞാനരൂപിണിയായ അവിദ്യ പ്രവർത്തിക്കും. സംസാരഭ്രമം തുടരുകയും ചെയ്യും. ഈ വസ്തുരഹസ്യമാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ വെളിപ്പെടുത്തുന്നത്

3. വിജൃംഭതേ യത്തമസോ
ഭീരോരിഹ പിശാചവത്
തദിദം ജാഗ്രതി സ്വപ്ന-
ലോകവത് ദൃശ്യതേ ബുധൈഃ

ഇഹ - ഇവിടെ; ഭീരോഃ - ഭയന്നവന്; തമസഃ - ഇരുട്ടിൽനിന്നും; പിശാചവത് - പിശാചെന്നപോലെ; തമസഃ - അജ്ഞാനത്തിൽനിന്നും; യദ് - യാതൊരു ജഗത്ത്; വിജൃംഭതേ - പൊന്തിവളർന്നുകാണുന്നുവോ; തദ് ഇദം - ആ ഈ ജഗത്ത്; ജാഗ്രതി - ഉണർവിൽ; ബുധൈഃ - സത്യദർശികളാൽ; സ്വപ്നലോകവത് - സ്വപ്നലോകമെന്ന പോലെ; ദൃശ്യതേ - ദർശിക്കപ്പെടുന്നു.

ഈ ലോകത്ത് ഇരുട്ടിൽനിന്നും ഭയന്നവന് എങ്ങിനെയാണോ പിശാച് പൊന്തിവന്നു കാണപ്പെടുന്നത് അതുപോലെയാണ് അജ്ഞാനത്തിൽനിന്നും പ്രപഞ്ചം പൊന്തിവളർന്നു കാണപ്പെടുന്നത്. അങ്ങിനെയുള്ള ഈ ജഗത്തിനെ ഉണർവ്വിൽ സത്യദർശികൾ സ്വപ്നലോകമെന്ന പോലെയാണ് നോക്കിക്കാണുന്നത്.

**തമോരൂപമാണജ്ഞാനം**

ബോധവും അജ്ഞാനവും വെളിച്ചവും ഇരുട്ടുംപോലെയാണ്. വെളിച്ചം മങ്ങിയാൽ ഇരുട്ട് കയറിവരുന്നു. എവിടെനിന്നാണെന്നൊരു പിടിയുമില്ല. അതുപോലെ അഖണ്ഡബോധാനുഭവത്തിനു മങ്ങൽ തട്ടിയാൽ അജ്ഞാനം കയറിവരികയായി. എവിടെനിന്നെന്ന് ഒരു പിടിയുമില്ല. വെളിച്ചം തീരെ മങ്ങിയാൽ പിശാചിനെ സങ്കല്പിച്ചു ഭയപ്പെടുന്നവന് ഇരുട്ടുതന്നെ പിശാചിന്റെ രൂപത്തിൽ അനുഭവപ്പെടും. സത്യാനുഭവത്തിന് തീരെ മങ്ങൽ തട്ടിയാൽ അജ്ഞാനംതന്നെ സൂര്യചന്ദ്രാദി പ്രപഞ്ച നാമരൂപങ്ങളായി പ്രത്യക്ഷപ്പെടും. വെളിച്ചം വന്നാൽ പിശാചും അതിനെയുണ്ടാക്കിയ ഇരുട്ടും വന്നതെവിടെനിന്നറിയാൻ കഴിയാത്തതുപോലെ പോയതെങ്ങോട്ടെന്നറിയാൻ കഴിയാതെ മറയും. അതുപോലെ അഖണ്ഡബോധസ്വരൂപം സാക്ഷാത്കരിച്ചാൽ പ്രപഞ്ച നാമരൂപങ്ങളും അവയെ ഉളവാക്കിയ അജ്ഞാനവും എങ്ങോട്ടെന്നില്ലാതെ മറഞ്ഞുപോകുന്നതാണ്. അതുകൊണ്ട് സത്യം കണ്ടുണർന്ന ജീവന്മുക്തൻ സ്വപ്നത്തിൽനിന്നുണർന്നയാൾ സ്വപ്നദൃശ്യങ്ങളെ എങ്ങിനെ അറിയുന്നുവോ അതുപോലെയാണ് പ്രപഞ്ചദൃശ്യങ്ങളെ അറിയുന്നത്. സ്വപ്നത്തിൽ കാഴ്ചക്കാരൻ തന്നെത്തന്നെ പലതാക്കിക്കാണുകയാണു ചെയ്യുന്നത്. താൻ ഉള്ളതും കാഴ്ചകൾ ഇല്ലാത്തവയും. സത്യം കണ്ടുണർന്നയാളിന്റെ പ്രപഞ്ചാനുഭവവും ഇതുതന്നെയാണ്. ഇക്കാര്യം ശ്രീ ഗൗഡപാദാചാര്യർ വിവരിക്കുന്നതു നോക്കുക:

*സ്വപ്നമായേ യഥാ ദൃഷ്ടേ*
*ഗന്ധർവനഗരം യഥാ*
*തഥാ വിശ്വമിദം ദൃഷ്ടം*
*വേദാന്തേഷു വിചക്ഷണൈഃ* *മാണ്ഡൂ.കാ. 2-31*

സ്വപ്നം, ഇന്ദ്രജാലം, ഗന്ധർവനഗരം എന്നിവപോലെയാണ് വേദാന്ത സത്യം കണ്ടു തെളിഞ്ഞവർ ലോകത്തെക്കാണുന്നത്. വേദാന്തവിചക്ഷണനായതുകൊണ്ടുതന്നെയാണ് ശ്രീ ഗുരുദേവനും ഇക്കാര്യം മൂന്നാം പദ്യത്തിൽ സംശയമെന്യേ പ്രഖ്യാപിച്ചിരിക്കുന്നത്.

## സങ്കല്പിച്ചു കാണുന്നതാണ് ദൃശ്യം

അജ്ഞാനത്തിന്റെ ആരംഭത്തോടെ അവിദ്യാശക്തി പ്രവർത്തനമാരംഭിക്കുന്നു. അവിദ്യാശക്തി തെളിയുന്നത് സങ്കല്പങ്ങളിലൂടെയാണ്. നാമവും രൂപവുമാണ് സങ്കല്പഘടകങ്ങൾ. അവിദ്യതന്നെ സ്വയം നാമരൂപങ്ങളെ

77-2003 6

ഉണ്ടാക്കി മുന്നേറുന്നതാണ് സൃഷ്ടി. ഈ നാമരൂപങ്ങൾ ആദ്യം സങ്കല്പങ്ങളായും പിന്നെ ബാഹ്യദൃശ്യങ്ങളായും വികസിക്കുന്നു. വിത്തും വൃക്ഷവും പോലെയാണ് നാമരൂപസങ്കല്പവും പ്രപഞ്ചദൃശ്യങ്ങളും. സങ്കല്പമില്ലാത്തിടത്ത് ദൃശ്യാനുഭവമുണ്ടാകുന്നതല്ല. ഇതാർക്കും പരീക്ഷിച്ചു നോക്കാവുന്നതാണ്. ഇക്കാരണത്താൽതന്നെ സങ്കല്പങ്ങളാണ് ദൃശ്യങ്ങളെ ഉണ്ടാക്കുന്നതെന്നു തെളിയുന്നു. ഈ ദൃശ്യരഹസ്യമാണ് ഗുരുദേവൻ ദൃഷ്ടാന്തസഹിതം നാലാം പദ്യത്തിൽ വിവരിക്കുന്നത്:

4. സങ്കല്പകല്പിതം ദൃശ്യം
   സങ്കല്പോ യത്ര വിദ്യതേ
   ദൃശ്യം തത്ര ച നാന്യത്ര
   കുത്രചിദ്രജ്ജുസർപ്പവത്.

ദൃശ്യം – പുറമേയുള്ള കാഴ്ച; സങ്കല്പകല്പിതം – സങ്കല്പം ഉണ്ടാക്കിത്തീർക്കുന്നതാണ്; യത്ര – യാതൊരിടത്ത്; സങ്കല്പഃ – സങ്കല്പമുണ്ടോ; ദൃശ്യം ച – ദൃശ്യവും; തത്ര – അവിടെ; വിദ്യതേ – ഉണ്ടായിരിക്കുന്നു; അന്യത്ര കുത്രചിത് ന – മറ്റൊരിടത്തും ഉണ്ടായിരിക്കുന്നില്ല. രജ്ജുസർപ്പവത് – കയറിലെ സർപ്പമെന്നപോലെ.

പുറമേയുള്ള കാഴ്ച സങ്കല്പം ഉണ്ടാക്കിത്തീർക്കുന്നതാണ്. സങ്കല്പം എവിടെയുണ്ടോ ദൃശ്യവും അവിടെ ഉണ്ടായിരിക്കുന്നു. കയറിലെ സർപ്പം എന്നപോലെ ദൃശ്യം മറ്റൊരിടത്തും ഉണ്ടായിരിക്കുന്നില്ല.

### സങ്കല്പത്തിന്റെ വികാസക്രമം

അവിദ്യാശക്തി പ്രവർത്തനമാരംഭിക്കുന്നതോടെ ആദ്യമായി ശബ്ദമാദ്ധ്യമം അംഗീകരിച്ചുകൊണ്ട് ജീവനെ നിർമിക്കുന്നു. സൂക്ഷ്മമായ ശബ്ദസ്ഫുരണത്തിൽ കൂടിയല്ലാതെ ഒരു ജീവിയിലും 'അഹം' ബോധം പ്രകാശിക്കുന്നതല്ല. പ്രപഞ്ചാനുഭവങ്ങളുടെ മുഴുവൻ കേന്ദ്രം ഈ 'ഞാൻ' ബോധമാണെന്നു പറയേണ്ടതില്ലല്ലോ. അതിസൂക്ഷ്മമായ ശക്തിസ്പന്ദനംപോലും ഈ അഹംബോധം ഉൾക്കൊണ്ടാണ് ചലിക്കുന്നതെന്നോർക്കണം. ശബ്ദത്തിൽ ആരംഭിച്ച 'ഞാൻ' ക്രമേണ സ്പർശരൂപരസഗന്ധങ്ങളെന്ന തന്മാത്രകളെ സ്വീകരിച്ചു വികസിക്കുന്നു. ഈ വികാസം പൂർത്തിയാകുന്നതോടെയാണ് മനസ് രൂപംകൊള്ളുന്നത്. പഞ്ച തന്മാത്രകളുൾപ്പെട്ടതാണ് മനസെങ്കിലും നാമത്തിലും രൂപത്തിനും പ്രധാന്യം നൽകിക്കൊണ്ട് അത് നിരവധി സങ്കല്പങ്ങളെ സൃഷ്ടിക്കുന്നു. ആ സങ്കല്പങ്ങൾക്കനുഗുണമായി സ്വന്തം ദേഹമുൾപ്പെടെയുള്ള ബാഹ്യദൃശ്യങ്ങൾ കാണാറായിത്തീരുകയും ചെയ്യുന്നു. സങ്കല്പഭേദം കൊണ്ടാണ് മനുഷ്യപക്ഷിമൃഗാദി വിവിധ ദേഹങ്ങൾ രൂപംകൊള്ളുന്നത്. ഓരോ ജീവിയുടെയും സങ്കല്പങ്ങൾ ഭിന്നങ്ങളായതുകൊണ്ട് അവയുടെ കാഴ്ചകളും ഭിന്നങ്ങളായിരിക്കും. സങ്കല്പത്തിനനുസരണമായി ശരീരോപകരണങ്ങൾ. അവയ്ക്കനുസരണമായി കാഴ്ചകൾ. ഇതാണ് നിയമം. മനുഷ്യരും മറ്റു ജന്തുക്കളും പ്രപഞ്ചത്തെ ഒരേതരത്തിലല്ല കാണുന്നതെന്ന്

ഇന്ന് ജന്തുശാസ്ത്രം തെളിയിച്ചു കഴിഞ്ഞിട്ടുണ്ട്. മനുഷ്യൻ തന്നെ തന്റെ സങ്കല്പശക്തികൊണ്ട് പുതിയ ഉപകരണങ്ങളുണ്ടാക്കി അവയിൽക്കൂടി പ്രപഞ്ചത്തെ ദർശിച്ചാൽ പ്രപഞ്ചം ഇന്നത്തേതിൽനിന്നും ഭിന്നമായിക്കാണപ്പെടുന്നതാണ്. സങ്കല്പം പാടെ ഉപേക്ഷിച്ച സത്യനിഷ്ഠന്മാർ ഈ പ്രപഞ്ചത്തെത്തന്നെ അഖണ്ഡബോധവസ്തുവായി ദർശിക്കുന്നു. എന്തായാലും സങ്കല്പമെങ്ങിനെയോ ദൃശ്യമങ്ങനെ. സങ്കല്പമില്ലാതെ ദൃശ്യാനുഭവം സാധ്യമേയല്ല. സർപ്പസങ്കല്പമുള്ളയാൾ മാത്രമേ കയറിൽ സർപ്പത്തെക്കാണുന്നുള്ളൂ. മനസിൽ സർപ്പത്തെ സങ്കല്പിക്കാൻ കഴിയാത്തയാൾക്ക് ഒരിക്കലും കയറിൽ സർപ്പം കാണപ്പെടുകയുമില്ല. ഇനി ചിലരുടെ ഉള്ളിൽ ഒരു വടിയുടെയോ ജലധാരയുടേയോ സങ്കല്പമായിരിക്കും മുന്നിട്ടുനില്ക്കുന്നത്. അവർ കയറിനെ വടിയായോ ജലധാരയായോ ഒക്കെ തെറ്റിദ്ധരിച്ചെന്നും വരും. ചിന്തിക്കുന്ന ഒരാൾക്ക് സങ്കല്പങ്ങൾക്കനുസരണമാണ് ദൃശ്യദർശനമെന്ന് അസന്നിഗ്ധമായി ബോധ്യപ്പെടും. ഒരു കുടുംബനാഥനെ കുടുംബാംഗങ്ങൾ സങ്കല്പഭേദമനുസരിച്ച് അച്ഛനായും, സഹോദരനായും ഭർത്താവായും ഒക്കെക്കാണുന്നു. ആളൊന്നാണെങ്കിലും ഈ ദർശനഭേദം വരുന്നത് സങ്കല്പഭേദംകൊണ്ടാണെന്നു പറയേണ്ടതില്ലല്ലോ. അതുപോലെ സൂര്യസങ്കല്പം സൂര്യനെക്കാട്ടുന്നു. ചന്ദ്രസങ്കല്പം ചന്ദ്രനെയും. ഇനി മറ്റുജീവികൾ മറ്റു തരത്തിലാണ് സങ്കല്പിച്ചിരിക്കുന്നതെങ്കിൽ മനുഷ്യന്റെ സൂര്യനും ചന്ദ്രനും അവയ്ക്ക് ഭിന്നരൂപങ്ങളിലായിരിക്കും അനുഭവപ്പെടുക. ഇതാണ് ദൃശ്യദർശനരഹസ്യം. സങ്കല്പങ്ങളെ ഉണ്ടാക്കിയും അഴിച്ചും ഇക്കാര്യം വിവിധ മണ്ഡലങ്ങളിൽ പരീക്ഷിച്ചുറപ്പിച്ചിട്ടുള്ള ഗുരുദേവനെപ്പോലെയുള്ള ജീവന്മുക്തന്മാർക്കു ഇക്കാര്യത്തിൽ സംശയമേയില്ല. അതുകൊണ്ടാണീ ദൃശ്യരഹസ്യം സംശയമെന്യേ നാലാം പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## സങ്കല്പവും മനസ്സും ഒന്നുതന്നെ

നാമരൂപപ്രവാഹമാണ് മനസ്. അപ്പോൾ സങ്കല്പങ്ങളുടെ ഒന്നുമാറി ഒന്നുമാറിയുള്ള ആവിർഭാവമാണ് മനസെന്നറിയപ്പെടുന്നത്. ഈ സങ്കല്പങ്ങൾ എവിടെ നിന്നുവരുന്നുവെന്നോ എങ്ങോട്ടുപോയി മറയുന്നുവെന്നോ നിശ്ചയമില്ല. എന്തിനിവയുണ്ടാകുന്നുവെന്നോ നിലനിൽക്കുന്നുവെന്നോ നിശ്ചയമില്ല. ജീവിതത്തിന്റെ സൂക്ഷ്മരൂപമായ ഈ മനസിന്റെ അനിർവചനീയത്വം തന്നെയാണ് ജീവിതത്തിലാകെ കാണുന്നത്. അഖണ്ഡസത്യം സാക്ഷാത്കരിക്കുന്നതോടെ അതിനെ മറച്ചുനിന്ന ഒരുഭ്രമം മാത്രമാണീ സങ്കല്പപ്രവാഹരൂപത്തിലുള്ള മനസെന്നു വെളിപ്പെടും. അതുകൊണ്ടാണീ മനസിന് അവിദ്യയെന്നും ഇരുട്ടെന്നും ഒക്കെ പ്രസിദ്ധിയുണ്ടായിത്തീർന്നത്. ഇക്കാര്യമാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ വിവരിക്കുന്നത്:

5. സങ്കല്പമനസോഃ കശ്ചി
ന്നഹിഭേദോ $f$ സ്തി യന്മനഃ
തദവിദ്യാതമഃപ്രഖ്യ-
മിന്ദ്രജാലമിവാത്ഭുതം

സങ്കല്പമനസോഃ - സങ്കല്പത്തിനും മനസിനും തമ്മിൽ; കശ്ചിത് ഭേദഃ - ഒരു ഭേദവും; നഹി അസ്തി - ഇല്ലതന്നെ; യത് മനഃ - യാതൊന്നാണോ മനസെന്നറിയപ്പെടുന്നത്; തദ് - അത്; അവിദ്യാതമഃപ്രഖ്യം - അവിദ്യയെന്നും തമസെന്നും അറിയപ്പെടുന്നതു തന്നെ; ഇന്ദ്രജാലം ഇവ - അത് ഇന്ദ്രജാലം പോലെ; അത്ഭുതം - അത്ഭുതവുമാണ്.

സങ്കൽപത്തിനും മനസിനും തമ്മിൽ യാതൊരു ഭേദവുമില്ല. ഈ മനസുതന്നെയാണ് അവിദ്യയെന്നും തമസെന്നും ഒക്കെ പ്രസിദ്ധിയാർജിച്ചിട്ടുള്ളത്. ഇത് ഇന്ദ്രജാലംപോലെ അത്ഭുതമാണ്.

## എന്താണ് മനസ്സ്

സർവശക്തിമത്തായ അഖണ്ഡബോധവസ്തുവിൽ വെള്ളത്തിൽ പതപോലെ അവിദ്യാശക്തി പൊന്തിക്കുന്ന സങ്കല്പമാണ് മനസ്. അപാരമായ ബോധസമുദ്രത്തിൽ പൊന്തുന്ന സ്വയംഭൂവാണിത്. സങ്കല്പമെന്ന പ്രകട രൂപം കണ്ടിട്ടൂഹിക്കപ്പെടുന്നതാണ് അവിദ്യാശക്തി. ശുദ്ധശക്തി ഒരിടത്തും പ്രത്യക്ഷവിഷയമാവുകില്ലല്ലോ. സത്യത്തിനും അസത്യത്തിനും ഇടയ്ക്ക് നിരവധി രൂപദർശനങ്ങളെ സൃഷ്ടിച്ചുകൊണ്ട് ഈ മനസ് ഓടിനടക്കുന്നു. അതുകൊണ്ടാണിതൊരിന്ദ്രജാലമായി കണക്കാക്കപ്പെടുന്നത്. പരമകാരണത്തിൽനിന്നു ആദ്യമായി പ്രകടമാകുന്ന മനസ് സ്വയം സങ്കല്പിച്ചു പെരുകി ജഗത്തിനെ സൃഷ്ടിച്ച് സുഖദുഃഖങ്ങൾ അനുഭവിക്കുന്നു, വാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോടു പറയുന്നതു നോക്കുക:

*മനോഹി ജഗതാം കർത്തൃ*
*മനോഹി പുരുഷഃ പരഃ*
*മനഃകൃതം കൃതംലോക*
*ന ശരീരകൃതം കൃതം*

മനസാണ് ജഗത്തിന്റെ സൃഷ്ടികർത്താവ്. പരമപുരുഷനിൽ കൊണ്ടെത്തിക്കുന്നതും മനസുതന്നെ. ലോകത്തിൽ മനസ് ചെയ്തതാണ് ചെയ്തത്. ശരീരം ചെയ്തത് ചെയ്തതല്ല. എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്നതാണ് മനസ്. അഗ്നിക്കു ചൂടെന്നപോലെ ചഞ്ചലത്വം മനോധർമമാണ്. മനസ് ചലിക്കാതാവുന്നതാണ് അഖണ്ഡബോധസ്ഥിതി അഥവാ മോക്ഷം. മനസിന്റെ ചലനമാണവിദ്യ. ഈ മനസിന് പ്രകടമായ എന്തെങ്കിലും രൂപമുണ്ടെങ്കിൽ അതാണ് സങ്കല്പം. വസിഷ്ഠൻ പറയുന്നതു നോക്കുക:

*സങ്കല്പമനസീഭിന്നേ*
*നകദാചനകേചന*
*അവിദ്യാസംസൃതിശ്ചിത്തം*
*മനോബന്ധോമനസ്തമഃ*

സങ്കല്പവും മനസും ഒരിക്കലും ഭിന്നമല്ല. അവിദ്യ, സംസാരം, ചിത്തം, ബന്ധം, തമസ് എന്നൊക്കെപ്പറയുന്നത് മനസുതന്നെയാണ്. ജഡസങ്കല്പ

ങ്ങളെ വളർത്തി ജഡദൃശ്യങ്ങളെ പിന്തുടർന്ന് ജാഡ്യം വളർത്തിയാൽ മന സിന് ജഡത്വം വന്നുചേരും. തുടർന്നുള്ള ജഡാനുസന്ധാനമാണീ ജഡത്വം ഉണ്ടാക്കുന്നത്. ബോധസ്വരൂപം അനുസന്ധാനം ചെയ്ത് നിരന്തരം ബോധ ഭാവന വളർത്തിയാൽ മനസ് ബോധസ്വരൂപം കൈക്കൊള്ളും. തുടർന്നുള്ള ബോധാനുസന്ധാനമാണിതുളവാക്കുന്നത്. വിരക്തി വന്നാൽ മനസ് സ്വയം നശിച്ച് പൂർണത പ്രാപിക്കും. ആശ അധികമായാൽ ശരത്കാലസരിത്തു പോലെ നിറമില്ലാതെ അസംതൃപ്തമായുഴലും. മനസിന്റെ ഈ അത്ഭുത പ്രവാ ഹങ്ങളെല്ലാം പരീക്ഷിച്ചനുഭവിച്ചശേഷമാണ് ഗുരുദേവൻ "ഇന്ദ്രജാലമിവാ ത്ഭുതം" എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്.

## പ്രാജ്ഞനും ലൗകികനും

പ്രപഞ്ചദർശനത്തിലെ അസത്യ സ്ഥിതിയാണ് ഇതുവരെ ചർച്ചചെ യ്തത്. സത്യം കണ്ടുണർന്നയാൾക്ക് പ്രപഞ്ചം ഇല്ലാതായിത്തീരുന്നു. ഇതിന്റെ അർഥം ഒരു ജീവന്മുക്തൻ ലോകകാര്യങ്ങളിലേർപ്പെടുമ്പോൾ സൂര്യചന്ദ്രാദി പ്രപഞ്ചഘടകങ്ങളെയൊന്നും കാണുന്നില്ലെന്നാണോ? പ്രപ ഞ്ചഘടകങ്ങളെ പ്രത്യേകം പ്രത്യേകം കാണുന്നുണ്ടെങ്കിൽ പിന്നെ ജീവന്മു ക്തനും ലൗകികനും തമ്മിൽ എന്താണ് ഭേദം? ഈ ചോദ്യങ്ങൾക്ക് വ്യക്ത മായ ഉത്തരം നൽകുകയാണ് ഗുരുദേവൻ അസത്യദർശനത്തിലെ ആറാം പദ്യത്തിൽ:

6. മരീചികാവത് പ്രാജ്ഞസ്യ
ജഗദാത്മനി ഭാസതേ
ബാലസ്യ സത്യമിതി ച
പ്രതിബിംബമിവ ഭ്രമാത്.

പ്രാജ്ഞസ്യ - ജീവന്മുക്തന്; ആത്മനി - ബോധസ്വരൂപമായ ആത്മാ വിൽ; മരീചികാവത് - മരുഭൂമിയിൽ കാനൽജലം പോലെ; ജഗത് - പ്രപഞ്ചം; ഭാസതേ - തോന്നുന്നുണ്ടാവും; ബാലസ്യം = കുട്ടിക്ക്; പ്രതിബിംബമിവ - പ്രതിച്ഛായയെന്നപോലെ; ഭ്രമാത് - ഭ്രമം നിമിത്തം; സത്യം ഇതി ച - സത്യ മാണെന്നും തോന്നുന്നുണ്ടാവും.

ജീവന്മുക്തന് ബോധസ്വരൂപമായ ആത്മാവിൽ മരുഭൂമിയിൽ കാനൽജ ലമെന്നപോലെ പ്രപഞ്ചം തോന്നുന്നുണ്ടാവും. കുട്ടിക്ക് പ്രതിച്ഛായ സത്യമെന്നു തോന്നുന്നതുപോലെ അജ്ഞനായ ലൗകികന് ഭ്രമം നിമിത്തം പ്രപഞ്ചം സത്യ മെന്നും തോന്നുന്നുണ്ടാവും.

## ജീവന്മുക്തനും പ്രപഞ്ചവും

ജീവന്മുക്തി നേടിയാലും ലോകകാര്യങ്ങളിലേർപ്പെടുമ്പോൾ പ്രപഞ്ച ത്തിന്റെ തോന്നൽ ഉണ്ടായിരിക്കും. ജഡമായ ശരീരവും ഇന്ദ്രിയങ്ങളുമാ ണല്ലോ പ്രപഞ്ചത്തിന്റെ തോന്നലുളവാക്കുന്ന ഉപകരണങ്ങൾ. ഉപകരണ ങ്ങൾ ഉണ്ടായിരിക്കുന്നിടത്തോളം കാഴ്ച തുടരുമല്ലോ. പച്ചക്കണ്ണാടി

യിൽക്കൂടി പ്രപഞ്ചത്തെക്കാണുന്ന ഒരാൾക്ക് കണ്ണാടി വച്ചിരിക്കുന്നിട ത്തോളം അങ്ങനെ കണ്ടല്ലേ പറ്റൂ. പക്ഷേ ജീവന്മുക്തന് പ്രപഞ്ചം ഉണ്ടെന്നു തോന്നുന്നതുകൊണ്ട് ഒരു ഹാനിയും വരാനില്ല. ബോധസ്വരൂപമായ ആത്മാ വാണ് സത്യമെന്നും അതിൽ മരുഭൂമിയിൽ കാനൽജലം പോലെ വസ്തുഭേ ദമില്ലാതെ തോന്നുന്ന കാഴ്ച മാത്രമാണ് പ്രപഞ്ചമെന്നും അദ്ദേഹത്തിനറി യാം. മരുഭൂമിയെ അടുത്തുചെന്ന് പരിശോധിച്ച് അതിൽ ഒരു തുള്ളി വെള്ളം പോലും ഇല്ലെന്നറിഞ്ഞയാളായാലും അല്പം അകന്നുനിന്നു നോക്കിയാൽ അവിടെ നട്ടുച്ചയ്ക്ക് വെള്ളം അലയടിക്കുന്നതായിക്കണ്ടെന്നുവരാം. പക്ഷേ അദ്ദേഹത്തിന് അതുകൊണ്ട് ഒരു ഹാനിയും വരാനില്ല. ആ വെള്ളം കുടി ക്കാൻ അദ്ദേഹം ഒരിക്കലും ഓടിയടുക്കുകയില്ല. നേരെമറിച്ച് മാൻപേടകൾ ദാഹിച്ചു വലഞ്ഞ് കാനൽജലം കുടിക്കാൻ ഓടിയടുക്കുന്നു. ഒടുവിൽ ഒരു തുള്ളി വെള്ളംപോലും കുടിക്കാൻ കിട്ടാതെ മരുഭൂമിയിൽ മരിച്ചുവീഴുന്നു. കാനൽജലം കുടിക്കാനോടുന്ന മൃഗങ്ങളെപ്പോലെയാണ് സുഖത്തിനും ശാന്തിക്കും വേണ്ടി പ്രപഞ്ചത്തിന്റെ പിന്നാലെ ഓടുന്ന ലൗകികന്മാർ. നേരെ മറിച്ച് വെള്ളം കാണുന്നുണ്ടെങ്കിലും മരുഭൂമിയുടെ രഹസ്യമറിഞ്ഞു നില്ക്കു ന്നയാളിനെപ്പോലെയാണ് ജീവന്മുക്തൻ. ദാഹംകൊണ്ടു മരണത്തിന്റെ വക്കിലെത്തിയാലും അറിവുള്ളവർ കാനൽ ജലത്തിന്റെ പിന്നാലെ പാഞ്ഞു ചെല്ലാറില്ല. അതുപോലെ ജീവന്മുക്തൻ സുഖത്തിനുവേണ്ടി ഒരിക്കലും സ്വയം ജീർണിച്ചുകൊണ്ടിരിക്കുന്ന ജഡങ്ങളുടെ പിന്നാലെ കൂടുകയില്ല. ഇതാണ് ലൗകികന്റെയും ജീവന്മുക്തന്റെയും പ്രപഞ്ചദർശനത്തിലുള്ള വ്യത്യാസം.

ഇക്കാര്യം ഗുരുദേവൻതന്നെ അദ്വൈതദീപികയിൽ എത്ര സുന്ദരമായി വിവരിച്ചിരിക്കുന്നുവെന്നുനോക്കുക:

*സത്യത്തിലില്ലയുലകം സകലം വിവേക*
*വിദ്ധ്വസ്തമായ പിറകും വിലസുന്നു മുൻപോൽ*
*നിസ്തർക്കമായ് മരുവിലില്ലിഹ നീരമെന്നു*
*സിദ്ധിക്കിലും വിലസീടുന്നതു മുൻപ്രകാരം* *അദ്വൈ.ദീ. 10*

സത്യസ്വരൂപത്തിൽ പ്രപഞ്ചം ഇല്ലേയില്ല. സത്യസാക്ഷാത്ക്കാരത്തോടെ മുൻപ് പ്രപഞ്ചമായിക്കണ്ടിരുന്നതെല്ലാം അഴിഞ്ഞു നഷ്ടമാകും. എങ്കിലും ശരീരമുള്ളിടത്തോളം അതു പഴയപോലെ തോന്നിക്കൊണ്ടിരിക്കും. മരുഭൂമി യിൽ ഒരു തുള്ളി വെള്ളംപോലുമില്ലെന്ന് സംശയരഹിതമായി ധരിക്കാൻ കഴി ഞ്ഞാലും നട്ടുച്ചയ്ക്കുനോക്കിയാൽ വെള്ളം അലയടിക്കുന്നതായിക്കാണുന്നു ണ്ടാവും. ജീവന്മുക്തന്റെ ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ ആറാം പദ്യ ത്തിന്റെ പൂർവ്വാർദ്ധംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്.

### കുട്ടിയെപ്പോലെയാണ് ലൗകികൻ

ഒരു കൊച്ചുകുട്ടി കണ്ണാടിയിൽ തന്റെ പ്രതിരൂപമോ പുറമെ തന്റെ നിഴലോ കണ്ടാൽ അതു സത്യമെന്നുകരുതി അതിനെപിടിക്കാൻ ബഹളം

കൂട്ടും. പിടിക്കാൻ സാദ്ധ്യമാവുകയില്ലെന്നു മാത്രമല്ല കണ്ണാടി പൊട്ടിത്തക രുകയോ കാൽവഴുതിവീഴുകയോ ഒക്കെ ആയിരിക്കും ഫലം. ഒരു ലൗകി കൻ അതുപോലെ സ്വന്തം ആത്മാവായി വർത്തിക്കുന്ന സത്യസ്വരൂപത്തെ വെറും നിഴലുകളായ ജഡങ്ങളെയാണ് സത്യമായിക്കാണുന്നത്. എന്നിട്ട് അഖണ്ഡാനന്ദസ്വരൂപമായ ആത്മാവിനെ കൈവെടിഞ്ഞിട്ട് ജീർണ്ണിച്ചുമറ യുന്ന ജഡങ്ങളുടെ പിന്നാലെ സുഖത്തിനായി പറ്റിക്കൂടുകയും ചെയ്യുന്നു. ഒടുവിൽ കാര്യമായ സുഖമൊന്നും ലഭിക്കാതെ മൃത്യുവക്ത്രത്തിൽ പതി ക്കാനും ഇടവരുന്നു. വിചാരം ചെയ്യാൻ കഴിവില്ലാത്ത അജ്ഞനായ ഈ ലൗകി കൻ ജീവന്മുക്തന്റെ കാഴ്ചയിൽ ഒരു കുട്ടിയെപ്പോലെയാണ്. അയാൾ സത്യ മറിയാതെ ഭ്രമിക്കുന്നു. ഇക്കാര്യമാണ് ഗുരുദേവൻ ആറാം പദ്യത്തിന്റെ ഉത്ത രാർദ്ധത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

### ആത്മ പരിണാമമല്ല പ്രപഞ്ചം

അഖണ്ഡബോധസ്വരൂപമായ സത്യത്തെ ശുദ്ധരൂപത്തിൽ സാക്ഷാത്ക്ക രിക്കുന്ന ആളാണ് ജീവന്മുക്തൻ. സാക്ഷാത്ക്കാരത്തോടുകൂടി പ്രപഞ്ചം മരു ഭൂമിയിലെ കാനൽജലം പോലെ ഇല്ലാത്തതാണെന്നും തെളിയുന്നു. പ്രപഞ്ചം ബ്രഹ്മപരിണാമമല്ല എന്നുള്ളതിന് ഈ അനുഭവവും തെളിവാണ്. പ്രപഞ്ച നാമരൂപങ്ങൾ തിരോഭവിക്കാതെതന്നെ അവയില്ലാത്തതാണെന്നനുഭവിക്കണ മെങ്കിൽ നാമരൂപങ്ങൾ വസ്തുവിലെ വിവർത്തങ്ങളായിരുന്നാലേ പറ്റൂ. മരു ഭൂമിയെ നല്ലവണ്ണം ധരിച്ചുകഴിഞ്ഞാൽ അവിടെക്കാണപ്പെടുന്ന വെള്ളം ഇല്ലാ ത്തതാണെന്നനുഭവിക്കാൻ കഴിയുന്നത് വെള്ളം കേവലം മരുഭൂമിയിലെ വിവർത്തമായതുകൊണ്ടാണ്. വാസ്തവത്തിൽ മരുഭൂമി വെള്ളമായി പരിണ മിച്ചിരിക്കുകയാണെന്നു വന്നാൽ കാരണത്തെയറിഞ്ഞാലും കാര്യം ഇല്ലെന്ന നുഭവിക്കാൻ പറ്റുകില്ലല്ലോ. ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ ഏഴാം പദ്യത്തിൽ ചർച്ചചെയ്തിരിക്കുന്നത്:

7. ആത്മാ ന ക്ഷീരവദ്യാതി
രൂപാന്തരമതോ $f$ ഖിലം;
വിവർത്തമിന്ദ്രജാലേന
വിദ്യതേ നിർമ്മിതം യഥാ.

അതഃ – അതുകൊണ്ട്, അതായത് ജീവന്മുക്തന് പ്രപഞ്ചം കാനൽജലം പോലെയാണെന്നനുഭവിക്കാൻ കഴിയുന്നതുകൊണ്ട്; ആത്മാ – ബ്രഹ്മം; ക്ഷീര വത് – പാലിൽ നിന്നും തൈരുണ്ടാകുന്നതുപോലെ; രൂപാന്തരം – രൂപപരി ണാമം; ന യാതി – പ്രാപിക്കുകയല്ല ചെയ്യുന്നത്; ഇന്ദ്രജാലേന നിർമ്മിതം – ഇന്ദ്രജാലവിദ്യകൊണ്ട് നിർമ്മിക്കപ്പെടുന്ന വസ്തു; യഥാവിദ്യതേ – എങ്ങിനെ കാണപ്പെടുന്നുവോ അതുപോലെ; അഖിലം – എല്ലാം; വിവർത്തം – വിവർത്ത മത്രേ.

അതുകൊണ്ട് പാലിൽനിന്നു തൈരുണ്ടാകുന്നതുപോലെ ആത്മാവ് പ്രപ ഞ്ചമായി പരിണമിച്ചിരിക്കുകയല്ല. ഇന്ദ്രജാലവിദ്യകൊണ്ടു നിർമ്മിക്കപ്പെടുന്ന

പദാർത്ഥങ്ങൾകാണപ്പെടുന്നുണ്ടല്ലോ. അതുപോലെ പ്രപഞ്ചമെല്ലാം ആത്മാവിൽ വിവർത്തമാണെന്നറിയേണ്ടതാണ്.

## എന്താണു വിവർത്തം?

വികാരം, വിവർത്തം ഇങ്ങനെ രണ്ടുവിധമാണ് കാരണത്തിൽ നിന്നും കാര്യംസംഭവിക്കുന്നത്. കാരണം തൽക്കാലമുപേക്ഷിച്ച് മറ്റൊരു രൂപം കൈക്കൊള്ളുന്നതാണ് വികാരം. അതായത് കാരണം തന്നെ കാര്യമായി രൂപാന്തരപ്പെടുന്നതാണ് വികാരം. നേരെമറിച്ച് കാരണത്തിനൊരു വികാരവും ചലനവും സംഭവിക്കാതെ കാര്യത്തിന്റെ തോന്നലുണ്ടാകുന്നതാണ് വിവർത്തം. കാരണം കാരണരൂപത്തിൽ വർത്തിക്കവേ തന്നെ കാര്യത്തിന്റെ വെറും കാഴ്ച സംഭവിക്കുന്നതാണ് വിവർത്തം. വിത്തിൽ വൃക്ഷവും പാലിൽ തൈരുമുണ്ടാകുന്നതു പരിണാമം. കയറിൽ സർപ്പവും മരുഭൂമിയിൽ കാനൽ ജലവും കാണപ്പെടുന്നതു വിവർത്തം. ഇതുപോലെ ജഗദീശ്വരങ്കൽ പ്രപഞ്ചം അനുഭവപ്പെടുന്നത് വിവർത്തമാണ്. പ്രപഞ്ചം ഇനി ഇങ്ങനെ എത്ര തവണ ഉണ്ടായി മറഞ്ഞാലും ജഗദീശ്വരരൂപത്തിൻ വികാരമോ ചലനമോ സംഭവിക്കാതെ അതങ്ങനെ അഖണ്ഡമായി വിലസും. അതുകൊണ്ടാണല്ലോ ഏതു ജീവനും എപ്പോഴും അങ്ങോട്ടു ചെന്ന് അതു സാക്ഷാത്കരിക്കാൻ കഴിയുന്നത്. ആത്മാവ് പ്രപഞ്ചമായി രൂപം മാറിപ്പോയി എന്നു വന്നാൽ ആർക്കും എപ്പോഴും അതിനെ അഖണ്ഡമായി കണ്ടെത്താൻ കഴിയാതെ പോകും. അത്യന്തനശ്വരവും ദുഃഖപ്രദവുമായ ജീവിതത്തിന് പ്രാപ്യമായി അമൃതസ്വരൂപമായ ആത്മാവ് അഖണ്ഡമായി വിലസുന്നുണ്ടെന്നുള്ളതു മാത്രമാണ് ഒരേ ഒരാശ്വാസം. അല്ലെങ്കിൽ മിന്നൽപിണർപോലെ പൊന്തിമറിയുന്ന ജന്തുജീവിതത്തിന് എന്തു വിലയാണ് കല്പിക്കാവുന്നത്. അതുകൊണ്ടാണ് ഗുരുദേവൻ താനനുഭവിച്ചറിഞ്ഞ അഖണ്ഡസത്യത്തെ കാട്ടിത്തരാനായി 'ആത്മാവിൽ പ്രപഞ്ചം വിവർത്തമാണ്' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## വിവർത്തം അനുഭവിക്കാൻ പറ്റുമോ?

വസ്തുസത്തയില്ലാത്ത കാഴ്ചയാണ് വിവർത്തം. അപ്പോൾ അതനുഭവിക്കാൻ പറ്റുമോ? കാനൽജലം കുടിക്കാൻ പറ്റുകയില്ലല്ലോ. ശരിയാണ്. കാനൽജലം കുടിക്കാൻ പറ്റുകയില്ല. പക്ഷെ വെള്ളമുണ്ടെന്നു ഭ്രമിപ്പിച്ച് ദാഹിക്കുന്നവരെ അതു പിന്നാലെ ഓടിക്കും. അതും ഒരനുഭവമാണല്ലോ. കയറിലെ പാമ്പ് കടിക്കുകയില്ല. പക്ഷെ കടിക്കാതെതന്നെ അത് മരണംവരെ ഉളവാക്കിയെന്നു വരാം. വിവർത്തം അനുഭവിക്കാൻ പറ്റുമോയെന്ന ചോദ്യത്തിനുത്തരമായിട്ടാണ് ഗുരുദേവൻ ഇന്ദ്രജാല ദൃഷ്ടാന്തം എടുത്തുകാണിച്ചിരിക്കുന്നത്. ഐന്ദ്രജാലികൻ യുദ്ധം പ്രദർശിപ്പിക്കുന്നു. സാക്ഷാത് യുദ്ധം നടക്കുന്നതായിട്ടാണ് കണ്ടുനിൽക്കുന്നവർക്കനുഭവം. വാസ്തവത്തിൽ അത് കേവലം ഐന്ദ്രജാലികന്റെ ശക്തിപ്രകടനമാണ്. ഐന്ദ്രജാലികന്റെ യുദ്ധം കണ്ട് എത്രപേരാണ് നിലവിളിച്ചോടുന്നത്. ഈ യുദ്ധപ്രകടനത്തിൽ ഐന്ദ്ര

ജാലികൻ നിർഭയനായി നില്ക്കുകയാണെന്നുമോർക്കണം. ഇതിന്ദ്രജാലമാണെന്നറിയാവുന്നവരാരും ഭയപ്പെടുകയില്ല. പ്രപഞ്ചത്തിന്റെ കഥയുമിതുതന്നെ. വിവർത്തമാണെങ്കിലും പ്രപഞ്ചം അനുഭവിക്കാൻ ഒരു വിഷമവുമില്ല. എന്നാൽ ഇതിലെ ഐന്ദ്രജാലികനെയും ഇന്ദ്രജാലസ്വഭാവത്തെയും അറിയുന്നവർക്ക് അറിഞ്ഞുകൊണ്ടിന്ദ്രജാലവിദ്യ കാണുന്നതുപോലെ രസമാസ്വദിച്ചുകൊണ്ടിതനുഭവിക്കാമെന്ന വ്യത്യാസമേയുള്ളൂ. ഈ ജീവിതരഹസ്യം വെളിപ്പെടുത്തിത്തരാനാണ് ഗുരുദേവൻ 'ഇന്ദ്രജാലംപോലെയാണ് പ്രപഞ്ചം' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

### മായയും മായാവിയും

ഇന്ദ്രജാലംപോലെ ആത്മവിവർത്തമാണ് പ്രപഞ്ചം. ഇന്ദ്രജാലത്തിൽ പ്രകടിത പദാർഥങ്ങളൊക്കെ ഐന്ദ്രജാലികന്റെ ശക്തിയുളവാക്കുന്ന വെറും കാഴ്ചകളാണ്. ശക്തിയോ ഐന്ദ്രജാലികനിൽനിന്നും ഭിന്നമല്ലതാനും. അപ്പോൾ വാസ്തവത്തിലുള്ളത് ഐന്ദ്രജാലികൻ മാത്രം. അതുപോലെ പ്രപഞ്ച വിവർത്തം ബ്രഹ്മശക്തിയായ മായയുടെ പ്രകടനമാണ്. മായയോ; മായാവിയായ ബ്രഹ്മത്തിൽനിന്നും ഭിന്നമേയല്ല. അപ്പോൾ വാസ്തവത്തിൽ ഉള്ളത് ബ്രഹ്മം മാത്രം. ഈ വസ്തു രഹസ്യമാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ വിവരിക്കുന്നത്

8. മായൈവ ജഗതാമാദി-
കാരണം നിർമ്മിതം തയാ
സർവം ഹി മായിനോ നാന്യ-
ദസത്യം സിദ്ധിജാലവത്.

ജഗതാം - ജഗത്തിന്റെ മുഴുവൻ; ആദികാരണം - ആരംഭത്തിലുള്ള കാരണം; മായാ ഏവ - മായാശക്തിതന്നെയാണ്; തയാ - അവളാൽ; നിർമിതം സർവം - സൃഷ്ടിക്കപ്പെട്ട എല്ലാം; സിദ്ധി ജാലവത് - ഒരു യോഗിയുടെ സിദ്ധി സമൂഹമെന്നപോലെ; അസത്യം - ഇല്ലാത്തതാണ്; മായിനഃ അന്യത്ന - മായാവിൽനിന്നും ഭിന്നമല്ല.

ജഗത്തിന്റെ മുഴുവൻ ആരംഭത്തിലുള്ള കാരണം മായാ ശക്തിതന്നെയാണ്. അവളാൽ സൃഷ്ടിക്കപ്പെട്ട എല്ലാം ഒരു യോഗിയുടെ സിദ്ധിസമൂഹമെന്നപോലെ ഇല്ലാത്തതാണ്. മായാവിയിൽനിന്നും ഭിന്നമല്ല.

### ആദികാരണം മായ

ബ്രഹ്മശക്തിയാണ് മായ. മായാസ്വരൂപം നാലം ദർശനത്തിൽ നാം വിശദമായി ചർച്ച ചെയ്യുന്നതാണ്. മായ ആദികാരണമാണെന്നു പറഞ്ഞാൽ ജഡകാരണമെന്നാണർഥം. പ്രപഞ്ചം ചേതന ജഡങ്ങളുടെ സങ്കലനമാണല്ലോ. പ്രപഞ്ചത്തിന്റെ ചേതന കാരണം ബ്രഹ്മവും ജഡകാരണം മായയുമാണ്. കുശവൻ മണ്ണുകൊണ്ടു പാത്രങ്ങളുണ്ടാക്കുന്നതുപോലെ ആത്മാവ് മായയെ ആശ്രയിച്ചാണ് പ്രപഞ്ചനിർമിതി നടത്തുന്നത്. മണ്ണ് കുശവനിൽ നിന്നും ഭിന്നമായ

പദാർഥമാണ്. മായ ബ്രഹ്മത്തിന്റെ സ്വന്തം ശക്തിയാണ് എന്ന വ്യത്യാസമേ ഇവിടെയുള്ളൂ. സ്വയം അഖണ്ഡാനന്ദസ്വരൂപിയായി അദ്വയമായി വിലസുന്ന ബ്രഹ്മത്തിൽ വിവിധ രൂപത്തിലുള്ള പ്രപഞ്ച ഘടകങ്ങളുടെ കാഴ്ചയെ വിവരിക്കാൻ മായയെ അംഗീകരിക്കാതെ സാധ്യമേയല്ല. പരമകാരണം ജനനമരണങ്ങളറ്റതേ ആയിരിക്കൂ എന്നു നാം മുമ്പ് ചർച്ച ചെയ്തിട്ടുണ്ടല്ലോ. ജനനമരണങ്ങളറ്റ വസ്തുവിൽ ജനന മരണങ്ങളോടുകൂടിയ പദാർഥങ്ങൾ കാണപ്പെടണമെങ്കിൽ മായകൊണ്ടേ സാധ്യമാവൂ. അജമായത് സ്വയം മറ്റു പദാർഥങ്ങളായി ജനിച്ചു മരിക്കുന്നുവെന്നുവന്നാൽ മരണമില്ലാത്തത് മരണത്തോടുകൂടിയതായിത്തീരുന്നു എന്നു പറയേണ്ടിവരും. ജനിക്കാത്തത് ജനിക്കുന്നു എന്നും മരിക്കാത്ത് മരിക്കുന്നു എന്നും പറയുന്നത് പരസ്പര വിരുദ്ധമല്ലേ? അമൃതം ഒരിക്കലും മർത്യമോ മർത്യം ഒരിക്കലും അമൃതമോ ആയിത്തീരുന്നതല്ല. അതുകൊണ്ട് മായയെ അംഗീകരിക്കാതെ സത്യവസ്തുവിൽ അസത്യദർശനങ്ങളുടെ ആവിർഭാവതിരോഭാവങ്ങൾ ചർച്ച ചെയ്യാനേ സാധ്യമല്ല. അതുകൊണ്ടാണ് 'ജഗത്തിന്റെ ആദികാരണം മായതന്നെയാണെന്നു ഗുരുദേവൻ' പ്രഖ്യാപിച്ചിരിക്കുന്നതും.

## മായാനിർമിതമെല്ലാം അസത്യം

ഒരു യോഗി തന്റെ സാധനാനുഷ്ഠാനങ്ങൾ തുടരുന്നതോടെ മനസ്സേകാഗ്രപ്പെട്ട് പ്രാണസാക്ഷാത്കാരത്തിലെത്തിച്ചേരുന്നു. ഈ ദശയിൽ വിശ്വത്തെ മുഴുവൻ ഉണ്ടാക്കി നിലനിറുത്തുന്ന പ്രാണനാണ് താൻ എന്നത്രേ യോഗിയുടെ സാക്ഷാത്കാരം. പ്രാണൻ മായയുടെ ആദ്യത്തെ പ്രകട രൂപമായതുകൊണ്ടുതന്നെ ഇതു മായാമണ്ഡലമാണ്. ഈ സാക്ഷാത്കാരസ്ഥിതിയിലാണ് ഒരു യോഗിക്ക് അത്ഭുതസിദ്ധികൾ വന്നുചേരുന്നത്. ഇവയിൽ ഭ്രമിച്ചു പോയാൽ സത്യം കാണാൻ പറ്റാതെ യോഗി പതിക്കാനിട വരുന്നു. അതോടെ തല്ക്കാലത്തേയ്ക്കുണ്ടായ ശക്തി പ്രകടനരൂപത്തിലുള്ള സിദ്ധികളും നഷ്ടമാകും. ഇക്കാരണത്താൽത്തന്നെ സിദ്ധികൾ അസത്യങ്ങളാണെന്നു തെളിയുന്നു. പല സിദ്ധികളും തനിക്ക് സ്വായത്തമായിരുന്നിട്ടും അവയിൽ ഭ്രമിക്കാതെ വലിച്ചെറിഞ്ഞയാളാണ് ഗുരുദേവൻ. അദ്ദേഹമാണ് പ്രഖ്യാപിക്കുന്നത് ഒരു യോഗിയുടെ സിദ്ധിജാലമെന്നപോലെ മായനിർമിത പ്രപഞ്ചങ്ങൾ അസത്യമാണെന്ന്.

## മായാവി സത്യം

മായാവിമാത്രം സത്യം. ഇന്ദ്രജാല പ്രകടനം അവസാനിച്ചു കഴിഞ്ഞാൽ ഐന്ദ്രജാലികനെ കാണാൻ കഴിയും. അപ്പോഴേ കളിയുടെ രഹസ്യം വെളിപ്പെടൂ. കളിക്കാരൻ മാത്രമാണ് സത്യം. കളി മുഴുവൻ കേവലം അദ്ദേഹത്തിന്റെ ശക്തിപ്രകടനമായിരുന്നു. പ്രകടനം തീർന്നപ്പോൾ ശക്തിയും ശക്തനിൽ ലയിച്ചുകാണാതായി. ശക്തൻമാത്രം ശേഷിച്ചു. അതുപോലെ പ്രപഞ്ച ഭ്രമം അടങ്ങിയാൽ മായ മാറും. മായാവി കാണാറാകും. ഈ മായാവിയെക്കണ്ടു തെളിഞ്ഞുകൊണ്ടാണ് ഗുരുദേവൻ മായാവിൽനിന്നും ഭിന്നമായൊന്നുമില്ല എന്ന്

പ്രഖ്യാപിച്ചിരിക്കുന്നത്. ഈ അനുഭവം തന്നെ ദൈവദശകത്തിൽ എത്ര സുന്ദരമായി പാടിയിരിക്കുന്നു എന്നു നോക്കുക:

*നീയല്ലോ മായയും മായാ-*
*വിയും മായാവിനോദനും*
*നീയല്ലോ മായയേ നീക്കി*
*സ്സായൂജ്യം നല്കുമാര്യനും* *ദൈവ.ദ. 6*

അല്ലയോ ഭഗവൻ, മായയും മായാവിയും മായാവിനോദനും അങ്ങുതന്നെ. മായാമറ മാറ്റി മോക്ഷമരുളുന്നയാളും അവിടുന്നുതന്നെ.

## സത്യദർശിയും അസത്യദർശിയും

അസത്യം വിവിധ വീക്ഷണമണ്ഡലങ്ങളിൽ എങ്ങനെയാണ് ദർശിക്കപ്പെടുന്നതെന്ന് വിവരിക്കുകയായിരുന്നു ഇതുവരെ. വിവിധ ദൃഷ്ടാന്തങ്ങളിലൂടെയാണ് ഇക്കാര്യം സ്പഷ്ടമാക്കിത്തന്നത്. അദ്വയസത്യത്തെ കാട്ടിത്തന്ന് അസത്യദർശനം ഉപസംഹരിക്കാനുള്ള പശ്ചാത്തലമൊരുക്കിക്കൊണ്ട് ഒൻപതാം പദ്യത്തിൽ വീണ്ടും ദൃഷ്ടാന്തം വഴി സത്യദർശിയെയും അസത്യദർശിയെയും വേർതിരിച്ചു കാണിക്കുകയാണ് ഗുരുദേവൻ:

9. വിഭാതി വിശ്വം വൃദ്ധസ്യ
വിയദ്വനമിവാത്മനി
അസത്യം പുത്രികാരൂപം
ബാലസ്യേവ വിപര്യയം.

വൃദ്ധസ്യ - സത്യം കാണുന്നയാൾക്ക്; വിശ്വം - പ്രപഞ്ചം; ആത്മനി - ആത്മാവിൽ; വിയദ്വനമിവ - ആകാശത്തിലെ കാടുപോലെ; വിഭാതി - പ്രകാശിക്കുന്നു; അസത്യം പുത്രികാരൂപം - അസത്യമായ പാവ; ബാലസ്യ - കുട്ടിക്ക്; വിപര്യയം ഇവ - സത്യമെന്നപോലെയും തോന്നുന്നു.

സത്യം കാണുന്നയാൾക്ക് പ്രപഞ്ചം ആത്മാവിൽ ആകാശത്തിലെ കാടുപോലെ പ്രകാശിക്കുന്നു. അസത്യമായ പാവ കുട്ടിക്കു സത്യമെന്നപോലെയും തോന്നുന്നു.

## കുട്ടിയുടെ സത്യം വൃദ്ധനസത്യം

സാധനാനുഷ്ഠാനങ്ങളിൽകൂടി അനുഭവിച്ചറിയാൻ കഴിയാത്തയാതൊന്നും വേദാന്തിക്കു പറയാനില്ല. അനുഭവിച്ചറിഞ്ഞുപോയതുകൊണ്ടാണ് അദ്വൈത വേദാന്തികളുടെ വാക്കിൽ സംശയത്തിന്റെ കണികപോലും ഇല്ലാത്തത്. ദർശനമാല അനുഭവത്തിനത്യന്തം പ്രാധാന്യം നൽകിക്കൊണ്ടുള്ള ഒരു കൃതിയാണ്. ലൗകികന് പ്രപഞ്ചം സത്യമാണ്. ഒരു കുട്ടിക്ക് പാവ സ്വന്തം പുത്രിയാണ്. അതിനെ കളിപ്പിക്കും, തൊട്ടിലാട്ടും, ആഹാരം കൊടുക്കും. കുട്ടിയുടെ ഈ ഉപചാരം കണ്ട് വൃദ്ധനായ പിതാവ് നോക്കിനിന്നു രസിക്കും. അതുപോലെ ലൗകികൻ പ്രപഞ്ചപദാർഥങ്ങൾ സുഖത്തിനായി ശേഖരിച്ചു

വയ്ക്കുകയും അവയെ താലോലിക്കുകയും ചെയ്യുമ്പോൾ സത്യദർശി അതു കണ്ട് മന്ദസ്മിതം തൂകുന്നു. സത്യദർശിക്കു പ്രപഞ്ചം ആകാശത്തിലെ കാടു പോലെയാണ്. ആകാശത്തിൽ ഒരിക്കലും കാടുണ്ടാകാൻ പറ്റില്ലല്ലോ. അതു പോലെ ബോധസ്വരൂപമായ ആത്മാവിൽ ജഡമായ പ്രപഞ്ചത്തിന് സ്ഥാന മേയില്ലെന്നദ്ദേഹത്തിനറിയാം. സ്ഥിതപ്രജ്ഞന്റെ ഈ അനുഭവം ഗീതയിലും ഭഗവാൻ ഇങ്ങിനെ വർണിക്കുന്നു.

*യാ നിശാ സർവ്വഭൂതാനാം*
*തസ്യാം ജാഗർത്തി സംയമീ*
*യസ്യാം ജാഗ്രതി ഭൂതാനി*
*സാ നിശാ പശ്യതോമുനേഃ* *ഭഗഗീ. 2-69*

ജീവജാലങ്ങൾക്കു കാണാൻ പാടില്ലാത്തതിനെ സത്യദർശി കണ്ടുകൊ ണ്ടിരിക്കുന്നു. ജീവജാലങ്ങൾ കണ്ടുകൊണ്ടിരിക്കുന്നത് മുനിക്ക് തീരെ അദൃ ശ്യവുമാണ്. സത്യദർശിയുടെയും അസത്യദർശിയുടെയും ഈ അനുഭവഭേ ദമാണ് ഗുരുദേവൻ ഒമ്പതാം പദ്യത്തിൽ വ്യക്തമാക്കിയിരിക്കുന്നത്.

## സത്യം ഒന്നേയുള്ളൂ

അസത്യസ്വരൂപം പല ദൃഷ്ടാന്തങ്ങൾവഴി ചർച്ച ചെയ്തുറപ്പിച്ചിട്ട് സത്യം ഒന്നേയുള്ളൂ എന്നാവർത്തിച്ചു പ്രഖ്യാപിച്ചുകൊണ്ട് അസത്യദർശനം ഉപസംഹരിക്കുകയാണ് പത്താം ശ്ലോകത്തിൽ.

10. ഏകം സത്യം ന ദ്വിതീയം
ഹ്യസത്യം ഭാതി സത്യവത്
ശിലൈവ ശിവലിങ്ഗം ന
ദ്വിതീയം ശില്പിനാ കൃതം.

സത്യം ഏകം - സത്യം ഒന്നേയുള്ളൂ; ദ്വിതീയം ന - രണ്ടാമതൊന്നില്ല; അസത്യം ഹി - പലതു തോന്നുന്നിടത്ത് അസത്യം തന്നെയാണ്; സത്യവത് - സത്യമെന്നപോലെ; ഭാതി - പ്രകാശിക്കുന്നത്; ശിവലിംഗം - ശിവപ്രതിമ; ശിലാ ഏവ - കല്ലുതന്നെയാണ്; ശില്പിനാകൃതം - ശില്പിയുണ്ടാക്കിയ; ദ്വിതീയം ന - മറ്റൊരു വസ്തുവല്ല.

സത്യം ഒന്നേയുള്ളൂ. രണ്ടാമതൊന്നില്ല. പലതുതോന്നുന്നിടത്ത് അസത്യംതന്നെയാണ് സത്യമെന്നപോലെ പ്രകാശിക്കുന്നത്. ശിവപ്രതിമ കല്ലു തന്നെയാണ്. ശില്പിയുണ്ടാക്കിയ മറ്റൊരു വസ്തുവല്ല.

## ഭേദരഹിതമാണ് സത്യം

ഛാന്ദോഗ്യോപനിഷത്തിൽ ഉദ്ദാലകമഹർഷി മകനായ ശ്വേതകേതുവിന് സത്യസ്വരൂപം വിവരിച്ചുകൊടുക്കുന്നുണ്ട്. "സദേവസൗമ്യ ഇദമഗ്ര ആസീദേ കമേവാദ്വിതീയം. ഇക്കാണുന്നതെല്ലാം ആദ്യം ഏകവും അദ്വിതീയവും മാത്ര മായ സത്തുതന്നെയായിരുന്നു" എന്നാണ് വിവരണവാക്യം. ഇവിടെ സത്യ

ത്തിന് ഏകം, ഏവ, അദ്വിതീയം എന്നു മൂന്നു വിശേഷണങ്ങളാണ് ചേർത്തിരിക്കുന്നത്. ഒറ്റനോട്ടത്തിൽ ഇവ പര്യായശബ്ദങ്ങളാണെന്നു തോന്നാം. ഒരു വസ്തുവിന് മൂന്നുതരം ഭേദങ്ങളാണ് സംഭവിക്കാവുന്നത്. സ്വഗതഭേദം, സജാതീയഭേദം, വിജാതീയഭേദം. ഈ മൂന്നു ഭേദങ്ങളെയും നിരാകരിക്കാനാണ് ഉപനിഷത്ത് മൂന്നു വിശേഷണങ്ങൾ ചേർത്തിരിക്കുന്നതെന്നാണ് ശാസ്ത്രം ഘോഷിക്കുന്നത്. ഒരു വസ്തുവിന് അതിൽതന്നെ വന്നുചേരുന്ന ഭേദമാണ് *സ്വഗതഭേദം*. വൃക്ഷത്തിന് കൊമ്പും ഇലയും കായും പൂവുമെല്ലാം അതിൽ തന്നെയുള്ള ഭേദമാണ്. അഖണ്ഡബോധമായ സത്യത്തിൽ ഈ സ്വഗതഭേദം നിഷേധിക്കാനാണ് 'ഏകം' എന്ന വിശേഷണം. ഒരു വൃക്ഷത്തിന് മറ്റൊരു വൃക്ഷത്തോടുണ്ടാകാവുന്ന ഭേദമാണ് *സജാതീയഭേദം*. ബ്രഹ്മ ത്തിൽ ഈ സജാതീയഭേദം നിഷേധിക്കാനാണ് ഉപനിഷത്ത്. 'ഏവ' എന്ന വിശേഷണം ചേർത്തിരിക്കുന്നത്. ഒരു വൃക്ഷത്തിന് ഒരു പാറയോടുണ്ടാകാവുന്ന ഭേദമാണ് *വിജാതീയഭേദം*. സത്യസ്വരൂപത്തിൽ ഈ വിജാതീയ ഭേദവും നിഷേധിക്കാനാണ് 'അദ്വിതീയം' എന്ന വിശേഷണം. നിർവികല്പദശയിൽ അഖണ്ഡസത്യം സാക്ഷാത്കരിക്കാൻ കഴിയുന്ന യോഗിക്ക് ഈ സർവഭേദരാഹിത്യം അനുഭവിച്ചറിയാനും കഴിയും. യുക്തിയുടെ വെളിച്ചത്തിൽ പരമകാരണമായ സത്യം ഏകവും അദ്വയവുമായിരുന്നേ പറ്റൂ എന്നു നാം മുൻപ് ചർച്ച ചെയ്തുറപ്പിച്ചിട്ടുമുണ്ട്. ഇങ്ങിനെ ശ്രുതിയുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ പരീക്ഷിച്ചുറപ്പിക്കപ്പെട്ട സത്യസ്വരൂപമാണ് ഗുരുദേവൻ "ഏകം സത്യം ന ദ്വിതീയം" എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## ശിവലിംഗം ശിലതന്നെയാണ്

സത്യസ്വരൂപത്തിൽ മായ നിർമിച്ച വിവർത്തകാര്യങ്ങളാണ് പ്രപഞ്ചഘടകങ്ങൾ. അവയ്ക്ക് വസ്തുസത്തയില്ല. അതുകൊണ്ട് അവ അസത്യങ്ങളാണ്. എങ്കിലും അജ്ഞനായ ലൗകികന് അതു സത്യമായി തോന്നുന്നു. ശില്പി നിർമിച്ച ശിവലിംഗം കല്ലുതന്നെ. ശിവരൂപം നിർമിക്കുന്നതിനുമുമ്പും കല്ലുണ്ടായിരുന്നു. ശില്പി അതിൽ ശിവരൂപം നിർമിച്ചതുകൊണ്ട് പുതുതായി വസ്തുവൊന്നും ഉണ്ടായിട്ടില്ല. ശിവലിംഗം ഒരിക്കലും കല്ലല്ലാതെ മറ്റൊന്നുമായിത്തീർന്നിട്ടില്ല. കല്ലിലെ ശിവരൂപം അസത്യമാണ്. എങ്കിലും അറിവില്ലാത്തവർ ആ ശിവരൂപത്തെ സത്യമെന്നു കരുതുന്നു. അറിവുള്ളവർ കല്ലായും. സത്യസ്വരൂപത്തിലെ പ്രപഞ്ചത്തിന്റെ കഥയും ഇതുതന്നെ. സത്യം കണ്ടവർക്ക് അതുമാത്രമേയുള്ളൂ. സത്യം കാണാത്തവർക്ക് അസത്യമായ പ്രപഞ്ചമാണ് സത്യം.

അസത്യദർശനങ്ങളെ ഒഴിച്ചുമാറ്റി അഖണ്ഡസത്യം സാക്ഷാത്കരിക്കാനുള്ള അപവാദപ്രക്രിയയ്ക്കു സഹായകമായിട്ടാണ് അസത്യസ്വരൂപം ഇങ്ങിനെ വിശദമായി ചർച്ച ചെയ്തത്. സത്യം അദ്വൈതമാണെന്നുറപ്പിക്കാനും.

അസത്യദർശനം കഴിഞ്ഞു.

## 4. മായാദർശനം

### എന്താണു മായ?

സത്യാസത്യങ്ങൾക്ക് നിർവചനം കണ്ടെത്തുകയാണ് ഒരു സത്യജിജ്ഞാസു ആദ്യമായി ചെയ്യേണ്ടത്. സത്യദർശിയായ ഗുരു ഇക്കാര്യത്തിലാണ് ആരംഭത്തിൽ ശിഷ്യനെ സഹായിക്കുന്നത്. ദർശനമാലയിലെ ഗുരു 'അസത്യദർശനം' പൂർത്തിയാക്കിയതോടെ ഇക്കാര്യം സുവ്യക്തമായി സാധിച്ചുതന്നിരിക്കുന്നു. ഒന്നിനെ ഒരു രൂപത്തിലറിഞ്ഞാൽ ആ രൂപം പിന്നെ മാറുന്നില്ലെങ്കിൽ അതു സത്യം. ഒന്നിനെ ഒരു രൂപത്തിലറിഞ്ഞാൽ അതു പിന്നെ മാറുകയാണെങ്കിൽ അതസത്യം. അഖണ്ഡബോധപരമോ സ്വരൂപമായ അദ്വയസത്യത്തെക്കുറിച്ച് സിദ്ധാന്തപരമോ സ്വരൂപമായ അദ്വയസത്യത്തെക്കുറിച്ച് സിദ്ധാന്തപരമോ നേരിട്ടുള്ളതോ ആയ ഏതറിവും ഒരിക്കൽ ഉറച്ചുകഴിഞ്ഞാൽ പിന്നെ അതനുനിമിഷം വളർന്നുവികസിക്കുകയല്ലാതെ നഷ്ടപ്പെടുകയോ കുറഞ്ഞുപോവുകയോ ചെയ്യുന്ന പ്രശ്നമേയില്ല. സത്യജ്ഞാനം ഒരിക്കലുണ്ടായാൽ പിന്നെ ഒരു കാരണവശാലും അതു നഷ്ടപ്പെടുന്നതല്ല. നേരേ മറിച്ച് പ്രപഞ്ചദർശനങ്ങളെല്ലാം നിരന്തരം മാറിമറിഞ്ഞുകൊണ്ടിരിക്കുന്നതായിട്ടാണ് കാണുന്നത്. ഒരു ഘട്ടത്തിൽ പ്രപഞ്ചം ആകമാനം മറഞ്ഞുപോകുമെന്നും ശാസ്ത്രത്തിന് തെളിഞ്ഞിട്ടുണ്ട്. അപ്പോൾ നിർവചനമനുസരിച്ചു തന്നെ പ്രപഞ്ചദൃശ്യങ്ങളെല്ലാം അസത്യമാണ്. ഈ അസത്യത്തിന്റെ സ്വരൂപമാണ് വിസ്തരിച്ച് നാം അസത്യദർശനത്തിൽ മനസിലാക്കിയത്. അസത്യസ്വരൂപമറിഞ്ഞാൽ ഇനി ഈ അസത്യം പ്രദർശിപ്പിക്കുന്ന ശക്തിയുടെ സ്വരൂപമാണ് വിശദമായി അറിയേണ്ടത്. അസത്യദർശനങ്ങളെ ഉണ്ടാക്കി നിലനിറുത്തിമറയ്ക്കുന്ന ബ്രഹ്മശക്തിയാണ് 'മായ'. മായയെ വിശദമായി ധരിക്കാനുള്ള ശ്രമമാണ് 'മായാദർശനം.' മായാദർശനത്തിലെ ഒന്നാം പദ്യത്തിൽ മായയുടെ സ്വരൂപവും അതിന്റെ വിവിധ നാമങ്ങളും വെളിപ്പെടുത്തുകയാണ് ഗുരുദേവൻ.

1. ന വിദ്യതേ യാ സാ മായാ
   വിദ്യാഽവിദ്യാ പരാഽപരാ
   തമഃ പ്രധാനം പ്രകൃതിർ-
   ബഹുധാ സൈവ ഭാസതേ.

യാ - യാതൊരുവൾ; ന വിദ്യതേ - പ്രത്യക്ഷത്തിൽ ഉണ്ടായിരിക്കുന്നില്ലയോ; സാ - അവളാണ്; മായാ - ബ്രഹ്മശക്തിയായ മായ; സാ ഏവ - അവൾതന്നെ; വിദ്യാ - വിദ്യയായും; അവിദ്യാ - അവിദ്യയായും; പരാ - പരയായും; അപരാ - അപരയായും; തമഃ - തമസ്സായും; പ്രധാനം - പ്രധാനമായും; പ്രകൃതിഃ -പ്രകൃതിയായും; ബഹുധാ - വിവിധതരത്തിൽ; ഭാസതേ - പ്രകടരൂപത്തിൽ പ്രകാശിക്കുന്നു. (ഭാസതേ എന്നതിനുപകരം 'ഭിദ്യതേ' എന്നും ഒരു പാഠം കാണുന്നുണ്ട്. ഭിദ്യതേ എന്നതിന് വേർതിരിയുന്നു എന്നർഥം)

വ്യക്തമായ രൂപത്തോടുകൂടി പ്രത്യക്ഷത്തിൽ കാണ്മാനില്ലാത്തവളാണ് ബ്രഹ്മശക്തിയായ മായ. ആ മായതന്നെ വിദ്യയായും, അവിദ്യയായും, പരയായും, അപരയായും, തമസായും, പ്രധാനമായും, പ്രകൃതിയായും പല തരത്തിൽ പ്രകടരൂപം കൈക്കൊണ്ട് പ്രകാശിക്കുകയും ചെയ്യുന്നു.

## മായാസ്വരൂപം അവ്യക്തമാണ്

പ്രപഞ്ചപ്രതീതിയുളവാക്കുന്ന ബ്രഹ്മശക്തിയാണ് മായ. ഈ ശക്തിയെ പ്രത്യക്ഷത്തിൽ കാണാൻ പറ്റുമോ? പ്രത്യക്ഷത്തിൽ കാണാൻ കഴികയില്ല. ഒന്നിന്റെയും ശക്തി ഒരിക്കലും പ്രത്യക്ഷ വിഷയമാകുന്നില്ലെന്നോർക്കണം. അഗ്നിക്ക് ദഹനശക്തിയും വായുവിന് ചലനശക്തിയുമുണ്ടെന്നു നമുക്കറിയാം. ഇതെങ്ങിനെയറിഞ്ഞു? അഗ്നി മറ്റുള്ളവയെ ദഹിപ്പിക്കുമ്പോഴും വായു ചലിക്കുമ്പോഴും നാം ഊഹിച്ചറിയുന്നതാണ്. ശക്തിയുടെ പ്രകടമായ കാര്യം കണ്ട് ശക്തിയെ ഊഹിക്കാനേ പറ്റൂ. ഒരൈന്ദ്രജാലികനോ യോഗിയോ അവരുടെ ഇന്ദ്രജാല പ്രകടനങ്ങളും സിദ്ധികളും കാണിക്കുമ്പോഴേ അവർക്കാ ശക്തിയുണ്ടെന്ന് നമുക്കൂഹിക്കാൻ പറ്റുകയുള്ളൂ. പ്രകടനകാര്യം ഇല്ലെന്നുവന്നാൽ പിന്നെ ശക്തിയും ശക്തനും ഒന്നാണ്. ബ്രഹ്മശക്തിയായ മായയുടെ കഥയും ഇതുതന്നെ. പ്രപഞ്ചപ്രതിഭാസത്തെ ഉപശമിപ്പിച്ച് അഖണ്ഡബോധ സ്വരൂപമായ പരമാത്മാവിനെ നമ്മുടെ ഋഷീശ്വരന്മാർ കണ്ടെത്തിയിട്ടുണ്ട്. പ്രപഞ്ചകാര്യം മാറിക്കഴിഞ്ഞാൽ അവിടെ ശക്തനെന്നും ശക്തിയെന്നും രണ്ടില്ല. ശക്തൻ മാത്രമേയുള്ളൂ. പ്രപഞ്ചകാര്യങ്ങൾ വീണ്ടും സത്യസ്വരൂപത്തിൽ പ്രകടമാകുന്നതോടെ അതിലുള്ള ശക്തിയാണിവ കാട്ടിത്തരുന്നതെന്ന് ഊഹിക്കാൻ കഴിയുന്നു. കാര്യരൂപങ്ങളെ കാണാൻ തുടങ്ങുന്നതിനുമുമ്പ് ഈ ശക്തിക്ക് വ്യക്തമായ രൂപമൊന്നും ഇല്ലാത്തതുകൊണ്ട് ഇതിന് 'അവ്യക്തം' എന്ന പേരുതന്നെ നൽകപ്പെട്ടിട്ടുണ്ട്. സത്യത്തിന്റെ ഉജ്ജ്വലരൂപം മറച്ച് ശൂന്യമായ ഒരവ്യക്താവസ്ഥ ഉളവാക്കിക്കൊണ്ടാണ് ഈ ശക്തി പ്രവർത്തനമാരംഭിക്കുന്നത്. വിവേകചൂഡാമണിയിൽ ശ്രീ ശങ്കരഭഗവത്പാദർ മായയെ വിവരിക്കുന്നതു നോക്കുക:

*അവ്യക്തനാമ്നീ പരമേശശക്തി*
*അനാദ്യവിദ്യാ ത്രിഗുണാത്മികാ പരാ*
*കാര്യാനുമേയാ സുധിയൈവ മായാ*
*യയാ ജഗത്സർവ്വമിദം പ്രസൂയതേ*

അവ്യക്തമെന്നു പേരുള്ള ബ്രഹ്മശക്തിയാണ് മായ. ഈ മായതന്നെയാണ് മൂലാവിദ്യ. സത്വരജസ്തമോ ഗുണങ്ങളാണ് ഇതിന്റെ പ്രകടരൂപങ്ങൾ. പ്രപഞ്ചത്തിനു മുഴുവൻ കാരണമാണീ ശക്തി. കാര്യരൂപങ്ങളെക്കണ്ട് ബുദ്ധിമാന്മാർ ഈ ശക്തിയെ ഊഹിച്ചറിയുന്നു. ഈ മായയാണ് മുഴുവൻ ജഗത്തിനെയും പ്രസവിക്കുന്നത്. ഇങ്ങിനെ മായ അവ്യക്തരൂപിണിയായതുകൊണ്ടാണ് 'പ്രത്യക്ഷത്തിൽ കാണ്മാനില്ലാത്തവൾ' എന്ന് മായയെ നിർദേശിച്ചിരിക്കുന്നത്.

## മായയുടെ വിവിധനാമങ്ങൾ

പ്രവർത്തനഭേദമനുസരിച്ച് ഈശശക്തിയായ മായയ്ക്ക് തത്ത്വജ്ഞാനികൾ പല പേരുകൾ നൽകിയിട്ടുണ്ട്. പ്രകാശമയമായ മാർഗം തെളിച്ച് ജീവനെ സത്യത്തോടടുപ്പിക്കുന്ന ശക്തിയാണ് വിദ്യ. വിവിധ പദാർഥങ്ങളെ ക്കാട്ടി മോഹിപ്പിച്ച് ജീവനെ ഇരുട്ടിന്റെ മാർഗത്തിലേയ്ക്കു നയിക്കുന്ന ശക്തിയാണ് അവിദ്യ. പ്രപഞ്ചസൃഷ്ടിയിൽ സൂക്ഷ്മഘടകങ്ങളെ നിർമിക്കുന്ന ശക്തി പര. സ്ഥൂലഘടകങ്ങളെ നിർമിക്കുന്നത് അപര. സത്യസ്വരൂപത്തെ മറച്ചുകളയുന്ന ശക്തി തമസ്. വിത്തുവൃക്ഷത്തെയെന്നപോലെ പ്രപഞ്ചഘടകങ്ങളെ മുഴുവൻ തന്നിൽ ധരിച്ചിരിക്കുന്നതുകൊണ്ട് മായയ്ക്ക് 'പ്രധാനം' എന്നും പേരുണ്ട്. ഗുണങ്ങളെ സമാശ്രയിച്ചുകൊണ്ട് പ്രപഞ്ചഘടകങ്ങളെ പ്രത്യേകം പ്രത്യേകം ഉണ്ടാക്കിക്കാണിക്കുന്നവളായതുകൊണ്ട് ശക്തിയെ 'പ്രകൃതി'യെന്നും വിളിക്കാറുണ്ട്. ഈ പേരുകളെല്ലാം ഒരേ ശക്തിയുടെ വിവിധ പ്രവർത്തനങ്ങളെ സംഗ്രഹിക്കുന്നവയാണ്. ഓരോ പേരും ഉൾക്കൊള്ളുന്ന പ്രവർത്തനം മായാദർശനത്തിലെ മറ്റു പദ്യങ്ങളിൽ വിശദമായി ചർച്ച ചെയ്യുന്നുണ്ട്. ഒന്നാം പദ്യത്തിലെ രണ്ടും മൂന്നും നാലും വരികളിൽ മായയുടെ വിവിധ നാമങ്ങളെ സംഗ്രഹിക്കുക മാത്രമാണ് ചെയ്തിരിക്കുന്നത്.

## ശക്തനും ശക്തിയും ഒന്ന്

കാര്യരൂപങ്ങളെല്ലാം മറഞ്ഞാൽ പിന്നെ ശക്തിയെ ഒരിടത്തും കാണ്മാനുണ്ടാവില്ല. ശക്തൻ മാത്രം അദ്വയനായി കേവലനായി അവശേഷിക്കും. കാര്യരൂപങ്ങളെയകറ്റി ഈ വസ്തുത ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള ഭാരതീയ ഋഷീശ്വരന്മാർ പല തവണ പരീക്ഷിച്ചുറപ്പിച്ചിട്ടുള്ളതാണ്. അപ്പോൾ കാര്യരൂപങ്ങൾ മറഞ്ഞാൽ ശക്തി സ്വാഭാവികമായി ശക്തനിൽ ഒന്നായിത്തീരുന്നു. മറഞ്ഞ കാര്യരൂപങ്ങളായ സങ്കല്പങ്ങളും ബാഹ്യദൃശ്യങ്ങളും വീണ്ടും പ്രത്യക്ഷപ്പെടുന്നതു കാണുമ്പോഴാണ് ശക്തന്റെ ഒരു പ്രത്യേക ശക്തിവിശേഷമാണ് ഇവയുടെ തോന്നലുളവാക്കുന്നതെന്നനുമാനിക്കാൻ കഴിയുന്നത്. അതോടുകൂടി ശക്തിയും ശക്തികാര്യങ്ങളുമെല്ലാം ശക്തൻതന്നെയാണെന്നും വെളിപ്പെടുന്നു. കാര്യരൂപങ്ങൾ മറഞ്ഞാൽ പ്രായോഗികദൃഷ്ടിയിൽ ശക്തി ഇല്ലാത്തവളായിത്തീരുന്നു. എന്തെന്നു വിവരിക്കാൻ കഴിയാത്ത കാര്യരൂപങ്ങളെയുണ്ടാക്കുന്ന ഈ ശക്തി അപ്രമേയപ്രഭാവയാണെന്നു പറയേണ്ടതില്ലല്ലോ. ഇക്കാര്യങ്ങളൊക്കെയാണ് ഗുരുദേവൻ രണ്ടാം ശ്ലോകത്തിൽ വിവരിക്കുന്നത്.

2. പ്രാഗുത് പത്തേർയഥാ *f* ഭാവോ
   മൃദേവ ബ്രഹ്മണഃ പൃഥക്
   ന വിദ്യതേ ബ്രഹ്മ ഹി യാ
   സാ മായാ *f* മേയവൈഭവോ.

യഥാ - എപ്രകാരമാണോ; ഉത്പത്തേഃ പ്രാക് - പാത്രങ്ങളുടെ ഉത്പത്തിക്കുമുമ്പ്; അഭാവഃ - അവയല്ലാത്തവയായിരിക്കുന്നത്; മൃദ് ഏവ - മണ്ണു

മാത്രമായിരിക്കുന്നത്; (തദാ – അപ്രകാരം) ബ്രഹ്മണഃ – ബ്രഹ്മത്തിൽനിന്നും; പൃഥക് = വേർപെട്ട്; യാനവിദ്യതേ = യാതൊരുവൾ കാണപ്പെടുന്നില്ലയോ; യാ ബ്രഹ്മ ഹി = യാതൊരുവൾ ബ്രഹ്മം തന്നെയാണോ; അമേയവൈഭവാ = അവർണനീയ വൈഭവത്തോടുകൂടിയ; സാ = അവളത്രെ; മായാ – ബ്രഹ്മശക്തിയായ മായ.

ഉത്പത്തിക്കുമുമ്പ് പാത്രങ്ങൾ ഉണ്ടായിരിക്കുന്നില്ല. മണ്ണുമാത്രമേ ഉണ്ടായിരിക്കുന്നുള്ളൂ. അതുപോലെ പ്രപഞ്ചസൃഷ്ടിക്കുമുൻപ് ബ്രഹ്മത്തിൽ നിന്നും വേർപെട്ട് മായ ഉണ്ടായിരിക്കുന്നില്ല. നിർവചിക്കാൻ കഴിയാത്ത സാമർഥ്യത്തോടുകൂടിയ അവളത്രേ ബ്രഹ്മശക്തിയായ മായ.

## സൃഷ്ടിക്കുമുമ്പ് പ്രപഞ്ചമില്ല മായയുമില്ല

വേദാന്തസിദ്ധാന്തങ്ങൾ തെളിഞ്ഞ ബുദ്ധിയോടെ മനനം ചെയ്തറിഞ്ഞാലേ ഹൃദയതലത്തിൽ പതിഞ്ഞുകിട്ടൂ. അല്ലെങ്കിൽ ചിലപ്പോൾ പല സിദ്ധാന്തങ്ങളും പരസ്പരവിരുദ്ധങ്ങളാണല്ലോ എന്നു തോന്നാം. ദൃഷ്ടാന്തമായി ഒരിക്കൽ സൃഷ്ടി പ്രക്രിയ വിവരിക്കും. മറ്റൊരിക്കൽ സൃഷ്ടിയില്ലെന്നു പറയും. ഒറ്റ നോട്ടത്തിൽ ഈ രണ്ടു സിദ്ധാന്തങ്ങളും പരസ്പര വിരുദ്ധങ്ങളാണെന്നല്ലേ തോന്നുക. എല്ലാം ഒന്നെന്നു കാണുന്നയാൾ പലതുകാണുന്നയാളിനോടു സംസാരിക്കുന്നതുകൊണ്ടാണ് വൈരുധ്യമുണ്ടെന്ന തോന്നലിന് ചിലപ്പോഴിടയാകുന്നത്. തത്ത്വദർശി ചിലപ്പോൾ തന്റെ അദ്വൈതദർശനത്തെ ഉറപ്പിച്ചു പറയും. മറ്റു ചിലപ്പോൾ ജിജ്ഞാസുവിന്റെ ദ്വൈതദർശനത്തെ അനുവദിച്ചുകൊടുത്തുകൊണ്ട് അവയ്ക്ക് വിവരണം നൽകാൻ നോക്കും. ഈ രണ്ടു വീക്ഷണഗതികളും തിരിച്ചറിയാൻ കഴിയുമെങ്കിൽ വേദാന്തസിദ്ധാന്തങ്ങൾ സുഗ്രഹങ്ങളായിത്തീരും. ഈ രണ്ടാം പദ്യത്തിൽത്തന്നെ ഉത്പത്തിക്കു മുൻപ് പ്രപഞ്ചവും മായയും ഇല്ലായിരുന്നു എന്നാണ് ആദ്യമായി പ്രസ്താവിക്കുന്നത്. അപവാദദർശനത്തിൽ കാരണവും കാര്യവും ഭിന്നമല്ല എന്ന സിദ്ധാന്തം നാം ചർച്ച ചെയ്തുറപ്പിച്ചിട്ടുണ്ട്. പരമാർഥത്തിൽ കാരണകാര്യചിന്തയെല്ലാം സാപേക്ഷ ദ്വൈത മണ്ഡലത്തിലേ സംഗതമാവുന്നുള്ളൂ. കാര്യങ്ങൾ ഉണ്ടെന്നു തോന്നുന്നിടത്തോളമാണ് ബ്രഹ്മത്തെ പരമകാരണമെന്നൊക്കെ നമുക്കു വ്യവഹരിക്കേണ്ടിവരുന്നത്. ഒന്നേയുള്ളൂ എന്ന് ദൃഢമായി അനുഭവിച്ചറിയുന്നയാൾക്കും പിന്നെന്തുകാരണകാര്യ ചിന്തയാണ്? എന്നാൽ നിരവധി കാര്യരൂപങ്ങളെ കണ്ടുകൊണ്ടിരിക്കുന്ന ജിജ്ഞാസുവിനോട് സംസാരിക്കുന്നതുകൊണ്ടാണ് 'ഉത്പത്തിക്കു മുമ്പ്' എന്നു പറയേണ്ടിവന്നത്. മണ്ണിൽനിന്നും പാത്രങ്ങളുണ്ടാകുന്നു. പാത്രങ്ങളായിത്തീരാനുള്ള ഒരു പ്രത്യേക ശക്തി മണ്ണിനുള്ളതുകൊണ്ടാണ് അതു പാത്രങ്ങളായിത്തീരുന്നത്. മണ്ണിനാശക്തിയില്ലെങ്കിൽ കുശവൻ വിചാരിച്ചാലും പാത്രങ്ങൾ ഉണ്ടാക്കിയെടുക്കാൻ സാധ്യമാവില്ല. മണ്ണിനീശക്തിയുണ്ടെന്നെങ്ങിനെയറിയാം? മണ്ണ് പാത്രങ്ങളായി മാറിയിരിക്കുന്നതു കാണുമ്പോൾ ഊഹിക്കാം. കാര്യരൂപങ്ങൾ എപ്പോഴും കാരണശക്തിയെ വിളിച്ചറിയിക്കുന്നവയാണ്. എന്നാൽ പാത്രങ്ങളുണ്ടാകുന്നതിനു മുമ്പ് എന്തുണ്ടായിരുന്നു? മണ്ണുമാത്രം. അപ്പോൾ പാത്രങ്ങളോ പാത്രങ്ങളെയുണ്ടാക്കാ

77-2003 7

നുള്ള മണ്ണിന്റെ ശക്തിയോ ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നില്ല എന്നു പറഞ്ഞാൽ മണ്ണിനെക്കാണുന്നയാൾക്ക് കാണ്മാനുണ്ടായിരുന്നില്ല എന്നർഥം. പക്ഷേ തീരെയില്ലാത്തതൊന്നും ഉണ്ടായിവരാൻ പറ്റില്ലെന്നു മുൻപു ചർച്ച ചെയ്തിട്ടുണ്ടല്ലോ. അതെ, പാത്രങ്ങളും മണ്ണിന്റെ ശക്തിയും ഇല്ലായിരുന്നു എന്നു പറഞ്ഞാൽ മണ്ണിൽനിന്നും വേർപെട്ടു കാണ്മാനില്ലായിരുന്നു എന്നർഥം. അതായത് പാത്രങ്ങളും മണ്ണിന്റെ ശക്തിയുമെല്ലാം അപ്പോൾ മണ്ണു മാത്രമായി സ്ഥിതിചെയ്തിരുന്നു എന്നർഥം.

## ബ്രഹ്മവും മായയും പ്രപഞ്ചവും

മണ്ണും അതിന്റെ ശക്തിയും പാത്രങ്ങളും പോലെയാണ് ബ്രഹ്മവും മായയും പ്രപഞ്ചവും. പ്രപഞ്ചമുണ്ടാകുന്നതിനുമുൻപ് ബ്രഹ്മം മാത്രമാണുണ്ടായിരുന്നത്. ബ്രഹ്മം മാത്രമായി സ്ഥിതിചെയ്യുന്ന ഘട്ടത്തിൽ മായയോ പ്രപഞ്ചമോ ഉണ്ടായിരിക്കുന്നില്ല. എന്നു പറഞ്ഞാൽ മായയും പ്രപഞ്ചവും തീരെയില്ലാത്തതായിരുന്നു എന്നാണോ ധരിക്കേണ്ടത്? അല്ല. തീരെ ഇല്ലാത്തത് ഉണ്ടാവുകയില്ലല്ലോ. സൃഷ്ടിക്കുമുൻപ് മായയും പ്രപഞ്ചവും ബ്രഹ്മം തന്നെയായിരുന്നു എന്നാണ് ധരിക്കേണ്ടത്. അതുകൊണ്ടാണ് 'യാബ്രഹ്മഹി' എന്നു ഗുരുദേവൻ ഉറപ്പിച്ചു പ്രസ്താവിക്കുന്നത്. (*അധ്യാരോപദർശന*ത്തിലെ ഒന്നാം പദ്യത്തിന്റെ വ്യാഖ്യാനം നോക്കുക) ഇവിടെ മണ്ണും ശക്തിയും പാത്രങ്ങളും ദൃഷ്ടാന്തമായിക്കാണിച്ചിരിക്കുന്നത് സൃഷ്ടിക്കുമുൻപ് മായയും പ്രപഞ്ചവും കാണ്മാനുണ്ടായിരുന്നില്ല എന്നു തെളിയിക്കാൻവേണ്ടി മാത്രമാണ്. ഈ ദൃഷ്ടാന്തം കണ്ടിട്ട് മണ്ണ് പാത്രങ്ങളായി മാറിയതുപോലെയാണ് ബ്രഹ്മം പ്രപഞ്ചമായി മാറിയതെന്ന് ധരിക്കാൻ പാടില്ല. ബ്രഹ്മത്തിൽ പ്രപഞ്ചം കാനൽജലംപോലെ വിവർത്തമാണെന്ന് നാം ധരിച്ചുകഴിഞ്ഞിട്ടുണ്ടല്ലോ. പ്രപഞ്ചത്തെയും മായയെയും ഒഴിച്ചുമാറ്റി അദ്വയബ്രഹ്മത്തെ സാക്ഷാത്കരിച്ചശേഷമാണ് വേദാന്തി ഈ രഹസ്യം കണ്ടുപിടിച്ചത്. ഗൗഡപാദാചാര്യർ പറയുന്നതു നോക്കുക:

*വീതരാഗഭയക്രോധൈർ-*
*മ്മുനിഭിർവ്വേദപാരഗൈഃ*
*നിർവ്വികല്പോഹ്യയം ദൃഷ്ഃ*
*പ്രപഞ്ചോപശമോ ƒ ദ്വയഃ* — *മാണ്ഡൂ. കാ. 2-35*

രാഗദ്വേഷങ്ങളെ നിശ്ശേഷം വെടിഞ്ഞ് അറിവിന്റെ അവസാനം കണ്ട മുനിമാരുണ്ട്. അവർ സങ്കല്പലേശമില്ലാത്തതും പ്രപഞ്ചം പാടെ ഒഴിഞ്ഞുമാറിയതുമായ ഈ അദ്വയസത്യത്തെ നേരിട്ടു കണ്ടിട്ടുണ്ട്. യുക്ത്യനുഭവങ്ങൾക്കു പരിശ്രുതിയും ഇങ്ങിനെ ഘോഷിക്കുന്നു; "ഓം ആത്മാ വാ ഇദമേക ഏവാഗ്ര ആസീത്; നാന്യത് കിഞ്ചനമിഷത്- ഇക്കാണുന്നതൊക്കെ സൃഷ്ടിക്കുമുമ്പ് പ്രണവപ്രതീകമായ ആത്മാവ് ഒന്നുമാത്രമായിരുന്നു; അപ്പോൾ ചരമോ അചരമോ ആയി മറ്റൊന്നും തന്നെ ഉണ്ടായിരുന്നില്ല" എന്നാണ് ഐതരേയോപനിഷത്ത് പ്രഖ്യാപിക്കുന്നത്. സ്വാനുഭവത്തിൽ തെളിഞ്ഞ മഹത്തായ ഈ

സത്യരഹസ്യമാണ് ഗുരുദേവൻ പ്രസ്തുത പദ്യത്തിലെ ആദ്യത്തെ മൂന്നുവരികളിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

### അമേയവൈഭവയാണ് മായ

ബ്രഹ്മശക്തിയാണ് മായ. ഈ ശക്തിയെ ഒന്നു നിർവചിക്കാൻ പറ്റുമോ? നേരിട്ടു കാണാനില്ലാത്ത ശക്തിയെ എങ്ങനെ നിർവചിക്കാനാണ്. ശക്തികാര്യങ്ങളായ പ്രപഞ്ചഘടകങ്ങൾ കാണപ്പെടുന്നുണ്ടല്ലോ. അവയെ നിർവചിച്ചുകൂടെ? പ്രപഞ്ചഘടകങ്ങളെയൊന്നും ഒരു മണൽ തരിയെപ്പോലും ഇന്ന് കാണുന്ന രീതിയിൽ നിർവചിക്കാനേ വയ്യ. ഭൗതികശാസ്ത്രജ്ഞന്മാർ ഇന്നു പലതിനും നിർവചനം കണ്ടെത്തിയിട്ടുണ്ടല്ലോ? ഭൗതിക ശാസ്ത്രത്തിന്റെ നിർവചനങ്ങളെല്ലാം താൽക്കാലത്തെ കാഴ്ചയുടെ വിവരണങ്ങളാണ്. ഒന്നിന്റെയും വസ്തുസ്വരൂപം എന്തെന്നോ എന്തിനെന്നോ ആർക്കും പിടിയില്ല. ഒന്നിനെക്കുറിച്ചുള്ള ചോദ്യപരമ്പര തുടർന്നാൽ പുറമേ അന്വേഷിക്കുന്ന ഏതു വലിയ ശാസ്ത്രജ്ഞനും ഒരു ഘട്ടത്തിൽ തന്റെ അജ്ഞത സമ്മതിക്കേണ്ടിവരും. ജഡമെല്ലാം എനർജിയാക്കി മാറ്റാമെന്ന് ഇന്ന് ശാസ്ത്രത്തിന് തെളിഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ എനർജിയുടെ രൂപാന്തരങ്ങളാണ് എല്ലാ ജഡങ്ങളും. ശക്തിയുടെ രൂപാന്തരമാണ് പ്രപഞ്ചമെന്ന് വേദാന്തി പറഞ്ഞിടത്തോട്ട് ശാസ്ത്രം അടുത്തുവരുന്നുണ്ട്. എന്നാൽ ഈ എനർജി എവിടെവച്ചാണ്-ജഡമായി മാറുന്നത്? എനർജി എന്തിനിങ്ങനെ എണ്ണമറ്റ വൈവിധ്യം നിറഞ്ഞ ജഡരൂപങ്ങളായി മാറി? ഇതിനൊക്കെ ആർക്കെങ്കിലും വല്ല ഉത്തരവുമുണ്ടോ? അതുപോകട്ടെ, സ്പന്ദനപ്രവാഹമാണല്ലോ എനർജി. എവിടെനിന്നാണീ പ്രവാഹമാരംഭിച്ചത്? എനർജിയെയും നിയന്ത്രിക്കുന്ന കാലദേശങ്ങൾ എന്താണ്? കാലത്തിനും ദേശത്തിനും ആരംഭമോ അവസാനമോ ഉണ്ടോ? ഈ ചോദ്യങ്ങൾക്കൊക്കെ ആർക്കെങ്കിലും ഉത്തരം പറയാൻ കഴിയുമോ? വേദാന്തിക്ക് ഈ ചോദ്യങ്ങൾക്കു വല്ല ഉത്തരവുമുണ്ടോ എന്നു ചിലർ ചോദിച്ചേയ്ക്കാം. ഇതിനൊക്കെ വേദാന്തിക്കുള്ള ഉത്തരമാണല്ലോ 'മായ'. ഇതൊരു കളിപ്പിക്കലല്ലേ? അല്ല. വേദാന്തി പ്രപഞ്ചഘടകങ്ങളെ പരിശോധിച്ചിട്ട് പുറമേ അന്വേഷിക്കുന്ന ആർക്കും ഇവയുടെ വസ്തു രഹസ്യം ഒരിക്കലും പിടികിട്ടുകില്ല എന്നു തെളിഞ്ഞു. അതുകൊണ്ട് അന്തർമുഖമായിത്തിരിഞ്ഞ് പ്രപഞ്ചാനുഭവങ്ങളെ ഒഴിച്ചുമാറ്റാനായി വേദാന്തിയുടെ ശ്രമം. അതാണ് വാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോടു പറയുന്നത്:

*കുതോ ജാതേയമിതിതേ*
*രാമമാസ്തുവിചാരണാ*
*ഇമാം കഥമഹം ഹന്മീ-*
*ത്യേഷാതേ f സ്തുവിചാരണാ.*

ഹേ രാമ, ഈ മായ എവിടെനിന്നുവന്നു എന്ന് നീ തല്ക്കാലം ചിന്തിച്ചിട്ടു കാര്യമില്ല. ഇവളെ എങ്ങനെ ഒഴിച്ചുമാറ്റാം എന്നാലോചിക്കു. ശ്രീനാരായണ ഗുരുദേവനെപ്പോലെയുള്ള വേദാന്തികൾ മായയെ ഒഴിച്ചു മാറ്റാനാണ് ആദ്യ

മായി ശ്രമിച്ചത്. അന്തർമ്മുഖരായി തപഃസാധനകളിൽക്കൂടി സങ്കല്പങ്ങളേ നിയന്ത്രിച്ച് അവരതിനു യത്നിച്ചു. മായ മാറാൻ തുടങ്ങി. അനന്തമായ ഒരാനന്ദബോധം മറ മാറിത്തെളിയുന്നതായും അനുഭവപ്പെട്ടു. വസിഷ്ഠൻ തന്നെ പറയുന്നതു നോക്കുക:

*ഈദൃശീഭൂതമായേയം*
*യാ സ്വനാശേന ഹർഷദാ*
*ന ലക്ഷ്യതേ സ്വഭാവോ f സ്യാഃ*
*പ്രേക്ഷ്യമാണൈവ നശ്യതി*

ജീവികളെ പിടികൂടിയിരിക്കുന്ന മായയുടെ സ്വഭാവമിതാണ്. സ്വയം നശിച്ച് അവൾ ആനന്ദമരുളും. പുറമേനോക്കിയാൽ അവളുടെ രഹസ്യം അറിയാനേ സാദ്ധ്യമല്ല. ധീരമായി അവളെ എതിർത്താൽ കണ്ണുമിഴിച്ചുനിൽക്കവേ തന്നെ അവൾ നശിച്ചുമറയും. മായയും മായാകാര്യങ്ങളും മാറിത്തരുന്നതോടെ മായാവിയായ അഖണ്ഡസത്യം തെളിയും. അപ്പോഴാണ് മനസ്സിലാകുന്നത് പലതും കാട്ടിക്കൊണ്ടിരുന്ന മായയും മായാകാര്യങ്ങളും കേവലം ഭ്രമം മാത്രമായിരുന്നു എന്ന്. ഭ്രമമണ്ഡലത്തിൽ നിന്നും കൊണ്ട് ഭ്രമരഹസ്യം ഒരിക്കലും അന്വേഷിച്ചറിയാൻ പറ്റുന്നതല്ല. ഭ്രമം മാറ്റി വസ്തുവിനെ ദർശിച്ചാലല്ലാതെ ഭ്രമരഹസ്യം വെളിപ്പെടുകയില്ല. പ്രപഞ്ചത്തിന്റെ പൂർണ്ണ രഹസ്യം പുറമേ അന്വേഷിച്ച് പിടി കിട്ടാൻ കഴിയാതിരിക്കുന്നതുതന്നെ ഇതു ഭ്രമമാണെന്നുള്ളതിനു തെളിവാണ്. ഇരുട്ടിൽനിന്നുകൊണ്ട് ഇരുട്ടിന്റെ ഉത്പത്തിസ്ഥാനം അന്വേഷിച്ചിട്ടെന്തു കഥ? വെളിച്ചം കൊണ്ടുവന്ന് ഇരുട്ടുമാറ്റാം. അപ്പോൾ തെളിയും ഇരുട്ടൊരു പദാർത്ഥമേ അല്ലായിരുന്നു എന്ന്. വെളിച്ചത്തിന്റെ കുറവുകൊണ്ടുണ്ടായ ഒരു ഭ്രമാനുഭവം മാത്രമായിരുന്നു ഇരുട്ട്. അപ്പോൾ പൂർണ്ണസത്യം സാക്ഷാത്ക്കരിച്ച് ഭ്രമരഹസ്യം അനുഭവിച്ചറിഞ്ഞ തത്ത്വദർശികൾ ജഗത് ഭ്രമത്തിൽപ്പെട്ടുനിൽക്കുന്ന ലൗകികൻ പ്രപഞ്ചമെങ്ങിനെയുണ്ടായി എന്ന ചോദ്യം ചോദിക്കുമ്പോൾ പറയുന്ന ഉത്തരമാണ് 'മായ'. ഇതൊക്കെ മനസ്സിൽ കണ്ടുകൊണ്ടാണ് ഗുരുദേവൻ മായ അപ്രമേയപ്രഭാവയാണ്' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

## മായയും യുക്തിചിന്തയും

യുക്തിക്ക് മായയേയും മായാകാര്യങ്ങളേയും ഒരിക്കലും പിടികിട്ടുകയേയില്ല. വസ്തുസത്തയില്ലാത്ത ഭ്രമദർശനങ്ങളെയൊന്നും യുക്തിക്കു വിലയിരുത്താൻ കഴിയുന്നതല്ല. ഭ്രമദർശനങ്ങളിൽ യുക്തിക്കു വല്ല സ്ഥാനവുമുണ്ടെങ്കിൽ അവ ഇല്ലാത്തവയാണെന്നു കണ്ടുപിടിക്കുവാൻ മാത്രം. മായാകാര്യങ്ങൾ എങ്ങനെ യുക്തിക്കു വഴങ്ങും? അവ ഉള്ളതെന്നു പറയാൻ പറ്റുമോ? അല്പകാലം നിലനിന്നു മറയുന്ന കാഴ്ചകളെ ഉള്ളതെന്നെങ്ങനെ പറയും? സത്യം കണ്ടെത്തുന്നതോടെ ഈ കാഴ്ചകൾ എന്നെന്നേക്കുമായി അസത്യങ്ങളായിത്തീരുകയാണ്. എന്നാൽ അവ ഇല്ലാത്തതാണെന്നു പറയാമോ? പ്രത്യക്ഷത്തിൽ അനുഭവിക്കുന്ന കാഴ്ചകളെ ഇല്ലാത്തതെന്നെങ്ങനെ പറയും? ഈ

ലോകത്ത് രണ്ടുതരമനുഭവങ്ങളാണുള്ളത്. ഒന്ന് ഭ്രമാനുഭവം മറ്റൊന്ന് സത്യാനുഭവം. കയറിൽ സർപ്പത്തെ കാണുന്നത് ഭ്രമാനുഭവം കയറിനെത്തന്നെ കാണുന്നത് സത്യാനുഭവം. സത്യാനുഭവം ഉണ്ടായയാൾക്കേ ഈ രണ്ടനുഭവവും വേർതിരിയൂ. സത്യത്തെകാണാത്തയാൾക്ക് ഭ്രമാനുഭവമാണ് സത്യം. അപ്പോൾ സത്യം കണ്ടെത്തുന്നതു വരെ മായാകാര്യങ്ങളെ ഇല്ലെന്നു സ്ഥാപിക്കാൻ യുക്തിക്കു കഴിയുന്നതല്ല. മായയും ജഗത്തും പരമസത്യമായ ബോധത്തിൽ നിന്നും ഭിന്നമാണെന്നു പറയാൻ പറ്റുമോ? ബോധത്തിൽ നിന്നും അകന്നുമാറിയാൽ ഇല്ലാതാകുന്നവ എങ്ങനെ അതിൽ നിന്നും ഭിന്നമാകും? എന്നാൽ അവയും സത്യംതന്നെയാണെന്നു പറയാം. സത്യസാക്ഷാത്ക്കാരത്തോടെ പൂർണ്ണമായും മാഞ്ഞുമറയുന്നവ സത്യം തന്നെയെന്നെങ്ങനെ പറയാൻ പറ്റും? എന്നാൽ മായ ഉള്ളതുമല്ല, ഇല്ലാത്തതുമല്ല, അസത്യവുമല്ല, സത്യവുമല്ല എന്നു പറയാം. ഒരു വസ്തുവിനെക്കുറിച്ച് ഇങ്ങനെയൊരു ചിന്തയേ സാദ്ധ്യമല്ലല്ലോ. മായയ്ക്ക് അവയവങ്ങൾ ഉണ്ടെന്നോ ഇല്ലെന്നോ പറകവയ്യ. പ്രപഞ്ചഘടകങ്ങളോരോന്നും വേർതിരിഞ്ഞു കാണപ്പെടുന്നുണ്ട്. എന്നാൽ ആലോചിക്കുമ്പോൾ പഞ്ചഭൂതസംഘാതമായ പ്രപഞ്ചത്തിൽ ഒന്നു മറ്റൊന്നിനോട് ഒരിക്കലും വേർപെടുന്നില്ലെന്നു കാണാൻ കഴിയും. പഞ്ചഭൂതങ്ങളിൽ നിന്നും വേർപെട്ടുനിൽക്കാൻ ഒരു പരമാണുവിനെങ്കിലും കഴിയുമോ? പഞ്ചഭൂതങ്ങളിൽ ഏതിനെങ്കിലും സ്വതന്ത്രമായി നിൽക്കാൻ കഴിയുമോ? എന്തിന്; യുക്തിയുമായി സമീപിക്കുമ്പോൾ അത്ഭുത സ്വരൂപിണിയായ മായ അനിർവ്വചനീയയെന്നേ പറഞ്ഞുകൂടൂ. ശ്രീ ശങ്കരഭഗവത്പാദരുടെ പ്രമുഖശിഷ്യനായ സുരേശ്വരാചാര്യർ മായയെ നിർവ്വചിച്ചിരിക്കുന്നതു നോക്കുക:

*യുക്തിഹീനപ്രകാശസ്യ*
*സംജ്ഞാ മായേതി കഥ്യതേ*
*നാസതീ ദൃശ്യമാനാസാ*
*ബാദ്ധ്യമാനാനവാസതീ*

യുക്തിഹീനമായ കാഴ്ചയുടെ പേരാണ് മായ. കാണപ്പെടുന്നതുകൊണ്ട് അതില്ലെന്നു പറയാൻവയ്യ. സത്യദർശനത്തോടെ മാഞ്ഞുമറയുന്നതുകൊണ്ട് അതുണ്ടെന്നും പറയാൻ വയ്യ. ലോകവ്യവഹാരങ്ങളെല്ലാം മായാകാര്യങ്ങളാണ്. സ്വപ്നലോകം സൃഷ്ടിക്കുന്ന ഉറക്കംപോലെയാണ് മായ. ഉണരുന്നതോടെ അവൾ പൂർണ്ണമായി ശമിക്കും. ഈ വിവരണം കേൾക്കുമ്പോൾ വേദാന്തിക്കും മായയെ മനസ്സിലായിട്ടില്ല എന്നു ചിലർ ധരിച്ചേക്കും. വേദാന്തി മായയെ മനസ്സിലാക്കുകയല്ല ഒഴിച്ചുമാറ്റുകയാണ്ചെയ്തിട്ടുള്ളത്. അതോടെ മായയെ നല്ലവണ്ണം ധരിക്കാനും കഴിഞ്ഞിട്ടുണ്ട്. ധാരണയിതാണ്. മായയ്ക്ക് മൂന്നുരൂപങ്ങളുണ്ട്. സത്യാ, അനർവ്വചനീയാ, തുച്ഛാ ഇവയാണാരൂപങ്ങൾ. സത്യമെന്തെന്ന് വിചാരം ചെയ്തറിയാൻ ശ്രമിക്കാത്ത ലൗകികന് മായയും മായാകാര്യങ്ങളുമാണ് സത്യം. അതുകൊണ്ട് ലൗകികന് മായ *സത്യമാണ്.* യുക്തിചിന്തയുമായി സമീപിക്കുന്നവന് ഒരിക്കലും പിടികൊടുക്കാത്തവളാണ് മായ അതുകൊണ്ട് യുക്തിചിന്തകന് മായ *അനിർവ്വചനീയ*യാണ്. മനോനി

ഗ്രഹം ശീലിച്ച് തപഃസാധനകളിൽകൂടി സത്യത്തെ തിരയുന്നയോഗിയുടെ മുമ്പിൽ നിന്നും മായ സ്വയം നശിച്ചുമറയുന്നു. യോഗിക്ക് മായ *തുച്ഛ*യാണ്. മായയുടെ ആരംഭം അറിയാൻ കഴിയുന്നില്ലെങ്കിൽ മായയെ അവസാനിപ്പി ക്കാൻ വേദാന്തിക്കു കഴിയും. അതാണ് വേദാന്തശാസ്ത്രം മായയെ അനാദിഃ സാന്താ—ആദികാണുന്നില്ലെങ്കിലും അവസാനിക്കുന്നവൾ എന്നു വിവരിക്കു ന്നത്. സങ്കൽപത്തിന്നനുസരണമായി സത്യസ്വരൂപത്തിൽ ഏതു വസ്തുവും ഏതു ലോകവും മായയ്ക്കുണ്ടാക്കിക്കാണിക്കാൻ കഴിയും. 'അഘടിതഘട നാപടീയസീ- ഇല്ലാത്തതെന്തും ഉണ്ടാക്കിക്കാണിക്കാൻ കഴിവുള്ളവൾ' എന്നാണ് ശങ്കരഭഗവത്പാദർ *മായ*യെ വിവരിക്കുന്നത്. ഇക്കാര്യങ്ങളെല്ലാം സംഗ്രഹിച്ചുകൊണ്ടാണ് ഗുരുദേവൻ ശ്ലോകത്തിൽ 'അമേയവൈഭവാ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്.

## വിദ്യാസ്വരൂപം

പ്രപഞ്ചസൃഷ്ടിക്കായി പരമാത്മാവിൽ പൊന്തിവരുന്ന ശക്തിയാണ് മായ. സത്യത്തിന്റെ പൂർണ്ണരൂപം മറച്ചുകൊണ്ട് ഒരവ്യക്തസ്ഥിതി ഉളവാക്കു കയാണ് ശക്തിയുടെ ആദ്യത്തെജോലി. ഇങ്ങനെ പരമാത്മരൂപം മറച്ചുകൊണ്ട് അവ്യക്താവസ്ഥയുളവാക്കുന്ന ശക്തിയെയാണ് മായ, മൂലാവിദ്യ, മൂലപ്രകൃ തി, മൂലാജ്ഞാനം എന്നൊക്കെ ശാസ്ത്രം വിളിക്കുന്നത്. ആവരണരൂപം വിക്ഷേപരൂപം എന്നിങ്ങനെ മായയ്ക്ക് രണ്ടുരൂപങ്ങളുണ്ട്. സത്യസ്വരൂപത്തെ മറച്ചുകൊണ്ട് അവ്യക്താവസ്ഥയുളവാക്കുന്നതാണ് *ആവരണരൂപം*. ഈ അവ്യ ക്താവസ്ഥയിൽ സൂര്യചന്ദ്രമനുഷ്യപക്ഷിമൃഗാദി പുതിയ കാഴ്ചകൾ ഉണ്ടാ ക്കിക്കാണിക്കുന്നതാണ് മായയുടെ *വിക്ഷേപരൂപം*. ആവരണശബ്ദത്തിന് മറ യെന്നും വിക്ഷേപശബ്ദത്തിന് വേർതിരിച്ചുള്ള കാഴ്ചയെന്നുമാണർത്ഥം. ഭ്രമ സ്ഥലങ്ങളിലെല്ലാം ശക്തിക്ക് ഈ രണ്ടു പ്രവർത്തനങ്ങൾ ഉണ്ടെന്നു കാണാം. കയറിൽ പാമ്പിനെ കാണുന്നിടത്ത് ശക്തി ആദ്യമായി കയറിന്റെ രൂപം മറ യ്ക്കുന്നു. അതിനുശേഷം പാമ്പിനെ ഉണ്ടാക്കിക്കാണിക്കുന്നു. കയറിന്റെ രൂപം മറയ്ക്കുന്നത് ആവരണവും പാമ്പിനെ ഉണ്ടാക്കിക്കാണിക്കുന്നത് വിക്ഷേപവും. ഒരു വസ്തുവിൽ തന്നെ പല രൂപങ്ങൾ കാണാൻ തുടങ്ങുന്നതോടെ ആവര ണത്തിനും വിക്ഷേപത്തിനും കട്ടി കൂടുന്നു. അപ്പോൾ മായാമണ്ഡലത്തിൽ എവിടെ നില്ക്കുന്നയാളിനും രണ്ടുതരം ഗതികളാവാം. ഒന്നുകിൽ വിക്ഷേപ ത്തിനും ആവരണത്തിനും ശക്തി കുറച്ച്കുറച്ച് വസ്തുവിനോടടുക്കാം. അല്ലെ ങ്കിൽ വിക്ഷേപത്തിനും ആവരണത്തിനും ശക്തികൂട്ടികൂട്ടി വസ്തുവിൽനിന്നും അകലാം. ഇങ്ങനെ വിക്ഷേപാവരണങ്ങൾക്ക് കട്ടി കുറച്ചുകുറച്ച് വസ്തു വിനോടടുപ്പിക്കുന്ന ശക്തിയെ വിദ്യയെന്നും വിക്ഷേപാവരണങ്ങൾക്ക് കട്ടി കൂട്ടിക്കൂട്ടി വസ്തുവിൽനിന്നും അകറ്റിക്കൊണ്ടുപോകുന്ന ശക്തിയെ അവി ദ്യയെന്നും വിളിക്കുന്നു. ഇവിടെ ഒരു കാര്യം നല്ലവണ്ണം ഓർക്കണം. വിദ്യയും അവിദ്യയും ഒരേ ശക്തിയുടെ സാപേക്ഷവിഭാഗങ്ങളാണ്. ഒരു മാളികയിൽ കയറാൻ ഇരുപതു പടികളുണ്ടെന്നു കരുതുക. ആ മാളികയിൽ കയറാൻ രണ്ടാളുകൾ ശ്രമിച്ചതിൽ ഒരാൾ പത്താമത്തെ പടിയിലും മറ്റെയാൾ

പതിനഞ്ചാമത്തെ പടിയിലും നിൽക്കുന്നുവെന്നും കരുതുക. പത്താമത്തെ പടിയിൽ നിൽക്കുന്നയാൾക്ക് മാളികയോടടുക്കാനുള്ള പടികളാണ് പതിനൊന്നുമുതലുള്ളവ. അതുകൊണ്ടയാൾക്ക് പതിനൊന്നാമത്തെ പടിമുതൽ വിദ്യയാണ്. പത്തുമുതൽ താഴോട്ടുള്ളവ അവിദ്യയും. നേരെമറിച്ച് പതിനഞ്ചാമത്തെ പടിയിൽ നിൽക്കുന്നയാൾക്ക് പതിനാറുമുതലുള്ള പടികൾ വിദ്യയും പതിനഞ്ചുമുതൽ താഴോട്ടുള്ളവ അവിദ്യയും. ചുരുക്കത്തിൽ മായാമണ്ഡലത്തിലെ ഏതുഘട്ടവും നിൽക്കുന്നവന്റെ വസ്തുവിൽ നിന്നുള്ള അകലമനുസരിച്ച് വിദ്യയുമാകാം അവിദ്യയുമാകാം. അവിദ്യാമാർഗം പിന്നോട്ടുള്ളതും വിദ്യാമാർഗം മുന്നോട്ടുള്ളതുമാണ്. അതുകൊണ്ട് ഒരേ ആൾക്ക് ഇവ രണ്ടും ഒരിടത്തും ഒരുമിക്കുകയില്ലെന്നുമോർക്കണം. അതുകൊണ്ടാണ് കഠോപനിഷത്ത് വിദ്യയും അവിദ്യയും വിപരീതമാർഗ്ഗങ്ങളാണെന്നു പ്രഖ്യാപിച്ചിട്ടുള്ളത്. വിദ്യ വസ്തുവിനെ അഭിമുഖീകരിച്ചുകൊണ്ടുള്ള മാർഗ്ഗമാണ് അവിദ്യ വസ്തുവിനു പുറം തിരിഞ്ഞുകൊണ്ടുള്ള മാർഗ്ഗവും. ആദ്യത്തേത് പ്രകാശത്തിന്റെ മാർഗവും രണ്ടാമത്തേത് ഇരുട്ടിന്റെ മാർഗവും. ആദ്യത്തെ രണ്ടുപദ്യങ്ങളിൽ മായാസ്വരൂപം സാമാന്യമായി ചർച്ചചെയ്തശേഷം പ്രവർത്തനഭേദമനുസരിച്ച് മായയ്ക്കു നൽകിയിട്ടുള്ള വിവിധ നാമങ്ങളെ ഓരോന്നായി വിവരിക്കുകയാണ് മൂന്നു മുതലുള്ള പദ്യങ്ങളിൽ. മൂന്നാം പദ്യത്തിൽ മേൽക്കാണിച്ച വിദ്യാസ്വരൂപമാണ് ചർച്ച ചെയ്യപ്പെട്ടിരിക്കുന്നത്.

3. അനാത്മാ ന സദാത്മാ സ-
ദിതി വിദ്യോതതേ യയാ
സാ വിദ്യേയം യഥാ രജ്ജു-
സർപ്പതത്ത്വാവധാരണം.

യഥാ – എപ്രകാരമാണോ; രജ്ജുസർപ്പതത്ത്വാവധാരണം – കയറിലെ സർപ്പം കയറാണ് സർപ്പമല്ല എന്നു തെളിയുന്നത്, അതുപോലെ; അനാത്മാ – ആത്മാവല്ലാത്തത് അതായത് ജഡം; ന സത് – ഉള്ളതല്ല, അതായത് സത്യമല്ല; ആത്മാ സത് – ആത്മാവാണ് സത്യം; ഇതി – എന്ന്; യയാ – യാതൊരു ശക്തിയാൽ; വിദ്യോതതേ – വ്യക്തമായി തെളിയുന്നുവോ; സാ – ആശക്തിയാണ്; ഇയം വിദ്യ – ഈ വിദ്യ.

കയറിൽ സർപ്പത്തെക്കാണുന്നിടത്ത് അന്വേഷിച്ചു ചെല്ലുമ്പോൾ സർപ്പം ഉള്ളതല്ല, കയറാണുള്ളത് എന്ന് എങ്ങനെ തെളിയുന്നുവോ അതുപോലെ ആത്മാവിലെ കാഴ്ചയായ ജഡം സത്യമല്ല, ആത്മാവാണു സത്യം എന്ന് ഏതൊരു ശക്തി തെളിച്ചുകാട്ടിത്തരുന്നുവോ ആ ശക്തിയാണ് വിദ്യ.

## ആത്മാവല്ലാത്തത് സത്യമല്ല

അസത്യമണ്ഡലത്തിൽ നില്ക്കുന്നവർക്കാണല്ലോ സത്യാന്വേഷണം. ഇന്നുചിലർ ഇക്കാണുന്നതൊക്കെത്തന്നെ സത്യം എന്നുവാദിക്കുകയും ഇപ്പോഴും അവർ സത്യം അന്വേഷിച്ചുകൊണ്ടിരിക്കുകയാണെന്നു പറയുകയും ചെയ്യുന്നുണ്ട്. ഇതൊക്കെ സത്യമെന്ന് കണ്ടവർ പിന്നെ ഏതു സത്യത്തെയാ

ണന്വേഷിക്കുക? ഒരു സത്യാന്വേഷി ആദ്യമായി ചെയ്യേണ്ടത് സത്യം കണ്ട് അന്വേഷണം അവസാനിപ്പിച്ച സത്യദ്രഷ്ടാക്കളെ സമീപിക്കുകയാണ്. തൽക്കാലം അങ്ങനെയുള്ളവരാരും അടുക്കലെങ്ങുമില്ലെങ്കിൽ ശ്രീനാരായ ണഗുരുദേവനെപ്പോലെ സത്യം കണ്ടവരെന്ന് സംശയമന്യേ തെളിഞ്ഞിട്ടുള്ള വരുടെ വാക്കുകൾ ശ്രദ്ധിക്കണം. അവരുടെ വാക്കുകൾ വിചാരം ചെയ്തു റപ്പിക്കണം. സത്യസ്വരൂപം അനുസന്ധാനം ചെയ്തു കണ്ടുപിടിക്കണം. ചിലർക്ക് ശ്രവണംകൊണ്ടുതന്നെ ബോധോദയമുണ്ടാകാം. മറ്റുചിലർക്ക് ചിരകാല മനനം വേണ്ടിവന്നു എന്നുവരാം. ചിലർക്ക് ചില ജന്മങ്ങൾതന്നെ മനനാനുസന്ധാനങ്ങൾ തുടരേണ്ടതായും വരാം. വസ്തു സ്ഥിതിയിൽ നിന്നും ഭ്രമിച്ചകന്നുപോയതുകൊണ്ട് ഭ്രമം മാറ്റി അവിടെ തിരിച്ചെത്താനുള്ള ഒരു യാത്ര യാണ് സത്യാന്വേഷണം. നില്ക്കുന്നിടത്തുള്ള കാഴ്ചകളെ പരിശോധിച്ച് അവ സത്യമല്ലെന്നറിയുകയാണ് അന്വേഷകന്റെ ആദ്യത്തെ ചുമതല. വേദാന്തശാ സ്ത്രത്തിലെ ചർച്ചകളിലധികവും ഇന്നു കാണുന്നതൊന്നും സത്യമല്ലെന്ന് തെളിയിക്കാനുള്ളവയാണ്. 'ദർശനമാല'യിൽതന്നെ അസത്യദർശനം വരെയുള്ളഭാഗങ്ങൾ പ്രധാനമായി ചർച്ചചെയ്യുന്ന ഒരു കാര്യം ജഡദൃശ്യങ്ങ ളുടെ മിഥ്യാത്വമാണ്. ജഡദൃശ്യങ്ങൾ മിഥ്യയാണെന്നു തെളിഞ്ഞാൽ എന്താ ണുഫലം? സത്യാന്വേഷണത്തിലെ ഒന്നാമത്തെപ്പടിയായ വിരക്തിയുണ്ടാകും. നശ്വരങ്ങളും ദുഃഖപ്രദങ്ങളുമായ ജഡദൃശ്യങ്ങൾ സുഖവും ശാന്തിയും തരു മെന്ന ധാരണ മാറിക്കിട്ടും. അതോടെ മനസ്സ് അതിരറ്റ ഭൗതിക സുഖസങ്കൽപ്പ ങ്ങളിൽ വിരക്തമാവുകയും കാമക്രോധാദിവികാരങ്ങളിൽ നിന്നും വിമുക്തമാവുകയും ചെയ്യും. ഇവിടെയാണ് വിദ്യാമാർഗ്ഗം ആരംഭിക്കുന്നത്. — അതുകൊണ്ടാണ് ഏതൊരു ശക്തിയാണ് ജഡദൃശ്യങ്ങൾ സത്യമല്ലെന്നു കാട്ടിത്തരുന്നത് — ആശക്തിയാണ് വിദ്യയെന്ന് ഗുരുദേവൻ ആദ്യമായി പ്രസ്താവിച്ചിരിക്കുന്നത്.

## ആത്മാവാണ് സത്യം

ജഡങ്ങൾ സത്യമല്ല. പിന്നെന്താണ് സത്യം? ആത്മാവാണ് സത്യം. എന്താണാത്മാവ്? ജഡങ്ങൾ ഉണ്ടെന്നറിഞ്ഞ് തൽക്കാലം അനുഭവിക്കുന്ന താരോ അതാണാത്മാവ്. പ്രപഞ്ചം ഒരനുഭവമാണ്. ഈ അനുഭവത്തിൽ വ്യക്തമായും രണ്ടു ഘടകങ്ങൾ കാണ്മാനുണ്ട്. അനുഭവിക്കുന്നയാൾ. അനുഭവത്തിന്റെ വിഷയമാകുന്ന പദാർത്ഥങ്ങൾ. അനുഭവത്തിനു വിഷയമാ കുന്ന പദാർത്ഥങ്ങളാണ് ജഡങ്ങൾ. അനുഭവിക്കുന്നയാൾ കൈവിട്ടാൽ അവയ്ക്ക് നിലനിൽപ്പുതന്നെ നഷ്ടപ്പെടും. നേരെമറിച്ച് ഉണ്മ സ്വയം അനുഭ വിക്കാൻ കഴിയുന്ന വസ്തുവാണ്. അനുഭവിക്കുന്നയാൾക്ക് ജഡമെല്ലാം ഒഴി ഞ്ഞുമാറിയാലും ആ വസ്തുവിന്റെ അനുഭവത്തിന് ഹാനി തട്ടുന്നതല്ല. ബോധ ത്തിനുമാത്രമേ ഈ സ്വാനുഭവം അഥവാ സ്വപ്രകാശം സാദ്ധ്യമാവൂ. ബോധ ത്തോടുകൂടിച്ചേർന്നാൽ മാത്രമേ ജഡങ്ങൾ പ്രകാശിക്കൂ. അതുകൊണ്ട് ബോധം ഉള്ളത്. ജഡം ഇല്ലാത്തത്. ബോധം തന്നെയാണ് ആത്മാവ്. പ്രപ ഞ്ചദർശനത്തിലെ ദ്രഷ്ടാവ് ആത്മാവും ദൃശ്യം ജഡവുമാണ്. കേവലദൃശ്യ

മായതുകൊണ്ടുതന്നെ ജഡം അസത്യമാണ്. ദ്രഷ്ടാവുമാത്രമേ സത്യമാകാൻ പറ്റൂ. ഒരു സത്യാന്വേഷിയുടെ പ്രധാന കൃത്യം തന്നിലുള്ള ദ്രഷ്ടാവിനെ ദൃശ്യങ്ങളിൽനിന്നും വേർതിരിച്ചെടുക്കുകയാണ്. ദ്രഷ്ടാവിനെയും ദൃശ്യത്തിനെയും വേർതിരിച്ച് ദ്രഷ്ടാവ് സത്യം , ദൃശ്യം അസത്യം എന്നറിയുന്നതാണ് *നിത്യാനിത്യവസ്തുവിവേകം.* നിത്യാനിത്യവസ്തുവിവേകംവന്നയാൾ അനിത്യവസ്തുക്കളുമായി നിരന്തരം അകലാൻ ശ്രമിക്കും. ഈ ലോകത്തും പരലോകത്തുമുള്ള ഭൗതികസുഖങ്ങളെല്ലാം ക്ഷണികമാണെന്നുകണ്ട് അവയിൽ വിരക്തനാവും. വിദ്യാമാർഗ്ഗത്തിലെ രണ്ടാമത്തെ പടിയാണ് ഈ വൈരാഗ്യം. ശാസ്ത്രം ഇതിനെ *'ഇഹാമുത്രഫലഭോഗവിരാഗം'* എന്നാണ് പറയുന്നത്. ഈ ലോകത്തും പരലോകത്തുമുള്ള ഭൗതികഫലാനുഭവങ്ങളിൽ വൈരാഗ്യം എന്നാണീ ശബ്ദത്തിനർത്ഥം. ഇതു രണ്ടും നേടിക്കഴിഞ്ഞാൽ ഇനി വിദ്യാമാർഗ്ഗത്തിൽ തടവില്ലാതെ സഞ്ചാരമാരംഭിക്കാം.

## യഥാ രജ്ജുസർപ്പത്ത്വാവധാരണം

കയറിൽ പാമ്പിനെക്കണ്ടു ഭയപ്പെടുന്നയാളിനോട് അറിവുള്ളയാൾ അതു പാമ്പല്ല കയറാണെന്നു പറഞ്ഞുകൊടുക്കുന്നു. ആ വാക്കു വിശ്വസിച്ച് അയാൾ ധൈര്യമായി വസ്തുവിനെ സമീപിക്കുന്നു. ക്രമേണ കാഴ്ച വ്യക്തമായിത്തീരുകയും അവസാനം കയറുകണ്ടെത്തി സമാശ്വസിക്കുകയും ചെയ്യുന്നു. അതുപോലെ ഈ ജഡപ്രപഞ്ചം സത്യമല്ല, ആത്മാവാണ് സത്യം എന്നുപദേശിച്ചിട്ട് ഗുരു ശിഷ്യന് ആത്മാന്വേഷണമാർഗ്ഗം നിർദ്ദേശിക്കുന്നു. വിദ്യാമാർഗ്ഗത്തിലേക്ക് കടക്കാനുള്ള പ്രധാന പഴുതുകളാണ് ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം എന്നീ ആറുകാര്യങ്ങൾ. മനസ്സടങ്ങിക്കിട്ടുന്നതാണ് *ശമം.* ഇന്ദ്രിയങ്ങൾ അടങ്ങിക്കിട്ടുന്നതു *ദമം.* കർമ്മഫലങ്ങളിൽ നിന്നും മനസ്സ് പിൻതിരിഞ്ഞ് ഉള്ളിൽ നിരപേക്ഷമായ സുഖം അനുഭവിക്കാൻ തുടങ്ങുന്നതാണ് *ഉപരതി.* ഏതു ദുഃഖവും ചിന്തയോ വിലാപമോ കൂടാതെ സഹിക്കുവാനുള്ള കഴിവു നേടുന്നതാണ് *തിതിക്ഷ.* ആത്മാവാണ് സത്യമെന്നുള്ള ഗുരുവാക്യത്തിൽ അചഞ്ചലമായ വിശ്വാസം വരുന്നതാണ് *ശ്രദ്ധ.* സത്യസ്വരൂപത്തിൽതന്നെ മനസ്സുറയ്ക്കുന്നതാണു *സമാധാനം.* ഈ സാധനകൾ അഭ്യസിച്ചുറപ്പിച്ചുകൊണ്ട് കർമ്മബന്ധത്തിൽ നിന്നും ആനന്ദസ്വരൂപമായ ആത്മാവിനെ മോചിപ്പിക്കുകയാണ് ജീവിതത്തിന്റെ പരമലക്ഷ്യമെന്നുറപ്പിക്കണം. ഈ ഉറപ്പാണ് മുമുക്ഷുത്വം. മോചിപ്പിക്കണമെന്നുള്ള ആഗ്രഹമാണ് *മുമുക്ഷുത്വം.* നിത്യാനിത്യവസ്തുവിവേകം, വൈരാഗ്യം, ശമാദിഷട്കസമ്പത്തി, മുമുക്ഷുത്വം ഈ നാലെണ്ണവും ചേർന്നതാണ് *സാധനചതുഷ്ടയം. സാധനചതുഷ്ടയ* സമ്പന്നനായ ഒരാൾ വ്യക്തമായും വിദ്യാമാർഗത്തിലേക്കു കടന്നു എന്നു കരുതാം. കയറിലെ സർപ്പത്തെ സമീപിക്കുന്നയാൾക്ക് ക്രമേണ കയറിന്റെ കാഴ്ച വ്യക്തമായി വരുന്നതുപോലെ സാധനചതുഷ്ടയ സമ്പന്നനായി വിദ്യാമാർഗ്ഗത്തിലേക്കു കടക്കുന്നയാൾക്കു ക്രമേണ ആത്മസ്വരൂപം കൂടുതൽ കൂടുതൽ വ്യക്തമായി ഭവിക്കുന്നു. സ്വയം ജ്യോതിസ്സായ വസ്തുവിന്റെ പ്രകാശം സാധനാസമ്പന്നമായ ഹൃദയത്തിൽ സർവ്വത്ര പരക്കുന്നു. ശ്രീനാ

രായണ ഗുരുദേവൻ തന്റെ അജ്ഞാത വാസകാലത്ത് ഈ തപഃസാധനക ളിൽ കഴിഞ്ഞിരുന്നു എന്നു വ്യക്തമാണ്. വിദ്യാമാർഗത്തിലേയ്ക്കു കടക്കു ന്നയാളിന്റെ ഹൃദയത്തിൽ തെളിയുന്ന പ്രകാശത്തെക്കുറിച്ചുള്ള അനുഭൂതി മധുരമായ വിവരണം അദ്ദേഹത്തിന്റെ കൃതികളിൽ പലയിടത്തും കാണാം. ചിത്തപ്രസാദരൂപത്തിലുള്ള ഈ പ്രകാശത്തെ പിൻതുടർന്ന് അഭ്യാസത്തിന് ശക്തികൂട്ടിയാൽ ഒടുവിൽ അഖണ്ഡാനന്ദസ്വരൂപമായ വസ്തു മറ മാറിത്തെളി യുകയും ചെയ്യും. 'പിന്നീടുകാണുമറിവും പ്രഭതന്റെ പിൻപോയ്' എന്ന് ഗുരു ദേവൻ തന്നെ അദ്വൈതദീപികയിൽ പ്രസ്താവിച്ചിട്ടുമുണ്ട്. ഇങ്ങനെയാണ് രജ്ജുസർപ്പത്തിലെ തത്ത്വം തെളിയുന്നതുപോലെ പ്രപഞ്ചതത്ത്വം, വിദ്യ ഒരു സത്യാന്വേഷിക്ക് തെളിയിച്ചു കൊടുക്കുന്നത്. വിദ്യാശക്തിയുടെ ഈ പ്രവർത്തനരഹസ്യമാണ് മൂന്നാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

### അവിദ്യാസ്വരൂപം

വിദ്യാസ്വരൂപത്തിന് നേരേ വിപരീതമായതാണ് അവിദ്യാസ്വരൂപം. വിദ്യ ജഡങ്ങളെ അസത്യമായും ആത്മാവിനെ സത്യമായും കാട്ടിത്തരുന്നു. അവിദ്യ ആത്മാവിനെ അസത്യമായും ജഡദൃശ്യങ്ങളെ സത്യമായും ഭ്രമിപ്പിക്കുന്നു. വിദ്യ ശ്രേയസ്സു നേടിത്തരുന്നു. അവിദ്യ പ്രേയസിൽ ഭ്രമിപ്പിക്കുന്നു. വിദ്യ അമൃതത്വം കൈവരുത്തുന്നു. അവിദ്യ ജനനമരണഭ്രമുളവാക്കി ക്ലേശിപ്പിക്കു ന്നു. വിദ്യ യാഥാർത്ഥ്യനുഭവത്തേയും അവിദ്യ ഭ്രമാനുഭവത്തെയും ഉണ്ടാക്കു ന്നു. വിദ്യഒന്നിനെ കാട്ടിത്തരുന്നു. അവിദ്യ പലതിനെ. വിദ്യ ദൈവീ സമ്പത്തിന്റെ പ്രഭവസ്ഥാനമാണ്. അവിദ്യ ആസുരീസമ്പത്തിന്റെയും. വിദ്യ യുടെ ചരമസീമ അഖണ്ഡബോധസ്വരൂപമായ ബ്രഹ്മമാണ്. അവിദ്യയുടെ ചര മസീമ ശുദ്ധശൂന്യമായ ജഡവും. വിദ്യനിവൃത്തിമാർഗമാണെങ്കിൽ അവിദ്യ പ്രവൃത്തിമാർഗമാണ്. വിദ്യ തേജോമാർഗമാണെങ്കിൽ അവിദ്യ തമോമാർഗം. വിദ്യാസ്വരൂപം ചർച്ചചെയ്തശേഷം ഗുരുദേവൻ നാലാം പദ്യത്തിൽ അവി ദ്യാസ്വരൂപമാണ് ചർച്ചചെയ്യുന്നത്.

4. ആത്മാ സദനാത്മാ സ-
ദിതിവിദ്യോതതേ യയാ
സൈവാ/വിദ്യാ യഥാ രജ്ജു-
സർപ്പയോരയഥാർത്ഥദൃക്.

യഥാ - ഏതുവിധമാണോ; രജ്ജുസർപ്പയോഃ - കയറിന്റെയും പാമ്പി ന്റെയും; അയഥാർത്ഥദൃക് - യഥാർത്ഥം മറച്ചുകളയുന്ന കണ്ണ് പ്രവർത്തിക്കു ന്നത് അതുപോലെ; ആത്മാ - ആത്മാവ്; ന സത് - സത്യമല്ല; അനാത്മാ സത് - ജഡം സത്യമാണ്; ഇതി - എന്ന്; യയാ - യാതൊരു ശക്തിയാൽ; വിദ്യോതതേ - വെളിവാക്കപ്പെടുന്നോ; സാ ഏവ - ആ ശക്തി തന്നെയാണ്; അവിദ്യാ - അവിദ്യയെന്നറിയപ്പെടുന്നത്.

കയറിനെ സർപ്പമെന്നു കാട്ടി അതിന്റെ യാഥാർത്ഥ്യം മറച്ചുകളയുന്ന കണ്ണ് എങ്ങനെയാണോ പ്രവർത്തിക്കുന്നത് അതുപോലെ ആത്മാവ് സത്യ

മല്ല, ജഡമാണു സത്യം എന്ന് വെളിപ്പെടുത്തി ഭ്രമിപ്പിക്കുന്ന ശക്തിതന്നെ യാണ് അവിദ്യ.

## അവിദ്യയുടെ വളർച്ച

സ്വയം പ്രകാശമായ അഖണ്ഡബോധസത്യത്തിൽ പ്രപഞ്ചനിർമ്മിതി ക്കാരംഭിക്കുന്ന ശക്തിയാണല്ലോ മായ. ഈ ശക്തി സമഷ്ടി, വ്യഷ്ടി എന്ന രണ്ടു ഭാവങ്ങളിൽ വേർതിരിഞ്ഞുനിന്നാണ് പ്രവർത്തിക്കുന്നത്. സമ്പൂർണ്ണ പ്രപഞ്ചവും ഒന്നെന്നുൾക്കൊള്ളുന്ന ഭാവമാണ് *സമഷ്ടി.* വ്യക്തികളായി വേർതിരിഞ്ഞുള്ള ഭാവമാണ് *വ്യഷ്ടി.* കാരണം, *സൂക്ഷ്മം*, സ്ഥൂലം എന്നിവ യാണല്ലോ ശക്തിയുടെ പരിണാമ ദശകൾ. നാം അധ്യാരോപദർശനത്തിൽ നാലനുഭവതലങ്ങൾ വേർതിരിച്ചുകാണിച്ചിട്ടുണ്ട്. അവയിൽ അഖണ്ഡബോ ധാനുഭവതലമാണ് സത്യാനുഭവതലം. അവിടെ ശക്തിക്കു കാര്യമൊന്നു മില്ല. അതുകൊണ്ട് സമഷ്ടി വ്യഷ്ടിഭേദത്തിനും അവിടെ പ്രസക്തിയില്ല. ശക്തിയുടെ അവ്യക്തതലം എന്ന് പ്രസിദ്ധമായിത്തീർന്നിട്ടുള്ള വാസനാതല മാണ് ശക്തിയുടെ കാരണ പരിണാമദശ. പ്രപഞ്ചാനുഭവം മുഴുവൻ വാസ നാരൂപത്തിൽ ലയിച്ചുകിടക്കുന്ന ഒരു മറയുടെ രൂപത്തിൽ ശക്തിപ്രകടമാകു ന്നതിവിടെയാണ്. ശക്തിനിർമ്മിക്കുന്ന മറയും അതിൽ പ്രതിബിംബിക്കുന്ന ബോധവും ഇങ്ങനെ രണ്ടെണ്ണം ചേർന്നതാണീ കാരണദശ. ഈ കാരണദശ യ്ക്കുതന്നെ സമഷ്ടിഭാവവും വ്യഷ്ടിഭാവവുമുണ്ട്. പ്രപഞ്ചത്തിനു മുഴുവ നേയുള്ള കാരണദശയാണ് സമഷ്ടി. ഇങ്ങനെ കാരണദശയിൽ സമഷ്ടി യായി നില്ക്കുന്ന ബോധപ്രതിബിംബത്തെയാണ് വേദാന്തശാസ്ത്രം *ഈശ്വരൻ* എന്നു വിളിക്കുന്നത്. പുരാണങ്ങളിലെ യോഗനിദ്രകൊള്ളുന്ന വിഷ്ണു ഈ ഈശ്വരൻതന്നെയാണ്. സമഷ്ടി പ്രതിബിംബത്തിനാശ്രയ മായി നിൽക്കുന്ന ശക്തിയുടെ സമഷ്ടിരൂപത്തെയാണ് *'മായ'* എന്നു വിളി ക്കുന്നത്. ഒരു യോഗിക്ക് സാക്ഷാത്കരിക്കാവുന്നതാണീ സമഷ്ടി വാസനാ തലം. ഇത് സത്ത്വഗുണത്തിന്റെ പ്രകാശം ഇടതിങ്ങുന്ന അവ്യക്തതലമാണ്. അഖണ്ഡസത്യത്തോട് തൊട്ടടുത്തുനിൽക്കുന്ന അനുഭവതലമാണിത്. ഇനി ഈ അവ്യക്തദശക്കുതന്നെ വ്യഷ്ടിഭാവമുണ്ട്. വ്യക്തിയുടെ പ്രപഞ്ചാനു ഭവം മുഴുവൻ ലയിച്ചുചേരുന്ന കാരണദശയാണത്. ഓരോ വ്യക്തിയും ഗാഢനിദ്രയിൽ ഈ കാരണദശ അനുഭവിച്ചറിയുന്നു. ഗാഢനിദ്രയിൽ ഒരിരു ണ്ടമറയും അതിൽ ഒളിഞ്ഞിരിക്കുന്ന വ്യക്തിബോധവുമാണല്ലോ ശേഷിക്കു ന്നത്. 'ഭാനദർശനം' ചർച്ചചെയ്യുമ്പോൾ ഇക്കാര്യം കൂടുതൽ വിശദമാകുന്ന താണ്. വ്യഷ്ടിയുടെ അവ്യക്തദശയിൽ ഒളിഞ്ഞിരിക്കുന്ന ബോധത്തെ ശാസ്ത്രം *'പ്രാജ്ഞൻ'* എന്നാണ് വിളിക്കുന്നത്. പ്രാജ്ഞന് ആശ്രയമായി ട്ടുള്ള ശക്തിയെ 'അവിദ്യ'യെന്നു പറയുന്നു. അവിദ്യ തമോരൂപിണിയാണ്. വ്യക്തിക്കു പ്രാധാന്യം ലഭിക്കുന്ന ഘട്ടങ്ങളിലെല്ലാം ശക്തി തമോരൂപിണി യായ അവിദ്യയാണ്. സമഷ്ടിക്ക് പ്രാധാന്യം ലഭിക്കുന്ന ഘട്ടങ്ങളിലെല്ലാം ശക്തി പ്രകാശസ്വരൂപിണിയായ വിദ്യയും. സങ്കോചം തമസ്സും വികാസം പ്രകാശവുമാണ്. തമസ്സ് അവിദ്യയും പ്രകാശം വിദ്യയും. ഇതാണ് വിദ്യാ

വിദ്യകളുടെ നിഷ്കൃഷ്ടമായ ശാസ്ത്രീയവിവരണം. ഈ ഇരുട്ടും പ്രകാശവും തന്നെ സാപേക്ഷമാണെന്നു നാം മുൻപ് ചർച്ചചെയ്തിട്ടുണ്ടല്ലോ. എന്തായാലും മായ അതിന്റെ കാരണതലമായ അവ്യക്തദശ മുതൽ തന്നെ വിദ്യയുടെയും അവിദ്യയുടെയും രൂപത്തിൽ സമഷ്ടി വ്യഷ്ടികളായി വേർതിരിഞ്ഞു. പ്രവർത്തിക്കുന്നുവെന്നു കാണേണ്ടതാണ്. ഈ വേർതിരിവ് മായയുടെ സൂക്ഷ്മസ്ഥൂല പരിണാമദശകളിലേക്കും അഥവാ സങ്കല്പ ദൃശ്യതലങ്ങളിലേക്കും വ്യാപിക്കുന്നതാണ്. അവ്യക്ത കാരണദശയിൽ നിന്നാണ് സങ്കല്പ സൂക്ഷ്മദശ മുളയ്ക്കുന്നത്. വിശ്വഭാവന സമ്പൂർണമായി ഉൾക്കൊള്ളാൻ കഴിയുന്ന സങ്കല്പമാണ് ഈ സൂക്ഷ്മപരിണാമ ഘട്ടത്തിലെ സമഷ്ടി. ഈ സങ്കല്പാത്മകമായ സമഷ്ടിയിൽപെട്ടു നില്ക്കുന്ന ബോധപ്രതിബിംബമാണ് ശാസ്ത്രത്തിലെ 'ഹിരണ്യഗർഭൻ' ഹിരണ്യഗർഭന്റെ വകഭേദം തന്നെയാണ് പുരാണങ്ങളിലെ ബ്രഹ്മാവ്. ഹിരണ്യഗർഭനെ പ്രപഞ്ചമനസ് എന്നു പറയാം. പ്രജാപതിയെന്നും, വിശ്വപ്രാണനെന്നും ഇങ്ങനെ ഹിരണ്യഗർഭന് പല പേരുകളുണ്ട്. യോഗികൾക്ക് സാക്ഷാത്കരിക്കാൻ കഴിയുന്നതാണീ ഹിരണ്യഗർഭരൂപം. വ്യക്തിമനസ് ഏകാഗ്രപ്പെട്ടാൽ സ്വാഭാവികമായി പ്രപഞ്ച മനസിൽ എത്തി നിൽക്കുമെന്നു പറയേണ്ടതില്ലല്ലോ. വിദ്യാമാർഗത്തിൽ സത്ത്വഗുണ പ്രധാനനായി നിൽക്കുന്ന തേജോമയനാണ് ഹിരണ്യഗർഭൻ. വ്യക്തികളുടെ സങ്കല്പതലമാണ് അഥവാ സൂക്ഷ്മദേഹസ്ഥിതിയാണ് വ്യക്തിമനസ്. വ്യക്തിമനസിൽപ്പെട്ടു നിൽക്കുന്ന ബോധപ്രതിബിംബത്തെ *'തൈജസൻ'* എന്നാണ് വിളിക്കുന്നത്. വ്യഷ്ടിക്ക് പ്രധാന്യം വരുന്നിടത്ത് രജസ്തമസ്സുകൾക്ക് ശക്തി കൂട്ടുന്ന അവിദ്യയുടെ സൃഷ്ടിയാണ് തൈജസൻ. സ്ഥൂലദശയായ ബാഹ്യദൃശ്യതലത്തിലും സമഷ്ടിഭാവവും വ്യഷ്ടിഭാവവും ആകാം. സമസ്തവിശ്വവും ഒരേ അഖണ്ഡബോധശക്തിയുടെ പ്രകടനമാണെന്നു കാണുന്നയാൾക്ക് പ്രപഞ്ചത്തിൽ ഭഗവാന്റെ പ്രകാശമയമായ വിരാഡ്രൂപം കണ്ടാനന്ദിക്കാം. വിദ്യാസമാശ്രയണം കൊണ്ടേ വിരാഡ്രൂപദർശനം സാദ്ധ്യമാവൂ. അതിനു കഴിവില്ലാത്തവർ പ്രത്യേകം പ്രത്യേകം വ്യക്തി ശരീരങ്ങളെ സത്യമെന്ന് കണ്ട് അവിദ്യാമണ്ഡലത്തിൽ ഉഴലുന്നു. ഭഗവാന്റെ വിരാഡ്രൂപത്തിനാശ്രയമായ ബോധപ്രതിബിംബത്തിന് ശാസ്ത്രം *'വൈശ്വാനരൻ'* എന്നു പേരിട്ടിരിക്കുന്നു. വ്യക്തിദേഹാനുഭവത്തിൽപെട്ടു നിൽക്കുന്ന ബോധപ്രതിബിംബത്തെ *'വിശ്വൻ'*, എന്നും വിളിക്കുന്നു. അപ്പോൾ ശക്തിപരിണാമഘട്ടങ്ങളിലെ സമഷ്ടികളായ ഈശ്വരൻ, ഹിരണ്യഗർഭൻ, വൈശ്വാനരൻ ഇവർ സത്ത്വഗുണപ്രധാനികളായ വിദ്യാസ്വരൂപന്മാരാണെങ്കിൽ വ്യഷ്ടികളായ പ്രാജ്ഞൻ തൈജസൻ, വിശ്വൻ എന്നിവർ രജസ്തമഃപ്രധാനന്മാരായ അവിദ്യാസ്വരൂപന്മാരാണ്. ശക്തിയുടെ വിവിധ പരിണാമ ഘട്ടങ്ങളിൽ ആത്മാവാണ് സത്യമെന്നനുഭവിക്കുന്നവരാണ് സമഷ്ടികൾ. ജഡമാണ് സത്യമെന്നനുഭവിക്കുന്നവരാണ് വ്യഷ്ടികൾ. പ്രാജ്ഞനിൽ നിന്നും വിശ്വൻ വരെ 'ആത്മാവു സത്യമല്ല' എന്നു കാട്ടിക്കൊണ്ടുള്ള അവിദ്യയുടെ വളർച്ച ഈ വിധമാണ്.

## അവിദ്യാദർശനം

ജഡമാണ് സത്യമെന്ന് സദാ ഭ്രമിപ്പിക്കുകയാണ് അവിദ്യയുടെ ജോലി. ആത്മദർശനം ദൈവീസമ്പത്തിന്റെ വളർച്ചയ്ക്കു കാരണമാകുന്നതുപോലെ ജഡദർശനം ആസുരീസമ്പത്തിന്റെ വളർച്ചയ്ക്കു കാരണമായിത്തീരുന്നു. ആസുരസമ്പത്തിന്റെ സ്വരൂപമെന്തെന്നു ഭഗവാൻ ഗീത പതിനാറാമധ്യാ യത്തിൽ വിസ്തരിച്ചു വർണിക്കുന്നുണ്ട്. പ്രവൃത്തിയും നിവൃത്തിയും അസുരസമ്പന്നന്മാർക്കു വേർതിരിക്കാൻ കഴിയുന്നില്ല. ഭഗവാൻ ഇങ്ങിനെ തുടരുന്നു:

*അസത്യമപ്രതിഷ്ഠം തേ*
*ജഗദാഹുരനീശ്വരം*
*അപരസ്പരസംഭൂതം*
*കിമന്യത് കാമഹേതുകം.* *ഭഗ.ഗീ. 16–8*

ജഗത്തിനാശ്രയമായി ഒരു സത്യമില്ലെന്നവർ കരുതുന്നു. ഇതിന് രക്ഷി താവായും ആരുമില്ല. സ്ത്രീ പുരുഷ സംയോഗംകൊണ്ടുണ്ടായതാണ് ജഗത്ത്. വെറും കാമത്തിന്റെ സന്തതിയല്ലാതെ മറ്റെന്താണിത്. ഈ സിദ്ധാന്തത്തിലുറച്ചു നിന്നുകൊണ്ട് നാശകരങ്ങളായ ഉഗ്രകർമങ്ങളിൽ നിരതരായി ഭവിക്കുന്നു. അല്പബുദ്ധികളായ ഇവർ ആനന്ദസ്വരൂപമായ ആത്മാവിനെ സ്വയം മൂടി ഇരുട്ടിലാക്കിക്കളയുന്നു. ഇവരുടെ കാമവാസനകൾ അതിരില്ലാത്തവയാണ്. സ്വാർഥങ്ങൾ നേടിയെടുക്കാൻ ദംഭമദമാത്സര്യങ്ങളാണിവർക്കുള്ള ഉപായ ങ്ങൾ. പ്രളയകാലം വരെ നീണ്ടുപോകുന്ന കർമപരിപാടികളാണിവർക്കുള്ളത്. കാമഭോഗങ്ങൾക്കപ്പുറത്ത് ഒന്നും നേടാനില്ലെന്നാണിവരുടെ ഉറപ്പ്. ആശാ പാശശതങ്ങൾകൊണ്ട് ബദ്ധരായ ഇവർ ഏതധർമമാർഗവും അവലംബിച്ചും ഭൗതികസമ്പത്തു നേടാൻ യത്നിക്കുന്നു. എന്റെ പല ശത്രുക്കളെയും ഒടു ക്കിക്കഴിഞ്ഞു. ഇനിയും പലരെയും ഒടുക്കാനുണ്ട്. എന്നെക്കവിഞ്ഞാരുമുണ്ടാ കാൻ പാടില്ല. ഇങ്ങനെ പോകുന്നു അവരുടെ ചിന്താതരംഗങ്ങൾ. ഇങ്ങനെ അവിദ്യാമോഹമായ ആസൂരസമ്പത്തിൽപെട്ടുഴലുന്നവർ പതിച്ചുപതിച്ചു പല പല കുൽസിത ജന്മങ്ങൾ സ്വീകരിച്ച് നരകയാതന അനുഭവിക്കാൻ ഇടവരു ന്നു. അവർക്ക് സത്യത്തിന്റെ പ്രകാശം കണ്ടെത്താനേ കഴിയുന്നില്ല. കാമം, ക്രോധം, ലോഭം എന്നീ ആസുരവികാരങ്ങൾ നരകത്തിന്റെ മൂന്നു വാതിലു കളാണ്. ഒരു സത്യാന്വേഷി കഠിനയത്നം ചെയ്ത് ഈ വികാരങ്ങളെ ഒഴി ച്ചുമാറ്റേണ്ടതാണ്. ഇതിനായി സത്യദർശികളുടെ വാക്കുകൾ ശ്രദ്ധിച്ച് അവർ നിർദേശിക്കുന്ന ജീവിതമാർഗം അംഗീകരിക്കേണ്ടതാണ്. കയറിനെ സർപ്പ മെന്നു തെറ്റിദ്ധരിക്കുന്നവനു വന്നുചേരുന്ന ആപത്തുപോലെയാണ് ജഡത്തെ സത്യമെന്നു ഭ്രമിക്കുന്ന ആസുരീസമ്പന്നനു വന്നുചേരുന്ന ആപത്ത്. ഇല്ലാത്ത സർപ്പത്തെ ഉണ്ടെന്നു ഭ്രമിച്ചാൽ ഭയന്നോടേണ്ടിവരും. ചിലപ്പോൾ കാലുതട്ടി വീണുമരിക്കേണ്ടതായും വരും. നേരേമറിച്ച് അറിയുന്നവർ പറയുന്നതുകേട്ട് വസ്തുതത്ത്വം ഗ്രഹിക്കാനൊരുമ്പെടുന്ന ധീരൻ കയറുകണ്ട് ശാന്തനാകും. അതുപോലെ ഒരു സത്യാന്വേഷി വിദ്യാവിദ്യകൾ രണ്ടിനെയും അറിയണം.

സത്യത്തിലേയ്ക്കുള്ള മുന്നേറ്റത്തിൽ താൻ നിൽക്കുന്ന ഇടംവരെയുള്ളത് അവിദ്യയാണെന്നറിയണം. ഇനി തരണം ചെയ്യാനുള്ള മാർഗത്തെ വിദ്യാമാർഗ മായും കാണണം. അപ്പോൾ ഒരേ സ്ഥാനംതന്നെ നിൽക്കുന്നയാളിന്റെ സ്ഥാന ഭേദമനുസരിച്ച് വിദ്യയോ അവിദ്യയോ ആകാം. ഇനി പോകാനിടമില്ലെന്നു തെളിയുന്നതുവരെ പൊയ്ക്കഴിഞ്ഞാൽ സത്യദർശനമായി. അവിടെ വിദ്യാ വിദ്യകൾ രണ്ടിനെയും കൈവെടിയുകയും ചെയ്യാം. ഈ അന്വേഷണരഹ സ്യമാണ് ഗുരുദേവൻതന്നെ ഭാഷാന്തരം ചെയ്തിട്ടുള്ള ഈശാവാസ്യോപനി ഷത്തിൽ ഇങ്ങിനെ വെളിപ്പെടുത്തിയിരിക്കുന്നത്:

*വിദ്യാഽവിദ്യകൾ രണ്ടും ക-*
*ണ്ടറിഞ്ഞവരവിദ്യയാൽ*
*മൃത്യുവെത്തരണം ചെയ്തു*
*വിദ്യയാലമൃതാർന്നിടും.*

വിദ്യയും അവിദ്യയും രണ്ടും ഒരുമിച്ചറിയുന്നവൻ താനെത്തി നില്ക്കു ന്നിടംവരെയുള്ളതവിദ്യയാണെന്നറിഞ്ഞ് മരണത്തെക്കടക്കുന്നു. മരണത്തിന് പതനം എന്നർഥം. വിദ്യാമാർഗം ഇനിയും ശേഷിക്കുന്നുവെന്നറിഞ്ഞ് മുന്നോ ട്ടുനീങ്ങി അമൃതമായ സത്യത്തിൽ എത്തിച്ചേരുന്നു. ഈ വിദ്യാവിദ്യാരഹ സ്യമാണ് ഗുരുദേവൻ മൂന്നും നാലും പദ്യങ്ങളിൽ വിവരിച്ചിരിക്കുന്നത്.

**പരാസ്വരൂപം**

കാരണസൂക്ഷ്മസ്ഥൂലദശകളാണ് ശക്തിയുടെ പരിണാമ ഘട്ടങ്ങളെന്നു നാം കണ്ടുവല്ലോ. കാരണദശയായ അവ്യക്തതലത്തിൽ ശക്തിയെ മായ യെന്നു വിളിക്കുന്നു. വിദ്യയായും അവിദ്യയായും രണ്ടും കൈവഴികളിലായി പിരിഞ്ഞാണ് മായ പ്രവർത്തിക്കുന്നത്. ഈ കാരണദശയിൽ നിന്നു സൂക്ഷ്മ ദശ ആവിർഭവിക്കുന്നു. മായയുടെ ഈ പരിണാമദശകളാണ് ജീവന്റെ ശരീര ങ്ങൾ. ജീവന്റെ സമഷ്ടിഭാവമാണ് ഈശ്വരൻ. തിരകുമിളകളുടെ സമഷ്ടി ഭാവമായിരിക്കുന്നതുപോലെ. അപ്പോൾ മായയുടെ സമഷ്ടികാരണദശ ഈശ്വ രന്റെ കാരണശരീരം. മായയുടെ വ്യഷ്ടികാരണദശ ജീവന്റെ കാരണശരീരം. വ്യഷ്ടികാരണദശയിൽപെട്ട ജീവനാണ് പ്രാജ്ഞൻ. മായയുടെ സമഷ്ടിസൂ ക്ഷ്മദശ ഈശ്വരന്റെ സൂക്ഷ്മശരീരം. സൂക്ഷ്മശരീരിയായ ഈശ്വരനെയാണ് ഹിരണ്യഗർഭൻ എന്നു വിളിക്കുന്നത്. മായയുടെ വ്യഷ്ടിസൂക്ഷ്മദശ ജീവന്റെ സൂക്ഷ്മശരീരം സൂക്ഷ്മശരീരിയായ ജീവനാണ് തൈജസൻ. മായയുടെ സമഷ്ടിസ്ഥൂലദശ ഈശ്വരന്റെ സ്ഥൂലശരീരമാണ്. സ്ഥൂലശരീരിയായ ഈശ്വരൻ തന്നെയാണ് വിരാഡ് പുരുഷൻ അഥവാ വൈശ്വാനരൻ. മായ യുടെ വ്യഷ്ടിസ്ഥൂലദശയാണ് ജീവന്റെ സ്ഥൂലശരീരം. സ്ഥൂലശരീര ത്തിൽപ്പെട്ടു നിൽക്കുന്ന ജീവനാണ് വിശ്വൻ. ഈ വിഭാഗം ധരിച്ചുകഴിഞ്ഞാൽ 'പര'യുടെ സ്വരൂപം മനസിലാക്കാൻ വിഷമമില്ല. ഈശ്വരന്റെയും ജീവന്റെയും സൂക്ഷ്മശരീരം നിർമിച്ച് അവിടെ എത്തിനില്ക്കുന്ന ശക്തിക്കാണ് 'പരാ' എന്നു പേരിട്ടിരിക്കുന്നത്. പ്രവർത്തനഭേദമനുസരിച്ച് ഒരേ ശക്തിക്കുതന്നെ

നൽകുന്ന പേരുകളാണിവയെന്ന കാര്യം മറന്നുകൂട. പരയുടെ സ്വരൂപമാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ വിവരിക്കുന്നത്:

5. ഇന്ദ്രിയാണി മനോബുദ്ധി
പഞ്ചപ്രാണാദയോ യയാ
വിസൃജ്യന്തേ സൈവ പരാ
സൂക്ഷ്മാങ്ഗാനി ചിദാത്മനഃ

യയാ – യാതൊരു ശക്തിയാൽ; ചിദാത്മനഃ = ബോധസ്വരൂപമായ ആത്മാവിന്റെ; സൂക്ഷ്മാംഗാനി – സൂക്ഷ്മശരീരങ്ങളായ; ഇന്ദ്രിയാണി – ചെവി, തൊലി, നാക്ക്, കണ്ണ്, മൂക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങളും, വാക്ക്, കയ്യ്, കാല്, വിസർജനേന്ദ്രിയം, ജനനേന്ദ്രിയം എന്നീ കർമേന്ദ്രിയങ്ങളും, ഇങ്ങിനെ പത്തിന്ദ്രിയങ്ങൾ; മനോബുദ്ധി പഞ്ചപ്രണാദയഃ – മനസ്, ബുദ്ധി ഇവയും, പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ, ഉദാനൻ എന്നീ അഞ്ചു പ്രാണന്മാരും, ഇവയെല്ലാം; വിസൃജ്യന്തേ – ഉണ്ടാക്കപ്പെടുന്നുവോ; സാ ഏവ – ആ ശക്തിതന്നെയാണ്; പരാ – പരയെന്നറിയപ്പെടുന്നത്.

യാതൊരു ശക്തിയാണോ ആത്മാവിന്റെ സൂക്ഷ്മശരീരങ്ങളായ പത്തിന്ദ്രിയങ്ങളെയും. മനസ്, ബുദ്ധി, അഞ്ചുപ്രാണന്മാർ എന്നിവയെയും ഉണ്ടാക്കിക്കാണിക്കുന്നത് ആ ശക്തിതന്നെയാണ് പരയെന്നറിയപ്പെടുന്നത്.

## സൂക്ഷ്മശരീരം

അഖണ്ഡ ബോധസത്തയിൽ സ്പന്ദിച്ചുയരുന്ന ശക്തിയുടെ ജോലി ആത്മാവിന് പ്രപഞ്ചാനുഭവത്തിനായുള്ള ഉപകരണങ്ങൾ സൃഷ്ടിക്കുകയാണ്. ഈ ഉപകരണങ്ങളാണ് ശരീരങ്ങൾ. മായ ഉപകരണങ്ങൾ നിർമിക്കുന്നതോടെ അവയിൽ ബോധവസ്തു പ്രതിബിംബിക്കുന്നു. ബോധപ്രതിബിംബവും ഉപകരണങ്ങളും ചേർന്നതാണ് പ്രപഞ്ചം. ബോധപ്രതിബിംബമാണ് ജീവാത്മാവ്. ഉപകരണങ്ങളാണ് ശരീരങ്ങൾ. ശരീരങ്ങളില്ലാതെ ജീവാത്മാവില്ല. ജീവാത്മാവില്ലാതെ ശരീരങ്ങളുമില്ല. ശുദ്ധജഡങ്ങളായിക്കാണപ്പെടുന്നവയിൽപ്പോലും ജീവാത്മാവ് ഉറക്കത്തിലെന്നപോലെ ലയിച്ചു കിടക്കുകയാണെന്നോർക്കണം. മായ കാരണസൂക്ഷ്മസ്ഥൂലദശകളിൽ പരിണമിക്കുന്നു എന്നു നാം കണ്ടുവല്ലോ. ഈ പരിണാമദശകളാണ് ജീവന്റെ ശരീരങ്ങൾ. കാരണദശ കാരണശരീരമാണ്. സൂക്ഷ്മദശ സൂക്ഷ്മശരീരം. സ്ഥൂലപരിണാമദശയാണ് സ്ഥൂല ശരീരം. ജനനമരണങ്ങളിൽ ജീവന്റെ സ്ഥൂലശരീരം മാത്രമേ പാടേ മാറുന്നുള്ളൂ. സൂക്ഷ്മശരീരവും കാരണശരീരവും മരണംകൊണ്ടു മാറിപ്പോകുന്നില്ല. സൂക്ഷ്മശരീരവും കാരണശരീരവും മാറിക്കിട്ടുന്നതാണ് മോക്ഷം. മായ ആദ്യമായി നിർമിക്കുന്ന വാസനാമയമായ ആവരണമാണ് *കാരണശരീരം.* ഈ ആവരണത്തിൽ നിന്നാണ് സങ്കല്പമയമായ സൂക്ഷ്മശരീരം മുളച്ചുവരുന്നത്. പതിനേഴു തത്ത്വങ്ങൾ ഉൾപ്പെട്ടതാണ് *സൂക്ഷ്മശരീരം.* അഞ്ച് ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ച് കർമേന്ദ്രിയങ്ങൾ, അഞ്ച് പ്രാണന്മാർ ബുദ്ധി, മനസ് ഇവയത്രേ പതിനേഴു തത്ത്വങ്ങൾ. സൂക്ഷ്മശരീരത്തെ ലിംഗ

ശരീരം എന്നും വിളിക്കുന്നു. ലിംഗം എന്നതിന് ലയിക്കാൻ കഴിവുള്ളത് എന്നാണർഥം. ഉറക്കത്തിൽ സൂക്ഷ്മശരീരം ലയിച്ചുപോകുന്നതായി നാം അനുഭവിക്കുന്നുണ്ടല്ലോ. 'സർവവേദാന്തസിദ്ധാന്തസാരസംഗ്രഹം' എന്ന കൃതിയിൽ ശ്രീ ശങ്കരഭഗവത്പാദർ സൂക്ഷ്മശരീരത്തെ വിവരിച്ചിരിക്കുന്നതു നോക്കുക:

*ശ്രോതാദിപഞ്ചകം ചൈവ*
*വാഗാദീനാം ച പഞ്ചകം*
*പ്രാണാദിപഞ്ചകം ബുദ്ധി–*
*മനസീ ലിംഗമുച്യതേ.* *സർവ്വവേദസിദ്ധ. 340*

ചെവി തുടങ്ങി അഞ്ച് ജ്ഞാനേന്ദ്രിയങ്ങൾ, വാക്കു തുടങ്ങി അഞ്ചു കർമേന്ദ്രിയങ്ങൾ, അഞ്ചു പ്രാണന്മാർ, ബുദ്ധിയും മനസും ഇവ ചേർന്നതാണ് *ലിംഗശരീരം*. മായ ത്രിഗുണാത്മികയാണല്ലോ. സത്ത്വഗുണത്തിന്റെയും രജോഗുണത്തിന്റെയും സങ്കലനമാണ് സൂക്ഷ്മശരീരമെന്ന് സാമാന്യമായി പറയാം. ഇവിടെയും സമഷ്ടിവ്യഷ്ടി ഭേദമനുസരിച്ച് സത്ത്വഗുണത്തിനോ തമോഗുണത്തിനോ പ്രാധാന്യം വരാമെന്ന് നാം നേരത്തേ ചർച്ച ചെയ്തിട്ടുണ്ടല്ലോ. വാസ്തവത്തിൽ മായ പരിണാമഘട്ടങ്ങളിലൊരിടത്തും ത്രിഗുണങ്ങളിലൊന്നും അത്യന്തശുദ്ധമായി കാണപ്പെടുന്നില്ലന്നോർക്കണം. എല്ലാ ഘട്ടങ്ങളും ത്രിഗുണങ്ങളുടെ സങ്കലനമാണ്. പ്രാധാന്യമനുസരിച്ച് വ്യവസ്ഥ അത്രയേയുള്ളൂ. അങ്ങനെ നോക്കുമ്പോൾ ജ്ഞാനേന്ദ്രിയങ്ങളും ബുദ്ധിയും മനസും പഞ്ചഭൂതങ്ങളിലെ സത്ത്വാംശങ്ങൾ ചേർന്നുണ്ടായവയാണെന്നു പറയാം. കർമേന്ദ്രിയങ്ങളും പ്രാണന്മാരും പഞ്ചഭൂതങ്ങളിലെ രജോംശം ചേർന്നുണ്ടായവയും ബുദ്ധിയും മനസും ഒരുമിച്ചു ചേർന്നതാണന്തഃകരണം. *അന്തകരണ*ത്തിന് സാധാരണ ബുദ്ധി, മനസ്, ചിത്തം, അഹങ്കാരം എന്നു നാലു വിഭാഗങ്ങളാണുള്ളത്. പ്രവർത്തനഭേദമനുസരിച്ചാണീ വിഭജനം. കാര്യം നിശ്ചയിച്ചുറയ്ക്കുന്നതാണ് ബുദ്ധി. സങ്കല്പിച്ചു സംശയിക്കുന്നതാണ് മനസ്. സങ്കല്പിച്ച് വികാരപ്പെടുന്നതാണ് ചിത്തം. ദേഹാദിജഡങ്ങളിൽ 'ഞാൻ' എന്ന അഭിമാനം പുലർത്തുന്നതാണ് അഹങ്കാരം. പ്രവർത്തനങ്ങൾക്ക് സുവ്യക്തമായ വേർതിരിവില്ലാത്തതുകൊണ്ട് അഹങ്കാരത്തെ ബുദ്ധിയിലും ചിത്തത്തെ മനസിലും അന്തർഭവിച്ചുകൊണ്ടാണ് സൂക്ഷ്മശരീരലക്ഷണം വിവരിച്ചിരിക്കുന്നത്. ശരീരങ്ങളെക്കുറിച്ചു പഠിക്കുമ്പോൾ അവയോടു യോജിപ്പിച്ച് തൈത്തിരീയോപനിഷത്തിൽ വിവരിച്ചിട്ടുള്ള പഞ്ചകോശങ്ങളെക്കൂടി വേർതിരിച്ചറിയേണ്ടതാണ്. വാസനാമയമായ കാരണശരീരമാണ് ജീവന്റെ *ആനന്ദമയകോശം*. മൂന്നുകോശങ്ങൾ ഉൾപ്പെട്ടതാണ് ലിംഗശരീരം. ബുദ്ധിയും ജ്ഞാനേന്ദ്രിയങ്ങളും ചേർന്നതാണ് *വിജ്ഞാനമയകോശം*. മനസും ജ്ഞാനേന്ദ്രിയങ്ങളും ചേർന്നതാണ് പ്രാണമയകോശം. അപ്പോൾ വിജ്ഞാനമയകോശം, മനോമയകോശം, പ്രാണമയകോശം ഇവ മൂന്നും ചേർന്നതാണ് സൂക്ഷ്മശരീരം. ഇനി മാംസാസ്ഥിമയമായ സ്ഥൂലശരീരമാണ് *അന്നമയകോശം*. പ്രാണന്മാരുടെ പ്രവർത്തനംകൂടിയറിഞ്ഞാലേ സൂക്ഷ്മശരീരത്തെക്കുറിച്ചുള്ള നമ്മുടെ അറിവു പൂർണമാവൂ. ദേഹത്തിന്റെ മുകൾ ഭാഗത്തേയ്ക്കു സഞ്ചരി

ക്കുന്ന വായുവാണ് *പ്രാണൻ.* അധോഭാഗത്തേയ്ക്കു സഞ്ചരിക്കുന്നത് അപാനൻ. ദേഹത്തിൽ കുറുകെ സഞ്ചരിക്കുന്ന വായുവാണ് *വ്യാനൻ.* ഭക്ഷ്യസാധനങ്ങളിലെ രസാദിപോഷകാംശങ്ങളെ ദേഹത്തിൽ സമമായി വീതിക്കുന്ന പ്രാണനാണ് *സമാനൻ.* മരണവേളയിൽ ജീവനെയും കൊണ്ട് സ്ഥൂലദേഹം വിട്ടിറങ്ങിപ്പോകുന്ന പ്രാണനാണ് *ഉദാനൻ.* ജീവന്റെ സംസാരബന്ധത്തിനു മുഴുവൻ ഹേതുവായ ഈ സൂക്ഷ്മശരീരത്തെ നിർമിക്കുന്ന ശക്തിയാണ് 'പരാ' ഇക്കാര്യമാണ് ഗുരുദേവൻ അഞ്ചാം ശ്ലോകത്തിൽ പ്രതിപാദിച്ചിരിക്കുന്നത്.

## സംസാരകാരണം സൂക്ഷ്മശരീരമാണ്

ജ്ഞാനേന്ദ്രിയങ്ങളിലും കർമേന്ദ്രിയങ്ങളിലും മനസിലും ഒതുങ്ങുന്നവയാണ് ജീവിതാനുഭവങ്ങളെല്ലാം. ജ്ഞാനേന്ദ്രിയങ്ങൾ ബാഹ്യവിഷയങ്ങളെ ഗ്രഹിക്കുന്നു. മനസ് അവയുമായി രാഗദ്വേഷങ്ങളിൽക്കൂടി ബന്ധപ്പെട്ട് വിവിധ സങ്കല്പങ്ങളെയുളവാക്കുന്നു. സങ്കല്പങ്ങൾക്കനുസരണമായി കർമേന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നു. ഈ പ്രവൃത്തി തന്റേതാണെന്നു ഭ്രമിച്ച് ജീവാത്മാവ് സുഖദുഃഖരൂപത്തിലുള്ള ഫലവും അനുഭവിക്കുന്നു. ഇതാണല്ലോ ജീവിതം. സൂക്ഷ്മശരീരത്തിലുള്ള ജ്ഞാനകർമേന്ദ്രിയങ്ങൾ സഹായകമായി വർത്തിക്കുന്ന പുറംതോടു മാത്രമാണ് സ്ഥൂലശരീരം. മൃതശരീരത്തിൽ ജ്ഞാനകർമേന്ദ്രിയങ്ങളുടെ ബാഹ്യാവയവങ്ങളെല്ലാം ഉണ്ടായിരുന്നിട്ടും അവ വ്യാപരിക്കുന്നില്ലല്ലോ. അതുകൊണ്ടുതന്നെ ഇന്ദ്രിയങ്ങളെല്ലാം സൂക്ഷ്മശരീരത്തിനാണുള്ളതെന്ന് തെളിയുന്നു. മാത്രമല്ല ധ്യാനനിമഗ്നനാകുന്ന യോഗിക്ക് സൂക്ഷ്മശരീരത്തിൽ ശബ്ദസ്പർശരൂപരസഗന്ധങ്ങളുടെ അത്ഭുത പ്രകടനങ്ങൾ വേർതിരിച്ചുകാണാനും കഴിയുന്നു. പ്രപഞ്ചാനുഭവങ്ങളുടെയെല്ലാം കേന്ദ്രം ഈ സൂക്ഷ്മശരീരമാണെന്നു കണ്ടെത്തിയാൽതന്നെ സത്യമന്വേഷിച്ചു പിന്നെ അകലെയെങ്ങും പോകേണ്ടതായി വരുകില്ല. ഈ രഹസ്യമാണ് ഗുരുദേവൻ ആറാം പദ്യത്തിൽ വെളിപ്പെടുത്തുന്നത്:

6. അങ്ഗാന്യേതാന്യവഷ്ടഭ്യ
   സുഖീ ദുഃഖീവ മുഹ്യതി
   ചിദാത്മാ മായയാ സ്വസ്യ
   തത്ത്വതോ ƒ സ്തി ന കിഞ്ചന.

ചിദാത്മ – ബോധസ്വരൂപനായ ആത്മാവ്; സ്വസ്യമായയാ – തന്റെ മായ കൊണ്ട്; ഏതാനി അംഗാനി – ഈ അവയവങ്ങളെ; അവഷ്ടഭ്യ – ഉണ്ടാക്കി ത്തന്നോടു ചേർത്തുവച്ച്; സുഖീദുഃഖീ ഇവ – സുഖിയെന്നും ദുഃഖിയെന്നും ഭ്രമിച്ച്; മുഹ്യതി – മോഹിക്കുന്നു; തത്ത്വതഃ – വസ്തുതത്ത്വമായി; കിഞ്ചന – അതൊന്നുംതന്നെ; ന അസ്തി – ഉണ്ടായിരിക്കുന്നില്ല.

ബോധസ്വരൂപമായ ആത്മാവ് മായകൊണ്ട് ഈ സൂക്ഷ്മശരീരങ്ങളെ ഉണ്ടാക്കി തന്നോടു ചേർത്തുവയ്ക്കുന്നു. എന്നിട്ട് താൻ സുഖിക്കുന്നു ദുഃഖിക്കുന്നു എന്നിങ്ങനെ വെറുതെ ഭ്രമിക്കുന്നു. ഈ സുഖദുഃഖഭ്രമത്തിൽപ്പെട്ടു മോഹിച്ച് സത്യമറിയാതെ ഉഴലുന്നു.

77-2003 8

### കർത്തൃത്വവും ഭോക്തൃത്വവും

പഞ്ചഭൂതങ്ങളുടെ സൂക്ഷ്മതന്മാത്രകളാണ് ശബ്ദസ്പർശരൂപരസഗന്ധങ്ങൾ. സാത്ത്വികാംശങ്ങളായ ഈ സൂക്ഷ്മതന്മാത്രകൾ ഒരുമിച്ചുചേർന്നുണ്ടായതാണ് അന്തഃകരണം. അന്തഃകരണത്തിന്റെ പ്രവർത്തനത്തെ സഹായിക്കുന്ന ഉപാധികളാണ് ഇന്ദ്രിയങ്ങളും പ്രാണന്മാരും. പഞ്ചഭൂതങ്ങളുടെ സാത്ത്വികാംശങ്ങൾ ചേർന്നുണ്ടാകുന്ന അന്തഃകരണം ശക്തിയുടെ നേർമ്മയുള്ള സൂക്ഷ്മപരിണാമഘട്ടമായതുകൊണ്ട് അതിൽ ബോധസ്വരൂപമായ സത്യത്തിന്റെ പ്രതിബിംബം പതിയുന്നു. വെയിലത്തു വച്ചിരിക്കുന്ന ജലപാത്രത്തിൽ സൂര്യന്റെ പ്രതിബിംബം പതിയുന്നതുപോലെ. പ്രതിബിംബത്തിന് ബിംബഗുണങ്ങളുണ്ടായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. സൂര്യന്റെ പ്രകാശവും ചൂടുമൊക്കെ സൂര്യപ്രതിബിംബത്തിനുമുണ്ടായിരിക്കും. പ്രതിബിംബത്തിന്റെ ആകൃതിക്കൊത്ത് ആ ഗുണങ്ങൾ കൂടിയും കുറഞ്ഞുമിരിക്കുമെന്നേ ഭേദമുള്ളൂ. അന്തഃകരണത്തിൽ പ്രതിബിംബിക്കുന്ന ബോധത്തിനും അതുപോലെ ബിംബത്തിന്റേതായ സ്വയം പ്രകാശത്വാദി ഗുണങ്ങളൊക്കെ ഉണ്ടായിരിക്കും. അന്തഃകരണത്തിലെ ഈ ബോധപ്രതിബിംബമാണ് ജീവൻ. സർവത്ര പ്രാണികളിലും 'ഞാൻ, ഞാൻ' എന്നിങ്ങനെ സദാ സ്ഫുരിച്ചനുഭവ വിഷയമാകുന്ന 'അഹംതത്ത്വ'മാണ് ഈ ജീവന്റെ പ്രകടരൂപം. ദേഹാദ്യഭിമാനങ്ങളിൽപ്പെട്ടുഴലുമ്പോൾ ഈ 'അഹംതത്ത്വം' തന്നെയാണ് അഹങ്കാരമെന്നറിയപ്പെടുന്നത്. പ്രതിബിംബത്തിലെ ബിംബഗുണങ്ങൾ പ്രകടമാകുന്നതുതന്നെ ആശ്രയത്തിന്റെ പരിശുദ്ധിയനുസരിച്ചിരിക്കും. ജലപാത്രത്തിലെ ജലം നിർമലമാണെങ്കിൽ അതിലെ സൂര്യപ്രതിബിംബവും പ്രകാശമുറ്റതായിരിക്കും. വെള്ളം കലങ്ങിയതാണെങ്കിൽ പ്രതിബിംബവും കലങ്ങിയിരിക്കും. വെള്ളം ചലിച്ചാൽ പ്രതിബിംബവും ചലിക്കും. നിശ്ചലമാണെങ്കിൽ നിശ്ചലമായിരിക്കും. ആശ്രയമായ വെള്ളം ഇല്ലാതായാൽ പ്രതിബിംബം ബിംബത്തിൽ ഒന്നുചേരും. അന്തഃകരണത്തിന്റെ പ്രതിബിംബമായ ജീവന്റെയും കഥയിതുതന്നെ. അന്തഃകരണം ദുഷിച്ചാൽ ജിവൻ ദുഷിക്കും. അന്തഃകരണം നിർമലമായാൽ ജീവൻ നിർമലമാകും. അന്തഃകരണം ചലിച്ചാൽ ജീവൻ ചലിക്കും. നിശ്ചലമായാൽ നിശ്ചലമാകും. അന്തഃകരണം ഒഴിഞ്ഞു മാറിയാൽ ജീവൻ ബിംബമായ അഖണ്ഡബോധത്തിൽ ഒന്നുചേരും. ഇങ്ങനെ ഒന്നുചേരുന്നതാണ് ജീവന്റെ മോക്ഷം. അന്തഃകരണവുമായിചേർന്ന് അതിന്റെ ഗുണദോഷങ്ങൾ പകർന്നെടുക്കുന്നതാണ് ജീവന്റെ ബന്ധം.

ഇത്രയുംകൊണ്ട് ബന്ധമോക്ഷങ്ങളെല്ലാം ജീവനുമാത്രമുള്ള പ്രത്യേകാനുഭവങ്ങളാണെന്നു തെളിയുന്നുണ്ടല്ലോ. ചിന്തിച്ചുനോക്കിയാൽ ജീവന്റെ ബന്ധസ്വരൂപം രണ്ടു തട്ടുകളിൽ വേർ തിരിഞ്ഞു നിൽക്കുന്നുവെന്നു കാണാം. ഈ രണ്ടു തട്ടുകളാണ് കർത്തൃത്വവും ഭോക്തൃത്വവും. ജീവൻ അന്തഃകരണത്തോടും അതിന്റെ സഹായഘട്ടങ്ങളോടും ബന്ധപ്പെട്ട് ആദ്യം കർത്തൃത്വം അംഗീകരിക്കുന്നു. തത്ഫലമായി ഭോക്തൃത്വം വന്നു ചേരുകയും ചെയ്യുന്നു. അന്തഃകരണവും സഹായകോപാധികളം ചേർന്ന സൂക്ഷ്മദേഹം ജീവന്റെ ഉപകരണം മാത്രമാണ്. ജീവന് വേണമെങ്കിൽ അവയെ ഉപേക്ഷി

ക്കുകയോ വച്ചുകൊണ്ടിരിക്കുകയോ ചെയ്യാം. വച്ചുകൊണ്ടിരുന്നാൽ സംസാരബന്ധം. ഉപേക്ഷിച്ചാൽ അഖണ്ഡമായ സ്വരൂപപ്രാപ്തിയെന്ന മോക്ഷം. സൂക്ഷ്മശരീരം ജീവന്റെ ഉപകരണം മാത്രമാണെന്ന കാര്യമാണ് ഒരു സത്യജിജ്ഞാസു ആദ്യമായി ധരിക്കേണ്ടത്. എന്നാൽ മായാമോഹംകൊണ്ടിതു ധരിക്കാതെ ജീവൻ ഉപകരണവും താനും ഒന്നാണെന്നു ഭ്രമിക്കുന്നു. ഒരു നടൻ വേഷവും താനും ഒന്നാണെന്നു ഭ്രമിക്കുന്നതുപോലെ. അതോടെ ഉപകരണം കാട്ടിക്കൊടുക്കുന്ന കാഴ്ചകളൊക്കെ ജീവൻ സ്വാനുഭവങ്ങളായിക്കരുതുന്നു. ഉപകരണങ്ങളുടെ ചലനങ്ങളൊക്കെ തന്റെ ചലനങ്ങളെന്നും വ്യാമോഹിക്കുന്നു. ഇങ്ങനെയാണ് കർത്തൃഭാവം രൂപംകൊള്ളുന്നത്. ഉപകരണങ്ങളായ ജ്ഞാനകർമേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളൊക്കെ ജീവൻ തന്നിൽ സ്വയം ആരോപിക്കുന്നു. അതോടെ ഞാൻ കാണുന്നു, ഞാൻ കേൾക്കുന്നു, ഞാൻ നടക്കുന്നു എന്നിത്യാദി നിരവധി ക്രിയകളുടെ കർത്തൃത്വം ആത്മാവിനു വന്നുചേരുന്നു. പ്രാരംഭദശയിൽ ജീവനെ ബാഹ്യവിഷയങ്ങളുമായി ബന്ധിപ്പിക്കുന്നതു ഈ കർത്തൃഭാവമാണ്. തുടർന്ന് ബന്ധപ്പെടുന്ന വിഷയങ്ങളിൽ രാഗദ്വേഷങ്ങൾ ഉദയംചെയ്യുന്നതോടെ ഭോക്തൃഭാവം ആരംഭിക്കുന്നു. സുഖദുഃഖാനുഭവമാണ് ഭോഗം. വാസനകൾക്കനുസരണമായി ജീവൻ ചിലതൊക്കെ ഇഷ്ടപ്പെടുകയും ചിലതൊക്കെ വെറുക്കുകയും ചെയ്യുന്നു. ലോകത്ത് ഓരോ വ്യക്തിയുടെയും ഇഷ്ടാനിഷ്ടങ്ങൾ ഭിന്നമായിരിക്കുന്നതുകൊണ്ടുതന്നെ ഈ രാഗദ്വേഷങ്ങൾക്ക് പുറമേ നിശ്ചിതമായ നിയമമൊന്നും ഇല്ലെന്നു കാണാൻ കഴിയും. അപ്പോൾ അവരവരുടെ സൂക്ഷ്മശരീരമായി രൂപംകൊള്ളുന്ന വാസനാസങ്കല്പങ്ങൾ മാത്രമാണ് രാഗദ്വേഷങ്ങളുടെ നിയാമക ഘടകങ്ങൾ. രാഗദ്വേഷങ്ങളും കർത്തൃഭാവവും പരസ്പരം സഹായിച്ചു മുന്നേറുന്നതോടെ ഭോക്തൃഭാവത്തിനും കട്ടികൂടിവരുന്നു. അതോടെ നിരന്തരം ഞാൻ സുഖിക്കുന്നു. ഞാൻ ദുഃഖിക്കുന്നു എന്ന മോഹവും ആരംഭിക്കുന്നു. ആനന്ദഘനമായ ആത്മാവിന് സ്വരൂപസ്ഥിതിയിൽ ഇത്തരം മോഹങ്ങൾക്കൊന്നും പ്രസക്തിയില്ല. മായയെ സ്പന്ദിപ്പിച്ച് ആ സ്പന്ദനത്തിൽ സ്വപ്രതിബിംബങ്ങളെ ഉളവാക്കിയാണല്ലോ ബോധവസ്തുവായ ആത്മാവ് ഇങ്ങനെ മോഹിക്കുന്നത്. താൻ തന്നെയുളവാക്കിയ തന്റെ ശക്തിസ്പന്ദനത്തെ പിൻവലിച്ച് നിശ്ചലമാക്കുകയല്ലാതെ ഈ മോഹത്തെത്തടയാൻ വേറെ ഉപായമൊന്നുമില്ലെന്നും സ്പഷ്ടം. സ്വയം ഇതു സാധിച്ച് ബ്രഹ്മസ്ഥിതി നേടിയ ഗുരുദേവൻ സൂക്ഷ്മശരീരത്തിന്റെ ഈ പ്രവർത്തരഹസ്യമാണ് ആദ്യത്തെ മൂന്നു വരികളിൽ വിവരിച്ചിരിക്കുന്നത്.

### സുഖദുഃഖങ്ങൾ ഭ്രമമാണ്

സൂക്ഷ്മശരീരമെന്ന ഉപകരണം അംഗീകരിച്ചപ്പോഴാണ് ആത്മാവിന് പ്രപഞ്ചാനുഭവവും സുഖദുഃഖമോഹവും വന്നുചേർന്നത്. പ്രപഞ്ചം വസ്തുസ്ഥിതിയല്ല. നേരേ മറിച്ച് വസ്തുസ്വരൂപത്തിൽ ഉപകരണങ്ങളുണ്ടാക്കുന്ന കാഴ്ചമാത്രമാണ്. ഒരു കൊച്ചുകുട്ടി ചുവന്ന കണ്ണടവച്ചുകൊണ്ട് പുറമേ നോക്കുന്നുവെന്നു കരുതുക. പ്രപഞ്ചം മുഴുവൻ ചുവപ്പായിക്കാണും. ഞാൻ

ചുവപ്പു കാണുന്നു എന്നു കുട്ടി ഭ്രമിക്കുകയും ചെയ്യുന്നു. വാസ്തവത്തിൽ പ്രപഞ്ചം ചുവപ്പല്ല. കുട്ടി അങ്ങനെ കാണുന്നുമില്ല. കുട്ടിക്കും പ്രപഞ്ചത്തിനും ഇടയ്ക്കു കയറിവന്ന ഉപകരണം വസ്തുവിനെ തെറ്റിദ്ധരിപ്പിച്ച് കുട്ടിയ ഭ്രമിപ്പിക്കുകയാണ്. പ്രപഞ്ചം ഉപകരണത്തിന്റെ കാഴ്ചയാണെന്നുള്ളത് ഈ ആധുനിക ശാസ്ത്രയുഗത്തിൽ വിശേഷിച്ചു തെളിയിക്കേണ്ട കാര്യമൊന്നുമില്ല. ശക്തിയുള്ള ഉപകരണങ്ങളിൽക്കൂടി നോക്കിയാൽ ഇന്നു കാണുന്ന പ്രപഞ്ചത്തിന്റെ രൂപവും പ്രവർത്തനങ്ങളും തികച്ചും മാറിക്കാണും. മനുഷ്യരുടെയും മറ്റു ജന്തുക്കളുടെയും പ്രപഞ്ചദർശനം തുല്യമല്ല. ഇക്കാര്യമൊക്കെ ഇന്ന് ആധുനിക ശാസ്ത്രത്തിനുതന്നെ തെളിഞ്ഞു കഴിഞ്ഞിട്ടുണ്ട്. ശ്രീനാരായണ ഗുരുദേവനെപ്പോലെയുള്ള ഋഷീശ്വരന്മാരാകട്ടെ പ്രപഞ്ചദർശനമുളവാക്കുന്ന ഉപകരണമായ സൂക്ഷ്മശരീരത്തെ പാകപ്പെടുത്തി വിവിധ നിലകളിൽ പ്രപഞ്ചദർശനം പരീക്ഷിച്ചറിഞ്ഞിട്ടുള്ളവരാണ്. സൂക്ഷ്മശരീരം സത്യദർശനംനേടി പൂർണമായി പാകപ്പെട്ടാൽ സർവം ബ്രഹ്മമയമായി ദർശിക്കാൻ കഴിയുമെന്നുവരെ അവർക്കു തെളിഞ്ഞിട്ടുണ്ട്. സൂക്ഷ്മശരീരത്തെ പാടെ അകറ്റിയിട്ടാണവർ ഈ പാകത നേടുന്നത്. അപ്പോൾ സത്യദർശനത്തിനു മുൻപുള്ള സൂക്ഷ്മശരീരത്തിന്റെ കാഴ്ചകൾ തെറ്റിദ്ധരിപ്പിക്കലുകളാണെന്ന് സ്പഷ്ടം. സൂക്ഷ്മശരീരം ജഡമാണ്. അതിന് സ്വയം അനുഭവമൊന്നും സാധ്യമല്ല. ഈ ജഡോപകരണത്തിൽ പ്രതിബിംബിച്ചു നിന്നുകൊണ്ട് ആത്മാവ് അതിൽക്കൂടി അറിയാൻ തുടങ്ങുമ്പോഴാണീ ഭ്രമമെല്ലാം വന്നുചേരുന്നത്. സൂക്ഷ്മശരീരം സ്ഥൂലശരീരഘട്ടത്തിലേയ്ക്കു പരിണമിക്കുന്നതാണ് ജനനം. സൂക്ഷ്മശരീരം ആ പരിണാമഘട്ടം ഉപേക്ഷിക്കുന്നതാണ് മരണം. ഇവിടെയൊക്കെ ജഡോപകരണത്തിന്റെ പരിണാമഘട്ടങ്ങളെ തന്റേതായി ആത്മാവു ഭ്രമിക്കുന്നതുകൊണ്ടാണ് സുഖദുഃഖാനുഭവങ്ങളുണ്ടാകുന്നത്. വാസ്തവത്തിൽ ഭ്രമമല്ലാതെ വസ്തുസ്ഥിതിയിൽ ഇതൊന്നും ഇല്ലെന്നറിയേണ്ടതാണ്. ഈ അനുഭവ രഹസ്യമാണ് ഗുരുദേവൻ 'തത്ത്വതോഽസ്തി ന കിഞ്ചന' എന്ന ഭാഗംകൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്.

### അപരാസ്വരൂപം

ശക്തിയുടെ സൂക്ഷ്മപരിണാമഘട്ടമാണ് സൂക്ഷ്മശരീരം. വിത്തിൽ വൃക്ഷമെന്നപോലെ സർവ പ്രപഞ്ചവും ഇവിടെ സൂക്ഷ്മരൂപത്തിൽ വർത്തിക്കുന്നു. സൂക്ഷ്മദശയിലെ സങ്കല്പം കുറേക്കൂടി ഗതിവേഗം കൂട്ടി സ്ഥൂലരൂപം സങ്കല്പിക്കന്നതോടെ ഇന്ദ്രിയങ്ങൾക്ക് പുറമേ അനുഭവിക്കാൻ കഴിയുന്ന ബാഹ്യദേഹങ്ങൾ കാണാറാകുന്നു. ഇതാണ് ശക്തിയുടെ സ്ഥൂലപരിണാമദശ. ബാഹ്യദേഹങ്ങളുടെ ഘട്ടത്തിലെത്തുന്നതോടെ ശക്തിയുടെ ജഡപരിണാമം സമ്പൂർണവികാസം പ്രാപിക്കുന്നു. ഇങ്ങിനെ സൂക്ഷ്മതലത്തിൽനിന്നും സ്ഥൂലപരിണാമഘട്ടത്തെ പ്രകടമാക്കുന്ന ശക്തിയെയാണ് 'അപരാ' എന്നു വിളിക്കുന്നത്. ഇക്കാര്യമാണ് ഗുരുദേവൻ ഏഴാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

7. ഇന്ദ്രിയാണാം ഹി വിഷയഃ
പ്രപഞ്ചോ*f*യം വിസൃജ്യതേ
യയാ സൈവാ*f*പരാ*f*ധ്യാത്മ-
സ്ഥൂലസങ്കല്പനാമയീ.

യയാ – യാതൊരു ശക്തിയാൽ; ഇന്ദ്രിയാണാംഹി – ഇന്ദ്രിയങ്ങൾക്കുമാത്രം; വിഷയഃ – വിഷയമായ അതായത് അറിയാൻ കഴിയുന്ന; അയം പ്രപഞ്ചഃ – ഈ പ്രപഞ്ചം; വിസൃജ്യതേ – പുറമേ പ്രകടമാക്കപ്പെടുന്നുവോ; അധ്യാത്മ സ്ഥൂലസങ്കല്പനാമയീ – ആത്മാവിൽതന്നെ സ്ഥൂല ശരീരത്തെ സങ്കല്പിച്ചു ണ്ടാക്കുന്ന; സാ ഏവ – അവൾ തന്നെയാണ്; അപരാ – അപരയെന്നറിയപ്പെ ടുന്നത്.

ഇന്ദ്രിയങ്ങൾക്കുമാത്രം കണ്ടനുഭവിക്കാവുന്ന സ്ഥൂലപ്രപഞ്ചത്തെ ഏതൊരു ശക്തിയാണോ പുറമേ പ്രകടമാക്കുന്നത് ആ ശക്തിയാണ് അപര. ആത്മസ്വരൂപത്തിൽ തന്നെയാണ് ഈ ശക്തി ഇങ്ങനെ സ്ഥൂലരൂപങ്ങളെ സങ്ക ല്പിച്ചുണ്ടാക്കിക്കാണിക്കുന്നത്.

**ഇന്ദ്രിയങ്ങളും പ്രപഞ്ചവും**

ഇന്ദ്രിയങ്ങൾ കാട്ടിത്തരുന്ന കാഴ്ചയാണ് ബാഹ്യപ്രപഞ്ചം. ജ്ഞാനേ ന്ദ്രിയങ്ങൾ ഒറ്റയ്ക്കോ കൂടിച്ചേർന്നോ ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന വിഷയങ്ങളെ ഒറ്റയ്ക്കോ കൂട്ടിച്ചേർത്തോ ഗ്രഹിക്കുമ്പോഴാണല്ലോ പ്രപഞ്ചം അറിയപ്പെടുന്നത്. 'ഇന്ദ്ര' ശബ്ദത്തിന് ഉപനിഷത്സമ്മതമായ അർഥം ജീവാ ത്മാവെന്നാണ്. ഇന്ദ്രൻ പ്രപഞ്ചാനുഭവത്തിനായി കൈക്കൊള്ളുന്ന ഉപകര ണങ്ങളാണ് *ഇന്ദ്രിയങ്ങൾ*. ഈ അർഥത്തിൽ അന്തഃകരണവും ഒരിന്ദ്രിയമാണ്. എങ്കിലും അഞ്ചു ജ്ഞാനോപകരണങ്ങളെയും അഞ്ചു കർമോപകരണങ്ങ ളെയുമാണ് ഇന്ദ്രിയങ്ങളായി കണക്കാക്കിപ്പോരുന്നത്. ശരീരത്തിന്റെ ഉപരി തലത്തിലിരുന്നുകൊണ്ട് പദാർഥബോധമുളവാക്കുന്ന ഉപകരണങ്ങളാണ് ജ്ഞാനേന്ദ്രിയങ്ങൾ. സൂക്ഷ്മ ശരീരത്തിന്റെ അവിഭാജ്യഘടകങ്ങളായ ശബ്ദ സ്പർശരൂപരസഗന്ധങ്ങളെ പുറത്തേയ്ക്കാനയിച്ച് പഞ്ചഭൂതങ്ങളെ ബാഹ്യ രൂപമാക്കിക്കാണിച്ചു തരികയാണ് ഇന്ദ്രിയങ്ങളുടെ ജോലി. ഇവിടെ പുറമേ കാണപ്പെടുന്ന പഞ്ചഭൂതദൃശ്യാനുഭവവും ഇന്ദ്രിയങ്ങളുമായുള്ള ബന്ധവും അഭേദ്യമാണെന്നോർക്കണം. പഞ്ചേന്ദ്രിയങ്ങളിൽ ഒന്നില്ലെന്നു വന്നാൽ പിന്നെ പുറത്ത് ഭൂതദൃശ്യങ്ങൾ നാലേ ശേഷിക്കൂ. ഇനി ആറാമതൊരിന്ദ്രിയ മുണ്ടാകാമെങ്കിൽ ആറാമതൊരു ഭൂതദൃശ്യംകൂടി ലോകത്തിനനുഭവപ്പെട്ടു എന്നും വരാം. പ്രപഞ്ചാനുഭവരഹസ്യം ആർക്കെവിടെയായാലും ഇതു തന്നെ യാണ്.

ജീവൻ മനസിൽക്കൂടി കടന്ന് ഇന്ദ്രിയതലത്തിലെത്തി പ്രപഞ്ചത്തെ കണ്ടനുഭവിക്കുന്നതിനെ നമുക്ക് നാടകവേദിയുടെ മുൻപിലിരിക്കുന്ന ഒരു 'കളർഡിസ്കി'ന്റെ പ്രവർത്തനത്തോടുപമിക്കാം. ശുദ്ധവും ഉജ്ജ്വലവുമായ പ്രകാശമാണ് കളർഡിസ്ക്കിലെ പ്രവർത്തനത്തിന്റെ പ്രധാന ഘടകം. ശുദ്ധ

മായ പ്രകാശത്തിന്റെ ഒരംശം ചെറിയൊരു കുഴലിനാൽ നിയന്ത്രിക്കപ്പെട്ട് കളർ ഡിസ്കിന്റെ തലത്തിലെത്തുന്നു. ആ വർണവൃത്തത്തിൽ പച്ച, നീല, ചുവപ്പു തുടങ്ങിയ വർണക്കടലാസുകൾ പതിച്ചിട്ടുള്ള നാലോ അഞ്ചോ ദ്വാരങ്ങളുണ്ടാവും. അവയിൽ ഏതെങ്കിലും ഒന്നിൽക്കൂടി പ്രകാശം പുറത്തേയ്ക്കു വന്ന് രംഗത്തിൽ സർവത്ര വ്യാപിക്കുന്നു. പച്ചനിറമുള്ള ദ്വാരത്തിൽകൂടിയാണ് പ്രകാശം പുറപ്പെടുന്നതെന്നു വന്നാൽ പ്രകാശവും പച്ചനിറമായിത്തീരുന്നു. രംഗത്തൊക്കെ പച്ചനിറം വ്യാപിച്ചിരിക്കുന്നതായി കാണാനുമിടവരുന്നു. ചുവപ്പുനിറമുള്ള ദ്വാരത്തിൽകൂടിയാണെങ്കിൽ അതു ചുവപ്പുനിറമായിക്കാണപ്പെടും. ഇവിടെ അത്ഭുതകരമായ ഒരു പ്രക്രിയ നമുക്ക് കാണാം. വർണക്കടലാസും അവയുടെ ചുവപ്പോ പച്ചയോ ആയ നിറങ്ങളും കേവലം ജഡവസ്തുക്കളാണ്. അവയ്ക്ക് സ്വയം ചലിക്കാൻ കഴിവില്ല. എന്നാൽ പ്രകാശം അവയിൽക്കൂടെ കടന്നുവരുമ്പോൾ കടലാസുകളിലെ ജഡാംശം പലതും പ്രകാശത്തോടു കലർന്നിട്ട് ചേതനവസ്തുക്കളെപ്പോലെ പെരുമാറുന്നു. കടലാസുകളിലെ ജഡാംശങ്ങൾക്ക് ഈ കഴിവുണ്ടാക്കിക്കൊടുക്കുന്നത് പ്രകാശമാണ്. പകരം ജഡാംശങ്ങൾ പ്രകാശത്തിന്റെ ശുദ്ധവും ഉജ്ജ്വലവുമായ രൂപത്തെ നിറംപിടിപ്പിച്ച് മിക്കവാറും മറ്റൊന്നാക്കിക്കാണിക്കുകയും ചെയ്യുന്നു. ആത്മാവിന്റെ ഇന്ദ്രിയങ്ങളിൽക്കൂടിയുള്ള പ്രപഞ്ചാനുഭവത്തിന്റെയും നിലയിതുതന്നെ. ശുദ്ധമായ സ്വയം ജ്യോതിസ്വരൂപമാണ് ആത്മാവ്. അതിന്റെ ഒരു പ്രകാശാംശം അന്തഃകരണത്തിലൊതുങ്ങി ഇന്ദ്രിയതലത്തിലെത്തുകയാണ്. വർണവൃത്തത്തിലെ ദ്വാരങ്ങൾ പോലെ ശബ്ദ സ്പർശാദി പ്രത്യേക ഗുണങ്ങളുള്ള ദ്വാരങ്ങൾ അവിടെ നിലയുറപ്പിച്ചിട്ടുണ്ട്. അവയിലൊന്നിൽക്കൂടി പുറത്തേയ്ക്കു വരുമ്പോൾ അതിന്റെ ഗുണവും പേറിയാണാത്മാവ് രംഗത്താകെ പ്രസരിക്കുന്നത്. ചെവിയിൽകൂടെയാണ് പുറത്തുവരുന്നതെങ്കിൽ ബാഹ്യതലം ശബ്ദഗുണാത്മകമായി അനുഭവപ്പെടും. ഇതുപോലെ മറ്റോരോന്നും. ഇങ്ങനെ പുറമേ പരന്നു വ്യാപിക്കുന്ന ഇന്ദ്രിയഗുണങ്ങൾ തന്നെയാണ് സ്ഥൂലരൂപത്തിലുള്ള പഞ്ചഭൂതങ്ങളുടെ തോന്നലുളവാക്കുന്നത്. പഞ്ചഭൂതങ്ങളിൽ ഏതിനെയും അന്തിമമായി വിശകലനം ചെയ്താൽ അവ ഗുണസമാഹാരമല്ലാതെ മറ്റൊന്നുമല്ലെന്നു കാണാൻ കഴിയും. ഇവിടെ ഇന്ദ്രിയങ്ങളും അവയുടെ ഗുണങ്ങളായ ശബ്ദസ്പർശാദിയും നിശ്ശേഷ്ടങ്ങളായ കേവല ജഡരൂപങ്ങളാണ്. ആത്മചേതനന്റെ പ്രകാശധാര അവയുമായി കലരുന്നതോടുകൂടി അവ ചൈതന്യമുറ്റ പ്രതിഭാസങ്ങളെപ്പോലെ കാണപ്പെടുന്നു. പകരം ഇന്ദ്രിയങ്ങൾ ശബ്ദസ്പർശാദി ജഡഗുണങ്ങളെക്കൊണ്ട് ആത്മാവിന്റെ സ്വപ്രകാശമായ ആനന്ദസ്വരൂപത്തെ മറച്ച് കളങ്കപ്പെടുത്തി മിക്കവാറും അന്യഥാകരിച്ചു കാണിക്കുകയും ചെയ്യുന്നു.

ചിന്തിക്കുന്നയാൾക്ക് ഇവിടെ ഒരു കാര്യം വ്യക്തമായി കാണാൻ കഴിയും. വർണവൃത്തത്തിലെ നിറപ്പകിട്ടുള്ള ദ്വാരത്തിൽക്കൂടി കടന്നുവരുമ്പോൾ പ്രകാശത്തിൽ ജഡവും ജഡത്തിൽ പ്രകാശവും കൂടിച്ചേർന്നതുപോലെ കാണുന്നുണ്ട്. വാസ്തവത്തിൽ വേർപെടുത്താൻ വയ്യാത്തവിധം ഇവ കൂടിച്ചേരുന്നുണ്ടോ? യഥാർഥത്തിൽ വർണക്കടലാസിന്റെ ജഡാംശങ്ങൾ

പ്രകാശത്തെ ലേശമെങ്കിലും കളങ്കപ്പെടുത്തുന്നുണ്ടോ? ഇതു രണ്ടും സംഭവിക്കുന്നില്ലെന്നു സ്പഷ്ടം. നിറവും പ്രകാശവും കൂടിക്കലരുന്നതുപോലെ തോന്നുന്നുണ്ടെങ്കിലും അവ ഒരിക്കലും കൂടിക്കലരുന്നില്ല; കൂടിക്കലരാൻ സാധ്യവുമല്ല. കളർഡിസ്ക് അകറ്റി നോക്കിയാൽ ഇത് പ്രത്യക്ഷത്തിൽതന്നെ തെളിയുന്നതാണ്. അപ്പോൾ പ്രകാശം അതിന്റെ ശുദ്ധരൂപത്തിൽ ഒരു കളങ്കവും കൂടാതെ മാറിനിൽക്കും. ഇതിന്റെയർഥം വർണക്കടലാസുകളുമായി കൂടിക്കലർന്നു നിറഭേദങ്ങളോടുകൂടിക്കണ്ടിരുന്നപ്പോഴും പ്രകാശത്തിന് അതിന്റെ ശുദ്ധരൂപം നഷ്ടപ്പെട്ടിരുന്നില്ലയെന്നാണ്. നിറംമാറിക്കണ്ടതോ? വെറും തോന്നൽ. മനസിൽക്കൂടി ഇന്ദ്രിയങ്ങൾ വഴി പ്രവർത്തിക്കുന്ന ആത്മാവിന്റെയും കഥയിതുതന്നെ. മനസ്, ഇന്ദ്രിയങ്ങൾ എന്നിവ വഴി പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ അവയുടേതായ രാഗദ്വേഷങ്ങളും, സുഖദുഃഖങ്ങളും, ശബ്ദസ്പർശാദിയും സ്വയം ജ്യോതിസ്വരൂപനായ ആത്മാവിൽ കൂടിക്കലരുന്നതുപോലെ തോന്നുന്നു. ഇതുവെറും തോന്നൽ മാത്രം. മനസും ഇന്ദ്രിയങ്ങളുമുൾപ്പെട്ട വർണവൃത്തം അകറ്റിനോക്കാമെങ്കിൽ കാണാം ആത്മാവ് അദ്വയനും ആനന്ദസ്വരൂപനുമായി വിളങ്ങുന്നത്. ഭാരതീയരായ സത്യാന്വേഷികൾ അനേകം തവണ പരീക്ഷിച്ചുറപ്പിച്ചിട്ടുള്ള സത്യസ്ഥിതിയാണിത്. അതുകൊണ്ടാണ് ജഡസ്വരൂപമായ ശരീരേന്ദ്രിയ സംഘാതത്തിൽപ്പെട്ടുഴലാതെ സ്വയം ജ്യോതിസ്സായ സ്വസ്വരൂപത്തെ സാക്ഷാത്കരിച്ച് അമൃതത്വം വരിക്കാൻ അവർ മനുഷ്യരെ ആഹ്വാനം ചെയ്യുന്നത്. അപ്പോൾ ആത്മാവിനെ ആശ്രയിച്ച് മനസ് സ്ഥൂലപദാർഥങ്ങളെ സങ്കല്പിക്കുമ്പോൾ ഇന്ദ്രിയങ്ങൾ കാട്ടിക്കൊടുക്കുന്ന കാഴ്ചയാണ് സ്ഥൂലപ്രപഞ്ചം അഥവാ ബാഹ്യദൃശ്യതലം. മനസിനെ ഇങ്ങനെ ഇന്ദ്രിയങ്ങളുടെ തലത്തിലെത്തിച്ച് സ്ഥൂലപ്രപഞ്ചം ഉളവാക്കിക്കാണിക്കുന്ന ശക്തിയാണ് 'അപര'. ഏഴാം പദ്യത്തിൽ ഇക്കാര്യമാണ് പ്രതിപാദിക്കുന്നത്.

### ഗീതയും പരാപരാസ്വരൂപവും

ഭഗവദ്ഗീത ഏഴാമദ്ധ്യായത്തിലെ നാലും അഞ്ചും ശ്ലോകങ്ങളിൽ ഭഗവാൻ അപരാശക്തിയെയും പരാശക്തിയെയും നിർവചിക്കുന്നു. പഞ്ചഭൂതങ്ങളും, മനസും, ബുദ്ധിയും, അഹങ്കാരവുമായി വേർതിരിയുന്ന ശക്തിയെ അപരയെന്നും ജീവനെയുളവാക്കുന്ന ശക്തിയെ പരയെന്നുമാണ് അവിടെ പ്രസ്താവിച്ചിട്ടുള്ളത്. സൂക്ഷ്മമായി ആലോചിച്ചാൽ ഗീതയിലെ വിവരണവും ദർശനമാലയിലെ വിവരണവും തമ്മിൽ ഭേദമില്ലെന്നു കാണാൻ കഴിയും. ഗീത പഞ്ചഭൂതങ്ങളെയും അന്തഃകരണത്തെയും അപരയുടെ രൂപാന്തരങ്ങളായിക്കാണുന്നു. സ്ഥൂലസങ്കല്പത്തിലേർപ്പെടുന്ന അന്തഃകരണത്തെയാണിവിടെ ഉദ്ദേശിക്കുന്നത്. 'സ്ഥൂലസങ്കല്പനാമയീ' എന്ന ഭാഗംകൊണ്ട് ഇത് ഗുരുദേവനും സമ്മതമാണെന്ന് വ്യക്തമാക്കിയിരിക്കുന്നു. ഗീതയിൽ ജീവസൃഷ്ടി ചെയ്യുന്നവളാണ് പരാ. പക്ഷേ സൂക്ഷ്മശരീരിയായിട്ടല്ലാതെ ജീവന് അനുഭവതലത്തിൽ നിലനില്പില്ലാത്തതുകൊണ്ട് ജീവശബ്ദം സൂക്ഷ്മശരീരത്തെക്കൂടി സംഗ്രഹിക്കുന്നുവെന്നു കാണേണ്ടതാണ്. അങ്ങിനെ ദർശനമാലയിലെയും ഗീതയിലെയും പരാപരാനിർവചനങ്ങൾക്ക് അഭിപ്രായഭേദമി

ല്ലെന്നു കാണേണ്ടതാണ്. പരയെയും അപരയെയും നിർവചിച്ചിട്ട് ഭഗവാൻ ഇങ്ങിനെ പറയുന്നു:

*ഏതദ്യോനീനി ഭൂതാനി*
*സർവ്വാണീത്യുപധാരയ*
*അഹം കൃത്സ്നസ്യ ജഗതഃ*
*പ്രഭവഃ പ്രളയസ്ഥതാ* *ഭഗ.ഗീ. 7-6*

പരയും അപരയും ചേർന്നുണ്ടാക്കുന്നതാണ് ഈ പ്രപഞ്ചത്തിലെ സകല കാഴ്ചകളും. എങ്കിലും സകല പ്രപഞ്ചത്തിന്റെയും തുടക്കവും ഒടുക്കവും 'ഞാൻ' തന്നെയാണെന്നു അറിയേണ്ടതാണ്.

**തമസ്വരൂപം**

യഥാർഥജ്ഞാനം അല്പകാലത്തേയ്ക്ക് നഷ്ടപ്പെടുമ്പോഴാണല്ലോ ഭ്രമ ജ്ഞാനം സംഭവിക്കുന്നത്. ഭ്രമജ്ഞാനസ്ഥലങ്ങളിലൊക്കെ നിയമമിതാണ്. മുത്തുച്ചിപ്പിയെ ചിലർ വെള്ളിയാണെന്നു ഭ്രമിക്കുന്നു. മുത്തുച്ചിപ്പിയാണെന്ന യഥാർഥജ്ഞാനം തൽക്കാലത്തേയ്ക്കു മറഞ്ഞുപോയാലേ വെള്ളിയാണെന്ന ഭ്രമജ്ഞാനം ഉദയം ചെയ്യൂ. വസ്തുവുമായി ഏതെങ്കിലും തരത്തിൽ ബന്ധ പ്പെടുകയും യഥാർഥമായ വസ്തുജ്ഞാനം ഇല്ലെന്നു വരികയും ചെയ്താൽ പിന്നെ ഒരേ ഒരു പോംവഴി വസ്തുവിനെ തെറ്റിദ്ധരിച്ച് ഭ്രമിക്കുകയാണ്. ജഗദ് ഭ്രമത്തിന്റെയും രഹസ്യം ഇതുതന്നെയാണ്. പരമാത്മസത്തയുടെ അവിഭാ ജ്യാംശമായ ജീവൻ ആത്മസ്വരൂപം യഥാർഥമായി അറിയാതിരിക്കുന്നിട ത്തോളം അതിനെ മറ്റൊന്നായി ഭ്രമിക്കാതെ തരമില്ല. അങ്ങനെയുണ്ടാകുന്ന ഭ്രമാനുഭവമാണ് ജഗത്ത്. ഇവിടെ യഥാർഥാനുഭവത്തെ മറയ്ക്കുന്ന വസ്തു ശക്തിയെയാണ് തമസ്സെന്നു വിളിക്കുന്നത്. ഈ തമസ്സിന്റെ സ്വരൂപമാണ് ഗുരു ദേവൻ എട്ടാം പദ്യത്തിൽ ചർച്ചചെയ്യുന്നത്:

8. ശുക്തികായാം യഥാ/ജ്ഞാനം
രജതസ്യ യദാത്മനി
കല്പിതസ്യ നിദാനം ത-
ത്തമ ഇത്യവഗമ്യതേ.

യഥാ - എപ്രകാരമാണോ; ശുക്തികായാം - മുത്തുച്ചിപ്പിയിൽ; കല്പി തസ്യ - സങ്കല്പം കൊണ്ടുണ്ടെന്നു കാണുന്ന; രജതസ്യ - വെള്ളിയുടെ; നിദാനം - കാരണം; അജ്ഞാനം - അജ്ഞതയായിരിക്കുന്നത്; തഥാ - അപ്ര കാരം; ആത്മനി - ബോധവസ്തുവിൽ; സകല്പിതസ്യ - കല്പിച്ചു കാണുന്ന ജഗത്തിന്; നിദാനം - കാരണം; യദ് അജ്ഞാനം - യാതൊരജ്ഞതയാണോ; തത് - അത്; തമഃ ഇതി - തമസ്സെന്ന്; അവഗമ്യതേ - അറിയപ്പെടുന്നു.

മുത്തുച്ചിപ്പിയിൽ കല്പിച്ചുകാണുന്ന വെള്ളിക്കു കാരണം അജ്ഞാന മാണ്. അതുപോലെ ആത്മാവിൽ കല്പിച്ചുകാണുന്ന ജഗത്തിനും കാരണം അജ്ഞാനമാണ്. ഈ അജ്ഞാനമാണ് തമസെന്നറിയപ്പെടുന്നത്.

## ആവരണം

പ്രപഞ്ചത്തെ നിലനിറുത്തിപ്പോരുന്നത് അജ്ഞതയാണ്. മായയ്ക്ക് ആവ രണമൊന്നും വിക്ഷേപമെന്നും രണ്ടു രൂപങ്ങളുള്ളതായി നാം കണ്ടുവല്ലോ. മായയുടെ ആവരണരൂപമാണ് അജ്ഞത. ഇതുതന്നെയാണ് തമസ്. ഒരാൾ അകലെക്കിടക്കുന്ന മുത്തുച്ചിപ്പിയെ വെള്ളിയായി ഭ്രമിക്കുന്നു. മുത്തുച്ചിപ്പി യുടെ യഥാർഥരൂപം മറഞ്ഞുപോയതുകൊണ്ടാണ് അതിനെ വെള്ളിയായി ഭ്രമിക്കാനിടവരുന്നത്. യഥാർഥരൂപം എന്തുകൊണ്ടു മറഞ്ഞു? യഥാർഥരൂപം മറഞ്ഞുപോയതിന് നിഷ്കൃഷ്ടമായ ഒരു കാരണം കണ്ടുപിടിക്കാൻ പ്രയാ സമാണ്. ദർശനകാരന്മാർക്കുതന്നെ ഇക്കാര്യത്തിൽ അഭിപ്രായഭേദങ്ങൾ വേണ്ടുവോളമുണ്ട്. കാരണം എന്തായാലും അനുഭവം സംഭവിക്കുന്നു എന്നു ള്ളത് നിഷേധിക്കാവതല്ലല്ലോ. വസ്തുവിന്റെ യഥാർഥരൂപം മറയ്ക്കപ്പെട്ടാൽ പിന്നെ രണ്ടു ഗതിയേ ഉള്ളൂ. ഒന്ന് വസ്തുവില്ലെന്നുള്ള ധാരണയുണ്ടാവുക. രണ്ട് വസ്തുവിൽ ഏതെങ്കിലും അയഥാർഥരൂപം കാണാൻ തുടങ്ങുക. ബ്രഹ്മ മില്ല, പ്രപഞ്ചമുണ്ട് എന്നു പറയുന്നിടത്ത് മായയുടെ ഈ രണ്ടു പ്രവർത്തന ങ്ങളും കാണാം. ആവരണമാണ് ബ്രഹ്മമില്ലെന്ന തോന്നലുളവാക്കുന്നത്. അയ ഥാർഥമായ പ്രപഞ്ചത്തെ കാട്ടിത്തരുന്നത് വിക്ഷേപവും. ഇങ്ങനെ വസ്തു വിനെ മറച്ച് അതില്ലെന്ന തോന്നലുളവാക്കുന്ന മായയുടെ ആവരണരൂപമാണ് തമസ്സെന്നറിയപ്പെടുന്നത്. ഭഗവാൻ ഗീതയിൽ പ്രഖ്യാപിക്കുന്നതു നോക്കുക:

*നാഹം പ്രകാശഃ സർവ്വസ്യ*
*യോഗമായാ സമാവൃതഃ*
*മൂഢോഽയം നാഭിജാനാതി*
*ലോകോ മാമജമവ്യയം* *ഭഗ.ഗീ. 7–25*

എല്ലാവർക്കും എന്നെ ഉണ്ടെന്നറിയാൻ പറ്റുന്നില്ല. യോഗമായ എന്നെ മറച്ചുകളയുന്നതുകൊണ്ടാണ് അങ്ങനെ സംഭവിക്കുന്നത്. മായയിൽ മോഹി ച്ചുപോകുന്നവർ ഞാൻ ജനിക്കാത്തതും മരിക്കാത്തതുമായ അമൃതവസ്തു വാണെന്നറിയുന്നില്ല. വസ്തുവിനെ അറിയാൻ അനുവദിക്കാത്തതുകൊണ്ടാണ് ഈ ആവരണത്തെ അജ്ഞാനമെന്നു വിളിക്കുന്നത്. ജ്ഞാനം അജ്ഞാനം കൊണ്ടു മൂടിപ്പോകുന്നു. അതാണീ മോഹത്തിനൊക്കെ കാരണം. ജ്ഞാനം സ്വയം ഈ മറയെ പൊളിച്ചുമാറ്റണം. അപ്പോൾ സൂര്യതുല്യം വസ്തു തെളി യും. വസ്തുവിനെ മറച്ചുകളയുന്നതുകൊണ്ടാണ് തമസ്സെന്ന പേരും അന്വർഥ മാകുന്നത്. മായയുടെ ഈ തമോരൂപത്തെയാണ് ഗുരുദേവൻ എട്ടാം പദ്യ ത്തിൽ വിവരിച്ചിരിക്കുന്നത്.

## 'പ്രധാന'സ്വരൂപം

മായയ്ക്ക് 'പ്രധാനം' എന്നും ഒരു പേരുണ്ട്. വിത്ത് വൃക്ഷത്തെയെന്ന പോലെ മായ ജഗത്തിനെ സദാ പ്രകർഷേണ ധരിച്ചുകൊണ്ടിരിക്കുന്നു. അതു കൊണ്ടാണ് 'പ്രധാനം' എന്നു പേരുണ്ടായത്. പ്രകർഷേണ ധരിക്കുന്നത് '*പ്രധാനം*' എന്നാണ് ശബ്ദാർഥം. ഒരിക്കലും വേർപെട്ടുപോകാതെ ധരിക്കു

ന്നതാണ് പ്രകർഷേണയുള്ള ധാരണം. 'പ്രധാനം' എന്ന പേര് മായയ്ക്കുണ്ടാകാനിടയായ കാരണമാണ് ഗുരുദേവൻ ഒൻപതാം പദ്യത്തിൽ ചർച്ചചെയ്യുന്നത്:

9. ധീയതേഽസ്മിൻ പ്രകർഷേണ
ബീജേ വൃക്ഷ ഇവാഖിലം
അതഃ പ്രാധാന്യതോ വാഽസ്യ
പ്രധാനമിതി കഥ്യതേ.

ബീജേ – വിത്തിൽ; വൃക്ഷ ഇവ – വൃക്ഷമെന്നപോലെ; അസ്മിൻ – ആത്മാവിൽ; അഖിലം – എല്ലാറ്റിനെയും; പ്രകർഷേണ – വിട്ടുപോകാതെ; ധീയതേ – സൂക്ഷ്മരൂപത്തിൽ ധരിച്ചുകൊണ്ടിരിക്കുന്നു; അതഃ – അതുനിമിത്തമോ; പ്രധാന്യതഃ വാ – പ്രാധാന്യം ഹേതുവായോ; അസ്യ – ഈ തമസിന്; പ്രധാനം ഇതി – പ്രധാനം എന്നും; കഥ്യതേ – പേരുണ്ടാകുന്നു.

വിത്തിൽ വൃക്ഷമെന്നപോലെ ആത്മാവിൽ പ്രപഞ്ചത്തെ മുഴുവൻ വിട്ടുപോകാതെ സൂക്ഷ്മരൂപത്തിൽ ധരിച്ചുകൊണ്ടിരിക്കുന്നത് ഈ അജ്ഞാനമാണ്. അതുനിമിത്തമോ അഥവാ പ്രപഞ്ചദർശനത്തിൽ ഇതിന് പ്രധാന്യമുള്ളതുകൊണ്ടോ ഈ തമസിനെ പ്രധാനം എന്നു വിളിക്കുന്നു.

## 'പ്രധാനം' ആത്മശക്തിയാണ്

മായയ്ക്ക് 'പ്രധാനം' എന്ന പേര് അത്യന്തം പ്രസിദ്ധമായിത്തീർന്നിട്ടുള്ളത് സാംഖ്യതത്ത്വശാസ്ത്രത്തിലാണ്. സാംഖ്യന്മാർ ദ്വൈതികളാണ്. ജഗദുത്പത്തിക്ക് ഹേതുവായി പുരുഷനെന്നും പ്രകൃതിയെന്നും രണ്ടു സ്വതന്ത്രസത്തകളെ അവരംഗീകരിക്കുന്നു. പ്രകൃതിയുടെ മറ്റൊരു പേരാണ് പ്രധാനം എന്നത്. പുരുഷനിൽനിന്നും ഭിന്നമാണ് പ്രകൃതി. പുരുഷന്റെ സാമീപ്യം കൊണ്ട് പ്രകൃതിയാണ് ജഗത്തായി പരിണമിക്കുന്നത്. ജഗത്തിനുപാദാനകാരണമായ അചേതനവസ്തുവാണ് പ്രകൃതി. സാംഖ്യമതത്തിനും വേദാന്തദർശനത്തിനും തമ്മിൽ സാരമായ ഒരു വ്യത്യാസമേയുള്ളൂ. മായ അഥവാ പ്രധാനം ചേതനനായ പുരുഷന്റെ അഥവാ ബ്രഹ്മത്തിന്റെ ശക്തി മാത്രമാണെന്നത്രേ വേദാന്ത സിദ്ധാന്തം. ഇക്കാര്യം വ്യക്തമാക്കുവാനാണ് ഗുരുദേവൻ 'ആത്മാവിൽ പ്രപഞ്ചത്തെ സൂക്ഷ്മരൂപത്തിൽ ധരിക്കുന്നതാണ് പ്രധാനം' എന്നു പ്രസ്താവിച്ചിരിക്കുന്നത്. പ്രപഞ്ചത്തിന് രണ്ടു പരമകാരണങ്ങളുണ്ടാവുകയെന്നത് യുക്തിക്കും അനുഭവത്തിനും വിരുദ്ധമാണെന്നു നാം തെളിയിച്ചിട്ടുണ്ടല്ലോ. ശ്രുതിയാണെങ്കിൽ സംശയരഹിതമായ ഭാഷയിൽ പരമകാരണം ഒന്നേയുള്ളൂ എന്ന് ആവർത്തിച്ചുറപ്പിച്ചിട്ടുമുണ്ട്. അതുകൊണ്ട് സാംഖ്യന്മാരുടെ പ്രധാനത്തെ ബ്രഹ്മഭിന്നമായ വസ്തുസത്തയായി വേദാന്തം അംഗീകരിക്കുന്നില്ല. ബ്രഹ്മത്തിൽ ജഗദ്രൂപേണ ഉദിച്ചസ്തമിക്കുന്ന ശക്തിമാത്രമാണ് മായ. സൂക്ഷ്മരൂപത്തിൽ പ്രപഞ്ചം മുഴുവൻ ഈ ശക്തിയിൽ അടങ്ങുന്നതുകൊണ്ട് മായയെ പ്രധാനമെന്ന പേരുചൊല്ലി വിളിക്കുന്നതിൽ വേദാന്തിക്കു വിരോധമൊന്നുമില്ല. പ്രപഞ്ചദർശനത്തെ സംബന്ധിച്ചിടത്തോളം പ്രാധാന്യം ശക്തി

ക്കായതുകൊണ്ടും അതിന് 'പ്രധാനം' എന്ന പേരു നൽകാവുന്നതാണ്. ഇക്കാര്യമാണ് ഗുരുദേവൻ ഒൻപതാം പദ്യത്തിൽ വെളിപ്പെടുത്തുന്നത്.

## പ്രകൃതിസ്വരൂപം

സത്ത്വം, രജസ്സ്, തമസ്സ് എന്നിവയാണ് പ്രകൃതി ഗുണങ്ങൾ. കേവലശക്തിമയിയായ പ്രകൃതി ഈ ത്രിഗുണങ്ങളുടെ സമാവസ്ഥയാണ്. ശക്തിസ്പന്ദനമാരംഭിക്കുന്നതോടെ ഇവയുടെ സമാവസ്ഥയ്ക്കു ഭംഗംവരുന്നു. അങ്ങനെ വിവിധാനുപാതത്തിൽ ഈ ഗുണങ്ങൾ കൂടിക്കലർന്നാണ് പുതിയ പുതിയ കാഴ്ചകൾ ഉളവാകുന്നത്. ഗുണങ്ങളുടെ സമാവസ്ഥയെ ഭഞ്ജിച്ച് പ്രപഞ്ചഘടകങ്ങളുടെ തോന്നലുളവാക്കുകയാണ് ശക്തിയുടെ സ്വാഭാവികമായ പ്രവർത്തനം. സ്വഭാവേനതന്നെ ഗുണങ്ങളെ വ്യക്തമായി വേർപെടുത്തി സൃഷ്ടിയിലേർപ്പെടുന്നതുകൊണ്ടാണ് ശക്തിക്ക് 'പ്രകൃതി' എന്ന പേരുണ്ടായത്. 'പ്രകർഷേണ കരോതി ഇതി പ്രകൃതിഃ – അതിശയകരമാം വണ്ണം പ്രപഞ്ചനിർമിതി നടത്തുന്നവൾ *പ്രകൃതി*' എന്നാണ് പ്രകൃതിശബ്ദത്തിനർഥം. ഈ പ്രകൃതി സ്വരൂപമാണ് ഗുരുദേവൻ മായാദർശനത്തിലെ പത്താം ശ്ലോകത്തിൽ വിവരിക്കുന്നത്:

10. കരോതീതി പ്രകർഷേണ
    പ്രകൃത്യൈവ ഗുണാൻ പൃഥക്
    നിഗദ്യതേഽസൗ പ്രകൃതി-
    രിതിഹ ത്രിഗുണാത്മികാ.

പ്രകൃത്യാ ഏവ – സ്വഭാവേനതന്നെ; ഗുണാൻ – ഗുണങ്ങളെ; പ്രകർഷേണ – അതിശയകരമാംവണ്ണം; പൃഥക് – വേറെവേറെയായി; കരോതി ഇതി – വേർപെടുത്തിക്കാണിക്കുന്നു എന്നുള്ളതുകൊണ്ട്; ത്രിഗുണാത്മികാ – സത്ത്വരജസ്തമോരൂപിണിയായ; അസൗ – ഈ മായ; ഇഹ – ഇവിടെ; പ്രകൃതിഃ ഇതി – പ്രകൃതിയെന്ന്; നിഗദ്യതേ – വിളിക്കപ്പെടുന്നു.

തന്റെ പ്രവർത്തനസ്വഭാവമനുസരിച്ചുതന്നെ ഗുണങ്ങളെ അതിശയകരമാംവണ്ണം വേർതിരിച്ചുകാണിക്കുന്നതുകൊണ്ടു സത്ത്വരജസ്തമോരൂപിണിയായ മായ ഈ ലോകത്ത് പ്രകൃതിയെന്ന് പ്രസിദ്ധയായിത്തീർന്നിരിക്കുന്നു.

## ഗുണചലനമാണ് സൃഷ്ടി

ത്രിഗുണങ്ങളുടെ സമതുലിതാവസ്ഥയാണ് മൂല പ്രകൃതി. ഈ സമതുലിതാവസ്ഥയ്ക്കു ഭംഗംവരുന്നതാണ് സൃഷ്ടി. അസ്പന്ദസ്വരൂപിണിയായി പുരുഷനിൽ ഏകീഭവിച്ചിരിക്കുന്ന ശക്തി സ്പന്ദിക്കാൻ തുടങ്ങുന്നതോടെ സമാവസ്ഥയ്ക്കു ഭംഗംവരുന്നു. സത്ത്വഗുണപ്രധാനമായിട്ടാണ് പ്രകൃതി ആദ്യം സ്പന്ദിച്ചുയരുന്നത്. സ്പന്ദനത്തിനു ഗതിവേഗം കൂടുന്തോറും സത്ത്വഗുണം മങ്ങുകയും രജോഗുണത്തിന് പ്രാധാന്യം ലഭിക്കുകയും ചെയ്യുന്നു. സ്പന്ദനഗതിവേഗം വീണ്ടും കൂടിയാൽ രജോഗുണവും മങ്ങി തമോഗുണം ആവിർഭവിക്കുന്നു. തമോഗുണത്തിന്റെ പാരമ്യമാണ് ശുദ്ധജഡം. ശുദ്ധജഡം

ചലനമില്ലാത്തതായിട്ടാണ് നമുക്കു തോന്നുന്നത്. എന്നാൽ ശുദ്ധജഡമായി ക്കാണുന്നതിലെ ഓരോ പരമാണുവും മനസിന് ഭാവനചെയ്യാൻ കഴിയാത്ത വിധത്തിൽ ചലിച്ചുകൊണ്ടിരിക്കുകയാണെന്ന് ആധുനിക ശാസ്ത്രത്തിനു തന്നെ ഇന്നു തെളിഞ്ഞുകഴിഞ്ഞിട്ടുണ്ട്. ശക്തി സ്പന്ദനത്തിന്റെ ഗതിവേഗ ഘട്ടങ്ങളാണ് സൂര്യചന്ദ്രാദി ദൃശ്യങ്ങളായിക്കാണപ്പെടുന്നതെന്ന വേദാന്തസി ദ്ധാന്തം ഇന്നെല്ലാവർക്കും സമ്മതമായിക്കഴിഞ്ഞിട്ടുണ്ട്. അപ്പോൾ സ്പന്ദന വേഗമനുസരിച്ച് രൂപംകൊള്ളുന്ന ത്രിഗുണങ്ങൾ പലയളവിലും കൂടിച്ചേർന്നു ണ്ടായിക്കാണപ്പെടുന്നവയാണ് എല്ലാ പ്രപഞ്ചഘടകങ്ങളും. ചിലതിൽ ചില ഗുണങ്ങൾക്ക് പ്രാധാന്യം ലഭിക്കുന്നുവെന്നേയുള്ളൂ. തികച്ചും ശുദ്ധമായ സത്ത്വഗുണമോ രജോഗുണമോ തമോഗുണമോ ഒരിടത്തും ലോകത്തു കാണ്മാനുണ്ടാവില്ല. ത്രിഗുണാത്മികയായ പ്രകൃതിക്ക് അവയിൽ ഒന്നിനെയും പൂർണമായി വെടിഞ്ഞിട്ടു ഒരിടത്തും നിൽക്കാൻ കഴികയില്ല. ശക്തിയുടെ ഗുണമണ്ഡലത്തെ നിശ്ചയിക്കുന്ന ഘടകം സ്പന്ദനത്തിന്റെ ഗതിവേഗമാ ണെന്നു കണ്ടല്ലോ. അതുകൊണ്ടാണ് ഗുണത്തിനനുസരിച്ചിരിക്കും കർമമെന്നു പറയുന്നത്. ഗുണകർമങ്ങൾ സാപേക്ഷങ്ങളാണെന്നർഥം. കർമം മാറിയാൽ ഗുണംമാറും. ഗുണം മാറിയാൽ കർമം മാറും. വേദാന്തദർശനത്തിലെ ഈ ഗുണകർമവിഭാഗം നേരാംവണ്ണം വിചാരം ചെയ്തറിയുമെങ്കിൽ ഗുണകർമ വിഭാഗമനുസരിച്ചുള്ള ചാതുർവർണ്യനിയമത്തിന്റെയും മറ്റും സാധുതതെളി ഞ്ഞുകിട്ടുന്നതാണ്. ഏതു വ്യക്തിയെയും ഗുണകർമവിഭാഗം ചെയ്തറിയാൻ കഴിഞ്ഞാൽ സത്യമാർഗത്തിൽ അയാൾ എവിടെ നിൽക്കുന്നുവെന്നു നിർണ യിക്കാനും ഒരു വിഷമവുമില്ല, പരമസത്യസ്വരൂപം ഗുണകർമാതീതമാണ്. ആ സത്യസ്വരൂപത്തിൽ ശക്തിയാണ് സ്പന്ദനവേഗമനുസരിച്ച് ഗുണകർമങ്ങളെ വേർതിരിക്കുന്നത്. അതിശയകരമാംവണ്ണം ഗുണകർമങ്ങളെ ഇങ്ങനെ വെവ്വേ റെയാക്കിച്ചെയ്യുന്നതുകൊണ്ടാണ് ശക്തിക്ക് 'പ്രകൃതി' എന്ന പേരുണ്ടായത്. ഇക്കാര്യമാണ് ഗുരുദേവൻ പത്താം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## ഗുണവിശകലനം

പ്രകൃതി ത്രിഗുണാത്മികയാണെന്നു കണ്ടുവല്ലോ. ഗുണങ്ങളെ വേർതി രിച്ചറിയാനെന്താണുപായം? ഗീത പതിനാലാമധ്യായത്തിൽ ഭഗവാൻ ത്രിഗു ണങ്ങളെ വിശദമായി വിവരിക്കുന്നുണ്ട്. ത്രിഗുണങ്ങളിൽപെട്ടാണ് ആത്മാവ് ബദ്ധനായിത്തീരുന്നത്. പ്രകാശം, പ്രവൃത്തി, മോഹം ഇവയാണ് ഗുണഭാവ ങ്ങൾ. നിർമലമായ സത്ത്വഗുണം ദുഃഖത്തെയകറ്റി സത്യജ്യോതിസ്സുകൊണ്ട് പ്രകാശിക്കുന്ന ഗുണമാണ്. സത്ത്വഗുണമണ്ഡലത്തിൽ എത്തിനിൽക്കുന്ന യാൾ സദാ ആത്മജ്ഞാനത്തിനുവേണ്ടിയും ആത്മാനന്ദത്തിനുവണ്ടിയും കൊതിക്കുന്നു. ഈ കൊതിയും ഒരുതരം ബന്ധമാണ്. പൂർണമായി സത്യവ സ്തുവിൽ അലിഞ്ഞുചേരാൻ ഈ ബന്ധവും ഉപേക്ഷിക്കേണ്ടിവരും. രജ സിനെയും തമസിനെയും കീഴടക്കിക്കൊണ്ടാണ് സത്ത്വഗുണത്തിന് പ്രാധാന്യം വന്നുചേരുന്നത്. സമഭാവന, കാരുണ്യം, ഭയമില്ലായ്മ, ക്ഷമ മുത ലായ സദ്വാസനകൾക്ക് ഇരിപ്പിടമാണ് സത്ത്വഗുണം. ഈ ദൈവസമ്പത്തുക

ളൊക്കെ അധികമായി ആരിൽക്കാണുന്നുവോ അയാൾ സത്ത്വഗുണിയാണെന്നു തീരുമാനിക്കാം. സത്ത്വഗുണമുൾക്കൊണ്ട് നിരന്തരമായ ആത്മബോധത്തോടെ സമഭാവനപുലർത്തി സത്യബോധം മറ്റുള്ളവർക്കും പകർന്നുകൊടുക്കുന്നയാളാണ് ബ്രാഹ്മണൻ. സത്ത്വഗുണമാഹാത്മ്യം ഭഗവാൻ വർണിക്കുന്നതു നോക്കുക:

*സർവ്വദ്വാരേഷു ദേഹേഽസ്മിൻ*
*പ്രകാശ ഉപജായതേ*
*ജ്ഞാനം യദാ തദാ വിദ്യാത്*
*വിവൃദ്ധം സത്ത്വമിത്യുത* *ഭഗ.ഗീ. 14–11*

ശരീരത്തിലെ എല്ലാ രോമകൂപങ്ങളും പ്രകാശംകൊണ്ടുനിറയും. ഇന്ദ്രിയങ്ങൾ സത്യദർശന സമർഥങ്ങളായിത്തീരും. ജ്ഞാനാഭിവൃദ്ധിയുടെ അഥവാ സത്ത്വഗുണാഭിവൃദ്ധിയുടെ ലക്ഷണമിതാണ്. സത്ത്വഗുണത്തിന്റെ വർധമാനസ്ഥിതിയിൽ മരണം സംഭവിച്ചാൽ സത്യദർശനത്തിനുതകുന്ന ലോകങ്ങൾ കടന്ന് ക്രമമുക്തി ലഭിക്കുന്നു. പുണ്യകർമ ഫലമാണ് സത്ത്വാഭിവൃദ്ധി.

പ്രവൃത്തിയാണ് രജോഗുണഭാവം. ലോകഭോഗങ്ങളോടുള്ള അതിരറ്റ തൃഷ്ണനിമിത്തം പലപല സുഖഭോഗസാമഗ്രികളും രാഗബദ്ധനായി ഉഴലുന്നയാൾ രജോഗുണിയാണെന്നു തീരുമാനിക്കാം. അയാൾ സദാ പലതരത്തിലുള്ള കർമങ്ങളാൽ ബദ്ധനായി വർത്തിക്കുന്നു. ഗൃഹധനാദിയിൽ എന്റേതെന്ന ചിന്ത വിട്ടുമാറുന്നതേയില്ല. നിരന്തരമായ ആത്മബോധം രജോഗുണിക്ക് സാദ്ധ്യമേയല്ല. സത്ത്വഗുണത്തെയും തമോഗുണത്തെയും കീഴടക്കിക്കൊണ്ടാണ് രജോഗുണം പ്രധാന്യം നേടുന്നത്. രജോഗുണലക്ഷണങ്ങൾ ഭഗവാൻ വിവരിക്കുന്നതിങ്ങനെയാണ്:

*ലോഭഃ പ്രവൃത്തിരാരംഭഃ*
*കർമ്മണാമശമഃസ്പൃഹാ*
*രജസ്യേതാനി ജായന്തേ*
*വിവൃദ്ധേ ഭരതർഷഭ!* *ഭഗ.ഗീ. 14–12*

ലോഭം, നിലയ്ക്കാത്ത കർമം, പുതിയ പുതിയ കാര്യസമാരംഭം, അതിരുകവിഞ്ഞ ആഗ്രഹം ഇതൊക്കെയാണ് രജോഗുണം വർധിച്ചാലുണ്ടാകുന്ന സ്ഥിതിവിശേഷങ്ങൾ. രജോഗുണം വർധിച്ചിരിക്കുമ്പോൾ മരിച്ചാൽ അടങ്ങാതെ കർമംചെയ്തുകൊണ്ടിരിക്കുന്നവരുടെ കുലത്തിൽ വന്നു ജനിക്കുന്നതാണ്. ദുഃഖമാണ് രജോഗുണഫലം. രജോഗുണാധിക്യമാണ് ക്ഷത്രിയവൈശ്യവൃത്തികൾക്കു പ്രേരണ നൽകുന്നത്.

മോഹമാണ് തമോഗുണഭാവം. കടുത്ത അജ്ഞാനമാണ് തമസിന്റെ ലക്ഷണം. അതു സത്യബോധത്തെ തീരെ മറച്ച് മനസിനെ ഭൗതികജഡങ്ങളിൽ മോഹബദ്ധമാക്കിത്തീർക്കുന്നു. ജഡത്വത്തിലേയ്ക്ക് നിരന്തരം പതിപ്പിക്കുന്നതാണ് തമസ്. അത് മനുഷ്യനെ ആലസ്യത്തിലാണ്ട് സദാ നിദ്രാലുവായിക്കഴിയുന്നവനെ തമോഗുണിയാണെന്നു കരുതാം. സത്ത്വഗുണത്തെയും

രജോഗുണത്തെയും കീഴടക്കിക്കൊണ്ടാണ് തമോഗുണം പ്രധാനമായി മാറുന്നത്. തമസിന്റെ വർധമാനസ്ഥിതിയെ ഭഗവാൻ ഇങ്ങനെ വിവരിക്കുന്നു:

*അപ്രകാശോഽപ്രവൃത്തിശ്ച*
*പ്രമാദോമോഹ ഏവ ച*
*തമസ്യേതാനി ജായന്തേ*
*വിവൃദ്ധേ കുരുനന്ദന.* ഭഗ.ഗീ. 14-13

വിവേകത്തിന്റെ ലേശംപോലുമില്ല. വേണ്ട കർമങ്ങളൊന്നും അനുഷ്ഠിക്കുകയില്ല. സദാ പാപം ചെയ്തു പതിച്ചുകൊണ്ടിരിക്കും. മനസ് അധർമങ്ങളിൽ മോഹിച്ചുഴലും. തമസ് അത്യധികമായി വർധിച്ചാലുള്ള സ്ഥിതിവിശേഷം ഇതൊക്കെയാണ്. തമസ് വർധിച്ചിരിക്കുമ്പോൾ മരിച്ചാൽ അസുരയോനികളിലോ പശുപക്ഷിവൃക്ഷലതാദിമൂഢയോനികളിലോ ജനിക്കാനിടവരുന്നതാണ്. സത്ത്വഗുണികൾ ഉയർന്നുപോകുന്നു. രജോഗുണികൾ മധ്യവർത്തികളായി കഴിയുന്നു. തമോഗുണികൾ പതിച്ചു പതിച്ചു താഴോട്ടുപോകുന്നു. കർമമാർഗത്തെ നിയന്ത്രിക്കുന്നത് ഈ പ്രകൃതിഗുണങ്ങളാണ്. ഇതു വെളിപ്പെടുത്താനാണ് ഗുരുദേവൻ പ്രകൃതിക്ക് 'ത്രിഗുണാത്മികാ' എന്ന വിശേഷണം ചേർത്തത്. പരമസത്യം ത്രിഗുണങ്ങൾക്കുമപ്പുറമാണ്. അതുകൊണ്ട് പരമസത്യം കണ്ടയാളും ത്രിഗുണാതീതനായി വർത്തിക്കുന്നു. ഗുരുദേവനെപ്പോലെയുള്ളവർ മായാഗുണങ്ങളെ കടന്ന് സത്യം കണ്ടശേഷമാണ് പ്രകൃതിയെ നിരൂപണം ചെയ്യുന്നതെന്നോർക്കണം.

മായാദർശനം കഴിഞ്ഞു.

## 5. ഭാനദർശനം

### എന്താണു ഭാനം?

സത്യാസത്യങ്ങളെ നാം വേർതിരിച്ചു കണ്ടു. അസത്യദർശനങ്ങളെയുളവാക്കുന്ന സത്യശക്തിയുടെ സ്വരൂപവും നമുക്കു ധരിക്കാൻ കഴിഞ്ഞു. ഇനി അസത്യദർശനത്തെയും സത്യദർശനത്തെയും സ്ഥാനനിർണയം ചെയ്ത് വേർതിരിച്ചു കാണിക്കാനാണ് അടുത്ത ശ്രമം. ഒരു ജിജ്ഞാസുവിന് മാംസമയമായ ശരീരത്തോടുകൂടി ജീവിച്ചിരിക്കുമ്പോൾതന്നെ അസത്യത്തെയും സത്യത്തെയും കണ്ടനുഭവിക്കാൻ കഴിയും. കയറിലെ സർപ്പത്തെയും കയറിനെയും ഒരാൾക്കു തന്നെ കണ്ടറിയാൻ പറ്റുന്നതുപോലെ. ഈ രണ്ടു കാഴ്ചയും നേടിക്കഴിയുമ്പോഴാണ് ഭ്രമാനുഭവവും സത്യാനുഭവവും വേർതിരിയുന്നത്. അതുവരെ ഭ്രമാനുഭവത്തെ സത്യാനുഭവമെന്ന് തെറ്റിദ്ധരിക്കാനിടവരുന്നു. 'ഭാനം' എന്ന വാക്കിന് 'പ്രകാശിക്കൽ' എന്നാണർഥം. സാപേക്ഷങ്ങളായ എല്ലാ അനുഭവങ്ങളും ഒരുതരം പ്രകാശിക്കലാണ്. ഉണ്ടെന്നറിയാതെ ഒന്നും അനുഭവിക്കാൻ പറ്റുകില്ലല്ലോ. ഉണ്ടെന്നറിയലാണ് പ്രകാശിക്കൽ. ഇതുതന്നെയാണ് 'ഭാനം' പരമസത്യത്തിന്റെ സമ്പൂർണ രൂപം മാത്രം ഈ 'ഭാന'ത്തിനതീതമാ

ണ്. അവിടെമാത്രം ഉണ്ടെന്നറിയേണ്ട ആവശ്യമില്ലാതെ അനുഭവം നില നിൽക്കുന്നു. ആ അനുഭവം യുക്തികൊണ്ടറിയാവുന്നതല്ല. ഭാനത്തിലന്തർഭ വിക്കുന്ന അനുഭവങ്ങളൊക്കെ യുക്തിഗമ്യങ്ങളാണ്. പരമസത്യത്തിന്റെ സ്വതഃ സിദ്ധമായ സ്ഥിതിയാണ് ഉണ്മ. ആ ഉൺമയ്ക്ക് പ്രകാശിക്കാൻ മറ്റൊന്നിന്റെ സഹായം വേണ്ട. ഭാനസ്ഥലങ്ങളിലൊക്കെ രണ്ടുതരം പ്രകാശിക്കലുണ്ടെ ന്നോർക്കണം. മറ്റൊന്നിന്റെ സഹായത്തോടുകൂടിയുള്ള പ്രകാശിക്കൽ; സ്വയം പ്രകാശിക്കൽ. സൂര്യൻ പ്രപഞ്ചവസ്തുക്കളെ പ്രകാശിപ്പിക്കുന്നു. ഇവിടെ സൂര്യന്റെ സഹായത്തോടുകൂടി പ്രകാശിക്കുന്നവയാണ് പ്രപഞ്ചവസ്തുക്കൾ. സൂര്യനോ? മറ്റൊന്നിന്റെയും സഹായംകൂടാതെ സ്വയം പ്രകാശിക്കുന്ന വസ്തു വാണ്. സ്വയം പ്രകാശിക്കുന്ന സൂര്യനുള്ളതുകൊണ്ടാണ് അതിനോടുചേർന്ന് മറ്റുള്ളവയെല്ലാം പ്രകാശിക്കുന്നത്. സൂര്യനില്ലെന്നു വന്നാൽ മറ്റെല്ലാറ്റിന്റെയും പ്രകാശം അതോടെ അവസാനിക്കുന്നതാണ്. ഇവിടെ മറ്റുള്ളവയോടുചേർന്നു നിന്ന് കളങ്കപ്പെട്ടുകൊണ്ടുള്ള സൂര്യന്റെ പ്രകാശവും ഭാനമാണെന്നു കരുതുക. അങ്ങനെയാണെങ്കിൽ പ്രകാശത്തെ കളങ്കപ്പെടുത്താൻ രണ്ടാമതൊന്നുമി ല്ലാത്ത സൂര്യന്റെ കേവലമായ പ്രകാശിക്കൽ ഭാനാതീതമാണെന്നു കരുതാം. പ്രകാശം സൂര്യന്റെ സ്വരൂപമാണ്. ഒരു വസ്തുവിന് അതിന്റെ സ്വരൂപം വെളി പ്പെടുത്താൻ മറ്റൊന്നിന്റെ സഹായം ആവശ്യമില്ല. പ്രകാശത്തെ പ്രകാശിപ്പി ക്കാൻ മറ്റൊരു പ്രകാശം വേണ്ടല്ലോ. ഇതുപോലെ ജഗത്ഭാനവും ദൃഗ്ദൃശ്യ സമ്മിളിതമാണ്. ദർശിക്കുന്ന വസ്തുവും ദർശിക്കപ്പെടുന്ന കാഴ്ചകളും ഉൾപ്പെ ട്ടതാണെന്നർത്ഥം. അനുഭവിക്കുന്നയാളും അനുഭവങ്ങളും ഉൾപ്പെട്ടതാണെ ന്നർത്ഥം. ഇവിടെ മാറി മാറിവരുന്ന ദൃശ്യങ്ങൾ അഥവാ അനുഭവങ്ങൾ ഉള്ള വയായി അനുഭവിക്കപ്പെടുന്നെങ്കിൽ ഉണ്മയുടെ അനുഭവം ഒരിക്കലും വിട്ടു പോകാതെ സ്വസ്വരൂപമായുള്ള ഒരു വസ്തുവിനോട് അവ കൂടിച്ചേരുന്നതു കൊണ്ടുതന്നെന്നോർക്കണം. അങ്ങനെ ഉണ്മ പരസഹായം കൂടാതെ സദാ സ്വസ്വരൂപമായി അനുഭവരൂപത്തിൽ വിളങ്ങുന്ന വസ്തുവാണ് ബോധം. ഉണ്മ സ്വസ്വരൂപമായി അനുഭവരൂപത്തിൽ ഇല്ലാത്ത കാഴ്ചയാണ് ജഡം. ജഡം അനുഭവത്തിൽ ഉണ്മയുള്ളതായിത്തീരുന്നത് ബോധത്തോടുചേരുമ്പോൾമാ ത്രം. അപ്പോൾ ബോധം സ്വയം പ്രകാശിക്കുന്നതും ജഡം പ്രകാശിപ്പിക്കപ്പെ ടുന്നതുമാണ്. സ്വയം പ്രകാശിക്കുന്ന ബോധം ഒഴിഞ്ഞുമാറിയാൽ ജഡം ശുദ്ധ ശൂന്യമായി മാറും. ബോധമാകട്ടെ അതിന്റെ ശുദ്ധവും പൂർണ്ണവുമായ രൂപത്തിൽ വിളങ്ങിനിൽക്കുകയും ചെയ്യും. ഇവിടെ ജഡങ്ങളോടുചേർന്ന് ബോധം രണ്ടിന്റെ തോന്നലുളവാക്കി അപൂർണ്ണമായി പ്രകാശിക്കുന്നിട ത്തൊക്കെ ബോധവും ജഡവും 'ഭാന'ത്തിലന്തർഭവിക്കുന്നുവെന്ന് കാണേ ണ്ടതാണ്. അതുപോലെ ജഡസാമീപ്യം പോലുമില്ലാതെ ശുദ്ധരൂപത്തിൽ പൂർണ്ണമായി വിലസുന്ന ബോധം ഭാനാതീതമാണെന്നും കാണാം. ബോധ ത്തിന്റെ ഭാനാതീതമായ അവസ്ഥതന്നെയാണ് മോക്ഷം. ഭാനാന്തർഭൂതമായ ബോധാവസ്ഥയാണ് ബന്ധം. ഭാനത്തെ തിരിച്ചറിയാൻ എന്താണുപായം? എവിടെ അറിവിൽ അഥവാ അനുഭവത്തിൽ സാമാന്യമെന്നും വിശേഷമെന്നും രണ്ടംശം ഉണ്ടായിരിക്കുന്നുവോ അവിടത്തെ അനുഭവം ഭാനാന്തർഭൂതമാണെ

ന്നറിയണം. ഈ രണ്ടംശം ഒഴിഞ്ഞുമാറി ഒന്നായിത്തീരുന്ന അനുഭവദശയാണ് ഭാനാതീതദശ. സാമാന്യവും വിശേഷവും എന്താണ്? ഇവയെക്കുറിച്ചുള്ള വിശദമായ ചർച്ച തുടർന്നു വരുന്നതാണ്. തൽക്കാലം നമുക്ക് 'ഭാന'മെന്തെന്ന് ഒന്നാം പദ്യത്തിൽ നിന്നും ഗ്രഹിക്കാൻ നോക്കാം:

*1.* അന്തർബഹിർവദാസീനം
സദാ ഭ്രമരചഞ്ചലം
ഭാനം ദ്വിധൈവ സാമാന്യം
വിശേഷ ഇതി ഭിദ്യതേ

സദാ - എപ്പോഴും; ഭ്രമരചഞ്ചലം - വണ്ടിനെപ്പോലെ ഇളകിക്കൊണ്ടിരിക്കുന്നത്; ബഹിർവദ് - വെളിയിലാണെന്നു തോന്നുമാറ്; അന്തഃ - ഉള്ളിൽ; ആസീനം - അനുഭവപ്പെടുന്നതുമായ; ഭാനം - അനുഭവരൂപത്തിലുള്ള പ്രകാശിക്കൽ; സാമാന്യം വിശേഷ ഇതി - സാമാന്യമെന്നും വിശേഷമെന്നും; ദ്വിധാ ഏവ - രണ്ടു പ്രകാരത്തിൽമാത്രം; ഭിദ്യതേ - വേർതിരിക്കപ്പെടുന്നു.

സദാ വണ്ടിനെപ്പോലെ ചലിച്ചുകൊണ്ടിരിക്കുന്നതും പുറമേയാണെന്ന പോലെ ഉള്ളിൽ അനുഭവപ്പെടുന്നതുമായ പ്രകാശിക്കലാണ് ഭാനം. ഇത് സാമാന്യമെന്നും വിശേഷമെന്നും രണ്ടുവിധത്തിൽ മാത്രം വേർതിരിയുന്നു.

## സാമാന്യവും വിശേഷവും

ഏതു ലോകാനുഭവവും രണ്ട് ശബ്ദഘടകങ്ങൾ ഉൾപ്പെട്ടതാണ്. അതിൽ ആദ്യത്തെ ശബ്ദം സാമാന്യവാചകവും രണ്ടാമത്തേത് വിശേഷവാചകവുമായിരിക്കും. ഇത് കുടം, ഇത് വസ്ത്രം എന്ന അനുഭവങ്ങളെത്തന്നെ പരിശോധിക്കുക. മേൽക്കാണിച്ച രണ്ടനുഭവങ്ങളിലും 'ഇത്' എന്ന പദം സാമാന്യവാചകവും കുടം, വസ്ത്രം എന്നീ പദങ്ങൾ വിശേഷവാചകങ്ങളുമാണെന്നു കാണാം. ഒന്നിലധികം വിശേഷങ്ങൾക്ക് തുല്യമായി ഉപയോഗിക്കുന്ന പദമാണ് സാമാന്യം. വിശേഷപദാർത്ഥങ്ങളായി അറിയപ്പെടുന്നവയിൽ തുല്യമായി അടങ്ങിയിരിക്കുന്ന വസ്തുവിനെയാണ് സാമാന്യപദം കുറിക്കുന്നത്. പലതരം സ്വർണ്ണാഭരണങ്ങൾ നിരന്നിരിക്കുന്ന ഇടത്തുചെന്ന് ഒരാൾ ഇതു മാല, ഇതു വള, ഇതു മോതിരം എന്നു ഓരോന്നിനേയും വേർതിരിക്കുന്നുവെന്നു കരുതുക. ഇവിടെ 'ഇത്' എന്ന സാമാന്യ പദം മാലയിലും വളയിലും മോതിരത്തിലും പൊതുവായി വർത്തിക്കുന്ന സ്വർണ്ണത്തെക്കുറിക്കുന്നതും മാല, വള, മോതിരം എന്നീ പദങ്ങൾ ആ സ്വർണ്ണത്തിൽ തൽക്കാലം കാണുന്ന വിശേഷരൂപത്തെക്കുറിക്കുന്നതുമാണ്. അനുഭവസ്ഥലങ്ങളിലൊക്കെ സാമാന്യപദങ്ങളും വിശേഷപദങ്ങളും കാണുന്നതുകൊണ്ടുതന്നെ അവയെല്ലാം ഏതോ ഒരു സാമാന്യവസ്തുവും അതിലെ വിശേഷരൂപങ്ങളും ഉൾപ്പെട്ടവയാണെന്നു തെളിയുന്നു. സാമാന്യവസ്തു ഉള്ളതും വിശേഷരൂപങ്ങളെല്ലാം അതിൽ മാറിമാറി വരുന്ന തൽക്കാല രൂപങ്ങളും. ലോകാനുഭവങ്ങളിൽ സാധാരണ ലൌകികന്മാരെ സംബന്ധിച്ചിടത്തോളം സാമാന്യവസ്തു എന്താണെന്ന് ഒരു തീർച്ചയും കൂടാതെയാണ് വിശേഷരൂപങ്ങളെ അവർ അനുഭവി

ക്കുന്നത്. സ്വർണ്ണമാണോ, കള്ളപ്പൊന്നാണോ എന്നൊന്നുമറിയാതെ ഇതു മാല, ഇതു വള, ഇതു മോതിരം എന്നിങ്ങനെ ആഭരണരൂപങ്ങളെ ധരിക്കുന്ന ഒരജ്ഞന്റെ നിലയാണ് ലൗകികന്മാരുടേത്. എന്നാലും അനുഭവത്തിൽ ഈ അജ്ഞൻ അറിയുന്നില്ലെങ്കിൽ പോലും ഒരു സാമാന്യത്തെക്കൂടി അംഗീകരിക്കുന്നു. അതുകൊണ്ടാണ് അജ്ഞനുപോലും അനുഭവം സാമാന്യവിശേഷരൂപത്തിൽ രണ്ടായി വർത്തിക്കുന്നത്. പ്രപഞ്ചഘടകങ്ങളായിക്കാണുന്ന വിശേഷരൂപങ്ങളിലൊക്കെ ആഭരണങ്ങളിൽ സ്വർണ്ണമെന്നപോലെ വർത്തിക്കുന്ന സാമാന്യവസ്തുവാണ് സത്യം. അഖണ്ഡബോധമാണതിന്റെ സ്വരൂപമെന്നും നാം കണ്ടു. ഈ സാമാന്യവസ്തുവിലാണ് സൂര്യൻ, ചന്ദ്രൻ, മനുഷ്യൻ, പക്ഷി, മൃഗം എന്നിത്യാദി വിശേഷരൂപങ്ങൾ അധ്യാരോപിതങ്ങളായിരിക്കുന്നത്. അപ്പോൾ പുറമേ കാണുന്ന പ്രപഞ്ചഘടകങ്ങളെ ഇതു സൂര്യൻ, ഇതു ചന്ദ്രൻ എന്നിങ്ങനെ അനുഭവിക്കുമ്പോൾ 'ഇത്' എന്നുള്ളത് അഖണ്ഡബോധമെന്ന സാമാന്യവസ്തുവിനെക്കുറിക്കുന്ന ശബ്ദമാണ്. സൂര്യൻ, ചന്ദ്രൻ എന്നിത്യാദി പദങ്ങൾ സ്വർണ്ണത്തിൽ ആഭരണരൂപങ്ങളെന്നപോലെ അതിൽ പ്രത്യക്ഷപ്പെടുന്ന വിശേഷരൂപങ്ങളെ കുറിക്കുന്നവയും. എന്തായാലും അറിവിൽ എവിടെയെല്ലാം ഈ രണ്ടു ഘടകങ്ങൾ അനുഭവവിഷയമാകുന്നുവോ അവിടെയെല്ലാം ഉള്ള അറിവിനെ അഥവാ അനുഭവത്തെയാണ് 'ഭാനം' എന്നു വിളിക്കുന്നത്. ഇക്കാര്യമാണ് ഗുരുദേവൻ 'ഭാനം സാമാന്യമെന്നും വിശേഷമെന്നും രണ്ടായി വേർതിരിയുന്നു' എന്ന് പ്രസ്താവിച്ചിരിക്കുന്നത്.

### ഭാനമെല്ലാം ഉള്ളിലാണ്

എവിടെ ആർക്കായാലും പ്രപഞ്ചം ഒരനുഭവമാണ്. ഒരു ബോധവസ്തുവിന്റെ സ്വരൂപമായി മാത്രമേ അനുഭവം സംഭവിക്കുകയുമുള്ളൂ. ജഡത്തിന് അനുഭവം സാദ്ധ്യമല്ലല്ലോ. അപ്പോൾ ജഡംപോലും ബോധത്തിന്റെ അനുഭവമാണ്. അനുഭവസ്വരൂപമായ ബോധം തന്റെ സ്വരൂപത്തെ പൂർണ്ണമായി അനുഭവിക്കാതിരിക്കുമ്പോഴുണ്ടാകുന്ന അപൂർണ്ണാനുഭവമാണ് ജഡം. സ്വസ്വരൂപത്തെത്തന്നെ ഇങ്ങനെ അപൂർണ്ണമാക്കി പലതു കാണാൻ തുടങ്ങുന്നതോടെയാണ് ബോധത്തിന് അകം പുറം എന്ന ദേശഭ്രമം ആരംഭിക്കുന്നത്. അഖണ്ഡബോധത്തിന്റെ പൂർണ്ണാനുഭവത്തിൽ കാലദേശചിന്തകൾപോലും മാറിത്തരുമെന്നാണ് ശ്രീനാരായണഗുരുദേവനെപോലെയുള്ള ഭാരതീയ ഋഷീശ്വരന്മാർ കണ്ടറിഞ്ഞിട്ടുള്ളത്. ഒരു കാര്യം സാധാരണക്കാർക്കും ചിന്തിച്ചറിയാൻ പ്രയാസമില്ല. പ്രപഞ്ചം എണ്ണമറ്റ സൗരയൂഥങ്ങളെക്കൊണ്ടു നിറഞ്ഞ ഒരനന്ത പ്രതിഭാസമായിക്കൊള്ളട്ടെ. പക്ഷെ അനുഭവത്തിന്റെ കേന്ദ്രം ആർക്കും എവിടെയും അനുഭവിക്കുന്നയാളിന്റെ ഉള്ളിലാണ്. ആ കേന്ദ്രം പ്രവർത്തിക്കുന്നില്ലെങ്കിൽ അനന്തമായ പ്രപഞ്ചം ശൂന്യതയിലാണ്ടു പോകും. അപ്പോൾ അനുഭവകേന്ദ്രത്തെ മറ മാറ്റി അറിയാൻ കഴിഞ്ഞാൽ അനുഭവത്തിന്റെ മുഴുവൻ രഹസ്യം തെളിയുമെന്നു തീർച്ചയാണല്ലോ. സൂര്യഗോളത്തെയറിഞ്ഞാൽ സൂര്യകിരണങ്ങളെയറിയാൻ എന്താണു പ്രയാസം? ഈ അനുഭവരഹസ്യം ധരിച്ചുകൊണ്ടാണ് ഗുരുദേവനെപ്പോലെയുള്ളവർ മറ മാറ്റി

77-2003 9

അനുഭവകേന്ദ്രത്തെ വ്യക്തമായിക്കാണാൻ ശ്രമിച്ചത്. അപ്പോഴാണ് പ്രപഞ്ച ദർശനം മുഴുവൻ ഇടതിങ്ങി നിറഞ്ഞിരുക്കുന്ന ഒരു ബോധവസ്തുവിനുള്ളിൽ പൊന്തി മറഞ്ഞുകൊണ്ടിരിക്കുന്ന തൽക്കാലാനുഭവങ്ങളാണെന്ന് തെളിഞ്ഞത്. കണ്ണാടിയിൽ വസ്തുക്കൾ പ്രതിഫലിച്ചു കാണുന്നതുപോലെ ബോധവസ്തുവിനുള്ളിൽ കാണുന്ന കാഴ്ചകളാണ് പ്രപഞ്ചദർശനങ്ങൾ. ഓരോ വ്യക്തിക്കും അനുഭവമുണ്ടല്ലോ. ഒരേ ബോധവസ്തുവിനുള്ളിൽ ഈ പല അനുഭവകേന്ദ്രങ്ങൾ എങ്ങനെയുണ്ടായിയെന്ന് ചിലർ ചോദിച്ചേക്കാം. ബോധവസ്തുവിലെ പ്രപഞ്ചാനുഭവത്തിന്റെ ഒരു ചെറിയ മാതൃകയാണ് സ്വപ്നം. സ്വപ്നദർശനത്തിൽ ഒരേ ദ്രഷ്ടാവിന്റെ ഉള്ളിൽ തന്നെയല്ലേ അനേകം അനുഭവകേന്ദ്രങ്ങൾ ആവിർഭവിക്കുന്നത്. ഉണർന്നുകഴിയുമ്പോൾ ഇക്കാര്യം സുവ്യക്തമായി തെളിയുകയും ചെയ്യും. അതുപോലെ സത്യദർശികൾക്കു തെളിഞ്ഞിട്ടുള്ള ഒരു പ്രപഞ്ചാനുഭവ രഹസ്യമുണ്ട്. പ്രപഞ്ചാനുഭവമൊന്നും പുറത്തല്ല. എല്ലാം ഉള്ളിലാണ്. ഒരു ലൗകികനുപോലും പ്രപഞ്ചം പ്രകാശിക്കുന്നത് അവന്റെ ഉള്ളിലാണ് പുറത്തല്ല. പുറത്തെന്നു തോന്നുന്നത് ഭ്രമമാണ്. പരമസത്യം ദർശിച്ചവർക്കാകട്ടെ പ്രപഞ്ചം മുഴുവൻ പ്രകാശിച്ചുകൊണ്ടിരിക്കുന്നത് ഒരഖണ്ഡബോധസത്തയ്ക്കുള്ളിലാണെന്ന് സാക്ഷാത്ക്കരിച്ചറിയാനും കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ് ഗുരുദേവൻ 'പുറമെയാണെന്നപോലെ ഉള്ളിൽ അനുഭവപ്പെടുന്നതാണ് ഭാനം' എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്.

### ഭാനമെല്ലാം ഭ്രമരചഞ്ചലമാണ്

രണ്ടു ഘടകങ്ങൾ ഉൾപ്പെടുന്ന അനുഭവമൊന്നും സ്ഥിരമാകാൻ സാദ്ധ്യമല്ല. അവിടെ അനുഭവം ആ രണ്ടു ഘടകങ്ങളിലുമായി മാറിമാറി സദാ ചലിച്ചുകൊണ്ടിരിക്കും. 'ഞാൻ പുഷ്പത്തെക്കാണുന്നു' എന്നൊരനുഭവം ഉണ്ടെന്നു കരുതുക. ഈ അനുഭവത്തിലെ രണ്ടു ഘടകങ്ങളാണ് 'ഞാനും, പുഷ്പവും'. അനുഭവത്തിന് ഒരിക്കലും ഒരേ സമയത്ത് രണ്ടു ഘടകങ്ങളെ ആശ്രയിക്കുക സാദ്ധ്യമല്ല. പലതും നാം ഒരുമിച്ചറിയുന്നതായി കരുതുന്നുണ്ടെങ്കിലും വാസ്തവമതല്ല. അറിവ് അഥവാ അനുഭവം പലതിൽ അതിവേഗം മാറിമാറിച്ചലിക്കുമ്പോൾ പലതിനെ ഒരുമിച്ചറിയുന്നു എന്ന് നാം തെറ്റിദ്ധരിക്കുകയാണ് ചെയ്യുന്നത്. 'ഞാൻ പുഷ്പത്തെ അറിയുന്നു' എന്നിടത്തെ അനുഭവം ഒരു നിമിഷം 'ഞാനി'ൽ തങ്ങിനിൽക്കുമെങ്കിൽ അടുത്തനിമിഷം പുഷ്പത്തിലേക്കു ചലിച്ചുമാറും. അവിടെനിന്നും വീണ്ടും 'ഞാനിലേയ്ക്ക്; വീണ്ടും പുഷ്പത്തിലേക്ക്'. ഇങ്ങനെ മാറിമാറിച്ചലിക്കുകയാണ്. അനുഭവത്തിന്റെ ചലനം അതിവേഗമായതുകൊണ്ട് അവയിലെ വിടവ് നമുക്കറിയാൻ കഴിയുന്നില്ല. അതുകൊണ്ട് രണ്ടനുഭവവും ഒരുമിച്ചുണ്ടാകുന്നുവെന്നാണ് നമ്മുടെ തോന്നൽ. രണ്ടു ഘടകങ്ങൾ മാത്രമുള്ള ഭാനസ്ഥലങ്ങളിൽ പോലും അനുഭവം അത്യന്തചഞ്ചലമാണെങ്കിൽ അനേകം ഒരുമിച്ചു ഭാസിക്കുന്ന സ്ഥലങ്ങളിലെ കഥ പറയാനില്ലല്ലോ. അതുകൊണ്ടാണ് ഗുരുദേവൻ 'സദാഭ്രമരചഞ്ചലം' എന്ന് ഭാനത്തെ വിശേഷിപ്പിച്ചിരിക്കുന്നത്.

**ഭാനസ്ഥാനങ്ങൾ**

സത്യവും അസത്യവും കൂടിക്കലർന്നുള്ള സാപേക്ഷമായ പ്രകാശിക്കലാണ് 'ഭാനം' എന്നു നാം കണ്ടുവല്ലോ. ദ്രഷ്ടാവ്, ദൃശ്യം എന്നിങ്ങനെ രണ്ടു ഘടകങ്ങളുള്ളതുകൊണ്ടാണ് 'ഭാന'മെല്ലാം സാപേക്ഷമായിത്തീരുന്നത്. ഭാനത്തിൽതന്നെ അസത്യഭാനവും സത്യഭാനവും ഉൾപ്പെടുന്നു. അസത്യദർശനങ്ങൾക്ക് പ്രാധാന്യം ലഭിക്കുന്നിടത്ത് അസത്യഭാനം. സത്യദർശനത്തിന് പ്രാധാന്യം ലഭിക്കുന്നിടത്ത് സത്യഭാനം. സമ്പൂർണ്ണസത്യ സ്വരൂപം ഭാനാതീതമാണെന്നുള്ളകാര്യം മറന്നുകൂടാ. സൂര്യൻ പ്രകാശിക്കുമ്പോൾ ഒരാൾക്ക് ഒരു വശത്ത് സൂര്യൻ പ്രകാശിപ്പിക്കുന്ന മറ്റുവസ്തുക്കളെ സൂര്യപ്രകാശത്തിന്റെ സഹായത്തോടെ കാണാൻ കഴിയുന്നു. ഇവിടെ സൂര്യദർശനത്തിനു പ്രാധാന്യമില്ല. ഇനി മറ്റു വസ്തുക്കളെ വിട്ടിട്ട് അയാൾക്കു സൂര്യനെത്തന്നെ നേരിട്ടു കാണാം. സൂര്യപ്രകാശം തന്നെയാണവിടെയും കാഴ്ചയുളവാക്കുന്നത്. എങ്കിലും കാണുന്നയാളിന്റെ കണ്ണുകൂടെയുണ്ടെങ്കിലേ ആ കാഴ്ച നടക്കൂ. ഇവിടെ സൂര്യനല്ലാത്ത വസ്തുക്കളെക്കാണുന്നത് അസത്യഭാനത്തോടുപമിക്കാം. സൂര്യനെക്കാണുന്നത് സത്യഭാനത്തോടും എന്നാൽ കാണുന്നവന്റെ കണ്ണുൾപ്പെടെയുള്ളതെല്ലാം സൂര്യപ്രകാശമുള്ളതുകൊണ്ടു മാത്രം പ്രകാശിക്കുന്നവയാണ്. സൂര്യനാകട്ടെ ഇവയെ ഒന്നും സമാശ്രയിക്കാതെ സ്വയം പ്രകാശിക്കുന്ന വസ്തുവാണ്. അതുപോലെ സത്യസ്വരൂപം സ്വയം പ്രകാശിക്കുന്ന ഭാനാതീതമായ വസ്തുവാണ്. ഇങ്ങനെ അസത്യത്തിനും സത്യത്തിനും പ്രാധാന്യം ലഭിക്കുന്ന ഭാനങ്ങളെ മുഴുവൻ നമുക്ക് നാല് സ്ഥാനങ്ങൾ അഥവാ അനുഭവമ ണ്ഡലങ്ങളായി ഒതുക്കിനിറുത്താം. ഗുരുദേവൻ ഈ അനുഭവമണ്ഡലങ്ങളെ 'ഭാനാശ്രയങ്ങൾ' എന്നാണ് വിളിച്ചിരിക്കുന്നത്. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുരീയം ഇവയാണ് ഭാനസ്ഥാനങ്ങൾ അഥവാ ഭാനാശ്രയങ്ങൾ. സ്ഥൂലദൃശ്യങ്ങളുടെ ഭാനസ്ഥാനമാണ് ജാഗ്രത്ത്. സൂക്ഷ്മദൃശ്യങ്ങളുടെ ഭാനസ്ഥാനം സ്വപ്നം. കാരണദൃശ്യം പ്രകാശിക്കുന്ന ഇടമാണ് സുഷുപ്തി. സത്യം പ്രകാശിക്കുന്ന ഇടം തുരീയം. അഞ്ചാമതൊരനുഭവ സ്ഥാനം ഈ ലോകത്തോ പരലോകത്തോ ഇല്ലെന്നോർക്കണം. ഈ ഭാനസ്ഥാനങ്ങളെയാണ് ഗുരുദേവൻ രണ്ടാം പദ്യത്തിൽ വിവരിക്കുന്നത്:

*2.* സ്ഥൂലം സൂക്ഷ്മം കാരണം ച
തുര്യം ചേതി ചതുർവിധം
ഭാനാശ്രയം ഹി തന്നാമ
ഭാനസ്യാപ്യുപചര്യതേ.

സ്ഥൂലം – സ്ഥൂലമെന്നും; സൂക്ഷ്മം – സൂക്ഷ്മമെന്നും; കാരണം – കാരണമെന്നും; തുര്യം ച – തുരീയമെന്നും; ഇതി – ഇപ്രകാരം; ഭാനാശ്രയം – ഭാനസ്ഥാനം; ചതുർവ്വിധം – നാലുപ്രകാരമുണ്ട്; തന്നാമഹി – ഭാനസ്ഥാനങ്ങളുടെ ഈ പേരുതന്നെ; ഭാനസ്യ അപി – ഭാനത്തിനും; ഉപചര്യതേ – ലക്ഷണാവൃത്തി സ്വീകരിച്ച് വിളിച്ചുപോരുന്നുണ്ട്.

സ്ഥൂലമെന്നും സൂക്ഷ്മമെന്നും കാരണമെന്നും തുരീയമെന്നും ഭാന സ്ഥാനങ്ങൾ നാലുതരത്തിലുണ്ട്. ഭാനസ്ഥാനങ്ങൾക്കുള്ള ഈ പേരുകൾ തന്നെ ലക്ഷണാവൃത്തി പ്രകാരം അതാതു സ്ഥാനങ്ങളിലുള്ള ഭാനങ്ങൾക്കും വിളിച്ചുപോരുന്നുണ്ട്.

### ഭാനരഹസ്യം

മായയുടെ പ്രകടനഘട്ടങ്ങളാണ് ഭാനസ്ഥാനങ്ങൾ. സത്യസ്വരൂപത്തിൽ സ്പന്ദിച്ചുയരുന്ന മായ പ്രകടനമാരംഭിച്ചാൽ അതോടെ നാലു സ്ഥാനങ്ങൾ വേർതിരിയുന്നു. സത്യസ്വരൂപത്തെ ദൃക്കെന്നും ദൃശ്യമെന്നും രണ്ടായി പിളർന്നുകാണിക്കുകയാണ് മായയുടെ ജോലി. നാലുസ്ഥാനങ്ങളിലും ഈ ദൃഗ്ദൃശ്യഭേദം ഉണ്ടായിരിക്കും. എന്നാൽ സ്ഥാനഭേദമനുസരിച്ച് ദൃഗ്ദൃശ്യ സ്വരൂപവും ഭേദപ്പെട്ടിരിക്കുമെന്നേയുള്ളൂ. മായാനിർമ്മിതങ്ങളായ ജഡോപ കരണങ്ങളിൽ പ്രതിബിംബിക്കുന്ന പ്രജ്ഞയാണ് ആദ്യത്തെ മൂന്ന് സ്ഥാന ങ്ങളിലും ദൃക്ക്. തുരീയ സ്ഥാനത്തെത്തുമ്പോൾ ആ പ്രജ്ഞക്കുതന്നെ തന്റെ തൽക്കാലരൂപവും ദൃശ്യമാണെന്നു തെളിയുന്നു. പ്രജ്ഞ ഭാനാശ്രയങ്ങളായ അതാതു സ്ഥാനങ്ങളിൽ കടന്നുനിൽക്കുമ്പോൾ സ്ഥാനങ്ങൾക്കനുഗുണങ്ങ ളായ ദൃശ്യങ്ങളും ആവിർഭവിക്കുന്നു. പ്രജ്ഞ ഒരു പ്രത്യേകസ്ഥാനത്തുനിന്നും പിൻവാങ്ങിയാൽ അവിടത്തെ ദൃശ്യവും മറയും. വീണ്ടും പ്രജ്ഞഎവിടെ എത്തിച്ചേരുമോ അവിടത്തെ ദൃശ്യം ആവിർഭവിക്കും. സകല പ്രാണികളിലും ഞാൻ, ഞാൻ എന്നിങ്ങനെ സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്ന 'അഹം ബോധ' മാണ് ഭാനസ്ഥാനങ്ങളിലെ പ്രജ്ഞ. ഇതുതന്നെയാണ് ജീവൻ. ഈ പ്രജ്ഞ ജാഗ്രത്സ്ഥാനത്തുനിന്ന് സ്വപ്നസ്ഥാനത്തിലേയ്ക്കു പിൻവാങ്ങിയാൽ ജാഗ്ര ദ്ദൃശ്യങ്ങൾ മറയും; സ്വപ്നദൃശ്യങ്ങൾ ആവിർഭവിക്കും. സ്വപ്നസ്ഥാനത്തു നിന്നും സുഷുപ്തിസ്ഥാനത്തേക്കു പിൻവാങ്ങിയാൽ സ്വപ്നദൃശ്യങ്ങളും മറ യും. സുഷുപ്തിയിലെ ആവരണം ആവിർഭവിക്കും. അതുമുപേക്ഷിച്ച് തുരീ യമണ്ഡലത്തിലേയ്ക്കുയർന്നാൽ മറ്റു മൂന്ന് ദൃശ്യരംഗങ്ങളും മറയുകയായി. അവിടെ ഈ 'അഹംബോധം' സ്വയം ദൃശ്യമായി മാറി താനുൾപ്പെടെയുള്ള സകലതിനെയും പ്രകാശിപ്പിക്കുന്ന ദൃക്കിൽ സമുദ്രത്തിൽ തിരപോലെ പ്രകാ ശിച്ചുനിൽക്കും. വീണ്ടും പഴയസ്ഥാനങ്ങളിലേക്കു ചെല്ലുകയാണെങ്കിൽ അവി ടവിടെയുള്ള ദൃശ്യങ്ങൾ ആവിർഭവിക്കുകയായി. ചുരുക്കത്തിൽ ദൃശ്യങ്ങൾ അതാതു സ്ഥാനങ്ങളിൽ സ്ഥിരസ്വഭാവമുള്ളവയാണ്. പ്രജ്ഞയ്ക്ക് വേണ മെങ്കിൽ ആ സ്ഥാനങ്ങളിൽ എത്തിനിന്നവയനുഭവിക്കാം. വേണ്ടെങ്കിൽ അവയെ കൈവെടിഞ്ഞ് സത്യമണ്ഡലമായ തുരീയത്തിലേയ്ക്ക് പിൻവാങ്ങാം. ഈ സ്ഥിതിവിശേഷത്തെ ഒരു പർവ്വതത്തിന്റെ കൊടുമുടിയിൽ നിന്നും താഴേ ക്കിറങ്ങിവരുന്ന ആളിന്റെ അനുഭവത്തോടുപമിക്കാം. കൊടുമുടിയുടെ അഗ്ര ഭാഗത്തുനിൽക്കുന്നയാളാണ് തുരീയമണ്ഡലത്തിലെ പ്രജ്ഞ. അവിടെ നിൽക്കുമ്പോൾ എല്ലാം ഏകീഭവിച്ച അനുഭൂതിയാണ്. അല്പം താഴോട്ടിറ ങ്ങിയാൽ മഞ്ഞുമൂടി അവ്യക്തമായിക്കിടക്കുന്ന പർവ്വതത്തിന്റെ അനന്തവി സ്തൃതിയിൽ വന്നുനിൽക്കും. ഇതിനോടുപമിക്കാം സുഷുപ്തിസ്ഥാന

ത്തെത്തി നിൽക്കുന്ന പ്രജ്ഞയെ. ഒരു മൂടുപടത്തിൽ പെട്ടിരിക്കുകയാണ യാൾ. കുറേക്കൂടി താഴോട്ടിറങ്ങിയാൽ കുറ്റിച്ചെടികളും തൃണസമൂഹവും നിറ ഞ്ഞുനിൽക്കുന്ന സ്ഥലം. പുല്ലുകൾപോലെ കിളിർത്തസ്തമിക്കുന്ന സങ്കൽപ ങ്ങളെക്കൊണ്ടുനിറഞ്ഞ സൂക്ഷ്മ സ്ഥാനമാണിത്. ഈ സ്ഥാനത്തിന്റെ സ്വത ന്ത്രമായ പ്രകടനരംഗമാണ് സ്വപ്നം. ഇനിയും താഴോട്ടുവന്നാൽ വന്മരങ്ങളും കാടുകളും കാട്ടുമൃഗങ്ങളും അരുവികളുമൊക്കെ വേറുവേറായിക്കാണുന്ന പർവ്വതത്തിന്റെ അടിവാരമാണ്. പർവ്വതം കയറുന്നയാൾക്ക് ഈ വിവിധസ്ഥ ലങ്ങളിൽ എവിടെ നിൽക്കണമെന്നു തീരുമാനിക്കാനുള്ള സ്വാതന്ത്ര്യമുണ്ട്. പക്ഷെ നിൽക്കുന്ന സ്ഥാനത്തിനു തക്ക ദൃശ്യങ്ങൾ കണ്ടനുഭവിക്കാതെ തര മില്ല. പ്രജ്ഞസ്ഥൂലമണ്ഡലത്തിൽ എത്തിനിന്നാൽ അവിടത്തെ കാഴ്ചകൾ കണ്ടേതീരൂ. അതു കാണണ്ടായെന്നുണ്ടെങ്കിൽ അവിടെനിന്നു പിന്മാറണം. അതുകൊണ്ടാണ് ഒരു സത്യാന്വേഷി ഇന്ദ്രിയങ്ങളെ ബാഹ്യവിഷയങ്ങളിൽ നിന്നുമകറ്റി അന്തർമുഖമാക്കണമെന്നു പറയുന്നത്. പ്രജ്ഞയെ ഇന്ദ്രിയ ങ്ങൾവഴി സ്ഥൂലമണ്ഡലത്തിൽ കൊണ്ടു നിറുത്തുകയും അവിടെയുളവാ കുന്ന അനുഭവങ്ങളിൽ നിന്ന് ഒഴിഞ്ഞുമാറാൻ ശ്രമിക്കുകയും ചെയ്യുന്ന തിനർത്ഥമില്ല. അതാതു ഭാനസ്ഥാനങ്ങളിൽ അവിടവിടെയുള്ള ദൃശ്യങ്ങൾ അനുഭവവിഷയമാവുകതന്നെ ചെയ്യും. അവിടത്തെ ദൃശ്യങ്ങൾ വേണ്ടെങ്കിൽ ആ സ്ഥാനത്തുനിന്നും പ്രജ്ഞയെ പിൻവലിക്കുക. ഇതേയുള്ളൂ മാർഗം. സാപേക്ഷമായ പ്രപഞ്ചാനുഭവത്തേയും സത്യാനുഭവത്തേയുമാണ് ഇങ്ങിനെ നാലു ഭാനസ്ഥാനങ്ങളിലായി വിഭജിച്ച് ഗുരുദേവൻ രണ്ടാം പദ്യത്തിൽ വിവ രിച്ചിരിക്കുന്നത്. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, തുരീയം ഇവ ഭാനസ്ഥാന ങ്ങളാണ്. എന്നാൽ ഈ സ്ഥാനങ്ങളിൽ ഉളവാകുന്ന അനുഭവങ്ങളെയും ഈ പേരുകൾ ചൊല്ലിത്തന്നെ വിളിക്കാറുണ്ട്. ശബ്ദാർത്ഥഗ്രഹണത്തിൽ ലക്ഷ ണാവൃത്തി സ്വീകരിച്ചാണ് ഭാനസ്ഥാനങ്ങളിലെ ദൃശ്യങ്ങളെയും സ്ഥാനനാ മങ്ങൾകൊണ്ടു തന്നെ വ്യവഹരിക്കുന്നത്. തിരുവനന്തപുരത്തു താമസക്കാര നായ ഒരു സുഹൃത്തിനെ ഒരാൾ തിരുവനന്തപുരം എന്ന സ്ഥലനാമം ഉച്ചരി ടച്ചുതന്നെ വിളിച്ചു എന്നുവരാം. അവിടെ 'തിരുവനന്തപുരം' എന്നുച്ചരിച്ചാലും അർത്ഥം തിരുവനന്തപുരത്തുകാരൻ എന്നായിരിക്കും. 'ലക്ഷണ' എന്ന വൃത്തിയുടെ പ്രവർത്തനംകൊണ്ടാണ് ശബ്ദങ്ങൾക്കിങ്ങനെ അർത്ഥം ലഭി ക്കുന്നത്. അതുപോലെ ജാഗ്രത്തിലുള്ള ദൃശ്യങ്ങളെ സ്ഥൂലങ്ങളെന്നും സ്വപ്നത്തിലുള്ള ദൃശ്യങ്ങളെ സൂക്ഷ്മങ്ങളെന്നും, സുഷുപ്തിയിലുള്ള അജ്ഞാനാവരണത്തെ കാരണമെന്നും, തുരീയത്തിലെ സത്യദർശനത്തെ തുരീയമെന്നും വിളിക്കാവുന്നതാണ്. സ്ഥാനനാമങ്ങളായ സ്ഥൂലസൂക്ഷ്മകാ രണതുരീയങ്ങൾ സ്ഥാനദൃശ്യങ്ങൾക്കും പ്രയോഗിക്കാവുന്നതാണ്. എന്ന ശബ്ദാർത്ഥരഹസ്യമാണ് ഗുരുദേവൻ രണ്ടാം ശ്ലോകത്തിന്റെ അന്ത്യഭാഗത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

### സ്ഥൂലഭാനം

പുറമേയാണെന്നു തോന്നുമാറ് പഞ്ചേന്ദ്രിയങ്ങൾക്കു വിഷയമാകുന്ന ബാഹ്യപദാർത്ഥങ്ങളാണ് സ്ഥൂലദൃശ്യങ്ങൾ. സ്ഥൂലമെന്നതിന് ജ്ഞാനേന്ദ്രി

യങ്ങൾക്കു കണ്ടെത്താൻ തക്കവണ്ണം പെരുകിയിരിക്കുന്നത് എന്നാണർത്ഥം. പ്രകൃതിപരിണാമത്തിന്റെ ഉപരിതലമാണിത്. ഇവിടെ അനുഭവവിഷയമാകുന്നവയൊക്കെ ഇന്ദ്രിയങ്ങൾക്കു കാണാൻ തക്കവണ്ണം വലിപ്പമുള്ളവയാണ്. പ്രകൃതി സത്യസ്വരൂപത്തെ ദൃഗ്ദൃശ്യഭേദേന രണ്ടാക്കി പ്രകാശിപ്പിക്കുന്നതാണല്ലോ ഭാനം. സ്ഥൂലദൃശ്യങ്ങളും ദൃക്കുമുൾപ്പെട്ട ഈ പരിണാമഘട്ടത്തെയാണ് സ്ഥൂലം എന്നു വിളിക്കുന്നത്. ഇന്ദ്രിയങ്ങളും മനസ്സും ഉണർന്നു വർത്തിച്ചെങ്കിൽ മാത്രമേ സ്ഥൂലസ്ഥാനത്തുള്ള ദൃശ്യങ്ങൾ അനുഭവപ്പെടൂ. അവയിൽ ഒന്നു മയങ്ങിപ്പോയാൽ ഇവിടത്തെ കാഴ്ചകൾ മറഞ്ഞുപോകും. അതുകൊണ്ട് സ്ഥൂലസ്ഥാനത്തെ ജാഗ്രത്സ്ഥാനമെന്നും ശാസ്ത്രം വ്യവഹരിക്കാറുണ്ട്. 'ജാഗ്രത്' എന്ന ശബ്ദത്തിന് ഉണർവ്വ് എന്നാണർത്ഥം. ജാഗ്രദ് ദൃശ്യങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്ന സ്ഥിതിയാണ് ജാഗ്രദവസ്ഥ. മനസ്സ് ഇന്ദ്രിയങ്ങൾവഴി പുറത്തെത്തുമ്പോഴാണ് ജാഗ്രത് സ്ഥാനത്തെത്തിച്ചേരുന്നത്. ഇന്ദ്രിയങ്ങളെവിട്ട് മനസ്സ് ഉള്ളിലേയ്ക്കു വലിഞ്ഞാൽ ജാഗ്രത് സ്ഥാനം വിട്ടുപോകുന്നതാണ്. ഈ ജാഗ്രത് സ്ഥാനത്തിന്റെ അഥവാ സ്ഥൂലസ്ഥാനത്തിന്റെ വിവരണമാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ നൽകിയിരിക്കുന്നത്:

3. ദൃശ്യതാമിഹ കായോഽഹം
ഘടോഽയമിതി ദൃശ്യതേ
സ്ഥൂലമാശ്രിത്യ യദ് ഭാനം
സ്ഥൂലം തദിതി മന്യതേ.

ഇഹ ദൃശ്യതാം - ഇവിടെ ദർശിച്ചാലും; അഹം കായഃ - ഞാൻ ശരീരമാണ്; അയം ഘടഃ - ഇതു കുടമാണ്; ഇതി - ഇപ്രകാരം; സ്ഥൂലം ആശ്രിത്യ - സ്ഥൂല ദൃശ്യത്തെ ആശ്രയിച്ച്; യദ്ഭാനം - യാതൊരനുഭവം അഥവാ പ്രകാശിക്കൽ; ദൃശ്യതേ - കാണപ്പെടുന്നുവോ; തദ് - അത്; സ്ഥൂലം ഇതി - സ്ഥൂലം എന്ന്; മന്യതേ - വിചാരിക്കപ്പെടുന്നു.

ഇവിടെ വിചാരം ചെയ്തറിഞ്ഞാലും. ഞാൻ ദേഹമാണ്; ഇതു കുടമാണ് എന്നിങ്ങനെ പുറമേയുള്ള സ്ഥൂലദൃശ്യങ്ങളെ ആശ്രയിച്ച് യാതൊരനുഭവം ഉണ്ടാകുന്നുവോ ആ ഭാനസ്ഥാനമാണ് സ്ഥൂലമെന്നു വിചാരിക്കപ്പെടുന്നത്.

### സ്ഥൂലഭാനരഹസ്യം

പഞ്ചേന്ദ്രിയങ്ങൾക്ക് വിഷയമാകുന്ന ബാഹ്യപദാർത്ഥങ്ങളാണല്ലോ സ്ഥൂലദൃശ്യങ്ങൾ. ഒരു വ്യക്തിക്ക് ആദ്യമായി അനുഭവപ്പെടുന്ന സ്ഥൂലദൃശ്യം സ്വശരീരമാണ്. 'ഞാൻ ദേഹമാണ്' എന്നുള്ളതാണ് ഈ ദൃശ്യബോധത്തിന്റെ സ്വരൂപം. തുടർന്ന് ഇതു കുടമാണ്. ഇതു വസ്ത്രമാണ് എന്നിങ്ങനെ സകല ബാഹ്യവസ്തുക്കളുടെയും ബോധം ആവിർഭവിക്കുന്നു. സ്ഥൂലദൃശ്യാനുഭവങ്ങളെ സൂക്ഷ്മമായി പരിശോധിച്ചാൽ ദൃക്കെന്നും ദൃശ്യമെന്നും അവ രണ്ടായി തിരിയുന്നതു കാണാം. സ്ഥൂലപദാർത്ഥങ്ങളെ അറിയുന്ന 'ഞാൻ' എന്ന

ബോധാംശമാണ് ഇവിടെ ദൃക്ക്. അറിയപ്പെടുന്ന പദാർത്ഥങ്ങൾ ദൃശ്യങ്ങളും. ജാഗ്രദനുഭവസ്ഥലങ്ങളിലെല്ലാം മാറ്റമില്ലാതെ പ്രകാശിക്കുന്ന അനുഭവമാണ് ദൃക്ക്. ദൃക്കിനെ ആശ്രയിച്ച് മാറിമാറിവരുന്ന അനുഭവങ്ങളാണ് അഥവാ പ്രകാശിക്കലുകളാണ് മറ്റു പദാർത്ഥങ്ങളുടെ കാഴ്ചകളെല്ലാം. 'ഞാൻ ദേഹമാണ്' എന്ന അനുഭവത്തിൽ 'ഞാൻ' എന്ന ബോധാംശം ദൃക്കും ദേഹം ആ ബോധാംശം തൽക്കാലം അനുഭവിക്കുന്ന കാഴ്ചയുമാണ്. ഞാൻ ബുദ്ധിയാണ്, ഞാൻ അഹങ്കാരമാണ് എന്നൊക്കെ അനുഭവിക്കുന്ന ഇടങ്ങളിൽ ദൃശ്യാംശം മാറുന്നതായിക്കാണുന്നു. ദൃഗംശത്തിനാകട്ടെ യാതൊരു മാറ്റവും സംഭവിക്കുന്നില്ല. അതുപോലെതന്നെ ഞാൻ കുടം കാണുന്നു. ഞാൻ വസ്ത്രം കാണുന്നു. ഞാൻ സൂര്യനെക്കാണുന്നു എന്നു തുടങ്ങിയ ജാഗ്രദനുഭവങ്ങളിലും കാഴ്ചക്കാരന് ഒരു മാറ്റവും സംഭവിക്കുന്നില്ല. കാഴ്ചകൾ മാത്രമേ മാറുന്നുള്ളൂ. കുടം കണ്ട ഞാൻ തന്നെയാണ് വസ്ത്രം കണ്ടത്. വസ്ത്രം കണ്ട ഞാൻ തന്നെയാണ് സൂര്യനെ കണ്ടത്. ഈ രീതിയിലാണല്ലോ എല്ലാർക്കും അനുഭവം. ഇങ്ങനെ ആരുടെ ജാഗ്രദനുഭവങ്ങൾ പരിശോധിച്ചാലും അനുഭവിക്കുന്ന ബോധാംശത്തിന് ഒരു മാറ്റവും സംഭവിക്കുന്നില്ലെന്നു കാണാൻ കഴിയും. മാറ്റം സംഭവിക്കുന്നത് താൽക്കാലികങ്ങളായ അനുഭവങ്ങൾക്കു മാത്രമാണ്. ജാഗ്രദനുഭവസ്ഥലങ്ങളിലുള്ള ഈ ദൃഗ്ദൃശ്യഭേദം വേർതിരിക്കാൻ കഴിഞ്ഞാൽ തന്നെ അതോടെ സത്യബോധം തെളിയുന്നതാണ്. അനുഭവങ്ങളിൽ മാറ്റമില്ലാതെ നിൽക്കുന്നതു സത്യം. മാറിപ്പോകുന്നതു അസത്യം. ഇതാണല്ലോ സത്യാസത്യനിയമം. അനുഭവങ്ങളിൽ ദൃശ്യങ്ങൾ മാറിമാറിവരുന്നതുകൊണ്ടുതന്നെ വേണമെങ്കിൽ അവയെ പാടെ മാറ്റാമെന്നും തെളിയുന്നു. ഞാൻ എന്ന ബോധാംശത്തോട് ചേരുമ്പോൾ മാത്രമേ ദൃശ്യങ്ങൾക്ക് അനുഭവമായി മാറാൻ കഴിയുകയുള്ളൂ. ഞാൻ എന്ന ബോധാംശം കൈവെടിഞ്ഞാൽ ദൃശ്യങ്ങൾ അതോടെ ശൂന്യമായി ഭവിക്കുന്നു. ദൃശ്യാനുഭവങ്ങൾ മാറിമാറി വരുന്നവയും 'ഞാൻ' എന്ന ബോധാംശം മാറ്റം കൂടാതെ പ്രകാശിക്കുന്നതുമായതുകൊണ്ടുതന്നെ ദൃശ്യങ്ങളെ പ്രകാശിപ്പിച്ചുകൊണ്ട് സൂര്യനെപ്പോലെ സ്വയം പ്രകാശസ്വരൂപമായി വിളങ്ങുന്ന വസ്തുവാണ് 'ഞാൻ' എന്ന ബോധാംശമെന്നും തെളിയുന്നു. മേഘഖണ്ഡങ്ങൾ സൂര്യനെ മറയ്ക്കുന്നതുപോലെ ദൃശ്യാനുഭവങ്ങൾ ദൃക്കിന്റെ പൂർണ്ണരൂപത്തെ ഇന്നു മറച്ചിരിക്കുകയാണ്. മാറിമാറിവരുന്ന ദൃശ്യാനുഭവങ്ങളെ പാടെ മാറ്റിയാൽ സത്യസ്വരൂപമായ ദൃക്ക് മേഘാവരണമകന്ന സൂര്യനെപ്പോലെ പൂർണ്ണരൂപത്തിൽ വിളങ്ങും. ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള സത്യദർശികൾ ദൃശ്യാനുഭവങ്ങളെയകറ്റി സാക്ഷാത്കരിച്ചിട്ടുള്ള ഒരു വസ്തുസ്ഥിതിയാണിത്. ഈ ദൃഗ്ദൃശ്യവിവേകം വ്യക്തമാക്കിത്തരാൻ കൂടിയാണ് ഗുരുദേവൻ ഭാനദർശനത്തിൽ ഭാനസ്ഥാനങ്ങളെയും ഇത്രയും വിശദമായി ചർച്ച ചെയ്യുന്നത്. മൂന്നാം ശ്ലോകത്തിന്റെ ആരംഭത്തിൽ 'ഇഹ ദൃശ്യതാം' എന്ന പ്രസ്താവം കാണുന്നുണ്ട്. സ്ഥൂലമെന്നറിയപ്പെടുന്ന ജാഗ്രത് സ്ഥാനത്തിലെ ദൃശ്യങ്ങളുടെ രഹസ്യം വിചാരം ചെയ്തറിയാനാണ് ആ ഭാഗംകൊണ്ട് നമ്മോടാവശ്യപ്പെട്ടിരിക്കുന്നത്. ഇതു ദേഹമാണ്, ഇതു കുടമാണ് എന്നിങ്ങനെ സ്ഥൂല

സ്ഥാനത്തു പ്രത്യക്ഷപ്പെടുന്ന ദൃശ്യാനുഭവങ്ങളെല്ലാം മാറ്റമില്ലാത്ത ഒരു ദൃക്കിന്റെ മാറിപ്പോകുന്ന കാഴ്ചകൾ മാത്രമാണെന്നാണ് വിചാരം ചെയ്തറിയേണ്ടത്. സൂക്ഷ്മകാരണസ്ഥാനങ്ങളിലെ അനുഭവങ്ങൾകൂടി പരിശോധിക്കുന്നതോടെ ഈ ദൃഗ്ദൃശ്യവിവേകം കുറെക്കൂടി വ്യക്തമായിക്കിട്ടുന്നതാണ്. ശരീരം, കുടം, വസ്ത്രം എന്നു തുടങ്ങിയ സ്ഥൂലപദാർത്ഥങ്ങളുടെ പ്രകാശിക്കലാണല്ലോ സ്ഥൂലഭാനം. ചുരുക്കത്തിൽ സ്ഥൂലപദാർത്ഥങ്ങളും അവയെ പ്രകാശിപ്പിക്കുന്ന വസ്തുവും ഒത്തുചേരുമ്പോൾ സ്ഥൂലഭാനം സംഭവിക്കുന്നു. പ്രകൃതിയിൽ ഈ സ്ഥൂലഭാനം സംഭവിക്കുന്ന പരിണാമഘട്ടമാണ് സ്ഥൂലഭാനസ്ഥാനം അഥവാ സ്ഥൂലഭാനാശ്രയം. ഇക്കാര്യമാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## സ്ഥൂലത്തിലെ സാമാന്യവിശേഷഭാവം

ഭാനങ്ങളെല്ലാം സാമാന്യമെന്നും വിശേഷമെന്നും രണ്ടായിപ്പിരിയുന്നുവെന്നു നാം നേരത്തെ ചർച്ച ചെയ്യുകയുണ്ടായല്ലോ. അന്തിമവിശകലനത്തിൽ സാമാന്യം ദൃക്കും വിശേഷം ദൃശ്യവുമാണെന്നു തെളിയും. ഈ സാമാന്യവിശേഷഭാവം അല്പംകൂടി വിശദമായി ഗ്രഹിക്കാൻ നോക്കാം. വിശേഷങ്ങളിൽ സർവ്വത്ര വ്യാപിച്ചു നിൽക്കുന്നതാണ് സാമാന്യം. സാമാന്യത്തിൽ തൽക്കാലരൂപങ്ങളാരോപിച്ച് പല പേരുകൾ പറഞ്ഞ് വേർതിരിക്കുന്നതാണു വിശേഷം. ഒരു മരത്തെ മരമെന്നറിയുന്നതു സാമാന്യബോധമാണ്. നേരെമറിച്ച് തടി, ഇല, കായ്, പൂവ്, വേര് എന്നൊക്കെ വേർതിരിച്ചറിയുന്നതു വിശേഷബോധം. ഇവിടെ സാമാന്യബോധത്തിനു ശക്തികൂടുമ്പോൾ വിശേഷബോധവും വിശേഷബോധത്തിനു ശക്തികൂടുമ്പോൾ സാമാന്യബോധവും അപ്രധാനമായിത്തീരുന്നു. സാമാന്യബോധത്തോടെ പ്രവർത്തിക്കുന്നവൻ വസ്തുവിനെ പൂർണ്ണമായി കൈകാര്യം ചെയ്യുകയും അതുകൊണ്ടുള്ള പൂർണ്ണഫലം നേടുകയും ചെയ്യുന്നു. വിശേഷബോധത്തെ പ്രധാനമാക്കി പ്രവർത്തിക്കുന്നവൻ വസ്തുവിന്റെ അംശഭാഗങ്ങളെ കൈകാര്യം ചെയ്യുകയും അല്പ ഫലം നേടി അസംതൃപ്തനായി കഴിയുകയും ചെയ്യുന്നു. ഒരു മരത്തെ മുഴുവൻ കൈകാര്യം ചെയ്യുന്ന വ്യാപാരി അയാളെ ആശ്രയിച്ച് അതിന്റെ അംശങ്ങൾ നേടി തൃപ്തിപ്പെടുന്ന ആളുകളെക്കാൾ മരത്തെ അറിഞ്ഞനുഭവിക്കുന്ന കാര്യത്തിൽ സ്വതന്ത്രനും മെച്ചപ്പെട്ടവനുമാണെന്നത് നിർവ്വിവാദമാണ്. ഇവിടമാണ് സത്യനിഷ്ഠനും ലൗകികനും വേർതിരിയുന്ന സ്ഥലം. സത്യനിഷ്ഠൻ പ്രപഞ്ചദൃശ്യങ്ങളിൽ ഇടതിങ്ങി നിൽക്കുന്ന സാമാന്യവസ്തുസത്തയെ വ്യക്തമായി ബോധിച്ചുകൊണ്ട് പ്രപഞ്ചത്തെ ഒന്നായിക്കണ്ട് മെച്ചപ്പെട്ടനിലയിൽ സ്വതന്ത്രനായി ജീവിതം നയിക്കുന്നു. ലൗകികൻ അല്പദൃശ്യങ്ങളെ ആശ്രയിച്ച് അസ്വതന്ത്രനും അസംതൃപ്തനുമായി കാലയാപനം ചെയ്യുന്നു. സ്ഥൂലം, സൂക്ഷ്മം, കാരണം, തുര്യം എന്നീ നാല് ഭാനസ്ഥാനങ്ങളിലും ഇങ്ങനെ സാമാന്യവിശേഷഭാവമുളവാക്കിക്കൊണ്ടാണ് ദൃശ്യങ്ങൾ ആവിർഭവിക്കുന്നത്. പക്ഷെ ആദ്യത്തെ മൂന്ന് സ്ഥാനങ്ങളും അല്പങ്ങളെ ആശ്രയിക്കുന്ന വിശേഷബോധത്തിന് പ്രാധാന്യം നൽകുന്നവയാണ്. നാലാമത്തെ തുരീയമണ്ഡലത്തിലെ

ത്തുന്നതോടുകൂടി വിശേഷം സാമാന്യവുമായി ഏകീഭവിച്ച് സത്യമണ്ഡലം ആവിർഭവിക്കുന്നു. ജാഗ്രദവസ്ഥയിലെ സ്ഥൂലഭാനത്തിലുളവാകുന്ന സാമാന്യ വിശേഷങ്ങൾ വേർതിരിച്ചു കാട്ടുകയാണ് ഗുരുദേവൻ നാലാം ശ്ലോകത്തിൽ.

4. അത്ര കായോ ഘട ഇതി
ഭാനം യത്തദ്വിശിഷ്യതേ
തഥാ/ഹമയമിതി യത്
സാമാന്യമിതി ച സ്മൃതം.

അത്ര – ഇവിടെ; ഈ സ്ഥൂലഭാനത്തിൽ; കായഃ ഘടഃ ഇതി – ദേഹമെന്നും കുടമെന്നും മറ്റുമുള്ള; യദ്ഭാനം – യാതൊരു ഭാനമുണ്ടോ; തദ് – അത്; വിശിഷ്യതേ – വിശേഷഭാനമാണ്; തഥാ – അപ്രകാരം; അഹം അയം ഇതി – ഞാൻ ഇത് എന്നു തുടങ്ങി; യദ് – യാതൊരു ഭാനമുണ്ടോ അത്; സാമാന്യം ഇതി ച – സാമാന്യഭാനമെന്നും; സ്മൃതം – കരുതപ്പെടുന്നു.

ഈ സ്ഥൂലഭാനത്തിൽ ദേഹം, കുടം എന്നും മറ്റുമുള്ള ബാഹ്യപദാർത്ഥങ്ങളുടെ പ്രകാശിക്കൽ വിശേഷഭാനമാണ്. ഞാൻ, ഇത് എന്നും മറ്റുമുള്ള പ്രകാശിക്കൽ ആ വിശേഷങ്ങളിൽ പൊതുവേയുള്ള സാമാന്യത്തിന്റെ ഭാനമായും കരുതപ്പെടുന്നു.

## സ്ഥൂലഭാനരഹസ്യം

പുറമേ വേറുവേറായിക്കാണുന്ന രൂപങ്ങളും അവയ്ക്കു നൽകിയിട്ടുള്ള നാമങ്ങളുമാണ് സ്ഥൂല ഭാനത്തിലെ വിശേഷം. പുറമെയുള്ള എല്ലാ നാമരൂപങ്ങളും ദൃക്കായി വിളങ്ങുന്ന ബോധത്തിന്റെ അനുഭവമാണ്. ബോധത്തിന്റെ അനുഭവമെന്നുപറഞ്ഞാൽ ബാഹ്യ പദാർത്ഥരൂപത്തിലുള്ള ബോധത്തിന്റെ പ്രകാശിക്കൽ എന്നുതന്നെയാണർത്ഥം. ബോധമില്ലെന്നുവന്നാൽ ഈ പ്രകാശിക്കലുകൾ സംഭവിക്കുകയേയില്ല. യാതൊരു കാരണവസ്തു ഇല്ലെങ്കിൽ കാര്യം സംഭവിക്കുന്നില്ലയോ ആ കാര്യം കാരണത്തിന്റെ തന്നെ പ്രകാശിക്കലാണെന്നു പറയേണ്ടതില്ലല്ലോ. അപ്പോൾ പുറമേ സ്ഥൂലപദാർത്ഥരൂപങ്ങളായി കാണപ്പെടുന്ന സർവ്വവും കാരണമായ ബോധത്തിന്റെ തന്നെ പ്രകാശിക്കലാണെന്നു കണ്ടെത്തുകയാണ് സത്യദർശനം. സ്ഥൂലഭാനസ്ഥലത്ത് ബോധം സ്ഥൂലരൂപങ്ങളിൽ വേറുവേറായെന്നപോലെ പ്രകാശിക്കുന്നു എന്നേയുള്ളൂ. ഇവിടത്തെ പ്രകാശിക്കലിൽ ബോധം സാമാന്യവും സ്ഥൂലനാമരൂപങ്ങൾ വിശേഷവും.

## വിശേഷസാമാന്യവിശകലനം

'ഞാൻ ശരീരമാണ്' എന്നിടത്ത് 'ഞാൻ' സാമാന്യവും ശരീരം ആ സാമാന്യബോധം തല്ക്കാലമെത്തി നിൽക്കുന്ന വിശേഷരൂപവുമാണ്. ഞാൻ ബുദ്ധിയാണ്. ഞാൻ മനസ്സാണ്, ഞാൻ ധനികനാണ്, ഞാൻ ദരിദ്രനാണ് എന്നിങ്ങനെ അനേകം വിശേഷങ്ങളോടു ചേർന്നുവരുന്ന സാമാന്യബോധമാണ് 'ഞാൻ'. 'ഞാൻ' ശരീരമാണ്' എന്നിടത്ത് ഞാൻ എന്ന സാമാന്യബോധം

അതിന്റെ പൂർണ്ണത മറന്ന് ശരീരമെന്ന ഒരു പ്രത്യേകാംശത്തിൽ ഒതുങ്ങിക്കൂടിയിരിക്കുകയാണെന്നു വ്യക്തം. മരം ഇലയാണെന്നു കരുതുന്നതുപോലെ ഇവിടത്തെ ബോധാനുഭവം അപൂർണ്ണവും അല്പവുമാണെന്നുള്ളതിൽ സംശയമില്ലല്ലോ. അതുപോലെതന്നെ 'ഇത കുടം' ഇതു വസ്ത്രം' എന്നു തുടങ്ങിയ സ്ഥലങ്ങളിൽ 'ഇത്' എന്ന പദം സകല പദാർത്ഥങ്ങളിലും തുല്യമായിച്ചേരുന്നതാണ്. അതുകൊണ്ട് 'ഇത്' എന്ന പദം വേറുവേറായിക്കാണുന്ന ബാഹ്യ പദാർത്ഥങ്ങളിൽ തുല്യമായി വിളങ്ങുന്ന സാമാന്യ വസ്തുവിനെക്കുറിക്കുന്നതാണെന്ന് സ്പഷ്ടം. 'ഇതു കുടം' എന്നു പറയുമ്പോൾ സകല ബാഹ്യപദാർത്ഥങ്ങളുമായി ചേർന്നു നിൽക്കുന്ന സാമാന്യ ബോധം 'കുടം' എന്ന നാമരൂപത്തിൽ മാത്രം ഒതുങ്ങി തൽക്കാലത്തേക്ക് അല്പമായി സങ്കോചിച്ചപോലെ ആയിത്തീരുകയാണ്. 'ഇതു വസ്ത്രം' എന്നു പറയുമ്പോൾ വീണ്ടും ആ സാമാന്യ ബോധം കുടം എന്ന നാമരൂപത്തെ ഉപേക്ഷിച്ച് 'വസ്ത്രം' എന്ന നാമരൂപത്തിൽ പരിമിതമെന്നപോലെ ആയിത്തീരുകയാണ്. ഇങ്ങനെ ബാഹ്യലോകത്തിൽ വേറുവേറായിത്തോന്നുന്ന സകലജ്ഞാനങ്ങളിലും ബോധമെന്ന സാമാന്യ വസ്തു കൊച്ചു കൊച്ചു നാമരൂപങ്ങളിലൊതുങ്ങി പരിമിതപ്പെടുംപോലെ കാണുകയാണ് ചെയ്യുന്നത്. സ്വർണ്ണം ആഭരണങ്ങളാകുന്ന കൊച്ചു കൊച്ചു നാമരൂപങ്ങളിലൊതുങ്ങി പരിമിതപ്പെടുംപോലെ ആഭരണങ്ങളിൽ സ്വർണ്ണം എന്നപോലെ സകല പ്രപഞ്ചഘടകങ്ങളിലും തുല്യമായി നിൽക്കുന്ന ഒരു വസ്തുസത്തയുണ്ട്. അതാണ് ബോധം. ആഭരണങ്ങളുടെ നാമരൂപങ്ങൾ ഇല്ലാതാവുന്നതുകൊണ്ട് സ്വർണ്ണം ഒരിക്കലും ഇല്ലാതായിപ്പോകുന്നില്ല. അതുപോലെ പുറമെ കാണപ്പെടുന്ന നാമരൂപങ്ങളൊക്കെ മാഞ്ഞുമറഞ്ഞാലും ബോധത്തിന് ഒരിക്കലും ഒരു കേടും സംഭവിക്കുന്നില്ല. ഈ വസ്തുത വെളിപ്പെടുത്തിത്തരാനാണ് ഗുരുദേവൻ ഭാനസ്ഥലങ്ങളിലെ സാമാന്യവിശേഷഭാവം ചർച്ചചെയ്യുന്നത്. ഭാനസ്ഥലങ്ങളിലെല്ലാമുള്ള സാമാന്യഭാവം ദൃക്കായിവിളങ്ങുന്ന പരമകാരണമായ അഖണ്ഡബോധത്തെ വെളിപ്പെടുത്തിത്തരുന്നവയാണെന്നോർക്കണം. സ്വർണ്ണത്തിലെ നാമരൂപങ്ങൾപോലെ ആ ജഗത്കാരണത്തിലെ നാമരൂപങ്ങളാണ് എല്ലാ പ്രപഞ്ചഘടകങ്ങളും. ഭാനസ്ഥാനങ്ങളിലെ വിശേഷഭാവങ്ങൾ അതാതു സ്ഥാനത്തിനുയോജിച്ച നാമരൂപങ്ങളെ വെളിപ്പെടുത്തുന്നവയും. ഞാൻ, ഇത് എന്നു തുടങ്ങിയ ശബ്ദങ്ങൾ സ്ഥൂലഭാന സ്ഥലത്ത് സാമാന്യ വസ്തുവിനെ വെളിപ്പെടുത്തുന്നു. ദേഹം, കുടം എന്നിത്യാദി സ്ഥൂലഭാനസ്ഥലത്തെ നാമരൂപങ്ങളെ വെളിപ്പെടുത്തുന്നു. സാമാന്യ വിശേഷരൂപത്തിലുള്ള സ്ഥൂലമണ്ഡലത്തിലെ ഈ പ്രതിഭാനമാണ് നാലാം പദ്യത്തിലെ പ്രതിപാദ്യം.

### സൂക്ഷ്മഭാനം

പുറമേ കാണപ്പെടുന്ന സ്ഥൂലനാമരൂപങ്ങളുടെ തൊട്ടു പിന്നിൽ നിൽക്കുന്ന സങ്കൽപ മണ്ഡലമാണ് സൂക്ഷ്മ ഭാനസ്ഥാനം. സൂക്ഷ്മം പെരുകി പ്രകടമായതുതന്നെയാണ് സ്ഥൂലം. ഈ സങ്കൽപമണ്ഡലം തന്നെയാണ് പ്രപഞ്ചത്തിന്റെയും വ്യക്തിയുടെയും സൂക്ഷ്മശരീരമായി വർത്തിക്കുന്നതെന്നും

നാം മുൻപ് ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ട്. ഈ സങ്കൽപ്പമണ്ഡലത്തെ ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി, ശബ്ദസ്പർശരൂപരസഗന്ധങ്ങൾ, പഞ്ചപ്രാണന്മാർ എന്നിങ്ങനെ വേർതിരിച്ച് പ്രകാശിപ്പിക്കുന്ന ഭാനസ്ഥാനമാണ് സൂക്ഷ്മം എന്നറിയപ്പെടുന്നത്. ഇന്ദ്രിയ ഗോചരങ്ങളല്ലാത്ത സൂക്ഷ്മസങ്കൽപങ്ങളെ ആശ്രയിച്ചുകൊണ്ടു പ്രകാശിക്കുന്ന പ്രകൃതിപരിണാമഘട്ടമായതുകൊണ്ടാണ് ഇതിനെ സൂക്ഷ്മസ്ഥാനമായി നിർണ്ണയം ചെയ്തിട്ടുള്ളത്. സൂക്ഷ്മഭാനസ്ഥാനത്തെ വിവരിക്കുകയാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ:

*5.* ഇന്ദ്രിയാണി മനോബുദ്ധീ
വിഷയാഃ പഞ്ച വായവഃ
ഭാസ്യന്തേ യേന തത് സൂക്ഷ്മ-
മസ്യ സൂക്ഷ്മാശ്രയത്വതഃ

ഇന്ദ്രിയാണി – ഇന്ദ്രിയങ്ങളും; മനോബുദ്ധീ – മനസ്സും ബുദ്ധിയും; വിഷയാഃ – ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന വിഷയങ്ങളും; പഞ്ച വായവഃ – പ്രാണാപാനാദി പഞ്ചവായുക്കളും; യേന ഭാസ്യന്തേ – യാതൊരു സ്ഥാനത്താൽ പ്രകാശിപ്പിക്കപ്പെടുന്നുവോ; അസ്യ – അതിന്; സൂക്ഷ്മാശ്രയത്വാത് – സൂക്ഷ്മസങ്കൽപങ്ങളുടെ ആശ്രയം ഉള്ളതുകൊണ്ട്; തത് – അത്; സൂക്ഷ്മം – സൂക്ഷ്മം എന്നറിയപ്പെടുന്നു.

ഇന്ദ്രിയങ്ങളെയും മനസ്സ് ബുദ്ധി എന്നിവയെയും ശബ്ദസ്പർശാദി വിഷയങ്ങളെയും പഞ്ച പ്രാണന്മാരെയും പ്രകാശിപ്പിക്കുന്ന പ്രകൃതിപരിണാമഘട്ടത്തെ സൂക്ഷ്മസ്ഥാനം എന്നുപറയുന്നു. അത് സൂക്ഷ്മ സങ്കൽപങ്ങളെ ആശ്രയിച്ചുകൊണ്ട് മേൽപറഞ്ഞ പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്നതുകൊണ്ടാണ് അതിനീ പേരുണ്ടായത്.

## പുര്യഷ്ടകം

സൂക്ഷ്മ ശരീരം എന്താണെന്ന് നാം മായാദർശനത്തിൽ ചർച്ചചെയ്തിട്ടുണ്ട്. ഈ സൂക്ഷ്മശരീരത്തെ കുറേക്കൂടി നിഷ്കൃഷ്ടമായി 'പുര്യഷ്ടകം' എന്ന പേരു ചൊല്ലി വിളിക്കാറുണ്ട്. എട്ടു സൂക്ഷ്മപുരങ്ങൾ ഉൾപ്പെട്ടതാണ് *പുര്യഷ്ടകം* എന്നത്രേ ശബ്ദാർത്ഥം. ശ്രീശങ്കരഭഗവത്പാദർ വിവേചകചൂഡാമണിയിൽ പ്രസ്താവിച്ചിരിക്കുന്നതു നോക്കുക:

*വാഗാദി പഞ്ച ശ്രവണാദി പഞ്ച*
*പ്രാണാദി പഞ്ചാഭ്രമുഖാനി പഞ്ച*
*ബുദ്ധ്യാദ്യവിദ്യാപിചകാമകർമ്മണീ*
*പുര്യഷ്ടകം സൂക്ഷ്മശരീരമാഹുഃ* *വിവേ. ചൂ. 96*

കർമ്മേന്ദ്രിയങ്ങൾ അഞ്ചെണ്ണം ഒരു പുരം. ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചെണ്ണം അടുത്തത്. അഞ്ചുപ്രാണന്മാർ മറ്റൊരു പുരം. പഞ്ചഭൂതങ്ങൾ മറ്റൊന്ന്. ബുദ്ധി, മനസ്സ്, ചിത്തം, അഹങ്കാരം ഇവ കൂടിച്ചേർന്ന് അഞ്ചാമത്തെപുരം. അവിദ്യ, കാമം, കർമ്മം ഇവ യഥാക്രമം ആറും ഏഴും എട്ടും

പുരങ്ങൾ. സൂക്ഷ്മശരീരമായി നാം നേരത്തെ വിവരിച്ചിട്ടുള്ള പതിനേഴുതത്ത്വങ്ങളുടെ കുറച്ചുകൂടി വിശദമായ രൂപമാണീ പുര്യഷ്ടകമെന്നു ധരിച്ചാൽ മതി. പുര്യഷ്ടകത്തിലെ പഞ്ചഭൂതങ്ങൾ ജ്ഞാനേന്ദ്രിയങ്ങളിലന്തർഭവിക്കും. കാമവും കർമ്മവും സൂക്ഷ്മശരീരം പ്രവർത്തനത്തിലേർപ്പെടുമ്പോഴുണ്ടാകുന്ന പുരങ്ങളാണ്. കാരണശരീരമായ അവിദ്യയെക്കൂടി പുര്യഷ്ടകം ഉൾക്കൊള്ളുന്നു.

## സൂക്ഷ്മസ്ഥാനത്തിലെ സാമാന്യ വിശേഷഭാവം

പഞ്ചേന്ദ്രിയങ്ങൾകൊണ്ട് ശബ്ദാദി വിഷയങ്ങൾ ഗ്രഹിക്കുന്നതോടെയാണ് നമുക്കു പ്രപഞ്ചാനുഭവമുണ്ടാകുന്നത്. ചെവികൊണ്ട് ശബ്ദവും കണ്ണുകൊണ്ട് രൂപവും നാമറിയുന്നു. ഓരോ ഇന്ദ്രിയവും ഓരോ ഭിന്നവിഷയത്തെയാണറിയുന്നത്. ചെവികൊണ്ടു രൂപമോ കണ്ണ് കൊണ്ട് ശബ്ദമോ ഗ്രഹിക്കാനൊക്കുന്നില്ല എങ്കിലും ശബ്ദവും രൂപവുമൊക്കെ ഗ്രഹിക്കുന്നത് ഒരാൾ തന്നെയെന്ന അനുഭവം ഉറപ്പായി നിലനിൽക്കുന്നുണ്ട്. ഞാൻ ശബ്ദം കേട്ടു, ഞാൻ രൂപം കണ്ടു, ഞാൻ ഗന്ധം മണത്തു എന്നിങ്ങനെ എല്ലാം അറിയുന്നതൊരാൾതന്നെ. അപ്പോൾ ഇന്ദ്രിയങ്ങൾ പലതാണെങ്കിലും അവ നേരിട്ടല്ല പ്രപഞ്ചത്തെ അറിയുന്നതെന്നു സ്പഷ്ടം. പ്രപഞ്ചത്തെ അനുഭവിക്കുന്ന ഒരേ ഒരു ബോധസത്ത അവയുടെ പിന്നിൽ മാറാതെ നിലനിൽക്കുന്നു. ആ മഹത്തായ ബോധത്തിന്റെ ഉപകരണങ്ങൾ മാത്രമാണ് ഇന്ദ്രിയങ്ങൾ. അത് കണ്ണിനെ ആശ്രയിച്ചാൽ രൂപത്തെയറിയും. ചെവിയെ ആശ്രയിക്കുമ്പോൾ ശബ്ദത്തെയറിയും. ഈ അറിവുകളുടെയെല്ലാം ഏകാശ്രയം മേൽപറഞ്ഞ മാറാത്ത ബോധസത്തയൊന്നുമാത്രം. അതൊഴിഞ്ഞുമാറിയാൽ ഇന്ദ്രിയങ്ങളുടെ കഴിവെല്ലാം അസ്തമിക്കുകയും ചെയ്യും. മാറാത്ത ഈ ബോധം തന്നെയാണ് നിത്യമായ ആത്മതത്ത്വം.

മാറി മാറി വരുന്ന സങ്കൽപാത്മകമായ മനസ്സല്ലേ ഇന്ദ്രിയങ്ങൾവഴി പ്രവർത്തിക്കുന്നത്? ഇക്കാര്യത്തിൽ മാറാത്ത ഒരു ബോധസത്തയെ അംഗീകരിച്ചിട്ടാവശ്യമുണ്ടോ? ഈ സംശയങ്ങൾ പരീക്ഷണാർഹങ്ങളാണ്. സങ്കൽപാത്മകമായ മനസ്സിന്റെ അനുഭവ മണ്ഡലങ്ങളാണല്ലോ ഉണർവ്വ്, സ്വപ്നം, ഉറക്കം എന്നിവ . ഉണർന്നിരുന്നു പ്രപഞ്ചത്തെ അനുഭവിക്കുമ്പോഴുള്ള സങ്കൽപങ്ങളല്ല സ്വപ്നത്തിൽ പലതും അനുഭവിക്കുമ്പോഴുള്ളത്. സ്വപ്നത്തിൽ പലതും ഉണ്ടാക്കി അനുഭവിപ്പിക്കുന്ന സങ്കൽപങ്ങളൊന്നും ഗാഢനിദ്രയിൽ അനുഭവപ്പെടുന്നില്ല. ഉണർന്നിരിക്കുമ്പോഴുള്ള മനസ്സും അനുഭവങ്ങളും ഉറക്കത്തിൽ മാറുന്നു. ഉറക്കത്തിലുള്ള അനുഭവവും മനസ്സും സ്വപ്നത്തിൽ മാറുന്നു. പക്ഷെ ഈ മൂന്നവസ്ഥകളിലും മനസ്സിന്റെ മാറിമാറിവരുന്ന പ്രകടനങ്ങളുടെയെല്ലാം പിന്നിൽ മാറാത്ത ഒരു ബോധവസ്തു പ്രവർത്തിക്കുന്നുവെന്നുകാണാം. ഞാനുറങ്ങി, ഞാൻ സ്വപ്നം കണ്ടു, ഞാൻ ഉണർന്നു എന്നീ വ്യാപാരങ്ങളിലെല്ലാം അവയുടെ കർത്താവ് ഒരേ ബോധവസ്തുതന്നെയാണെന്നു തെളിയുന്നു. അപ്പോൾ ഇന്ദ്രിയങ്ങളെപ്പോലെതന്നെ ഉറങ്ങാനും, ഉണരാനും, സ്വപ്നം കാണാനും ഒക്കെ ഉപകരിക്കുന്ന മനസ്സ് ഒരിക്കലും മാറാത്ത

ഒരു ബോധസത്തയുടെ ഉപകരണം മാത്രമാണെന്നു തെളിയുന്നു. ഇന്ദ്രിയ ങ്ങളുടെയും മനസ്സിന്റെയും പിന്നിൽ ഇങ്ങനെ ഒരിക്കലും മാറാതെ വർത്തി ക്കുന്ന ഈ ബോധം തന്നെയാണ് ആത്മാവ്. ആത്മാവിനെ ആശ്രയിക്കാതെ മനസ്സിനും നിലനിൽപ് സാധ്യമല്ല. സദാ ഉണ്ടായിരുന്നുകൊണ്ട് സകലതിനെയും അറിയുന്നതുകൊണ്ടാണ് ഉണ്മയും ബോധവും ആത്മാ വിന്റെ സ്വരൂപമാണെന്ന് നിശ്ചയിക്കാൻ കഴിയുന്നത്. മനസ്സിന്റെ മാറിവരുന്ന സങ്കൽപങ്ങളിലും വികാരങ്ങളിലുമൊക്കെ ഈ ബോധം മാറാതെ തുടരുന്നു. പഠിക്കാനാഗ്രഹിച്ചതും, ഉദ്യോഗം കിട്ടാൻ കൊതിച്ചതും, കോപിച്ചതും കാമി ച്ചതും എല്ലാം ഒരേ ഞാൻ തന്നെ. അതുപോലെ ദിവസങ്ങളോ വർഷങ്ങളോ മാറിവന്നാലും ബോധസത്തയ്ക്കു മാറ്റമില്ല. ശരീരത്തിനുണ്ടാകുന്ന ബാല്യം, യൗവ്വനം, വാർദ്ധക്യം തുടങ്ങിയ അവസ്ഥാഭേദങ്ങളിലും മാറാതെ നിൽക്കു ന്നതാണാത്മാവ്. സത്യം സാക്ഷാത്ക്കരിക്കാത്തിടത്തോളം മരണശേഷവും ആത്മാവ് സൂക്ഷ്മശരീരത്തിൽ തുടർന്നു വർത്തിക്കുന്നുവെന്നാണ് തത്ത്വ ദർശികൾ കണ്ടെത്തിയിട്ടുള്ളത്. ശരീരം, മനസ്സ് തുടങ്ങിയ ഉപാധികൾ മാറി യാൽ തെളിയുന്ന ശുദ്ധമായ ബോധം എല്ലാ ജീവജാലങ്ങളിലും ഒന്നു തന്നെ യെന്നു കാണാനും വിഷമമില്ല. അതുകൊണ്ട് സൂര്യചന്ദ്രാദിയിലും ബ്രഹ്മാ വിഷ്ണുമഹേശ്വരാദിയിലും ബോധവസ്തു ഒന്നുതന്നെയാണ്. അതുണ്ടാകു ന്നില്ല; അതു നശിക്കുന്നില്ല. സദാ സ്വയം പ്രകാശിച്ച് സകല ചരാചരങ്ങളെയും അതു പ്രകാശിപ്പിക്കുന്നു. ഞാൻ ബുദ്ധിയാണ്, മനസ്സാണ്, അഹങ്കാരമാണ് അഥവാ ഇതു കാമമാണ്, ഇതു ക്രോധമാണ് എന്ന മട്ടിലാണ് സാമാന്യ വിശേ ഷങ്ങൾ പ്രത്യക്ഷപ്പെടുന്നത്. ഇവിടെയൊക്കെ സ്ഥൂലഭാനസ്ഥാനത്തെന്ന പോലെ ഞാൻ, ഇത് എന്നിത്യാദി സാമാന്യ വാചകശബ്ദങ്ങൾ സത്യ വസ്തു വായ ബോധത്തെ വെളിപ്പെടുത്തുന്നവയാണ്. മനസ്സ്, ബുദ്ധി, കാമം, ക്രോധം എന്നിവ ആ സാമാന്യത്തിൽ തൽക്കാലം കാണപ്പെടുന്ന വിശേഷത്തെയും ദ്യോതിപ്പിക്കുന്നു.

## സ്വപ്നാവസ്ഥ

സൂക്ഷ്മ ശരീരം സ്വതന്ത്രമായി പ്രവർത്തിക്കുന്ന രംഗമാണ് സ്വപ്നാ വസ്ഥ. ബാഹ്യവിഷയങ്ങളും സ്ഥൂലശരീരവും അവിടെ തിരോഭവിക്കുന്നു. ഭാനത്തിന്റെ സൂക്ഷ്മതലമാണ് സ്വപ്നം. പ്രജ്ഞ ബാഹ്യശരീരത്തിൽ നിന്ന് പിൻവലിഞ്ഞ് സൂക്ഷ്മശരീരത്തെ മാത്രം ആശ്രയിച്ചുകൊണ്ട് ഒരു ചെറിയ പ്രപഞ്ചത്തെ സൃഷ്ടിച്ചനുഭവിക്കുകയാണിവിടെ. സ്വപ്നലോകത്തിൽ വേർതി രിയുന്ന നാമരൂപങ്ങളിലെല്ലാം വേറുവേറായെന്നപോലെ കാണപ്പെടുന്നത് ഒരേ ബോധം തന്നെയാണെന്നു പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. പക്ഷേ ഉണർന്നാൽ മാത്രമേ ഇക്കാര്യം സാക്ഷാത്ക്കരിക്കാൻ പറ്റൂ. അപ്പോൾ സ്വപ്നദൃശ്യങ്ങൾ ഉണ്ടായിരിക്കുകയുമില്ല. ഒരേ ബോധവസ്തു പ്രപഞ്ചനാമരൂപങ്ങളായി വേർതി രിഞ്ഞു കാണുന്നതിന്റെ ഒരു കൊച്ചു മാതൃകയാണ് സ്വപ്നം. മാത്രമല്ല സൂക്ഷ്മശരീരത്തിന് ബാഹ്യശരീരബോധം കൂടാതെ പ്രവർത്തിക്കാൻ കഴി യുമെന്നുള്ളതിനുള്ള തെളിവും കൂടിയാണ്. സങ്കൽപങ്ങളും വാസനകളും

തന്നെയാണ് പ്രപഞ്ചബോധമുളവാക്കുന്നത്. സൂക്ഷ്മശരീരം തടിച്ചു കാണുന്നതാണ് സ്ഥൂലപ്രപഞ്ചം. സ്വപ്നാനുഭവത്തിൽ സർവ്വത്ര വ്യാപിച്ചു നിൽക്കുന്ന ബോധം സാമാന്യവും അവിടെ പ്രകടമാകുന്ന നാമരൂപങ്ങൾ വിശേഷങ്ങളുമെന്നറിയേണ്ടതാണ്. സ്വപ്നനാമരൂപങ്ങളെല്ലാമകലുമ്പോൾ വ്യക്തിബോധം ഭ്രമമകന്നു തെളിയുന്നു. അതുപോലെ പ്രപഞ്ചനാമരൂപങ്ങളകന്നാൽ ആത്മസ്വരൂപവും ഭ്രമമകന്നു തെളിയുന്നതാണ്. സൂക്ഷ്മഭാനസ്ഥാനത്തിന്റെ അത്ഭുതകരമായ പ്രവർത്തനങ്ങളെല്ലാം ഒത്തിണക്കി സംഗ്രഹിച്ചിരിക്കുകയാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ.

**കാരണഭാനം**

പ്രപഞ്ചത്തിന്റെ കാരണം അജ്ഞാനമാണ്. സത്യസ്വരൂപത്തെക്കുറിച്ചുള്ള അറിവില്ലായ്മയാണ് ഇവിടെ പലതുകാട്ടിത്തന്ന് പ്രപഞ്ചഭ്രമം നിലനിറുത്തുന്നത്. വിവേകാനന്ദസ്വാമികളോട് ഒരു സമ്മേളനത്തിൽവച്ച് ഒരിക്കൽ ഒരാൾ ഒരു ചോദ്യം ചോദിച്ചു. 'ഈ പ്രപഞ്ചത്തെ ഇങ്ങനെ നിലനിറുത്തുന്നതെന്താണ്? ഇതായിരുന്നു ചോദ്യം. "അജ്ഞത, അജ്ഞത, അജ്ഞത" എന്ന് സ്വാമിജി കയ്യുയർത്തി മൂന്നു പ്രാവശ്യം ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. എന്നാൽ ഈ സിദ്ധാന്തം തെളിയിക്കാൻ പറ്റുമോ? ചിന്തിക്കുന്നവർക്കിതു വ്യക്തമായി കാണാൻ കഴിയും. യുക്തികൊണ്ടു അനുഭവംകൊണ്ടു പുറമേനോക്കി പ്രപഞ്ചത്തെ നിരൂപണം ചെയ്യുന്ന ഒരാൾ എത്ര കേമനായാലും ഒരു ഘട്ടത്തിലെത്തുമ്പോൾ ഇതിനപ്പുറം എനിക്കറിഞ്ഞുകൂടാ എന്നു സമ്മതിക്കേണ്ടിവരും. ഇതിനർത്ഥം പ്രപഞ്ചത്തിന്റെ പരമരഹസ്യം അയാൾക്കു മറയ്ക്കപ്പെട്ടിരിക്കുന്നു എന്നല്ലേ? ആ പരമരഹസ്യം വെളിപ്പെട്ടു കഴിഞ്ഞാലുള്ള അനുഭവം പിന്നെയെന്തായിരിക്കും? അന്വേഷകന്മാരിൽ ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള അദ്വൈതികൾ മാത്രമേ ആ പരമരഹസ്യം വെളിപ്പെട്ടുകിട്ടിയിട്ടുണ്ടെന്ന് അവകാശപ്പെടുന്നുള്ളൂ. ആ സത്യം വെളിപ്പെട്ടു കിട്ടിയതോടെ പിന്നെ ആ സത്യം മാത്രമേയുള്ളൂ. പ്രപഞ്ചം ഇല്ല എന്നനുഭവപ്പെട്ടു എന്നാണവർ പ്രഖ്യാപിക്കുന്നത്. അറിവില്ലായ്മ എന്നൊരംശം പിന്നെ അവശേഷിക്കുന്നില്ലെന്നും അവർ വെളിപ്പെടുത്തിയിട്ടുണ്ട്. എന്തായാലും അറിവില്ലായ്മയുടെ മൂടുപടം നിലവിലുള്ളിടത്തോളം ഇന്നത്തെ അറിവുകളെല്ലാം അതിന്റെ പശ്ചാത്തലത്തിലാണെന്ന് സമ്മതിച്ചേ തീരൂ. ഇനിയും ഈ അജ്ഞതയുടെ തനിരൂപം ദിവസേന എല്ലാവരും അനുഭവിച്ചറിയുന്നുമുണ്ട്. ഗാഢനിദ്രയിലാണ്. അജ്ഞതയുടെ മൂടുപടം തനി രൂപത്തിൽ പ്രകാശിക്കുന്നത്. ഗാഢനിദ്ര ഒരനുഭവമാണെന്നകാര്യം ആരും നിഷേധിക്കുകയില്ലല്ലോ. ഈ സുഷുപ്തിയിലെ അനുഭവങ്ങൾ എന്തൊക്കെയാണ് സുഖവും അജ്ഞതയും. എങ്ങനെയറിയാം? ഗാഢനിദ്രയിൽ നിന്നും ഉണരുന്ന ഒരാൾക്ക് 'സുഖമായുറങ്ങി; ഒന്നുമറിഞ്ഞില്ല' എന്നാണല്ലോ സ്മരണ. അനുഭവമല്ലേ സ്മരിക്കാൻ പറ്റൂ. ഗാഢനിദ്രയിൽ ആനന്ദവും അറിവില്ലായ്മയും ഉണ്ടായിരുന്നു എന്നാണ് ഈ അനുഭവം വ്യക്തമാക്കുന്നത്. ഗാഢനിദ്രയിലുണ്ടായിരിക്കുന്ന ആനന്ദത്തിലും അജ്ഞതയിലും നിന്നാണ് ഉണരുന്നതോടെ അനുഭവങ്ങളെല്ലാം ആവിർഭവിക്കുന്നത്. അപ്പോൾ

അജ്ഞതയെ നീക്കിയാൽ ആനന്ദം ബാക്കി കാണുമെന്നും തെളിയുന്നു. അതു കൊണ്ടുതന്നെ ആനന്ദത്തിൽ അജ്ഞാനമുളവാക്കുന്ന ഭ്രമാനുഭവമാണ് പ്രപ ഞ്ചമെന്നും സ്പഷ്ടമാവുന്നു നിദ്രയിൽ സ്വപ്നഭ്രമം ഉളവാകുന്നതുപോലെ. ഇങ്ങനെ യുക്തിക്കും അനുഭവത്തിനും തെളിയുന്ന ഈ അജ്ഞതയെ ഗുരു ദേവനെപ്പോലെയുള്ള ഋഷീശ്വരന്മാർ തപഃസാധനകൾ കൊണ്ടകറ്റി ആനന്ദ സ്വരൂപമായ വസ്തുവിന്റെ പൂർണ്ണ രൂപം കണ്ടുപിടിച്ചു. അജ്ഞതമാറിയ തോടെ വസ്തു ഒന്നേയുള്ളൂവെന്നും തെളിഞ്ഞു. അതുകൊണ്ടാണ് പ്രപഞ്ച കാരണം അജ്ഞതയാണെന്നവർ പ്രഖ്യാപിക്കുന്നത്. പ്രപഞ്ചത്തിന്റെ ഉപാ ദാനകാരണമായ ഈ അജ്ഞതയെയാണ് അതിന്റെ പ്രകാശസ്ഥാനത്തെ ആശ്രയിച്ചുകൊണ്ടു ഗുരുദേവൻ ആറാം പദ്യത്തിൽ വിവരിക്കുന്നത്.

*6.* അജ്ഞോഽഹമിതി യദ്ഭാനം
തത് കാരുണമുദാഹൃതം;
അത്രാഹമിതി സാമാന്യം
വിശേഷോഽജ്ഞ ഇതി സ്ഫുരത്.

അഹം അജ്ഞഃ – ഞാൻ അറിവില്ലാത്തവനാണ്; ഇതിയദ്ഭാനം – എന്നി ങ്ങനെ യാതൊരനുഭവം ഉണ്ടോ; തത് – അത്; കാരണം ഉദാഹൃതം – കാര ണഭാനം എന്നു പറയപ്പെടുന്നു; അത്ര – ഈ കാരണഭാനത്തിൽ; അഹം ഇതി സ്ഫുരത് – ഞാൻ എന്നു പ്രകാശിക്കുന്നത്; സാമാന്യം – സാമാന്യമാണ്; അജ്ഞഃ ഇതി – അജ്ഞൻ എന്നത്; വിശേഷഃ – വിശേഷവും.

'ഞാൻ അജ്ഞൻ' എന്ന് എല്ലാവരും അനുഭവിക്കുന്നുണ്ടല്ലോ. ഈ അനുഭവമാണ് കാരണഭാനം എന്നറിയപ്പെടുന്നത്. ഈ കാരണഭാനത്തിൽ 'ഞാൻ' എന്ന സ്ഫുരണം സാമാന്യമാണ്. 'അജ്ഞൻ' എന്നതു വിശേഷ വും.

## കാരണഭാനമാണ് നിദ്ര

ഉറക്കം ഒരനുഭവമാണെന്ന് എല്ലാവരും സമ്മതിക്കുമല്ലോ. ഈ അനുഭ വത്തിൽ സുഖസ്വരൂപമായ ആത്മാവും അതിനെ മറച്ചുകൊണ്ട് മായയുളവാ ക്കിയ ഒരാവരണവും മാത്രമാണുള്ളത്. ആവരണം മാറിയാൽ സുഖസ്വരൂപ മായ ബോധം ശേഷിക്കും. ബോധം ആവരണത്തോടുകൂടി ഉണർന്നുവന്നാൽ ജീവജഗത് ഭ്രമമുണ്ടാകും. ഇതാണു നിയമം. ബോധം ആവരണത്തോടുകൂടി ഉണർന്നു വരുന്നതുകൊണ്ടാണ് പ്രപഞ്ചാനുഭവത്തിൽ അജ്ഞത പൂർണ്ണമായി ഒരിക്കലും മാറിക്കിട്ടാത്തത്. അപ്പോൾ ആത്മാവിലുളവാകുന്ന അജ്ഞതയാണ് പ്രപഞ്ചാനുഭവത്തിനു കാരണം. ആത്മാവ് കാരണരൂപമായ ഈ അജ്ഞതയെ പ്രകാശിപ്പിക്കുന്ന ഇടമാണ് നിദ്ര. അജ്ഞാനത്തിന്റെ സ്വരൂപം കുറേക്കൂടി വ്യക്തമാകാനായി നമുക്ക് നിദ്രയെ വിശദമായി ഒന്നു പഠിച്ചുനോക്കാം. ഉറക്കം ഒരു പ്രത്യേകതരം അനുഭവമാണ്. അവിടെ ബുദ്ധി നശിക്കുന്നുമില്ല, എന്നാൽ വേർതിരിഞ്ഞു മാറിനില്ക്കുന്നുമില്ല. ബുദ്ധി കാരണമായ അജ്ഞാനത്തിൽ ലയിച്ച് ആവരണരൂപം കൈകൊണ്ട് ആത്മാവിനെ സ്പർശിച്ചു നിൽക്കുന്ന

അവസ്ഥയാണ് സുഷുപ്തി. വേർപ്പെട്ടുനിൽക്കാത്തതുകൊണ്ട് സുഖം അവിടെ അനുഭവവേളയിൽ വേർതിരിയുന്നില്ല. ബുദ്ധി നശിച്ചിട്ടില്ലാത്തതുകൊണ്ട് ബ്രഹ്മാനന്ദം പൂർണ്ണമായി അനാവൃതമാകുന്നുമില്ല. പക്ഷെ ഇക്കാരണത്താ ലൊന്നും സുഷുപ്തിയിലെ സുഖാനുഭവത്തെ നിഷേധിക്കാൻ ആർക്കും സാധിക്കുന്നതല്ല. വിഷയങ്ങളെ യാതൊന്നിനെയും ആശ്രയിക്കാത്ത ഗാഢ നിദ്ര സുഖാനുഭവമാണെങ്കിൽ അത് ആത്മസുഖം മാത്രമാണെന്നും അറി യേണ്ടതാണ്. അങ്ങനെ സുഷുപ്തിയും ആത്മസ്വരൂപവും ആനന്ദമാണെന്നു തെളിയിക്കുന്നു. ജാഗ്രത്തിൽ വിഷയാനുഭവംകൊണ്ടു തളർന്ന ബുദ്ധി വിശ്ര മത്തിനും നിരപേക്ഷമായ സുഖത്തിനുംവേണ്ടി ആത്മസത്തയെ ശരണം പ്രാപിക്കുന്നതാണ് സുഷുപ്തി. വളരെനേരം അവിടെ വിശ്രമിച്ച് ഹൃദയം സ്വസ്ഥമായാൽ വീണ്ടും വിഷയാനുഭവത്തിനായി ജാഗ്രത്തിലേയ്ക്കു മടങ്ങു ന്നു. ഉറങ്ങാൻ നിശ്ചയിച്ച് ശയ്യാവലംബിയാകുന്ന ഒരാളിന്റെ ബുദ്ധി വിഷയ ങ്ങളെത്യജിച്ച് ആത്മാവലംബിയായി മാറുന്നു. ഇവിടത്തെ വിഷയത്യാഗം ക്ഷീണം നിമിത്തമുണ്ടായ താൽക്കാലികമായ വിഷയത്യാഗമാണ്. ആത്മാഭി മുഖമാകുന്ന ബുദ്ധിക്ക് ആത്മാനന്ദം പകർന്നുകിട്ടുന്നു. പക്ഷെ വിഷയാനു ഭവം പരിചയിച്ച് ക്ഷീണിച്ച ബുദ്ധിക്ക് ഈ ആത്മാനന്ദത്തിൽ ത്രിപുടി നില നിർത്താനുള്ള സാമർത്ഥ്യം നഷ്ടപ്പെടുന്നു. അതോടെ ജ്ഞാതൃജ്ഞാന ജ്ഞേയരൂപത്തിലുള്ള തൃപുടിയിൽ നിന്നും രക്ഷപ്രാപിക്കാനായി ജീവൻ നേരെ പരമാത്മസന്നിധിയിലേയ്ക്ക് വെമ്പിയണയുന്നു. അവിടെ ജീവൻ അതു മായി ലയിച്ചുനിന്നുകൊണ്ട് സ്വയം ബ്രഹ്മാനന്ദമായി മാറുന്നു. ജീവന് പരമാ ത്മാവുമായി ഈ ഐക്യം സുഷുപ്തിയിൽ കൈവരുന്നുണ്ടെങ്കിലും ജഡ മായ ബുദ്ധി അജ്ഞാനാവരണമായി നിന്നുകൊണ്ട് ആത്മാവിനെ മറയ്ക്കുന്നു. അതുകൊണ്ട് സമാധിയിലെന്നപോലെ ജീവബ്രഹ്മൈക്യം വ്യക്തമായിത്തീ രാതെയും പോകുന്നു. ആത്മപ്രതിബിംബമായ ജീവനോടുകൂടിയ ബുദ്ധി ഇങ്ങനെ ബ്രഹ്മസത്തയെ ശരണം പ്രാപിച്ച് സുഷുപ്തിയിൽ ദുഃഖാഭാവരൂപ മായ സുഖം അനുഭവിക്കുന്നുവെന്നുള്ളതിന് ദൃഷ്ടാന്തമായി ഛാന്ദോഗ്യോ പനിഷത്തും ബൃഹദാരണ്യകവും ശകുനി, ശ്യേനം, കുമാരൻ, മഹാനൃപൻ, മഹാബ്രാഹ്മണൻ എന്നിവരെ ചൂണ്ടിക്കാണിക്കുന്നു. ശകുനിയുടെ ദൃഷ്ടാന്തം തന്നെ നോക്കാം. തൂണിൽ കയറുകൊണ്ടു കെട്ടിയിട്ടിരിക്കുന്ന ഒരു പക്ഷിയെ പ്പോലെയാണ് മനസ്സ്. മനസ്സാകുന്ന പക്ഷി പ്രാണനാൽ ബന്ധിക്കപ്പെട്ട് ആത്മാ വിൽ സ്ഥിതിചെയ്യുന്നു. തൂണിൽ കെട്ടിയിരിക്കുന്ന പക്ഷി കയറിന്റെ നീള ത്തിനൊത്ത് ചുറ്റുപാടും സഞ്ചരിച്ച് ഇര തേടി ക്ഷീണിക്കുമ്പോൾ വീണ്ടും വിശ്രമത്തിനായി ബന്ധനസ്ഥാനമായ സ്തംഭത്തെ സമാശ്രയിക്കുന്നു. അതുപോലെ പ്രാണബദ്ധമായ മനസ്സ് ഉണർവ്വിലും സ്വപ്നത്തിലും വിഷയ ങ്ങളെ ഭുജിച്ച് ക്ഷീണിച്ചുകഴിയുമ്പോൾ ഉറക്കത്തിൽ വിശ്രമത്തിനായി ബന്ധ നസ്ഥാനമായ ആത്മാവിനെ പ്രാപിക്കുന്നു. പരുന്തിന്റെ കഥയും ഇതുപോ ലെയാണ്. വളരെ നേരം ആകാശത്തിൽ അങ്ങിങ്ങു ചുറ്റിത്തിരിഞ്ഞുനടക്കും. ഒടുവിൽ ക്ഷീണിച്ചവശമായി സ്വന്തം കൂട്ടിലേയ്ക്കു തന്നെ മടങ്ങും. കൂട്ടി ലെത്തി ശയിച്ച് ക്ഷീണം തീർന്നുകഴിഞ്ഞാൽ വീണ്ടും ചുറ്റിത്തിരിയാൻ ആകാ

ശത്തെത്തുകയായി. അതുപോലെ ജീവൻ മനസ്സിനോടുകൂടി വിഷയങ്ങളിൽ ചുറ്റിത്തിരിഞ്ഞിട്ട് തന്റെ ഏകാശ്രയമായ ആത്മാവിൽ വിശ്രമത്തിനെത്തുന്നതാണു സുഷുപ്തി. വിഷയങ്ങളോടു ബന്ധമില്ലാതെയുള്ള സുഖാനുഭവമാണല്ലോ സുഷുപ്തിയിൽ. അതുകൊണ്ടാണ് അതു നിരപേക്ഷമായ ആത്മാനന്ദമാണെന്നു കരുതുന്നത്. ഒരു കൊച്ചുകുട്ടിയും മഹാനൃപനും ഇതുപോലെ ചിലപ്പോഴൊക്കെ വിഷയങ്ങളോടു ബന്ധപ്പെടാതെ ആത്മസുഖം അനുഭവിച്ചു എന്നുവരാം. അതിബുദ്ധനായ ബ്രഹ്മജ്ഞാനിയാകട്ടെ ലോകഭയസ്പർശം പോലുമില്ലാതെ നിരന്തരാനന്ദത്തിൽ മുഴുകുന്നു. ഈ ദൃഷ്ടാന്തത്തിൽ പെടാത്തവർ നിരന്തര ദുഃഖം അനുഭവിക്കുന്നവരായിട്ടാണു കാണുന്നത്. ഇടയ്ക്കിടയ്ക്ക് അവരനുഭവിക്കുന്നതായിക്കരുതുന്ന സുഖാഭാസങ്ങൾ പോലും വിവേകിയുടെ ദൃഷ്ടിയിൽ ദുഃഖങ്ങളാണെന്നു ചുരുക്കം. ഈ ദുഃഖാനുഭവത്തിനു കാരണം ആനന്ദസ്വരൂപത്തെ മൂടിക്കളയുന്ന അജ്ഞാനാവരണമാണ്. ആ ആവരണവും പേറിക്കൊണ്ടാണ് ജീവൻ പ്രപഞ്ചാനുഭവരംഗത്തേയ്ക്കു കടന്നുവരുന്നത്. സുഷുപ്തിയിൽ ബ്രഹ്മസത്തയെ ആവരണം ചെയ്യുന്നതായിക്കാണുന്ന അജ്ഞാനമാണ് പിന്നീട് ജാഗ്രത്തിൽ വിജ്ഞാനമയകോശവും മനോമയകോശവുമായി മാറുന്നത്. മനോമയവിജ്ഞാനമയ കോശങ്ങൾ ലയിച്ചുചേരുന്നതുതന്നെയാണ് ഉറക്കത്തിലെ അജ്ഞാനാവരണം. 'ഒന്നും അറിഞ്ഞില്ല' എന്ന മട്ടിൽ ഉറക്കത്തിൽ അനുഭവവിഷയമായിത്തീരുന്ന അജ്ഞാനാവരണം 'ഞാൻ' എന്ന ബോധപ്രതിബിംബവുമൊത്ത് ജാഗ്രത്തിൽ വിജ്ഞാനമയ മനോമയകോശങ്ങളായി മാറുന്നു. അതുകൊണ്ടാണ് ബുദ്ധിയിലും മനസ്സിലും ജ്ഞാനവും അജ്ഞാനവും; അറിവും അറിവില്ലായ്മയും മാറിമാറി പ്രകാശിക്കുന്നത്. അറിയുന്നു; അറിയുന്നില്ല എന്നിങ്ങനെ വിജ്ഞാനമയമനോമയകോശങ്ങളിൽ ജ്ഞാനാജ്ഞാനങ്ങൾ മാറിമാറി പ്രകാശിക്കുന്നുവെന്നുള്ളത് സർവ്വാനുഭവമാണല്ലോ. ജ്ഞാനാജ്ഞാനരൂപങ്ങളിൽ വ്യക്തമായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന വിജ്ഞാനമയമനോമയകോശങ്ങൾ സുഷുപ്തിയെ സമീപിക്കുന്നതോടുകൂടി വെണ്ണയുരുകി നെയ്യാകുന്നതുപോലെ ലയിച്ചേകീഭവിക്കുന്നു. ഇങ്ങനെ ലയിച്ചേകീഭവിക്കുന്ന സ്ഥിതിയാണ് ആനന്ദമയകോശം. ഉറക്കത്തിലെ ആവരണം *ആനന്ദമയകോശമാണ്.* ജീവൻ ആകോശത്തിൽ എത്തിനിൽക്കുമ്പോൾ ആനന്ദം മാത്രമേ അനുഭവിക്കുന്നുള്ളൂ. എന്നാൽ അനുഭവവേളയിൽ ആ ആനന്ദം മറയ്ക്കപ്പെട്ടു പോകുന്നതുകൊണ്ടാണ് ആനന്ദമയകോശമായ ആവരണം അജ്ഞാനരൂപത്തിലുള്ളതാണെന്നു തെളിയുന്നത്. ചുരുക്കത്തിൽ അജ്ഞാനത്തിൽ മറഞ്ഞിരിക്കുന്ന ജീവന്റെ നേരിട്ടുള്ള ബ്രഹ്മാനുഭൂതിയാണ് ഉറക്കം. ഉറക്കത്തിലെ ബ്രഹ്മാനുഭവത്തിൽ അജ്ഞാനം നിലനിൽക്കുന്നതുകൊണ്ടാണ് വീണ്ടും പഴയ രൂപത്തിൽ തന്നെ ഉറക്കം കഴിഞ്ഞ് ജീവൻ പൊന്തിവരുന്നത്. ഉറങ്ങിയത് കള്ളനോ കടുവയോ സന്ന്യാസിയോ ബ്രാഹ്മണനോ ആരായാലും ഉറക്കം കഴിഞ്ഞ് അതേപടി ഉണർന്നുവരാനിടയാകുന്നത് ഇങ്ങനെയാണ്. സുഷുപ്തിയുടെ അത്ഭുതസ്വഭാവം കേവലയുക്തികൊണ്ടോ തർക്കം കൊണ്ടോ കണ്ടെത്താവുന്നതല്ല, അജ്ഞാനവരണം പൊളിച്ചുമാറ്റി ആത്മസ്വരൂപം കണ്ടെത്തിയ ശ്രീനാരായണ

77-2003 10

ഗുരുദേവനെപ്പോലെയുള്ള സത്യദർശികളാണ് സുഷുപ്തിരഹസ്യം നമുക്കു വെളിപ്പെടുത്തിത്തന്നിട്ടുള്ളത്.

## കാരണഭാനത്തിലെ സാമാന്യവിശേഷങ്ങൾ

ഉണർവ്വിൽ കൂടെക്കൂടെയും ഉറക്കത്തിൽ എല്ലായ്പ്പോഴും അനുഭവവിഷയമാകുന്ന 'ഞാൻ അജ്ഞനാണ്' , എന്ന അനുഭവമാണ് കാരണഭാനമെന്നു കണ്ടുവല്ലോ. ആറാം പദ്യത്തിലെ ആദ്യത്തെ രണ്ടു വരികളിൽ ഗുരുദേവൻ ഈ കാരണഭാനമാണ് വിവരിച്ചിരിക്കുന്നത്. ഇവിടെ 'ഞാൻ' എന്നതും സാമാന്യഭാനവും 'അജ്ഞൻ' എന്നത് വിശേഷഭാനവുമാണ്. ഞാൻ അജ്ഞനാണ്, ഞാൻ സുഖിയാണ്, ഞാൻ ദുഃഖിയാണ് എന്നിങ്ങനെ അനവധി അനുഭവങ്ങളിൽ തുല്യമായിക്കാണപ്പെടുന്ന അംശമാണല്ലോ ഞാൻ. അതു പോലെ 'ഞാൻ' എന്ന അംശം സ്ഥൂലസൂക്ഷ്മകാരണഭാനങ്ങളിലും തുല്യമാണ്. ഞാൻ ഉണർന്നിരിക്കുന്നു, ഞാൻ സ്വപ്നം കാണുന്നു, ഞാൻ ഉറങ്ങുന്നു എന്നീ ഭാനാനുഭവങ്ങളിലെല്ലാം 'ഞാൻ' തുല്യമാണ്. ഇതിനർത്ഥം ഒരു മാറ്റവുമില്ലാതെ വിളങ്ങുന്ന ഞാൻ എന്ന അംശത്തിൽ തൽക്കാലികമായി മാറിമാറിവരുന്ന നശ്വരഭാവങ്ങളാണ് ഉണർവ്വും സ്വപ്നവും ഉറക്കവുമെന്നാണ്. 'ഞാൻ' സത്യവും ഈ ഭാവങ്ങൾ അസത്യങ്ങളും. ഈ നശ്വരഭാവങ്ങളെ എന്നന്നേയ്ക്കുമായി അകറ്റമെങ്കിൽ 'ഞാനാ' കുന്ന അനശ്വരസത്യം ശുദ്ധരൂപത്തിൽ തെളിഞ്ഞുവിളങ്ങും. അപ്പോൾ 'ഞാൻ' അജ്ഞനാണ് എന്ന കാരണഭാനത്തിൽ 'ഞാൻ' സാമാന്യവും. 'അജ്ഞൻ' ആ സാമാന്യം തൽക്കാലം എത്തിനിൽക്കുന്ന വിശേഷവും. സാമാന്യം സത്യം. വിശേഷം മിഥ്യ. സാമാന്യം ധർമ്മി. വിശേഷം അതിൽ ക്ഷണികമായി പ്രകാശിക്കുന്ന ധർമ്മം. അധ്യാരോപമാണ് വിശേഷത്തെയുളവാക്കുന്നത്. അപവാദം വിശേഷത്തെയകറ്റി സാമാന്യത്തിന്റെ ശുദ്ധരൂപം തെളിയിക്കുന്നു. കാരണഭാനത്തിലെ ഈ സാമാന്യവിശേഷ സ്വരൂപമാണ് ഗുരുദേവൻ ആറാം പദ്യത്തിലെ ഉത്തരാർദ്ധത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## തുരീയഭാനം

ജഡപ്രപഞ്ചത്തിന്റെ സ്ഥൂല സൂക്ഷ്മ കാരണാനുഭവങ്ങളുളവാക്കുന്ന ഭാനസ്ഥാനങ്ങളാണ് നാം ഇതുവരെ ചർച്ചചെയ്തത്. ഈ ഭാനസ്ഥാനങ്ങൾ കാരണദശയിൽ വെറുമൊരാവരണം മാത്രമാണെന്നും കണ്ടു. ഈ ആവരണം പൊളിച്ചുമാറ്റാൻ കഴിഞ്ഞാൽ ചിന്മാത്രരൂപമായ പരമസത്യം തെളിയും. ജാഗ്രത് സ്വപ്നസുഷുപ്തി മണ്ഡലങ്ങളിൽ ഞാൻ ദേഹമാണ്. ഞാൻ മനസ്സാണ്, ഞാൻ അജ്ഞാനമാണ് എന്നിങ്ങനെ മാറിമാറി ഭ്രമിച്ചിരുന്ന സാമാന്യമായ പ്രജ്ഞ ചിന്മാത്രസത്യത്തെ തെളിഞ്ഞു കണ്ട് 'ഞാൻ ബ്രഹ്മമാണ്', എന്നനുഭവിച്ചറിയാൻ തുടങ്ങും. സ്ഥൂലസൂക്ഷ്മകാരണസ്ഥാനങ്ങളെന്ന മൂന്ന് ജഡഭാനസ്ഥാനങ്ങളും വിട്ടാലുണ്ടാകുന്ന നാലാമത്തെ ഭാനസ്ഥാനമാണ് തുരീയം. തുരീയശബ്ദത്തിന് നാലാമത്തേത് എന്നാണർത്ഥം. സത്യ ഭാനസ്ഥാനമാണ് തുരീയം. മറ്റു മൂന്നും അസത്യഭാ

നസ്ഥാനങ്ങളും. ഈ തുരീയഭാന സ്വരൂപമാണ് ഗുരുദേവൻ ഏഴാം പദ്യത്തിൽ വിവരിക്കുന്നത്.

7. അഹം ബ്രഹ്മേതി യദ്ഭാനം
 തത്തുര്യമിതി ശംസ്യതേ
 സാമാന്യമഹമിത്യംശോ
 ബ്രഹ്മേത്യത്ര വിശ്യഷ്യതേ.

അഹം ബ്രഹ്മ – ഞാൻ ബ്രഹ്മമാണ്; ഇതി യദ്ഭാനം – എന്നിങ്ങനെ യാതൊരനുഭവമുണ്ടോ; തത് – അത്; തുര്യം ഇതി – തുര്യം എന്ന്; ശംസ്യതേ – വിളിക്കപ്പെടുന്നു; അത്ര – ഈ തുരീയഭാനത്തിൽ; അഹം ഇതി അംശഃ – ഞാൻ എന്ന അംശം; സാമാന്യം – സാമാന്യമാണ്; ബ്രഹ്മ ഇതി – ബ്രഹ്മ എന്ന അംശം; വിശിഷ്യതേ – വിശേഷമായും കരുതപ്പെടുന്നു.

'ഞാൻ ബ്രഹ്മമാണ്' എന്ന അനുഭവം അഥവാ പ്രകാശിക്കൽ തുര്യം എന്നറിയപ്പെടുന്നു. ഈ അനുഭവത്തിൽ 'ഞാൻ' എന്നതു സാമാന്യമാണ്; 'ബ്രഹ്മ'മെന്നത് വിശേഷവും.

## തുര്യഭാനവും പൂർണ്ണ സത്യാനുഭവവും

കാരണസ്ഥാനത്തു പ്രതിഭാസിക്കുന്ന വിശേഷദൃശ്യമായ അജ്ഞാനാവരണത്തെയും അകറ്റിയാൽ പിന്നെ അതിലൊളിഞ്ഞിരുന്ന ബോധസ്വരൂപമായ സത്യം പ്രകാശിക്കാൻ തുടങ്ങുമെന്നു പറയേണ്ടതില്ലല്ലോ. ഉണർന്നിരിക്കുമ്പോൾ ബോധപൂർവ്വം മനനധ്യാനങ്ങളിൽകൂടി സങ്കൽപനിരോധം ശീലിച്ചാൽ മാത്രമേ അജ്ഞാനാവരണം അകന്നുകിട്ടൂ. സങ്കൽപനിരോധം കൊണ്ട് അജ്ഞാനാവരണം അകലുന്ന പ്രക്രിയ നമുക്ക് 'യോഗദർശനം' ചർച്ച ചെയ്യുമ്പോൾ വിശദമായി മനസ്സിലാക്കാം. സങ്കൽപനിരോധംകൊണ്ട് ഏകാഗ്രപ്പെടുന്ന ബുദ്ധി ആവരണം മാറുന്നതോടെ ആനന്ദസ്വരൂപമായ ബ്രഹ്മസത്തയിൽ ചേർന്നുനിന്നുകൊണ്ട് അതിനെ ദർശിച്ചനുഭവിക്കാൻ തുടങ്ങുന്നു. ഇങ്ങനെ ബ്രഹ്മസത്യത്തെ അറിഞ്ഞനുഭവിക്കുന്ന ബുദ്ധി അതു സ്വയം ആ ജ്ഞാന സമുദ്രത്തിലെ ഒരു കുമിള മാത്രമാണെന്നും വ്യക്തമായി ധരിക്കുന്നു. ഈ അവസ്ഥയെ ശങ്കരാചാര്യസ്വാമികൾ ചിത്രീകരിക്കുന്നതുനോക്കുക:–

*യദ്യപി ഭേദാപഗമേ*
*നാഥ തവാഹം ന മാമകീനസ്ത്വം.*
*സാമുദ്രോഹി തരംഗഃ*
*ക്വചന സമുദ്രോ ന താരംഗഃ* ഷഡ്പദീസ്തോത്രം 3

'നാഥ, നാം തമ്മിലുള്ള ഭേദം ഇല്ലാതായെങ്കിലും ഞാൻ അങ്ങയുടേതാണ്, അങ്ങ് എന്റേതല്ല. തിര സമുദ്രത്തിന്റേതാണ്. ഒരിക്കലും സമുദ്രം തിരയുടേതായിരിക്കുന്നില്ല; തുരീയഭാനം ഈ അനുഭവമാണ്. തിരയും സമുദ്രവും പോലെ ഇവിടെ 'ഞാൻ' എന്ന ജീവബുദ്ധിയും പരമസത്യമായ ബ്രഹ്മവും അഭിന്നമായി വിലസുന്നു. ഈ തുരീയഭാനത്തിൽ നിന്നും അൽപം കൂടി കട

ന്നതാണ് പൂർണ്ണസത്യാനുഭവം. തിര സമുദ്രത്തിൽ പൂർണ്ണമായി ലയിച്ചാൽ പിന്നെ തിരയും സമുദ്രവുമെന്ന ഭേദചിന്തപോലും അസ്തമിക്കുമല്ലോ. അപ്പോൾ നിശ്ചലവും അനന്തവുമായ സമുദ്രം മാത്രം. അതുപോലെ തുരീയ ഭാനസ്ഥാനത്ത് ബ്രഹ്മസമുദ്രത്തിലെ അലപോലെ വേർതിരിയുന്ന 'അഹം ബുദ്ധി'യും കൂടി ആ ബോധസമുദ്രത്തിൽ പൂർണ്ണമായി ലയിക്കുന്ന ഘട്ട മാണ് പരമമായ സത്യാനുഭവം. ഇവിടെ അനുഭവം ബാക്കിനിൽക്കുമോ എന്ന് ചില മന്ദബുദ്ധികൾ ചോദിക്കാറുണ്ട്. തിര സമുദ്രത്തിൽ ലയിച്ചാൽ പിന്നെ വെള്ളം ബാക്കി കാണുമോ എന്നു ചോദിക്കുന്നതുപോലെ പരിഹാസ്യമാ ണിത്. തിരയിലെ വെള്ളം സമുദ്രത്തിലെ അനന്തമായ ജലപ്പരപ്പിന്റെ ഒരംശം മാത്രമാണ്. തിര തിരിച്ചു ലയിച്ചേകീഭവക്കുന്നതുകൊണ്ട് അതിനു പൊന്തി വരാൻ ഇടമരുളിയ അനന്തമായ ജലപ്പരപ്പ് ഇല്ലാതായിപ്പോകുമോ? അതു പോലെ അനന്തമായ ബ്രഹ്മാനുഭവമാണ് അനുഭവരൂപത്തിൽ ഞാൻ, ഞാൻ എന്നിങ്ങനെ ജീവബുദ്ധിക്ക് പൊന്തിവരാൻ ഇടമരുളിയത്. അപ്പോൾ ബ്രഹ്മാ നുഭവാംശമായ ജീവബുദ്ധി തിരിച്ചതിൽ ലയിച്ച് ഏകീഭവിച്ചാൽ എങ്ങനെ യാണ് അനുഭവം നഷ്ടപ്പെടുന്നത്? തുരീയഭാനസ്ഥലത്ത് 'ഞാൻ' ബ്രഹ്മമാണ്' എന്നനുഭവിക്കുന്ന ജീവബുദ്ധിക്കുതന്നെ ബ്രഹ്മത്തിന്റെ അനന്താനുഭവസ്ഥിതി ബോദ്ധ്യപ്പെട്ടുകിട്ടുന്നതാണ്. ഇങ്ങനെ തുരീയ ഭാനസ്ഥാനത്തുതന്നെ ബ്രഹ്മ ത്തിന്റെ അനന്താനുഭവസ്ഥിതി ബോദ്ധ്യപ്പെട്ടുകിട്ടുന്നതുകൊണ്ട് പലരും ബ്രഹ്മത്തെ തുരീയ സത്യം എന്നു വിളിക്കാറുണ്ട്. ചിലർ അഹന്ത പൂർണ്ണ മായി ലയിച്ചു മറയുന്ന ബ്രഹ്മാനുഭവത്തെയും തുരീയാനുഭവമെന്നു വിവരി ക്കാറുണ്ട്. ഗുരുദേവൻ തന്നെ *ആത്മോപദേശശതക*ത്തിൽ തുരീയാനുഭവത്തെ വിവരിക്കുന്നതു നോക്കുക:-

*അടിമുടിയറ്റടിതൊട്ടു മൗലിയന്തം*
*സ്ഫുടമറിയുന്നതു തുര്യബോധമാകും;*
*ജഡമറിവീലതു ചിന്തചെയ്തു ചൊല്ലു*
*ന്നിടയിലിരുന്നറിവല്ലറിഞ്ഞിടേണം.* ആത്മോ. ശ. 28

ആദ്യന്തരഹിതമായ വസ്തുവിനെ സമ്പൂർണ്ണമായി സ്പഷ്ടമായി അനു ഭവിക്കുന്നതാണ് തുര്യബോധം 'അടിമുടിയറ്റ്' എന്നത് വസ്തുവിന്റെ ആദ്യ ന്തരാഹിത്യത്തെ വെളിപ്പെടുത്തുന്നു. 'അടിതൊട്ടുമൗലിയന്തം' എന്നത് വസ്തു വിന്റെ സമ്പൂർണ്ണാനുഭവത്തെ വെളിപ്പെടുത്തുന്നു. ഇവിടെ വസ്തുവിനെ അനു ഭവിക്കുന്നത് സ്വയം വസ്തുതന്നെയാണ്. ഇത് ജഡമായ ബുദ്ധിയുടെ അനു ഭവമല്ല. ഇത് ചിന്തചെയ്ത് പറഞ്ഞനുഭവിക്കേണ്ട അനുഭവമല്ല. തുരീ യഭാനസ്ഥാനത്ത് ജീവബുദ്ധി ആവരണമകന്നെങ്കിലും ശബ്ദമെന്ന സൂക്ഷ്മ ജഡാംശമാശ്രയിച്ച് വേർതിരിഞ്ഞു നിന്നുകൊണ്ടാണ് ബ്രഹ്മാനുഭവത്തിൽ മുഴു കുന്നത്. ജഡാംശ സമ്പർക്കമില്ലാതെ ജീവഭാവം സാദ്ധ്യമല്ലെന്നു നാം മുമ്പു ചർച്ചചെയ്തിട്ടുണ്ടല്ലോ. അതുകൊണ്ട് 'ഞാൻ ബ്രഹ്മമാകുന്നു' എന്ന തുരീ യഭാനം ജഡത്തിന്റെ സഹായത്തോടുകൂടി ചിന്തചെയ്ത് പറഞ്ഞനുഭവിക്കുന്ന അനുഭവമാണ്. ഗുരുദേവൻ വിവരിക്കുന്ന തുരീയാനുഭവം ഈ തുരീയഭാന

ത്തിൽ നിന്നും ലേശം ഭിന്നമാണെന്ന് സ്പഷ്ടമാണല്ലോ. ആത്മോപദേശശതകത്തിലേത് അഹംതത്ത്വം കൂടി ലയിച്ചേകീഭവിക്കുന്ന പൂർണ്ണസത്യാനുഭവത്തിന്റെ വിവരണമാണ്. ഈ പൂർണ്ണ സത്യാനുഭവത്തെയും തുരീയാനുഭവമായി ചിലർ കണക്കാക്കാറുണ്ടെന്നു നാം നേരത്തേ പറഞ്ഞുവല്ലോ. മാണ്ഡൂക്യകാരികയെഴുതിയ ശ്രീഗൗഡപാദാചാര്യർ തുരീയാനുഭവം വിവരിക്കുന്നതു നോക്കുക:-

*നിവൃത്തേഃ സർവ്വദുഃഖാനാം*
*ഈശാനഃ പ്രഭുരവ്യയഃ*
*അദ്വൈതഃ സർവ്വ ഭാവാനാം*
*ദേവസ്തുര്യോവിഭുഃ സ്മൃതഃ*

എല്ലാ ദുഃഖങ്ങളും ഒടുങ്ങി. എല്ലാ ഭാവങ്ങളും ലയിച്ചുചേർന്നൊന്നായി. സർവ്വശക്തനും പ്രഭുവും നാശരഹിതനുമായി വിളങ്ങുന്ന ഈ ദേവനാണ് തുര്യൻ എന്നറിയപ്പെടുന്നത്. ഇവിടെ വിവരിക്കുന്നതു പൂർണ്ണസത്യാനുഭവമാണ്. ദർശനമാലയിലെ തുരീയഭാനാനുഭവത്തിനും പൂർണ്ണസത്യാനുഭവത്തിനും തമ്മിലുള്ള വിടവ് ലേശമാത്രമാണെന്നോർക്കണം. അതുകൊണ്ടുതന്നെയായിരിക്കാം സത്യദർശികളിൽ തുരീയാനുഭവത്തെ സംബന്ധിച്ചിടത്തോളം ഇങ്ങിനെയൊരഭിപ്രായവ്യത്യാസം സംഭവിച്ചതും. ചിലർ തുരീയമാണ് പൂർണ്ണസത്യാനുഭവമെന്നു കരുതുന്നു. മറ്റുചിലർ തുരീയാതീതമെന്നൊരനുഭവദശ കൂടി ഉണ്ടെന്നു വിവരിക്കുന്നു. യോഗവാസിഷ്ഠംപോലുള്ള അത്യുന്നത വേദാന്ത ഗ്രന്ഥങ്ങൾ തുരീയാനുഭവത്തെയും തുരീയാതീതാനുഭവത്തെയും പല സ്ഥലത്തും വേർതിരിച്ചു കാട്ടുന്നുണ്ട്. സത്യസ്വരൂപത്തിൽ 'അഹം ബുദ്ധി' യുടെ സൂക്ഷ്മമായലയോദയങ്ങളെ ആസ്പദമാക്കിയാണീ വേർതിരിവെന്നറിഞ്ഞാൽ പിന്നെ ഇവയെക്കുറിച്ച് നീണ്ട വാദപ്രതിവാദികളിലേർപ്പെടാതെ കഴിക്കാം. അനുഭവത്തെ തിരയുന്നവർക്ക് സംശയം മാറിക്കിട്ടുന്നതാണ്. എന്തായാലും തുരീയഭാനം അഹംബോധത്തിന്റെ മാറിനിന്നുകൊണ്ടുള്ള ബ്രഹ്മാനുഭവമാണെന്നാണ് ഗുരുദേവൻ ഏഴാം പദ്യത്തിന്റെ പൂർവ്വാർദ്ധംകൊണ്ടു വിവരിക്കുന്നത്.

## തുരീയഭാനത്തിലെ സാമാന്യ വിശേഷങ്ങൾ

തുരീയഭാനത്തിലെ സാമാന്യ വിശേഷ ഭാവങ്ങളും സൂക്ഷ്മമായി ധരിക്കേണ്ടതാണ്. ഞാൻ ദേഹമാണ്, ഞാൻ മനസ്സാണ്, ഞാൻ അജ്ഞാനമാണ് എന്നിത്യാദി അനുഭവങ്ങളിലെപ്പോലെ 'ഞാൻ ബ്രഹ്മമാണ്' എന്ന അനുഭവത്തിലും 'ഞാൻ' സാമാന്യവും 'ബ്രഹ്മം' വിശേഷവുമാണെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ തുരീയാനുഭവം സത്യാനുഭവവും ജാഗ്രത് സ്വപ്ന സുഷുപ്ത്യനുഭവങ്ങൾ അസത്യാനുഭവങ്ങളുമാണെന്നോർക്കണം. അവിടങ്ങളിൽ സാമാന്യമായ 'ഞാൻ' സത്യവും 'ഞാനിൽ' ആരോപിക്കപ്പെടുന്ന ദേഹാദി വിശേഷഭാവങ്ങൾ അസത്യങ്ങളും. തുരീയാനുഭവത്തിലെത്തുമ്പോൾ ഈ അധ്യാരോപക്രമം നേരേ തിരിയുകയാണ്. തുരീയാനുഭവത്തിൽ സാമാന്യം

അസത്യവും വിശേഷം സത്യവുമാണ്. അതുകൊണ്ടുതന്നെയാണിത് സത്യാനുഭൂതിയായത്. ജാഗ്രത് സ്വപ്ന സുഷുപ്ത്യാദി ഇതരമണ്ഡലങ്ങളുമായുള്ള തുലനവേളയിലാണ് തുരീയാനുഭവത്തിലെ 'ഞാനി' നും സാമാന്യഭാവം വന്നു ചേരുന്നത്. പരമമായ സത്യസ്ഥിതിയിൽ സാമാന്യവിശേഷഭാവമേ അസ്തമിക്കുന്നുവെന്നോർക്കേണ്ടതാണ്. തുര്യഭാനസ്ഥലത്ത് 'ഞാൻ ബ്രഹ്മമാണ്' എന്നനുഭവിക്കുന്നിടത്തെ ബ്രഹ്മാനുഭവം തല്ക്കാലത്തേയ്ക്കു 'ഞാനിൽ' അധ്യാരോപിതമാണെന്നും ഒർക്കണം. എന്നാൽ ഇവിടെ അധ്യാരോപം ചെയ്യപ്പെടുന്നവസ്തു സത്യമാണെന്ന വ്യത്യാസമുണ്ട്. പൂർണസത്യാനുഭവത്തിന്റെയും അധ്യാരോപിതാനുഭവങ്ങളുടെയും വ്യത്യാസം തുടർന്നുള്ള പദ്യങ്ങളിൽ ഗുരുദേവൻ തന്നെ വ്യക്തമാക്കിയിട്ടുമുണ്ട്.

**ഭാനസ്വഭാവം**

ഭാനസ്ഥാനങ്ങൾ നാം വിശദമായി ചർച്ചചെയ്തുകഴിഞ്ഞുവല്ലോ. ഈ ഭാനത്തിന്റെ രഹസ്യമെന്താണ്. സത്യം അദ്വൈതമാണ്. അതിൽ രണ്ടിന്റെ തോന്നലുളവാകുന്നതാണ് ഭാനം. ഒന്നായതിനെ രണ്ടെന്നുകാണുക. അതാണു ഭാനം. സ്ഥാനപരിശോധനകൊണ്ട് ഈ ഭാനപ്രക്രിയയുടെ ക്രമവും വ്യക്തമായി. അഖണ്ഡബോധമായ സത്യത്തിൽ ഞാൻ, ഞാൻ എന്ന അഹംതത്ത്വം ആവിർഭവിക്കുന്നതോടെയാണ് ഭാനം ആരംഭിക്കുന്നത്. അഹംതത്ത്വവും അഖണ്ഡബോധവും മാത്രമായുള്ള ഭാനമാണ് തുരീയഭാനം. അഖണ്ഡബോധത്തിൽ ഉദയംചെയ്ത അഹംതത്ത്വം അതിനോടു ചേർന്നുനിന്നുകൊണ്ട് ഒരു മൂടുപടം ധരിച്ച് സ്വയം മറഞ്ഞാൽ കാരണഭാനമായി. ഈ കാരണഭാനത്തിൽ നിന്നും സങ്കല്പാത്മകമായ അന്തഃകരണം രൂപംകൊണ്ടാൽ സൂക്ഷ്മഭാനമായി. അന്തഃകരണം സ്ഥൂലദേഹമായി വളർന്നാൽ സ്ഥൂലഭാനം. അപ്പോൾ അഖണ്ഡബോധത്തിലുദയം ചെയ്യുന്ന 'ഞാൻ' എന്ന ജീവബുദ്ധിയാണ് ഈ ഭാനസ്ഥാനങ്ങളിലൊക്കെയെത്തിനിന്ന് അതാതിടത്തെ കാഴ്ചകളെ അനുഭവിക്കുന്നയാൾ. ഈ ജീവപ്രജ്ഞ ഏതു ഭാനസ്ഥാനത്തെത്തിനിൽക്കുന്നുവോ അവിടത്തെ കാഴ്ച അതനുഭവിച്ചേ തീരു. ഇതാണ് ഭാനരഹസ്യം. ഈ ഭാനരഹസ്യമാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ ചർച്ചചെയ്യുന്നത്:

8. യത്ര ഭാനം തത്ര ഭാസ്യം
ഭാനം യത്ര നന തത്ര ന
ഭാസ്യമിത്യന്വയേനാപി
വ്യതിരേകേണ ബോധ്യതേ.

യത്ര ഭാനം - എവിടെ ഭാനമുണ്ടോ; തത്ര ഭാസ്യം - അവിടെ ഭാസ്യവും അതായത് കാഴ്ചയും ഉണ്ടായിരിക്കും; യത്ര ഭാനം ന - എവിടെ രണ്ടെന്ന പ്രകാശിക്കലില്ലയോ; തത്ര ഭാസ്യം ന - അവിടെ കാഴ്ചയും ഉണ്ടായിരിക്കയില്ല; ഇതി - ഇപ്രകാരം; അന്വയേന വ്യതിരേകേണ അപി - അന്വയം കൊണ്ടും വ്യതിരേകം കൊണ്ടും; ബോദ്ധ്യതേ = വെളിപ്പെട്ടു കിട്ടുന്നതാണ്.

എവിടെ രണ്ടിന്റെ പ്രകാശിക്കലുണ്ടോ അവിടെ ദർശനവിഷയമാകുന്ന കാഴ്ചയും ഉണ്ടിയിരിക്കും. എവിടെ രണ്ടിന്റെ പ്രകാശിക്കലില്ലേ അവിടെ ദർശനവിഷയമാകുന്ന കാഴ്ചയും കാണുകില്ല. അതുണ്ടെങ്കിൽ ഇതുണ്ട് എന്ന അന്വയരീതിയിലും അതില്ലെങ്കിൽ ഇതില്ല എന്ന വ്യതിരേക രീതിയിലും ഇക്കാര്യം പരീക്ഷിച്ചു ബോദ്ധ്യപ്പെടാവുന്നതാണ്.

## ദൃശ്യസ്വഭാവം

രണ്ടിന്റെ തോന്നൽ എവിടെയെല്ലാമുണ്ടോ അവിടെയെല്ലാം സ്ഥാനഭേദമനുസരിച്ച് മാറിവരുന്ന കാഴ്ചയുണ്ടായിരിക്കും. എല്ലായിടത്തും കാണുന്നയാൾ ഒന്ന്. രണ്ടിന്റെ തോന്നലില്ലയോ കാണുന്നവൻ കാഴ്ച എന്ന ഭേദം അതോടെ അവസാനിക്കും. മാറിമാറിവരുന്ന ഈ കാഴ്ചകളുടെ സ്വഭാവമെന്താണ്? *പ്രജ്ഞയെ* ആശ്രയിച്ചു മാത്രമേ അവയ്ക്കു പ്രകാശിക്കാൻ പറ്റൂ. പ്രജ്ഞ അതാതു സ്ഥാനങ്ങളിൽ എത്തിനിന്നില്ലെങ്കിൽ അവിടെയുള്ള കാഴ്ചകൾക്കെന്ത് സംഭവിക്കും? എങ്ങെന്നറിയാതെ അവ മറഞ്ഞുപോവും. സ്ഥൂല പദാർത്ഥങ്ങൾ പ്രജ്ഞയുടെ അഭാവത്തിൽ മറയുന്നുണ്ടോ എന്ന് ചിലർ സംശയിച്ചേക്കാം അവരോടൊന്നേ ചോദിക്കാനുള്ളൂ. പ്രജ്ഞയുടെ അഭാവത്തിൽ എപ്പോഴാണവ പ്രകാശിക്കുന്നതെന്നു കാട്ടിത്തരാമോ? നാം ഉറങ്ങുമ്പോൾ ബാഹ്യപദാർത്ഥങ്ങൾ നിലനിൽക്കുന്നില്ലേ എന്നും വീണ്ടും ചോദിച്ചെന്നു വരാം! ആർക്കാണവ നിലനിൽക്കുന്നത്? ഉറങ്ങുന്നയാളിനോ ഉണർന്നിരിക്കുന്നവനോ? ഉണർന്നിരിക്കുന്നവനാണെങ്കിൽ ജാഗ്രത് സ്ഥാനത്തെത്തിനിൽക്കുന്ന അവന്റെ പ്രജ്ഞയിൽ തന്നല്ലേ അവ പ്രകാശിക്കുന്നത്? സ്വപ്നദൃശ്യങ്ങളും സുഷുപ്തി ദൃശ്യവും പ്രജ്ഞയിൽ തന്നെയാണ് പ്രകാശിക്കുന്നതെന്നുള്ളതിൽ ആർക്കും സംശയമുണ്ടാവില്ല. തുരീയത്തിലാവട്ടെ മറ്റു മൂന്നു സ്ഥലത്തു ദൃക്കായി വിളങ്ങിയ പ്രജ്ഞ സ്വസ്വരൂപം ദർശിക്കുകയാണ്. എങ്കിലും തന്റെ ജീവഭാവത്തിൽ ദൃശ്യാംശം ഇനിയും ലേശം ശേഷിക്കുന്നുണ്ടെന്നറിഞ്ഞ് അതിനെ കൈവിടാനാണ് പിന്നെ പ്രജ്ഞയുടെ പ്രയത്നം. അപ്പോൾ സകല ദൃശ്യങ്ങളുടെയും പ്രകാശ കേന്ദ്രം പ്രജ്ഞയാണ്. ദൃശ്യങ്ങളുടെ മറ്റൊരു സ്വഭാവം നിരന്തരം ചലിച്ചുകൊണ്ടിരിക്കലാണ്. സകല ജഡദൃശ്യങ്ങളും സദാ ചലിച്ചു പരിണമിച്ചുകൊണ്ടിരിക്കുയാണെന്ന് ഇന്ന് ഭൗതിക ശാസ്ത്രത്തിന് പൂർണമായി തെളിഞ്ഞിട്ടുണ്ട്. സങ്കല്പദൃശ്യങ്ങളുടെ ചലനാത്മകത പറയാനുമില്ല. കുറേ നേരം അനുഭൂതി വിഷയമായിട്ട് മാറിമറയുന്നതുകൊണ്ടുതന്നെ സുഷുപ്തിയിലെ അജ്ഞാനാവരണവും ചഞ്ചലമാണെന്നൂഹിക്കാം. തുരീയത്തിലെ സത്യാനുഭവവും രണ്ടിന്റെ തോന്നലോടെ ബുദ്ധിഭാസ്യമായി വർത്തിക്കുന്നതുകൊണ്ട് ചഞ്ചലം തന്നെയാണ്. ബുദ്ധിയും ലയിച്ചേകീഭവിക്കുമ്പോഴേ തുരീയാനുഭൂതി നിശ്ചലമാകുന്നുള്ളൂ. ഇങ്ങനെ ഏതു മണ്ഡലത്തിലായാലും ദൃഗ്ദൃശ്യ ഭേദമുള്ളിടത്തോളം ദൃശ്യങ്ങളൊക്കെ ചലിച്ചുമാറിക്കൊണ്ടിരിക്കുന്നവയാണെന്ന് കാണാം. ദൃശ്യങ്ങളുടെ മൂന്നാമത്തെ സ്വഭാവം അവയുടെ പ്രതിഭാസം സാമാന്യവിശേഷങ്ങളായി വിഭജിക്കപ്പെടുന്നു എന്നുള്ളതാണ്. ഭാനസ്ഥാനങ്ങളിലെ സാമാന്യാ

നുഭവങ്ങളും ദൃഗ്ദൃശ്യ സമ്മേളിതമാണെന്നോർക്കണം. സാമാന്യാനുഭവങ്ങളിൽ ദൃഗംശം കൂടുതൽ അടങ്ങിയിരിക്കുന്നതുകൊണ്ടാണ് അതാത് സ്ഥാനങ്ങളിൽ അവയെ നാം ദൃക്കായി കണക്കാക്കിയത്. അന്തിമ വിശകലനത്തിൽ ദൃക് തന്നെയാണല്ലോ ദൃക്ദൃശ്യ രൂപത്തിൽ വേർതിരിഞ്ഞതുപോലെ കാണപ്പെടുന്നത്. ചർച്ചയും വിചാരവുമെല്ലാം സാപേക്ഷമായ അവിദ്യാമണ്ഡലത്തിൽ ആധിക്യത്തെ മുൻനിർത്തിയാണെന്നോർക്കണം. ദൃക്കിനൊരിക്കലും ഒരു വികാരവും സംഭവിക്കുന്നില്ലെന്നുള്ളതാണ് അന്തിമദർശനം. എന്തായാലും എവിടെയൊക്കെ ഭാനം അഥവാ രണ്ടെന്ന തോന്നലുണ്ടോ അവിടെയൊക്കെ പ്രജ്ഞയെ കേന്ദ്രമാക്കി പ്രകാശിക്കുന്നതും, ചഞ്ചലവും സാമാന്യവിശേഷഭാവങ്ങളുള്ളതുമായ ദൃശ്യങ്ങൾ അഥവാ കാഴ്ചകൾ ഉണ്ടായിരിക്കുന്നതാണ്. രണ്ടെന്ന തോന്നൽ അഥവാ ഭാനം എവിടെ ഇല്ലയോ അവിടെ ഈ കാഴ്ചകളും ഉണ്ടായിരിക്കുന്നതല്ല. ഇക്കാര്യമാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

### ഭാനരഹിതമായ അനുഭവം

തുരീയഭാനവും ദൃക്ദൃശ്യഭേദമുള്ളതാണെന്ന് കണ്ടുവല്ലോ. ദൃക്ദൃശ്യഭേദമുണ്ടെങ്കിലും തുരീയഭാനത്തിൽ സത്യബോധത്തിന് പ്രാബല്യം കൂടുന്നു എന്നുള്ളതാണ് മറ്റു ഭാനസ്ഥാനങ്ങളിൽ നിന്നും അതിനുള്ള വ്യത്യാസം. ഒന്നിൽ മറ്റൊന്നില്ലാതെ ദൃക്കിന് അനുഭവിക്കാൻ കഴിയുന്ന അസത്യ ഭാനസ്ഥാനങ്ങളാണ് ജാഗ്രത് സ്വപ്നസുഷുപ്തികൾ. ഒന്നിൽ മറ്റൊന്നില്ലെന്നതുകൊണ്ടുതന്നെ ദൃക്കിനു വേണമെങ്കിൽ ഇവ മൂന്നിനേയും ഉപേക്ഷിക്കാൻ കഴിയുമെന്ന് തെളിയുന്നു. ദൃക് അങ്ങനെ ഈ മൂന്ന് അസത്യ ഭാനമണ്ഡലങ്ങളെയും ഉപേക്ഷിക്കുമ്പോൾ തെളിയുന്ന സത്യഭാനമണ്ഡലമാണ് തുരീയം. സാധാരണ ലൗകികന്മാർ അസത്യഭാനമണ്ഡലങ്ങളെ മാത്രം മാറിമാറി അനുഭവിച്ചുകൊണ്ടിരിക്കുന്നവരാണ്. സങ്കല്പനിരോധം ശീലിച്ച് സൂക്ഷ്മശരീരത്തെ അകറ്റാൻ ശ്രമിക്കുന്ന യോഗിക്കു മാത്രമേ തുരീയ ഭാനം അനുഭവപ്പെടുകയുള്ളൂ. തുരീയഭാനസ്ഥാനത്തെത്തുന്ന യോഗി ദൃക്കായ തന്നിൽ അഹംബോധരൂപമായ ദൃശ്യംശം ഇനിയും ബാക്കിനിൽക്കുന്നതായി കാണുന്ന തുരീയഭാനസ്ഥാനത്തെത്തിയ ശേഷം ആ ദൃശ്യാംശത്തെയും പാടെ അകറ്റാനാണ് പിന്നത്തെ ശ്രമം. ശബ്ദം എന്ന ദൃശ്യാംശത്തെ ആശ്രയിച്ച് സ്ഫുരിക്കുന്ന അഹംബോധവും പാടെ മറയുമ്പോഴാണ് ദൃക്കിന്റെ പൂർണരൂപം തെളിയുന്നത്. ഇവിടെയാണ് അനുഭവം പൂർണമാകുന്നത്. പൂർണസത്യസ്ഥാനമാണിത്. ഈ സത്യം സ്വയം പ്രകാശിക്കുന്നതാണ്. ഇതിനെ പ്രകാശിപ്പിക്കാൻ മറ്റൊന്നിന്റെ ആവശ്യമില്ല. യുക്തിചിന്തകന്മാർക്ക് ഈ സത്യസ്വരൂപം പിടികിട്ടുന്നതുമില്ല. ഇതിനെ തുരീയമെന്നോ തുരീയാതീതമെന്നോ ബ്രഹ്മമെന്നോ പരമാത്മാവെന്നോ ഈശ്വരനെന്നോ എന്തു പേരുചൊല്ലിവിളിച്ചാലും വിരോധമില്ല. പേരൊന്നും ആ സത്യത്തിന്റേതല്ല. അവയൊക്കെ മറ്റുള്ളവർ കല്പിച്ചു നൽകിയതാണ്. പരമമായ ഈ സത്യസ്വരൂപ രഹസ്യമാണ് ഗുരുദേവൻ ഒൻപതാം പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

9. യഥാ ദൃഗ്ദൃശ്യമാത്മാനം
   സ്വയമാത്മാ ന പശ്യതി
   അതോ ന ഭാസ്യതേ ഹ്യാത്മാ
   യം പശ്യതി സ ഭാസ്യതേ.

യഥാ – എങ്ങനെയാണോ; ദൃക്ദൃശ്യം – കണ്ണ് കണ്ണിനെ; സ്വയം ന പശ്യതി – തന്നെത്താൻ കാണാതിരിക്കുന്നത്; തഥാ ആത്മാ – അങ്ങനെ ആത്മാവ്; ആത്മാനം സ്വയം ന പശ്യതി – ആത്മാവിനെ തന്നെത്താൻ കാണുന്നില്ല; അതഃ ആത്മാ ന ഭാസ്യതേ – അതുകൊണ്ട് ആത്മാവ് മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്ന വസ്തുവല്ല;യം പശ്യതി – യാതൊന്നിനെ കാണുന്നുവോ; സ ഭാസ്യതേ – അതു മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്ന വസ്തുവാണ്.

കണ്ണ് കണ്ണിനെ സ്വയം കാണുന്നില്ല. അതുപോലെ ആത്മാവ് ആത്മാവിനെയും തന്നെത്താൻ കാണുന്നില്ല. അതുകൊണ്ട് ആത്മാവ് മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്ന വസ്തുവല്ല. യാതൊന്നിനെ കാണുന്നുവോ അതു മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്ന വസ്തുവാണ്.

### ആത്മാവ് ആത്മാവിനെ കാണുന്നില്ല

(ഭാനദർശനാരംഭത്തിലെ ചർച്ച വായിച്ചു നോക്കുക). ആത്മാവ് ആത്മാവിനെ തന്നെത്താൻ കാണുന്നില്ല എന്നു പറഞ്ഞാൽ എന്താണർത്ഥം? ആത്മാവിന് ആത്മാവിനെ കണ്ടിട്ടനുഭവിക്കേണ്ട കാര്യമില്ലെന്നർത്ഥം. ഭാനസ്ഥാനങ്ങളിലെല്ലാം കണ്ടിട്ടാണനുഭവം. ആത്മാവ് സ്വയം അനുഭവമാണ്. കണ്ണ് കണ്ണിനെ കാണുന്നില്ല. യാതൊന്നിനെ കാണുന്നുവോ അത് സ്വയം പ്രകാശിക്കുന്ന വസ്തുവല്ല. അത് മറ്റൊന്നിന്റെ സഹായത്തോടെ മാത്രം പ്രകാശിക്കുന്നു. യാതൊന്നു മറ്റൊന്നിന്റെയും സഹായമില്ലാതെ സദാ സ്വയംപ്രകാശിച്ചു നിൽക്കുന്നുവോ അതാണ് സത്യം അതുതന്നെയാണ് ദൃക്ക്. എപ്പോഴെങ്കിലും ഒരു വസ്തു പ്രകാശിക്കാൻ മറ്റൊന്നിനെ ആശ്രയിക്കുന്നുവെന്നുവന്നാൽ അത് ദൃശ്യം. ലോകത്തുള്ള ശരീരങ്ങൾക്ക് പ്രകാശിക്കാൻ സൂര്യചന്ദ്രാദി തേജസ്സുകളാവശ്യമാണ്. അവിടെ ശരീരങ്ങൾ ദൃശ്യങ്ങൾ, സൂര്യചന്ദ്രാദി ദൃക്ക്. ഇനിയും അവയെ കാണുന്നവരുടെ കണ്ണാണ് സൂര്യചന്ദ്രാദിയെ പ്രകാശിപ്പിക്കുന്നത്. ആ ഘട്ടത്തിലെത്തുമ്പോൾ സൂര്യചന്ദ്രാദി ദൃശ്യം, കാണുന്നവരുടെ കണ്ണ് ദൃക്ക്. ഈ കണ്ണിനെ പ്രകാശിപ്പിക്കുന്നതോ മനസ്. അപ്പോൾ കണ്ണ് ദൃശ്യം മനസ് ദൃക്ക്. ഇന്ദ്രിയങ്ങളുടെയെല്ലാം ദൃക്കാണ് മനസ്. മനസിനെ പ്രകാശിപ്പിക്കുന്നതോ ബുദ്ധി. മനസെന്ന ദൃശ്യത്തിന്റെ ദൃക്കാണ് ബുദ്ധി. ബുദ്ധിക്കാരാണ് പ്രകാശമരുളുന്നത്. ബുദ്ധിയെ പ്രകാശിപ്പിക്കുന്നത് അഹംതത്വമാണ്. ബുദ്ധി ദൃശ്യം അഹംതത്വം ദൃക്ക്. ഈ അഹംതത്ത്വത്തെ പ്രകാശിപ്പിക്കുന്നതാണ് ബ്രഹ്മം. അഹംതത്ത്വം ദൃശ്യം ബ്രഹ്മം ദൃക്ക്. ഇനി ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നതായി എന്തെങ്കിലും ഉണ്ടോ? ഒന്നുമില്ല. അത് സ്വയം പ്രകാശരൂപമായി സമ്പൂർണമായി വിലസുന്നു. ആ പരതത്ത്വം അങ്ങനെ സദാ വിളങ്ങിനിൽക്കുന്നതുകൊണ്ടാണ് അഹംതത്ത്വം മുതൽ ഇങ്ങോട്ടുള്ള ദൃക്ക്ദൃശ്യപരമ്പരയ്ക്ക് പ്രകാശിക്കാൻ അവസരം കിട്ടുന്നതുതന്നെ. അവസാന ദൃശ്യ

മായ അഹംതത്ത്വവും ബ്രഹ്മത്തിൽ ഏകീഭവിച്ച് വസ്തു സ്വയം സമ്പൂർണമായി വിളങ്ങുന്ന ഘട്ടത്തെ ഗുരുദേവൻ *ആത്മോപദേശശതകത്തിൽ* ചിത്രീകരിച്ചിരിക്കുന്നതു നോക്കുക:

*അണുവറിവിൻ മഹിമാവിലംഗമില്ലാ-*
*തണയു മഖണ്ഡവുമന്നു പൂർണ്ണമാകും;*
*അനുഭവിയാതറിവീലഖണ്ഡമാം ചിദ്-*
*ഘനമിതു മൗനഘനാമൃതാബ്ധിയാകും.* *ആത്മോ. ശ. 97*

അണുവായ, അല്പബോധമായ അഹംതത്ത്വം അംഗമില്ലാതെ തന്നില വശേഷിച്ച അല്പമായ ദൃശ്യാംശത്തെയും ഉപേക്ഷിച്ച് അഖണ്ഡബ്രഹ്മത്തിൽ ലയിക്കും. അഖണ്ഡ വസ്തു അവിടെ പൂർണമായി വിളങ്ങും. അനുഭവിക്കാതെ ഇതറിയാൻ പറ്റില്ല. ഇത് അഖണ്ഡവും അലയറ്റതുമായ ഒരു ഘനീഭൂതബോധാനന്ദസമുദ്രമാണ്. ഈ ബോധാനന്ദ സമുദ്രസ്ഥിതിയിലെ അനുഭവ രഹസ്യമാണ് ഗുരുദേവൻ ഒൻപതാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്. ഇക്കാര്യം തന്നെ 'കണ്ണെന്നപോലറിവുകാണുകയില്ല താനേ' എന്ന ഒറ്റവരിയിൽ അദ്വൈതദീപികയിലും ഗുരുദേവൻ വെളിപ്പെടുത്തിയിട്ടുണ്ട്.

## ഭാനവും അധ്യാസവും

ഭാനാനുഭവുമെല്ലാം ദൃക്ദൃശ്യ സമ്മിളിതമാണെന്നു കണ്ടുവല്ലോ. ദൃക്ചേതനനും ദൃശ്യം ജഡവും. അപ്പോൾ ചേതനജഡസമ്മേളനമാണ് പ്രപഞ്ചം. ചേതന ജഡങ്ങൾക്ക് അന്യോന്യം വേർപെടാൻ കഴിയുമെന്നും കണ്ടു. അങ്ങനെ വേർപിരിയുന്ന ശുദ്ധ ചേതനവസ്തുവാണ് സത്യം. വേർപിരിയുന്ന ജഡം അസത്യവും. എന്തായാലും ഇവ കൂടിക്കലരുമ്പോൾ ഒന്നിന്റെ ഗുണങ്ങൾ മറ്റൊന്നിനും പകർന്നുകിട്ടുന്നതുപോലെ തോന്നും. അങ്ങനെയാണ് ചേതനന്റേതായ ഉണ്മ ജഡത്തിനും ജഡത്തിന്റേതായ ജനനമരണ പരിണാമങ്ങൾ ചേതനനും പകർന്നു കിട്ടിയിരിക്കുന്നതുപോലെ പ്രപഞ്ചാനുഭവങ്ങളിൽ കാണപ്പെടുന്നത്. ഇങ്ങനെ ചേതനജഡങ്ങൾ അവയുടെ ഗുണങ്ങളെ അന്യോന്യം പകരുന്നതാണ് അധ്യാസം. വേർപെടാൻ കഴിവുള്ള രണ്ടു വസ്തുക്കൾ ഒരുമിക്കുമ്പോൾ ഒന്നിന്റെ ഗുണം മറ്റേതിന് അനുഭവമായിത്തീരുന്നതുപോലെ കാണപ്പെടുന്നതാണ് അധ്യാസം. ഇങ്ങനെ അധ്യാസത്തോടു കൂടിയ ചേതന ജഡങ്ങളുടെ കൂടിക്കലർപ്പാണ് ഭാനാനുഭവങ്ങളെല്ലാം. അധ്യാസത്തോടുകൂടിയതെല്ലാം മാറിപ്പോകുന്ന അല്പാനുഭവങ്ങളാണ്. പരമസത്യം അധ്യാസവിമുക്തമാണ്. ഇക്കാര്യമാണ് ഗുരുദേവൻ ഭാനദർശനത്തിലെ പത്താം പദ്യത്തിൽ വിവരിക്കുന്നത്. പതിവുപോലെ നിഷ്കളങ്കമായ അദ്വൈതസത്യത്തെ തുറന്നുകാട്ടിത്തരുകയാണ് ഈ ഉപസംഹാരശ്ലോകത്തിൽ:

*10.* യദ് ഭാസ്യതേ തദധ്യസ്ത-
മനധ്യസ്തം ന ഭാസ്യതേ
യദധ്യസ്തം തദസദ-
പ്യനധ്യസ്തം സദേവ തത്.

യദ് ഭാസ്യതേ – യാതൊന്ന് മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്നുവോ; തത് അധ്യസ്തം – അത് കൂടിക്കലർപ്പുള്ളതായിരിക്കും; അനധ്യസ്തം – കൂടിക്കലർപ്പില്ലാത്തത്; ന ഭാസ്യതേ – മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്നതല്ല; യത് അധ്യസ്തം – യാതൊന്നാണോ കൂടിക്കലർപ്പുള്ളത്; തത് അസത് – അത് ഇല്ലാത്തതാണ്; അപിയദ് അനധ്യസ്തം – പിന്നെ യാതൊന്നാണോ കൂടിക്കലർപ്പില്ലാത്തത്; തദ് ഏവ സത് – അതു മാത്രമാണ് ഉള്ളത്.

മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്നതൊക്കെ കൂടിക്കലർപ്പുള്ളതായിരിക്കും. കൂടിക്കലരാത്തത് മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്നതായിരിക്കയില്ല. കൂടിക്കലർപ്പുള്ളതൊക്കെ അസത്യമാണ്. യാതൊന്നാണോ കൂടിക്കലരാതെ ശുദ്ധമായി വർത്തിക്കുന്നത് അതുമാത്രമാണ് സത്യം.

### അധ്യാസരഹസ്യം

ദൃക്കും ദൃശ്യവും ഇടകലർന്ന് വസിക്കുമ്പോഴാണ് പ്രപഞ്ചചിത്രം ആവിർഭവിക്കുന്നത്. ഇവിടെ ദൃക്ക് ദൃശ്യത്തെയും ദൃശ്യം ദൃക്കിനെയും പ്രകാശിപ്പിക്കുന്നതായിട്ടാണ് തോന്നൽ. ഈ കൂടിക്കലർപ്പിൽ ദൃശ്യം അതിന്റേതായ ചില ധർമങ്ങൾ ദൃക്കിനും ദൃക്ക് അതിന്റേതായ ചില ധർമങ്ങൾ ദൃശ്യത്തിനും പരസ്പരം പകരുന്നതുപോലെ തോന്നുന്നു. ഇതിനെയാണ് വേദാന്തി അധ്യാസം എന്നു പറയുന്നത്. ലൈറ്റും ഫിലിമും ഇടകലർന്നുളവാകുന്ന സിനിമാ ചിത്രത്തോട് ഉപമിക്കാം. അധ്യാസപ്രക്രിയകൊണ്ട് ഉളവാകുന്ന ഈ പ്രപഞ്ച ചിത്രത്തെ. സിനിമാ ചിത്രത്തിന് ഉപയോഗിക്കുന്ന ഫിലിമും ജഡവും സ്വയം പ്രകാശിപ്പിക്കാൻ കഴിവില്ലാത്തതുമാണ്. അതു ശുദ്ധമായ ലൈറ്റുമായി കൂടിക്കലരുന്നു. ലൈറ്റ് അതിന്റെ പ്രകാശവും ചൈതന്യവും ഫിലിമിലേയ്ക്ക് പകരുന്നു. ഫിലിം അതിന്റെ വർണങ്ങളും വികാരങ്ങളും ലൈറ്റിലേയ്ക്കും പകരുന്നു. രണ്ടും കൂടിക്കലർന്ന് സ്ക്രീനിൽ എത്തുമ്പോൾ സിനിമാ ചിത്രം ആവിർഭവിക്കുകയും ചെയ്യുന്നു. അധ്യാസം എന്നതിന് ഒന്നിനില്ലാത്ത ധർമങ്ങൾ അതിലാരോപിക്കുകയെന്നാണർഥം. സിനിമാ ചിത്രത്തിൽ ഫിലിമിലില്ലാത്ത പ്രകാശവും ചൈതന്യവും ലൈറ്റ് അതിലധ്യസിക്കുന്നു. അതുപോലെ ലൈറ്റിനില്ലാത്ത വർണങ്ങളും വികാരങ്ങളും ഫിലിം അതിലും അധ്യസിക്കുന്നു. ഇങ്ങനെ പരസ്പരം അധ്യസിച്ചുണ്ടാകുന്ന എല്ലാ ചിത്രങ്ങളും അസത്യമാണെന്ന് പറയേണ്ടതില്ലല്ലോ. ഈ കൂടിക്കലർപ്പ് അവസാനിപ്പിച്ച് ലൈറ്റും ഫിലിമും വേർതിരിയുന്ന നിമിഷത്തിൽ ഫിലിം നിർജീവമായ ശൂന്യവസ്തുവായി തീരുമെന്നും ലൈറ്റ് സ്വയം പ്രകാശിച്ച നിർവികാരവും അദ്വയവുമായി പണ്ടേപ്പോലെ അവശേഷിക്കുമെന്നും ആർക്കാണറിഞ്ഞുകൂടാത്തത്. സിനിമാ ചിത്രങ്ങളും അതോടെ അവസാനിക്കും. പ്രപഞ്ച ചിത്രത്തിന്റേയും കഥ ഇതുതന്നെ. സിനിമയിലെ ലൈറ്റും ഫിലിമും എന്നപോലെ പ്രപഞ്ചാനുഭൂതിയിലെ ദൃക്കും ദൃശ്യവും പരസ്പരവിരുദ്ധങ്ങളായ പദാർഥങ്ങളാണ്. ഒന്ന് സ്ഥിരവും മറ്റൊന്ന് അസ്ഥിരവും. ഒന്ന് വെളിച്ചവും മറ്റൊന്നിരുട്ടും. ബോധസത്തയായ ദൃക്കിൽ ജനന മരണാദി വികാരങ്ങളും ജഡത്വവും ദൃശ്യങ്ങൾ അധ്യസിക്കുന്നവയാണ്. എന്നുപറഞ്ഞാൽ ദൃശ്യങ്ങളുമായുള്ള സമ്പർക്കം

കൊണ്ട് വെറുതെ ഉണ്ടെന്ന് തോന്നിക്കുന്നവയാണെന്നർഥം. അതുപോലെ ശുദ്ധശൂന്യങ്ങളായ ദൃശ്യങ്ങൾക്ക് പ്രകാശവും ചൈതന്യവും ആനന്ദവു മൊക്കെ ദൃക്കിന്റെ സമ്പർക്കംകൊണ്ട് വെറുതെ ഉണ്ടെന്നു തോന്നുന്നവയാ ണ്. ഈ മിഥ്യാഭ്രമത്തിൽപെട്ടാണ് സകല പ്രപഞ്ചവും ഉഴലുന്നത്. ശ്രീ ശങ്കരഭഗവത്പാദർ ബ്രഹ്മസൂത്ര ഭാഷ്യം തുടങ്ങുന്നതുതന്നെ ഈ അധ്യാസ പ്രക്രിയ വിവരിച്ചുകൊണ്ടാണ്. അതുകൊണ്ട് ശരിയായ സത്യാന്വേഷി പ്രപ ഞ്ചത്തിലെ മിഥ്യാഭ്രമങ്ങളിൽ സത്യബുദ്ധിവെടിഞ്ഞ് ഫിലിമിൽനിന്നും ലൈറ്റിനെ വേർപെടുത്തുന്നതുപോലെ സകല ദൃശ്യങ്ങളിൽനിന്നും നിത്യ ശുദ്ധവും ആനന്ദസ്വരൂപവുമായ ദൃക്കിനെ വേർപെടുത്തണം. അപ്പോൾ മാത്രമേ സത്യമേത് അസത്യമേത് എന്ന് തെളിയൂ. ദൃക്കും ദൃശ്യവും പര സ്പരം അധ്യസിച്ചു കാട്ടിത്തന്നുകൊണ്ടിരുന്ന പ്രപഞ്ചദൃശ്യം മുഴുവൻ അതോടെ ഇല്ലാത്തതാണെന്ന് തെളിയും. ദൃക്കിൽനിന്നും വേർപിരിയുന്ന ദൃശ്യവും എങ്ങോപോയി മറയും. ദൃക്കു മാത്രം സ്വയം പ്രകാശിച്ചു വിള ങ്ങുന്ന സത്യവസ്തുവായി അവശേഷിക്കും. കൂടിക്കലർപ്പില്ലാതെ യാതൊന്നു പ്രകാശിക്കുമോ അതാണ് സത്യം. കൂടിക്കലർന്നുള്ള പ്രകാശിക്കലൊക്കെ അസത്യം. ഇവിടെ കൂടിക്കലർന്നുള്ള ദൃക്കിന്റെ പ്രകാശിക്കലും അസത്യമാ ണെന്നോർക്കണം. കൂടിക്കലർപ്പു വിട്ടാൽ ജഡം പിന്നെ പ്രകാശിക്കുന്നതേ യില്ല. അതുകൊണ്ടാണ് ജഡദൃശ്യം മിഥ്യയാണെന്നു പറയുന്നത്. കൂടിക്ക ലർപ്പ് വിടുമ്പോഴാണ് ദൃക്കിന്റെ രൂപം പൂർണമായി പ്രകാശിക്കുന്നത്. അതു കൊണ്ടാണതു സത്യമായത്. സാക്ഷാത്കരിച്ചുറപ്പിച്ചിട്ടുള്ള അത്ഭുതകരമായ ഈ കണ്ടുപിടിത്തമാണ് ഗുരുദേവൻ ഭാനദർശനം ഉപസംഹരിച്ചുകൊണ്ട് പത്താം ശ്ലോകത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത്.

ഭാനദർശനം കഴിഞ്ഞു.

## 6. കർമദർശനം

### കർമസ്വരൂപം

എന്താണ് കർമം? കർമസ്വരൂപം സൂക്ഷ്മമായി മനസിലാക്കേണ്ടതുണ്ട്. ചലനമാണ് കർമസ്വരൂപം. പുറത്തോ അകത്തോ എവിടെയൊക്കെ ചലനം അനുഭവപ്പെടുന്നുണ്ടോ അവിടെയൊക്കെ കർമമുണ്ടെന്നർഥം. ഒരു മോട്ടോർ കാർ ശീഘ്രഗതിയിൽ നമ്മുടെ മുൻപിൽക്കൂടി കടന്നുപോകുന്നുവെന്നിരിക്ക ട്ടെ. നോക്കിനിൽക്കുമ്പോൾ പുറമെയുള്ള ചലനം മാത്രമേ കാണുന്നുള്ളൂ. കർമമെന്ന് കേട്ടാൽ പലരും പുറമെയുള്ള ചലനമെന്നുമാത്രമേ ധരിക്കാറുള്ളൂ. വാസ്തവത്തിൽ മോട്ടോർ കാറിന്റെ പുറമേയുള്ള ചലനം അകത്തുള്ള യന്ത്രസാമഗ്രിയിലെ സൂക്ഷ്മഘടകങ്ങളുടെ സ്പന്ദനത്തിന്റെ ഫലമാണ്. സ്പന്ദനം ആണ് കർമത്തിന്റെ സൂക്ഷ്മരൂപം. പുറമെ കാണപ്പെടുന്ന കർമം എത്ര മഹത്തായാലും അവയെല്ലാം അതിസൂക്ഷ്മങ്ങളായ സ്പന്ദനങ്ങളുടെ ആകെത്തുകയാകാനെപറ്റൂ. ആഴിയുടെ അത്ഭുതതാണ്ഡവവും കൊടുങ്കാറ്റിലെ

കോളിളക്കവും കാർമേഘത്തിന്റെ ഗർജനവും എല്ലാം സ്പന്ദനങ്ങളുടെ സമൂഹം തന്നെ. പ്രപഞ്ചം മുഴുവൻ സദാ സ്പന്ദിച്ചുകൊണ്ടിരിക്കുന്നുവെന്ന കാര്യം ഇന്ന് ഭൗതികശാസ്ത്രത്തിന് സംശയരഹിതമായി തെളിഞ്ഞിട്ടുണ്ട്. നമ്മുടെ കണ്ണുകൾക്ക് നിശ്ചലമായി തോന്നുന്നു ജഡപദാർഥങ്ങളിൽപ്പോലും എല്ലാ പരമാണുക്കളും അതിവേഗം ചലിച്ചുകൊണ്ടിരിക്കുന്നവയാണ്. പ്രപഞ്ചം മുഴുവനും ഒന്നായി ഭാവനാതീതമാംവണ്ണം ശീഘ്രഗതിയിൽ എങ്ങോട്ടോ പാഞ്ഞുകൊണ്ടിരിക്കുകയാണ്. അതായത് പ്രപഞ്ചം മുഴുവൻ കർമനിബദ്ധ മാണെന്നുള്ളതാണ് വസ്തുത. കുറേക്കൂടി സൂക്ഷ്മമായി പറഞ്ഞാൽ കർമ ത്തിൽ രൂപംകൊണ്ടതാണ് പ്രപഞ്ചം; അല്ല കർമം തന്നെയാണ് പ്രപഞ്ചം. അറിയപ്പെടുന്ന പ്രപഞ്ചത്തിൽ സ്ഥൂലമോ സൂക്ഷ്മമോ ആയ ഏതു പ്രതിഭാ സവും ഒരു പരമാണുപോലും സദാ സ്പന്ദനത്തിൽപെട്ടുഴലാത്തതായില്ല. ഈ ചലന പ്രക്രിയയുടെ ഉള്ളുകള്ളി അറിഞ്ഞാൽ പ്രപഞ്ചരഹസ്യം അതോടെ പുറത്താകും.

**കർമതത്വങ്ങൾ**

ചലനസ്വരൂപമായ കർമത്തെ വിശകലനം ചെയ്താൽ മൂന്നു തത്ത്വങ്ങൾ തെളിഞ്ഞുകാണാറാകും. എല്ലാ ചലനങ്ങളും ചലിക്കാത്ത ഒരടിത്തറയുടെ പശ്ചാത്തലത്തിലേ സംഭവിക്കൂ. ചലനത്തിന് അവശ്യം ഉണ്ടായിരിക്കേണ്ട ചല നരഹിതമായ പശ്ചാത്തലത്തെയാണ് വേദശാസ്ത്രം കർമാധിഷ്ഠാനം എന്നു പറയുന്നത്. പ്രപഞ്ചകർമത്തിന്റെ മുഴുവൻ അധിഷ്ഠാനമാണ് ബ്രഹ്മം. ചലി ക്കുന്നത് ഒരിടത്തുനിന്നിട്ടുവേണ്ടേ ചലിക്കാൻ? കാണപ്പെടുന്ന പ്രപഞ്ച ചലനങ്ങൾക്കെല്ലാം ആപേക്ഷികങ്ങളായ അചഞ്ചല പശ്ചാത്തലങ്ങൾ നാം കാണുന്നുണ്ട്. മനുഷ്യൻ ചലിക്കുന്നുവെങ്കിൽ ആപേക്ഷികമായി അചഞ്ചല മായ ഭൂമിയിൽനിന്നുകൊണ്ടാണ് ചലിക്കുന്നത്. ഇതുപോലെ മറ്റെല്ലാം. എന്നാൽ പ്രപഞ്ചഘടകങ്ങളെല്ലാം നിരന്തരം ചലിച്ചുകൊണ്ടിരിക്കുകയാണ്. അപ്പോൾ അവയ്ക്കു നിന്നുചലിക്കാൻ തികച്ചും ചലനരഹിതമായ ഒരധിഷ്ഠാനം കൂടിയേ തീരൂ. ആ അധിഷ്ഠാനം ഒരിക്കലും ചലനമുള്ളതാകാൻ പറ്റില്ല. അതും ചലിക്കുന്നതാണെന്നുവന്നാൽ അതു നിന്നു ചലിക്കുന്ന അധിഷ്ഠാനം ഏതെന്നു വീണ്ടും അന്വേഷിക്കേണ്ടിവരും. പ്രപഞ്ചത്തിന്റെ മുഴുവൻ നിശ്ച ലമായ ഈ അടിത്തറയെ നമുക്കു സത്യമെന്നു വിളിക്കാം. അതു തന്നെ യാണ് നിശ്ചലനിർവികാര ബ്രഹ്മമെന്നു വേദാന്തം വിവരിക്കുന്നത്. ഈ അധി ഷ്ഠാനം തന്നെയാണ് കർമപ്രപഞ്ചത്തിന്റെ ആത്മാവ്. ഈ അടിത്തറയില്ലെ ങ്കിൽ പ്രപഞ്ചത്തിന് പൊന്തിവന്ന് നിൽക്കാനോ ചലിക്കാനോ സാധ്യമാവില്ല. നിശ്ചലമായ ഈ അധിഷ്ഠാനമാണ് കർമചലനങ്ങളിലന്തർഭവിക്കുന്ന ഒന്നാമത്തെ തത്ത്വം. ഈ ആത്മതത്ത്വം വെളിപ്പെട്ടുകിട്ടിയാൽ ചലനമെല്ലാം ആരംഭിക്കുന്നതുപോലും അവിടെ നിന്നാണെന്നു ധരിക്കാൻ പ്രയാസമില്ല. നിന്നുചലിക്കാനുള്ള അടിത്തറയിലല്ലേ ചലനത്തിനാരംഭിക്കാൻ പറ്റൂ. പ്രപ ഞ്ചത്തിന്റെ മുഴുവൻ നിശ്ചലമായ അടിത്തറയിൽ എങ്ങനെ ചലനം തുടങ്ങി എന്നതാണ് ഇനിയത്തെ ചിന്താവിഷയം. ഇതും സ്പഷ്ടമാണ്. ചലനങ്ങ

ളെല്ലാം ശക്തിയുടെ പ്രകടനങ്ങളാണ്. പ്രത്യേകം പ്രത്യേകം പ്രപഞ്ചഘടക ങ്ങളിൽ കാണുന്ന ചലനങ്ങൾപോലും അങ്ങനെയാണ്. മനുഷ്യരും പക്ഷി കളും മൃഗങ്ങളും എന്നുവേണ്ട എല്ലാ പ്രപഞ്ചഘടകങ്ങളും ചലിക്കുന്നത് ഒരു തരം ശക്തിപ്രകടനമാണ്. അപ്പോൾ പ്രപഞ്ചഘടകങ്ങളുടെയെല്ലാം നിശ്ചല മായ അടിത്തറയിൽ പൊന്തുന്ന ശക്തിയാണ് ചലനരൂപത്തിൽ പ്രത്യക്ഷപ്പെ ടുന്നതെന്നു തീർച്ച. ഈ ശക്തിയെയത്രേ വേദാന്തശാസ്ത്രം മായയെന്നു വിളിക്കുന്നത്. 'മായാദർശന'ത്തിൽ ശക്തിസ്വരൂപമെന്തെന്ന് നാം വ്യക്തമായി കണ്ടുവല്ലോ. കർമചലനങ്ങൾ ഉൾക്കൊള്ളുന്ന രണ്ടാമത്തെ തത്ത്വമാണ് ശക്തി. ചിന്തിക്കുന്ന ഒരാൾക്ക് ആശ്ചര്യകരമായ മറ്റൊരു കർമതത്ത്വംകൂടി വെളിപ്പെടും. അടിത്തറയിൽ പൊന്തിയ ശക്തിയാണ് ചലനങ്ങളെ ഉളവാക്കി യത്. ഈ ശക്തിചലനം തന്നെയാണ് പിന്നീട് ചലിക്കുന്ന പദാർഥങ്ങൾക്ക് രൂപം കൊടുക്കുന്നത്. അടിത്തറയില്ലാതെ ശക്തിയില്ല. ശക്തിയില്ലാതെ ചല നമില്ല. ചലനമില്ലാതെ വിവിധ പദാർഥങ്ങളുടെ ആവിർഭാവവുമില്ല. ചലനാ ത്മികയായ ശക്തി ഒരടിത്തറയിൽനിന്നും പൊന്തുന്നുവെന്നുവെന്നാൽ ആ അടിത്തറ ചേതനമായ ബോധസത്തയായിരിക്കുമെന്നും തെളിയുന്നു. ഒരു ചേതനന്റെ പ്രകടനമായിട്ടല്ലാതെ ശക്തി ആവിർഭവിക്കുകയില്ല. ജഡപദാർഥ ങ്ങളിലും പല ശക്തികളും കാണുന്നുണ്ടല്ലോയെന്നു ചിലർ ശങ്കിച്ചേയ്ക്കാം. ശക്തിസ്പന്ദനമാണ് ജഡരൂപങ്ങളായിക്കാണപ്പെടുന്നതെന്ന് ഇന്നെല്ലാവർക്കും തെളിഞ്ഞിട്ടുണ്ടല്ലോ. ആ ശക്തിയുടെ ഉറവിടമാണ് നാം അന്വേഷിക്കുന്നത്. അതൊരു ജഡമാകാൻ പറ്റില്ല. ശക്തിയുടെ സൃഷ്ടിയായിക്കാണപ്പെടുന്ന ജഡം എങ്ങനെ ശക്തിക്കുറവിടമാകും. അതുകൊണ്ട് കാണപ്പെടുന്ന എല്ലാ ജഡപദാർഥങ്ങളും ഒരനന്തചേതനയുടെ ശക്തിപ്രകടനങ്ങളാണ് ഇവിടെ കർമ നിബദ്ധമായ പ്രപഞ്ചത്തിന്റെ രഹസ്യം നമുക്കിങ്ങനെ സംഗ്രഹിക്കാം. നിശ്ച ലമായ ഒരു ചേതനസത്തയിൽ നിന്നും ശക്തിചലനങ്ങൾ പൊന്തിവന്ന് രൂപം കൊടുത്തു നിറുത്തിയിരിക്കുന്നവയാണ് എല്ലാ പ്രപഞ്ചദൃശ്യങ്ങളും. ഭാരതീ യരായ സത്യദർശികൾ അന്തർമ്മുഖരായി മനസിനെയും പ്രാണനെയും നിയ ന്ത്രിച്ച് കർമചലനങ്ങളെ ശമിപ്പിച്ച് സാക്ഷാത്കരിച്ചിട്ടുള്ളതാണീ പ്രപഞ്ചര ഹസ്യം. അപ്പോൾ കർമചലനത്തിൽ അന്തർഭവിക്കുന്ന മൂന്നാമത്തെ തത്ത്വ മാണ് പ്രപഞ്ചദൃശ്യങ്ങൾ. ശ്രീനാരായണഗുരുദേവൻ പരീക്ഷണങ്ങളിൽക്കൂടി ആവർത്തിച്ചറിഞ്ഞിട്ടുള്ള ഈ കർമതത്ത്വങ്ങളെയാണ് കർമദർശനത്തിലെ ഒന്നാം പദ്യത്തിൽതന്നെ വേർതിരിച്ചു കാട്ടിത്തരാൻ ശ്രമിക്കുന്നത്.

*1.* ആത്മൈവ മായയാ കർമ്മ
കരോതി ബഹുരൂപധൃക്
അസങ്ഗഃ സ്വപ്രകാശോഽപി
നിദ്രായാമിവ തൈജസഃ.

അസംഗഃ - ഒന്നിനോടും ബന്ധപ്പെടാതെ നിർവികാരനായി വർത്തിക്കു ന്നവനും; സ്വപ്രകാശഃ അപി - സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നവനും ആണെങ്കിലും; ആത്മാ ഏവ - ആത്മാവുതന്നെയാണ്; നിദ്രയാം തൈജസ

ഇവ – നിദ്രയിൽ തൈജസനെന്നപോലെ; ബഹുരൂപധൃക് – വിവിധ പ്രപഞ്ച ഘടകങ്ങളായി രൂപംകൊണ്ട്; മായയാ – ശക്തിയെ ആശ്രയിച്ച്; കർമ കരോതി – കർമം ചെയ്തുകൊണ്ടിരിക്കുന്നത്.

ആത്മാവ് നേരിട്ട് ഒന്നിനോടും ബന്ധിക്കാതെ നില്ക്കുന്ന നിർവികാര വസ്തുവാണ്. അത് സ്വാനുഭവത്തോടെ സ്വയം പ്രകാശിച്ചു വിളങ്ങുന്നു. എങ്കിലും ആ ആത്മാവു തന്നെയാണ് സ്വപ്നത്തിലെ തൈജസനെപ്പോലെ വിവിധ പ്രപഞ്ചഘടകങ്ങളുടെ രൂപം ധരിച്ച് ശക്തിയെ ആശ്രയിച്ച് കർമം ചെയ്തുകൊണ്ടിരിക്കുന്നത്.

## ആത്മാവ് അസംഗനും സ്വപ്രകാശനുമാണ്

അസംഗനും സ്വപ്രകാശനുമാണ് ആത്മാവ് എന്നുള്ളതുകൊണ്ട് കർമ ത്തിന്റെ നിശ്ചലമായ അധിഷ്ഠാനതത്ത്വത്തെയാണ് ഗുരുദേവൻ വെളിപ്പെടു ത്തിയിരിക്കുന്നത്. നിശ്ചലമായ ഈ അധിഷ്ഠാനത്തിൽ നിന്നും ശക്തി സ്പന്ദിച്ചുയർന്ന് പ്രപഞ്ചഘടകങ്ങളെ ഉളവാക്കുന്നു. ഈ അധിഷ്ഠാന ത്തിൽതന്നെ അവയെ നിലനിർത്തുന്നു. ഈ അധിഷ്ഠാനത്തിൽതന്നെ അവയെ തിരിച്ചു ലയിപ്പിക്കുന്നു. ശക്തി വീണ്ടും ചലനരൂപിണിയായി പൊന്തി വരുന്നു; നിലനിൽക്കുന്നു; ലയിക്കുന്നു. ശക്തി ചലിച്ച് വിവിധ ദൃശ്യങ്ങളായി പ്രകാശിക്കുന്നതാണ് കർമം. ഭഗവാൻ ഗീത എട്ടാം അധ്യായത്തിൽ കർമത്തെ നിർവചിക്കുന്നതിങ്ങനെയാണ്: "ഭൂതഭാവോത്ഭവകരോ വിസർഗ്ഗഃ കർമ്മസംജ്ഞിതഃ" പ്രപഞ്ചഘടകങ്ങളെ ഉണ്ടാക്കിക്കാണിച്ചുകൊണ്ടുള്ള ശക്തിയുടെ പുറപ്പാടാണ് കർമം. പ്രപഞ്ചത്തെയും ശക്തിയെയും മുഴുവൻ നമുക്ക് കർമം എന്ന ഒറ്റപ്പദംകൊണ്ട് സമാഹരിക്കാം. കർമമാണ് പ്രപഞ്ച ത്തെയുണ്ടാക്കുന്നത്. കർമമാണ് പ്രപഞ്ചത്തെ നിലനിർത്തുന്നത്. കർമമാണ് പ്രപഞ്ചത്തെ ലയിപ്പിക്കുന്നത്. കർമത്തിന്റെ മൂന്നു വശങ്ങളാണ് സൃഷ്ടി സ്ഥിതി പ്രളയങ്ങൾ. കർമം ഈ സൃഷ്ടിസ്ഥിതി പ്രളയങ്ങൾ അനാദിയായി നടത്തിക്കൊണ്ടിരിക്കുന്നത് അതിനധിഷ്ഠാനമായ നിശ്ചലതത്ത്വത്തിനുള്ളി ലാണ്. അനന്തമായ കർമപ്രപഞ്ചത്തെ നിശ്ചലവും നിർവികാരവുമായ ഒരു വസ്തു താങ്ങി നില്ക്കുന്നുവെന്നുള്ളതാണ് വേദാന്തത്തിന്റെ അത്ഭുതകര മായ കണ്ടുപിടിത്തം. ആ വസ്തുവും ചലിക്കുന്നതോ വികാരപ്പെടുന്നതോ ആണെന്നുവന്നാൽ ചലിച്ചു വികാരപ്പെട്ടുകൊണ്ടിരിക്കുന്ന പ്രപഞ്ചത്തിന് നിന്നുതിരിയാൻ ഇടമില്ലാതായിപ്പോകും. ആ വസ്തു സ്വയം പ്രകാശിക്കുന്ന തുമാണ്. സ്വയം പ്രകാശിക്കുന്നത് എന്നു പറഞ്ഞാൽ മറ്റൊന്നിന്റെ സഹായം കൂടാതെ സ്വന്തം ഉണ്മ ബോധിക്കുന്നത് എന്നർഥം. കർമരൂപത്തിലുള്ള പ്രപ ഞ്ചഘടകങ്ങൾ നിന്നുതിരിയുന്ന അധിഷ്ഠാനം സ്വയം പ്രകാശിച്ചു വിളങ്ങുന്ന നിത്യവസ്തുവായതുകൊണ്ടാണ് അതിന്റെ പശ്ചാത്തലത്തിൽ അവയ്ക്ക് ഉള്ളവയായി പ്രകാശിക്കാൻ കഴിയുന്നത്. ആദ്യന്തരഹിതവും നിത്യനിരന്തര പരിണാമിയുമായിക്കാണപ്പെടുന്ന ഈ കർമപ്രപഞ്ചത്തിന്റെ കർമശൂന്യമായ നിശ്ചലാധിഷ്ഠാനം കണ്ടെത്താത്തിടത്തോളം ഇവിടെ ആർക്കെന്തു സത്യ മാണ് വെളിപ്പെടാൻ പോകുന്നത്. കർമപ്രപഞ്ചം കാണുന്നിടത്തൊക്കെ ഈ

അധിഷ്ഠാനത്തെയും കാണുന്നവനാണ് സത്യദർശി. ഗീത പറയുന്നതു നോക്കുക:

*കർമ്മണ്യകർമ്മ യഃ പശ്യേത്*
*അകർമ്മണി ച കർമ്മ യഃ*
*സ ബുദ്ധിമാൻ മനുഷ്യേഷു*
*സ യുക്തഃ കൃത്സ്നകർമ്മകൃത്* *ഭഗ. ഗീ. 4-18*

ഈ ശ്ലോകത്തിൽ 'അകർമ' എന്ന പദംകൊണ്ട് കർമത്തിന്റെ നിശ്ചലാധിഷ്ഠാനമായ ബ്രഹ്മത്തെയാണർഥമാക്കുന്നതെന്ന് സ്പഷ്ടമാണല്ലോ. കർമത്തിൽ അകർമത്തെ കാണണം. അകർമത്തിൽ കർമത്തെയും. അവനാണ് ബുദ്ധിമാൻ. മനുഷ്യരിൽവച്ച് അവനാണ് സത്യം കണ്ടവൻ. അവൻ സർവകർമങ്ങളുമനുഷ്ഠിക്കുന്ന മഹാനാണ്. കർമാധിഷ്ഠാനം കർമബാഹ്യമാണ്. അധിഷ്ഠാനമേതും അധിഷ്ഠേയബാഹ്യമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. കാനൽജലത്തിനധിഷ്ഠാനം മരുഭൂമിയാണ്. എന്നാൽ ജലമുണ്ടാക്കുന്ന യാതൊരു കേടുപാടും മരുഭൂമിയെ സ്പർശിക്കുന്നില്ലെന്നുള്ളത് സ്പഷ്ടമാണല്ലോ. അതുപോലെ കർമമുണ്ടാക്കുന്ന യാതൊരു കോലാഹലവും കർമാധിഷ്ഠാനമായ ബ്രഹ്മത്തെ സ്പർശിക്കുന്നതേയില്ല. അതുകൊണ്ടാണ് ആത്മാവ് അസംഗനാണ് എന്നു ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്. അസംഗൻ എന്നു വച്ചാൽ ഒന്നിനോടും ബന്ധപ്പെട്ടുഴലാതെ നിൽക്കുന്നവൻ എന്നർഥം. അസംഗനായ ഈ കർമാധിഷ്ഠാനം സ്വപ്രകാശനുമാണ്. ഭാനദർശനത്തിന്റെ ആരംഭം ഒന്നുകൂടി വായിച്ച് ആത്മാവിന്റെ സ്വപ്രകാശത്വം നല്ലപോലെ ധരിക്കുക. അപ്പോൾ നാം മുൻപു വിവരിച്ച കർമതത്ത്വങ്ങളിൽ ഒന്നാമത്തേതാണ് അസംഗനും സ്വപ്രകാശനുമായ ആത്മാവ്.

## മായയും പ്രപഞ്ചദൃശ്യങ്ങളും

മായയും പ്രപഞ്ചദൃശ്യങ്ങളുമാണ് കർമമുൾക്കൊള്ളുന്ന രണ്ടും മൂന്നും തത്ത്വങ്ങൾ. മായാദർശനവും അധ്യാരോപദർശനവും ഈ രണ്ടു തത്ത്വങ്ങളുടെ വിശദവിവരണങ്ങളാണ്. ശക്തിയും ശക്തികാര്യങ്ങളായ ദൃശ്യരൂപങ്ങളും മാറിയാൽ അധിഷ്ഠാനം തെളിയും. അപ്പോൾ മാത്രമേ കർമബന്ധത്തിൽനിന്നും മോചനമുണ്ടാവൂ. അധിഷ്ഠാനത്തെ കണ്ടെത്തുന്നതുവരെ ഒരാൾക്കു കർമമണ്ഡലത്തിൽ ഉഴലേണ്ടിവരും. ശ്ലോകത്തിൽ 'മായയാ' എന്ന ഭാഗംകൊണ്ട് രണ്ടാമത്തെ കർമതത്ത്വമായ ശക്തിയെയും 'ബഹുരൂപധൃക്' എന്ന ഭാഗംകൊണ്ട് മൂന്നാമത്തെ തത്ത്വമായ പ്രപഞ്ചദൃശ്യങ്ങളെയും വെളിപ്പെടുത്തിയിരിക്കുന്നു.

## തൈജസന്റെ സ്വപ്നസൃഷ്ടി

സ്വപ്നസ്ഥാനത്തെ പ്രജ്ഞയാണ് തൈജസനെന്ന് നാം നേരത്തേ മായാദർശനത്തിൽ ചർച്ചചെയ്തിട്ടുണ്ട്. തൈജസൻ നിദ്രാശക്തിയെ ആശ്രയിച്ച് സ്വപ്നദൃശ്യങ്ങളെ ഉളവാക്കുന്നു. ചിലപ്പോൾ സ്വപ്നത്തിൽ എന്തെന്തെല്ലാം

അത്ഭുത ദൃശ്യങ്ങളാണനുഭവപ്പെടുന്നത്. ആകാശത്തിലേയ്ക്കു പറന്നുപോയതായും സ്വന്തം ശിരസ്സു തന്നെ ഛേദിക്കപ്പെട്ടതായും ഒക്കെ സ്വപ്നത്തിൽ അനുഭവിക്കാറുണ്ട്. എന്നാൽ ഉണർന്നു കഴിയുമ്പോഴാണ് സ്വപ്നംകൊണ്ട് തനിക്കൊരു വികാരവും സംഭവിച്ചിട്ടില്ലെന്നും താൻ പണ്ടത്തെ ആൾതന്നെയാണെന്നും തൈജസന് വെളിപ്പെട്ടുകിട്ടുന്നത്. അതുപോലെ ആത്മസത്യം കണ്ടുണർന്നവർക്ക് ബോധ്യപ്പെട്ടിട്ടുള്ളതാണ് മുൻവിവരിച്ച കർമരഹസ്യം. നിർവികാരനും നിശ്ചലനുമായ ആത്മാവിൽ തൈജസനിൽ സ്വപ്നം പോലെ സംഭവിക്കുന്നതാണ് എല്ലാ കർമചലനങ്ങളും. ഒന്നാം പദ്യത്തിന്റെ അവസാന വരിയിൽ ഗുരുദേവൻ ഈ ദൃഷ്ടാന്തമാണ് വെളിപ്പെടുത്തിയിരിക്കുന്നത്.

## കർമവ്യാപ്തി

ശക്തിയുടെ സൂക്ഷ്മസ്പന്ദനം മുതൽ കർമമാണെന്നു നാം കണ്ടുവല്ലോ. അങ്ങനെയാണെങ്കിൽ കർമത്തിന്റെ പ്രകടരൂപങ്ങൾ എന്തൊക്കെയാണ്? കർമത്തിന്റെ ആദ്യത്തെ പ്രകടരൂപമാണ് 'അഹംബോധം' അഥവാ 'ഞാൻ' എന്ന അനുഭവം. കർമത്തിന്റെ സ്പന്ദനഗതി വീണ്ടും ശക്തി പ്രാപിക്കുന്നതോടെ സങ്കല്പങ്ങൾ രൂപംകൊള്ളുന്നു. സ്പന്ദനങ്ങൾ അങ്ങനെ കട്ടികൂടിക്കൂടി ബാഹ്യശരീരവും കർമജ്ഞാനേന്ദ്രിയങ്ങളും രൂപംകൊള്ളുന്നു. കർമത്തിന്റെ മൂന്നാം ഘട്ടമാണ് കർമജ്ഞാനേന്ദ്രിയങ്ങളിൽക്കൂടിയുള്ള വസ്തുഗ്രഹണം. ആരംഭം മുതൽ ആത്മാവിന് ജഡോപകരണങ്ങളെ നിർമിച്ചുകൊടുക്കലാണ് കർമത്തിന്റെ ജോലി. കർമത്തിന്റെ സ്പന്ദനഗതി അതിന്റെ പാരമ്യത്തിലെത്തിനിൽക്കുന്നതാണ് സങ്കല്പരഹിതമായി കാണപ്പെടുന്ന ശുദ്ധജഡം. ശുദ്ധചേതനവും ശുദ്ധജഡവും നിലനില്പിന്റെ രണ്ടു ധ്രുവങ്ങളാണ്. ഇവയ്ക്കു മധ്യേയുള്ളവയാണ് മറ്റെല്ലാ അനുഭവങ്ങളും. ഈ മധ്യഘട്ടത്തെ വിശകലനം ചെയ്തറിഞ്ഞാൽ ഈ രണ്ടു ധ്രുവങ്ങളിലും എത്തിച്ചേരാനുള്ള മാർഗം തെളിയുന്നതാണ്. പിന്നെ എങ്ങോട്ടാണോ പോകേണ്ടത് അങ്ങോട്ടു പോവുകയും ചെയ്യാം. കർമദർശനത്തിലെ രണ്ടാം ശ്ലോകത്തിൽ ഗുരുദേവൻ ചേതനജഡധ്രുവങ്ങളുടെ ഇടയ്ക്കുള്ള പടവുകളാണ് വിവരിച്ചിരിക്കുന്നത്:-

*2.* മന്യേ വദാമി ഗൃഹ്ണാമി
ശൃണോമീത്യാദി രൂപതഃ
ക്രിയതേ കർമ്മ പരമാ-
ത്മനാ ചിത്തേന്ദ്രിയാത്മനാ.

മന്യേ - ഞാൻ വിചാരിക്കുന്നു; വദാമി = ഞാൻ പറയുന്നു; ഗൃഹ്ണാമി - ഞാൻ എടുക്കുന്നു; ശൃണോമി - ഞാൻ കേൾക്കുന്നു; ഇത്യാദി രൂപതഃ - എന്നീ രൂപത്തിലൊക്കെ; ചിത്തേന്ദ്രിയാത്മനാ - ചിത്തം, ഇന്ദ്രിയങ്ങൾ എന്നീ ഉപകരണങ്ങളുമായി താദാത്മ്യപ്പെട്ടുകൊണ്ട്; പരമാത്മനാ - പരമാത്മാവിനാൽ; കർമ്മ ക്രിയതേ - കർമ്മം ചെയ്യപ്പെടുന്നു.

ഞാൻ വിചാരിക്കുന്നു, ഞാൻ പറയുന്നു, ഞാൻ എടുക്കുന്നു, ഞാൻ കേൾക്കുന്നു എന്നിപ്രകാരം ചിത്തം ഇന്ദ്രിയങ്ങൾ എന്നീ ഉപകരണങ്ങളോടു

77-2003 11

താദാത്മ്യപ്പെട്ടുനിന്നുകൊണ്ട് പരമാത്മാവുതന്നെയാണ് കർമങ്ങൾ അനുഷ്ഠിക്കുന്നത്.

**കർമഹേതുക്കൾ**

നിശ്ചലാധിഷ്ഠാനത്തിൽ ആരംഭിക്കുന്ന കർമചലനങ്ങൾ തിരിച്ചവിടെ ലയിക്കുമ്പോൾ മാത്രമേ ഒടുങ്ങുകയുള്ളൂ. കർമം തുടങ്ങുന്നതും ഒടുങ്ങുന്നതും ഒരേ സ്ഥലത്താണെന്നർഥം. ഒരിക്കൽ തുടങ്ങിയാൽ പിന്നെ ഒടുങ്ങുന്നതുവരെ ഏതെങ്കിലും രൂപത്തിൽ കർമം തുടർന്നുകൊണ്ടേയിരിക്കും. കർമങ്ങളെ നിലനിറുത്തുന്ന അഞ്ചു ഹേതുക്കളുണ്ടെന്ന് ഭഗവാൻ ഗീത പതിനെട്ടാം അധ്യായത്തിൽ വിവരിക്കുന്നു. *അധിഷ്ഠാനം, കർത്താവ്, കരണം, വിവിധ ചേഷ്ടകൾ, ദൈവം* ഇവയാണാഹേതുക്കൾ. അധിഷ്ഠാനം നാം ചർച്ചചെയ്തുകഴിഞ്ഞു. കർമത്തെ നിലനിറുത്തുന്ന രണ്ടാമത്തെ ഹേതുവാണ് കർത്താവ്. കർത്തൃബോധത്തോടുകൂടിയാണ് അധിഷ്ഠാനത്തിൽനിന്നും കർമചലനമാരംഭിക്കുന്നത്. കർത്തൃബോധമുൾക്കൊള്ളാതെ ഒരു നേരിയ സ്പന്ദനംപോലും സംഭവിക്കുന്നില്ലെന്നോർക്കണം. ഞാൻ, ഞാൻ എന്ന രൂപത്തിൽ പ്രാണികളിൽ ഈ കർത്തൃബോധം വ്യക്തമായി സ്ഫുരിക്കുന്നുണ്ട്. ശബ്ദമെന്ന മാധ്യമം അംഗീകരിച്ചുകൊണ്ടാണ് ശക്തി സ്പന്ദിക്കാൻ തുടങ്ങുന്നത്. ശക്തിസ്പന്ദനത്തോടെ പ്രകടമാകുന്ന ആദ്യത്തെ സൂക്ഷ്മജഡം ശബ്ദമാണ്. അധിഷ്ഠാനത്തിൽനിന്നും പൊന്തുന്ന ശബ്ദാത്മകമായ സ്പന്ദനത്തിൽ അധിഷ്ഠാനത്തിന്റേതായ ബോധാംശം പ്രതിബിംബിക്കുന്നു. അങ്ങനെ ആദ്യത്തെ സ്പന്ദനത്തോടെതന്നെ ശബ്ദവും ബോധാംശവും ചേർന്നുണ്ടാകുന്ന ഒരനുഭവമാണ് *കർത്തൃഭാവം.* പിന്നീടുള്ള കർമചലനങ്ങളെല്ലാം രൂപംകൊള്ളുന്നത് ഈ കർത്തൃബോധത്തെ ആശ്രയിച്ചാണ്. അധിഷ്ഠാന ശക്തിയുടെ സ്വഭാവമാണ് ഇത്തരം കർത്തൃഭാവങ്ങളെ പൊന്തിച്ചുവിടുകയെന്നുള്ളത് ഈ കർത്തൃഭാവങ്ങൾ തന്നെയാണ് ജീവാത്മാക്കളെന്നറിയപ്പെടുന്നത്. അധിഷ്ഠാനത്തിൽനിന്നും പൊന്തിവന്നു കഴിഞ്ഞാൽ ഇവയ്ക്കു പിന്നെ രണ്ടു ഗതിയാണുള്ളത്. ഒന്നുകിൽ അപ്പോൾതന്നെ നേരെ അധിഷ്ഠാനത്തിലേക്ക് തിരിച്ചു ലയിക്കാം. അതല്ലെങ്കിൽ ശക്തി സ്പന്ദനത്തിന് ഗതിവേഗം കൂട്ടി തടിച്ചു തടിച്ച് പ്രപഞ്ചരൂപങ്ങളായി മാറാം. തിരിച്ചു ലയിച്ചാൽ കർമോപശമമെന്ന മോക്ഷം. ഗതിവേഗം കൂടിയാൽ കർമപ്രവാഹരൂപത്തിലുള്ള സംസാരം. ഇനിയും. ഈ കർമഗതി വികസിക്കുന്നതെങ്ങനെ എന്നു നോക്കാം. കർത്തൃഭാവത്തിലെ സ്പന്ദനത്തിനു ഗതിവേഗം കൂടുന്നതോടെ മനസ്സും, ഇന്ദ്രിയങ്ങളും ശരീരവും ആവിർഭവിക്കുന്നു. കർത്താവിന് കർമപ്രവാഹത്തിൽ നീന്തുവാനുള്ള ഉപകരണങ്ങളാണിവ. കർമ ഹേതുക്കളിൽ മൂന്നാമത്തേതായ 'കരണ'ത്തിൽ പെടുന്നവയാണീ ഉപകരണങ്ങൾ. കർമ്മദർശനത്തിലെ ഒന്നാം ശ്ലോകത്തിൽ വിവരിച്ച കർമതത്ത്വങ്ങളിൽ ഗുരുദേവൻ *അധിഷ്ഠാനസ്വരൂപം* വ്യക്തമാക്കിയിരിക്കുന്നു. രണ്ടാം ശ്ലോകത്തിൽ ഞാൻ, വിചാരിക്കുന്നു, ഞാൻ പറയുന്നു ഇത്യാദി കർമാനുഭവങ്ങൾ എടുത്തുകാട്ടി കർമങ്ങളിൽ ഒരിക്കലും വിട്ടുപോ

കാതെ തുടരുന്ന ഞാൻ, ഞാൻ എന്നുള്ള കർത്തൃഭാവത്തെ വ്യക്തമാക്കിയിരിക്കുന്നു. 'ചിത്തേന്ദ്രിയാത്മനാ, എന്ന ഭാഗംകൊണ്ട് മൂന്നാമത്തെ കർമഹേതുവായ കരണത്തിന്റെ സ്വരൂപമാണ് വെളിപ്പെടുത്തിയിരിക്കുന്നത്. കർത്താവും കരണവും രൂപം കൊള്ളുന്നതോടെ കർമ്മത്തിന്റെ വികാസത്തിലെ അടുത്ത പടിയാണ് വിവിധ ചേഷ്ടകൾ. വിചാരിക്കുക, കാമിക്കുക, ക്രോധിക്കുക ഇവയെല്ലാമാണ് ചിത്തത്തിന്റെ *ചേഷ്ടകൾ*. പറയുക, എടുക്കുക ഇവയെല്ലാം കർമ്മേന്ദ്രിയങ്ങളുടെ ചേഷ്ടകളാണ്. കേൾക്കുക, കാണുക ഇവയെല്ലാം ജ്ഞാനേന്ദ്രിയങ്ങളുടെ ചേഷ്ടകളും. ചേഷ്ടകൾ വരെ വികസിച്ചുകഴിഞ്ഞാൽ പിന്നെ ഫലലാഭമാണ് കർമത്തെ നിലനിർത്തുന്ന അഞ്ചാമതൊരു ഹേതു. കർമഫലം തരുന്ന ഹേതുവാണ് ദൈവം. വിവിധ കർമങ്ങളുടെ താല്ക്കാലിമായ ആകെത്തുക തന്നെയാണ് ദൈവം. ഇതു തന്നെയാണ് വിധിയെന്നറിയപ്പെടുന്നത്. കർമ്മഫലത്തെ സംബന്ധിച്ചിടത്തോളം മനുഷ്യനും മറ്റെല്ലാ പ്രപഞ്ചഘടകങ്ങളും ദൈവത്തിന് അഥവാ വിധിക്കധീനരാണെന്ന് ചിന്തിക്കുന്നവർക്കൊക്കെ അറിയാൻ കഴിയും. പൗരുഷത്തിന് ഒരതിരുവരെ മാത്രമേ ഗതിയുള്ളൂ. അന്തിമമായി എവിടെയും ഫലനിർണ്ണയം ചെയ്യുന്നത് *വിധി*തന്നെയാണ്. പൗരുഷം ദൈവത്തിനും *ദൈവം* പൗരുഷത്തിനും രൂപം കൊടുത്ത് പരസ്പരം വളരുന്നുവെന്നുള്ളതു തന്നെയാണ് വസ്തുത. ഇങ്ങനെ അധിഷ്ഠാനത്തിൽ കർത്തൃഭാവവും കരണങ്ങളും വിവിധ ചേഷ്ടകളും രൂപംകൊള്ളുന്നതോടെ കർമ്മം വികസിച്ച് പാകമാകുന്നു. തുടർന്നു രൂപം കൊള്ളുന്ന ദൈവം ലാഭനഷ്ടരൂപത്തിലുള്ള ഫലം പ്രദാനം ചെയ്യുന്നു. ഫലം അനുഭവിക്കുന്നതോടെ വീണ്ടും കർമം തുടരാൻ പ്രേരണ ലഭിക്കുന്നു. ഫലാനുഭവത്തിനായി കർമം. കർമാനുഷ്ഠാനത്തിനായി ഫലഭോഗം. ഇങ്ങനെ മണ്ഡലാകാരത്തിൽ തുടരുകയാണീ കർമപ്രവാഹം. നദിയിലെ ചുഴിയിൽപെട്ട് കീടങ്ങൾ മുങ്ങിപ്പൊങ്ങുന്നതുപോലെ ഈ കർമപ്രവാഹത്തിലെ ജനനമരണചുഴികളിൽപ്പെട്ട് പ്രപഞ്ചഘടകങ്ങൾ മുങ്ങിയും പൊങ്ങിയും ഉഴലുകയാണ്. സത് കർമപരിപാകം കൊണ്ട് ചില പുണ്യാത്മാക്കൾ മാത്രം അധിഷ്ഠാന സത്യത്തെ കണ്ടെത്തി ശാശ്വത ശാന്തിയടയുന്നു. ശാശ്വതശാന്തി നേരിട്ടനുഭവിച്ച പുണ്യാത്മാവെന്ന നിലയിൽ നമുക്കും അതുകണ്ടെത്താനുള്ള വഴി തെളിയിക്കാൻ വേണ്ടിയാണ് ശ്രീനാരായണഗുരുദേവൻ രണ്ടാം പദ്യത്തിൽ ഇങ്ങനെ കർമഹേതുക്കൾ വിശകലനം ചെയ്തുകാട്ടിയിരിക്കുന്നത്. അധിഷ്ഠാനമില്ലാതെ കർമമൊന്നും സംഭവിക്കുന്നില്ലെന്നുള്ളതുകൊണ്ടാണ് പരമാത്മാവു തന്നെയാണ് കർമം ചെയ്യുന്നതെന്ന് പറഞ്ഞിരിക്കുന്നത്. അധിഷ്ഠാനത്തിന്റേതായ ബോധാംശമാണല്ലോ ശബ്ദോപാധിയിൽ പ്രതിബിംബിച്ച് ഞാൻ, ഞാൻ എന്നിങ്ങനെ കർമ്മഗതിയിൽ കർത്താവായും ഭോക്താവായും വർത്തിക്കുന്നത്. അതുകൊണ്ടും കൂടിയാണ് പരമാത്മാവ് കർമം ചെയ്യുന്നു എന്ന് പറഞ്ഞിരിക്കുന്നത്, പക്ഷെ നിശ്ചലാധിഷ്ഠാനം സദാ നിർവ്വികാരവും നിസ്സംഗവുമായി വർത്തിക്കുകയാണെന്ന കാര്യം ഇവിടെയൊന്നും വിസ്മരിക്കാൻ പാടില്ലാത്തതാകുന്നു.

**കർമ്മയോഗലക്ഷ്യം**

അധിഷ്ഠാനസത്യം സാക്ഷാത്ക്കരിക്കുകയാണ് ജീവിതത്തിന്റെ പരമ ലക്ഷ്യം. കർമ വിമുക്തിയാണതിനുള്ള മാർഗം. നിരന്തരം കർമം ചെയ്യുന്നതാണ് കർമയോഗമെന്ന് പലരും ധരിച്ചു വശായിട്ടുണ്ട്. കർമയോഗംപോലും കർമത്തിൽ നിന്നും മോചിക്കാനുള്ള ഉപായമാണെന്ന് വ്യക്തമായി ധരിക്കേണ്ടതാണ്. ആലസ്യത്തിൽ ആണ്ടിരിക്കുന്നതു കർമമോചനമല്ല. ആലസ്യം കർമബന്ധത്തെ വളർത്തുകയേ ഉള്ളൂ. കർമഗതിയിൽ അവനവന്റെ പങ്ക് ഭംഗിയായി നിർവ്വഹിച്ചശേഷം അധിഷ്ഠാന സത്യം സാക്ഷാത്ക്കരിച്ചുള്ള കർമമോചനമാണ് കർമയോഗലക്ഷ്യം. കർമതത്ത്വങ്ങളും കർമഹേതുക്കളും നാം വിവരിച്ചു കഴിഞ്ഞുവല്ലോ. അധിഷ്ഠാനസത്യമൊഴിച്ച് ഇങ്ങോട്ടു സർവ്വവും കർമത്തിൽ നിലനിന്നുപോരുന്നവയാണെന്നും തെളിഞ്ഞു. കർമത്തിൽ രൂപം കൊള്ളുന്ന സൂക്ഷ്മമമായ ശബ്ദതരംഗം മുതൽ എല്ലാം ജഡമാണ്. ഈ ജഡോപാധികളിൽ അധിഷ്ഠാനമായ പരമാത്മാവിന്റെ ബോധാംശം പകർന്നു നിൽക്കുന്നതാണ് ജീവൻ. ആ ബോധാംശം ശബ്ദം തുടങ്ങിയ ഉപാധികളിൽ ഒതുങ്ങി ആദ്യം കർത്താവായും പിന്നെ ഭോക്താവായും അഭിമാനം കൊണ്ട് സുഖദുഃഖചിന്തകളിൽപെട്ടുഴലുന്നതാണ് സംസാരം അഥവാ പ്രപഞ്ചാനുഭവം. സൗരയൂഥഘടകങ്ങൾ മുതൽ ഉറുമ്പുവരെയുള്ള ജീവജാലങ്ങളുടെ ജീവിത രഹസ്യം ഇതാണ്. വാസ്തവമിതാണെങ്കിൽ നശ്വരമായ പ്രപഞ്ചത്തിലുഴലുന്ന ബോധാംശം തന്നെ തൽക്കാലത്തേക്കു ബന്ധിച്ചിരിക്കുന്ന ഉപാധികളെ കൈവെടിഞ്ഞ് നിത്യമുക്തമായ അധിഷ്ഠാനമാണ് താനെന്ന് സാക്ഷാത്ക്കരിക്കുകതന്നെയാവണം ജീവിതത്തിന്റെ പരമലക്ഷ്യം. ജഡോപാധികളെ വെടിയുക എന്നു പറഞ്ഞാൽ കർമത്തെ അതിന്റെ ഉത്ഭവസ്ഥാനത്തേയ്ക്ക് തിരിച്ചുവിടുകയാണെന്നർത്ഥം. ഇതു പൊടുന്നനേ സാദ്ധ്യമല്ല. കർമ ചലനങ്ങൾ ശക്തിസ്പനന്ദനരൂപത്തിൽ തന്നിൽ തൽക്കാലം ആവിർഭവിച്ചവയാണെന്നും ആത്മസ്വരൂപം നിത്യനിർമ്മുക്തമാണെന്നുമുള്ള ബോധം സാവധാനം വളർത്തിക്കൊണ്ടു വന്നാലേ ഇതു പറ്റൂ. ഇങ്ങനെ ആത്മബോധത്തെ വളർത്തിക്കൊണ്ടുള്ള കർമ്മാനുഷ്ഠാനത്തെയാണ് ഭഗവാൻ ഗീതയിൽ കർമയോഗമെന്നു വിവരിക്കുന്നത്. “സർവ്വേഷുകാലേഷു മാമനുസ്മര യുദ്ധ്യച — എപ്പോഴും എന്നെ ഓർമ്മിക്കൂ, യുദ്ധം ചെയ്യൂ” എന്ന ഗീതാവചനം ഈ കർമയോഗത്തിന്റെ പൊരുൾ വ്യക്തമാക്കിത്തരുന്നു. ആത്മബോധം വളരും തോറും വെളിച്ചംകൊണ്ടിരുട്ടുമാറുന്നതുപോലെ കർമം സ്വയം അടങ്ങി അധിഷ്ഠാന സത്ത തെളിയുന്നതാണ്. കർമതത്ത്വങ്ങളും കർമഹേതുക്കളും വിവരിച്ച ശേഷം കർമഗതിയെ എങ്ങോട്ടാണ് തിരിച്ചു വിടേണ്ടതെന്ന് ആവർത്തിച്ചു വ്യക്തമാക്കുകയാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ:—

*3.* ആത്മൈവ കർമ്മണഃ പൂർവ-
മന്യത് കിഞ്ചിന്ന വിദ്യതേ
തതഃ സ്വേനൈവ കർമ്മാണി
ക്രിയന്തേ നിജമായയാ.

കർമണഃ പൂർവ്വം – കർമചലനങ്ങൾ ആരംഭിക്കുന്നതിനുമുൻപ്; ആത്മാ ഏവ വിദ്യതേ – ആത്മാവുമാത്രമേ ഉണ്ടായിരിക്കുന്നുള്ളൂ; അന്യത് കിഞ്ചിത് ന – വേറെയാതൊന്നും ഉണ്ടായിരിക്കുന്നില്ല; തതഃ – അതിൽ നിന്നും; സ്വേന ഏവ – സ്വയം തന്നാൽതന്നെ; നിജമായയാ – തന്റെ ശക്തിയെ ഇളക്കിവിട്ട്; കർമ്മാണി ക്രിയന്തേ – കർമങ്ങൾ ചെയ്യപ്പെടുന്നു.

കർമചലനങ്ങൾക്കുമുൻപ് ആത്മാവുമാത്രമേ ഉണ്ടായിരിക്കുന്നുള്ളൂ. വേറെ യാതൊന്നും ഉണ്ടായിരിക്കുന്നില്ല. ആ ആത്മാവിൽ നിന്നും ആത്മാവുതന്നെ സ്വന്തം ശക്തിയെ ഇളക്കിവിട്ട് കർമങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു.

## അധിഷ്ഠാനം മാത്രം സത്യം

ജഡോപാധികളിൽപെട്ട് അധിഷ്ഠാനാംശമായ ബോധമാണല്ലോ കർമപ്രവാഹത്തിലുഴലുന്നത്. ഭാനസ്ഥാനങ്ങളിൽ ജീവനെ ബന്ധിക്കുന്ന അംശങ്ങൾ നാം നേരത്തേ ചർച്ചചെയ്തിട്ടുണ്ട്. സാപേക്ഷങ്ങളായ അസത്യമണ്ഡലങ്ങളുടെ കഥ നമുക്കൊന്നുകൂടി പരിശോധിക്കാം. സുഷുപ്തിസ്വപ്നജാഗ്രത്തുകളിൽ വർത്തിക്കുന്ന ബോധാംശത്തിനാണ് നാം പ്രാജ്ഞ — തൈജസ — വിശ്വന്മാരെന്ന് പേരുകൾ നൽകിയത്. ഇവരിൽ ജാഗ്രത്തിലെ വിശ്വനും സ്വപ്നത്തിലെ തൈജസനും കാര്യകാരണബന്ധങ്ങളിൽ കുടുങ്ങി വർത്തിക്കുന്നവരാണ്. ജന്മമരണരൂപത്തിൽ, ഉദയാസ്തമനരൂപത്തിൽ ജാഗ്രത് സ്വപ്നപ്രപഞ്ചങ്ങളിൽ സംഭവിക്കുന്ന മാറ്റങ്ങൾ കാര്യകാരണരൂപത്തിലുള്ള ഒരു പ്രവാഹമാണ്. സുഷുപ്തിയിലെ പ്രാജ്ഞനാകട്ടെ കാരണമാത്രബദ്ധനാണ്. കാര്യരൂപങ്ങളെല്ലാം സുഷുപ്തിയിൽ ലയിച്ചുപോകുന്നു. അദ്വയ തുര്യബോധത്തിലാകട്ടെ കാര്യബോധമോ കാരണബോധമോ പ്രാധാന്യേന അവശേഷിക്കുന്നില്ല. സുഷുപ്തിയിലെ പ്രാജ്ഞനാകട്ടെ കാരണമാത്രബദ്ധനാണ്. കാര്യരൂപങ്ങളെല്ലാം സുഷുപ്തിയിൽ ലയിച്ചുപോകുന്നു. അദ്വയമായ തുര്യബോധത്തിലാകട്ടെ കാര്യബോധമോ കാരണബോധമോ പ്രാധാന്യേന അവശേഷിക്കുന്നില്ല. സുഷുപ്തിയിലെ പ്രാജ്ഞൻ തന്നെയൊ അന്യനെയോ അസത്യത്തെയോ സത്യത്തെയോ ഒന്നിനേയും അറിയുന്നില്ല. തുര്യനാകട്ടെ സർവ്വവും താനായി സർവ്വദ്രഷ്ടാവായി സ്ഥിതിചെയ്യുന്നു. ദ്വന്ദ്വഭാവങ്ങളുടെ തിരോധാനം പ്രാജ്ഞനിലും തുര്യനിലും തുല്യമാണ്, പക്ഷെ പ്രാജ്ഞൻ പ്രപഞ്ചബീജമായ അജ്ഞാനം കൊണ്ടു മൂടപ്പെട്ടിരിക്കുന്നു. തുര്യനാണെങ്കിൽ അനാവൃതവും അദ്വയവുമായ ബോധസത്തയത്രേ; അവിടെ അജ്ഞാനത്തിന്റെ ലേശംപോലും അവശേഷിക്കുന്നില്ല. ദൃശ്യപ്രപഞ്ചബോധത്തോടുകൂടിയ ജാഗ്രത്തും അതിന്റെ കാരണപ്രപഞ്ചമായ സ്വപ്നവും അനുഭവിക്കുന്നവരാണ് വിശ്വനും തൈജസനും. പ്രാജ്ഞനോ സ്വപ്നരഹിതമായ വെറും നിദ്ര അനുഭവിക്കുന്നവനാണ്. സ്വപ്നവും നിദ്രയും നിശേഷം മാറിമറഞ്ഞ ശുദ്ധമായ ബോധസത്തയാണ് തുരീയൻ. സ്വരുപവിസ്മൃതിയാണ് നിദ്ര. സ്വരൂപത്തെ വിപരീതസ്വഭാവങ്ങളോടെ പലതാക്കിക്കാണലാണ് സ്വപ്നം. ഈ രണ്ടു ഭ്രമങ്ങളും തീർന്നാൽ തുരീയം. അനാദി മായയുടെ പിടിയിൽപെട്ട്

സ്വാത്മ വിസ്മൃതി സംഭവിച്ചപ്പോഴുണ്ടായ കർമചലനങ്ങളാണ് ഈ ഭ്രമാനുഭവങ്ങൾക്കെല്ലാം കാരണം. സ്വാത്മവിസ്മൃതികൊണ്ടു നിദ്രാവശനായി ത്തീർന്ന ജീവൻ എപ്പോൾ തത്ത്വജ്ഞാനം കൊണ്ടു പ്രബുദ്ധനായിത്തീരുന്നോ അന്ന് ജനനമരണരഹിതവും നിദ്രാസ്വപ്നവിമുക്തവുമായ അദ്വയ സത്യത്തെ അനുഭവിക്കാനിടവരുന്നു. ഈ മഹത്തായ സത്യസ്ഥിതി വെളിപ്പെടുത്തിത്തരികയാണ് ഗുരദേവൻ മൂന്നാം പദ്യത്തിൽ.

## ശക്തി ദുർഘടയാണ്

അദ്വയവും ആനന്ദസ്വരൂപവുമായ അധിഷ്ഠാനസത്തയിൽ എന്തിനാണീ കർമപദ്ധതി? പൂർണ്ണസത്യം കാണുന്നതുവരെ ഈ ചോദ്യത്തിന് ഒരുത്തരമേയുള്ളൂ. ദുർഘടയായ ആത്മശക്തിയുടെ പ്രകടനം. എന്തിനെന്നു ചോദിച്ചിട്ടു കാര്യമില്ല. ഇതു ശക്തിസ്വഭാവമാണ്. ഇക്കാര്യമാണ് ഗുരുദേവൻ നാലാം പദ്യത്തിൽ വെളിവാക്കുന്നത്:

*4.* ശക്തിരസ്ത്യാത്മനഃ കാചിത്-
ദുർഘടാ ന പൃഥക് സ്വതഃ
തയൈവാരോപ്യതേ കർമ്മ
നിഖിലം നിഷ്ക്രിയാത്മനി.

ആ ത്മനഃ = ആത്മാവിന്; ദുർഘടാ - എന്തും ഉണ്ടാക്കിക്കാട്ടാൻ കഴിവുള്ളവളും അനിർവ്വചനീയയുമായ; കാചിത് ശക്തിഃ അസ്തി - ഒരു ശക്തിയുണ്ട്; സ്വതഃ പൃഥക് ന - തന്നിൽ നിന്നും അത് വേർപെട്ടു നിൽക്കാൻ കഴിവുള്ളതല്ല; തയാ ഏവ - ആ ശക്തിയാൽ തന്നെയാണ്; നിഷ്ക്രിയാത്മനി - കർമമില്ലാത്ത ആത്മാധിഷ്ഠാനത്തിൽ; നിഖിലം കർമ - എല്ലാ കർമ്മവും; ആരോപ്യതേ - ആരോപിക്കിപ്പെടുന്നത്.

ആത്മാവിന് അനിർവ്വചനീയയായ ഒരു ശക്തിയുണ്ട്. ആത്മാവിൽനിന്നും അത് ഒരിക്കലും വേർപെട്ടുനിൽക്കുന്നതല്ല. കർമരഹിതമായ ആത്മാവിൽ ആ ശക്തിതന്നെയാണ് എല്ലാ കർമങ്ങളും ആരോപിച്ച് ഉണ്ടെന്നുതോന്നിക്കുന്നത്.

## കർമഭേദങ്ങൾ

വേദങ്ങൾ കർമങ്ങളെ *നിത്യം, നൈമിത്തികം, കാമ്യം, നിഷിദ്ധം, പ്രായശ്ചിത്തം* എന്നിങ്ങനെ അഞ്ചായിത്തിരിക്കുന്നു. സന്ധ്യാവന്ദനാദി ദിനംതോറും അനുഷ്ഠിക്കേണ്ട കർമങ്ങളാണ് *നിത്യകർമങ്ങൾ*. ഉപനയനാദി പ്രത്യേക സന്ദർഭങ്ങളിൽ ചെയ്യേണ്ടിവരുന്ന കർമങ്ങളാണ് *നൈമിത്തികങ്ങൾ*. ഒരു പ്രത്യേക നിമിത്തത്തെ ആശ്രയിച്ചു ചെയ്യുന്നവയെന്നർത്ഥം. സ്വർഗാദി ഭൗതികലാഭങ്ങളെച്ചൊല്ലി ചെയ്യുന്ന കർമങ്ങളൊക്കെ കാമ്യ കർമങ്ങളിൽപെടുന്നു. പ്രത്യേക കാമത്തോടുകൂടി ചെയ്യുന്ന കർമം *കാമ്യം*. ബ്രാഹ്മണനെ കൊല്ലരുത് എന്നു തുടങ്ങി ചെയ്യാൻ പാടില്ലാത്തവയെന്ന് നിഷേധിച്ചിട്ടുള്ള കർമങ്ങളാണ് *നിഷിദ്ധകർമങ്ങൾ*. ചെയ്തുപോയ തെറ്റിന് പ്രായശ്ചിത്തമായി അനുഷ്ഠിക്കുന്ന കർമങ്ങളാണ് *പ്രായശ്ചിത്തകർമങ്ങൾ*. ഫലാ

പേക്ഷകൂടാതെ ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്തില്ലെങ്കിൽ ഈ കർമ ങ്ങളെല്ലാം ബന്ധകാരണമായി ഭവിക്കും. യജ്ഞദാനാദി പുണ്യകർമ ങ്ങൾപോലും ഫലാപേക്ഷകൂടാതെ ചെയ്താലേ കർമയോഗത്തിൽപെടൂ എന്നാണ് ഗീതാമതം.

ഇനിയും ശാസ്ത്രം കർമങ്ങളെ സഞ്ചിതം, പ്രാരബ്ധം, ആഗാമി എന്നു മൂന്നായി തിരിച്ചിട്ടുണ്ട്. ഒരു കർമം ചെയ്ത് ഫലം അനുഭവിക്കുന്നതോടെ ആ പ്രത്യേക കർമത്തെ ആശ്രയിച്ചുള്ള വാസന ഉള്ളിൽ തങ്ങുന്നു. കൊള്ളാം, ഇതിനിയും വേണം എന്ന രാഗരൂപത്തിലോ അഥവാ ഇതിനിവേണ്ട എന്ന വിദ്വേഷരൂപത്തിലോ ആണ് വാസന ഉള്ളിൽ ശേഷിക്കുന്നത്. കർമങ്ങളും ഫലഭോഗവും ആവർത്തിക്കുന്നതോടെ ഈ വാസനക്ക് ശക്തികൂടും ഇങ്ങനെ ചില കർമങ്ങളോട് സ്വാഭാവികമായി അതിയായ താല്പര്യവും മറ്റു ചിലതി നോട് സ്വാഭാവികമായി വെറുപ്പും സംജാതമാകും. ഇങ്ങനെ കഴിഞ്ഞകാലത്ത് ആവർത്തിച്ചുറപ്പിച്ച കർമവാസനകൾ സൂക്ഷ്മശരീരത്തിൽ പടലം പടലമായി അടിഞ്ഞുകിടക്കുന്നതാണ് *സഞ്ചിതകർമം.* നിരവധി ജന്മങ്ങൾ ക്കുള്ള വിത്തുകളാണ് സഞ്ചിതകർമങ്ങൾ. സഞ്ചിതകർമവാസനകളിൽ ചിലത് പരിതഃസ്ഥിതിക്കൊത്ത് പ്രാബല്യം കൈക്കൊണ്ട് പ്രത്യേകം ജന്മങ്ങൾക്ക് കാരണമായി ഭവിക്കുന്നു. ഇങ്ങനെ തൽക്കാലജന്മത്തിൽ പ്രവർത്തനമാരം ഭിച്ചുകഴിഞ്ഞ കർമമാണ് *പ്രാരബ്ധം.* സഞ്ചിതശബ്ദത്തിന് കൂട്ടിവച്ചിരിക്കു ന്നതെന്നും പ്രാരബ്ധശബ്ദത്തിന് ആരംഭിച്ചുകഴിഞ്ഞതെന്നുമാണർത്ഥം. തൽക്കാല ജന്മത്തിലെ കർമാനുഷ്ഠാനങ്ങൾ കൊണ്ട് ഭാവിയിൽ വാസനാരൂ പത്തിൽ ശേഖരിക്കാനിടയുള്ള കർമങ്ങളാണ് *ആഗാമികർമങ്ങൾ.* ആഗാമിശ ബ്ദത്തിന് ഭാവിയിൽ വന്നുചേരാവുന്നത് എന്നർത്ഥം. നിത്യനൈമിത്തികാ ദിവിഭാഗത്തിൽപ്പെട്ട കർമങ്ങളെല്ലാം സഞ്ചിത പ്രാരബ്ധാഗാമികളിൽ ഒതു ങ്ങുന്നതാണ്. നിത്യമുക്തമായ ആത്മസ്വരൂപത്തിൽ മായയാണ് ഈ കർമ്മ ങ്ങളെല്ലാം വെറുതെആരോപിച്ച് സംസാരബന്ധം ഉണ്ടാക്കിത്തീർക്കുന്നത്. ജ്ഞാനം കൊണ്ടുമാത്രമേ ഈ കർമങ്ങളെ പുറംതള്ളാൻ പറ്റൂ. ഗുരുദേ വൻതന്നെ *ബ്രഹ്മവിദ്യാപഞ്ചകത്തിലെ* അവസാനശ്ലോകത്തിൽ ഇക്കാര്യം പ്രഖ്യാപിച്ചിട്ടുണ്ട്. ഗുരുശിഷ്യന് "നീ ആത്മസ്വരൂപമാണ്" എന്ന് കാട്ടിക്കൊ ടുത്തിട്ടിങ്ങനെ പറയുന്നു:

*പ്രാരബ്ധം ക്വനു സഞ്ചിതം തവ കിമാ—*
*ഗാമി ക്വ കർമ്മാപ്യസത്*
*ത്വയ്യദ്ധ്യസ്തമതോഽഖിലം ത്വമസി സ-*
*ച്ചിന്മാത്രമേകം വിഭുഃ*

"നിനക്ക് പ്രാരബ്ധമോ സഞ്ചിതമോ ആഗാമിയോ ഒന്നുമില്ല. കർമ്മ മെല്ലാം മായ നിന്നിൽ അധ്യാരോപിക്കുന്നത് മിഥ്യയാണ്. ജഡമാണ് കർമം. നീ സച്ചിദാനന്ദസ്വരൂപനും സർവ്വശക്തനുമായ ഈശ്വരസത്തയാണ്." കർമം പ്രഥമസ്പന്ദനം മുതൽ ജഡോപാധിയായി രൂപം കൊള്ളുന്നതു നാം കണ്ടതാണല്ലോ. അതുകൊണ്ടാണ് കർമം ജഡമെന്നു പറഞ്ഞിരിക്കുന്നത്.

മായ അഖണ്ഡസത്യവസ്തുവിൽ അധ്യാരോപിക്കുന്നതാണീ ജഡകർമ മെല്ലാം. ഇക്കാര്യമാണ് ഗുരുദേവൻ നാലാം പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്. മായാദർശനം വായിച്ച് ശക്തിയുടെ ദുർഘടത്വം ഒന്നുകൂടി ഉറപ്പിക്കുക.

## കർമചോദന

കർമത്തിനു പ്രേരണ നല്കുന്ന മൂന്നു കാര്യങ്ങളുണ്ട്. ജ്ഞാനം, ജ്ഞേയം, പരിജ്ഞാതാ ഇവയാണു മൂന്നു കാര്യങ്ങൾ. ഇവയെ കൂട്ടിച്ചേർത്താണ് ഭഗവാൻ ഗീതയിൽ 'കർമ ചോദന' എന്നു വിളിക്കുന്നത്. അറിവ് അറിയപ്പെടേണ്ട വസ്തു, അതിനെ അറിയിച്ചു തരുന്നയാൾ ഇവ മൂന്നും കൂടിച്ചേർന്നാണ് കർമത്തിനു പ്രേരണ നൽകുന്നത്. അറിയേണ്ട വസ്തുവിനെക്കുറിച്ച് അറിയിക്കുന്നയാൾ നിഷ്കൃഷ്ടമായ അറിവു നൽകണം. അപ്പോഴേ കർമം സഫലമാവൂ. അറിയേണ്ട വസ്തുവിനെക്കുറിച്ചുള്ള അറിവ് വികലമാണെന്നു വന്നാൽ കർമം ഒരിക്കലും സഫലമാകുന്നതല്ല. ലോകകർമ്മങ്ങൾ എന്തിനെന്നറിയാതെ മനുഷ്യൻ അമ്പരക്കുന്നത് ഇക്കാരണത്താലാണ്. ഈ കെടുതി മാറ്റാൻ വേണ്ടിയാണ് ശ്രീനാരായണഗുരുദേവനെപ്പോലെ സമ്പൂർണ്ണ സത്യം സാക്ഷാത്ക്കരിച്ചവർ വസ്തു രഹസ്യം ഇടയ്ക്കിടക്ക് ആവർത്തിച്ചുറപ്പിക്കുന്നത്. ഇക്കാര്യത്തിൽ ആവർത്തനം ദോഷമല്ല. ആവർത്തനംകൊണ്ട് ചില ഔഷധങ്ങൾക്കു വീര്യം വർദ്ധിക്കുന്നതുപോലെ ഇവിടെ ആവർത്തനം ഗുണകരമാണ്. അതുകൊണ്ട് അഞ്ചാം പദ്യത്തിൽ ഗുരുദേവൻ വസ്തുതത്ത്വം ഒന്നുകൂടി ആവർത്തിച്ചുറപ്പിക്കുകയാണ്:

5. സർവദാഽസങ്ഗ ഏവാത്മാഽ -
ജ്ഞതയാ കർമ്മ സങ്ഗിവത്
കരോതി ന കരോമീതി
ന ജ്ഞഃ കർമ്മസു സജ്ജതേ

സർവദാ - എല്ലായ്പ്പോഴും; അസംഗ ഏവ ആത്മാ - ഒന്നിനോടും ഒട്ടിപ്പിടിക്കാതെതന്നെ നിൽക്കുന്ന ആത്മാവ്; അജ്ഞതയാ - ആത്മവിസ്മൃതിയാകുന്ന അവിദ്യനിമിത്തം; സംഗിവത് - മറ്റുള്ളവയോട് ബന്ധപ്പെട്ടു നിൽക്കുന്നവനെപ്പോലെ; കർമ കരോതി - കർമം ചെയ്തുകൊണ്ടിരിക്കുന്നു; ജ്ഞഃ - ആത്മസ്വരൂപം നേരിട്ടറിഞ്ഞയാൾ; ന കരോമി ഇതി - ഞാനൊന്നും ചെയ്യുന്നില്ല എന്നിങ്ങനെ; കർമ്മസു - കർമങ്ങളിൽ; ന സജ്ജതേ = സംഗപ്പെടാതെ തന്നെ കഴിഞ്ഞു കൂടുന്നു.

ആത്മാവ് ഒരിക്കലും ഒന്നിനോടും ബന്ധപ്പെടാതെ തന്നെ വർത്തിക്കുകയാണ്. ഈ വസ്തുസ്ഥിതി മറന്നുപോകുന്നതുകൊണ്ട് ചിലപ്പോൾ ബന്ധമുള്ളവനെപ്പോലെ കർമംചെയ്യാൻ ഇട വരുന്നു. എന്നാൽ ആത്മസ്വരൂപം സാക്ഷാത്ക്കരിച്ച ജ്ഞാനികൾ 'ഞാൻ കർമം ചെയ്യുന്നില്ല' എന്നനുഭവിച്ചുകൊണ്ട് കർമചലനങ്ങളുമായി ബന്ധിക്കാതെതന്നെ കഴിഞ്ഞുകൂടുന്നു.

## ജ്ഞാനാഗ്നി കർമ്മങ്ങളെ എരിച്ചു ചാമ്പലാക്കുന്നു

ആത്മാവ് ഒരിക്കലും കർമവുമായി ബന്ധിക്കുന്നില്ല. എന്നാൽ ചില പ്പോൾ കർമം ചെയ്യുന്നു. ഇങ്ങനെയൊക്കെ പറയുന്നതു പരസ്പരവിരുദ്ധമ ല്ലേ. സിനിമാ ചിത്രത്തിൽ ചിലപ്പോൾ ഫിലിമുമായി ബന്ധിക്കുന്നു എന്നു തോന്നുന്ന ലൈറ്റ് ഒരിക്കലും ഫിലിമുമായി ബന്ധിക്കുന്നില്ല എന്നു തെളി യുന്നതെപ്പോഴാണ്. ഫിലിം മാറ്റിക്കഴിയുമ്പോൾ. അതുപോലെ പ്രകൃതിയിലെ ഗുണമണ്ഡലങ്ങളാണ് കർമ ചലനങ്ങൾക്കു ഹേതു. ആത്മാവല്ല. മായാദർശന ത്തിൽ നമ്മളിക്കാര്യം വ്യക്തമായി ചർച്ച ചെയ്തിട്ടുണ്ട്. ഗുണമണ്ഡലങ്ങളു മായി ചേർന്നിരിക്കുന്ന ജീവൻ സദാ ചലിക്കുന്നതു പോലെ തോന്നുന്നു. അവിടെ ഈ ചലനഭ്രമത്തിൽ നിന്നും ഒരു നിമിഷംപോലും ജീവന് അകന്നു നിൽക്കാൻ കഴിയുന്നില്ല. എന്നാൽ പ്രകൃതിയിലെ ഗുണമണ്ഡലങ്ങളിൽ നിന്നും അകലുന്നതോടെ ജീവന് താൻ എക്കാലത്തും നിത്യനിർമ്മുക്തമായ ആത്മതത്ത്വമാണെന്നനുഭവിക്കാൻ കഴിയുന്നു. അനുഭവത്തിലെ ഈ വൈരുദ്ധ്യം അനുഭവിച്ചുതന്നെ അറിയേണ്ടതാണ്. പ്രകൃതിയുടെ ഗുണമണ്ഡ ലങ്ങളെ അകറ്റി തത്ത്വം സാക്ഷാത്ക്കരിച്ചയാളാണ് ജ്ഞൻ അഥവാ ജ്ഞാനി. ഇപ്പോൾ കർമങ്ങളിൽപെട്ടുഴലുന്നതുപോലെ ഭ്രമിക്കുന്ന ഒരാൾക്ക് ഈ ജീവി തത്തിൽ തന്നെ യത്നിച്ചാൽ ആത്മാവിന്റെ നിത്യനിർമ്മുക്തസ്വരൂപവും അനു ഭവിച്ചറിയാൻ കഴിയുമെന്നു ചുരുക്കം. ശ്രീനാരായണഗുരുദേവൻ അതു സാധി ച്ചമഹാനാണ്. ഇത്തരം ജ്ഞാനികൾക്ക് പ്രാരബ്ധകർമം പോലും ബന്ധകാ രണമല്ല. തൽക്കാലശരീരം ഏതു പ്രത്യേകകർമം ചെയ്തു തീർക്കാൻവേണ്ടി രൂപം കൊണ്ടുവോ അതാണല്ലോ പ്രാരബ്ധകർമം. ജ്ഞാനലാഭത്തിനുശേഷം പ്രാരബ്ധം ബാക്കിയുണ്ടെങ്കിൽ ശരീരം ആ കർമഗതി തുടരുന്നതാണ്. എന്നാൽ താൻ ദേഹമല്ല, നിത്യ നിർമുക്തമായ ആത്മാവാണ് എന്ന അനുഭ വമാണല്ലോ ജ്ഞാനം. ഈ അനുഭവം വന്നുകഴിഞ്ഞാൽ പിന്നെ ദേഹത്തി ന്റേതായ കർമമോ ഫലാനുഭവമോ ആത്മാവിനെ ബാധിക്കുന്നതെങ്ങനെ യാണ്? ദേഹത്തിന്റെ കർമ്മവും ഫലാനുഭവവും കണ്ടിട്ടാണ് ലൗകികന്മാർ ജ്ഞാനിക്കും പ്രാരബ്ധം അനുഭവിച്ചേതീരൂ എന്നു പറയുന്നത്. ജ്ഞാനം ഒരിക്കലുണ്ടായാൽ ദേഹത്തിനു പിന്നെ എന്തൊക്കെ കെടുതികൾ സംഭവി ച്ചാലും ജ്ഞാനം വിട്ടുപോകുന്നതല്ല. ദേഹം എന്തെല്ലാം കർമ്മങ്ങൾ ചെയ്താലും ഫലങ്ങളനുഭവിച്ചാലും താൻ കർമമൊന്നും ചെയ്യുന്നില്ല എന്നാണു ജ്ഞാനിയുടെ അനുഭവം.

*ജ്ഞാനാഗ്നിഃ സർവ്വകർമണി*
*ഭസ്മസാത് കുരുതേ തഥാ* — *ഭഗ. ഗീ. 4 –37*

തീ വിറകിനെ എരിച്ചു കളയുന്നതുപോലെ ജ്ഞാനാഗ്നി സകല കർമ്മ ങ്ങളെയും എരിച്ചു കളയുന്നു; എന്നും —

*നൈവ കിഞ്ചിത് കരോമീതി*
*യുക്തോ മന്യേ ത തത്ത്വവിത്* — *ഭഗ. ഗീ. 5 – 8*

വസ്തുതത്ത്വം ഗ്രഹിച്ച സത്യനിഷ്ഠൻ താൻ യാതൊന്നും ചെയ്യുന്നില്ലെന്നാണ് സദാ അനുഭവിക്കുന്നത്; എന്നും ഭഗവാൻ ഗീതയിൽ പ്രഖ്യാപിച്ചിട്ടുണ്ട്. ഈ സാക്ഷാത്ക്കാരസ്വരൂപം ഗുരുദേവനെപ്പോലെയുള്ള ജ്ഞാനികൾക്ക് വെളിപ്പെടുത്തിക്കൊടുത്തിട്ടുള്ള വസ്തുരഹസ്യമാണ് അഞ്ചാം പദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## ചേതനന്റെ സാന്നിദ്ധ്യമില്ലാതെ ഒരു കർമ്മചലനവുമില്ല

അസംഗനും നിശ്ചലനുമായ ആത്മാവിലാണ് എല്ലാ കർമചലനങ്ങളും സംഭവിക്കുന്നതെന്നു കണ്ടുവല്ലോ. കർമം അതിന്റെ ആദ്യത്തെ സ്പന്ദനം മുതൽ ജഡോപാധിയുടെ രൂപത്തിലാണാവിർഭവിക്കുന്നത്. ഈ ജഡോപാധികളാണ് ആത്മാവിന്റെ ശരീരങ്ങൾ. ആത്മാവിനുള്ളിൽ ചലിക്കുന്നതു മുഴുവൻ ശരീരങ്ങളാണ്. ചലിക്കുന്ന ഈ ശരീരങ്ങളെ ഉണ്ടെന്നറിയുന്നതാരോ അതാണാത്മാവ്. ഗീത പതിമൂന്നാമദ്ധ്യായത്തിൽ അതുകൊണ്ടാണ് ശരീരത്തെ ക്ഷേത്രമെന്നും ആത്മാവിനെ ക്ഷേത്രജ്ഞനെന്നും വിളിച്ചിരിക്കുന്നത്. ക്ഷേത്രജ്ഞന്റെ സന്നിധിയിൽ ക്ഷേത്രം ചലിക്കുന്നു. ക്ഷേത്രം ചലിക്കുന്നതോടെ നിശ്ചലനായ ക്ഷേത്രജ്ഞനും ചലിക്കുന്നതുപോലെ ഭ്രമമുണ്ടാകുന്നു. ഒരു വാഹനം അതിവേഗം സഞ്ചരിക്കുമ്പോൾ അതിലിരുന്നു പുറമെ നോക്കുന്നവർക്കു പുറത്തുള്ള സകലതും സഞ്ചരിക്കുന്നതുപോലെ തോന്നാറില്ലേ? അതുപോലെ. ഭൂമിയിൽ നിന്ന് അതിവേഗം കറങ്ങുന്ന ഒരാൾക്ക് ഭൂമിയും തന്നോടൊപ്പം കറങ്ങുന്നുവെന്നു തോന്നും. സ്വന്തം തിരിച്ചിൽ നിറുത്തിയാലേ ഭൂമിയുടെ നിശ്ചലത ബോദ്ധ്യപ്പെടൂ. എന്തായാലും ചലനം എവിടെയൊക്കെ കാണുന്നുണ്ടോ അവിടെയൊക്കെ ചേതനമായ സത്യത്തിന്റെ സാന്നിദ്ധ്യമുണ്ടെന്നറിയേണ്ടതാണ്. ഇക്കാര്യമാണ് ഗുരുദേവൻ ആറാം പദ്യത്തിൽ വിവരിക്കുന്നത്:

*6.* ജ്വലതി ജ്വലനോ വായുർ-
വാതി വർഷതി വാരിദഃ
ധരാത്മാ സൻ ധരതി ഖ-
ല്വേകോ വഹതി വാഹിനീ.

ഏകഃ ഖലു - ഒരാൾതന്നെ; ജ്വലനഃ സൻ ജ്വലതി - അഗ്നിയായി ഭവിച്ചിട്ടു കത്തിക്കാളുന്നു; വായുഃ സൻ വാതി - വായുവിന്റെ രൂപത്തിൽ വീശുന്നു; വാരിദഃ സൻ വർഷതി - മേഘമായി ഭവിച്ചിട്ട് മഴപെയ്യുന്നു; ധരാത്മാ സൻ ധരതി - ഭൂമിയുടെ രൂപത്തിൽ ജീവജാലങ്ങളെ സംരക്ഷിക്കുന്നു; വാഹിനീ സൻ വഹതി - നദിയായി ഒഴുകുന്നു.

ഒരേ ആത്മാവുതന്നെ അഗ്നിയായി ജ്വലിക്കുന്നു; കാറ്റായി വീശുന്നു; മേഘമായി വർഷിക്കുന്നു; ഭൂമിയായി ജീവികളെ പോറ്റിപ്പുലർത്തുന്നു; നദിയായി ഒഴുകുന്നു.

**ദേവസങ്കൽപം**

അഖണ്ഡവും നിശ്ചലവുമായ ചേതനസത്തക്കുള്ളിൽ പ്രകൃതി ഉണ്ടാക്കിച്ചലിപ്പിക്കുന്നവയാണ് എല്ലാ ജഡശരീരവും. ചേതനന്റെ ഒരിക്കലും വിട്ടുപോകാത്ത സാന്നിദ്ധ്യമാണ് പ്രകൃതിക്ക് ജഡശരീരങ്ങളെ ഉണ്ടാക്കാനും ചലിപ്പിക്കാനുമുള്ള കഴിവു നൽകുന്നത്. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:

*മയാദ്ധ്യക്ഷേണ പ്രകൃതി:*
*സൂയതേ സചരാചരം*
*ഹേതുനാനേന കൗന്തേയ*
*ജഗദ് വിപരിവർത്തതേ* *ഭ.ഗീ. 9–10*

അർജ്ജുന! ഞാൻ ഒരിക്കലും വിട്ടുപോകാതെ പ്രകൃതിയിൽ സന്നിധാനം ചെയ്യുന്നു. എന്റെ സാന്നിദ്ധ്യത്തിൽ പ്രകൃതി ചരമായും അചരമായും കാണപ്പെടുന്ന ജഗത്തിനെ സൃഷ്ടിക്കുന്നു. എന്റെ സാന്നിദ്ധ്യം കൊണ്ടു തന്നെ പ്രകൃതി ഈ ജഗത്തിനെ മാറ്റിമറിക്കുകയും ചെയ്യുന്നു. ഈ സിദ്ധാന്തം നല്ലവണ്ണം ധരിച്ചാൽ നമ്മുടെ ഋഷിമാരുടെ ദേവസങ്കൽപത്തിന്റെ പൊരുൾ വ്യക്തമായിക്കിട്ടുന്നതാണ്. പ്രപഞ്ചത്തെ നിലനിറുത്തിപ്പോരുന്ന അത്ഭുത പ്രതിഭാസങ്ങളെയാണ് നാം ഇവിടെകാണുന്നത്. അഗ്നി, വായു, ഭൂമി ഇവയെല്ലാം എന്താണ്? എങ്ങനെ വന്നു? എങ്ങനെ നിലനിൽക്കുന്നു? പരമസത്യത്തെ കണ്ടവർക്കു ഈ രൂപങ്ങളെല്ലാം ആ ജഗദീശ്വരന്റെ ശക്തിയുടെ പ്രകടനങ്ങളാണെന്ന് തെളിഞ്ഞിട്ടുണ്ട്. ആ പരമാർത്ഥം നമുക്കും ബോദ്ധ്യപ്പെടുത്തിത്തരാനായിട്ടാണ് അവർ ദേവസങ്കൽപം ആവിഷ്ക്കരിച്ചത്. പ്രപഞ്ചത്തെ നിലനിറുത്തിപ്പോരുന്ന അത്ഭുതപ്രതിഭാസങ്ങളെയെല്ലാം പിന്നിൽ ജഗദീശ്വരന്റെ സാന്നിദ്ധ്യമുണ്ട്. അതുകൊണ്ടവയെ ദിവ്യഭാവത്തിൽ വേണം സമീപിക്കാൻ. അവയോട് അവജ്ഞയോ മാൽസര്യബുദ്ധിയോ പാടില്ല. നിരന്തരം ശ്വസിക്കുന്ന വായുവിനെയും, ആഹാരം പാകംചെയ്തുകൊടുക്കുന്ന അഗ്നിയെയും, ദേവന്മാരായും; ജനനം മുതൽ ഇരിപ്പിടമരുളിയിരിക്കുന്ന ഭൂമിയെ ദേവിയായും കരുതാൻ അനുശാസിക്കുന്നവരാണ് ഋഷിമാർ. ഭയംകൊണ്ടും മറ്റും പണ്ട് ആര്യന്മാർ അങ്ങിനെ കരുതിപ്പോയതാണെന്ന് ആരെങ്കിലും ധരിക്കുന്നുണ്ടെങ്കിൽ മഹത്തായ ഒരു സത്യദർശനത്തിൽ നിന്നും അവരകന്നു പോവുകയാണെന്നോർക്കണം. ആ സത്യദർശനമെന്തെന്നാണ് ഗുരുദേവൻ ആറാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്. അഗ്നി, വായു, മേഘം, ഭൂമി, നദി എന്നിങ്ങനെ അത്ഭുതശക്തിയോടുകൂടിയ പ്രപഞ്ചഘടകങ്ങളായി എന്തെന്തൊക്കെക്കാണുന്നുണ്ടോ അവയിലൊക്കെ ജഗദീശ്വരന്റെ സാന്നിദ്ധ്യമുണ്ടെന്ന് ആദ്യമാദ്യം അറിയണം. സത്യാന്വേഷണത്തിന്റെ പ്രാരംഭമായി ഈ അറിവുണ്ടാക്കിയെടുത്താൽ ക്രമേണ ഹൃദയശുദ്ധി നേടി സർവ്വചരാചരവും ജഗദീശ്വരസാന്നിദ്ധ്യം കൊണ്ട് ചലിക്കുകയാണെന്ന് അനുഭവിച്ചറിയാൻ കഴിയും. ഗീതയിൽ 'വിഭൂതിയോഗ'മെന്ന പത്താമദ്ധ്യായത്തിൽ ഭഗവാനും ഈ ജീവിത രഹസ്യം തന്നെയാണ് അർജ്ജുനനോടുപദേശിക്കുന്നത്.

## പ്രാണരഹസ്യം

നിഷ്ക്രിയനും നിർവ്വികാരനുമായി വിളങ്ങുന്ന അഖണ്ഡബോധസ്വരൂപനായ പരമാത്മാവിൽ ശക്തിസ്പന്ദനരൂപത്തിലുള്ള പ്രാണൻ ആവിർഭവിക്കുന്നതോടെയാണ് സൃഷ്ടിപ്രക്രിയ തുടങ്ങുന്നത്. എല്ലാ ശരീരങ്ങളെയും നിലനിറുത്തിപ്പോരുന്നത് ഈ പ്രാണനാണ്. എവിടെയെല്ലാം പ്രാണനുണ്ടോ അവിടെയെല്ലാം ബോധസ്വരൂപമായ ആത്മാവിന്റെ സാന്നിദ്ധ്യമുണ്ടെന്നറിയേണ്ടതാണ്. ഒരു ജിജ്ഞാസുവിന് സ്വന്തം ദേഹത്തിനുള്ളിൽ നടക്കുന്ന പ്രവർത്തനങ്ങളെ സൂക്ഷ്മമായി നിരീക്ഷണം ചെയ്യാൻ കഴിഞ്ഞാൽ തന്നെ ഇതു ബോധ്യമാകും. വ്യക്തിക്ക് യാതൊരു നിയന്ത്രണവുമില്ലാത്ത എന്തെന്തെല്ലാം പ്രവർത്തനങ്ങളാണ് പ്രാണൻ വ്യക്തിശരീരത്തിൽ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നത്. ആത്മസാന്നിദ്ധ്യത്തോടുകൂടിയ പ്രാണന്റെ പ്രവർത്തനങ്ങളാണ് വ്യക്തിശരീരത്തെ നിലനിറുത്തി സൂക്ഷിക്കുന്നതെന്നറിഞ്ഞാൽ ഒരു ജിജ്ഞാസുവിന്റെ അഹങ്കാരം ഒട്ടധികം ശമിക്കുന്നതാണ്. വ്യക്തിശരീരത്തിനുള്ളിൽ പ്രാണൻ നിർവ്വഹിക്കുന്ന കർമചലനങ്ങളെ വേർതിരിച്ചുകാട്ടിത്തന്നുകൊണ്ട് ആത്മബോധം ഉദ്ദീപിപ്പിക്കുവാനാണ് ഗുരുദേവൻ ഏഴാം ശ്ലോകത്തിൽ യത്നിക്കുന്നത്:

7. ഊർദ്ധ്വം പ്രാണോഹ്യധോഽപാനഃ
ഖല്വേകോ യാതി നിഷ്ക്രിയഃ
നാഡ്യന്തരാളേ ധമതി
ക്രന്ദതി സ്പന്ദതി സ്ഥിതഃ.

നിഷ്ക്രിയഃ സ്ഥിതഃ ഏകഃ ഖലു - യാതൊരു കർമചലനത്തിനും വഴങ്ങാത്ത ഒരേ ഒരാത്മാവുതന്നെയാണ്; പ്രാണഃ സൻ - പ്രാണനെന്നറിയപ്പെട്ടുകൊണ്ട്; ഊർദ്ധ്വം യാതി - ഉയർന്നു മുകളിലേയ്ക്ക് സഞ്ചരിക്കുന്നത്; അപാനഃ സൻ - അപാനൻ എന്നറിയപ്പെട്ടുകൊണ്ട്; അധോയാതി - താഴ്ന്ന് കീഴ്പോട്ടു സഞ്ചരിക്കുന്നത്; നാഡ്യന്തരാളേ ധമതി, ക്രതി, സ്പന്ദതി - നാഡീമദ്ധ്യത്തിൽ കോലാഹലമായി ശബ്ദിക്കുന്നത്; മന്ദമായി ഞരങ്ങുന്നത്; സദാ ചലിച്ചുകൊണ്ടിരിക്കുന്നത്.

യാതൊരു കർമ്മചലനത്തിനും വഴങ്ങാത്ത ഒരേ ഒരാത്മാവു തന്നെയാണ് പ്രാണനെന്നറിയപ്പെട്ടുകൊണ്ട് ഉയർന്നു മുകളിലേയ്ക്കു സഞ്ചരിക്കുന്നത്. അപാനൻ എന്നറിയപ്പെട്ടുകൊണ്ട് താഴ്ന്നു കീഴ്പോട്ടു സഞ്ചരിക്കുന്നത്. നാഡീമദ്ധ്യത്തിൽ കോലാഹലമായി ശബ്ദിക്കുന്നത്. മന്ദമായി ഞരങ്ങുന്നത്. സദാ ചലിച്ചുകൊണ്ടിരിക്കുന്നത്.

## ആത്മാവിലെ ശക്തിസ്പന്ദനങ്ങളാണ് പ്രാണചലനങ്ങൾ

അഖണ്ഡബോധം, അതിൽ അഹന്താബോധത്തോടു കൂടിയ പ്രാണചലനം, തുടർന്ന് അന്തഃകരണം, ബാഹ്യദേഹം ഇതാണ് അനുഭവക്രമം. പ്രപഞ്ചത്തിൽ കാണപ്പെടുന്ന എല്ലാ വ്യക്തിശരീരങ്ങളെയും നിലനിറുത്തിപ്പോരുന്നതു പ്രാണനാണ്. അന്തഃകരണരൂപത്തിലുള്ള സൂക്ഷ്മ ശരീരം സ്ഥൂലശ

രീരത്തെ ഉപേക്ഷിച്ചുകഴിഞ്ഞാൽ പിന്നെ പ്രാണനെ ആശ്രയിച്ചാണ് പുണ്യ പാപഭോഗങ്ങൾക്കായി ഇതരലോകങ്ങളിൽ എത്തിച്ചേരുന്നത്. കിരണങ്ങൾ സൂര്യനെ ആശ്രയിക്കുന്നതുപോലെ ലോകങ്ങളെല്ലാം പ്രാണനെ ആശ്രയിച്ച് സ്ഥിതി ചെയ്യുന്നു. പ്രാണനോ അഖണ്ഡബോധസ്വരൂപമായ ആത്മാവിനെ. വ്യക്തിശരീരത്തിനുള്ളിലെ പ്രാണചലനങ്ങളെ പ്രവർത്തനഭേദമനുസരിച്ച് പല പേരുകൾ ചൊല്ലിവിളിക്കുന്നു. ഹൃദയമദ്ധ്യത്തിൽ നിന്ന് ദേഹത്തിന്റെ മുകൾ ഭാഗത്തേയ്ക്കു ചലിക്കുന്നതാണ് *പ്രാണൻ*. താഴോട്ട് ചലിക്കുന്നത് *അപാനൻ*. കണ്ഠദേശത്തിരുന്നിട്ട് മരണവേളയിൽ സൂക്ഷ്മശരീരവും കൊണ്ട് പുറത്തു പോകുന്നത് *ഉദാനൻ*. നാഭി ദേശത്തിരുന്നുകൊണ്ട് പചനക്രിയയ്ക്കും മറ്റും സഹായിക്കുന്നത് *സമാനൻ*. ദേഹം മുഴുവൻ സ്പന്ദിച്ച് ചലിച്ച് രക്തസഞ്ചാ രത്തെയും മറ്റും സഹായിക്കന്നത് *വ്യാനൻ*. പ്രാണാപാനാദിഭേദങ്ങൾ കൂടാതെ നാഗൻ കൂർമ്മൻ, കൃകരൻ, ദേവദത്തൻ, ധനഞ്ജയൻ എന്നിങ്ങനെ വേറെ അഞ്ചു ഭേദങ്ങൾ കൂടി പ്രാണനു കൽപിക്കപ്പെടുന്നുണ്ട്. *നാഗനെന്ന* പ്രാണ നാണ് ഇക്കിളുണ്ടാക്കുന്നത്. കണ്ണുകൾ അടയ്ക്കാനും തുറക്കാനും സഹായി ക്കുന്നതാണ് *കൂർമ്മൻ*. വിശപ്പുണ്ടാക്കുകയാണ് *കൃകരന്റെ* ജോലി. *ദേവദത്തൻ* കോട്ടു വായുണ്ടാക്കുന്നു. ശരീരത്തെ തടിപ്പിക്കുന്നവനാണ് *ധനഞ്ജയൻ*. മൃത ദേഹത്തിൽപോലും അയാൾ വളരെ നേരം തങ്ങി നിൽക്കുന്നു. മനസ്സേകാ ഗ്രപ്പെട്ട് പ്രാണചലനങ്ങൾ സമീകൃതങ്ങളാകുന്നതോടെ ഒരു യോഗിക്ക് ആശ്ച ര്യകരങ്ങളായ അനുഭവങ്ങളുണ്ടാകുന്നു. പ്രാണൻ സുഷുമ്നാനാഡിയിൽ പ്രവേശിക്കുന്നതോടെ മധുര മധുരങ്ങളായ നിരവധി നാദങ്ങളും രൂപങ്ങളും യോഗിക്ക് അനുഭവവിഷയമാകുന്നു. ഗുരുദേവൻ തന്റെ കൃതികളിൽ പലയി ടത്ത് ഈ അനുഭവങ്ങൾ ഹൃദ്യമായി വർണ്ണിച്ചിട്ടുണ്ട്. ഈ പ്രാണസാക്ഷാ ത്ക്കാരത്തിന്റെ അത്ഭുതരൂപം വർണ്ണിക്കുന്ന കൃതിയാണ് ഗുരുദേവന്റെ *'കുണ്ഡലിനിപ്പാട്ട്'* 'യോഗദർശനം' ചർച്ചചെയ്യുമ്പോൾ പ്രാണനെക്കുറിച്ച് നമുക്ക് കൂടുതൽ ഗ്രഹിക്കാവുന്നതാണ്. എന്തായാലും പ്രാണന്റെ ഇത്തരം പ്രവർത്തനങ്ങളെ മുഴുവൻ സമാഹരിച്ചിരിക്കുകയാണ് ഗുരുദേവൻ ഏഴാം പദ്യത്തിൽ. സദാ സർവ്വത്ര നിർവ്വികാരിയും നിശ്ചലനുമായ ആത്മാവിൽ അധി ഷ്ഠിതമായി നിന്നുകൊണ്ടാണ് പ്രാണൻ ഈ ഇന്ദ്രജാലങ്ങളൊക്കെ കാണി ക്കുന്നതെന്നും വെളിപ്പെടുത്തിയിരിക്കുന്നു.

### ജഡത്തിന്റെ ഷഡ്വികാരങ്ങൾ

ആറ് വികാരങ്ങളോടു കൂടിയവയാണ് ജഡങ്ങൾ. ഒരു വികാരവുമില്ലാത്ത നിശ്ചലസത്തയാണ് ചേതനൻ. ജഡങ്ങളുടെ ആറു വികാരങ്ങളും ചേതനനെ അധിഷ്ഠാനമാക്കിക്കൊണ്ട് സംഭവിക്കുന്നവയാണ്. ചേതനനില്ലെങ്കിൽ ജഡ ങ്ങൾക്കീ വികാരമൊന്നും സംഭവിക്കുകയില്ല. വാസ്തവത്തിൽ ജഡവികാര ങ്ങളെല്ലാം ചേതനനിലുണ്ടാകുന്ന ഭ്രമങ്ങളാണ്. അക്കാരണത്താലാണ് ചേതനൻ തന്നെയാണ് ജഡവികാരങ്ങളായിക്കാണപ്പെടുന്നതെന്ന് സത്യദർശി കൾ പ്രഖ്യാപിക്കുന്നത്. കയറുതന്നെയാണ് പാമ്പായി കാണപ്പെടുന്നത്. ഉണ്ടാ യിരിക്കുക, ജനിക്കുക, വളരുക, രൂപംമാറുക, ക്ഷയിക്കുക, അപ്രത്യക്ഷമാ

വുക ഇവയാണ് ജഡവികാരങ്ങൾ. ഈ വികാരങ്ങളെല്ലാം കർമ്മത്തിൽ പെടു ന്നവയാണ്. ജഡത്തിന്റെ ഉണ്മപോലും വിട്ടുപോകാത്ത ഈ കർമ്മഗതിയിലെ ഒരംശം മാത്രമാണ്. ഇങ്ങനെ കർമഗതിയിൽപെട്ട് മാറിയും മറിഞ്ഞും വരു ന്നതേതോ അതാണ് ജഡം. ജഡങ്ങളുടെ ഈ കർമ്മ വൈവിധ്യമാണ് ഗുരു ദേവൻ എട്ടാം പദ്യത്തിൽ വിവരിക്കുന്നത്.

8. അസ്തി ജന്മർദ്ധിപരിണ-
തൃപക്ഷയവിനാശനം
ഷഡ്ഭാവമിഹ യോ യാതി
സ നാന്യോऽവിക്രിയാത്മനഃ.

ഇഹ - ഈ ലോകത്തിൽ; യഃ - യാതൊരുത്തൻ; അസ്തി ജന്മർദ്ധി പരി ണത്യപക്ഷയവിനാശനം - ഉണ്ടായിരിക്കുക, ജനിക്കുക, വളരുക, രൂപം മാറുക, ക്ഷയിക്കുക, അപ്രത്യക്ഷമാവുക; ഷഡ്ഭാവം - എന്നീ ആറു വികാരങ്ങൾ; യാതി - മാറിമാറി പ്രാപിക്കുന്നുവോ; സഃ - അവൻ; അവിക്രിയാത്മനഃ - കർമരഹിതനായ; ആത്മനഃ - ആത്മാവിൽ നിന്നും; അന്യഃ ന - അന്യനല്ലെ ന്നറിയേണ്ടതാണ്.

ഈ ലോകത്ത് എല്ലാറ്റിനും ഉണ്ടായിരിക്കുക, ജനിക്കുക തുടങ്ങിയ ആറു വികാരങ്ങൾ കാണപ്പെടുന്നുണ്ട്. കേവലം ഭ്രമരൂപത്തിലുള്ള ഈ വികാരങ്ങ ളെല്ലാം ഉണ്ടെന്നുതോന്നിക്കുന്നയാൾ യാതൊരു കർമചലനത്തിനു വഴങ്ങാത്ത ആത്മാവല്ലാതെ മറ്റാരുമല്ലെന്നറിയേണ്ടതാണ്.

## വികാരഭ്രമമാണ് ജഡത്വം

ചേതനജഡങ്ങളുടെ കൂടിക്കലർപ്പായിക്കാണപ്പെടുന്ന പ്രപഞ്ചത്തിന്റെ വസ്തുസ്ഥിതി വേർതിരിച്ചറിയുന്നതാണല്ലോ സത്യദർശനം. അതിനായി യത്നിച്ചപ്പോഴാണ് ചേതനൻ മാത്രമാണ് സത്യം എന്ന് തെളിഞ്ഞത്. ജഡ ങ്ങളോ? ആ ചേതനനിൽ പ്രത്യേകം വസ്തുസത്തയൊന്നുമില്ലാതെ കയറിൽ പാമ്പെന്നപോലെ കാണപ്പെടുന്ന കാഴ്ചകൾ. ഉള്ളതു ചേതനൻ. ജഡങ്ങൾ ഇല്ലാത്ത കാഴ്ചകൾ. ഈ ഇല്ലാത്ത കാഴ്ചകൾക്കാശ്രയമോ ചേതനൻ തന്നെ. അപ്പോൾ ചേതനൻ തന്നെയാണ് തൽക്കാലത്തേക്ക് ഭ്രമം കൊണ്ട് ജഡവി കാരങ്ങളായിക്കാണപ്പെടുന്നത്. കർമരഹിതനായ ചേതനൻതന്നെയാണ് കർമ ത്തിൽപെട്ടപോലെ കാണപ്പെടുന്നതെന്നു താത്പര്യം. ജഡമായ കർമ്മം ചേതനനിലെ വെറും അധ്യാരോപം. ജഡവികാരങ്ങളെ എടുത്തുകാട്ടി ഇക്കാ ര്യമാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത്.

## ആത്മാവ് അസംഗനാണ്

കർമം, കർമരാഹിത്യം ഇവ പരസ്പരവിരുദ്ധമല്ലേ? ഒന്നിൽ ഈ രണ്ടു ഭാവങ്ങളും എങ്ങിനെയാണൊരുമിക്കുന്നത്? പരസ്പരവിരുദ്ധങ്ങൾ ഒരുമിച്ചു വർത്തിക്കുന്നതു കണ്ടിട്ടാണല്ലോ ആശ്ചര്യപരതന്ത്രനായ ജിജ്ഞാസു സത്യം തിരക്കിയത്. തൽക്കാലത്തെ കാഴ്ച എങ്ങനെയിരുന്നാലും സത്യം അന്വേ

ഷിക്കപ്പെടുമ്പോൾ തെളിയുന്ന അനുഭവമാണ് സത്യം ഒന്നേ ഉള്ളൂവെന്നും മറ്റേതസത്യമാണെന്നും സത്യമന്വേഷിച്ച ശ്രീ നാരായണഗുരുദേവൻ തനിക്കു തെളിഞ്ഞ ആ അനുഭവത്തെയാണ് ഒൻപതാം പദ്യത്തിൽ പ്രഖ്യാപിക്കുന്നത്:

*9.* സ്വയം ക്രിയന്തേ കർമ്മാണി
കരണൈരിന്ദ്രിയൈരപി
അഹം ത്വസങ്ഗഃ കൂടസ്ഥ
ഇതി ജാനാതി കോവിദഃ.

സ്വയം കരണൈഃ ഇന്ദ്രിയൈഃ അപി – തന്നത്താൻ കരണങ്ങളാലും ഇന്ദ്രിയങ്ങളാലും; കർമാണി ക്രിയന്തേ – കർമങ്ങൾ അനുഷ്ഠിക്കപ്പെടുന്നു.; അഹം തു – ഞാനാകട്ടെ; അസംഗഃ കൂടസ്ഥഃ ഇതി – അസംഗനും വികാരരഹിതനും ആണെന്ന്; കോവിദഃ – സത്യദർശി; ജാനാതി – അറിയുന്നു.

തന്നത്താൻ കരണങ്ങളാലും ഇന്ദ്രിയങ്ങളാലും കർമങ്ങൾ അനുഷ്ഠിക്കപ്പെടുന്നു. ഞാനാകട്ടെ അസംഗനും വികാരരഹിതനുമാണെന്നു സത്യദർശി അറിയുന്നു.

### കർമം ജഡമാണ്

മായയിൽ ഒളിഞ്ഞിരിക്കുന്ന പരമാത്മാംശത്തെയാണ് *കൂടസ്ഥൻ* എന്ന ശാസ്ത്രം വിളിക്കുന്നത്. കൂടശബ്ദത്തിന് മായ എന്നർത്ഥം. കൂടസ്ഥാത്മ സ്വരൂപം മറച്ചു കളഞ്ഞിട്ട് മായ ഇളക്കിവിടുന്ന സ്പന്ദനങ്ങളാണ് കർമ ചലനങ്ങൾ. മായയുടെ ഓരോ സ്പന്ദനവും ജഡമാണെന്നു നാം കണ്ടുവല്ലോ. അതുകൊണ്ടാണ് കർമം ജഡമെന്നു പറയുന്നത്. കർമരൂപേണ ആവിർഭവിക്കുന്ന ജഡങ്ങളിൽ പ്രതിബിംബിക്കുന്ന കൂടസ്ഥാംശമാണ് ജീവൻ. കൂടസ്ഥാത്മാവ് നിർവികാരിയായി സ്ഥിതിചെയ്യുമ്പോൾ ജഡശരീരിയായ ജീവനാണ് സകലകർമങ്ങളും അനുഷ്ഠിക്കുന്നതെന്നോർക്കണം. ജീവശരീരങ്ങളാണ് കരണങ്ങൾ. ആ ശരീരങ്ങളിൽ പ്രത്യേക കർമങ്ങൾക്കായി വേർതിരിയുന്ന അവയവങ്ങളാണ് ഇന്ദ്രിയങ്ങൾ. കരണങ്ങളും ഇന്ദ്രിയങ്ങളുമാണ് വാസ്തവത്തിൽ എല്ലാ കർമങ്ങളും അനുഷ്ഠിക്കുന്നത്. കരണങ്ങളും ഇന്ദ്രിയങ്ങളുമായി ചേർന്നുനിന്നുകൊണ്ട് ജീവൻ താൻ അവയാണെന്ന് ഭ്രമിക്കുമ്പോഴാണ് താൻ കർമം ചെയ്യുന്നു എന്ന ഭ്രമം ജീവന് വന്നുചേരുന്നത്. നേരെമറിച്ച് താൻ നിത്യനിർമുക്തമായ ആത്മവസ്തുവാണെന്ന് ജീവൻ സാക്ഷാത്ക്കരിച്ചനുഭവിക്കുന്നതോടെ കർമവുമായി തനിക്കൊരു ബന്ധവുമില്ലെന്നും അനുഭവിക്കാൻ കഴിയും. ഈ സാക്ഷാത് കാരരഹസ്യമാണ് 'തന്നത്താൻ കരണങ്ങളാലും ഇന്ദ്രിയങ്ങളാലും കർമങ്ങളനുഷ്ഠിക്കപ്പെടുന്നു' എന്ന ഭാഗം കൊണ്ട് ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്.

### കർമയോഗം

രാപകൽ കർമമനുഷ്ഠിക്കുന്നതാണ് കർമയോഗമെന്ന് പലരും തെറ്റിദ്ധരിച്ചിട്ടുണ്ട്. യോഗപരിശീലനം കൂടാതെയുള്ള നിരന്തരമായ കർമാനുഷ്ഠാ

നത്തെ കർമയോഗമെന്നല്ല കർമഭ്രാന്തെന്നാണ് വിളിക്കേണ്ടത്. കർമത്തിന്റെ കെടുതികളിൽ നിന്ന് ഒഴിഞ്ഞുമാറി നിന്നുകൊണ്ടു കർമം ചെയ്യാനുള്ള വിദഗ്ധോപായമാണ് കർമയോഗം. യോഗം അഭ്യസിച്ചുകൊണ്ടുള്ള കർമമാണ് കർമയോഗം. ഭഗവാൻ ഗീതയിൽ ഇക്കാര്യം എത്ര സ്പഷ്ടമായി പ്രഖ്യാപിച്ചിരിക്കുന്നു.

*യോഗസ്ഥഃ കുരു കർമ്മാണി*
*സംഗം ത്യക്ത്വാ ധനഞ്ജയ!*
*സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ*
*സമത്വം യോഗ ഉച്യതേ.* *ഭഗ.ഗീ. 2 - 48*

അർജ്ജുന, യോഗമഭ്യസിച്ചുകൊണ്ട് സംഗം വെടിഞ്ഞു കർമം ചെയ്യൂ. ജയത്തിലും പരാജയത്തിലും സമത്വം കൈക്കൊള്ളുന്ന മനസ്സിന്റെ സമനിലയാണ് യോഗം. ഫല ചിന്ത വെടിഞ്ഞ് കർമം ചെയ്താലേ ഇതു സാദ്ധ്യമാവൂ. ഇതു കേൾക്കുമ്പോൾ ഫലത്തെ ലക്ഷ്യമാക്കാതെ കർമം ചെയ്യാൻ പറ്റുമോയെന്ന് ചിലർ ചോദിക്കാറുണ്ട്. ഫലത്തെ ലക്ഷ്യമാക്കിത്തന്നെ കർമം തുടങ്ങണം. എന്നാൽ കർമാനുഷ്ഠാനവേളയിലൊക്കെ ഫലത്തെ ചിന്തിച്ച് വ്യാകുലപ്പെടാനിടയാകരുത്. ഒരുവന് കർമം ചെയ്യാൻ മാത്രമേ അധികാരമുള്ളൂ. നിയമേന ഫലം ലഭിച്ചുകൊള്ള ണമെന്നു വാശിപിടിക്കാൻ അധികാരമില്ല. ഫലം ഒരിക്കലും കർമം ചെയ്യുന്നയാളിന്റെ അധീനതയിലല്ല. സുനിശ്ചിതമായ ഫലലാഭംപോലും അന്തിമനിമിഷത്തിൽ തെറ്റിപ്പോയെന്നു വരാം. അങ്ങനെയാണെങ്കിൽ കർമം തുടങ്ങിക്കഴിഞ്ഞാൽ അനിശ്ചിതമായ ഫലത്തെച്ചിന്തിച്ചു വ്യാകുലപ്പെടാതെ ഈശ്വര ധ്യാനനിരതനായി മുന്നോട്ടു നീങ്ങുകയാണ് ബുദ്ധിമാൻ ചെയ്യേണ്ടത്. ഫലം ലഭിച്ചാലും ഇല്ലെങ്കിലും മനസ്സിന്റെ സമനില വിടാതെ ഇനിയും താനെന്താണു ചെയ്യേണ്ടതെന്ന കാര്യം ഈശ്വരനെ മുൻനിറുത്തി ചിന്തിച്ചുറപ്പിച്ചുകൊണ്ട് മുന്നോട്ടു നീങ്ങുകയാണ് വേണ്ടത്. ഈശ്വരനെ മുൻനിറുത്തിയുള്ള ഈ സമനില മനസ്സിനു കൈവരാൻ തുടങ്ങിയാൽ തന്നെ അത്ഭുതകരമായ ഒരു ശാന്തിയും സുഖവും സ്വതന്ത്രമായി അനുഭവപ്പെട്ടുതുടങ്ങും. അതോടെ തനിക്കു സുഖമുണ്ടാക്കിത്തരുന്നതു ജഡകർമ്മമല്ലെന്നും താൻ സ്വയം ആനന്ദസ്വരൂപമായ ആത്മാവാണെന്നും ബോദ്ധ്യപ്പെടും. ഈ ബോദ്ധ്യം വന്നുകഴിഞ്ഞാൽ പിന്നെ ശരീരോപകരണങ്ങൾ രാപകൽ കർമം ചെയ്തുകൊണ്ടിരുന്നാലും താൻ കർമമൊന്നും ചെയ്യുന്നില്ലെന്നായിരിക്കും സത്യദർശിയുടെ അനുഭവം. മഹത്തായ ഈ അനുഭവത്തിന്റെ വിവരണം ഗീതയിൽ ഉടനീളം കാണാം. ഇതാണ് കർമയോഗം. ഈ കർമയോഗരഹസ്യം തന്നെയാണ് ഗുരുദേവൻ ഒൻപതാം പദ്യത്തിന്റെ ഉത്തരാർദ്ധം കൊണ്ട് പ്രഖ്യാപിച്ചിരിക്കുന്നത്.

### അഹംബോധവും കർമാധ്യാസഫലമാണ്

ജാഗ്രത് സ്വപ്ന സുഷുപ്തികളിലെ എല്ലാ അനുഭവങ്ങളും ദൃശ്യങ്ങളാണെന്നു നാം കണ്ടു. മാറാതെനിന്ന് ഈ ദൃശ്യങ്ങളെ അനുഭവിക്കുന്ന ദൃക്കാണ്

'അഹംബോധം' അഥവാ 'ഞാൻ' എന്ന ജീവഭാവം. തുരീയാനുഭവത്തിലെ ത്തുന്നതോടെ ഈ ജീവഭാവവും ദൃശ്യമാണെന്നു തെളിയുന്നു. തുരീയപ്ര ത്യക്ഷമായ അഖണ്ഡബോധത്തിൽ തൽക്കാലത്തേയ്ക്കു പൊന്തിക്കാണപ്പെ ട്ട ഒരു ദൃശ്യമാണ് 'അഹം ബോധം.' ദൃശ്യമായതുകൊണ്ടുതന്നെ ഈ 'ഞാൻ' ബോധം അഖണ്ഡബോധത്തിൽ കയറിൽ പാമ്പെന്നപോലെ അധ്യസിച്ചിരി ക്കുകയാണെന്നും സ്പഷ്ടം. അന്തിമമായി ഈ ജീവഭാവത്തെയും ഒഴിച്ചുമാ റ്റുമ്പോഴാണ് ദൃഗ്ദൃശ്യഭാവാതീതമായി വിളങ്ങുന്ന അഖണ്ഡബ്രഹ്മഭാവം തെളിയുന്നത്. മായാസ്പന്ദനം അതിന്റെ മൂടുപടത്തിൽ നിന്നും പൊന്തിവന്ന് ആദ്യമായി ഉളവാകുന്ന അധ്യാസമാണ് 'അഹംബോധം' മായാസ്പന്ദനരൂപ ത്തിലുള്ള കർമം തന്നെയാണ് ജീവഭാവത്തെയുമുളവാക്കുന്നതെന്നു ഭാവം. 'അഹം ബോധ'ത്തിന്റെ ദൃശ്യത്വമാണ് ഗുരുദേവൻ കർമ ദർശനത്തിലെ പത്താം പദ്യത്തിൽ വിവരിക്കുന്നത്:

10. ദൃശ്യത്വാത് ഭാസ്യമഹമ-
പ്യതോഽഹം ശുക്തിരങ്ഗവത്
അധ്യസ്തമേക ഏവാദ്യ
ശ്വോഽപിസർവോപരി സ്ഥിതഃ

ദൃശ്യത്വാത് – ഉണ്ടായി മറയുന്ന കാഴ്ചയായതുകൊണ്ട്; ഭാസ്യം; – മറ്റൊ ന്നിനാൽ പ്രകാശിക്കപ്പെട്ടുകൊണ്ടിരിക്കുന്ന; അഹം അപി – 'ഞാൻ' എന്ന ബോധവും; ശുക്തി രംഗവത് – ചിപ്പിയിൽ കാണപ്പെടുന്ന വെള്ളിപോലെ; അധ്യസ്തം – ഇല്ലാത്തതിനെ ആരോപിച്ചനുഭവിക്കുന്നതാണ്. അദ്യ – ഇന്നും; ശ്വഃ അപി – നാളെയും; സർവ്വോപരി സ്ഥിതഃ – എല്ലാറ്റിനുമാശ്രയമായി, പരമ കാരണമായി വർത്തിക്കുന്നത്; ഏക ഏവ – ഒരാൾ തന്നെയാണ്.

ഉണ്ടായി മറയുന്ന അനുഭവമായതുകൊണ്ട് 'ഞാൻ' എന്ന ബോധവും മറ്റൊന്നിനാൽ പ്രകാശിക്കപ്പെടുന്നതാണ്. അതുകൊണ്ട് അതും മുത്തുച്ചിപ്പി യിലെ വെള്ളിപോലെ ഇല്ലാത്തതിനെ ആരോപിച്ചനുഭവിക്കുന്നതാണ്. ഇന്നും നാളെയും സർവ്വാശ്രയമായി സർവ്വകാരണമായി വർത്തിക്കുന്ന സത്യം ഒന്നേ യുള്ളൂ.

### അഹംതത്ത്വരഹസ്യം

അദ്വൈതവസ്തുതത്ത്വം ആവർത്തിച്ചുറപ്പിച്ചുകൊണ്ട് 'കർമദർശനം' ഉപ സംഹരിക്കുകയാണ് ഗുരുദേവൻ പത്താം പദ്യത്തിൽ. അഹംതത്ത്വരഹസ്യം വെളിപ്പെടുന്നതോടെ കർമ്മരഹസ്യം പൂർണ്ണമായി തെളിയും. സൂര്യനിൽ നിന്നു കിരണങ്ങളെന്നപോലെ അഖണ്ഡബോധവസ്തുവിൽ സ്വാഭാവികമായി സ്വയം പൊന്തിവരുന്നതാണ് ജീവഭാവം. അഖണ്ഡബോധവസ്തുവിലെ ശക്തി സ്പന്ദിക്കുമ്പോഴാണിതുണ്ടാകുന്നത്. അതുകൊണ്ടുതന്നെ കർമമാണ് വസ്തു വിൽ ജീവഭാവം ആരോപിക്കുന്നതെന്ന് സിദ്ധമാകുന്നു. ഈ ജീവഭാവത്തിന് വേണമെങ്കിൽ ഉത്പത്തിസ്ഥാനത്തു വച്ചുതന്നെ തിര വെള്ളത്തിൽ ഉപശമി ക്കുന്നതുപോലെ സ്വയം ഉപശമിച്ച് അഖണ്ഡവസ്തുവുമായി ഒന്നുചേരാം.

77-2003 12

അല്ലെങ്കിൽ തനിക്കു ഉപരി സൂക്ഷ്മ സ്ഥൂലശരീരങ്ങളെ അധ്യസിച്ച് പ്രപഞ്ച മായി പെരുകാം. പ്രപഞ്ചമായി പെരുകികഴിഞ്ഞാൽ പിന്നെ വസ്തുവുമായി ഒന്നുചേരണമെങ്കിൽ സ്വയം അധ്യസിച്ചുണ്ടാക്കിയ സ്ഥൂലസൂക്ഷ്മശരീരങ്ങ ളെയൊക്കെ ഒന്നൊന്നായി വേർപെടുത്തേണ്ടി വരുമെന്നേയുള്ളൂ. എന്താ യാലും അഹം തത്ത്വരഹസ്യം ഗ്രഹിക്കുന്നതോടെ കർമാധ്യാസക്രമം സ്പഷ്ട മാകും. അഖണ്ഡബോധവസ്തുവിൽ കർമത്തിന്റെ ആദ്യത്തെ പ്രകടരൂപത്തി ലുള്ള അധ്യാസമാണ് 'അഹം തത്ത്വം'. ഇതിനെ പ്രകാശിപ്പിക്കുന്ന സത്യ മാണ് അഖണ്ഡബോധം. മറ്റൊന്നിന്റെ പ്രകാശം ഏറ്റുവാങ്ങി പ്രകാശിക്കുന്ന തുകൊണ്ട് ഇത് ഭാസ്യമാണ്. ഉണ്ടായി മറയുന്ന കാഴ്ചയായതുകണ്ട് ദൃശ്യ മാണ്. ഭാസ്യവും ദൃശ്യവുമായതുകൊണ്ടുതന്നെ ഇതും അസത്യമാണ്. അഹം തത്ത്വ സ്വരൂപമായി പ്രകടമാകുന്ന ആദ്യകർമചലനം വീണ്ടും സ്പന്ദിച്ചു പെരു കുന്നതാണ് സൂക്ഷ്മശരീരവും സ്ഥൂലശരീരവും. 'അഹംതത്ത്വ' മുൾപ്പെടെയുള്ള അധ്യസ്തദൃശ്യങ്ങൾ ഉണ്ടാകുന്നതിനു മുൻപും ഉണ്ടായി നിലനിൽക്കുമ്പോഴും അവ മാഞ്ഞുപോയാലും ഒരു മാറ്റവും കൂടാതെ വിള ങ്ങുന്ന പരമസത്യമാണ് അഖണ്ഡബോധം. സച്ചിദാനന്ദ സ്വരൂപമാണ് സത്യം. അതിൽ ആദ്യം ശബ്ദ ശരീരിയായ 'ഞാൻ' എന്ന ജീവഭാവം പൊന്തുന്നു. തുടർന്നു വർത്തമാന ഭൂതഭാവി കാലഭേദങ്ങളുടെ തോന്നലുമുണ്ടാകുന്നു. വാസ്തവത്തിൽ സദാ നിലവിലുള്ളത് ഒരേ സത്യം മാത്രം. ഇക്കാര്യം ഗുരു ദേവൻ ദൈവദശകത്തിൽ ഇങ്ങിനെ വെളിപ്പെടുത്തിയിട്ടുണ്ട്:-

*നീ സത്യം ജ്ഞാനമാനന്ദം*
*നീ തന്നെ വർത്തമാനവും*
*ഭൂതവും ഭാവിയും വേറ-*
*ല്ലോതും മൊഴിയുമോർക്കിൽ നീ.* *ദൈവദശ. 7*

നീ സത്യവും ജ്ഞാനവും ആനന്ദവുമാണ്. വർത്തമാനവും ഭൂതവും ഭാവിയും നീ തന്നെയാണ്. സംഭാഷണത്തിനുതകുന്ന ശബ്ദവും അവിടു ന്നുതന്നെ. കർമദർശനം ഉപസംഹരിച്ചുകൊണ്ട് ഈ അദ്വൈതവസ്തുരഹസ്യം തന്നെയാണ് ഗുരുദേവൻ പത്താം പദ്യത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത്.

കർമ്മദർശനം കഴിഞ്ഞു.

## 7. ജ്ഞാനദർശനം

### എന്താണ് ജ്ഞാനം

സംസ്കൃതത്തിലെ 'ജ്ഞാന'മാണ് മലയാളത്തിലെ 'അറിവ്'. ജ്ഞാനം അഥവാ അറിവ് എന്നു കേട്ടാൽ നാമരൂപങ്ങളോടു കൂടിയ പദാർത്ഥബോധം എന്നുമാത്രമാണ് സാധാരണക്കാർ ധരിച്ചുവെച്ചിട്ടുള്ളത്. പദാർത്ഥങ്ങളെക്കു റിച്ചുള്ള എല്ലാ അറിവുകളും അറിയുന്നവന്റെ അനുഭവമാണ്. അതു കൊണ്ടുതന്നെ പ്രപഞ്ചം അനുഭവമാണ്. അനുഭവിക്കുന്നില്ലെങ്കിൽ പ്രപഞ്ചം

ഇല്ല. അനുഭവമോ ചേതനമായ ഒരു നിലനിൽപിന്റെ സ്വഭാവമാകാനേ തരമുള്ളൂ. അചേതനപദാർത്ഥങ്ങൾക്ക് അനുഭവം സാദ്ധ്യമല്ലല്ലോ. നാമരൂപങ്ങളിൽ ഒതുങ്ങിയുണ്ടാകുന്ന അനുഭവങ്ങളാണ് പ്രപഞ്ചമെന്നറിയപ്പെടുന്നത്. പ്രപഞ്ചത്തിൽ ആരെവിടെ എന്തനുഭവിച്ചാലും നാമരൂപങ്ങളെ സമാശ്രയിക്കുമ്പോഴേ അതുണ്ടാകുകയുള്ളൂ. ആകാശമദ്ധ്യത്തിൽ ജ്വലിച്ചുനിൽക്കുന്ന ഭാനുമാൻ മുതൽ പരുപരുത്ത തറയിൽ ഇഴയുന്ന പിപീലിക വരെ നാമരൂപങ്ങളിൽ കൂടിയാണ് ആർക്കും അനുഭവ വിഷയമായിത്തീരുന്നത്. എന്തിനേറെ, പ്രപഞ്ചാനുഭവത്തിന്റെ മുഴുവൻ കേന്ദ്രമായ അനുഭോക്താവായി വർത്തിക്കുന്ന 'അഹംബോധം' പോലും ഒരു ശബ്ദത്തെ ആശ്രയിക്കാതെ ആരുടെയും അനുഭവമണ്ഡലത്തിലെത്തുന്നില്ല. ഈ നാമരൂപങ്ങളോ? അനുഭവവേളയിൽ ഏതോ ഒരു ബോധതലത്തിൽ അവ നിമിഷംതോറും ഉണ്ടായി മറയുന്നതായിട്ടാണ് കാണുന്നത്. ഒരു നാമവും രൂപവും അനുഭവവിഷയമായി. അതു മറഞ്ഞു. മറ്റൊരു നാമവും രൂപവും ആ സ്ഥാനത്താവിർഭവിച്ചു. ഒരു സ്ക്രീനിൽ തുടർന്നു പ്രത്യക്ഷപ്പെടുന്ന സിനിമാചിത്രങ്ങൾ പോലെ. മനസിന്റെ പ്രവർത്തനങ്ങളെ അല്പനേരമെങ്കിലും അന്തർമുഖമായി പഠിക്കാൻ ശ്രമിച്ചിട്ടുള്ളയാൾക്ക് ഈ വിധമുള്ള പ്രപഞ്ചാനുഭവപ്രക്രിയ എളുപ്പം ബോധ്യപ്പെടുന്നതാണ്. പ്രാപഞ്ചികമായ അറിവിന്റെ ആകെത്തുകയായ മനസ് ഏതോ ഒരു ബോധതലത്തിൽ ഒന്നിനു പുറകെ ഒന്നായി ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കുന്ന നാമരൂപങ്ങളുടെ പ്രവാഹമാണെന്നു കാണാൻ കഴിയും. ഇവിടെ നാമരൂപങ്ങൾ ബോധസത്തയെ ഉണ്ടാക്കുകയല്ല; ബോധസത്തയിൽ നാമരൂപങ്ങൾ ഉണ്ടായി മാറുകയാണെന്ന് അല്പം ചിന്തിക്കാൻ കഴിവുള്ളവർക്കു ബോധ്യപ്പെടും. ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള ഭാരതീയ സത്യാന്വേഷികളാവട്ടെ അറിവിന്റെ രഹസ്യം വ്യക്തമായി ധരിക്കാൻ വേണ്ടി ഉള്ളിലുള്ള നാമരൂപപ്രവാഹത്തെ തടഞ്ഞുനോക്കി. പ്രവാഹത്തിന്റെ ശക്തി കുറഞ്ഞുവരുന്തോറും നാമരൂപപ്രവാഹത്തിന്റെ പശ്ചാത്തലത്തിൽ നാമരൂപരഹിതമായി സ്വയം പ്രകാശിക്കുന്ന ബോധം തെളിയുന്നതായിക്കണ്ടു. നാമരൂപപ്രവാഹം മുഴുവൻ തടയപ്പെട്ടാൽ ആ ബോധം ആനന്ദസ്വരൂപമായി നിത്യസത്യമായി സ്വാനുഭവത്തോടെ വിരാജിക്കുമെന്ന് അവർക്ക് സാക്ഷാത്കരിക്കാനും കഴിഞ്ഞു. ഈ ബോധമാണ് ജ്ഞാനം അഥവാ അറിവ്. ഈ ബോധം സർവത്ര ഒന്നുതന്നെ. എന്നാൽ ഇതിൽ നാമരൂപോപാധികൾ ആവിർഭവിക്കുമ്പോൾ ഇതുതന്നെ പലതായി വേർപെട്ടപോലെ തോന്നുന്നു. അപ്പോൾ അറിവ് എന്നതിന് ബോധം എന്നാണർത്ഥം. നാമരൂപരഹിതമായ ബോധം പരമസത്യം. ആ സത്യം തന്നെ നാമരൂപസഹിതമായാൽ പ്രപഞ്ചം. ഇതാണ് സത്യപ്രപഞ്ചവിശകലനം. മഹത്തായ ഈ ജ്ഞാനരഹസ്യമാണ് ഗുരുദേവൻ ജ്ഞാനദർശനത്തിലെ ഒന്നാം പദ്യത്തിൽ വിവരിക്കുന്നത്.

1. ജ്ഞാനമേകം ഹി നിരുപാ-
   ധികം സോപാധികം ച തത്
   അഹങ്കാരാദിഹീനം യത്-
   ജ്ഞാനം തന്നിരുപാധികം.

ജ്ഞാനം ഏകം ഹി - അറിവ് അഥവാ ബോധം ഒന്നേയുള്ളൂ; തത് - അത്; നിരുപാധികം സോപാധികം ച - ഉപാധിയില്ലാതെയും ഉപാധിയോടു കൂടിയും കാണപ്പെടുന്നുണ്ട്; യത് ജ്ഞാനം - യാതൊരു ബോധമാണോ; അഹങ്കാരാദിഹീനം - അഹങ്കാരം മുതലിങ്ങോട്ടുള്ള നാമരൂപങ്ങളോടുകൂടാത്തത്; തത് നിരുപാധികം - അതാണ് നിരുപാധികജ്ഞാനം.

അറിവ് ഒന്നേയുള്ളൂ. എന്നാൽ അത് ഉപാധിയോടുകൂടിയും ഉപാധിയില്ലാതെയും കാണപ്പെടുന്നുണ്ട്. അഹങ്കാരം മുതലിങ്ങോട്ടുള്ള നാമരൂപങ്ങളെല്ലാം ഒഴിഞ്ഞുമാറി വിലസുന്ന അറിവാണ് നിരുപാധികജ്ഞാനം.

### ജ്ഞാനവിശകലനം

ഒരേ വ്യക്തി ഭിന്നവേഷങ്ങളണിഞ്ഞ് ഭിന്നരംഗങ്ങളിൽ പ്രവൃത്തിയെടുക്കുമ്പോൾ ഭിന്നനാമങ്ങളിലാണറിയപ്പെടുന്നത്. അതുപോലെ അറിവൊന്നേയുള്ളൂ. അത് പലവേഷങ്ങളണിഞ്ഞ് രംഗപ്രവേശം ചെയ്യുമ്പോൾ പല നാമങ്ങളിൽ അറിയപ്പെടുന്നതാണ് പ്രപഞ്ചം. വേഷം മാറ്റിയാൽ വസ്തു ഒന്നു തന്നെയെന്നു തെളിയും. ഒരു വസ്തുവിനെ ഏതെങ്കിലും പ്രത്യേക കർമത്തിൽ ഒതുക്കിനിർത്തുന്നതെന്തോ അതാണ് ഉപാധി. നാമരൂപങ്ങളാണ് ബോധത്തെ ഇങ്ങനെ കർമമണ്ഡലത്തിൽ ഒതുക്കി നിറുത്തുന്ന ഉപാധി. നാമരൂപോപാധികളോടുകൂടിയ ബോധമാണ് പ്രപഞ്ചം. നാമരൂപോപാധികൾ ഒഴിഞ്ഞു മാറിയാലുള്ള ബോധമാണ് സത്യം. നാമരൂപോധികളില്ലാത്ത ബോധത്തിന് ശാസ്ത്രം ബ്രഹ്മം, പരമാത്മാവ് എന്നൊക്കെ പേരിട്ടിരിക്കുന്നത്. ഒന്നായ മാമതി, മേലായമൂലമതി എന്നൊക്കെയാണ് ഗുരുദേവൻ *ജനനീനവരത്നമഞ്ജരി*യിൽ ഈ സത്യറത്ത വിളിച്ചിരിക്കുന്നത്. *ആത്മോപദേശശതക*ത്തിൽ 'അറിവ്' എന്ന പച്ചമലയാളപദം തന്നെ ഈ സത്യത്തെ വിളിക്കാനുപയോഗിച്ചിരിക്കുന്നു. *'അറിവ്'* എന്നൊരു കൃതിതന്നെ ഗുരുദേവൻ രചിച്ചിട്ടുണ്ട്. നാമരൂപരഹിതമായ ബോധത്തെ അഥവാ ബ്രഹ്മത്തെയാണ് ആ കൃതിയിൽ വിവരിച്ചിരിക്കുന്നത്. 'അറിവ്' എന്ന കവിതയിലെ ഒന്നാം പദ്യം നോക്കുക:

*അറിയപ്പെടുമിതുവേറ-*
*ല്ലറിവായീടും തിരഞ്ഞിടുന്നേരം*
*അറിവിതിലൊന്നായതുകൊ-*
*ണ്ടറിവല്ലാതെങ്ങുമില്ല വേറൊന്നും.*

സൂര്യൻ, ചന്ദ്രൻ, മനുഷ്യൻ എന്നിങ്ങനെ അറിയപ്പെടുന്ന പദാർത്ഥങ്ങളൊന്നും അറിവിൽ നിന്നും ഭിന്നമല്ല. വസ്തുരഹസ്യം തെളിയുന്നവർക്കിതു വെളിപ്പെടും. എല്ലാ പദാർത്ഥങ്ങളിലും സ്ഥിതിചെയ്യുന്ന അറിവ് അഥവാ ബോധം ഒന്നുതന്നെ. അതുകൊണ്ട് വാസ്തവത്തിൽ അറിവില്ലാതെ മറ്റൊന്നും തന്നെ ഇല്ലെന്നറിയേണ്ടതാണ്. നാമരൂപോപാധികളോടുകൂടാത്ത ജ്ഞാനത്തെ നിരുപാധിക ജ്ഞാനമെന്നും നാമരൂപോപാധികളോടുകൂടിയ ജ്ഞാനത്തെ സോപാധികജ്ഞാനമെന്നും വിളിക്കുന്നു. സോപാധിക ജ്ഞാനം ആണ് നിർവ്വികൽപജ്ഞാനം. നിരുപാധിക ജ്ഞാനം തന്നെയാണ്

സവികൽപജ്ഞാനം. നിർവ്വികൽപജ്ഞാനം സത്യം; സവികൽപജ്ഞാനം പ്രപഞ്ചം.

## ഉപാധിവിശകലനം

ബോധവും അതിലെ നാമരൂപങ്ങളും ചേർന്നതാണ് പ്രപഞ്ചം. 'അഹം' ബോധം മുതലിങ്ങോട്ടുള്ളതെല്ലാം ഈ പ്രപഞ്ചാനുഭവത്തിലെ ഘടകങ്ങളാണ്. അനുഭവത്തിൽ മാറാതെ നിൽക്കുന്ന ഘടകമാണ് ബോധം. മാറിമാറി വരുന്ന ഘടകങ്ങളാണ് നാമരൂപങ്ങൾ. ഇക്കാരണത്താൽ തന്നെ നിത്യമായ ബോധത്തെ അഥവാ അറിവിനെ ആശ്രയിച്ച് ഉണ്ടായിമറയുന്ന തൽക്കാലാനുഭവങ്ങളാണ് നാമരൂപങ്ങളെന്നു തെളിയുന്നു. ഈ നാമരൂപങ്ങൾക്ക് ബോധത്തിൽ നിന്നും ഭിന്നമായ വസ്തുസത്തയുണ്ടോയെന്നതാണ് ചിന്താവിഷയം. ഒരു വസ്തുവിൽ ഉണ്ടായിമറയുന്ന നാമരൂപങ്ങൾ ഒരിക്കലും പുതുതായി ഒന്നും സൃഷ്ടിക്കുന്നില്ല. സ്വർണ്ണത്തിൽ ആഭരണരൂപങ്ങളും നാമങ്ങളും ഉണ്ടായിമറയുന്നു. അതുകൊണ്ടൊന്നും സ്വർണ്ണഭിന്നമായി ഒന്നും സൃഷ്ടിക്കപ്പെടുന്നില്ലെന്നു തീർച്ചയല്ലേ. മണ്ണിൽ പാത്രരൂപങ്ങൾ ഉണ്ടായിമറയുന്നിടത്തും കഥയിതുതന്നെ. വിത്തിൽ നിന്ന് വൃക്ഷമുണ്ടാകുന്നിടത്തു പോലും പുതുതായി ഒന്നും ഉണ്ടാകുന്നില്ലെന്ന് നാം നേരത്തെ ചർച്ച ചെയ്തുറപ്പിച്ചിട്ടുണ്ട്. അങ്ങനെയാണെങ്കിൽ അനുഭവസ്ഥലത്തൊക്കെ അകത്തുനിന്നോ പുറത്തുനിന്നോ ബോധത്തെ സമാശ്രയിച്ചുമാത്രം പ്രകടമാകുന്ന സൂര്യചന്ദ്ര മനുഷ്യപക്ഷിമൃഗാദി പ്രപഞ്ചനാമരൂപങ്ങൾ ബോധഭിന്നമായ വസ്തുവിനെയൊന്നും സൃഷ്ടിക്കുന്നില്ലെന്ന് തീരുമാനിക്കാൻ പ്രയാസമില്ല. അപ്പോൾ 'അഹം' തത്ത്വം മുതൽ ജഡശരീരം വരെയുള്ള എല്ലാ നാമരൂപോപാധികളും ഭിന്നമായ വസ്തുസത്തയില്ലാതെ ബോധത്തിൽ ഉണ്ടായിമറ യുന്ന കാഴ്ചകളാണ്. ഉണ്ടായിമറയുന്നവയായതുകൊണ്ടുതന്നെ ബോധത്തിന് വേണമെങ്കിൽ ഈ ഉപാധികളെ പാടെ ഉപേക്ഷിച്ചിട്ട് സ്വതന്ത്രമായി നിൽക്കാനും കഴിയുമെന്ന് തെളിയുന്നു. ഉപാധികളുള്ളപ്പോഴും വസ്തു ബോധം മാത്രമാണ്. ഉപാധിവെടിഞ്ഞാലും ഉള്ളതു ബോധമാണ്. ഗുരുദേവനെപ്പോലെയുള്ളവർ 'അഹം' തത്ത്വം വരെയുള്ള ഉപാധികളെ വെടിഞ്ഞ് വസ്തുതത്ത്വം സാക്ഷാത്കരിച്ചവരാണ്. അതുകൊണ്ടാണ് ഒന്നാം പദ്യത്തിൽ വസ്തുസ്വരൂപം ഇങ്ങനെ നിർവിശങ്കം പ്രഖ്യാപിച്ചിരിക്കുന്നത്.

## സോപാധിക ജ്ഞാനം

നാമരൂപോപാധികളിൽ ഒതുങ്ങി പലതായി വേർപെട്ടപോലെ പ്രകാശിക്കുന്ന അറിവാണ് സോപാധിക ജ്ഞാനം. ഇതുതന്നെയാണ് പ്രപഞ്ച അനുഭവം. ഈ സോപാധിക ജ്ഞാനത്തെ വ്യക്തമായി വിശകലനം ചെയ്തു കാട്ടുകയാണ് ഗുരുദേവൻ രണ്ടാം പദ്യത്തിൽ:

*2.* അഹന്തയാ$\mathit{f}$ന്തർബഹിര-
സ്തി യദേവമിദന്തയാ

ഭാനവൃത്ത്യാഽന്വിതം യത്തു
ജ്ഞാനം സോപാധികം മതം

യത് - യാതൊരു ജ്ഞാനം; അഹന്തയാഭാനവൃത്ത്യാം അന്വിതം - ഞാൻ എന്നുള്ള പ്രകാശിക്കലിനെ ആശ്രയിച്ചുകൊണ്ട്; അന്തഃ - ഉള്ളിലും; ഏവം യത് ദ തു ഇദന്തയാ ഭാനവൃത്ത്യാ അന്വിതം - ഇപ്രകാരം യാതൊന്നാണോ ഇത്, ഇത് എന്നിങ്ങനെയുള്ള പ്രകാശിക്കലിനെ ആശ്രയിച്ചുകൊണ്ട്; ബഹിഃ - പുറത്തും അനുഭവവിഷയമാകുന്നത് ആ ജ്ഞാനം. സോപാധികം മതം - സോപാധികം എന്നറിയപ്പെടുന്നു.

ഞാൻ, ഞാൻ എന്നുള്ള 'അഹം വൃത്തി'യെ ആശ്രയിച്ചുകൊണ്ട് ഉള്ളിലും, ഇത്, ഇത് എന്നുള്ള 'ഇദം വൃത്തി'യെ ആശ്രയിച്ചുകൊണ്ട് പുറത്തും അനുഭവവിഷയമാകുന്ന ജ്ഞാനമാണ് സോപാധിക ജ്ഞാനം എന്നറിയപ്പെടുന്നത്.

## സോപാധിക ജ്ഞാനവിശകലനം

നാമരൂപോപാധികളോടുകൂടിയ പ്രപഞ്ചജ്ഞാനത്തിന് രണ്ടുതലങ്ങളുണ്ട്. സൂക്ഷ്മതലവും സ്ഥൂലതലവും അഥവാ അന്തർമണ്ഡലവും ബഹിർമണ്ഡലവും. ഞാൻ, ഞാൻ എന്ന അഹന്തയിൽ തുടങ്ങി കാമക്രോധാദി അനേകം മനോവൃത്തികളിൽ പര്യവസാനിക്കുന്നതാണ് സൂക്ഷ്മതലം അഥവാ അന്തർമണ്ഡലം. മനസിന്റെ എല്ലാ വൃത്തികളും നേരിട്ട് അഹന്തയിൽ സ്ഫുരിക്കുന്നവയായതുകൊണ്ട് ഈ സൂക്ഷ്മതലത്തെ മുഴുവൻ നമുക്ക് അഹന്താസ്ഫുരണമായി കണക്കാക്കാം. അന്തിമവിശകലനത്തിൽ പുറമെ കാണപ്പെടുന്നവയും അഹന്തയിലാണ് സ്ഫുരിക്കുന്നത്. പക്ഷേ, സാമാന്യജനങ്ങളുടെ ബോധം അതല്ല. സാമാന്യജനങ്ങൾ പുറമെ കാണപ്പെടുന്ന പദാർഥങ്ങളെ ഇത്, ഇത് എന്നുപറഞ്ഞ് അറിയുന്നവനിൽനിന്നും ഭിന്നമായിട്ടാണ് ഗ്രഹിക്കുക പതിവ്. ഇത്, ഇത് എന്നിങ്ങനെ മാറ്റിനിർത്തി അറിയുന്ന അറിവിനെ സംസ്കൃതത്തിൽ 'ഇദന്ത' എന്നു പറയാം. സംസ്കൃതഭാഷയിൽ 'ഇദം' ശബ്ദത്തിന് 'ഇത്' എന്നാണ് അർഥം. അപ്പോൾ ഇതിന്റെ അനുഭവമാണ് 'ഇദന്ത'. അറിവിന്റെ സ്ഥൂലമായ ബഹിർമണ്ഡലം മുഴുവൻ ഈ 'ഇദന്ത'യിൽപ്പെടുന്നു. അഹന്തയിലായാലും ഇദന്തയിലായാലും അറിവിന്റെ സ്വരൂപം നാമരൂപങ്ങളെ ആശ്രയിച്ച് ഉണ്ടായിമറയുന്ന അല്പകാലപ്രതിഭാസങ്ങളാണെന്ന് തീർച്ച. സൂര്യചന്ദ്രാദി സൗരയുഥഘടകങ്ങൾപോലും നശിച്ചുമറയുന്ന തോന്നലുകളാണെന്നു ഇന്ന് ഭൗതികശാസ്ത്രത്തിനു തന്നെ തെളിഞ്ഞുകഴിഞ്ഞിട്ടുണ്ട്. ഉണ്ടായി മറയുന്ന തോന്നലുകളെ വേദാന്തം ഭാനവൃത്തി എന്നു പറയുന്നു. ഭാനദർശനത്തിൽ ഇക്കാര്യം നാം വിശദമായി ചർച്ച ചെയ്തിട്ടുണ്ടല്ലോ. ഈ ഭാനവൃത്തിയാണ് സോപാധികമായ അറിവിന് മുഴുവൻ കാരണം. ചുരുക്കത്തിൽ അന്തർബഹിർ മണ്ഡലങ്ങളിൽ സൂക്ഷ്മസ്ഥൂലരൂപേണ അഹന്താരൂപത്തിലും ഇദന്താരൂപത്തിലും തോന്നലുളവാക്കിക്കൊണ്ട് നാമരൂപാത്മകമായി സ്ഫുരിക്കുന്ന അറിവാണ് സോപാധിക ജ്ഞാനം. ഉള്ളിലും പുറമെയും അനുഭവപ്പെടുന്ന നാമരൂപോപാധികളുടെ

കേന്ദ്രങ്ങളാണ് അഹന്തയും ഇദന്തയും. ഈ രണ്ടു കേന്ദ്രങ്ങളും സൂക്ഷ്മ സ്ഥൂല നാമരൂപോപാധികളുടെ മുഴുവൻ പ്രതിനിധികളായി കരുതപ്പെടുന്നു.അഖണ്ഡബോധസ്വരൂപമായ സത്യവസ്തുവിൽ ആദ്യം അഹന്തയും അതിനെത്തുടർന്ന് ഇദന്തയും പ്രകടമാകുന്നതോടെയാണ് പ്രപഞ്ചദൃശ്യങ്ങളെല്ലാം കാണാറാകുന്നത്. ഗുരുദേവൻ ഇക്കാര്യം ഭാവനാമനോഹരമായ രീതിയിൽ *ആത്മോപദേശശതക*ത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത് നോക്കുക:

*അറിവിലിരുന്നൊരഹന്തയാദ്യമുണ്ടായ്*
*വരുമിതിനോടൊരിദന്ത വാമയായും*
*വരുമിവരണ്ടുലപങ്ങൾ പോലെമായാ*
*മരമഖിലം മറയെപ്പടർന്നിടുന്നു.* *ആത്മോ.ശ. 51*

ജ്ഞാനസ്വരൂപമായ സത്യവസ്തുവിൽനിന്നും ആദ്യമായി അഹന്തയുണ്ടാകുന്നു. തുടർന്ന് അഹന്തയ്ക്കെതിരായി ഇദന്തയും ഇവ രണ്ടും വള്ളികളെപ്പോലെ പടർന്നു പന്തലിച്ച് മായാമരത്തെ മുഴുവൻ മൂടിനിൽക്കുന്നു. അഖണ്ഡബോധം ഈ ഉപാധികളിൽപ്പെട്ട് വേർപെട്ടപോലെ അനുഭവപ്പെടുന്നതാണ് സോപാധിക ജ്ഞാനം. ഇക്കാര്യമാണ് രണ്ടാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## സാക്ഷിജ്ഞാനം

ബോധസ്വരൂപമായ സത്യത്തിൽ അഹന്തയും ഇദന്തയും പടർന്നു പന്തലിക്കുന്നുണ്ടെങ്കിലും സത്യം സ്വസ്വരൂപത്തിന് ഒരു മാറ്റവും വരാതെയാണ് അവയെ പ്രകാശിപ്പിക്കുന്നത്. മരുഭൂമി കാനൽജലത്തെ പ്രകാശിപ്പിക്കുംപോലെ. നാമരൂപോപാധികൾ പ്രകാശിച്ചുകൊണ്ടിരിക്കെത്തന്നെ നിർവികാരമായി അവയെ പ്രകാശിപ്പിക്കുന്ന ആത്മാവ് വേർതിരിയുന്നത് ഒരു യോഗിക്ക് സാക്ഷാത്കരിക്കാൻ കഴിയും. ഈ സാക്ഷാത്കാരവേളയിൽ വെളിപ്പെടുന്ന ആത്മാവിനെ നാടകരംഗത്തെ വിളക്കിനോടാണ് യോഗിമാർ ഉപമിക്കുന്നത്. നാടകരംഗത്തെ വിളക്ക് രംഗത്തേയ്ക്ക് കടന്നുവരുന്ന വേഷവിധാനങ്ങളെയൊക്കെ പ്രകാശിപ്പിക്കുന്നു. ഓരോ വേഷത്തേയും അതാതിന്റെ നിറത്തിലും ആകൃതിയിലും തന്നെ പ്രകാശിപ്പിക്കുന്നു. ഓരോ വേഷത്തിന്റെയും ചേഷ്ടകളും ആ പ്രകാശത്തിൽ തെളിയുന്നു. എന്നാൽ വേഷങ്ങളുടെ നിറമോ ആകൃതിയോ ചേഷ്ടകളോ ഒന്നും വിളക്കിനെ വികാരപ്പെടുത്തുകയോ ലേശംപോലും കളങ്കപ്പെടുത്തുകയോ ചെയ്യുന്നില്ല. ഒന്നിനോടും ബന്ധിക്കാതെ എല്ലാം കണ്ടുനിൽക്കുന്ന അവസ്ഥയാണ് സാക്ഷിത്വം. പ്രപഞ്ചനാമരൂപങ്ങളെ സംബന്ധിച്ചിടത്തോളം അവയോട് ആത്മാവിനുള്ള ബന്ധവും ഇതുതന്നെ. ആത്മാവ് നാടകത്തിലെ വിളക്കുപോലെ നിർവികാരനായി വർത്തിച്ചുകൊണ്ട് പ്രപഞ്ചനാമരൂപങ്ങളെ പ്രകാശിപ്പിക്കുന്നു. ഒരു സാധകന് ഒരു ഘട്ടത്തിൽ ഇതു വ്യക്തമായി സാക്ഷാത്കരിച്ചറിയാൻ പറ്റും. ആത്മാവിന്റെ ഈ സാക്ഷിഭാവം സാക്ഷാത്കരിക്കുന്നതാണ് സാക്ഷി

ജ്ഞാനം. സാക്ഷിജ്ഞാനസ്വരൂപമാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ വിവരിക്കുന്നത്:

*3.* അനാത്മനാമഹങ്കാരാ-
ദീനാം യേനാനുഭൂയതേ
സാക്ഷീ തദാത്മജ്ഞാനം സ്യാ-
ദ്യേനൈവാമൃതമശ്യതേ.

യേന - യാതൊരു ജ്ഞാനത്താൽ; അനാത്മനാം - ആത്മാവല്ലാത്ത; അഹങ്കാരദീനാം - അഹങ്കാരാദിദൃശ്യങ്ങളുടെ; സാക്ഷീ - സാക്ഷിയായി വിളങ്ങുന്ന ആത്മാവ്; അനുഭൂയതേ - സാക്ഷാത്കരിച്ചനുഭവിക്കപ്പെടുന്നുവോ; തദ് - ആ ജ്ഞാനം; ആത്മജ്ഞാനം സ്യാത് - ആത്മജ്ഞാനമാകുന്നു; യേന ഏവ - ആ ജ്ഞാനംകൊണ്ടുതന്നെ; അമൃതം - മോക്ഷം; അശ്യതേ - ആസ്വദിക്കപ്പെടുന്നു.

ആത്മാവല്ലാത്ത ജഡരൂപങ്ങളായ അഹങ്കാരാദി ദൃശ്യങ്ങളെ നിർവികാരമായി സാക്ഷിരൂപത്തിൽ പ്രകാശിപ്പിച്ചു നില്ക്കുന്ന സത്യത്തെ കാട്ടിത്തരുന്ന ജ്ഞാനമാണ് ആത്മജ്ഞാനം. ഈ ആത്മജ്ഞാനത്തോടെ അമൃതത്വം കൈവരുന്നു.

## ആത്മജ്ഞാനവിശകലനം

സോപാധികജ്ഞാനത്തെ തടഞ്ഞ് നിരുപാധിക ജ്ഞാനത്തെ സാക്ഷാത്കരിക്കുകയാണ് സത്യ സാക്ഷാത്കാരം. ഇതിനുവേണ്ടിയാണ് ഒരു സത്യാന്വേഷി ധ്യാനമനനാദി ആധ്യാത്മികസാധനകൾ പരിശീലിക്കുന്നത്. സാധനാനുഷ്ഠാനം ഉറപ്പുള്ള ഒരു തലത്തിലെത്തുന്നതോടുകൂടി അത്ഭുതകരമായ ഒരു ബോധം അനുഭവവിഷയമായിത്തീരും. ഞാൻ നിരുപാധിക ജ്ഞാനസ്വരൂപനായ ആത്മാവാണ്, എന്നിൽ ഉണ്ടായിമറഞ്ഞുകൊണ്ടിരിക്കുന്ന അഹങ്കാരം മുതലുള്ള എല്ലാ ഉപാധികളും കേവലം നാമരൂപാത്മകങ്ങളായ കാഴ്ചകളാണ്. അവയുമായി നേരിട്ട് എനിക്കു യാതൊരു ബന്ധവുമില്ല, അവ ഉണ്ടായാലും നശിച്ചാലും എനിക്കൊന്നും വരാനുമില്ല. അവ ഉണ്ടാകുമ്പോഴും നിലനിൽക്കുമ്പോഴും നശിക്കുമ്പോഴും ഞാൻ അവയെ പ്രകാശിപ്പിച്ചുകൊണ്ട് അവയുമായി ബന്ധപ്പെടാതെ സാക്ഷിയായി സ്ഥിതിചെയ്യുന്നു. സോപാധികജ്ഞാനവും നിരുപാധികജ്ഞാനവും ഒരു സത്യാന്വേഷിക്ക് വ്യക്തമായി വേർതിരിച്ചനുഭവിക്കാൻ കഴിയുന്ന സാക്ഷാത്കാരദശയാണിത്. ശ്രീ രാമകൃഷ്ണദേവൻ ഈ ദശയെ കടഞ്ഞെടുത്ത വെണ്ണയോടും ചിരട്ടയിൽനിന്നും വേർപെട്ട കൊട്ടത്തേങ്ങാപ്പരിപ്പിനോടുമാണുപമിക്കാറ്. കടഞ്ഞെടുത്ത വെണ്ണ എത്ര വെള്ളത്തിലിട്ടാലും വേർപെട്ടുകിടക്കും. കൊട്ടത്തേങ്ങയുടെ പരിപ്പ് ചിരട്ടയ്ക്കകത്തു തന്നെയിരുന്നാലും ചിരട്ടയുമായി വേർപെട്ടിരിക്കും. അതുപോലെ സാധനകൾ ഉറപ്പുള്ളതലത്തിലെത്തുമ്പോൾ ഒരു സത്യാന്വേഷിയുടെ ആത്മാവ് എല്ലാ പ്രാപഞ്ചിക നാമരൂപങ്ങളിൽനിന്നും പാലിൽനിന്നു വെണ്ണയെന്നപോലെ വേർതിരിഞ്ഞു വരുന്നു. ഏതെല്ലാം പ്രപഞ്ച നാമരൂപങ്ങളിൽ

പെട്ടാലും പിന്നെ ആത്മാവ് അവയുമായി ബന്ധിച്ചുപോകാതെ സ്വതന്ത്രമായി നില്ക്കാൻ കഴിവുള്ളതായിത്തീരുന്നു. ഇങ്ങനെ ഉണ്ടായി മറയുന്ന പ്രപഞ്ച ജ്ഞാനങ്ങൾക്ക് ഞാൻ സാക്ഷിമാത്രമായി നിലകൊള്ളുന്നു എന്നുള്ള സാക്ഷാത്കാരമത്രേ സാക്ഷാദാത്മജ്ഞാനം. സാക്ഷിസ്വരൂപേണയുള്ള ഈ ആത്മസാക്ഷാത്കാരമാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്. ശ്രീ ശങ്കരഭഗവത്പാദർ *'ബ്രഹ്മജ്ഞാനാവലീമാല'* എന്ന വേദാന്തകൃതിയിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നു.

*അഹം സാക്ഷീതി യോ വിദ്യാത്*
*വിവിച്യൈവ പുനഃ പുനഃ*
*സ ഏവ മുക്തഃ സോ വിദ്വാൻ*
*ഇതി വേദാന്തഡിണ്ഡിമഃ* *ബ്രഹ്മജ്ഞാനാ. 8*

ഞാൻ സാക്ഷിമാത്രനാണ്. എനിക്ക് യാതൊരു നാമരൂപവുമായും യഥാർഥത്തിൽ ബന്ധമില്ല. ഇക്കാര്യം ആരൊരാൾ വേർതിരിച്ചറിയുമോ അയാൾ മുക്തനാണ്. അയാളാണ് വിദ്വാൻ. ഇത് വേദാന്തത്തിന്റെ പെരുമ്പറ ഘോഷമാണ്.

### അനാത്മജ്ഞാനം

ജ്ഞാനം ഒന്നേയുള്ളൂ. പക്ഷേ ഉപാധികളെ ആശ്രയിച്ചും അല്ലാതെയും അതു രണ്ടായിപ്പിരിയുന്നതു നാം കണ്ടു. ഒരേ ആകാശം ഉപാധികളില്ലാതിരിക്കുമ്പോൾ മഹാകാശമെന്നറിയപ്പെടുന്നു. ഉപാധികളോടുകൂടിച്ചേരുമ്പോൾ ഘടാകാശം മഠാകാശം എന്നിങ്ങനെ വേർതിരിയുന്നതുപോലെ തോന്നുന്നു. ഇതുപോലെതന്നെയാണ് ജ്ഞാനത്തിന്റെയും കഥ. സോപാധിക ജ്ഞാനത്തിൽ വർത്തിക്കുന്ന ഒരു വ്യക്തി നിരുപാധിക ജ്ഞാനത്തിനുവേണ്ടി യത്നിക്കുന്നതാണ് സത്യാന്വേഷണം. ഈ അന്വേഷണം മുന്നോട്ടു നീങ്ങുമ്പോൾ ജ്ഞാനവും ഉപാധികളും വെണ്ണയും മോരും പോലെ വേർതിരിഞ്ഞു വരുന്ന ഘട്ടമാണ് സാക്ഷിജ്ഞാനം അഥവാ ആത്മജ്ഞാനം. ഈ വേർതിരിവിനു മുൻപ് പ്രാധാന്യേന ജ്ഞാനം ഉപാധികളുടെ രൂപത്തിലാണ് അനുഭവപ്പെടുക. ആ ഘട്ടത്തിൽ ശരീരരൂപത്തിൽ കാണപ്പെടുന്ന നാമരൂപോപാധികളല്ലാതെ ആത്മാവ് ഉള്ളതായിപ്പോലും തോന്നുകയില്ല. ഉപാധികളോ, ആത്മാവല്ലാത്ത ജഡങ്ങളാണ്. ആത്മസ്വരൂപം തീരെ വിസ്മരിച്ചിട്ട് അഹങ്കാരാദി ജഡരൂപങ്ങളെ മാത്രം ഉള്ളതെന്ന് ധരിച്ച് അനുഭവിച്ചുകൊണ്ടിരിക്കുന്ന അറിവാണ് അനാത്മജ്ഞാനം അഥവാ ജഡജ്ഞാനം. ഭ്രമജ്ഞാനമെന്നറിയപ്പെടുന്നതും ഇതുതന്നെ. ലൗകികന്മാരിലധികവും എപ്പോഴും ഈ ജ്ഞാനതലത്തിലാണ് കഴിഞ്ഞു കൂടുന്നത്. ഇങ്ങനെയുള്ള അനാത്മ ജ്ഞാന സ്വരൂപമാണ് ഗുരുദേവൻ നാലാം പദ്യത്തിൽ പ്രതിപാദിക്കുന്നത്:

4. അഹങ്കാരാദി കാര്യം യ-
ദാനാത്മകമസംഖ്യകം

യേനാവഗമ്യതേ/നാത്മ-
ജ്ഞാനം തദവധാര്യതേ.

യേന - യാതൊരു ജ്ഞാനത്താൽ; യദ് അസംഖ്യകം - എണ്ണമറ്റതും; അനാത്മകം - ആത്മാവല്ലാത്ത ജഡദൃശ്യരൂപത്തിലുള്ളതും ആയ; അഹങ്കാരാദി കാര്യം - അഹങ്കാരം തുടങ്ങിയുള്ള കാര്യങ്ങൾ; അവഗമ്യതേ - അറിഞ്ഞനുഭവിക്കപ്പെടുന്നുവോ; തദ് - ആ ജ്ഞാനം; അനാത്മജ്ഞാനം - ജഡജ്ഞാനം; അവധാര്യതേ - എന്നറിയപ്പെടുന്നു.

എണ്ണമറ്റതും ജഡദൃശ്യരൂപത്തിലുള്ളതുമായ അഹങ്കാരം മുതലിങ്ങോട്ടുള്ള കാര്യരൂപങ്ങളെ അറിഞ്ഞനുഭവിക്കുന്ന ജ്ഞാനമാണ് അനാത്മജ്ഞാനം അഥവാ ജഡജ്ഞാനമെന്നറിയപ്പെടുന്നത്.

### അനാത്മജ്ഞാന വിശകലനം

സോപാധികജ്ഞാനത്തിന്റെ ഒരു പിരിവാണ് അനാത്മജ്ഞാനം. ഉപാധികളെ മിഥ്യയായും സത്യമായും അറിയാം. ഉപാധികളെ സത്യമായി തെറ്റിദ്ധരിച്ചറിയുന്നിടത്താണ് അനാത്മജ്ഞാനം. കയറിലെ സർപ്പത്തെ സത്യമാണെന്നു ധരിക്കുന്നതുപോലെ. സാക്ഷിജ്ഞാനം ഉറയ്ക്കുന്നതോടുകൂടി ഒരു കാര്യം വ്യക്തമായി സത്യദർശികൾക്കു തെളിയുന്നു. നിർവികല്പജ്ഞാനസ്വരൂപമായ ആത്മാവു മാത്രമാണ് സത്യം. അതിൽ പ്രതിഭാസിക്കുന്ന അഹങ്കാരം മുതൽ ബാഹ്യവിഷയങ്ങൾ വരെയുള്ള എല്ലാം അനാത്മാവാണ്; അതായത് ജഡമാണ്. ആത്മാവുള്ളതുകൊണ്ട് അതിൽ പൊന്തിമറയുന്ന ജഡദൃശ്യങ്ങളാണവയെല്ലാം. ആത്മാവിനെ അറിഞ്ഞയാൾക്ക് അവയെല്ലാം വെറും തോന്നൽമാത്രം. ആത്മാവിനെയറിയാതെ ദൃശ്യങ്ങളെ മാത്രം അറിഞ്ഞുകൊണ്ടിരിക്കുന്ന ജ്ഞാനമാണ് അനാത്മജ്ഞാനം. ജഡങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള അറിവ് ഒരിക്കലും ഒടുങ്ങുന്നതല്ല. കൂടുതൽ കൂടുതൽ അറിയുമ്പോൾ കൂടുതൽ കൂടുതൽ ജഡദൃശ്യങ്ങൾ പൊന്തിവന്നുകൊണ്ടേയിരിക്കും. അനന്തകോടി സൗരയൂഥങ്ങളാണ് ബ്രഹ്മാണ്ഡത്തിൽ ചുറ്റിക്കൊണ്ടിരിക്കുന്നതെന്നു ആധുനികശാസ്ത്രത്തിനു തന്നെ ബോധ്യമായിക്കഴിഞ്ഞിട്ടുണ്ട്. എല്ലാ ഭൗതികവിജ്ഞാനങ്ങളും ജഡവിജ്ഞാനങ്ങളാണ്. കേവല ജഡവിജ്ഞാനം ഒരിക്കലും സ്ഥിരമായ സംതൃപ്തിയോ സൗഖ്യമോ നല്കുകയില്ല. ഈ ജഡവിജ്ഞാനമാണ് നാലാം പദ്യത്തിലെ പ്രതിപാദ്യം.

### യഥാർഥജ്ഞാനവും അയഥാർഥജ്ഞാനവും

സോപാധിക നിരുപാധിക ജ്ഞാനങ്ങൾ തന്നെ അല്പാല്പഭിന്നതകളോടുകൂടിയ പല പേരുകളിൽ അറിയപ്പെടുന്നുണ്ട്. ആത്മജ്ഞാനവും ഭ്രമജ്ഞാനവും വേർതിരിഞ്ഞുള്ള അനുഭവങ്ങളാണ്. കയറിൽ സർപ്പത്തെക്കാണുന്നിടത്ത് കയറിനെക്കുറിച്ചുള്ള അറിവും സർപ്പത്തെക്കുറിച്ചുള്ള അറിവും രണ്ടും രണ്ടാണ്. പക്ഷേ കയറിനെക്കണ്ടു കഴിഞ്ഞയാളിന് അതേ കയറിൽ വീണ്ടും സർപ്പത്തിന്റെ തോന്നലുണ്ടായാലും അവിടെയുള്ളതു കയറുമാത്രമാണ് എന്ന് ഗ്രഹിക്കാൻ കഴിയും. ഇതാണ് വസ്തുബോധം. അഥവാ യഥാർഥ

ജ്ഞാനം. ആത്മദർശനം നേടിയയാൾ വ്യവഹാരദശയിൽ ഉപാധികളെ കണ്ടാൽപോലും അവയിലൊക്കെ വസ്തുവായുള്ളത് ആത്മാവുമാത്രമാണെന്ന് നല്ലപോലെ അറിയുന്നു. വസ്തുവിനെ കാണാത്തവർ ഉപാധികളെ സത്യമെന്നു ഭ്രമിക്കുന്നു. അതത്രേ അയഥാർത്ഥജ്ഞാനം. അയഥാർത്ഥജ്ഞാനവും മുൻപു പ്രതിപാദിച്ച അനാത്മ ജ്ഞാനവും ഒന്നുതന്നെയാണ്. ഈ യഥാർത്ഥായഥാർത്ഥ ജ്ഞാനങ്ങളെയാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ വിവരിക്കുന്നത്:

*5.* യഥാവദ് വസ്തു വിജ്ഞാനം
രജ്ജു തത്ത്വാവബോധവത്
യത്തദ്യഥാർത്ഥവിജ്ഞാന-
മയഥാർത്ഥമതോഽന്യഥാ.

രജ്ജുതത്ത്വാവബോധവത് - കയറിൽ സർപ്പത്തെക്കാണുന്നിടത്ത് വസ്തു കയറു മാത്രമാണെന്നു ധരിക്കുന്നതുപോലെ; യഥാവദ് വസ്തുവിജ്ഞാനം - ഏതൊരുനുഭവത്തിലും വസ്തുവിനെ ഉള്ളതുപോലെ മനസിലാക്കുന്ന; യദ് - യാതൊരു ജ്ഞാനമുണ്ടോ; തദ് - ആ ജ്ഞാനമാണ്; യഥാർഥവിജ്ഞാനം - യഥാർഥവിജ്ഞാനമെന്നറിയപ്പെടുന്നത്; അതഃ അന്യഥാ - ഇതിനുനേരെ വിപരീതമായുള്ളത്; അയഥാർഥം - അയഥാർഥജ്ഞാനമാകുന്നു.

കയറിൽ സർപ്പത്തെക്കാണുന്നിടത്ത് കയറാണ് വസ്തു എന്നു ഗ്രഹിക്കുന്നതുപോലെ ഏതനുഭവത്തിലും വസ്തുവിനെ ഉള്ളതുപോലെ ധരിക്കുന്നതാണ് യഥാർഥജ്ഞാനം. ഇതിനു നേരെ വിപരീതമായുള്ളത് അയഥാർഥജ്ഞാനവും.

## യഥാർഥജ്ഞാനവിശകലനം

ഏതു വസ്തുവിനെയും അതിന്റെ അല്പരൂപത്തിൽ തെറ്റായി ധരിക്കുകയോ പൂർണരൂപത്തിൽ ശരിയായി ധരിക്കുകയോ ചെയ്യാം. അല്പരൂപത്തിൽ തെറ്റായി ധരിക്കുന്നത് അയഥാർഥജ്ഞാനം. അതു നാം ചർച്ച ചെയ്തു കഴിഞ്ഞു. പൂർണരൂപത്തിൽ ശരിയായി ധരിക്കുന്നതാണ് യഥാർഥജ്ഞാനം. നിലനില്പിന്റെ രഹസ്യം പുറമേ തിരഞ്ഞവർക്കാർക്കും പൂർണമായി ധരിക്കാൻ ഇന്നുവരെ കഴിഞ്ഞിട്ടില്ല. അന്തർമുഖമായി സത്യത്തെ തിരഞ്ഞവർ ആത്മജ്ഞാനം നേടി പ്രപഞ്ചദർശനത്തിലെ വസ്തു തത്ത്വം ബോധഘനമായ ബ്രഹ്മം മാത്രമാണെന്ന് പ്രഖ്യാപിച്ചിട്ടുണ്ട്. സത്യദർശികൾ എവിടെയും എപ്പോഴും അതുമാത്രം കാണുന്നു. വസ്തുവിനെ പൂർണമായി ധരിച്ച തത്ത്വദർശിയെന്ന നിലയിലാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ യഥാർഥജ്ഞാനം വിവരിച്ചിരിക്കുന്നത്.

## പ്രത്യക്ഷജ്ഞാനം

കാഴ്ചക്കുള്ള ഉപകരണങ്ങളും കണ്ടറിയേണ്ട വസ്തുവും തൊട്ടുതൊട്ടിരിക്കുന്നതുകൊണ്ട് സ്വാഭാവികമായ സംഭവിക്കുന്ന അറിവാണ് പ്രത്യക്ഷ

ജ്ഞാനം. ഇതിന് അപരോക്ഷജ്ഞാനമെന്നും പേരുണ്ട്. പ്രത്യക്ഷജ്ഞാന ത്തെയാണ് ഗുരുദേവൻ ആറാം പദ്യത്തിൽ വിവരിക്കുന്നത്:

*6.* യത് സാന്നിദ്ധ്യാദേവ സർവം
ഭാസതേ സ്വയമേവ തത്
പ്രത്യക്ഷജ്ഞാനമിതി ചാ-
പരോക്ഷമിതി ലക്ഷ്യതേ.

യത് സാന്നിദ്ധ്യാദേവ - യാതൊരിന്ദ്രിയങ്ങളുടെയും പദാർഥങ്ങളുടെയും പരസ്പരസാമീപ്യം കൊണ്ടുമാത്രം; സർവം - എല്ലാം; സ്വയമേവ - സ്വാഭാ വികമായിത്തന്നെ; ഭാസതേ - പ്രകാശിക്കുന്നുവോ; തത് പ്രത്യക്ഷജ്ഞാനം ഇതി - അപ്രത്യക്ഷ ജ്ഞാനമെന്നും അപരോക്ഷജ്ഞാനം ഇതി ച - അപ രോക്ഷജ്ഞാനം എന്നും; ലക്ഷ്യതേ - ലക്ഷണചെയ്യപ്പെട്ടിരിക്കുന്നു.

ഇന്ദ്രിയങ്ങളുടെയും പദാർഥങ്ങളുടെയും പരസ്പരസാമീപ്യംകൊണ്ട് എല്ലാം സ്വാഭാവികമായിത്തന്നെ അറിയാനിടവരുന്ന ജ്ഞാനമാണ് പ്രത്യക്ഷ ജ്ഞാനം. ഈ പ്രത്യക്ഷജ്ഞാനംതന്നെ അപരോക്ഷജ്ഞാനമെന്നും അറിയ പ്പെടുന്നു.

## പ്രത്യക്ഷജ്ഞാനവിശകലനം

അക്ഷശബ്ദത്തിന് ഇന്ദ്രിയമെന്നർഥം. ജ്ഞാനോപകരണമായ ഇന്ദ്രി യത്തിന് മുൻപിൽ നേരിട്ട് പദാർഥത്തെ ഗ്രഹിക്കാൻ കഴിയുന്ന ജ്ഞാനമാണ് പ്രത്യക്ഷം. വേറൊരാളിൽനിന്നും പറഞ്ഞു കേൾക്കുന്ന ജ്ഞാനം പരോക്ഷ ജ്ഞാനമാണ്. പരന്റെ ഇന്ദ്രിയത്തിനു മാത്രമേ നേരിട്ട് ആ ജ്ഞാനം ഉളവാ യിട്ടുള്ളൂ. നേരെമറിച്ച് പ്രത്യക്ഷജ്ഞാനം അപരോക്ഷജ്ഞാനമാണ്. ഭൗതി കതലത്തിലും ആധ്യാത്മികതലത്തിലും പ്രത്യക്ഷജ്ഞാനമുണ്ട്. ജ്ഞാനേന്ദ്രി യങ്ങൾ അതാതിന്റെ വിഷയങ്ങളെ ഗ്രഹിക്കുന്നത് ഭൗതികതലത്തിലെ പ്രത്യ ക്ഷജ്ഞാനമാണ്. ഏതെങ്കിലും ഭൗതികരൂപം മനസുകൊണ്ട് വ്യക്തമായി ദർശിച്ചാൽ അതിനെ മനഃപ്രത്യക്ഷമെന്നു പറയാം. ഭൗതിക സങ്കല്പങ്ങ ളൊക്കെ വെടിഞ്ഞ് അന്തർമുഖമായി ഏകാഗ്രപ്പെടുന്ന ബുദ്ധിക്ക് ആത്മസ്വ രൂപം നേരിട്ട് അനുഭവ വിഷയമാകും. അങ്ങനെ ബുദ്ധി പ്രത്യക്ഷമാണ് ആത്മാവ്.

*ദൃശ്യതേ ത്വഗ്രയാബുദ്ധ്യാ*
*സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ*

സൂക്ഷ്മദർശികൾ അതിസൂക്ഷ്മമായ എകാഗ്രബുദ്ധികൊണ്ട് ആത്മാ വിനെ നേരിട്ടു കാണുന്നു എന്ന് ഉപനിഷത്ത് പ്രഖ്യാപിക്കുന്നു. ഗുരു വിൽനിന്നും പറഞ്ഞുകേട്ട് ആത്മാവിനെക്കുറിച്ചുറപ്പായ അറിവുണ്ടാകുന്നതു പരോക്ഷജ്ഞാനം. ഏകാഗ്രബുദ്ധിയിൽക്കൂടി നേരിട്ട് ആത്മാവിനെക്കാണു ന്നത് അപരോക്ഷജ്ഞാനം. ഈ അപരോക്ഷജ്ഞാനമാണ് ആറാം പദ്യ ത്തിലെ പ്രതിപാദ്യം.

## അനുമിതിജ്ഞാനം

ഒന്നിന് മറ്റൊന്നിനോടുള്ള നിരന്തര സാഹചര്യം കണ്ടു പരിചയിച്ചിട്ടു ള്ളയാൾ ആ ഒന്നിനെ എവിടെയെങ്കിലും കണ്ടാൽ അവിടെ മറ്റേതിന്റെയും സാന്നിധ്യം ഊഹിക്കുന്നു. പുകയ്ക്ക് അഗ്നിയോടുള്ള നിരന്തര സാഹചര്യം കണ്ടിട്ടുള്ളയാൾ പുക കാണുന്നിടത്ത് അഗ്നിയുണ്ടെന്നൂഹിക്കുന്നു. ഇങ്ങിനെ ഊഹിച്ചറിയുന്ന ജ്ഞാനമാണ് അനുമിതിജ്ഞാനം. ഗുരുദേവൻ ഏഴാം പദ്യ ത്തിൽ ഈ അനുമിതിജ്ഞാനം വിവരിച്ചിരിക്കുന്നു:-

7. യയാഽനു സാധകം സാധ്യം
മീയതേ ജ്ഞാനരൂപയാ
വൃത്ത്യാ സാഽനുമതിഃ സാഹ-
ചര്യസംസ്കാരജന്യയാ.

യയാ – യാതൊരു; സാഹചര്യസംസ്കാരജന്യയാ – ഒന്നിനു മറ്റൊന്നി നോടുള്ള നിരന്തര സാഹചര്യം കണ്ടു പരിചയിച്ചുണ്ടായ സംസ്കാര ത്തിൽനിന്നു രൂപംകൊണ്ട്; ജ്ഞാനരൂപയാ – ജ്ഞാനസ്വരൂപമായ; വൃത്ത്യാ – മനോഭാവംകൊണ്ട്; അനുസാധകം – തുടർന്നു കണ്ടെത്തേണ്ടതായ; സാദ്ധ്യം – ലക്ഷ്യവസ്തു; മീയതേ – ഉണ്ടെന്നൂഹിക്കപ്പെടുന്നുവോ; സാ അനു മതി – ആ മനോവൃത്തിയാണ് അനുമിതി.

ഒന്നിനു മറ്റൊന്നിനോടുള്ള നിരന്തര സാഹചര്യം കണ്ടു പരിചയിച്ചു ണ്ടായ സംസ്കാരത്തിൽനിന്നും രൂപംകൊണ്ട് അറിവായിത്തീർന്നിട്ടുള്ള മനോ വൃത്തി തുടർന്നു കണ്ടെത്തേണ്ട ലക്ഷ്യവസ്തുവിനെ ഊഹിക്കുന്നതാണ് അനുമിതി.

## അനുമിതിജ്ഞാന വിശകലനം

അനുമിതിജ്ഞാനവും ഭൗതികതലത്തിലും ആധ്യാത്മികതലത്തിലു മുണ്ട്. പുക കണ്ടിട്ട് അഗ്നിയുണ്ടെന്നൂഹിക്കുന്നതുപോലെയുള്ളവയാണ് ഭൗതി കതലത്തിലെ അനുമിതികൾ. പ്രപഞ്ചകാര്യരൂപങ്ങളെക്കണ്ടിട്ട് ഇവയ്ക്ക് ഒരു പരമകാരണം ഉണ്ടായിരിക്കണം എന്നൂഹിക്കുന്നതു പോലെയുള്ളവയാണ് ആദ്ധ്യാത്മികതലത്തിലെ അനുമിതികൾ. ആത്മാവിനെ ഊഹിച്ചറിയാൻ കഴി യുന്ന അനുമിതിയേതും ആദ്ധ്യാത്മികതലത്തിലേതാണെന്നു ഭാവം.

## ഉപമിതിജ്ഞാനം

ഒരു പുതിയ വസ്തു ഒരാളെ ധരിപ്പിക്കണമെന്നിരിക്കട്ടെ. അറിയാവുന്ന യാൾ അപരിചിതൻ കണ്ടിട്ടുള്ള ഒരു ഉപമാനത്തെ ചൂണ്ടിക്കാണിച്ച് ഇതു പോലിരിക്കും എന്നു വിവരിക്കുന്നു. കാട്ടിലുള്ള ഏതെങ്കിലും ഒരു മൃഗത്തെ നാട്ടിലുള്ള പശുവിനെപ്പോലിരിക്കും എന്നൊരാൾ വിവരിച്ചുകൊടുക്കുന്നു എന്നു വിചാരിക്കുക. വിവരണം കേൾക്കുന്നയാൾ കാട്ടിൽപോയി ആ മൃഗത്തെ കണ്ടറിയുന്നു. ഇതാണ് ഉപമിതിജ്ഞാനം. ഈ ഉപമിതിജ്ഞാന മാണ് എട്ടാം പദ്യത്തിലെ പ്രതിപാദ്യം.

*8.* ഗത്വാ സമീപം മേയസ്യ
മീയതേ ശ്രുതലക്ഷണഃ
യയാ സംവിത് സോപമിതിർ-
മൃഗോഽയമിതി രൂപയാ.

മേയസ്യ - അറിയേണ്ട വസ്തുവിന്റെ; സമീപം ഗത്വാ - അടുത്തുചെന്നിട്ട്; ശ്രുതലക്ഷണഃ - ദൃഷ്ടാന്ത സഹിതം ധരിച്ചുവച്ചിരിക്കുന്ന പദാർഥം; അയം മൃഗഃ - ഇതാണാമൃഗം; ഇതി രൂപയാ - എന്ന മട്ടിലുള്ള; യയാ യാതൊരുജ്ഞാനപ്രക്രിയകൊണ്ട്; മീയതേ - വ്യക്തമായി ധരിക്കപ്പെടുന്നുവോ; സാ സംവിത് - ആ അറിവാണ്; ഉപമിതിഃ - ഉപമിതിജ്ഞാനം.

അറിയേണ്ട വസ്തുവിന്റെ അടുക്കൽചെന്ന് ദൃഷ്ടാന്ത സഹിതം ധരിച്ചു വച്ചിരിക്കുന്ന പദാർഥത്തെ ഇതാണാമൃഗം എന്ന മട്ടിൽ അറിയാൻ സഹായിക്കുന്ന ജ്ഞാനമാണ് ഉപമിതിജ്ഞാനം.

## ഉപമിതിജ്ഞാനവിശകലനം

സാദൃശ്യജ്ഞാനംവഴി അറിയേണ്ട വസ്തുവിനെ തിരഞ്ഞു കണ്ടെത്താൻ സഹായിക്കുന്ന ജ്ഞാനമാണ് ഉപമിതിജ്ഞാനം. ഭൗതിക വിജ്ഞാനത്തിനുമാത്രമേ ഇതുപകരിക്കൂ. ഉപമാനമില്ലാത്ത വസ്തുവായതുകൊണ്ട് ഉപമിതിജ്ഞാനംകൊണ്ട് ആത്മാവിനെ അറിയാൻ സാദ്ധ്യമല്ല. എന്നാൽ വേദാന്തശാസ്ത്രത്തിൽ സൃഷ്ടി വിവരണത്തിന് രജ്ജുസർപ്പമരുമരീചികാദി അനേകം ഉപമാനങ്ങൾ സ്വീകരിക്കപ്പെട്ടിട്ടുണ്ട്. ഇത്തരം ഉപമാനങ്ങളെല്ലാം ചില പ്രത്യേകാംശങ്ങൾ സ്പഷ്ടമാക്കാൻ മാത്രമേ ഉപകരിക്കൂ എന്നോർക്കണം. ഉദാഹരണമായി മരുഭൂമിയിൽ മൃഗതൃഷ്ണയെന്നപോലെയാണ് ബ്രഹ്മത്തിൽ പ്രപഞ്ചം പ്രതിഭാസിക്കുന്നത് എന്നു പറയുമ്പോൾ ബ്രഹ്മം മരുഭൂമി പോലെയാണെന്നു ധരിക്കുന്നത് അനേകം തെറ്റിദ്ധാരണകൾക്കിട നൽകും. സച്ചിദാനന്ദഘനമായ ബ്രഹ്മം മരുഭൂമിപോലെ ശൂന്യവും ജഡവുമാണെന്നു ധരിക്കാനിടയായാൽ എന്തായിരിക്കും കഥ?

## ജീവജ്ഞാനവും ഇന്ദ്രിയജ്ഞാനവും

പരമസത്യം സാക്ഷാത്കരിച്ചാൽ വസ്തു ഒന്നേയുള്ളൂ എന്നു ബോധ്യപ്പെടും. ഈ അദ്വയവസ്തുവിൽതന്നെയാണ് ജീവനും ഇന്ദ്രിയങ്ങളും കൂടിച്ചേർന്നു പ്രപഞ്ചം ഉണ്ടാക്കിയനുഭവിക്കുന്നത്. ജീവന്റെ ഉപകരണങ്ങളാണ് ഇന്ദ്രിയങ്ങൾ. ഈ ഉപകരണങ്ങൾ സത്യവസ്തുവിൽ തൽക്കാലത്തേയ്ക്കുണ്ടാക്കിത്തീർക്കുന്ന കാഴ്ചകളാണ് പ്രപഞ്ച ദൃശ്യങ്ങൾ. ഇങ്ങിനെ ഇന്ദ്രിയങ്ങൾ ഉണ്ടാക്കിത്തീർക്കുന്ന കാഴ്ചകളിൽ ജീവൻ മമതാബദ്ധനായിത്തീരുന്നതാണ് ബന്ധം. ഞാൻ, ഞാൻ, എന്റേത്, എന്റേത് എന്നിങ്ങനെ സകലരും അനുഭവിക്കുന്നതാണ് ജീവജ്ഞാനം: പുറമേയുള്ള പദാർഥങ്ങളെക്കുറിച്ച് ഇത്, അത്, കല്ല്, മണ്ണ്, മനുഷ്യൻ, പക്ഷി എന്നിങ്ങനെ ഉണ്ടാകുന്ന ജ്ഞാനമാണ് ഇന്ദ്രിയജ്ഞാനം. ഇന്ദ്രിയങ്ങൾ ഒരുമിച്ചു ചേർന്നാണല്ലോ ബാഹ്യദൃശ്യങ്ങ

ളുടെ തോന്നലുളവാകുന്നത്. ജീവജ്ഞാനവും ഇന്ദ്രിയജ്ഞാനവുമാണ് ഒൻപതാം പദ്യത്തിലെ പ്രതിപാദ്യം.

9. അഹം മമേതി ജ്ഞാനം യ-
ദിദം തദിതി യച്ച തത്
ജീവജ്ഞാനം തദപര-
മിന്ദ്രിയജ്ഞാനമിഷ്യതേ.

അഹം മമ ഇതി ജ്ഞാനം യദ് – ഞാൻ, എന്റേത് എന്നിങ്ങനെ അനുഭവിക്കുന്ന യാതൊരു ജ്ഞാനമുണ്ടോ; തദ് ജീവജ്ഞാനം – അത് ജീവജ്ഞാനമാകുന്നു; ഇദം തദ് ഇതി ച – ഇത്, അത് എന്നിങ്ങനെയും; യദ് ജ്ഞാനം – യാതൊരു ജ്ഞാനമുണ്ടോ; തദ് അപരം – അത് നേരത്തേ പറഞ്ഞതിൽനിന്നും ഭിന്നമായ; ഇന്ദ്രിയജ്ഞാനം ഇഷ്യതേ – ഇന്ദ്രിയജ്ഞാനമെന്നു കരുതപ്പെടുന്നു.

ഞാൻ, എന്റേത് എന്നിങ്ങനെ അനുഭവിക്കുന്ന ജ്ഞാനമാണ് ജീവജ്ഞാനം. ഇത്, അത് എന്നിങ്ങനെ അനുഭവവിഷയമാകുന്ന ജ്ഞാനം ഇന്ദ്രിയജ്ഞാനവും.

## ഇന്ദ്രിയജ്ഞാനവിശകലനം

ഞാൻ, എന്റേത് എന്നിങ്ങനെ അനുഭവവിഷയമാകുന്ന ജീവജ്ഞാനം നാം മുൻപും പലപ്പോഴും ചർച്ചചെയ്തിട്ടുള്ളതാണ്. ഈ ജീവന്റെ ഉപകരണങ്ങളാണ് ഇന്ദ്രിയങ്ങൾ. ഉപകരണങ്ങളിൽകൂടെ നോക്കുമ്പോൾ കാണുന്ന കാഴ്ചകളാണ് പ്രപഞ്ചദൃശ്യങ്ങൾ. ഇന്ദ്രിയങ്ങളെന്ന ഉപകരണങ്ങളിൽക്കൂടി നോക്കുമ്പോൾ അഖണ്ഡബോധമെന്ന സത്യവസ്തുതന്നെയാണ് ഇങ്ങനെ ജഡദൃശ്യങ്ങളായി പ്രത്യക്ഷപ്പെടുന്നത്. ഉപകരണങ്ങളിൽക്കൂടി നോക്കിയാൽ ഉപകരണങ്ങളുടെ സ്വഭാവം ദൂഷിതമായി മാത്രമേ വസ്തു കാണപ്പെടുകയുള്ളൂ. പച്ചക്കണ്ണാടിയിൽക്കൂടി നോക്കിയാൽ പ്രപഞ്ചം മുഴുവൻ പച്ചയായി കാണപ്പെടും. ഈ കാഴ്ച ഒരു ചതിയാണെന്നു തീർച്ചയാണല്ലോ. മനുഷ്യരുടെയും ജന്തുക്കളുടെയും ഇന്ദ്രിയങ്ങൾ വ്യത്യാസപ്പെട്ട കാഴ്ചകളെയാണുളവാക്കുന്നത്. ഇതിൽ ഏതു കാഴ്ചയാണു സത്യം. ഇനി മനുഷ്യൻ തന്നെ ശക്തിയുള്ള വേറെ ഉപകരണങ്ങളിൽക്കൂടി ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിച്ചാൽ പദാർഥരൂപങ്ങൾ മാറിക്കാണും. ഇതിൽ ഏതു കാഴ്ചയാണ് ശരി? മനുഷ്യനു തന്നെ ആറാമതൊരു ജ്ഞാനേന്ദ്രിയംകൂടിയുണ്ടായിരുന്നെങ്കിൽ ആറാമതൊരു സ്വഭാവം കൂടി അനുഭവവിഷയമായേനേ. ഇങ്ങനെ ഏതുവിധത്തിൽ ചിന്തിച്ചാലും ഇന്ദ്രിയങ്ങൾ കാട്ടിത്തരുന്ന കാഴ്ചകൾ ശരിയല്ലെന്നു തെളിയും. ഇക്കാര്യം പരീക്ഷിച്ചുറപ്പിച്ചിട്ടാണ് ഇന്ദ്രിയങ്ങളെ മാറ്റിനിറുത്തിയിട്ടുവേണം സത്യാന്വേഷണം നടത്താനെന്ന് സത്യദർശികൾ ശഠിക്കുന്നത്. ഇന്ദ്രിയജ്ഞാനം ഒരു ചതിയാണ്.

## പരജ്ഞാനസ്വരൂപം

ജീവബ്രഹ്മൈക്യമാണ് ബ്രഹ്മവിദ്യയുടെ ലക്ഷ്യം. സാക്ഷിജ്ഞാനം കഴിഞ്ഞ് നാമരൂപങ്ങളെ ഒഴിച്ചുമാറ്റുന്നതോടെ നിരുപാധികജ്ഞാനംനേടി

ഒരു യോഗി ഈ ലക്ഷ്യത്തിലെത്തിച്ചേരുന്നു. സമാധിവേളയിൽ നിരുപാധികജ്ഞാനം സാക്ഷാത്കരിച്ചിട്ട് വ്യവഹാരദശയിലെത്തുമ്പോൾ ഉപാധികളിലും നിറഞ്ഞു തിങ്ങുന്ന വസ്തു ഒന്നുതന്നെയെന്നറിയാൻ കഴിയും. ഇതാണ് യഥാർഥജ്ഞാനം. സമാധിപരിശീലനവും ഈ യഥാർഥജ്ഞാനവും ഒരുമിച്ചു പ്രവർത്തിക്കുന്നതോടെ സാധകന്റെ വാസനകളെല്ലാം ക്ഷയിക്കാൻ തുടങ്ങുന്നു. സങ്കല്പങ്ങൾ ഒന്നൊന്നായി അകലാൻ തുടങ്ങുന്നു. ഇതാണ് സമാധിയുടെ പാകപ്പെടൽ. ഇവിടെ തത്ത്വജ്ഞാനം, മനോനാശം, വാസനാക്ഷയം ഇവ പരസ്പരം സഹായിച്ചുകൊണ്ട് ഒരുമിച്ചു പ്രവർത്തിച്ച് സാധകനെ പൂർണസത്യാനുഭൂതിയിലേയ്ക്കു നയിക്കുകയാണ്. ഈ പാകപ്പെടൽ പൂർത്തിയായാൽ പിന്നെ ബ്രഹ്മനിഷ്ഠൻ എവിടെ എങ്ങിനെ വർത്തിച്ചാലും ജീവബ്രഹ്മൈക്യം അനുഭവിച്ചുകൊണ്ടേയിരിക്കുന്നു. നിരന്തരമായ ഈ ഐക്യാനുഭവമാണ് പരജ്ഞാനം. പരജ്ഞാനാനുഭൂതിയോടെ ലോകരംഗത്തു പ്രവർത്തിച്ച ആചാര്യനെന്ന നിലയിൽ ഗുരുദേവൻ അതിന്റെ സ്വരൂപം വിവരിച്ചു കൊണ്ടാണ് ജ്ഞാനദർശനം ഉപസംഹരിക്കുന്നത്:

*10.* ഓം തത് സദതി നിർദ്ദിഷ്ടം
ബ്രഹ്മാത്മൈക്യമുപാഗതം
കല്പനാദി വിഹീനം യ-
ത്തത് പരജ്ഞാനമീര്യതേ.

ഓം, തത്, സത് ഇതി നിർദിഷ്ടം - ഓം, തത്, സത് എന്ന മൂന്നു പദങ്ങൾകൊണ്ട് ചൂണ്ടിക്കാണിക്കപ്പെടുന്നതും; ബ്രഹ്മാത്മൈക്യം ഉപാഗതം - ജീവബ്രഹ്മൈക്യം നിലനിറുത്തുന്നതും; കല്പനാദിവിഹീനം - ഭിന്നഭിന്ന നാമരൂപങ്ങളെ ആശ്രയിച്ചുണ്ടാകുന്ന സങ്കല്പഭേദങ്ങളില്ലാത്തതും ആയ; യത് (ജ്ഞാനം) - യാതൊരു ജ്ഞാനമുണ്ടോ; തത്പരജ്ഞാനം ഈര്യതേ - അത് പരജ്ഞാനം എന്നു പറയപ്പെടുന്നു.

ഓം, തത്, സത് എന്നിങ്ങനെ മൂന്നുവിധത്തിൽ ചൂണ്ടിക്കാണിക്കപ്പെടുന്നതും ജീവബ്രഹ്മൈക്യം നിലനിറുത്തുന്നതും ഭിന്നഭിന്ന നാമരൂപങ്ങളെ ആശ്രയിച്ചുണ്ടാകുന്ന സങ്കല്പഭേദങ്ങളില്ലാത്തതും ആയ ജ്ഞാനമാണ് പരജ്ഞാനം എന്നറിയപ്പടുന്നത്.

### ഓം, തത്, സത്

സർവത്ര ബ്രഹ്മസ്വരൂപം ദർശിക്കുന്നവർ 'ഓം തത് സത്' എന്നു നിർദേശിച്ചുകൊണ്ടാണ് എല്ലാ കർമങ്ങളും ആരംഭിക്കുന്നത്. 'ഓം തത് സത്' എന്നു മൂന്നു പദങ്ങളും ബ്രഹ്മാനുഭവത്തെ കുറിക്കുന്നവയാണ്. 'ഓം' എന്ന പ്രണവമന്ത്രം ഉപനിഷത്തുകളെല്ലാം ഏക കണ്ഠമായി അംഗീകരിച്ചിട്ടുള്ള ബ്രഹ്മപ്രതീകമാണ്. ബ്രഹ്മമെന്നറിയപ്പെടുന്നത് ശുദ്ധബോധസ്വരൂപമായ സത്തയാണെന്നത്രേ പദങ്ങളുടെ ആകെക്കൂടിയുള്ള അർഥം. ഗീത പതിനേഴാമധ്യായത്തിൽ ഭഗവാൻ പ്രസ്താവിച്ചിരിക്കുന്നതു നോക്കുക:

*ഓം തത് സദിതി നിർദ്ദേശോ*
*ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ*
*ബ്രാഹ്മണാസ്തേന വേദാശ്ച*
*യജ്ഞാശ്ച വിഹിതാഃ പുരാ* *ഭഗ.ഗീ. 17-23*

'ഓം തത് സത്' എന്നിങ്ങനെ മൂന്നു വിധമാണ് ബ്രഹ്മസ്വരൂപം നിർദേ ശിക്കപ്പെടുന്നത്. ബ്രാഹ്മണങ്ങളും യജ്ഞങ്ങളും വേദങ്ങളുമെല്ലാം ഈ ബ്രഹ്മ നിർദേശത്തോടെയാണ് രൂപംകൊണ്ടിട്ടുള്ളത്. അവയെല്ലാം ബ്രഹ്മസ്വരൂപം കാട്ടിത്തരുന്നവയാണെന്നർഥം. അതുകൊണ്ട് വേദോക്തങ്ങളായ യജ്ഞദാ നതപഃക്രിയകളെല്ലാം 'ഓം' ഉച്ചാരണത്തോടെയാണ് പ്രവർത്തിക്കുന്നത്. ജീവിത കർമ ചലനങ്ങളെല്ലാം ഈ ബ്രഹ്മപ്രതീകത്തെ സ്മരിച്ചുകൊണ്ടായി രിക്കണം ഒരു സത്യാന്വേഷി നിർവഹിക്കേണ്ടത്. അതുപോലെ 'തത്' എന്ന പദം ഉച്ചരിച്ച് എല്ലാം ഈശ്വരമയമായിക്കണ്ട് ഫലാകാംക്ഷ കൈവെടിഞ്ഞ് നിസ്സംഗനാവാൻ യത്നിക്കേണ്ടതാണ്. നിസ്സംഗത്വത്തോടുകൂടി ബ്രഹ്മഭാവം ആവർത്തിച്ചുറപ്പിച്ച് കർമത്തെ പ്രശസ്തമാക്കിത്തീർക്കാനാണ് 'സത്' എന്ന പദം പ്രയോജനപ്പെടുന്നത്. ഇങ്ങിനെ 'ഓം തത് സത്' എന്ന നിർദേശം കൊണ്ട് നിരന്തരം ദാർഢ്യം കൈക്കൊള്ളുന്നതാണ് പരജ്ഞാനം. ഇക്കാര്യ മാണ് ഗുരുദേവൻ ശ്ലോകത്തിലെ ആദ്യത്തെ വരിയിൽ വെളിപ്പെടുത്തിയിരി ക്കുന്നത്.

**ജീവബ്രഹ്മൈക്യം**

ജീവനും ബ്രഹ്മവും ഒന്നെന്നുകാട്ടിത്തരികയാണ് വേദാന്തശാസ്ത്ര ത്തിന്റെ പരമലക്ഷ്യം. ഉപനിഷത്തുകളിലെ മഹാവാക്യങ്ങളാണ് പ്രധാന മായും ഈ കൃത്യം നിർവഹിക്കുന്നത്. വ്യക്തിശരീരത്തിനാശ്രയമായ ബോധാംശമാണ് ജീവൻ. പ്രപഞ്ചത്തിനാശ്രയമായ ബോധമാണ് ബ്രഹ്മം. നാല് പ്രധാന മഹാവാക്യങ്ങളാണ് ബ്രഹ്മാത്മൈക്യം പ്രഖ്യാപിക്കുന്നവ. ഋഗ്വേദോപനിഷത്തായ ഐതരേയത്തിലെ മഹാവാക്യമാണ് *'പ്രജ്ഞാനം ബ്രഹ്മ'* എന്നത്. കാണുക, മണക്കുക, കേൾക്കുക, സ്പർശിക്കുക; രസം അനുഭവിക്കുക, വികാരപ്പെടുക എന്നീ കർമ ചലനങ്ങളാണ് ജീവിതം. മേല്പറഞ്ഞ ക്രിയകളോരോന്നും ഓരോ ഇന്ദ്രിയങ്ങളുടെ പ്രത്യേകതകളാ ണ്. ഒരിന്ദ്രിയത്തിന് മറ്റൊരിന്ദ്രിയത്തിന്റെ കഴിവില്ലെന്നുള്ളതും സ്പഷ്ടമാ ണ്. എങ്കിലും എല്ലാ ക്രിയകളും ചെയ്യുന്നത് ഒരാൾ തന്നെയാണെന്നാണ് സകലരുടെയും അനുഭവം. അപ്പോൾ ഇന്ദ്രിയങ്ങളിൽനിന്നൊക്കെ ഭിന്നമായ ഒരു ബോധസത്ത മാറിമാറി ഇന്ദ്രിയങ്ങളാകുന്ന ഉപകരണങ്ങളെ ആശ്രയിച്ച് ചലിക്കുമ്പോഴാണ് വിവിധ ക്രിയകൾ രൂപംകൊള്ളുന്നത്. ഇങ്ങിനെ സ്വത ന്ത്രമായി നിന്നുകൊണ്ട് ഇന്ദ്രിയങ്ങളെ ചലിപ്പിക്കുന്ന ബോധം തന്നെയാണ് പ്രജ്ഞാനം അഥവാ ജീവൻ. വ്യക്തിശരീരങ്ങളെ ചലിപ്പിക്കുന്ന അതേ ബോധം തന്നെയാണ് പ്രപഞ്ചത്തെ ആകെ ചലിപ്പിക്കുന്നത്. അങ്ങിനെ വ്യക്തിഗതമായ ബോധസത്തയും പ്രപഞ്ചഗതമായ ബോധസത്തയും ഒന്നെന്നും കാണിക്കാനാണ് ഉപനിഷത്ത് 'പ്രജ്ഞാനം ബ്രഹ്മ' എന്നു

77-2003 13

പ്രഖ്യാപിച്ചിരിക്കുന്നത്. ഈ മഹാവാക്യാർഥത്തിന്റെ സാക്ഷാത്കാരമാണ് ബ്രഹ്മാത്മൈക്യം.

യജുർവേദോപനിഷത്തായ ബൃഹദാരണ്യകത്തിലെ മഹാവാക്യമാണ് *'അഹം ബ്രഹ്മാസ്മി'* എന്നുള്ളത്. മനുഷ്യശരീരം നിർമിച്ചിട്ട് പരിപൂർണനായ പരമാത്മാവുതന്നെ ആ ശരീരത്തിനുള്ളിൽ കടന്നുനിന്നുകൊണ്ട് ബുദ്ധിക്കു പ്രകാശമരുളി. അങ്ങനെ സാക്ഷിയായി നിന്ന് ബുദ്ധിയെ പ്രകാശിപ്പിച്ചു കൊണ്ട് സകല വ്യക്തികളിലും സദാ സ്ഫുരിക്കുന്ന 'ഞാൻ' എന്ന ബോധം തന്നെയാണ് ജീവാത്മാവ്. ഇന്ദ്രിയമനോബുദ്ധികളുടെ മാലിന്യങ്ങളുമായി ചേർന്നിരിക്കുമ്പോൾ അത് അഹങ്കാരമെന്നറിയപ്പെടുന്നു. മഹാവാക്യത്തിൽ 'ബ്രഹ്മ'പദം സർവത്ര പരിപൂർണമായ പരമാത്മ സത്യത്തെ പരാമർശി ക്കുന്നു. 'അസ്മി' (ആകുന്നു) എന്ന ശബ്ദം അഹങ്കാരമായിത്തോന്നുന്ന ഇപ്പോഴത്തെ 'ഞാൻ' മാലിന്യങ്ങളകന്ന് ബ്രഹ്മസത്തയായി പ്രകാശിക്കുമ്പോ ഴുണ്ടാകുന്ന ജീവബ്രഹ്മൈക്യം വ്യക്തമാക്കുന്നു. ഞാൻ ബ്രഹ്മമാകുന്നു എന്നത്രേ വാക്യാർഥം.

ഛാന്ദോഗ്യം സാമവേദോപനിഷത്താണ്. അതിലെ മഹാവാക്യമത്രേ *'തത് ത്വം അസി'* എന്നത്. 'അതു നീ തന്നെ' എന്നാണ് വാക്യാർഥം. സൃഷ്ടി ക്കുമുമ്പ് ഏകവും അദ്വിതീയവുമായ സത്ത മാത്രമേ ഉണ്ടായിരുന്നുള്ളൂ. മഹാ വാക്യത്തിലെ 'തത്' (അത്) എന്ന പദം നിർവികാരമായ ആ അദ്വയ സത്തയെ കുറിക്കുന്നു. ജിജ്ഞാസുവായ ശിഷ്യനോടാണല്ലോ ഗുരു മഹാവാക്യം ഉപ ദേശിക്കുന്നത്. ശിഷ്യശരീരത്തിൽ ദേഹേന്ദ്രിയങ്ങൾക്കുപരി സദാ പ്രകാശി ക്കുന്ന ബോധസത്തയെയാണ് 'ത്വം' (നീ) എന്ന പദംകൊണ്ടർഥമാക്കുന്നത്. പ്രപഞ്ചസൃഷ്ടിക്കുമുമ്പുണ്ടായിരുന്ന സത്തയും ശിഷ്യശരീരത്തിൽ പ്രകാശി ച്ചുകൊണ്ടിരിക്കുന്ന ബോധസത്തയും ഒന്നു തന്നെയെന്നാണ് 'അസി' (ആ കുന്നു) എന്ന പദം വ്യക്തമാക്കുന്നത്. 'അസി' എന്ന പദം ബ്രഹ്മാത്മൈ ക്യത്തെ പ്രഖ്യാപിക്കുന്നു. ഈ ഐക്യം സാക്ഷാത്കരിച്ചനുഭവിക്കൂ എന്ന് ഗുരു ശിഷ്യനോടുപദേശിക്കുകയാണ്.

അഥർവവേദോപനിഷത്തായ മാണ്ഡൂക്യത്തിലെ മഹാവാക്യമാണ് *'അയം ആത്മ ബ്രഹ്മ'* എന്നത്. 'ഈ ആത്മാവ് ബ്രഹ്മമാണ്' എന്നത്രേ വാക്യാർഥം. അഹങ്കാരം മുതൽ ദേഹം വരെയുള്ള പ്രതിഭാസങ്ങളിൽ കട ന്നുനിന്നുകൊണ്ട് അവയെ ചലിപ്പിക്കുന്ന ബോധത്തെയാണ് 'അയം ആത്മാ' എന്നു പറഞ്ഞിരിക്കുന്നത്. ഈ ആത്മാവുതന്നെയാണ് ജീവൻ. ബ്രഹ്മസത്ത തന്നെ ആത്മസ്വരൂപത്തിൽ വിളങ്ങുന്നുവെന്നുള്ള ബ്രഹ്മാത്മൈക്യം തന്നെ യാണ് ഈ വാക്യത്തിന്റെയും സാരം. ഈ ബ്രഹ്മാത്മൈക്യാനുഭവം തന്നെ യാണ് പരജ്ഞാനം. ബ്രഹ്മാത്മൈക്യം അനുഭവിക്കുന്നയാൾ എല്ലാം ബ്രഹ്മ മായി കാണുന്നു. അതുകൊണ്ട് ഈ ജ്ഞാനാനുഭവത്തിൽ ലൗകിക കല്പനകൾക്കൊന്നും പ്രസക്തിയില്ലെന്ന് സ്പഷ്ടമാണല്ലോ. ഇങ്ങനെയുള്ള പരജ്ഞാനരഹസ്യമാണ് ഗുരുദേവൻ ശ്ലോകത്തിലെ രണ്ടും മൂന്നും വരികളിൽ പ്രതിപാദിച്ചിരിക്കുന്നത്.

അദ്വയ സത്യസാക്ഷാത്കാരത്തിന്റെ സ്വരൂപം വ്യക്തമാക്കുവാനാണ് ഗുരുദേവൻ 'ജ്ഞാനദർശനം' കൊണ്ടുദ്ദേശിക്കുന്നത്. സത്യസാക്ഷാത്കാരം സുസ്പഷ്ടമാക്കുവാൻ വേണ്ടിയാണ് സോപാധികജ്ഞാനത്തിന്റെ വിവിധ രൂപങ്ങൾ എടുത്തു കാട്ടിയത്. അതുപോലെ സത്യജ്ഞാനവും അനുഭൂതി ദാർഢ്യത്തിന്റെ അളവനുസരിച്ച് ജ്ഞാനികളിൽ ലേശം ലേശം ഭേദപ്പെട്ടിരിക്കും. 'നിർവാണദർശനം' ചർച്ച ചെയ്യുമ്പോൾ ഇക്കാര്യം സുസ്പഷ്ടമാകുന്നതാണ്. എന്തായാലും ഈ അല്പാല്പഭിന്നതകൾകൂടി വേർതിരിച്ചു കാണിക്കാനാണ് നിരുപാധിക ജ്ഞാനത്തെ ആത്മജ്ഞാനം, യഥാർഥജ്ഞാനം, അപരോക്ഷജ്ഞാനം, പരജ്ഞാനം എന്നിങ്ങനെ പല പേരുകളിൽ വിവരിച്ചു തന്നിരിക്കുന്നത്. പത്താം ശ്ലോകത്തിൽ സമ്പൂർണമായ ബ്രഹ്മാത്മൈക്യത്തിലുള്ള പരജ്ഞാനം വെളിവാക്കിക്കൊണ്ട് ഗുരുദേവൻ ജ്ഞാനദർശനം ഉപസംഹരിച്ചിരിക്കുന്നു.

ജ്ഞാനദർശനം കഴിഞ്ഞു.

# 8. ഭക്തിദർശനം

**എന്താണു ഭക്തി?**

അസത്യപദാർഥങ്ങളോടുള്ള സ്നേഹം കാമം. സത്യവസ്തുവിനോടുള്ള സ്നേഹം ഭക്തി. കാമം ആരംഭത്തിൽ സുഖം തരുമെന്നു ഭ്രമിപ്പിച്ചുകൊണ്ട് ലക്ഷ്യപദാർഥത്തോടടുക്കുംതോറും കൂടുതൽ കൂടുതൽ ദുഃഖിപ്പിക്കുന്നു. ഭക്തി ആരംഭത്തിൽ ദുഃഖപ്രദമായി തോന്നിയാലും ലക്ഷ്യവസ്തുവിനോടടുക്കുംതോറും ശാശ്വതമായ ആനന്ദത്തെ മറ മാറ്റിത്തെളിയിക്കുന്നു. ഈ ജീവിതരഹസ്യം ധരിച്ചിട്ടുള്ള ധീരന്മാർ ലോകത്തിൽ നശ്വരമായിക്കാണുന്ന എല്ലാറ്റിനേയും ചിന്താമണ്ഡലത്തിൽനിന്നും പുറംതള്ളി ശാശ്വതമായ സത്യം തിരയുന്നു. ഭാഗവതത്തിൽ ശ്രീനാരദന്റെ പ്രഖ്യാപനം നോക്കുക:

*തസ്യൈവ ഹേതോഃ പ്രയതേത കോവിദോ*
*ന ലഭ്യതേ യത് ഭ്രമതാമുപര്യധഃ*
*തല്ലഭ്യതെ ദുഃഖവദന്യതഃ സുഖം*
*കാലേന സർവത്ര ഗഭീരരംഹസാ* *ഭാഗ. 1*

വിവേകമുള്ള ധീരൻ ജീവിതത്തിൽ അനശ്വരസത്യത്തെ തിരയുന്നു. പരിണാമപ്രവാഹത്തിൽ കീഴ്മേൽമറിയുന്നവർക്ക് അതു കിട്ടുകയില്ല. പരിണാമപ്രവാഹത്തിലെ അല്പസുഖം ദുഃഖമെന്നപോലെ കാലത്തിന്റെ ഗതിവേഗത്തിൽ വലിയ പ്രയത്നം കൂടാതെ തന്നെ ആർക്കും സമ്പാദിക്കാവുന്നതേയുള്ളൂ. അതുകൊണ്ട് ശാശ്വത സത്യത്തെക്കുറിച്ചുള്ള വിവേകിയുടെ നിരന്തര ജിജ്ഞാസയാണ് ഭക്തി. ബോധാംശമായ ആത്മാവ് അഥവാ ജീവപ്രജ്ഞ സ്വയമാരംഭിക്കുന്ന ഒരു യാത്രയാണ് ജീവിതം. കർമഗതിയാണ് സഞ്ചാരപഥം. കൂടിയും കുറഞ്ഞുമുള്ള സുഖദുഃഖാനുഭവങ്ങൾകൊണ്ട് നിമ്നോന്നതമാണീ

മാർഗം. കർമപഥത്തിലെ മാറിമാറിവരുന്ന സുഖദുഃഖാനുഭവങ്ങൾ അനുഭവിക്കുന്നതിന് അവിടെ സഞ്ചരിക്കാൻ തീരുമാനിച്ചാൽമാത്രം മതി. അതിന് പ്രത്യേകമായ വലിയ പ്രയത്നമൊന്നും ആവശ്യമില്ല. നേരെമറിച്ച് കർമപഥത്തിലെ മാറിമാറിവരുന്ന സുഖദുഃഖാനുഭവങ്ങൾക്കതീതമായി നിലനില്പിന്റെ ശാശ്വതമായ രൂപം കണ്ടെത്തുകയും നിത്യമായ ആനന്ദം അനുഭവിക്കുകയും ചെയ്യാൻ കൊതിക്കുന്നവരെയാണ് ഉപനിഷത്തുകൾ ധീരന്മാരായി കണക്കാക്കുന്നത്. പ്രജ്ഞയുടെ കർമവിമുക്തമായ സ്വസ്വരൂപസ്ഥിതി തന്നെയാണ് ഈ ശാശ്വതസ്ഥാനം. വേദാന്തം വ്യക്തമായി കണ്ടെത്തിയതും അചഞ്ചലമായി തുടരുന്നതുമായ ജീവിതരഹസ്യമാണിത്. ഈ മാർഗത്തിൽ സഞ്ചരിച്ചുകാണിച്ചു തന്നിട്ടുള്ളവരാണ് ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള ജീവന്മുക്തന്മാർ. വസ്തുത ഇതാണെങ്കിൽ സച്ചിദാനന്ദഘനമായ ആത്മസ്വരൂപം തിരഞ്ഞുപിടിക്കുകയായിരിക്കണം കർമപഥത്തിൽ സഞ്ചരിക്കുന്നവരുടെ പരമലക്ഷ്യം. നമുക്കു വീണ്ടും ഭാഗവതത്തിന്റെ പ്രഖ്യാപനത്തിലേയ്ക്കു തിരിയാം. മനുഷ്യജീവിതത്തിൽ അവശ്യം അനുഷ്ഠിച്ചിരിക്കേണ്ടതെന്താണെന്നാരാഞ്ഞ ശൗനകാദിമുനിമാരോട് സൂതൻ പ്രഖ്യാപിക്കുന്നതു നോക്കുക:

*സ വൈ പുംസാം പരോ ധർമ്മോ*
*യതോ ഭക്തിരധോക്ഷജേ*
*അഹൈതുക്യ പ്രതിഹതാ*
*യയാഽത്മാസംപ്രസീദതി.* *ഭാഗ. 1:2–6*

മനുഷ്യനായി ജനിച്ചാൽ അവൻ അനുഷ്ഠിക്കേണ്ട ഒരു പരമധർമമുണ്ട്. ആത്മഭക്തി വളരുംവിധം പ്രവർത്തിക്കുയാണാധർമം. ഈ ഭക്തി ലൗകികമായ ഒന്നും കൊതിച്ചുകൊണ്ടാകരുത്. ഇടതടവില്ലാതെ തുടരുകയും വേണം. അങ്ങനെയായാൽ ആത്മതേജസ് തെളിഞ്ഞ് ഹൃദയം പ്രസന്നമാകും. ഒരു യാത്രക്കാരൻ അവൻ എത്തിച്ചേരേണ്ട ഇടം മറന്നാൽ അവന്റെ യാത്ര വിഫലമാകും. യാത്രയിലുടനീളം ഉദ്ദിഷ്ടസ്ഥാനത്തിന്റെ ഉറപ്പായ ബോധം നിലനില്ക്കുന്നതുപോലെ കർമപഥത്തിൽ സഞ്ചരിക്കുന്നയാൾ ആനന്ദഘനമായ ആത്മസ്വരൂപത്തിന്റെ സ്മരണ വിട്ടുപോകാതെ ഉറപ്പായി പിൻതുടരേണ്ടതാണ്. ഇടതടവില്ലാത്ത ഈ ആത്മഭാവനയെ തന്നെയാണ് തത്ത്വവേദികൾ ഭക്തിയെന്നു വിളിക്കുന്നത്. സ്വന്തം ഹൃദയത്തിൽ ആത്മസ്വരൂപം തെളിച്ചെടുക്കാനുള്ള അന്തർമുഖമായ നിരന്തരാനുസന്ധാനമാണ് അപരാഭക്തി. ആത്മാനുസന്ധാനഫലമായി ബ്രഹ്മസ്വരൂപം തെളിഞ്ഞ് നിരന്തരമായ ബ്രഹ്മാനുസന്ധാനം കൈവരുന്നതാണ് പരാഭക്തി. ഭക്തിദർശനത്തിലെ ആദ്യത്തെ പദ്യത്തിൽ ഗുരുദേവൻ 'അപരാഭക്തി' സ്വരൂപമാണ് വിവരിക്കുന്നത്:

1. ഭക്തിരാത്മാനുസന്ധാന–
   മാത്മാ ƒ നന്ദഘനോ യതഃ
   ആത്മാനമനുസന്ധത്തേ
   സദൈവാത് മവിദാത്മനാ.

ഭക്തിഃ – ഭക്തിയെന്നു പറയുന്നത്; ആത്മാനുസന്ധാനം – ആത്മാനുസ ന്ധാനമാകുന്നു; യതഃ ആത്മാ ആനന്ദഘനഃ – ആത്മാവ് ആനന്ദഘനമായതു കൊണ്ട്; ആത്മവിത് = ആത്മാവിനെ അറിയുന്നയാൾ; ആത്മനാ – ബുദ്ധി കൊണ്ട്; സദാ ഏവ – എപ്പോഴും തന്നെ; ആത്മാനം അനുസന്ധത്തേ – ആത്മാ വിനെ പിൻതുടരുന്നുകൊണ്ടേയിരിക്കുന്നു.

ഭക്തി ആത്മാനുസന്ധാനമാണ്. ആത്മാവ് ആനന്ദഘനമായ സത്തയാ ണ്. അതുകൊണ്ട് ആത്മതത്വം ഗ്രഹിച്ചിട്ടുള്ളയാൾ എപ്പോഴും ബുദ്ധികൊണ്ട് ആത്മാവിനെ പിൻതുടർന്നുകൊണ്ടേയിരിക്കുന്നു.

## ജ്ഞാനവും ഭക്തിയും

ജ്ഞാനദർശനം കഴിഞ്ഞാണ് ഗുരുദേവൻ ഭക്തി ദർശനം ആരംഭിച്ചിരി ക്കുന്നത്. ജ്ഞാനവും ഭക്തിയും ഒന്നാണോ രണ്ടാണോ എന്നൊക്കെ പലർക്കും സംശയമുണ്ട്. സത്യാന്വേഷണ മാർഗത്തിലേയ്ക്ക് ഗാഢമായി ഇറ ങ്ങിച്ചെല്ലാത്തവരുടെ സംശയമാണിത്. ലൗകികതലത്തിലോ ആദ്ധ്യാത്മിക തലത്തിലോ ഭക്തിക്കോ ജ്ഞാനത്തിനോ വേർതിരിഞ്ഞു നിൽക്കാൻ കഴിയു ന്നതല്ല. ഈശ്വരനോട് അഥവാ സത്യത്തോടുള്ള പ്രേമമാണല്ലോ ഭക്തി. ഈശ്വ രൻ ഉണ്ട് എന്നറിയാതെ പ്രേമം സംഭവിക്കുകയില്ലല്ലോ. ലോകത്തിലും കഥ യിതുതന്നെയാണല്ലോ. പരസ്പരം സ്നേഹബദ്ധരായിത്തീരുന്നവർ സ്നേഹ പാത്രം ഉണ്ടെന്നറിഞ്ഞിട്ടാണല്ലോ സ്നേഹിക്കാൻ തുടങ്ങുന്നത്. സ്നേഹി ക്കുന്നവർ പരസ്പരം നേരിട്ടു കണ്ടിട്ടില്ലെങ്കിൽപ്പോലും പറഞ്ഞു കേട്ടെങ്കിലും ഉണ്ടെന്നറിഞ്ഞേ സ്നേഹം ആരംഭിക്കൂ. അതുപോലെ ഈശ്വരതത്ത്വം നേരിട്ടു ധരിക്കാൻ കഴിഞ്ഞിട്ടില്ലെങ്കിൽ ഗുരുവിൽനിന്നും പറഞ്ഞുകേട്ടെങ്കിലും ഉണ്ടെന്നറിഞ്ഞശേഷം മാത്രമേ ഭക്തി ആരംഭിക്കൂ. ചുരുക്കത്തിൽ ജ്ഞാന മാണ് ഭക്തിയുളവാക്കുന്നത്. ആരംഭത്തിൽ ജ്ഞാനവും ഭക്തിയും വളർച്ച പ്രാപിക്കാതെ പ്രാരംഭദശയിൽ നിൽക്കുകയാണെന്നുള്ളതു വാസ്തവം. എന്താ യാലും ജ്ഞാനം കൂടാതെ ഭക്തിയുണ്ടാകുന്നതല്ല. ഈശ്വരനെ അറിയുന്നതു ജ്ഞാനം. പ്രേമംകൊണ്ട് ഈശ്വരനോടടുക്കുന്നതു ഭക്തി. ജ്ഞാനം ഭക്തിക്കു കാരണമാകുന്നുവെന്നള്ളതുകൊണ്ടാണ് ഗുരുദേവൻ ജ്ഞാനദർശനം കഴിഞ്ഞ് ഭക്തിദർശനം ആരംഭിച്ചിരിക്കുന്നത്. ഒന്നാം പദ്യത്തിൽ 'ആത്മതത്ത്വം ഗ്രഹിച്ചിട്ടുള്ളയാൾ' എന്നു പറഞ്ഞിരിക്കുന്നതും ഭക്തിക്കുമുമ്പുള്ള പരോക്ഷ മായ അഥവാ സിദ്ധാന്തപരമായ ആത്മജ്ഞാനത്തെ ഉദ്ദേശിച്ചു തന്നെയാണ്.

## ആത്മാവ് ആനന്ദഘനമാണ്

ഒരു വസ്തുവിനെയോ വ്യക്തിയേയോ അറിഞ്ഞതുകൊണ്ടുമാത്രം അതിനെ സ്നേഹിച്ചു തുടങ്ങണമെന്നില്ല. ആ വ്യക്തിയോ വസ്തുവോ നമുക്കു സുഖം തരുമെന്നു തോന്നുമ്പോഴാണ് നാം സ്നേഹിക്കാൻ ഒരുമ്പെ ടുന്നത്. എല്ലാ സുഖത്തിനും ഇരിപ്പിടം ആത്മാവാണെന്നു തെളിഞ്ഞിട്ടുണ്ട്. ആത്മസുഖം കണ്ടെത്താനുള്ള യത്നമാണ് ജീവിതം. പലർക്കും അന്വേഷ ണമാർഗം തെറ്റിപ്പോകുന്നതുകൊണ്ട് ലക്ഷ്യവും അകന്നുപോകുന്നുവെന്നേ

യുള്ളൂ. ഏകാഗ്രപ്പെട്ട മനസ് ആത്മസുഖം കണ്ടെത്തുന്നു. ഇതാണ് നിയമം. ഈശ്വരപ്രേമമാണ് മനസിന്റെ ഏകാഗ്രതയ്ക്കുള്ള ഉത്തമമാർഗം. ലോക വസ്തുക്കളെയോ വ്യക്തികളെയോ സ്നേഹിക്കുന്നതുപോലും ഈ ഏകാ ഗ്രതക്കുള്ള ഉപായമായിട്ടാണ്. ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവ ല്ക്യൻ തന്റെ ഭാര്യയായ മൈത്രേയിയോട് ഈ രഹസ്യം വ്യക്തമായി പ്രഖ്യാ പിക്കുന്നുണ്ട്. ഭാര്യ ഭർത്താവിനെ സ്നേഹിക്കുന്നത് ഭാര്യയുടെ ആത്മസുഖ ത്തിനുവേണ്ടിയാണ് ഭർത്താവ് ഭാര്യയെ സ്നേഹിക്കുന്നതും അപ്രകാരം തന്നെ. അപ്പോൾ എല്ലാവർക്കും പ്രിയപ്പെട്ട സുഖവസ്തു ആത്മാവാണ്. അതിനെ കണ്ടെത്താൻ ഉപകരിക്കുമെന്നു തോന്നുന്നതുകൊണ്ടാണ് മറ്റുള്ള വയെ പ്രിയപ്പെടുന്നത്. ഈ നിലയിൽ പാട്ടും ആട്ടവും കൂത്തും എല്ലാം ആത്മ സുഖം മറ മാറ്റി അനുഭവിക്കാനുള്ള ഉപായങ്ങൾ മാത്രമാണ്. പക്ഷേ ലോക ത്തുള്ള എന്തും അല്പകാലത്തേയ്ക്കുള്ളതായതുകൊണ്ട് അവയെ ആശ്ര യിച്ചുണ്ടാകുന്ന സുഖവും ക്ഷണികമായേ ഇരിക്കുകയുള്ളൂ. മാത്രമല്ല ഉപായം നഷ്ടപ്പെടുന്നതോടെ ആത്മാവ് കൂടുതൽ മറക്കപ്പെട്ട് ദുഃഖം ആവിർഭവിക്കു കയും ചെയ്യുന്നു. ഈ അനുഭവ രഹസ്യം അറിഞ്ഞതുകൊണ്ടാണ് ശ്രീനാരാ യണഗുരുദേവനെപ്പോലെയുള്ളവർ ആത്മാവിനെ മറ മാറ്റി ശാശ്വതമായി കണ്ടെത്താനുള്ള ഉപായമുണ്ടോയെന്നാരാഞ്ഞത്. അനന്ത സമ്പത്തിനധീശ നായ ഒരു പ്രഭുവിനെ നിസാരനായ ഒരു മധ്യസ്ഥനിൽക്കൂടി സമീപിച്ച് തുച്ഛ മായ ഒരു അനുകൂല്യം നേടുന്നവരാണ് ലൗകികന്മാർ. നേരേമറിച്ച് ആ പ്രഭു വിനെ നേരിട്ടുതന്നെ അന്വേഷിക്കാൻ യത്നിക്കുന്നവരാണ് ആത്മജിജ്ഞാ സുക്കൾ. നേരിട്ടന്വേഷിച്ചവർക്കൊക്കെ ആനന്ദത്തിനിരിപ്പിടം ആത്മാവുമാത്ര മാണെന്നു തെളിഞ്ഞു. അവർ ഈ അറിവ് അവരെ സമീപിക്കുന്ന സുഖാ ന്വേഷികൾക്കുപദേശിക്കുന്നു. ആത്മാവിനെ അനുസന്ധാനം ചെയ്യാനുള്ള മാർഗവും വിവരിച്ചുകൊടുക്കുന്നു. ഇങ്ങനെ ഗുരുമുഖത്തുനിന്നും വസ്തു സ്വരൂപം ആനന്ദഘനമാണെന്നറിയുന്നതുകൊണ്ടാണ് ജിജ്ഞാസുനിരന്തര മായ ആത്മാന്വേഷണത്തിലേർപ്പെടുന്നത്. ഇക്കാര്യമാണ് ഗുരുദേവൻ 'ആത്മാ/നന്ദഘനോ യതഃ' എന്ന വരികൊണ്ട് പ്രഖ്യാപിച്ചിരിക്കുന്നത്. നിര ന്തരമായ ആത്മാനുസന്ധാനമാണ് ഭക്തി.

## ആത്മാനുസന്ധാനമാണ് 'അപരാ' ഭക്തി

സത്യം ആദ്യമായി കണ്ടെത്തേണ്ടത് അവനവന്റെ ഉള്ളിലാണ്. ഉള്ളി ലുള്ള ഈശ്വരാംശത്തെ തിരയുന്നതാണ് ആത്മാനുസന്ധാനം. അങ്ങനെ ആത്മസ്വരൂപം തെളിയുന്നതോടെ 'അഹം ബ്രഹ്മാസ്മി—ഞാൻ ബ്രഹ്മമാ കുന്നു' എന്ന അനുഭവമുണ്ടാകുന്നു. ഇതുവരെയേ 'അപരാഭക്തി' പ്രവർത്തി ക്കുന്നുള്ളൂ. സ്വാത്മാവിന്റെ ബ്രഹ്മഭാവം തെളിഞ്ഞശേഷം ബ്രഹ്മാനുഭവം ഇതര പ്രപഞ്ചഘടകങ്ങളിലേയ്ക്കും വ്യാപിക്കുന്നു. അപ്പോഴാണ് 'സർവം ഖല്വിദം ബ്രഹ്മ - ഇക്കാണുന്നതെല്ലാം ബ്രഹ്മം തന്നെയാണ്' എന്ന അനു ഭവം ആവിർഭവിക്കുന്നത്. ഈ അനുഭവം ഉണ്ടാക്കുന്ന ഭക്തിയാണ് 'പരാ ഭക്തി.' പരാഭക്തിസ്വരൂപം രണ്ടാം പദ്യം ചർച്ചചെയ്യുമ്പോൾ വ്യക്തമാകുന്ന

താണ്. ഈ ക്രമം വേദാന്തശാസ്ത്രപ്രസിദ്ധമാണ്. ഗീതയും ഇങ്ങനെ പ്രഖ്യാപിക്കുന്നു.

*യദാ ഭൂതപൃഥഗ്ഭാവ*
*മേകസ്ഥമനുപശ്യതി*
*തത ഏവ ച വിസ്താരം*
*ബ്രഹ്മ സമ്പദ്യതേ തദാ* — *ഭഗ.ഗീ. 13-31*

ഭിന്നപ്രപഞ്ചഘടകങ്ങളുടെ കേന്ദ്രം സ്വന്തം ആത്മാവുതന്നെ ദർശിക്കാൻ തുടങ്ങുന്നതോടെ ബ്രഹ്മാനുഭവം വികാസം പ്രാപിക്കുന്നു. തുടർന്നു സർവം ബ്രഹ്മമാണെന്നനുഭവിക്കാനും കഴിയുന്നു. ഇങ്ങനെ സത്യസ്വരൂപം വ്യക്തമായിക്കാണാനും അതിൽ ചേർന്നു ലയിക്കാനും ആത്മാനുസന്ധാനരൂപത്തിലുള്ള ഭക്തികൊണ്ടു മാത്രമേ സാധ്യമാവൂ. ഇവിടെ ഭക്തിയും ജ്ഞാനവും കൈകോർത്തുപിടിച്ചു മുന്നോട്ടു നീങ്ങുകയാണെന്നു പറയേണ്ടതില്ലല്ലോ. ഈ ജ്ഞാനഭക്തിസമന്വയമാണ് ഭഗവാൻ ഗീത പതിനെട്ടാമധ്യായത്തിൽ പ്രഖ്യാപിക്കുന്നത്:

*ഭക്ത്യാ മാമഭിജാനാതി*
*യാവാൻ യശ്ചാസ്മി തത്ത്വതഃ*
*തതോം മാം തത്ത്വതോ ജ്ഞാത്വാ*
*വിശതേ തദനന്തരം* — *ഭഗ.ഗീ. 18-55*

ഭക്തികൊണ്ട് ഞാൻ എത്രയുണ്ടെന്നും എങ്ങിനെയുള്ളവനാണെന്നും യഥാർത്ഥത്തിൽ നേരിട്ടറിയാൻ കഴിയുന്നു. ഇങ്ങിനെ എന്നെ യഥാർത്ഥത്തിൽ അറിയുന്ന സത്യാന്വേഷി എന്നിൽ പ്രവേശിച്ച് ഞാനായിത്തീരുന്നു. എന്നെ വേദപഠനം കൊണ്ടോ തപസുകൊണ്ടോ ദാനംകൊണ്ടോ ഒന്നും അറിയാൻ പറ്റുകില്ല. എന്നു പറഞ്ഞിട്ട് പതിനൊന്നാമദ്ധ്യായത്തിലെ അമ്പത്തിനാലാം ശ്ലോകത്തിലും ഭഗവാൻ ഭക്തിജ്ഞാനങ്ങളെ ഇതേ മട്ടിൽ സമന്വയിപ്പിച്ചു കാണുന്നുണ്ട്. അറിയാതെ സ്നേഹിക്കാനോ സ്നേഹിക്കാതെ കൂടുതൽ അറിയാനോ പറ്റില്ലെന്നു ചുരുക്കം. ഇതെല്ലാം മനസ്സിൽ കണ്ടുകൊണ്ടാണ് ഗുരുദേവൻ 'ആത്മ വിത്ത് സദാ ആത്മാവിനെ അനുസന്ധാനം ചെയ്യുന്നു' എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്.

## സഗുണഭക്തിയും നിർഗുണഭക്തിയും

എന്താണ് ആത്മാനുസന്ധാനം? ആനന്ദഘനമായ ബോധമാണ് ആത്മാവ്. ആദ്യമായി ഉള്ളിൽ ഈ ബോധമണ്ഡലം കണ്ടെത്തുകയാണ് ലക്ഷ്യം. രാഗദ്വേഷങ്ങൾ ഒത്തുചേർന്നുണ്ടാകുന്ന ഒരു മറയാണ് ഈ ബോധമണ്ഡലത്തെ മറച്ചിരിക്കുന്നത്. അപ്പോൾ രാഗദ്വേഷങ്ങളുടെ കട്ടി കുറച്ച് ഈ ബോധമണ്ഡലത്തെ മറ മാറ്റിത്തെളിച്ചെടുക്കുകയാണ് ആത്മാനുസന്ധാനം. നിത്യാനിത്യവസ്തു വിചാരമാണ് ആത്മാനുസന്ധാനത്തിനുള്ള ഉത്തമമാർഗം. വിചാരം ചെയ്ത് ജഡ വസ്തുക്കൾ നശ്വരങ്ങളും ദുഃഖപ്രദങ്ങളുമെന്നു

കണ്ടാൽ അവയിൽ ക്രമേണ മനസ് നിസംഗമായി ഭവിക്കും തുടർന്ന് ആനന്ദ ഘനമായ ആത്മാവ് തെളിയുകയും ചെയ്യും. വിചാരം ചെയ്യാൻ കഴിയാത്ത വർ സങ്കൽപനിരോധ രൂപത്തിലുള്ളയോഗം അഭ്യസിക്കേണ്ടതാണ്. യോഗാ ഭ്യാസക്രമം യോഗദർശനം ചർച്ചചെയ്യുമ്പോൾ സുവ്യക്തമാകുന്നതാണ്. യോഗാഭ്യാസം ദൃഢപ്പെടുന്തോറും ആത്മാനുഭവം കൂടി കൂടി വരും. വിചാര മാർഗവും യോഗമാർഗവുമാണ് നിർഗുണഭക്തിയെന്നറിയപ്പെടുന്നത്. ഒരു മധ്യ സ്ഥനെയും ആശ്രയിക്കാതെ പ്രകൃതിയിലെ ഗുണമണ്ഡലങ്ങളെ ഒഴിച്ചുമാറ്റി ഈ രണ്ടു മാർഗങ്ങളും സത്യാന്വേഷിയെ നേരിട്ട് ഗുണമണ്ഡലങ്ങൾക്കപ്പുറ മുള്ള ആത്മതത്ത്വത്തിൽ കൊണ്ടെത്തിക്കുന്നു അങ്ങനെ നേരിട്ട് ഗുണാതീ തമായി ആത്മസത്തയെ ഭജിക്കുന്ന മാർഗമായതുകൊണ്ടാണ് ഇതിനെ നിർഗു ണഭക്തിമാർഗം എന്നു വിളിക്കുന്നത്. ഭജിക്കലാണ് ഭക്തി. ഭജിക്കലെന്നുവ ച്ചാൽ സേവിക്കലെന്നാണർത്ഥം. ഒരു ഭൃത്യൻ പ്രഭുവിനെ സേവിക്കുന്നതു പോലെ ഒരു ജിജ്ഞാസു മനോമാലിന്യങ്ങളകറ്റി ഗുണാതീതമായ ആത്മാ വിനെ സേവിക്കുന്നു. അതുകൊണ്ടാണ് നിർഗുണ ഭക്തി എന്ന പദം അർത്ഥ വത്താകുന്നത്. ചിലരുടെ മനസ്സ് വിചാരം ചെയ്യാനോ യോഗാഭ്യാസത്തിനോ വഴങ്ങിയില്ലെന്നുവരാം. ലോകസുഖാനുഭവങ്ങളോടുള്ള താത്പര്യാതിരേകമാ ണതിനുകാരണം. അങ്ങനെയുള്ളവർ സഗുണഭക്തിമാർഗം അംഗീകരിച്ച് ആത്മാനുസന്ധാനം നടത്തുന്നു. ഗുരുവിന്റേയോ ഏതെങ്കിലും ഒരിഷ്ടദേവ തയുടേയോ രൂപം ധ്യാനപരിശീലനം കൊണ്ട് ഹൃദയത്തിൽ നിരന്തരം നില നിർത്താൻ അഭ്യസിക്കലാണ് സഗുണഭക്തി. സഗുണഭക്തിയിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട ചില ശാസ്ത്രതത്ത്വങ്ങളുണ്ട്. ധ്യാനത്തിനായി സ്വന്തം മനസ്സി നിണങ്ങുന്ന ഒരിഷ്ടദേവനെ തിരഞ്ഞെടുക്കണം. രൂപമില്ലാതെ ഏതെങ്കിലും മന്ത്രം ധ്യാനിക്കുന്നതും സഗുണഭക്തിയാണ്. മനസ്സിന്റെ ഏകാഗ്രതയാണ് ലക്ഷ്യം. ഏതാണുവേണ്ടതെന്ന് അവരവരുടെ മനസ്സിന്റെ ഘടനയനുസരിച്ച് തീരുമാനിക്കേണ്ടതാണ്. ഏതായാലും ധ്യാനത്തിന് പല രൂപങ്ങളും പല മന്ത്ര ങ്ങളും അംഗീകരിച്ചാൽ മനസ്സിന്റെ ഏകാഗ്രതയ്ക്കുപകരിക്കയില്ലെന്നു സ്പഷ്ടമാണല്ലോ. എന്നാൽ ഏകാഗ്രതയ്ക്ക് തീരെ വഴങ്ങാത്ത അത്യന്തച ഞ്ചലമായ മനസ്സാണെങ്കിൽ ഈശ്വരന്റെ പല രൂപങ്ങളും മന്ത്രങ്ങളും മാറി മാറി ധ്യാനിച്ചെങ്കിലും കുറേനേരം ഈശ്വരചിന്ത നിലനിറുത്താൻ ശ്രമിക്കു ന്നതു നന്നുതന്നെ. ഉപനിഷത്തുകളെല്ലാം സഗുണ നിർഗുണ ഭക്തികളെ സമ ന്വയിപ്പിച്ചുകൊണ്ട് ആത്മാനുസന്ധാനത്തിന് ഏകകണ്ഠമായി നിർദ്ദേശിക്കുന്ന അത്ഭുത മന്ത്രമാണ് പ്രണവം അഥവാ 'ഓം' കാരം. പ്രണവോപാസകൻ സഗു ണത്തിൽ തുടങ്ങി നേരിട്ടു നിർഗുണത്തിൽ എത്തിച്ചേരുന്നു. 'ഓം' എന്ന മന്ത്രം ഉറക്കെയോ പതുക്കെയോ നീട്ടി ഉച്ചരിച്ച് മനസ്സിനേകാഗ്രത നേടുക യാണ് പ്രണവോപാസന. ഏതായാലും ഒരിഷ്ട ദേവതാരൂപമോ മന്ത്രമോ അംഗീകരിച്ചുകഴിഞ്ഞാൽ അംഗീകരിക്കുന്ന സഗുണരൂപം സർവ്വവ്യാപിയായ ബ്രഹ്മത്തിന്റെ പ്രതീകം അഥവാ പ്രതിനിധിയാണെന്നുവേണം ഭാവനചെയ്യാൻ. സർവ്വവ്യാപിത്വം സർവ്വേശ്വരത്വം സർവ്വശക്തി മത്വം ഇതെല്ലാം ആ ധ്യേയരൂ പത്തിനുണ്ടെന്നു കാണണം. ഭാഗവതത്തിൽ കൃഷ്ണരൂപത്തെയും മറ്റും

സ്തുതിക്കുന്ന ഇടങ്ങളിലെ പരമാത്മ വിശേഷണങ്ങൾ തുടരെതുടരെ ചേർത്തിരിക്കുന്നത് ഈ ഉപാസനാരഹസ്യം കാട്ടിത്തരാനാണ്. ബ്രഹ്മസൂത്രത്തിൽ വ്യാസഭഗവാൻ ഇക്കാര്യം പ്രത്യേകിച്ചെടുത്തു പറഞ്ഞിട്ടുണ്ട്. സഗുണരൂപങ്ങളൊന്നും തന്നെ ഈശ്വരന്റെ യഥാർത്ഥ രൂപമല്ലെന്നോർക്കണം. മനസ്സിനേകാഗ്രതയ്ക്കുവേണ്ടി നാം തൽക്കാലത്തേയ്ക്ക് സ്വീകരിച്ച കൽപിത രൂപമാണ് സഗുണരൂപം. ആ കല്പിതരൂപത്തിൽ യഥാർത്ഥ സത്യത്തിന്റെ ഭാവനകൾ അർപ്പിച്ചുകൊണ്ടാണ് ഭജിക്കേണ്ടത്. ഒരു സഗുണ രൂപം ധ്യാനിച്ചുറപ്പിക്കുകയെന്നുവച്ചാൽ ധ്യാനവേളയിൽ മറ്റെല്ലാ ചിന്തകളെയും മനസ്സിൽ നിന്നും പുറംതള്ളുന്നുവെന്നാണർത്ഥം. ഇതുതന്നെയാണല്ലോ ഏകാഗ്രത. ഈ ഏകാഗ്രത ഉറപ്പായി വന്നു ചേരുമെങ്കിൽ നാം ധ്യാനിക്കുന്ന സഗുണരൂപത്തിൽ പരമാത്മാവ് ചേതനനായി പ്രത്യക്ഷപ്പെട്ട് ഉപാസകനെ അനുഗ്രഹിക്കുന്നതാണ്. ഇങ്ങനെ സഗുണരൂപത്തിൽ രൂപം ധ്യാനിച്ചുറപ്പിക്കുന്നയാൾക്ക് ഏകാഗ്രത കിട്ടിക്കഴിഞ്ഞാൽ ശുദ്ധമായ ആത്മതത്ത്വം ദർശിക്കാൻ പിന്നെ ആ സഗുണരൂപത്തെമാത്രം ഒഴിച്ചു മാറ്റിയാൽ മതിയാകും. ഏതുതരം ഭക്തിയിലായാലും ഏകാഗ്രതയുടെ കൂടുതൽ കുറവനുസരിച്ച് ഉള്ളിൽ ശാന്തിയും സുഖവും അനുഭവപ്പെടുന്നതാണ്. ആത്മാനുസന്ധാനമാണ് ഭക്തിയെന്ന് നിർവ്വചിക്കുന്ന ശ്രീനാരായണഗുരുദേവൻ സഗുണഭക്തിയും കൂടി അതിൽ ഉൾപ്പെടുത്തിയിട്ടുണ്ടെന്ന് അദ്ദേഹത്തിന്റെ ക്ഷേത്രപ്രതിഷ്ഠകളും സ്തോത്ര രചനകളും നിസംശയം തെളിയിക്കുന്നു. സഗുണഭക്തിയിൽ മുഴുകുന്നയാളും വാസ്തവത്തിൽ ആത്മാവിനെത്തന്നെയാണനുസന്ധാനം ചെയ്യുന്നത്. തൽക്കാലം ഒരു മദ്ധ്യസ്ഥന്റെ സഹായത്തോടുകൂടിയെന്നു മാത്രം. ഈ സഗുണഭക്തി നിഷ്കാമഭക്തിയെന്നും സകാമഭക്തിയെന്നും രണ്ടുതരമുണ്ട്. നാരദമഹർഷി നിഷ്കാമഭക്തിയെ മുഖ്യഭക്തിയെന്നും സകാമഭക്തിയെ ഗൗണഭക്തിയെന്നും വിളിക്കുന്നു. 'തനിക്കീശ്വരനെക്കിട്ടണം; മറ്റൊക്കെ നഷ്ടപ്പെട്ടാലും വേണ്ടില്ല.' എന്നിങ്ങനെ ഈശ്വരനെ മാത്രം ലക്ഷ്യമാക്കുന്ന ഭക്തിയാണ് നിഷ്കാമഭക്തി ഇതു തന്നെയാണ് ഭാഗവതകാരന്റെ അഹൈതുകീ ഭക്തി. ഈ ഭക്തിയാണ് ഫലേച്ഛകൂടാതെയുള്ള കർമ്മയോഗത്തിനാധാരം. നേരെ മറിച്ച് ഏതെങ്കിലും ലൗകികകാര്യത്തിനുവേണ്ടി ഈശ്വരനെ ഒരുപായമാക്കി ഭജിക്കുന്നതാണ് സകാമഭക്തി. ഏതായാലും ഈശ്വരതത്ത്വം പൂർണ്ണമായി വിസ്മരിച്ചിട്ട് ലോകകാര്യങ്ങൾക്കായി ജീവിതമർപ്പിക്കുന്നതിനേക്കാൾ ശ്രേഷ്ഠമാണ് സകാമഭക്തി. ഈശ്വരതത്ത്വം ആനന്ദഘനമാണെന്നറിഞ്ഞ് ഭജിക്കുന്ന നിഷ്കാമഭക്തൻ തന്നെയാണ് ജ്ഞാനി. ഭഗവാൻ ഗീതയിൽ സകാമ ഭക്തന്മാരെ ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി എന്നു മൂന്നായിതിരിക്കുന്നു. നിഷ്കാമഭക്തനെ ജ്ഞാനിയെന്നും വിളിക്കുന്നു. എന്നിട്ട് ഭഗവാൻ ഇങ്ങിനെ പ്രഖ്യാപിക്കുന്നു:

*ഉദാരാഃ സർവ്വ ഏവൈതേ*
*ജ്ഞാനീ ത്വാത്മൈവ മേ മതം*
*ആസ്ഥിതഃ സ ഹി യുക്താത്മാ*
*മാമേവാനുത്തമാം ഗതിം.* *ഭഗ. ഗീ. 7–18*

ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി തുടങ്ങിയ സകാമഭക്തന്മാരും കേമന്മാർതന്നെയാണ്. എങ്കിലും ജ്ഞാനി എന്റെ സ്വരൂപം തന്നെയാണ്. അവൻ എന്നിൽ മനസ്സുറപ്പിച്ച് എന്നെത്തന്നെ വിലപ്പെട്ട ജീവിതലക്ഷ്യമായി എണ്ണുന്നു. ഭക്തിയുടെ ഈ വിവിധഭാവങ്ങളെല്ലാം കണ്ടുകൊണ്ടുതന്നെയാണ് ഗുരുദേവൻ നിർവ്വചനശ്ലോകം രചിച്ചിരിക്കുന്നത്. ഗുരുദേവന്റെ വ്യക്തിജീവിതവും ലോകസംഗ്രഹപ്രവർത്തനങ്ങളും ഇക്കാര്യം നമുക്കു വ്യക്തമാക്കിത്തരുന്നു.

## നിരന്തരാനുസന്ധാനം

ഭക്തി ഏതുതരത്തിലുള്ളതായാലും ഉപാസ്യദേവതയെ നിരന്തരം ധ്യാനിച്ചുറപ്പിച്ചെങ്കിലേ അതു ഫലവത്താകയുള്ളൂ. വിചാരമോ യോഗപരിശീലനമോ കൊണ്ടുള്ള ആത്മാനുസന്ധാനത്തിലും നിരന്തരമായ ലക്ഷ്യബോധം ഉറയ്ക്കുമ്പോഴേ ഭക്തി കാര്യമായ ഫലം തരാൻ തുടങ്ങുകയുള്ളൂ. ഏകാന്തധ്യാനവേളയിൽ ധ്യാനം ഉറച്ച് സുഖം അനുഭവിക്കാനും നിരന്തരമായ ലക്ഷ്യാനുസന്ധാനം ആവശ്യമാണ്. മറ്റുസമയമെല്ലാം ലക്ഷ്യം മറന്ന് ലോകകാര്യങ്ങളിൽ മുഴുകിയിട്ട് അല്പനേരം ഈശ്വരധ്യാനത്തിനിരുന്നാൽ ധ്യാനം ഉറയ്ക്കുകയോ ഹൃദയം പ്രസന്നമാവുകയോ ചെയ്യുകയില്ല. എല്ലാ ലോക വ്യവഹാരങ്ങളനുഷ്ഠിക്കുമ്പോഴും ബുദ്ധിയെ ആത്മാനുസന്ധാനത്തിൽ ഉറച്ചുനിൽക്കാൻ പരിശീലിപ്പിക്കേണ്ടതാണ്. ഇതു സാധിക്കുമോയെന്നു ചിലർക്കു സംശയം തോന്നാം. ശീലിച്ചാൽ ഇതു സാധിക്കുമെന്നു മാത്രമല്ല ലോകവ്യവഹാരങ്ങൾ അത്യന്തം ലഘുവായിത്തീരുകയും ചെയ്യും. ശ്രീനാരായണഗുരുദേവന്റെ ജീവിതം തന്നെ അതിനു തെളിവാണ്. അത്യന്തം വിഷമകരങ്ങളായ ലോകപ്രശ്നങ്ങളെയാണദ്ദേഹം നേരിട്ടത്. പക്ഷെ വലിയ കോലാഹലമൊന്നു മുണ്ടാക്കാതെ ലളിതമായി അവയ്ക്കു പരിഹാരം കാണാൻ ആ ബ്രഹ്മനിഷ്ഠനു കഴിഞ്ഞു. ഈശ്വരങ്കൽ ഏകാഗ്രബുദ്ധി ഉറച്ചവർക്കല്ലാതെ ഒന്നിലും വിവേകപൂർണ്ണമായ മാർഗം തെളിയുന്നതല്ല. പരിശീലനംകൊണ്ട് ഇത് സാധിക്കാവുന്നതുമാണ്. ആദ്യമാദ്യം ഈശ്വരകഥകൾ കേട്ടും ഈശ്വരനാമങ്ങൾ ഉച്ചരിച്ചും പരിശീലിക്കണം. ഭഗവാനെ മറന്നു പോകുമ്പോഴൊക്കെ പശ്ചാത്താപത്തോടെ വീണ്ടും ധ്യാനിച്ചുറപ്പിക്കണം. സത്യനിഷ്ഠന്മാരുമായി കൂടെകൂടെ സമ്പർക്കം പുലർത്തണം. അല്ലെങ്കിൽ അവരുടെ തിരുവായ്മൊഴികൾ പഠിക്കണം. ഇങ്ങനെ കുറേനാൾ പരിശീലിക്കാമെങ്കിൽ ഒരാൾക്കിഷ്ടമായുള്ള ആത്മാനുസന്ധാനം ഉറച്ചുകിട്ടുന്നതാണ്. എന്തായാലും ബുദ്ധി സത്യസ്വരൂപത്തിന്റെ നിരന്തരാനുസന്ധാനത്തിന് പാകപ്പെടുമ്പോഴേ ഭക്തിയുടെ ഫലം പ്രകടമായിത്തീരൂ. ഈ അനുഭവരഹസ്യം വെളിപ്പെടുത്താനാണ് ഗുരുദേവൻ 'ആത്മതത്ത്വം ഗ്രഹിച്ചയാൾ എപ്പോഴും ബുദ്ധികൊണ്ട് ആത്മാവിനെ പിന്തുടർന്നുകൊണ്ടേയിരിക്കുന്നു' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്.

## പരാഭക്തി സ്വരൂപം

ആത്മാനുസന്ധാനത്തിൽ മുന്നേറുന്ന ബുദ്ധി ക്രമേണ ആത്മസാക്ഷാത്ക്കാരത്തിലെത്തിച്ചേരുന്നു. നിർവ്വികാരവും ബോധാനന്ദഘനവും ശാശ്വത

വുമായ ഒരു വസ്തുസത്തയെ ആ ബുദ്ധിക്ക് വ്യക്തമായി ഉള്ളിൽ കണ്ടനുഭ വിക്കാൻ സാധിക്കുന്നു. മാത്രമല്ല ആ വസ്തുവിനെ കണ്ടനുഭവിക്കുന്ന താൻ അതിൽ നിന്നും ഭിന്നമല്ലെന്നും ബുദ്ധിക്കു തെളിയുന്നു. ഈ ആത്മസാക്ഷാ ത്ക്കാരത്തെ തുടർന്നാണ് ബ്രഹ്മാനുഭവം ആരംഭിക്കുന്നത്. തന്നിൽ ശാശ്വത മായി തെളിഞ്ഞ സത്യസ്വരൂപം പ്രപഞ്ചത്തിൽ അകവും പുറവും ഇടതിങ്ങി നിറഞ്ഞിരിക്കുന്നുവെന്നും ഈ പ്രപഞ്ചം ആ അമൃതവസ്തുവിന്റെ ഒരു ശക്തി പ്രകടനം മാത്രമാണെന്നും സംശയാതീതമായി വെളിപ്പെടുന്നു. തുടർന്ന് പുറമേ കാണുന്ന സർവ്വവും ബ്രഹ്മമയമായി അനുഭവിക്കാനും കഴിയുന്നു. ഈ ബ്രഹ്മാനുഭവത്തിന്റെ ആരംഭത്തോടെയാണ് പരാഭക്തി തുടങ്ങുന്നത്. പരമകാരണമായ സത്യസ്വരൂപത്തെ സർവ്വദാ ഭജിക്കുന്നതുകൊണ്ടാണ് 'പരാ ഭക്തി' എന്ന പദം അർത്ഥവത്താകുന്നത്. ഗുരുദേവൻ *'ആത്മോപദേശശതകം'* തുടങ്ങിയ കൃതികളിൽ ആത്മാനുഭവത്തിന്റെയും ബ്രഹ്മാനുഭവത്തിന്റെയും ക്രമം പലയിടത്തും ഭംഗിയായി വിവരിച്ചിട്ടുണ്ട്. അപരാഭക്തിയെയും പരാഭ ക്തിയെയും സൂക്ഷ്മമായി വേർതിരിക്കാൻ വേണ്ടിയാണ് 'ഭക്തിദർശന'ത്തിലെ ആദ്യത്തെ രണ്ടു പദ്യങ്ങളിലായി രണ്ടു പ്രാവശ്യം ഭക്തിയെ നിർവ്വചിച്ചത്. പരാഭക്തിസ്വരൂപമാണ് രണ്ടാം പദ്യത്തിലെ പ്രതിപാദ്യം:

*2.* അനുസന്ധീയതേ ബ്രഹ്മ
ബ്രഹ്മാനന്ദഘനം യതഃ
സദാ ബ്രഹ്മാനുസന്ധാനം
ഭക്തിരിത്യവഗമ്യതേ.

യതഃ ബ്രഹ്മ ആനന്ദഘനം – ബ്രഹ്മം ആനന്ദഘനമായിരിക്കുന്നതുകൊണ്ട്; ബ്രഹ്മ – ബ്രഹ്മസ്വരൂപം; അനുസന്ധീയതേ – ധ്യാനമനനങ്ങളിൽകൂടി പിൻതു ടരപ്പെട്ടുകൊണ്ടിരിക്കുന്നു; സദാ ബ്രഹ്മാനുസന്ധാനം – ഇടതടവില്ലാത്ത ബ്രഹ്മ സ്വരൂപാനുഭവമാണ്; ഭക്തിഃ ഇതി അവഗമ്യതേ – ഭക്തി എന്നറിയപ്പെടുന്നത്.

ബ്രഹ്മം ആനന്ദഘനമാണ്. അതുകൊണ്ട് സത്യാന്വേഷികൾ ധ്യാനമന നങ്ങളിൽകൂടി ബ്രഹ്മസ്വരൂപം പിൻതുടർന്നുകൊണ്ടിരിക്കുന്നു. ഇടവിടാതെ യുള്ള ബ്രഹ്മസ്വരൂപാനുസന്ധാനമാണ് ഭക്തിയെന്നറിയപ്പെടുന്നത്.

### ബ്രഹ്മം ആനന്ദഘനമാണ്

ആത്മാനുസന്ധാനം വഴി നിലനിൽപിന്റെ സൂക്ഷ്മ തലങ്ങളിലേയ്ക്കി റങ്ങിച്ചെന്ന് ആനന്ദഘനമായ ബ്രഹ്മസ്വരൂപം കണ്ടെത്തേണ്ടതെങ്ങനെയാ ണെന്ന് തൈത്തിരീയോപനിഷത്ത് ഭംഗിയായി വിവരിക്കുന്നുണ്ട്. വരുണ പുത്ര നായ ഭൃഗു പിതാവിനെ സമീപിച്ച് ബ്രഹ്മത്തെ കാട്ടിത്തരാനാവശ്യപ്പെട്ടു. ഇക്കാ ണുന്ന ജീവജാലങ്ങളെല്ലാം ഏതിൽനിന്നു പൊന്തിവന്നുവോ, ഏതിൽ ജീവി ക്കുന്നുവോ ഏതിൽ തിരിച്ചു ലയിക്കുന്നുവോ അതാണു ബ്രഹ്മം. അതിനെ അന്വേഷിച്ചു കണ്ടുപിടിക്കുക എന്നായിരുന്നു പിതാവിന്റെ മറുപടി. തപസാണ് ബ്രഹ്മത്തെ കാണാനുള്ള മാർഗം. ബുദ്ധിയുടെ ഏകാഗ്രത ശീലിക്കലാണ് തപസ്സ്. ഭൃഗു തപസ്സുചെയ്തു. പുറമെ കാണുന്ന ജഡമാണ് ജീവജാലങ്ങ

ളുടെ നിലനിൽപിനു കാരണമെന്നയാൾ ആദ്യം കണ്ടു. ഭൗതികവാദികൾ ഇന്നും നിൽക്കുന്നതവിടെയാണല്ലോ. എന്തായാലും ഭൃഗു തന്റെ സിദ്ധാന്തം അച്ഛനെ അറിയിച്ചു. ബുദ്ധിയെ ഏകാഗ്രപ്പെടുത്തി സ്വന്തം നിലനിൽപിന്റെ ഉള്ളറകളിലേയ്ക്ക് വീണ്ടും ഇറങ്ങിച്ചെല്ലാനാണ് അച്ഛൻ ആവശ്യപ്പെട്ടത്. ഭൃഗുവിന്റെ ഏകാഗ്രബുദ്ധി ശരീരത്തിനു പിന്നിൽ നിലനിൽപിനാശ്രയമായി പ്രാണൻ, മനസ്സ്, ബുദ്ധി എന്നിവയെ വീണ്ടും കണ്ടെത്തി. ഓരോ കാഴ്ചയുടെ ഘട്ടത്തിലും കൂടുതൽ ഏകാഗ്രത ശീലിക്കൂ എന്നാണ് അച്ഛൻ ഉപദേശിച്ചത്. ഏകാഗ്രപ്പെട്ട ബുദ്ധി ഉള്ളിന്റെ ഉള്ളിലേയ്ക്ക് ഇറങ്ങിച്ചെന്നതോടെ കേവലാനന്ദം ഘനീഭവിച്ച നിലനിൽപിന്റെ മണ്ഡലം ഭൃഗുവിനു തെളിഞ്ഞുകിട്ടി. അന്വേഷിക്കാൻ പുറപ്പെട്ട ബുദ്ധിയും ഉപ്പുപാവ സമുദ്രത്തിലെന്നപോലെ ആനന്ദതലത്തിൽ ലയിച്ചുചേരുന്നതായി അനുഭവപ്പെട്ടു. രണ്ടില്ലാതായതോടെ പോകാൻ ഇടമില്ലാതായി. നിലനിൽപിന്റെ പരമകാഷ്ഠ ഈ ആനന്ദതലമാണെന്നു തെളിഞ്ഞു. എല്ലാ പ്രപഞ്ച ഘടകങ്ങളും ആനന്ദത്തിൽ നിന്നും പൊന്തിവരുന്നു. ആനന്ദത്തിൽ ജീവിക്കുന്നു. ആനന്ദത്തിൽ തിരിച്ചു ലയിക്കുന്നു. പുത്രൻ ഈ കാഴ്ച കണ്ടതോടെ അച്ഛൻ അയാളെ അനുമോദിച്ചു പറഞ്ഞയച്ചു. ശ്രീനാരായണഗുരുദേവൻ ഈ കാഴ്ചകണ്ടയാളാണെന്ന് അദ്ദേഹത്തിന്റെ കൃതികൾ വിളിച്ചറിയിക്കുന്നു. *'അനുഭൂതിദശകം'* എന്ന കൊച്ചു മലയാളകൃതിയിൽ അദ്ദേഹം സ്വാനുഭവം വിവരിക്കുന്നതു നോക്കുക:-

*ആനന്ദക്കടൽ പൊങ്ങി-*
*ത്താനേ പായുന്നിതാ പരന്നൊരുപോൽ*
*ജ്ഞാനംകൊണ്ടതിലേറി-*
*പ്പാനം ചെയ്യുന്നു പരമഹംസജനം.* *അനുഭൂ.ദ. 7*

ആനന്ദതലം കണ്ടെത്താൻ കഴിയുന്ന ബുദ്ധിക്ക് പിന്നെ സർവ്വത്ര ഒരാനന്ദക്കടൽ പൊങ്ങിപ്പരക്കുന്നതായിട്ടാണനുഭവം. പരമഹംസന്മാർ ഈ ജ്ഞാനം നേടി സദാ ആനന്ദനിമഗ്നരായി വർത്തിക്കുന്നു. 'ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന-ബ്രഹ്മാനന്ദം അറിഞ്ഞയാൾക്ക് ഒരിടത്തുനിന്നും ഭയമില്ല' എന്നാണുപനിഷത്തിന്റെ പ്രഖ്യാപനം. ശ്രീനാരായണഗുരുദേവൻ ഈ ബ്രഹ്മാനന്ദം നിരന്തരം അനുഭവിച്ചുകൊണ്ടിരുന്ന പരമഹംസനായിരുന്നു. അങ്ങനെ സ്വാനുഭവത്തിൽ പരീക്ഷിച്ചുറപ്പിച്ച ഉപനിഷത് തത്ത്വമാണ് ഗുരുദേവൻ 'ബ്രഹ്മാനന്ദഘനം യതഃ' എന്ന പദ്യഭാഗംകൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്.

### പരാഭക്തി വിശകലനം

മനസ്സ് എവിടെയെവിടെയൊക്കെ ചെന്നുപറ്റുന്നുവോ അവിടെയവിടെയൊക്കെ ബ്രഹ്മത്തെ ദർശിക്കുന്നതാണ് പരാഭക്തി. പരമമായ ജ്ഞാനനിഷ്ഠയും ഇതുതന്നെ. ഇക്കാര്യം ഗീത പതിനെട്ടാമദ്ധ്യായത്തിൽ ഭഗവാൻ സംശയരഹിതമായി വെളിപ്പെടുത്തിയിട്ടുണ്ട്. അൻപതാം ശ്ലോകത്തിൽ പരമമായ ജ്ഞാനനിഷ്ഠയെന്താണെന്നു ചുരുക്കിപ്പറയാമെന്നു പറഞ്ഞിട്ട് ഭഗവാൻ തുട

രുന്നു. ബുദ്ധിയെ കാമലോഭാദി മാലിന്യങ്ങളിൽ നിന്നും മോചിപ്പിച്ച് ഭേദചിന്തകൾ കളഞ്ഞ് സത്യസ്വരൂപത്തിൽ ഉറപ്പിക്കണം. മനോവാക്കായങ്ങളെ നിയന്ത്രിച്ച് ലോകഭോഗങ്ങളിൽ വിരക്തനായിത്തീരണം. അഹങ്കാരം വെടിഞ്ഞു ഇങ്ങനെ നിർമ്മമനും ശാന്തനുമായിക്കഴിഞ്ഞയാൾ നിരന്തരമായ ബ്രഹ്മാനുഭവത്തിനു പാത്രമായിത്തീരുന്നു. ഇത്രയും പറഞ്ഞിട്ട് ഭഗവാൻ ഇങ്ങനെ പ്രഖ്യാപിക്കുന്നു.

*ബ്രഹ്മഭൂതഃ പ്രസന്നാത്മാ*
*ന ശോചതി ന കാംക്ഷതി*
*സമഃ സർവ്വേഷു ഭൂതേഷു*
*മത് ഭക്തിം ലഭതേ പരാം* *ഭഗ.ഗീ. 18 – 54*

നിരന്തര ബ്രഹ്മനിഷ്ഠയുള്ളയാൾ സദാ പ്രസന്നനായി വർത്തിക്കുന്നു. അദ്ദേഹം ഒന്നും കൊതിക്കുന്നില്ല. ഒരിക്കലും ദുഃഖിക്കുന്നില്ല. എല്ലാ ജീവജാലങ്ങളിലും ബ്രഹ്മത്തെത്തന്നെ കാണുന്നു. ഈ നിലയെ പ്രാപിച്ചയാൾക്കാണ് പരാഭക്തി വന്നുചേരുന്നത്. സദാ ബ്രഹ്മാനുസന്ധാനമാണ് ഭക്തിയെന്നു ഗുരുദേവൻ നിർവ്വചിച്ചിരിക്കുന്നത് ഈ പരാഭക്തിയെത്തന്നെയാണെന്ന് ഇനി പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. 'സാത്വസ്മിൻ പരമപ്രേമരൂപാ—അടുത്തിരിക്കുന്ന ഈശ്വരങ്കലുള്ള പരമപ്രേമമാണ് ഭക്തി' എന്നത്രേ ഭക്തിസൂത്രത്തിൽ നാരദ മഹർഷി ഭക്തിയെ നിർവ്വചിക്കുന്നത്. സ്വഹൃദയത്തിലും സർവ്വ ജഗത്തിലും വ്യാപിച്ചിരിക്കുന്ന പരബ്രഹ്മംതന്നെയാണ് അടുത്തിരിക്കുന്ന ഈശ്വരൻ. സർവ്വദാ ആ ഈശ്വരനെ ഭജിക്കുകയാണ് അദ്ദേഹത്തോടുള്ള പരമപ്രേമം. ഈശ്വരതത്ത്വം ശാസ്ത്രീയമായി ഗ്രഹിക്കാത്തതുകൊണ്ട് ഭക്തിയെക്കുറിച്ചു തെറ്റിദ്ധാരണ വേണ്ടുവോളമുണ്ട്. എല്ലാ തെറ്റിദ്ധാരണകളെയും പാടെ അകറ്റാൻ പോന്നവയാണ് ഭക്തിയെക്കുറിച്ചുള്ള ഗുരുദേവന്റെ രണ്ടു നിർവ്വചനങ്ങളും.

**ആനന്ദാനുസന്ധാനമാണ് ഭക്തി**

അപരാഭക്തിയെയും പരാഭക്തിയെയും നിർവ്വചിച്ചിട്ട് അവയിൽ പൊതുവായടങ്ങുന്ന തത്ത്വം എടുത്തുകാട്ടുകയാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ. എല്ലാ ജീവികളും സദാ ചലിച്ചുകൊണ്ടിരിക്കുന്നത് അറിഞ്ഞോ അറിയാതെയോ ആനന്ദപ്രാപ്തിക്കായിട്ടാണ്. എന്നാൽ ആനന്ദം വസ്തുനിഷ്ഠമായി എവിടെയിരിക്കുന്നു എന്നറിയാൻ കഴിയാത്തതുകൊണ്ട് പലരും യത്നിച്ചു യത്നിച്ചു അതിൽ നിന്നും അകലുകയാണ് ചെയ്യുന്നത്. വെള്ളത്തിൽ നിന്നും കരയ്ക്കുപിടിച്ചിട്ട മത്സ്യം പിടയുന്നത് വീണ്ടും വെള്ളത്തിൽ വീഴാനാണ്. എന്നാൽ വെള്ളം എവിടെയാണെന്ന് തീർച്ചയില്ലാത്തതുകൊണ്ട് അതിൽ നിന്നും അകന്നുപോയെന്നുവരാം, അതുപോലെ ആനന്ദഘനമായ ഈശ്വരസ്വരൂപത്തിൽ നിന്നും അജ്ഞതനിമിത്തം വേർപെട്ടപോലെ ഭ്രമിക്കുന്ന ജീവജാലങ്ങൾ അവയുടെ ഓരോ സ്പന്ദനത്തിലും അറിഞ്ഞോ അറിയാതെയോ തിരിച്ച് ആ ഈശ്വരസത്തയുമായി ഒന്നു ചേരാനാണ് യത്നിക്കുന്നത്. പക്ഷെ

ലക്ഷ്യത്തിന്റെ ഇരിപ്പിടം വിചാരം ചെയ്തറിയാൻ കഴിയാത്തതുകൊണ്ട് പലപ്പോഴും സ്പന്ദിച്ച് സ്പന്ദിച്ച് വസ്തുവിൽ നിന്നും അകലാനാണിടവരുന്നത്. പ്രാണനും സൗരയൂഥഘടകങ്ങളും പോലും ചലിക്കുന്നത് അവ വിട്ടുപോന്നതുപോലെ കാണുന്ന ആനന്ദഘനമായ അചഞ്ചല സത്യത്തെ തിരിച്ചു പ്രാപിക്കാനാണെന്നാണ് ഉപനിഷന്മതം. ഏതിനോടെങ്കിലുമുള്ള സ്നേഹത്തിൽ കൂടിയാണുതാനും എല്ലാവരും ഈ ലക്ഷ്യം നേടാൻ കൊതിക്കുന്നത്. സ്നേഹം അല്പവസ്തുക്കളിലൊതുങ്ങുകയും സുഖത്തിലേറെ ദുഃഖം ഉളവാക്കുകയും ചെയ്യുമ്പോൾ ആ സ്നേഹത്തെയാണ് ശാസ്ത്രം കാമമെന്നു വിവരിക്കുന്നത്. സ്നേഹം ആനന്ദഘനമായ സമ്പൂർണ്ണ സത്യത്തെ ലാക്കാക്കി മുന്നേറുകയും ആനന്ദത്തിന്റെ സീമകളെ കൂടുതൽ കൂടുതൽ വികസിപ്പിക്കുകയും ചെയ്യുമ്പോഴാണ് അത് ഭക്തിയെന്നറിയപ്പെടുന്നത്. അപരാഭക്തിയുടെ ഏതെങ്കിലും ഘട്ടത്തിൽ തുടങ്ങി പരാഭക്തിയിൽ അവസാനിക്കുന്നതാണ് ഈ സ്നേഹത്തിന്റെ ക്രമവികാസം. ഇങ്ങനെ ആനന്ദാത്മകമായ സ്വസ്വരൂപത്തെ വികസിപ്പിച്ചെടുക്കലാണ് ഭക്തിയെന്നും ഭക്തിയുടെ പൊതുലക്ഷണമെന്നുമാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ വിവരിക്കുന്നത്:

*3.* ആനന്ദമേവ ധ്യായന്തി
സർവേ ദുഃഖം ന കശ്ചന
യദാനന്ദപരം ധ്യാനം
ഭക്തിരിത്യുപദിശ്യതേ.

സർവ്വേ ആനന്ദം ഏവ ധ്യായന്തി= എല്ലാവരും ആനന്ദത്തെത്തന്നെയാണ് ധ്യാനിക്കുന്നത്.; കശ്ചന ദുഃഖം ന (ധ്യായതി) = ആരും ദുഃഖം കൊതിക്കുന്നില്ല;യദ് ആനന്ദ പരം ധ്യാനം = ആനന്ദാത്മകമായ യാതൊരു ധ്യാനമുണ്ടോ; (തദ്) ഭക്തിഃഇതി ഉപദിശ്യതേ = അത് ഭക്തി എന്ന് വിവരിക്കപ്പെടുന്നു.

സകലരും ആനന്ദംതന്നെയാണ് കൊതിക്കുന്നത്. ആരും ദുഃഖം കൊതിക്കുന്നില്ല. ആനന്ദലബ്ധിക്കായുള്ള ബുദ്ധിയുടെ ഏകാഗ്രപ്പെടലാണ് ഭക്തിയായി വിവരിക്കപ്പെടുന്നത്.

## ആനന്ദധ്യാനവിശകലനം

ലോകത്തിൽ അധികംപേരും ആനന്ദത്തിനായി ബാഹ്യവിഷയങ്ങളെ സ്നേഹിക്കുന്നു. മറ്റു വ്യക്തികളുമായി മമതാബന്ധം പുലർത്തുന്നു. ഏകാഗ്രമായബുദ്ധിക്കേ ആനന്ദം കിട്ടൂ. ബാഹ്യസമ്പത്തുക്കളും മമതാബന്ധങ്ങളും ബുദ്ധിക്കൊരിക്കലും ഏകാഗ്രത നേടിത്തരികയില്ല. നിരന്തര പരിണാമികളായ ബാഹ്യവിഷയങ്ങളും കാമക്രോധാദി വികാരങ്ങളുടെ ആവാസസ്ഥാനങ്ങളായ വ്യക്തികളും സ്നേഹിക്കുന്നവന്റെ ഹൃദയത്തിന് ഏകാഗ്രതയുളവാക്കാൻ അസമർത്ഥങ്ങളാണെന്നു പറയേണ്ടതില്ലല്ലോ. ഇക്കാരണത്താലാണ് ഭൗതികതയിൽ മുഴുകുന്നവരുടെ മനസ്സ് സദാ ചഞ്ചലമായി കാണപ്പെടുന്നത്. ഇളകിവീഴാൻ പോകുന്ന ഒരു തൂണിനെ മുറുകെ പിടിക്കുന്നയാൾക്ക് അഭയം കിട്ടുക

സാധ്യമല്ലല്ലോ. വസ്തുതയിതാണെങ്കിൽ ശാശ്വതവും സർവ്വശക്തവുമായ ഒരു വസ്തുവിനെ ഭാവന ചെയ്തുറപ്പിക്കുന്ന മനസ്സിനു മാത്രമേ കാര്യമായ ഏകാഗ്രത സാദ്ധ്യമാവൂ. എന്തിനെ ഭാവന ചെയ്യുന്നുവോ മനസ്സ് അതിന്റെ രൂപം പ്രാപിക്കും. ഹൃദയരഹസ്യം ഇതാണ്. ചഞ്ചലമായ പദാർത്ഥത്തെ ഭാവന ചെയ്താൽ മനസ്സ് ചഞ്ചലമാവും. ശാശ്വതമായ വസ്തുവിനെ ഭാവനചെയ്താൽ മനസ്സിന് ശാശ്വതത്വം കൈവരും. അപ്പോൾ ഒരു ശാശ്വത വസ്തുവിൽ അഭയം തേടുക മാത്രമാണ് മനസ്സിന്റെ ഏകാഗ്രതക്കുള്ള വഴി. ഈ ഏകാഗ്രതതന്നെയാണ് ഭക്തി. ഇത് അനന്തമായ ആനന്ദത്തിന്റെ കവാടം തുറക്കുന്നു. മഹത്തായ ഈ ഭക്തിരഹസ്യമാണ് ഭഗവാൻ ഗീതയിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നത്:

*വ്യവസായാത്മികാ ബുദ്ധി*
*രേകേഹ കുരുനന്ദന!*
*ബഹുശാഖാഹ്യനന്താശ്ച*
*ബുദ്ധയോഽവ്യവസായിനാം* *ഭഗ.ഗീ. 2–41*

ശാശ്വതസത്യത്തിലുറയ്ക്കുന്ന ബുദ്ധിയൊന്നുമാത്രമേ ഇവിടെ ഏകാഗ്രബുദ്ധിയായുള്ളൂ. ശാശ്വതസത്യത്തിലുറയ്ക്കാത്തവർക്കു ശാഖോപശാഖകളായി വളരുന്ന എണ്ണമറ്റ ബുദ്ധികളാണുള്ളത്. ശാശ്വതസത്യത്തെ വിചാരം ചെയ്തുറപ്പിച്ചുകൊണ്ട് ഭക്തിയുടെ ഏതുഘട്ടത്തിൽ നിലയുറപ്പിച്ചാലും ക്രമപ്രവൃദ്ധമായ ആനന്ദം ബുദ്ധിക്കനുഭവപ്പെടുന്നതാണ്. ഈ ആനന്ദാനുഭവ ഘട്ടങ്ങളെയാണ് ശാസ്ത്രം സമാധിദശകളായി വിവരിച്ചിട്ടുള്ളത്. സഗുണഭക്തിയിലും ഉപാസ്യദേവതയെ സർവ്വേശ്വരനായി ഭാവനചെയ്ത് ബുദ്ധി ഉറയ്ക്കുമെങ്കിൽ അതിരറ്റ ആനന്ദം അനുഭവപ്പെടും. ഭാഗവതത്തിൽ ഭഗവദ് രൂപം ധ്യാനിച്ചുറപ്പിച്ച് പ്രത്യക്ഷമാക്കിയ നാരദൻ സ്വാനുഭവം വിവരിക്കുന്നതു നോക്കുക:

*പ്രേമാതിഭാരനിർഭിന്ന—*
*പുളകാംഗോഽതി നിർവൃതഃ*
*ആനന്ദസംപ്ലവേ ലീനോ*
*നാപശ്യമുഭയം മുനേ* *ഭാഗ. 1: 6--18*

ഈശ്വരപ്രേമം ഹൃദയത്തിൽ നിറഞ്ഞു തിങ്ങിയതോടെ ശരീരം രോമാഞ്ചകഞ്ചുകിതമായി അതിരുകവിഞ്ഞ നിർവൃതി അനുഭവപ്പെട്ടു. ഒരാനന്ദനദിയിൽ മുങ്ങി. രണ്ടെന്ന ഭാവം നഷ്ടമായി ഭവിച്ചു. സഗുണഭക്തിയിൽ ഇങ്ങനെ ഈശ്വരന്റെ തേജോമയമായ രൂപം ചൈതന്യമുറ്റ് ഉള്ളിൽക്കണ്ടാനന്ദിക്കാൻ കഴിവുള്ള ഭക്തന് പിന്നെ ബ്രഹ്മാനന്ദത്തിൽ മുഴുകാൻ അധികദൂരമൊന്നും സഞ്ചരിക്കേണ്ടതായില്ല. ഈ സ്വാനുഭവം തന്നെ നാരദമഹർഷി സൂത്രരൂപത്തിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നു: "യല്ലബ്ധ്വാപുമാൻ സിദ്ധോ ഭവതി, അമൃതോ ഭവതി, തൃപ്തോഭവതി — യാതൊരാനന്ദലാഭത്തിൽ പുരുഷൻ സിദ്ധനായി ഭവിക്കുന്നുവോ അമൃതസ്വരൂപനായിത്തീരുന്നുവോ, തൃപ്തനായി

ത്തീരുന്നുവോ" അതുതന്നെയാണ് ഭക്തി. സഗുണഭക്തിയിലെ ഉപാസ്യദേവതയുടെ നാമരൂപങ്ങളും കൂടി ഉപേക്ഷിച്ചാൽ നാമരൂപരഹിതമായ കേവലാനന്ദം സൂര്യതുല്യം പ്രകാശിക്കും. ഇതാണ് ബ്രഹ്മാനന്ദം. അതുകൊണ്ട് ശരിയായ ആനന്ദം കൊതിക്കുന്നവർ സദാ ബുദ്ധിയെ അന്തർമുഖമായി ഏകാഗ്രപ്പെടുത്തേണ്ടതാണ്. ആനന്ദോന്മുഖമായ ഈ ഏകാഗ്രപ്പെടൽ തന്നെയാണ് ഭക്തി. ഇക്കാര്യമാണ് ഗുരുദേവൻ മൂന്നാം ശ്ലോകത്തിൽ പ്രതിപാദിച്ചിരിക്കുന്നത്.

## ആത്മഭജനമാണ് ബ്രഹ്മഭജനം

ആദ്യത്തെ മൂന്നു പദ്യങ്ങളിലായി ഭക്തിയെ നിർവ്വചിച്ചു. ഈ നിർവ്വചനങ്ങൾ ഭിന്നങ്ങളാണോ? അല്ലെന്നുറപ്പിക്കുകയാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ, ഭക്തന്റെ ആത്മാവുതന്നെയാണ് ബ്രഹ്മം. ആത്മാനുസന്ധാനം തന്നെയാണ് ബ്രഹ്മാനുസന്ധാനം. അനുസന്ധാനത്തിന്റെ ക്രമവികാസം കാണിക്കാൻ വേണ്ടിമാത്രം രണ്ടാക്കിപ്പറഞ്ഞുവെന്നേയുള്ളൂ. ഈ ഭക്തിസാധനാ രഹസ്യമാണ് ഗുരദേവൻ നാലാം പദ്യത്തിൽ വിവരിക്കുന്നത്:—

*4.* ആത്മൈവ ബ്രഹ്മ ഭജതി
നാന്യമാത്മാനമാത്മവിത്
ഭജതീതി യദാത്മാനം
ഭക്തിരിത്യഭിധീയതേ.

ആത്മാ ഏവ ബ്രഹ്മ – ആത്മാവുതന്നെയാണ് ബ്രഹ്മം; ആത്മാവിത് ആത്മാനം ഭജതി – ആത്മാവിനെ അറിയുന്നയാൾ ആത്മാവിനെ ഭജിക്കുന്നു; അന്യം ന ഭജതി – മറ്റൊന്നിനേയും ഭജിക്കുന്നില്ല; ആത്മാനം ഭജതി ഇതി യദ് – ആത്മാവിനെ ഭജിക്കുന്നത് എന്ന അർത്ഥത്തിലാണ്; ഭക്തി ഇതി അഭിധീയതേ – ഭക്തി എന്ന ശബ്ദം പറയപ്പെട്ടിരിക്കുന്നത്.

ആത്മാവു തന്നെയാണ് ബ്രഹ്മം. ആത്മാവിനെ അറിയുന്നയാൾ ആത്മാവിനെ ഭജിക്കുന്നു. മറ്റൊന്നിനെയും ഭജിക്കുന്നില്ല. ആത്മാവിനെ ഭജിക്കുന്നത് എന്ന അർത്ഥത്തിലാണ് ഭക്തി എന്ന ശബ്ദം പറയപ്പെട്ടിരിക്കുന്നത്.

## ആത്മഭജന വിശകലനം

ബ്രഹ്മാംശ പ്രതിബിംബമാണ് ജീവൻ എന്നു നാം മുമ്പ് ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ടല്ലോ. ബ്രഹ്മാംശമായ ജീവൻ വാസനാതലവും, സങ്കൽപതലവും, ബാഹ്യദൃശ്യതലവും തന്നിൽ ആരോപിച്ചു ചുരുങ്ങുമ്പോഴാണ് സംസാരബന്ധത്തിൽ കുടുങ്ങിപ്പോകുന്നത്. ഞാൻ നിത്യമുക്തസ്വരൂപമായ ആത്മാവാണെന്നു ധരിച്ച് ആത്മഭാവനയോടുകൂടി അധ്യാരോപിത തലങ്ങളെ ഒന്നൊന്നായി പൊളിച്ചുമാറ്റുന്നതാണ് ആത്മഭജനം. ഇന്ദ്രിയങ്ങളെ ജയിക്കുന്നതോടെ ബാഹ്യദൃശ്യതലം മാറിത്തരും. ഏകാഗ്രപ്പെട്ട് ആനന്ദാനുഭവത്തിലെത്തുന്നതോടെ സങ്കൽപതലത്തിന്റെ ശക്തിയും കുറയും. 'അഹം' ബോധത്തിന്റെ വികാസം പ്രാണ സാക്ഷാത്ക്കാരം വരെയാണ്. എല്ലാ പ്രപഞ്ചഘടകങ്ങ

ളെയും കോർത്തിണക്കി ചലിപ്പിക്കുന്നത് താൻതന്നെയാണ് എന്ന രൂപത്തി ലാണ് പ്രാണസാക്ഷാത്ക്കാരം ആവിർഭവിക്കുന്നത്. പ്രപഞ്ച വാസനഇവി ടെയും പൂർണ്ണമായി നശിക്കുന്നില്ല. സർവ്വ ബ്രഹ്മഭാവന ഉറപ്പിച്ചുവേണം വാസ നാതലം പൂർണ്ണമായി ജയിക്കാൻ. വാസനാതലവും ഒഴിഞ്ഞുമാറുന്നതോടെ പ്രാണസാക്ഷാത്ക്കാരരൂപത്തിലുള്ള കേവലത്തിൻ മഹിമ അദ്വയ സത്യമ ഹസ്സുമായി ഒന്നുചേർന്ന് ബ്രഹ്മസ്വരൂപം കൈക്കൊള്ളുന്നതാണ്.

ബ്രഹ്മാനുസന്ധാനപര്യവസായിയായ ഈ ആത്മാനുസന്ധാനത്തിന്റെ ക്രമം ഗുരുദേവൻ *ആത്മോപദേശശതക*ത്തിലെ പതിമൂന്നാം പദ്യത്തിൽ സുന്ദ രമായി ചിത്രീകരിച്ചുട്ടുണ്ട്.

*ത്രിഗുണമയം തിരുനീറണിഞ്ഞൊരീശ—*
*ന്നകമലരിട്ടു വണങ്ങിയക്ഷമാറി;*
*സകലമഴിഞ്ഞു, തണിഞ്ഞു, കേവലത്തിൻ—*
*മഹിമയുമറ്റു, മഹസ്സിലാണിടേണം.*

ത്രിഗുണങ്ങളാണ് പ്രപഞ്ച പ്രതിഭാസങ്ങൾക്കു കാരണം. ത്രിഗുണങ്ങ ളുടെ സൃഷ്ടിയായ ഈ പ്രപഞ്ചത്തെ ശിവസ്വരൂപിയായ പരമാത്മാവണി ഞ്ഞിരിക്കുന്ന പരിശുദ്ധ ഭസ്മമായിക്കാണണം. തന്നെയും തന്റെ സകലതി നെയും ആ ഭഗവാനിലർപ്പിച്ചുകൊണ്ട് ഹൃദയമലരിട്ടു വണങ്ങണം. ഇതാണാ ത്മാനുസന്ധാനഭക്തി. തുടർന്ന് ഇന്ദ്രിയ ജയം, സങ്കൽപജയം, എന്നിവ കൈവ ന്നാൽ സകലവും താൻതന്നെയാണെന്നുള്ള ഉത്കടാനുഭൂതിയുളവാക്കുന്ന മഹത്തത്ത്വസക്ഷാത്കാരം. ഇതാണ് പ്രാണസാക്ഷാത്ക്കാരം അഥവാ കേവ ലത്തിൻ മഹിമ. വാസന പൂർണ്ണമായി ഒടുങ്ങുന്നതോടെ ജ്യോതിസ്വരൂപമായ അദ്വയ പരമാത്മസത്തയിൽ ഏകീഭാവം ഭജിക്കലാണ് ഭക്തി. ഭജിക്കുകയെ ന്നുവച്ചാൽ സേവിക്കുക്. ചിത്ത ശുദ്ധീകരണമാണ് ആത്മസേവ. എല്ലാം ഈശ്വരമയമായിക്കണ്ട് മേൽ വിവരിച്ച സാധനാഘട്ടങ്ങൾ കടന്ന് അദ്വയസ ത്യത്തിലെത്തുന്നതുവരെ ചിത്തത്തെ ശുദ്ധീക്കരിച്ച് ആത്മാവിനെ സേവിക്ക ലാണ് ഭക്തി. ഭക്തി സാധനയുടെ ഈ രഹസ്യമാണ് ഗുരുദേവൻ നാലാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## ആത്മാവും ബ്രഹ്മവും ആനന്ദവും ഒന്നുതന്നെ

ആത്മാനുസന്ധാനം ബ്രഹ്മാനുസന്ധാനം ആനന്ദാനുസന്ധാനം എന്നിവയെല്ലാം ഒന്നു തന്നെ. ആത്മാവ്, ബ്രഹ്മം, ആനന്ദം എന്നിവയെല്ലാം സത്യവസ്തുവിന്റെ പര്യായശബ്ദങ്ങളാണ്. വസ്തുസ്വരൂപം വ്യക്തമായി ധരിച്ചുകൊണ്ടുള്ള ഭക്തിക്കുമാത്രമേ സത്യസാക്ഷാത്കാരം നേടിത്തരാൻ കരുത്തുള്ളൂ. ഇക്കാര്യമാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ വിവരിക്കു ന്നത്:–

*5.* ആനന്ദ ആത്മാ ബ്രഹ്മേതി
നാമൈതസ്യൈവ തന്യതേ

77-2003 14

ഇതി നിശ്ചിതധീർയസ്യ
സഭക്ത ഇതി വിശ്രുതഃ

ആനന്ദഃ, ആത്മാ, ബ്രഹ്മ ഇതി - ആനന്ദം, ആത്മാവ്, ബ്രഹ്മം എന്ന; നാമ - ഓരോപേരും; ഏതസ്യ ഏവ തന്യതേ - ഈ സത്യത്തിനുതന്നെ നൽകപ്പെടുന്നവയാണ്; ഇതി - ഇപ്രകാരം; യസ്യ നിശ്ചിതധീഃ - ഉറച്ച ബുദ്ധിയുള്ളവൻ ആരാണോ; സ ഭക്ത ഇതി വിശ്രുതഃ - അവൻ ഭക്തനെന്നറിയപ്പെടുന്നു.

ആനന്ദം, ആത്മാവ്, ബ്രഹ്മം എന്നീ ഓരോ നാമവും ഒരേ സത്യത്തിനു തന്നെ നൽകപ്പെടുന്നവയാണ്. ഇക്കാര്യം ഉറപ്പായി ധരിച്ചിട്ടുള്ളയാളാണ് ഭക്തൻ.

## വസ്തുബോധവും ഭക്തിയും

വസ്തു ഒന്നേയുള്ളൂ. അതിനെ അറിയുകയാണ് ജീവിതലക്ഷ്യം. പക്ഷെ വസ്തുസ്വരൂപം വ്യക്തമായി ധരിച്ചുകൊണ്ടു ഭജിച്ചാലേ അതിനെ വേണ്ടവണ്ണം നേരിട്ടറിയാൻ പറ്റൂ. സിദ്ധാന്തപരമായി ശാസ്ത്രബുദ്ധിയോടെ വസ്തുസ്വരൂപം ഗ്രഹിക്കുമെങ്കിൽ അതിനു പിന്നെ പേരെന്തിട്ടാലും വിരോധമില്ല. പേരൊക്കെ ഇടുന്നതു മറ്റുള്ളവരാണ്. ഇക്കാര്യം ഭാഗവതത്തിൽ ഇങ്ങനെ വെളിപ്പെടുത്തിക്കാണുന്നു. ജീവിതലക്ഷ്യം നിലനിൽപിന്റെ തത്ത്വം കണ്ടെത്തുകയാണ് എന്നു പറഞ്ഞിട്ട് സൂതൻ തുടരുന്നു:-

*വദന്തി തത് തത്ത്വവിദഃ*
*തത്ത്വം യദ്ജ്ഞാനമദ്വയം*
*ബ്രഹ്മേതി പരമാത്മേതി*
*ഭഗവാനിതി ശബ്ദ്യതേ* — *ഭാഗ. 1.2-11*

ഈ ജീവിതതത്ത്വമെന്താണെന്ന് കണ്ടുപിടിച്ചിട്ടുണ്ട്. അദ്വൈതബോധാനുഭവമാണ് ജീവിതതത്ത്വമെന്നത്രേ അതുകണ്ടിട്ടുള്ളവർ പറയുന്നത്. ആ അദ്വയ ജ്ഞാനത്തെ ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാനെന്നും ഇങ്ങനെ പലപേരുകൾ ചൊല്ലി വിളിക്കുന്നുണ്ട്. തുടർന്നു സൂതൻ ആ തത്ത്വം സാക്ഷാത്ക്കരിക്കാനുള്ള മാർഗവും വിശദീകരിക്കുന്നു:-

*തത് ശ്രദ്ധധാനാ മുനയോ*
*ജ്ഞാനവൈരാഗ്യയുക്തയാ*
*പശ്യന്ത്യാത്മനിചാത്മാനം*
*ഭക്ത്യാശ്രുത ഗൃഹീതയ* — *ഭാഗ. 1.2-12*

ആ സത്യം കണ്ടെത്താൻ കൊതിക്കുന്നവർ അന്തർമുഖരായി ആത്മാനുസന്ധാനത്തിലേർപ്പെടുന്നു. ഗുരുവിൽ നിന്നും കേട്ടറിഞ്ഞ് ജ്ഞാനവൈരാഗ്യങ്ങളോടുകൂടി ഭക്തിയെ സമാശ്രയിക്കുന്നു. ശ്രീനാരായണഗുരുദേവന്റെ ഭക്തിനിർവചനങ്ങൾ എത്രമാത്രം ഗാഢമായി വസ്തുസ്പർശികളാണെന്നു തെളിയിക്കാൻ ഉപകരിക്കുന്നവയാണീ ഭാഗവത ശ്ലോകങ്ങൾ. ശാസ്ത്രീയമായ വസ്തുഗ്രഹണം കൂടാതെ ദേവതാഭജനവും മറ്റും നടത്തു

ന്നവർ ലക്ഷ്യത്തിലെത്തിച്ചേരാതെ ഭ്രമിക്കാൻ ഇടവരുന്നു. ഇക്കാര്യം ഭഗവാൻ തന്നെ ഗീതയിൽ വ്യക്തമാക്കിയിട്ടുണ്ട്. "തത്ത്വമറിയാതെ ദേവതാഭജനം നടത്തുന്നവർ നിയമമറിയാതെ എന്നത്തന്നെ ഭജിക്കുന്നവരാണ്" എന്നു പറഞ്ഞിട്ട് ഭഗവാൻ തുടരുന്നു:-

*അഹം ഹി സർവയജ്ഞാനാം*
*ഭോക്താ ച പ്രഭുരേവ ച*
*ന തു മാമഭിജാനന്തി*
*തത്വേനാ്തശ്ച്യവന്തിതേ* *ഭഗ.ഗീ. 9-24*

അവർ ചെയ്യുന്ന ഭജനവും എന്നിൽതന്നെയാണ് വന്നുചേരുന്നത്. ആ ഭജനം സ്വീകരിക്കുന്നതും ഫലം നൽകുന്നതും ഞാൻ തന്നെയാണ്. പക്ഷേ എന്നെ യഥാർഥ രൂപത്തിൽ ധരിക്കാത്തതുകൊണ്ട് അവർക്ക് വീണ്ടും ജനന മരണ പ്രവാഹത്തിലേയ്ക്കു മടങ്ങേണ്ടിവരുന്നു. അതുകൊണ്ട് ശരിയായ വസ്തുഗ്രഹണത്തോടുകൂടാത്ത ഭക്തി ലക്ഷ്യത്തിലെത്തിക്കുകയില്ലെന്നോർക്കേണ്ടതാണ്. ഇക്കാര്യമാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ വ്യക്തമാക്കിയിരിക്കുന്നത്.

## ആത്മാനുസന്ധാനസ്വരൂപം

നിത്യബോധസ്വരൂപമായ ആത്മാവാണ് സത്യം. ദേഹാദി അഹങ്കാരപര്യന്തമുള്ള ജഡപ്രതിഭാസങ്ങൾ അനിത്യങ്ങളായ കാഴ്ചകൾ. അങ്ങനെയാണെങ്കിൽ ഞാനീ കാഴ്ചകളൊന്നുമല്ല, ഞാൻ ആത്മാവാണ്, ആനന്ദമാണ്, ബ്രഹ്മമാണ് എന്നിങ്ങനെ നിരന്തരം ഭാവനചെയ്തുറപ്പിച്ചുകൊണ്ട് ദേഹാദി ജഡങ്ങളെക്കുറിച്ചുള്ള ചിന്തകളെ അകറ്റുകയാണ് ആത്മാനുസന്ധാനം, ഈ ആത്മാനുസന്ധാനസ്വരൂപമാണ് ഗുരുദേവൻ ആറാം പദ്യത്തിൽ വിവരിക്കുന്നത്:-

*6.* ആനന്ദോ$f$ഹമഹം ബ്രഹ്മാ-
ത്മാ $f$ ഹമസ്മീതി രൂപതഃ
ഭാവനാ സതതം യസ്യ
സ ഭക്ത ഇതി വിശ്രുതഃ.

അഹം ആനന്ദഃ - ഞാൻ ആനന്ദമാകുന്നു; അഹം ബ്രഹ്മാസ്മി - ഞാൻ ബ്രഹ്മമാകുന്നു; അഹം ആത്മാ അസ്മി - ഞാൻ ആത്മാവാകുന്നു; ഇതി രൂപതഃ - എന്നീ രൂപത്തിൽ; സതതം - എപ്പോഴും; യസ്യ ഭാവനാ - യാതൊരുത്തൻ ഭാവനചെയ്തുറപ്പിക്കുന്നുവോ; സ ഭക്ത ഇതി വിശ്രുതഃ - അവൻ ഭക്തനെന്നറിയപ്പെടുന്നു.

ഞാൻ ആനന്ദമാണ്, ഞാൻ ബ്രഹ്മമാണ്, ഞാൻ ആത്മാവാണ് എന്നീ രൂപത്തിൽ സദാ ഭാവനചെയ്തുറപ്പിക്കുന്നവൻ ഭക്തനെന്നറിയപ്പെടുന്നു.

### ഭാവനാരഹസ്യം

ദുഃഖം വരുമ്പോൾ ഞാൻ ആനന്ദസ്വരൂപനാണ്, 'എന്നിൽ ദുഃഖത്തിനു പ്രസക്തിയില്ല' എന്നു ഭാവന ചെയ്യണം. ശത്രുമിത്രാദി ഭേദചിന്തകൾ മനസിനെ അലട്ടുമ്പോൾ 'ഞാൻ അദ്വയബ്രഹ്മസത്തയാണ്, എന്നിൽ ഭേദചിന്തകൾക്കിടമില്ല.' എന്നു ഭാവനചെയ്തുറപ്പിക്കണം. ദേഹാദിജഡങ്ങളോടു മമതാബന്ധം വന്ന് മനസ്സ് ക്ലേശിക്കുമ്പോൾ 'ഞാൻ ദേഹമല്ല, ആത്മാവാണ്' എന്ന് ഭാവന ചെയ്തുറപ്പിക്കണം. ഒരേ സത്യത്തിൽതന്നെ ജിജ്ഞാസുവിനെ കൊണ്ടെത്തിക്കുന്നവയാണ് ഈ ഭാവനകളെല്ലാം. ദുഃഖവും ഭേദചിന്തകളും മമതാബന്ധങ്ങളും കേവലം മായാഭ്രമങ്ങളാണ്. മേൽക്കാണിച്ച രൂപത്തിലുള്ള ആത്മഭാവനകൊണ്ടല്ലാതെ അവ അകന്നു കിട്ടുന്നതല്ല. സർവ വേദാന്തസിദ്ധാന്ത സാരസംഗ്രഹത്തിൽ ശ്രീ ശങ്കരഭഗവത്പാദർ പ്രഖ്യാപിക്കുന്നതു നോക്കുക:-

*സ്വാത്മതത്ത്വം സമാലംബ്യ*
*കുര്യാത് പ്രകൃതിനാശനം*
*തേനൈവ മുക്തോ ഭവതി*
*നാന്യഥാ കർമകോടിഭിഃ* *സർവവേദ. 846*

ആത്മഭാവന ബലമായി ശീലിച്ച് പ്രകൃതിയെ ജയിക്കണം. അതുകൊണ്ടുമാത്രമേ മുക്തി കിട്ടുകയുള്ളൂ. അല്ലാതെ കർമകോടികൾകൊണ്ടും മുക്തി ലഭിക്കുന്നതല്ല. ആത്മഭാവനാസ്വരൂപം അദ്ദേഹം ഇങ്ങനെ വിവരിക്കുന്നു:-

*ശുദ്ധോഹം ബുദ്ധോഹം പ്രത്യഗ്*
*രൂപേണ നിത്യസിദ്ധോഹം*
*ശാന്തോഹമനന്തോഹം സതത-*
*പരാനന്ദസിന്ധുരേവാഹം.*

ഞാൻ ശുദ്ധനാണ്. സദാ ഉണർന്നുവർത്തിക്കുന്നവനാണ്. ഉള്ളിൽ സ്ഫുരിക്കുന്ന ആത്മാവെന്ന നിലയിൽ ഞാൻ സദാ ഉള്ളവനാണ്. ഞാൻ ശാന്തനാണ്. അളവില്ലാത്തവനാണ്. അതിരറ്റ ആനന്ദസമുദ്രമാണ്. ഒരു സത്യനിഷ്ഠന് നേരിട്ടനുഭവിക്കാൻ കഴിയുന്ന ഈ സത്യസ്ഥിതി ഒരു ജിജ്ഞാസു ഭാവനചെയ്തനുഭവിക്കാൻ ശ്രമിക്കേണ്ടതാണ്. ഈ ഭാവന നിലനിറുത്തുന്നയാളാണ് ശരിയായ ഭക്തൻ. ഇക്കാര്യമാണ് ഗുരുദേവൻ ആറാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

ലോകജീവിതത്തിനാശ്രയം സ്നേഹമാണ്. കുടുംബനാഥൻ കുടുംബാംഗങ്ങളെ സ്നേഹിക്കുന്നു. നേതാവ് സമൂഹത്തെ സ്നേഹിക്കുന്നു. രാജ്യസ്നേഹി മാതൃഭൂമിയെ സ്നേഹിക്കുന്നു. എല്ലാവരും കരുതുന്നത് അവർ മറ്റുള്ളവർക്കുവേണ്ടി ജീവിക്കുന്നു എന്നാണ്. വാസ്തവത്തിൽ ഓരോരുത്തരും അവരവരുടെ ആത്മാവിൽ സ്ഥിതിചെയ്യുന്ന ആനന്ദത്തെയാണ് സ്നേഹിക്കുന്നത്. കുടുംബനാഥന് കുടുംബാംഗങ്ങളെ സ്നേഹിച്ചാലേ ആത്മസുഖം കിട്ടൂ. അതുകൊണ്ടയാൾ അങ്ങനെ ചെയ്യുന്നു. രാജ്യസ്നേഹിക്ക് മാതൃഭൂമിയെ

സ്നേഹിച്ചാലേ അതുണ്ടാവൂ. അതുകൊണ്ട് മാതൃഭൂമിയെ സ്നേഹിക്കുന്നു. കുടുംബാംഗങ്ങൾ ദുഃഖിപ്പിക്കുന്നുവെന്നുകണ്ടാൽ കുടുംബനാഥൻ അവരെ വെടിയും. മാതൃഭൂമി ദുഃഖിപ്പിക്കുന്നു എന്നു കണ്ടാൽ രാജ്യസ്നേഹി അതിനെയും വെടിയും. എല്ലാവരും സ്നേഹിക്കുന്നത് ആത്മാനന്ദത്തെയാണ്. പരമമായ ഈ ജീവിതരഹസ്യമാണ് ഗുരുദേവൻ ഏഴാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്:-

7. ഭാര്യാ ഭജതി ഭർത്താരം
ഭർത്താ ഭാര്യാം ന കേവലം
സ്വാനന്ദമേവ ഭജതി
സർവോ *f* പി വിഷയസ്ഥിതം.

ഭാര്യാ ന കേവലം ഭർത്താരം ഭജതി – ഭാര്യ ഭർത്താവിനെ മാത്രം ഭജിക്കുകയല്ല; ഭർത്താ ന കേവലം ഭാര്യാം ഭജതി – ഭർത്താവ് ഭാര്യയെ മാത്രമല്ല ഭജിക്കുന്നത്; സർവോപി – എല്ലാവരും; വിഷയസ്ഥിതം സ്വാനന്ദം ഏവ ഭജതി – ബാഹ്യവിഷയത്തെ ഉപാധിയാക്കിയുള്ള ആത്മാനന്ദത്തെയാണ് ഭജിക്കുന്നത്.

ഭാര്യ കേവലം ഭർത്താവിനെയോ ഭർത്താവ് കേവലം ഭാര്യയെയോ അല്ല ഭജിക്കുന്നത്. എല്ലാവരും ബാഹ്യവിഷയത്തെ ആശ്രയിച്ചുളവാകുന്ന ആത്മാനന്ദത്തെത്തന്നെയാണ് ഭജിക്കുന്നത്.

## ബ്രഹ്മാനന്ദത്തിൽ വിഷയാനന്ദം

എല്ലാവർക്കും പ്രയിപ്പെട്ട വസ്തു ആത്മാവാണെന്നും എല്ലാവരും തിരയുന്നതു ആത്മാനന്ദത്തെയാണെന്നും ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവല്ക്യൻ മൈത്രേയിക്കുപദേശിക്കുന്നുണ്ട്. ഭക്തിദർശനത്തിലെ ഒന്നാം പദ്യത്തിന്റെ വ്യാഖ്യാനത്തിൽ നാമിതു സൂചിപ്പിച്ചു. ഇക്കാര്യം ഇവിടെ നമുക്കല്പം കൂടി വിശദമായി ചർച്ചചെയ്യാം. ലോകത്ത് എല്ലാവർക്കും എല്ലാം പ്രിയമായിരിക്കുന്നത് ആത്മപ്രിയം നിലനിറുത്താൻ വേണ്ടിയാണ്. ആത്മസുഖത്തിനുവേണ്ടിയാണ് ഭാര്യയ്ക്ക് ഭർത്താവ് പ്രിയപ്പെട്ടവനായിരിക്കുന്നത്. ഭർത്താവിന് ഭാര്യ പ്രിയയായിരിക്കുന്നതിന്റെയും രഹസ്യം ഇതുതന്നെ. തനിക്ക് സുഖം തരാവുന്ന പരിതഃസ്ഥിതിയിലാണ് എന്നു കണ്ട് ഇച്ഛ വർധിപ്പിക്കുന്നതോടെയാണ് ഭാര്യ ഭർത്താവിൽ കൂടുതൽ പ്രീതികാണിക്കുന്നത്. നേരെ മറിച്ച് വിശപ്പുകൊണ്ടോ കൃത്യാന്തര ബഹുലതകൊണ്ടോ രോഗം കൊണ്ടോ പതി പീഢിതനാണെന്നു വന്നാൽ സ്വസ്ഥാവസ്ഥയിലെന്നപോലെ ഭാര്യ ഭർത്താവിനെ ഇച്ഛിക്കുകയോ പ്രീതി കാണിക്കുകയോ ചെയ്യാറില്ല. ഉപചാരങ്ങൾ അപ്പോഴും ചെയ്യുന്നുണ്ടാവും. പക്ഷെ പ്രീതി പ്രകടനം കുറഞ്ഞിരിക്കും. ഉപചാരങ്ങൾതന്നെയും സ്വസുഖാനുകൂലമായ പരിതഃസ്ഥിതിയിൽ പതിയെ കൊണ്ടെത്തിക്കാനുള്ള തിടുക്കം കൊണ്ടാണെന്നറിയേണ്ടതാണ്. അപ്പോൾ ഭാര്യ ഭർത്താവിനെ ഇഷ്ടപ്പെടുന്നത് കേവലം പരാർഥമായിട്ടല്ല സ്വാർഥത്തെ മുൻനിറുത്തിയാണ്. ഭർത്താവ് ഭാര്യയെ ഇഷ്ടപ്പെടുന്നതിന്റെയും കഥ ഇതു

തന്നെയാണ്. ഇവിടെയൊക്കെ പരസ്പര പ്രീതിയുണ്ടെന്നുള്ളതു വാസ്തവം തന്നെ. എങ്കിലും ഓരോരുത്തരും പ്രവർത്തിക്കുന്നത് സ്വേച്ഛയെ മുൻനിറുത്തിയാണെന്നുള്ളതോർക്കേണ്ടതാണ്. ആത്മപ്രീതിക്കുവേണ്ടിയാണ് എല്ലാവരും പ്രവർത്തിക്കുന്നത് എന്ന സത്യം ചിന്തിക്കാൻ കഴിവില്ലാത്തവർ നിഷേധിച്ചു എന്നു വരാം. മാത്രമല്ല ചിലർ പരനുവേണ്ടി മാത്രമാണ് ജീവിക്കുന്നതെന്ന് അഹങ്കരിച്ചുവെന്നും വരാം. വാസ്തവത്തിൽ ജീവൻ ബലിയർപ്പിച്ച് ലോക നന്മ നടത്തുന്നവരായിക്കാണപ്പെടുന്നവർ പോലും ആത്മപ്രീതിക്കു വേണ്ടി പ്രവർത്തിക്കുന്നുവെന്നുള്ളതാണ് ജീവിതമഹാരഹസ്യം. അതു ചെയ്തേ അവർക്കാത്മശാന്തിയുള്ളൂ. അതുകൊണ്ടവരതു ചെയ്യുന്നു. ആത്മഹത്യ ചെയ്യുന്നവന്റെപോലും കഥയിതാണ്. ആത്മപ്രീതി സ്പഷ്ടമാക്കുന്ന ഒരു ചെറിയ ദൃഷ്ടാന്തം ശ്രീവിദ്യാരണ്യസ്വാമികൾ പഞ്ചദശിയിൽ ചൂണ്ടിക്കാട്ടുന്നുണ്ട്. മുഖത്ത് മൂർച്ചയുള്ള രോമങ്ങൾ വളർന്നുനിൽക്കുന്ന ഒരു പിതാവ് തന്റെ ഓമനയായ പിഞ്ചുകുഞ്ഞിനെ ഉമ്മവയ്ക്കുന്നു എന്നു കരുതുക. അച്ഛന്റെ മുഖരോമങ്ങൾ കുഞ്ഞിന്റെ മൃദുമുഖത്തു തറച്ച് വേദനിച്ചിട്ട് കുഞ്ഞ് നിലവിളിക്കുകയാണ്. എന്നിട്ടും അച്ഛൻ കുഞ്ഞിനെ ഉമ്മവെച്ചുകൊണ്ടുതന്നെയിരിക്കുന്നു. ഇവിടെ ആരുടെ പ്രീതിക്കുവേണ്ടിയാണുമ്മവെയ്ക്കുന്നത്? ഇവിടെ ആത്മപ്രീതിയാണ് പിതാവിന്റെ ലക്ഷ്യമെന്ന് സ്പഷ്ടം. എല്ലാ ചുംബനങ്ങളുടെയും രഹസ്യം ഇതുതന്നെ. പക്ഷേ മറ്റു ഘട്ടങ്ങളിൽ ഈ രഹസ്യം സമ്മതിക്കാൻ പലരും കൂട്ടാക്കിയില്ലെന്നു വരും. ഇനിയും മനുഷ്യരുടെ പരസ്പര സ്നേഹത്തിലാണ് ലേശം സംശയമുണ്ടാകാവുന്നത്. മനുഷ്യൻ പക്ഷിമൃഗാദിയെയും മറ്റ് അചേതനപദാർഥങ്ങളെയും സ്നേഹിക്കുന്നിടത്ത് അത് ആത്മപ്രീതിക്കുവേണ്ടിയാണെന്നുള്ള കാര്യത്തിൽ സംശയത്തിനു പോലും ഇടമില്ല. സുവർണധനാദിക്ക് ഇച്ഛയോ പ്രീതിയോ ഇല്ലെന്നു നമുക്കറിയാമല്ലോ. കഴുതകളെയും കാളകളെയുംകൊണ്ട് ഭാരംവലിപ്പിക്കുന്നത് അവയോടുള്ള പ്രീതികൊണ്ടാണെന്നു പറയാൻ തരമില്ലല്ലോ. എന്തിനേറെ വെറും ശബ്ദനിഷ്ഠങ്ങളും അജ്ഞാനജന്യങ്ങളുമായ ഒട്ടേറെ ജാതിമതാദി അധ്യാരോപങ്ങളിൽപെട്ടു മനുഷ്യൻ ഉഴലുന്നതും ആത്മാനന്ദത്തെ ലക്ഷ്യമാക്കിയാണ്. ഒരാൾ താൻ ബ്രാഹ്മണനാണെന്നഭിമാനിക്കുന്നു. ഈ അഭിമാനം ബ്രാഹ്മണ്യത്തെ സുഖിപ്പിക്കാനാണോ? "എനിക്കു ബ്രാഹ്മണ്യമുണ്ട്, ഞാൻ പൂജ്യനാണ്, പൂജകൊണ്ടു ഞാൻ പ്രസാദിക്കുന്നു" ഈ ഭാവനകളൊക്കെ ആത്മതുഷ്ടിക്കുവേണ്ടി മാത്രം അംഗീകരിക്കപ്പെടുന്നവയാണ്. യാതൊരു വസ്തുസത്തയുമില്ലാത്ത ജാതിഭാവനകൾ ജാതിയുടെ പ്രീതിക്കുവേണ്ടിയാണെന്നു പറകവയ്യല്ലോ. ചുരുക്കത്തിൽ എല്ലാവരുടെയും എല്ലാ കർമചലനങ്ങളും ആത്മപ്രീതിയെ ലക്ഷ്യമാക്കിയുള്ളവയാണെന്നു കാണേണ്ടതാണ്. ഈ രീതിയിൽ ഒരാത്മാന്വേഷകൻ എല്ലാ പ്രവൃത്തികളും വിശകലനം ചെയ്ത് ബുദ്ധിവികാസം നേടേണ്ടതാണ്. ഭോക്താവുണ്ടെങ്കിലല്ലേ ഭോഗ്യമായ ലോകമുള്ളൂ. അപ്പോൾ ഭോഗ്യം മുഴുവൻ ഭോക്താവിന്റെ പ്രീതിക്കുവേണ്ടിയാണെന്നു കാണാൻ എന്താണു വിഷമം? ഭോഗ്യങ്ങളെ പാടെ ഉപേക്ഷിച്ചിട്ടു നില്ക്കുന്ന ഭോക്താവിന്റെ സ്വരൂപസ്ഥിതിയാണ് ഏറ്റവും വലിയ ആത്മാനന്ദലാഭമെന്നു

കണ്ടെത്തുന്നതാണ് ശരിക്കുമുള്ള ആത്മദർശനം. എങ്ങനെ തിരഞ്ഞാലും ലക്ഷ്യം ആത്മസ്നേഹമാണ്. ഭോഗ്യങ്ങളെ ഉപാധിയാക്കാതെ ക്രമമായി ഒഴിച്ചുമാറ്റി കൂടുതൽ കൂടുതൽ ദൃഢതരമാക്കുന്ന ആത്മസ്നേഹമാണ് ഭക്തി. ആ ഭക്തിയുടെ മാർഗം തെളിക്കാൻ വേണ്ടി വിഷയങ്ങളെ ആശ്രയിച്ചുകൊണ്ടനുഭവിക്കുന്ന ആത്മാനന്ദം അഥവാ ബ്രഹ്മാനന്ദം ചൂണ്ടിക്കാട്ടിത്തരികയാണ് ഗുരുദേവൻ ഏഴാം പദ്യത്തിൽ. ആനന്ദസ്വരൂപമായ ഒരാത്മാവുണ്ടെന്നുള്ളതിന് ഈ വിഷയാനന്ദം വ്യക്തമായ തെളിവു തരുന്നുണ്ടല്ലോ. വിഷയാശ ഒഴിച്ചുമാറ്റിയാൽ ആ അമൃതവസ്തു ശുദ്ധമായി തെളിയുമെന്നും സ്പഷ്ടം.

## വിദ്വാന്റെ ആത്മസുഖം

ഇനി ആത്മാനന്ദം നേടിത്തരുന്ന ഈ ആത്മപ്രീതിയുടെ യഥാർഥ സ്വരൂപമെന്താണെന്നു നോക്കാം. സാധാരണ പ്രീതി പല തരത്തിൽ കാണപ്പെടുന്നുണ്ട്. അനുരാഗം, ശ്രദ്ധ, ഭക്തി, ഇച്ഛ ഇങ്ങനെ പ്രീതി പലതരത്തിലാണ്. സ്ത്രീക്കു പുരുഷനോടോ പുരുഷനു സ്ത്രീയോടോ തോന്നുന്ന പ്രീതി ശരീരസുഖത്തെ ലാക്കാക്കിയുള്ളതാണെങ്കിൽ അനുരാഗമാണ്. യാഗാദി കർമങ്ങളിൽ ശ്രദ്ധാരൂപത്തിലാണ് പ്രീതി. ഈശ്വരനോട് ഭക്തിരൂപത്തിൽ അപ്രാപ്തവസ്തുക്കളോടുള്ള പ്രീതിയാണ് ഇച്ഛ. മുൻപറഞ്ഞ പലതരം പ്രീതികളിൽ ഒന്നുള്ളിടത്ത് മറ്റൊന്നുണ്ടായിരിക്കുന്നില്ല. അനുരാഗമുള്ളിടത്ത് ശ്രദ്ധാഭക്തികൾ കാണുന്നില്ല. ശ്രദ്ധാഭക്തികളുള്ളിടത്ത് അനുരാഗവും ഇല്ല. ശ്രദ്ധയുടെയും ഭക്തിയുടെയും വിഷയങ്ങളും ഭിന്നങ്ങളാണ്. ഇങ്ങനെ പ്രീതി പലമട്ടിലുള്ളപ്പോൾ ആത്മപ്രീതി എന്നു പറയുന്നത് ഏതു തരത്തിലുള്ളതാണ്? ആത്മപ്രീതി മേൽ വിവരിച്ച തരത്തിലൊന്നും ഉള്ളതല്ല. ചിത്തത്തെ ശാന്തമായ സത്ത്വഗുണമണ്ഡലത്തിലെത്തിച്ച് സദാ സുഖാനുവർത്തിയാക്കി നിറുത്താനുള്ള വെമ്പലാണ് ആത്മപ്രീതി. എല്ലാവരുടെയും എപ്പോഴുമുള്ള പ്രയത്നം ചിത്തത്തെ ഈ മണ്ഡലത്തിൽ നിറുത്താനാണ്. ഏതെങ്കിലും വ്യക്തിയോടോ പദാർഥത്തോടോ പ്രത്യേകതരം ആഗ്രഹം നിലനില്ക്കുമ്പോൾ ചിത്തം രജോഗുണ മണ്ഡലത്തിലാണ്. ആഗ്രഹം നേടാനായി യത്നിച്ചുകൊണ്ടിരിക്കുമ്പോഴും രജോഗുണമണ്ഡലത്തിൽ തന്നെ. ആഗ്രഹം നേടാൻ കഴികയില്ലെന്നു കണ്ടാൽ ചിത്തം നിരാശയും ദുഃഖവും കൊണ്ട് നിറഞ്ഞ് സ്വാഭാവികമായി തമോഗുണ മണ്ഡലത്തിലേയ്ക്കു തിരിയും. ആഗ്രഹം സഫലമാകുന്നുവെന്നു കണ്ടാൽ ഇച്ഛ ഉപശമിച്ച് ചിത്തം സത്ത്വഗുണമണ്ഡലത്തിലേയ്ക്കു തിരിയും. ആഗ്രഹം സഫലമായാൽ ഇച്ഛ തൽക്കാലത്തേയ്ക്ക് പൂർണമായി ഉപശമിച്ച് ചിത്തം വ്യക്തമായി സത്ത്വഗുണമണ്ഡലത്തിൽ എത്തിനിൽക്കും. ചിത്തം സത്ത്വഗുണമണ്ഡലത്തിലെത്തിയാൽ ഉണ്ടാകുന്ന അനുഭവമാണ് ആത്മാനന്ദം. ഒരാഗ്രഹം നേടി സത്ത്വഗുണ മണ്ഡലത്തിലെത്തി സുഖിക്കുന്ന ലൗകികന്റെ ചിത്തം അചിരേണ മറ്റാഗ്രഹങ്ങൾക്കു വീണ്ടും വഴിപ്പെട്ടുപോകുന്നതുകൊണ്ട് രജോഗുണമണ്ഡലത്തിലേയ്ക്കു വഴുതി വീണുവീണ്ടും ദുഃഖിക്കാൻ തുടങ്ങുന്നു. ഇവിടെ വ്യക്തമായ സുഖാനുഭവനിയമം ഇതാണ്. ആഗ്രഹങ്ങളെ ഉപലാളിക്കുന്ന ചിത്തം രജോഗുണമണ്ഡലത്തിലാ

കയാൽ സുഖമെന്തെന്നറിയുന്നില്ല. ആഗ്രഹങ്ങൾ ഉപശമിച്ച ചിത്തം സത്ത്വ ഗുണ മണ്ഡലത്തിലെത്തി സുഖിക്കുന്നു. സകലരും സദാ യത്നിക്കുന്നത് ആഗ്രഹങ്ങൾ ശമിപ്പിച്ച് ചിത്തത്തെ സുഖിപ്പിക്കാനാണെന്നു പറയേണ്ടതില്ല ല്ലോ. വിദ്വാനാകട്ടെ ആഗ്രഹങ്ങളുടെ ഉപശമമാണ് ആത്മസുഖമെന്നറിഞ്ഞ് സദാ ആഗ്രഹനിവൃത്തനായി ആത്മസുഖം അനുഭവിക്കുന്നു. ആഗ്രഹങ്ങൾ ഉണ്ടായാലല്ലേ ഉപശമിപ്പിക്കേണ്ട കാര്യമുള്ളൂ. ആഗ്രഹനിവൃത്തമാകുന്ന ചിത്തം സദാ സത്ത്വമണ്ഡലത്തിൽതന്നെ നിൽക്കുമെന്നു തീർച്ചയാണല്ലോ. ചിത്തത്തെ ആഗ്രഹനിവൃത്തമാക്കി ആത്മാനുസന്ധാനം ചെയ്തു സുഖിക്കു ന്നതുതന്നെയാണ് ഭക്തി. വിദ്വാനായ ഭക്തന്റെ ഈ ആത്മാനന്ദാനുഭവരഹ സ്യമാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ ചർച്ച ചെയ്യുന്നത്.

8. ഏവം പശ്യതി കുത്രാപി
വിദ്വാനാത്മസുഖം വിനാ
ന കിഞ്ചിദപരം തസ്യ
ഭക്തിരേവ ഗരീയസി.

ഏവം - ഇപ്രകാരം; വിദ്വാൻ - സുഖാനുഭവ രഹസ്യം അറിഞ്ഞ ആത്മഭക്തൻ; കുത്രാപി - ഒരിടത്തും; ആത്മസുഖം വിനാ - ആത്മസുഖമ ല്ലാതെ; അപരം കിഞ്ചിത് - വേറെ യാതൊന്നും; ന പശ്യതി - കാണുന്നില്ല; തസ്യ - ആ വിദ്വാന്; ഭക്തിഃ ഏവ - ഭക്തി തന്നെയാണ്; ഗരീയസി - ഏറ്റവും വലുത്.

ഇപ്രകാരം സുഖാനുഭവരഹസ്യം വിശകലനം ചെയ്തറിഞ്ഞിട്ടുള്ള ആത്മതത്ത്വാന്വേഷി ആത്മസുഖമല്ലാതെ മറ്റൊന്നും ഒരിടത്തും കാണുന്നി ല്ല. ഇതറിയുന്നയാൾക്ക് ആത്മാനുസന്ധാനരൂപത്തിലുള്ള ഭക്തി തന്നെയാണ് ഏറ്റവും വലുത്.

## ലൗകികനും വിദ്വാനും

ലൗകികൻ ആഗ്രഹനിവൃത്തിക്കായി ഭൗതികപദാർഥങ്ങളെ സമാശ്ര യിക്കുന്നു. ലൗകികപദാർഥങ്ങൾ നേടി കൃത്രിമമായി ആഗ്രഹം ശമിപ്പിച്ച് അല്പനേരത്തേക്ക് ചിത്തത്തെ സത്ത്വഗുണമണ്ഡലത്തിൽ എത്തിച്ച് സുഖി ക്കുന്നു. കൃത്രിമോപായം മാറുന്നതോടെ ചിത്തം മറ്റേതെങ്കിലും ആഗ്രഹങ്ങ ളുമായി വീണ്ടും രജോഗുണമണ്ഡലത്തിലേയ്ക്കു പതിക്കുന്നു. ലൗകികന്റെ ചിത്തം അധികസമയവും നിൽക്കുന്നത് രജോഗുണത്തിലോ തമോഗുണ ത്തിലോ ആണ്. വല്ലപ്പോഴും ഏതാനും നിമിഷം മാത്രം അതു സത്ത്വഗുണ ത്തിലെത്തിക്കപ്പെടുന്നു. വിദ്വാനാകട്ടെ കർമഫലം കൊതിക്കാതെ ചിത്തത്തെ ആത്മാനുസന്ധാനം അഭ്യസിപ്പിക്കുന്നു. കർമം ചെയ്യുമ്പോഴും വിദ്വാന്റെ ചിത്തം അഭ്യസിക്കുന്നത് ആത്മാനുസന്ധാനമാണ്. അല്ലാതെ ഫലോപലാളനമല്ല. ഫലം കിട്ടുമ്പോഴും കിട്ടാതിരിക്കുമ്പോഴും ആത്മാനു സന്ധാനം കൈവിടുന്നില്ല. ഫലേച്ഛയില്ലാത്ത ചിത്തത്തിൽ ആഗ്രഹങ്ങൾ സ്വയം ഉപശമിക്കുന്നു. ആഗ്രഹനിവൃത്തമായ ചിത്തം സദാ സത്ത്വഗുണമ

ണ്ഡലത്തിലെത്തിനിന്ന് നിരതിശയമായ ആത്മാനന്ദം അനുഭവിക്കുന്നു. വിദ്വാന് ഇങ്ങനെ അതിരറ്റ ആനന്ദത്തിന്റെ കവാടം തുറന്നുകൊടുക്കുന്നതു കൊണ്ടുതന്നെ ആത്മാനുസന്ധാനരൂപത്തിലുള്ള ഭക്തി ഏറ്റവും വിലപ്പെട്ട താണെന്നു പറയേണ്ടതില്ലല്ലോ. ഭൗതികങ്ങളായ കൃത്രിമോപായങ്ങൾ കൊണ്ടുള്ള സുഖാനുഭവം ഉപായങ്ങളുടെ ജാഡ്യത്തിന്റെ കൂടുതൽ അനു സരിച്ച് ശരീരത്തെയും മനസിനെയും തളർത്തികൊണ്ടേയിരിക്കും. നേരെമ റിച്ച് ആത്മാനുസന്ധാനം കൊണ്ട് നേടുന്ന സ്വാഭാവികമായ ആത്മസുഖം സദാ ബുദ്ധിയെ പ്രസന്നമാക്കിക്കൊണ്ടിരിക്കും. ഭഗവാൻ ഗീതയിൽ പ്രഖ്യാ പിക്കുന്നതു നോക്കുക:-

*സുഖമാത്യന്തികം യത്തത്*
*ബുദ്ധിഗ്രാഹ്യമതീന്ദ്രിയം*
*വേത്തി യത്ര ന ചൈവായം*
*സ്ഥിതശ്ചലതി തത്ത്വതഃ* *ഭഗ.ഗീ. 6-21*

ആത്മാനുസന്ധാനം ശീലിച്ച് ബുദ്ധിയെ സത്ത്വഗുണമണ്ഡലത്തിലെ ത്തിച്ചയാൾ അളവില്ലാത്ത ആനന്ദം അനുഭവിക്കുന്നു. ബുദ്ധിക്ക് വേർതിരി ഞ്ഞുനിന്നുകൊണ്ടുതന്നെ ആ ആനന്ദം അനുഭവിക്കാൻ കഴിയും. മാത്രമല്ല അവിടെ ജീവിതതത്ത്വം വ്യക്തമായി തെളിയുന്നു. പിന്നൊരിക്കലും ആ തത്ത്വ ത്തിൽ നിന്നും ബുദ്ധി ചലിച്ചുപോകുന്നുമില്ല. ഈ സത്ത്വഗുണമണ്ഡലം എന്നെന്നേയ്ക്കുമായി തുറന്നുകാട്ടിത്തരുന്ന ഭക്തി ഏറ്റവും വിലപ്പെട്ടതാണെ ന്നാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## ഭക്തിയുടെ ക്രമവികാസം

സ്നേഹത്തിന്റെ രണ്ടു വശങ്ങളാണ് കാമവും ഭക്തിയും. ജഡബന്ധവും സ്വാർഥമോഹവും മുൻനിറുത്തിയുള്ള സ്നേഹമാണ് കാമം. ഈ രണ്ടിന്റെയും പ്രാധാന്യം കുറയുന്നിടത്താണ് ഭക്തിയാരംഭിക്കുന്നത്. അങ്ങനെ നോക്കു മ്പോൾ ഈശ്വരനോടു മാത്രമല്ല ലോകത്തുള്ളവരോടുമുണ്ടാകുന്ന സ്നേഹം ഒരു പരിശുദ്ധിയും ദിവ്യതയും ഉൾക്കൊള്ളുമെങ്കിൽ അതൊക്കെ ഭക്തി തന്നെ യാണ്. അതുകൊണ്ടാണ് മാതൃഭക്തി, ഗുരുഭക്തി, പിതൃഭക്തി എന്നൊക്കെ നാം പറയാറുള്ളത്. ഭക്തി ആരോടുള്ളതായാലും അത് സ്വാർഥതവിട്ടകലു മെങ്കിൽ ആത്മാനുസന്ധാനമായി രൂപപ്പെടുമെന്ന് നാം നേരത്തെ ചർച്ചചെ യ്തിട്ടുണ്ടല്ലോ. ഈ ആത്മാനുസന്ധാനമാണ് അപരാഭക്തി. പരമാത്മപ്രേമ മാണ് പരാഭക്തി. ഒമ്പതും പത്തും ശ്ലോകങ്ങളിൽ ഇക്കാര്യം വ്യക്തമായി പ്രഖ്യാപിച്ചിരിക്കുന്നു:-

*9.* ലോകസ്യ പിതരി സ്വസ്യ
ഗൂരൗ പിതരി മാതിരി
സത്യസ്യ സ്ഥാപിതരി ച
തത്പഥേനൈവ യാതരി.

*10.* നിയന്തരി നിഷിദ്ധസ്യ
സർവേഷാം ഹിതകർത്തരി
യോ *f* നുരാഗോ ഭക്തിരത്ര
സാ പരാ പരമാത്മനി.

ലോകസ്യ പിതരി - ലോകപിതാവായ ഭഗവാങ്കലും; സ്വസ്യ - അവന വന്റെ; ഗുരൗ, പിതരി, മാതരി - ഗുരുവിലും പിതാവിലും മാതാവിലും; സത്യസ്യ സ്ഥാപിതരി - സത്യബോധം പുനഃപ്രതിഷ്ഠിക്കാനെത്തുന്ന അവതാരപുരു ഷനിലും; തത്പഥേന ഏവ യാതരി - സത്യമാർഗത്തിൽതന്നെ സഞ്ചരിക്കുന്ന ഭക്തനിലും; നിഷിദ്ധസ്യ നിയന്തരി - അധർമകർമങ്ങളെ തടയുന്നവനിലും; സർവേഷാം ഹിതകർത്തരി - എല്ലാവർക്കും നന്മചെയ്യുന്നവനിലും; അത്ര യഃ അനുരാഗഃ - ഈ ലോകത്തിൽ യാതൊരു പ്രേമം സംഭവിക്കുന്നുവോ; ഭക്തിഃ - ആ പ്രേമമാണ് ഭക്തി; സാ - ആ ഭക്തി; പരമാത്മനി - പരമാത്മാ വിൽ സംഭവിച്ചാൽ; പരാ - പരാഭക്തിയെന്നറിയപ്പെടുന്നു.

ജഗദീശ്വരങ്കലും, അവനവന്റെ ഗുരു, മാതാവ്, പിതാവ് എന്നിവരിലും, അവതാര പുരുഷനിലും, ധർമസ്ഥാപകനിലും, അധർമനിഷേധിയിലും, സത്യ പഥത്തിൽ സഞ്ചരിക്കുന്ന ഭക്തനിലും, എല്ലാവർക്കും നന്മ ചെയ്യുന്നവനിലും ഈ ലോകത്തിൽ മറ്റുള്ളവർക്കു തോന്നുന്ന പ്രേമം ഭക്തിതന്നെയാണ്. ഈ ഭക്തി പരമാത്മാവിൽ ചെന്നുറയ്ക്കുന്നതോടെ അതു പരാഭക്തിയെന്നറിയ പ്പെടുന്നു.

## അപരാഭക്തിഭേദങ്ങൾ

അപരാഭക്തി അവരവർക്കു രുചിക്കുന്ന ഇഷ്ടദേവതാസ്വീകാര്യം കൊണ്ടും അനുഷ്ഠാനബാഹുല്യം കൊണ്ടും അനേകവിധം സംഭവിക്കുന്ന താണ്. സകല ജീവജാലങ്ങളിലും ഈശ്വരതത്ത്വം ദർശിക്കുകയാണല്ലോ ഭക്തി യുടെ പരാകാഷ്ഠ. അതിന്റെ ആരംഭമെന്ന നിലയിൽ അച്ഛനമ്മമാരിലും ഗുരു ക്കന്മാരിലും മറ്റു ദിവ്യപുരുഷന്മാരിലും ദേവത്വം ഭാവനചെയ്തുറപ്പിക്കണം. അതിനാണ് "മാതൃദേവോ ഭവ, പിതൃദേവോ ഭവ, ആചാര്യദേവോ ഭവ" എന്നൊക്കെ വേദം അനുശാസിക്കുന്നത്. ഈശ്വരഭാവനയുടെ സീമ വികസി പ്പിക്കലാണ് ഭക്തി. ആദ്യമാദ്യം തേജോമയങ്ങളും ശക്തികേന്ദ്രങ്ങളുമായിക്കാ ണുന്ന പ്രപഞ്ചഘടകങ്ങളിൽ ഈശ്വരത്വം ഭാവനചെയ്തുറപ്പിക്കണമെന്നാണ് ഗീതയിലെ വിഭൂതിയോഗമെന്ന പത്താമധ്യായത്തിൽ ഭഗവാൻ നിർദേശിക്കു ന്നത്. ഭാരതീയരുടെ ദേവസങ്കല്പത്തിന്റെ ശാസ്ത്രീയത ഈ നിലയിൽ നോക്കിക്കാണേണ്ടതാണ്. ഹൃദയഭാവങ്ങളെയും അനുഷ്ഠാനങ്ങളെയും ആസ്പദമാക്കിയും ഭക്തിഭേദങ്ങൾ പലതാകാം. ഭക്തിസൂത്രത്തിൽ നാരദൻ ഭക്തിയുടെ പതിനൊന്നു ഭേദങ്ങൾ ഇങ്ങനെ നിർദേശിക്കുന്നു. 'ഗുണമാഹാ ത്മ്യാസക്തി, രൂപാസക്തി, പൂജാസക്തി, സ്മരണാസക്തി, ദാസ്യാസക്തി, സഖ്യാസക്തി, കാന്താസക്തി, വാത്സല്യാസക്തി, ആത്മനിവേദനാസക്തി, തന്മ യതാസക്തി, പരമവിരഹാസക്തിരൂപാ ഏകധാ അപി ഏകാദശ്യാ ഭവതി' എന്നാണ് നാരദസൂത്രം. ഈശ്വരാനുസന്ധാനരൂപത്തിൽ ഭക്തി ഒന്നാണെ

ങ്കിലും പതിനൊന്നുതരത്തിലുണ്ടെന്നു ചുരുക്കം. ഭാഗവതത്തിൽ പിതാവായ ഹിരണ്യകശിപുവിന് പുത്രനായ പ്രഹ്ളാദൻ ഒമ്പതുവിധം ഭക്തിയുണ്ടെന്ന് വിവരിച്ചുകൊടുക്കുന്നു. ഗുരുമുഖത്തുനിന്നും പഠിച്ച കാര്യങ്ങൾ ഉത്തമമായ തെന്ത് എന്ന അച്ഛന്റെ ചോദ്യത്തിന് മകൻ ഉത്തരം പറയുകയാണ്:-

*ശ്രവണം കീർത്തനം വിഷ്ണോഃ*
*സ്മരണം പാദസേവനം*
*അർച്ചനം വന്ദനം ദാസ്യം*
*സഖ്യമാത്മനിവേദനം* ഭാഗ. 7 : 5–23

തികഞ്ഞ അർപ്പണ ബുദ്ധിയോടുകൂടി ഈ ഒൻപതുവിധം ഭക്തിയും പരിശീലിക്കണം. ഗുരുവിൽനിന്നും കേട്ട ഏറ്റവും ഉത്തമമായ കാര്യം ഇതാണെന്നത്രേ പ്രഹ്ളാദമതം.

സാധാരണ ഭക്തർക്ക് അത്ഭുതം തോന്നുമാറ് മറ്റു ചിലതരം ഭക്തികളെക്കുറിച്ച് ഭക്ത്യാചാര്യനായ നാരദമഹർഷിതന്നെ ഭാഗവതത്തിൽ പ്രസ്താവിച്ചു കാണുന്നുണ്ട്. വിദ്വേഷഭക്തി, കാമഭക്തി, ഭയഭക്തി എന്നിങ്ങനെ പോകുന്നു ആ പട്ടിക. ദൃഷ്ടാന്തസഹിതം നാരദൻ വിവരിക്കുന്നതു നോക്കുക. നാരദൻ ധർമപുത്രരോടു പറയുകയാണ്:-

*ഗോപ്യഃ കാമാത് ഭയാത് കംസോ*
*ദ്വേഷാത് ചൈദ്യാദയോ നൃപാഃ*
*സംബന്ധാത് വൃഷ്ണയഃ സ്നേഹാത്*
*യൂയം ഭക്ത്യാ വയം വിഭോ* ഭാഗ. 7: 1–80

ഗോപികമാർ കാമഭക്തികൊണ്ടും, കംസൻ ഭയഭക്തികൊണ്ടും, ശിശുപാലൻ തുടങ്ങിയവർ ദ്വേഷഭക്തികൊണ്ടും, യാദവന്മാർ ബന്ധുഭക്തികൊണ്ടും, പാണ്ഡവന്മാർ സ്നേഹഭക്തികൊണ്ടും, നാരദൻ തുടങ്ങിയവർ ശുദ്ധഭക്തികൊണ്ടുമാണ് ഭഗവാനെ ഭജിച്ചതെന്നത്രേ മഹർഷിയുടെ അഭിപ്രായം. ഈ ദൃഷ്ടാന്തങ്ങൾ ചൂണ്ടിക്കാണിക്കുന്നതിനുമുമ്പ് അദ്ദേഹം ഇങ്ങനെ പ്രഖ്യാപിക്കുന്നു:-

*യഥാ വൈരാനുബന്ധേന*
*മർത്യസ്തന്മയതാമിയാത്*
*ന തഥാ ഭക്തിയോഗേന*
*ഇതി മേ നിശ്ചിതാ മതിഃ* ഭാഗ. 7: 1–26

വിദ്വേഷഭക്തികൊണ്ട് മനസിന് ഭഗവാങ്കൽ തന്മയീഭാവം വരുന്നതുപോലെ ശുദ്ധഭക്തികൊണ്ട് വരാൻ പ്രയാസമാണെന്നാണ് നാരദന്റെ അഭിപ്രായം. ആത്മാനുസന്ധാനമാണ് ഭക്തിയെന്ന ഗുരുദേവനിർവചനം ശരിക്കു ധരിച്ചാലേ ഈ ഭക്തിഭേദങ്ങളൊക്കെ ശാസ്ത്രീയമായി നമുക്കു മനസിലാക്കാൻ പറ്റൂ. മനോമാലിന്യങ്ങളകന്ന് ചിത്തമേകാഗ്രപ്പെടുന്നതാണ് ആത്മാനുസന്ധാനം. ചിലരുടെ മനസിനെ മലിനമാക്കുന്നത് കാമമായിരിക്കും. മറ്റു

ചിലരുടെ മനസിനെ മലിനമാക്കുന്നത് അസൂയയോ വിദ്വേഷമോ ആയിരിക്കും. ഈ മലിനതകളെ പൊടുന്നനേ തുടച്ചുമാറ്റി ചിത്തത്തെ ഏകാഗ്രപ്പെടുത്താൻ ആർക്കും സാധ്യമല്ല. ഇവയെ ഒഴിച്ചുമാറ്റാനാണ് ഒരാൾ ഏതെങ്കിലും രൂപത്തിൽ ഈശ്വരഭാവന അഭ്യസിക്കുന്നത്. എന്നാൽ തല്ക്കാലത്തെ ഈശ്വരഭാവനയും ഈ വികാരങ്ങളോടു കൂടിക്കലർന്നേയുണ്ടാവൂ. അങ്ങനെയാണ് കാമഭക്തിയും വിദ്വേഷഭക്തിയുമൊക്കെ രൂപം കൊള്ളുന്നത്. ഇവിടെ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. കാമത്തോടും കോപത്തോടുമൊക്കെ കൂടിക്കലരുന്നത് ഈശ്വരനാണെന്ന് ഭക്തന് നല്ല ബോധം വേണം. ഗോപികമാർക്കും കംസനും ശിശുപാലനുമൊക്കെ കൃഷ്ണനെക്കുറിച്ചാബോധം നല്ലപോലെ ഉണ്ടായിരുന്നു. ഈശ്വരഭാവന ദൃഢമാകുന്നതോടെ ചിത്തത്തിനേകാഗ്രത വരികയും മാലിന്യം അകലുകയും ചെയ്യും. ഇതുതന്നെയാണല്ലോ ആത്മാനുസന്ധാനം. അപരാഭക്തിവൈവിധ്യത്തിന്റെ ഏകദേശരൂപമാണ് ഒമ്പതും പത്തും പദ്യങ്ങളിൽ ആദ്യമായി വിവരിച്ചിരിക്കുന്നത്.

## പരാഭക്തിയാണ് ലക്ഷ്യം

ഭക്തി തുടങ്ങുന്നതെവിടെനിന്നായാലും അവസാനിക്കുന്നതു പരമാത്മസാക്ഷാത്കാരത്തിലായിരിക്കണം; ഭക്തികൊണ്ട് സത്യം തെളിയുന്നു. സത്യം തെളിയുന്തോറും ഭക്തി ദൃഢപ്പെടുന്നു; ഇതാണ് നിയമം. ഭക്തിയുടെ ക്രമാനുഗതമായ ദാർഢ്യം ശ്രീ ശങ്കരഭഗവത്പാദർ ശിവാനന്ദലഹരിയിൽ മനോഹരമായി ഇങ്ങിനെ വെളിപ്പെടുത്തുന്നു:

അങ്കോലം നിജബീജസന്തതി, രയ
സ്ക്കാന്തോപലം സൂചികാ,
സ്വാധ്വീനൈജ വിഭും ലതാ ക്ഷിതിരുഹം
സിന്ധുഃ സരിദ്വല്ലഭം
പ്രാപ്നോതീഹ യഥാ തഥാ പശുപതേഃ
പാദാരവിന്ദദ്വയം
ചേതോവൃത്തിരുപേത്യ തിഷ്ഠതി സദാ–
സാ ഭക്തിരിത്യുച്യതേ.

അങ്കോലവൃക്ഷത്തിന്റെ കായ്കളിൽ ചിലത് തറയിൽ വീണാൽ ഉടൻ പറന്നുചെന്നു വീണ്ടും അതിന്റെ തടിയിൽ ഒട്ടിപ്പിടിക്കാറുണ്ട്. ഇതുപോലെയാണ് ഭക്തിയാരംഭിക്കുന്നത്. ഭഗവാനിൽ നിന്നകന്ന് ലോകകാര്യങ്ങളിൽ മുഴുകുന്ന മനോവൃത്തികളിൽ ചിലത് ചിലപ്പോൾ ഉയർന്ന് ചെന്ന് ഭഗവാനെ സമാശ്ലേഷിക്കുന്നതോടെയാണ് ഭക്തിയാരംഭിക്കുന്നത്. ഇങ്ങനെ തുടങ്ങുന്ന ഭക്തി അയസ്ക്കാന്തത്തിനും സൂചികയ്ക്കും തമ്മിലുള്ള ബന്ധത്തിന്റെ രീതിയിൽ വളരുന്നു. സൂചികയ്ക്ക് ലേശമൊന്നടുക്കാൻ തരംകിട്ടിയാൽ അതു കാന്തത്തോടൊട്ടിപ്പിടിക്കും. അതുപോലെ ഭക്തന്റെ മനസ് ഇഹലോകജീവിതത്തിന്റെ നിസ്സാരത കാണുമ്പോഴൊക്കെ തുടർന്നു ഭഗവാനെ സ്മരിക്കാൻ തുടങ്ങും. തുടർന്ന് ഒരു സാധ്വിതന്റെ പ്രിയതമനെ ചിന്തിക്കുന്നതുപോലെ

യാണ് ഈശ്വരോന്മുഖമായ ഭക്തചിത്തം ഭക്തി നിർഭരമായിത്തീരുന്നത്. സാധ്വിയും പതിയും ശരീരംകൊണ്ടു രണ്ടാണെങ്കിലും സാധ്വി സദാ പതി സ്മരണയോടെ ജീവിതം നയിക്കുകയും ആ സ്മരണയിൽ ആനന്ദിക്കുകയും ചെയ്യുന്നു. തുടർന്നു ലത മരത്തെ ചുറ്റിപ്പിണഞ്ഞു കിടക്കുന്നതുപോലെ ഭക്തനും ഭഗവാനും അലിഞ്ഞുചേരുന്ന ഘട്ടത്തിലെത്തുന്നു. അന്തിമമായി നദി സമുദ്രത്തിൽവീണ് സമുദ്രമായി മാറുന്നതുപോലെ ഭക്തനും ഭഗവാനും ഒന്നായിത്തീരുന്നു. ഈ അവസാനഘട്ടം നേടിത്തരുന്ന ഭക്തിയാണ് പരാ ഭക്തി. "സാ പരാ പരമാത്മനി" എന്ന വരികൊണ്ട് ഗുരുദേവൻ ഇക്കാര്യമാണ് വ്യക്തമാക്കിയിരിക്കുന്നത്. ഭക്തിയുടെ വിവിധരൂപങ്ങൾ സമഗ്രമായി ചർച്ച ചെയ്തിട്ട് ഭക്തി സത്യാന്വേഷിയെ അദ്വൈത സത്യ സാക്ഷാത്കാരത്തിലെത്തിക്കുന്നുവെന്ന് പ്രതിപാദിച്ചുകൊണ്ട് ഗുരുദേവൻ ഭക്തിദർശനം ഉപസംഹരിച്ചിരിക്കുന്നു.

ഭക്തിദർശനം കഴിഞ്ഞു.

## 9. യോഗദർശനം

സംസ്കൃതത്തിലെ 'യുജ്' ധാതുവിൽ നിന്നാണ് യോഗശബ്ദം വ്യുത്പാദിപ്പിച്ചിരിക്കുന്നത്. ചേരുക എന്നതാണ് ധാതുവിന്റെ അർത്ഥം. അപ്പോൾ 'ചേരൽ' ആണ് യോഗം. അദ്ധ്യാത്മശാസ്ത്രത്തിലും യോഗ ശബ്ദത്തിനിതു തന്നെയാണർത്ഥം. മനസ്സ് അതിന്റെ തൽക്കാലരൂപം വെടിഞ്ഞ് സത്യസ്വരൂപത്തോട് ഒന്നുചേരുന്നതാണ് അദ്ധ്യാത്മശാസ്ത്രപ്രസിദ്ധമായ യോഗം. ഇക്കാരണത്താൽ മനസിനെ അതിന്റെ തത്ക്കാലരൂപത്തിൽ നിന്നും പിടിച്ചകറ്റി സത്യസ്വരൂപത്തോടു ചേർക്കുന്ന ഉപായത്തെയും യോഗമെന്നു വിളിക്കാറുണ്ട്. യോജിക്കലും യോജിപ്പിക്കലും യോഗമെന്നു ചുരുക്കം. ഓരോരുത്തരും അവരവരുടെ മനസ്സിനിണങ്ങുന്ന രീതിയിൽ ഇങ്ങനെ സത്യാന്വേഷണത്തിനായി അംഗീകരിക്കുന്ന ഉപായമെല്ലാം യോഗശബ്ദം കൊണ്ടറിയപ്പെടുന്നു. അങ്ങനെയാണ് നിരവധി യോഗങ്ങൾ കേൾക്കപ്പെടുന്നത്. ഗീതയിലെ എല്ലാ അദ്ധ്യായങ്ങളും മനസ്സിനെ സത്യത്തോടടുപ്പിക്കാനുള്ള ഉപായങ്ങളായതുകൊണ്ട് അവയുടെ പേരുകളോടെല്ലാം യോഗശബ്ദം ചേർത്തുകാണുന്നത്.

മനസ്സിനെ ബന്ധവിമുക്തമാക്കി സത്യവസ്തുവുമായി കൂട്ടിയിണക്കാനുള്ള യുക്തി അഥവാ ഉപായമാണ് യോഗം. പ്രധാനമായും രണ്ടുപായങ്ങളാണ് ശാസ്ത്രം നിർദ്ദേശിക്കുന്നത്. സാംഖ്യവും യോഗവും. നിത്യാനിത്യവിചാരമാണ് സാംഖ്യം. വിചാരംകൊണ്ട് നിത്യമേതെന്നു തെളിഞ്ഞാൽ അനിത്യപദാർത്ഥങ്ങളോട് വിരക്തമായിത്തീരുന്ന മനസ് സ്വാഭാവികമായി സത്യാനുഭവത്തിനു പാത്രമായിത്തീരുന്നു. വിചാരം അത്രയെളുപ്പമല്ലെന്നു തോന്നുന്നവർക്കാണ് യോഗമാർഗം നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. സങ്കൽപനിരോധമാണ് യോഗം. പ്രാണനിരോധമെന്നറിയപ്പെടുന്നതും ഇതുതന്നെ. വിത്തും വൃക്ഷവും പോലെ ചിത്തത്തിന്റെ ഊടും പാവുമായി നിൽക്കുന്ന ഘടകങ്ങളാണ് പ്രാണനും സങ്കൽപവും. ഒന്നു നിരോധിക്കപ്പെട്ടാൽ മറ്റേത് സ്വാഭാവി

കമായി നിരുദ്ധമാകും. വാസ്തവത്തിൽ സാംഖ്യമാർഗവും യോഗമാർഗവും രണ്ടല്ല. സാധനാനുഷ്ഠാനത്തിന്റെ ആരംഭദശയിലെ പ്രാധാന്യത്തെയും അപ്രാധാന്യത്തേയും മുൻനിറുത്തിയാണ് ഇവ രണ്ടായി വേർതിരിയുന്നത്. അനുഭവത്തിന്റെ ആഴത്തിലേക്കു കടക്കും തോറും ഒന്നു മറ്റൊന്നിനെ സഹായിച്ചു കൊണ്ടു മുന്നേറുന്നതുകാണാം. ഗീത അഞ്ചാമദ്ധ്യായത്തിൽ ഭഗവാൻ ഇക്കാര്യം സുസ്പഷ്ടമായി പ്രഖ്യാപിച്ചിട്ടുമുണ്ട്. വിചാരമാർഗത്തേയും സങ്കൽപനിരോധത്തേയും യോഗശബ്ദംകൊണ്ടും പറയാറുണ്ടെങ്കിലും സങ്കൽപനിരോധമെന്ന അർത്ഥത്തിലാണ് ഇപ്പോൾ യോഗശബ്ദം പ്രസിദ്ധമായിത്തീർന്നിട്ടുള്ളത്. കഴിഞ്ഞ എട്ടു ദർശനങ്ങളിലും ഗുരുദേവൻ നിത്യാനിത്യ വസ്തുവിചാരത്തിലുള്ള സാംഖ്യത്തിനാണ് പ്രാധാന്യം നൽകിയത്. സങ്കൽപ നിരോധരൂപത്തിലുള്ള യോഗത്തിന്റെ വിവിധവശങ്ങൾ സമഗ്രമായി ചർച്ചചെയ്യുകയാണ് യോഗദർശനത്തിൽ. യോഗത്തിന്റെ പൊതുവായ നിർവ്വചനമാണ് ഒന്നാം പദ്യത്തിൽ:

1. സതതം യോജയതി യ
ദ്യുനക്തി ച ചിദാത്മനി
മനോനിരോധരൂപോ ƒ യം
സ യോഗ ഇതി ശംസിതഃ.

യദ് - യാതൊന്ന്; മനഃ = മനസ്സിനെ; ചിദാത്മനി - ബോധസ്വരൂപമായ ആത്മാവിൽ; സതതം - എപ്പോഴും; യോജയതി - കൊണ്ടെത്തിക്കുമോ; യുനക്തിച - അങ്ങനെ യാതൊന്നിന്റെ ഫലമായി മനസ്സ് ആത്മാവിൽ ചേരാനും ഇടവരുമോ; അയം നിരോധരൂപഃ - ഈ നിരോധരൂപത്തിലുള്ള ഉപായം; സ യോഗ ഇതി ശംസിതഃ - ശാസ്ത്രപ്രസിദ്ധമായ യോഗം എന്നു വിളിക്കപ്പെടുന്നു.

യാതൊന്ന് മനസ്സിനെ എപ്പോഴും ബോധസ്വരൂപമായ ആത്മാവിൽ കൊണ്ടെത്തിക്കുമോ യാതൊന്നിന്റെ ഫലമായി മനസ്സ് ആത്മാവിൽ എത്തിച്ചേരുമോ സങ്കൽപനിരോധരൂപത്തിലുള്ള അതാണ് ശാസ്ത്രത്തിൽ യോഗമെന്നറിയപ്പെടുന്നത്.

## യോഗനിർവ്വചനം

ഉപനിഷത്തുകൾ മുതൽ ഇങ്ങോട്ടുള്ള മിക്ക ആദ്ധ്യാത്മിക ഗ്രന്ഥങ്ങളിലും 'യോഗ' ശബ്ദത്തിന്റെ നിർവ്വചനം കാണാം. ഒറ്റനോട്ടത്തിൽ അവയൊക്കെ ഭിന്നങ്ങളാണെന്നു തോന്നുമെങ്കിലും '*മനോ നിരോധരൂപമാണ് യോഗം*' എന്ന ഗുരുദേവ നിർവ്വചനത്തോട് അവയൊക്കെ യോജിക്കുവെന്നു കാണാൻ പ്രയാസമില്ല. *കഠോപനിഷത്ത്* യോഗത്തെ ഇങ്ങനെ നിർവ്വചിക്കുന്നു:

*താം യോഗമിതി മന്യന്തേ*
*സ്ഥിരാമിന്ദ്രിയധാരണാം*

*അപ്രമത്തസ്തദാ ഭവതി*
*യോഗോ ഹി പ്രഭവാപ്യയൗ* *കഠ.ഉ. 6–11*

ബാഹ്യേന്ദ്രിയങ്ങളും അന്തഃകരണവും ആത്മസത്തയിൽ അചഞ്ചല മായി ഉറയ്ക്കുന്നതാണ് യോഗം. യോഗനിഷ്ഠൻ സത്യസ്വരൂപത്തിൽ നിന്നും പതിച്ചുപോകുന്നില്ല. സൃഷ്ടിയും പ്രളയവും യോഗത്തിനധീനമായി വർത്തി ക്കുന്നു. ബാഹ്യവിഷയങ്ങളിൽ നിരുദ്ധമാകുന്ന മനസ്സ് സ്വാഭാവികമായി സത്യ സ്വരൂപത്തിൽ എത്തി നിൽക്കുന്നു. ഇതാണു നിയമം. കർമ്മപഥത്തിൽ സഞ്ചരിക്കുന്ന ഏതു ജീവിക്കും ഓരോ നിമിഷവും പരിശീലിക്കാവുന്നതാണീ യോഗം. ഗീതയിലെ യോഗനിർവ്വചനം നോക്കുക:

*യോഗസ്ഥഃ കുരു കർമ്മാണി*
*സംഗം ത്യക്ത്വാ ധനഞ്ജയ!*
*സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ*
*സമത്വം യോഗ ഉച്യതേ* *ഭഗ.ഗീ. 2–48*

അർജ്ജുന, നിരന്തരം യോഗമഭ്യസിച്ചുകൊണ്ട് ഫലസംഗംകൂടാതെ കർമ്മ മാർഗത്തിൽ ചരിക്കൂ. ജയത്തിലും പരാജയത്തിലും ലാഭത്തിലും നഷ്ട ത്തിലും മനസിളകിപ്പോകാതെ സമനിലയിൽ നിൽക്കുന്നതാണ് യോഗം. ജയം വരുമ്പോൾ അഹങ്കരിച്ച് തുള്ളിച്ചാടി രസിക്കുകയോ പരാജയം വരുമ്പോൾ കണ്ണുനീർ വാർത്തു കരയുകയോ ചെയ്യാതിരിക്കുകയാണ് മനസ്സിന്റെ സമ നില. മനസ്സിന്റെ സമനിലതന്നെയാണ് സത്യസ്ഥിതി. സുഖത്തിലും ദുഃഖത്തി ലുമുള്ള മനസ്സിന്റെ ക്ഷോഭിച്ചിളകലുകളെ തടഞ്ഞ് സമനില പാലിക്കുന്നത് മനോനിരോധമാണെന്ന് പറയേണ്ടതില്ലല്ലോ. യോഗാചാര്യനാണല്ലോ പതഞ്ജ ലി. അദ്ദേഹം യോഗത്തെ നിർവ്വചിക്കുന്നത് 'യോഗശ്ചിത്തവൃത്തി നിരോധഃ — ചിത്തവൃത്തികളെ നിരോധിക്കുന്നതാണ് യോഗം' എന്നത്രേ. അടുത്ത സൂത്രത്തിൽ തന്നെ ഈ യോഗാഭ്യാസത്തിന്റെ ഫലവും അദ്ദേഹം ഇങ്ങനെ പ്രഖ്യാപിക്കുന്നു. "തദാ ദ്രഷ്ടുഃ സ്വരൂപേ അവസ്ഥാനം" എന്നത്രേ മൂന്നാം സൂത്രം. ചിത്തവൃത്തികൾ നിരോധിക്കപ്പെട്ടുകഴിഞ്ഞാൽ ദ്രഷ്ടാവ് സ്വസ്വരൂ പത്തിൽ ശുദ്ധനായി സ്ഥിതിചെയ്യും. എന്നത്രേ സൂത്രാർത്ഥം. ദ്രഷ്ടാവിൽ ദൃശ്യങ്ങളുടെ അനുഭവമുളവാക്കുന്നത് ചിത്തവൃത്തികൾ അഥവാ സങ്കൽപ ങ്ങളാണെന്നിതുകൊണ്ടു സ്പഷ്ടമാകുന്നുണ്ടല്ലോ. വൃത്തി സഹിതമായ ചിത്തം പ്രപഞ്ചം, വൃത്തിരഹിതമായ ചിത്തം ബ്രഹ്മം. ഇത്രേയുള്ളൂ നില നിൽപിന്റെ രഹസ്യം. പ്രസിദ്ധങ്ങളായ ഈ നിർവ്വചനങ്ങളെല്ലാം മനസ്സിൽ കണ്ടുകൊണ്ടുതന്നെയാണ് " മനോനിരോധരൂപോ*ƒ*യം" എന്നു പ്രഖ്യാപിച്ചി രിക്കുന്നത്.

## മനോനിരോധവിശകലനം

ത്രിഗുണാത്മകമായ ചിത്തത്തിന് അഞ്ച് സ്ഥിതിവിശേഷങ്ങളുണ്ട്. ക്ഷിപ്തം, മൂഢം, വിക്ഷിപ്തം, ഏകാഗ്രം, നിരുദ്ധം ഇവയാണാസ്ഥിതിവിശേ ഷങ്ങൾ. രജോഗുണപ്രധാനമായ ചിത്തം ഭൗതിക സുഖമോഹങ്ങളിൽപെട്ട്

സദാ ചലിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെ വിഷയങ്ങളിൽ ഒന്നുമാറി ഒന്നു മാറി സദാ ചലിച്ചുകൊണ്ടിരിക്കുന്ന ചിത്തമാണ് *ക്ഷിപ്തം.* തമോഗുണപ്രധാനമായ ചിത്തം വിഷാദത്തിലാണ്ട് അലസമായി വർത്തിക്കുന്നു. സദാ ആലസ്യത്തിലാണ്ടിരിക്കുന്ന ചിത്തമാണ് *മൂഢം.* ഈ രണ്ടവസ്ഥയിലും ചിത്തം സത്യാനുഭവത്തിന് തീരെ അസമർത്ഥമാണ്. സജ്ജനസംസർഗം കൊണ്ടും തത്ത്വജ്ഞാനംകൊണ്ടും പാകപ്പെടുന്ന ചിത്തം ക്രമേണ രജസ്തമോഗുണങ്ങളെ വിട്ടകലുന്നു. സത്ത്വഗുണം കൂടിവരുന്നതോടെ ചിലപ്പോഴൊക്കെ ഏകാഗ്രപ്പെടാനും ഉള്ളിൽ സുഖവും ശാന്തിയും കണ്ടെത്താനും സമർത്ഥമായിത്തീരുന്നു. ഇങ്ങനെയുള്ള ചിത്തമാണ് *വിക്ഷിപ്ത*മെന്നറിയപ്പെടുന്നത്. ഈ മൂന്നാമത്തെ അവസ്ഥ മുതൽ ചിത്തം സത്യഗ്രഹണ സമർത്ഥമായിത്തീരുന്നു. രജസ്തമസ്സുകൾ പാടെ മാറി സത്ത്വഗുണപൂർണ്ണമാകുന്നതോടെ ചിത്തം സദാ ആത്മസത്തയിൽ ഏകാഗ്രപ്പെട്ടുറയ്ക്കുന്നു. ഇതാണേകാഗ്രചിത്തം. ഇടതിങ്ങിയ നിരന്തര സത്യബോധമാണീ ചിത്തത്തിന്റെ പ്രത്യേകത. സകല സങ്കൽപതരംഗങ്ങളും ശമിക്കുന്നതോടെ പൂർണ്ണമായും നിരോധിക്കപ്പെട്ട് ആത്മസ്വരൂപത്തിൽ അലിഞ്ഞു ചേർന്ന് അതായിത്തീരുന്ന ചിത്തമാണ് നിരുദ്ധചിത്തം. ഇവിടെ ചിത്തം വൃത്തിരൂപം വെടിഞ്ഞ് സത്യമായി മാറുന്നു. സാമാന്യ ജനങ്ങളിലധികവും ചിത്തത്തിന്റെ ആദ്യത്തെ രണ്ടു ഭൂമികളിൽ വർത്തിക്കുന്നവരാണ്. വിക്ഷിപ്തചിത്തക്കാരാണ് ഏതെങ്കിലും പ്രത്യേക ജീവിതതരംഗത്തിൽ പ്രശസ്തന്മാരായിത്തീരുന്നത്. ഏകാഗ്രചിത്തത്തിലെത്തുന്നതോടെ സത്യനിഷ്ഠഉറയ്ക്കുന്നു. ഏകാഗ്രചിത്തത്തിന്റെ വിവിധഘട്ടങ്ങളാണ് സവികൽപ സമാധികൾ. നിരുദ്ധചിത്തം നിർവികൽപ സമാധിയിലൂടെ സത്യസ്വരൂപത്തിൽ സ്വയം അലിഞ്ഞു ചേരുന്നു. മനോനിരോധരൂപത്തിലുള്ള യോഗം വിക്ഷിപ്തചിത്തം മുതൽ ഫലിക്കാൻ തുടങ്ങുന്നു. നിരുദ്ധചിത്തത്തിലെത്തി യോഗം അവസാനിക്കുന്നു.

### യോഗഭൂമികകൾ

നിരോധരൂപത്തിലുള്ള യോഗമഭ്യസിച്ച് സത്യോന്മുഖമായി മുന്നേറുന്ന ചിത്തം ഏഴു യോഗഭൂമികകൾ കടന്നു പോകുന്നതായി സത്യദർശികൾ വിവരിക്കുന്നു. പലരും പല പേരുകളിലാണ് ഈ യോഗഭൂമികകളെ വിവരിച്ചിട്ടുള്ളത്. അനുഭവദശകളാണ് ഭൂമികകൾ. ശുഭേച്ഛാ, വിചാരണാ, തനുമാനസാ, സത്ത്വാപത്തി, അസംസക്തി, പദാർത്ഥാഭാവനാ, തുര്യഗാ എന്നിങ്ങനെയാണ് *യോഗവാസിഷ്ഠം* സപ്തയോഗഭൂമികകളെ വിവരിക്കുന്നത്. ഞാനിങ്ങനെ മൂഢനായി വർത്തിക്കുകയില്ല. സജ്ജനസംസർഗ്ഗം നേടി ശാസ്ത്ര വിജ്ഞാനം ചെയ്ത് സത്യം കാണുക തന്നെ ചെയ്തു. ഈ രൂപത്തിലുള്ള ഇച്ഛയുണ്ടാകുന്നതാണ് *ശുഭേച്ഛ.* യോഗം ഇവിടെ തുടങ്ങുന്നു. തുടർന്ന് സദാചാരനിഷ്ഠനായി സജ്ജനസംസർഗം നേടി ശാസ്ത്രവിചാരം ചെയ്യുന്നതോടെ *വിചാരണ*യെന്ന രണ്ടാമത്തെയ യോഗഭൂമികയിലേയ്ക്കു കടക്കുന്നു. ശുഭേച്ഛാവിചാരണകളുടെ ഫലമായി ഇന്ദ്രിയവിഷയങ്ങളിൽ വൈരാഗ്യം വന്ന് മനോവൃത്തികൾ ചുരുങ്ങുന്നു. മനസ്സ് ചുരുങ്ങുന്നതുകൊണ്ട് ഈ യോഗഭൂമികയെയാണ്

*തനുമാനസാ* എന്നു വിളിക്കുന്നത്. ചിത്തവൃത്തികൾ ചുരുങ്ങുന്നതോടെ സ്വാഭാവികമായി വന്നുചേരുന്ന അവസ്ഥയാണ് സത്ത്വാപത്തി. *സത്ത്വാപത്തി* യിലെത്തിയാൽ ചിത്തം പ്രസന്നമായി ശാന്തിയും സുഖവും അനുഭവിക്കാൻ തുടങ്ങുന്നു. തുടർന്ന് പ്രാപഞ്ചികവിഷയങ്ങളിലൊന്നും സക്തിയില്ലാതായി ത്തീരുന്നു. അങ്ങനെ അഞ്ചാമത്തേതായ *അസംസക്തി* ഭൂമിയിലെത്തുന്നു. വേർതിരിച്ചുള്ള പദാർത്ഥബോധം നഷ്ടപ്പെടുന്നതാണ് *പദാർത്ഥാഭാവന*. തുരീ യാനുഭവം നേടി വിരാജിക്കുന്ന നിരുദ്ധ ചിത്ത സ്ഥിതിയാണ് *തുര്യഗാ*. ഈ നിരോധക്രമമെല്ലാം മനസ്സിൽ കണ്ടുകൊണ്ടാണ് ഗുരുദേവൻ 'മനോനിരോ ധരൂപമാണ് യോഗം' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്. യോജിപ്പിക്കുന്നതു യോഗം അഥവാ യോജിക്കുന്നതു യോഗം എന്ന യോഗശബ്ദവ്യുത്പത്തി യാണ് ശ്ലോകത്തിലെ ആദ്യത്തെ രണ്ടു വരികളിലെ പ്രതിപാദ്യം.

### സവികൽപയോഗം

അറിവ്, അറിയുന്നവൻ, അറിയപ്പെടുന്ന പദാർത്ഥം ഇവയാണ് അറി വിലെ *ത്രിപുടി*. ത്രിപുടി വേർതിരിഞ്ഞുകൊണ്ടുള്ള എല്ലാ അനുഭവങ്ങളും ചിത്തവൃത്തികളാണ്. നിരന്തരമായ ആത്മാനുസന്ധാനം കൊണ്ട് ഏതു വിധേ നയെങ്കിലും മനസ്സിനേകാഗ്രത കിട്ടിക്കഴിഞ്ഞാൽ സമാധ്യനുഭവം ആരംഭിക്കു കയായി. അറിവിന്റെ ത്രിപുടി വേർതിരിഞ്ഞു നിൽക്കവേതന്നെ ഏകാഗ്രബു ദ്ധിക്ക് സമാധി സുഖം അനുഭവിക്കാൻ കഴിയും. ശാസ്ത്രം പഠിക്കാത്ത സാധാ രണക്കാരുടെ ഇടയിൽ സമാധിയെക്കുറിച്ച് പല തെറ്റിധാരണകളുമുണ്ട്. മര ണശേഷം ഒരു പ്രത്യേകരീതിയിൽ മൃതശരീരം അടക്കം ചെയ്യുന്നതാണ് സമാ ധിയെന്നും കണ്ണുമടച്ച് നിശ്ചലമായിരിക്കുന്നതാണ് സമാധിയെന്നും ഒക്കെ പലരും ധരിച്ചുവച്ചിട്ടുണ്ട്. ഭൗതികസുഖങ്ങളോടുള്ള വിരക്തികൊണ്ടും ഈശ്വ രതത്ത്വത്തിൽ ബുദ്ധിക്കുണ്ടാകുന്ന ഏകാഗ്രതകൊണ്ടും ഹൃദയം പ്രസന്ന മായിത്തീർന്നിട്ട് സ്വതന്ത്രമായി അനുഭവിക്കാൻ കഴിയുന്ന *ശീതള*തയാണ് സമാധിയുടെ ആദ്യരൂപം. ഇതുകൊണ്ടുതന്നെ ലോകവ്യവഹാരത്തിലേർപ്പെ ട്ടിരിക്കുമ്പോഴും ഒരു യോഗിക്ക് സമാധി സുഖം അനുഭവിക്കാമെന്ന് സിദ്ധമാ കുന്നുണ്ടല്ലോ. വാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോടു പറയുന്നതു നോക്കുക:-

*ഇമം ഗുണസമാഹാര-*
*മനാത്മത്വേനപശ്യതഃ*
*അന്തഃശീതളതാ യാസൗ*
*സമാധിരിതികഥ്യതേ*

സത്ത്വരജ്സ്തമോഗുണസമുദായമായ ഈ ജഡപ്രപഞ്ചത്തെ ആത്മാ വല്ലെന്നു കണ്ടുപേക്ഷിക്കാൻ കഴിയുന്നയാൾക്ക് ഉള്ളിൽ നിരപേക്ഷമായ ഒരു ശീതളത അനുഭവപ്പെടും. ഇതു തന്നെയാണ് സമാധിയെന്നുപറയപ്പെടുന്നത്. ചിത്തപ്രസാദരൂപത്തിലുള്ള ഈ ശീതളത ഏകാഗ്രബുദ്ധിക്കു പകർന്നുകി ട്ടുന്ന ആത്മാനന്ദം തന്നെയാണ്. അറിവിലെ ത്രിപുടി നിലനിൽക്കവേ തന്നെ

77-2003 15

ഈ അനുഭവം ആരംഭിക്കാം. ഇതൊരിക്കലാരംഭിച്ചു കഴിഞ്ഞാൽ പിന്നെ കൂടുതൽ ഏകാഗ്രത ശീലിച്ച് ഈ ആനന്ദത്തിന്റെ ആഴവും പരപ്പും വർദ്ധിപ്പിക്കേണ്ടതാണ്. ത്രിപുടി നിലവിലുള്ളപ്പോൾ അനുഭവിക്കുന്ന സമാധിയാണ് സവികൽപയോഗം അഥവാ സവികൽപ സമാധി. സമാധി സുഖത്തിന് ആഴവും പരപ്പും വർദ്ധിക്കുമ്പോഴാണ് സമാധി പരിപക്വമാവുന്നത്. പരിപക്വമാകുന്തോറും ത്രിപുടിയുടെ വേർതിരിവിന്റെ രൂപം സൂക്ഷ്മമായി വരും. ലോകവാസന പൂർണ്ണമായി ഒടുങ്ങിയാലേ ത്രിപുടി നശിച്ചു കിട്ടൂ. യോഗം അഭ്യസിക്കുന്ന ഒരാൾ ആദ്യം സവികൽപസമാധിയിലെത്തുന്നു. സവികൽപസമാധിയനുഭവിക്കുന്നയാൾ ത്രിപുടിരഹിതമായ സത്യത്തെകണ്ടെത്താൻ ശീലിക്കുന്ന ഏകാഗ്രതയും യോഗം തന്നെയാണ്. ഇക്കാര്യമാണ് ഗുരുദേവൻ രണ്ടാം പദ്യത്തിൽ ചർച്ചചെയ്യുന്നത്.

2. ന ദ്രഷ്ടാ ദർശനം ദൃശ്യം
വിദ്യതേ യത്ര തത്ര ഹൃത്
യോജയേദ്വാസനാ യാവ-
ദ്യോഗോ $f$ യമിതി യോഗവിത്.

യാവത് വാസന - ഏതുവരെ വാസന അവശേഷിക്കുന്നുവോ അതുവരെ; യത്രാ ദ്രഷ്ടാ, ദർശനം, ദൃശ്യം ച - യാതൊരിടത്ത് അറിയുന്നവനും, അറിവും അറിയപ്പെടുന്ന പദാർത്ഥവും; നവിദ്യതേ - ഉണ്ടായിരിക്കുന്നില്ലയോ; തത്ര - ആ അദ്വയബോധത്തിൽ; ഹൃത് - ചിത്തത്തെ; യോജയേത് = യോജിപ്പിക്കേണ്ടതാണ്; അയം യോഗഃ - ഇതാണ് യോഗമെന്ന്; യോഗവിത് - യോഗമെന്തെന്നറിയുന്നയാൾ പറയുന്നു

വാസനയുള്ളിടത്തോളം ത്രിപുടി രഹിതമായ അദ്വയബോധത്തിൽ ചിത്തത്തെക്കൊണ്ടെത്തിക്കാനുള്ള ഏകാഗ്രത ശീലിക്കേണ്ടതാണ് ഇതാണ് യോഗമെന്നത്രേ യോഗിപറയുന്നത്.

## സവികൽപസമാധിവിശകലനം

സവികൽപസമാധി കൈവരുന്നതോടെ യോഗാഭ്യാസം അവസാനിച്ചു എന്നു കരുതാൻ പാടില്ല. ഒരേ അറിവുതന്നെ മൂന്നായി വേർതിരിഞ്ഞു പ്രകാശിക്കുന്നതാണ് അറിവിലെ ത്രിപുടി. ഒരു ലൗകികന് അറിവും അറിയുന്നവനും അറിയപ്പെടുന്ന പദാർത്ഥവും ഭിന്നവസ്തുക്കളാണ് എന്നാൽ സാധനാപരിനിഷ്ഠനായ തത്ത്വാന്വേഷിക്ക് ഉള്ളിൽ സമാധിസുഖം ആവിർഭവിക്കുന്നതോടെ വ്യക്തമായ തത്ത്വബോധമുണ്ടാകുന്നു. സമാധിവേളയിലും വ്യവഹാരവേളയിലും ത്രിപുടി വേർതിരിയുന്നുണ്ടെങ്കിൽ പോലും ഒരേ ബോധവസ്തുവിന്റെ തന്നെ രൂപഭേദങ്ങളാണിവയെന്ന് അനുഭവിക്കാൻ കഴിയുന്നു. ഇതാണ് സമാധിസുഖം കണ്ടെത്തിയവനും ലൗകികനും തമ്മിലുള്ള ഭേദം. ശ്രീ ശങ്കരഭഗവത്പാദർ സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹത്തിൽ സവികൽപസമാധിയെ നിർവ്വചിച്ചിരിക്കുന്നതു നോക്കുക:-

*സന്മാത്രവസ്തുഭാനേപി*
*ത്രിപുടി ഭാതി സന്മയീ*
*സമാധിരത ഏവായാം*
*സവികൽപ ഇതീര്യതേ.* *സർവ്വ. വേദ. 822*

ബോധമാണ് വസ്തുവെന്നു തെളിഞ്ഞു. എങ്കിലും ബോധം ത്രിപുടിയായി വേർതിരിഞ്ഞാണ് പ്രകാശിക്കുന്നത്. ഈ അനുഭവമാണ് സവികൽപ സമാധി. മണ്ണാണ് വസ്തുവെന്നറിയാം. എങ്കിലും ആനയുടെ രൂപത്തിലാണതു കാണപ്പെടുന്നത്. അതുപോലെ ഈ സവികൽപസമാധി ദശയിൽ നിന്നുകൊണ്ട് നിർവികൽപ വസ്തുവിലെത്തിച്ചേരാൻ മനസ്സ് നടത്തുന്ന യത്നവും യോഗാഭ്യാസം തന്നെയാണ്.

## സവികൽപ സമാധിഭേദങ്ങൾ

നിരന്തരമായ വസ്തുബോധം സവികൽപസമാധിയിൽതന്നെ സാദ്ധ്യമായിത്തീരുന്നു. അതുപോലെ നിരന്തരമായി ആനന്ദാനുഭവവും. ദൃശ്യാനുവിദ്ധമെന്നും ശബ്ദാനുവിദ്ധമെന്നും സവികൽപസമാധി രണ്ടുവിധം. വസ്തുബോധത്തിൽ കാമാദി വികാരങ്ങളോടു കൂടിച്ചേർന്ന് ദൃശ്യസംസർഗം ഉണ്ടെന്നു വന്നാൽ അതത്രേ *ദൃശ്യാനുവിദ്ധം*. സഗുണോപാസനയിൽ അതിരറ്റ ആനന്ദാനുഭവത്തോടൊപ്പം ഇഷ്ടദേവതാരൂപം ചൈതന്യവത്തായി പ്രകാശിക്കുന്നിടത്തും ദൃശ്യാനുവിദ്ധ സവികൽപ സമാധിയാണെന്നറിയേണ്ടതാണ്. ഞാൻ, ഇതെന്റേത് എന്നിത്യാദി ദൃശ്യങ്ങളും അവയോടൊപ്പം കാമക്രോധാദി വികാരങ്ങളും വസ്തുബോധത്തോടൊപ്പം ബാക്കിനിൽക്കുന്നതുകൊണ്ടാണിതിനെ ദൃശ്യാനുവിദ്ധമെന്നു വിളിക്കുന്നത്. ഈ ദൃശ്യങ്ങളെല്ലാം ദ്രഷ്ടാവ് സ്വയം ഉണ്ടാക്കി കാണുന്നതാണെന്നറിഞ്ഞ് ദ്രഷ്ടാവായ ആത്മാവിൽ ദൃശ്യങ്ങളെ വിലയിപ്പിക്കാൻ ചെയ്യുന്ന യത്നവും യോഗം തന്നെയാണ്. ഞാൻ ഇത് ഇത്യാദി ദൃശ്യങ്ങളും കാമാദി വികാരങ്ങളും വിലയിച്ചു. എങ്കിലും ആത്മനിഷ്ഠയോടൊപ്പം ഞാൻ ശുദ്ധനാണ്, ബുദ്ധനാണ് എന്നിത്യാദി ശബ്ദതരംഗങ്ങൾ ആവിർഭവിച്ചും മറിഞ്ഞുകൊണ്ടിരിക്കുന്നതായി അനുഭവിക്കാൻ ഇടവരുന്നിടത്താണ് *ശബ്ദാനുവിദ്ധസവികല്പസമാധി*. ദൃശ്യാനുവിദ്ധത്തിലെ ദൃശ്യാനുഭവം മാറുമ്പോഴാണ് ശബ്ദാനുവിദ്ധം വന്നുചേരുന്നത്. ഈ ശബ്ദങ്ങളെയും ബോധവസ്തുവിൽ യോഗാഭ്യാസം കൊണ്ട് ലയിപ്പിച്ചു ചേർക്കേണ്ടതാണ്. "സ്വനവുമടങ്ങുമിടം സ്വയം പ്രകാശം" എന്നു ഗുരുദേവൻ തന്നെ *ആത്മോപദേശശതക*ത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. സമാധി ലോകവ്യവഹാരം നടത്തിക്കൊണ്ടിരിക്കുമ്പോഴും അനുഭവിക്കാമെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഏകാന്തധ്യാനവേളയിൽ ഹൃദയത്തിലും, വ്യവഹാരവേളയിൽ ബാഹ്യപദാർത്ഥങ്ങളെ അവലംബമാക്കിയും ഈ രണ്ടുതരം സമാധിയും അഭ്യസിക്കേണ്ടതാണ്. വ്യവഹാരദശയിൽ പദാർത്ഥ നാമരൂപങ്ങൾ കാണുമ്പോൾ ആ നാമരൂപങ്ങളോടൊപ്പം അവ ബ്രഹ്മത്തിന്റെ രൂപാന്തരമാണെന്നുകൂടി അനുഭവിക്കാൻ ശീലിക്കുന്നതാണ് ബാഹ്യദൃശ്യാനുവിദ്ധസവികൽപ സമാധി. പുറമെ പദാർത്ഥങ്ങളെ കാണുമ്പോൾ മനസ്സ് കാമാദിവികാരങ്ങൾക്കു

വഴിപ്പെടുകയാണെങ്കിൽ ഞാൻ ശുദ്ധനാണ്. ബുദ്ധനാണ് എന്നിങ്ങനെ ശബ്ദം സമർപ്പിതമായ വസ്ത്വനുഭവം നേടാൻ ബോധപൂർവ്വം യത്നിക്കുന്നതാണ് ബാഹ്യ ശബ്ദാനുവിദ്ധ സവികൽപ സമാധി. ചുരുക്കത്തിൽ സവികൽപസമാധി ആന്തരദൃശ്യാനുവിദ്ധം, ആന്തരശബ്ദാനുവിദ്ധം, ബാഹ്യദൃശ്യാനുവിദ്ധം, ബാഹ്യശബ്ദാനുവിദ്ധം എന്ന് നാലുതരം ഉണ്ടെന്നറിയേണ്ടതാണ്. പതഞ്ജലി തന്റെ യോഗസൂത്രത്തിൽ സവികൽപ സമാധിക്ക് '*സംപ്രജ്ഞാത സമാധി*'യെന്നാണ് പേരിട്ടിരിക്കുന്നത്. സവിതർക്ക സംപ്രജ്ഞാതം, സവിചാര സംപ്രജ്ഞാതം, സാനന്ദസംപ്രജ്ഞാതം, സാസ്മിതാ സംപ്രജ്ഞാതം എന്ന് സംപ്രജ്ഞാത സമാധിയെ അദ്ദേഹം നാലായി വിഭജിക്കുകയും ചെയ്തിട്ടുണ്ട്. ദൃശ്യസാക്ഷാത്ക്കാരത്തോടുകൂടിയ സംപ്രജ്ഞാത സമാധികളാണ് സവിതർക്കവും സവിചാരവും. അതു തന്നെയാണ് ദൃശ്യാനുവിദ്ധമെന്നു നാം നേരത്തെ ചർച്ചചെയ്തത്. ലേശമാത്രമായ രജസ്ത മസ്സുകളോടിടകലർന്നുള്ള അതിരറ്റ ആനന്ദാനുഭൂതിയാണ് സാനന്ദസംപ്രജ്ഞാതം. എല്ലാം താനാണനുഭവിക്കുന്ന പ്രാണസാക്ഷാത്ക്കാരം അഥവാ കേവലത്തിൻ മഹിമയാണ് *സാസ്മിതാസംപ്രജ്ഞാതം*. ഇവ രണ്ടും ശബ്ദാനുവിധ സവികൽപസമാധി തന്നെയാണെന്ന് കാണേണ്ടതാണ്. ഈ സവികൽപസമാധിവേളകളിൽ അനുഭവപ്പെടുന്ന എല്ലാതരം ദൃശ്യശബ്ദസമ്പർക്കങ്ങളെയും ഒഴിച്ചുമാറ്റി വസ്തുസ്വരൂപസ്ഥിതിയിലെത്തിച്ചേരാൻ ഒരു യോഗി നടത്തുന്ന യത്നവും യോഗം തന്നെയാണെന്നത്രേ ഗുരുദേവൻ രണ്ടാം പദ്യത്തിൽ പ്രതിപാദിച്ചിരിക്കുന്നത്. ഭക്തിയിലെന്നപോലെ യോഗത്തിലും ക്രമവികാസം കാട്ടിത്തരാൻ വേണ്ടിയാണ് യോഗനിർവ്വചനം ആദ്യത്തെ മൂന്നു ശ്ലോകങ്ങളിലായി വേർതിരിച്ചിരിക്കുന്നതെന്നു കാണേണ്ടതാണ്.

## നിർവികൽപസമാധി

സവികൽപസമാധി പാകപ്പെട്ട് ദൃശ്യസംബന്ധമെല്ലാം ഒഴിഞ്ഞുമാറി കേവലവസ്തുസ്ഥിതി കൈവരുന്നതാണ് *നിർവികല്പസമാധി*. ആചാര്യസ്വാമികൾ പറയുന്നതു നോക്കുക.

*സവികൽപസമാധിം യോ*
*ദീർഘകാലം നിരന്തരം*
*സംസ്കാരപൂർവ്വം കുര്യാത്*
*നിർവികൽപോഃസ്യ സിദ്ധ്യതി* *സർവ്വ. വേദാ. 878*

ദീർഘകാലം നിരന്തരം സവികൽപസമാധി ശീലിക്കണം. ആ അനുഭവം വികസിച്ച് ദൃശ്യം തിരോഭവിക്കുന്നതോടെ ഒരുവന് നിർവ്വികൽപ സമാധി സിദ്ധമായി തീരുന്നു. ഈ നിർവ്വികല്പ സമാധിയോടെ യോഗം പൂർണ്ണമാകുന്നു. ഇക്കാര്യമാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ വിവരിക്കുന്നത്;

*3.* നാമരൂപമിദം സർവം
ബ്രഹ്മൈവേതി വിലീയതേ

യദ്ബ്രഹ്മണി മനോ നിത്യം
സയോഗ ഇതി നിശ്ചിതഃ.

ഇദം നാമരൂപം സർവം – ഇക്കാണുന്ന നാമരൂപമെല്ലാം; ബ്രഹ്മ ഏവ – ബ്രഹ്മം തന്നെയാണ്; ഇതി മനഃ – എന്നു തീരുമാനിച്ചുകൊണ്ട്; നിത്യം ബ്രഹ്മണി വിലീയതേ യദ് = സദാ ബ്രഹ്മത്തിൽ നാമരൂപ രഹിതമായി ഏകീ ഭവിക്കുന്നതെന്തോ; സ യോഗ ഇതി നിശ്ചിതഃ = അതാണ് യോഗമെന്ന് തീരുമാനിക്കപ്പെട്ടിരിക്കുന്നത്.

ഇക്കാണുന്ന നാമരൂപമെല്ലാം ബ്രഹ്മം തന്നെയാണെന്നുറപ്പായി അനുഭ വിച്ചുകൊണ്ട് സദാ ബ്രഹ്മത്തിൽ മനസ്സ് നാമരൂപരഹിതമായി ഏകീഭവിക്കു ന്നതാണ് യോഗം.

## നിർവികൽപ സമാധിവിശകലനം

ത്രിപുടിയുടെ അംശം അവശേഷിക്കുന്നിടത്തോളമാണ് സവികൽപസ മാധി. ത്രിപുടി പൂർണ്ണമായി ഒഴിഞ്ഞു. വസ്തുസ്വരൂപം മാത്രം അവശേഷി ക്കുന്നതാണ് നിർവ്വികൽപ സമാധി. ബോധവസ്തുവിൽ സങ്കല്പാത്മകമായ ചിത്തവൃത്തിയുടെ അംശം എതെങ്കിലും തരത്തിൽ ബാക്കി നിന്നാൽ സവി കൽപം. ചിത്തവൃത്തി പാടെ ഉപശമിച്ചാൽ നിർവികൽപം ഇതാണ് ഇവത മ്മിലുള്ള ഭേദം. 'വിലീയതേ' എന്ന പദംകൊണ്ട് ചിത്തവൃത്തിയുടെ പൂർണ്ണതി രോഭാവമാണ് ഗുരുദേവൻ അർത്ഥമാക്കുന്നത്. ശ്രീശങ്കരഭഗവത്പാദർ നിർവി കൽപസമാധിയെ നിർവ്വചിക്കുന്നതു നോക്കുക:–

*ജ്ഞാത്രാദിഭാവമുത്സൃജ്യ*
*ജ്ഞേയമാത്രസ്ഥിതിർദൃഢാ*
*മനസോ നിർവ്വികൽപഃ സ്യാ–*
*ത്സമാധിര്യോഗസംജ്ഞിതഃ* — *സർവ്വ. വേദാ. 823*

ജ്ഞാതാവ്, ജ്ഞാനം, ജ്ഞേയം എന്ന ത്രിപുടി ഉപേക്ഷിച്ചിട്ട് സവികൽപദ ശയിലെ ജ്ഞേയവസ്തു അഥവാ ബ്രഹ്മം സ്വയം അവശേഷിക്കുന്നതാണ് നിർവികൽപം. ഇവിടെ മനസ്സ് ദൃഢമായി അതിൽ അലിഞ്ഞുചേർന്നു വർത്തിക്കുന്നു. ഈ സമാധിദശതന്നെയാണ് യോഗമെന്നുവിളിക്കപ്പെടു ന്നത്. ചിത്തവൃത്തി പാടെ ഒടുങ്ങിയാൽ വസ്തു ശൂന്യമായിപ്പോവുകയില്ലേ എന്നു സംശയിക്കുന്ന യുക്തിവാദികളുണ്ട്. അവർക്ക് പരമസത്യം അനുഭവ വിദൂരമായിരിക്കുകയേയുള്ളൂ. അനുഭവവൈകവേദ്യമായ ഈ സമാധിദശ യിൽ ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ വിവരിച്ചിരിക്കുന്നതുനോ ക്കുക:–

*അണുവറിവിൻ മഹിമാവിലംഗമില്ലാ–*
*തണയു മഖണ്ഡവുമന്നു പൂർണ്ണമാകും;*
*അനുഭവിയാതറിവീലഖണ്ഡമാം ചിദ്–*
*ഘനമിതു മൗനഘനാമൃതാബ്ധിയാകും* — *ആത്മോ. ശ. 97*

ജീവഭാവം അഥവാ അംഹംതത്ത്വം; അതാണീശ്ലോകത്തിലെ അണു. ആ ജീവഭാവം തന്റെ ദൃശ്യബോധം പാടെ ഉപേക്ഷിച്ചു ബോധവസ്തുവിൽ മറയും. വസ്തുവിന്റെ അഖണ്ഡഭാവം അതോടെ പൂർണ്ണമായി തെളിയും. അനുഭവിച്ചേ ഇതറിയാൻ പറ്റൂ. ബോധം കട്ടിപിടിച്ച അഖണ്ഡസ്ഥിതിയാണിത്. ശബ്ദവീചികളെല്ലാം നിലച്ചു ഘനീഭവിച്ച ഒരമൃതസമുദ്രം. നിർവ്വികൽപസമാധി നിഷ്ഠകൊണ്ടു മാത്രമേ ബ്രഹ്മതത്ത്വം പൂർണ്ണമായി വെളിപ്പെട്ടുകിട്ടൂ. ശങ്കരഭഗവത്പാദർ വിവേക ചൂഡാമണിയിൽ പറയുന്നതു നോക്കുക:-

*നിർവ്വികൽപസമാധിനാ സ്ഫുടം*
*ബ്രഹ്മതത്ത്വമവഗമ്യതേ ധ്രുവം*
*നാന്യഥാചലതയാമനോഗതേഃ*
*പ്രത്യയാന്തരവിമിശ്രിതംഭവേത്.* — *വി. ചൂ. 365*

നിർവ്വികൽപസമാധിയിൽ മാത്രമേ നിശ്ചലമായ ബ്രഹ്മതത്ത്വം സ്പഷ്ടമായി അറിയാൻ പറ്റൂ. മറ്റുള്ളിടത്തൊക്കെ ബുദ്ധി ചഞ്ചലമായതുകൊണ്ട് സത്യം മറ്ററിവുകളോടുകൂടിച്ചേർന്നേ വെളിപ്പെടൂ. പതഞ്ജലി നിർവ്വികൽപ സമാധിക്ക് അസംപ്രജ്ഞാതസമാധിയെന്നാണ് നാമകരണം ചെയ്തിരിക്കുന്നത്. സവികൽപസമാധിപോലെതന്നെ നിർവ്വികൽപസമാധിയും വ്യവഹാരവേളയിലും ശീലിക്കാവുന്നതാണ്. അതത്രേ ബാഹ്യനിർവ്വികൽപസമാധി. ഒരു യോഗിക്ക് ലോകവ്യവഹാരത്തിലേർപ്പെടുമ്പോൾ തൽക്കാലവ്യവഹാരത്തിനാവശ്യമായ അൽപമാത്ര ചിത്തവൃത്തി നിലനിൽക്കുന്നു. വ്യവഹാരം നില്ക്കുന്നതോടെ ചിത്തവൃത്തി അവസാനിക്കുന്നു. അപ്പോൾ ഇന്ദ്രിയങ്ങൾ ഉണർന്നു വർത്തിച്ചാൽപോലും യോഗിചിത്തം സർവ്വത്രബ്രഹ്മരൂപം മാത്രം ദർശിച്ച് നിർവ്വികൽപാവസ്ഥയിൽ സ്ഥിതിചെയ്യും. ഇതാണ് ബാഹ്യനിർവ്വികൽപസമാധി. വ്യവഹാരവേളയിൽപോലും ഉറച്ച ബ്രഹ്മനിഷ്ഠക്കു ഭംഗം വരാത്തവണ്ണം മാത്രമേ ഒരു യോഗി ചിത്തവൃത്തിയെ ഉപലാളിക്കൂ. ബ്രഹ്മനിഷ്ഠ പരിപക്വമായി സദാ ജീവമുക്തനായിക്കഴിയാൻ കൊതിക്കുന്ന ഒരു യോഗി മേൽവിവരിച്ച ആറുതരം സമാധിയും മാറിമാറി ശീലിക്കേണ്ടതാണ് - ബാഹ്യാഭ്യാന്തര ഭേദേന നാലുതരം സവികൽപസമാധിയും രണ്ടുവിധം നിർവികൽപ്പ സമാധിയും. ഒരു യോഗി എപ്പോഴും ഈ ആറുതരം സമാധികളിൽ ഒന്നിൽ വർത്തിക്കുന്നയാളായിരിക്കും. ശങ്കരഭഗവത്പാദർ പറയുന്നതു നോക്കുക:-

*സ്വാനുഭൂതിം പരിത്യജ്യ*
*നതിഷ്ഠന്തി ക്ഷണം ബുധാഃ*
*സ്വാനുഭൂതൗ പ്രമാദോ യഃ*
*സമൃത്യുർന്നയമഃ സമതാം.* — *സർവ്വ. വേദാ. 902*

സത്യദർശികൾ ആത്മാനുഭവം വെടിഞ്ഞ് ഒരു ക്ഷണംപോലും വർത്തിക്കുന്നില്ല. അവർക്ക് ആത്മാനുഭവത്തിൽ നിന്നുള്ള പതനമാണ് മരണം. മറ്റുള്ളവരുടെ മരണം അവർക്ക് മരണമേയല്ല. നിത്യനിരന്തരമായ ഈ ആത്മാ

നുഭവത്തിന്റെ സ്വാദ് നല്ലപോലെ അറിഞ്ഞയാളായതുകൊണ്ടാണ് ഗുരുദേവൻ 'യദ് ബ്രഹ്മണി മനോനിത്യം' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

**സമാധിലക്ഷണം**

യോഗത്തിന്റെ സുപ്രധാനഘട്ടങ്ങൾ ചർച്ചചെയ്തിട്ട് അവാന്തരഘട്ടങ്ങളിലേക്കു കടക്കുകയാണ് ഗുരുദേവൻ നാലാം ശ്ലോകം മുതൽ. യോഗത്തിന് എട്ടംഗങ്ങളുണ്ടെന്നാണല്ലോ പതഞ്ജലി പറയുന്നത്. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണാ, ധ്യാനം, സമാധി ഇവയാണ് *യോഗാംഗങ്ങൾ*. ഇവയിലാദ്യത്തെ ആറെണ്ണം മനസ്സിനേകാഗ്രതകിട്ടാൻ വേണ്ടിയുള്ള പരിശീലനങ്ങളാണ്. അതുകൊണ്ട് അവയെ ബഹിരംഗങ്ങളായിട്ടാണ് പതഞ്ജലി കരുതുന്നത്. ധാരണാധ്യാനസമാധികളാണ് അന്തരംഗങ്ങൾ. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിങ്ങനെ അഞ്ചാണ് *യമം*. മനോവാകായങ്ങൾ കൊണ്ട് ഒരു ജീവിക്കും ഉപദ്രവം ഉണ്ടാക്കാതിരിക്കലാണ് *അഹിംസ*. കള്ളം പറയാതിരിക്കലാണ് *സത്യം*. മറ്റൊരുവന്റെ സ്വത്ത് അപഹരിക്കാതിരിക്കുന്നത് അസ്തേയം. എല്ലാവിധ ലൈംഗികസുഖങ്ങളിൽനിന്നും ഒഴിഞ്ഞുമാറുകയാണു *ബ്രഹ്മചര്യം*. ദേഹത്തെ നിലനിറുത്താനാവശ്യമുള്ളതിൽകവിഞ്ഞ് ഒന്നും ആരിൽനിന്നും സ്വീകരിക്കാതിരിക്കലാണ് *അപരിഗ്രഹം*. ശൗചം, സന്തോഷം, തപസ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം എന്നിങ്ങനെ അഞ്ചെണ്ണമാണ് *നിയമങ്ങൾ*. ഹിംസാദിനിഷിദ്ധകർമ്മങ്ങളിൽ നിന്നും യോഗിയെ തടയുന്നവയാണ് നിയമങ്ങൾ. ജന്മഹേതുക്കളായ കാമ്യകർമ്മങ്ങളിൽ നിന്നും വിടർത്തി നിഷ്കാമധർമ്മാചരണത്തിന് പ്രേരിപ്പിക്കുന്നവയാണ് നിയമങ്ങൾ. യമിക്കുന്നവ അഥവാ തടയുന്നവ യമങ്ങൾ. നിയമനം ചെയ്യുന്നവ അഥവാ ഉറപ്പിക്കുന്നവ നിയമങ്ങൾ. മണ്ണ്, ജലം മുതലായവകൊണ്ട് ബാഹ്യദേഹത്തെയും സ്നേഹം കാരുണ്യം എന്നിവ കൊണ്ട് അന്തഃകരണത്തേയും ശുദ്ധമാക്കുന്നതാണ് ശൗചം. അന്നന്നുകിട്ടുന്നതിൽ സംതൃപ്തിയടയുകയാണ് സന്തോഷം. വ്രതാനുഷ്ഠാനാദികൊണ്ട് ദേഹമനസ്സുകളെ ഈശ്വരോന്മുഖമാക്കിപ്രവർത്തിക്കുന്നതാണ് തപസ്. മന്ത്രജപാദിശീലിക്കലും ശാസ്ത്രപഠനവുമാണ് സ്വാദ്ധ്യായം. എല്ലാ കർമ്മങ്ങളും ഈശ്വരാർപ്പണബുദ്ധിയോടെ ചെയ്യുന്നതാണ് ഈശ്വരപ്രണിധാനം. ഒരു യോഗി നിയമങ്ങൾ ചിലപ്പോൾ തെറ്റിച്ചാലും വേണ്ടില്ല, യമങ്ങളിൽ വീഴ്ചവരുത്താനേപാടില്ല. യമങ്ങളിൽ വീഴ്ചവന്നാൽ പതനം അനിവാര്യമാണെന്നത്രേ പണ്ഡിതമതം. ഏറെ നേരത്തേക്കുസുഖകരമായ ഒരിരിപ്പ് ശീലിച്ചുറപ്പിക്കുകയാണ് *ആസന*പരിശീലനം. ശ്വാസോച്ഛ്വാസങ്ങളെ തടഞ്ഞ് പ്രാണസ്പന്ദനത്തിന് ഗതിവേഗം കുറയ്ക്കുകയാണ് *പ്രാണായാമം*. എട്ടാം പദ്യത്തിന്റെ വ്യാഖ്യാനത്തിൽ പ്രാണായാമം നാം കുറേക്കൂടി വിശദമായി ചർച്ചചെയ്യുന്നതാണ്. ഇന്ദ്രിയങ്ങളെ അതാതിന്റെ വിഷയങ്ങളിൽ നിന്നും പിന്തിരിപ്പിച്ച് അന്തർമുഖമാക്കി ചിത്തപ്രസാദത്തിൽ ഏകാഗ്രപ്പെടുത്തുന്നതാണ് *പ്രത്യാഹാരം*. തിരിച്ചുവിളിക്കൽ എന്നാണ് പ്രത്യാഹാരശബ്ദത്തിനർത്ഥം. പ്രത്യാഹാരം വരെയുള്ള അഞ്ചെണ്ണം ബഹിരംഗങ്ങളാണെന്നു പറഞ്ഞല്ലോ. ദേഹാ

ന്തർഭാഗത്ത് ആധാരദേശങ്ങളിലോ ആത്മാവിലോ ചിത്തത്തെ പിടിച്ചുനിറുത്തുന്നതാണ് ധാരണാ. അവിടെ ചിത്തം ഇടവിട്ടിടവിട്ട് ഇഷ്ടദേവതാരൂപത്തിലോ ആത്മസ്വരൂപത്തിലോ ദീർഘനേരം ഏകാഗ്രപ്പെട്ടുറയ്ക്കുന്നതാണു *ധ്യാനം*. ധ്യാനിക്കുന്ന ചിത്തം ധ്യാനവിഷയമായ വസ്തുവുമായി അലിഞ്ഞുചേർന്നുണ്ടാവുന്ന സുഖമാണ് *സമാധി*. ധാരണാധ്യാനസമാധികൾ മൂന്നും ഒരിടത്തൊരുമിക്കുന്നതാണ് *സംയമം*. ഗുരുദേവൻ യോഗത്തിന്റെ അന്തരംഗങ്ങളായ ധാരണാധ്യാനസമാധികളെ പ്രതിലോമ ക്രമത്തിൽ വിവരിക്കുകയാണ് അടുത്ത മൂന്നു പദ്യങ്ങളിൽ. അങ്ങനെ നാലാം പദ്യത്തിൽ സമാധിയെ പൊതുവേ നിർവ്വചിച്ചിരിക്കുന്നുവെന്ന് കാണേണ്ടതാണ്.

*4.* ചിത്തസ്യതൈലധാരാവത്
വൃത്ത്യാ *f* വിച്ഛിന്നയാ *f* ത്മനി
നിരന്തരം രമ്യതേയത്
സ യോഗോ യോഗിഭിഃ സ്മൃതഃ.

ചിത്തസ്യ – ചിത്തത്തിന്റെ; തൈലധാരാവത് അവിച്ഛിന്നയാ വൃത്ത്യാ – തൈലധാരപോലെ ഇടമുറിയാത്ത ഏകാഗ്രനിഷ്ഠയോടുകൂടി; ആത്മനി നിരന്തരം രമ്യതേയത് – ആത്മാവിൽ തടവുകൂടാതെ രമിക്കുന്നതേതോ; സ യോഗ (ഇതി) – അതാണ് യോഗമെന്ന്; യോഗിഭിഃ സ്മൃതഃ – യോഗികളാൽ കരുതപ്പെടുന്നു.

ചിത്തം തൈലധാരപോലെ ഇടമുറിയാത്ത ഏകാഗ്രനിഷ്ഠയോടുകൂടി ആത്മാവിൽ തടവുകൂടാതെ രമിക്കുന്നതാണ് യോഗമെന്നു യോഗിമാർ കരുതുന്നു.

## സമാധിവിശകലനം

ധ്യാനത്തെ നിർവ്വചിച്ചിട്ട് പതഞ്ജലി ഇങ്ങനെ സമാധിയെ നിർവ്വചിക്കുന്നു: " തദേവാർത്ഥമാത്രനിർഭാസം സ്വരൂപശൂന്യമിവസമാധി." ധ്യാനം ശക്തിപ്പെട്ടു ചിത്തം ധ്യാനിക്കപ്പെടുന്ന വസ്തുവിന്റെ രൂപത്തിൽ പ്രകാശിക്കുന്നതാണ് സമാധി. അവിടെ ധ്യാനം അതിന്റെ മുൻസ്വരൂപം വെടിഞ്ഞതുപോലെ ആയിത്തീരുന്നു. എന്താണ് ധ്യാനത്തിന്റെ മുൻസ്വരൂപം. "ഞാൻ മനസ്സിനെ വസ്തുസ്വരൂപത്തിൽ തുടർന്നു നിലനിർത്തുന്നു" എന്ന് കർത്താവ് കരണം അനുസന്ധാനം ഇവ വേർതിരിഞ്ഞനുഭവപ്പെടുന്ന ഘട്ടമാണ് ധ്യാനം. ധ്യാനം അഭ്യാസംകൊണ്ടുറയ്ക്കുന്നതോടെ മനസ്സ് ധ്യാനിക്കപ്പെടുന്ന വസ്തുവിന്റെ ആകാരം കൈക്കൊള്ളുന്നു. ഏതെങ്കിലും സഗുണദേവനെയാണ് ധ്യാനിക്കുന്നതെങ്കിൽ ചിത്തം ആ സഗുണദേവന്റെ രൂപം കൈക്കൊണ്ട് ചൈതന്യമുറ്റുപ്രകാശിക്കും. അതല്ല നിർഗുണധ്യാനത്തിൽ ആനന്ദബോധസ്വരൂപമായ ആത്മാവിനെയാണ് ധ്യാനിക്കുന്നതെങ്കിൽ ചിത്തം ആനന്ദബോധസ്വരൂപമായി മാറും. ഇവിടെ കർത്തൃകരണാനുസന്ധാനരൂപത്തിലുള്ള ചിത്തത്തിന്റെ വേർതിരിവസ്തമിക്കും. സഗുണരൂപമെന്ന മാധ്യമമുണ്ടെങ്കിൽപോലും വ്യക്തമായ വസ്തുബോധം സംജാതമാകും. അതിരറ്റ ആനന്ദവും അനുഭവി

ക്കാറാകും. ഒരു പാത്രത്തിൽ നിറയെ ഇരിക്കുന്ന എണ്ണ മറ്റൊരു പാത്രത്തി ലേക്കു പകരുമ്പോൾ എങ്ങനെയാണോ ഇടമുറിയാതെ തൈലധാരപ്രവഹി ക്കുന്നത്, അതുപോലെ ചിത്തം ഇടമുറിയാതെ ധ്യേയവസ്തുവിന്റെ രൂപം കൈക്കൊണ്ടുനിൽക്കുന്നതാണ് സമാധി. ഈ സമാധിയെ തന്നെയാണ് ചിത്ത വൃത്തികളുടെ സാന്നിദ്ധ്യാസാന്നിദ്ധ്യങ്ങളെ ആസ്പദമാക്കി നാം നേരത്തെ വിഭജിച്ചു കാട്ടിയത്. സമാധിയെക്കുറിച്ചുള്ള മറ്റൊരു നിർവ്വചനം നോക്കുക:

*ബ്രഹ്മാകാര മനോവൃത്തി-*
*പ്രവാഹോഽഹം കൃതിം വിനാ*
*സംപ്രജ്ഞാതസമാധിഃ സ്യാത്*
*ധ്യാനാഭ്യാസ പ്രകർഷതഃ*

ചിത്തവൃത്തി അഹങ്കാരം വെടിഞ്ഞ് ആനന്ദബോധസ്വരൂപമായ ബ്രഹ്മാ കാരം കൈക്കൊണ്ട് പ്രവഹിക്കുന്നതാണ് സംപ്രജ്ഞാതസമാധി. ധ്യാനപരി ശീലനം ശക്തിപ്പെടുമ്പോഴാണിതുണ്ടാവുക. ചിത്തവൃത്തിപ്രവാഹം നിലച്ചു വസ്തുമാത്രം നിശ്ചലമായി അവശേഷിക്കുന്നതാണ് അസംപ്രജ്ഞാതസമാ ധിയെന്നുകൂടി ഇവിടെ ഓർമിക്കുന്നതു നന്ന്. ഗീത ആറാം മദ്ധ്യായത്തിലെ പത്തൊമ്പതും ഇരുപതും ശ്ലോകങ്ങളിൽ ഭഗവാൻ സമാധിയെ നിർവ്വചിച്ചിരി ക്കുന്നതിങ്ങനെയാണ്.

*യഥാ ദീപോ നിവാതസ്ഥോ*
*നേംഗതേ സോപമാ സ്മൃതാ*
*യോഗിനോ യത ചിത്തസ്യ*
*യുഞ്ജതോ യോഗമാത്മനഃ*
*യത്രോപരമതേ ചിത്തം*
*നിരുദ്ധം യോഗസേവയാ*
*യത്ര ചൈവാത് മനാത്മാനം*
*പശ്യന്നാത്മനി തുഷ്യതി* — *ഭഗ.ഗീ. 6–19.20*

കാറ്റില്ലാത്തിടത്തു കത്തിക്കൊണ്ടിരിക്കുന്ന ദീപനാളം ചലിക്കുന്നില്ല. അതുപോലെ യോഗിയുടെ അടങ്ങിയ ചിത്തം ആത്മസ്വരൂപത്തിലെത്തിനിന്നു ആത്മാകാരം കൈക്കൊണ്ടു ശോഭിക്കുന്നു. ഇവിടെ എത്തിനിൽക്കുന്ന ചിത്തം ലോകവിഷയങ്ങളിൽ നിന്നും നിരോധിക്കപ്പെട്ട് ആത്മദർശനം നേടി അത്യന്തം സുഖിക്കുന്നു. ഈ രീതിയിൽ ശാസ്ത്രപ്രസിദ്ധമായ സമാധിയുടെ പൊതുല ക്ഷണം തന്നെയാണ് ഗുരുദേവൻ നാലാം പദ്യത്തിൽ വെളിപ്പെടുത്തിയിരി ക്കുന്നത്. സമാധിയും യോഗവും ഒന്നുതന്നെ.

## ധ്യാനലക്ഷണം

ധ്യാനാഭ്യാസം പാകപ്പെടുന്നതിന്റെ അടുത്തപടിയാണ് സമാധി. സമാ ധിസ്വരൂപമാണ് നാലാംശ്ലോകത്തിൽ ചർച്ചചെയ്തത്. സമാധിക്ക് ഹേതു ഭൂതമായ ധ്യാനത്തിന്റെ സ്വരൂപമാണ് അഞ്ചാം പദ്യത്തിലെ പ്രതിപാദ്യവി ഷയം:

5. യതോ യതോ മനോ യാതി
സദാ *f* ത്മനി തതസ്തതഃ
നിയമ്യ യോജയേദേതത്
യോഗോ *f* യം യുജ്യതാമിഹ.

യതഃ യതഃ - ഏതേതെല്ലാം ലോകവിഷയങ്ങളെ ഗ്രഹിച്ചിട്ട് അവ യിൽനിന്നും; യാതി - വിട്ടുമാറുന്നുവോ; തതഃ തതഃ - ആ ഓരോ വിഷയ ത്തിൽ നിന്നും പിടിച്ചുമാറ്റി; മനഃ - മനസിനെ; സദാ ആത്മനി - നിരന്തര മായി ആത്മാവിൽ; നിയമ്യ യോജയേത് - ഉറപ്പായി ചേർക്കേണ്ടതാണ്; ഏതദ് അയം - ഇങ്ങനെ ചേർക്കുന്നതു യാതൊന്നോ ഇതാണ്; യോഗഃ - യോഗം; ഇഹ യുജ്യതാം - ഈ യോഗം നേടാൻ യത്നിച്ചാലും .

ഏതേതെല്ലാം ലോകവിഷയങ്ങളെ ഗ്രഹിച്ചിട്ട് വിട്ടുമാറുന്നുവോ അവ യിൽ നിന്നൊക്കെ പിടിച്ചകറ്റി മനസ്സിനെ നിരന്തരം ആത്മാവിൽ ഉറപ്പിച്ചു ചേർക്കേണ്ടതാണ്. ഇതാണ് യോഗം. ഈ യോഗം പരിശീലിക്കേണ്ടതാണ്.

## ധ്യാനവിശകലനം

അത്യന്ത ചഞ്ചലമാണ് സാധാരണക്കാരന്റെ മനസ്സ്. അതൊന്നുമാറി ഒന്നുമാറി സദാ ലോകകാര്യങ്ങളിൽ ചലിച്ചുകൊണ്ടേയിരിക്കുന്നു. ചഞ്ചലമ നസ്സിനു സുഖമെന്തെന്നറിയാനേ സാദ്ധ്യമല്ല. മനസ്സിനെ അഭ്യാസവും വൈരാ ഗ്യവും കൊണ്ടുവേണം ഏകാഗ്രതയിലെത്തിക്കാൻ. ലോകസുഖങ്ങളോടുള്ള വിരക്തിയാണ് വൈരാഗ്യം. മനസ്സിനെ അന്തർമുഖമാക്കി ആത്മതത്ത്വത്തിൽ ഉറപ്പിക്കാനുള്ള യത്നമാണ് അഭ്യാസം. ഇതുതന്നെയാണ് ധ്യാനം. യോഗം നേടാൻ കൊതിച്ചു മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നയാളാണ് *യോഗാരുരു ക്ഷു*. യോഗം കൈവന്നയാളാണ് *യോഗാരൂഢൻ*. ഇന്ദ്രിയ വിഷയങ്ങളിലോ ലോകകർമ്മങ്ങളിലോ സംഗപ്പെടാതെ ഫലസങ്കൽപമെല്ലാം വെടിഞ്ഞ് സദാ ആത്മാരാമനായി വർത്തിക്കുന്നയാളാണ് യോഗാരൂഢൻ. നേരെ മറിച്ച് ഇന്ദ്രി യവിഷയങ്ങളിലും ലോകകർമ്മങ്ങളിലും സംഗപ്പെട്ടു വർത്തിക്കുന്നയാളാണ് യോഗാരുരുക്ഷു. ഈ സംഗപ്പെടൽ മനസ്സിനെ ചഞ്ചലമാക്കി ദുഃഖിപ്പിക്കുന്ന തുകൊണ്ടാണ് ശാന്തിക്കും സുഖത്തിനും വേണ്ടി യോഗമാർഗത്തിൽ ചലി ക്കാൻ അയാൾ തീരുമാനിക്കുന്നുത്. അയാൾ ലോകർമ്മങ്ങളിൽ പ്രകൃതിബ ലംകൊണ്ടു അവശമായി സംഗപ്പെട്ടുപോവുകയാണ്. ഇങ്ങനെ അവശനായി കർമ്മമാർഗത്തിൽ ചരിക്കുന്ന ഒരാൾ യോഗമഭ്യസിച്ചുകൊണ്ട് അങ്ങനെ ചെയ്യു മ്പോൾ അതാണ് കർമ്മയോഗം എന്നറിയപ്പെടുന്നത്. അവശനായി കർമ്മപ ഥത്തിൽ സഞ്ചരിക്കുമ്പോൾ പ്രാധാന്യേന അഭ്യസിക്കുന്ന യോഗമാണ് ധ്യാനം. അവശനായി ലോകവിഷയങ്ങളിൽ മാറിമാറി ചലിക്കുന്ന മനസ്സിനെ അവ യിൽ നിന്നും പിടിച്ചകറ്റി ഇഷ്ടദേവതാരൂപത്തിലോ ആത്മാവിലോ ഉറപ്പി ക്കാനുള്ള യത്നമാണ് ധ്യാനം. കർമ്മങ്ങളൊക്കെ അനുഷ്ഠിച്ചുകൊണ്ടിരി ക്കുമ്പോൾ തന്നെ ഈ ധ്യാനപരിശീലനം തുടരേണ്ടതാണ്. ഏതെങ്കിലും ശുഭ വേളയിൽ കുറേനേരം ഏകാന്തധ്യാനവും പരിശീലിക്കാവുന്നതാണ്. മറ്റുസ മയമെല്ലാം ആത്മചിന്ത തീരെ വെടിഞ്ഞുകഴിയുന്നയാൾക്കു ഒരിക്കലും ഏകാ

ന്ധ്യാനം ഉറയ്ക്കുകില്ലെന്നുള്ളതാണ് ധ്യാനരഹസ്യം. അതുകൊണ്ടു ലോക കാര്യങ്ങൾ അനുഷ്ഠിക്കുമ്പോഴും ലൗകികവിഷയങ്ങളിൽ നിന്നും മനസി നൽപം വിടുതികിട്ടിയാൽ പ്രയോജന ശൂന്യങ്ങളായ സങ്കൽപങ്ങളിൽ പെട്ടുഴ ലാൻ അനുവദിക്കാതെ അതിനെയുടൻ ആത്മോന്മുഖമായി നയിക്കേണ്ടതാ ണ്. ഇതാണ് ധ്യാനം. ഭഗവാൻ ഗീതയിൽ ധ്യാനസ്വരൂപം വിവരിക്കുന്നതു നോക്കുക:-

*യതോ യതോ നിശ്ചരതി*
*മനശ്ചഞ്ചലമസ്ഥിരം*
*തതസ്തതോ നിയമ്യൈതദ്*
*ആത്മന്യേവ വശം നയേത്* — *ഭഗ.ഗീ. 6-26*

മനസ്സ് ഒരു വിഷയം ഉപേക്ഷിച്ചാൽ നാമറിയാതെ അതു മറ്റൊരു ലോക വിഷയത്തിലേക്കു പാഞ്ഞുകളയും. അതിനനുവദിക്കാതെ ബോധപൂർവ്വം അതിനെ ആത്മനിഷ്ഠയിൽ ഉറപ്പിക്കാൻ യത്നിക്കേണ്ടതാണ്. ലക്ഷ്യബോ ധമില്ലാതെ അസ്ഥിരമായി സദാചലിക്കുന്ന മനസിനെ അതുപേക്ഷിക്കുന്ന വിഷയങ്ങളിൽ നിന്നൊക്കെ പിടിച്ചകറ്റി ആത്മനിഷ്ഠമാക്കിത്തീർക്കേണ്ടതാ ണ്. ഈ ധ്യാനപരിശീലനം ഉറയ്ക്കുമ്പോഴാണ് അതിരറ്റ ആത്മസുഖാനു ഭവ രൂപത്തിലുള്ള സമാധി ആരംഭിക്കുന്നത്. പതഞ്ജലി ധ്യാനത്തെ നിർവ്വ ചിക്കുന്നതിങ്ങനെയാണ്: " തത്ര പ്രത്യയൈകതാനതാധ്യാനം." ആദ്യമായി മനസ്സിനെ ദേഹാന്തർഭാഗത്തിലെവിടെയെങ്കിലും സ്ഥിരമാക്കി നിറുത്തണം. ഇതാണ് പ്രത്യാഹാരം. തുടർന്ന് ആ സ്ഥിരചിത്തത്തെക്കൊണ്ട് ഇടവിട്ടിട വിട്ട് ഏകതത്ത്വം ചിന്തിപ്പിക്കണം. ഇടവിട്ടിടവിട്ടുള്ള ഏകതത്ത്വാഭ്യാസമാണ് ധ്യാനം. ഏക വിഷയപ്രവാഹമാണ് *പ്രത്യയൈകതാനതാ.* ഈ ഏക വിഷയ പ്രവാഹം ഇടവിട്ടിടവിട്ടുണ്ടാകുന്നതാണ് ധ്യാനം. ഇടയ്ക്കിടെയുള്ള വിച്ഛേദ നംകൂടി മാറിക്കിട്ടിയാൽ സമാധിയായി ഈ ധ്യാനത്തിന്റെ സ്വരൂപമാണ് ഗുരു ദേവൻ അഞ്ചാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

### ധാരണാലക്ഷണം

യോഗത്തിന്റെ അന്തരംഗങ്ങളിൽ ആദ്യത്തേതാണല്ലോ ധാരണ. മന സ്സിന്റെ ഇരിപ്പിടം എവിടെയാണെന്നുള്ള സംശയമുന്നയിച്ചുകൊണ്ട് ചിലർ വാദപ്രതിവാദങ്ങൾ നടത്താറുണ്ട്. മനസ്സിന് പ്രത്യേക ഇരിപ്പിടമൊന്നും ഇല്ലെ ന്നുള്ളതാണ് വസ്തുസ്ഥിതി. അതു സദാ സർവ്വത്രഓടിനടക്കുന്നു. ഇന്ദ്രിയ ദ്വാരങ്ങൾ വഴി പുറത്തുചാടി വിഷയങ്ങളുടെ പിന്നാലെ തെണ്ടിത്തിരിയുന്ന മനസ്സിനെ ഇന്ദ്രിയങ്ങളിൽ നിന്നും പിൻവലിച്ച് ദേഹത്തിനുള്ളിൽ എവിടെയെ ങ്കിലും ആത്മനിഷ്ഠമാക്കി ഉറപ്പിക്കുന്നതാണ് ധാരണ. ഈ ധാരണാലക്ഷ ണമാണ് ഗുരുദേവൻ ആറാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

*6.* സർവാനർത്ഥകരഃ പുംസാം
സങ്കൽപഃ കൽപിതൈഃ സഹ

ഉന്മൂല്യ വാസനാജാലൈഃ-
യേനാത്മനി നിരുദ്ധ്യതേ.

പുംസാം - മനുഷ്യർക്ക്; സർവ്വാനർത്ഥകരഃ - എല്ലാ അനർത്ഥങ്ങളെയും ഉണ്ടാക്കുന്ന; സങ്കൽപഃ - സങ്കൽപം; കൽപിതൈഃ വാസനാജാലൈഃ സഹ - പൂർവ്വകാലത്ത് സങ്കൽപിച്ച് ഉരുക്കൂട്ടി വച്ചിരിക്കുന്ന വാസനാസമൂഹത്തോടൊപ്പം; ഉന്മൂല്യ - വേരോടെ പിഴുതുകളഞ്ഞിട്ട്; യേന - യാതൊന്നിനാൽ മനസ്സ്; ആത്മനി - ഉള്ളിലുള്ള ആത്മതത്ത്വത്തിൽ; നിരുദ്ധ്യതേ - തടഞ്ഞു നിറുത്തപ്പെടുന്നുവോ അതത്രേ യോഗം.

മനുഷ്യരുടെ എല്ലാ അനർത്ഥങ്ങൾക്കും ഹേതു സങ്കൽപമാണ്. സങ്കൽപങ്ങളെയുളവാക്കുന്നതോ മുൻകാലങ്ങളിൽ സങ്കൽപ്പിച്ചുരുക്കൂട്ടിയിട്ടുള്ള വാസനകളാണ്. വാസനകളോടൊപ്പം സങ്കൽപങ്ങളെ വേരോടെ പിഴുതെറിഞ്ഞിട്ട് മനസ്സിനെ ദേഹാന്തർഭാഗത്തൊരിടത്ത് ആത്മനിഷ്ഠമാക്കി ഉറപ്പിക്കുന്നതാണ് യോഗം.

## ധാരണാവിശകലനം

മനസ്സിന്റെ സ്വാഭാവികമായ പ്രവണത ഇന്ദ്രിയങ്ങൾ വഴി പുറമേ സഞ്ചരിച്ചുകൊണ്ടിരിക്കുകയാണ്. ആദ്യമായി മനസ്സിനെ ഇന്ദ്രിയങ്ങളിൽ നിന്നും പിൻവലിച്ച് വിഷയസങ്കൽപങ്ങളിൽ നിന്നും അകറ്റണം. എന്നിട്ട് അന്തർമുഖമായ മനസ്സിനെ ദേഹാന്തർഭാഗത്തുള്ള ആധാരസ്ഥലങ്ങളിലൊന്നിൽ ഉറപ്പിച്ചു നിറുത്തി ആത്മധ്യാനത്തിനു പ്രേരിപ്പിക്കണം. ഇതാണ് *ധാരണ*. "ആത്മസംസ്ഥാം മനഃ കൃത്വാ ന കിഞ്ചിദപിചിന്തയേത് — മനസ്സിനെ ഉള്ളിലൊരിടത്തുറപ്പിച്ച് ചിന്താരഹിതമാക്കിത്തീർക്കണം." എന്നാണ് ഭഗവാൻ ഗീതയിൽ ധാരണയെ വിവരിച്ചിരിക്കുന്നത്. "ദേശബന്ധശ്ചിത്തസ്യ ധാരണാ" എന്നാണ് പതഞ്ജലി ധാരണയെ നിർവ്വചിച്ചിരിക്കുന്നത്. ദേഹാന്തർ ഭാഗത്ത് ഏതെങ്കിലുമൊരിടത്ത് ചിത്തത്തെ ബന്ധിച്ചു നിറുത്തുകയാണ് ധാരണയെന്നത്രേ സൂത്രാർത്ഥം ഏതെങ്കിലുമിടത്തിൽ മനസ്സിനെ പിടിച്ചുനിറുത്താൻ കഴിയുന്നതുതന്നെയാണ് ആത്മധ്യാനത്തിനുള്ള തയ്യാറെടുക്കൽ. ആറാം ശ്ലോകം ധാരണാനിർവ്വചനമായി വ്യാഖ്യാനിച്ചാലേ യോഗവിവരണത്തിന്റെ ക്രമവികാസം പൂർണ്ണമാക്കാനും ആവർത്തനദോഷം ഒഴിവാക്കാനും സാദ്ധ്യമാവൂ.

## വാസനാത്യാഗം

വാസനാത്യാഗംകൊണ്ടേ മനസ്സ് അന്തർമുഖമായി ധാരണയ്ക്കു വഴങ്ങിത്തരൂ. ആസുരവാസനകൾ വെടിഞ്ഞ് ദൈവവാസനകൾ കൈക്കൊള്ളുകയാണെന്നു നാം മുൻപു വിവരിച്ചിട്ടുണ്ടല്ലോ. ഒരു യോഗി രണ്ടുതരം വാസനാത്യാഗം അഭ്യസിച്ച് കൈവരിക്കുന്നുവെന്നാണ് യോഗവാസിഷ്ഠം വിവരിക്കുന്നത്. ധ്യേയം, ജ്ഞേയം ഇവയാണാരണ്ടുതരം. യോഗാരുരുക്ഷുവിനെ ധാരണാധ്യാനസമാധികൾക്കു സഹായിക്കുന്നതാണ് ധ്യേയവാസനാത്യാഗം. യോഗാരൂഢന് ജീവന്മുക്തിപദം നേടിക്കൊടുക്കുന്നതാണ് ജ്ഞേയവാസനാ

ത്യാഗം. ഈ പദാർത്ഥങ്ങളൊക്കെ എന്റേതാണ്, ഇവയാണെന്റെ ജീവിതം, അവയില്ലെങ്കിൽ ഞാനില്ല, ഞാനില്ലെങ്കിൽ അവയും വ്യർത്ഥം എന്നിത്യാദി മമതാഭാവങ്ങൾ ആദ്യമായി വെടിയണം. ഞാനീ പദാർത്ഥങ്ങളുടേതല്ല, ഇവ എന്റേതുമല്ല, ഞാൻ നിത്യമുക്തമായ ആത്മാവാണ് എന്ന് ചിന്തിച്ചുറപ്പിച്ച് അന്തഃശീതളതയോടുകൂടി ഒരു ലീലയെന്നോണം ലോകകാര്യങ്ങൾ നിർവ്വഹിക്കുന്നതാണ് ധ്യേയവാസനാത്യാഗം. എല്ലാം ബ്രഹ്മമയമായിക്കണ്ട് ബാഹ്യപ്രപഞ്ചം അനുഭവത്തിൽനിന്നും അകറ്റുന്നതാണ് ജ്ഞേയവാസനാത്യാഗം. ഈ രണ്ടുതരം വാസനാത്യാഗങ്ങളും അഭ്യസിച്ചുറപ്പിച്ച മഹായോഗിയെന്ന നിലയിലാണ് ഗുരുദേവൻ ധാരണാ ദാർഢ്യത്തിനായി വാസനകളെ വേരോടെ പിഴുതെറിയണമെന്നാവശ്യപ്പെട്ടിരിക്കുന്നത്.

### ജ്ഞാനയോഗി

ധ്യാനധാരണാദിപ്രക്രിയകളിൽ കൂടിയുള്ള യോഗപരിശീലനം ചർച്ച ചെയ്തിട്ട് യോഗത്തിൽ ബോധപൂർവ്വം ജ്ഞാനം കൂട്ടിച്ചേർക്കപ്പെടുമെങ്കിൽ അത് അതീവ വിശിഷ്ടമായിരിക്കുമെന്നാണ് ഗുരുദേവൻ ഏഴാം പദ്യത്തിൽ ചർച്ചചെയ്യുന്നത്. പ്രപഞ്ചാനുഭവത്തെ ദൃക്കെന്നും ദൃശ്യമെന്നും രണ്ടായിത്തിരിച്ചുകൊണ്ടുള്ള ദൃഗ്ദൃശ്യവിവേകം നാം ഭാനദർശനത്തിൽ വിശദമായി ചർച്ച ചെയ്തിട്ടുള്ളതാണ്. ദൃഗ്ദൃശ്യവിവേകരൂപത്തിലുള്ള മനനപ്രക്രിയകൂടി കൂട്ടിച്ചേർത്തു യോഗമഭ്യസിക്കുന്നയാൾ യോഗികളിൽ ശ്രേഷ്ഠനാണെന്നത്രേ ഏഴാം പദ്യത്തിലെ പ്രതിപാദ്യം:

7. ദൃശ്യസ്യ ന ദൃശോ *f* സ്തിത്വം
തതോ ദൃശ്യം ദൃഗാത്മകം
ഇതി യുഞ്ജീത ദൃഗ്രൂപേ
യഃ സ യോഗവിദാം വരഃ

ദൃശ്യസ്യ - കാഴ്ചക്ക്; ദൃശഃ - കാണുന്നവനിൽ നിന്നും വേർപെട്ട്; അസ്തിത്വം ന - നിലനിൽപില്ല; തതഃ - അതുകൊണ്ട്; ദൃശ്യം ദൃഗാത്മകം - കാഴ്ച കാണുന്നവന്റെ സ്വരൂപം തന്നെയാണ്; ഇതി - എന്നിങ്ങനെ ദൃഗ് ദൃശ്യവിവേകം ചെയ്ത്; യഃ - യാതൊരാൾ; ദൃഗ്രൂപേയുഞ്ജീത - ദൃഗ്സ്വരൂപമായ ആത്മാവിൽ ചിത്തത്തെക്കൊണ്ടെത്തിക്കുമോ; സ യോഗവിദാം വരഃ - അദ്ദേഹം യോഗമറിയുന്നവരിൽ ശ്രേഷ്ഠനാണ്.

കാഴ്ചക്ക് കാണുന്നവനിൽ നിന്നും വേർപെട്ട് നിലനിൽപേയില്ല. അതുകൊണ്ട് ദൃശ്യം കാണുന്നവന്റെ തന്നെ തൽക്കാലധർമമാണ്. ഇങ്ങനെ വിവേചനം ചെയ്തറിഞ്ഞ് ആരൊരാൾ കാണുന്നവനായ ആത്മാവിൽ ചിത്തത്തെ ക്കൊണ്ടെത്തിക്കുമോ അദ്ദേഹം യോഗികളിൽ ശ്രേഷ്ഠനാണ്.

### ജ്ഞാനയോഗവിശകലനം

ബോധസ്വരൂപമായ ദൃക്കിൽ നിന്നും വേർപെട്ടാൽ ജഡസ്വരൂപമായ ദൃശ്യത്തിന് പിന്നെ നിലനിൽപേ ഇല്ല. അതുകൊണ്ടുതന്നെ ദൃശ്യം ബോധ

വസ്തുവിലെ തൽക്കാലധർമ്മമാണെന്നു തെളിയുന്നു. ഈ വിവേകം ദൃഢപ്പെടുന്ന യോഗിക്ക് എല്ലാം ബോധമയമായി കാണാൻ കഴിയും. ദൃശ്യനാമരൂപങ്ങൾ അദ്ദേഹത്തിന്റെ മുൻപിൽ നിന്ന് മറയും. യോഗവാസിഷ്ഠം പറയുന്നതു നോക്കുക:-

*കൂർമ്മോ f ങ്ഗാനീവ ദൃശ്യാനി*
*ലീയന്തേ സ്വാത്മനാത്മനി*
*അഭാവിതാന്യേവ യദാ*
*സത്താസാമാന്യതാ തദാ*

ദൃഗ്രൂപമായ അഖണ്ഡബോധം ഭാവനചെയ്ത് അതിൽ നിന്നും ഭിന്നമായി ദൃശ്യരൂപമൊന്നുമില്ലെന്ന് മനനം ചെയ്തുറപ്പിക്കണം. അതോടെ ആമയുടെ അവയവങ്ങൾ പിൻവലിയുന്നതുപോലെ ദൃശ്യങ്ങൾ ആത്മാവിൽ ഏകീഭവിച്ചു മറയും. സർവ്വത്ര അഖണ്ഡമായി ഘനീഭവിച്ചഒരാനന്ദബോധം തെളിയുകയും ചെയ്യും. മമതാസംഗരൂപത്തിലുള്ള സങ്കല്പങ്ങളുടെ നിരോധം ഈ ദൃഗ്ദൃശ്യവിവേകംകൊണ്ട് അത്യന്തം സുഗമമായിത്തീരും. അതുകൊണ്ടാണ് ജ്ഞാനയോഗി മറ്റുള്ളവരെക്കാൾ ശ്രേഷ്ഠനാണെന്ന് ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്.

## ജ്ഞാനയോഗിയുടെ സപ്തഭൂമികാനുഭവം

ജ്ഞാനംകൊണ്ടേ യോഗം പൂർണ്ണപരിപക്വദശയിൽ എത്തിച്ചേരൂ. ശരിക്കും ജ്ഞാനം കൂടിച്ചേരാതെ വഴിയിൽ നിന്നുപോകുന്ന യോഗികളാണ് വസ്തുവിനെക്കുറിച്ച് അപൂർണ്ണവിവരണങ്ങൾ നൽകി സത്യജിജ്ഞാസുക്കളെ വഴിതെറ്റിക്കുന്നത്. യോഗം പൂർണ്ണ പരിപക്വദശയിലെത്തുമ്പോൾ ഒരു ജ്ഞാനിക്ക് സപ്തഭൂമികകളുടെ അനുഭവമുണ്ടാകുന്നു. "തസ്യ സപ്തധാ പ്രാന്തഭൂമിഃ പ്രജ്ഞാ" എന്ന സൂത്രം കൊണ്ട് പതഞ്ജലി ഇക്കാര്യം പ്രഖ്യാപിച്ചിരിക്കുന്നു. ഈ സൂത്രത്തിന് വ്യാഖ്യാനമെഴുതിക്കൊണ്ട് സദാശിവബ്രഹ്മേന്ദ്രർ സപ്തഭൂമികകളെ വിവരിച്ചിട്ടുണ്ട്. ജിജ്ഞാസാനിവൃത്തി, ജിഹാസാനിവൃത്തി, പ്രേപ്സാനിവൃത്തി, ചികീർഷാനിവൃത്തി, ശോകനിവൃത്തി, ഭയനിവൃത്തി, സകലവികൽപനിവൃത്തി ഇവയത്രേ ജ്ഞാനഭൂമികകൾ. അറിയേണ്ടതൊക്കെ അറിഞ്ഞു, ഇനിയൊന്നുമറിയാനില്ല എന്ന അനുഭവമാണ് *ജിജ്ഞാസാനിവൃത്തി.* കളയേണ്ടതൊക്കെ കളഞ്ഞു, ഇനിയൊന്നും കളയാനില്ല എന്ന അനുഭവമാണ് *ജിഹാസാനിവൃത്തി.* കിട്ടേണ്ടതൊക്കെ കിട്ടി ഇനിയൊന്നും കിട്ടാനില്ല എന്ന അനുഭവമാണ് *പ്രേപ്സാനിവൃത്തി.* ചെയ്യേണ്ടതൊക്കെ ചെയ്തു ഇനിയൊന്നും ചെയ്യാനില്ല എന്ന അനുഭവമാണ് *ചികീർഷാനിവൃത്തി.* ഈ നാലു ഭൂമികകളും ബാഹ്യകർമ്മനിവൃത്തിയെ വ്യക്തമാക്കുന്നു. അവശേഷിക്കുന്ന മൂന്നെണ്ണവും ചിത്തനിവൃത്തിയെ കുറിക്കുന്നവയാണ്. ഇനി ദുഃഖം എന്നെ സ്പർശിക്കയേയില്ല എന്ന അനുഭവമാണ് *ശോകനിവൃത്തി.* എനിക്കിവിടെ ഒന്നും ഭയക്കാനില്ല എന്ന അനുഭവമാണ് *ഭയനിവൃത്തി.* അഖണ്ഡവസ്തുബോധത്തോടെ എല്ലാ സന്ദേഹങ്ങളും മാറി

മറയുന്നതായ അനുഭവമാണ് *സകലവികൽപനിവൃത്തി.* ദൃഗ്ദൃശ്യവിവേക ജ്ഞാനം കൊണ്ടാണീ അനുഭവങ്ങൾ പൂർണ്ണതയിലെത്തുക. അതുകൊണ്ടാണ് ജ്ഞാനയോഗി യോഗങ്ങളിൽവെച്ച് ശ്രേഷ്ഠനാണെന്ന് ഗുരുദേവൻ പ്രഖ്യാപിച്ചത്.

### കുണ്ഡലിനീയോഗം

പ്രാണനും മനസ്സും വിത്തും വൃക്ഷവും പോലെ കൂട്ടുപിണഞ്ഞു വർത്തിക്കുന്ന രണ്ടു സാപേക്ഷഘടകങ്ങളാണ്. മനസ്സിന് കട്ടികുറഞ്ഞാൽ പ്രാണന് ശക്തികൂടും പ്രാണൻ കട്ടിപിടിച്ചാൽ മനസ്സാകും. ഇതാണ് നിയമം. വെള്ളവും മഞ്ഞുകട്ടയും പോലെയാണ് ഇവയുടെ പരസ്പരബന്ധം. യോഗവാസിഷ്ഠം പറയുന്നതു നോക്കുക:

*ദ്വേ ബീജേ ചിത്തവൃക്ഷസ്യ*
*വൃത്തി വ്രതതിധാരിണഃ*
*ഏകം പ്രാണപരിസ്പന്ദോ*
*ദ്വിതീയം ദൃഢവാസനാ*

സങ്കൽപലതകൾ ചുറ്റിപ്പിണഞ്ഞു കിടക്കുന്ന മനോവൃക്ഷത്തിനു രണ്ടു വിത്തുകളാണുള്ളത്. ഒന്ന് പ്രാണസ്പന്ദനവും മറ്റേത് ദൃഢവാസനയും. ഈ നിയമം അനുസരിച്ചുതന്നെ ചിത്തം ഏകാഗ്രപ്പെടുന്നതോടെ പ്രാണപ്രസരത്തിന്റെ വ്യാപ്തി കൂടുമെന്നു കാണാൻ കഴിയും. യോഗം അഭ്യസിക്കുന്ന ഒരു യോഗിയുടെ ചിത്തം ഏകാഗ്രപ്പെടുന്നതോടെ ദേഹാന്തർഭാഗത്ത് അടിത്തട്ടിൽ നിന്നും ഉദയം ചെയ്യുന്ന അത്ഭുതകരമായ ഒരു പ്രാണ പ്രസരം അദ്ദേഹത്തിന് അനുഭവിക്കാൻ കഴിയുന്നു. ഇങ്ങനെ യോഗാഭ്യാസം കൊണ്ടുണർന്നുവരുന്ന പ്രാണനെയാണ് യോഗികൾ 'കുണ്ഡലിനി' എന്നു വിളിക്കുന്നത്. ദേഹാന്തർഭാഗത്ത് അടിത്തട്ടിൽനിന്നും ഒരു സർപ്പം ചുരുൾ നിവൃത്തി പൊന്തി വരുന്നതുപോലെ ഈ പ്രാണൻ ചുരുൾ നിവർന്നുവരുന്നതായിട്ടാണ് യോഗിക്കനുഭവപ്പെടുന്നത്. ഒരു പാമ്പിനെപ്പോലെ കുണ്ഡലാകൃതിയിൽ ചുരുണ്ടു കിടക്കുന്ന ശക്തിയായതുകൊണ്ടാണിതിനെ കുണ്ഡലിനിയെന്നു വിളിക്കുന്നത്. കുണ്ഡലിനിയെന്നറിയപ്പെടുന്ന ഈ പ്രാണശക്തി ദേഹനാഡികളിൽ വ്യാപിച്ച് ശിരസ്സിനെ ലക്ഷ്യമാക്കി പ്രസരിക്കാൻ തുടങ്ങുന്നതോടെ അസാധാരണമായ ഒരാനന്ദാനുഭവവും യോഗിചിത്തത്തിൽ മറമാറിത്തെളിയുന്നു. അതോടെ മനസ്സ് ആ ആനന്ദത്തിൽ അലിഞ്ഞുചേർന്ന് ബാഹ്യവിഷയങ്ങളിൽ നിന്നുമകന്ന് നിഷ്പന്ദമായിത്തീരുന്നു. ഈ കുണ്ഡലിനീയോഗമാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ വിവരിക്കുന്നത്.

*8.* യദാ പിബൻ മനോഭൃങ്ഗഃ
സ്വാനന്ദമധുമാധുരീം
ന സ്പന്ദതി വശീകൃത്യ
യോജിതോ യോഗവായുനാ.

യോഗവായുനാ - യോഗാഭ്യാസം കൊണ്ടുണരുന്ന കുണ്ഡലിനീപ്രാണ നാൽ; വശീകൃത്യാ - ആകർഷിക്കപ്പെട്ട്; യോജിതഃ - ആത്മാനന്ദത്തിൽ കൊണ്ടെത്തിക്കപ്പെട്ട; മനോഭൃംഗഃ - മനസ്സാകുന്ന വണ്ട്; യദാ - എപ്പോൾ ; സ്വാനന്ദമധുമാധുരിം പിബൻ - ആത്മാനന്ദമാകുന്ന തേനിന്റെ മാധുര്യം നുകർന്ന്; ന സ്പന്ദതി - നിശ്ചലമായി വർത്തിക്കുന്നുവോ; (തദാ സ യോഗ - അപ്പോൾ അതാണ് യോഗമെന്നറിയപ്പെടുന്നത്.)

കുണ്ഡലിനീ പ്രാണശക്തിയാൽ ആകർഷിക്കപ്പെട്ട് ആത്മാവുമായി യോജിപ്പിക്കപ്പെട്ട മനസ്സാകുന്ന വണ്ട് ആത്മാനന്ദമധുമാധുര്യം നുകർന്ന് നിശ്ച ലമായി വർത്തിക്കുന്നതാണ് യോഗം.

## പ്രാണായാമപ്രക്രിയ

വാസനാനാശം കൊണ്ടോ പ്രാണസ്പന്ദനിരോധം കൊണ്ടോ കുണ്ഡ ലിനീപ്രാണശക്തി ഉണർന്നുകിട്ടുന്നതാണ്. പ്രാണനിരോധം നേടാനാണ് പലരും പ്രാണായാമ പ്രക്രിയ ശീലിക്കുന്നത്. വാസ്തവത്തിൽ എല്ലാവരും സ്വാഭാവികമായി നിരന്തരം പ്രാണായാമം നടത്തിക്കൊണ്ടിരിക്കുന്നുവെ ന്നാണ് യോഗിമാരുടെ അഭിപ്രായം. ദേഹമദ്ധ്യത്തെ സങ്കേതമാക്കിയിട്ടുള്ള പ്രാണന് രണ്ടുതരം ഗതികളാണുള്ളത്. ദേഹമദ്ധ്യത്തിലാണ് ഹൃദയപത്മ ത്തിന്റെ സ്ഥിതി. ചില യോഗശാസ്ത്രവിദഗ്ദ്ധന്മാർ ഭ്രൂമദ്ധ്യത്തിലാണെന്നഭി പ്രായപ്പെടുന്നുണ്ട്. നാഭിക്കുമുകളിൽ കണ്ഠത്തിനു താഴെ ദേഹമദ്ധ്യത്തി ലാണ് ഹൃത്പതമസ്ഥിതിയെന്നത്രേ വേദാന്തമതം. ഈ ഹൃത്പത്മമാണ് പ്രാണവായുവിന്റെ സങ്കേതം. ഹൃദയത്തിൽ നിന്നും പ്രാണവായു പ്രകടമാ കുന്നതുകൊണ്ടുതന്നെ പ്രാണനെ സ്പന്ദിപ്പിക്കുന്ന ബോധസ്വരൂപനായ ഈശ്വരൻ ഹൃദയത്തിൽ ഒളിഞ്ഞിരിക്കുന്നു എന്നറിയേണ്ടതാണ്. ഗതിഭേദമ നുസരിച്ച് പ്രാണവായുവിനെ പ്രാണനെന്നും അപാനനെന്നും രണ്ടു പേരു കൾ ചൊല്ലി വിളിക്കാറുണ്ട്. ഉഷ്ണശരീരിയാണ് പ്രാണൻ. ശീതശരീരിയാ ണപാനൻ. ആകാശചാരികളായ ഈ പ്രാണന്മാരാണ് ശ്രമമെന്യേ എല്ലാ ശരീ രങ്ങളെയും ഉചിതസ്ഥാനങ്ങളിൽ നിലത്തുനിറുത്തിപ്പോരുന്നത്. ഹൃദയാകാ ശത്തിലെ സൂര്യനാണ് പ്രാണൻ; ചന്ദ്രൻ അപാനനും. ജാഗ്രത്സ്വപ്നസുഷു പ്തികളിൽ സദാ സമരൂപന്മാരായി ഈ രണ്ടു പ്രാണന്മാരും പ്രവർത്തിച്ചു കൊണ്ടിരിക്കുന്നു. ഇവയുടെ ഗതി അത്യന്തം സൂക്ഷ്മമായതുകൊണ്ട് കണ്ടു പിടിക്കാൻ പ്രയാസമാണ്. പ്രാണൻ സദാ സ്പന്ദിച്ച് ദേഹത്തിനകത്തും പുറത്തും മുകളിലേയ്ക്കുയർന്നുകൊണ്ടിരിക്കുന്നു. അതുപോലെ അപാനൻ സദാ സ്പന്ദിച്ച് ദേഹത്തിനകത്തും പുറത്തും താഴത്തേയ്ക്കും പ്രസരിച്ചു കൊണ്ടിരിക്കുന്നു. ഇങ്ങനെ ദേഹത്തിൽ മുകളിലേക്കും താഴേക്കും സദാ സംഭവിക്കുന്ന പ്രാണായാമത്തെക്കുറിച്ചും പ്രാണസങ്കേതമായ ഹൃദയത്തെ ക്കുറിച്ചും ബോധവാനായി ഭവിക്കുന്നതോടെ ശ്രേയോമാർഗം തെളിയുന്നു. ഈ പ്രാണായാമത്തെക്കുറിച്ച് ബോധവാനാകാൻ വേണ്ടിയാണ് രേചകപൂര കകുംഭകാദി ക്രമേണ പ്രാണായാമം അഭ്യസിക്കാനാവശ്യപ്പെടുന്നത്. സ്ഥിര സുഖമായ ആസനം പരിശീലിച്ചുറച്ചു കഴിഞ്ഞാൽ പ്രാണായാമം ശീലിക്കാ

വുന്നതാണെന്നത്രേ പതഞ്ജലി പറയുന്നത്. പുറത്തുനിന്നും ഉള്ളിലേയ്ക്കെടുക്കുന്ന ശ്വാസത്തിന്റെയും ഉള്ളിൽ നിന്നും പുറത്തേയ്ക്കുവിടുന്ന പ്രശ്വാസത്തിന്റെയും ഗതി നിരോധിക്കുന്നതാണ് പ്രാണായാമം. ഉള്ളിൽനിന്നും പ്രാണൻ പുറത്തേക്കു പോകുന്നതാണ് രേചകം. പുറത്തുനിന്നും ഉള്ളിലേയ്ക്കു കടക്കുന്നതാണ് പൂരകം. ഉള്ളിലുള്ള പ്രാണനെ സ്തംഭിപ്പിച്ചു നിറുത്തുന്നതാണ് കുംഭകം. കുംഭകപരിശീലനംകൊണ്ട് കുടത്തിൽ നിറഞ്ഞിരിക്കുന്ന വെള്ളംപോലെ പ്രാണൻ ഉള്ളിൽ നിശ്ചലമായി നിറഞ്ഞുനിൽക്കാൻ ഇടവരുന്നു. പ്രാണന്റെ ബാഹ്യവൃത്തി രേചകവും, ആഭ്യന്തരവൃത്തി പൂരകവും സ്തംഭവൃത്തി കുംഭകവുമാണ്. മനുഷ്യരിൽ സ്വാഭാവികമായി സംഭവിച്ചുകൊണ്ടിരിക്കുന്ന രേചക പ്രക്രിയയിൽ പ്രാണൻ ഹൃദയത്തിൽ നിന്നും പുറത്തു വന്ന് മൂക്കിന്റെ അഗ്രഭാഗം കഴിഞ്ഞ് പന്ത്രണ്ടംഗുലമകലത്തിൽ ഗതി അവസാനിപ്പിക്കുന്നു. പരിശീലനം കൊണ്ട് രേചകപ്രക്രിയ ദീർഘിപ്പിച്ചാൽ പ്രാണൻ നാഭിയിൽ നിന്നോ അതിനും താഴെയുള്ള ആധാരദേശത്തുനിന്നോ ഉണർന്നു പുറപ്പെട്ട് മൂക്കിന്റെ അറ്റം കഴിഞ്ഞ് ഇരുപത്തിനാലോ മുപ്പത്താറോ അംഗുലമകലത്തിൽ വരെ ചെന്ന് ഗതി അവസാനിപ്പിക്കാൻ കഴിവുള്ളതായിത്തീരും. ഒരു ലൗകികന് പ്രാണാപാനന്മാർ ഹൃദയസങ്കേതത്തെ ആസ്പദമാക്കിയാണ് പ്രവർത്തിക്കുന്നതെങ്കിലും യോഗിക്ക് ശരീരത്തിന്റെ ഏതുഭാഗത്തും അഭ്യാസംകൊണ്ട് ഇവയെ ഉണർത്തി കണ്ടെത്താവുന്നതാണ്. രേചകപ്രയത്നത്തിന് ശക്തി കൂടുമ്പോൾ നാഭി തുടങ്ങിയ ആധാരദേശങ്ങൾ ചലിച്ചിളകുന്നത് അനുഭവിച്ച് ഇക്കാര്യം ബോദ്ധ്യപ്പെടാവുന്നതാണ്. പൂരകപ്രക്രിയയും ഇതുപോലെ പരിശീലിച്ചുറപ്പിക്കാവുന്നതാണ്. പൂരകത്തിൽ സാധാരണ ജനങ്ങൾക്ക് മൂക്കിന്റെ അഗ്രഭാഗത്തുനിന്നും പന്ത്രണ്ടംഗുലമകലം വരെയുള്ള വായു ചലിച്ചുള്ളിലേക്കു കടന്ന് ഹൃദയസങ്കേതത്തിൽ ചെന്നവസാനിക്കുന്നതാണ്. എന്നാൽ പൂരകപരിശീലനം ശക്തിപ്പെട്ടാൽ പുറമേ ഇരുപത്തിനാലോ മുപ്പത്താറോ അംഗുലം വരെയുള്ള വായുചലിച്ചുള്ളിലേക്കു കടക്കുന്നതായും ഉള്ളിൽ നാഭിക്കു താഴെയുള്ള ദേശങ്ങളിൽ പോലും അതുചെന്നു നിറയുന്നതായും അനുഭവിക്കാൻ കഴിയും. കുംഭകപരിശീലനം അഭ്യാസംകൊണ്ട് പ്രബലമാകുന്നതോടെ ഉള്ളിൽ തങ്ങി നിൽക്കുന്ന പ്രാണൻ ശരീരാന്തർഭാഗത്തു സർവ്വത്ര നിറഞ്ഞ് നിശ്ചലമായിത്തീരുന്നതായി അനുഭവിക്കാൻ കഴിയും. പ്രാണായാമപരിശീലനം സമർത്ഥനായ ഗുരുവിന്റെ മേൽനോട്ടത്തിൽ വേണം പരിശീലിക്കുവാൻ. രേചകം കഴിഞ്ഞും പൂരകം കഴിഞ്ഞും കുംഭകമഭ്യസിക്കാവുന്നതാണ്. രേചകം കഴിഞ്ഞഭ്യസിക്കുന്ന കുംഭകത്തിന് ബാഹ്യകുംഭകമെന്നു പറയുന്നു. പൂരകം കഴിഞ്ഞുള്ള കുംഭകത്തിന് ആന്തരകുംഭകമെന്നും പറയുന്നു. രേചകപൂരകങ്ങളുപേക്ഷിച്ചിട്ട് കേവല കുംഭകം ശീലിക്കുന്നതും വിശേഷതരത്തിലുള്ള പ്രാണായാമമാണ്. നിദ്രാലസ്യാദിദോഷങ്ങളുള്ളവർ രേചകാദി മൂന്നും ശീലിക്കണം. അതില്ലാത്തവർക്കു കേവലകുംഭകം എളുപ്പത്തിൽ ഫലസിദ്ധി കൈവരുത്തുന്നു. ചിത്തശുദ്ധീകരണമാണ് പ്രാണായാമത്തിന്റെ പ്രധാന

77-2003 16

ലക്ഷ്യം. രേചകം അഭ്യസിക്കുന്നതോടെ കാമാദി ചിത്തദോഷങ്ങൾ പുറം തള്ളപ്പെടുന്നുവെന്നും പൂരകകുംഭകങ്ങളിൽ കൂടി പരചൈതന്യം ഉൾക്കൊണ്ട് നിലനിറുത്തുന്നുവെന്നും ഭാവനചെയ്യണം. ചിത്തശുദ്ധിയും സത്യബോധവും ലക്ഷ്യമാക്കാത്ത പ്രാണായാമം വെറും നാസാപീഡന ത്തിൽ പരിണമിക്കുകയേ ഉള്ളൂ എന്നാണ് ശങ്കരാചാര്യമതം. പ്രാണായാമം ദൃഢപ്പെടുന്നതോടെ പ്രാണൻ അത്യന്തം സൂക്ഷ്മമായി ഭവിച്ചിട്ട് ശരീര ത്തിലെ എല്ലാ രോമകൂപങ്ങളിലും പരന്നു വ്യാപിച്ച് ചിത്തശുദ്ധിയും ദേഹശുദ്ധിയും ഉണ്ടാക്കിത്തീർക്കുന്നു. ക്രമേണ പ്രാണാപാനരൂപത്തിൽ വേർതിരിഞ്ഞുള്ള പ്രാണഗതി തടയപ്പെട്ട് ചിത്തം ഏകാഗ്രപ്പെടുന്നതോടെ അത്യന്തശീതളവും ആനന്ദമയവുമായി പ്രാണധാരകൊണ്ടു ഹൃദയപത്മം പൂരിതമായി ഭവിക്കുന്നു. അതോടെ പ്രപഞ്ചപ്രാണശക്തിയായി കുണ്ഡലിനി ഉണർന്ന് ദേഹനാഡികളിൽ സർവ്വത്ര പ്രസരിക്കുവാനും തുടങ്ങുന്നു. പ്രാണായാമ പരിശീലനംകൊണ്ട് വാസനയുടെ മറ ഒഴിച്ചുമാറ്റിയോ സങ്കൽപ നിരോധത്തിൽകൂടി വാസനകളെ ക്ഷയിപ്പിച്ച് പ്രാണസ്പന്ദം ലഘൂകരിച്ചോ കുണ്ഡലിനിയെ ഉണർത്തി പ്രസരിപ്പിക്കാവുന്നതാണ്.

## കുണ്ഡലിനീയോഗവിശകലനം

ദേഹത്തിന്റെ ഏറ്റവും അടിത്തട്ടിലുള്ള മൂലാധാരത്തിൽ നിന്നാണ് കുണ്ഡലിനി ഉണർന്ന് ഊർദ്ധ്വമുഖമായി പ്രസരിക്കാൻ തുടങ്ങുന്നത്. ശിര സ്സിനെ ലക്ഷ്യമാക്കിയുള്ള ഈ പ്രാണപ്രസരത്തിൽ പ്രാണൻ ദേഹാന്തർ ഭാഗത്ത് ചിലയിടങ്ങളിൽ വിശ്രമിക്കുന്നതായിക്കാണാം. ഇങ്ങിനെ കുണ്ഡ ലിനി വിശ്രമിക്കുന്ന ഇടങ്ങളാണ് ആധാരങ്ങളെന്നറിയപ്പെടുന്നവ. മൂലാ ധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ, ഇവ യാണ് ആധാരങ്ങൾ. ഭ്രൂമദ്ധ്യത്തിലാണ് ആജ്ഞാചക്രം. കുണ്ഡലിനി ഓരോ ആധാരദേശത്തും എത്തിച്ചേരുമ്പോൾ അത് അത്ഭുതകരങ്ങളായ അനുഭവങ്ങൾ യോഗിക്കുണ്ടാക്കുന്നു. ആജ്ഞാചക്രത്തിലെത്തുന്നതോടെ ഉന്മനീഭാവം വന്നുചേരുന്നു. അതായതു മനസ്സ് പൂർണ്ണമായി വഴിമാറിക്കൊ ടുത്തിട്ട് അത്ഭുതകരമായ ശിവശക്തിയോഗം അനുഭവേദ്യമായിത്തീരുന്നു. ആജ്ഞാചക്രത്തിന്നുപരിയാണ് സഹസ്രാരപത്മം. അവിടെ പ്രാണൻ സ്പന്ദനമവസാനിപ്പിച്ച് സൂര്യതുല്യം വസ്തുബോധമുളവാക്കി വിളങ്ങുന്നു. കുണ്ഡലിനി ദേഹത്തിലുള്ള നിരവധി നാഡികളിൽ വ്യാപിക്കുന്നുണ്ടെ ങ്കിലും ആദ്യം ശരീരത്തിന്റെ ഇരുവശത്തുമുള്ള ഇഡ പിംഗള എന്ന രണ്ടുനാ ഡികളെയാണ് വ്യക്തമായി സമാശ്രയിക്കുന്നത്. ഉറുമ്പ് സഞ്ചരിക്കുന്നതു പോലെയും പാമ്പിഴയുന്നതുപോലെയും തവള ചാടുന്നതുപോലെയും ഇങ്ങിനെ പലരൂപത്തിലും കുണ്ഡലിനി പ്രസരിക്കാം. ആദ്യം ഇഡ പിംഗള എന്നീ നാഡികളെ അവലംബിച്ച് പ്രസരിക്കുന്ന പ്രാണശക്തി ചിത്തത്തിനേ കാഗ്രത കൂടുന്നതോടെ ദേഹമദ്ധ്യത്തിൽ നെടുനീളെയുള്ള സുഷുമ്നാനാ ഡിയിലേക്കു കടക്കുന്നു. പ്രാണൻ സുഷുമ്നയിലേക്കു കടക്കുന്നതോടെ ഉള്ളിൽ മധുരനാദങ്ങളും അത്ഭുതപ്രകാശങ്ങളും അനുഭവപ്പെടും. സുഷു

മ്നയിൽ കൂടിയാണ് ഭ്രൂമദ്ധ്യത്തിലെത്തി സഹസ്രാരത്തിലേയ്ക്കു കടക്കുന്നത്. ഗുരുദേവ കൃതികളിൽ കുണ്ഡലിനീയോഗത്തിന്റെ അനുഭവമാധുര്യം നിറഞ്ഞ വിവരണങ്ങൾ പലയിടത്തും കാണ്മാനുണ്ട്. ഗുരുദേവൻ കുണ്ഡലിനീപ്രസരം ആസ്വദിച്ചാസ്വദിച്ച് മതിമറന്നെഴുതിയ കൃതിയാണ് കുണ്ഡലിനിപ്പാട്ട്:

*ആടുപാമ്പേ! പുനം തേടുപാമ്പേ! യരു-*
*ളാനന്ദക്കൂത്തുകണ്ടാടുപാമ്പേ!*

ഇങ്ങനെയാണല്ലോ ആ കൃതി തുടങ്ങുന്നത്. ഒരു പാമ്പ് പത്തിയുയർത്തി ഇഴയുന്നതുപോലെ ദേഹനാഡികളിൽകൂടി പ്രസരിക്കുന്ന പ്രാണശക്തി തന്നെയാണ് ഇതിലെ പാമ്പ്. പാമ്പ് തേടിക്കാണേണ്ട പുനമാണ് സുഷുമ്നാ. കുണ്ഡലിനിയുടെ ഉണർവോടെ അനുഭവപ്പെടാൻ തുടങ്ങുന്ന ആത്മാനന്ദമാണ് അരുളാനന്ദം. ആനന്ദമനുഭവിച്ചനുഭവിച്ച് സുഷുമ്നാനാഡിവഴി മുന്നോട്ടു നീങ്ങാനാണ് പ്രാണശക്തിയോട് ഈ വരികളിൽ ആവശ്യപ്പെട്ടിരിക്കുന്നത്. കുണ്ഡലിനീയോഗത്തിന്റെ വിശദവിവരണം വേണമെന്നുള്ളവർ 'കുണ്ഡലിനി'പ്പാട്ടിന്റെ വ്യാഖ്യാനം വായിച്ചുനോക്കേണ്ടതാണ്. ഈ കുണ്ഡലിനിയാണ് എട്ടാം പദ്യത്തിലെ യോഗവായു. കുണ്ഡലിനിയാൽ ആകർഷിക്കപ്പെടുന്ന മനസ്സ് ആജ്ഞാചക്രത്തിലെത്തുന്നതോടെ സ്പന്ദനം നിലച്ച് സത്യസ്വരൂപത്തോട് അലിഞ്ഞുചേരുന്നു. അവിടെ അതിരറ്റ ആത്മാനന്ദമധു തെളിയുന്നു. ഇങ്ങനെയുള്ള *കുണ്ഡലിനീയോഗ*മാണ് എട്ടാം പദ്യത്തിലെ പ്രതിപാദ്യം.

## ഖേചരീമുദ്ര

യോഗപരിശീലനത്തിനൊരുമ്പെടുന്ന ഒരാൾക്ക് ആരംഭഘട്ടത്തിൽ പല വിഘ്നങ്ങളും അനുഭവപ്പെട്ടു എന്നുവരാം. ഈ വിഘ്നങ്ങളെ തടയുവാനുള്ള ഒരൊറ്റ മൂലിയെന്നോണം ഖേചരീമുദ്ര അഭ്യസിക്കുവാനാണ് ഗുരുദേവൻ ഒൻപതാം പദ്യത്തിൽ ശുപാർശചെയ്യുന്നത്.

*9.* ധ്യാനമന്തർ ഭ്രൂവോർദൃഷ്ടിർ-
ജിഹ്വാഗ്രം ലംബികോർധ്വതഃ
യദാ സ്യാത് ഖേചരീമുദ്രാ
നിദ്രാലസ്യാദിനാശിനീ.

യദാ അന്തഃ ധ്യാനം – എപ്പോഴാണോ ഉള്ളിൽ ധ്യാനവും; ഭ്രുവോഃ ദൃഷ്ടിഃ – പുരികങ്ങളുടെ മധ്യത്തിൽ ദൃഷ്ടിയും; ലംബികോർദ്ധ്വതഃ ജിഹ്വാംഗ്രം – അണ്ണാക്കിന്റെ മുകളിലായി ചെറിയ നാക്കുപോലെ തൂങ്ങിക്കിടക്കുന്ന മാംസഖണ്ഡമാണ് ലംബിക, അതിൽ നാക്കിന്റെ അഗ്രവും; സ്യാത് (തദാ) – ചെന്നു പറ്റി നിൽക്കുന്നുവോ അപ്പോൾ; നിദ്രാലസ്യാദിനാശിനീ – ഉറക്കം അലസത തുടങ്ങിയ യോഗവിഘ്നങ്ങളെ നശിപ്പിക്കാൻ കഴിവുള്ള; ഖേചരീമുദ്രാ സ്യാത് – ഖേചരീമുദ്ര സ്വായത്തമായിത്തീരുന്നു.

ഭ്രൂമദ്ധ്യത്തിൽ ദൃഷ്ടിയുറപ്പിച്ചുകൊണ്ട് ഉള്ളിൽധ്യാനനിമഗ്നനായി നാക്കിന്റെ അറ്റം വളച്ച് അണ്ണാക്കിനു മുകളിലായുള്ള ചെറുനാക്കിൽകൊണ്ട് പറ്റിച്ച് ദ്വാരം അടച്ച് പ്രാണനെ തടഞ്ഞ് സ്ഥിതിചെയ്താൽ നിദ്രാലസ്യാദി യോഗവിഘ്നങ്ങളെ നശിപ്പിക്കുന്ന *ഖേചരീമുദ്ര* സ്വായത്തമായിത്തീരുന്നു.

## യോഗവിഘ്നങ്ങളും ഉപശാന്തിയും

എന്തൊക്കെയാണ് യോഗവിഘ്നങ്ങൾ. സമാധി പരിശീലിക്കുന്ന യോഗിക്ക് പല വിഘ്നങ്ങളും വന്നുചേരാം. ചിലപ്പോൾ മനസ്സ് ലയിച്ച് ഒരു ശൂന്യത അനുഭവപ്പെടാം. മറ്റുചിലപ്പോൾ ഉള്ളിൽ ആകെ ഒരിരുൾ വ്യാപിക്കുന്നതായി തോന്നാം. ചില പ്രത്യേകവ്യക്തികളുടെയോ പദാർത്ഥങ്ങളുടേയോ രൂപമോ സങ്കൽപമോ വന്നു നിറഞ്ഞിട്ട് സമാധി തടയപ്പെട്ടു എന്നുവരാം. ഒരു പ്രത്യേകതരം സുഖം ആവിർഭവിച്ച് മനസ്സിനെ പ്രലോഭിച്ചു എന്നുവരാം. ബ്രഹ്മപ്രാപ്തിക്കായി കൊതിക്കുന്ന സത്യാന്വേഷി ഇത്തരം യോഗവിഘ്നങ്ങളെ ബോധപൂർവ്വം ഒഴിച്ചുമാറ്റേണ്ടതാണ്. മനോനിഗ്രഹം അത്യന്തം വിഷമമേറിയ പ്രക്രിയയാണ്. കുശപുല്ലിൽ വെള്ളം കോരി ദൂരെക്കൊണ്ട് ഒഴിച്ച് സമുദ്രം വറ്റിക്കും പോലെ ആയാസകരമാണ് മനോനിഗ്രഹമെന്നത്രേ ഗൗഡപാദാചാര്യർ പറയുന്നത്. എന്നാൽ മനസ്സിനെ അതിന്റെ പാട്ടിനു വിട്ടേയ്ക്കാമെന്നുവച്ചാൽ അതതിലേറെ ദുരിതത്തിനു കാരണമാവും. ഹഠയോഗാദി പ്രക്രിയകൾക്ക് പൊടുന്നനേ പിടിച്ചമർത്തിയാൽ ബുദ്ധിഭ്രമം തുടങ്ങിയ വലിയ അനർത്ഥങ്ങൾക്കിടയാവുകയും ചെയ്യാം. അതുകൊണ്ട് ഒരു കുഞ്ഞിനെ നേർവഴിക്കു പാകപ്പെടുത്തിയെടുക്കുന്നതുപോലെ ലാളിച്ചും ഭയപ്പെടുത്തിയും വേണം മനസ്സിനെ നിയന്ത്രിക്കാൻ. കാമഭോഗചിന്തകളിൽപ്പെട്ടുഴലുന്ന മനസ്സിനെ ഈശ്വരകഥാശ്രവണം, ഈശ്വരനാമസങ്കീർത്തനം, മന്ത്രജപം തുടങ്ങിയ ഉപായങ്ങൾ കൊണ്ട് ഉപശമിപ്പിക്കണം. മനസ്സ് ലയിച്ച് പ്രസന്നതയുടെയോ ഇരുട്ടിന്റെയോ തോന്നലുളവാക്കുന്നിടത്തും ഈ ഉപായങ്ങൾ തന്നെയാണ് ശരണം. കാമഭോഗങ്ങൾ തൽക്കാലം സുഖിപ്പിക്കുമെങ്കിലും ദുഃഖപരമ്പരയ്ക്ക് കാരണമായിത്തീരുമെന്നോർത്ത് അവയിൽ നിന്നും അകലണം. സമാധി പരിശീലനത്തിലെ ചില ഘട്ടങ്ങളിൽ അതിരറ്റ കാമഭോഗാസക്തി വന്നുചേരാവുന്നതാണ്. എല്ലാം ഈശ്വരമയമാണെന്ന് കണ്ട് പ്രത്യേകം പ്രത്യേകം പദാർത്ഥങ്ങളിൽ സംഗംവെടിയണം. ഇതൊക്കെയാണു സമാധിവിഘ്നങ്ങൾ പരിഹരിക്കാനുള്ള മാർഗ്ഗം. ഗുരുദേവൻ ഒരൊറ്റ മൂലിയെന്നോണം *ഖേചരീമുദ്ര*യാണ് നിർദ്ദേശിക്കുന്നത്. ഖേചരീമുദ്ര സ്വായത്തമായവർക്ക് അമൃതസമമായ പ്രാണധാര നാവിലൂറിവന്നനുഭവിക്കാൻ കഴിയുമെന്നാണ് യോഗികൾ പ്രഖ്യാപിക്കുന്നത്. ഖേചരീ മുദ്രപോലെ വിശിഷ്ടമായ മറ്റൊരു യോഗമുദ്രയില്ലെന്നും യോഗശാസ്ത്രം പ്രഖ്യാപിക്കുന്നു.

## കർമ്മജ്ഞാനയോഗങ്ങൾ

സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി അതിന്റെ കേടുപാടുകളിൽ പെട്ടുഴന്നുകൊണ്ടിരിക്കുമ്പോഴാണല്ലോ സത്യാന്വേഷണം തുടങ്ങുന്നത്. കർമ്മ

ങ്ങളിൽപ്പെട്ടിരിക്കുമ്പോൾ തന്നെ നിത്യാനിത്യവിചാരം ചെയ്ത് വിവേകബുദ്ധിയെ വളർത്തി ചിലർ സത്യത്തോടടുക്കുന്നു. ഇതാണ് ജ്ഞാനയോഗം. ചിലർ ഫലേച്ഛ വെടിഞ്ഞ് ഈശ്വരാർപ്പണ ബുദ്ധിയോടെ കർമ്മം ചെയ്ത് ഏതെങ്കിലും ഉപാസനാമാർഗ്ഗമവലംബിച്ച് സത്യത്തോടടുക്കുന്നു. ഇതാണ് കർമയോഗം. യോഗം ഇങ്ങനെ രണ്ടേയുള്ളൂ. മറ്റെല്ലാം ഈ രണ്ടിൽ ഉൾപ്പെടും. ഭക്തിയോഗം കർമ്മജ്ഞാനയോഗങ്ങളിലായി വിഭജിക്കപ്പെട്ടുപോകുമെന്ന് കാണേണ്ടതാണ്. ഇക്കാര്യമാണ് ഗുരുദേവൻ യോഗദർശനം ഉപസംഹരിച്ചുകൊണ്ട് പത്താം പദ്യത്തിൽ പ്രഖ്യാപിക്കുന്നത്:

*10.* ജ്ഞാനം കർമ്മേതി ലോകേഽസ്മിൻ
ദ്വിധാ യോഗഃ സമാസതഃ
അനയോർയോഗവിസ്താരഃ
സർവഃ പരിസമാപ്യതേ.

അസ്മിൻ ലോകേ – ഈ ലോകത്തിൽ; ജ്ഞാനം കർമ്മ ഇതി – ജ്ഞാനമെന്നും; യോഗഃ – യോഗം; സമാസതഃ – സംക്ഷേപമായി; ദ്വിധാ – രണ്ടുവിധമാണ്; അനയോഃ – ഈ രണ്ടിലുമായി; സർവ്വഃ യോഗ വിസ്താരഃ – എല്ലാ യോഗവിവരണങ്ങളും; പരിസമാപ്യതേ – അടങ്ങുന്നുവെന്നു കാണേണ്ടതാണ്.

ഈ ലോകത്തിൽ ജ്ഞാനയോഗമെന്നും കർമ്മയോഗമെന്നും സംക്ഷേപമായി യോഗം രണ്ടുവിധമേയുള്ളൂ. എല്ലാ യോഗവിവരണങ്ങളും ഈ രണ്ടിലുമായി അടങ്ങുന്നുവെന്നു കാണേണ്ടതാണ്.

### ഗീതാമതം

ഇവിടെ ഗീതാകാരനായ ഭഗവാന്റെ മതത്തോട് ഗുരുദേവൻ പൂർണ്ണമായി യോജിച്ചിരിക്കുകയാണ്. ഭഗവാൻ പറയുന്നതു നോക്കുക:–

*ലോകേഽസ്മിൻ ദ്വിവിധാ നിഷ്ഠാ*
*പുരാ പ്രോക്താ മയാനഘ*
*ജ്ഞാനയോഗേന സാംഖ്യാനാം*
*കർമ്മയോഗേന യോഗിനാം* — *ഭഗ.ഗീ. 3–3*

ഈ ലോകത്തിൽ സത്യദർശനത്തിന് രണ്ടുതരം നിഷ്ഠയാണ് ഞാൻ പണ്ടേ ഏർപ്പെടുത്തിയിട്ടുള്ളത്. ജ്ഞാനയോഗം സാംഖ്യന്മാർക്കും കർമയോഗം യോഗികൾക്കും. ഈ ജ്ഞാനകർമ്മയോഗങ്ങൾ തന്നെ അതിരുവരമ്പിട്ടു തിരിക്കാൻ പറ്റുന്നവയല്ലെന്നും അനുഭവത്തിലേക്കു കടക്കുമ്പോൾ രണ്ടും ഒന്നാണെന്നും ഭഗവാൻ തന്നെ അഞ്ചാമദ്ധ്യായത്തിൽ വീണ്ടും പ്രഖ്യാപിക്കുന്നുണ്ട്. സാധനാഘട്ടത്തിൽ മനോജയവും സാദ്ധ്യഘട്ടത്തിൽ ബ്രഹ്മനിഷ്ഠയുമാണ് യോഗം. ഈ യോഗം നേടാനുള്ള ഉപായങ്ങൾ മാത്രമാണ് മറ്റെല്ലാം. പരമമായ അദ്വൈതസത്യം സാക്ഷാത്ക്കരിച്ച ഗുരുദേവന്റെ സുവ്യക്തമായ മതമിതാണെന്ന് യോഗദർശനം സ്പഷ്ടമാക്കുന്നു.

യോഗദർശനം കഴിഞ്ഞു.

# 10. നിർവാണദർശനം

## എന്താണ് നിർവാണം?

നിർവാണംതന്നെയാണ് മോക്ഷം. മോക്ഷത്തെക്കുറിച്ച് ശാസ്ത്രമറിയാത്തവർക്ക് പല തെറ്റിദ്ധാരണകളുമുണ്ട്. മരണത്തിനുശേഷം കിട്ടേണ്ടതാണ് മോക്ഷമെന്നാണ് പലരുടെയും ധാരണ. ജീവിച്ചിരിക്കുമ്പോൾ മോക്ഷം നേടിയവർക്കേ മരിച്ചാലും മോക്ഷമുള്ളൂ എന്നാണ് ഉപനിഷന്മതം. ആത്മാവിന്റെ വാസനാരഹിതമായ അഖണ്ഡാനന്ദസ്ഥിതിയാണ് മോക്ഷം. സംസാരവാസനവിട്ടുമാറുമ്പോഴാണ് ഈ മോക്ഷം തെളിയുക.

*ബന്ധോഹി വാസനാബന്ധഃ*
*മോക്ഷഃ സ്യാദ്വാസനാക്ഷയഃ*

വാസനാബന്ധമാണ് ബന്ധം. വാസനാക്ഷയമാണ് മോക്ഷം. ഒരാൾക്ക് വ്യക്തമായ വസ്തുബോധമുണ്ടായാലും വാസന പൂർണമായി ഒടുങ്ങിയിരിക്കണമെന്നില്ലെന്ന് നാം മുൻപു ചർച്ചചെയ്തിട്ടുണ്ടല്ലോ. പൂർണമായ വാസനാനാശമാണ് ജീവന്മുക്തി. ദേഹം കർമം ചെയ്യുന്നുണ്ടോ ഇല്ലയോ എന്നു നോക്കിയല്ല ഈ വാസനാക്ഷയം പരീക്ഷിക്കപ്പെടേണ്ടത്. മോക്ഷസ്ഥിതി അവരവർ സ്വാനുഭവംകൊണ്ടറിയേണ്ടതാണ്. രാപകൽ ദേഹംകൊണ്ടു കർമം ചെയ്താലും ഒരു ജീവന്മുക്തൻ ഒരിക്കലും വാസനാബദ്ധനായിത്തീരുന്നില്ല. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:-

*യസ്യ നാഹംകൃതോ ഭാവോ*
*ബുദ്ധിര്യസ്യ ന ലിപ്യതേ*
*ഹത്വാപി സ ഇമാൻ ലോകാൻ*
*ന ഹന്തി ന നിബദ്ധ്യതേ* *ഭഗ.ഗീ. 18-17*

'ഞാൻ ചെയ്യുന്നു' എന്ന് ആരഹങ്കരിക്കുന്നില്ലയോ ആരുടെ ബുദ്ധി കർമഫലത്തിൽ സംഗപ്പെടുന്നില്ലയോ അയാൾ ഈ ലോകത്തെ മുഴുവൻ ഹനിച്ചാലും ആരെയും ഹനിക്കുന്നില്ല ബദ്ധനായിത്തീരുന്നുമില്ല. വസ്തുബോധം ഒരിക്കലുണ്ടായാൽ പിന്നെ അതു നഷ്ടപ്പെടുകയില്ല. അതുകൊണ്ട് ജ്ഞാനലാഭത്തോടെ ഒരാൾ വ്യക്തമായും മോക്ഷപഥത്തിലെത്തിച്ചേരുന്നു. ഇവിടെ വാസനയുടെ കൂടുതൽ കുറവാണ് മോക്ഷാനുഭവത്തിന്റെ പൂർണാപൂർണതകൾ നിർണയിക്കുന്ന ഘടകം. ഗുരുദേവൻ നിർവാണദർശനത്തിൽ അനുഭവത്തിന്റെ പൂർണാപൂർണതകളെ ആസ്പദമാക്കി മോക്ഷത്തെയും ജീവന്മുക്തന്മാരെയും വകതിരിച്ചു കാണിക്കുകയാണ് ചെയ്യുന്നത്. വേദാന്തശാസ്ത്രം കാട്ടിത്തരുന്ന പരമമായ ജീവിതലക്ഷ്യമാണ് നിർവാണം. അതിന്റെ സ്വരൂപചർച്ചയോടെ ശാസ്ത്രത്തിനു പൂർണത വരുന്നതാണ്:-

*1.* നിർവാണം ദ്വിവിധം ശുദ്ധ-
മശുദ്ധം ചേതി തത്ര യത്

ശുദ്ധം നിർവാസനം തദ്വ-
ദശുദ്ധം നിർവാസനാന്വിതം.

ശുദ്ധം അശുദ്ധം ച ഇതി – ശുദ്ധമെന്നും അശുദ്ധമെന്നും; നിർവാണം ദ്വിവിധം – നിർവാണം രണ്ടു തരമുണ്ട്; തത്ര യത് നിർവാസനം – അവയിൽ വാസനതീരെയില്ലാത്തതേതോ; തത് ശുദ്ധം – അതു ശുദ്ധം; തദ്വത് – അതു പോലെ; വാസനാന്വിതം അശുദ്ധം – വാസനയോടുകൂടിയത് അശുദ്ധം.

ശുദ്ധമെന്നും അശുദ്ധമെന്നും നിർവാണം രണ്ടുവിധം. അവയിൽ വാസന തീരെയില്ലാത്തതു ശുദ്ധം. വാസനയോടുകൂടിയത് അശുദ്ധം.

**അനുബന്ധ ചതുഷ്ടയം**

വേദാന്തപഠനത്തോട് ബന്ധപ്പെട്ട നാലുകാര്യങ്ങൾ ഓർമിച്ചിരിക്കേണ്ട തുണ്ട്. അവയാണ് അനുബന്ധ ചതുഷ്ടയം. വിഷയം, അധികാരി, സംബ ന്ധം, പ്രയോജനം ഇവയാണ് *അനുബന്ധചതുഷ്ടയം*. ബ്രഹ്മവിദ്യയാണ് ഈ ശാസ്ത്രത്തിന്റെ വിഷയം. സാധനാചതുഷ്ടയ സമ്പത്തി വരുത്തിയ ബുദ്ധി മാനും ഊഹാപോഹവിചക്ഷണനും വിദ്വാനുമായ പുരുഷനാണ് ബ്രഹ്മവിദ്യാ സ്വീകാര്യത്തിനധികാരി. ജിജ്ഞാസുവായ പുരുഷനും ശാസ്ത്രത്തിനും തമ്മി ലുള്ള ബോദ്ധ്യബോധകഭാവമാണ് സംബന്ധം. ജീവബ്രഹ്മൈക്യരൂപത്തിലുള്ള നിർവാണമാണ് പ്രയോജനം. അനുബന്ധ ചതുഷ്ടയത്തിൽ അവസാനത്തേ തായ പ്രയോജനമാണ് നിർവാണ ദർശനത്തിൽ വിശദമായി ചർച്ചചെയ്യപ്പെ ടുന്നത്.

**ശുദ്ധനിർവാണവിശകലനം**

എപ്പോഴാണ് വാസന പൂർണമായി ഒടുങ്ങിക്കിട്ടുന്നത്? ബ്രഹ്മബോധമു ണ്ടായി സർവവും ബ്രഹ്മസ്വരൂപമാണെന്നനുഭവിക്കുമ്പോൾ. താനുൾപ്പെടെ എല്ലാം വസ്തുവും ഒന്നാണെന്നനുഭവിക്കുന്നയാൾക്ക് പിന്നെ വാസനയ്ക്കി ടമെവിടെ? വസിഷ്ഠൻ രാമനോടു പറയുന്നതു നോക്കുക:

*നിർദഗ്ദ്ധവാസനാബീജഃ*
*സത്താസാമാന്യരൂപവാൻ*
*സ ദേഹോപി വിദേഹോവാ*
*ന ഭൂയോ ദുഃഖഭാക് ഭവേത്.*

വാസനയുടെ വിത്തു മുഴുവൻ ജ്ഞാനാഗ്നികൊണ്ടെരിച്ചു ചാമ്പലാക്കി യയാൾ സാമാന്യബോധസ്വരൂപമായ സത്യമായി മാറുന്നു. അങ്ങനെയുള്ള യാൾ ജീവിച്ചാലും മരിച്ചാലും പിന്നൊരിക്കലും ദുഃഖപാത്രമായി ഭവിക്കുന്നില്ല. അങ്ങനെയുള്ള ജ്ഞാനിയുടെ കാഴ്ചയെന്തായിരിക്കുമെന്ന് വസിഷ്ഠൻ വിവ രിക്കുന്നു.

*ബ്രഹ്മചിദ് ബ്രഹ്മഭുവനം*
*ബ്രഹ്മഭൂതപരമ്പരാ*

*ബ്രഹ്മാഹം ബ്രഹ്മമച്ഛത്രുഃ*
*ബ്രഹ്മമന്മിത്ര ബാന്ധവാഃ*

ബോധസ്വരൂപമാണ് ബ്രഹ്മം. ഈ ഭുവനം മുഴുവൻ ബ്രഹ്മം തന്നെ. ജീവജാലപരമ്പരയെല്ലാം ബ്രഹ്മം തന്നെയാണ്. ഞാൻ ബ്രഹ്മമാണ്; എന്റെ ശത്രു ബ്രഹ്മമാണ്; എന്റെ സുഹൃത്തുക്കളും ബന്ധുക്കളും ബ്രഹ്മമാണ്. ഈ ജ്ഞാനാനുഭവമാണ് വാസനാരഹിതമായ ശുദ്ധനിർവാണം. ഇതു നേടിയയാൾക്ക് ജഗത്തു മുഴുവൻ ആനന്ദമയമാണ്. അജ്ഞന് ജഗത്ത് ദുഃഖമയവും കുരുടന് ലോകം ഇരുട്ടാണ്. കണ്ണുള്ളവന് പ്രകാശവും. എല്ലാം ബ്രഹ്മമായിക്കാണുന്നയാൾ സ്വയം ബ്രഹ്മമായി ഭവിക്കുന്നു.

## അശുദ്ധനിർവാണ വിശകലനം

വ്യക്തമായ വസ്തുജ്ഞാനംകൊണ്ടേ വാസന ഒടുങ്ങിക്കിട്ടൂ. എന്നാൽ വ്യക്തമായ വസ്തുജ്ഞാനമുണ്ടായില്ല. സിദ്ധാന്തപരമായി വസ്തു ഗ്രഹിക്കാൻ കഴിഞ്ഞിട്ടുണ്ട്. അതായത് പരോക്ഷജ്ഞാനമുണ്ട്, അപരോക്ഷജ്ഞാനമെത്തിയില്ല. അപരോക്ഷജ്ഞാനത്തിനു കൊതിച്ചുകൊണ്ട് വിദ്യാമാർഗത്തിൽ സഞ്ചരിക്കുന്നയാൾക്കും ലൗകികന്മാരെ അപേക്ഷിച്ച് അധികമായ വിദ്യാസുഖം കൈവരുന്നതാണ്. പക്ഷേ സംസാരവാസന പൂർണമായി അവരെ വിട്ടുമാറുന്നില്ല. ഇങ്ങനെ മോക്ഷമാർഗചാരിയായ ജിജ്ഞാസു കണ്ടെത്തുന്ന വിദ്യാസുഖമാണ് അശുദ്ധനിർവാണം. സംസാരവാസന ബാക്കിനില്ക്കുന്നതുതന്നെയാണീ നിർവാണത്തിലെ അശുദ്ധി.

## ശുദ്ധാശുദ്ധവകഭേദം

അനുഭവദാർഢ്യത്തിന്റെ ഏറ്റക്കുറവനുസരിച്ച് ശുദ്ധവും സാധനാനുഷ്ഠാനഭേദമനുസരിച്ച് അശുദ്ധവും വീണ്ടും പലതായി പിരിയുന്നു. അവയുടെ വകഭേദമാണ് രണ്ടാം പദ്യത്തിൽ വിവരിക്കുന്നത്:-

*2.* അതിശുദ്ധം ശുദ്ധമിതി
ശുദ്ധം ച ദ്വിവിധം തഥാ
അശുദ്ധശുദ്ധം ചാശുദ്ധ-
മശുദ്ധാശുദ്ധമുച്യതേ.

ശുദ്ധം ച - ശുദ്ധനിർവാണം വീണ്ടും; അതിശുദ്ധം ശുദ്ധം ഇതി - അതിശുദ്ധമെന്നും ശുദ്ധമെന്നും; ദ്വിവിധം - രണ്ടായിപ്പിരിയുന്നു; തഥാ - അപ്രകാരം; അശുദ്ധം ച - അശുദ്ധനിർവാണവും; അശുദ്ധശുദ്ധം, അശുദ്ധാശുദ്ധം ഉച്യതേ - അശുദ്ധശുദ്ധമെന്നും, അശുദ്ധാശുദ്ധമെന്നും രണ്ടായി പറയപ്പെടുന്നു.

ശുദ്ധനിർവാണം വീണ്ടും അതിശുദ്ധനിർവാണമെന്നും ശുദ്ധനിർവാണമെന്നും രണ്ടായിപ്പിരിയുന്നു. അതുപോലെ അശുദ്ധനിർവ്വാണത്തിനും അശുദ്ധശുദ്ധം, അശുദ്ധാശുദ്ധമെന്നു രണ്ടു ഭേദമുള്ളതായി പറയപ്പെടുന്നു.

ചുരുക്കത്തിൽ നിർവാണം ആകെ നാലുതരം. (1) അതിശുദ്ധം (2) ശുദ്ധം (3) അശുദ്ധശുദ്ധം (4) അശുദ്ധാശുദ്ധം. തുടർന്നുള്ള പദ്യങ്ങളിൽ ഓരോന്നും വിശകലനം ചെയ്യപ്പെടുന്നതുകൊണ്ട് നമുക്ക് അടുത്ത പദ്യത്തിലേയ്ക്കു കടക്കാം.

**അതിശുദ്ധശുദ്ധവിവേചനം**

നിർവാണം ഈ ലോകത്തുവച്ച് അനുഭവിക്കാനുള്ള സത്യസാക്ഷാത്കാരസ്ഥിതിയാണ്. നിർവാണാനുഭവം പ്രാപിച്ച് ദിവ്യപുരുഷന്മാരുടെ ബാഹ്യചേഷ്ടകളിൽ അല്പാല്പം വ്യത്യാസം ശ്രദ്ധിക്കുന്നവർക്കു കാണാൻ കഴിയും. പ്രാരബ്ധ കർമക്ഷയത്തിന്റെ കൂടുതൽ കുറവനുസരിച്ചാണ് ഈ സ്ഥിതിഭേദങ്ങൾ വന്നു ചേരുന്നത്. പ്രാരബ്ധം ക്ഷയിക്കുന്തോറും ദേഹവിസ്മൃതി കൂടും. ജീവിച്ചിരിക്കുമ്പോഴുള്ള ദേഹവിസ്മരണം നിർവാണ ദാർഢ്യത്തിന്റെ സൂചനയാണ്. ഇക്കാരണത്താൽ ദേഹവിസ്മരണമുള്ളിടത്തൊക്കെ നിർവാണാനുഭവമുണ്ടെന്ന് തെറ്റിദ്ധരിച്ചുകൂടാ. ഏതായാലും നിർവാണാനുഭവം കൊണ്ടുള്ള ദേഹവിസ്മരണത്തെ ആസ്പദമാക്കി ബ്രഹ്മനിഷ്ഠന്മാരെ നാലായി ശാസ്ത്രം തരംതിരിക്കുന്നു. (1) ബ്രഹ്മവിത് (2) ബ്രഹ്മവിദ്വരൻ (3) ബ്രഹ്മവിദ്വരീയാൻ (4) ബ്രഹ്മവിദ്വരിഷ്ഠൻ ഈ നാലു കൂട്ടരും ജീവന്മുക്തന്മാരാണ്. അവർക്കാർക്കും ഇനി സംസാരക്ലേശത്തിലേയ്ക്കൊരിക്കലും തിരിച്ചുവരേണ്ടിവരികയില്ല. എങ്കിലും തല്ക്കാലശരീരത്തിന്റേതായ കർമപരിപാടി ക്ഷയിച്ചുകിട്ടുന്നതിനനുസരിച്ച് ദേഹവിസ്മരണത്തിനു ദാർഢ്യം കൂടും. ദേഹവിസ്മരണദാർഢ്യത്തിന്റെ ഏറ്റക്കുറച്ചിലനുസരിച്ചാണ് മേൽക്കാണിച്ച ക്രമം നിർദേശിച്ചിരിക്കുന്നത്. ഇവരിൽ ബ്രഹ്മവിത്ത് ശുദ്ധനിർവാണ പദവിയിലും മറ്റു മൂന്നുപേരും അതിശുദ്ധ നിർവാണ പദവിയിലും എത്തി നിൽക്കുന്നവരാണ്. ഇക്കാര്യമാണ് ഗുരുദേവൻ മൂന്നാം പദ്യത്തിൽ ചർച്ച ചെയ്യുന്നത്.

3. അതിശുദ്ധം ത്രിധാ പശ്ചാ-
   ദ്വരേ ചൈകം വരീയസി
   ഏകമേകം വരിഷ്ഠേ $f$ ഥ
   ശുദ്ധം ബ്രഹ്മവിദി സ്ഥിതം.

പശ്ചാത് – വീണ്ടും; അതിശുദ്ധം ത്രിധാ – അതിശുദ്ധ നിർവാണം മൂന്നു വിധം; ഏകം വരേ – ഒന്ന് ബ്രഹ്മവിദ്വരനിൽ; ഏകം വരീയസി – പിന്നെ ഒന്ന് ബ്രഹ്മവിദ്വരീയാനിൽ; ഏകം വരിഷ്ഠേ – പിന്നെയൊന്ന് ബ്രഹ്മവിദ്വരിഷ്ഠനിൽ; അഥ – പിന്നെ; ശുദ്ധം – ശുദ്ധനിർവാണം; ബ്രഹ്മവിദി ച സ്ഥിതം – ബ്രഹ്മവിത്തിലും സ്ഥിതിചെയ്യുന്നു.

വീണ്ടും അതിശുദ്ധ നിർവാണം മൂന്നുവിധം: ബ്രഹ്മവിദ്വരനിലും, ബ്രഹ്മവിദ്വരീയാനിലും, ബ്രഹ്മവിദ്വരിഷ്ഠനിലും അത് പ്രത്യേകം പ്രത്യേകം കാണ്മാനുണ്ട്. ശുദ്ധനിർവാണമാകട്ടെ ബ്രഹ്മവിത്തിലും കാണ്മാനുണ്ട്.

### ജീവന്മുക്ത സാമാന്യലക്ഷണം

ബ്രഹ്മവിത്ത്, ബ്രഹ്മവിദ്വരവരീയവരിഷ്ഠന്മാർ ഇവർ നാലുപേരും ജീവന്മുക്തന്മാരാണ്. പ്രത്യേകം പ്രത്യേകം ഇവരുടെ സ്വരൂപം മേൽ വിവരിക്കുന്നുണ്ട്. നമുക്കിവിടെ ജീവന്മുക്ത സാമാന്യലക്ഷണം മനസിലാക്കിയിട്ട് അടുത്ത പദ്യത്തിലേയ്ക്കു കടക്കാം. ബ്രാഹ്മണൻ, ജീവന്മുക്തൻ, ഗുണാതീതൻ എന്നു തുടങ്ങിയ പേരുകളെല്ലാം പര്യായപദങ്ങളാണ്. ഭഗവാൻ ഗീതയിൽ രണ്ട്, പന്ത്രണ്ട്, പതിനാല് എന്നീ അധ്യായങ്ങളിൽ ഇവരുടെ ലക്ഷണം വിവരിക്കുന്നുണ്ട്. ഒരു ജീവന്മുക്തൻ കിട്ടേണ്ടതു കിട്ടിയയാളും എത്തേണ്ടിടത്തെത്തിയയാളുമാണ്. ലോകത്തിനദ്ദേഹത്തെയോ അദ്ദേഹത്തിനു ലോകത്തെയോ ഭയക്കേണ്ടതായിട്ടില്ല. ശാസ്ത്രപഠനമോ സമാധിപരിശീലനമോ ഒന്നും അദ്ദേഹത്തിനാവശ്യമില്ല. ജീവന്മുക്തൻ സദാ നിത്യനിർമുക്തമായ ആത്മവസ്തുവായി വിളങ്ങുന്നു. ഒരുപക്ഷേ ദേഹംകൊണ്ടദ്ദേഹം സദാ പ്രവർത്തിക്കുന്നുണ്ടാവാം. ലോകകാര്യങ്ങളുമായി ബന്ധപ്പെടുന്നുവെന്ന് മ റ്റുള്ളവർക്കു തോന്നിയെന്നും വരാം. പക്ഷേ വാസനാവിമുക്തനായ സത്യനിഷ്ഠനെ ഇതൊന്നും കളങ്കപ്പെടുത്തില്ലെന്നുള്ളതാണ് വാസ്തവം. "ഞാൻ ധന്യനാണ്, ധന്യനാണ്, ധന്യധന്യനാണ്, എന്റെ തൃപ്തിക്കു തുല്യത ഈ ലോകത്തൊരിടത്തുമില്ല" ഇതാണ് ശുദ്ധ നിർവാണത്തിലെത്തിച്ചേർന്ന ജീവന്മുക്തന്റെ അനുഭവം.

### അശുദ്ധശുദ്ധ, അശുദ്ധാശുദ്ധവിവേചനം

അശുദ്ധനിർവാണം അശുദ്ധശുദ്ധമെന്നും, അശുദ്ധാശുദ്ധമെന്നും രണ്ടു വിധമുണ്ടെന്നു പറഞ്ഞുവല്ലോ. ആ രണ്ടും ആരിലൊക്കെയാണെന്ന് വിവേചനം ചെയ്തുകാട്ടുകയാണ് ഗുരുദേവൻ നാലാം പദ്യത്തിൽ:

4. അശുദ്ധശുദ്ധം വിരജ-
സ്തമോ *f* ന്യത് സരജസ്തമഃ
മുമുക്ഷൗ പ്രഥമം വിദ്യാദ്
ദ്വിതീയം സിദ്ധികാമിഷു.

അശുദ്ധശുദ്ധം - അശുദ്ധശുദ്ധനിർവാണം; വിരജസ്തമഃ - രജോഗുണവൃത്തികളും തമോഗുണവൃത്തികളും വിട്ടുമാറി സത്ത്വഗുണവൃത്തികൾ മാത്രം അവശേഷിക്കുന്ന ചിത്തത്തിന്റെ അനുഭവമാണ്; അന്യത് - അശുദ്ധാശുദ്ധനിർവാണം; സരജസ്തമഃ - രജോഗുണവൃത്തികളും തമോഗുണവൃത്തികളും ബാക്കിനില്ക്കുന്ന ചിത്തത്തിന്റെ അനുഭവമാണ്; പ്രഥമം - അശുദ്ധശുദ്ധനിർവാണം; മുമുക്ഷൗ വിദ്യാത് - മുമുക്ഷുവിന്റെ അനുഭവമാണ്; ദ്വിതീയം - ശുദ്ധാശുദ്ധനിർവാണം; സിദ്ധികാമിഷു- സിദ്ധികൾക്കായി കൊതിക്കുന്നവരുടെ അനുഭവമാണ്.

രജസ്തമോഗുണ വൃത്തികളകന്ന് ചിത്തം സത്ത്വഗുണവൃത്തികളിൽ മാത്രം ഒതുങ്ങുമ്പോൾ മോക്ഷം മാത്രം കൊതിക്കുന്ന ഒരാൾക്കുണ്ടാകുന്ന അനുഭവമാണ് അശുദ്ധശുദ്ധ നിർവാണം. മോക്ഷലക്ഷ്യം മറന്ന് സിദ്ധി

കൾക്കായി കൊതിച്ചു രജസ്തമോഗുണ ചിത്തവൃത്തികളെ നിലനിറുത്തിക്കൊണ്ടിരിക്കുന്നയാളിന്റെ അനുഭവമാണ് അശുദ്ധാശുദ്ധനിർവാണം.

## മുമുക്ഷുവും സിദ്ധികാമിയും

സത്യാന്വേഷണ മാർഗത്തിലേയ്ക്കു കടന്നു ഉപാസനാധ്യാനങ്ങളിൽക്കൂടി മനസിന് ഏതാണ്ടൊരേകാഗ്രതയും വന്നുചേർന്നു. അതോടെ തനിക്ക് ലൗകികങ്ങളായ പല കഴിവുകളും വന്നുചേരുന്നതായി ജിജ്ഞാസുവിന് അനുഭവപ്പെടാനും തുടങ്ങി. ഈ സന്ദർഭത്തിൽ ഒരു ജിജ്ഞാസുവിന് രണ്ടുതരം മനോഭാവങ്ങൾ വന്നുചേരാം. വേണമെങ്കിൽ അത്ഭുതകരങ്ങളായ പല സിദ്ധികളും നേടി ലോകപ്രശസ്തിയും ധനസമ്പത്തും ശിഷ്യസമ്പത്തും നേടി സുഖിക്കാൻ കൊതിക്കാം. ഇതാഗ്രഹിക്കുന്നയാളാണ് സിദ്ധികാമി. അതല്ലെങ്കിൽ സിദ്ധികളൊന്നും എനിക്കാവശ്യമില്ല. എനിക്ക് പൂർണസത്യദർശനരൂപത്തിലുള്ള മോക്ഷമാണ് വേണ്ടത് എന്നു കൊതിക്കാം. ഇതാഗ്രഹിക്കുന്നയാളാണ് മുമുക്ഷു. സിദ്ധിക്കുള്ള തപസു വേറെ, മോക്ഷത്തിനുള്ള തപസു വേറെയെന്നാണ് ശാസ്ത്രനിർണയം. എന്തു സിദ്ധികൊതിക്കുന്നുവോ ആ സിദ്ധി സങ്കല്പിച്ചുറപ്പിച്ചു ഉപാസിക്കലാണ് സിദ്ധിക്കുള്ള തപസ്. സങ്കല്പങ്ങളെ ഒഴിച്ചുമാറ്റലാണ് മോക്ഷത്തിനു വേണ്ടിയുള്ള തപസ്. മുമുക്ഷു സമാധി വിട്ടുണരുമ്പോൾ സ്വാഭാവികമായി സിദ്ധികൾ അദ്ദേഹത്തെ സമീപിച്ചു എന്നു വരാം. എന്നാൽ സിദ്ധികൾക്കടിമപ്പെട്ടു പോവുകയാണെങ്കിൽ തപസിന്റെ ഗതി തന്നെ മാറിപ്പോകുന്നതാണ്. സിദ്ധികാമി ഭൗതികനേട്ടങ്ങൾക്കായി രജോവൃത്തികളും അവയിൽ മോഹിച്ചു സുഖിക്കാനായി തമോവൃത്തികളും പുലർത്തി പതിക്കാനിടവരുന്നു. ഏകാഗ്രതകൊണ്ടയാൾക്കുണ്ടായ സുഖത്തെ ഇങ്ങനെ രജസ്തമോവൃത്തികൾ കൊണ്ട് അത്യന്തം മലിനമാക്കി സ്വയം പതിക്കാനിടയാകുന്നതുകൊണ്ടാണ് അയാളെത്തിനില്ക്കുന്ന നിർവാണം അശുദ്ധാശുദ്ധമായി ഗണിക്കപ്പെട്ടിരിക്കുന്നത്. മുമുക്ഷുവാകട്ടെ തന്നിൽ അവശേഷിക്കുന്ന അശുദ്ധിയെക്കൂടി ഒഴിച്ചുമാറ്റാൻ ശ്രമിക്കുന്നയാളായ തുകൊണ്ട് അദ്ദേഹത്തിന്റെ സുഖാനുഭവത്തെ അശുദ്ധശുദ്ധനിർവാണമെന്നും വിളിക്കുന്നു. മുമുക്ഷുവും സിദ്ധികാമിയും വ്യക്തമായ ജ്ഞാനോദയമുണ്ടായവരല്ലെന്ന കാര്യം മറന്നുകൂടാ. ജീവന്മുക്തന് സിദ്ധികളിൽ താല്പര്യമേയില്ല. സൂര്യൻ തണുത്തുറഞ്ഞാലും ചന്ദ്രൻ ചൂടുപിടിച്ചു ജ്വലിച്ചാലും അഗ്നി തലകീഴായി എരിഞ്ഞാലും ജീവന്മുക്തനു വിസ്മയമില്ല. അഖണ്ഡവസ്തുവിന്റെ ശക്തിക്ക് എവിടെയും എങ്ങിനെയും പ്രകടമാകാൻ കഴിയുമെന്നദ്ദേഹത്തിനറിയാം. അതുകൊണ്ട് ജീവന്മുക്തൻ സദാ ആത്മാരാമനായിത്തന്നെ വർത്തിക്കുന്നു.

## ബ്രഹ്മവില്ലക്ഷണം

ബ്രഹ്മവസ്തുവിനെ സാക്ഷാത്കരിച്ചു. തുടർന്ന് നിരന്തരമായ ബ്രഹ്മാനുസന്ധാനംകൊണ്ട് വാസനകളെയും ഒഴിച്ചുമാറ്റി. അങ്ങനെ ജ്ഞാനാഗ്നിയിൽ കർമത്തെ സമൂലം ദഹിപ്പിച്ചു. എങ്കിലും സ്വശരീരം എന്തിനുവേണ്ടി രൂപംകൊണ്ടോ ആ പ്രാരബ്ധ പ്രക്രിയ തുടരുന്നു. താനൊന്നും ചെയ്യുന്നില്ല.

തനിക്കൊന്നിനോടും സംഗവുമില്ല. എങ്കിലും ദേഹം സദാ ലോകസംഗ്രഹ ത്തിലേർപ്പെട്ടിരിക്കുന്നു. ഇതാണ് ബ്രഹ്മവിത്തിന്റെ ലക്ഷണം. ബ്രഹ്മവിത്തിന്റെ ഈ ലക്ഷണമാണ് അഞ്ചാം പദ്യത്തിലെ പ്രതിപാദ്യം:-

5. ദഗ്ധ്വാ ജ്ഞാനാഗ്നിനാ സർവ-
മുദ്ദിശ്യ ജഗതാം ഹിതം
കരോതി വിധിവത് കർമ്മ
ബ്രഹ്മവിത് ബ്രഹ്മണി സ്ഥിതഃ.

ബ്രഹ്മവിത് - ബ്രഹ്മസാക്ഷാത്കാരം നേടിയയാൾ; ജ്ഞാനാഗ്നിനാ - ജ്ഞാനാഗ്നികൊണ്ട്; സർവം ദഗ്ധ്വാ - കർമവാസന മുഴുവൻ ദഹിപ്പിച്ചശേഷം; ബ്രഹ്മണി സ്ഥിതഃ - ബ്രഹ്മനിഷ്ഠനായിരുന്നുകൊണ്ട്; ജഗതാംഹിതം ഉദ്ദിശ്യ - ലോകനന്മയെമാത്രം ലാക്കാക്കി; വിധിവത് കർമ്മ കരോതി - ഉചിതമായ രീതിയിൽ കർമം ചെയ്യുന്നു.

ബ്രഹ്മസാക്ഷാത്കാരം നേടിയയാൾ ജ്ഞാനാഗ്നിയിൽ കർമവാസന മുഴു വൻ എരിച്ചു ചാമ്പലാക്കിയിട്ട് ലോകനന്മയെ മാത്രം ലാക്കാക്കി ഉചിതമായ രീതിയിൽ കർമം ചെയ്തു കഴിഞ്ഞുകൂടുന്നു.

## ജീവന്മുക്തന്റെ ലോകസംഗ്രഹം

സങ്കല്പശക്തിയനുസരിച്ച് ചിലർ ബ്രഹ്മാനുഭവത്തിനു മാത്രമായി ജനി ക്കുന്നു. മറ്റു ചിലർ ബ്രഹ്മാനുഭവത്തോടൊപ്പം മനുഷ്യസമൂഹത്തെ സമുദ്ധ രിക്കാനുള്ള കൃത്യവും ഏറ്റുകൊണ്ട് ഭൂജാതരാകുന്നു. രണ്ടാമത്തെ കൂട്ടർ ബ്രഹ്മജ്ഞാനം നേടിക്കഴിഞ്ഞാലും അവരുടെ ജീവിതകൃത്യം നിർവഹിച്ചു തീരുംവരെ പ്രവർത്തിച്ചുകൊണ്ടേയിരിക്കും. കർമപഥത്തിൽ സഞ്ചരിക്കുന്നു എന്നു കരുതി അവരുടെ ബ്രഹ്മനിഷ്ഠയ്ക്ക് യാതൊരു കുറവും സംഭവിക്കു ന്നില്ലെന്നാണ് വിദ്വന്മതം. പുരാണപ്രസിദ്ധനായ ജനകൻ ഇങ്ങനെയുള്ള ഒരു ബ്രഹ്മനിഷ്ഠനായിരുന്നു. ജനിച്ച നിമിഷം മുതൽ ബ്രഹ്മനിഷ്ഠനാകാൻ കഴിഞ്ഞ ശുകനെപ്പോലും അച്ഛനായ വേദവ്യാസൻ അല്പമായുണ്ടായ സംശയം നിവർത്തിക്കാൻ ജനകന്റെ സമീപത്തേയ്ക്കാണ് പറഞ്ഞയച്ചത്. അതുകൊണ്ടുതന്നെ ചക്രവർത്തിയായിരുന്ന ജനകന്റെ ബ്രഹ്മനിഷ്ഠയുടെ ഉറപ്പ് എത്രമാത്രമായിരുന്നു എന്ന് ഗ്രഹിക്കാവുന്നതാണല്ലോ. ബ്രഹ്മവിദ്വരവ രീയ വരിഷ്ഠഭേദം പ്രധാനമായും ദേഹത്തിൽ കാണുന്ന കർമചലനങ്ങളുടെ താരതമ്യമനുസരിച്ചുണ്ടാക്കിയിരിക്കുന്നതാണെന്നോർക്കണം. കർമവാസന ഹൃദയത്തെ സ്പർശിക്കാത്തയാൾ എങ്ങനെ ജീവിച്ചാലും ജീവന്മുക്തനാണ്. ജീവന്മുക്തനായി ഇടതടവില്ലാത്ത ബ്രഹ്മനിഷ്ഠയോടെ ലോകസംഗ്രഹം ചെയ്തു ദേഹം വെടിഞ്ഞ അവതാരപുരുഷനായിരുന്നു ശ്രീനാരായണ ഗുരു ദേവൻ. ഒരു ബ്രഹ്മനിഷ്ഠന്റെ ലോകസംഗ്രഹത്തെ ശാസ്ത്രം പ്രകീർത്തിക്കു ന്നതു നോക്കുക:-

*പുംഖാനുപുംഖ വിഷയേക്ഷണ തത്പരോപി*
*ബ്രഹ്മാനുചിന്തന നിഗൂഢമനാഹിയോഗീ*

*സംഗീത താളലയ നൃത്യവശംവദാപി*
*മൗലിസ്ഥകുംഭ പരിരക്ഷണധീർന്നടീവ*

കൂട്ടം കൂട്ടമായിവരുന്ന ലൗകികവിഷയങ്ങളെ യോഗി അതിസമർത്ഥമായി കൈകാര്യം ചെയ്യുന്നു. മറ്റുള്ളവരുടെ കണ്ണിൽ അവയിൽ തത്പരനെപ്പോലെ അദ്ദേഹം പെരുമാറുകയും ചെയ്യുന്നു. എന്നാൽ അദ്ദേഹത്തിന്റെ മനസ് രഹസ്യമായി സദാ ബ്രഹ്മാനന്ദാനുഭൂതിയിൽ മുഴുകിയിരിക്കുന്നു. ഒരു നടി തലയിൽ കുടംവച്ചു നൃത്തം ചെയ്യുന്നുവെന്നു കരുതുക. സംഗീത താളലയാദിക്കനുസരിച്ച് അവൾ സദാ അംഗങ്ങളെ ചലിപ്പിക്കുന്നുണ്ടെങ്കിലും അവളുടെ ശ്രദ്ധ തലയിലിരിക്കുന്ന കുടം വീണുപോകാതിരിക്കുന്നതിലാണ് പ്രധാനമായും പതിഞ്ഞിരിക്കുക. കുടം വീണാൽ കളി മുഴുവൻ അലങ്കോലപ്പെടും. ഇതുപോലെയാണ് ബ്രഹ്മനിഷ്ഠന്റെ ലോകസംഗ്രഹം. ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## ബ്രഹ്മവിദ്വരലക്ഷണം

സത്ത്വാപത്തിയെന്ന നാലാമത്തെ യോഗഭൂമികയിൽ നില്ക്കുന്നയാളാണ് ബ്രഹ്മവിത്ത്. അസംസക്തിയെന്ന അഞ്ചാമത്തെ ഭൂമികയിലേയ്ക്കു കടന്നയാളാണ് ബ്രഹ്മവിദ്വരൻ. പദാർത്ഥാഭാവന, തുര്യഗ എന്ന ആറും ഏഴും ഭൂമികകളിലെത്തി നില്ക്കുന്നവർ യഥാക്രമം വരീയാനും വരിഷ്ഠനുമായി അറിയപ്പെടുന്നു. നിർവികല്പസമാധി താരതമ്യമനുസരിച്ചാണ് വരവരീയവരിഷ്ഠഭേദം നിർണയിക്കപ്പെടുന്നത്. വ്യവഹാരത്തിലേർപ്പെടുന്ന ഒരു യോഗിക്ക് ബാഹ്യമായിപ്പോലും നിർവികല്പസമാധി ശീലിക്കാമെന്നു നാം യോഗദർശനത്തിൽ കണ്ടുവല്ലോ. അതുകൊണ്ട് ദേഹകർമചലനത്തെ മാത്രമാസ്പദമാക്കിയുള്ള ഈ ബ്രഹ്മവിദ്വരവരീയവരിഷ്ഠഭേദം ബ്രഹ്മാനുഭവദാർഢ്യം നിശ്ചയിക്കുന്നതിനുള്ള നിഷ്കൃഷ്ടമായ മാനദണ്ഡമായി അംഗീകരിക്കുവാൻ പാടുള്ളതല്ലെന്നോർക്കണം. ബ്രഹ്മവിദ്വരന്റെ ലക്ഷണമാണ് ഗുരുദേവൻ ആറാം പദ്യത്തിൽ പ്രതിപാദിക്കുന്നത്:

6. സംന്യസ്യ സർവ്വകർമ്മാണി
സതതം ബ്രഹ്മനിഷ്ഠയാ
യശ്ചരത്യവനൗ ദേഹ-
യാത്രായൈ ബ്രഹ്മവിദ്വരഃ.

യഃ - യാതൊരാൾ; സർവകർമാണി സന്ന്യസ്യ - എല്ലാ കർമങ്ങളും വെടിഞ്ഞു; സതതം ബ്രഹ്മനിഷ്ഠയാ - സദാ ബ്രഹ്മനിഷ്ഠയോടുകൂടി; ദേഹയാത്രായൈ - ദേഹയാത്ര പൂർണമാകാൻ വേണ്ടി മാത്രം; അവനൗ ചരതി - ഭൂമിയിൽ സഞ്ചരിച്ചുകൊണ്ടേയിരിക്കുന്നു; സഃ ബ്രഹ്മവിദ്വരഃ - അദ്ദേഹമാണ് ബ്രഹ്മവിദ്വരൻ.

ലൗകിക കർമങ്ങളെല്ലാം വെടിഞ്ഞ് സദാ ബ്രഹ്മനിഷ്ഠയോടുകൂടി ദേഹയാത്ര പൂർണമാകാൻ വേണ്ടി മാത്രം ഭൂമിയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നയാളാണ് ബ്രഹ്മവിദ്വരൻ.

## യദൃച്ഛാലാഭസന്തുഷ്ടൻ

ദേഹം നിലനിറുത്തുന്ന കാര്യത്തിൽപ്പോലും ബ്രഹ്മവിദ്വരന്മാർക്ക് പ്രത്യേക താത്പര്യമില്ല. കിട്ടുന്നതുകൊണ്ട് നഗ്നത മറയ്ക്കുകയോ മറയ്ക്കാതിരിക്കുകയോ ചെയ്യും. കിട്ടുന്നതുകഴിക്കും. എത്തുന്നിടത്തു കിടക്കും. ഇതാണ് യദൃച്ഛാലാഭസന്തുഷ്ടനായ ബ്രഹ്മവിദ്വരന്റെ ലക്ഷണം. അവധൂതൻ എന്നറിയപ്പെടുന്നത് ഈ ബ്രഹ്മവിദ്വരനാണ്. ഇവർ ചിലപ്പോൾ ഭ്രാന്തന്മാരെപ്പോലെയും ചിലപ്പോൾ കുട്ടികളെപ്പോലെയും പെരുമാറും. ഇവരെക്കുറിച്ചാണ് ആചാര്യസ്വാമികൾ 'മോഹമുദ്ഗര'ത്തിൽ ഇങ്ങനെ പറയുന്നത്:-

*രഥ്യാകർപ്പടവിരചിത കന്ഥഃ*
*പുണ്യാപുണ്യവിവർജിതപന്ഥഃ*
*യോഗീ യോഗനിയോജിതചിത്തോ*
*രമതേ ബാലോന്മത്തവദേവ*

തെരുവിലെ കീറത്തുണികൊണ്ട് നഗ്നത മറയ്ക്കുന്നു. പുണ്യപാപങ്ങൾക്കതീതനായി വർത്തിക്കുന്നു. എന്നാൽ ചിത്തം സദാ ബ്രഹ്മനിഷ്ഠയിൽ ഉറച്ചു വർത്തിക്കുന്നു അങ്ങനെയുള്ള യോഗി ഒരു ഭ്രാന്തനെപ്പോലെയും ഒരു കുട്ടിയെപ്പോലെയും സദാ തുള്ളിച്ചാടി സന്തുഷ്ടനായി കഴിഞ്ഞുകൂടുന്നു. ഇങ്ങനെയുള്ള ബ്രഹ്മവിദ്വരന്റെ ലക്ഷണമാണ് ആറാം പദ്യം.

## ബ്രഹ്മവിദ്വരീയ ലക്ഷണം

നിർവികല്പസമാധി ദാർഢ്യംകൊണ്ട് ദേഹബോധവും ദേഹാവശ്യങ്ങളും ക്രമേണ കുറയുന്നു. ബ്രഹ്മവിദ്വരനെക്കാൾ ദേഹബോധം കുറഞ്ഞയാളാണ് ബ്രഹ്മവിദ്വരീയാൻ. വരീയാന്റെ ലക്ഷണമത്രേ ഏഴാം പദ്യത്തിലെ പ്രതിപാദ്യം:-

7. അന്യേന വേദിതോ വേത്തി
   ന വേത്തി സ്വയമേവ യഃ
   സ വരീയാൻ സദാ ബ്രഹ്മ-
   നിർവാണമയമശ്നുതേ.

യാഃ - യാതൊരു ബ്രഹ്മനിഷ്ഠൻ; അന്യേന വേദിതഃ വേത്തി - ദേഹാദി കാര്യങ്ങൾ അന്യനാൽ ഉണർത്തിക്കപ്പെട്ടാൽ മാത്രം അറിയുന്നുവോ; സ്വയം ന വേത്തി ഏവ - തന്നത്താൻ അറിയുന്നേയില്ല; സഃ വരീയാൻ - അദ്ദേഹമാണു ബ്രഹ്മവിദ്വരീയാൻ; അയം സദാ ബ്രഹ്മനിർവാണം അശ്നുതേ - ഇദ്ദേഹം സദാ ബഹ്രമാനന്ദം അനുഭവിച്ചു കഴിയുന്നു.

യാതൊരു ബ്രഹ്മനിഷ്ഠൻ ദേഹാദി കാര്യങ്ങൾ അന്യനാൽ ഉണർത്തപ്പെട്ടാൽ മാത്രം അറിയുന്നുവോ തന്നത്താൻ അറിയുന്നേയില്ല അദ്ദേഹമാണു ബ്രഹ്മ വിദ്വരീയാൻ. അദ്ദേഹം സദാ ബ്രഹ്മാനന്ദം അനുഭവിക്കുന്നു.

## ആത്മനിഷ്ഠന് കർത്തവ്യമില്ല

പ്രാരബ്ധമൊടുങ്ങി ആത്മനിഷ്ഠനായിത്തീർന്നയാൾ സദാ ആത്മാരാമനായി വർത്തിക്കുന്നു. അദ്ദേഹത്തിന് സ്വന്തം ദേഹകാര്യങ്ങളിൽപ്പോലും കർത്തവ്യം അവശേഷിക്കുന്നില്ല.

*യത്ര നാസന്നസദ്രൂപോ*
*നാഹംനാപ്യനഹംകൃതിഃ*
*കേവലം ക്ഷീണമനനഃ*
*ആസ്തേദ്വൈതവിവർജിതഃ*

ബ്രഹ്മവിദ്വരീയാൻ താൻ സത്തെന്നോ അസത്തെന്നോ അനുഭവിക്കുന്നില്ല. 'അഹം' ഉണ്ടെന്നോ ഇല്ലെന്നോ അനുഭവിക്കുന്നില്ല. സങ്കല്പങ്ങളെല്ലാമൊടുങ്ങി ദ്വൈതചിന്തലേശവുമില്ലാതെ കേവലഭാവത്തിൽ വർത്തിക്കുന്നു. എന്നാൽ മറ്റുള്ളവർ ഉണർത്തിയാൽ ക്ഷണനേരത്തേയ്ക്ക് വരീയാന് ദേഹബോധമുണ്ടാകും. വരിഷ്ഠനാകട്ടെ മറ്റുള്ളവർ ഉണർത്തിയാലും ദേഹബോധം ഉണ്ടാകുന്നില്ല. ഇത്രയുമാണവർ തമ്മിലുള്ള ഭേദം:-

## ബ്രഹ്മവിദ്വരിഷ്ഠ ലക്ഷണം

8. സ്വയം ന വേത്തി കിഞ്ചിന്ന
   വേദിതോ *f* പി തഥൈവ യഃ
   സ വരിഷ്ഠഃ സദാവൃത്തി-
   ശൂന്യോ *f* യം ബ്രഹ്മ കേവലം.

യഃ - യാതൊരാൾ; സ്വയം കിഞ്ചിത് നവേത്തി - തന്നത്താൻ ദേഹമുൾപ്പെടെ പുറമേയുള്ള ഒന്നിനേയും അറിയുന്നില്ലയോ; തഥാ ഏവ - അപ്രകാരം തന്നെ; വേദിതഃ അപിനവേത്തി - ഉണർത്തപ്പെട്ടാലും അറിയാൻ കൂട്ടാക്കുന്നില്ലയോ; സ വരിഷ്ഠഃ - അദ്ദേഹമാണ് വരിഷ്ഠൻ; സദാവൃത്തി ശൂന്യഃ അയം - ലോകചിന്ത പാടെ മാറിയ ഇദ്ദേഹം; കേവലം ബ്രഹ്മ - കേവലം ബ്രഹ്മംതന്നെയാണ്.

തന്നത്താൻ ദേഹാദികാര്യങ്ങളൊന്നും അറിയുന്നില്ല; മറ്റുള്ളവർ ഉണർത്തി അറിയിച്ചാലും അറിയാൻ കൂട്ടാക്കുന്നില്ല; അങ്ങനെയുള്ളയാളാണ് ബ്രഹ്മവിദ്വരിഷ്ഠൻ. ലോകചിന്തയുടെ സ്പർശംപോലുമില്ലാതെ സദാ കഴിയുന്ന ഇദ്ദേഹം കേവലം ബ്രഹ്മം തന്നെയാണ്.

## മോക്ഷരഹസ്യം

ക്രമമായി ദേഹബോധം വെടിയുന്ന മോക്ഷലക്ഷണം വിവരിക്കുമ്പോൾ ഒരു കാര്യം പ്രത്യേകം ഓർമിക്കേണ്ടതുണ്ട്. ദേഹബോധം ഉണ്ടായിരിക്കുകയോ ഇല്ലാതിരിക്കുകയോ അല്ല മോക്ഷത്തിന്റെ പ്രധാനലക്ഷണം. മോക്ഷമില്ലാതെതന്നെ ദേഹബോധം വളരെ കുറഞ്ഞു ചിലർ ജീവിച്ചുവെന്നുവരാം. ഉത്കടമായ ബ്രഹ്മാനുഭവത്തോടുകൂടി ചിലർ ലോകരംഗത്തു നിരന്തരം

പ്രവർത്തിച്ചു എന്നും വരാം. സമാധിവേളയിലും വ്യവഹാരവേളയിലും ഒരേ യാളിൽത്തന്നെ ബ്രഹ്മവിദ്വരവരീയലക്ഷണങ്ങൾ മാറിമാറിക്കണ്ടുവെന്നും വരാം. താങ്ങാൻ കഴിയാത്ത സാധനാനുഷ്ഠാനംകൊണ്ട് ചിലരുടെ മനസ് ഉറക്കത്തിലെന്നപോലെ പ്രകൃതിയിൽ ലയിച്ചുപോയെന്നു വരാം. അങ്ങിനെ യുള്ളവർ ദേഹാവശ്യങ്ങൾ വെടിഞ്ഞ് കുറേക്കാലം ജീവിച്ചുവെന്നും വരാം. ഉറക്കത്തിൽ ആർക്കും ദേഹാവശ്യങ്ങൾ വേണ്ടിവരുന്നില്ലല്ലോ. ദേഹത്തെ അശ ക്തമാക്കിത്തീർക്കുന്ന ഒരുതരം രോഗമാണ് മോക്ഷമെന്ന് തെറ്റിദ്ധരിക്കരുത്. അഖണ്ഡബോധാനുഭവം ക്രമേണ കട്ടികൂടി വരുമ്പോൾ സ്വാഭാവികമായു ണ്ടാകുന്ന ദേഹവിസ്മൃതിയാണ് ബ്രഹ്മാനുഭവത്തിലെ ദേഹബോധമില്ലായ്മ. പതഞ്ജലി പറയുന്നതു നോക്കുക — "ശ്രദ്ധാവീര്യസ്മൃതി സമാധി പ്രജ്ഞാ പൂർവകളതരേഷാം" സത്യസാക്ഷാത്കാരത്തിൽ മുന്നേറുന്നവർ നിരന്തരം ശ്രദ്ധ, വീര്യം, ആത്മബോധം, വ്യക്തമായ സമാധ്യനുഭവം ഇവ ക്രമമായി വളർത്തിയാണ് നിർവികല്പദശയിലെത്തിച്ചേരുന്നത്. നിർവികല്പദശ ഉത്ക ടമായ അഖണ്ഡാനന്ദാനുഭവമാണ്. അഖണ്ഡാനന്ദമാണ് ബ്രഹ്മസ്വരൂപം. ലൗകി കന്മാർ അല്പമായ ആനന്ദാനുഭവത്തിൽപ്പോലും പലതും വിസ്മരിച്ചുപോ കാറുണ്ട്. അപ്പോൾ അഖണ്ഡാദ്വയാനന്ദസ്വരൂപമായിത്തീർന്ന യോഗി ദേഹ മുൾപ്പെടെ സകലതും മറക്കുന്നതിൽ എന്താണാശ്ചര്യം. "ആനന്ദം ബ്രഹ്മ ണോവിദ്വാൻ ന ബിഭേതികുതശ്ചന — ബ്രഹ്മാനന്ദമനുഭവിക്കുന്നയാൾക്ക് ഒരി ടത്തുനിന്നും ഭയമില്ല" എന്നാണുപനിഷത്ത് പ്രഖ്യാപനം. "ബ്രഹ്മവിത് ബ്രഹ്മ ഭവതി ബ്രഹ്മത്തെയറിയുന്നയാൾ ബ്രഹ്മം തന്നെയായിത്തീരുന്നു" എന്നും ഉപനിഷത്ത് തുടർന്നു പറയുന്നു. ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ 'അയം ബ്രഹ്മകേവലം' എന്ന ഭാഗംകൊണ്ട് പ്രഖ്യാപിച്ചിരിക്കുന്നത്. 'മനീഷാ പഞ്ചക'ത്തിലെ അവസാന പദ്യത്തിൽ ശ്രീ ശങ്കരഭഗവത്പാദർ പറയുന്നതു നോക്കുക:-

*യത്സൗഖ്യാംബുധി ലേശ ലേശതഇമേ*
*ബ്രഹ്മാദയോ നിർവൃതാഃ*
*യത് ചിത്തേ നിതരാം പ്രശാന്തകലനേ*
*ലബ്ധ്വാ മുനിർന്നിർവൃതഃ*
*യസ്മിൻ നിത്യസുഖാംബുധൗ ഗളിതധീർ*
*ബ്രഹ്മൈവ ന ബ്രഹ്മവിത്*
*യഃ കശ്ചിത് സ സുരേന്ദ്രവന്ദിതപദോ*
*നൂനം മനീഷാ മമ.*

ബ്രഹ്മാനന്ദസമുദ്രത്തിലെ തുള്ളികൾ നുകർന്നാണ് ബ്രഹ്മാവ് തുടങ്ങിയ ദേവന്മാർ നിർവൃതി അടയുന്നത്. സങ്കല്പതരംഗങ്ങളെല്ലാം ഉപശമിച്ച മുനി നിശ്ചല ചിത്തത്തിൽ ആ ആനന്ദാംബുധി കണ്ടെത്തി നിർവൃതിയടയുന്നു. ഈ നിത്യാനന്ദസമുദ്രത്തിൽ ബുദ്ധിയെ അലിയിച്ചു ചേർക്കാൻ കഴിഞ്ഞയാൾ ബ്രഹ്മത്തെ അറിയുന്നയാളല്ല, പിന്നെയോ സാക്ഷാൽ ബ്രഹ്മം തന്നെയാണ്. അദ്ദേഹത്തിന്റെ കാല്ക്കൽ ഇന്ദ്രൻപോലും തലകുനിച്ചു വണങ്ങും. ഇതെന്റെ

സംശയരഹിതമായ തീരുമാനമാണ് ഈ ബ്രഹ്മാനുഭവരഹസ്യമാണ് ഗുരുദേവൻ എട്ടാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## ബ്രഹ്മനിഷ്ഠനും പ്രകൃതിയും

ജീവന്മുക്തനായ ബ്രഹ്മനിഷ്ഠന്റെ മുൻപിൽ നിന്നും പ്രകൃതി വീണ്ടും മടങ്ങിവരാത്തമട്ടിൽ പിൻവാങ്ങുന്നു. ഇതാണ് ഗുണാതീതസ്ഥിതി. പ്രകൃതിയുടെ ഈ പ്രതിനിവർത്തന രഹസ്യമാണ് ഗുരുദേവൻ ഒമ്പതാം പദ്യത്തിൽ ചർച്ച ചെയ്യുന്നത്:-

9. ഹേയോപാദേയതാ നഹ്യ-
   സ്യാത്മാ വാ സ്വപ്രകാശകഃ
   ഇതി മത്വാ നിവർത്തേത
   വൃത്തിർനാവർത്തതേ പുനഃ.

അസ്യ - ഈ ജീവന്മുക്തന്; ഹേയോപാദേയതാ നഹി - തള്ളാനോ കൊള്ളാനോ ഒന്നും തന്നെയില്ല; അസ്യ ആത്മാവാസ്വപ്രകാശകഃ - ഇദ്ദേഹത്തിന്റെ ആത്മാവാണെങ്കിൽ ഇതാ സ്വയം പ്രകാശിച്ചു വിളങ്ങുന്നു; ഇതി മത്വാ - ഇങ്ങിനെ കരുതി; വൃത്തിഃ നിവർത്തേത - സങ്കല്പം സ്വയം പിന്മാറും; പുനഃ ന ആവർത്തതേ - പിന്നൊരിക്കലും തിരിച്ചുവരികയുമില്ല.

ജീവന്മുക്തന് തള്ളാനോ കൊള്ളാനോ ഒന്നുമില്ല. ജീവന്മുക്തന്റെ ആത്മാവാണെങ്കിൽ സ്വയം പ്രകാശിച്ചു വിളങ്ങുകയും ചെയ്യുന്നു. ഇങ്ങനെ കരുതി സങ്കല്പം തിരിച്ചുപോകും. പിന്നൊരിക്കലും മടങ്ങിവരുകയുമില്ല.

## ഗുണവൃത്തികളുടെ മടങ്ങിപ്പോക്ക്

ജീവന്മുക്തന്റെ മുൻപിൽനിന്നും പ്രകൃതി നിസ്സഹായയായി മടങ്ങിപ്പോകുന്നു. ജീവന്മുക്തൻ പൊടുന്നനെ പ്രകൃതിയെ പരാജയപ്പെടുത്തുകയല്ല ചെയ്തത്. പലപ്പോഴും അവൾ ആവശ്യപ്പെട്ടതെല്ലാം നൽകി അവളെ തൃപ്തിപ്പെടുത്തിയിട്ടുണ്ട്. അപ്പോഴൊക്കെ നീയെന്റെ മുൻപിൽ നിൽക്കരുത്; നീയെന്നെ വഞ്ചിക്കുകയാണ്; അതിവേഗം മാറിപ്പൊയ്ക്കൊള്ളൂ എന്ന് പറഞ്ഞ് അവളെ തിരസ്ക്കരിച്ചിട്ടുണ്ട്. അധികമായി പ്രലോഭിപ്പിക്കാൻ തുടങ്ങുമ്പോഴൊക്കെ ധീരമായി അവളോടു പോരാടിയിട്ടുണ്ട്. അവളുടെ ദോഷങ്ങൾ ഓരോന്നും എണ്ണിയെണ്ണി വെളിപ്പെടുത്തിയിട്ടുണ്ട്. അങ്ങനെ നാണംകെട്ട് തളർന്ന് പരാജയപ്പെട്ടാണവൾ പിന്മാറിയത്. അതുകൊണ്ട് ആത്മസ്വരൂപം സാക്ഷാത്ക്കരിച്ച സത്യനിഷ്ഠന്റെ മുമ്പിൽ ഇനി അവൾ മടങ്ങിവരുമെന്ന് ഭയപ്പെടാനേയില്ല. ഭാഗവതത്തിൽ കപിലൻ മാതാവായ ദേവഹൂതിയോടു പറയുന്നതു നോക്കുക:-

*ഭുക്തഭോഗാ പരിത്യക്താ*
*ദൃഷ്ടദോഷാ ച നിത്യശഃ*
*നേശ്വരസ്യാശുഭംധത്തേ*
*സ്വേമഹിമ്നി സ്ഥിതസ്യ ച* — *ഭാഗ. 3:27-24*

കുറേക്കാലം വേണ്ടപോലെ ഭുജിപ്പിച്ചു. ഭുജിപ്പിക്കവേതന്നെ ദോഷങ്ങൾ എണ്ണി എണ്ണിക്കാട്ടി സദാ പരിത്യജിക്കുകയും ചെയ്തു. ഒടുവിൽ എന്നെന്നേയ്ക്കുമായി വിട്ടുപോയി. ഇനി സ്വരൂപം വീണ്ടെടുത്തു പ്രഭുവായി വിളങ്ങുന്ന ജീവന്മുക്തന് അവൾ ഒരശുഭവും ഉണ്ടാക്കുന്നതല്ല. പ്രകൃതിയിലെ ഗുണവൃത്തികളുടെ പ്രതിപ്രസവം പതഞ്ജലിയും അവസാന സൂത്രത്തിൽ വ്യക്തമാക്കിയിട്ടുണ്ട്: 'പുരുഷാർത്ഥശൂന്യനാം ഗുണാനാം പ്രതിപ്രസവഃ കൈവല്യം സ്വരൂപപ്രതിഷ്ഠാ വാ ചിതിശക്തിരിതി' എന്താണ് കൈവല്യം. അഥവാ കേവല ബ്രഹ്മഭാവം? തള്ളാനും കൊള്ളാനുമില്ലാത്ത പുരുഷന് തങ്ങളെക്കൊണ്ടൊരു പ്രയോജനവുമില്ലാത്തതുകൊണ്ട് പ്രകൃതിഗുണങ്ങൾ തിരിച്ചുപോയി പ്രകൃതിയിൽ ലയിക്കുന്നു. അപ്പോൾ ചേതനവസ്തു സ്വയം പ്രകാശിച്ചു വിളങ്ങുന്നു. ഇതാണ് കൈവല്യം. ചിരകാലതപഃസാധനകളിൽക്കൂടി പ്രകൃതിയെ ഇങ്ങനെ പരാജയ്പ്പെടുത്തി തിരിച്ചു പറഞ്ഞയച്ചിട്ട് സ്വരൂപപ്രതിഷ്ഠനേടി കൈവല്യം പ്രാപിച്ചുകൊണ്ട് ലോകരംഗത്തേയ്ക്കിറങ്ങിവന്ന ശ്രീനാരായണഗുരുദേവൻ ആ കൈവല്യസ്വാനുഭവത്തെത്തന്നെയാണ് മനോഹരമായി ഒൻപതാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

## ഏകവസ്തുദർശനമാണ് സത്യസാക്ഷാത്കാരം

അഖണ്ഡാദ്വൈതബോധമാണ് പരമസത്യം. ഈ വസ്തുത ധരിച്ച് ശ്രവണമനനനിദിധ്യാസങ്ങളിൽക്കൂടി ആ വസ്തുസത്യം അനുഭവിച്ച് ദ്വൈതബോധം പൂർണ്ണമായി അകറ്റുകയാണ് സത്യസാക്ഷാത്ക്കാരം. ഇങ്ങനെ ദ്വൈതബോധമകന്ന് അദ്വയവസ്തുസത്യം സാക്ഷാത്കരിച്ചയാൾ ജനനമരണക്ലേശങ്ങളിൽനിന്നും പൂർണമായി നിവൃത്തനാകുന്നു. ഈ സാക്ഷാത്കാരരഹസ്യമാണ് നിർവാണദർശനം ഉപസംഹരിച്ചുകൊണ്ട് ഗുരുദേവൻ പത്താം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്:

10. ഏകമേവാദ്വിതീയം ബ്ര-
ഹ്മാസ്തി നാന്യന്ന സംശയഃ
ഇതി വിദ്വാൻ നിവർത്തേത
ദ്വൈതാന്നാവർത്തതേ പുനഃ.

ബ്രഹ്മ ഏകം ഏവ അദ്വിതീയം അസ്തി - ബ്രഹ്മം ഒന്നുമാത്രം രണ്ടില്ലാതെ നിലനില്ക്കുന്നു. അന്യത്ന - മറ്റൊന്നും ഇല്ല; ന സംശയഃ - സംശയമേ ഇല്ല; ഇതി വിദ്വാൻ - ഇതറിയുന്നയാൾ; ദ്വൈതാത് നിവർത്തേത - എല്ലാ ഭേദചിന്തകളിൽനിന്നും പിന്മാറണം; പുനഃ ന ആവർത്തതേ - അങ്ങിനെയുള്ളയാൾ വീണ്ടും ജനിക്കാനിടവരുന്നില്ല.

ബ്രഹ്മം ഒന്നുമാത്രം രണ്ടില്ലാതെ നിലനില്ക്കുന്നു. മറ്റൊന്നും ഇവിടെയില്ല. ഇക്കാര്യത്തിൽ സംശയമേയില്ല. ഇതറിയുന്നയാൾ എല്ലാ ഭേദചിന്തകളിൽനിന്നും പിന്മാറണം. അങ്ങനെയായാൽ പിന്നെ ജനിക്കാനിടവരുന്നതല്ല.

**മാർഗലക്ഷ്യസമന്വയം**

('അസത്യദർശന'ത്തിലെ പത്താം ശ്ലോകത്തിന്റെ വ്യാഖ്യാനം വായിക്കുക) ലക്ഷ്യം ഒന്നേയുള്ളൂ. അതാണ് അദ്വൈതബ്രഹ്മം. ഒന്നേയുള്ളൂവെന്നനുഭവിക്കുന്നയാൾക്ക് സൃഷ്ടി സ്ഥിതി പ്രളയ വിവരണങ്ങളൊക്കെ അർഥശൂന്യങ്ങളാണ്. ഒന്നേയുള്ളൂവെങ്കിൽ പിന്നെയെന്തുണ്ടാവാൻ, എന്തു നിലനിൽക്കാൻ എന്തു ലയിക്കാൻ, അന്തിമമായ വേദാന്തസിദ്ധാന്തം സൃഷ്ടിയില്ല, സ്ഥിതിയില്ല, പ്രളയമില്ല, ബന്ധമില്ല, മോക്ഷമില്ല, ഇതാണ് വസ്തുസ്ഥിതിയെന്നത്രേ. സത്യമറിയുന്നതിനു മുൻപ് ഇതൊക്കെയുണ്ടെന്നു ഭ്രമിക്കുന്നവർക്കു വേണ്ടിയാണ് എല്ലാം വിവരണങ്ങളും. *ആത്മോപദേശശതകത്തിൽ* ഗുരുദേവൻ തന്നെ ഇക്കാര്യം ഒന്നിലധികം തവണ വ്യക്തമാക്കിയിട്ടുണ്ട്:

*മരണവുമില്ല, പുറപ്പുമില്ല വാഴ്‌വും*
*നരസുരരാദിയുമില്ല, നാമരൂപം*
*മരുവിലമർന്ന മരീചിനീരുപോൽ നി*
*ല്പൊരു പൊരുളാം പൊരുളല്ലിതോർത്തിടേണം.*

ഒരേ വസ്തുവിലെ വേറെ വസ്തുസത്തയില്ലാത്ത നാമരൂപങ്ങളാണ് പ്രപഞ്ചദൃശ്യങ്ങൾ. എല്ലാം മരുഭൂമിയിലെ കാനൽജലംപോലെ. ശ്രീ ഗൗഡപാദാചാര്യർ പറയുന്നതു നോക്കുക:-

*ന നിരോധോ ന ചോത്പത്തിഃ*
*ന ബന്ധോ ന ച സാധകഃ*
*ന മുമുക്ഷുർന്ന വൈമുക്തഃ*
*ഇത്യേഷാപരമാർഥതാ* — *ഗൗഡ.പാ.കാ. 2-32*

പ്രളയമില്ല, സൃഷ്ടിയില്ല, ബദ്ധനില്ല, സാധകനില്ല, മുമുക്ഷുവില്ല, മുക്തനില്ല. ഉള്ളത് അദ്വൈത സത്യം മാത്രം. ഇതാണ് വസ്തുസ്ഥിതി. എല്ലാ മതങ്ങളും ഈ ശാസ്ത്രീയസത്യം സാക്ഷാത്കരിക്കാനുള്ള ഉപായങ്ങളാണ്. മതങ്ങളെല്ലാം ഈ ഒരേ ലക്ഷ്യത്തിലേക്കുള്ള മാർഗങ്ങളാണെന്നറിയുന്നതാണ് മതസമന്വയം. ഇതറിയുന്നവന് എല്ലാ കലഹങ്ങളും അവസാനിക്കും. ഭേദചിന്തകളെല്ലാം അകലും. പരമമായ ഈ ജീവിതസത്യം ശാസ്ത്രീയമായി സൂര്യതുല്യം തെളിച്ചു കാട്ടിത്തന്നുകൊണ്ടാണ് ഗുരുദേവൻ നിർവാണദർശനം ഉപസംഹരിച്ചിരിക്കുന്നത്. ആ പരമഗുരുവിന്റെ പാദങ്ങളിൽ ആയിരമായിരം സാഷ്ടാംഗപ്രണാമം:

നിർവാണദർശനം കഴിഞ്ഞു

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## 2

# അദ്വൈത ദീപിക

ഈ കൃതി എന്നെവിടെവച്ചു രചിച്ചു എന്നതിനു വ്യക്തമായ തെളിവില്ല. 1894–ലാണെന്നു ചിലർ കരുതുന്നു. എന്തായാലും ഗുരുദേവന്റെ അദ്വൈത ബ്രഹ്മാനുഭവത്തിന്റെ ഉറപ്പു വെളിപ്പെടുത്തി തരുന്ന ഒരു കൃതിയാണിത്. ഗുരുദേവന്റെ സത്യദർശനം എവിടെയാണ് പൂർണ്ണത പ്രാപിച്ചതെന്ന് ഈ കൃതി സംശയാതീതമായി തെളിയിക്കുന്നു.

അദ്വൈതസത്യം വ്യക്തമായി പ്രകാശിപ്പിക്കുന്നത് എന്നാണ് " അദ്വൈതദീപിക" എന്ന പേരിന്റെ താല്പര്യം. യുക്തിയുടെയും അനുഭവത്തിന്റെയും മണ്ഡലങ്ങളിൽ അദ്വൈതസത്യത്തെ അരക്കിട്ടുറപ്പിച്ചിരിക്കുകയാണീ കൃതിയിൽ ഗുരുദേവൻ. ഇത് ആവർത്തിച്ചു വായിച്ചു മനനം ചെയ്യുന്നവർക്ക് ബ്രഹ്മസ്വരൂപം കരതലാമലകമായി പ്രകാശിക്കും. തുടർന്ന് അവരുടെ ഭൗതികവും ആത്മീയവുമായ ജീവിതം ധന്യമായി ആനന്ദമനുഭവിക്കാറാകും. ഒരു സത്യാന്വേഷിക്ക് നിരന്തരമനനത്തിന് അത്യന്തം ഉപകരിക്കുന്നതാണീ കൃതി.

പേരായിരം പ്രതിഭയായിരമിങ്ങവററി-<br>
ലാരാലെഴുംവിഷയമായിരമാം പ്രപഞ്ചം<br>
ഓരായ്കിൽ നേരിതു കിനാവുണരുംവരെയ്ക്കും<br>
നേരാമുണർന്നളവുണർന്നവനാമശേഷം. 1

നേരല്ല ദൃശ്യമിതു ദൃക്കിനെ നീക്കിനോക്കിൽ<br>
വേറല്ല വിശ്വമറിവാംമരുവിൽ പ്രവാഹം;<br>
കാര്യത്തിൽ നില്പതിഹ കാരണസത്തയെന്യേ<br>
വേറല്ല വീചിയിലിരിപ്പതു വാരിയത്രേ. 2

വാസസ്സു തന്തുവിതു പഞ്ഞിയിതാദിമൂല-<br>
ഭൂതപ്രഘാതമിതുമോർക്കുകിലിപ്രകാരം<br>
ബോധത്തിൽനിന്നു വിലസുന്നു മരുസ്ഥലത്തു<br>
പാഥസ്സുപോലെ പരമാവധി ബോധമത്രേ. 3

വൃത്തിസ്ഥമാമറിവിൽ വിശ്വവുമില്ലിതിന്റെ<br>
വിത്താമവിദ്യയതുമില്ല വിളക്കുവന്നാൽ

അദ്രിക്കിലെങ്ങുമിരുളില്ലുടനങ്ങു വർത്തി-
വിട്ടാൽ വിളക്കു പൊലിയുന്നിരുളും വരുന്നു. 4

ആരായ്കിലീയുലകമില്ലിതവിദ്യ തത്ത്വ-
മോരാതവർക്കിതുലകായ് വിലസും ഭ്രമത്താൽ
ആരാൽ വിളക്കെരികിലില്ല പിശാചിതന്ധ-
കാരം ഭയന്നവനിരുട്ടു പിശാചുപോലാം. 5

ഉണ്ടില്ലയെന്നു മുറമാറിയസത്തുസത്തു
രണ്ടും പ്രതീതമിതനാദിതമഃസ്വഭാവം
രണ്ടും തിരഞ്ഞിടുകിലില്ലയസത്തു രജ്ജു-
ഖണ്ഡത്തിലില്ലുരഗമുള്ളതു രജ്ജുമാത്രം. 6

അസ്ത്യസ്തിയെന്നു സകലോപരി നില്പതൊന്നേ
സത്യം സമസ്തവുമനിത്യമസത്യമാകും
മൃത്തിൻവികാരമതസത്യമിതിങ്കലൊക്കെ
വർത്തിപ്പതോർക്കിലൊരു മൃത്തിതു സത്യമത്രേ. 7

അജ്ഞാനവേളയിലുമസ്തി വിഭാതി രണ്ടു-
മജ്ഞാതമല്ല സുഖവും വിലസുന്നു മൂന്നും
രജ്ജുസ്വരൂപമഹിയോടുമിദന്തയാർന്നു
നിൽക്കുന്നതിന്നിഹ നിദർശനമാമിതോർത്താൽ. 8

വിശ്വം വിവേകദശയിങ്കലഴിഞ്ഞു സർവ-
മസ്വസ്ഥമാകിലുമതിന്ദ്രിയദൃശ്യമാകും
ദിക്കിൻ ഭ്രമം വിടുകിലും ചിരമിങ്ങിവന്റെ
ദൃക്കിന്നു ദിക്കു പുനരങ്ങനെതന്നെ കാണാം. 9

സത്യത്തിലില്ലയുലകം സകലം വിവേക-
വിധ്വസ്തമായ പിറകും വിലസുന്നു മുൻപോൽ
നിസ്തർക്കമായ് മരുവിലില്ലിഹ നീരമെന്നു
സിദ്ധിക്കിലും വിലസിടുന്നിതു മുൻപ്രകാരം. 10

ജ്ഞാനിക്കു സത്തുലകു ചിത്തു സുഖസ്വരൂപ-
മാനന്ദമല്ലനൃതമജ്ഞനിതപ്രകാശം
കാണുന്നവന്നു സുഖമസ്തിതയാർന്ന ഭാനു-
മാനർക്കനന്ധനിരുളാർന്നൊരു ശൂന്യവസ്തു. 11

വിത്തൊന്നുതാൻ വിവിധമായ് വിലസുന്നിതിങ്ക-
ലർത്ഥാന്തരം ചെറുതുമില്ല വിശേഷമായി
രജ്ജുസ്വരൂപമറിയാതിരുളാൽ വിവർത്ത-
സർപ്പം നിനയ്ക്കിലിതു രജ്ജുവിൽ നിന്നു വേറോ? 12

ഓരോന്നതായവയവം മുഴുവൻ പിരിച്ചു
വേറാക്കിയാലുലകമില്ല വിചിത്രമത്രേ
വേറാകുമീയവയവങ്ങളുമേവമങ്ങോ-
ട്ടാരായ്കിലില്ലഖിലവും നിജബോധമാത്രം. 13

നൂലാടതന്നിലുദകം നുരതന്നിലേവം
ഹാ! ലോകമാകെ മറയുന്നോരവിദ്യയാലെ
ആലോചനാ വിഷയമായിതു തന്റെ കാര്യ-
ജാലത്തൊടും മറകിലുണ്ടറിവൊന്നുമാത്രം. 14

ആനന്ദ മസ്തിയതു ഭാതിയതൊന്നുതന്നെ
താനന്യമോർക്കിലതു നാസ്തി ന ഭാതി സർവം;
കാനൽ ജലം ഗഗനനീലമസത്യമഭ്ര-
സൂനം മരൂർവ്വിഗഗനം പരമാർത്ഥമാകും. 15

ആത്മാവിലില്ലയൊരഹംകൃതി യോഗിപോലെ
താൻ മായയാൽ വിവിധമായ് വിഹരിച്ചിടുന്നു;
യോഗസ്ഥനായ് നിലയിൽ നിന്നിളകാതെ കായ-
വ്യൂഹം ധരിച്ചു വിഹരിച്ചിടുമിങ്ങു യോഗി. 16

അജ്ഞാനസംശയവിപര്യയമാത്മതത്ത്വ-
ജിജ്ഞാസുവിന്നു ദൃഢബോധനിതില്ല തെല്ലും
സർപ്പപ്രതീതി ഫണിയോ കയറോയിതെന്ന
തർക്കം ഭ്രമം, കയറുകാൺകിലിതില്ല തെല്ലും. 17

മുന്നേ കടന്നു വിഷയംപ്രതി വൃത്തി മുന്നിൽ-
നിന്നീടുമാവരണമാം തിര നീക്കിടുന്നു
പിന്നീടു കാണുമറിവും പ്രഭതന്റെ പിൻപോയ്-
ക്കണ്ണെന്നപോലറിവു കാണുകയില്ല താനേ. 18

കാണുന്നു കണ്ണിഹ തുറക്കിലടയ്ക്കിലന്ധൻ-
താനുള്ളിൽമേവുമറിവിങ്ങു വരായ്കയാലേ
ജ്ഞാനം പുറത്തു തനിയേ വരികില്ല കണ്ണു-
വേണം വരുന്നതിനു കണ്ണിനു കാന്തി പോലെ. 19

## വ്യാഖ്യാനം

അദ്വൈത സാരസർവസ്വങ്ങളാണ് ശ്രീനാരായണ ഗുരുദേവന്റെ വേദാന്ത കൃതികളെല്ലാം. പേരുകൊണ്ടുതന്നെ അദ്വൈത ദീപികയിലെ ഉള്ളടക്കം ഊഹിക്കാവുന്നതാണല്ലോ. ഉപനിഷത് സമ്മതമായ അദ്വൈതപരമസത്യത്തെ ഒരു ജിജ്ഞാസുവിന് വ്യക്തമായി കാട്ടിക്കൊടുക്കാൻ

കഴിവുള്ള ഒരു കൃതിയാണ് പ്രസ്തുത ഗ്രന്ഥമെന്നർത്ഥം. അനതിവി സ്തൃതമായും എന്നാൽ സംശയരഹിതമായും പരമസത്യത്തെ കാ ട്ടിത്തരാൻ ഗുരുദേവകൃതികൾക്കുള്ള കഴിവ് ഒന്നു വേറെതന്നെയാണ്. സിദ്ധാന്തങ്ങളോടൊപ്പം അവ അനുഭൂതിയും പകർന്നു തരുന്നുവെ ന്നുള്ളതാണ് മററൊരു പ്രത്യേകത.

## പ്രപഞ്ചവിശകലനം

പ്രപഞ്ചം, ജീവിക്കുന്ന വ്യക്തിയുടെ മനസ്സിന്റെ അനുഭവമാണ്. ആ ദ്യന്തരഹിതമായി മുന്നിൽ കാണുന്ന ഈ അനുഭവത്തെ ഉററുനോക്കി വിലയിരുത്താൻ ശ്രമിക്കുന്നതോടെയാണ് സത്യജിജ്ഞാസ ആരംഭിക്കു ന്നത്. ഇന്ന് കാണുന്നതു പോലെയൊക്കെ അനുഭവിച്ചാൽ പോരെ? എന്തി നതിനെ വിലയിരുത്താൻ ശ്രമിക്കുന്നു? എന്നും മററും ചിലർ ചോദിക്കു ന്നുണ്ട്. അവർ അവരുടെ ഇഷ്ടം പോലെ ജീവിച്ചുകൊള്ളട്ടെ. മൃഗങ്ങളും പക്ഷികളും അങ്ങനെയാണല്ലൊ ജീവിച്ചുപോരുന്നത്. ചിന്താശീലമുള്ള ചിലർ ഇങ്ങനെ വല്ലതും ചിന്തിച്ചു പോകുന്നെങ്കിൽ ഇക്കൂട്ടർ അതിൽ കുണ്ഠിതപ്പെടാതിരുന്നാൽ മതി. വിശകലനം ചെയ്തു നോക്കുമ്പോഴാ ണല്ലോ ഒരു വസ്തുവിന്റെ സത്യം കണ്ടെത്തുന്നത്. ഗുരുദേവൻ അദ്വൈത ദീപികയിലെ ഒന്നാം പദ്യത്തിൽ പ്രപഞ്ചവിശകലനവും അതിന്റെ ഫലമായു ണ്ടായ സത്യദർശനവും വിവരിച്ചിരിക്കുന്നതെങ്ങനെയെന്നു നോക്കാം.

1 പേരായിരം പ്രതിഭയായിരമിങ്ങവററി-
ലാരാലെഴുംവിഷയമായിരമാം പ്രപഞ്ചം
ഓരായ്കിൽ നേരിതു കിനാവുണരുംവരെയ്ക്കും
നേരാമുണർന്നളവുണർന്നവനാമശേഷം.

പേരായിരം- വിവിധവസ്തുനാമങ്ങൾ; പ്രതിഭ - ചിത്തത്തിനുണ്ടാകുന്ന വികാരങ്ങൾ; ആരാൽ - സമീപത്ത്; എഴും - അനുഭവപ്പെടുന്ന; ഓരായ്കിൽ- ചിന്തിക്കാ തിരിക്കുമ്പോൾ നേരിത് -വാസ്തവമായി തോന്നുന്നു; കിനാ വുണരുംവരെയ്ക്കും നേരാം - സ്വപ്നത്തിൽ നിന്ന് ഉണരുംവരെ സത്യമായി തോന്നുന്നു. ഉണർന്നവനാമശേഷം-സ്വപ്നത്തിൽ കണ്ടതെല്ലാം ഉണരുമ്പോൾ താൻ തന്നെയായിരുന്നു എന്നറിയും

ഈ ശ്ലോകത്തിൽ "പേര്" എന്ന ശബ്ദം കൊണ്ട് വസ്തുനാമങ്ങ ളെയാണ് കുറിക്കുന്നത്. നാമശ്രവണത്തിൽ ചിത്തത്തിനുണ്ടാകുന്ന സങ്ക ല്പവികാരങ്ങളെ ഒരുമിച്ചു ചേർത്താണ് "പ്രതിഭ"യെന്നു പറഞ്ഞിരിക്കു ന്നത്."ആരാൽ" എന്ന പദത്തിന് സമീപത്തായി എന്നാണർത്ഥം. ഇവിടെ മനസ്സിൽ പററിച്ചേർന്ന് എന്ന് താത്പര്യം. "എഴും" എന്നതിന് അനുഭവ പ്പെടുന്ന എന്നാണർത്ഥം. പലതരത്തിലുള്ള രാഗദ്വേഷഭാവങ്ങളോടുകൂടി മനസ്സിൽ പററിക്കൂടിയിരിക്കുന്ന ബാഹ്യവസ്തുക്കളെയാണ് "വിഷയ" ശബ്ദം അർത്ഥമാക്കുന്നത്. "ഓരായ്കിൽ" എന്നതിന് ചിന്തിക്കായ്കിൽ എന്നർത്ഥം.

ശ്ലോകത്തിന്റെ പൂർവ്വാർധം കൊണ്ട് പ്രപഞ്ചവിശകലനവും ഉത്തരാർധം കൊണ്ട് തത്ഫലമായുണ്ടായ സത്യദർശനവുമാണ് വിവരിക്കുന്നത്. ശ്ലോകാർഥം ഇങ്ങനെ സംഗ്രഹിക്കാം. ആയിരമായിരം വസ്തു നാമങ്ങൾ, അവയുടെ ശ്രവണത്തിൽ ചിത്തത്തിനുണ്ടാകുന്ന ആയിരമായിരം സങ്കല്പവികാരങ്ങൾ, അതോടെ രാഗദ്വേഷഭാവനകളോടുകൂടി വിട്ടുപോകാതെ മനസ്സിൽ പറ്റിക്കൂടി നിൽക്കുന്ന ആയിരമായിരം വസ്തുക്കൾ ഇത്രയുമാണ് പ്രപഞ്ചം. ഇങ്ങനെ അനുഭവപ്പെടുന്ന ഈ പ്രപഞ്ചം ചിന്തിക്കാൻ കഴിവില്ലാത്ത ഒരാൾക്ക് സത്യമായി തോന്നാം. ഈ പ്രപഞ്ചാനുഭവം സ്വപ്നാനുഭവം പോലെയാണ്. സ്വപ്നം അനുഭവവേളയിൽ സത്യമെന്നാണല്ലോ തോന്നുന്നത്. ഉണരുന്നതുവരെ സ്വപ്നം നേരാണെന്നാണ് അനുഭവം. ഉണർന്നു കഴിഞ്ഞാലോ? സ്വപ്നത്തിൽ കണ്ട സർവ്വവും സ്വപ്നം കണ്ടയാൾ തന്നെത്തന്നെ പലതാക്കിക്കണ്ട കാഴ്ചകൾ മാത്രമാണെന്നു ബോധ്യപ്പെടും. സ്വപ്ന വേളയിലും താൻ മാത്രമല്ലാതെ മറ്റൊന്നും ഉണ്ടായിരുന്നില്ലെന്ന് ഉണരുമ്പോൾ തെളിയും. അതുപോലെ ആത്മസത്യം സാക്ഷാത്കരിക്കപ്പെടുമ്പോൾ പ്രപഞ്ചം കണ്ടുകൊണ്ടിരുന്നപ്പോഴും ആത്മാവല്ലാതെ മററൊന്നും ഉണ്ടായിരുന്നില്ല എന്ന് ബോദ്ധ്യമാകും.

## പ്രപഞ്ച രഹസ്യം

ഒരു ചിന്തകന് മനനം തുടരുന്തോറും അത്യന്തം ശാസ്ത്രീയമെന്ന് അനുഭവപ്പെടുന്ന പ്രപഞ്ചവിശകലനവും സത്യദർശനവുമാണ് ഈ ശ്ലോകത്തിൽ ഗുരുദേവൻ നൽകിയിരിക്കുന്നത്. പ്രപഞ്ചം ഒരനുഭവമാണ്. ഇത് ആർക്കും നിഷേധിക്കാൻ സാദ്ധ്യമല്ല. അനുഭവമോ ജഡത്തിനു സാദ്ധ്യമല്ല. ചേതനമായ ബോധസ്വരൂപമായ ഒരു നിലനില്പിനു മാത്രമേ അനുഭവം സാദ്ധ്യമാവൂ. അനുഭവത്തിനു മുമ്പ് ചേതനൻ ഉണ്ടായിരുന്നേ പറ്റൂ എന്നും തീർച്ച. അങ്ങനെയാണെങ്കിൽ ഉണ്ടായി നിലനിൽക്കുന്ന അനുഭവം തീർന്നാലും ചേതനൻ ശുദ്ധരൂപത്തിൽ അവശേഷിക്കുമെന്നുള്ളതും അനുക്തസിദ്ധമാണ്. ചിന്തിക്കാൻ കഴിവുള്ള ആർക്കും ഈ നിഗമനങ്ങളെ അണുപോലും ചലിപ്പിക്കാൻ സാദ്ധ്യമല്ല. അപ്പോൾ ഒരു ചേതനസത്തയിൽ ഉണ്ടായി നിലനിന്ന് മറഞ്ഞുകൊണ്ടിരിക്കുന്ന പ്രപഞ്ചാനുഭവത്തിന്റെ സ്വരൂപമാണ് ആദ്യത്തെ രണ്ടു വരികളിൽ വിശദമാക്കിയിരിക്കുന്നത്.

## പേരുകളും പ്രപഞ്ചാനുഭവവും

പ്രപഞ്ചാനുഭവത്തിലെ ആദ്യഘടകം നാമങ്ങളാണ്. സൂക്ഷ്മചിന്തയിലേ ഇത് വെളിപ്പെടൂ. വസ്തുനാമങ്ങളില്ലാത്ത ഒരു പ്രപഞ്ചാനുഭവം എങ്ങനെയിരിക്കും? അതു സങ്കല്പിക്കാൻ പോലും സാദ്ധ്യമല്ല. കാരണം പേരുകളിൽ കൂടി മാത്രമേ സങ്കല്പം പോലും സാദ്ധ്യമാകു. സങ്കല്പമില്ലെന്നു വന്നാൽ പ്രപഞ്ചാനുഭവം ശൂന്യമായിത്തീരും. അതുകൊണ്ടാണ് പ്രപഞ്ചം ഒരു ചേതനന്റെ സങ്കല്പസൃഷ്ടിയാണെന്ന് തത്ത്വദർശികൾ ശഠിക്കുന്നത്. സങ്കല്പമോ ശബ്ദാത്മകമാണെന്ന് പറയേണ്ടതില്ലല്ലോ. യുക്തിക്കും അനുഭവ

ത്തിനും നിഷേധിക്കാൻ കഴിയാത്ത ഈ തത്ത്വദർശനത്തെ മുൻ നിറുത്തി യാണ് പ്രപഞ്ചോത്പത്തിയുടെ തുടക്കം. ശബ്ദമാണെന്നു കണ്ടെത്തിയത്. വാസ്തവമാലോചിച്ചാൽ കാണപ്പെടുന്ന പദാർത്ഥങ്ങളുടെയൊന്നും. ഒരു മ ണൽത്തരിയുടെപോലും സൂക്ഷ്മമായ പൊരുൾ എന്താ ണെന്ന് പുറമെ അ ന്വേഷിച്ചവർക്കാർക്കും ഇന്നുവരെ വെളിപ്പെട്ടിട്ടില്ല. പരമകാരണത്തെയറിയാ തെ ഒരു വസ്തുവിന്റെയും സത്യം വെളിപ്പെടുന്നതല്ല. അപ്പോൾ ഇന്നത്തെ അറിവുകൾ മുഴുവൻ, കാഴ്ചകൾക്ക് തല്ക്കാലം നൽകിയിട്ടുള്ള പേരുകളെ മാത്രം ആശ്രയിച്ചുള്ളവയാണെന്ന് സിദ്ധം. ഈ മഹാരഹസ്യം അനുഭവത്തിൽ അറിഞ്ഞുപോയതുകൊണ്ടാണ് ഗുരുദേവൻ പ്രപഞ്ചാനുഭവത്തിന്റെ ആദ്യഘ ടകമായി പേരുകളെ കണക്കാക്കിയിരിക്കുന്നത്.

## പ്രപഞ്ചാനുഭവത്തിൽ പ്രതിഭ

പേരുകളിൽകൂടി വസ്തുരൂപങ്ങൾ ഭാവനയിൽ പതിയുന്നു. തുടർന്ന് ചില വസ്തുക്കളോട് രാഗദ്വേഷഭാവങ്ങൾ പൊന്തുന്നു. രാഗദ്വേഷഫലമായി ഒന്നിനുപുറകെ ഒന്നായി ആയിരമായിരം സങ്കൽപങ്ങൾ ആവിർഭവിക്കുന്നു. നന്മതിന്മഭാവങ്ങളും ശത്രുമിത്രഭാവങ്ങളും ധർമാധർമഭാവങ്ങളും എല്ലാം ഇങ്ങ നെയാണ് രൂപംകൊള്ളുന്നത്. ഇത്തരം സങ്കൽപങ്ങൾ കാമക്രോധഭയാദി നി രവധി വികാരങ്ങൾക്കും രൂപംകൊടുക്കുന്നു. വസ്തുക്കളുടെ നേർക്കുളവാ കുന്ന ഈ വിചാരവികാരങ്ങളെ ഒരുമിച്ചുചേർത്താണ് ശ്ലോകത്തിൽ "പ്രതിഭ" ശബ്ദം പ്രയോഗിച്ചിരിക്കുന്നത്. ഇങ്ങനെ എണ്ണമറ്റു പൊന്തുന്ന പ്രതിഭയുടെ ഫലമായി എണ്ണമറ്റ വിഷയങ്ങൾ മനസ്സിനെ പററിക്കൂടി അലട്ടാനുമിടവരുന്നു. ഇതാണ് പ്രപഞ്ചാനുഭവം.

## പ്രപഞ്ചത്തിൻെറ സ്വപ്നതുല്യത്വം

പ്രപഞ്ചം ഒരനുഭവമായതുകൊണ്ട് അത് ഒരു ചേതനനിൽ ഉദയംചെ യ്യുന്നതാകാതെ തരമില്ലെന്ന് നേരത്തെ കണ്ടുവല്ലോ. അനുഭവത്തിൻെറ സ്വ ഭാവമോ? മാറിമാറി ഉണ്ടായി നിലനിന്നു മറയുകയാണ്. അപ്പോൾ പ്രപഞ്ചാ നുഭവം ഉണ്ടാകുന്നതിനു മുമ്പും ഉണ്ടായി നിലനിൽക്കുമ്പോഴും നിലനിന്നു മറഞ്ഞുകഴിഞ്ഞാലും ഉണ്ടാകാതെയും മറയാതെയും നിലനിൽക്കുന്ന സത്യം ചേതനൻ മാത്രമാണെന്ന് നിസംശയം തെളിയുന്നു. അങ്ങനെയാണെങ്കിൽ ഉണ്ടായി മറയുന്ന അനുഭവമോ? ചേതനൻ തൽക്കാലത്തേക്ക് തന്നെത്തന്നെ പലതാക്കിക്കാണുന്ന കാഴ്ചകൾ മാത്രമാണവ. സ്വപ്നം ഇതിനുത്തമ ദൃഷ്ടാ ന്തമാണ്. സ്വപ്നം ആരംഭിക്കുന്നതിന് മുമ്പും സ്വപ്നം അനുഭവിച്ചുകൊണ്ടി രിക്കുമ്പോഴും സ്വപ്നം ഒടുങ്ങിക്കഴിഞ്ഞാലും വാസ്തവത്തിലുള്ളത് സ്വപ്ന ദ്രഷ്ടാവ് മാത്രമാണ്. വാസ്തവം ഇതാണെങ്കിൽ സ്വപ്നം, ദ്രഷ്ടാവ് തന്നെ ത്തന്നെ പലതാക്കിക്കാണുന്ന വെറും കാഴ്ചകളാണെന്ന് സിദ്ധം. സ്വപ്നം കാണുന്ന വേളയിൽ ഈ രഹസ്യം അറിയാനും കഴിയില്ല. സ്വപ്നമെന്നപോലെ പ്രപഞ്ചാനുഭവം ഒരു ചേതനൻ തന്നെത്തന്നെ സങ്കൽപംകൊണ്ട് പലതാക്കി ക്കാണുന്ന കാഴ്ചകളാണെങ്കിൽ ആ ചേതനനുതന്നെ സങ്കൽപം നിരോധി

ച്ച് ഈ കാഴ്ചകളെ അവസാനിപ്പിച്ചിട്ട് ഉണരുവാനും കഴിയും. ശ്രീ ഗുരുദേവ നെപ്പോലെയുള്ളവർ ഈ പ്രക്രിയ പരീക്ഷിച്ച് ബോധ്യപ്പെട്ടവരാണ്. ഉണരു ന്ന സ്വപ്നദർശിക്കെന്നപോലെ സങ്കൽപനിരോധംകൊണ്ട് ആത്മദർശനം നേടിക്കഴിഞ്ഞ അവർക്ക് സർവവും താൻതന്നെയെന്ന് സാക്ഷാത്കരിക്കാ നും കഴിഞ്ഞു. മഹത്തായ ഈ സത്യദർശനമാണ് "ഉണർന്നളവുണർന്നവ നാമശേഷം" എന്ന വരിയിൽ പ്രഖ്യാപിച്ചിരിക്കുന്നത്. അത്യത്ഭുതകരമായ ഈ സത്യദർശനത്തിൻെറ സിദ്ധാന്തപരമായ ചിന്തപോലും അതിരററ ശാ ന്തിയെ പ്രദാനം ചെയ്യും. അതനുഭവമായാലുള്ള കഥ പറയാനുമില്ലല്ലോ. ഗു രുദേവൻെറ സത്യദർശനത്തിൻെറ ഗാംഭീര്യം തുടർന്നുവരുന്ന ശ്ലോകങ്ങളിൽ ക്കൂടി ഗ്രഹിക്കാവുന്നതാണ്.

## സ്വപ്നാനുഭവരഹസ്യം

സ്വാനുഭവത്തോടുകൂടി ബോധസ്വരൂപമായി വിളങ്ങുന്ന ആത്മസത്ത സങ്കൽപങ്ങളിൽകൂടി ഉണ്ടാക്കിക്കാണുന്ന ദൃശ്യങ്ങളാണ് പ്രപഞ്ചാനുഭവ ങ്ങൾ. മായാനിദ്രയാണ് ഈ സങ്കൽപസ്വപ്നമുളവാക്കുന്ന മോഹകശക്തി. ആത്മാവ് മായാമോഹവും സങ്കൽപങ്ങളും വിട്ടുണരുകയാണെങ്കിൽ കാഴ്ച കളും കാഴ്ചക്കാരനുമൊക്കെ താൻതന്നെയാണെന്ന് തെളിയുകയും ചെയ്യും. അദ്വൈത ദീപികയിലെ ഒന്നാം പദ്യത്തിൻെറ ഉത്തരാർധത്തിൽ പ്രപഞ്ചാനു ഭവങ്ങളെ സ്വപ്നത്തോട് താരതമ്യപ്പെടുത്തി ഇക്കാര്യമാണ് ഗുരുദേവൻ സ്പ ഷ്ടമാക്കിയത്. നിദ്രാശക്തിക്കടിമപ്പെട്ടുപോകുന്ന സ്വപ്നദർശിയുടെ സങ്കൽ പങ്ങളാണല്ലോ സ്വപ്നലോകത്തെ സൃഷ്ടിച്ചനുഭവിക്കുന്നത്. സ്വപ്നത്തെ വിശകലനം ചെയ്യുമ്പോൾ ചില വസ്തുതകൾ വെളിപ്പെടുന്നതാണ്. സ്വപ്നാ നുഭവത്തെ നമുക്ക് ആദ്യം രണ്ടു ഘടകങ്ങളായി വേർതിരിക്കാം. ഒന്ന് സ്വ പ്നദർശി; രണ്ട് സ്വപ്നദൃശ്യങ്ങൾ. മൂന്നാമതൊരു ഘടകം സ്വപ്നാനുഭവ ത്തിൽ കാണ്മാനില്ല. സ്വപ്നം കാണാൻ തുടങ്ങുന്നതിന് മുമ്പ് സ്വപ്നദർശി യുണ്ടായിരുന്നു. സ്വപ്നം അവസാനിച്ചാലും സ്വപ്നദർശി അവശേഷിക്കും. സ്വപ്നം കാണാൻതുടങ്ങുന്നതിന് മുമ്പും സ്വപ്നം അവസാനിച്ചശേഷവും സ്വപ്നദൃശ്യങ്ങൾ ഉണ്ടായിരിക്കുന്നില്ലെന്നും സ്പഷ്ടമാണ്. അപ്പോൾ സ്വപ്നദർശിയിൽ ഇടയ്ക്ക് അൽപകാലത്തേക്ക് കയറിവന്നവമാത്രമാണ് സ്വപ്നദൃശ്യങ്ങൾ. സ്വപ്നദർശിക്ക് സ്വാത്മവിസ്മൃതിയുളവാക്കിയ നിദ്ര യാണ് സ്വപ്നദർശനത്തിന് കാരണഭൂതയായിത്തീർന്ന ശക്തി. നിദ്രവിട്ടുണ രുമ്പോൾ സ്വപ്നം ഇല്ലാതാകുന്നു. എല്ലാ സ്വപ്നദൃശ്യങ്ങളും മരുഭൂമിയിൽ കാനൽജലംപോലെ നിദ്ര തന്നിലുളവാക്കിക്കാണിച്ചതാണെന്ന് സ്വപ്നദർ ശിക്ക് ബോധ്യപ്പെടുകയും ചെയ്യുന്നു. ഇതേ വിശകലനംകൊണ്ട് പ്രപഞ്ചാ നുഭവങ്ങളുടെയും രഹസ്യം അറിഞ്ഞ് സത്യത്തെ സാക്ഷാത്കരിക്കാവുന്ന താണ്.

## ദൃഗ്ദൃശ്യഭേദം

ഉണർന്നിരിക്കുമ്പോഴുള്ള പ്രപഞ്ചാനുഭവങ്ങളേയും സൂക്ഷ്മവിശകല നത്തിൽ നമുക്ക് രണ്ടായി തിരിക്കാം. ദൃക് അഥവാ കാണുന്നയാൾ; ദൃശ്യം

അഥവാ കാഴ്ച. ഇങ്ങനെ പ്രപഞ്ചാനുഭവങ്ങളെ മുഴുവൻ രണ്ടായി തിരിച്ചുക ഴിഞ്ഞാൽപിന്നെ ഈ രണ്ടിൽ സത്യമേത്, മിഥ്യയേത് എന്നു തീരുമാനിക്കു ന്നതോടെ ഒരാൾക്ക് സത്യസാക്ഷാത്കാരത്തിനുള്ള വഴി തെളിഞ്ഞുകിട്ടുന്ന താണ്. വേദാന്തചിന്തയിൽ അതിപ്രധാനമായ ഒരു പ്രക്രിയയാണ് *ദൃഗ്ദൃശ്യ വിവേകം*. ഇതറിഞ്ഞ് പരീക്ഷിച്ച് സ്വാനുഭവപ്പെടുത്തിയിട്ടുള്ള ആളെന്ന നില യിൽ ഗുരുദേവൻ അദ്വൈതദീപികയിലെ രണ്ടാം പദ്യത്തിൽ അതിങ്ങനെ വ്യ ക്തമായി വേർതിരിച്ചിരിക്കുന്നു:-

2 നേരല്ലദൃശ്യമിതു ദൃക്കിനെനീക്കിനോക്കിൽ
വേറല്ല വിശ്വമറിവാം മരുവിൽ പ്രവാഹം;
കാര്യത്തിൽ നിൽപതിഹ കാരണസത്തയെന്യേ
വേറല്ല വീചിയിലിരിപ്പതു വാരിയത്രേ.

ദൃശ്യം–കാണപ്പെടുന്ന കാഴ്ച; ദൃക്ക് –കാണുന്നയാൾ; അറിവ് –ബോധം; മരു –മരുഭൂമി; പ്രവാഹം – വെള്ളത്തിൻെറ ഒഴുക്കുപോലെ സദാ മാറിമാറി വന്നുകൊണ്ടിരിക്കുന്നത്; കാര്യം – ഉണ്ടായിക്കാണപ്പെടുന്നത് ; കാരണസത്ത – കാര്യത്തിനാശ്രയമായത്; കാരണസത്തയെന്യേ – കാരണസത്തയല്ലാതെ; വീചി – തിര; വാരി –വെള്ളം.

ഈ പുറമേകാണുന്ന കാഴ്ചയൊന്നും നേരല്ല. കാഴ്ചകാണാൻ വിസ മ്മതിച്ചുകൊണ്ട് ദൃക്ക് അഥവാ കാഴ്ചക്കാരൻ സ്വയം മാറിനിന്നാൽ ദൃശ്യമെ ല്ലാം എങ്ങെന്നില്ലാതെ മാഞ്ഞുമറയും. പ്രപഞ്ചമായിക്കാണുന്ന ഈ കാഴ്ച അതിൻെറ കാരണമായ ബോധസത്തയിൽനിന്നും ഭിന്നമല്ല. ബോധസ്വരൂപ മായ സത്യവസ്തുവിൽ മരുഭൂമിയിൽ കാനൽജലംപോലെ പ്രതിഭാസിക്കു ന്നതാണ് പ്രപഞ്ചം. അറിവിലെ വെറും കാഴ്ചമാത്രമാണ് പ്രപഞ്ചമെങ്കിൽ അറിവും പ്രപഞ്ചവും ഒന്നാണെന്നു തീർച്ച. കാരണത്തിൽ ഇല്ലാതിരുന്നതൊ ന്നും കാര്യത്തിൽ ഉണ്ടാവുക വയ്യ. വെള്ളത്തിൽ തിരപൊന്തിയാൽ തിരയും വെള്ളംതന്നെയാണെന്നു പറയേണ്ടതില്ലല്ലോ.

## ദൃഗ്ദൃശ്യവിവേകം

ദൃക്കെന്നും ദൃശ്യമെന്നും പ്രപഞ്ചത്തെ രണ്ടായിതിരിച്ചാൽ ഈ രണ്ടിൽ സത്യമേതാണെന്നുള്ളതാണ് അന്വേഷണ വിഷയം. പ്രപഞ്ചാനുഭവമുള്ള സ കലരിലും നിരന്തരം സ്ഫുരിക്കുന്ന ഞാൻ, ഞാൻ എന്ന ബോധാംശമാണ് ദൃക്ക്, അതിസൂക്ഷ്മങ്ങളായ വികാര വിചാരങ്ങളിൽ തുടങ്ങി അതി സ്ഥൂല ങ്ങളായ സൗരയൂഥഘടകങ്ങൾ വരെ ദൃശ്യശബ്ദത്തിന്റെ അർത്ഥവ്യാപ്തി യിൽപ്പെടുന്നവയാണ്. കാരണം ഇവയെല്ലാം ദൃക്കിന്റെ മാറിമാറി വരുന്ന കാഴ്ച യാണ്. പ്രാണസ്പന്ദനങ്ങളും കോപതാപാദികളും അഭിലാഷങ്ങളും പുറമേ കാണുന്ന കാഴ്ചകളും ഒരു സ്ഥിരതയുമില്ലാതെ മാറിമാറി ദൃക്കായ ഞാനെന്ന ബോധാംശത്തിൽ ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കുകയാണ്. അവ ഉള്ളവയാ യിത്തീരണമെങ്കിൽ പോലും അവയ്ക്ക് "ഞാൻ" എന്ന ബോധാംശത്തെ ആ ശ്രയിച്ചേ പറ്റു. ബോധസത്തയുടെ ആശ്രയം കൈവെടിഞ്ഞാൽ അതോടെ

അവയുടെ നിലനിൽപുതന്നെ അസ്തമിക്കുന്നു. ദൃശ്യങ്ങൾ അകന്നുകഴി ഞ്ഞാൽ ബോധസത്തയുടെ നിലനിൽപും നഷ്ടമാകുമോയെന്നാണ് ഇനി നമുക്ക് ചിന്തിക്കാനുള്ളത്. ദൃശ്യങ്ങൾ മാറിമാറി വരുന്നവയും അവയ്ക്കാശ്ര യമായ ബോധസത്ത മാറാതെ നിലനിൽക്കുന്നതും ആയതുകൊണ്ടുതന്നെ ദൃശ്യങ്ങളെല്ലാം അകന്നാലും ബോധസത്തയ്ക്ക് ഒരു കേടുംവരുന്നതല്ലെന്നും തെളിയുന്നു. യുക്തിക്കുപോലും സംശയമെന്യേ തെളിയുന്ന ബോധസ്വരൂപ മായ ആത്മാവിന്റെ ഈ നിത്യസ്ഥിതി ശ്രീ ഗുരുദേവനെപ്പോലെ സാധനാനു ഷ്ഠാനം കൊണ്ട് ദൃശ്യങ്ങളെയകറ്റാൻ കഴിഞ്ഞിട്ടുള്ള കരുത്തുററ സത്യാ ന്വേഷികൾ അനുഭവത്തിൽ പരീക്ഷിച്ചുറപ്പിച്ചിട്ടുള്ളതുമാണ്. തപഃശക്തികൊ ണ്ടു കോപതാപാദികളെയും സങ്കല്പങ്ങളെയും ഓരോന്നോരോന്നായി അ കറ്റുന്നതോടെ ബോധസ്വരൂപമായ ആത്മാവിനു തിളക്കവും അനുഭവ ദാർ ഢ്യവും വർദ്ധിച്ചുവർദ്ധിച്ചു വരുന്നതായിട്ടാണ് അവർക്കനുഭവപ്പെട്ടത്. ഈ അനുഭവത്തിന്റെ മാധുര്യം നിറഞ്ഞ വിവരണങ്ങൾ ഗുരുദേവകൃതികളിൽ സർ വ്വത്ര കാൺമാനുണ്ട്. അപ്പോൾ ദൃശ്യസങ്കല്പങ്ങൾ അകലുന്നതോടെ ശുദ്ധ ബോധസ്വരൂപമായ ആത്മവസ്തുവും മറഞ്ഞു പോവുകയല്ല. നേരെമറിച്ചു മറമാറി പൂർവ്വാധികം തെളിയുകയാണു ചെയ്യുന്നത്. അകലുന്ന ദൃശ്യസങ്ക ല്പങ്ങളോ എങ്ങോട്ടു പോയിയെന്നറിയാതെ നഷ്ടപ്പെടുകയാണ്. ഒരു ചെ റിയ ദൃഷ്ടാന്തംകൊണ്ട് ഇതു കൂടുതൽ വെളിപ്പെടുത്താം. നിസ്സാരകാരണ ങ്ങൾക്കുപോലും പതിവായി കോപിക്കാറുള്ള ഒരാൾ സാധനാനുഷ്ഠാനം കൊണ്ട് കോപത്തിൽ നിന്നും ക്രമേണ രക്ഷനേടിയെന്നു കരുതുക. കോപ വിമുക്തമായിത്തീരുന്ന അയാളുടെ ആത്മാവ് കൂടുതൽ കൂടുതൽ പ്രസന്ന മായും സന്തുഷ്ടമായും തീരുന്നു. അതേയവസരത്തിൽ അയാളെ വിട്ടുപിരി യുന്ന കോപം എങ്ങെന്നില്ലാതെ മാഞ്ഞുമറയുകയും ചെയ്യുന്നു. അപ്പോൾ ദൃക്കായ ആത്മാവ് ഉപേക്ഷിച്ചാൽ ഇല്ലാതായിത്തീരുന്നതാണ് ദൃശ്യം. ദൃക്കിലെ സങ്കല്പം ഉപേക്ഷിക്കപ്പെട്ടാൽ സൂര്യചന്ദ്രാദി ബാഹ്യദൃശ്യങ്ങൾ പോലും അവ യുടെ വ്യക്തിത്വമുപേക്ഷിച്ച് ആത്മസ്വരൂപമായി പ്രകാശിക്കുമെന്നാണ് സത്യ ദർശികളുടെ അനുഭവം തെളിയിക്കുന്നത്. അങ്ങനെയാണെങ്കിൽ സ്വയം നില നില്പില്ലാത്ത ദൃശ്യം എങ്ങനെയാണ് സത്യമായി ഭവിക്കുന്നത്. ദൃശ്യത്തിൽ നിന്നും ദൃക്കിനെ മാറ്റിനിറുത്താൻ കഴിയുമ്പോഴേ ദൃശ്യത്തിൽ ഈ മിഥ്യാ ത്വം നേരിട്ടു ബോധ്യപ്പെടുകയുള്ളു. ഈ പ്രക്രിയ പരീക്ഷിച്ചു ബോധ്യപ്പെട്ട തുകൊണ്ടാണ് "നേരല്ല ദൃശ്യമിതു ദൃക്കിനെ നീക്കിനോക്കിൽ" എന്നു ഗുരു ദേവൻ പ്രസ്താവിച്ചിരിക്കുന്നത്.

### ദൃശ്യരഹസ്യം

ദൃക്കിനെ വേർപെടുത്തിയാൽ പിന്നെ ദൃശ്യം നേരല്ലയെന്ന് യുക്തിക്കും അനുഭവത്തിനും ബോധ്യപ്പെട്ടു. അതിരിക്കട്ടെ; ദൃക്കിനോടു ബന്ധപ്പെട്ടു നിൽ ക്കുമ്പോൾ ദൃശ്യം ഉള്ളതായി അനുഭവപ്പെടുന്നുണ്ടല്ലോ. അങ്ങനെയാ ണെങ്കിൽ ഈ ദൃശ്യങ്ങൾ എവിടെ നിന്നാണ് ഉണ്ടായി അനുഭവപ്പെടുന്നത്? ഈ ചോദ്യത്തിനുത്തരമാണ് പദ്യത്തിലെ രണ്ടാമത്തെ വരി. അറിവ് എന്ന

പദത്തിന് ശുദ്ധ ബോധമെന്നാണർത്ഥം. മരുഭൂമിയിൽ കാനൽജലമെന്നപോലെ ശുദ്ധബോധവസ്തുവായ ആത്മാവിൽ സങ്കല്പംകൊണ്ട് ഉണ്ടെന്നു തോന്നിക്കുന്നവയാണ് പ്രപഞ്ചദൃശ്യങ്ങൾ. വാസ്തവത്തിൽ ഇല്ലാതിരിക്കെ സങ്കല്പംകൊണ്ട് അല്പകാലത്തേക്ക് ഉണ്ടെന്നു തോന്നിക്കുന്ന കാഴ്ചകളെയാണ് വേദാന്തി മിഥ്യയെന്നു വിളിക്കുന്നത്. സങ്കല്പങ്ങളും പ്രപഞ്ചാനുഭവവും പരസ്പരസാപേക്ഷങ്ങളാണ്. ഒന്നില്ലെങ്കിൽ മറ്റേതുമില്ല. പരസ്പരസാപേക്ഷങ്ങളായതൊക്കെ നിരപേക്ഷവും സ്വതന്ത്രവുമായ ഒരു സത്തയിലെ മിഥ്യാദർശനങ്ങളായിരിക്കും. വേദാന്തശാസ്ത്രം പരീക്ഷിച്ചുറപ്പിച്ചിട്ടുള്ള ഒരനുഭവനിയമമാണിത്. വാസ്തവത്തിൽ ഇല്ലാതിരിക്കെ സങ്കല്പംകൊണ്ട് വസ്തുവുണ്ടെന്നു തോന്നിക്കുന്നതിന് ദൈനംദിന ജീവിതത്തിൽ തന്നെ ദൃഷ്ടാന്തങ്ങൾ പലതുണ്ട്. നട്ടുച്ചയ്ക്ക് മരുഭൂമിയിലേയ്ക്കു നോക്കിയാൽ അവിടെ വെള്ളം അലയടിക്കുന്നതു പോലെ കാണാം. വാസ്തവത്തിൽ ഒരു തുള്ളി വെള്ളംപോലും അവിടെയില്ല. ഈ കാഴ്ചയിൽ മൂന്നു ഘടകങ്ങളുണ്ട്. വെള്ളത്തെക്കുറിച്ചുള്ള സങ്കല്പം; പുറമെ കാണുന്ന വെള്ളം; ആ കാഴ്ചയ്ക്കാശ്രയമായ മരുഭൂമി. മരുഭൂമിയിലെ കാനൽജലത്തിൻെറ രഹസ്യം ശാസ്ത്രീയമായി ഗ്രഹിച്ചിട്ടുള്ള ഒരാൾ അവിടെ ജലം ഉണ്ടെന്നു തോന്നിയാൽ പോലും ഒരിക്കലും അതുകൊണ്ടു ഭ്രമിക്കുന്നില്ല. ഇക്കാര്യം അറിവില്ലാത്ത മാൻപേടകൾ നട്ടുച്ചയ്ക്ക് ദാഹിച്ചു വലഞ്ഞ് കാനൽജലം കുടിക്കാനായി ഓടിയടുക്കുന്നു. എന്നാൽ ഒരു തുള്ളി വെള്ളം പോലും കിട്ടാതെ ഓടി ഓടി തളർന്ന് അവ മരുഭൂമിയിൽ വീണു മരിക്കാനിടവരുന്നു. അതുകൊണ്ടാണ് കാനൽജലത്തിന് സംസ്കൃതത്തിൽ "മൃഗതൃഷ്ണിക"യെന്നു പേരുണ്ടായത്. ഇതുപോലെ പ്രപഞ്ചവും ആത്മാവായ മരുഭൂമിയിലെ മൃഗതൃഷ്ണികാപ്രവാഹമാണ്. സങ്കല്പം, പ്രപഞ്ചം, അവയ്ക്കാശ്രയമായ ആത്മാവ് ഇവ മൂന്നുമാണ് പ്രപഞ്ചപ്രതിഭാസത്തിലെയും ഘടകങ്ങൾ. ദൃക്കായ ആത്മാവിനെ വേർതിരിച്ച് ദൃശ്യത്തിന്റെ മിഥ്യാത്വം നേരിട്ടറിഞ്ഞിട്ടുള്ള ഒരു ജ്ഞാനി പ്രപഞ്ചത്തെ കണ്ടുകൊണ്ടിരുന്നാൽപോലും അതിൽ ഭ്രമിച്ച് ക്ലേശിക്കുന്നില്ല. അവിടെ നിന്ന് ഒന്നും കിട്ടാനില്ലെന്ന് അദ്ദേഹത്തിനു നല്ലവണ്ണമറിയാം. നേരെമറിച്ച് അജ്ഞന്മാർ മരുഭൂമിയിലെ മാൻപേടകളെപ്പോലെയാണ്. അവർ സ്വന്തം ആത്മാവായ സത്യവസ്തുവിൽ സങ്കല്പങ്ങൾകൊണ്ടൊരു പ്രപഞ്ചം സൃഷ്ടിച്ച് ആ സ്വയംകൃതാനർത്ഥത്തിന്റെ പിന്നാലെ ആവേശഭരിതരായി പായുകയാണ്. ഒടുവിൽ കാര്യമായി ഒന്നും നേടാൻ കഴിയാതെ മരണത്തിന്റെ വായിൽ പതിക്കുകയും ചെയ്യുന്നു. ഈ ദുഃസ്ഥിതി ബുദ്ധിയുള്ള മനുഷ്യനു പറഞ്ഞുകൊടുത്ത് അവനെ ബോധവാനാക്കുവാൻ വേണ്ടിയാണ് ഗുരുദേവൻ "വിശ്വമറിവാം മരുവിൽ പ്രവാഹം" എന്നു പ്രഖ്യാപിക്കുന്നത്. സത്യത്തെ കരതലാമലകം പോലെ കാട്ടിത്തരാൻ കഴിവുള്ള ഒരു ചിന്താതന്തുവാണ് ദൃഗ്ദൃശ്യവിവേകം. ശ്രീശങ്കരഭഗവത്പാദർ ബ്രഹ്മജ്ഞാനാവലീമാല എന്ന കൃതിയിൽ പ്രഖ്യാപിക്കുന്നതു നോക്കുക:-

*ദൃഗ്ദൃശ്യൗദ്വൗപദാർത്ഥൗസ്തഃ*
*പരസ്പരവിലക്ഷണൗ*

*ദൃഗ്ബ്രഹ്മദൃശ്യംമായേതി*
*സർവ്വവേദാന്തഡിണ്ഡിമഃ* *ബ്രഹ്മ.ജ്ഞാ.മാ. 17*

ദൃക്കെന്നും ദൃശ്യമെന്നും രണ്ടേ പദാർത്ഥങ്ങളുള്ളൂ. അവ രണ്ടും ഇരുട്ടും വെളിച്ചവും പോലെ വിപരീതസ്വഭാവത്തോടു കൂടിയവയുമാണ്. അവയിൽ ദൃക്ക് ബ്രഹ്മവും ദൃശ്യം മായയും. സമ്പൂർണ്ണ വേദാന്ത ശാസ്ത്രത്തിന്റെ പെരുമ്പറഘോഷമാണിത്.

**പരമകാരണം**

രണ്ടാം പദ്യത്തിലെ ഉത്തരാർദ്ധം കൊണ്ട് വേദാന്തത്തിൽ സുപ്രതിഷ്ഠിതമായിത്തീർന്നിട്ടുള്ള ഒരു സിദ്ധാന്തമാണ് ഗുരുദേവൻ പ്രഖ്യാപിക്കുന്നത്. കാരണത്തിൽ നിന്നും കാര്യമൊരിക്കലും ഭിന്നമല്ല എന്നതാണ് സിദ്ധാന്തം. ഈ സിദ്ധാന്തം തന്നെ ദർശനമാലയിലും *ആത്മോപദേശശതക*ത്തിലും അദ്ദേഹം വിശദമായി ആവർത്തിച്ചുറപ്പിച്ചിട്ടുമുണ്ട്. ഈ സിദ്ധാന്തമനുസരിച്ച് കാരണത്തെ വ്യക്തമായറിഞ്ഞാലേ കാര്യങ്ങളുടെ രഹസ്യം വെളിപ്പെട്ടുകിട്ടൂ. പ്രപഞ്ചത്തിൽ അറിയപ്പെടുന്ന സകല പദാർത്ഥങ്ങളും ഉണ്ടായി മറയുന്ന കാര്യരൂപങ്ങളാണ്. അപ്പോൾ ഇവയ്ക്കെല്ലാററിനും കൂടി ഒരു പരമ കാരണം ഉണ്ടാകാതെ വയ്യ. ആ പരമകാരണത്തെ തിരഞ്ഞു പിടിക്കുന്നതുവരെ പ്രപഞ്ചരൂപത്തിലുള്ള കാര്യങ്ങളുടെ പൂർണ്ണ രഹസ്യം ആർക്കും അറിയാൻ കഴിയുന്നതല്ല. പരമകാരണത്തെ അറിയാൻ കഴിഞ്ഞാൽ പ്രപഞ്ചമാകെ ആ കാരണത്തിന്റെ അഭിന്നാംശങ്ങൾ തന്നെയെന്നു തീരുമാനിക്കുകയും ചെയ്യാം.നിലവിലുള്ള ഭൗതികശാസ്ത്രങ്ങൾ ഒന്നുംതന്നെ ആ പരമകാരണത്തെ കണ്ടെത്തിയതായി അവകാശപ്പെടുന്നില്ല. അതുകൊണ്ടാണ് അവയുടെ പ്രപഞ്ചദർശനം അപൂർണ്ണവും അവ്യക്തവുമായി കാണപ്പെടുന്നത്. പരമകാരണത്തെ കണ്ടെത്തിയിട്ടുണ്ടെന്നാണ് വേദാന്തം അവകാശപ്പെടുന്നത്. അതുകൊണ്ട് അറിവിന്റെ അവസാനം കണ്ട സമ്പൂർണ്ണശാസ്ത്രമായിട്ടാണ് അതു കരുതപ്പെടുന്നത്.

**കാരണകാര്യവിശകലനം**

നമുക്ക് തല്ക്കാലം കാരണകാര്യങ്ങൾ അഭിന്നങ്ങളാണെന്നുള്ള സിദ്ധാന്തത്തിന്റെ കെട്ടുറപ്പാണ് പരിശോധിക്കേണ്ടത്. മൂന്നുതരം കാരണകാര്യഭാവങ്ങളാണ് നാം പ്രപഞ്ചത്തിൽ കാണുന്നത്. വെള്ളത്തിൽ നിന്നും കുമിളകളും തിരമാലകളും ഉണ്ടാകുന്നു. മണ്ണിൽ നിന്നും വിവിധ തരത്തിലുള്ള പാത്രങ്ങൾ ഉണ്ടാകുന്നു. ഈ ദൃഷ്ടാന്തങ്ങളിൽ വെള്ളവും മണ്ണും കാരണങ്ങളും തിരകളും കുമിളകളും പാത്രങ്ങളും കാര്യരൂപങ്ങളുമാണ്. ഇവിടെ കാരണകാര്യങ്ങളുടെ അഭേദം പ്രത്യക്ഷത്തിൽ തന്നെ ബോധ്യപ്പെടാവുന്നതേയുള്ളു. എത്ര തിരകളും കുമിളകളും ഉണ്ടായാലും വെള്ളത്തിൽ നിന്നും ഭിന്നമായ ഒരു വസ്തു ഉണ്ടായിട്ടില്ലെന്ന് തീർച്ച. ഏതെല്ലാം തരത്തിലുള്ള പാത്രങ്ങളുണ്ടായാലും അവയൊക്കെ മണ്ണുതന്നെയാണെന്നുള്ളതും തീർച്ചയാണ്. ഇവിടെ സംഭവിച്ചതിത്രേയുള്ളു. വെള്ളത്തിന്റെയും മണ്ണിന്റെയും അം

ശങ്ങൾക്ക് ചില പ്രത്യേക രൂപങ്ങളുണ്ടായി. കണ്ടുനിന്നവർ ആ രൂപങ്ങളെ ചില പ്രത്യേക പേരുകൾ പറഞ്ഞു മനസ്സിലാക്കുകയും ചെയ്തു. വെള്ളത്തിന്റെ അംശത്തിന് ഒരു പ്രത്യേക രൂപമുണ്ടായപ്പോൾ തിര ജനിച്ചുവെന്നു തോന്നി. ആ രൂപം മറഞ്ഞപ്പോൾ തിര മരിച്ചുവെന്നു തോന്നി. മണ്ണുകൊണ്ടുള്ള പാത്രങ്ങളുടെയും ഒക്കെ സ്ഥിതിയിതുതന്നെ. പുതുതായി ഒരു വസ്തുവും ജനിക്കുകയോ മരിക്കുകയോ ചെയ്തിട്ടില്ലെന്നുള്ളതാണ് സത്യം. തിരകളായും പാത്രങ്ങളായും കണ്ട രൂപങ്ങൾ പിന്നെയെന്താണ്? താൽക്കാലികങ്ങളായ വെറും തോന്നലുകൾ. അതിനപ്പുറം ആ രൂപങ്ങൾക്ക് ഒരു വസ്തുസത്തയുമില്ല. തിരകളും കുമിളകളും ഉണ്ടാകുന്നതിനുമുമ്പും അവ ഉണ്ടായി കണ്ടുകൊണ്ടിരുന്നപ്പോഴും അവ മറഞ്ഞതിനുശേഷവും സാമാന്യമായി നിലവിലുള്ള ഒരേ വസ്തു വെള്ളം മാത്രം. എക്കാലത്തും ഉണ്ടായതും ഉണ്ടാകാവുന്നതുമായ തിരകളുടെയും കുമിളകളുടെയും പരമകാരണമായ വെള്ളത്തെ അറിഞ്ഞുകഴിഞ്ഞാൽപിന്നെ അതിൻെറ കാര്യരൂപങ്ങളെയറിയാൻ ഒരു പ്രയാസവുമില്ല. ഇത്തരം കാരണകാര്യങ്ങളുടെ അഭിന്നതയുക്തിക്കും അനുഭവത്തിനും തികച്ചും ചേരുന്നതാണ്.

പ്രപഞ്ചത്തിൽ ഇനി മറെറാരുതരം കാരണകാര്യഭാവം കാണുന്നുണ്ട്. കാഴ്ചയുടെ തകരാറുകൊണ്ട് ചില പദാർഥങ്ങളെ വേറെ ചില പദാർഥങ്ങളായി തെററിദ്ധരിച്ചുകാണുന്നതാണ് ഈ കാരണകാര്യഭാവം. മങ്ങിയ വെളിച്ചത്തിൽ വഴിയിൽ കിടക്കുന്ന കയറിനെ ഒരാൾ പാമ്പായി തെററിദ്ധരിച്ചുകാണുന്നു. ഇവിടെ കയറുകാരണവും പാമ്പു കാര്യവുമാണ്. ഇതിലും കാരണകാര്യങ്ങൾ അഭിന്നങ്ങളാണെന്ന് പ്രത്യക്ഷത്തിൽതന്നെ തെളിയുന്നു. കയറല്ലാതെ പാമ്പു വാസ്തവത്തിൽ ഉണ്ടായിട്ടേയില്ല. ഈ കാരണകാര്യഭാവത്തിൽ വ്യക്തമായും മൂന്നു ഘടകങ്ങൾ കാണാം. ഒന്ന് പാമ്പെന്ന തെററായ കാഴ്ചയ്ക്ക് അധിഷ്ഠാനമായ കയറ്. രണ്ട് പാമ്പിനെ കാണുന്നയാളിൻെറ സർപ്പസങ്കൽപം. മൂന്ന് പാമ്പെന്ന രൂപദർശനം. ഈ മൂന്നു ഘടകങ്ങളിൽ വസ്തുസത്തായി ഉള്ളതു കയറു മാത്രമാണെന്ന് തീർച്ചയാണല്ലോ. പാമ്പെന്ന രൂപദർശനവും സർപ്പസങ്കൽപവും ഈ പ്രകൃതത്തിൽ തികച്ചും തോന്നലുകൾ മാത്രം. ഈ പ്രപഞ്ചത്തിനും ഈശ്വരനും തമ്മിലുള്ള കാരണകാര്യബന്ധം ഇതുപോലെയാണെന്നാണ് പരമമായ വേദാന്തസിദ്ധാന്തം. ഇക്കാര്യം നമുക്ക് കൂടുതലായി അദ്വൈതദീപികയിലെ മൂന്നാമത്തെ പദ്യം ചർച്ചചെയ്യുമ്പോൾ മനസ്സിലാക്കാവുന്നതാണ്.

വിത്തിൽനിന്നും വൃക്ഷമുണ്ടാകുന്നതും പാലിൽനിന്ന് തൈരുണ്ടാകുന്നതുംപോലെയുള്ള കാരണകാര്യഭാവമാണ് മൂന്നാമത്തേത്. ഇവിടെയെല്ലാം പ്രത്യക്ഷത്തിൽ കാരണകാര്യങ്ങൾ ഭിന്നങ്ങളായി തോന്നുന്നു. വിത്തിൽനിന്നും ഭിന്നമല്ലേ വൃക്ഷം? പാലിൽനിന്നും ഭിന്നമല്ലേ തൈര്? ഭൗതികശാസ്ത്രപ്രക്രിയയനുസരിച്ചുള്ള രാസവികാരങ്ങളുടെ ഫലമായുണ്ടാകുന്ന കാര്യങ്ങളും ഇതുപോലെ കാരണത്തിൽനിന്നും ഭിന്നങ്ങളാണല്ലോ. ഹൈഡ്രജനും ഓക്സിജനും ചേർന്ന് വെള്ളമുണ്ടായാൽ ഹൈഡ്രജനും ഓക്സിജനും വെള്ളവും ഭിന്നപദാർഥങ്ങളല്ലേ? ഈ നിലയ്ക്ക് കാര്യകാരണങ്ങൾക്ക് ഭേദമില്ല

ന്നുള്ള വേദാന്തസിദ്ധാന്തം എങ്ങനെ ശരിപ്പെടാനാണ്. ഈ സംശയങ്ങ ളെല്ലാം വെറും താൽക്കാലിക ദർശനങ്ങളെമാത്രം ആസ്പദമാക്കിയുള്ളവ യാണ്. ഇവിടെപ്പോലും ഒരു ചിന്താശീലന് കാരണത്തിലില്ലാത്ത യാതൊന്നും കാര്യരൂപത്തിൽ പുതുതായുണ്ടാകുന്നില്ലെന്ന് തെളിയുന്നതാണ്. പാലും തൈരും ഭിന്നമല്ലേ എന്നു ചോദിക്കുന്നയാളിനോട് നമുക്ക് മറെറാരു ചോദ്യം അങ്ങോട്ട് ചോദിക്കാം. തൈര് പാലിൽ ഉണ്ടായിരുന്നതാണോ ഇല്ലാതിരുന്ന താണോ? പാലിൽ ഇല്ലാതിരുന്ന തൈരാണ് ഉണ്ടായതെന്ന് പറകവയ്യ. ഇല്ലാ തിരുന്നതൊന്നും ഉണ്ടാവുകവയ്യ. പാലിൽ ഇല്ലാതിരുന്ന തൈരാണ് ഉണ്ടായ തെന്നു പറഞ്ഞാൽ പച്ചവെള്ളത്തിൽനിന്നുപോലും തൈരുണ്ടാക്കാൻ കഴി യുമെന്ന് സമ്മതിക്കേണ്ടിവരും. തൈരാവശ്യമുള്ളവർ പാലിനെ തിരയുന്ന തുകൊണ്ടുതന്നെ പാലിൽ തൈര് ഒളിഞ്ഞുകിടക്കുന്നതായി അവർക്കറിയാ മെന്നു തീർച്ച. വിത്തിൽ നിന്നുണ്ടാകുന്ന വൃക്ഷത്തിൻെറയും കഥയിതുത ന്നെ. ഭാവിയിലെ വൃക്ഷത്തിൻെറ സകല നാഡീഞരമ്പുകളും ആ വിത്തിൽ ഒളിഞ്ഞുകിടക്കുകയാണെന്നോർക്കണം. ഒരു വസ്തുവിൽ ഒളിഞ്ഞുകിട ക്കുന്ന രൂപങ്ങൾ പുറത്തേക്കു വരികയോ തിരിച്ച് അകത്തേക്ക് ചുരുങ്ങുക യോ ചെയ്യുമ്പോൾ പുതിയ വസ്തുക്കൾ ഉണ്ടാകുന്നുവെന്നോ നശിക്കുന്നു വെന്നോ പറയാൻ പറ്റുമോ? വൃക്ഷത്തിൻെറ ചുരുങ്ങിയ രൂപം വിത്ത്, വി ത്തിൻെറ വികസിച്ച രൂപം വൃക്ഷം എന്നല്ലേ പറയാൻ പററൂ. ഒരു വസ്തു ചു രുങ്ങുകയും വികസിക്കുകയും ചെയ്യുമ്പോൾ പല പദാർത്ഥങ്ങൾ ഉണ്ടാ കുന്നു എന്നു വന്നാൽ ചുരുണ്ടുകിടക്കുന്ന ദേവദത്തനും നീണ്ടുനിവർന്നുകി ടക്കുന്ന ദേവദത്തനും രണ്ടും വ്യക്തികളാണെന്നു പറയേണ്ടിവരും. ഭൗതിക ശാസ്ത്രത്തിലെ രാസവികാരങ്ങളിൽകൂടി രൂപംകൊള്ളുന്ന പദാർത്ഥങ്ങളു ടെയും എല്ലാം സ്ഥിതിയിതാണ്. കാഴ്ചയിൽ രുപവ്യത്യാസമുള്ളതുകൊണ്ട് നാം അവയെ ഭിന്നപദാർത്ഥങ്ങളായി ഗണിക്കുന്നുവെന്നുള്ളത് വാസ്തവം. പക്ഷെ സൂക്ഷ്മമായ പര്യാലോചനയിൽ കാരണത്തിൽ ഇല്ലാതിരുന്നതൊ ന്നും പുതുതായി ഉണ്ടാകുന്നില്ലെന്ന് തെളിയുന്നു. കാരണത്തിൽ ഉള്ള രൂപ ങ്ങൾതന്നെ അനുകൂലപ്രതികൂലഭാവങ്ങൾക്കനുസരണമായി ചിലപ്പോൾ തെളിഞ്ഞുവരുന്നു; മററു ചിലപ്പോൾ ഒളിഞ്ഞുമറയുന്നു. പുതുതായി യാതൊ ന്നുംതന്നെ ഉണ്ടാവുകയോ നശിച്ചുപോവുകയോ ചെയ്യുന്നില്ല. ബ്രഹ്മസൂ ത്രത്തിലും ഭാഷ്യത്തിലും ശ്രീ വേദവ്യാസരും ശങ്കരഭഗവത്പാദരും കാരണ കാര്യങ്ങളുടെ ഈ അഭിന്നസ്വഭാവം ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ട്. ഭാഷ്യകാര നായ ശ്രീശങ്കരഭഗവത്പാദർ അതിദീർഘമായ ചർച്ചക്കുശേഷം അദ്ദേഹത്തി ൻെറ യുക്തിവിചാരം ഉപസംഹരിക്കുന്നതിങ്ങനെയാണ്. ഒരാൾ നൂറുകൊല്ലം കഠിനതപം ചെയ്താൽപോലും കാരണത്തിൽനിന്നും ഭിന്നമായ കാര്യമുണ്ടെ ന്ന് തെളിയിക്കാൻ കഴിയുന്നതല്ല.

കാരണകാര്യങ്ങളുടെ ഈ അഭേദം ഇങ്ങനെ ഉറച്ചുകഴിഞ്ഞാൽ സത്യാ ന്വേഷണമാർഗം അതോടെ അത്യന്തം തെളിവുററതായിത്തീരുകയാണ്. പ്രപ ഞ്ചത്തിന് ഒരു പരമകാരണം ഉണ്ടായേ പററൂ എന്നുള്ളത് ആർക്കും നിഷേ

ധിക്കാൻ വയ്യല്ലോ. ആ പരമകാരണത്തെയാണ് വേദാന്തശാസ്ത്രം സച്ചിദാനന്ദഘനമായ ഈശ്വരസത്തയായി വിവരിക്കുന്നത്. സച്ചിദാനന്ദഘനമായ ആ പരമകാരണം സർവപ്രപഞ്ചത്തിന്റെ ഉത്പത്തിക്കും നിലനിൽപിനും ലയത്തിനും ആശ്രയമായതുകൊണ്ടാണ് അതിനെ ഈശ്വരശബ്ദംകൊണ്ട് നിർവചിക്കുന്നത്. പ്രപഞ്ചത്തിന്റെ പരമകാരണം സച്ചിദാനന്ദഘനമായ ഈ ബോധവസ്തുവാണെന്ന് വന്നാൽ കാരണകാര്യങ്ങൾക്കു ഭേദമില്ലെന്നുള്ള സിദ്ധാന്തമനുസരിച്ച് സർവപ്രപഞ്ചവും ഈശ്വരാംശമാണെന്നും വന്നുകൂടുന്നു. ഈ പരമസത്യം സാക്ഷാത്കരിച്ചുകൊണ്ടാണ് ഉപനിഷത്ത് "ഈശവാസ്യമിദം സർവ്വം" എന്നു പ്രഖ്യാപിക്കുന്നത്. മഹത്തായ ഉപനിഷത് സത്യത്തെ വീണ്ടും സാക്ഷാത്കരിച്ചനുഭവിച്ചതുകൊണ്ടാണ് ശ്രീനാരായണഗുരുദേവനും "കാര്യത്തിൽ നിൽപതിഹ കാരണസത്തയെന്യേ വേറല്ല വീചിയിലിരിപ്പതു വാരിയത്രേ" എന്ന് പ്രഖ്യാപിക്കുന്നത്.

## കാരണകാര്യപ്രവാഹവും പരമകാരണവും

കാരണത്തിൽ ഏതെങ്കിലും രൂപത്തിൽ ഇല്ലാതിരുന്ന യാതൊന്നും കാര്യമായി പ്രത്യക്ഷപ്പെടുകയില്ല. കാര്യരൂപത്തിൽ പുറമേ ഉണ്ടായിക്കാണപ്പെടുന്നത് ചിലപ്പോൾ കാരണത്തിൽ ഒളിഞ്ഞുകിടന്നത് പ്രകടമാവുന്നതാവാം. ചിലപ്പോൾ കാരണം ചുരുങ്ങുന്നതോ വികസിക്കുന്നതോ ആവാം. ചിലപ്പോൾ കാരണത്തിൽ പ്രത്യേക വസ്തുസത്തയൊന്നുമില്ലാത്ത നാമരൂപങ്ങൾ ആവിർഭവിക്കുന്നതാവാം. മററു ചിലപ്പോൾ കാരണത്തെ തികച്ചും തെററിദ്ധരിച്ചുകൊണ്ടുള്ള കാഴ്ചയുമാകാം. എന്തായാലും ഒന്നും ഒരിക്കലും പുതുതായി ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല എന്നുള്ള വസ്തുതയാണ് ഒരു സത്യാന്വേഷി ആദ്യമായി കണ്ടെത്തേണ്ടത്. ഇക്കാര്യം ബോധ്യപ്പെട്ടുകഴിഞ്ഞാൽപിന്നെ ഏതെങ്കിലും ഒന്നിന്റെ പരമകാരണം കാണുവാനുള്ള ശ്രമമാരംഭിക്കാം. ഒന്നിന്റെ പരമകാരണം കണ്ടെത്തിയാൽ എല്ലാററിന്റേയും പരമകാരണം അതാണെന്ന് ബോധ്യപ്പെടുകയും ചെയ്യും. അതെങ്ങനെയെന്ന് സംശയിക്കാനില്ല. ഈ ലോകത്ത് കാണപ്പെടുന്ന യാതൊന്നും കാരണം മാത്രമായി അറിയപ്പെടുന്നില്ല. എല്ലാം ഒരു കാര്യകാരണശൃംഖലയിലെ ഘടകങ്ങൾ മാത്രമാണ്. ഒരു കാഴ്ചപ്പാടിൽ ഒന്നു കാരണമാണെങ്കിൽ മറെറാരു കാഴ്ചപ്പാടിൽ അത് കാര്യവുമാണ്. വിത്ത് വൃക്ഷത്തിന്റെ കാരണവുമാണ്. വൃക്ഷത്തിൽ നിന്നുള്ള കാര്യവുമാണ്. ഇങ്ങനെ നോക്കുമ്പോൾ പ്രപഞ്ചത്തെയാകെ കാരണകാര്യരൂപത്തിലുള്ള ഒരു പ്രവാഹമായിക്കാണാവുന്നതാണ്. ഈ പ്രവാഹം തുടങ്ങുകയോ ഒടുങ്ങുകയോ ചെയ്യുന്ന ഇടം കണ്ടെത്തിയാൽ നമുക്ക് പരമകാരണത്തെ കണ്ടുപിടിക്കാൻ കഴിയും. അതോടെ കാരണകാര്യപ്രവാഹരൂപത്തിലുള്ള പ്രപഞ്ചത്തിന്റെ പൂർണ രഹസ്യം വെളിപ്പെടുകയും ചെയ്യും. ശ്രീനാരായണഗുരുദേവൻ ഒരു പ്രത്യേക വസ്തുവിനെ പിൻതുടർന്ന് ഈ കാര്യകാരണപ്രവാഹത്തെ പുറകോട്ടു പോയി അന്വേഷിച്ച് എങ്ങനെയാണ് പരമകാരണത്തിൽ എത്തിച്ചേരുന്ന

77-2003 18

തെന്ന് നമുക്ക് അദ്വൈതദീപികയിലെ മൂന്നാം പദ്യത്തിൽനിന്നും ധരിക്കാൻ ശ്രമിക്കാം:-

3 വാസസ്സുതന്തുവിതു പഞ്ഞിയിതാദിമൂല
ഭൂതപ്രഘാതമിതുമോർക്കുകിലിപ്രകാരം
ബോധത്തിൽനിന്നു വിലസുന്നു മരുസ്ഥലത്തു
പാഥസ്സുപോലെ പരമാവധി ബോധമത്രേ

വാസസ്സ് –വസ്ത്രം; തന്തു – നൂല്; ആദിമൂലഭൂതപ്രഘാതം – ആദികാരണമായ പഞ്ചഭൂതസമൂഹം; പ്രഘാതം – സമൂഹം; പാഥസ്സ് –വെള്ളം; മരുസ്ഥലം – മരുഭൂമി; പരമാവധി – പരമകാരണം.

വസ്ത്രത്തിൻെറ കാരണം നൂല്. നൂലിന്റെ കാരണമോ അതോ പഞ്ഞിയാണ്; ഈ പഞ്ഞിയോ പ്രപഞ്ചത്തിന് മുഴുവൻ ആദികാരണമായി കാണപ്പെടുന്ന പഞ്ചഭൂതസമൂഹത്തിൽനിന്നും രൂപംകൊണ്ടതാണ്. നല്ലവണ്ണം ചിന്തിച്ചുനോക്കിയാൽ ഈ പഞ്ചഭൂതങ്ങൾ ബോധത്തിനുള്ളിൽ പ്രകാശിച്ചുനിൽക്കുന്നവയാണ്. ബോധത്തിനുള്ളിൽ ഇവ എങ്ങനെയാണ് പ്രകാശിക്കുന്നത്? മരുഭൂമിയിൽ വെള്ളം തിരയടിച്ചുനിൽക്കുന്നതുപോലെ ബോധത്തിനപ്പുറം മററൊന്നും കാണ്മാനില്ല. അതുകൊണ്ട് പ്രപഞ്ചത്തിൻെറ പരമകാരണം ബോധംതന്നെയാണ്.

## പരമകാരണാന്വേഷണ പ്രക്രിയ

വസ്ത്രമെന്ന പദാർത്ഥത്തെക്കാണുന്നയാൾ അതിൻെറ കാരണമെന്തെന്നന്വേഷിച്ച് പുറകോട്ടുപോയി പരമകാരണത്തെ കണ്ടുപിടിക്കുന്ന പ്രക്രിയയാണ് ഗുരുദേവൻ ഈ പദ്യത്തിൽ വിവരിച്ചിരിക്കുന്നത്. ഈ കാരണപരമ്പര പഞ്ചഭൂതങ്ങൾവരെ ചെന്നുനിൽക്കുന്നത് സകലർക്കും സമ്മതമാകാതെ തരമില്ല. പ്രപഞ്ചദൃശ്യങ്ങളുടെ വ്യക്തമായി ദർശിക്കപ്പെടാവുന്ന മൂലകാരണം പഞ്ചഭൂതങ്ങളാണെന്നു സമ്മതിക്കാതെ കഴികയില്ല. ആധുനിക ശാസ്ത്രത്തിൻെറ നൂറോടടുക്കുന്ന അടിസ്ഥാന വസ്തുക്കളൊക്കെ ഭാരതീയ ദാർശനികന്മാരുടെ പഞ്ചഭൂതങ്ങളിൽപ്പെടുമെന്നോർക്കേണ്ടതാണ്. പ്രപഞ്ചത്തിൻെറ വ്യക്തമായി കണ്ടെത്താവുന്ന ആദികാരണമെന്ന നിലക്കാണ് പദ്യത്തിൽ ഭൂതപ്രഘാതത്തെ ആദിമൂലമെന്ന് വിശേഷിപ്പിച്ചിരിക്കുന്നത്. പഞ്ചഭൂതങ്ങളുടെ കാരണമെന്തെന്നന്വേഷിക്കുന്നിടത്താണ് എല്ലാവരും അടിപതറിനിൽക്കുന്നത്. പക്ഷെ ചിന്തിക്കുന്ന ഒരാൾക്ക് പഞ്ചഭൂതദൃശ്യങ്ങളുടെ കാരണം കണ്ടുപിടിക്കാൻ എന്താണ് പ്രയാസം? എവിടെയാണിവയെല്ലാം പ്രകാശിച്ചു കാണപ്പെടുന്നതെന്നന്വേഷിച്ചാൽ പോരെ? അങ്ങനെ അന്വേഷിച്ചാൽ ജഡദൃശ്യങ്ങളെല്ലാം പ്രകാശിക്കുന്നത് ഒരു ബോധതലത്തിലാണെന്ന് കാണാൻ കഴിയും. എല്ലാ ജഡദൃശ്യങ്ങളും ഒരു ബോധസത്ത അവയെ കണ്ടറിയാനുള്ളതുകൊണ്ട് ഉള്ളവയായിത്തീരുന്നവയാണ്. ബോധം അവയെ അറിഞ്ഞില്ലെങ്കിലും ജഡങ്ങൾ ഇല്ലേയെന്നു ചിലർ വീണ്ടും ചോദിച്ചേക്കാം. നമുക്കവരോട് മറിച്ചൊന്നു ചോദിക്കാം. ബോധവസ്തു അറിയാനില്ലെങ്കിൽ ജഡ

ങ്ങൾ പിന്നെ ആർക്കാണ് ഉള്ളവയായിത്തീരുന്നത്. അചേതനങ്ങളായ ജഡ ങ്ങൾക്ക് അവയുടെ നിലനിൽപ് സ്വയം ബോധിക്കാൻ കഴിവില്ലെന്ന് തീർച്ച യല്ലേ? സ്വയം നിലനിൽക്കുന്നതായി അറിയാൻ കഴിയാത്ത ഒന്നിന് മററുള്ള വയുടെ നിലനിൽപ് പ്രശ്നമേയല്ല. സ്വയം സ്വന്തം ഉണ്മ അനുഭവിക്കാൻ ക ഴിവുള്ള ഒരു വസ്തുവിന് മാത്രമേ പ്രപഞ്ചത്തിൻെറ ഉണ്മ പ്രശ്നമായിത്തീ രുന്നുള്ളൂ എന്നതാണ് പ്രപഞ്ചാനുഭവത്തിലെ സുപ്രധാന രഹസ്യം. ചുരുക്ക ത്തിൽ സ്വാനുഭവമുള്ള ഒരു ബോധസത്തയുടെ പ്രസരമില്ലെന്നുവന്നാൽ പ്ര പഞ്ചം മുഴുവൻ കുരിരുട്ടിലാണ്ടുപോകുകയേ ഉള്ളൂ. ഇക്കാര്യം നല്ലവണ്ണം ധ രിച്ചുകൊണ്ടുവേണം ബോധം ജഡത്തിൽനിന്നും ഉണ്ടായതായിക്കൂടെയെന്നു വാദിക്കാൻ. സ്വയം നിലനിൽക്കാൻ കഴിയാത്ത ഒന്ന് സ്വയം നിലനിൽപ് അ നുഭവിക്കാൻ കഴിയുന്ന മറ്റൊന്നിന് കാരണമായിത്തീരുന്നുവെന്നുള്ളത് എത്രവിചിത്രം? ജഡത്തിൻേറതല്ല നേരേമറിച്ച് ബോധത്തിൻെറ അനുഭവ മാണ് ഉണ്മ എന്നു ധരിക്കാൻപോലും കരുത്തില്ലാത്തതാണ് ഈ വാദം.

### ബോധസാക്ഷാത്കാരം

ഈ പ്രാസംഗികത ഇവിടെ നിലനിൽക്കട്ടെ. ശ്രീനാരായണഗുരുദേവ നെപ്പോലെയുള്ള സത്യദർശികളാകട്ടെ ജഡധർമങ്ങളെയകററി ശുദ്ധബോധ സ്വരൂപമായ സത്യത്തെ സാക്ഷാത്കരിച്ചശേഷമാണ് എല്ലാ ജഡധർമങ്ങളും അതിൽ സ്ഫുരിക്കുന്നവയാണെന്ന് വിളംബരം ചെയ്തിട്ടുള്ളത്. ഈ സാക്ഷാ ത്കാരം അവ്യക്തമായ വല്ല ഭ്രമവുമാണോ? ഗുരുദേവൻ തന്നെ അതിൻെറ സ്വരൂപം "ചിജ്ജഡചിന്തനം" എന്ന കൃതിയിൽ പച്ച മലയാളഭാഷയിൽ ഇങ്ങി നെ വിവരിക്കുന്നു:-

*ഒരുകോടി ദിവാകരരൊത്തുയരും-*
*പടിപാരൊടുനീരനലാദികളും*
*കെടുമാറു കിളർന്നുവരുന്നൊരു നിൻ*
*വടിവെന്നുമിരുന്നു വിളങ്ങിടണം.* *ചിജ്ജ. ചി.1*

കോടി സൂര്യന്മാർ ഒന്നിച്ചുദിച്ചുയരുന്നതുപോലെയാണ് ബോധഘന മായ ശുദ്ധസത്യം തെളിയുന്നത്. അതോടെ ഭൂമി, വെള്ളം, അഗ്നി തുടങ്ങിയ ജഡധർമ്മങ്ങളെല്ലാം മാഞ്ഞുമറയുകയും ചെയ്യുന്നു. സമാധി ദശയിൽ ഇപ്ര കാരം അത്യുജ്ജ്വലമായിത്തെളിയുന്ന സത്യസ്വരൂപം സദാ തെളിഞ്ഞുവിള ങ്ങുമാറാകണമെന്നാണ് ഗുരുദേവൻ പ്രാർഥിക്കുന്നത്. അപ്പോൾ ബോധത്തി നുവേണമെങ്കിൽ ജഡധർമങ്ങളെയൊക്കെയകററി ശുദ്ധരൂപത്തിൽ സ്വയം അറി ഞ്ഞുകൊണ്ട് നിൽക്കാൻ കഴിയും. ജഡത്തിന് ബോധത്തെയകററിയിട്ട് സ്വയം അറിഞ്ഞുകൊണ്ടുനിൽക്കാൻ കഴിയുകയുമില്ല. അതുകൊണ്ടുതന്നെ ശുദ്ധ ബോധമെന്ന സാമാന്യസത്തയിൽ ആവിർഭവിച്ച് തിരോഭവിക്കുന്ന നാമരൂ പങ്ങൾ മാത്രമാണ് സൂക്ഷ്മമോ സ്ഥൂലമോ ആയ എല്ലാ ജഡധർമങ്ങളു മെന്ന് സിദ്ധമാകുന്നു. ഒരു പ്രത്യേക ജഡധർമത്തെ പിന്തുടർന്ന് പിന്തുടർ ന്നാണ് കാരണമന്വേഷിച്ച് നാം ബോധതലത്തിൽ എത്തിച്ചേർന്നത്. ഈ

കണ്ടുപിടിത്തത്തെത്തന്നെയാണ് ഗുരുദേവൻ "ഇതുമോർക്കുകിലിപ്രകാരം ബോധത്തിൽനിന്ന് വിലസുന്നു" എന്നിങ്ങനെ പ്രഖ്യാപനം ചെയ്തിരിക്കുന്നത്.

## ബോധവിവർത്തമാണ് പ്രപഞ്ചം

ഇനി നമുക്കന്വേഷിക്കാനുള്ളത് ശുദ്ധബോധത്തിനും ജഡധർമങ്ങൾക്കുമുള്ള കാരണകാര്യഭാവം ഏത് തരത്തിലുള്ളതെന്നാണ്. രണ്ടാമത്തെ പദ്യം വ്യാഖ്യാനിച്ചപ്പോൾ പ്രപഞ്ചത്തിൽ കാണപ്പെടുന്ന വിവിധ തരത്തിലുള്ള കാരണകാര്യഭാവങ്ങൾ നാം ചർച്ചചെയ്യുകയുണ്ടായല്ലോ. വിത്തിൽനിന്ന് വൃക്ഷമുണ്ടാകുന്നതുപോലെയോ മണ്ണിൽനിന്ന് പാത്രങ്ങൾ ഉണ്ടാകുന്നതുപോലെയോ അല്ലെങ്കിൽ വെള്ളത്തിൽനിന്ന് തിരകളും കുമിളകളും ഉണ്ടാകുന്നതുപോലെയോ ആണോ ശുദ്ധബോധവസ്തുവിൽനിന്നും പ്രപഞ്ചമുണ്ടാകുന്നത്? സൃഷ്ടി വിവരിക്കുമ്പോൾ ഉപനിഷത്തുകൾ കാരണവും കാര്യവും ഒന്നുതന്നെയെന്ന് കാട്ടിത്തരാനായി മിക്കവാറും ഈ ദൃഷ്ടാന്തങ്ങളെല്ലാം അംഗീകരിക്കുന്നുണ്ട്. ശ്രീഗുരുദേവൻതന്നെ *ആത്മോപദേശശതക*ത്തിൽ സൃഷ്ടിയെ വിവരിക്കുന്ന ഭാഗങ്ങളിൽ ഈ ദൃഷ്ടാന്തങ്ങളൊക്കെ എടുത്തുകാട്ടിയിട്ടുണ്ട്. പക്ഷെ സൃഷ്ടിയെക്കുറിച്ചുള്ള ഉപനിഷത്തുകളുടെയും വേദാന്തശാസ്ത്രത്തിന്റെയും അന്തിമമായ തീരുമാനം ഈ ദൃഷ്ടാന്തങ്ങളെ പുറംതള്ളിക്കൊണ്ടുള്ളതാണ്. മങ്ങിയ വെളിച്ചത്തിൽ കയറിൽ പാമ്പിനെ കാണുന്നതുപോലെയോ നട്ടുച്ചക്ക് മരുഭൂമിയിൽ കാനൽജലം കാണപ്പെടുന്നതുപോലെയോ മാത്രമേ പരമാത്മാവിൽ കാണപ്പെടുന്ന പ്രപഞ്ചത്തെ കണക്കാക്കാവൂ എന്നാണ് ശാസ്ത്രസിദ്ധാന്തം. ശ്രീഗുരുദേവനും തന്റെ കൃതികളിൽ ഇതിനോടാണ് പൂർണമായും യോജിക്കുന്നത്. പ്രസ്തുതമായ പദ്യത്തിൽ "മരുസ്ഥലത്ത് പാഥസുപോലെ" എന്നെടുത്തുകാട്ടി ഇക്കാര്യം തന്നെയാണുറപ്പിച്ചിരിക്കുന്നത്.

## വിവർത്തവിവരണം

കാരണവസ്തുവിന് വികാരമോ ചലനമോ കൂടാതെ കാര്യം ഉണ്ടായിക്കാണുന്നതിന് ദൃഷ്ടാന്തമാണല്ലോ മരുഭൂമിയിൽ കാണുന്ന വെള്ളവും കയറിൽ കാണുന്ന പാമ്പും. നേരേമറിച്ച് വിത്ത് വൃക്ഷമാവുകയോ മണ്ണു പാത്രങ്ങളാവുകയോ വെള്ളം തിരമാലകളാവുകയോ ചെയ്യുന്നിടത്തൊക്കെ കാരണം ചലിച്ചു വികാരപ്പെടുന്നതായിട്ടാണ് കാണുന്നത്. കാരണം ചലിച്ചു വികാരപ്പെട്ട് കാര്യങ്ങളെ ഉളവാക്കിക്കാണിക്കുന്നതിനാണ് ശാസ്ത്രത്തിൽ *പരിണാമം* എന്നു പറയുന്നത്. നേരേമറിച്ച് കാരണത്തിന് ചലനമോ വികാരമോ ഇല്ലാതെതന്നെ കാര്യത്തിൽ തോന്നൽ ഉളവാകുന്നതിനെ ശാസ്ത്രത്തിൽ "വിവർത്ത ം"എന്നാണ് പറയുന്നത്. കാരണംതന്നെ ഒരു മാറ്റവുംകൂടാതെ കാര്യരൂപത്തിൽ വിശേഷേണ വർത്തിക്കുന്നതുകൊണ്ടാണ് *വിവർത്തം* എന്ന് പേരിട്ടിരിക്കുന്നത്. മരുഭൂമിയിൽ വെള്ളമുണ്ടെന്ന് തോന്നുന്നതും കയറിൽ സർപ്പമുണ്ടെന്ന് തോന്നുന്നതുമൊക്കെ വിവർത്തരൂപത്തിലുള്ള കാരണകാ

ര്യഭാവങ്ങളാണ്. പ്രപഞ്ചത്തിൻെറ പരമകാരണമായ ബോധത്തിൽ ജഡധർ
മ്മങ്ങൾ സ്ഫുരിക്കുന്നത് വിവർത്തമാണെന്നത്രേ വേദാന്തമതം.

## യുക്തി

പരമകാരണമായ ബോധവസ്തുവിൽ പ്രപഞ്ചം ഉണ്ടായിക്കാണപ്പെടു
ന്നത് എന്തുകൊണ്ട് പരിണാമമായിക്കൂടാ? ഇത് വിവർത്തമാണെന്നെന്തിന്
കരുതണം? യുക്തികൊണ്ടും അനുഭവംകൊണ്ടും തെളിഞ്ഞതുകൊണ്ടാണ്
ബോധവസ്തുവിലെ വിവർത്തങ്ങളാണ് ജഡദൃശ്യങ്ങളെന്ന് തീരുമാനിച്ചിട്ടു
ള്ളത്. എന്താണ് യുക്തി? സ്വയം അറിയാൻ കഴിവുള്ള പ്രകാശസ്വരൂപമായ
നിലനിൽപല്ലേ ആത്മാവ്? സ്വയം അറിയാൻ കഴിയാത്ത ഇരുണ്ട വസ്തു
വല്ലേ ജഡം? ഇവ രണ്ടും ഇരുട്ടും വെളിച്ചവുംപോലെ പരസ്പരവിരുദ്ധങ്ങ
ളല്ലേ? അപ്പോൾ ഒന്നിൽനിന്നും മററൊന്നു പരിണമിച്ചുണ്ടായി എന്നെങ്ങനെ
പറയാൻ കഴിയും? പരിണമിച്ചുണ്ടായാൽപോലും ബോധത്തിൽനിന്ന്
ബോധവും ജഡത്തിൽനിന്ന് ജഡവുമേ ഉണ്ടാകാൻ പറ്റൂ. പ്രപഞ്ചം ഈ രണ്ടി
ൻെറയും കൂടിക്കലർപ്പായിട്ടാണ് കാണപ്പെടുന്നത്. ഒന്നിൽനിന്ന് മററൊന്നു
ണ്ടായി എന്ന് പറയാനും വയ്യ. അങ്ങനെയാണെങ്കിൽ ഈ രണ്ടിൽ ഏതോ
ഒന്ന് സത്യവും മററൊന്ന് വെറും അസത്യമായ ദർശനവുമാണെന്ന് തീരുമാ
നിക്കാം. ഇവിടംവരെ എത്തിക്കഴിഞ്ഞാൽ സ്വയം അറിഞ്ഞുകൊണ്ട് നിലനിൽ
ക്കുന്ന ബോധംമാത്രം സത്യമെന്നും പ്രത്യക്ഷത്തിൽതന്നെ നശ്വരങ്ങളായി
കാണപ്പെടുന്ന ജഡദൃശ്യങ്ങളെല്ലാം മരുഭൂമിയിലെ വെള്ളംപോലെ അതിലെ
മിഥ്യാദർശനങ്ങളാണെന്നും യുക്തിക്കുതന്നെ വെളിപ്പെട്ടു കിട്ടുന്നതാണ്.

ഇനിയും ബോധം ജഡമായി പരിണമിക്കുകയാണെന്നു പറഞ്ഞാൽ
ജഡത്തെപ്പോലെതന്നെ ജനനമരണങ്ങൾ ബോധത്തെയും ബാധിക്കുന്നു
വെന്ന് വന്നുകൂടും. രൂപപരിണാമങ്ങളാണല്ലോ ജനനമരണങ്ങൾ. ബോധവും
ജഡത്തെപ്പോലെ ജനിക്കുകയും മരിക്കുകയും ചെയ്താൽ അതിനെ പരമ
കാരണമായി ഗണിക്കാൻ പററുന്നതല്ല. അത് ഏതു കാരണത്തിൽനിന്നാണ്
ജനിച്ചത് എന്ന് വീണ്ടും പുറകോട്ടുപോയി അന്വേഷിക്കേണ്ടിവരും. അന്വേ
ഷണം ബോധതലത്തിലെത്തുന്നതോടുകൂടി പിന്നെപ്പോകാനിടമില്ലെന്ന് യു
ക്തിക്കുപോലും തെളിയുകയും ചെയ്തു. പരമകാരണത്വവും ജനനമരണ
ങ്ങളും ഒരിക്കലും ഒരു വസ്തുവിൻെറ സമാനധർമങ്ങളായിരിക്കുക സാധ്യമ
ല്ല. അപ്പോൾ പരമകാരണത്തിൽ സൃഷ്ടിപ്രക്രിയ വിവർത്തകാരണകാര്യഭാ
വത്തിൽകൂടെ മാത്രമേ ബന്ധപ്പെടാൻ പററൂ. അതുകൊണ്ടാണ് ഭൂതവർഗ
ങ്ങളെല്ലാം "ബോധത്തിൽനിന്ന് വിലസുന്നു മരുസ്ഥലത്ത് പാഥസ്സുപോലെ"
എന്ന് ഗുരുദേവൻ ഉറപ്പിച്ചു പ്രസ്താവിച്ചിരിക്കുന്നത്.

## അനുഭവം

യുക്തിയിരിക്കട്ടെ. ബോധത്തിൻെറ പരമകാരണത്വം തെളിയിക്കാവുന്ന
അനുഭവമെന്താണ്? എല്ലാ ജഡദർശനങ്ങളേയും ഒഴിച്ചുമാററിയിട്ട് ബോധ
ത്തിന് ശുദ്ധരൂപത്തിൽ നിൽക്കാൻ കഴിയുമെന്നുള്ളതുതന്നെ. സങ്കൽപനി

രോധമെന്ന യോഗം അഭ്യസിക്കുന്ന ഒരാൾക്ക് ഇത് പരീക്ഷിച്ചറിയാവുന്നതാണ്. ബോധസ്വരൂപമായ ആത്മാവിൽ ഒരു സ്ക്രീനിൽ സിനിമാചിത്രങ്ങളെന്നപോലെ പൊന്തി മറഞ്ഞുകൊണ്ടിരിക്കുന്ന ജഡസങ്കൽപങ്ങളെ യോഗി ബോധംകൊണ്ടുതന്നെ തിരസ്കരിക്കുന്നതാണ് യോഗാഭ്യാസം. അഭ്യാസം പക്വതനേടി എല്ലാ ജഡസങ്കൽപങ്ങളും തിരസ്കൃതങ്ങളാവുമ്പോൾ അവയെ തിരസ്കരിച്ച ശുദ്ധബോധം യോഗിയുടെ സ്വരൂപമായി സൂര്യതുല്യം പ്രകാശിച്ച് ബാക്കിനിൽക്കും. ഇതുതന്നെയാണ് പൂർണമായ ആത്മസാക്ഷാത്കാരം. ഈ അനുഭവത്തെ യോഗശാസ്ത്രത്തിൽ *അസംപ്രജ്ഞാത സമാധി*യെന്നും വേദാന്തശാസ്ത്രത്തിൽ നിർവികൽപസമാധിയെന്നും വിളിക്കുന്നു. ഇങ്ങനെ സാക്ഷാത്കരിക്കപ്പെടുന്ന സത്യം പ്രപഞ്ചത്തിലെ ജനനമരണങ്ങളറ്റ പരമകാരണമാണെന്നും ആ സാക്ഷാത്കാരസ്ഥിതി സംശയമെന്യേ വെളിപ്പെടുത്തുന്നു. ശ്രീനാരായണഗുരുദേവൻ ഈ വസ്തുത അനുഭവംകൊണ്ട് ആവർത്തിച്ചുറപ്പിച്ചിട്ടാണ് "പരമാവധി ബോധമത്രേ" എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്. അദ്ദേഹത്തിൻെറ വേദാന്തകൃതികളെല്ലാം ഇക്കാര്യം വീണ്ടും വീണ്ടും നമുക്ക് തെളിയിച്ചുതരുന്നു.

### സങ്കൽപങ്ങളും അവിദ്യയും

പ്രപഞ്ചത്തിൻെറ പരമകാരണം ശുദ്ധബോധമാണെന്നു നാം കണ്ടു. യുക്തിക്കും അനുഭവത്തിനും അത് ബോധ്യമാകുന്നതായും വെളിപ്പെട്ടു. മരുഭൂമിയിൽ കാനൽജലമെന്നപോലെയാണ് ശുദ്ധബോധത്തിൽ പ്രപഞ്ചം കാണപ്പെട്ടുകൊണ്ടിരിക്കുന്നത്. രണ്ടാം പദ്യം വ്യാഖ്യാനിച്ചപ്പോൾ ഇക്കാര്യവും നാം ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ട്. ബോധവസ്തുവിൽ പൊന്തുന്ന സങ്കൽപങ്ങൾ അഥവാ ചിത്തവൃത്തികൾ ഇവയാണ് പ്രപഞ്ചാനുഭവമുളവാക്കുന്ന മധ്യവർത്തികൾ. ബോധത്തിനും പുറമെ കാണപ്പെടുന്ന ജഡപ്രപഞ്ചത്തിനുമിടക്ക് സങ്കൽപരൂപത്തിലുള്ള ചിത്തവൃത്തികൾ ഇല്ലെന്നുവന്നാൽ അതോടെ പ്രപഞ്ചം അസ്തമിക്കും. അനുഭവസ്വരൂപമായ ശുദ്ധബോധം ബാക്കിനിൽക്കുകയും ചെയ്യും. അപ്പോൾ പ്രപഞ്ചം യഥാർഥത്തിൽ നിൽക്കുന്നത് ചിത്തവൃത്തികളിലാണ്. ശുദ്ധമായ ബോധത്തിന് പ്രപഞ്ചത്തെ മുഴുവൻ തുടച്ചുമാറ്റിയിട്ട് തനിയെ നിൽക്കാൻ കഴിയുമെന്ന് തെളിഞ്ഞിട്ടുണ്ടല്ലോ. ബോധസ്വരൂപമായ ആത്മാവിലാണ് നിയമേന പ്രപഞ്ചം സ്ഥിതിചെയ്യുന്നതെന്ന് പറകവയ്യ. അങ്ങനെ പറഞ്ഞാൽ ആത്മാവുള്ളിടത്തൊക്കെ പ്രപഞ്ചം ഉണ്ടായേതീരൂ എന്നു വന്നുകൂടും. അപ്പോൾ പ്രപഞ്ചത്തിൻെറ നിയമേനയുള്ള സ്ഥിതി എവിടെയാണെന്നന്വേഷിക്കേണ്ടിയിരിക്കുന്നു. കാനൽജലം നിയമേന മരുഭൂമിയിൽ സ്ഥിതിചെയ്യുന്നുവെന്ന് പറകവയ്യല്ലോ. പ്രപഞ്ചത്തിന്റെ നിയമേനയുള്ള സ്ഥിതി എവിടെയാണെന്ന് തിരയുമ്പോഴാണ് പ്രപഞ്ചം ചിത്തവൃത്തികളിലാണ് നിയമേന സ്ഥിതി ചെയ്യുന്നതെന്ന് വെളിപ്പെടുന്നത്. ചിത്തവൃത്തികളുണ്ടോ പ്രപഞ്ചമുണ്ട്. ചിത്തവൃത്തികളില്ലേ പ്രപഞ്ചമില്ല. പ്രപഞ്ചമുണ്ടോ ചിത്തവൃത്തികളുണ്ട്. പ്രപഞ്ചമില്ലേ ചിത്തവൃത്തികളില്ല. ഇങ്ങനെ ഇക്കാര്യം തിരിച്ചും മറിച്ചും പരീക്ഷിച്ചുറപ്പിക്കാവുന്നതുമാണ്. അനന്തവും അനിർവചനീയവുമാ

യ പ്രപഞ്ചം വെറും ചിത്തസങ്കൽപങ്ങളിലാണ് നിലനിന്നുപോരുന്നതെന്ന് പറയുമ്പോൾ ചിലർ അമ്പരന്നുപോയെന്നുവരാം. വേദാന്തശാസ്ത്രത്തിന് ഇ ക്കാര്യം പ്രപഞ്ചത്തിൻെറ ഏതുകോണിലും ചെന്ന് ഉറക്കെ പ്രഖ്യാപിക്കുന്ന തിൽ സങ്കോചമേയില്ല. ഇത് ആവർത്തിച്ച് പരീക്ഷിച്ച് തെളിഞ്ഞിട്ടുള്ള വ സ്തുതയാണെന്നുള്ളതാണതിനു കാരണം. ചിത്തസങ്കൽപങ്ങളിലാണ് പ്ര പഞ്ചം നിലനിന്നുപോരുന്നതെങ്കിൽ ഇനി ഈ ചിത്തസങ്കല്പങ്ങളുടെ ഉല്പത്തി സ്ഥാനം ഏതെന്നാണ് തിരയേണ്ടത്. ചിത്തസങ്കൽപങ്ങൾ നേരിട്ട് ശുദ്ധബോധസ്വരൂപമായ ആത്മാവിൽനിന്നും പൊന്തുന്നവയാണോ? സൂക്ഷ്മപരിശോധനയിൽ അല്ലെന്നാണു കാണുന്നത്. ശുദ്ധബോധത്തിനും സങ്കൽപങ്ങൾക്കും ഇടയ്ക്ക് അവിദ്യ അഥവാ അജ്ഞാനം കയറിവന്നിട്ടാ ണ് സങ്കൽപങ്ങളെ ഉളവാക്കുന്നത്. എന്താണീ അജ്ഞാനം അഥവാ അവി ദ്യ? താൻ ബോധഘനമായ അമൃതവസ്തുവാണ് എന്ന കാര്യം ആത്മാവ് തൽക്കാലത്തേക്ക് മറന്നുപോകുന്നതുതന്നെയാണ് അവിദ്യ. മറവി ഒരു താ ല്ക്കാലഭ്രമത്തിന് കാരണമായിത്തീരുന്നുവെന്നല്ലാതെ അത് യാതൊരു ന ഷ്ടവും വരുത്തിക്കൂട്ടുന്നില്ലെന്നോർക്കേണ്ടതാണ്. എല്ലാ മറവികളും അങ്ങനെ യാണല്ലോ. ചില വിലപ്പെട്ട വസ്തുക്കൾ മടിയിൽ പൊതിഞ്ഞുവച്ചുകൊണ്ട് ചിലർ അതന്വേഷിച്ച് തിരിഞ്ഞു നടക്കാറില്ലേ? സാധനം കൈവശമുണ്ടെന്നു ള്ളതു മറന്നാൽ ഒരു താല്ക്കാല ഭ്രമം ഉണ്ടാകും. പക്ഷേ അതു കൊണ്ടെ ന്നും കയ്യിലുള്ളതിന് യാതൊരുകേടും വരുന്നില്ല. ഓർമ്മവരുമ്പോൾ മറന്നു പോയതിൽ ആശ്ചര്യപ്പെട്ടുകൊണ്ട് അതനുഭവിക്കുകയും ചെയ്യാം. എന്നാൽ ഓർമ്മ വരുന്നതുവരെ വസ്തുവിനെ അതില്ലാത്തയിടത്തൊക്കെ അന്വേഷിച്ച് കോലാഹലം കൂട്ടാനിടവരുന്നു. നിത്യമുക്തവും ആനന്ദഘനവുമായ ആത്മാ വിനും പററിയിരിക്കുന്ന അപകടമിതാണ്. താൻ നിത്യമുക്തനും ജ്ഞാനാന ന്ദസ്വരൂപനും ആണെന്ന് അല്പനേരത്തേക്ക് മറന്നുപോകുന്നു. ഈ മറവി യാണ് അവിദ്യ. ഈ മറവിയുടെ ഫലമായി സുഖസ്വരൂപമായ ആത്മാവിനെ തന്നെയാണ് സുഖാന്വേഷണത്തിൽ കൂടി സകലരും ബാഹ്യദൃശ്യങ്ങളിൽ കോലാഹലത്തോടെ തിര യുന്നത്. ആത്മാവിനീ മറവി എന്തുകൊണ്ടുണ്ടാ യി എന്നതു പ്രശ്നമല്ല. മറവികളുടെ കാരണം കണ്ടുപിടിക്കുക എളുപ്പമല്ല. എന്തുകൊണ്ടു മറന്നുപോയി എന്നു ചോദിച്ചാൽ മറന്നുപോയി എന്നു മാത്ര മേ മറുപടിപറയാൻ കാണൂ. വല്ല മുടന്തൻ കാരണവും പറഞ്ഞാൽ തന്നെ അതു യുക്തി സഹമായിരിക്കുകയില്ല. മറവിയെക്കുറിച്ചു നമുക്ക് വേണ്ടവ ണ്ണം ബോദ്ധ്യപ്പെടുന്നതു തന്നെ മറവി അകലുമ്പോഴാണ്. ആത്മാവിനുണ്ടാ യിരിക്കുന്ന മറവിയെക്കുറിച്ചും അതിനെ അകറ്റിയാണ് വ്യക്തമായി മനസ്സി ലാക്കേണ്ടത്. മറവിയിൽ നിന്നുകൊണ്ട് മറവിയെക്കുറിച്ച് വ്യക്തമായി മനസ്സിലാക്കാൻ സാധ്യമല്ല. ഭാരതീയതത്വാന്വേഷികൾ ആത്മാവിനുണ്ടായ മറവിയെ അകറ്റി ആ മറവിയെക്കുറിച്ച് വ്യക്തമായി പഠിച്ചിട്ടുള്ളവരാണ്. അ ങ്ങനെയാണ് ആത്മാവ് ശുദ്ധമായ അറിവ് അതായത് ബോധമാണെന്ന് അ വർ ധരിച്ചത്. ഇക്കാര്യം അല്പനേരത്തേയ്ക്ക് വിസ്മരിച്ചു പോകുന്നതാണ വിദ്യ. അവിദ്യയുടെ ഫലമായി ചിത്തസങ്കല്പങ്ങൾ പൊന്തുന്നു. ചിത്തസങ്ക

ല്പങ്ങളുടെ ഫലമായി പ്രപഞ്ചം ദൃശ്യമാകുന്നു. ഇതാണ് പ്രപഞ്ചാനുഭവത്തിന്റെ ക്രമം. മറവി ഇല്ലാതാകുന്നതോടുകൂടി താൻ മാത്രമേ ഉള്ളൂവെന്നും മറവിയുൾപ്പെടെ തന്നിൽ ഉണ്ടെന്നു തോന്നിയ മററെല്ലാം വെറും ഭ്രമം മാത്രമാണെന്നും സംശയമെന്യേ തെളിയുന്നു. ഇക്കാര്യങ്ങളാണ് ഗുരുദേവൻ നാലാം പദ്യത്തിൽ പ്രഖ്യാപിക്കുന്നത്:-

4 വൃത്തിസ്ഥമാമറിവിൽ വിശ്വവുമില്ലിതിന്റെ
വിത്താമവിദ്യയതുമില്ല വിളക്കുവന്നാൽ
അദ്ദിക്കിലെങ്ങുമിരുളില്ലുടനങ്ങു വർത്തി-
വിട്ടാൽ വിളക്കു പൊലിയുന്നിരുളും വരുന്നു.

അറിവ്-ശുദ്ധബോധസ്വരൂപമായ ആത്മാവ്: വൃത്തി - ചിത്തസങ്കല്പം; വൃത്തിസ്ഥമാം -ചിത്തസങ്കല്പത്തെ ആശ്രയിച്ചു നിൽക്കുന്ന; വിത്ത് -കാരണം; അവിദ്യ - അജ്ഞാനം അഥവാ സ്വാത്മവിസ്മൃതി; വർത്തി - തിരി; പൊലിയുന്നു - അണയുന്നു.

അറിവിൽ വൃത്തിസ്ഥമാം വിശ്വവും ഇല്ല: അതിന്റെ വിത്താം അവിദ്യയതും ഇല്ല. വിളക്കുവന്നാൽ അദ്ദിക്കിലെങ്ങും ഇരുളില്ല. അങ്ങു വർത്തിവിട്ടാൽ ഉടൻ വിളിക്കു പൊലിയുന്നു; ഇരുളും വരുന്നു.

ചിത്തസങ്കല്പങ്ങളെ ആശ്രയിച്ചു നിൽക്കുന്ന പ്രപഞ്ചവും അതിന്റെ കാരണമായ അജ്ഞാനവും ശുദ്ധബോധസ്വരൂപമായ ആത്മാവിൽ ഇല്ലതന്നെ. വിളക്കു വന്നാൽ ആ പ്രദേശത്തെങ്ങും പിന്നെ ഇരുട്ടു കാണുകയില്ല. തിരിയിൽ കത്തികൊണ്ടിരിക്കുന്ന വിളക്ക് തിരി വിട്ടാൽ ഉടൻ അണഞ്ഞു പോകുന്നു. അതോടെ ഇരുട്ടും വരുന്നു.

ഇവിടെ ആദ്യത്തെ രണ്ടു വരികളിൽ ശുദ്ധമായ ആത്മസത്യം മറമാറി തെളിയുമ്പോൾ എങ്ങനെയിരിക്കുമെന്നാണ് വിവരിക്കുന്നത്. മൂന്നും നാലും വരികളിൽ ബോധത്തിന്റെയും അതിനെ മൂടുന്ന അജ്ഞാനത്തിന്റെയും സ്വരൂപമെന്തെന്നു വിവരിച്ചിരിക്കുന്നു. വെളിച്ചവും ഇരുട്ടും പോലെയാണ് ബോധവും അജ്ഞാനവും. വെളിച്ചം അല്പമെങ്കിലും ഉള്ളപ്പോൾ നമുക്ക് ഇരുട്ടിനെ വേണ്ടവണ്ണം അറിയാൻ കഴിയുന്നില്ല. അതുപോലെ ചിത്തവൃത്തികളിൽ അല്പമെങ്കിലും ബോധം പകർന്നു നിൽക്കുമ്പോൾ അജ്ഞാനത്തിന്റെ സ്വരൂപം നമുക്ക് വേണ്ടത്ര അറിയാൻ കഴിയുന്നില്ല. നേരെമറിച്ച് തിരിയിൽ വെളിച്ചം അല്പവും ഇല്ലാതാകുമ്പോഴാണ് ഇരുട്ടിന്റെ കാഠിന്യം വെളിപ്പെടുക. അതുപോലെ ചിത്തസങ്കല്പങ്ങളിൽ നിന്നും ബോധം തീരെ അകലുമ്പോഴാണ് ബോധത്തെ മൂടുന്ന അജ്ഞാനാന്ധകാരത്തിന്റെ സ്വഭാവം നമുക്കു വെളിപ്പെടുന്നത്. എല്ലാ ജീവികളും ഗാഢനിദ്രയിൽ ഇതനുഭവിച്ചറിയുന്നവരാണ്.

## അത്ഭുതകരമായ അനുഭവം

സത്യസാക്ഷാത്കാരം അത്യത്ഭുതകരമായ ഒരനുഭവമാണ്. അവിദ്യാകല്പിതങ്ങളായ പ്രപഞ്ചവസ്തുക്കളെ കണ്ടനുഭവിച്ചുക്കൊണ്ടിരിക്കുമ്പോൾ

ആത്മാനുഭൂതിയെക്കുറിച്ച് എത്ര വിവരിച്ചു കേട്ടാലും നമുക്കതു ബോധ്യപ്പെടുന്നതല്ല. ഈ അനുഭവത്തെക്കുറിച്ച് ബ്രഹ്മാവ് നാരദനോടു പറയുന്നതായി ഭാഗവതകാരൻ ചിത്രീകരിക്കുന്നതു നോക്കുക:-

*ഋഷേ വിദന്തി മുനയഃ*
*പ്രശാന്താത് മേന്ദ്രിയാശയഃ*
*യദാതദേവാസത്തർക്കൈഃ*
*തിരോധീയേത വിപ്ലുതം.* *ഭാഗ-2-6-40*

ഹേ, നാരദമഹർഷേ, പരമസത്യമായ ആത്മാവിനെ മുനിമാർ അറിയുന്നു. മനോവൃത്തികളെയും ഇന്ദ്രിയവൃത്തികളെയും പൂർണ്ണമായി ഉപശമിപ്പിച്ചിട്ടാണ് അവരാസത്യത്തെ കണ്ടെത്തുന്നത്. അജ്ഞാനത്തിന്റെ സന്തതികളായ യുക്തി ചിന്തകൾകൊണ്ടൊന്നും അതു വെളിപ്പെട്ടുകിട്ടുന്നതല്ല. മാത്രമല്ല യുക്തി ചിന്തകൾ പലപ്പോഴും അതിനെ തെററിദ്ധരിപ്പിച്ച് മറച്ചുകളയാൻ മാത്രമേ ഉപകരിക്കുന്നുള്ളൂ.

## യുക്തിചിന്തകളും തെററിദ്ധാരണകളും

എന്തൊക്കെയായിരിക്കും ഈ യുക്തി ചിന്തകളും തെററിദ്ധാരണകളും? പറയാം. സംസാരക്ലേശങ്ങളിൽ മുങ്ങിക്കിടക്കുമ്പോൾ ആത്മാവിനാണ് സംസാരബന്ധമുണ്ടായതെന്നല്ലേ നമ്മുടെ തോന്നൽ? എന്നാൽ സത്യം ദർശിക്കപ്പെട്ടു കഴിയുമ്പോൾ ആത്മാവിനൊരിക്കലും സംസാരബന്ധം ഉണ്ടായിട്ടില്ലെന്നാണ് തെളിയുന്നത്. ഇതു രണ്ടും അനുഭവം കൊണ്ടല്ലാതെ യുക്തി കൊണ്ട് എങ്ങനെ പൊരുത്തപ്പെടുത്താൻ കഴിയും? മരുഭൂമിയിൽ കാനൽ ജലം കാണുന്നയാൾക്ക് അവിടെ അതുള്ളതായിട്ടാണനുഭവം. എന്നാൽ തത്ത്വം ഗ്രഹിച്ചു കഴിഞ്ഞയാൾക്കോ? അവിടെ ഒരുതുള്ളി വെള്ളംപോലും ഉണ്ടായിട്ടില്ലെന്നാണനുഭവം. ചുരുക്കത്തിൽ ഭ്രമം കൊണ്ടുണ്ടാകുന്ന അനുഭവമൊന്നും യഥാർത്ഥവസ്തുവിനെ സ്പർശിക്കുന്നില്ലെന്നുള്ളതാണ് സത്യം. എങ്കിൽ അനുഭവവേളയിൽ അതിനെ പൊടുന്നനെ തിരസ്കരിക്കാനും സാദ്ധ്യമല്ല. സത്യാനുഭവത്തിന്റെയും ഭ്രമാനുഭവത്തിന്റെയും ഈ പരസ്പര വൈരുദ്ധ്യം മനസ്സിലാകാത്തതു കൊണ്ടാണ് കേവല യുക്തി ചിന്തകന്മാർക്ക് സത്യാന്വേഷണത്തിൽ സംശയങ്ങൾ തീരാതെയിരിക്കുന്നത്. ഗുരുദേവൻ തന്നെ "*ആത്മോപദേശശതക*"ത്തിൽ ഇക്കാര്യം എത്ര തെളിച്ചു പറഞ്ഞിരിക്കുന്നുവെന്നു നോക്കുക:-

*ഉലകിനുവേറൊരുസത്തയില്ല; ഉണ്ടെ-*
*ന്നുലകരുരപ്പതു സർവ്വമൂഹഹീനം;*
*ജളനു വിലേശയമെന്നു തോന്നിയാലും*
*നലമിയലും മലർമാല നാഗമാമോ?* *ആത്മോ. ശ. 20*

സച്ചിദാനന്ദഘനമായ ആത്മാവിൽ നിന്ന് ഭിന്നമായ ഒരു പ്രപഞ്ചം ഉണ്ടായിട്ടേയില്ല; ഇനി ഉണ്ടാവുകയുമില്ല. ആർക്കെങ്കിലും ഉണ്ടെന്നു തോന്നുന്നുണ്ടെ

ങ്കിൽ അത് യുക്തി ഹീനമായ ഭ്രമം മാത്രം. അങ്ങകലെ മനോഹരമായ ഒരു പൂ മാല കിടക്കുന്നത് മറയന് ഒരു പക്ഷെ സർപ്പമാണെന്നു തോന്നിയേയ്ക്കാം. അതുകൊണ്ടുമാത്രം ഒരിക്കലും അത് സർപ്പമാകണമെന്നില്ലല്ലോ.

ഇക്കാര്യം സത്യസാക്ഷാത്കാരത്തിൽ കൂടി നല്ലവണ്ണം സാക്ഷാത്കരി ച്ചറിഞ്ഞുകൊണ്ടുതന്നെയാണ് ശ്രീ ഗുരുദേവൻ സങ്കല്പത്തെ ആശ്രയിച്ചു നില്ക്കുന്ന പ്രപഞ്ചം ആത്മാവിൽ ഇല്ലെന്ന് പ്രഖ്യാപിക്കുന്നത്. ശുദ്ധബോധ സ്വരൂപനും നിത്യ മുക്തനുമായ ആത്മാവിൽ സങ്കല്പങ്ങൾക്കു കാരണമായ അജ്ഞാനരൂപത്തിലുള്ള അവിദ്യക്കു യാതൊരു സ്ഥാനവുമില്ല.

## അറിവും അവിദ്യയും

വാസ്തവമിതാണെങ്കിൽ ആത്മാവിനെ മായാരൂപിണിയായ അവിദ്യ മ റയ്ക്കുന്നുവെന്നു പറയുന്നതെങ്ങനെ? ജ്ഞാനത്തെ അജ്ഞാനം മൂടിക്കള യുന്നു. ആ മൂടൽ മാറ്റിയാലേ ജ്ഞാനം തെളിയൂ എന്നൊക്കെ വേദാന്തഗ്ര ന്ഥങ്ങൾ പലയിടത്തും പ്രഖ്യാപിക്കുന്നുണ്ടല്ലോ. ഈ സംശയങ്ങൾക്കുള്ള മ റുപടിയാണ് പദ്യത്തിലെ ഉത്തരാർദ്ധം. ജ്ഞാനവും അജ്ഞാനവും വെളിച്ച വും ഇരുട്ടും പോലെയാണ്. വെളിച്ചം ഉള്ളതും ഇരുട്ട് ഇല്ലാത്തതുമാണ്. വെ ളിച്ചത്തിന്റെ ഇല്ലായ്മ മാത്രമാണ് ഇരുട്ട്. വെളിച്ചത്തിന് ശക്തി കുറയുമ്പോൾ ഇരുട്ടെന്നൊരുവസ്തു ഉണ്ടായിവരുന്നതായി തോന്നുന്നു. ഇരുട്ട് എവിടെനി ന്നാണുണ്ടാകുന്നത്? ഇരുട്ടിന് ഒരുത്പത്തിസ്ഥാനമേയില്ല. വെളിച്ചത്തിൽ നി ന്നും ഇരുട്ടുണ്ടാകുന്നുവെന്ന് പറയാൻ വയ്യല്ലോ. ഇരുട്ടിന് ഒരുത്പത്തിസ്ഥാ നമില്ലാത്തതുകൊണ്ടുതന്നെ അത് കേവലം വെളിച്ചത്തിന്റെ ഇല്ലായ്മയിലെ ഭ്രമം മാത്രമാണെന്നു തെളിയുന്നു. ഈ ഇരുട്ട് ഒരിക്കലും വെളിച്ചത്തിൽ നിന്നും ഉണ്ടാകുന്നില്ല. അതിന് വെളിച്ചത്തെ മൂടിക്കളയാനും പററുകയില്ല. എങ്കിലും ഇരുട്ടുണ്ടെന്നും ഇരുട്ടു വെളിച്ചത്തെ മൂടിക്കളയുന്നുവെന്നും ഒക്കെ നാം പറ ഞ്ഞുവരാറുണ്ട്. മങ്ങിയ വെളിച്ചം കാണുമ്പോൾ ഇരുട്ടു പ്രകാശത്തെ മൂടിയി രിക്കുന്നുവെന്നു തോന്നാറുമുണ്ടല്ലോ. എന്നാൽ പ്രകാശത്തെ ഇരുട്ട് ഒരിക്ക ലും ഒരുതരത്തിലും സ്പർശിക്കുന്നില്ലെന്നുള്ളതാണ് സത്യം. വസ്തുതയി താണെങ്കിലും വെളിച്ചത്തിന്റെ കുറവുകൊണ്ട് ഇരുട്ടുണ്ടെന്നുള്ള തോന്നൽ നിലനില്ക്കുന്നിടത്തോളം ഇരുട്ട് വെളിച്ചത്തെ മറയ്ക്കുന്നുവെന്നും മറ്റും പ റയേണ്ടിവരും. ജ്ഞാനസ്വരൂപമായ ആത്മാവിനും അജ്ഞാനസ്വരൂപമായ ജ ഡപ്രപഞ്ചത്തിനും തമ്മിലുള്ള ബന്ധവും ഇതുതന്നെ. ജ്ഞാനം തന്റെ പൂർ ണ്ണത സാക്ഷാത്കരിച്ചാൽ അജ്ഞാനജന്യമായ ജഡപ്രപഞ്ചം പാടെ മാറി ത്തരും. പൂർണ്ണ പ്രകാശത്തിൽ ഇരുട്ടിന്റെ കണികപോലും ബാക്കിനില്ക്കാ തിരിക്കുന്നതുപോലെ. "വിളക്കുവന്നാൽ അദ്ദിക്കിലെങ്ങുമിരുളില്ല". എന്നു ഗുരുദേവൻ പറയുന്നത് ഈ അർത്ഥത്തിലാണ്. ഇനി ഒരുതിരിയിൽ മങ്ങിയ വെളിച്ചമെങ്കിലുമുണ്ടെങ്കിൽ ഇരുട്ടിന്റെ കാഠിന്യം കുറഞ്ഞിരിക്കും. ജീവിത ത്തിൽ വിഷയസങ്കല്പങ്ങളോടുകൂടി ഉണർന്നിരിക്കുമ്പോൾ ജ്ഞാനം മങ്ങിയ വെളിച്ചംപോലെ ചിത്തസങ്കല്പങ്ങളാകുന്ന തിരികളിൽ അല്പമായി പ്രകാ ശിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട് പലതും അറിയുന്നു. അനുഭവിക്കുന്നു

എന്ന തോന്നൽ നിലനില്ക്കുന്നു. ഇവിടെ അറിവ് അപൂർണ്ണമായതുകൊണ്ട് മങ്ങിയ വെളിച്ചം ഇരുട്ടിനോടു കലർന്നിരിക്കുന്നതുപോലെ അറിവ് അറിവി ല്ലായ്മയോടു കലർന്നാണ് അനുഭവപ്പെടുന്നത്. ആത്മാവിനെ പൂർണ്ണമായി സാക്ഷാത്കരിക്കാത്ത ആർക്കും ജീവിതത്തെ പൂർണ്ണമായി അറിഞ്ഞു എന്ന് ഇന്നുവരെ അവകാശപ്പെടാൻ കഴിഞ്ഞിട്ടില്ല. അതിനുകാരണം അവരുടെ ജ്ഞാനം അജ്ഞാനത്തോടു കൂടിക്കലർന്ന് മങ്ങിമങ്ങി പ്രകാശിക്കുന്നുവെ ന്നുള്ളതുതന്നെ.

## അവിദ്യയുടെ തനിരൂപം

ഇനി അജ്ഞാനത്തിന്റെ അഥവാ അവിദ്യയുടെ പൂർണ്ണ രൂപം അറിയ ണമെങ്കിൽ ജ്ഞാനം അല്പമായിപ്പോലും പ്രകാശിക്കാത്ത ഒരിടത്തെത്തി നിൽക്കണം. പ്രകാശം ലേശം പോലും ഇല്ലാത്തിടത്തല്ലേ ഇരുട്ടിന്റെ കാഠി ന്യം വെളിപ്പെടൂ. അതുപോലെ സങ്കല്പമാകുന്ന തിരിയിൽ ജ്വലിക്കുന്ന അ ല്പമായ അറിവുപോലും ഇല്ലെന്നുവന്നാൽ ഇരുട്ടിന്റെ കട്ടിപിടിച്ച രൂപം കാ ണാം. നിത്യജീവിതത്തിൽ തന്നെ സകല ജീവികൾക്കും അങ്ങനെയൊരനു ഭവസ്ഥാനമുണ്ട്. അതാണ് ഗാഢനിദ്ര. അവിടെ സങ്കല്പമാകുന്ന തിരിയും വിട്ട് ജ്ഞാനമാകുന്ന വെളിച്ചം എങ്ങോ ഒളിച്ചുകളയുകയാണ്. അതുകൊ ണ്ട് കൂരിരുട്ടുമാത്രം അവശേഷിക്കുന്നു. ജ്ഞാനം തീരെ ഒളിഞ്ഞുപോകുന്ന തുകൊണ്ട് പരന്നു വ്യാപിക്കുന്ന അജ്ഞാനത്തെപോലും ഉണർന്നുവന്നശേ ഷം ഊഹിച്ചറിയാനേ കഴിയുന്നുള്ളൂ. അനുഭവവേളയിൽ അറിയാൻ കഴിയാ ത്ത ഒരനുഭവമാണ് ഉറക്കം. ഇക്കാര്യം ആരും നിഷേധിക്കുമെന്നു തോന്നു ന്നില്ല. അപ്പോൾ ഗാഢനിദ്രയിൽ അനുഭോക്താവായ അറിവും (ബോധവസ്തു വും) അതിനെ മറയ്ക്കുന്ന അജ്ഞാനാന്ധകാരവും മാത്രമാണുള്ളതെന്ന് സ്പ ഷ്ടമാണല്ലോ. ഇക്കാര്യമാണ് ഗുരുദേവൻ "വർത്തിവിട്ടാൽ വിളക്കുപൊലി യുന്നിരുളും വരുന്നു" എന്ന് ഭാവനാ സമ്പന്നമായി ചിത്രീകരിച്ചിരിക്കുന്നത്. ഉറക്കത്തിൽ അറിവിനെ മൂടുന്ന അജ്ഞാനാന്ധകാരം പ്രപഞ്ചമായി രൂപാ ന്തരപ്പെടുന്ന ഇന്ദ്രജാലം അടുത്ത പദ്യത്തിന്റെ വ്യാഖ്യാനത്തിൽ കൂടുതൽ തെളിയുന്നതാണ്.

## തത്ത്വജ്ഞാനവും ഭ്രമവും

അദ്വൈതദീപികയിലെ ആദ്യത്തെ നാലു പദ്യങ്ങളിലും പ്രപഞ്ചത്തെ വിശകലം ചെയ്ത് സത്യത്തെ കാട്ടിത്തരാനാണ് ഗുരുദേവൻ ശ്രമിച്ചത്. ദൃ ഗ്ദൃശ്യവിവേചനം, കാര്യകാരണപരമ്പരയിലെ പരമകാരണന്വേഷണം എന്നീ മാർഗ്ഗങ്ങളാണ് പ്രപഞ്ചവിശകലനത്തിന് അദ്ദേഹം അംഗീകരിച്ചത്. അങ്ങനെ അനിഷേധ്യങ്ങളായ യുക്തികളിൽ കൂടി പ്രപഞ്ചത്തിന്റെ പരകാരണം അഖ ണ്ഡവും അദ്വയവുമായ ബോധമാണെന്ന് തെളിയിച്ചു. അഖണ്ഡവും അദ്വയ വുമായ ബോധവസ്തുവിൽ കേവലം സ്വപ്നം പോലെ പ്രതിഭാസിക്കുന്ന മിഥ്യാദർശനങ്ങളാണ് പ്രപഞ്ചാനുഭവങ്ങൾ. സ്വപ്നത്തിൽ പലതും അനുഭ വിക്കുന്ന സ്വപ്നദ്രഷ്ടാവിൽ അവയൊന്നും യഥാർത്ഥ രൂപത്തിൽ ഇല്ലാതി

രിക്കുന്നതുപോലെ പ്രപഞ്ചം പരമസത്യത്തെ ഒരിക്കലും അണുപോലും വികാരപ്പെടുത്തുന്നില്ലെന്നുള്ളതാണ് വസ്തുത. സത്യസ്വരൂപത്തിൽ പ്രപഞ്ചത്തിന് പ്രസക്തിയേയില്ല. ആത്മസ്വരൂപത്തെക്കുറിച്ചുള്ള അജ്ഞതയൊന്നുമാത്രമാണ് പ്രപഞ്ചം ഉണ്ടെന്നുതോന്നുന്നതിനുള്ള ഹേതു. ഈ സാക്ഷാത്കാരരഹസ്യം അഞ്ചാം പദ്യത്തിൽ ഗുരുദേവൻ ആവർത്തിച്ചുറപ്പിക്കുകയാണ്:-

5 ആരായ്കിലീയുലകമില്ലിതവിദ്യ തത്ത്വ-
മോരാതവർക്കിതുലകായ് വിലസും ഭ്രമത്താൽ
ആരാൽ വിളക്കെരികിലില്ല പിശാചിതന്ധ-
കാരം ഭയന്നവനിരുട്ടു പിശാചുപോലാം.

ആരായ്കിൽ - ചിന്തചെയ്തറിഞ്ഞാൽ; ഉലകം - പ്രപഞ്ചം; അവിദ്യ - അജ്ഞാനം; തത്ത്വം - ബോധഘനമായ സത്യം; ഓരാതവർക്ക് - സാക്ഷാത്കരിക്കാത്തവർക്ക്; ഇത് - ഇക്കാണപ്പെടുന്നത്; വിലസും - തോന്നും; ഭ്രമത്താൽ - അജ്ഞാനത്താൽ; ആരാൽ - അടുക്കലായി; അന്ധകാരം - ഇരുട്ട്; പോലാം - പോലെ കാണപ്പെടും.

അന്വേഷിച്ചന്വേഷിച്ചു ചെന്നാൽ ഈ പ്രപഞ്ചം ഇല്ലെന്നു തെളിയും. അജ്ഞതയാണ് പ്രപഞ്ചം ഉണ്ടെന്ന തോന്നലിനു കാരണം. സത്യം കണ്ടെത്താൻ കഴിയാത്തവർക്ക് ആ സത്യം തന്നെ ഭ്രമം നിമിത്തം പ്രപഞ്ചരൂപത്തിൽ പ്രകാശിക്കുകയാണ് ചെയ്യുന്നത്. ഇരുട്ടിൽ ഒരാൾ പിശാചിനെ കാണുന്നുവെന്നു കരുതുക. സമീപത്തെങ്ങാനും വിളക്കെരിയുന്നുണ്ടെന്നു വന്നാൽ അയാൾ പിശാചിനെ കാണുകയില്ല. വെളിച്ചം ഇല്ലെന്നുവന്നാൽ ഇരുട്ടിന്റെ തോന്നലുളവാകും. ഭയമുള്ളവന് ഇരുട്ടുതന്നെ പിശാചിന്റെ രൂപം ധരിച്ച് നിൽക്കുന്നപോലെ കാണപ്പെടുകയും ചെയ്യും.

ഈ ശ്ലോകത്തിന്റെ അർത്ഥം കൂറേക്കൂടി വ്യക്തമായി ധരിക്കാൻ നമുക്ക് അതിന്റെ ദൃഷ്ടാന്തഭാഗത്തു നിന്നും തുടങ്ങാം. വെളിച്ചമുണ്ടെങ്കിൽ ഇരുട്ടില്ല. വെളിച്ചമില്ലെന്നുവന്നാൽ ഇരുട്ടാരംഭിക്കുന്നു. ഇരുട്ടുതന്നെ ഭ്രമം നിമിത്തം പിശാചായി കാണപ്പെടുകയും ചെയ്യുന്നു. ഇവിടെ വെളിച്ചം വസ്തുവും ഇരുട്ട് വസ്തുവിൻെറ ഇല്ലായ്മയുമാണ്. വെളിച്ചത്തിൻെറ ഇല്ലായ്മയാണ് ഇരുട്ട്. ഇരുട്ട് ഇടക്കാലത്തുമാത്രം ഉള്ളതായി കാണപ്പെടുന്ന ഒരു തോന്നലാണ്. അതു നേരത്തെ ഇല്ലായിരുന്നു. വെളിച്ചം വന്നാൽ അതു വീണ്ടും ഇല്ലാതാവുകയും ചെയ്യും. വെളിച്ചവും ഇരുട്ടും പോലെയാണ് അഖണ്ഡബോധവസ്തുവും അജ്ഞാനവും. അഖണ്ഡബോധം നിത്യമായ വസ്തുസത്തയാണ്. അഖണ്ഡബോധാനുഭവത്തിന്റെ അഭാവമാണ് അവിദ്യ അഥവാ അജ്ഞാനം. അഖണ്ഡബോധാനുഭവത്തിൽ അജ്ഞാനം നേരത്തേ ഇല്ലാതിരുന്നതാണ്. പ്രകാശം മങ്ങുമ്പോൾ ഇരുട്ടുണ്ടാകുന്നതായി തോന്നുന്നതുപോലെ അഖണ്ഡബോധാനുഭവത്തിനു മങ്ങൽസംഭവിച്ചതോടെ അജ്ഞാനം കടന്നുകയറി. ഭയന്നവന് ഇരുട്ട് പിശാചിന്റെ രൂപം കൈക്കൊണ്ടതുപോലെ അജ്ഞാനം സൂര്യചന്ദ്രാദി രൂപഭേദങ്ങളോടുകൂടി പ്രപഞ്ചരൂപത്തിൽ പ്രതിഭാസിക്കാനും തുടങ്ങി. ഇനിയും വസ്തുസ്വരൂപമായ അഖണ്ഡാദ്വയബോധം

മങ്ങലകന്ന് തെളിഞ്ഞാൽ വെളിച്ചത്തിൽ ഇരുട്ടും പിശാചുമെന്ന പോലെ അവിദ്യയും പ്രപഞ്ചവും എങ്ങോട്ടുപോയിയെന്നറിയാതെ മാഞ്ഞുമറയുന്നതാണ്. അപ്പോൾ പ്രകാശമെന്നപോലെ സർവ്വത്ര അഖണ്ഡാദ്വയബോധം നിറഞ്ഞു തിങ്ങുന്നതായും അനുഭവപ്പെടും. ഇത് വേദാന്തത്തിന്റെ വെറും ഊഹാപോഹവും മറ്റുമല്ല. ശ്രീ ഗുരുദേവനെപ്പോലെയുള്ള സാധനാസമ്പന്നരായ തപസ്വികൾ സാക്ഷാത്കരിച്ചുറപ്പിച്ച ജീവിതസത്യമാണ്. ചന്ദ്രനിലോ സൂര്യനിലോ എത്തിയാലും ഇതിൽ കവിഞ്ഞൊരു ജീവിതസത്യം ഒരു ശാസ്ത്രജ്ഞനും ഒരിക്കലും കണ്ടെത്താൻ പോകുന്നില്ലെന്നാണ് വേദാന്തശാസ്ത്രത്തിന്റെ പ്രഖ്യാപനം.

## മിഥ്യയും സത്യവും

പ്രപഞ്ചം മിഥ്യയെന്നു പറയുമ്പോൾ അതംഗീകരിക്കാൻ വിസമ്മതിക്കുന്നവരുണ്ടാകാം. നാരായണഗുരുദേവൻ ജഗത്ത് മിഥ്യയെന്ന് പറഞ്ഞിട്ടുണ്ടോ എന്നു കൂടി സംശയിക്കുന്നവരുണ്ട് മിഥ്യാവാദത്തിന്റെ പൊരുളെന്തെന്നുകൂടി നമുക്ക് ചിന്തിക്കാം. ഒരു വസ്തുവിനെ അറിഞ്ഞുകഴിഞ്ഞാൽ അതിന്റെ സ്വരൂപത്തിന് ഒരിക്കലും മാററം വരുന്നില്ലെങ്കിൽ അതാണ് *സത്യം.* ഒന്നിനെ ഒരു രൂപത്തിലറിഞ്ഞു. പക്ഷേ കുറേ കഴിഞ്ഞപ്പോൾ ആ രൂപം മാറി. അതു മറ്റൊന്നുപോലെ കാണപ്പെട്ടു. കുറേ കഴിഞ്ഞപ്പോൾ ആ കാഴ്ചയും മാറി. ഇങ്ങനെ കാണപ്പെടുന്ന കാഴ്ചയാണ് അസത്യം അഥവാ *മിഥ്യ*. ഉദാഹരണമായി സ്വർണ്ണത്തെ നാം മാലയായും വളയായും ഒക്കെ അറിയുന്നു. ഈ അറിവിൽ മാല, വള എന്ന അറിവ് അസത്യത്തെക്കുറിച്ചുള്ള അറിവാണ്. സ്വർണ്ണമെന്ന അറിവ് അവയിൽ മാറാതെ നിൽക്കുന്ന വസ്തുവിനെക്കുറിച്ചുള്ള അറിവും. സ്വർണ്ണമെന്ന വസ്തുവിൽ തല്ക്കാലത്തേയ്ക്കാരോപിച്ച നാമരൂപങ്ങൾ മാത്രമാണ് വള, മാല എന്നിവയൊക്കെ. ഈ നാമവും രൂപവും സ്വർണ്ണത്തിൽ നേരത്തേയില്ലായിരുന്നു; കുറെ കഴിഞ്ഞാൽ ഇല്ലാതാവുകയും ചെയ്യും. എത്രനാമരൂപങ്ങൾ മാറിയും മറിഞ്ഞും വന്നാലും അവയിലൊക്കെ മാറാതെ തുടരുന്ന വസ്തുസത്തയാണ് സ്വർണ്ണം. സൂര്യചന്ദ്രാദികളുൾപ്പെടെ പ്രപഞ്ചത്തിൽ കാണപ്പെടുന്ന എല്ലാ നാമരൂപങ്ങളും വളയും മാലയും പോലെ ഇല്ലാതിരുന്നിട്ടുണ്ടായവയും കുറെ കഴിഞ്ഞില്ലാതാകുന്നവയുമാണെന്ന് ഭൗതികശാസ്ത്രത്തിനു തന്നെ ഇന്ന് തെളിഞ്ഞിട്ടുണ്ട്. അപ്പോൾ ഈ കാണുന്ന നാമരൂപങ്ങൾ അസത്യങ്ങളാണെന്ന് ഏത് കുഞ്ഞിനാണറിഞ്ഞുകൂടാത്തത്? ജഗദ്രൂപേണ കാണപ്പെടുന്ന നാമരൂപങ്ങളിൽ മാറാതെ മായാതെ ആഭരണങ്ങളിൽ സ്വർണ്ണമെന്നപോലെ വല്ല വസ്തുസത്തയും നിലവിലുണ്ടോ എന്നതാണ് ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള സത്യാന്വേഷികൾ തിരഞ്ഞത്. ബോധഘനമായ അങ്ങനെയൊരു സത്യമുണ്ടെന്ന് സാക്ഷാത്കരിച്ചറിയാനും അവർക്ക് കഴിഞ്ഞു. ആ സത്യം സാക്ഷാത്കരിക്കപ്പെട്ടതോടെ ശുദ്ധബോധസ്വരൂപമായ അതിൽ മരുഭൂമിയിൽ കാനൽ ജലം പോലെ തോന്നി മറയുന്നവയാണ് സൗരയുഥഘടകങ്ങളുൾപ്പെടെയുള്ള എല്ലാ നാമരൂപങ്ങളുമെന്നും സംശയമെന്യേ തെളിഞ്ഞു. സ്വർണ്ണമില്ലെങ്കിൽ ആഭരണങ്ങളില്ലാത്തതുപോ

ലെ ബോധഘനമായ വസ്തുസത്തയില്ലെങ്കിൽ ജഗത്തിൽ ഒരു നാമരൂപവും പ്രകാശിക്കുകയേയില്ല. നേരെമറിച്ച് ആഭരണങ്ങളൊന്നുമില്ലെങ്കിലും സ്വർണ്ണം നിലനിൽക്കുന്നതുപോലെ സൂര്യചന്ദ്രാദി നാമരൂപങ്ങളൊന്നുമില്ലെങ്കിലും ബോധസ്വരൂപമായ സത്യം നിലനിൽക്കുമെന്നും കണ്ടു. സാക്ഷാത്കരിച്ചു കണ്ടതാണിത്. അല്ലാതെ പറഞ്ഞുകേട്ടതും ഊഹിച്ചതുംമററുമല്ല. ഏതൊരാൾക്കും നിർദ്ദിഷ്ടമാർഗ്ഗം തുടരുകയാണെങ്കിൽ ഈ സത്യം എക്കാലത്തും സാക്ഷാത്കരിക്കുകയും ചെയ്യാം. ഇങ്ങനെ മനനസാക്ഷാത്കാരങ്ങളിൽ കൂടി "ആരായ്കിലീയുലകമില്ല".

## സത്യാനുഭവവും ഭ്രമാനുഭവവും

ഇല്ലാത്ത ഉലകം ഉണ്ടെന്നു തോന്നിയതെങ്ങനെ? അതവിദ്യ. ശുദ്ധബോധമായ ആത്മസ്വരൂപത്തെക്കുറിച്ചുള്ള അനുഭവമില്ലായ്മ. ആത്മാവിന് ഈ അനുഭവമില്ലായ്മ എങ്ങനെ സംഭവിച്ചു? അദ്വയഘനമായ ആത്മാനുഭവം വീണ്ടെടുക്കുമ്പോൾ ഈ ചോദ്യത്തിനുത്തരം കിട്ടും. ഓക്സിജനും ഹൈഡ്രജനും ചേർന്ന് എങ്ങനെ വെള്ളമുണ്ടായി? വെള്ളം ഉണ്ടാകുന്നതായി കാണുമ്പോഴേ അതു മനസ്സിലാവൂ. എന്തായാലും തല്ക്കാലം അദ്വയബോധഘനമായ അനുഭവം ഇല്ലെന്നുള്ളത് അനുഭവമായതുകൊണ്ട് അത് നിഷേധിച്ചിട്ട് കാര്യമില്ലല്ലോ. അനുഭവമായതുകൊണ്ട് ഈ അവിദ്യയും സത്യമായിക്കൂടെ എന്നാണ് പിന്നൊരു സംശയം. പാടില്ല. അനുഭവം രണ്ടുവിധമുണ്ട്. ഭ്രമാനുഭവമെന്നും സത്യാനുഭവമെന്നും. കയറിൽ പാമ്പിനെ കാണുന്നതും കാണുമ്പോൾ അനുഭവമാണ്. പക്ഷേ അത് ഭ്രമാനുഭവമാണ്. കയറിൽ കയറിനെ കാണുന്നതാണ് സത്യാനുഭവം. ഭ്രമവും സത്യവും ഒരാൾക്കുതന്നെ അനുഭവിക്കാൻ കഴിഞ്ഞാൽ ഭ്രമമേത് സത്യമേത് എന്നു അനുഭവം തന്നെ വേർതിരിച്ച് കാണിച്ചുതരികയും ചെയ്യും. പ്രപഞ്ചം അവിദ്യയുടെ സൃഷ്ടിയാണെന്നുള്ളതിന് വ്യക്തമായ മറ്റൊരനുഭവവും ദിവസേന എല്ലാവർക്കുമുള്ളതാണ്. അതത്രേ ഗാഢനിദ്ര. സത്യം കാണാൻ കൊതിക്കുന്നവർ ഗാഢനിദ്രയെ മാത്രം വിശകലനം ചെയ്ത് പഠിക്കുമെങ്കിൽ പ്രപഞ്ചത്തിൻെറ മിഥ്യാത്വവും ബോധവസ് തുവിൻെറ സത്യത്വവും വെളിപ്പെട്ടുകിട്ടുന്നതാണ്. ഒരുവൻെറ എല്ലാ പ്രപഞ്ചാനുഭവവും ഗാഢനിദ്രയിൽ ഒരു കൂരിരുട്ടായി മാറുകയാണ്. ഇക്കാര്യത്തെ നിഷേധിക്കാൻ ആർക്കും കഴിയുകയില്ലല്ലോ. ഉണർന്നിരുന്നപ്പോൾ പ്രപഞ്ചാനുഭവങ്ങളും അവയുടെ അനുഭോക്താവായ 'ഞാൻ' എന്ന ബോധ വസ്തുവുമാണുണ്ടായിരുന്നത്. ഉറക്കത്തിൽ 'ഞാൻ' എന്ന ബോധവസ്തു ഇല്ലാതായിപ്പോകുന്നുവെന്ന് കരുതാൻ വയ്യ. ബോധവസ്തുവിൻെറ എല്ലാ പ്രപഞ്ചാനുഭവവും ഗാഢനിദ്രയിൽ ഒരു കൂരിരുട്ടായി മാറുകയാണ്. ഈ കൂരിരുട്ടു തന്നെയാണ് ബോധവസ്തുവിൻെറ സ്വരൂപാനുഭവത്തെപ്പോലും തടയുന്ന അജ്ഞത. ഇതിൽനിന്നുതന്നെ വീണ്ടും ഉണരുമ്പോൾ പ്രപഞ്ചാനുഭവങ്ങളെല്ലാം പൊന്തിവരികയും ചെയ്യുന്നു. ഇക്കാര്യം ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്:-

*ഇരുളിലിരുന്നറിയുന്നതാകുമാത്മാ-*
*വറിവതുതാനഥ നാമരൂപമായും*
*കരണമൊടിന്ദ്രിയ കർത്തൃകർമ്മമായും*
*വരുവതു കാൺക മഹേന്ദ്രജാലമെല്ലാം.* *ആത്മോ.ശ-27*

ഉറക്കത്തിൽ ഇരുട്ടിലിരുന്നുകൊണ്ട് സുഖിക്കുന്ന ബോധവസ്തു തന്നെയാണ് ആത്മാവ്. അതുതന്നെ ഉണരുമ്പോൾ മനസ്സായും, ഇന്ദ്രിയ ങ്ങളായും, കർത്താവായും, കർമ്മമായുമൊക്കെ പൊന്തിവരുന്നതു നോക്കുക. ഇത് മഹേന്ദ്രജാലമല്ലാതെ പിന്നെയെന്താണ്. ഉറക്കത്തിലെ കൂരിരുട്ടിൽ ബോധസ്വരൂപനായ ആത്മാവ് രാഹുഗ്രസ്തനായ സൂര്യനെപ്പോലെ ഒളി ഞ്ഞിരുന്നുവെന്നുള്ളത് അനുഭവമാണ്. ഉണരുമ്പോൾ 'ഞാൻ' ഒന്നും അറി- യാതെ സുഖമായുറങ്ങി' എന്നാണല്ലോ അനുഭവം. ഈ അനുഭവത്തെ വിശകലനം ചെയ്താൽ ഉറക്കത്തിൽ സുഖസ്വരൂപനായ 'ഞാനും' കടുത്ത അറിവില്ലായ്മയും ഉണ്ടായിരുന്നുവെന്നു തെളിയുന്നു. ഈ ജ്ഞാനം അറി വില്ലായ്മയും ചേർന്നാണ് ഉണർന്നുവരുമ്പോൾ വീണ്ടും പ്രപഞ്ചാനുഭവങ്ങളെ സൃഷ്ടിക്കുന്നത്. ഉണർവ്വിൽ 'ഞാൻ' എന്ന ബോധവസ്തുവിന് മാററമൊന്നും സംഭവിക്കുന്നില്ല. അപ്പോൾ മാറിമറയുന്ന പ്രപഞ്ചാനുഭവങ്ങളെല്ലാം ഉറക്കത്തിൽ നാം കണ്ട അറിവില്ലായ്മ അഥവാ അവിദ്യ ബോധസത്തയി ലുളവാക്കുന്ന ഭ്രമാനുഭവങ്ങൾ മാത്രമാണെന്ന് തെളിയുന്നു. ഇങ്ങനെ ബോധവസ്തുവും നിദ്രയിൽ അതിനെ മറയ്ക്കുന്ന ഇരുട്ടും ചേർന്നാണ് ഉണർവ്വിൽ എല്ലാ പ്രപഞ്ചാനുഭവങ്ങളും സൃഷ്ടിക്കുന്നത്. ഇക്കാര്യം ആർക്കും ചിന്തിച്ചറിയാവുന്നതേയുള്ളൂ. ശ്രീ ഗുരുദേവനെപ്പോലെയുള്ള സത്യദർശി കളാകട്ടെ അജ്ഞാനാവരണത്തെ അണിഞ്ഞും അഴിച്ചും പരീക്ഷിച്ച് സത്യദർശനം നേടിയശേഷമാണ് 'ഇതവിദ്യ' എന്നിങ്ങനെ പ്രപഞ്ചരഹസ്യം നമുക്ക് വെളിപ്പെടുത്തി തന്നിരിക്കുന്നത്.

## സത്യത്തെ തെററിദ്ധരിക്കുന്നതാണ് മിഥ്യ

'മിഥ്യ' എന്നതിനർഥം തന്നെ സത്യദർശനത്തോടെ മാഞ്ഞുമറയുന്ന ഭ്രമാനുഭവം എന്നാണ്. സത്യദർശനംവരെ 'മിഥ്യ' ഉള്ളതുപോലെ തന്നെ അ നുഭവപ്പെടും. കയറിൽ സർപ്പഭ്രമം ഉണ്ടായാൽ കയറ് കാണുന്നതുവരെ സർ പ്പം ഉള്ളതായി അനുഭവപ്പെടും. ആദിയിൽ ഇല്ലാതിരുന്നതും അവസാനം ഇ ല്ലാതാകുന്നതും ഇടയ്ക്കല്പകാലം മാത്രം ഉണ്ടെന്നു തോന്നുന്നതുമാണ് മി ഥ്യ. കാലം ചുരുങ്ങിയാൽ ദേശം ചുരുങ്ങും. ദേശം ചുരുങ്ങിയാൽ കാലവും. അവയിൽ ഒന്നു നീണ്ടാൽ മറ്റേതു നീളും. ഈ കാലദേശങ്ങളെ നീട്ടുകയും ചുരുക്കുകയും ചെയ്യുന്നതോ മൂന്നാമതൊരു ജീവിയുടെ പരിതഃസ്ഥിതിക്ക നുസരണമായ സങ്കൽപം. ചുരുക്കത്തിൽ കാലദേശങ്ങളെന്ന രണ്ട് സാപേ ക്ഷഘടകങ്ങൾ; അവയുടെ നിലനിൽപോ മൂന്നാമതൊരു വ്യക്തിയുടെ പരി തഃസ്ഥിതിയെ ആശ്രയിച്ചുമാത്രം. ഇത്രയുമായിട്ടും കാലദേശങ്ങൾ ഒരു വ്യ ക്തിയുടെ പരിതഃസ്ഥിതിക്കനുസരണമായി രൂപംകൊള്ളുന്ന സങ്കല്പസൃഷ്ടി കളാണെന്നു കാണാൻ ശാസ്ത്രബുദ്ധിയുണ്ടെന്നു പറയുന്നവർക്കും കഴിയാ

ത്തതാണ് അത്ഭുതം. പരിതഃസ്ഥിതിക്കനുസരിച്ചു മാറിപ്പോകുന്നതൊന്നും വസ്തുസത്തയുള്ള സത്യങ്ങളല്ല. അവയെയാണ് വേദാന്തം മിഥ്യയെന്നു വിളിക്കുന്നത്. പ്രപഞ്ചത്തിൻെറ അടിത്തൂണുകളായ കാലദേശങ്ങൾതന്നെ മിഥ്യാപ്രതിഭാസങ്ങളാണെങ്കിൽ അവയെ ആശ്രയിച്ചുമാത്രം രൂപംകൊള്ളുന്ന ജഗദ്ദൃശ്യങ്ങളുടെ കഥ പറയാനുമില്ലല്ലോ. എങ്കിലും സാപേക്ഷങ്ങളായ മിഥ്യാദൃശ്യങ്ങൾ ഒരു സത്യം നിമിഷംപ്രതി വിളിച്ചറിയിക്കുന്നു. "ഞങ്ങൾക്കാശ്രയമായ ഒരു നിരപേക്ഷസത്യമുണ്ട്; അതിനെത്തിരയൂ" എന്ന കാര്യം. ഇന്നുവരെ ഒരു ഭൗതികശാസ്ത്രജ്ഞനും ആ സത്യം കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. അതിനെ കാണുന്നതുവരെ സാപേക്ഷദൃശ്യങ്ങൾ ഉള്ളവയായി തോന്നിക്കൊണ്ടിരിക്കും. ശ്രീ നാരായണഗുരുദേവനെപ്പോലെ അന്തർമ്മുഖമായി അന്വേഷിച്ചവർക്ക് ആ നിരപേക്ഷസത്യത്തെ നേരിട്ടറിയാൻ കഴിഞ്ഞിട്ടുണ്ട്. അവർക്ക് എല്ലാ സാപേക്ഷദൃശ്യങ്ങളും ആ നിരപേക്ഷസത്യത്തിനകത്തുള്ള വെറും കാഴ്ചകളാണെന്നും തെളിഞ്ഞിട്ടുണ്ട്. അതു കണ്ടിട്ടില്ലാത്തവർക്ക് എല്ലാം പ്രത്യേകം പ്രത്യേകം പദാർഥങ്ങളായി തോന്നും. ഇക്കാര്യമാണ് ഗുരുദേവൻ "തത്ത്വമോരാതവർക്കിതുലകമായ് വിലസും ഭ്രമത്താൽ" എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്. ഗുരുദേവനും മററും കണ്ട നിരപേക്ഷസത്യത്തിൻെറ സ്വരൂപം അടുത്ത പദ്യത്തിൽ നമുക്ക് കുറേക്കൂടി വിശദമായി ചർച്ചചെയ്യാം.

### സത്തും അസത്തും

ജ്ഞാനം അജ്ഞാനം ഇവ കൂടിക്കലർന്നതാണ് എല്ലാ പ്രപഞ്ചാനുഭവവും. ഒരു പദാർഥത്തെക്കുറിച്ചറിയുമ്പോൾ അതിനെക്കുറിച്ചറിയുന്നതിലേറെ അറിവില്ലായ്മയും അതോടൊപ്പം കടന്നുവരുന്നു. ഒരു പുൽക്കൊടിയെക്കുറിച്ചുള്ള അറിവുപോലും ഇത്തരത്തിലുള്ളതാണ്. പുല്ലെന്ന പേരുചൊല്ലി നാമതിനെ അറിയുമ്പോൾ അതുകൊണ്ടുണ്ടാകുന്ന താല്ക്കാലിക പ്രയോജനങ്ങളെ അറിയുന്നുവെന്നല്ലാതെ അതിലെ വസ്തുസത്തയെന്തെന്നറിയുന്നതേയില്ല. പ്രപഞ്ചത്തിലെ എല്ലാററിനേയും നൂറിലേറെ അടിസ്ഥാനപദാർഥങ്ങളായി വേർതിരിച്ചിട്ടുണ്ടല്ലോ. ഭാരതീയ ദാർശനികന്മാർ പഞ്ചഭൂതനിർമ്മിതമായിട്ടല്ലേ പ്രപഞ്ചത്തെ മുഴുവൻ കാണുന്നത്. അപ്പോൾ പിന്നെ പദാർഥങ്ങളിലെ വസ്തുസത്തയെക്കുറിച്ചറിവില്ലെന്നു പറയുന്നതെങ്ങനെയെന്ന് ചിലർ സംശയിച്ചേയ്ക്കാം. ഇവിടെ പഞ്ചഭൂതദർശനത്തിലും നൂറിലധികം അടിസ്ഥാന പദാർഥങ്ങളെക്കുറിച്ചുള്ള അറിവിലും വീണ്ടും അറിവില്ലായ്മ കൂടിക്കലർന്നിട്ടുണ്ടെന്നോർക്കണം. പഞ്ചഭൂതങ്ങളും അടിസ്ഥാന പദാർഥങ്ങളുമെല്ലാം വികാരപ്പെട്ടുണ്ടായി മറയുന്ന കാര്യരൂപങ്ങളല്ലേ? അങ്ങനെയാണെങ്കിൽ അവ ഏതിൽനിന്നുണ്ടായി? ഏതിൽ തിരിച്ചുമറയുന്നു? ഇങ്ങനെയുള്ള അനേകം ചോദ്യങ്ങൾക്കുത്തരം കിട്ടുന്നതുവരെ അവയെക്കുറിച്ചുള്ള അറിവെല്ലാം അറിവില്ലായ്മയോട് കൂടിക്കലർന്നാണിരിക്കുന്നതെന്നു കാണാം. ഭൗതികശാസ്ത്രത്തിൻെറ കണ്ടുപിടിത്തങ്ങളുമെല്ലാം മററുള്ള അറിവുകളെപ്പോലെതന്നെ അറിവില്ലായ്മയോടു കൂടിക്കലർന്ന കൊച്ചറിവുകളാണെന്നു ധരിക്കാൻ കഴിഞ്ഞാൽ ചിലർ ഈശ്വരനെ ഒരിക്കലും നിഷേധിക്കുമായിരുന്നില്ല. അറി

വില്ലായ്മയുടെ അണുമാത്രസ്പർശംപോലുമില്ലാത്ത സമ്പൂർണ്ണമായ അറിവാണ് പ്രപഞ്ചത്തിനേകാശ്രയമായ ഈശ്വരസത്ത. നിർദ്ദിഷ്ട മാർഗ്ഗങ്ങളിൽ കൂടി ആ ഈശ്വരസത്തയെ സാക്ഷാത്കരിക്കുന്നതുവരെ എത്ര കെങ്കേമൻെറ അറിവായാലും അതറിവില്ലായ്മയോടുചേർന്ന അറിവായിരിക്കുകയേയുള്ളൂ. പ്രപഞ്ചാനുഭവങ്ങളെയെല്ലാം സാപേക്ഷമാക്കിത്തീർക്കുന്നതും അറിവിനോടു ചേർന്നുനിൽക്കുന്ന ഈ അറിവില്ലായ്മയാണ്. പ്രപഞ്ചാനുഭവത്തിലെ വൈരുദ്ധ്യാത്മകങ്ങളായ എല്ലാ ദ്വന്ദ്വാനുഭവങ്ങളും ഈ ജ്ഞാനാജ്ഞാനങ്ങളുടെ രൂപഭേദങ്ങൾ തന്നെയാണ്. വെളിച്ചം, ഇരുട്ട്, ചേതനം, ജഡം; ഉണ്മ, ഇല്ലായ്മ; നന്മ, തിന്മ; ധർമ്മം, അധർമ്മം, സുഖം, ദുഃഖം; ഉണർവ്വ്, ഉറക്കം ഇങ്ങനെ അനുഭവപ്പെടുന്ന നിരവധി ദ്വന്ദ്വഭാവങ്ങൾ യഥാക്രമം അറിവിൻെറയും അറിവില്ലായ്മയുടെയും രൂപഭേദങ്ങളാണ്. വെളിച്ചം, ചേതനം, ഉണ്മ, നന്മ, ധർമ്മം, സുഖം, ഉണർവ്വ് ഇവയൊക്കെ അറിവുതന്നെയാണ്. ഇവയുടെ വിപരീതഭാവങ്ങൾ അറിവില്ലായ്മയും. പ്രപഞ്ചാനുഭവത്തിലെ ഭാവാഭാവദ്വന്ദ്വങ്ങളാണിവയെല്ലാം. ഈ ദ്വന്ദ്വഭാവങ്ങളുടെ താരതമ്യബോധമാണ് എല്ലാ പ്രപഞ്ചാനുഭവങ്ങളും. ഇവിടത്തെ അനുഭവങ്ങളെല്ലാം അനിവാര്യമായി ഇങ്ങനെ രണ്ടു ഘടകങ്ങളെ സമാശ്രയിക്കുന്നതുകൊണ്ടുതന്നെ അവ സാപേക്ഷങ്ങളാണെന്ന് സിദ്ധമാകുന്നു.

## നിരപേക്ഷസത്യം

എവിടെയൊക്കെ സാപേക്ഷമായ അനുഭവം കാണുന്നുണ്ടോ അവിടെയൊക്കെ അതിനാശ്രയമായ ഒരു നിരപേക്ഷസത്യം ഉണ്ടായിരിക്കും. ഭാരതീയ സത്യദർശികൾ കണ്ടെത്തിയിട്ടുള്ള അലംഘനീയമായ ഒരു വസ്തുനിയമമാണിത്. പ്രപഞ്ചം സാപേക്ഷാനുഭവമാണെന്ന് ഇന്ന് ഭൗതികശാസ്ത്രത്തിനും ബോദ്ധ്യമായിട്ടുണ്ട്. മാറിമാറി വരുന്ന സാപേക്ഷാനുഭവങ്ങൾക്ക് ആശ്രയമായി ഒരു നിരപേക്ഷസത്യം ഉണ്ടായിരുന്നേ പറ്റൂ വേദാന്തശാസ്ത്രത്തിന് ഒരു കാര്യം ഉറപ്പിച്ചു പറയാൻ കഴിയും. നിരപേക്ഷസത്യത്തെക്കുറിച്ചുള്ള നിയമം ആ സത്യത്തെ സാക്ഷാത്കരിച്ച വേദാന്ത ശാസ്ത്രത്തിൻെറ നിയമമാണ്. നിരപേക്ഷസത്യദർശനത്തിൽ രൂപം കൊള്ളുന്ന നിയമങ്ങൾക്ക് മാററം വരിക സാദ്ധ്യമല്ലല്ലോ.

## സാപേക്ഷനിരപേക്ഷവസ്തുരഹസ്യം

സാപേക്ഷവും നിരപേക്ഷവുമായ അനുഭവങ്ങളുടെ രഹസ്യം സാക്ഷാത്കരിച്ചറിഞ്ഞുകൊണ്ട് സത്യജിജ്ഞാസുക്കൾക്ക് വ്യക്തമായി വിവരിച്ചുകൊടുക്കുകയാണ് ശ്രീനാരായണഗുരുദേവൻ അദ്വൈതദീപികയിലെ ആറാം പദ്യത്തിൽ:–

6 ഉണ്ടില്ലയെന്നു മുറമാറിയസത്തുസത്തു
രണ്ടും പ്രതീതമിതനാദി തമസ്സ്വഭാവം;
രണ്ടും തിരഞ്ഞിടുകിലില്ലയസത്തു രജ്ജൂ–
ഖണ്ഡത്തിലില്ലുരഗമുള്ളതു രജ്ജുമാത്രം.

അസത്ത് - ഇല്ലായ്മ അഥവാ അജ്ഞാനം; സത്ത് - ഉണ്മ അഥവാ ബോധം; പ്രതീതം - തോന്നപ്പെടുന്നത്; അനാദിതമസ്സ് - മൂലപ്രകൃതി അഥവാ മായ; രജ്ജുഖണ്ഡം - കയറിൻെറ കഷണം; ഉരഗം - സർപ്പം.

ഉണ്ട്, ഇല്ല എന്നിങ്ങനെ മുറയ്ക്ക് മാറിമാറി വരുന്ന വിരുദ്ധാനുഭവങ്ങളുടെ ആകെത്തുകയാണ് ജീവിതം. ഉണ്ട് എന്ന അനുഭവം സത്തിനേയും ഇല്ല എന്ന അനുഭവം അസത്തിനേയും വെളിപ്പെടുത്തുന്നു. സാപേക്ഷങ്ങളായ ഈ രണ്ട് അനുഭവങ്ങളും അനാദിയായ മായയുടെ ഫലമാണ്. അന്വേഷിച്ചറിഞ്ഞാൽ സാപേക്ഷമായി അനുഭവപ്പെടുന്ന ഈ സത്തും അസത്തും ഇല്ലാത്തതാണെന്ന് കാണാൻ കഴിയും. കയറിൻെറ കഷണത്തിൽ സർപ്പം ഇല്ലേയില്ല. ഉള്ളത് കയറുമാത്രം. അതുപോലെ ഉള്ളത് നിരപേക്ഷമായ അദ്വയസത്യം മാത്രമാണെന്നു ഭാവം.

## അനാദിതമസ്സ്

ജീവിതാനുഭവത്തിലെ വൈരുദ്ധ്യാത്മകങ്ങളായ ദ്വന്ദ്വാനുഭവങ്ങളെ സൂക്ഷ്മമായി പരിശോധിച്ചാൽ ഒന്നു ഭാവവും അതായത് ഉണ്മയും മറേറത് അഭാവവും അതായത് ഇല്ലായ്മയും ആണെന്നു കാണാം. ഭാവം വസ്തുസത്തയും അഭാവം ആ വസ്തുസത്തയുടെ ഇല്ലായ്മയിലുളവാകുന്ന തോന്നലുമാണെന്നറിയാൻ പ്രയാസമില്ലല്ലോ. അപ്പോൾ വെളിച്ചം വസ്തുസത്തയാണെങ്കിൽ ഇരുട്ട് വെളിച്ചത്തിൻെറ ഇല്ലായ്മയിൽ രൂപം കൊള്ളുന്ന ഒരു തോന്നൽ മാത്രമാണ്. ഇതുപോലെ മററു ദ്വന്ദ്വഭാവങ്ങളിലും കാണേണ്ടതാണ്. ചൈതന്യം വസ്തുസത്തയാണെങ്കിൽ ജഡം ചൈതന്യാഭാവത്തിലുള്ള ഒരു തോന്നൽമാത്രം ഇങ്ങനെ ഭാവം അഭാവത്തോടിടകലർന്ന് കാണുന്നുണ്ടെങ്കിൽ വസ്തുസത്തയായ ഭാവത്തെ പൂർണ്ണമായി സാക്ഷാത്കരിക്കാത്തതുകൊണ്ടാണ് അഭാവദർശനങ്ങൾ ഉണ്ടാകുന്നതെന്നും ചിന്തിച്ചറിയാൻ കഴിയും. വസ്തു പൂർണ്ണമായി സാക്ഷാത്കരിക്കപ്പെട്ടാൽ വസ്തുവിൻെറ അഭാവം പിന്നെ പ്രശ്നമേയല്ല. അതോടെ അഭാവദർശനങ്ങൾ മാറിമറയുമെന്ന് പറയേണ്ടതില്ലല്ലോ. അപ്പോൾ ചേതനമായ വസ്തുസത്തയെ പൂർണ്ണമായി ദർശിച്ചാൽ പിന്നെ അതിൻെറ അഭാവത്തിലെ ദർശനമായ ജഡം മാറിത്തന്നേ പറ്റൂ. ചേതനമായ വസ്തുസത്ത ഉണ്മയും അചേതനം ആ വസ്തുവിൻെറ അപൂർണ്ണാനുഭവത്തിലുളവാകുന്ന വെറും തോന്നലുമാണ്. ഇവിടെ ഉണ്ടാകാവുന്ന ഒരു സംശയം ഇതാണ്. ചേതനം അഥവാ സത്ത് സമ്പൂർണ്ണാനുഭവത്തോടുകൂടിയതാണെങ്കിൽ അതിൽ അപൂർണ്ണാനുഭവം എന്തുകൊണ്ടുണ്ടായി? അപൂർണ്ണാനുഭവത്തിലാണല്ലോ സത്തിൻെറ അഭാവത്തിൽ അസത്ത് അഥവാ ജഡം ഉണ്ടെന്നു തോന്നിയത്. ഭാരതീയസത്യാന്വേഷികൾ ഈ ചോദ്യത്തിനുത്തരം കാണാൻ പുറമേ തിരഞ്ഞുനോക്കി. ഒടുവിൽ പുറമേ തിരഞ്ഞു നടന്നാൽ ഇതിനുത്തരം ഒരിക്കലും കണ്ടുകിട്ടുകയില്ലെന്നവർക്ക് ബോദ്ധ്യമായി. ഈ ബോദ്ധ്യത്തെ അന്യഥാകരിക്കാൻ ഇന്നുവരെ ആർക്കും കഴിഞ്ഞിട്ടുമില്ല. വസ്തുസത്തയിൽ അഭാവരൂപമായ അപൂർണ്ണതാബോധം എന്തുകൊണ്ടുണ്ടായി എന്ന ചോദ്യവുമായി ഉപനിഷദ്ദ്രഷ്ടാക്കൾ ഒടുവിൽ സ്വന്തം വ്യ

ക്തിത്വത്തിൻെറ നേരെതന്നെ തിരിഞ്ഞു. ശ്രീനാരയണഗുരുദേവൻെറ ജീവ ചരിത്രം പഠിച്ചാൽതന്നെ സ്വന്തം വ്യക്തിത്വത്തിൻെറ നേരേ തിരിഞ്ഞുള്ള സ ത്യാന്വേഷണത്തിൻെറ സ്വരൂപം തികച്ചും വ്യക്തമായിക്കിട്ടുന്നതാണ്. ബാ ഹ്യപ്രപഞ്ചം എന്തെന്തൊക്കെ അത്യത്ഭുതങ്ങൾകൊണ്ടു നിറഞ്ഞതായാലും വ്യക്തികളെ സംബന്ധിച്ചിടത്തോളം അതിൻെറ അനുഭവകേന്ദ്രം അവരവരി ലാണല്ലോ സ്ഥിതിചെയ്യുന്നത്. വ്യക്തിസത്തയെ വിശകലം ചെയ്തറിയാൻ ശ്രമിച്ചതോടെ അവനവൻെറ ഉള്ളിലുള്ള ഏതോ ഒരു കേന്ദ്രത്തിൽനിന്നും പൊന്തിമറയുന്ന അനുഭവങ്ങൾ മാത്രമാണ് പ്രപഞ്ചത്തിലെ ദ്വന്ദ്വാനുഭവങ്ങ ളെല്ലാമെന്ന് കാണാൻ കഴിഞ്ഞു. അങ്ങനെയാണെങ്കിൽ പൊന്തിമറയുന്ന അ നുഭവങ്ങളെ നീക്കം ചെയ്തിട്ട് ആ കേന്ദ്രത്തി ൻെറ ശുദ്ധരൂപം മറമാറ്റിക്കാ ണാനായി പിന്നീടുള്ള ശ്രമം. അനുഭവത്തിൻെറ തുടക്കം കണ്ടെത്താതെ അ നുഭവം എങ്ങനെ ഉണ്ടായി എന്നറിയാൻ കഴിയുന്നതല്ലല്ലോ. ദ്വന്ദ്വാനുഭവങ്ങളെ അകറ്റാൻ കഴിയുമെന്നുള്ള കണ്ടുപിടിത്തമാണ് സത്യാന്വേഷണപഥത്തിലെ ഏറ്റവും വലിയ കണ്ടുപിടിത്തം. അകറ്റപ്പെടുന്നതോടുകൂടി എല്ലാ ദ്വന്ദ്വാനുഭ വങ്ങളും യാതൊരു വസ്തുസത്തയുമില്ലാതെ എങ്ങോട്ടു പോയിയെന്നറിയാൻ കഴിയാത്തവിധം മാഞ്ഞുമറയുകയാണ്. സൂര്യോദയത്തോടെ ഇരുട്ട് മാഞ്ഞു മറയുന്നതുപോലെ. ദ്വന്ദ്വാനുഭവങ്ങൾ മാഞ്ഞുമറയുന്നതോടെ സച്ചിദാനന്ദ ഘനവും സമ്പൂർണ്ണാനുഭവസ്വരൂപവുമായ ഒരഖണ്ഡസത്യം സൂര്യതുല്യം പ്ര കാശിച്ചു വിരാജിക്കുന്നതായും അനുഭവപ്പെട്ടു. ഈ അനുഭവ രഹസ്യം ഗുരു ദേവൻ തന്നെ *ആത്മോപദേശശതക*ത്തിൽ ഇങ്ങനെ വ്യക്തമാക്കിയിട്ടുണ്ട്:-

*സകലതുമുള്ളതുതന്നെ തത്ത്വചിന്താ-*
*ഗ്രഹനിതു സർവ്വവുമേകമായ് ഗ്രഹിക്കും;*
*അകമുഖമായറിയായ്കിൽ മായയാംവൻ-*
*പക പലതും ഭ്രമമേകിടുന്നു പാരം.* *ആത്മോ.ശ.88*

എല്ലാം ഉള്ളതുതന്നെ. സത്യം സാക്ഷാത്കരിച്ചയാൾ എല്ലാററിനേയും ആ ഒരേയൊരു സത്യത്തിൻെറ സ്വരൂപമായി അറിയും. അന്തർമ്മുഖമായി ഈ സത്യസാക്ഷാത്കാരം നേടാത്തവർ മായയുടെ പിടിയിൽപ്പെട്ടുപോകു ന്നു. അവർ ഭേദബുദ്ധിയോടെ പലതും കണ്ട് ഭ്രമിക്കാനും ഇടവരുന്നു. ധീര തയുള്ള ആർക്കും ഇന്നും അന്തർമ്മുഖമായ ഈ പരീക്ഷണം നടത്തി അനു ഭവത്തിൽകൂടി ബോദ്ധ്യപ്പെടാവുന്നതേയുള്ളൂ. ഈ സാക്ഷാത്കാരത്തോടെ പ്രപഞ്ചരൂപത്തിലുള്ള സദസദാത്മകമായ ദ്വന്ദ്വാനുഭവങ്ങളെക്കുറിച്ച് അലം ഘനീയങ്ങളായ രണ്ടു നിയമങ്ങൾ വേദാന്തശാസ്ത്രത്തിന് പ്രഖ്യാപിക്കാൻ കഴിഞ്ഞു. ഒന്നാമത്തേതിതാണ്. പ്രപഞ്ചരൂപത്തിൽ സാപേക്ഷങ്ങളായി കാ ണപ്പെടുന്ന എല്ലാ ദ്വന്ദ്വാനുഭവങ്ങളും സത്യസാക്ഷാത്കാരത്തോടെ എങ്ങെ ന്നില്ലാതെ മാഞ്ഞുമറയുന്ന വെറും തല്ക്കാലദർശനങ്ങൾ മാത്രമാണ്. രണ്ടാ മത്തെ നിയമം ഇങ്ങനെയാണ്. സാപേക്ഷപ്രപഞ്ചത്തിൻെറ പൂർണ്ണരഹസ്യം അതിൻെറ അനുഭവവേളയിൽ ആർക്കും വെളിപ്പെട്ടുകിട്ടുന്നതല്ല. സ്വപ്നവേ ളയിൽ സ്വപ്നരഹസ്യം വെളിപ്പെട്ടുകിട്ടാത്തതുപോലെ. സത്യം സാക്ഷാത്ക

രിച്ച് ബോദ്ധ്യപ്പെട്ട അലംഘനീയങ്ങളായ ഈ നിയമങ്ങളുടെ വെളിച്ചത്തി ലാണ് സത്യസ്വരൂപത്തിൽ പ്രപഞ്ചം എങ്ങനെ ഉണ്ടായി എന്ന ചോദ്യത്തിന് 'മായ' എന്നുത്തരം പറഞ്ഞത്. അല്ലാതെ ആരുടേയും വെറും ഊഹാപോഹ ങ്ങളിൽ പെടുന്നതല്ല മായാസിദ്ധാന്തം. "അനാദിതമഃസ്വഭാവം" എന്ന് ഗുരു ദേവൻ പദ്യത്തിൽ വിവരിച്ചിരിക്കുന്നതിന് മായാസ്വഭാവം എന്നുതന്നെയാ ണർത്ഥം. വസ്തു നിലവിലുള്ളിടത്തോളം നിലനിൽക്കുന്നതാണീ മായയും. മൂലപ്രകൃതി, മൂലാജ്ഞാനം, മായ, അനാദിതമസ്സ് ഇവയെല്ലാം പര്യായശ ബ്ദങ്ങളാണ്. അനാദിയെന്നും മൂലമെന്നുമുള്ള വിശേഷണങ്ങളെക്കൊണ്ട് പൂർ ണ്ണവസ്തുവിൽ വസ്തുവിൻെറ അപൂർണ്ണാനുഭവവും എന്നുമുണ്ടായിരിക്കു മെന്നു ചുരുക്കം. എന്നാൽ അനുഭവം പൂർണ്ണമായിരിക്കണോ അപൂർണ്ണമാ യിരിക്കണോ എന്നു തീരുമാനിക്കാനുള്ള സ്വാതന്ത്ര്യവും അനുഭവത്തിനു ണ്ടായിരിക്കും. അനുഭവം അപൂർണ്ണമായാൽ പ്രപഞ്ചഭ്രമം. പൂർണ്ണമായാൽ വസ്തുസ്വരൂപം. ഇതത്രേ അനുഭവനിയമം.

## പൂർണ്ണാപൂർണ്ണാനുഭവരഹസ്യം.

വസ്തുവിൻെറ ചെറിയൊരംശത്തെക്കുറിച്ചുള്ള അറിവും വലിയൊരം ശത്തെക്കുറിച്ചുള്ള അറിവില്ലായ്മവും ചേർന്നതാണല്ലോ അപൂർണ്ണജ്ഞാനം. അപൂർണ്ണജ്ഞാനത്തിലെ ഈ രണ്ടംശങ്ങളും പൂർണ്ണജ്ഞാനത്തിൽ മിഥ്യാ ദർശനങ്ങളായിത്തീരുന്നു. ചന്ദ്രനെ ഇന്നേതെല്ലാം രൂപങ്ങളിലാണ് നാം മന സ്സിലാക്കിപ്പോരുന്നത്. ഭൂമിയിൽ നിന്ന് നഗ്നനേത്രങ്ങൾക്ക് കാണാവുന്ന ച ന്ദ്രനെയാണ് അടുത്തകാലംവരെ മനുഷ്യർ പാടിപ്പുകഴ്ത്തിയിരുന്നത് അതി നെ ആസ്പദമാക്കി ചന്ദ്രനെക്കുറിച്ച് നിരവധി സങ്കൽപങ്ങളും അവർ പുലർ ത്തിപ്പോന്നിരുന്നു. ആധുനികശാസ്ത്രജ്ഞൻ ചന്ദ്രനിലേക്ക് യാത്രചെയ്യാനു ള്ള ഒരുക്കങ്ങൾ തുടങ്ങിയതോടെ കഥയാകെ മാറി. എന്നാൽ ഇപ്പോഴും നഗ്ന നേത്രങ്ങൾക്ക് ചന്ദ്രൻ പണ്ടേപ്പോലെതന്നെ കാണപ്പെടുന്നുമുണ്ട്. ചന്ദ്രനെ അടുത്തു കാണാൻ കഴിഞ്ഞിട്ടുള്ള ശാസ്ത്രജ്ഞൻ സാധാരണക്കാരൻെറ ചന്ദ്രദർശനത്തെ തെറ്റായ കാഴ്ചയായി വിവരിച്ചാൽ അതിൽവാദപ്രതിവാദ ത്തിനു വകയുണ്ടോ? ഇനി ചന്ദ്രനെ അടുത്തു കാണുന്ന ശാസ്ത്രജ്ഞൻെറ കാഴ്ചപോലും ചന്ദ്രനിൽ ചെന്നിറങ്ങി വസ്തുവിൽതന്നെ നിലയുറപ്പിച്ചുകൊ ണ്ട് അതിനെ അറിയുന്നയാളിൻെറ ദൃഷ്ടിയിൽ ഭ്രമദർശനമായി മാറുന്നു. കുറേക്കൂടി മുന്നോട്ടു നീങ്ങിയാൽ ചന്ദ്രന് സ്വരൂപാനുഭവമുണ്ടെങ്കിൽ മാറി നിന്നുകൊണ്ട് തന്നെ കാണുന്നവരൊക്കെ തെറ്റിദ്ധരിക്കുകയാണെന്ന് ചന്ദ്രൻ തന്നെ വിളിച്ചു പറഞ്ഞുവെന്നും വരും. ചുരുക്കത്തിൽ ബോധാനുഭവമുള്ള ഒരു വസ്തുവിനെ അതിനല്ലാതെ മററാർക്കും പൂർണ്ണമായി അറിയാൻ കഴി യുന്നതല്ല. അതിൽനിന്നും അകന്നുനിന്നുകൊണ്ട് മറെറാരാൾ അതിനെ അറിയുന്ന എല്ലാ അറിവുകളും അപൂർണ്ണദർശനങ്ങളായിരിക്കുകയേയുള്ളൂ. ഭാരതീയ സത്യദർശികൾ നിത്യമുക്തമായ പ്രപഞ്ചസത്യത്തിൽ എത്തിനിന്ന് അതുമായി ഏകീഭവിച്ച് അതിനെ അറിഞ്ഞവരാണ്. അങ്ങനെ വസ്തുവിന് പൂർണ്ണമായ സ്വരൂപവിജ്ഞാനമുണ്ടാകുമ്പോൾ അന്നുവരെ അറിവും അറിവി

ല്ലായ്മയും ഇടകലർന്നുണ്ടായിക്കൊണ്ടിരുന്ന എല്ലാ സാപേക്ഷദർശനങ്ങളും മാറിമറയുമെന്നു തീർച്ചയല്ലേ? മങ്ങിയവെളിച്ചത്തിൽ കയറിനെ പാമ്പായി തെറ്റിദ്ധരിക്കുന്നു. ഇവിടെ കാണുന്നത് കയറിനെത്തന്നെയാണ്. കാഴ്ചമാത്രം തെറ്റിപ്പോയെന്നേയുള്ളൂ. കാഴ്ച നേരെയായി കയറിനെ കണ്ടുകഴിഞ്ഞാൽ തെറ്റായ കാഴ്ചയും അതിൻെറ ഫലങ്ങളും അപ്പാടെ മാറിമറയുന്നതാണ്. അതുപോലെ ഉണ്മയും ഇല്ലായ്മയും ഇടകലർന്ന പ്രപഞ്ചാനുഭവത്തിലും ഉണ്മ മാത്രമായ കേവലസത്യത്തെതന്നെയാണ് അങ്ങനെ തെറ്റിദ്ധരിച്ചനുഭവിച്ചുകൊണ്ടിരിക്കുന്നത്. ആനന്ദഘനമായ ആ കേവലസത്തയെ ആത്മസ്വരൂപമായി സാക്ഷാത്കരിച്ചു കഴിയുമ്പോൾ അതുവരെ അനുഭവിച്ചുകൊണ്ടിരുന്ന സദസദ്ഭാവങ്ങളുടെ കൂടിക്കലർപ്പ് വെറും ഭ്രമം മാത്രമായിരുന്നുവെന്ന് തെളിയും. നിത്യാനന്ദസ്വരൂപമായ സത്യവസ്തുമാത്രമാണ് സനാതനമായി വിളങ്ങിനിൽക്കുന്നതെന്നും ബോദ്ധ്യപ്പെടും. ഇക്കാര്യമാണ് ഗുരുദേവൻ "രണ്ടും തിരഞ്ഞിടുകിലില്ലയസത്തു രജ്ജുഖണ്ഡത്തിലില്ലുരഗമുള്ളതു രജ്ജുമാത്രം" എന്ന ഉത്തരാർദ്ധംകൊണ്ട് അനുഭവരസികതയോടെ വെളിപ്പെടുത്തിയിരിക്കുന്നത്. പ്രപഞ്ചാനുഭവത്തിലെ സത്ത് ജീവഭാവവും അസത്ത് ജഡഭാവവുമാണ്. പരമമായ സത്യസാക്ഷാത്കാരത്തിൽ ഇവ രണ്ടും മാറിമറയുന്നതെങ്ങനെയെന്ന് അടുത്ത പദ്യം വ്യഖ്യാനിക്കുമ്പോൾ കുറേക്കൂടി തെളിയുന്നതാണ്.

## ഉണ്മയും ബോധവും

ഉണ്മയും ഇല്ലായ്മയും ഇടകലർന്നുണ്ടാകുന്ന പ്രപഞ്ചാനുഭവത്തിൻെറ രഹസ്യം ആറാം പദ്യത്തിൽ നമുക്ക് വ്യക്തമായി. ഉണ്മ ഒരു ബോധവസ്തുവിൻെറ സ്വാനുഭവമാണ്. ഉണ്മയും ബോധവും പര്യായശബ്ദങ്ങളാണെന്നർഥം. ജഡത്തിൻെറ ഉണ്മപോലും ജഡത്തിൻെറ സ്വാനുഭവമല്ല; ബോധവസ്തുവിൻെറ സ്വാനുഭവമാണെന്ന് അല്പം ചിന്തിക്കുന്നവർക്ക് തെളിഞ്ഞുകിട്ടും. ജഡത്തിന് ഉണ്ട് എന്ന അനുഭവം സാദ്ധ്യമല്ലല്ലോ. ഉണ്ട് എന്നനുഭവിക്കുന്ന ബോധവസ്തുവിനെ പ്രപഞ്ചത്തിൽ നിന്നും അകറ്റുക. അങ്ങനെയായാൽ പ്രപഞ്ചം ശുദ്ധശൂന്യമായിത്തീരുമെന്ന് പറയേണ്ടതില്ലല്ലോ. ഇനി ഉണ്ട് എന്നനുഭവിക്കുന്ന ബോധവസ്തുവിനെ പ്രപഞ്ചത്തിൽ നിന്നും അകറ്റാൻ കഴിയുമോ? അകറ്റിയാൽ ആ ബോധവസ്തുവും ശുദ്ധശൂന്യമായിത്തീരുകയില്ലേ? ഈ പ്രശ്നങ്ങൾക്കുത്തരമന്വേഷിക്കുമ്പോഴാണ് വേദാന്തശാസ്ത്രത്തിൻെറ പരീക്ഷണശാലയിലേക്ക് ധീരതയുണ്ടെങ്കിൽ സത്യാന്വേഷികൾ കടന്നുവരേണ്ടത്. ജഡപ്രപഞ്ചത്തിൽനിന്നും ശുദ്ധബോധത്തെ അകററാനുള്ള ഉപായവും അകറ്റിക്കഴിഞ്ഞാലുള്ള ബോധവസ്തുവിൻെറ സ്വരൂപവും വേദാന്തശാസ്ത്രം ഘട്ടംഘട്ടമായി ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ട്. ശ്രീ ഗുരുദേവൻെറ തന്നെ *ദർശനമാലയോ ആത്മോപദേശശതകമോ* പഠിച്ചുനോക്കിയാൽ ഇക്കാര്യം സംശയാതീതമായി വെളിപ്പെട്ടുകിട്ടും. ഈ പരീക്ഷണം നടത്തി സത്യം തെളിഞ്ഞുകണ്ട ഗുരുദേവൻ വ്യക്തമായ തൻെറ പരീക്ഷണഫലമാണ് ഏഴാം പദ്യത്തിൽ പ്രതിപാദിക്കുന്നത്:-

7 അസ്ത്യസ്തിയെന്നു സകലോപരി നില്പതൊന്നേ-
സത്യം സമസ്തവുമനിത്യമസത്യമാകും
മൃത്തിൻ വികാരമതസത്യമതിങ്കലൊക്കെ
വർത്തിപ്പതോർക്കിലൊരു മൃത്തിതു സത്യമത്രേ.

അസ്തി - ഉണ്ട്; അസ്ത്യസ്തി - ഉണ്ട്, ഉണ്ട്; സകലോപരി - വേറേവേറേയായി കാണപ്പെടുന്ന എല്ലാ ജഡദൃശ്യങ്ങൾക്കും മേലേ; സമസ്തവും - വേറെവേറെയായുള്ള കാഴ്ചകളെല്ലാം; മൃത്ത് – മണ്ണ്; മൃത്തിൻവികാരം - മണ്ണിൻെറ രൂപഭേദം; വർത്തിപ്പിച്ചത് – യഥാർത്ഥത്തിൽ ഉള്ളത്

ഉണ്ട്, ഉണ്ട് എന്നിങ്ങനെ ഉണ്മയെ അനുഭവിക്കുന്ന ബോധവസ്തു ഒന്നുമാത്രമാണ് വേറെവേറെയായി കാണപ്പെടുന്ന എല്ലാ ജഡദൃശ്യങ്ങൾക്കും മേലേയായി പ്രകാശിച്ചുനിൽക്കുന്ന സത്യം. വേർപെട്ട് വേർപെട്ടു കാണപ്പെടുന്ന മറെറല്ലാ കാഴ്ചകളും മാഞ്ഞുമറഞ്ഞുപോകുന്ന അനിത്യദർശനങ്ങളാണ്. അതുകൊണ്ടുതന്നെ അവ അസത്യവുമാണ്. മൺപാത്രങ്ങളിൽ കാണുന്ന രൂപഭേദങ്ങൾ മണ്ണിൻെറ വികാരമാണ്. വികാരത്തിന് ഭിന്നമായ വസ്തുസത്തയൊന്നുമില്ല. എന്നാൽ ആ വികാരങ്ങളിലൊക്കെ യഥാർത്ഥത്തിൽ നിലവിലുള്ള ഒരേ ഒരു വസ്തു മണ്ണുമാത്രമാണ്.

## ജീവജഡഭാവങ്ങൾ

പ്രപഞ്ചം ഒരു ബോധവസ്തുവിൻെറ അനുഭവമാണെന്നുള്ളത് ഒരു ചിന്തകനും നിഷേധിക്കുകയില്ലല്ലോ. ഈ അനുഭവം ഉണ്മയും ഇല്ലായ്മയും ഇടകലർന്നതാണെന്നും നാം കണ്ടു. ഇതിലെ ഉണ്മ ബോധാംശവും ഇല്ലായ്മ ജഡാംശവുമാണ്. ബോധവസ്തുവിൻെറ പൂർണതയ്ക്കാണ് വേദാന്തം ബ്രഹ്മമെന്നും പരമാത്മാവെന്നുമൊക്കെ പേരിട്ടിട്ടുള്ളത്. ഈ പരബ്രഹ്മത്തിൽ മായ അഥവാ മൂലാജ്ഞാനം സ്പന്ദിച്ചുയരുമ്പോഴാണ് സൂക്ഷ്മവും സ്ഥൂലവുമായ നിരവധി ജഡാംശങ്ങൾ രൂപംകൊള്ളുന്നത്. മായ സ്പന്ദനം നിലപ്പിച്ച് ഒഴിഞ്ഞുമാറിയാൽ ബോധവസ്തുവിൻെറ സമ്പൂർണ സ്വരൂപം. മായ സ്പന്ദിച്ചുയരുമ്പോൾ രൂപം കൊള്ളുന്ന ജഡങ്ങളിൽ വേറെവേറെയായി പ്രതിബിംബിക്കുന്ന ബോധാംശങ്ങളാണ് പ്രപഞ്ചാനുഭവത്തിലെ സദംശങ്ങൾ അഥവാ ജീവനുകൾ. നിരവധി ജലപാത്രങ്ങൾ നിരത്തിവച്ചിരുന്നാൽ അവയിലൊക്കെ വെവ്വേറെ സൂര്യപ്രതിബിംബങ്ങൾ കാണുന്നതുപോലെ പാത്രത്തിലെ സൂര്യൻ എന്നിങ്ങനെ പ്രതിബിംബത്തെയും നാം സൂര്യശബ്ദംകൊണ്ടുതന്നെ വ്യവഹരിക്കാറുണ്ട്. അതുപോലെയാണ് ജഡങ്ങളിലെ പ്രതിബിംബങ്ങളായ ബോധാംശങ്ങളെയും 'സത്ത്' എന്ന പദംകൊണ്ട് നാം നിർദേശിക്കുന്നത്. ഇവിടെ പാത്രങ്ങളിലെ സൂര്യപ്രതിബിംബങ്ങൾ വെള്ളത്തിൻെറ സ്വഭാവമനുസരിച്ച് ഭേദപ്പെട്ടിരിക്കുമെന്നും കാണാൻ പ്രയാസമില്ല. പാത്രത്തിലെ വെള്ളം കലങ്ങിയതാണെങ്കിൽ പ്രതിബിംബവും അവ്യക്തമായിരിക്കും. വെള്ളം ശുദ്ധമാണെങ്കിൽ പ്രതിബിംബവും ശുദ്ധമായിരിക്കും. ജഡതത്ത്വങ്ങളിൽ പ്രതിബിംബിക്കുന്ന ബോധാംശത്തിൻെറയും കഥയിതുതന്നെ. ജഡതത്ത്വത്തിന് കട്ടി കൂടുന്തോറും പ്രതിബിംബത്തിന് മങ്ങൽ കൂടിവരും. പ്രതി

ബിംബമായ ബോധാംശത്തിനുള്ള തെളിച്ചത്തിൻെറ കൂടുതൽ കുറവനുസരിച്ചാണ് ദേവമനുഷ്യപക്ഷിമൃഗവൃക്ഷലതാദി ജീവിഭേദങ്ങൾ കാണപ്പെടുന്നത്. ഈ ജീവികളിലൊക്കെ ജീവാത്മാവെന്നറിയപ്പെടുന്നത് ഉണ്മയെ അനുഭവിക്കാൻ കഴിവുള്ള ബോധാംശ പ്രതിബിംബമാണ്. പ്രപഞ്ചാനുഭവത്തിലെ ഉണ്മ അഥവാ സത്ത് ഈ ബോധപ്രതിബിംബമാണ്. ബോധം ഏതൊന്നിൽ പ്രതിബിംബിച്ചുനിൽക്കുന്നുവോ അതാണ് ജഡം. സകല ജീവികളുടെയും ജഡശരീരങ്ങൾ ചേതനങ്ങളായിത്തീരുന്നത് ഈ ബോധപ്രതിബിംബം ഉൾക്കൊള്ളുന്നതുകൊണ്ടാണ്. സൂര്യൻെറ പ്രതിബിംബം ഉൾക്കൊള്ളുന്ന വെള്ളം സൂര്യൻെറ പ്രകാശവും ചൂടും തന്നിലേക്ക് പകർന്നെടുക്കുന്നതുപോലെ ബോധപ്രതിബിംബം ഉൾക്കൊള്ളുന്ന ജഡതത്ത്വം ബോധത്തിൻേറതായ ചൈതന്യവും അറിവും തന്നിലേക്ക് പകർന്നെടുക്കുന്നു. ചൈതന്യമുററ് പ്രകാശിക്കുന്ന എല്ലാ പ്രപഞ്ചദൃശ്യങ്ങളുടെയും നിലനിൽപിൻെറ രഹസ്യം ഇതാണ്. ഈ നിലനിൽപിലെ ജഡതത്ത്വമാണ് പ്രപഞ്ചാനുഭവത്തിലെ 'അസത്ത്'. ഇങ്ങനെ വേറെവേറെ നിൽക്കുന്ന ജഡരൂപങ്ങളിൽ ബോധപ്രതിബിംബങ്ങൾ അനേകമുണ്ടെങ്കിലും അവയ്ക്ക് സാക്ഷിയായ സത്യം സൂര്യനെപ്പോലെ ഒന്നേയുള്ളൂ എന്നറിയാനും പ്രയാസമില്ല. ആശ്രയമുണ്ടെങ്കിലേപ്രതിബിംബം ഉണ്ടായിരിക്കൂ. ആശ്രയമില്ലാതായാൽ പ്രതിബിംബവും ഇല്ലാതാകും. പാത്രത്തിലെ വെള്ളം ഇല്ലാതായാൽ സൂര്യപ്രതിബിംബവും ഇല്ലാതാകും. അതുപോലെ പ്രപഞ്ചാനുഭവത്തിലെ ജഡതത്ത്വങ്ങളെ അകററിയാൽ അവയിൽ പരിമിതമായി പ്രതിബിംബിച്ചുനിന്ന ബോധാംശങ്ങളും പാടെ മറയുന്നതാണ്. ആശ്രയവും പ്രതിബിംബങ്ങളും അകന്നാലും പ്രതിബിംബങ്ങളെ ഉളവാക്കിയ അദ്വയശുദ്ധബോധം സൂര്യനെപ്പോലെ ഒരു കേടുംകൂടാതെ അവശേഷിക്കും. അതുകൊണ്ടുതന്നെ ബിംബം മാത്രമാണ് സർവോപരി വിലസുന്ന സത്യമെന്നും പ്രതിബിംബങ്ങൾ ഉപാധിനാശത്തോടെ മാഞ്ഞുമറയുന്ന തൽക്കാല സ്വഭാവങ്ങളാണെന്നും വന്നുചേരുന്നു.

## ബിംബരഹസ്യം

ജലപാത്രത്തിലെ പ്രതിബിംബം സൂര്യനെ ജലത്തോടിടകലർത്തിയേ കാണാൻ പററൂ. നേരേമറിച്ച് സാക്ഷാത് സൂര്യനെ മറെറാന്നിനോടും കൂട്ടിച്ചേർക്കാതെതന്നെ കാണാൻ കഴിയും. അതുപോലെ പ്രപഞ്ചത്തിലെ ബോധാംശപ്രതിബിംബമായ സത്തിനെ അഥവാ ജീവനെ ഏതെങ്കിലും ജഡാംശത്തോടുകൂട്ടിച്ചേർത്തേ കാണാൻ പററൂ. ഞാൻ, ഞാൻ എന്നിങ്ങനെ സകലരിലും പ്രകാശിച്ചുകൊണ്ടിരിക്കുന്ന അഹന്താനുഭവമാണ് ഈ ജീവൻെറ പ്രത്യക്ഷസ്ഫുരണം. സൂക്ഷ്മജഡമായ ശബ്ദത്തെ സമാശ്രയിച്ചുകൊണ്ട് അനുഭവപ്പെടുന്നതുകൊണ്ടുതന്നെ ഇതിലെ ബോധാനുഭവം ജഡത്തെ ആശ്രയിച്ചു നിൽക്കുന്നതാണെന്ന് തെളിയുന്നു. ഇനിയും സൂക്ഷ്മവും സ്ഥൂലവുമായ എത്ര ജഡഭാവങ്ങൾ വേണമെങ്കിലും ഇതിനോട് കൂട്ടിച്ചേർക്കുകയും ചെയ്യാം. അങ്ങനെയാണ് മാംസമയമായ ശരീരത്തെ ഈ ബോധാനുഭവത്തോട്

കൂട്ടിച്ചേർത്ത് ഞാനീ ശരീരമാണ് എന്ന ഭ്രമത്തിൽവരെ മനുഷ്യൻ എത്തി നിൽക്കുന്നത്. എന്നാൽ ജഡോപാധികളെ അകററി സത്യത്തെ തിരയുന്ന തോടെ ജീവജഡഭാവങ്ങൾ രണ്ടുമകന്ന് ബിംബസ്വരൂപമായ സത്യം ഒന്നി നോടും ഇടകലരാതെതന്നെ തെളിയും. ബിംബഭാവം തെളിയുന്നതോടെ പ്ര പഞ്ചാനുഭവത്തിലെ ജീവജഡഭാവങ്ങൾ രണ്ടും മറയുന്ന സാക്ഷാത്കാരര ഹസ്യമാണ് ആറാം പദ്യത്തിൽ 'രണ്ടും തിരഞ്ഞിടുകിലില്ലയസത്ത്' എന്ന് പ്രഖ്യാപിച്ചത്. ഇനി ബിംബസ്വരൂപമായ പരമാത്മവസ്തുവിനെ സാക്ഷാത്ക രിക്കുമ്പോഴുള്ള അനുഭവരഹസ്യമാണ് ഏഴാം ശ്ലോകത്തിലെ ഒന്നാം വരി യിൽ പ്രഖ്യാപിക്കുന്നത്. അവിടെ ഭേദബുദ്ധികളൊക്കെ അകലുന്നു. മററൊ ന്നിനോടും ഇടകലരാത്ത ബോധവസ്തുവിൻെറ ഉണ്മയുടെ അനുഭവം മാത്രം തെളിഞ്ഞുവിളങ്ങുന്നു. എല്ലാ ജഡദൃശ്യങ്ങൾക്കും അപ്പുറത്തായി തെളിയുന്ന ആ അഖണ്ഡമായ ഉണ്മയുടെ അനുഭവം ഒന്നേയുള്ളൂ. ഇടതിങ്ങിയ ഈ അനുഭവത്തിൽ ശബ്ദതരംഗങ്ങൾപോലും പൂർണമായി നിലയ്ക്കുന്നുവെ ന്നാണ് ഗുരുദേവൻതന്നെ പലയിടത്തും വ്യക്തമാക്കിയിട്ടുള്ളത്. ഈ സാക്ഷാ ത്കാരാനുഭവം തന്നെയാണ് 'അസ്ത്യസ്തിയെന്നു സകലോപരി നിൽപതൊ ന്നേ സത്യം' എന്ന് പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നത്. പരമസത്യാനുഭവം പ്രാപ ഞ്ചികാനുഭവത്തിലെ സത്തിനും അസത്തിനും അപ്പുറമാണെന്നകാര്യം വിസ്മ രിക്കാനേ പാടില്ല. ഗീതതന്നെ പരമസത്യത്തെ നിർവചിക്കുന്നത് "നസത് തന്നാ സദുച്യതേ–അതിനെ സത്തെന്നോ അസത്തെന്നോ പറയാൻ വയ്യ" എന്നാണ്. സാപേക്ഷങ്ങളായ സദസദ് വ്യവഹാരങ്ങളൊന്നും ആ സത്യത്തിൽ പ്രസ ക്തമല്ലെന്ന് ചുരുക്കം. ഭാഗവതം ഇക്കാര്യം സുവ്യക്തം പ്രഖ്യാപിക്കുന്നത് നോക്കുക:–

*യത്രേമേ സദസദ്-രൂപേ*
*പ്രതിഷിദ്ധേ സ്വസംവിദാ*
*അവിദ്യയാത്മനികൃതേ*
*ഇതി തദ്ബ്രഹ്മദർശനം.* *ഭാഗ–1–2–33*

പ്രപഞ്ചാനുഭവത്തിലെ സദസദ്രൂപങ്ങൾ രണ്ടിനേയും കേവലബോധം കൊണ്ട് നിഷേധിച്ചു തള്ളണം. ഇവ രണ്ടും കേവലബോധത്തിൽ അവിദ്യാ കൽപിതങ്ങളായ തൽക്കാലദർശനങ്ങളാണ്. ഇവ രണ്ടും ഉപേക്ഷിക്കപ്പെടു മ്പോൾ തെളിയുന്ന അഖണ്ഡബോധസത്തയുടെ സാക്ഷാത്കാരമാണ് ബ്ര ഹ്മദർശനം.

### ജഡസ്വരൂപം

ബോധവസ്തുവിൽ എന്താണെന്ന് വ്യക്തമായി വിവരിക്കാൻ കഴിയാ ത്തവണ്ണം പൊന്തിവരുന്ന കാഴ്ചകൾ മാത്രമാണ് ജഡങ്ങൾ. ബോധവസ്തു വിൽ ശക്തി സ്പന്ദിച്ചുയർന്നാൽ അവ കാണപ്പെടും. അതിസൂക്ഷ്മമായ ശ ക്തിസ്പന്ദനം ജഡത്തിൻെറ ആരംഭത്തെ കുറിക്കുന്നു. കാരണസൂക്ഷ്മസ്ഥൂ ലഘട്ടങ്ങളിലായിട്ടാണ് ജഡരൂപങ്ങൾ വേർതിരിയുന്നത്. ജഡം അജ്ഞാന

രൂപത്തിൽ ഒരിരുണ്ട മറയായി സ്ഥിതിചെയ്യുന്ന ഘട്ടമാണ് കാരണഘട്ടം. ജഡാവിർഭാവത്തിൻെറ ഈ തലം ഗാഢനിദ്രയിൽ സകലരും അനുഭവിച്ചറിയുന്നു. അവിടെനിന്നും പ്രാണസ്പന്ദനത്തോടെ ആവിർഭവിക്കുന്ന അന്തഃകരണമാണ് സൂക്ഷ്മജഡഘട്ടം. സൂക്ഷ്മജഡത്തിൻെറ അഥവാ അന്തഃകരണത്തിൻെറ സ്വതന്ത്രമായ പ്രവർത്തനരംഗമാണ് സ്വപ്നം. പ്രപഞ്ചത്തിൽ കാണുന്ന ബാഹ്യശരീരങ്ങളെല്ലാമാണ് ജഡത്തിൻെറ സ്ഥൂലഘട്ടം. ചുരുക്കത്തിൽ ശക്തിയുടെ പ്രഥമസ്പന്ദനം മുതൽ ജഡതത്വമാരംഭിക്കുന്നുവെന്നാണ് വേദാന്തമതം. ശക്തിസ്പന്ദനം പൂർണമായി നിലച്ചാൽ എല്ലാ ജഡരൂപങ്ങളും എങ്ങെന്നില്ലാതെ മറയും. സത്യവസ്തു മാത്രം അവശേഷിക്കും. ഈ പരീക്ഷണങ്ങൾ ആവർത്തിച്ച് പരീക്ഷിച്ചുറപ്പിച്ചിട്ടാണ് സംശയമെന്യേ ഗുരുദേവൻ അഖണ്ഡബോധം മാത്രമാണ്. സത്യമെന്നും മററ് "സമസ്തവുമനിത്യമസത്യമാകും" എന്നും പ്രഖ്യാപിച്ചിരിക്കുന്നത്.

### ദൃഷ്ടാന്ത വിവരണം

മണ്ണുകൊണ്ടുള്ള പാത്രങ്ങൾ നിരന്നിരിക്കുന്നിടത്ത് മൂന്നു ഘടകങ്ങൾ നമുക്ക് വ്യക്തമായി കാണാം. ഓരോ പാത്രത്തിനുമുള്ള രൂപം, അതാതിൻേറതായ നാമം, മണ്ണ് ഇവ മൂന്നുമാണ് ആ ഘടകങ്ങൾ. നാമവും രൂപവും ഓരോ പാത്രത്തിനും ഭിന്നമാണ്. എല്ലാ പാത്രത്തിലും ഒരുപോലെ കാണപ്പെടുന്ന വസ്തു മണ്ണുമാത്രം. പാത്രങ്ങളിൽ ഭിന്നഭിന്നമായി കാണപ്പെടുന്ന നാമരൂപങ്ങൾ എന്താണ്? പാത്രരൂപങ്ങളെ വേർതിരിക്കുവാൻവേണ്ടി മനുഷ്യൻ കൽപിച്ചു നൽകിയവയാണ് നാമങ്ങൾ. അവ ധ്വനിസമൂഹമാണ്. അവയ്ക്ക് പാത്രങ്ങളുമായി നേരിട്ട് ഒരു ബന്ധവുമില്ല. ഓരോ ഭാഷയിലും വസ്തുനാമങ്ങൾ വേറെവേറെയായിരിക്കുന്നതുതന്നെ ഇതിന് തെളിവാണ്. ഇനി ഓരോ പാത്രത്തിൻെറയും രൂപമോ? അത് മണ്ണിൽ തൽക്കാലം ആവിർഭവിച്ച ഒരു വികാരം മാത്രം. മണ്ണിൽനിന്നും വേർതിരിച്ചെടുക്കത്തക്ക വസ്തുസത്തയൊന്നും ആ രൂപത്തിനില്ല. ആ രൂപം ആവിർഭവിക്കുന്നതുകൊണ്ട് മണ്ണ് മണ്ണല്ലാതാകുന്നില്ല. ആ രൂപമൊക്കെ മറഞ്ഞാലും മണ്ണ് മണ്ണായിത്തന്നെ അവശേഷിക്കുകയും ചെയ്യും. ഇങ്ങനെ മുൻപിൽ കാണുന്ന അനേകം പാത്രങ്ങളെ വിശകലനംചെയ്തറിയുമ്പോൾ അവയിലൊക്കെ വ്യാപിച്ചുനിൽക്കുന്ന വസ്തു മണ്ണുമാത്രമാണെന്നും പാത്രരൂപേണയുള്ള കാഴ്ചകളൊക്കെ തൽക്കാലം അതിൽ ആവിർഭവിച്ചമിഥ്യാദർശനരൂപത്തിലുള്ള വികാരമാണെന്നും തെളിയും. നാമരൂപങ്ങളെന്ന മിഥ്യാദർശനഘടകങ്ങൾ ആവിർഭവിക്കുന്നതിന്മുമ്പും ആവിർഭവിച്ചതിനു ശേഷവും ഒക്കെ മണ്ണുമാത്രമാണ് വസ്തു. ഇതുപോലെ പ്രപഞ്ചം മൂന്ന് ഘടകങ്ങളിൽ കൂടിയാണ് തൽക്കാലം പ്രതിഭാസിക്കുന്നത്. ബോധഘനമായ സത്യം, അതിലെ തൽക്കാലവികാരങ്ങളായ രൂപങ്ങൾ, അവയ്ക്കു കൽപിതങ്ങളായിട്ടുള്ള നാമങ്ങൾ. നാമരൂപങ്ങൾക്ക് വിശേഷിച്ച് വസ്തുസത്തയൊന്നുമില്ലെന്ന് കണ്ടുവല്ലോ. അപ്പോൾ സൂര്യൻ, ചന്ദ്രൻ, പക്ഷി, മൃഗം, മനുഷ്യൻ എന്നിങ്ങനെ കാണപ്പെടുന്ന എല്ലാ നാമരൂപങ്ങളും ഭിന്നമായ വസ്തുസത്തയൊന്നും കൂടാതെ ബോധഘനമായ സത്യത്തിൽ തൽക്കാലത്തേക്ക്

കാണപ്പെടുന്ന ദർശനങ്ങൾ മാത്രമാണ്. അവ ഉണ്ടായാലും നിലനിന്നാലും മറഞ്ഞാലും വസ്തുവിന് കേടൊന്നും സംഭവിക്കുന്നില്ല. തൽക്കാല വികാരങ്ങളായ അവയെ നീക്കി നോക്കിയാൽ അഖണ്ഡാനുഭവരൂപത്തിലുള്ള സത്ത സർവോപരി തെളിയുകയും ചെയ്യും. ഈ സാക്ഷാത്കാരസ്ഥിതി ദൃഷ്ടാന്തം കൊണ്ട് വിവരിച്ചിരിക്കുകയാണ്. ഏഴാം ശ്ലോകത്തിൻെറ ഉത്തരാർധത്തിൽ. സാക്ഷാത്കാരത്തിന് മുമ്പുതന്നെ സച്ചിദാനന്ദസത്യത്തെ പാത്രങ്ങളിൽ മണ്ണിനെയെന്നപോലെ ഒരു ശ്രദ്ധാലുവിന് കാണാൻ കഴിയും. അതെങ്ങനെയെന്ന് നമുക്ക് അടുത്ത പദ്യത്തിൽ ചർച്ച ചെയ്യാം.

## അജ്ഞാനവേളയിലെ ബ്രഹ്മാനുഭവം

ബ്രഹ്മസ്വരൂപത്തിൽ മായാനിർമിതമാണ് പ്രപഞ്ചം. സത്ത, ജ്ഞാനം, ആനന്ദം ഇവ കൂടിച്ചേർന്നതാണ് ബ്രഹ്മസ്വരൂപം. ഇവയുടെ നേരെ വിപരീതഭാവങ്ങളാണ് മായാസ്വരൂപം. അസത്ത (ഇല്ലായ്മ) ജാഡ്യം, ദുഃഖം ഇവയാണ് മായാസ്വരൂപമെന്നർഥം. അപ്പോൾ പ്രപഞ്ചം ബ്രഹ്മമായാസ്വരൂപങ്ങളുടെ സങ്കലനമാണ്. പൊന്തിമറഞ്ഞുകൊണ്ടിരിക്കുന്ന ബ്രഹ്മശക്തിയായ മായക്ക് ആശ്രയമായതുകൊണ്ട് പരമകാരണം ബ്രഹ്മമാണെന്ന് തീർച്ച. പരമകാരണമായ ബ്രഹ്മത്തിൻെറ സ്വരൂപങ്ങളായ സച്ചിദാനന്ദങ്ങളെ ഓരോന്നിനെയായി മറച്ചുകൊണ്ടാണ് മായ പ്രപഞ്ചപ്രതീതിയുളവാക്കുന്നത്. എന്നാൽ കാര്യങ്ങളിൽ സർവ്വത്ര കാരണത്തിൻെറ ഏതെങ്കിലും ഒരംശം പകർന്നുകിട്ടാതെ സാധ്യമല്ല. അങ്ങനെ നോക്കുമ്പോൾ പ്രപഞ്ചഘടകങ്ങളിൽ എല്ലാററിലും ബ്രഹ്മസ്വരൂപത്തിൻെറ ഏതെങ്കിലും ഒരംശം പകർന്ന് അനുഭവപ്പെടുന്നതു കാണാം. പ്രപഞ്ചപ്രതിഭാസത്തിലെ സൂക്ഷ്മതലങ്ങളിലേക്കിറങ്ങിച്ചെല്ലുന്നതോടെ ബ്രഹ്മസ്വരൂപാംശം കൂടിക്കൂടി വരുന്നതും ഒരു ചിന്തകന് കാണാൻ കഴിയുന്നതാണ്. അങ്ങനെ സാക്ഷാത്കരിക്കുന്നതിന് മുമ്പ് തന്നെ പ്രപഞ്ചഘടകങ്ങളിൽ പരമകാരണമായ ബ്രഹ്മത്തിൻെറ സ്വരൂപം യുക്തിക്കും ചിന്തയ്ക്കുംപോലും കണ്ടെത്താൻ കഴിയുമെന്നാണ് ഗുരുദേവൻ അദ്വൈതദീപികയിലെ എട്ടാം പദ്യത്തിൽ വിവരിക്കുന്നത്:–

8 അജ്ഞാനവേളയിലുമസ്തിവിഭാതി രണ്ടു–
മജ്ഞാതമല്ല സുഖവും വിലസുന്നു മൂന്നും;
രജ്ജുസ്വരൂപമഹിയോടുമിദന്തയാർന്നു
നിൽക്കുന്നതിന്നിഹ നിദർശനമാമിതോർത്താൽ

അജ്ഞാനവേള – അറിവിൻെറ അപൂർണത അഥവാ പ്രപഞ്ചാനുഭവം; അസ്തി– ഉണ്മ; വിഭാതി – ഉണ്ടെന്നുള്ള അറിവ് അഥവാ അനുഭവം; അജ്ഞാതമല്ല – അറിയപ്പെടാതിരിക്കുന്നില്ല; വിലസുന്നു – അനുഭവവിഷയമാകുന്നു; രജ്ജുസ്വരൂപം – കയറിൻെറ രൂപം; അഹി – പാമ്പ്; ഇദന്ത – ഇത് എന്ന ബോധം; നിദർശനം – ദൃഷ്ടാന്തം.

സത്യത്തെ അറിയാതെ പ്രപഞ്ചത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്ന അജ്ഞാനവേളയിലും ഉണ്മ, ഉണ്ടെന്നുള്ള അനുഭവം അതായത് സത്തും

ചിത്തും ഇവ രണ്ടും അറിയപ്പെടാതിരിക്കുന്നില്ല. ആനന്ദരൂപമായ സുഖവും ചേർന്ന് അങ്ങനെ മൂന്നും അനുഭവവിഷയമാകുന്നുണ്ട്. കയറിൽ പാമ്പിനെ കണ്ടുകൊണ്ട് "ഇത് പാമ്പ്" എന്നനുഭവിക്കുന്നിടത്ത് കയറിന്റെ രൂപത്തോ ടൊരുമിച്ചുതന്നെയാണ് പാമ്പിനെ അറിയുന്നത്. ഇത് എന്ന പദം കൊണ്ട് കയറിനെതന്നെയാണല്ലോ കുറിക്കുന്നത്. അതുകൊണ്ട് സച്ചിദാനന്ദസ്വരൂപ മായ ബ്രഹ്മത്തിൽ പ്രപഞ്ചത്തെ ദർശിക്കുന്നതിന് 'ഇത് സർപ്പമാണ്' എ ന്നിങ്ങനെ കയറിലുള്ള സർപ്പദർശനം ദൃഷ്ടാന്തമായെടുക്കാം.

## ബ്രഹ്മസ്വരൂപം പ്രപഞ്ചത്തിൽ

ബ്രഹ്മസ്വരൂപത്തെ അൽപാൽപമായി മറച്ചുകൊണ്ടാണല്ലോ പ്രപഞ്ച നിർമിതിയിൽ മായ മുന്നേറുന്നത്. സച്ചിദാനന്ദങ്ങൾ ഏകീഭവിച്ച അദ്വയാനു ഭവമാണ് ബ്രഹ്മസ്വരൂപം. മായ ഇടയ്ക്കു കയറിവരുമ്പോഴാണ് സച്ചിദാനന്ദ ങ്ങൾ വേർപെടുന്നതുപോലെ കാണപ്പെടുന്നത്. എന്നാൽ ഒരുഘട്ടത്തിലും ബ്രഹ്മസ്വരൂപത്തെ പൂർണമായി മറയ്ക്കാൻ മായക്കു കഴിയുന്നില്ല. പ്രപഞ്ച ത്തിലെ അത്യന്തം കട്ടികൂടിയ ഇടമാണല്ലോ ജഡമെന്നറിയപ്പെടുന്ന കാഴ്ച. അവിടെ ബ്രഹ്മസ്വരൂപങ്ങളായ ജ്ഞാനവും ആനന്ദവും പൂർണമായി മറ യ്ക്കപ്പെട്ടിരിക്കുന്നു. കല്ലിനും കട്ടയ്ക്കുമൊക്കെ അറിവും ആനന്ദവുമില്ലെന്ന് പ്രസിദ്ധമാണല്ലോ. എങ്കിലും ബ്രഹ്മസ്വരൂപമായ സത്ത അഥവാ ഉണ്മ ന മുക്കവയിൽ അനുഭവിക്കാൻ കഴിയും. ഉണ്ട് എന്ന ബോധം ഉളവാക്കുന്നവ യാണല്ലോ എല്ലാ ജഡദർശനങ്ങളും. ഈ ഉണ്മയുടെ പ്രതീതി ജഡങ്ങൾക്ക് ലഭിച്ചിരിക്കുന്നത് പരമകാരണമായ ബ്രഹ്മത്തിന്റെ അംശമായിട്ടാണെന്ന റിയേണ്ടതാണ്. ഇനിയും നമുക്ക് പ്രാപഞ്ചികമായ നിലനിൽപിന്റെ സൂക്ഷ്മ തലങ്ങളിലേക്കിറങ്ങിച്ചെല്ലാം. അപ്പോൾ കാണാം ബ്രഹ്മസ്വരൂപം ഓരോന്നോ രോന്നായി മറ മാറിത്തെളിയുന്നത്.

## ചിത്തവൃത്തികളും ബ്രഹ്മസ്വരൂപവും

പ്രാപഞ്ചികമായ നിലനിൽപിന്റെ സൂക്ഷ്മതലങ്ങളാണ് ചിത്തവൃത്തി കൾ. ഇവയെ മൂഢം, ഘോരം, ശാന്തം എന്ന് മൂന്നായി തിരിക്കാം. സമ്മോഹം, ഭയം തുടങ്ങിയവ മനസിന്റെ മൂഢവൃത്തികളാണ്. തൃഷ്ണ, മമത, രാഗം, ലോഭം മുതലായവ ഘോരവൃത്തികൾ. നിസംഗത്വം സഹനശക്തി, ഔദാര്യം, കാരുണ്യം ഇവയൊക്കെയാണ് ശാന്തചിത്തവൃത്തികൾ. ജഡമണ്ഡലത്തിൽ നിന്ന് നാം ചിത്തത്തിന്റെ മൂഢഘോരവൃത്തികളിലെത്തിനിൽക്കുമ്പോൾ മായയുടെ ഒരു മറകൂടി അവിടെ മാറിയതായിക്കാണാം. മൂഢഘോരവൃത്തി കളിൽ ബ്രഹ്മസ്വരൂപങ്ങളായ ഉണ്മയും ജ്ഞാനവും അനുഭവപ്പെടുന്നു. അവ ഉണ്ടായിരിക്കുകയും ഉണ്ടെന്ന് സ്വയം അറിയുകയും ചെയ്യുന്നു. ബാഹ്യജഡ ങ്ങൾ ഉള്ളവയായിരുന്നിട്ടും സ്വയം ഉണ്ടെന്നറിയുന്നില്ല. മൂഢഘോരചിത്ത വൃത്തികളിൽ ഉണ്മയും ജ്ഞാനവും വേറെവേറെയായല്ല അനുഭവപ്പെടുന്നത്. സത്തയും ജ്ഞാനവും അവിടെ ഒരേ അനുഭവത്തിൽ ഏകീഭവിച്ചിരിക്കുക യാണെന്ന് ഓർക്കേണ്ടതാണ്. മൂഢഘോരചിത്തവൃത്തികളിൽ മായ ബ്രഹ്മ

ത്തിൻെറ ആനന്ദാംശത്തെ മാത്രമേ മറച്ചുകളഞ്ഞിട്ടുള്ളൂ. ഇനിയും ചിത്തത്തിൻെറ അത്യന്തം സൂക്ഷ്മങ്ങളായ ശാന്തവൃത്തികളിലേക്ക് കടന്നുചെല്ലുക. നിസ്സംഗത്വം, കാരുണ്യം, ഔദാര്യം തുടങ്ങിയ ശാന്തവൃത്തികളിൽ ബ്രഹ്മസ്വരൂപങ്ങളായ സച്ചിദാനന്ദങ്ങൾ മൂന്നും നമുക്ക് ഒത്തിണങ്ങി അനുഭവിക്കാൻ കഴിയുന്നു. കാരുണ്യം, ഔദാര്യം തുടങ്ങിയ ചിത്തവൃത്തികൾ സുഖകരങ്ങളാണെന്ന് പറയേണ്ടതില്ലല്ലോ. പക്ഷെ ഇവിടെയും അജ്ഞാനം മാറിയെന്നു പറയാൻ വയ്യ. ചിത്തവൃത്തികളുടെ പരിമിതിയിലൊതുങ്ങുന്ന സച്ചിദാനന്ദങ്ങളുടെ അൽപരൂപം മാത്രമേ അനുഭവവിഷയമാകുന്നുള്ളൂ. നിർമലമായ ജലത്തിൽ സൂര്യൻ പ്രതിബിംബിച്ചാൽ സൂര്യൻെറ ചൂടും വെളിച്ചവും എല്ലാം ആ ജലത്തിൽ പകർന്നുകിട്ടുന്നുണ്ടാവും. എങ്കിലും ജലപാത്രത്തിൻെറ പരിമിതിക്കനുസരിച്ചുമാത്രമേ സൂര്യൻെറ ചൂടും വെളിച്ചവും അതിനുൾക്കൊള്ളാൻ കഴിയൂ. സാക്ഷാത് സൂര്യൻ എന്നും ജലത്തിനുപരിയായിരിക്കുകയും ചെയ്യും. എങ്കിലും ജലപാത്രത്തിലെ പ്രതിബിംബത്തെ നോക്കി നമുക്ക് സാക്ഷാത് സൂര്യനെ ഊഹിക്കാവുന്നതാണ്. അതുപോലെ ചിത്തവൃത്തി നിശ്ശേഷം നിലച്ചാലേ ബ്രഹ്മസ്വരൂപം പൂർണമായി തെളിയൂ. എങ്കിലും അത്യന്തം നിർമലമായ ചിത്തവൃത്തിയിൽ ബ്രഹ്മസ്വരൂപം ശുദ്ധജലത്തിൽ സൂര്യബിംബംപോലെ തെളിഞ്ഞ് പ്രതിബിംബിക്കാനിടവരുന്നു. അതുകൊണ്ടാണ് ശാന്തചിത്തവൃത്തികളിൽ സച്ചിദാനന്ദങ്ങൾ ഒരുമിച്ചനുഭവപ്പെടുന്നത്. ഇങ്ങനെ പ്രപഞ്ചത്തിനേകാശ്രയമായ സത്യത്തിൻെറ സ്വരൂപം ഒരു ചിന്തകന് അജ്ഞാനദശയിൽപോലും പ്രപഞ്ചദൃശ്യങ്ങളിൽ കണ്ടെത്താൻ കഴിയും. ചിത്തവൃത്തികളെ സൂക്ഷ്മതലത്തിലേക്ക് നയിക്കുംതോറുമാണ് സത്യം കൂടുതൽ കൂടുതൽ തെളിയുന്നതെന്നും കണ്ടു. പൂർണസത്യത്തിൻെറ സാക്ഷാത്കാരത്തിലേക്ക് വഴിതെളിക്കുന്ന യുക്തിയുക്തമായ ഈ ചിന്താതന്തുവാണ് "അജ്ഞാനവേളയിലുമസ്തിവിഭാതി രണ്ടുമജ്ഞാതമല്ല സുഖവും വിലസുന്നു മൂന്നും" എന്ന ഭാഗംകൊണ്ട് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്.

**കയറും പാമ്പും**

ബ്രഹ്മസ്വരൂപത്തിൽ മായ മറകളുണ്ടാക്കുന്നതോടെയാണ് പ്രപഞ്ചദൃശ്യങ്ങൾ പ്രതിഭാസിക്കാൻ തുടങ്ങുന്നത്. മായ രണ്ട് കൃത്യങ്ങളാണിവിടെ നിർവഹിക്കുന്നത്. ആദ്യമായി സത്യത്തിൻെറ പൂർണരൂപത്തെ മറയ്ക്കുന്നു. ഇതാണ് മായയുടെ ആവരണശക്തി. രണ്ടാമതായി സത്യസ്വരൂപത്തിൽ സൂര്യൻ, ചന്ദ്രൻ തുടങ്ങിയ ദൃശ്യങ്ങളെ ഉണ്ടാക്കിക്കാണിക്കുന്നു. ഇതാണ് മായയുടെ വിക്ഷേപശക്തി. വിക്ഷേപശക്തികൊണ്ട് മായ ഉണ്ടാക്കിക്കാണിക്കുന്ന പുതിയ ദൃശ്യങ്ങളെ കണ്ടനുഭവിച്ചുകൊണ്ടിരിക്കുമ്പോഴും സത്യ സ്വരൂപം പൂർണമായി മറഞ്ഞുപോകുന്നില്ലെന്നാണ് നാം കണ്ടത്. മങ്ങിയ വെളിച്ചത്തിൽ കയറിൽ പാമ്പിനെ കാണുന്നത് ഈ പ്രപഞ്ചദർശനത്തിന് ദൃഷ്ടാന്തമായെടുക്കാം. ഒരാൾ വഴിയിൽകൂടി നടന്നുപോകുമ്പോൾ അങ്ങകലെ കിടക്കുന്ന കയറിനെ പാമ്പായി തെററിദ്ധരിക്കുന്നു. ഈ ദർശനത്തിലും മേൽപറ

ഞ്ഞ മായാശക്തികളുടെ പ്രവർത്തനം കാണാം. ആദ്യമായി കയറിന്റെ പൂർണരൂപം മറയ്ക്കപ്പെടുന്നു. വസ്തുവിൽ ദൃഷ്ടി പതിയുകയും യഥാർഥരൂപം മറയ്ക്കപ്പെടുകയും ചെയ്താൽ മറ്റൊന്നായി അത് കാണപ്പെടുമെന്ന് തീർച്ചയാണല്ലോ. അങ്ങനെ പാമ്പിന്റെ രൂപം പ്രതിഭാസിക്കാനും തുടങ്ങുന്നു. ഇവിടെ കയറിന്റെ രൂപം പൂർണമായി മറയുന്നുവെന്ന് കരുതാൻ വയ്യ. വാസ്തവത്തിൽ കണ്ണുകൾ പതിഞ്ഞിരിക്കുന്നത് കയറിലാണല്ലോ. 'ഇത് പാമ്പ്' എന്ന് പറയുമ്പോൾ 'ഇത്' എന്നത് കാണപ്പെടുന്ന വസ്തുവിനെ കുറിക്കുന്ന പദമാണ്. രജ്ജുസർപ്പഭ്രമത്തിൽ കാണപ്പെടുന്ന വസ്തു കയറാണെന്നും തീർച്ച. അപ്പോൾ 'ഇത്' പാമ്പ് എന്ന പ്രയോഗത്തിൽ 'ഇത്' എന്ന പദം കയറിനേയും 'പാമ്പ്' എന്നപദം തൽക്കാലമുണ്ടായ ഭ്രമദർശനത്തേയും കുറിക്കുന്നുവെന്നറിയേണ്ടതാണ്. 'ഇത് പാമ്പ്' എന്ന അനുഭവം ഇങ്ങനെ രണ്ടായി തിരിയുന്നതുപോലെതന്നെ ജഡദൃശ്യങ്ങൾ, മൂഢഘോരശാന്തചിത്തവൃത്തികൾ എന്നിവയുടെ അനുഭവത്തെയും രണ്ടായി തരംതിരിച്ച് മനസിലാക്കേണ്ടതാണ്. അവയിൽ ക്രമമായി തെളിഞ്ഞനുഭവിക്കുന്ന സച്ചിദാനന്ദങ്ങൾ ബ്രഹ്മവസ്തുവാണെന്നും ജഡദൃശ്യങ്ങളുടെയും ചിത്തവൃത്തികളുടെയും തൽക്കാല നാമരൂപങ്ങൾ ആ സച്ചിദാനന്ദവസ്തുവിൽ മായയുളവാക്കിയ ഭ്രമദർശനങ്ങളാണെന്നും ചിന്തിച്ചറിയേണ്ടതാണ്. നാമരൂപങ്ങൾ എണ്ണമില്ലാതെ മാറിമാറി വന്നാലും പാത്രരൂപങ്ങളിൽ മണ്ണെന്നപോലെ സച്ചിദാനന്ദങ്ങളിലൊന്ന് മാറാതെ എല്ലാ അനുഭവങ്ങളിലും തുടർന്ന് നിൽക്കുന്നുണ്ടല്ലോ. ഈ വസ്തുത ദൃഷ്ടാന്തംകൊണ്ട് വെളിപ്പെടുത്തിത്തരികയാണ് ശ്ലോകത്തിലെ മൂന്നും നാലും വരികൾ.

**ചിന്താപ്രകാരം**

ജഡവസ്തുക്കൾക്കോരോന്നിനും ഓരോ രൂപമാണ്. കല്ലും പൊന്നും ഇരുമ്പുമെല്ലാം പ്രത്യേകം രൂപങ്ങളിലാണ് കാണപ്പെടുന്നത്. ഈ രൂപങ്ങൾ തന്നെ കൂടെക്കൂടെ മാറിവരുന്നതായും കാണുന്നു. ഇങ്ങിനെ ജഡരൂപങ്ങൾ സദാ മാറിക്കൊണ്ടിരിക്കുന്നവയും എണ്ണമററവയുമാണെങ്കിലും അവയിലെ ഉണ്മ അഥവാ ഉള്ളതായിരിക്കുകയെന്ന സ്ഥിതി ഒരിക്കലും നഷ്ടപ്പെടുന്നില്ല. ഇതുകൊണ്ടുതന്നെ ജഡദർശനങ്ങളിലെ നാമരൂപങ്ങൾ അസത്യവും ഉണ്മ മാത്രം സത്യവുമെന്ന് തീരുമാനിക്കാം. അതുപോലെ മൂഢഘോരചിത്തവൃത്തികൾ ഭയം, മോഹം, രാഗം, ദ്വേഷം എന്നിങ്ങനെ വിവിധ നാമരൂപങ്ങളിലാണറിയപ്പെടുന്നത്. ഒന്നിന്റെ നാമവും രൂപവും മറ്റൊന്നിനില്ല. അവതന്നെ സദാ ചലിച്ചുമാറിക്കൊണ്ടുമിരിക്കുന്നു. എങ്കിലും അവയിലൊക്കെ മാറാതെ നിൽക്കുന്ന അനുഭവങ്ങളാണ് ഉണ്മയും അറിവും. അതുകൊണ്ട് മൂഢഘോരവൃത്തികളിലെ സത്താജ്ഞാനങ്ങൾ സത്യസ്വരൂപവും തൽക്കാലനാമരൂപങ്ങൾ കയറിലെ പാമ്പുപോലെ ഭ്രമദർശനങ്ങളുമാണെന്നറിയേണ്ടതാണ്. ശാന്തചിത്തവൃത്തികളുടെ കാര്യവും ഇതുപോലെ ഊഹിക്കാവുന്നതാണല്ലോ. അവയിൽ മാറാതെ നിൽക്കുന്ന സച്ചിദാനന്ദം സത്യവസ്തുവും ഔദാര്യകാരുണ്യാദി നാമരൂപങ്ങൾ അസത്യവും. വസ്തുതയിതാണെങ്കിൽ നാമരൂപങ്ങ

ളെയെല്ലാം അകററിയാൽ സച്ചിദാനന്ദസത്യം ശുദ്ധരൂപത്തിൽ തെളിയുമെന്ന് പറയേണ്ടതില്ലല്ലോ. പാമ്പെന്ന ഭ്രമദർശനമകന്നാൽ കയറ് ശുദ്ധരൂപത്തിൽ അറിയപ്പെടുമെന്ന് തീർച്ചയല്ലേ. പ്രപഞ്ചനാമരൂപങ്ങൾ അകന്ന് ശുദ്ധസത്യത്തിൻെറ സാക്ഷാത്കാരം നേടുന്നതെങ്ങനെ? നാമരൂപബോധം അകന്നാലും ഒരു ജീവന്മുക്തൻെറ കാഴ്ചയിൽനിന്നും അവ അകന്നുപോകുമോ? ഈ ചോദ്യങ്ങൾക്കുത്തരം നമുക്ക് ഒൻപതാം പദ്യം ചർച്ചചെയ്യുമ്പോൾ മനസ്സിലാക്കാൻ ശ്രമിക്കാം. സച്ചിദാനന്ദവും നാമരൂപവും ചേർന്നതാണ് പ്രപഞ്ചം. സച്ചിദാനന്ദം സത്യം, നാമരൂപം മിഥ്യ ഇതാണ് വേദാന്തസിദ്ധാന്തം. ഇത് കാട്ടിത്തരാനാണ് സത്യം സാക്ഷാത്കരിച്ചയാളെന്നുള്ള നിലയിൽ ഗുരുദേവൻ യത്നിക്കുന്നത്.

## സത്യസ്വരൂപവും പ്രപഞ്ചവും

സച്ചിദാനന്ദസ്വരൂപമായ സത്യവസ്തുവിൽ തൽക്കാലത്തേക്കാവിർഭവിക്കുന്ന നാമരൂപങ്ങൾ മാത്രമാണ് പ്രപഞ്ചദൃശ്യങ്ങൾ. ഇക്കാര്യം യുക്തിക്കു സംശയമെന്യേ വെളിപ്പെട്ടുകിട്ടുന്നതെങ്ങനെയെന്നാണ് നാം എട്ടാം ശ്ലോകത്തിൽ ചർച്ച ചെയ്തത്. യുക്തിക്കു ബോധ്യമായാൽ പിന്നെ നാമരൂപരഹിതമായ സച്ചിദാനന്ദസത്യത്തെ സ്വാനുഭവമാക്കിത്തീർക്കുവാനുള്ള സാധനാമാർഗങ്ങൾ അധികാരിഭേദമനുസരിച്ച് വേദാന്തശാസ്ത്രത്തിൽ ചർച്ചചെയ്യപ്പെട്ടിട്ടുണ്ട്. ഒരാൾ ക്രമമനുസരിച്ച് സത്യസാധനകൾ പൂർത്തിയാക്കി സച്ചിദാനന്ദസത്യം സാക്ഷാത്കരിച്ചനുഭവിച്ചെന്നിരിക്കട്ടെ. അങ്ങനെയുള്ളയാൾ എല്ലാം ബ്രഹ്മമയമായി അനുഭവിക്കുന്നയാളായിരിക്കുമല്ലോ. ആ ദശയിൽ ഭിന്നപദാർഥങ്ങളായി കാണപ്പെടുന്ന നാമരൂപങ്ങളെക്കുറിച്ചുള്ള അനുഭവം എങ്ങനെയുള്ളതായിരിക്കും. ചിരകാല തപശ്ചര്യയിൽകൂടി നാമരൂപങ്ങൾക്കപ്പുറം തെളിഞ്ഞുവിളങ്ങുന്ന സത്യം സാക്ഷാത്കരിച്ചനുഭവിച്ചശേഷം ലോകസംഗ്രഹത്തിനിറങ്ങിയ ആളാണല്ലോ ഗുരുദേവൻ. അതുകൊണ്ട് ഈ ചോദ്യത്തിനുത്തരം പറയാൻ അദ്ദേഹത്തിന് ഒരു പ്രയാസവുമില്ല. രണ്ട് ദൃഷ്ടാന്തങ്ങളിൽകൂടി ഈ ചോദ്യത്തിനുള്ള വിശദമായ ഉത്തരമാണ് ഗുരുദേവൻ ഒൻപതും പത്തും ശ്ലോകങ്ങളിൽ നൽകിയിരിക്കുന്നത്.

9 വിശ്വംവിവേകദശയിങ്കലഴിഞ്ഞു സർവ-
മസ്വസ്ഥമാകിലുമതിന്ദ്രിയദൃശ്യമാകും
ദിക്കിൻഭ്രമം വിടുകിലും ചിരമിങ്ങവൻെറ
ദൃക്കിന്നു ദിക്കു പുനരങ്ങനെതന്നെ കാണാം.

10 സത്യത്തിലില്ലയുലകം സകലം വിവേക-
വിദ്ധ്വസ്തമായ പിറകും വിലസുന്നു മുൻപോൽ
നിസ്തർക്കമായ് മരുവിലില്ലിഹ നീരമെന്നു
സിദ്ധിക്കിലും വിലസിടുന്നതു മുൻപ്രകാരം.

വിശ്വം - പ്രപഞ്ചം; വിവേകദശ - സത്യസാക്ഷാത്കാരസ്ഥിതി; അഴിഞ്ഞ് - വിശേഷിച്ച് വസ്തുസത്തയില്ലാത്തതാണെന്ന് തെളിഞ്ഞ്; സർവ്വം -

എല്ലാം; അസ്വസ്ഥമാകും - സത്യവസ്തുവിൽ ഇല്ലാത്തതാണെന്ന് അനുഭവമാകും; ഇന്ദ്രിയദൃശ്യമാകും - ഇന്ദ്രിയങ്ങൾക്ക് അറിയപ്പെട്ടുകൊണ്ടേയിരിക്കും; ചിരം - വളരെക്കാലം; ദിക്കിൻഭ്രമം - ഒരു ദിക്കിനെ മറ്റൊരു ദിക്കായി തെററിദ്ധരിക്കൽ; ദൃക് - ദൃഷ്ടി; പുനഃ - വീണ്ടും; സത്യത്തിൽ - ബ്രഹ്മവസ്തുവിൽ; ഉലകം - പ്രപഞ്ചം; വിദ്ധ്വസ്തമായ പിറകും - ഇല്ലാത്തതാണെന്ന് ബോധ്യമായശേഷവും; വിലസുന്നു - കാണപ്പെടുന്നു; നിസ്തർക്കമായ് - സംശയരഹിതമായ്; മരു - മരുഭൂമി; നീരം - വെള്ളം; സിദ്ധിക്കിലും - തെളിഞ്ഞാലും; മുൻപ്രകാരം - പണ്ടേപ്പോലെ.

നാമരൂപങ്ങൾ തൽക്കാല ദർശനങ്ങൾ മാത്രമാണ്. അവയ്ക്ക് പ്രത്യേകമായ വസ്തുസത്തയൊന്നുമില്ല. വസ്തു സച്ചിദാനന്ദസ്വരൂപമായ പരമാത്മാവാണ്. ഈ അറിവാണ് വിവേകം. വിവേകമുണ്ടാകുന്നതോടെ പ്രപഞ്ചം ഇല്ലാതായിത്തീരുന്നു. ആത്മസ്വരൂപനായ തന്നിൽ പ്രപഞ്ചസ്വരൂപത്തിലുള്ള ജഡത്തിന് പ്രസക്തിയൊന്നുമില്ലെന്നും തെളിയുന്നു. എങ്കിലും ദേഹം നിലനിൽക്കുന്നിടത്തോളം ജ്ഞാനിക്ക് പ്രപഞ്ചനാമരൂപങ്ങൾ ഇന്ദ്രിയങ്ങൾക്ക് വിഷയമായിക്കൊണ്ടേയിരിക്കും. ഒരാൾ ഒരിടത്ത് കിഴക്കേദിക്കിനെ പടിഞ്ഞാറേദിക്കായി കുറേനാൾ തെററിദ്ധരിച്ചുവെന്ന് കരുതുക. പിന്നീട് ചോദിച്ചറിഞ്ഞ് ആ ധാരണ തിരുത്തിയെന്നിരിക്കട്ടെ. തിരുത്തിക്കഴിഞ്ഞശേഷവും ഇത് പടിഞ്ഞാറേ ദിക്കാണോ എന്ന ഭ്രമം കുറേക്കാലംകൂടി തുടർന്നുവെന്നുവരാം. സത്യം അറിയാമെന്നുള്ളതുകൊണ്ട് ആ ഭ്രമം അപകടകരമല്ലെന്നുമാത്രം. സത്യം സാക്ഷാത്കരിക്കുന്നതോടെ നാമരൂപങ്ങളായി കാണപ്പെടുന്ന പ്രപഞ്ചം ഇല്ലേയില്ലെന്നു തെളിയും. എന്നാൽ വിവേകം കൊണ്ടിങ്ങനെ പ്രപഞ്ചത്തിന്റെ മിഥ്യാത്വം തെളിഞ്ഞാലും ശരീരമുള്ളിടത്തോളം പണ്ടേപ്പോലെ അതുള്ളതായി തോന്നും. മരുഭൂമിയിൽ വെള്ളമില്ലെന്ന് ഒരാൾക്ക് ബോധ്യപ്പെട്ടുകഴിഞ്ഞാലും നട്ടുച്ചക്കു നോക്കിയാൽ അവിടെ വെള്ളം അലയടിക്കുന്നതായി പണ്ടേപ്പോലെ തോന്നാനിടവരും.

## വിചാരവും വിവേകവും

നാമരൂപങ്ങൾ മിഥ്യാദർശനങ്ങളാണെന്നും വസ്തു സച്ചിദാനന്ദം മാത്രമാണെന്നും വേർതിരിച്ചുള്ള അനുഭവമാണ് വിവേകം. ഈ വിവേകം നേടുവാൻ സത്യദർശികൾ അധികാരിഭേദമനുസരിച്ച് പല സാധനാമാർഗങ്ങളും നിർദേശിച്ചിട്ടുണ്ട്. വേദാന്തശാസ്ത്രം ഇതിനുള്ള ഉത്തമ മാർഗമായി അംഗീകരിക്കുന്നത് വിചാരമാണ്. ഗുരുദേവൻതന്നെ ഈ കൃതിയുടെ ആരംഭത്തിൽ ദൃഗ്ദൃശ്യവിവേകരൂപത്തിലും പരമകാരണാന്വേഷണരൂപത്തിലും വിചാരമാർഗങ്ങൾ നമുക്ക് തെളിച്ചുതന്നിട്ടുണ്ട്. ജീവജഡങ്ങളെന്ന സാപേക്ഷദർശനങ്ങളുളവാക്കിക്കൊണ്ട് നിരപേക്ഷസത്യം സാക്ഷിസ്വരൂപനായി സൂര്യനെപ്പോലെ വിളങ്ങുന്നതെങ്ങനെയെന്ന് നാം ഏഴാം പദ്യത്തിന്റെ വ്യാഖ്യാനത്തിൽ വിചാരംചെയ്തുറപ്പിച്ചിട്ടുണ്ട്. ഈ മാർഗം തുടർന്നുകൊണ്ടുള്ള വിചാരം വിവേകത്തെയുളവാക്കി പ്രപഞ്ചത്തെ വിധ്വസ്തമാക്കുന്നതെങ്ങനെയെന്ന് നമുക്കൽപംകൂടി ചിന്തിക്കാം.

എല്ലാവരിലും 'ഞാൻ, ഞാൻ' എന്ന ജീവബോധം സദാപ്രവർത്തിച്ചു കൊണ്ടിരിക്കുന്നുണ്ടല്ലോ. 'ഞാനെ'ന്നഭിമാനിക്കുന്ന ഈ ജീവൻതന്നെയാണ് എല്ലാ പ്രപഞ്ചകർമങ്ങളും അനുഷ്ഠിക്കുന്ന കർത്താവ്. ഊണ്, ഉറക്കം, നടത്തം, ഇരിപ്പ് എന്നല്ല ഓരോരുത്തരും നിർവഹിക്കുന്ന എല്ലാ കർമചലനങ്ങൾക്കും കർത്താവ് അവരവരിലുള്ള ഈ 'ഞാൻ' തന്നെയാണെന്ന കാര്യത്തിൽ ആർക്കും സംശയമുണ്ടാകുമെന്ന് തോന്നുന്നില്ല. 'ഞാനിന്' പ്രവർത്തിക്കുവാനുള്ള ഒരു ഉപകരണം മാത്രമാണ് മനസ്. മനസിൻെറ പ്രവർത്തനങ്ങളെ അന്തർവൃത്തിയെന്നും ബഹിർവൃത്തിയെന്നും രണ്ടായി തിരിക്കാം. അതായത് മനസിന് ഉള്ളിലേക്ക് തിരിഞ്ഞുനോക്കുകയോ ജ്ഞാനേന്ദ്രിയങ്ങൾവഴി പുറത്തേക്കുനോക്കുകയോ ചെയ്യാം. രണ്ടിനും സ്വാതന്ത്ര്യമുണ്ടെന്നർത്ഥം. അത് അന്തർമുഖമായി 'ഞാൻ' എന്ന ബോധത്തെ തിരിഞ്ഞുനോക്കി അറിയാൻ ശ്രമിക്കുമ്പോൾ അതിന് കർത്താവുമായി നേരിട്ട് ബന്ധപ്പെടാൻ കഴിയുന്നു. നേരേമറിച്ച് പുറത്തുവന്ന് 'ഇത്', ഇത്' എന്ന വൃത്തിയെ ആശ്രയിക്കുമ്പോൾ അതിന് ബാഹ്യവസ്തുക്കളുമായി നേരിട്ട് ബന്ധമുണ്ടായിത്തീരുന്നു. കർത്തൃബോധം വസ്തുബോധം എന്നിങ്ങനെ രണ്ട് രൂപത്തിൽ സദാ മനസ് ചലിച്ചുകൊണ്ടിരിക്കുകയാണെന്ന് ചുരുക്കം. ഈ വിശകലനത്തിൽനിന്നും വ്യക്തമായി വേർതിരിയുന്ന മൂന്ന് ഘടകങ്ങളാണ് പ്രപഞ്ചാനുഭവത്തിലുള്ളതെന്ന് തെളിയുന്നുണ്ടല്ലോ. 'ഞാൻ' എന്ന കർത്താവ്, അതിൻെറ ഉപകരണമായ മനസ്, അത് കാട്ടിത്തരുന്ന ബാഹ്യവസ്തുക്കൾ. ഈ മൂന്നും ഒത്തുചേർന്ന് പ്രകാശിക്കുന്നവയാണെന്നും സൂക്ഷ്മചിന്തയിൽ വെളിപ്പെടും. ഇവയിൽ ഒന്നില്ലെന്നു വന്നാൽ അതോടെ മററു രണ്ടും ഇല്ലാതാകുന്നതാണ്. അതുകൊണ്ടുതന്നെ ഇവയിൽ ഏതിൽനിന്ന് ഏതുണ്ടായി എന്ന് പറയാനേ സാധ്യമല്ല. ആ ചിന്ത വിത്തു മൂത്തതോ വൃക്ഷം മൂത്തതോ എന്ന ചിന്തപോലെ ഉത്തരമില്ലാത്തതായി അവശേഷിക്കും. വിത്തു മൂത്തതോ വൃക്ഷം മൂത്തതോ എന്ന ചിന്തയ്ക്കും വിത്തിനും വൃക്ഷത്തിനും ആശ്രയമായ മൂന്നാമതൊരു സ്വതന്ത്രവസ്തുവിനെ കണ്ടുപിടിക്കുന്നതുവരെ ഉത്തരം കിട്ടുന്നതല്ല. നേരേമറിച്ച് വിത്തിനും വൃക്ഷത്തിനും ഏകാശ്രയമായ ഭൂമിയെ കണ്ടെത്തുന്നതോടുകൂടി വൃക്ഷം ഭൂമിയിൽ ശക്തിരൂപത്തിൽ ലയിച്ചുകിടന്നതാണെന്നും അത് പുറത്തു പ്രത്യക്ഷപ്പെട്ടശേഷമാണ് വിത്ത് വൃക്ഷം എന്ന സാപേക്ഷവലയത്തിൽ കറങ്ങാനാരംഭിച്ചതെന്നും തെളിയും. വസ്തു ഭൂമിയാണെന്നും വൃക്ഷവും വിത്തും അതിൽതന്നെ കാണപ്പെട്ട തൽക്കാല നാമരൂപങ്ങളാണെന്നും വ്യക്തമാകും. ഭൂമിയെ ഇങ്ങനെ കണ്ടെത്താൻ കഴിയുന്നതുവരെ വിത്തിൻെറയും വൃക്ഷത്തിൻെറയും രഹസ്യം വെളിപ്പെട്ടുകിട്ടുന്നതുമല്ല. ഇതുപോലെ കർത്താവ്, മനസ്, ബാഹ്യവസ്തുക്കൾ എന്നീ പരസ്പരാശ്രയങ്ങളായ സാപേക്ഷഘടകങ്ങളെ ഒരേ സമയം ഒരുമിച്ച് പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന ജ്ഞാനസ്വരൂപനായ സാക്ഷിയാണ് ആത്മാവെന്നറിയപ്പെടുന്ന വേദാന്ത സത്യം.

ഭൂമിയില്ലെങ്കിൽ വിത്തിനോ വൃക്ഷത്തിനോ രൂപം കൊള്ളാൻ കഴിയാത്തതുപോലെ അചഞ്ചലമായ ഈ അധിഷ്ഠാനസത്തയില്ലെന്നുവന്നാൽ സദാ ചലിച്ചുകൊണ്ടിരിക്കുന്ന കർത്ത്രാദി ഭാവങ്ങൾക്ക് ചലിച്ച് പ്രകാശിക്കാൻ ഇടമി

ല്ലാതായിപോകുമെന്നറിയേണ്ടതാണ്. ഇങ്ങനെ യുക്തിക്കുപോലും നിരപേക്ഷസത്യം അധിഗമ്യമാണെന്ന് ചുരുക്കം. പ്രപഞ്ചപ്രതിഭാസങ്ങൾക്കൊക്കെ സാക്ഷിയായി വിളങ്ങുന്ന ഈ ആത്മതത്ത്വം ഒരു നാടകരംഗത്തെ വിളക്കുപോലെയാണ്. നാടകരംഗത്തേക്ക് കടന്നുവരുന്ന എല്ലാ വേഷങ്ങളെയും അവയുടെ അഭിനയങ്ങളെയും വിളക്ക് അതാത് രൂപത്തിൽ പ്രകാശിപ്പിക്കുന്നു. വിളക്കില്ലെങ്കിൽ അവയൊന്നും പ്രകാശിക്കുകയില്ലെന്നും തീർച്ച. എന്നാൽ വേഷങ്ങളോ അഭിനയങ്ങളോ വിളക്കിനെ ലേശംപോലും കളങ്കപ്പെടുത്തുന്നില്ല. ഇതുതന്നെയാണ് സാക്ഷിയായ ആത്മാവിൻെറയും നില. അഹങ്കാരത്തിൻെറയോ ബുദ്ധിയുടെയോ ഇന്ദ്രിയങ്ങളുടെയോ വിഷയങ്ങളുടെയോ വികാരങ്ങളൊന്നും ആത്മാവിനെ ബാധിക്കുന്നതേയില്ല. എന്നാൽ സർവത്ര നിറഞ്ഞുനിന്നുകൊണ്ട് ഇത് എല്ലാററിനേയും പ്രകാശിപ്പിക്കുന്നു. സാക്ഷിയായ ആത്മസ്വരൂപത്തിൽ അകമെന്നോ പുറമെന്നോ ഉള്ള ഭേദകൽപനപോലും അസംഗതമാണ്. ദേഹമെന്ന ഉപാധിയെ ആശ്രയിച്ചുകെണ്ടാണ് ഇന്ന് അകം പുറം എന്നൊക്കെ വ്യവഹരിക്കുന്നത്. അകവും പുറവും ഇല്ലെങ്കിൽപിന്നെ സാക്ഷി എവിടെയാണ് നിൽക്കുന്നതെന്ന് ചിലർ ചോദിച്ചേക്കാം. ദേശസങ്കൽപത്തിനപ്പുറം ഉയരാൻ കഴിവില്ലാത്ത ബുദ്ധിയാണ് ഇത് ചോദിക്കുന്നതെന്നുള്ള കാര്യം ഇരിക്കട്ടെ. അയാളോട് നമുക്ക് ഇങ്ങനെ ഉത്തരം പറയാം. ബുദ്ധി തുടങ്ങിയ എല്ലാ ദൃശ്യങ്ങളും മാഞ്ഞുമറഞ്ഞാൽ ആത്മാവ് എവിടെ നിൽക്കുമോ അവിടെത്തന്നെയാണ് എപ്പോഴും നിൽക്കുന്നത്. ബുദ്ധിയെല്ലാം മാഞ്ഞുമറഞ്ഞാൽപിന്നെ ദേശം തോന്നുകയില്ലല്ലോ എന്നാണെങ്കിൽ തോന്നണ്ട. അപ്പോൾ ദേശത്തിലല്ല ആത്മാവ് നിൽക്കുന്നതെന്ന് ധരിച്ചോളൂ. അദ്വയവും അഖണ്ഡവുമായ ആത്മചൈതന്യത്തിൻെറ സാക്ഷാത്കാരത്തിൽ എല്ലാ ദേശകാലസങ്കൽപങ്ങളും മാഞ്ഞുമറയുമെന്നറിയേണ്ടതാണ്. ഇങ്ങിനെ സാക്ഷാത്കരിക്കപ്പെടുന്ന അഖണ്ഡസച്ചിദാനന്ദസത്യത്തിനുള്ളിൽ കാലദേശങ്ങളുൾപ്പെടെ എല്ലാ പ്രപഞ്ചപ്രതിഭാസങ്ങളും മരുഭൂമിയിൽ കാനൽജലം പോലെ സങ്കൽപനിർമിതങ്ങളായ കാഴ്ചകൾ മാത്രമാണ്. ഇങ്ങനെയുള്ള സത്യത്തെ എങ്ങനെ ഒരാൾ സാക്ഷാത്കരിക്കാൻ കഴിയുമെന്ന് ചിലർ ചോദിച്ചേക്കാം. ആത്മസത്യത്തെ ആരും അങ്ങനെ നേരിട്ടു സാക്ഷാത്കരിക്കണമെന്നില്ല. ഓരോരുത്തരും ഇന്ന് കണ്ടനുഭവിച്ചുകൊണ്ടിരിക്കുന്ന ദൃശ്യങ്ങളെയൊക്കെ അവരുടെ പ്രജ്ഞയിൽനിന്നും തിരസ്കരിച്ചാൽ മതി. അപ്പോൾ സംഗരഹിതനും സ്വയം പ്രകാശനും ആയ ആത്മാവ് അവശേഷിച്ചുകൊള്ളും. പ്രപഞ്ചദൃശ്യങ്ങൾ അതോടെ കാണാതാവുകയും ചെയ്യും. ഇങ്ങനെ വിചാരംചെയ്ത് കണ്ടെത്തുന്ന വിവേകാനുഭവത്തിൻെറ രഹസ്യമാണ് സ്വാനുഭവത്തെ മുൻനിറുത്തി ഗുരുദേവൻ "വിശ്വം വിവേകദശയിങ്കലഴിഞ്ഞു സർവമസ്വസ്ഥമാകിലും" എന്നും "സത്യത്തിലില്ലയുലകം സകലം വിവേകവിധ്വസ്തമായ പിറകും" എന്നും പ്രഖ്യാപിച്ചിരിക്കുന്നത്.

## ജ്ഞാനിയുടെ ലോകാനുഭവരഹസ്യം

സത്യം കണ്ടനുഭവിക്കുന്ന ജ്ഞാനിയുടെ ലോകാനുഭവ രഹസ്യമാണ് ദൃഷ്ടാന്തസഹിതം രണ്ട് ശ്ലോകങ്ങളിലെയും ബാക്കി ഭാഗംകൊണ്ട്

വിവരിക്കുന്നത്. ഇത് വേണ്ടവണ്ണം ധരിച്ചാൽ ജ്ഞാനി ലോകസംഗ്രഹത്തിനായി ചെയ്യുന്ന കർമ്മങ്ങളുടെയും രഹസ്യം വെളിപ്പെട്ടു കിട്ടുന്നതാണ്. താനുൾപ്പെടെയുള്ള സർവ്വവും സച്ചിദാനന്ദസ്വരൂപമായ ആത്മതത്ത്വമാണെന്നനുഭവിച്ചറിയുന്ന ആളാണ് ജ്ഞാനി. ഈ അനുഭവമുണ്ടാകുന്നതോടെ സൂര്യചന്ദ്രന്മാർ, മനുഷ്യപക്ഷിമൃഗാദി എന്നിങ്ങനെയുള്ള ഭേദബുദ്ധികളെല്ലാം അസ്തമിക്കുന്നു. വിവിധ പദാർഥങ്ങളെ കാട്ടിത്തന്നുകൊണ്ട് പ്രപഞ്ചത്തെ നിലനിറുത്തുന്നത് ഭേദബുദ്ധിയാണല്ലോ. ഭേദബുദ്ധിയകന്നാൽ അതോടെ പ്രപഞ്ചാനുഭവം അസ്തമിക്കുന്നുവെന്നാണർഥം. ഈ സാക്ഷാത്കാരത്തെയാണ് ഉപനിഷത്തുകൾ "സർവ്വം ഖല്വിദം ബ്രഹ്മ - ഇക്കാണുന്നതൊക്കെ ബ്രഹ്മം മാത്രമാണ്" എന്നു പ്രഖ്യാപിച്ചിട്ടുള്ളത്. ഈ അനുഭവവേളയിൽ ബ്രഹ്മസ്വരൂപിയായ തന്നിൽനിന്നും ഭിന്നമായ ഒരു പ്രപഞ്ചം ഉണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല എന്ന് തെളിയുന്നു. അനുഭവമിതാണെങ്കിലും ഇന്ദ്രിയങ്ങൾക്ക് സൂര്യൻ, ചന്ദ്രൻ, മനുഷ്യൻ, പക്ഷി, മൃഗം എന്നിങ്ങനെയുള്ള നാമരൂപങ്ങൾ ദൃശ്യമായിക്കൊണ്ടേയിരിക്കും. ആദ്യം കേൾക്കുമ്പോൾ ഇത് പരസ്പര വിരുദ്ധമല്ലേയെന്നു തോന്നാം. ചിന്തിക്കാൻ കഴിവുള്ളയാൾക്ക് ഇതിൽ ഒരു വൈരുദ്ധ്യവുമില്ലെന്നു മനസ്സിലാകും. പ്രപഞ്ചത്തെ കാട്ടിത്തരുന്ന ഇന്ദ്രിയങ്ങൾ ആത്മാവിന്റെ ഉപകരണങ്ങൾ മാത്രമാണ്. ആ ഉപകരണങ്ങളെ സമാശ്രയിച്ചുകൊണ്ട് ആത്മാവു നോക്കുമ്പോൾ കാണുന്ന കാഴ്ചയാണ് പ്രപഞ്ചം. ആരംഭത്തിൽ ആത്മാവ് ഇന്ദ്രിയങ്ങളോട് താദാത്മ്യപ്പെട്ടുകൊണ്ട് അവ കാട്ടിക്കൊടുക്കുന്ന കാഴ്ചകൾ സത്യങ്ങളാണെന്ന് ഭ്രമിച്ചിരുന്നു. അന്തർമ്മുഖമായി സാധനാനുഷ്ഠാനങ്ങളിൽകൂടി സ്വരൂപം സ്വാനുഭവമാക്കിയതോടെ ആനന്ദഘനമായ ആത്മരൂപം മാത്രമാണ് സത്യമെന്നും മറ്റൊക്കെ ഇന്ദ്രിയങ്ങളുണ്ടാക്കുന്ന ഭ്രമങ്ങളാണെന്നും തെളിഞ്ഞു. ഇക്കാര്യം ഇടതിങ്ങി അനുഭവിക്കാനും കഴിഞ്ഞു. അനുഭവം ഇങ്ങനെ മാറി വന്നുവെങ്കിലും ഇന്ദ്രിയങ്ങൾ ജ്ഞാനിയെ ഉപേക്ഷിച്ചുപോയിട്ടില്ലെന്നുള്ളത് പ്രത്യക്ഷ മാണല്ലോ. ശരീരമുള്ളിടത്തോളം ഇന്ദ്രിയങ്ങൾ നിലനിൽക്കുന്നു. അതുകൊണ്ട് അനുഭവം ഭിന്നമായാലും ഇന്ദ്രിയങ്ങളിൽകൂടി പുറത്തേയ്ക്കു നോക്കുമ്പോൾ അവ കാട്ടിക്കൊടുക്കുന്ന കാഴ്ചകൾ കാണാതെ തരമില്ല. ഒരാൾ ഒരു ചുവന്ന കണ്ണാടിയിൽകൂടി പ്രപഞ്ചത്തെ നോക്കുന്നുവെന്നു കരുതുക. പ്രപഞ്ചം മുഴുവൻ അയാൾക്ക് ചുവപ്പായി കാണപ്പെടും. പക്ഷേ കണ്ണാടിയിൽകൂടി കാണുന്ന ചുവപ്പ് ഇല്ലാത്തതാണെന്നും പ്രപഞ്ചം ഒരിക്കലും ചുവന്നതല്ലെന്നുമാണ് അയാളുടെ ഉള്ളിലെ വ്യക്തമായ അനുഭവം. എങ്കിലും ചുവന്ന കണ്ണാടി വച്ചിരിക്കുന്നിടത്തോളം അതിൽകൂടി നോക്കുമ്പോൾ പ്രപഞ്ചത്തെ ചുവന്നതായിത്തന്നെ കാണാതെ തരമില്ല. ഇവിടെ താല്ക്കാലിക കാഴ്ചയും അനുഭവവും വേർതിരിഞ്ഞ് വിരുദ്ധങ്ങളായ രണ്ടു തലങ്ങളിൽ മാറിനിൽക്കുന്നുവെന്നോർക്കേതാണ്. അറിവില്ലാത്ത ഒരു കുട്ടി ചുവന്ന കണ്ണാടിവച്ചു നോക്കിയാൽ അയാൾക്ക് കാഴ്ചയും അനുഭവവും ഒന്നായിരിക്കും. സാധാരണ ലൗകികന്മാരുടെയും അനുഭവം ഇപ്രകാരമുള്ളതാകുന്നു.

അവർക്ക് ഇന്ദ്രിയങ്ങളാകുന്ന ഉപകരണങ്ങൾ കാട്ടിക്കൊടുക്കുന്ന കാഴ്ചയും അനുഭവവും ഒന്നാണ്. ഒരു മുതിർന്നയാൾ ചുവന്ന കണ്ണാടിവച്ചു നോക്കുമ്പോൾ അയാൾക്ക് കാഴ്ചയും അനുഭവവും രണ്ടാണ് അതുപോലെ ജ്ഞാനിക്ക് ഇന്ദ്രിയങ്ങളിൽക്കൂടിയുള്ള കാഴ്ചയും അനുഭവവും രണ്ടായിപ്പിരിയുന്നുവെന്നു ചുരുക്കം. ഇന്ദ്രിയങ്ങളുടെ കാഴ്ചഭ്രമം, സർവ്വം സച്ചിദാനന്ദമെന്നനുഭവം. ജ്ഞാനിയുടെ ഈ ലോകാനുഭവരഹസ്യമാണ് "അതിന്ദ്രിയദൃശ്യമാകും." എന്നും "പിറകും വിലസുന്നു മുൻപോൽ" എന്നും ഗുരുദേവൻ വ്യക്തമാക്കിയിരിക്കുന്നത്.

## ലൗകികനും ജ്ഞാനിയും

അനുഭവവും കാഴ്ചയും രണ്ടായിക്കോട്ടെ. അതുകൊണ്ടെന്താണ് വിശേഷം? ലൗകികനെപ്പോലെ തന്നെ പ്രപഞ്ചമൊക്കെ ജ്ഞാനിക്കും കാണപ്പെടുന്നുണ്ടെങ്കിൽ ജീവിതത്തിൽ രണ്ടുപേർക്കും എന്താണ് വ്യത്യാസമെന്ന് ചിലർ ചോദിച്ചേയ്ക്കാം. ഇതിനുത്തരമാണ് രണ്ടു പദ്യങ്ങളിലേയും ഉത്തരാർദ്ധങ്ങൾ കഴിക്കേദിക്കിനെ പടിഞ്ഞാറേ ദിക്കാണെന്ന് തെററിദ്ധരിച്ചിട്ട് ഒരാൾ തൻെറ ധാരണ സത്യമാണെന്നു കരുതുന്നുവെന്നിരിക്കട്ടെ. അയാളുടെ പ്രവൃത്തികളെല്ലാം ഈ തെററിദ്ധാരണയെ അവലംബമാക്കിയുള്ളവയായിരിക്കും. പടിഞ്ഞാറോ ട്ടുപോയി നേടേണ്ട കാര്യത്തിന് അയാൾ കിഴക്കേദിക്കു നോക്കി യാത്ര തിരിച്ചുവെന്നു വരും. അതുനിമിത്തം കാര്യം സാധിക്കാതെ അപകടവും പിണയും. നേരേമറിച്ച് കിഴക്ക് പടിഞ്ഞാറായി തോന്നുന്നുണ്ടെങ്കിലും ഇത് പടിഞ്ഞാറല്ല എന്നുള്ളിൽ അനുഭവമുള്ളയാൾ ഒരിക്കലും മുൻപറഞ്ഞ യാൾക്കുപററിയ അപകടത്തിൽചെന്നുചാടുകയില്ല. ലൗകികനും ജ്ഞാനിയും തമ്മിലുള്ള മഹത്തായ ഈ വ്യത്യാസം പത്താം ശ്ലോകത്തിലെ ഉത്തരാർദ്ധത്തിലുള്ള ദൃഷ്ടാന്തംകൊണ്ട് കുറെക്കൂടി വ്യക്തമാകും. മരുഭൂമിയിൽ നട്ടുച്ചനേരത്ത് സൂര്യകിരണമേൽക്കുമ്പോൾ വെള്ളം അലയടിക്കുന്നതായി തോന്നാം. മാൻകൂട്ടങ്ങൾ വെള്ളമുണ്ടെന്നുള്ള ഈ തോന്നൽ സത്യമായി കരുതുന്നു. അങ്ങനെ നട്ടുച്ച നേരത്ത് ദാഹിച്ചുവലഞ്ഞ് അവ ഈ വെള്ളം കുടിക്കാനായി പാഞ്ഞടുക്കുന്നു. പാഞ്ഞ് ചെല്ലുന്തോറും വെള്ളം അകന്നകന്നു പോകുന്നതായിട്ടാണ് അവയുടെ തോന്നൽ. ഒടുവിൽ ഓടിത്തളർന്ന് ഒരുതുള്ളി വെള്ളംപോലും കുടിക്കാൻ കിട്ടാതെ അവ മരുഭൂമിയിൽ മരിച്ചുവീഴും. ഇക്കാരണത്താലാണ് കാനൽ ജലത്തിന് സംസ്കൃതത്തിൽ 'മൃഗതൃഷ്ണിക'യെന്ന് പേരുണ്ടായത്. അതേയവസരത്തിൽ വസ്തുതയറിയാവുന്ന ഒരാൾ നട്ടുച്ചയ്ക്ക് മരുഭൂമിയിലേക്ക് നോക്കുന്നുവെന്നു കരുതുക. സ്പഷ്ടമായിത്തന്നെ മരുഭൂമിയിൽ വെള്ളം അലയടിക്കുന്നതായി അയാളും കാണുന്നുണ്ട്. എങ്കിലും അവിടെ ഒരുതുള്ളി വെള്ളം പോലും ഇല്ലെന്നയാൾക്കറിയാം. അതുകൊണ്ട് എത്ര കഠിനമായ ദാഹമുണ്ടായിരുന്നാലും ആ വെള്ളം കുടിക്കാൻ അയാൾ ഓടുകയില്ല. ഓടിയണയുന്നമാനിനേയും വെള്ളമുണ്ടെന്നു തോന്നിയിട്ടും അതു കുടിക്കാൻ ശ്രമംനടത്താതെ നിൽക്കുന്ന വിവേകിയേയും പോലെയാണ് ലൗകികനും ജ്ഞാനിയും.

ലൗകികൻ നശ്വരങ്ങളായ വിഷയങ്ങൾ ഉണ്ടെന്നു ഭ്രമിച്ച് സുഖത്തിനായി അവയുടെ പിന്നാലെ പാഞ്ഞടുക്കുന്നു. ഒടുവിൽ കാര്യമായ സുഖമോ ശാന്തിയോ ലഭിക്കാതെ ദുഃഖതപ്തനായി മരുഭൂമിയിലെ മാൻപേടയെപ്പോലെ ജീവൻ വെടിയുന്നു. നേരേമറിച്ച് ആത്മസത്യം സാക്ഷാത്കരിച്ച ജ്ഞാനിക്ക് ഇന്ദ്രിയങ്ങൾ വിഷയങ്ങളെ കാട്ടിക്കൊടുക്കുന്നുണ്ടെങ്കിൽപോലും അദ്ദേഹം സുഖത്തിനായി അവയുടെ പിന്നാലെ ഓടുന്നില്ല. വിഷയങ്ങളെല്ലാം മരുഭൂമിയിൽ കാനൽജലംപോലെ സത്യസ്വരൂപത്തിൽ തല്ക്കാലത്തേയ്ക്കു മാത്രം കാണുന്ന മിഥ്യാദർശനങ്ങളാണെന്നദ്ദേഹത്തിനറിയാം. അതുകൊണ്ട ദ്ദേഹം അവയെ ആശ്രയിക്കാതെ സദാ ആത്മാരാമനായി വർത്തിക്കുന്നു. അങ്ങനെയുള്ള ജ്ഞാനി ലോകസംഗ്രഹത്തിനായി കർമ്മമണ്ഡലത്തിൽ പ്രവർത്തിക്കുമ്പോഴും അദ്ദേഹത്തിന്റെ സുഖം ആത്മനിഷ്ഠമാണ്. അല്ലാതെ വിഷയനിഷ്ഠമല്ല. അതുകൊണ്ടാണ് ജ്ഞാനികളുടെ കർമ്മത്തിൽ സ്വാർഥതയുടെ സ്പർശംപോലും കാണാത്തത്. ശ്രീനാരായണഗുരുദേവൻ മനുഷ്യനന്മയ്ക്കായി വിപുലമായനുഷ്ഠിച്ച കർമ്മപരിപാടിതന്നെ ഒരു ജ്ഞാനിയുടെ കർമ്മാനുഷ്ഠാന രഹസ്യം തെളിയിക്കുന്ന ഉത്തമ മാതൃക യാണ്. ഇന്നത്തെ വിപ്ലവകാരികളുടെ സ്വാർഥമൗഢ്യങ്ങളോ വികാരക്ഷോഭ ങ്ങളോ ഭേദചിന്തകളോ ഈ നാട്ടിലെ ഏററവും വലിയ വിപ്ലവകാരിയായിരുന്ന ഗുരുദേവന്റെ കർമ്മചലനങ്ങളിൽ നാം കാണുന്നില്ല. ഇതാണ് ആത്മജ്ഞാന ത്തിന്റെ മഹിമ. ശ്രീ രമണമഹർഷിയുടെ ആത്മാനുഭൂതിയെ വിവരിക്കുന്ന ഒരു പദ്യം ഗുരുദേവൻതന്നെ 'മുനിചര്യാപഞ്ചക'ത്തിൽ ഉൾപ്പെടുത്തിയിട്ടു ള്ളത് ഈ അനുഭവരഹസ്യം കാട്ടിത്തരുന്നുണ്ട്. ഒരാത്മദർശി മറെറാരാത്മദർ ശിയെ നേരിട്ടുകണ്ടപ്പോൾ രചിച്ചതാണിത്:–

*സ്വവേശ്മനിവനേ പുളിനഭൂമിഷുപ്രാന്തരേ*
*ക്വ വാ വസ്തു യോഗിനോ വസതി മാനസം ബ്രഹ്മണി*
*ഇദം മരുമരീചികാസദൃശമാത്മദൃഷ്ട്യാഖിലം*
*നിരീക്ഷ്യ രമതേ മുനിർന്നിരുപമേ പരബ്രഹ്മണി.* *മുനിചര്യാ–5*

സ്വന്തം വീട്ടിലോ കാട്ടിലോ മണൽത്തിട്ടയിലോ പ്രാന്തപ്രദേശങ്ങളിൽ മറെറവിടെയെങ്കിലുമോ വസിച്ചുകൊള്ളട്ടെ. പക്ഷേ യോഗിയുടെ മനസ്സ് സദാ ബ്രഹ്മത്തിൽതന്നെ ഉറപ്പായി സ്ഥിതിചെയ്യുന്നു. ആത്മസ്വരൂപത്തിൽ കാനൽ ജലംപോലെ പ്രതിഭാസിക്കുന്നതാണ് ഈ പ്രപഞ്ചമെന്ന് അദ്ദേഹം അറിയുന്നു. അതുകൊണ്ട് നിരുപമമായ പരബ്രഹ്മ വസ്തുവിൽതന്നെ അദ്ദേഹം സദാ രമിക്കുന്നു.

## മിഥ്യാവാദം സത്യത്തെ കാട്ടിത്തരാനാണ്

ഒരു ജ്ഞാനിയുടെയും ലൗകികന്റെയും പ്രപഞ്ചാനുഭവം തികച്ചും ഭിന്നമാണെന്ന് നാം കണ്ടുവല്ലോ. ലൗകികൻ സച്ചിദാനന്ദസത്യത്തെ വേർതിരിച്ചറിയാതെ അതിലെ നാമരൂപങ്ങളെ സത്യമെന്നു ഭ്രമിക്കുന്നു. ജ്ഞാനിയാകട്ടെ സച്ചിദാനന്ദസത്യത്തിൽ ഉണ്ടെന്നു തോന്നുന്ന തല്ക്കാല

ദർശനങ്ങൾ മാത്രമാണ് നാമരൂപങ്ങളെന്ന് വ്യക്തമായി വേർതിരിച്ചു കാണുന്നു. നാമരൂപങ്ങൾക്ക് സത്യത്തിൽനിന്നും ഭിന്നമായ വസ്തുസത്തയൊന്നുമില്ലെന്നും അനുഭവിച്ചറിയുന്നു. ഈ അനുഭവത്തിൻെറ വെളിച്ചത്തിലാണ് വേദാന്തി പ്രപഞ്ചം മിഥ്യയാണെന്ന് പ്രഖ്യാപിച്ചിട്ടുള്ളത്. പ്രപഞ്ചം മിഥ്യയാണെന്ന് പറഞ്ഞാൽ എല്ലാം ശൂന്യമായിപ്പോകുമെന്നും പിന്നെ അനുഭവമൊന്നും അവശേഷിക്കുകയില്ലെന്നുമാണ് ഇത് കേൾക്കുമ്പോൾ ചില മന്ദബുദ്ധികൾ ധരിക്കുന്നത്. പ്രപഞ്ചം മിഥ്യയാണെന്ന് വേദാന്തി പറയുന്നത് പ്രപഞ്ചത്തെ പാടേ നിഷേധിക്കാനല്ല. നാമരൂപങ്ങളിൽ ഭ്രമിച്ച് ബുദ്ധിക്ക് ജഡത്വം സംഭവിച്ചുപോകാതെ ജഡരൂപങ്ങളെല്ലാം സച്ചിദാനന്ദഘനമായ ചേതനസത്യത്താൽ അകവും പുറവും നിറയ്ക്കപ്പെട്ടതാണെന്ന് അനുഭവിച്ച് ബുദ്ധിയെ അമൃതത്വത്തിലെത്തിക്കാൻ വേണ്ടിയാണിങ്ങിനെ പറയുന്നത്. ഒരു ജ്ഞാനിയുടെ അത്ഭുതാവഹമായ ഈ സത്യാനുഭവമാണ്. ഗുരുദേവൻ പതിനൊന്നും പദ്യത്തിൽ വിവരിക്കുന്നത്:–

11 ജ്ഞാനിക്കു സത്തുലകു ചിത്തു സുഖസ്വരൂപം
ആനന്ദമല്ലനൃതമജ്ഞനിതപ്രകാശം
കാണുന്നവന്ന് സുഖമസ്തിതയാർന്ന ഭാനു–
മാനർക്കനന്ധനിരുളാർന്നൊരു ശൂന്യവസ്തു.

ജ്ഞാനി - സത്യം സാക്ഷാത്കരിച്ചനുഭവിക്കുന്നയാൾ; സത്ത്, ചിത്ത്, സുഖം - ഉണ്മ, അറിവ്, ആനന്ദം; ഉലക് - പ്രപഞ്ചം; അനൃതം - അസത്യം; ഇത് - ഈ സത്യം; അപ്രകാശം - പ്രകാശിക്കാത്തത്; അജ്ഞൻ - സത്യം കാണാത്ത ലൗകികൻ; സുഖം -വ്യക്തമായി; അസ്തിയാർന്ന - ഉണ്മയെ വെളിവാക്കുന്ന; ഭാനുമാൻ - തേ ജോനിധി; അർക്കൻ - സൂര്യൻ; അന്ധര് - കുരുടന്; ശൂന്യവസ്തു - ഇല്ലാത്തത്.

സത്യം കണ്ടനുഭവിക്കുന്നയാൾക്ക് ഈ പ്രപഞ്ചം സച്ചിദാനന്ദ സ്വരൂപമാണ്. അത് ബോധവും ആനന്ദവും ഘനീഭവിച്ച ഉണ്മയാണ്. അജ്ഞാനിയായ ലൗകികന് സത്യസ്വരൂപം ഇടതിങ്ങിനിൽക്കുന്ന ഈ പ്രപഞ്ചം ആനന്ദമേയല്ല. സച്ചിദാനന്ദസ്വരൂപമായ സത്യം അവന് അസത്യമാണ്. അതായത് ഇല്ലാത്തതാണ്. അവനത് പ്രകാശിക്കുന്നതേയില്ല. അതുകൊണ്ടതില്ലെന്നാണവൻെറ ധാരണ. കാണാൻ കണ്ണുള്ളവന് വ്യക്തമായി ഉണ്മയെ വെളിവാക്കിക്കൊടുക്കുന്ന തേജോനിധിയാണ് സൂര്യൻ. പക്ഷേ കണ്ണില്ലാത്തവനു അതേ സൂര്യൻ ഇരുട്ടിലാണ്ടുപോയ ശൂന്യവസ്തുവാണ്.

## വസ്തുവും നാമരൂപങ്ങളും

സൂര്യചന്ദ്രാദിയുൾപ്പെടെയുള്ള നാമരൂപങ്ങൾ ഉണ്ടായിമറയുന്ന ദർശനങ്ങളാണെന്ന കാര്യത്തിൽ ആർക്കുമിന്ന് സംശയമില്ല. ഉണ്ടായിമറയുന്ന ഈ ദർശനങ്ങൾ ഏതിൽ പൊന്തി വരുന്നു ഏതിൽ നിലനിൽക്കുന്നു ഏതിൽ തിരിച്ചുലയിക്കുന്നു ഈ അന്വേഷണമാണ് സത്യാന്വേഷണം. അഥവാ ഉണ്ടായി മറയുന്ന ദർശനങ്ങളെ വിട്ടുപോകാതെ പിൻതുടരുന്ന വസതുവേതെന്നു

ള്ള അന്വേഷണമാണ് സത്യാന്വേഷണം. സത്യാന്വേഷണത്തിൻെറ ഈ നിർവ്വചനംപോലും ഗ്രഹിക്കാൻ കഴിയാത്തവർ എന്ത് സത്യത്തെയാണന്വേഷിക്കുക. ആഭരണങ്ങളുടെ നാമരൂപങ്ങളിൽ സ്വർണത്തെ തിരിച്ചറിയുംപോലെയും പാത്രങ്ങളുടെ നാമരൂപങ്ങളിൽ മണ്ണിനെ തിരിച്ചറിയുന്നതു പോലെയും നാമരൂപങ്ങളിലെ വസ്തുസത്തയെ അന്വേഷിച്ചു കണ്ടെത്തേണ്ടതാണ്. പ്രപഞ്ചനാമരൂപങ്ങളെ വിട്ടുപോകാതെ പിൻതുടരുകയും നാമരൂപങ്ങളൊക്കെ മറഞ്ഞാലും സ്വതന്ത്രമായി അവശേഷിക്കുകയും ചെയ്യുന്ന വസ്തുസത്തയാണ് സച്ചിദാനന്ദങ്ങളുടെ ഘനീഭവിച്ച അദ്വയഭാവമെന്ന് ഭാരതീയരായ സത്യാന്വേഷികൾ കണ്ടുപിടിച്ചു. നാമരൂപങ്ങളെ സത്യമെന്ന് ഭ്രമിച്ചുകൊണ്ടിരിക്കുന്ന അജ്ഞാനദശയിൽപോലും ചിന്താശക്തിയുള്ള ഒരാൾക്ക് സച്ചിദാനന്ദസത്യത്തെ മനനം ചെയ്തറിയാൻ കഴിയുമെന്ന് 8–ാം പദ്യത്തിൽ വ്യക്തമാക്കുകയും ചെയ്തു. ഇങ്ങനെ പരോക്ഷമായി യുക്തിക്ക് വെളിപ്പെട്ടുകിട്ടുന്ന പരമസത്യത്തെ തപഃസാധനകളിൽകൂടി സ്വാനുഭവപ്പെടുത്തുന്നതോടെ നാമരൂപങ്ങളുടെ മിഥ്യാത്വം നിസ്സംശയം തെളിയുമെന്നും കണ്ടു. നാമരൂപങ്ങളുടെ മിഥ്യാത്വം തെളിഞ്ഞാൽ പിന്നെ അനുഭവത്തിൻെറ സ്വരൂപമെന്തായിരിക്കും? ജഡ രൂപങ്ങളിൽ എല്ലാ പരമാണുക്കളും അതിവേഗം ചലിച്ചുകൊണ്ടിരിക്കുകയാണെന്ന് ഇന്ന് ഭൗതികശാസ്ത്രത്തിന് തെളിഞ്ഞിട്ടുണ്ട്. എല്ലാ പരമാണുക്കളും അതിവേഗം ചലിച്ചുകൊണ്ടിരിക്കുന്നതായി കാട്ടിക്കൊടുക്കാൻ കഴിവുള്ള ഒരുപകരണത്തിൽകൂടി ഒരാൾ ജഡ രൂപങ്ങളെ നോക്കുന്നുവെന്നു കരുതുക. അയാളുടെ അനുഭവം എന്തായിരിക്കും? ജഡരൂപങ്ങളെല്ലാം അതിവേഗം ചലിച്ചുകൊണ്ടിരിക്കുന്ന പരമാണുക്കളാണെന്നായിരിക്കും അയാളുടെ അനുഭവം. ചലിക്കാത്ത ജഡരൂപത്തെ സ്വന്തം കണ്ണുകൊണ്ട് കണ്ടുകൊണ്ടിരിക്കുന്നയാൾ ഈ ശാസ്ത്രജ്ഞനോടു തർക്കിച്ചിട്ടു കാര്യമുണ്ടോ? അതുപോലെ സാധനാനുഷ്ഠാനംകൊണ്ട് ഏകാഗ്രപ്പെട്ട ബുദ്ധി സച്ചിദാനന്ദത്തെ ആത്മസ്വരൂപമായി സാക്ഷാത്കരിച്ചശേഷം ആ ബുദ്ധിയിൽ കൂടി പ്രപഞ്ചത്തെ നോക്കുമ്പോൾ എല്ലാ നാമരൂപങ്ങളുടെയും അകവും പറവും ആ സത്യംതന്നെ വ്യാപിച്ചു നിൽക്കുന്നതായി കാണാൻ കഴിയും. യുക്തിക്കും അനുഭവത്തിനും തെളിഞ്ഞു കിട്ടാൻ കഴിയാത്ത യാതൊന്നും വേദാന്തത്തിന് പറയാനില്ല. ശ്രീനാരായണഗുരുദേവൻ അങ്ങനെ സ്വാനുഭവംകൊണ്ട് സാക്ഷാത്കരിച്ച സത്യസ്ഥിതിയാണ് പതിനൊന്നാം ശ്ലോകത്തിലെ ഒന്നാം വരിയിൽ "ജ്ഞാനിക്ക് സത്തുലക് ചിത്തു സുഖസ്വരൂപം" എന്നിങ്ങനെ വിവരിക്കുന്നത്.

### വസ്തുവിലെ മറയാണ് നാമരൂപഭ്രമം

ഒരു ലൗകികന് പ്രപഞ്ചവസ്തുക്കളെ കാണുമ്പോൾ ഈ സച്ചിദാനന്ദാനുഭവം എന്തുകൊണ്ടുണ്ടാകുന്നില്ല? ഞാൻ കാണുന്നില്ല, അതുകൊണ്ട് സച്ചിദാനന്ദസത്യം ഇല്ല, എന്നല്ലെ ലൗകികൻെറ അനുഭവം. ഈ സംശയങ്ങൾക്കുള്ള മറുപടിയാണ് ദൃഷ്ടാന്തസഹിതം അടുത്ത മൂന്നു വരികളിൽ പ്രതിപാദിക്കുന്നത്. മായാജന്യങ്ങളായ സങ്കല്പമറകളാണ് ആത്മസത്യത്തെ

ഒരു ലൗകികൻെറ മുൻപിൽ മറച്ചിരിക്കുന്നത്. സങ്കൽപങ്ങളെ അകററി മായ യെ ജയിക്കണം. അപ്പോൾ ആർക്കും സത്യം വെളിപ്പെട്ടു കിട്ടുന്നതാണ്. ഭഗ വാൻ ഗീതയിൽ പ്രഖ്യാപിക്കുന്നതു നോക്കുക:-

*നാഹം പ്രകാശഃ സർവ്വസ്യ*
*യോഗമായാസമാവൃതഃ*
*മൂഢോയം നാഭിജാനാതി*
*ലോകോ മാമജമവ്യയം.* *ഭഗ.ഗീത-7-25.*

എന്നെ എല്ലാവർക്കും ഉള്ളതായി കാണാൻ കഴിയുന്നില്ല. സൃഷ്ടികർ മ്മത്തിനായി എന്നിൽ ആവിർഭവിക്കുന്ന മായാശക്തിയാണ് എന്നെ മറച്ചിരി ക്കുന്നത്. നാശമില്ലാത്ത ജനനമരണ രഹിതമായ ജഗദീശ്വരനാണ് ഞാൻ. പ ക്ഷേ, മായയിൽ മോഹിച്ചുപോകുന്ന മന്ദബുദ്ധികൾക്ക് എന്നെ അറിയാനേ കഴിയുന്നില്ല. ആത്മാവില്ലെന്നും, ഈശ്വരനില്ലെന്നുമൊക്കെ പറഞ്ഞുനടക്കു ന്നവരുടെ മൂഢതയെത്തന്നെയാണ് ഗുരുദേവൻ "ആനന്ദമല്ലനൃതമജ്ഞനിത പ്രകാശം" എന്ന വരിയിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## വസ്തുവിനെ കാണാൻ കണ്ണുവേണം

വസ്തു ഉണ്ടായാൽമാത്രം പോരാ, അന്വേഷിക്കുന്നയാൾക്കു കാണാ നുള്ള കണ്ണുംകൂടിയുണ്ടെങ്കിലേ വസ്തുവിനെ ഉള്ളതായി അനുഭവിക്കാൻ പററു. വേദാന്തശാസ്ത്ര പ്രസിദ്ധമായ ആത്മതത്ത്വം യുക്തികൊണ്ടുമാത്രം ഊഹിച്ചുണ്ടാക്കിയ ഒരു സിദ്ധാന്തമല്ല. സഹസ്രാബ്ദങ്ങളായി സാക്ഷാത്ക രിച്ചറിഞ്ഞുകൊണ്ടിരിക്കുന്ന പരമസത്യമാണത്. ആത്മവസ്തുവിനെ കാണാ നുള്ള കണ്ണ് സമ്പാദിക്കുന്നവർക്കൊക്കെ എപ്പോൾ വേണമെങ്കിലും ആ നി ത്യസത്യത്തെ കണ്ടെത്തുകയും ചെയ്യാം. വിഷയസങ്കൽപങ്ങളെ വെടിഞ്ഞ് അന്തർമ്മുഖമായി ഏകാഗ്രപ്പെടുന്ന ബുദ്ധിയാണ് ആത്മദർശനത്തിന് സമർ ത്ഥമായ കണ്ണ്. 'ദൃശ്യതേത്വഗ്ര്യയാബുദ്ധ്യാ-ഏകാഗ്രബുദ്ധിക്ക് സത്യം വെളി പ്പെട്ടുകിട്ടുന്നു' എന്ന് ഉപനിഷത്തും പ്രഖ്യാപിക്കുന്നു. ഈ കണ്ണ് സമ്പാദി ക്കുവാനുള്ള യാതൊരു ശ്രമവും നടത്താതെ വസ്തുവില്ലെന്നു നിഷേധിക്കു ന്നവൻ സ്വയം മടയനാകുന്നുവെന്നല്ലാതെ മററു വല്ല കഥയുമുണ്ടോ? അ ങ്ങനെയുള്ള മന്ദബുദ്ധിയുടെ ചിത്രമാണ് ഗുരുദേവൻ മൂന്നും നാലും വരിക ളിലെ ദൃഷ്ടാന്തം കൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്. സൂര്യൻ തൻെറ ഉ ജ്ജ്വലകിരണങ്ങളെ സർവ്വത്ര പരത്തി പ്രകാശിച്ചുകൊണ്ടിരിക്കുകയാണ്. ക ണ്ണുള്ളയാൾക്ക് അണുപോലും സംശയമില്ലാതെ സുഖമായി ആ തേജോനി ധിയെ കാണുകയും ചെയ്യാം. പക്ഷേ കണ്ണില്ലാത്തയാൾക്ക് പ്രകാശസ്വരൂപ നായ അർക്കൻ അന്ധകാരത്തിൽ ആണ്ടുപോയ ശൂന്യവസ്തു മാത്രമാണ്. മൂങ്ങയുടെ ലോകത്തിൽ സൂര്യൻ ഉദിച്ചിട്ടില്ല, ഇനി ഉദിക്കുകയുമില്ല. ഒരു കു രുടൻ സൂര്യൻ ഇല്ലെന്ന് വീറോടെ വാദിക്കുമ്പോൾ അയാളോട് എതിർവാദം ചെയ്തിട്ട് വല്ല കാര്യവുമുണ്ടോ? അന്ധൻ അർക്കനില്ലെന്നു വാദിക്കുമ്പോഴും അർക്കൻെറ സാന്നിദ്ധ്യം അവനെ അനുഗ്രഹിച്ചുകൊണ്ടിരിക്കുകയാണ്. സർ

വ്വവ്യാപ്തമായ സച്ചിദാനന്ദസത്യത്തിൻെറയും കഥയിതുതന്നെ. ആ സത്യ ത്തിൻെറ അനുഗ്രഹലേശം കൊണ്ടാണ് അതിനെ നിഷേധിക്കാൻപോലും കരുത്തുണ്ടാകുന്നത്. ഇവിടെ ആത്മാർഥതയുള്ള ജിജ്ഞാസുക്കൾ ഒരു കാ ര്യം ഓർക്കണം. ഒരു സ്വാർഥലാഭവും കണക്കിലെടുക്കാതെ ശ്രീ നാരായണ ഗുരുദേവനെപ്പോലുള്ളവർ ആത്മസത്യം സാക്ഷാത്കരിച്ച് നമുക്കു കാട്ടിത്ത രാൻ ശ്രമിക്കുമ്പോൾ കാരുണ്യം നിറഞ്ഞ അവരുടെ വാക്കുകളിലാണ് നാം ശ്രദ്ധിക്കേണ്ടത്. അല്ലാതെ സ്വാർഥതാൽപര്യങ്ങളിൽപ്പെട്ടുഴലുന്നവരുടെ ജ ല്പനങ്ങളിലല്ല. അദ്വൈത ദീപികയിലെ ചില പദ്യങ്ങളെങ്കിലും നല്ലവണ്ണം മ നനംചെയ്ത് ധരിക്കുമെങ്കിൽ ആത്മദർശനത്തിനുള്ള ദൃഷ്ടി അചിരേണ ല ഭ്യമാകുന്നതാണ്.

**അജാതവാദം**

അദ്വൈത പരമസത്യം വ്യക്തമായി ധരിക്കാൻ കഴിഞ്ഞാൽ പ്രപഞ്ചം ഉണ്ടായിട്ടേയില്ല, ഇനി ഉണ്ടാവുകയുമില്ല എന്ന് ബോദ്ധ്യപ്പെടും. വസ്തു ഒ ന്നേയുള്ളൂ രണ്ടില്ല എങ്കിൽ പിന്നെ എന്തുണ്ടാകാനാണ്; എന്ത് നശിക്കാനാ ണ്. വസ്തുതയിതാണെങ്കിൽ വേദാന്തശാസ്ത്രം സൃഷ്ടിപ്രക്രിയകൾ വിവ രിക്കുന്നതോ? കയറിൽ പാമ്പെന്നപോലെയും മരുഭൂമിയിൽ കാനൽ ജലം പോലെയും ബ്രഹ്മത്തിൽ പ്രപഞ്ചം ഉണ്ടായി കാണപ്പെടുന്നതായും മററും ചിത്രീകരിച്ചിട്ടുണ്ടല്ലോ. ശ്രീനാരായണ ഗുരുദേവൻ തന്നെ പലയിടത്തും ഇ ത്തരം ദുഷ്ടാന്തങ്ങൾ എടുത്തുകാട്ടി സൃഷ്ടിയെ വിവരിക്കുന്നുമുണ്ട്. ഈ സംശയങ്ങൾ ഉന്നയിക്കുന്നവർ ദൃഷ്ടാന്തങ്ങൾ വേണ്ടവണ്ണം മനനംചെയ്ത റിഞ്ഞില്ലെന്ന് തീർച്ചയാണ്. പരമസത്യത്തെ കാണാൻ കഴിയാതെ പ്രപഞ്ച നാമരൂപങ്ങൾമാത്രം കണ്ടുകൊണ്ടിരിക്കുന്ന ജിജ്ഞാസുവിന് ആ കാഴ്ചകൾ ക്കൊരു വിശദീകരണം നൽകുവാൻവേണ്ടി മാത്രമാണ് സൃഷ്ടിവിവരണങ്ങൾ. കയറിനെക്കാണാതെ സർപ്പത്തെ മാത്രം കണ്ടുകൊണ്ടിരിക്കുന്നവർക്ക് സർപ്പം കയറിൻെറ തെററിദ്ധരിക്കപ്പെട്ട കാഴ്ചയാണെന്ന് വിവരിച്ചുകൊടുക്കുന്നതു പോലെ. കയറിൽ സർപ്പത്തെക്കാണുന്നയിടത്തും മരുഭൂമിയിൽ കാനൽജലം കാണുന്നയിടത്തും ദൃഷ്ടാന്തങ്ങളിൽ ഒരു കാര്യം വ്യക്തമാണല്ലോ. കയറു കണ്ടുകഴിഞ്ഞാൽ, മരുഭൂമിയുടെ രഹസ്യം വെളിപ്പെട്ടുകഴിഞ്ഞാൽ സർപ്പവും കാനൽജലവും ഉണ്ടായിട്ടില്ല ഇനി ഉണ്ടാവുകയുമില്ല എന്നല്ലേ തെളിയുന്നത്. വസ്തുവിൽ കാണുന്ന ഭ്രമദർശനങ്ങൾ വസ്തുവെന്തന്നറിയുന്നതുവരെ ഉള്ളവയായി തോന്നാം. വസ്തുവെന്തെന്നു തെളിഞ്ഞാൽ ഭ്രമദർശനങ്ങളിലെ കാഴ്ചകൾ ഉണ്ടായവയല്ല ഇനി ഉണ്ടാവുകയുമില്ല എന്നു തെളിയും. പ്രപഞ്ച ദർശനങ്ങളിലെ വസ്തുസത്ത സാക്ഷാത്കരിക്കപ്പെടുമ്പോഴും സ്ഥിതിയിതു തന്നെ. ഇവിടെ ഒന്നും ഇല്ലാതായിപ്പോവുകയല്ല നേരേമറിച്ച് എല്ലാം വസ്തു സ്വരൂപമായി മാറുകയാണ്. കയറിലെ പാമ്പ് കയറുതന്നെയാണ്. മരുഭൂമിയി ലെ വെള്ളം മരുഭൂമി തന്നെയാണ്. അതുപോലെ സച്ചിദാനന്ദസത്യത്തിലെ പ്രപഞ്ചം സച്ചിദാനന്ദ സത്യം തന്നെയാണ്. അപ്പോൾ പുതുതായി ഒന്നും ഉണ്ടാകുന്നില്ല നശിക്കുന്നുമില്ല. ഭാരതത്തിലെ ഋഷീശ്വരന്മാർ കണ്ടെത്തിയി

ട്ടുള്ള അത്ഭുതകരമായ ഒരു ജീവിതരഹസ്യമാണിത്. ഇതു ബോദ്ധ്യപ്പെടാൻ കഴിഞ്ഞാൽ ലോകത്ത് പിന്നെ ഒരല്ലലിനും ഇടമില്ല. സത്യസ്ഥിതിയുടെ ഈ പരമരഹസ്യം മറമാററിക്കാട്ടിത്തരാനാണ് ഗുരുദേവൻ പന്ത്രണ്ടാം പദ്യത്തിൽ ഒരുമ്പെടുന്നത്:-

12 വിത്തൊന്നുതാൻ വിവിധമായ് വിലസുന്നിതിങ്ക-
ലർത്ഥാന്തരം ചെറുതുമില്ല വിശേഷമായി
രജ്ജുസ്വരൂപമറിയാതിരുളാൽ വിവർത്ത-
സർപ്പം നിനയ്ക്കിലിതു രജ്ജൂവിൽനിന്നു വേറോ?

വിവിധമായ് - പല പ്രകാരത്തിൽ; അർത്ഥാന്തരം - അന്യവസ്തു; ചെറുതുമില്ല - ലേശം പോലുമില്ല; വിശേഷമായി - പ്രത്യേകമായി; രജ്ജൂസ്വരൂപം - കയറിൻെറ രൂപം; വിവർത്തസർപ്പം - സർപ്പരൂപത്തിൽ വർത്തിക്കുന്ന. (മൂന്നാമത്തെ പദ്യത്തിൻെറ വ്യാഖ്യാനം നോക്കുക).

ഒരേ കാരണസത്ത തന്നെയാണ് പലതരത്തിലുള്ള പ്രപഞ്ചമായി കാണപ്പെട്ടുകൊണ്ടിരിക്കുന്നത്. ആ കാരണത്തിൽ നിന്നും അന്യമായ പദാർത്ഥം അല്പംപോലും ഇവിടെയില്ല. മങ്ങിയ വെളിച്ചത്തിൽ കയറിൻെറ രൂപം സർപ്പം കിടക്കുന്നു എന്ന തോന്നലിന് കാരണമായിത്തീരുന്നു. എന്നാൽ അങ്ങനെ കാണപ്പെടുന്ന സർപ്പം കയറല്ലാതെ മററൊന്നുമല്ലന്ന് പറയേണ്ടതില്ലല്ലോ.

## സമന്വയവാദവും സത്യദർശനവും

അദ്വൈതപൂർണ്ണസത്യത്തിൻെറ ദർശനത്തോടുകൂടി മാത്രമേ "പല മതസാരവുമേകം" എന്ന് ഗ്രഹിക്കുവാൻ പററൂ. ക്രിസ്തുമതവും, മുഹമ്മദുമതവും, ശൈവമതവും, വൈഷ്ണവമതവും, സാംഖ്യവും യോഗവും എല്ലാം അദ്വൈതസത്യത്തോട് മനുഷ്യബുദ്ധിയെ അടുപ്പിക്കുവാനുള്ള മാർഗ്ഗങ്ങളാണ്. അദ്വൈത സാക്ഷാത്കാരത്തെ ശാസ്ത്രീയമായ ഒരേ ഒരു പരമലക്ഷ്യമായും മററെല്ലാ മതങ്ങളേയും ആ ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളായും കണ്ടുകൊണ്ടാണ് ശ്രീ നാരായണഗുരുദേവൻ "പലമതസാരവുമേകം" എന്ന് പ്രഖ്യാപിച്ചത്. ലക്ഷ്യങ്ങൾതന്നെ വിവിധങ്ങളാണെന്നു വന്നാൽ മതസാരങ്ങൾ ഏകമാവാൻ പററുകയില്ലെന്ന് തീർച്ചയല്ലേ? മാർഗ്ഗങ്ങളെ ലക്ഷ്യമായി തെററിദ്ധരിക്കുന്നവരാണ് ആനയെക്കാണുന്ന അന്ധന്മാർ. ക്രിസ്തുവും, കൃഷ്ണനും, ശിവനും, വിഷ്ണുവുമൊക്കെ മാർഗ്ഗങ്ങളല്ലെങ്കിൽ എങ്ങനെയാണൊന്നാവുക? സമന്വയം എന്നു പറയുന്നത് പൂർണസത്യദർശനത്തിൻെറ വെളിച്ചത്തിൽ മററുള്ളവർക്ക് യഥോചിതമായ സ്ഥാനം നിർണ്ണയിക്കലാണ്. അല്ലാതെ അതും ശരി ഇതും ശരി അവരും ബുദ്ധിമാന്മാർ ഇവരും ബുദ്ധിമാന്മാർ എന്നു പറഞ്ഞ് ആശയക്കുഴപ്പം സൃഷ്ടിക്കുകയല്ല വിശേഷിച്ചും സത്യസാക്ഷാത്കാരത്തിനായി ഒരു സാധകൻ അംഗീകരിക്കുന്ന ഗുരു പരമസത്യത്തെ മററെല്ലാററിൽനിന്നും വേർതിരിച്ച് വ്യക്തമായി കാട്ടിത്തരാൻ കരുത്തുള്ള ആളായിരിക്കണം. അത്ഭുതകരമായി ഈ കൃത്യം നിർവ്വഹിക്കുന്നുവെന്നുള്ളതാണ് ശ്രീ നാരായണഗുരുദേവൻെറ വേദാന്തകൃതികൾക്കുള്ള മെച്ചം. സ

ത്യം ഒന്നേയുള്ളൂ; രണ്ടുണ്ടാവാനേ സാദ്ധ്യമല്ല. യുക്തിക്കു പിടികിട്ടാൻ പ്രയാസമായ ഈ സത്യത്തിൻെറ സ്വരൂപം പല ചിന്താതന്തുക്കളിൽകൂടെയും ആവർത്തിച്ചുറപ്പിച്ച് കയ്യിലെ നെല്ലിക്കപോലെ കാട്ടിത്തരാനാണ് ഗുരുദേവൻ അദ്വൈത ദീപികയിൽ ശ്രമിച്ചിരിക്കുന്നത്. ഗുരുദേവകൃതികൾ ശ്രദ്ധയോടെ പഠിക്കുന്ന ഒരാൾക്ക് 'അതോ സത്യം ഇതോ സത്യം എന്നിങ്ങനെ സംശയത്തിൻെറ കണികപോലും പിന്നെ ശേഷിക്കുന്നതല്ല. സത്യം സാക്ഷാത്കരിച്ച ജ്ഞാനിക്ക് പ്രപഞ്ചം സച്ചിദാനന്ദം മാത്രമാണ്. സാക്ഷാത്കരിക്കാൻ കഴിയാത്ത ലൗകികന്, കുരുടന് സൂര്യനെന്നപോലെ ആ സത്യം ഇരുണ്ടതാണ്. പതിനൊന്നാം ശ്ലോകത്തിൽ ഇക്കാര്യം വിശദമാക്കിയിട്ട് പന്ത്രണ്ടാം ശ്ലോത്തിൽ സച്ചിദാനന്ദമായ അദ്വൈത സത്യത്തെ ആവർത്തിച്ചുറപ്പിക്കുകയാണ് "വിത്തൊന്നുതാൻ വിവിധമായ് വിലസുന്നു" എന്നവരിയിൽ.

### ജനനമരണങ്ങൾ ഉള്ളതോ?

വസ്തുസത്യം ഒന്നേയുള്ളൂവെങ്കിൽ പ്രപഞ്ചത്തിൽ പലതും ജനിക്കുന്നതായും മരിക്കുന്നതായും കാണുന്നതോ? സത്യം സാക്ഷാത്കരിക്കാത്തവർക്കുണ്ടാകുന്ന ഭ്രമങ്ങളാണ് ജനനമരണങ്ങൾ. സച്ചിദാനന്ദസത്യവും അതിൽ പൊന്തിമറയുന്ന നാമരൂപങ്ങളും ചേർന്നതാണ് പ്രപഞ്ചമെന്നു നാം കണ്ടുവല്ലോ. അപ്പോൾ കേവലം വസ്തുവിൽ നാമരൂപങ്ങളുടെ ആവിർഭാവതിരോഭാവങ്ങളെയാണ് നാം ജനനമരണങ്ങളായി ഭ്രമിക്കുന്നത്. ഒരേ വസ്തുവിൽ ചില രൂപങ്ങൾ മാറിവന്നാൽ അവിടെ ഒന്നും നശിക്കുയോ ജനിക്കുകയോ ചെയ്യുന്നില്ലെന്ന് ചിന്തിക്കുന്ന ആർക്കാണ് ബോദ്ധ്യപ്പെടാത്തത്? രണ്ടാം പദ്യത്തിൻെറ വ്യാഖ്യാനത്തിൽ വിവിധ കാരണകാര്യഭാവങ്ങൾ നാം ചർച്ച ചെയ്തിട്ടുണ്ടല്ലോ. കാര്യമെന്നു പറയുന്നത് കാരണത്തിൻെറ വികാസമോ ചുരുങ്ങലോ ആകാം. കാരണത്തിൽ ഒളിഞ്ഞുകിടക്കുന്നത് പുറത്തേക്ക് കാണപ്പെടുന്നതാകാം. അല്ലെങ്കിൽ കാരണത്തെതന്നെ തെററിദ്ധരിച്ചുകാണുന്ന വെറും കാഴ്ചയാകാം. വിത്തിൽ ഒളിഞ്ഞുകിടക്കുന്നതാണ് വൃക്ഷം. അതു പുറത്തേക്കു വന്നാൽ വിത്ത് വികസിച്ചു എന്നല്ലാതെ പുതുതായി വൃക്ഷം എന്നൊരു വസ്തുവുണ്ടായി എന്ന് കരുതുന്നത് ഭ്രമമായിരിക്കും. ഒരേ വസ്തുവിൻെറ സൂക്ഷ്മമായ രൂപം വിത്ത്, വികാസം കൈകൊണ്ട രൂപം വൃക്ഷം. ഇവിടെ ഒന്നും പുതുതായി ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല, ഇനി വൃക്ഷം പാടെ ഇല്ലാതായി എന്നുതന്നെ കരുതുക. അവിടെ വിത്തിൻെറയും വൃക്ഷത്തിൻെറയും നിരപേക്ഷകാരണമായ ഭൂമിയുമായി അവ ഏകീഭവിക്കുന്നതായിട്ടാണ് നാം കാണുക. അപ്പോൾ വസ്തു നശിച്ചുവെന്ന് എങ്ങനെ കരുതാൻ പററും. ഭൗതികശാസ്ത്രം കണ്ടെത്തിയിട്ടുള്ള എല്ലാ രാസ പരിണാമങ്ങളുടെയും കഥയിതു തന്നെ. വെള്ളത്തിൽനിന്നും തിരമാലകൾ ഉണ്ടാകുന്നിടത്തും മണ്ണിൽ നിന്നും പാത്രങ്ങൾ ഉണ്ടാകുന്നിടത്തും വസ്തു ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ലെന്ന് പ്രത്യക്ഷത്തിൽ കാണാൻ കഴിയും. കയറിൽ സർപ്പത്തെ കാണുന്നയിടത്തെ കഥ പറയാനുമില്ല. കാരണകാര്യഭാവം ഇങ്ങനെ വിശകലനം ചെയ്താലും മനുഷ്യരും പക്ഷി മൃഗാദികളുമൊ

ക്കെ ജനിക്കുകയും മരിക്കുകയും ചെയ്യുന്നത് പ്രത്യക്ഷത്തിൽ കാണുന്നുണ്ട ല്ലോയെന്ന് ചിലർ ചോദിച്ചേയ്ക്കാം. പുതുതായി ആവിർഭവിക്കുന്ന രൂപത്തി നു പിന്നിൽ ഒരു കാരണമുണ്ടെന്നുവന്നാൽ ആ കാരണത്തിൻെറ ഒരു വികാ സം മാത്രമാണ് പുതിയ രൂപം എന്ന് കാണേണ്ടതാണ്. ഇങ്ങനെ നോക്കു മ്പോൾ മനുഷ്യപക്ഷിമൃഗാദി ജീവജാലങ്ങളെല്ലാം അവയ്ക്ക് കാരണമായ ബീജത്തിൻെറ വികാസം മാത്രമാണ്. വിത്തും വൃക്ഷവും നശിച്ചാൽ അവ രണ്ടും ഭൂമിയുമായി ഏകീഭവിക്കുന്നതുപോലെ ബീജവും സ്ഥൂലശരീരവും നഷ്ടപ്പെട്ടാൽ ജീവജാലങ്ങൾ അവയുടെ രണ്ടിൻെറയും കാരണമായ സങ്കൽ പതലത്തിൽ സൂക്ഷ്മരൂപത്തിൽ ചെന്നുനിൽക്കും. സങ്കൽപവും മറഞ്ഞാൽ അതിൻെറ കാരണമായ ബോധവസ്തു അവശേഷിക്കും. അതുമാത്രമാണ് കാരണകാര്യപ്രവാഹത്തിൽപ്പെട്ടുപോകാതെ എല്ലാററിനും ആശ്രയമായി വിള ങ്ങുന്ന നിരപേക്ഷവസ്തുവെന്ന് തെളിയുകയും ചെയ്യും. അതോടെ സത്യവ സ്തുവിൽ വസ്തുനാശം കൂടാതെ മരുഭൂമിയിൽ കാനൽജലംപോലെ കാണപ്പെടുന്ന രൂപദർശനങ്ങളും അവയുടെ തിരോഭാവങ്ങളും മാത്രമാണ് ജനനമരണങ്ങളായി തെററിദ്ധരിക്കപ്പെടുന്നതെന്നും ബോദ്ധ്യമാകും. ഇക്കാര്യം ഇന്നേറെക്കുറെ ഭൗതികശാസ്ത്രത്തിനുതന്നെ തെളിഞ്ഞിട്ടുണ്ട്. ജഡമായി കാണപ്പെടുന്നതൊക്കെ ശക്തിയായി മാററപ്പെടാവുന്നവയാണെന്ന് തെളിഞ്ഞി ട്ടുണ്ടല്ലോ. അപ്പോൾ ശക്തിയുടെ കട്ടിപിടിച്ച രൂപം മാത്രമാണ് ജഡം. ജഡം ശക്തിയുടെ രൂപം കൈക്കൊള്ളുമ്പോൾ വേണമെങ്കിൽ ജഡം മരിച്ചുവെന്നും ശക്തി ജനിച്ചുവെന്നും പറയാം. എന്നാൽ വാസ്തവത്തിൽ ഒരേ വസ്തുതന്നെ രണ്ടുരൂപം മാറിമാറി കൈക്കൊള്ളുകയാണെന്നറിയാൻ എന്താണ് പ്രയാസം? ഇനി ഉണ്ടായി മറയുന്ന സ്പന്ദനപ്രവാഹരൂപത്തിലുള്ള ശക്തി അതിൻെറ സ്പന്ദം അവസാനിപ്പിച്ചാലോ. അപ്പോഴാണ് സർവ്വാശ്രയമായ സച്ചിദാനന്ദ സത്യം തെളിയുന്നത്. അതോടെ ശക്തിയും ജഡവുമെല്ലാം ആ സച്ചിദാനന്ദ സത്യത്തിലെ വസ്തു ഭേദമില്ലാത്ത രൂപപ്രതിഭാസങ്ങളാണെന്നും തെളിയും. രൂപങ്ങളുടെ ആവിർഭാവ തിരോഭാവങ്ങൾ വസ്തുഭേദമില്ലാത്തതുകൊണ്ടു തന്നെ ഒന്നിൻേറയും ജനനത്തേയോ മരണത്തേയോ കുറിക്കുന്നവയല്ല. ജന നമരണങ്ങൾ കേവലം വസ്തുവിലെ ഭ്രമാനുഭവങ്ങളാണ്. ശ്രീ നാരായണഗു രുദേവൻ പരമസത്യം സാക്ഷാത്കരിച്ചിട്ട് കണ്ടെത്തിയ ഈ ജീവിതരഹസ്യം അത്യന്തം സ്പഷ്ടമായി പല സ്ഥലത്തും സ്വകൃതികളിൽ വിവരിച്ചിട്ടുണ്ട്. *ആ ത്മോപദേശശതക*ത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത് നോക്കുക:–

*മരണവുമില്ല പുറപ്പുമില്ല വാഴ്വും,*
*നരസുരരാദിയുമില്ല; നാമരൂപം*
*മരുവിലമർന്ന മരീചിനീരുപോൽ നീ–*
*ല്പൊരുപൊരുളാം; പൊരുളല്ലിതോർത്തിടേണം* *ആത്മോ-ശ.78*

മരണമില്ല, ജനനമില്ല, സത്യസ്വരൂപത്തിൽനിന്നും വേർപെട്ട നിലനിൽ പ്പുമില്ല. മനുഷ്യൻ, ദേവൻ തുടങ്ങിയ ഭിന്നതയൊന്നുമില്ല. എല്ലാം വസ്തുവി ലെ വെറും നാമരൂപങ്ങൾ, നാമരൂപങ്ങൾക്ക് ഭേദമുണ്ടല്ലോ എന്നാണെങ്കിൽ

അവ മരുഭൂമിയിലെ കാനൽജലംപോലെ സത്യവസ്തുവിൽ വെറുതേ കാണപ്പെടുന്ന കാഴ്ചകളാണ്. അവയ്ക്ക് അവയുടെ ആശ്രയത്തിൽനിന്നും വേർപെട്ട വസ്തുത്തയൊന്നുമില്ല. സിദ്ധാന്തപരമായിട്ടെങ്കിലും ഇക്കാര്യം ഒന്നു ഗ്രഹിക്കാൻ കഴിഞ്ഞാൽ തന്നെ ഭാരതീയരായ ഋഷിമാർ ജീവിതത്തിനു കണ്ടെത്തിയ അമൃതത്വം ബുദ്ധിഗ്രാഹ്യമായിത്തീരും. ബുദ്ധിക്കുമപ്പുറം ഈ സത്യം സാക്ഷാത്കരിച്ചുകൊണ്ടാണ് ഗുരുദേവൻ "അർഥാന്തരം ചെറുതുമില്ല വിശേഷമായി" എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്.

## സത്യം അഖണ്ഡമാണ്

അനന്തമായ ബോധസത്തയാണ് സത്യം. അത് അല്പാല്പമായി വേർപെടാനേ സാദ്ധ്യമല്ല. ഇടതിങ്ങിയ അഖണ്ഡാനന്ദബോധത്തിൽ ചലനത്തിനോ വികാരത്തിനോ പോലും പ്രസക്തിയില്ല. അതുകൊണ്ടാണ് പരമകാരണത്തിൽ ഉണ്ടെന്നു തോന്നുന്ന ചലനങ്ങളും വികാരങ്ങളും നാമരൂപങ്ങളുമെല്ലാം വിവർത്ത കാരണകാര്യഭാവത്തിൽപ്പെടുന്നവയാണെന്ന് വേദാന്തശാസ്ത്രം സിദ്ധാന്തിക്കുന്നത്. (മൂന്നാം പദ്യത്തിൻെറ വ്യാഖ്യാനം നോക്കുക). സത്യസ്വരൂപത്തിൻെറ അഖണ്ഡഭാവം വെളിപ്പെടുത്തിത്തരാനാണ് പന്ത്രണ്ടാം പദ്യത്തിലെ ഉത്തരാർദ്ധത്തിലും ഇക്കാര്യം ആവർത്തിച്ചുറപ്പിച്ചിരിക്കുന്നത്. ഉപനിഷത്സത്യം കേവലാദ്വൈതമാണെന്നുറപ്പിക്കുകയാണ് പദ്യത്തിൻെറ പ്രധാനലക്ഷ്യം. അദ്വൈതബോധസത്തതന്നെയാണ് ഇതെല്ലാമായി കാണപ്പെടുന്നത്. ഭിന്നമായി അല്പം പോലും ഒന്നുമില്ല. ഇത് പ്രഖ്യാപിക്കുമ്പോൾ ഈ അനുഭവ സാക്ഷാത്കാരത്തിന് വഴിതെളിച്ച ഒരു ഉപനിഷന്മന്ത്രം ഗുരുദേവൻെറ ബുദ്ധിയിൽ മുഴങ്ങിക്കൊണ്ടിരുന്നുവെന്നു തീർച്ച.

*മനസൈവേദമാപ്തവ്യം*
*നേഹനാനാസ്തികിഞ്ചന*
*യഃപശ്യതീഹ നാനേവ*
*മൃത്യോർമൃത്യും സ ഗച്ഛതി.*

മനസ്സുകൊണ്ടിക്കാര്യം നല്ലവണ്ണം വിചാരം ചെയ്തറിയണം ഇവിടെ അല്പംപോലും പലതില്ല. പലതുണ്ടെന്നപോലെ ആരു കാണുന്നുവോ അവൻ മരണത്തിൽനിന്നും മരണത്തിലേയ്ക്കു പാഞ്ഞുകൊണ്ടേയിരിക്കും.

## ഉദ്ഗ്രഥനവും അപഗ്രഥനവും

ഒരു വസ്തുവിൻെറ രഹസ്യം കണ്ടുപിടിക്കുവാനുള്ള ശാസ്ത്രീയ പദ്ധതികളാണല്ലോ ഉദ്ഗ്രഥനവും അപഗ്രഥനവും. പ്രപഞ്ചത്തെ ഉണ്ടാക്കി നിറുത്തിയിരിക്കുന്ന പദാർഥങ്ങളെ കൂട്ടിച്ചേർത്തു കാണുന്നതാണ് പ്രപഞ്ചരഹസ്യാന്വേഷണത്തിലെ ഉദ്ഗ്രഥനരീതി. പഞ്ചഭൂതങ്ങളും ബോധസത്തയും ഒരുമിച്ചു ചേർന്നതാണ് പ്രപഞ്ചമെന്ന് അല്പം ചിന്തിക്കാൻ കഴിവുള്ള ആർക്കും വെളിപ്പെട്ടുകിട്ടും. ബോധസത്തയെ ആശ്രയിക്കാതെ പഞ്ചഭൂതങ്ങൾക്ക് നിലനിൽപില്ലെന്നും നേരേമറിച്ച് പഞ്ചഭൂതങ്ങളെ ആശ്രയിക്കാതെ ബോധ

സത്തയ്ക്കു നിലനിൽക്കാൻ കഴിയുമെന്നും നാം കണ്ടു. ഈ സാക്ഷാത്കാര ദർശനത്തിൻെറ ഫലമായിട്ടാണ് ഉള്ളതു ബോധവസ്തു മാത്രമാണെന്ന തീരുമാനത്തിൽ എത്തിച്ചേർന്നത്. പ്രപഞ്ചത്തെ അപഗ്രഥന മാർഗ്ഗത്തിൽകൂടെ പരിശോധിച്ചാലും ഈ വസ്തുതതന്നെ തെളിയുമെന്നാണ് ഗുരുദേവൻ പതിമൂന്നാം പദ്യത്തിൽ വ്യക്തമാക്കുന്നത്.

13 ഓരോന്നതായവയവം മുഴുവൻ പിരിച്ചു
വേറാക്കിയാലുലകമില്ല വിചിത്രമത്രേ
വേറാകുമീയവയവങ്ങളുമേവമങ്ങോ-
ട്ടോരായ്കിലില്ലഖിലവും നിജബോധമാത്രം.

ഉലകം–പ്രപഞ്ചം; വിചിത്രം–ആശ്ചര്യം; ഏവം–ഇപ്രകാരം; അങ്ങോട്ടോരായ്കിൽ–സങ്കല്പിച്ചറിയായ്കിൽ; നിജബോധം–ആത്മസ്വരൂപമായ ബോധം.

പ്രപഞ്ചത്തിൽ കാണുന്ന പദാർഥങ്ങളെ ഓരോന്നിനേയും അവയവായവമായി പകുത്തുപകുത്തു മാററിനോക്കിയാൽ പ്രപഞ്ചം ഇല്ലെന്നു കാണാൻ കഴിയും. ആശ്ചര്യമെന്നല്ലാതെ എന്തു പറയാൻ? വേർപെട്ടു മാറുന്ന അവയവങ്ങളോ? ബോധസ്വരൂപമായ ആത്മാവ് സങ്കൽപിച്ചറിയാൻ കൂട്ടാക്കുന്നില്ലെങ്കിൽ ഇല്ലേയില്ല. ചുരുക്കത്തിൽ ഇങ്ങനെ അന്വേഷണം തുടരുന്ന ഒരാൾക്ക് ഇക്കാണുന്ന സർവ്വസ്വവും ശുദ്ധബോധം മാത്രമാണെന്ന് അചിരേണ വെളിപ്പെട്ടു കിട്ടുന്നതാണ്.

## വേദാന്തത്തിലെ അപഗ്രഥനമാർഗ്ഗങ്ങൾ

വ്യക്തിയെ അപഗ്രഥിച്ചുകൊണ്ടാണ് വേദാന്തശാസ്ത്രം പ്രപഞ്ചാപഗ്രഥനം സുഗമമാക്കുന്നത്. ദൃഗ്ദൃശ്യാപഗ്രഥനം, പഞ്ചകോശാപഗ്രഥനം ഇവ വേദാന്തശാസ്ത്രത്തിൽ പ്രസിദ്ധി നേടിയിട്ടുള്ള രണ്ടപഗ്രഥനമാർഗ്ഗങ്ങളാണ്. ദൃഗ്ദൃശ്യാപഗ്രഥനത്തിൻെറ സാമാന്യരൂപം നാം രണ്ടാം പദ്യം ചർച്ചചെയ്തപ്പോൾ ധരിക്കുകയുണ്ടായി. സത്യത്തെ വേർതിരിച്ചു കാട്ടിത്തരാൻ കഴിവുള്ള സമർഥമായ ഒരപഗ്രഥനമാർഗ്ഗമാണിത്. ഈ അപഗ്രഥനമാർഗ്ഗം സമ്പൂർണ്ണമായി വിവരിക്കുന്ന 'ദൃഗ്ദൃശ്യവിവേകം' എന്നൊരു പ്രസിദ്ധമായ പ്രകരണഗ്രന്ഥം തന്നെയുണ്ട്. ബാഹ്യേന്ദ്രിയങ്ങളുടെ ഘട്ടത്തിൽനിന്നു നമുക്ക് ഈ അപഗ്രഥനമാർഗ്ഗം പിന്തുടരാം. കണ്ണ് രൂപം കാണുന്നു. ഇവിടെ രൂപം ദൃശ്യവും കണ്ണ് ദൃക്കുമാണ്. ദൃക്കാകുന്ന കണ്ണില്ലെങ്കിൽ രൂപമാകുന്ന ദൃശ്യം അറിയപ്പെടുകയില്ലെന്നു തീർച്ചയാണ്. ഇനി ഒരു പടികൂടി പിന്നോട്ടു പോയാൽ രൂപത്തിൻെറ ദൃക്കായ കണ്ണ് മനസ്സിൻെറ ദൃശ്യമായി മാറുന്നു. അവിടെ മനസ്സ് ദൃക്കും കണ്ണ് ദൃശ്യവുമാണ്. മനസ്സ് കാണാൻ വിസമ്മതിച്ചാൽ കണ്ണ് അറിയപ്പെടുകയില്ല. ഇനിയും പുറകോട്ടു പോവുകയാണെങ്കിൽ മനോവൃത്തികളെല്ലാം 'ഞാൻ' എന്ന ബോധവസ്തുവിൻെറ ദൃശ്യങ്ങളാണെന്നു വെളിപ്പെടും. അവിടെ 'ഞാൻ' ദൃക്കും മനോവൃത്തികൾ ദൃശ്യങ്ങളുമായി മാറുന്നു. 'ഞാൻ' എന്ന ബോധവസ്തു അങ്ങോട്ടുചെന്നോരായ്കിൽ; അതായത് ഉണ്ടാക്കി അനുഭവിക്കാൻ കൂട്ടാക്കുന്നില്ലെങ്കിൽ മനോവൃത്തികളെന്ന ദൃശ്യ

ങ്ങൾ ഒന്നുംതന്നെ പിന്നെ അറിയപ്പെടുകയില്ല. ദൃഗ്ദൃശ്യാപഗ്രഥനം ഇവിടെയെത്തി അവസാനിക്കുകയാണ്. മനോവൃത്തികളുടെ ദൃക്കായ 'ഞാൻ' ഇനി മററൊന്നിൻെറ ദൃശ്യമായി ഭവിക്കുക സാദ്ധ്യമല്ലല്ലോ. അത് സ്വയമറിയുന്ന അനുഭവസ്വരൂപമായ വസ്തുസത്തയാണ്. അതിനുവേണമെങ്കിൽ തന്നെ ചെറുതാക്കിത്തീർക്കുന്ന ഉപാധികളായ മനോവൃത്തികൾ, ഇന്ദ്രിയങ്ങൾ, വിഷയങ്ങൾ എന്നീ ദൃശ്യങ്ങളെ ഉപേക്ഷിച്ച് ഉപാധിവിമുക്തമായ സ്വന്തം പൂർണ്ണരൂപം വീണ്ടെടുക്കാം. അതാണ് മോക്ഷം. എന്തായാലും ഈ വിശകലനത്തിൽ നിന്നും ഒരു കാര്യം വ്യക്തമാകുന്നു. സ്വയം അനുഭവസ്വരൂപമായ 'ഞാൻ' എന്ന ബോധാംശം ഒഴിഞ്ഞു മാറിയാൽ അതിൽനിന്നും വേർപെടുന്ന മററെല്ലാ ദൃശ്യങ്ങളും ശൂന്യമാകുന്നതാണ്. അതേ അവസരത്തിൽ 'ഞാൻ' എന്ന ബോധാംശം അഖണ്ഡാനുഭവരൂപമായ പൂർണ്ണാനുഭവം നേടി വിരാജിക്കുകയും ചെയ്യും. അങ്ങനെ ബോധം മാത്രമാണ് സത്യമെന്ന് ഈ പരീക്ഷണം അസന്നിഗ്ധമായി തെളിയിക്കുന്നു. അപഗ്രഥനത്തിലും ത്യാഗത്തിലും കൂടിയുള്ള ഈ സത്യദർശനമാണ് ഗുരുദേവൻ പതിമൂന്നാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്. രൂപമെന്ന ദൃശ്യത്തെ തൊട്ടാണ് നാം ഈ പരീക്ഷണം വിശദീകരിച്ചത്. ശബ്ദസ്പർശ രസഗന്ധാദി മററു വിഷയങ്ങളുടെ സ്ഥിതിയും ഇതുപോലെ അപഗ്രഥിച്ചു മനസ്സിലാക്കേണ്ടതാണ്.

**പഞ്ചകോശാപഗ്രഥനം**

ആത്മദർശനം നേടിത്തരുന്ന പ്രസിദ്ധമായ മറെറാരപഗ്രഥനമാർഗ്ഗമാണ് പഞ്ചകോശവിവരണം. തൈത്തിരീയോപനിഷത്തിലാണ് ഇത് വിവരിക്കപ്പെട്ടിട്ടുള്ളത്. വരുണപുത്രനായ ഭൃഗു സത്യനിഷ്ഠനായ പിതാവിനെ സമീപിച്ച് ബ്രഹ്മസ്വരൂപം വെളിപ്പെടുത്തിത്തരണ മെന്നാവശ്യപ്പെട്ടു. ഈ പ്രപഞ്ചദൃശ്യങ്ങൾ മുഴുവൻ ഏതൊന്നിൽനിന്നു പൊന്തിവരുന്നുവോ ഏതൊന്നിൽ നിലനിൽക്കുന്നുവോ ഏതൊന്നിൽ തിരിച്ചു ലയിക്കുന്നുവോ അതിനെ അന്വേഷിക്കൂ അതാണ് ബ്രഹ്മം എന്ന് പിതാവ് ഉത്തരം പറഞ്ഞു. ഭൃഗു ബുദ്ധിയെ ഏകാഗ്രപ്പെടുത്തിക്കൊണ്ട് തപസ്സാരംഭിച്ചു. ജഡമാണ് ബ്രഹ്മമെന്നയാൾ കണ്ടെത്തി. പ്രപഞ്ചദൃശ്യങ്ങൾ ജഡരൂപങ്ങളായിട്ടാണല്ലോ കാണപ്പെടുന്നത്. തൻെറ കാഴ്ചപ്പാടെന്താണെന്ന് അയാൾ പിതാവിനെ അറിയിച്ചു. പിതാവാകട്ടെ ബുദ്ധിയുടെ ഏകാഗ്രതാ രൂപത്തിലുള്ള തപസ്സിനെ ശക്തിപ്പെടുത്തി നിലനിൽപിനെ വീണ്ടും അപഗ്രഥിക്കാൻ ആവശ്യപ്പെട്ടു. ഭൃഗു ബുദ്ധിയെ ഏകാഗ്രതപ്പെടുത്തി സ്ഥൂലജഡത്തെ പുറംതള്ളിയിട്ട് അതിനുപരി മററെന്തെങ്കിലും ഉണ്ടോ എന്നന്വേഷിച്ചു. അങ്ങനെ പ്രാണനെ കണ്ടെത്തി. എല്ലാ സ്ഥൂലശരീരങ്ങളും പ്രാണനിൽ രൂപം കൊണ്ടുനിൽക്കുന്നതായി ഭൃഗുവിനു ബോദ്ധ്യപ്പെട്ടു. ഇക്കാഴ്ച അയാൾ വീണ്ടും പിതാവിനെ അറിയിച്ചു. പോര; തപസ്സിൽക്കൂടി ഇനിയും ഉള്ളിലേയ്ക്കു തിരിയൂ എന്നായിരുന്നു വരുണൻെറ മറുപടി. ഭൃഗു വീണ്ടും ബുദ്ധിയെ ഏകാഗ്രപ്പെടുത്തി നോക്കി. അപ്പോഴാണ് എല്ലാ പ്രാണചലനങ്ങളും സങ്കൽപരൂപമായ മനസ്സിനെ ആശ്രയിച്ചു നിൽക്കുന്നവയാണെന്ന് അയാൾക്ക്

തെളിഞ്ഞത്. അതുകൊണ്ട് മനസ്സായിരിക്കാം ബ്രഹ്മമെന്നയാൾ ധരിച്ചു. പക്ഷേ ഈ കാഴ്ച വിവരിച്ചുകേൾപ്പിച്ചപ്പോൾ മനസ്സിനെ പുറന്തള്ളിയിട്ട് വീണ്ടും അന്വേഷിക്കൂ എന്നായിരുന്നു അച്ഛൻെറ മറുപടി. ഏകാഗ്രത നേടി സങ്കൽപാത്മകമായ മനസ്സിനെ പുറന്തള്ളാൻ ശ്രമിച്ചപ്പോഴാണ് ഉറപ്പുററതും പ്രകാശമയവുമായ ഒരു ബുദ്ധിമണ്ഡലം അയാൾക്കു തെളിഞ്ഞനുഭവപ്പെട്ടത്. ഈ ബുദ്ധിമണ്ഡലം സങ്കൽപ വികാരരൂപത്തിൽ ചിന്നിച്ചിതറുമ്പോഴാണ് മനസ്സെന്നറിയപ്പെടുന്നത്. അടിപതറാത്ത നിശ്ചയരൂപത്തിലുള്ള ഈ ബുദ്ധിമണ്ഡലമായിരിക്കാം ബ്രഹ്മമെന്നയാൾ കരുതി. പക്ഷേ പിതാവ് ഇനിയും ഉള്ളിലേയ്ക്കുകടക്കൂ എന്നാണ് മകനോടാജ്ഞാപിച്ചത്. ബുദ്ധിയുടെ വിജ്ഞാന പ്രകാശത്തെയും പുറംതള്ളിയപ്പോൾ അത്യത്ഭുതകരമായ ഒരാനന്ദമണ്ഡലം ഭൃഗുവിനു തുറന്നുകിട്ടി. അവിടെ മറെറല്ലാ മണ്ഡലങ്ങളെയും മാറിനിന്നനുഭവിച്ചുപോന്ന 'ഞാൻ' എന്ന ഭാവം പോലും ആ ആനന്ദാനുഭവത്തിൽ അലിഞ്ഞുചേർന്ന് അപ്രത്യക്ഷമാകുന്നതായും ഭൃഗുവിനനുഭവപ്പെട്ടു. ഇങ്ങനെ അനുഭവം അദ്വയഭാവം കൈക്കൊണ്ടതോടെ ഈ ഇടംതന്നെയാണ് സത്യസ്വരൂപമെന്നും സംശയമെന്യേ തെളിഞ്ഞു. വിവരം പിതാവിനെ അറിയിച്ചു. പിതാവ് സന്തുഷ്ടനായി മകൻെറ സത്യദർശനത്തെ അഭിനന്ദിച്ചു. ആനന്ദസാന്ദ്രമായ നിലനിൽപാണ് ബ്രഹ്മം. ആനന്ദത്തിൽ നിന്നാണ് പ്രപഞ്ച ഘടകങ്ങൾ പൊന്തിവരുന്നത്. ആനന്ദത്തിലാണ് അവ നിലനിൽക്കുന്നത്. ആനന്ദത്തിലാണ് തിരിച്ചു ലയിക്കുന്നത്. ഉള്ളിലുള്ളിലായി ഭൃഗുവിനനുഭവപ്പെട്ട നിലനിൽപിൻെറ ഈ മണ്ഡലങ്ങളെയാണ് ഉപനിഷത്ത് അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നിങ്ങനെ പഞ്ചകോശങ്ങളായി അപഗ്രഥിച്ചു കാട്ടിയിരിക്കുന്നത്. ആനന്ദമയകോശ ത്തിലെത്തിനിൽക്കുമ്പോൾ മററു കോശങ്ങൾ സ്വയം മാഞ്ഞുപോവുകയാണ്. ശുദ്ധമായ ആനന്ദവും ശുദ്ധമായ ബോധവും ഒന്നാണെന്ന് നാം മുൻപ് വിവരിച്ചിട്ടുണ്ടല്ലോ. ആനന്ദതലത്തിലെത്തുമ്പോൾ മറെറാന്നും അറിയപ്പെടാ തിരിക്കുന്നതു കൊണ്ടാണ്.

> *"വേറാകുമീയവയവങ്ങളുമേവമങ്ങോ-*
> *ട്ടോരായ്കിലില്ലഖിലവും നിജബോധമാത്രം"*

എന്ന് ഗുരുദേവൻ പ്രസ്താവിച്ചിരിക്കുന്നത്.

### പരമാണുശക്ത്യപഗ്രഥനം

പ്രപഞ്ചത്തെ അപഗ്രഥിച്ചാൽ ഇക്കാണുന്ന ദൃശ്യങ്ങൾ ഇല്ലാതാകുമെന്ന് ഏറെക്കുറെ ആധുനികശാസ്ത്രത്തിനും ബോധ്യമായിക്കഴിഞ്ഞിട്ടുണ്ട്. ജഡത്തെ മുഴുവൻ പരമാണുക്കളായി മാററാമെന്നും പരമാണു ശക്തിയുടെ രൂപാന്തരം മാത്രമാണെന്നും ഇന്ന് തെളിഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ എല്ലാം സ്പന്ദനപ്രവാഹരൂപത്തിലുള്ള ശക്തിയാണെന്ന് പുറമേ നിന്നുകൊണ്ടുള്ള പ്രപഞ്ചാപഗ്രഥനംതന്നെ തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. ശക്തിസ്പന്ദന ങ്ങളുടെ ഉറവിടമായ അചഞ്ചല ബോധസത്തയെ മാത്രം ആധുനിക ശാസ്ത്ര

ത്തിന് കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. അത് അപരിണാമിയായ നിത്യസത്യ മായതുകൊണ്ട് അതിനെ ബാഹ്യവസ്തുക്കളുടെ അപഗ്രഥനത്തിൽകൂടി കണ്ടെത്താൻ കഴിയുന്നതല്ല. പരിണാമവിധേയ ങ്ങളായ കാഴ്ചകളെ മാത്രമേ തിരിച്ചും മറിച്ചും രൂപപരിണാമങ്ങളിൽകൂടി മാറിനിന്നറിയാൻ പററൂ. അപരി ണാമിയും ആത്മസ്വരൂപവുമായ നിത്യസ ത്യത്തെ പരിണാമദൃശ്യങ്ങളെ അപഗ്ര ഥിച്ചു പുറംതള്ളി അന്തർമ്മുഖമായി അന്വേഷിച്ചാലേ അറിയാൻ കഴിയൂ. അതുകൊണ്ടാണ് ഭാരതീയ സത്യദർശികൾ മുൻപറഞ്ഞ ദൃഗ്ദൃശ്യാപ ഗ്രഥനവും പഞ്ചകോശാപ ഗ്രഥനവുമൊക്കെ അംഗീകരിച്ചത്.

## മായാരഹസ്യം

അപഗ്രഥിച്ചപഗ്രഥിച്ച് ഉള്ളിലേയ്ക്കുള്ളിലേയ്ക്ക് കടന്നു ചെല്ലുന്തോറും പുറമേ പുറമേയുള്ള കാഴ്ചകൾ അപ്രത്യക്ഷമാകുന്നതായി നാം കണ്ടുവല്ലോ. ഒടുവിൽ പൂർണ്ണസത്യം അനാവൃതമാകുന്നതോടെ മുഴുവൻ പ്രപഞ്ച ദൃശ്യങ്ങളും ഇല്ലാത്തവയാണെന്നു തെളിയുന്നു. ഈ തലത്തി ലെത്തിനിൽ ക്കുന്ന ഒരു സത്യദർശി 'സത്യദർശനത്തിനു മുൻപ് എന്തു കൊണ്ടു പലതുകാണാനിടവരുന്നു' എന്ന ജിജ്ഞാസുവിൻെറ ചോദ്യത്തിനു നൽകുന്ന ഉത്തരമാണ് 'മായ'. ഇതല്ലാതെ എന്തു പറയാൻ കഴിയും. സത്യ നിഷ്ഠനായി ത്തീർന്നയാളും മുൻപ് പലത് കണ്ടിരുന്നു. അതുകൊണ്ടാണ് അന്വേഷണം തുടങ്ങിയത്. സത്യദർശനത്തോടെ പലതില്ലെന്ന് തെളിഞ്ഞു. പലതില്ലെങ്കിൽ മുൻപ് പലത് കണ്ടിരുന്നതോ? ഈ ചോദ്യത്തിന് ഒരേ ഒരുത്തരമേ പറയാനുള്ളൂ; മായ. ഈ മായാസിദ്ധാന്തത്തെ ധ്വനിപ്പിക്കു കയാണ് ഗുരു ദേവൻ പ്രസ്തുത പദ്യത്തിൽ 'വിചിത്രമത്രേ' എന്ന പദം കൊണ്ട്. യുക്തി പറയാനില്ലാത്ത ഭ്രമദർശനങ്ങൾക്ക് സത്യം കണ്ടയാൾ നൽകുന്ന പേരാണ് 'മായ'. സത്യം കണ്ടയാൾക്ക് ഈ മായയും അതിനാശ്ര യമായ പരമസത്യവും മായാദർശനങ്ങളും എല്ലാം ഒന്നുതന്നെ. അത്ഭുതകരമായ ഈ കണ്ടുപിടി ത്തമാണ് ഗുരുദേവൻ 'ദൈവദശക'ത്തിൽ അതിമനോഹരമായി ഇങ്ങനെ വർണ്ണിക്കുന്നത്.

*നീയല്ലോ മായയും മായാ-*
*വിയും മായാവിനോദനും*
*നീയല്ലോ മായയെ നീക്കി-*
*സ്സായൂജ്യം നൽകുമാര്യനും* — *ദൈവ ദ-6*

അല്ലയോ ഭഗവൻ, മായയും, അതിനെ പ്രവർത്തിപ്പിക്കുന്ന മായാവിയും, ആ പ്രവർത്തനങ്ങളിൽ ആഹ്ലാദംകൊള്ളുന്ന മായാവിനോദനും ഒടുവിൽ മായയെ പാടെ ഒഴിച്ചുമാററി സത്യം കാട്ടിത്തരുന്ന ഗുരുവും എല്ലാം അവിടുന്നുതന്നെയാണ്. സകല ജഗദ്ദൃശ്യങ്ങളെയും ഒരുമിച്ചുപ്രദർ ശിപ്പിക്കുന്ന അജ്ഞാനത്തെയാണ് മായയെന്നു പറയുന്നത്. ഇതേ മായതന്നെ വ്യക്തിഗതമായ അജ്ഞതയുടെ രൂപത്തിൽ വർത്തിക്കുമ്പോൾ അതിനെ അവിദ്യയെന്നു പറയുന്നു. മായയുടെയും അവിദ്യയുടെയും ഈ വേർതിരിവ്

കുറേക്കൂടി വിശദമായി അടുത്ത പദ്യത്തിൻെറ വ്യാഖ്യാനത്തിൽ ചർച്ച ചെയ്യാവുന്നതാണ്.

## അധ്യാരോപവും അപവാദവും

ജീവിതത്തിലെ പരമസത്യം ശുദ്ധബോധം മാത്രമാണെന്ന് ഇതുവരെയുള്ള ചർച്ച സംശയമെന്യേ തെളിയിച്ചിട്ടുണ്ട്. ശുദ്ധബോധം, അഹങ്കാരം, ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, സ്ഥൂലശരീരങ്ങൾ ഇവയെ ഒന്നിനു പുറകിലൊന്നായി സങ്കൽപിച്ച് തന്നിൽ ആരോപിച്ചനുഭവിക്കുമ്പോഴാണ് പ്രപഞ്ചാനുഭവം. ഇനി പിൻതിരിഞ്ഞു സ്ഥൂലശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിവയെ ശുദ്ധബോധം തന്നിൽനിന്നും എടുത്തുമാററി പൂർണ്ണമായ സ്വരൂപാനുഭവം വീണ്ടെടുത്താൽ അതാണ് മോക്ഷം. ആത്മാവ് അഹങ്കാരാദി ഘടകങ്ങളെ ഓരോന്നായി തന്നിൽ ആരോപിച്ചനുഭവിക്കുന്നതിനെ വേദാന്തശാസ്ത്രം അധ്യാരോപമെന്നും എടുത്തു മാററി സ്വരൂപം കൈക്കൊള്ളുന്നതിനെ അപവാദമെന്നും വിളിക്കുന്നു. ഒരു നടൻ വേഷം ഓരോന്നായി വച്ചുകെട്ടി കഥാപാത്രമായി രൂപാന്തരപ്പെടുന്നതിനോടും പിന്നീട് ഓരോന്നായി അഴിച്ചുമാററി സ്വരൂപം കൈക്കൊള്ളുന്നതിനോടും ഈ അധ്യാരോപാപവാദപ്രക്രിയകളെ നമുക്കുപമിക്കാം. വാസ്തവത്തിൽ വേഷം കെട്ടുന്നതിനു മുൻപും, വേഷം കെട്ടിനിൽക്കുമ്പോഴും, വേഷം അഴിച്ചുമാററിക്കഴിഞ്ഞാലും ഉള്ളതു നടൻ മാത്രമാണ്. വേഷം കെട്ടിനിൽക്കുമ്പോൾ കഥാപാത്രം ഉണ്ടെന്നുള്ള അനുഭവം അജ്ഞതയുടെ തോന്നൽ മാത്രമാണ്. നടന് വച്ചുകെട്ടുകയോ ഉപേക്ഷിക്കുകയോ ചെയ്യാവുന്ന കുറെ ഉപകരണങ്ങളും നടനും മാത്രമാണ് ഉള്ളത്. ഉപകരണങ്ങൾ വച്ചുകെട്ടിയാൽ കഥാപാത്രത്തിൻെറ ഭ്രമമുണ്ടാകും. അപ്പോഴും ഉള്ളത് നടൻ തന്നെയാണ്. ഉപകരണങ്ങളുപേക്ഷിച്ചാൽ ഇടയ്ക്കുവന്നുകയറിയഭ്രമം ഇല്ലാതാകും. ആത്മനടൻ അഹങ്കാരാദി ഉപകരണങ്ങൾ വച്ചുകെട്ടി സൂര്യചന്ദ്രദേവമനുഷ്യപക്ഷിമൃഗാദിയായി സ്വയം ഭ്രമിക്കുന്നതാണ് പ്രപഞ്ചം. ഉപകരണങ്ങൾ വച്ചുകെട്ടിയപ്പോഴുണ്ടായിപ്പോയ മറവിയൊന്നുമാത്രമാണീ ഭ്രമത്തിനു കാരണം. ഈ ആത്മവിസ്മൃതി തന്നെയാണവിദ്യയെന്നു നാം മുൻപ് വിവരിച്ചിട്ടുണ്ടല്ലോ. അദ്വൈതദീപികയിൽ അധ്യാരോപാപവാദ പ്രക്രിയകളെ പല കാഴ്ചപ്പാടുകളിൽ നിന്നുകൊണ്ട് വിവരിച്ചശേഷം ഗുരുദേവൻ പതിനാലാം പദ്യത്തിൽ അവിദ്യാസ്വരൂപം ആവർത്തിച്ചു വിവരിക്കുകയാണ് ചെയ്യുന്നത്:–

14 നൂലാടതന്നിലുദകം നുരതന്നിലേവം
ഹാ! ലോകമാകെ മറയുന്നൊരവിദ്യയാലേ
ആലോചനാവിഷയമായിതു തൻെറ കാര്യ–
ജാലത്തൊടും മറകിലുണ്ടറിവൊന്നുമാത്രം.

ആട - വസ്ത്രം; ഉദകം - വെള്ളം; നുര - പത; കാര്യജാലം - കാര്യസമൂഹം; അറിവ് -ശുദ്ധബോധം; ആലോചനാവിഷയമായി - ഉണ്ടെന്ന

തോന്നലിനിടയായി.

ആട തന്നിൽ നൂല് ഉദകം തന്നിൽ നുര, ഏവം ആകെ മറയുന്നൊര വിദ്യയാലേ ലോകം ആലോചനാവിഷയമായിത്; ഹാ! (അവിദ്യ) തന്റെ കാര്യജാലത്തൊടും മറകിൽ അറിവൊന്നുമാത്രം ഉണ്ട്.

വസ്ത്രത്തിൽ നൂലെങ്ങനെയോ, വെള്ളത്തിൽ പതയെങ്ങനെയോ അതുപോലെ പൂർണ്ണരൂപം മറച്ചുകളയുന്ന അവിദ്യ നിമിത്തമാണ് അറിവിൽ ലോകം ഉണ്ടെന്നതോന്നലിനിടയായത്. അവിദ്യ തന്റെ കാര്യരൂപങ്ങളോടൊപ്പം മറയുകയാണെങ്കിൽ ശുദ്ധബോധസ്വരൂപമായ അറിവൊന്നു മാത്രം ഉള്ളതായി ശേഷിക്കുന്നതാണ്.

## പ്രപഞ്ചനാടകത്തിലെ നടൻ

ശുദ്ധബോധരൂപനായ ആത്മാവാണ് പ്രപഞ്ച നാടകത്തിലെ നടൻ. ഈ നടനിൽ അഹങ്കാരദിവേഷവിധാനങ്ങളുടെ അധ്യാരോപം കൊണ്ടാണ് പ്രപഞ്ചം ഉള്ളതായി തോന്നുന്നത്. വസ്ത്രം കാണുന്നിടത്ത് നൂലാണുള്ളത്. നൂല് ഒരു പ്രത്യേക രൂപത്തിൽ സംവിധാനം ചെയ്യപ്പെടുമ്പോൾ അവിവേകം കൊണ്ട് വസ്ത്രമെന്ന തോന്നലുളവാകുന്നു. പതയിൽ വെള്ളമാണുള്ളത്. വെള്ളം ഒരു പ്രത്യേകരൂപം കൈക്കൊള്ളുമ്പോൾ പതയെന്ന തോന്നലിനിടയാകുന്നു. ഇതുപോലെ പ്രപഞ്ചനാടകത്തിലെ നടനായ ആത്മാവ് ചില പ്രത്യേക ഉപകരണങ്ങൾ വച്ചുകെട്ടുമ്പോൾ പ്രപഞ്ചഘടകങ്ങൾ രൂപം കൊള്ളുന്നു. ഈ അധ്യാരോപ പ്രക്രിയയാണ് ഗുരുദേവൻ "പേരായിരം പ്രതിഭയായിരം" എന്നിങ്ങനെ ഒന്നാമത്തെ പദ്യത്തിൽതന്നെ വിവരിച്ചത്. ആത്മനടൻ ദേഹാദിവേഷവിധാനങ്ങളെ ഓരോന്നായി എടുത്തു മാററിയാൽ പ്രപഞ്ചമാകെ മറയും. ആത്മാവുമാത്രം അവശേഷിക്കും. ഈ അപവാദ പ്രക്രിയയാണ് ഗുരുദേവൻ "ഓരോന്നതായവയവം മുഴുവൻ പിരിച്ചു വേറാക്കിയാൽ" എന്നിങ്ങനെ പതിമൂന്നാം പദ്യത്തിൽ വിവരിച്ചത്. അധ്യാരോപത്തിനു മുൻപും അപവാദത്തിനു ശേഷവും ആത്മനടൻ ശുദ്ധരൂപത്തിൽ വിളങ്ങിനിൽക്കുന്നു. ഇവിടെ ഒരു സംശയം വരാം. ആത്മനടൻ ഒന്നല്ലേയുള്ളൂ. പ്രപഞ്ച ഘടകങ്ങൾ പലതു കാണുന്നുണ്ടല്ലോ. ഒരേ നടന് ഇങ്ങനെ പല നാമരൂപപ്രദർശനങ്ങൾ എങ്ങനെ സാദ്ധ്യമാവുന്നു? ഈ ചോദ്യത്തിനുത്തരമാണ് "ആകെ മറയുന്നൊരവിദ്യയാലേ ലോകം ആലോചനാവിഷയമായിത്" എന്ന ഭാഗം.

## മായയും അവിദ്യയും

മായയുടെ പ്രവർത്തനം രണ്ടുവിധത്തിലാണ്. ഒന്നാമതായി അതു വസ്തു വിന്റെ പൂർണ്ണരൂപം മറയ്ക്കുന്നു. ഇതാണ് മായയുടെ ആവരണശക്തി. രണ്ടാമതായി അതു വസ്തുവിനെ പലതാക്കിക്കാണിച്ച് അല്പങ്ങളായ നിരവധി നാമരൂപങ്ങളെ പ്രദർശിപ്പിക്കുന്നു. ഇതാണ് മായയുടെ വിക്ഷേപ ശക്തി. ഒരാൾക്ക് ഒരു കാടിനെ ഒരുമിച്ചൊരു കാടായും അല്ലെങ്കിൽ പ്രത്യേകം പ്രത്യേകം വൃക്ഷവും ചെടിയുമായും കാണാവു

ന്നതാണ്. അതുപോലെ മായാനിർമ്മിതമായ പ്രപഞ്ചത്തെ ഒരു ചിന്തകന് വേണമെങ്കിൽ പ്രപഞ്ച മെന്ന സമഷ്ടിയായും അല്ലെങ്കിൽ സൂര്യൻ, ചന്ദ്രൻ, മനുഷ്യൻ എന്നിങ്ങനെ ഓരോന്നിനെ വേർതിരിച്ച് വ്യഷ്ടിയായും കാണാവുന്നതാണ്. ഇവിടെയാണ് മായയും അവിദ്യയും വേർതിരിയുന്നത്. എല്ലാററിനേയും ഒത്തിണക്കി ക്കൊണ്ടുള്ള വിവേകപൂർണ്ണമായ സമഷ്ടിദർശനം പ്രകാശമയമായ സത്ത്വ ഗുണത്തിൻെറ ഉത്കർഷത്തിൽ മാത്രമേ സാദ്ധ്യമാവൂ. ഒരുവനെ സത്യ സ്വരൂപത്തോടടുപ്പിക്കുന്നതാണ് സമഷ്ടി ദർശനം. സത്യസ്വരൂപത്തെ മറച്ചു കൊണ്ട് പ്രപഞ്ചത്തിൻെറ സമഷ്ടിയെ ദർശിപ്പിക്കുന്ന ശക്തിയാണ് മായ. നേരേമറിച്ച് സ്വാർഥതയിൽ കുടുങ്ങി വ്യക്തിഗതമായ അഹന്തയക്ക് പ്രാധാന്യം നൽകി വ്യഷ്ടിയെ വേർതിരിച്ചനുഭവിക്കുന്ന ശക്തിയാണ് അവിദ്യ. ചുരുക്കത്തിൽ പ്രപഞ്ചാനുഭവത്തിൻെറ എല്ലാ തലങ്ങളിലും സമഷ്ടിക്കാശ്രയമായ ശക്തിയെ മായയെന്നും വ്യഷ്ടിക്കാശ്രയമായ ശക്തിയെ അവിദ്യയെന്നും കാണേണ്ടതാണ്. ഒരേശക്തിയുടെ വികസിതവും സങ്കുചിതവുമായ രൂപങ്ങളാണ് മായയും അവിദ്യയും. ഇക്കാരണത്താൽതന്നെ മായയെ മൂലാവിദ്യയെന്നും ചിലർ പറയാറുണ്ട്. സമഷ്ടിശക്തിയായ മായയിൽ സത്ത്വഗുണത്തിനാണ് പ്രാധാന്യം. വ്യഷ്ടിശക്തിയായ അവിദ്യയിൽ തമോഗുണത്തിനോ രജോഗുണത്തിനോ ആയിരിക്കും പ്രാധാന്യം. പലയിടത്തും മായാവിദ്യാശബ്ദങ്ങൾ പര്യായപദങ്ങളായി ഉപയോഗിച്ചിട്ടുള്ളതായും കാണാം.

## മായാവിദ്യകളിലുളവാകുന്ന ആത്മഭേദം

ഉണർവ്വ്, സ്വപ്നം, ഉറക്കം ഇവയാണല്ലോ പ്രപഞ്ചാനുഭവതലങ്ങൾ. ഇവയാണ് വേദാന്തശാസ്ത്രത്തിൽ അവസ്ഥാത്രയമെന്നറിയപ്പെടുന്ന ജാഗ്രത്സ്വപ്നസുഷുപ്തികൾ. ഈ ഓരോതലത്തിലും സമഷ്ടിവ്യഷ്ട്യനുഭവങ്ങളുണ്ടാകാമെന്നു പറയേണ്ടതില്ലല്ലോ. വ്യഷ്ടിക്കും സമഷ്ടിക്കും സുഷുപ്തി അഥവാ ഗാഢനിദ്രയുണ്ടാകാം. വ്യഷ്ടിയുടെ ഗാഢനിദ്ര ലോകത്തിലെ ഓരോ വ്യക്തിയും ദിവസേന അനുഭവിച്ചറിയുന്നതാണ്. സമഷ്ടിയുടെ ഗാഢനിദ്രയാണ് നൈമിത്തികപ്രളയം. വ്യഷ്ടിയുടെയും സമഷ്ടിയുടെയും സുഷുപ്തിസ്ഥാനങ്ങളിൽ മായ തൻെറ ആവരണശക്തി പ്രയോഗിച്ച് ആത്മാവിനെ മറച്ചു നിൽക്കുകയാണെന്ന് അനുഭവം തന്നെ തെളിയിക്കുന്നു. ഇവിടെ വ്യഷ്ടിയെ മറയ്ക്കുന്ന അവിദ്യ സത്ത്വഗുണം കുറഞ്ഞതും സമഷ്ടിയെ മറയ്ക്കുന്ന മായ സത്ത്വഗുണപ്രധാനയുമാണെന്നോർക്കേണ്ടതാണ്. മായ ആത്മതത്ത്വത്തെ മറച്ചുകൊണ്ട് ഒരാവരണം സൃഷ്ടിക്കുമ്പോൾ ആത്മാവിൻെറ ബോധസ്വരൂപം മായയിൽ പ്രതിബിംബിച്ച് പ്രകാശിക്കാൻ തുടങ്ങുന്നു. സമഷ്ടിരൂപിണിയായ മായയിൽ പ്രതിബിംബിക്കുന്ന സമഷ്ടി ബോധത്തെയാണ് വേദാന്തശാസ്ത്രം *ഈശ്വരൻ* എന്നുവിളിക്കുന്നത്. വ്യഷ്ടി രൂപിണിയായ അവിദ്യയിൽ പ്രതിബിംബിക്കുന്നബോധാംശത്തെ *ജീവനെന്നും.* നിദ്രാസ്ഥാനത്തിൽ അവിദ്യയിൽ ഒളിഞ്ഞിരിക്കുന്ന ജീവന് ഉപനിഷത്തുക്കൾ 'പ്രാജ്ഞ'നെന്നാണ് പേരിട്ടിരിക്കുന്നത്. സുഷുപ്തിസ്ഥാനത്തിലെ ഈശ്വരൻ

സ്വപ്നസ്ഥാനത്തെത്തിനിൽക്കുമ്പോൾ 'ഹിരണ്യഗർഭ'നെന്നും, പ്രാജ്ഞൻ സ്വപ്നസ്ഥാനത്തെത്തിനിൽക്കുമ്പോൾ 'തൈജസ'നെന്നും അറിയപ്പെടുന്നു. ഉണർവിലെത്തി നിൽക്കുന്ന സമഷ്ട്യാത്മാവാണ് 'വിരാട് പുരുഷൻ' അഥവാ 'വൈശ്വാനരൻ' എന്നറിയപ്പെടുന്നത്. ഉണർവിലെത്തി നിൽക്കുന്ന ജീവനെ 'വിശ്വ'നെന്നാണ് വിളിക്കുന്നത്. ചുരുക്കത്തിൽ ജാഗ്രത്സ്വപ്നസുഷുപ്തി കളെന്ന പ്രപഞ്ചാനുഭവദശകളിലെല്ലാം സമഷ്ട്യനുഭവവും വ്യഷ്ട്യനുഭവവും എന്ന് മായ അനുഭവത്തെ രണ്ടാക്കിത്തീർക്കുന്നുവെന്നോർക്കേണ്ടതാണ്. വ്യഷ്ട്യനുഭവത്തിൽ സമഷ്ട്യനുഭവമോ സമഷ്ട്യനുഭവത്തിൽ വ്യഷ്ട്യനു ഭവമോ സാധ്യമല്ല. അനുഭവത്തിൽ ഒന്നുപേക്ഷിച്ചാലേ മററൊന്നു കൈവരൂ എന്നതൊരു നിയമമാണ്. അതുകൊണ്ട് വ്യഷ്ടിക്ക് സമഷ്ട്യനുഭവം ഉണ്ടാകു ന്നില്ലല്ലോ എന്ന് യുക്തിപൂർവം പരിഭവിച്ചിട്ടു കാര്യമില്ല. സാധനാനുഷ്ഠാന പൂർവമുള്ള തപസ്സിൽകൂടി വ്യഷ്ട്യനുഭവം വെടിഞ്ഞ് സമഷ്ടിയെ സമീപി ച്ചാലേ അതനുഭവമായിത്തീരുകയുള്ളൂ. ശ്രീനാരായണഗുരുദേവൻ അത് പരീ ക്ഷിച്ചുനോക്കിയ ആളാണ്. ഈ പരീക്ഷണങ്ങളിൽ അവിദ്യയുടെ അംശം അൽപമെങ്കിലും ബാക്കിനിൽക്കുന്നിടത്തോളം സത്യത്തിൻെറ പൂർണരൂപം മറയ്ക്കപ്പെട്ടിരിക്കുമെന്നും അദ്ദേഹത്തിന് തെളിഞ്ഞു. അവിദ്യയുടെ അൽ പാംശമെങ്കിലും ബാക്കിനിൽക്കുന്നിടത്തോളം സമഷ്ടിവ്യഷ്ടിഭാവങ്ങളിൽ ഏതെങ്കിലും ഒരു തരത്തിൽ പ്രപഞ്ചം കാണപ്പെട്ടുകൊണ്ടിരിക്കുമെന്നും മനസ്സിലായി. ഈ സാക്ഷാത്കാരരഹസ്യങ്ങളാണ് "ലോകം ആകെമറയു ന്നൊരവിദ്യയാലേ ആലോചനാവിഷയമായിതു" എന്ന ഭാഗം കൊണ്ട് വെളി പ്പെടുത്തിയിരിക്കുന്നത്.

## അപവാദപ്രക്രിയ

പ്രപഞ്ചനാടകത്തിലെ നടനായ ആത്മാവിൻെറ സ്വരൂപത്തെ ആദ്യമായി മായ മറയ്ക്കുന്നു. എന്നിട്ട് പ്രപഞ്ചാനുഭവത്തിലെ സമഷ്ടിതലത്തിൽ ഈ ശ്വരൻ, ഹിരണ്യഗർഭൻ, വിരാട് പുരുഷൻ എന്നീ വേഷങ്ങളിലും വ്യഷ്ടിതല ത്തിൽ പ്രാജ്ഞൻ, തൈജസൻ, വിശ്വൻ എന്നീ വേഷങ്ങളിലും ആത്മനടനെ പ്രദർശിപ്പിക്കുന്നു. ഇനി ആത്മനടൻ മായാനിർമിതങ്ങളായ വേഷങ്ങൾ എടുത്തുമാററുമെങ്കിൽ മുൻ പ്രസ്താവിച്ച സമഷ്ടിവ്യഷ്ടിരൂപങ്ങളെല്ലാം ഒരുമിച്ചസ്തമിക്കും. ആത്മനടൻ മാത്രം ബാക്കിനിൽക്കും. സ്ഥൂ ലശരീരം അണിഞ്ഞുനിൽക്കുന്ന ആത്മാവാണ് വിശ്വനും വൈശ്വാനരനും. സൂക്ഷ്മ ശരീരികളാണ് തൈജസനും ഹിരണ്യഗർഭനും. പ്രാജ്ഞനും ഈശ്വരനും കാരണശരീരികളും. സ്ഥൂലതലത്തിലോ സൂക്ഷ്മതലത്തിലോ കാരണതല ത്തിലോ ഉള്ള ശരീരാംശങ്ങളൊന്നും താനല്ലെന്നുകണ്ട് ആത്മാവ് അവയെ ഓരോന്നായി എണ്ണിയെണ്ണി പുറന്തള്ളണം. ഞാൻ ഈ ദേഹമല്ല, ഞാൻ ഈ പ്രാണനല്ല., ഞാൻ ഈ മനസ്സല്ല, ഞാൻ ഈ ഇന്ദ്രിയങ്ങളല്ല, ഞാൻ ഈ ബുദ്ധിയല്ല എന്നിങ്ങനെ. ഇതാണപവാദപ്രക്രിയ' ഉപനിഷത്തുകൾ ഇതിനെ 'നേതി, നേതി' പ്രക്രിയയെന്നാണ് വിളിക്കുന്നത്. 'നേതി, നേതി - ഇതല്ല, ഇതല്ല,' എന്നിങ്ങനെ അറിയപ്പെടുന്നതിനെയൊക്കെ പുറംതള്ളണം. അപ്പോൾ

മററെല്ലാററിനേയും പുറംതള്ളി ആത്മാവ് ശുദ്ധരൂപത്തിൽ എല്ലാററിനും പ്രകാശം പകർന്നുകൊടുത്തുകൊണ്ടിരുന്ന സ്വയം പ്രകാശിക്കുന്ന വസ്തുവായി ബാക്കിനിൽക്കും. ഈ അപവാദപ്രക്രിയയും തദ്ഫലമായുണ്ടാകുന്ന സാക്ഷാത്കാരവുമാണ് ഗുരുദേവൻ 'ദൈവദശക'ത്തിൽ അതിമനോഹരമായി ഇങ്ങനെ വിവരിക്കുന്നത്:-

*ഒന്നൊന്നായെണ്ണിയെണ്ണിത്തൊ-*
*ട്ടെണ്ണം പൊരുളൊടുങ്ങിയാൽ*
*നിന്നിടും ദൃക്കുപോലുള്ളം*
*നിന്നിലസ്പന്ദമാകണം.* *ദൈവ ദ-7*

ഓരോന്നോരോന്നായി എണ്ണിയെണ്ണി മാററാവുന്ന എല്ലാ സ്ഥൂലസൂക്ഷ്മ ദൃശ്യങ്ങളേയും അനുഭവതലത്തിൽനിന്നും മാററണം. ദൃശ്യങ്ങളെല്ലാം ഒടുങ്ങിയാൽ ആത്മാവ് അവയെ കണ്ടുകൊണ്ടിരുന്ന ദൃക്കായി അതായത് കണ്ണായി മാറിനിൽക്കും. ആ ആത്മസ്വരൂപത്തിൽ ബുദ്ധി അചഞ്ചലമായി ചേർന്നേകീഭവിക്കണം. അപവാദപ്രക്രിയയുടെ അവസാനം സംജാതമാകുന്ന ഈ സാക്ഷാത്കാരസ്ഥിതി തന്നെയാണ് "തൻെറ കാര്യം ജാലത്തൊടും മറകിലുണ്ടറിവൊന്നുമാത്രം'' എന്ന് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്. അപവാദപ്രക്രിയ അവസാനിക്കുമ്പോൾ മായ വിക്ഷേപവും ആവരണവും അകന്നു സ്വയം അദൃശ്യയായി ഭവിക്കുന്നു. ബോധാനന്ദഘനമായ ആത്മാവ് ശേഷിക്കുകയും ചെയ്യുന്നു.

## സച്ചിദാനന്ദങ്ങൾ ഒന്നുതന്നെ

അപവാദ പ്രക്രിയയിൽകൂടി സത്യസ്വരൂപം സാക്ഷാത്കരിക്കുന്നതെങ്ങനെയെന്ന് നാം കണ്ടുവല്ലോ. സച്ചിദാനന്ദമാണ് ആ സത്യത്തിൻെറ സ്വരൂപമെന്നും മുമ്പുള്ള പല ശ്ലോകങ്ങളിൽനിന്നായി നാം ഗ്രഹിച്ചിട്ടുണ്ട്. സത്ത്, ചിത്ത്, ആനന്ദം എന്നിങ്ങനെ സത്യസ്വരൂപത്തെ മൂന്നായി എന്തിനു വേർതിരിച്ചു? ഇവ മൂന്നും വെവ്വേറെയാണോ അതോ ഒന്നുതന്നെയോ? ഈ സംശയം സ്വാഭാവികമായി വരാവുന്നതാണ്. പ്രപഞ്ചാനുഭവത്തിൽ സത്തും ചിത്തും ആനന്ദവും വെവ്വേറെയാണെന്ന് ചിലപ്പോൾ തോന്നാറുണ്ട്. ജഡരൂപിണിയായ മായ ചില മറകൾ സൃഷ്ടിച്ചുകൊണ്ടാണ് ഈ തോന്നലുളവാക്കുന്നത്. നിലനിൽപ്പിൻെറ സൂക്ഷ്മതലങ്ങളിലേക്കിറങ്ങിച്ചെല്ലുന്തോറും സച്ചിദാനന്ദങ്ങൾ ഒരുമിച്ചലിഞ്ഞുചേർന്ന് അദ്വയഭാവം കൈക്കൊള്ളുന്നതെങ്ങനെയെന്ന് നാം എട്ടാം പദ്യത്തിൻെറ വ്യാഖ്യാനത്തിൽ നിന്നും ധരിച്ചിട്ടുണ്ട്. സച്ചിദാനന്ദങ്ങൾ അദ്വയഭാവം കൈക്കൊണ്ട് അഖണ്ഡ രൂപത്തിൽ വിളങ്ങുന്നതാണ് സത്യസ്വരൂപം. മായാമണ്ഡലത്തിൽ സച്ചിദാനന്ദങ്ങളെ വേറെവേറെയായിക്കണ്ട് അനുഭവിച്ചുകൊണ്ടിരിക്കുന്ന ജിജ്ഞാസുവിന് മനസ്സിലാക്കാൻവേണ്ടി ഉപനിഷത്തുകൾ സത്ത്, ചിത്ത്, ആനന്ദം എന്ന മൂന്ന് പദങ്ങളുംകൊണ്ട് സത്യസ്വരൂപത്തെ നിർവചിച്ചുവെന്നേയുള്ളൂ. ഉപനിഷത്തുകളിൽതന്നെ ഇവയിലേതെങ്കിലും ഒരു പദംമാത്രം ഉപയോഗിച്ച് സത്യത്തെ

നിർവചിക്കുന്ന ഭാഗങ്ങളാണധികമുള്ളത്. അതിൻെറ അർഥം ശുദ്ധമായ സത്തതന്നെയാണ് ശുദ്ധമായ ജ്ഞാനം; ശുദ്ധമായ ജ്ഞാനം; തന്നെയാണ് ശുദ്ധമായ ആനന്ദം എന്നത്രെ. ചുരുക്കത്തിൽ സത്ത, ജ്ഞാനം (ചിത്ത്) ആനന്ദം ഇവ പര്യായശബ്ദങ്ങളാണെന്നറിയേണ്ടതാണ്. സത്യസാക്ഷാത്കാരത്തിലെ സച്ചിദാനന്ദാനുഭവം വെവ്വേറെയല്ലെന്നു പ്രഖ്യാപിക്കുകയാണ് ഗുരുദേവൻ പതിനഞ്ചാം പദ്യത്തിൽ:-

15 ആനന്ദമസ്തിയതുഭാതിയതൊന്നുതന്നെ
താനന്യമോർക്കിലതു നാസ്തി ന ഭാതി സർവം;
കാനൽജലം ഗഗനനീലമസത്യമഭ്ര-
സൂനം മരൂർവ്വിഗഗനം പരമാർത്ഥമാകും.

അസ്തി - ഉണ്മ; അതു ഭാതി - അതാണ് ജ്ഞാനം; താനന്യ മോർക്കിൽ - താൻ മറെറാന്നിനെ സങ്കൽപിച്ചുപോയാൽ; അതു നാസ്തി - അതില്ലെന്നു തോന്നും; ന ഭാതി - അതു പ്രകാശിക്കുന്നില്ല അതായത് അറിയപ്പെടുന്നില്ല എന്നു തോന്നും; സർവ്വം-സമ്പൂർണ്ണമായി; ഗഗനനീലം-ആകാശത്തി ലുണ്ടെന്നു തോന്നുന്ന നീലമേൽക്കട്ടി; അഭ്രസൂനം - ആകാശപുഷ്പം; മരൂർവ്വി - മരുഭൂമി; ഗഗനം - ആകാശം.

ആനന്ദം, അതുതന്നെയാണ് സത്ത അഥവാ ഉണ്മ. അതുതന്നെയാണ് ജ്ഞാനം. ഇവ മൂന്നും ഒന്നുതന്നെ. പക്ഷേ, ഈ അഖണ്ഡമായ നിലനിൽപിൽ മറെറാന്നുണ്ടെന്നു സങ്കൽപിച്ചു പോയാൽ അഖണ്ഡസത്ത ഇല്ലെന്നു തോന്നും; പൂർണ്ണമായി അറിയപ്പെടാതാവും. കാനൽജലം, ആകാശത്തിലെ നീല മേൽക്കട്ടി ഇവ ആകാശപുഷ്പമെന്നപോലെ അസത്യമാണ്. അവയുടെ സ്ഥാനത്ത് മരുഭൂമി ആകാശം എന്നിവ മാത്രമാണ് പരമാർഥം.

## ഭൂമ വിദ്യ

ശ്രീ നാരദൻ എല്ലാ വിദ്യകളും അഭ്യസിച്ചിട്ടും മനസ്സുഖം കിട്ടാതെ ഒരിക്കൽ സനത്കുമാരമുനിയെ സമീപിച്ച് ആത്മവിദ്യ പഠിപ്പിക്കുവാൻ ഇങ്ങനെ അപേക്ഷിച്ചു. " ഭഗവൻ, ആത്മാവിനെയറിയുന്നയാൾ ശോകത്തെ തരണം ചെയ്യുന്നുവെന്ന് ഞാൻ അങ്ങയെപ്പോലുള്ള സത്യദർശികൾ പറഞ്ഞു കേട്ടിട്ടുണ്ട്. ഞാനാണെങ്കിൽ ശോകപീഡിതനാണ്. എന്നെ അവിടുന്ന് ശോകത്തിൻെറ മറുകരകൊണ്ടെത്തിക്കുമാറാകണം." നാരദനാ കട്ടെ വേദങ്ങളും വേദാംഗങ്ങളും എന്നുവേണ്ട അന്ന് നിലവിലുണ്ടായിരുന്ന എല്ലാ ഭൗതിക വിദ്യകളും അഭ്യസിച്ചിരുന്നു. എന്നിട്ടും അദ്ദേഹത്തിന് സുഖമോ ശാന്തിയോ ലഭിച്ചിരുന്നില്ല. സനത്കുമാരമുനിയുടെ അഭിപ്രായത്തിൽ നാരദൻ അതുവരെ പഠിച്ചതൊക്ക കേവലം കുറെ ശബ്ദങ്ങൾ മാത്രമായിരുന്നു. വസ്തു എന്തെന്നതേവരെ അദ്ദേഹത്തിനറിയാൻ കഴിഞ്ഞിരുന്നില്ല. വസ്തുവിൻെറ അജ്ഞതയാണ് ശോകകാരണം. പേരുകൾകൊണ്ടറിയപ്പെടുന്നവയെല്ലാം അല്പദൃശ്യങ്ങളാണ്. അവയിലൊന്നും സുഖമില്ല. സമ്പൂർണ്ണവസ്തുമാത്രമാണ് സുഖസ്വരൂപമായിട്ടുള്ളത്. ഒടുവിൽ സനത്കുമാരമുനി ഇങ്ങനെ പറഞ്ഞു.

“യാതൊന്നാണോ ‘ഭൂമാവ്’ അതാണു സുഖം. അല്പത്തിൽ സുഖമില്ല; ഭൂമാവ് തന്നെയാണ് സുഖം; ഭൂമാവാണ് അറിയപ്പെടേണ്ടത്.” ഇത്രയും കേട്ടപ്പോൾ ഭൂമാവിനെ ഉപദേശിച്ചുതരാനായി നാരദൻെറ അഭ്യർഥന. സനത് കുമാരൻ ഇങ്ങനെ തുടർന്നു. “എവിടെ മററൊന്ന് കാണുന്നില്ലയോ മറ്റൊന്നു കേൾക്കുന്നില്ലയോ മറ്റൊന്നു അറിയുന്നില്ലയോ അതാണ് ഭൂമാവ്. എവിടെ മറ്റൊന്നു കാണുന്നുവോ മററൊന്ന് കേൾക്കുന്നുവോ മററൊന്നറിയുന്നുവോ അതല്പം. യാതൊ ന്നാണോ ഭൂമാവ് അതത്രേ അമൃതം. യാതൊന്നാണോ അല്പം അതു മർത്യം.” ഇത്രയും കേട്ടപ്പോൾ ഭൂമാവ് ഏതിലാണു നിലയുറപ്പിച്ചിരിക്കുന്നതെന്ന് നാരദൻ വീണ്ടും ചോദിച്ചു. “സ്വന്തം മഹിമാവിലാണെന്നോ സ്വന്തം മഹിമാവിലല്ലെന്നോ പറയാം” എന്നായിരുന്നു മറുപടി. അതായത് ആ അദ്വയാഖണ്ഡസത്യം മററൊന്നിനേയും ആശ്രയിക്കാതെ നിലനിൽക്കുന്നതാണെന്നു ചുരുക്കം. *ഛാന്ദോഗ്യോപനിഷത്* പ്രസിദ്ധമായ ഈ ഭൂമാവിദ്യയെ സൂചിപ്പിക്കുകയാണ് ഗുരുദേവൻ പതിനഞ്ചാം ശ്ലോകത്തിൽ.”ആനന്ദ മസ്തിയതുഭാതിയാതൊന്നുതന്നെ താനന്യമോർക്കിലതു നാസ്തിനഭാതി സർവ്വം” എന്ന ആദ്യത്തെ രണ്ടുവരികളിൽ. അദ്വൈതാനുഭവം അഖണ്ഡാനുഭവമാണ്. അവിടെ മററൊന്നിൻെറ സങ്കൽപം ലേശമെങ്കിലും കടന്നുകയറിയാൽ ആ പരമസത്യം മറയ്ക്കപ്പെടുകയും നശ്വരങ്ങളായ അല്പദൃശ്യങ്ങൾ ആവിർഭവിക്കുകയും ചെയ്യും. ഈ അറിവത്രേ ഭൂമാവിദ്യ.

## ദൃഷ്ടാന്തവിവരണം

മരുഭൂമിയിൽ വെള്ളം കാണുന്നു. ആകാശത്തെ ഒരു നീലമേൽക്കട്ടി മറച്ചിരിക്കുന്നതായി തോന്നുന്നു. വെള്ളത്തിൻെറയും നീലമേൽക്കട്ടിയുടെയും തോന്നലുള്ളിടത്തോളം മരുഭൂമിയുടെയും ആകാശത്തിൻെറയും പൂർണ്ണരൂപം തെളിഞ്ഞുകിട്ടുന്നതല്ല. എന്നാൽ മരുഭൂമിയിലെ വെള്ളവും ആകാശത്തിലെ നീലമേൽക്കട്ടിയും ആകാശപുഷ്പമെന്നപോലെതന്നെ അസത്യങ്ങളാണ്. വാസ്തവത്തിൽ ജലത്തിൻെറ സ്ഥാനത്തുള്ളതു മരുഭൂമിയും നീലമേൽക്കട്ടിയുടെ സ്ഥാനത്തുള്ളത് ആകാശവും മാത്രമാണ്. മരുഭൂമിയേയും ആകാശത്തേയുമാണ് വെള്ളമായും നീലമേൽക്കട്ടിയായും തെററിദ്ധരിക്കുന്നത്. അതുപോലെ ഈ ജഗത്തിലും ഉള്ളത് അദ്വയാനന്ദഘനമായ ഭൂമാവ് അഥവാ സമ്പൂർണ്ണസത്ത മാത്രമാണ്. അല്പരൂപങ്ങളായിക്കാണപ്പെടുന്ന പ്രപഞ്ചദൃശ്യങ്ങളെല്ലാം കാനൽജലംപോലെയോ ഗഗനനീലിമപോലെയോ ആ സമ്പൂർണ്ണസത്തയിലുളവായിരിക്കുന്ന ഭ്രമദർശനങ്ങൾ മാത്രമാണെന്നറിയേണ്ടതാണ്. ഈ അറിവിൻെറ സാക്ഷാത്കാരംകൊണ്ടേ ശാശ്വതമായ സുഖവും ശാന്തിയും ലഭിക്കുകയുള്ളു.

## അൽപദർശനം ആർക്കാണ്?

പരമസത്യം അഖണ്ഡാദ്വയസത്തയാണെങ്കിൽ അല്പദർശനങ്ങൾ ആർക്കാണു സംഭവിക്കുന്നത്? വെള്ളത്തിൽ കുമിളകളെന്നപോലെ മായ സത്യസ്വരൂപത്തിൽ പൊന്തിക്കുന്ന അഹന്തകൾക്കാണ് അല്പദർശനങ്ങൾ.

പ്രപഞ്ചത്തിലെ അല്പദർശനങ്ങളിൽപ്പെട്ടുഴലുന്നത് ഓരോജീവിയിലുമുള്ള 'ഞാൻ' എന്ന ഭാവമാണെന്ന് അനുഭവം തെളിയിക്കുന്നുണ്ടല്ലോ. 'ഞാൻ' എന്നഭാവത്തിൻെറ ഈ ബുദ്ധിമുട്ടുകൾ ആത്മസ്വരൂപത്തെ ബാധിക്കുന്നു ണ്ടോയെന്നുള്ളതാണ് പ്രശ്നം. ബാധിക്കുന്നില്ലെന്നാണ് ആത്മസത്തയെ സാക്ഷാത്കരിച്ച ഗുരുദേവനെപോലെയുള്ളവർക്ക് തെളിഞ്ഞിട്ടുള്ളത്. 'അഹം' ഭാവം മായയിലുണ്ടാകുന്ന ആത്മപ്രതിബിംബമാണെന്ന് മുൻപേ തന്നെ നാം ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ടല്ലോ. പ്രതിബിംബത്തിൻെറ കേടു പാടുകളൊന്നും ബിംബത്തെ ബാധിക്കുകവയ്യല്ലോ. കേടുപാടുകൾ കൂടാതെ തന്നെ ബിംബത്തിന് എത്ര പ്രതിബിംബങ്ങളെ വേണമെങ്കിലും ഉണ്ടാക്കി ക്കാണിക്കുവാനും കഴിയും. ആത്മസ്വരൂപം സാക്ഷാത്കരിച്ച ഒരു യോഗിക്ക് സ്വന്തം തല്ക്കാലശരീരത്തിൽ ഇരുന്നുകൊണ്ടുതന്നെ ഈ പ്രതിബിംബ സൃഷ്ടി പരീക്ഷിച്ചു നോക്കാവുന്നതുമാണ്. ഒരു യോഗിക്ക് അനേകം ശരീര ങ്ങളുടെ പ്രതീതിയുളവാക്കി ഒരേ സമയത്ത് പല സ്ഥലങ്ങളിൽ പ്രത്യക്ഷ പ്പെട്ടു പ്രവർത്തിക്കാൻ കഴിയും. ശ്രീനാരായണഗുരുദേവൻ തന്നെ അപൂർവ്വം ചില സന്ദർഭങ്ങളിൽ അങ്ങനെ ചെയ്തിട്ടുള്ളതായി കേൾക്കുന്നുണ്ട്. എന്തായാലും അതു സാദ്ധ്യമായ കാര്യമാണെന്നുള്ളതിൽ അദ്ദേഹത്തിനു സംശയമേ ഇല്ല. ബിംബരൂപനായ ആത്മാവ് എത്ര പ്രതിബിംബങ്ങളെ ഉളവാക്കിക്കാട്ടിയാലും ബിംബത്തിൻെറ അഖണ്ഡാനന്ദഭാവത്തിന് കേടുവരുന്നില്ലെന്നുള്ളതാണ് ഇവിടെ ധരിക്കേണ്ട വസ്തുത. ഇക്കാര്യമാണ് ഗുരുദേവൻ പതിനാറാം ശ്ലോകത്തിൽ പ്രതിപാദിക്കുന്നത്:-

16 ആത്മാവിലില്ലയൊരഹംകൃതി യോഗിപോലെ
താൻ മായയാൽ വിവിധമായ് വിഹരിച്ചിടുന്നു;
യോഗസ്ഥനായ് നിലയിൽനിന്നിളകാതെ കായ-
വ്യൂഹം ധരിച്ചു വിഹരിച്ചിടുമിങ്ങു യോഗി.

അഹംകൃതി - അഹങ്കാരം; വിവിധമായ് - പല രൂപത്തിൽ; വിഹരിച്ചിടുന്നു -ലീലയാടുന്നു; യോഗസ്ഥനായ് - സമാധിസ്ഥനായി; നിലയിൽനിന്നിളകാതെ - ഇരിപ്പിടത്തിൽനിന്നനങ്ങാതെ; കായവ്യൂഹം - ശരീരക്കൂട്ടം; വിഹരിച്ചിടും -ലീലയാടും അഥവാ പ്രവർത്തിക്കും.

ആത്മാവിന് അഹങ്കാരമേയില്ല. ആത്മാവ് ഒരു യോഗിയെപ്പോലെ സ്വന്തം മായാശക്തികൊണ്ട് പല രൂപങ്ങൾ പ്രദർശിപ്പിച്ചു കളിയാടുന്നു. യോഗി അനക്കംകൂടാതെ സമാധിനിലയിൽ ഇരുന്നുകൊണ്ടുതന്നെ ഒരേ സമയത്ത് അനേകശരീരങ്ങൾ കൈക്കൊണ്ട് പലയിടങ്ങളിലായി പ്രവർത്തിക്കുന്നു.

## ആത്മാവിൽ അഹങ്കാരമില്ല

ബിംബത്തിൽ പ്രതിബിംബമില്ലെന്നും നടനിൽ കഥാപാത്രമില്ലെന്നും ആർക്കാണറിഞ്ഞുകൂടാത്തത്? ജീവാത്മാക്കളെന്നറിയപ്പെടുന്ന അഹന്തകൾ സാക്ഷാൽ സത്യവസ്തുവിൻെറ കൊച്ചുകൊച്ചു പ്രതിബിംബങ്ങൾ

മാത്രമാണ്. മുഖപ്രതിബിംബത്തിനു കണ്ണാടിയെന്നപോലെ മായയാണീ പ്രതിബിംബങ്ങളുടെ ആശ്രയം. ഈ മായാപ്രതിബിംബങ്ങളെ ഒരു നാടക രംഗത്തിലെ വിളക്കെന്നപോലെ നിർവികാരനായി നിന്ന് പ്രകാശിപ്പിക്കുക മാത്രമാണ് ആത്മാവു ചെയ്യുന്നത്. മായ ആത്മപ്രതിബിംബമായ അഹന്ത യിൽ വച്ചുകെട്ടുന്ന ദേവാസുര മനുഷ്യപക്ഷിമൃഗാദി വേഷങ്ങൾ ഓരോന്നായി രംഗത്തേയ്ക്കു വരുമ്പോൾ അതതിൻെറ രൂപത്തിൽ അവയെ ആത്മദീപം പ്രകാശിപ്പിക്കുന്നു. നാടകരംഗത്തേയ്ക്കു കടന്നുവരുന്ന ഓരോ വേഷ ത്തെയും ദീപം അതതിൻെറ വർണ്ണപ്പകിട്ടോടും ഹാവഭാവാദിയോടുകൂടി പ്രകാശിപ്പിക്കുന്നതുപോലെ. ഇവിടെ വേഷവിധാനങ്ങളുടെ യാതൊരം ശത്തോടും ദീപത്തിനു നേരിട്ട് ബന്ധമൊന്നുമില്ലെന്നുള്ളതു സ്പഷ്ട മാണല്ലോ. വേഷവിധാനങ്ങൾ രംഗത്തേയ്ക്കു വരുന്നതിനു മുൻപുതന്നെ ദീപം ശുദ്ധരൂപത്തിൽ പ്രകാശിച്ചുകൊണ്ടിരുന്നു. വേഷവിധാനങ്ങൾ രംഗത്തുള്ളപ്പോഴും ദീപത്തിൻെറ നിർവ്വികാരതയ്ക്ക് ഒരു കേടും പററുന്നില്ല. വേഷങ്ങളെല്ലാം രംഗത്തുനിന്നും ഒഴിഞ്ഞുമാറിയാലും ദീപം ശുദ്ധരൂപത്തിൽ പ്രകാശിക്കും. പ്രപഞ്ചഘടകങ്ങളുടെ ആവിർഭാവതിരോഭാവങ്ങളിലെല്ലാമുള്ള ആത്മസ്ഥിതിയും ഇതുപോലെയാണെന്ന് സത്യദർശികൾക്കറിയാൻ കഴിഞ്ഞിട്ടുണ്ട്. ആത്മാവ് സദാ ശുദ്ധമുക്തമായി വർത്തിക്കുന്നു. എന്നാൽ ആത്മാവില്ലെന്നു വന്നാൽ പ്രപഞ്ചഘടകങ്ങളൊന്നും പിന്നെ പ്രകാശി ക്കുകയില്ലെന്നോർക്കണം. ദീപമില്ലെങ്കിൽ നാടകവേഷങ്ങൾ പ്രകാശിക്കാ ത്തതുപോലെ. ഈ വസ്തുസ്ഥിതി അറിയാവുന്നതുകൊണ്ടാണ് അഹങ്കാരം ഉപേക്ഷിച്ചാലല്ലാതെ ആത്മസാക്ഷാത്കാരം ലഭിക്കുകയില്ലെന്ന് ശാസ്ത്രം ആവർത്തിച്ചുപദേശിക്കുന്നത്. അഹങ്കാരസ്പർശ മില്ലാത്ത ആത്മതത്ത്വത്തെ അഹങ്കാരവും വച്ചുകൊണ്ടെങ്ങനെ കാണാൻ പററും. അഹങ്കാരമില്ലാത്ത ആത്മാവ് മായയിൽ ഉളവാക്കുന്ന പ്രതിബിം ബങ്ങളാണ് പ്രപഞ്ചഘടകങ്ങൾ. പ്രതിബിംബസൃഷ്ടിക്ക് ബിംബത്തിൽ വികാരമൊന്നും തന്നെയാവശ്യമില്ല. ഈ സത്യസ്ഥിതിയും സൃഷ്ടിരഹസ്യവുമാണ് ഗുരുദേവൻ "ആത്മാവിനില്ല യൊരഹംകൃതി യോഗി പോലെ താൻ മായയാൽ വിവിധമായ് വിഹരിച്ചി ടുന്നു" എന്ന ഭാഗംകൊണ്ട് വിവരിക്കുന്നത്.

## യോഗവും സിദ്ധിയും

പൂർവ്വാർദ്ധത്തിലെ "യോഗിപോലെ" ഉപമയുടെ വിശദീകരണമാണ് ഉത്തരാർദ്ധം. ആത്മസത്യത്തെക്കുറിച്ചും പ്രപഞ്ചസൃഷ്ടിയെക്കുറിച്ചും അക്ഷരംപ്രതി പരീക്ഷിച്ചുറപ്പിക്കാൻ കഴിയാത്ത യാതൊന്നും വേദാന്ത ശാസ്ത്രത്തിന് പറയാനില്ല. ജീവരൂപത്തിലുള്ള ആത്മപ്രതിബിംബസൃഷ്ടി സാക്ഷാത്കാരം നേടി യോഗാരൂഢനായ ഒരു യോഗിക്ക് തല്ക്കാല ശരീരത്തിൽ വർത്തിച്ചുകൊണ്ടുതന്നെ പരീക്ഷിച്ചുനോക്കാവുന്നതാണ്. ധ്യാനദശയിൽ ഏകാഗ്രപ്പെടുന്ന മനസ്സ് അതിൻെറ ഇരുളടഞ്ഞ അന്തർമ്മ ണ്ഡലങ്ങളെ ഭേദിച്ചുകൊണ്ട് ജ്യോതിർമ്മയമായ ആത്മസത്തയിൽ ഉറയ്ക്കുന്നു. ആത്മതലത്തിലേയ്ക്കുള്ള ബുദ്ധിയുടെ ഈ ഇറങ്ങിച്ചെല്ല ലാണ്

യോഗം. ഈ പ്രക്രിയ പുരോഗമിക്കുന്നതോടെ നിരന്തരം വളർന്നു വരുന്ന ആത്മാനുഭൂതികളെ സവികല്പസമാധികളുടെ പാകതവന്ന ചില ഘട്ടങ്ങളിൽ ഒരു സാധകന് പ്രത്യേക കൗതുകം തോന്നുന്നപക്ഷം വിസ്മയാവഹങ്ങളായ നിരവധി സിദ്ധികൾ നേടിയെടുക്കാവുന്നതാണ്. യോഗസൂത്രകാരനായ പതഞ്ജലി യോഗസൂത്രം മൂന്നാം പാദത്തിൽ ഇത്തരം അനേക സിദ്ധികൾ നേടുന്നതെങ്ങനെയെന്ന് വിശദമായി ചർച്ചചെയ്യുന്നു. ഭൂതഭാവി ജ്ഞാനം, സർവ്വജീവിശബ്ദജ്ഞാനം, പൂർവജന്മജ്ഞാനം, പരചിത്തജ്ഞാനം, അന്തർദ്ധാനശക്തി ഇവയെല്ലാം ഒരു യോഗിക്ക് സമാധിപരിശീലനഘട്ടങ്ങളിൽ പ്രത്യേക താൽപര്യമുണ്ടെങ്കിൽ സിദ്ധിക്കുന്നതാണ്. തുടർന്ന് അണിമാദി അഷ്ടസിദ്ധികൾ നേടുന്നതെങ്ങ നെയെന്നും യോഗസൂത്രം വിവരിക്കുന്നുണ്ട്.

പതഞ്ജലി മാത്രമല്ല സിദ്ധികളെക്കുറിച്ച് പ്രസ്താവിച്ചിട്ടുള്ളത്. ഉപാദാനോപകരണപ്രയോജനശൂന്യരായി പരിപക്വസമാധികളായിത്തീർന്നിട്ടുള്ള യോഗികൾക്ക് ഒരു കൊച്ചു ലോകംതന്നെ സ്വയം സങ്കൽപശക്തികൊണ്ട് സൃഷ്ടിക്കാൻ കഴിയുമെന്ന് 'ദക്ഷിണാമൂർത്ത്യുപനിഷത്തി'നു വ്യാഖ്യാന മെഴുതുമ്പോൾ ശ്രീ സുരേശ്വരാചാര്യർ പ്രസ്താവിച്ചുകാണുന്നു. 'യോഗ വാസിഷ്ഠം' പോലുള്ള അത്യുന്നത വേദാന്തഗ്രന്ഥങ്ങൾ സമാധി പരിശീലന വേളയിൽ മനസ്സിന്റെ ഓരോ പരിണാമഘട്ടങ്ങളും അപ്പോ ഴൊക്കെ കൈവരാവുന്ന അത്ഭുതസിദ്ധികളും സവിസ്തരം ചർച്ച ചെയ്തിട്ടുണ്ട്. ആധുനികകാലത്ത് ജീവിച്ചിരുന്ന ശ്രീരാമകൃഷ്ണദേവൻ, രമണമഹർഷി, അരവിന്ദഘോഷ് തുടങ്ങിയ മഹായതീശ്വരന്മാർ സിദ്ധികൾ ഒരു യോഗിക്ക് അനായാസേന നേടിയെടുക്കാവുന്നതേയുള്ളൂവെന്ന് സമ്മതിച്ചിട്ടുണ്ട്. അപൂർവ്വം ചില സന്ദർഭങ്ങളിൽ അവർ സിദ്ധികൾ കാണിച്ചിട്ടുള്ളതായും കേൾവിയുണ്ട്. ശ്രീ ചട്ടമ്പിസ്വാമികളുടെയും ശ്രീ നാരായണഗുരുദേവന്റെയും ജീവചരിത്രങ്ങൾ അടുത്തറിഞ്ഞിട്ടുള്ള കേരളീയർക്ക് യോഗസിദ്ധികളെ ക്കുറിച്ച് സംശയമുണ്ടാകാനിടയില്ല. സ്വാർത്ഥലാഭങ്ങൾക്കായി നിരന്തരം സിദ്ധികൾ പ്രകടമാക്കുന്നവർ പരമലക്ഷ്യത്തിലെത്താതെ പതിച്ചുപോകു മെന്നും ശാസ്ത്രംതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ടുതന്നെയാവാം മുൻപത്തെ യോഗീശ്വരന്മാർ സിദ്ധികളിൽ മുഴുകാൻ കൂട്ടാക്കാതിരുന്നത്.

## കായവ്യൂഹസിദ്ധി

പരിപക്വസമാധിയായ യോഗിക്കു കൈവരാവുന്ന അത്ഭുതസിദ്ധി കളിലൊന്നാണ് ഒരേസമയത്ത് പല ശരീരങ്ങളുടെ തോന്നലുളവാക്കി പല സ്ഥലങ്ങളിലെത്തി പ്രവർത്തിക്കാനുള്ള കഴിവ്. മുക്തപുരുഷന്മാർക്ക് ഭക്താനുഗ്രഹത്തിനായി പല ശരീരങ്ങൾ സ്വീകരിച്ച് ഒരേസമയത്തു പ്രവർത്തിക്കാൻ കഴിയുമെന്ന് ബ്രഹ്മസൂത്രത്തിൽ ശ്രീ വേദവ്യാസനും ഭാഷ്യത്തിൽ ശ്രീ ശങ്കരനും വ്യക്തമാക്കിയിട്ടുണ്ട്. ഇതെങ്ങനെ സാധിക്കു ന്നുവെന്ന കാര്യം ബ്രഹ്മസൂത്രത്തിൽ നാലാമദ്ധ്യായത്തിൽ നാലാം പാദത്തിൽ പതിനഞ്ചാം സൂത്രംകൊണ്ടു വ്യാസഭഗവാൻ വിവരിച്ചിരിക്കുന്നു. ഒരു ദീപത്തിൽനിന്നും ആ ദീപത്തിന് കോട്ടമൊന്നും തട്ടാതെതന്നെ മററ

നേകം ദീപങ്ങൾ വേർതിരിയുന്നതുപോലെയാണ് മുക്തപുരുഷൻ സങ്കൽ പശക്തികൊണ്ട് അനേകശരീരങ്ങളിൽ ആവേശിച്ചു പ്രവർത്തിക്കുന്നത് എന്നാണാസൂത്രം വിവരിക്കുന്നത്. "പ്രദീപവദാവേശസ്തഥാഹിദർശയതി" എന്ന പ്രസ്തുത സൂത്രത്തിന് ഭാഷ്യമെഴുതുമ്പോൾ ഒരേയോഗിമനസ്സു തന്നെയാണ് സത്യസങ്കൽപശക്തികൊണ്ട് അനേക ശരീരങ്ങളെ നിർമ്മിച്ചു നയിക്കുന്നതെന്നും ശങ്കരഭഗവത്പാദർ വ്യക്തമാക്കിയിട്ടുണ്ട്. മുക്തപുരുഷൻെറ ഈ ദേഹനിർമ്മാണപ്രക്രിയതന്നെയാണ് യോഗികളുടെ യോഗശാസ്ത്രപ്രസിദ്ധമായ അനേക ദേഹനിർമ്മാണ പ്രക്രിയയെന്നും ഭാഷ്യം തുടർന്നു പറയുന്നു. ജീവന്മുക്തനായ യോഗിക്ക് തല്ക്കാലശരീരം വീണുപോകുന്നതിനു മുൻപുതന്നെ ഇങ്ങനെ ചെറിയ തോതിൽ പരീക്ഷിച്ചുറപ്പിക്കാവുന്നതാണ് സൃഷ്ടിപ്രക്രിയ. അതുകൊണ്ടാണ് ആത്മസ്വരൂപത്തിൽ സങ്കൽപമാണ് പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതെന്ന് വേദാന്തശാസ്ത്രം വിധിക്കുന്നത്. അത്ഭുതകരമായ ഈ സൃഷ്ടിരഹസ്യം സത്യം കണ്ടറിഞ്ഞ ഒരു മഹായോഗിയെന്ന നിലയിൽ സ്വാനുഭവരസികതയോടെ നമുക്കു വിവരിച്ചുതരികയാണ് "യോഗസ്ഥനായ് നിലയിൽ നിന്നിളകാതെ കായവ്യൂഹം ധരിച്ചു വിഹരിച്ചിടുമിങ്ങുയോഗി" എന്ന ഭാഗത്തിൽ ശ്രീ നാരായണ ഗുരുദേവൻ. ഈ വിഹരണത്തിൽ ആത്മനിഷ്ഠനായ യോഗിക്ക് സ്വാർഥതയൊന്നും നേടാനില്ല. അതുകൊണ്ടുതന്നെ സംഗബദ്ധമായ അഹന്തയില്ലെന്നു സ്പഷ്ടം. ഇതുപോലെയാണ് ആത്മാവും സൂര്യചന്ദ്രാദി നിരവധി പ്രപഞ്ചശരീരങ്ങളിൽ അഹങ്കാര സ്പർശം കൂടാതെ ആവേശിച്ച് അവയെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നത്. ഈ ശരീരങ്ങളെല്ലാം മാഞ്ഞാൽ വേഷങ്ങളകലുമ്പോൾ നാടകരംഗങ്ങളിലെ ദീപമെങ്ങനെയോ അങ്ങനെ ആത്മാവ് സ്വയം പ്രകാശിച്ചു വിരാജിക്കും.

### ജിജ്ഞാസുവും ദൃഢബോധനും

ഇവിടെ ആനന്ദഘനമായ സത്യസ്വരൂപമൊന്നു മാത്രമേ വസ്തുസത്തയായുള്ളൂ. മററെല്ലാം അതിനുള്ളിൽ തല്ക്കാലത്തേയ്ക്കു മാത്രം കാണപ്പെടുന്ന മിഥ്യാദർശനങ്ങളാണ് സത്യദർശിക്ക് അവയുമെല്ലാം ഭൂമാവായ സത്യസ്വരൂപമായിത്തന്നെ അനുഭവപ്പെടുന്നു. സത്യം ഇത്ര മഹത്തായിരുന്നിട്ടും സാധാരണക്കാർക്ക് എന്തുകൊണ്ടതിനെ അറിയാൻ കഴിയുന്നില്ല? മാത്രമല്ല ഈ പ്രപഞ്ചം സത്യമെന്നാണല്ലോ സാമാന്യമായ ധാരണ. നല്ലവണ്ണം വിവരിച്ചുകൊടുത്താൽപോലും സത്യം ഉണ്ടോ ഇല്ലയോ എന്ന സംശയം അധികംപേർക്കും തീർന്നുകിട്ടുന്നുമില്ല. ഇതൊക്കെയെന്തുകൊണ്ടാണ്? ഈ ചോദ്യങ്ങൾക്കൊക്കെ ഒരു സത്യദർശിക്കു പറയാനുള്ള മറുപടിയാണ് ഗുരുദേവൻ പതിനേഴാം പദ്യത്തിൽ നൽകിയിരിക്കുന്നത്:-

17 അജ്ഞാനസംശയവിപര്യയമാത്മതത്ത്വ-
ജിജ്ഞാസുവിന്നു ദൃഢബോധനിതില്ല തെല്ലും

സർപ്പപ്രതീതി ഫണിയോ കയറോയിതെന്ന
തർക്കം ഭ്രമം, കയറുകാൺകിലിതില്ല തെല്ലും.

അജ്ഞാനം - സത്യം ഇല്ലെന്നുള്ള തോന്നൽ; സംശയം - ഉണ്ടോ ഇല്ലയോ എന്ന ചാഞ്ചല്യം; വിപര്യയം - മിഥ്യാരൂപങ്ങളെ സത്യമായി തെററിദ്ധരിക്കുക; ആത്മതത്ത്വജിജ്ഞാസു - ആത്മതത്വം അറിയാൻ കൊതിച്ചുകൊണ്ടിരിക്കുന്നവൻ; ദൃഢബോധൻ - ആത്മസാക്ഷാത്കാരം നേടിയ സ്ഥിരപ്രജ്ഞൻ; സർപ്പപ്രതീതി - സർപ്പം ഉണ്ടെന്നുള്ള തോന്നൽ; ഫണി - സർപ്പം; തർക്കം - സന്ദേഹം.

സത്യം ഇല്ലെന്ന തോന്നൽ, ഉണ്ടോ ഇല്ലയോ എന്ന സംശയം, മിഥ്യാ രൂപങ്ങളാണ് സത്യമെന്ന വിചാരം ഇവയെല്ലാം ആത്മസാക്ഷാത്കാരത്തി നായി യത്നിച്ചുകൊണ്ടിരിക്കുന്ന ഒരു ജിജ്ഞാസുവിന് ഉണ്ടാകാവുന്ന വയാണ് എന്നാൽ സാക്ഷാത്കാരം നേടിയ ഒരു സ്ഥിതപ്രജ്ഞന് അജ്ഞാ നാദിയൊന്നും ലേശംപോലും ഇല്ലേയില്ല. കയറിൽ സർപ്പത്തെക്കാ ണുന്നിടത്ത് ഇത് സർപ്പമാണോ കയറാണോ എന്ന സന്ദേഹം തികച്ചും ഭ്രമമാണ്. കയറു കണ്ടുകഴിഞ്ഞയാളിന് ഈ സന്ദേഹം തെല്ലുപോലും ഉണ്ടാകുന്നേയില്ലെന്നു തീർച്ചയാണല്ലോ.

### അജ്ഞാനസംശയവിപര്യയങ്ങൾ

രണ്ടു കൂട്ടരാണ് ഈ ലോകത്തിൽ കാണപ്പെടുന്നവർ. സത്യാന്വേഷി കളും സത്യദർശികളും. പ്രപഞ്ചത്തിന് ഒരു സ്ഥിരസത്യം ഇല്ലെന്നു വാദിക്കു ന്നവർപോലും സ്ഥിരസുഖത്തിൻെറയും ശാന്തിയുടെയും രൂപത്തിൽ ആ സത്യത്തെ തിരയുന്നവരാണ്. സ്ഥിരമായ സുഖവും ശാന്തിയും ഏതിടത്തിൽ ലഭ്യമാകുമോ ആ ഇടംതന്നെയാണ് പരമസത്യം. സ്ഥിരസുഖവും ശാന്തിയും ആത്മസ്വരൂപത്തിൻെറ മാത്രം സ്വഭാവമാണെന്ന് സത്യദർശികൾക്ക് സംശയമെന്യേ തെളിഞ്ഞിട്ടുണ്ട്. സത്യത്തെ തിരഞ്ഞുകൊണ്ടിരിക്കുന്നവരെ സംബന്ധിച്ചിടത്തോളം ആത്മസ്വരൂപം മറയ്ക്കപ്പെട്ടിരിക്കുന്നു. എന്തുകൊ ണ്ടു മറയ്ക്കപ്പെട്ടു എന്ന ചോദ്യത്തിനുത്തരമാണ് 'മായ'. ആത്മ സ്വരൂപത്തെ മറച്ചിരിക്കുന്ന മനസ്സിൻെറ മലിനസങ്കൽപങ്ങളെ വിശകലനം ചെയ്തറിഞ്ഞ് ഉപേക്ഷിക്കാൻ കരുത്തുള്ളവർക്ക് മായാസ്വരൂപം വെളിപ്പെട്ടു കിട്ടുന്നതാണ്. മായ ആദ്യമായി ചെയ്യുന്നത് അതിൻെറ ആവരണ ശക്തികൊണ്ട് ആത്മസ്വരൂപത്തെ മറച്ചുകളയുകയാണെന്ന് നാം നേരത്തെ കണ്ടുവല്ലോ. അതോടെ ആത്മാവിനെ ഞാൻ കാണുന്നില്ല, അറിയുന്നില്ല എന്ന തോന്നലുളവാകുന്നു. ഇതാണ് *അജ്ഞാനം.* പുക അഗ്നിയെ മറയ്ക്കുന്ന തുപോലെയോ, അഴുക്ക് കണ്ണാടിയെ മറയ്ക്കുന്നതുപോലെയോ, ഉൽബം (ഭ്രൂണപടലം) ഗർഭത്തെ മൂടിയിരിക്കുന്നതുപോലെയോ മായയുടെ ആവരണം ആത്മാവിനെ മൂടുന്നുവെന്നാണ് ഭഗവാൻ ഗീതയിൽ പറയുന്നത്. ആത്മാവിനെ ഞാൻ കാണുന്നില്ലെന്ന തോന്നലിൻെറ ഫലമായി ആത്മാവുണ്ടോ ഇല്ലയോ എന്ന സംശയവും ആവിർഭവിക്കുന്നു. ഉണ്ട്, ഇല്ല എന്നീ രണ്ടു കോടികളിൽ മാറിമാറിച്ചലിക്കുന്ന മനസ്സിൻെറ ചഞ്ചലതയാണ്

*സംശയം.* പുറമേയുള്ള കാഴ്ചകളെ ഞാൻ കാണുന്നു. അറിയുന്നു; അതുകൊണ്ട് അവ സത്യമായിരിക്കും എന്ന നിഗമനമാണ് *വിപര്യയം.* "വിപര്യയോ മിഥ്യാജ്ഞാനം അസദ്രൂപ പ്രതിഷ്ഠം" എന്നാണ് പതഞ്ജലി യോഗസൂത്രത്തിൽ 'വിപര്യയ' ത്തെ നിർവചിക്കുന്നത്. വസ്തുസ്വരൂപത്തിൽ യഥാർത്ഥത്തിലില്ലാത്ത ഭ്രമദർശനമാണ് വിപര്യയം. സന്ദേഹവിപര്യയങ്ങൾ ഉള്ളിടത്തോളം ആത്മാവരണം മാറിക്കിട്ടുന്നതല്ല. ഇവിടെ ഈ ഗീതാവചനം ശ്രദ്ധേയമാണ്.

*അജ്ഞശ്ചാശ്രദ്ദധാനശ്ച*
*സംശയാത്മാവിനശ്യതി*
*നായം ലോകോസ്തിനപരോ*
*ന സുഖം സംശയാത്മനഃ* — *ഭഗ. ഗീത-4-40*

അജ്ഞനും അശ്രദ്ധനുമായ സംശയാത്മാവ് വിനാശം പ്രാപിക്കുന്നു. സംശയാത്മാവിന് ഈ ലോകം നഷ്ടപ്പെടുന്നു. പരലോകം നഷ്ടപ്പെടുന്നു. സുഖവും നഷ്ടപ്പെടുന്നു.

**ദൃഢബോധൻ**

എന്തായാലും ആത്മാവുണ്ടെങ്കിൽ ഞാൻ കണ്ടെത്തും എന്ന ദൃഢനിശ്ചയത്തോടെ സത്യപഥത്തിൽ ധീരമായി ചരിക്കുന്ന ഒരാൾക്ക് അജ്ഞാനസംശയവിപര്യയങ്ങൾക്ക് വിപരീതമായ നാലവസ്ഥകൾ ക്രമേണ അനുഭവ വിഷയമായിത്തീരുന്നു. അവയത്രേ പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, തൃപ്തി, ശോകനാശം, ആത്മാവുണ്ട്, അന്വേഷിച്ചാൽ കണ്ടെത്താൻ കഴിയും എന്ന കാര്യം ശാസ്ത്രപഠനംകൊണ്ടും ഗുരൂപദേശം കൊണ്ടും സിദ്ധാന്തപരമായി ബുദ്ധിക്കുറപ്പുവരുന്നതാണ് *പരോക്ഷജ്ഞാനം.* ഈ ഉറപ്പു വന്നുകഴിഞ്ഞാൽ പിന്നെ സാധനാനുഷ്ഠാനങ്ങളിൽകൂടി അഭ്യാസവൈരാഗ്യങ്ങൾകൊണ്ട് മനസ്സിനെ നിരോധിച്ച് പാകപ്പെടുത്തി നേരിട്ട് ആത്മസ്വരൂപം കണ്ടെത്തിയാൽ അതാണ് *അപരോക്ഷജ്ഞാനം.* നേരിട്ടുള്ള ആത്മാനുഭവത്തോടുകൂടി ബുദ്ധിക്ക് പൂർണ്ണ സംതൃപ്തി കൈവരുന്നു. കിട്ടേണ്ടതു കിട്ടി; എത്തേണ്ടിടത്തെത്തി; ഇനിയൊന്നും കിട്ടാനില്ല; ഇനിയെങ്ങോട്ടും പോകാനുമില്ല എന്ന അനുഭവമാണ് *തൃപ്തി*യുടെ സ്വരൂപം. ഇതോടെ എല്ലാ ശോകവും അസ്തമിക്കുന്നു. ആത്മാവ് പൂർണ്ണമായും *ശോകനിവൃത്ത*നായി സുഖസ്വരൂപനായി വർത്തിക്കുന്നു. തപസ്സിൽകൂടി വിവിധഘട്ടങ്ങൾ കടന്ന് ഈ ആത്മാനുഭവസ്ഥിതിയിലെത്തിനിൽക്കുന്നയാളാണ് ദൃഢബോധൻ. വേദാന്തശാസ്ത്രത്തിൽ സ്ഥിതപ്രജ്ഞൻ, ജീവന്മുക്തൻ, അതിവർണ്ണാശ്രമി, ബ്രാഹ്മണൻ എന്നിവയൊക്കെ ദൃഢബോധന്റെ പേരുകളാണ്. ശ്രീനാരായണ ഗുരുദേവൻ ഇപ്രകാരമുള്ള അതിവർണ്ണാശ്രമിയായ ഒരു ബ്രാഹ്മണനായിരുന്നുവെന്നുള്ള കാര്യത്തിൽ ശാസ്ത്രം പഠിച്ചവർക്ക് സംശയം തോന്നാനിടയില്ല. ഗുരുദേവന്റെ ഈ മഹത്വം അറിയുമ്പോഴേ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളുടെ മഹത്വം

വെളിപ്പെടൂ. എന്തായാലും ദൃഢബോധൻെറ സത്യബോധം രജ്ജുസർപ്പ ഭ്രമത്തിൽ കയറിനെകണ്ടയാളിൻെറ രജ്ജുബോധംപോലെ ഉറപ്പുള്ളതാണ്. കയറിനെക്കണ്ടയാൾ അതിൽ മററു ചിലർ കാണുന്ന സർപ്പദർശനം ഭ്രമമാണെന്ന് എത്രകണ്ട് സ്പഷ്ടമായറിയുന്നുവോ അതുപോലെ ഒരു ദൃഢബോധൻ ഭിന്നങ്ങളായ നാമരൂപദർശനങ്ങൾ സത്യസ്വരൂപത്തിലെ ഭ്രമദർശനങ്ങളാണെന്നും വ്യക്തമായറിയുന്നു. സാധാരണ ലൗകികനതു കഴിയുന്നില്ലെങ്കിൽ അയാളോടൊന്നേ പറയാനുള്ളൂ. ഗുരു ശാസ്ത്ര സഹായത്തോടെ പരോക്ഷജ്ഞാനം, അപരോക്ഷജ്ഞാനം, തൃപ്തി, ശോകനാശം ഈ അനുഭവദശകൾ നേടാൻ പരിശ്രമിക്കൂ. അങ്ങനെ ദൃഢ ബോധനാവൂ. അപ്പോൾ നിങ്ങൾക്കിതെല്ലാം ബോദ്ധ്യപ്പെടും. പതിനേഴാം പദ്യം കൊണ്ട് ഗുരുദേവൻ പരോക്ഷമായി ഈ സൂചന തന്നെയാണ് നൽകുന്നത്.

## സാധനാക്രമവും സത്യദർശനവും

ഒരു ജിജ്ഞാസുവിന് നേരിട്ടുള്ള ആത്മാനുഭവത്തെ അജ്ഞാനസംശയ വിപര്യയങ്ങൾ തടയുന്നുവെന്ന് നാം കണ്ടുവല്ലോ. അങ്ങനെയാണെങ്കിൽ അജ്ഞാനസംശയവിപര്യയങ്ങളെ ഒഴിച്ചുമാററിയാൽ അതോടെ ഒരാൾക്ക് ആത്മാനുഭവം സ്വായത്തമായിത്തീരുമെന്നും സിദ്ധം. അജ്ഞാനസംശ യവിപര്യയങ്ങളെ ഒഴിച്ചുമാററാനുള്ള സാധനാക്രമമെന്താണ്? അജ്ഞാന സംശയവിപര്യയങ്ങളൊക്കെ മനോവൃത്തികളാണ്. അതുകൊണ്ട് *മനോജയം* ഒന്നുമാത്രമാണ് സത്യദർശനത്തിനുള്ള രാജപാത. മനസ്സോ രണ്ടുമണ്ഡല ങ്ങളിലായി വിഭജിക്കപ്പെട്ടിരിക്കുന്നു; *സങ്കല്പമണ്ഡലം, വാസനാമണ്ഡലം.* ബോധമനസ്സെന്നും അബോധമനസ്സെന്നുമൊക്കെ വേണമെങ്കിൽ ആധുനിക ചിന്തയുടെ വെളിച്ചത്തിൽ ഈ മണ്ഡലങ്ങൾക്കു പേരിടാം. ഈ രണ്ടു മണ്ഡലങ്ങളെയും ജയിച്ചാലേ മനോജയമാവൂ. ആദ്യം സങ്കല്പമണ്ഡലത്തെ. പിന്നെ വാസനാമണ്ഡലത്തെയും. മനസ്സിൻെറ ഈ രണ്ടുമണ്ഡലങ്ങളെയും കീഴടക്കുന്നതോടെ ഒരാൾക്ക് ആത്മതത്ത്വം തെളിയും. അറിയാൻ മററൊ ന്നില്ലാതെ സ്വയം പ്രകാശിച്ച് അതു വിരാജിക്കുകയും ചെയ്യും. ഈ സാധ നാക്രമവും ആത്മാനുഭവരഹസ്യവുമാണ് ഗുരുദേവൻ പതിനെട്ടാം പദ്യത്തിൽ വിവരിക്കുന്നത്:-

18 മുന്നേ കടന്നു വിഷയം പ്രതിവൃത്തിമുന്നിൽ-
നിന്നീടുമാവരണമാം തിര നീക്കിടുന്നു
പിന്നീടു കാണുമറിവും പ്രഭതൻെറ പിൻപോയ്
കണ്ണെന്നപോലറിവു കാണുകയില്ല താനേ.

മുന്നേ - ആദ്യം; വിഷയംപ്രതിവൃത്തി - പ്രത്യേക പദാർത്ഥങ്ങളുടെ നാമരൂപങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള സങ്കൽപ പരമ്പര; ആവരണം - മൂടു പടം; അറിവ് -ശുദ്ധബോധസ്വരൂപമായ ആത്മാവ്; പ്രഭ - ചിത്തപ്രസാദ രൂപത്തിൽ അനുഭവപ്പെടുന്ന ആത്മജ്യോതിസ്സ്.

**അന്വയം**

മുന്നേ വിഷയം പ്രതിവൃത്തികടന്ന് മുന്നിൽ നിന്നീടും ആവരണമാം തിര നീക്കിടുന്നു. പിന്നീട് പ്രഭ തൻെറ പിൻ പോയ് അറിവും കാണും. അറിവ് കണ്ണെന്നപോലെ താനേ കാണുകയില്ല.

ആദ്യം പ്രത്യേക പദാർത്ഥങ്ങളുടെ നാമരൂപങ്ങളെ സമാശ്രയിച്ചു കൊണ്ടുള്ള സങ്കൽപ പരമ്പരയെ പുറംതള്ളണം. അതു സാധിച്ചാൽ പിന്നെ ആത്മതത്ത്വത്തെ മറയ്ക്കുന്ന ആവരണം കാണാറാകും. ആ മായാകല്ലോലത്തെയും അകററണം. അതോടെ ചിത്തപ്രസാദരൂപത്തിൽ ആത്മജ്യോതിസ്സിൻെറ അനുഭവമുണ്ടാകും. ഈ പ്രഭയെ പിൻതുടർന്ന് സമാധിപരിപക്വതനേടി മുന്നോട്ടുനീങ്ങിയാൽ അറിവ് കാണാറാകും. കണ്ണ് എങ്ങനെ മാറിനിന്ന് കണ്ണിനെ കാണാതിരിക്കുന്നുവോ അതുപോലെ അറിവ് മാറി നിന്നുകൊണ്ട് അറിവിനെ കാണുന്നതേയില്ല. അറിവ് അഖണ്ഡാദ്വയാനുഭവമാണെന്നു ചുരുക്കം.

**സങ്കൽപജയം**

ശുദ്ധബോധസ്വരൂപമായ ആത്മതത്ത്വത്തിൽ അതിൻെറ സ്വരൂപത്തിനൊരു വികാരവും വരുത്താതെ വെള്ളത്തിന് പതപോലെ ആവിർഭവിക്കുന്ന ഒരു പ്രതിഭാസമാണ് മനസ്സ്. പ്രപഞ്ചത്തെ സൃഷ്ടിച്ച് രക്ഷിച്ച് സംഹരിക്കുന്നു ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരും അവരെ അനുസരിക്കുന്ന ദേവവർഗ്ഗവും ഈ മനസ്സിൻെറ വിവിധ രൂപങ്ങൾ തന്നെയാണ്. വെള്ളത്തെ പത മറയ്ക്കുന്നതുപോലെ ആത്മതത്ത്വത്തെ മനസ്സ് മറച്ചിരിക്കുന്നു. പത മാററിത്തന്നാലേ വെള്ളം കാണാൻ കഴിയൂ? അതുപോലെ മനസ്സു മാറിത്തന്നാലേ ആത്മതത്ത്വം തെളിയൂ. മനസ്സിൻെറ രണ്ടു തലങ്ങളാണ് സങ്കല്പതലവും വാസനാതലവും. ഇതിൽ പുറമേയുള്ള കാഴ്ചകൾ കണ്ട് അവയോട് ശത്രുമിത്രപുത്രകളത്രാദി രൂപത്തിലോ, സുഖദായിയാണ്, ദുഃഖദായിയാണ് എന്ന രൂപത്തിലോ എതെങ്കിലും വിധത്തിൽ സംഗപ്പെട്ട് സങ്കൽപവികാരങ്ങളുടെ ഒരു പരമ്പരയ്ക്ക് രൂപം കൊടുക്കുന്ന മനസ്സിൻെറ പ്രകടരൂപമാണ് സങ്കൽപതലം. ഇതുതന്നെയാണ് ശ്ലോകത്തിൻ പറയുന്ന 'വിഷയംപ്രതിവൃത്തി'. ഗുരുദേവൻ "പേരായിരം പ്രതിഭയായിരമിങ്ങവററിലാരാലെഴും വിഷയമായിരമാം" എന്നിങ്ങനെ ഭാവനാസമ്പന്നമായി ഒന്നാം ശ്ലോകത്തിൽതന്നെ വിവരിച്ചുകാട്ടിയത് ഈ 'വിഷയംപ്രതിവൃത്തി' യെയാണ്. ഈ വിഷയംപ്രതിവൃത്തി ആത്മാവിൽ ഇടയ്ക്കു കയറിവന്നതാണ്. ഇടയ്ക്കുകയറിവന്നതായതുകൊണ്ടു തന്നെ വേണമെങ്കിൽ ഇതിനെ ആത്മാവിനുപേക്ഷിക്കുകയും ചെയ്യാം. ഉപേക്ഷിക്കാത്തിടത്തോളം ഇത് ഒരിക്കൽ വന്നുകഴിഞ്ഞാൽ ലയിച്ചും പൊന്തിവന്നും വീണ്ടും ലയിച്ചും പൊന്തിവന്നും ആത്മാവിൽ പററിക്കൂടിനിന്ന് അതിൻെറ സ്വരൂപം മറച്ചുകൊണ്ട് ജനനമരണദുഃഖങ്ങളെ ഉളവാക്കിക്കൊണ്ടേയിരിക്കും. ഗുരുദേവൻ, *'ജനനീനവരത്നമഞ്ജരി'*യിലെ മൂന്നാം ശ്ലോകത്തിൽ:–

*ഉണ്ടായിമാറുമറിവുണ്ടായിമുന്നമിതു*
*കണ്ടാടുമംഗമകവും*
*കൊണ്ടായിരംതരമിരുണ്ടാശയം പ്രതിചുരു*
*ണ്ടാമഹസ്സിൽ മറയും.*

എന്ന് വർണ്ണിച്ചിരിക്കുന്നത് ഈ 'വിഷയംപ്രതിവൃത്തി'യുടെ ഉല്പത്തി ലയരഹസ്യം തന്നെയാണ്. മനസ്സിനെ ജയിച്ചാലേ സത്യദർശനം സാദ്ധ്യ മാകൂ എന്നുള്ളതുകൊണ്ട് ഒരു സാധകൻ ആദ്യമായി മനസ്സിൻെറ ഈ പ്രകടതലത്തെ ജയിക്കേണ്ടതാണ്. ഇക്കാര്യമാണ് ഗുരുദേവൻ 'വിഷയം പ്രതിവൃത്തി മുന്നേകടന്ന്' എന്ന് വ്യക്തമാക്കിയിരിക്കുന്നത്.

**വാസനാജയം**

മനസ്സിൻെറ പ്രകടതലത്തിനു പിന്നിലായി നേരിട്ടറിയപ്പെടാതെയുള്ള ഒരപ്രകടനതലം അതിനുണ്ട്. ചിരകാലം അഭ്യസിച്ചുറപ്പിച്ചിട്ടുള്ള കർമ്മങ്ങളോടുള്ള അഭിരുചി ലയിച്ചുറഞ്ഞു കിടക്കുന്ന തലമാണിത്. ഇതാണ് വാസനാതലം. മനസ്സ് ലയിച്ചാൽ അത് ആത്മാവിനെ മൂടുന്ന ഒരിരുണ്ട ആവരണമായി മാറുമെന്നു നാം ഗാഢനിദ്രയിൽ അനുഭവിച്ചറിയുന്നുണ്ട്. കർമ്മവാസനകൾ അലിഞ്ഞുചേർന്ന് രൂപംകൊണ്ടതാണീ ആവരണം. ഇതുതന്നെയാണ് മായയുടെ ആവരണശക്തിയുടെ രൂപം. ദിവസേന ഉണർന്നു പ്രവർത്തിക്കുമ്പോൾ തൽക്കാല കർമ്മങ്ങൾക്കാവശ്യമായ ഏതാനും വാസനകൾ മാത്രമേ സങ്കൽപവികാരങ്ങളിൽകൂടി പ്രകടഭാവം കൈക്കാള്ളുന്നുള്ളൂ. നിരവധിജന്മങ്ങൾക്ക് രൂപം കൊടുക്കാൻ കഴിവുള്ള വാസനാപടലങ്ങൾ ഒരു സാധാരണ ലൗകികൻെറ വാസനാതലത്തിൽ പ്രകടഭാവം കൈക്കൊള്ളാതെ ഉറഞ്ഞുകിടപ്പുണ്ടാവാം. മനസ്സിനെ നിശ്ശേഷം നശിച്ചുപോകാതെ നിലനിർത്തുകയും സന്ദർഭം കിട്ടുമ്പോൾ പൊടിപ്പിച്ചു വളർത്തുകയും ചെയ്യുന്ന ബീജമാണ് വാസന. ആവർത്തിച്ച് പരിശീലി ച്ചുറപ്പിച്ചതു നിമിത്തം ചിലർക്ക് ചിലതിനോട് അതിയായ അഭിരുചി ഉള്ളിൽ ഉറഞ്ഞുകിടപ്പുണ്ടാവും. അങ്ങനെ അവർക്കിഷ്ടമുള്ളതെന്നു കരുതുന്ന പദാർത്ഥങ്ങളെ കാണുമ്പോൾ മനസ്സ് യാതൊരു നിയന്ത്രണവുമില്ലാതെ അതിൽ ചാടിവീഴും. കാര്യത്തിൻെറ നന്മതിന്മകളേയോ വരാവുന്ന സുഖ ദുഃഖങ്ങളേയോകുറിച്ച് ചിന്തിക്കുകയേയില്ല. പൂർവ്വാപരവിചാരം ചെയ്യാതെ തന്നെ ലോകസുഖങ്ങളിൽ ചാടിവീഴാൻ പ്രേരിപ്പിക്കുന്ന അഭിരുചിക്കാണ് വാസനയെന്നു പറയുന്നത്. സുഖമെന്നു തോന്നുന്ന ചിലതൊക്കെ അനുഭവി ക്കുന്തോറും അതിനിയും അനുഭവിക്കണമെന്ന ആഗ്രഹം ഹൃദയതലത്തിൽ ആവർത്തിച്ചുറപ്പിക്കും. ക്രമേണ ആ വ്യാമോഹങ്ങൾ കൂടാതെ ജീവിതമേ അസാദ്ധ്യമാണെന്നുള്ള നിലവന്നു ചേരുകയും ചെയ്യും. പുകവലി, മദ്യപാനം, സിനിമാഭ്രാന്ത്, അധാർമ്മിക ങ്ങളായ ലൈംഗിക വാസനകൾ ഇവയെല്ലാം ഇങ്ങനെ പരിശീലിച്ചുറപ്പി ക്കുന്നവയാണ്. പരിശീലനത്തിൽകൂടി വാസന ഉറച്ചുറച്ചു വരുന്നതുകൊണ്ടു തന്നെ നിശ്ചയദാർഢ്യവും പരിശീലനവുമുണ്ടെ ങ്കിൽ അവയെ നശിപ്പി ക്കാമെന്നും സിദ്ധമാകുന്നു. ഉറച്ച വാസനകളുള്ളയാൾ

പ്രപഞ്ചത്തെ മുഴുവൻ അതിൻെറ നിറം പിടിപ്പിച്ചേ കാണുകയുള്ളൂ. മനസ്സിൻെറ ബീജരൂപം ഇങ്ങനെ കട്ടിപിടിച്ചു കിടക്കുന്ന വാസനകളുടെ പടലങ്ങളാണ്. തല്ക്കാലം പ്രകടമായിക്കാണുന്ന സങ്കൽപവികാരതലത്തിനു പിന്നിൽ ഈ പടലങ്ങൾ ഒളിഞ്ഞുകിടക്കുന്നു. കഴിഞ്ഞുപോയ അനേക ജന്മങ്ങളിൽ പരിശീലിച്ചു റപ്പിച്ചിട്ടുള്ള കർമ്മവാസനകളുടെ വലിയൊരു സമ്പാദ്യവുമായിട്ടാണ് ഓരോ ജീവിതവും ആരംഭിക്കുന്നത്. അബോധ മനസ്സിൻെറ ഇരുളടഞ്ഞ തലത്തിൽ അതു നിക്ഷേപിച്ചിരിക്കുകയാണ്. അനുഭവദശയിലെത്തുന്ന സ്പന്ദനാത്മികയായ പ്രകൃതിയുടെ ആദ്യരൂപമാണ് വാസനാമയമായ ഈ ആവരണം. അതുകൊണ്ടാണ് ഗുരുദേവൻ ശ്ലോകത്തിൽ ഇതിനെ 'ആവരണമാം തിര' എന്നു പറഞ്ഞിരിക്കുന്നത്. മനസ്സിൻെറ പ്രകട രൂപമായ സങ്കൽപതലത്തെ ജയിക്കുന്നതോടൊപ്പം ഈ വാസനാതല ത്തെയും കീഴടക്കാൻ ശ്രമിക്കേണ്ടതാണ്. "മുന്നിൽനിന്നീടുമാവരണമാംതിര നീക്കിടുന്നു" എന്ന ഭാഗംകൊണ്ട് ശ്ലോകത്തിൽ വ്യക്തമാക്കിയിരിക്കുന്നത് ഇക്കാര്യമാണ്.

## സാധനയും സാക്ഷാത്കാരവും

മനോജയവും വാസനാക്ഷയവും നേരിട്ട് ആത്മാനുഭവം നേടിത്തരുന്ന ഹേതുക്കളാണ്. അതുകൊണ്ട് ഒരേകാലത്ത് ഇവ രണ്ടും നേടിയെടുക്കാൻ യത്നിക്കേണ്ടതാണ്. ആദ്യം സങ്കൽപരൂപത്തിലുള്ള മനസ്സിനെ ജയിക്കണം. പിന്നീട് വാസനയെ ക്ഷയിപ്പിച്ച് ആവരണമാം തിര നീക്കണം എന്ന് ഗുരുദേവൻ പറഞ്ഞത് സങ്കൽപവാസനകളുടെ കാര്യകാരണ ഭാവത്തെ കാണിക്കാനാണ്. വാസ്തവത്തിൽ സങ്കൽപജയവും വാസനാക്ഷയവും ഒരു സാധകൻ ഒരുമിച്ചഭ്യസിക്കേണ്ടതാണ്. ഇവ രണ്ടും പരസ്പരബദ്ധ ങ്ങളായതുകൊണ്ട് ഒന്നുള്ളിടത്തോളം മറേറതും അല്പമായെങ്കിലും നിലനിൽക്കുന്നതാണ്. തത്ത്വജ്ഞാനമാണ് ഇവ രണ്ടും നേടാനുള്ള ഉപായം. ശാശ്വതവും അമൃതസ്വരൂപവുമായ ഒരു സത്യമുണ്ടെന്നറിയണം. ഗുരുശാസ്ത്ര സഹായം നേടി സത്യബോധം സിദ്ധാന്തപരമായി ഉറപ്പിക്കണം. ഉണ്ടായി മറയുന്ന ജഡദൃശ്യങ്ങളെല്ലാം കേവലം ഭ്രമദൃശ്യങ്ങളാണെന്നും അറിയണം. അതുകൊണ്ട് സുഖത്തിനായി അവയുടെ പിന്നാലെ പററിക്കൂടുന്നത് കാനൽജലം കുടിക്കാൻ ഓടുന്നതുപോലെ വ്യർത്ഥമാണെന്ന് ക്രമേണ ഉറപ്പുവരും. സിദ്ധാന്തപരമായി ഇക്കാര്യങ്ങൾ ഉറയ്ക്കുന്നതാണ് തത്വജ്ഞാനം. തത്വജ്ഞാനം സിദ്ധാന്തപരമായി ഉറച്ചുകഴിഞ്ഞാൽ പിന്നെ അതിനെ അനുഭവതലത്തിലെത്തിക്കാനുള്ള പ്രയത്നമാരംഭിക്കാം. അതിനായിട്ടാണ് സങ്കൽപജയവും വാസനാക്ഷയവും അഭ്യസിക്കേണ്ടി യിരിക്കുന്നത്. അഭ്യാസം, വൈരാഗ്യം ഈ രണ്ടു മാർഗ്ഗങ്ങളിൽകൂടിയാണ് സങ്കൽപജയവും വാസനാക്ഷയവും നേടേണ്ടത്. അഭ്യാസംകൊണ്ട് സങ്കൽപത്തെ ജയിക്കണം. വൈരാഗ്യംകൊണ്ട് വാസനയെ അകററണം. മനസ്സിനെ ചലിക്കാനനുവദിക്കാതെ ഒരിടത്ത് ഉറപ്പിച്ചു നിർത്തുവാനുള്ള യത്നം തുടരുകയാണ് *അഭ്യാസം*. മനസ്സൊന്നിലുറച്ചാൽ മററു സങ്കൽപങ്ങൾ

77-2003 22

വിട്ടുപോകുമെന്ന് പറയേണ്ടതില്ലല്ലോ. ആനന്ദഘനമായ ആത്മസ്വരൂപം ഭാവനചെയ്ത് മനസ്സ് അവിടെ അന്തർമ്മുഖമായി ഉറയ്ക്കണം. മനസ്സിനെ അന്തർമ്മുഖമാക്കി ആത്മതത്ത്വത്തിൽ ഉറപ്പിക്കാൻ ശ്രമിക്കുന്നതോടൊപ്പം ഭൗതികസുഖങ്ങൾ ക്ഷണഭംഗുരങ്ങളാണെന്നറിഞ്ഞ് അതിനെ അവയിൽ നിന്നും അകററാനും ശ്രമിക്കണം. മനസ്സിൻെറ സ്വാഭാവികമായ പ്രേരണ ബാഹ്യദൃശ്യങ്ങളിൽ സുഖമുണ്ടെന്ന് ഭ്രമിച്ച് അവയിൽ പററിക്കൂടുവാനാണ് ഈ വിഷയവാസനയിൽനിന്നും അകലുന്നതാണ് *വൈരാഗ്യം*. അഭ്യാസവും വൈരാഗ്യവും ഉറയ്ക്കാൻ തുടങ്ങുന്നതോടെ തത്ത്വജ്ഞാനം ആരംഭിക്കും. അഭ്യാസംകൊണ്ട് സങ്കൽപം ഒട്ടൊന്നു ശമിച്ചാൽ വൈരാഗ്യംകൊണ്ട് വാസനാമയമായ ആവരണത്തിൻെറ പടലങ്ങൾ ഓരോന്നായി നീങ്ങാൻ തുടങ്ങും. അതോടെ ഉള്ളിൽ പ്രസന്നതാരൂപത്തിലുള്ള പ്രകാശം അനുഭവപ്പെടും. ഈ അനുഭവമാണ് തത്ത്വജ്ഞാനം. സ്വയം പ്രകാശിക്കുന്നതും ആനന്ദ സ്വരൂപവുമായ ആത്മാവാണ് സത്യമെന്നും വിഷയസങ്കൽപവും വിഷയവാസനയും അതിനെ മറച്ചിരിക്കുന്ന വിക്ഷേപാവരണങ്ങളാണെന്നും അനുഭവത്തിൽ തെളിയാൻ തുടങ്ങും. ഇതുതന്നെയാണ് നേരിട്ടുള്ള തത്ത്വജ്ഞാനം. തത്ത്വജ്ഞാനം സങ്കൽപജയത്തെയും വാസനാനാശത്തെയും ത്വരിപ്പിക്കും. സങ്കല്പജയവും വാസനാനാശവും കൂടുതൽ ശക്തിപ്പെടുംതോറും ആവരണപടലങ്ങൾ അകന്നകന്ന് പ്രസന്നതാരൂപത്തിലുള്ള പ്രകാശത്തിന് ആഴം വർദ്ധിക്കുന്നതായി അനുഭവപ്പെടും. ഈ അനുഭവരഹസ്യമാണ് "പ്രഭ തൻെറ പിൻപോയ്" എന്ന് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്.

## സവികല്പാനുഭവങ്ങൾ

പ്രസന്നതാരൂപത്തിൽ ചിത്തത്തിനനുഭവപ്പെടുന്ന പ്രഭയുടെ ആവിർഭാവം സാധകൻെറ ചിത്തം സമാധിതലത്തിലേയ്ക്ക് കടക്കുന്നു എന്നതിൻെറ തെളിവാണ്. ചിത്തപ്രസാദം നേടിയ ഒരു സാധകൻ ധ്യാനിക്കാനിരുന്നാൽ അയാളുടെ ഹൃദയം ഇതരസങ്കൽപങ്ങൾ വെടിഞ്ഞ് ചിത്തത്തിൻെറ പ്രസാദാനുഭവത്തിൽ അന്തർമ്മുഖമായി ഏകാഗ്രപ്പെടും. ഇതുതന്നെയാണ് സമാധി. ഇങ്ങനെ ഏകാഗ്രപ്പെടുന്ന ചിത്തം തുടർന്ന് പ്രസാദരൂപത്തിലുള്ള പ്രഭയുടെ ആഴമേറിയ തലങ്ങളിലേക്ക് ഇറങ്ങിയിറങ്ങി ചെല്ലുന്നതായും ക്രമേണ അനുഭവപ്പെടും. സമാധിയുടെ പാകപ്പെടലാണിത്. സമാധി പാകപ്പെടുന്ന ഈ ഘട്ടത്തിലാണ് ഒരു സാധകന് വേണമെങ്കിൽ ഏതുസിദ്ധിയും നേടിയെടുക്കാൻ കഴിയുന്നത്. പക്ഷേ സിദ്ധിയിൽ മോഹിച്ച് ഏതെങ്കിലും ഘട്ടത്തിൽ സാധകൻെറ ഗതി തടയപ്പെട്ടുപോയാൽ പതനത്തിനിടയായേയ്ക്കുമെന്ന് പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. സമാധിപാകപ്പെടുന്ന ഈ ഘട്ടങ്ങളിലെല്ലാം 'ഞാൻ' എന്ന അനുഭോക്താവ് വേർതിരിഞ്ഞു നിൽക്കുന്നുണ്ടാവും. അതുപോലെ ഏതെങ്കിലും തരത്തിലുള്ള നാമരൂപങ്ങൾ ഈ അനുഭവതലങ്ങളെ ചിലപ്പോഴൊക്കെ കടന്നുവന്ന് അപൂർണ്ണങ്ങളാക്കുന്നുമുണ്ടാവും. സങ്കൽപജയവും വാസനാ ക്ഷയവും

പൂർണ്ണമാകാതിരിക്കുന്നതുകൊണ്ടാണിങ്ങനെ സംഭവിക്കുന്നത്. ഇക്കാരണത്താൽ ഈ ഘട്ടങ്ങളെയെല്ലാം സവികല്പ സമാധിദശ കളായിട്ടാണ് ശാസ്ത്രം വിവരിക്കുന്നത്. "പ്രഭതൻെറ പിൻപോയ്" എന്ന ഭാഗംകൊണ്ട് ഈ സവികല്പസമാധിദശകളെയാണ് ഗുരുദേവൻ സംഗ്രഹിച്ചിരിക്കുന്നത്.

## നിർവികല്പാനുഭവം

സവികല്പദശകളിലെല്ലാം 'ഞാൻ' എന്ന അനുഭോക്താവ് മാറിനിന്നു കൊണ്ടാണ് ഓരോ ഘട്ടങ്ങളേയും അറിഞ്ഞനുഭവിക്കുന്നതെന്ന് നാം കണ്ടുവല്ലോ. സങ്കൽപജയവും വാസനാക്ഷയവും കൂടുതൽ കൂടുതൽ ശക്തിപ്പെടുന്തോറും ഈ 'ഞാൻ' പ്രകാശമയനായി വികസിച്ച് അനുഭവ തലം ഒരനന്തതയിലേയ്ക്ക് വ്യാപിക്കുന്നു. ഒടുവിൽ സ്പന്ദനപ്രവാഹ രൂപത്തിലുള്ള വിശ്വപ്രാണനുമായി താദാത്മ്യപ്പെട്ട് 'ഞാൻ പ്രാണനാണ്' എന്ന സക്ഷാത്കാരദശയിൽ എത്തിച്ചേരുന്നു. ജീവാഹന്തയുടെ വികാസഗതി ഇവിടെ അവസാനിക്കുന്നു. ഉപനിഷത്ത് ഈ പ്രാണസാക്ഷാത്കാരദശയെ '*മഹാനാത്മാവ്*' എന്നാണ് വിളിക്കുന്നത്. ഗുരുദേവൻ ആത്മോപദേശ ശതകത്തിൽ 'കേവലത്തിൻ മഹിമ' എന്നു പറഞ്ഞാണിതിനെവിവരി ക്കുന്നത്. സവികല്പദശയുടെ അവസാന ഘട്ടമാണിത്. ഇവിടെയെത്തിനിൽ ക്കുന്ന പ്രാണസ്വരൂപിയായ അഹന്ത സ്പന്ദന പ്രവാഹരൂപത്തിലുള്ള സ്വശരീര ഗതിയെയും തടയുന്നപക്ഷം സ്വയം അപ്രത്യക്ഷനായിത്തീർന്നിട്ട് അഖണ്ഡവും ആനന്ദഘനവുമായ പരബ്രഹ്മസത്യത്തെ പൂർണ്ണ മാക്കിത്തീർക്കുന്നതാണ്. ഇവിടെ അനുഭോക്താവായ അഹന്തതന്നെ പാടെ മറയുന്ന സ്ഥിതിക്ക് പിന്നെ നാമരൂപങ്ങളുടെ ഛായപോലും ശേഷിക്കു കയില്ലെന്ന് സ്പഷ്ടമാണല്ലോ. ഈ സാക്ഷാത്കാരദശയെയാണ് നിർവ്വി കല്പാനുഭവമെന്ന് ശാസ്ത്രം വിവരിക്കുന്നത്. ഈ നിർവ്വികല്പാനുഭവത്തെ തന്നെയാണ് "പിന്നീടുകാണുമറിവും" എന്നിങ്ങനെ ഗുരുദേവൻ വിവരി ച്ചിരിക്കുന്നത്.

## അറിവിൻെറ അനുഭവം

വാസനാപടലം മുഴുവൻ ഒഴിഞ്ഞുമാറി ഇങ്ങനെ തെളിയുന്ന അറിവ് നാമരൂപരഹിതമായ അറിവാണ്. അനുഭവം അറിവിൻെറ സ്വരൂപമാണ്. നാമരൂപങ്ങളോടുകൂടിയ അറിവ് പ്രപഞ്ചം. നാമരൂപങ്ങളില്ലാത്ത അറിവ് സത്യം. രണ്ടുദശയിലും അറിവ് അനുഭവസ്വരൂപമാണ്. നാമവും രൂപവും കൂടിക്കലരുമ്പോൾ അറിവിൻെറ അനുഭവം ഖണ്ഡംഖണ്ഡമായിത്തീരുന്നു. അപ്പോഴാണ് അറിവിൽ അറിയുന്നവനായ 'ഞാനും' അറിയപ്പെടുന്ന പദാർ ത്ഥവും എന്നിങ്ങനെ രണ്ടുണ്ടാകുന്നത്. നാമരൂപങ്ങളകന്നാൽ അറിയുന്ന വനും അറിയപ്പെടുന്നതും ഇല്ലാതാകും. പൂർണ്ണാനുഭവത്തോടു കൂടിയ അറിവുമാത്രം അവശേഷിക്കും. ഈ അറിവിൻെറ അഖണ്ഡാനുഭവം ബുദ്ധിക്ക് ഊഹിച്ചറിയാൻ കഴിയുന്നതല്ല. ഇവിടെ അറിവ് അഖണ്ഡാ നുഭവസ്വരൂപമായി

വിളങ്ങുന്നുവെന്നല്ലാതെ അറിവ് അറിവിനെ അറിയുന്നുവെന്നോ അനുഭവി ക്കുന്നുവെന്നോ പറയാൻ പാടില്ല. ഒന്ന് ഒന്നിനെ അറിയുന്നുവെന്നു പറയു മ്പോൾ നാം രണ്ടെന്ന ഭാവത്തിൽ പ്പെട്ടുപോവുകയാണ് ചെയ്യുന്നത്. കണ്ണ് മററുപദാത്ഥങ്ങളെ കാണുന്നു. കണ്ണ് സ്വയം കണ്ണിനെ കാണുന്നില്ല. സ്വയം തന്നെ കാണാൻ കഴിയുന്നില്ലെന്നുവച്ച് കണ്ണിന് തൻെറ നിലനിൽപ് അനു ഭവിക്കാൻ കഴിയാതിരിക്കുന്നില്ല. അഥവാ കണ്ണ് സ്വന്തം നിലനിൽപറിയുന്നത് മറ്റുപദാർത്ഥങ്ങളെക്കണ്ട് അവയുടെ നിലനിൽപറിയുന്നതുപോലെയല്ല. സ്വന്തം നിലനിൽപനുഭവിക്കാൻ കണ്ണിനു മാറിനിന്നതിനെ കാണണമെന്നില്ല. അഖണ്ഡാനുഭവസ്വരൂപമായ വസ്തു സത്തയുടെയും അനുഭവരഹസ്യം ഇതുപോലെയാണ്. അത് സ്വയം അറിവും അനുഭവവും ആയതുകൊണ്ടു തന്നെ അതിന് മാറിനിന്നതിനെ അറിയുകയോ അനുഭവിക്കുകയോ ചെയ്യേണ്ട കാര്യമില്ല. ഒരു ദീപം സ്വയം പ്രകാശരൂപമാണ്. അതിനെ പ്രകാശിപ്പിക്കാൻ പിന്നെ മറെറാരു ദീപ ത്തിൻെറ ആവശ്യമില്ല. യുക്തിക്ക് പിടികിട്ടാത്ത ഈ സത്യാനുഭവ രഹസ്യ മാണ് "കണ്ണെന്നപോലറിവുകാണുകയില്ലതാനേ" എന്ന വരിയിൽ ഗുരുദേവൻ പ്രഖ്യാപിച്ചിരിക്കുന്നത്. അറിയുന്നവനായ 'ഞാനും' അറിയ പ്പെടുന്ന നാമരൂപവും ഇല്ലാതായാൽ പിന്നെ ഒരു ശൂനൃത യായിരിക്കില്ലേ ശേഷിക്കുന്നത് എന്നാണ് യുക്തിചിന്തകന്മാർ ചോദിക്കുന്നത്. യുക്തിക്ക് അതുവരേ എത്താൻ കഴിയൂ. പക്ഷേ അനുഭവരഹിതമായ ശൂന്യതയിൽനിന്ന് അറിയുന്നവനായ 'ഞാനോ' അറിയപ്പെടുന്ന പദാർത്ഥമോ പൊന്തിവരിക യില്ലെന്ന് ഈ യുക്തിചിന്തകന്മാർക്ക് ധരിക്കാൻ കഴിയുന്നില്ല. അഖണ്ഡമായ അറിവ് പിന്നിലുള്ളതുകൊണ്ടാണ് അറിയുന്നവനായ 'ഞാനും' അറിയ പ്പെടുന്ന പദാർത്ഥവും അതിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നതെന്ന് ചിന്തിക്കാൻ കഴിവുള്ളവർക്കൊക്കെ വെളിപ്പെടുന്നതാണ്. "കണ്ണെന്നപോല റിവുകാണുകയില്ലതാനേ" എന്നു കേട്ടിട്ട് അനുഭവരഹിതമാണീ നിർവ്വി കല്പസാക്ഷാത്കാരതലമെന്ന് ധരിച്ചേയ്ക്കരുത്. സമ്പൂർണ്ണമായ അഖണ്ഡാനുഭവത്തെയാണീവരി കാട്ടിത്തരുന്നത്. ഈ അഖണ്ഡാനു ഭവരഹസ്യം അതിമനോഹരമായി ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ വർണ്ണിക്കുന്നതു നോക്കുക:-

*അണുവറിവിൻ മഹിമാവിലങ്ങ്ഗമില്ലാ-*
*തണയുമഖണ്ഡവുമന്നു പൂർണ്ണമാകും*
*അനുഭവിയാതറിവീലഖണ്ഡമാം ചിദ്-*
*ഘന, മിതു മൗനഘനാമൃതാബ്ധിയാകും* *ആത്മോ. ശ-97*

കാണുന്ന 'ഞാൻ' കാണപ്പെടുന്ന പദാർത്ഥം എന്നീ അല്പരൂപങ്ങൾ അവയുടെ സ്വരൂപം വെടിഞ്ഞ് ശുദ്ധബോധത്തിൻെറ അനന്തതയിൽ മറയും. അന്ന് അഖണ്ഡസത്യം പൂർണ്ണമായി വിരാജിക്കും. ഇതനുഭവം കൊണ്ടുമാത്രമേ അറിയാൻ പററൂ. ആ നിലനിൽപ് അഖണ്ഡമായ കട്ടിപിടിച്ച അറിവാണ്. അത് ശബ്ദതരംഗങ്ങൾപോലും നിലച്ച ഒരമൃതസമുദ്രമാണ്.

**ജ്ഞാനചക്ഷുസ്സ്**

സർവ്വത്ര ഇടതിങ്ങി നിറഞ്ഞുനിൽക്കുന്ന സത്യവസ്തുവിനെ കാണാൻ മാംസചക്ഷുസ്സുകൾക്ക് കഴിവില്ല. വെറും മാംസചക്ഷുസ്സുകൊണ്ട് നോക്കിയിട്ട് കാണാൻ പററാത്തതുകൊണ്ടാണല്ലോ അങ്ങനെയൊരു സത്യമില്ലെന്ന് ചിലർ ശഠിക്കുന്നത്. ഈ വാദിക്കുന്നവരുടെ ഉള്ളിൽതന്നെ പരമസത്യത്തെ കണ്ടനുഭവിക്കാൻ കഴിവുള്ള ജ്ഞാനക്കണ്ണ് സ്ഥിതി ചെയ്യുന്നുണ്ട്. പക്ഷേ തല്ക്കാലത്തേയ്ക്ക് അവരാക്കണ്ണ് അടച്ചുവച്ചിരി ക്കുകയാണ്. കണ്ണുണ്ടെങ്കിലും അടഞ്ഞിരുന്നാൽ വസ്തുദർശനം സാദ്ധ്യ മല്ലെന്ന് തീർച്ചയാണല്ലോ. അന്തർമ്മുഖമായി ഏകാഗ്രപ്പെടുന്ന ബുദ്ധിയാണ് ആത്മദർശനത്തിന് സമർത്ഥമായിത്തീരുന്ന ജ്ഞാനചക്ഷുസ്സ്. ഇന്ന് വാസനാപടലങ്ങളും വിഷയസങ്കൽപങ്ങളും ആ കണ്ണിനെ മൂടിയിരി ക്കുകയാണ്. മറമൂടിയ കണ്ണ് എങ്ങനെ വസ്തുവിനെ കാണും? അതുകൊണ്ട് സത്യദർശനത്തിനു കൊതിക്കുന്നവർ ആദ്യമായി ചെയ്യേണ്ടത് മറമാററി ഈ കണ്ണു തുറക്കുകയാണ്. സൂര്യപ്രകാശം സർവ്വത്ര വ്യാപിച്ചിരുന്നാലും അടച്ചി രിക്കുന്ന കണ്ണിൽ അത് പ്രതിഫലിക്കുന്നില്ലല്ലോ. തുറന്ന കണ്ണിൽ അതിന്റെ പ്രതിഫലനമുണ്ടാകുന്നതോടെ എല്ലായിടത്തും അത് പരന്നു വ്യാപിച്ചിരിക്കു ന്നുവെന്നറിയാനും പററും. അതുപോലെ മറ മാററി ജ്ഞാനചക്ഷുസ്സു തുറ ക്കുന്നതോടെ ആത്മജ്യോതിസ്സ് അതിൽ പ്രതിഫലിക്കാൻ തുടങ്ങും. ആ പ്ര തിഫലനം ഉൾക്കൊണ്ട് പുറത്തേക്കുനോക്കിയാൽ സർവത്ര ആത്മജ്യോതി സ്സ് ഇടതിങ്ങി നിറഞ്ഞിരിക്കുന്നതായി അറിയാനും പററും. അതിപ്രധാനമായ ഈ സത്യദർശനരഹസ്യമാണ് ഗുരുദേവൻ അദ്വൈതദീപികയിലെ അവസാ നപദ്യംകൊണ്ട് വിവരിക്കുന്നത്:-

19 കാണുന്നു കണ്ണിഹ തുറക്കിലടയ്ക്കിലന്ധൻ
താനുള്ളിൽ മേവുമറിവിങ്ങു വരായ്കയാലേ
ജ്ഞാനം പുറത്തുതനിയേ വരികില്ല കണ്ണു-
വേണം വരുന്നതിനു കണ്ണിനു കാന്തിപോലെ.

അന്ധൻ - കുരുടൻ; ജ്ഞാനം - അറിവ്; കാന്തി - പ്രകാശം.

കണ്ണുതുറക്കിൽ ഇഹ കാണുന്നു. അടയ്ക്കിൽ ഉള്ളിൽമേവും അറി വിങ്ങു വരായ്കയാലേ അന്ധൻതാൻ. ജ്ഞാനം തനിയേ പുറത്തു വരികില്ല. കണ്ണിനു കാന്തിപോലെ (ജ്ഞാനത്തിന്) വരുന്നതിന് കണ്ണു വേണം.

കണ്ണ് തുറന്നാൽ പുറമേ കാണാൻ കഴിയുന്നു. അടച്ചാൽ ഉള്ളിലുള്ള അറിവിന് പുറത്തേക്കു വരാൻ പഴുതില്ലാത്തതുകൊണ്ട് കാഴ്ചയില്ലാത്തവനാ യിത്തീരുന്നു. അതുപോലെ ആത്മജ്ഞാനം തനിയേ പുറത്തു പ്രകാശിക്കു കയില്ല. കണ്ണിന് പ്രവർത്തിക്കാൻ പ്രകാശം അത്യന്താപേക്ഷിതമായിരിക്കു ന്നതുപോലെ ആത്മജ്ഞാനത്തിന് പ്രസരിക്കാൻ അതിന്റേതായ കണ്ണുതുറ ന്നുകിട്ടിയാലേ സാധ്യമാവൂ.

## ഏകാഗ്രപ്പെട്ട ബുദ്ധി

സത്യസ്വരൂപം സർവത്ര ഇടതിങ്ങി വിലസുന്നു. സത്യമില്ല, ആത്മാവില്ല എന്നൊക്കെ വാദിക്കുന്നവർ ആ സത്യത്തെ കാണാനുള്ള കണ്ണ് ഇറുക്കി അടച്ചുകൊണ്ടാണങ്ങനെ വാദിക്കുന്നത്. ബാഹ്യസങ്കൽപങ്ങളെ പുറം തള്ളിക്കൊണ്ട് അന്തർമുഖമായി ഏകാഗ്രപ്പെടുന്ന ബുദ്ധിയാണ് സത്യത്തെ കാണാനുള്ള കണ്ണ്, കണ്ണാടിയിൽ ശുദ്ധമായ ആകാശം പ്രതിബിംബിക്കുന്നതുപോലെ ഏകാഗ്രപ്പെടുന്ന ബുദ്ധിയിൽ അത്യന്തം വ്യക്തമായി ആത്മസ്വരൂപം പ്രതിബിംബിച്ചറിയാൻ കഴിയുന്നു. നേരേ മറിച്ച് കണ്ണാടിയുടെ മുമ്പിൽ വിവിധ വർണങ്ങളിലുള്ള കുറെ പദാർഥങ്ങൾ നിരത്തിവച്ചാൽ അതിലുള്ള ആകാശപ്രതിബിംബം മറയ്ക്കപ്പെട്ടുപോകും. മാത്രമല്ല, കണ്ണാടി മുമ്പിലിരിക്കുന്ന വിവിധ പദാർഥങ്ങളുൾക്കൊണ്ട് വൈവിധ്യപൂർണമായിത്തീരുന്നതായും തോന്നും. എന്നാൽ വിവിധ പദാർഥങ്ങൾ മുൻപിലിരിക്കുമ്പോഴും കണ്ണാടിയുടെ ശുദ്ധതയ്ക്കോ അതിലെ ആകാശ പ്രതിബിംബത്തിനോ കേടൊന്നും സംഭവിച്ചിട്ടില്ലെന്നുള്ളതാണല്ലോ വസ്തുത. മുൻപിലിരിക്കുന്ന പദാർഥങ്ങൾ തൽക്കാലത്തേക്ക് കണ്ണാടിയുടെ ശുദ്ധതയേയും അതിലെ ആകാശപ്രതിബിംബത്തെയും മറച്ചുകളയുക മാത്രമേ ചെയ്തിട്ടുള്ളൂ. പദാർഥങ്ങളെ മാററിനോക്കിയാൽ ഇക്കാര്യം സുസ്പഷ്ടമാവുകയും ചെയ്യും. ഇതുപോലെ ആനന്ദഘനമായ ആത്മപ്രതിബിംബമേന്തിയ ഏകാഗ്രബുദ്ധി എല്ലാരുടെ ഉള്ളിലും സ്ഥിരമായി ഇരിപ്പുണ്ട്. ആത്മസ്വരൂപം സ്പഷ്ടമാക്കിക്കാട്ടിത്തരുന്ന കണ്ണാണത്. തൽക്കാലം നാം അതിന്റെ മുമ്പിൽ നിരവധി ബാഹ്യസങ്കൽപങ്ങൾ നിരത്തിവച്ചിരിക്കുകയാണ്. അതുകൊണ്ട് ബുദ്ധിയുടെ ഏകാഗ്രതയോ അതിൽ പ്രതിബിംബിക്കുന്ന ആത്മസത്തയോ നമുക്കനുഭവവിഷയമാകുന്നില്ല. മാത്രമല്ല, അനേകം ബാഹ്യസങ്കൽപങ്ങളിൽപെട്ട് ബുദ്ധി ഉഴലുന്നതായും ഭ്രമം തോന്നുന്നു. സങ്കൽപമറകളെ ഒന്നുമാററിനോക്കിയാൽ കാണാം ബുദ്ധിയുടെ ഏകാഗ്രതയും ആത്മസ്വരൂപവും സൂര്യതുല്യം പ്രകാശിക്കാൻ തുടങ്ങുന്നത്. ആത്മാവിനെക്കാണാനുള്ള ഈ കണ്ണിനെ സാധാരണ ലൗകികന്മാർ ബാഹ്യസങ്കൽപമറകൾകൊണ്ട് ഇന്ന് മൂടിവച്ചിരിക്കുകയാണ്. കണ്ണിനെ മൂടിവച്ചുകൊണ്ട് വസ്തുവിനെ കാണുന്നില്ലല്ലോ എന്ന് പുലമ്പുന്നതിന് വല്ല അർത്ഥവുമുണ്ടോ? കണ്ണു തുറക്കൂ. വസ്തു കാണപ്പെടും. ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ. "കാണുന്നു കണ്ണിഹതുറക്കിലടയ്ക്കിലന്ധൻ താനുള്ളിൽ മേവുമറിവിങ്ങുവരായ്കയാലേ" എന്നു പ്രഖ്യാപിച്ചിരിക്കുന്നത്. അന്തർമ്മുഖമായി ഏകാഗ്രപ്പെട്ട ബുദ്ധിക്കു മാത്രമേ ആത്മാവിനെ കാണാൻ കഴിയുകയുള്ളൂവെന്ന് ഉപനിഷത്തും ഗീതയും പ്രഖ്യാപിക്കുന്നു. കഠോപനിഷത്ത് പറയുന്നത് നോക്കുക:-

*ഏഷസർവ്വേഷുഭൂതേഷു*
*ഗൂഢോത്മാന പ്രകാശതേ;*
*ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ*
*സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ* *കഠോ-3-12.*

എല്ലാ പ്രപഞ്ചദൃശ്യങ്ങളിലും ഒളിഞ്ഞിരിക്കുന്ന ഈ ആത്മാവ് ജ്ഞാനേന്ദ്രിയങ്ങൾക്കു വിഷയമാകുന്നില്ല. സത്യനിഷ്ഠന്മാരുടെ സൂക്ഷ്മമായ ഏകാഗ്രബുദ്ധിക്ക് അതു വെളിപ്പെട്ടു കിട്ടുന്നു. ഇനിയും ഗീതയുടെ പ്രഖ്യാപനമോ:-

*സുഖമാത്യന്തികംയത്തത്*
*ബുദ്ധിഗ്രാഹ്യമതീന്ദ്രിയം*
*വേത്തി യത്ര ന ചൈവായം*
*സ്ഥിതശ്ചലതിതത്ത്വതഃ* *ഭഗ.ഗീ-6-21.*

ഒടുങ്ങാത്ത സുഖമാണ് സത്യസ്വരൂപം. അത് ബാഹ്യേന്ദ്രിയങ്ങൾക്ക് കണ്ടെത്താൻ കഴിയുകയില്ല. ബുദ്ധിക്കുമാത്രമേ അതു ഗ്രഹിക്കാൻ പററൂ. ഇതറിയുന്നതോടുകൂടി പ്രപഞ്ച സത്യം വെളിപ്പെട്ടുകിട്ടുന്നു.

## ആത്മാവ് സർവവ്യാപിയാണ്

സൂക്ഷ്മബുദ്ധിയാകുന്ന കണ്ണുതുറന്നുകഴിഞ്ഞാൽ സാധകന് ഉള്ളിൽ ആത്മസ്വരൂപം നിറഞ്ഞുതിങ്ങുന്നതായി അനുഭവപ്പെടും. തുടർന്ന് ഇതേവരെ തൻേറതെന്ന് വേർതിരിച്ചുകൊണ്ടിരുന്ന ജഡശരീരം ആത്മാവല്ലാതെ മറെറാന്നുമല്ലെന്നു വെളിവാകും. അതോടെ പുറമേയും എല്ലാററിൻേറയും ഉള്ളിലും പുറത്തും ആ സത്തതന്നെ ഇടതിങ്ങി നില്ക്കുന്നതായി തെളിയും. പുറമേയും സത്യവസ്തു ഇടതിങ്ങി നിൽക്കുന്നുവെന്നുള്ള അറിവ് വെറുതേ ഉണ്ടാവുകയില്ല. തുറന്ന കണ്ണുണ്ടെങ്കിലേ അതുണ്ടാവൂ. സാധാരണ മാംസമയമായ കണ്ണ് തുറന്നിരുന്നാൽപോലും അതിന് പദാർത്ഥങ്ങളെ കാണണമെങ്കിൽ പ്രകാശത്തിൻെറ സഹായം വേണമല്ലോ. ഇരുട്ടിൽ കണ്ണ് തുറന്നിരുന്നാൽപോലും പദാർത്ഥങ്ങൾ കാണപ്പെടുകയില്ല. കണ്ണില്ലാത്തതുകൊണ്ടോ പദാർത്ഥങ്ങൾ ഇല്ലാത്തതുകൊണ്ടോ അല്ല കാണപ്പെടാതിരിക്കുന്നത്. കണ്ണിന് പ്രകാശത്തിൻെറ സഹായം ഇല്ലാത്തതുകൊണ്ടുമാത്രം. അതുപോലെ മനുഷ്യന് ആത്മസ്വരൂപമായ സത്യത്തെ കാണാൻ കഴിയാതിരിക്കുന്നത് കാണാനുള്ള കണ്ണില്ലാത്തതു കൊണ്ടോ സത്യമില്ലാത്തതു കൊണ്ടോ അല്ല. സത്യത്തെ കാണാനുള്ള കണ്ണ് അജ്ഞാനമറകൊണ്ട് മൂടിപ്പോയിരിക്കുന്നു. ആ മറയൊന്നു മാററി കണ്ണ് തെളിച്ചാൽ തെളിഞ്ഞ കണ്ണിൽക്കൂടി ഉള്ളിലുള്ള ജ്ഞാനം പുറത്തേയ്ക്കു പ്രവഹിക്കും. മാംസക്കണ്ണിന് പ്രകാശമില്ലാതെ പദാർഥങ്ങളെ കാണാൻ പററാതിരിക്കുന്നതുപോലെ അകത്തുള്ള ജ്ഞാനത്തിന് ഏകാഗ്രബുദ്ധിയെന്ന കണ്ണില്ലാതെ പുറത്തേയ്ക്കു പരന്ന് വ്യാപിക്കാൻ കഴിയുകയില്ല. ഇക്കാര്യമാണ് "ജ്ഞാനം പുറത്തു തനിയെ വരികില്ല, കണ്ണുവേണം വരുന്നതിന് കണ്ണിനു കാന്തിപോലെ" എന്ന വരികളിൽ വെളിപ്പെടുത്തിയിരിക്കുന്നത്. ജ്ഞാനക്കണ്ണു തുറക്കുന്നതോടെ സാധകന് ശുദ്ധബോധസ്വരൂപമായ അറിവാണ് അയാളുടെ ഉള്ളിലും അയാളുടെ ശരീരത്തിലും പുറത്തും വ്യാപിച്ചിരിക്കുന്നതെന്ന് തെളിയും. ഈ അദ്വൈതദർശനമാണ് ഗുരുദേവൻ *ആത്മോപദേശശതക*ത്തിലെ ആദ്യപദ്യത്തിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നത്:-

*അറിവിലുമേറിയറി,ഞ്ഞിടുന്നവൻ ത-*
*ന്നുരുവിലുമൊത്തു പുറത്തുമുജ്ജ്വലിക്കും*
*കരുവിനു കണ്ണുകളഞ്ചുമുള്ളടക്കി-*
*ത്തെരുതെരെ വീണുവണങ്ങിയോതിടേണം.*

'കണ്ണുകളഞ്ചുമുള്ളടക്കി' യെന്നു പറയുന്നതുകൊണ്ട് ബാഹ്യേന്ദ്രിയ ങ്ങൾ സംയമംചെയ്ത് ജ്ഞാനക്കണ്ണു തുറക്കണമെന്നാണ് സൂചിപ്പിക്കുന്നത്. അപ്പോൾ സാധകൻെറ ഉള്ളിലുള്ള അറിവിലും സ്വന്തം ശരീരത്തിലും പുറത്തും ഒരേ സത്യം ജ്വലിച്ചുനിൽക്കുന്നതായി കാണാറാകും. ആ സത്യത്തെയാണ് വീണുവണങ്ങി സ്തുതിക്കേണ്ടത്.

## എല്ലാം ഒന്നെന്നുകാണുന്നതാണ് സത്യദർശനം

സത്യദർശനം അത്യന്തം ലളിതമാണ്. എല്ലാം ഒന്നെന്ന് ഉറപ്പായി ബോധ്യപ്പെട്ടാൽ അതാണ് സത്യദർശനം. പലതാണെന്നു തോന്നിയാൽ കടുത്ത സംസാരബന്ധം എല്ലാം ഒന്നെന്നു കാണുമ്പോഴുള്ള വസ്തുസ്വരൂപ മാണ് സച്ചിദാനന്ദം. സത്യം കണ്ടയാൾക്ക് സംസാരം പശുവിൻകുള മ്പടി പോലെ നിസ്സാരം. സത്യം കാണാത്തവന് സംസാരം മറുകര കാണാനില്ലാത്ത സമുദ്രം. സംസാരമഹാരോഗത്തിന് ഒരു സിദ്ധൗഷധമായി ഉപനിഷത്കല ശാംബുധി കടഞ്ഞെടുത്തു വച്ചിരിക്കുന്ന ദിവ്യാമൃതമാണ് 'അദ്വൈതദീപിക'. അത് അല്പാല്പമെങ്കിലും പാനം ചെയ്യാൻ ജിജ്ഞാസുക്കളെ സഹായി ക്കുമെങ്കിൽ ഈ വ്യാഖ്യാനം ചരിതാർത്ഥമാണ്. ശ്രീ നാരായണഗുരുദേവൻ കാടുവെട്ടിത്തെളിച്ച ആർഷപഥം മനുഷ്യസമൂഹത്തിന് ഒരിക്കൽകൂടി ലക്ഷ്യം കാട്ടിക്കൊടുക്കാൻ ഉതകുമാറാകട്ടെ. ആ വന്ദ്യ ഗുരുവിന് ആയിരമായിരം സാഷ്ടാംഗപ്രണാമം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 3

# അറിവ്

ഈ കൃതി എവിടെ വച്ച് എന്നു രചിച്ചു എന്നു വ്യക്തമായി അറിഞ്ഞുകൂടാ. പരമാദ്വൈതിയായ ഗുരുദേവന്റെ അദ്വൈതാനുഭവ ത്തിന്റെ ഗാംഭീര്യം വെളിപ്പെടുത്തിത്തരുന്ന ഒന്നാണീ കൃതി. പതിനഞ്ചു ചെറുഭാഷാപദ്യങ്ങളാണിതിലുള്ളത്. ചെറുഭാഷാപദ്യങ്ങളാണെങ്കിലും അവയുടെ താൽപ്പര്യം ഗ്രഹിക്കുക സാധാരണക്കാർക്കെളുപ്പമല്ല. അദ്വൈത വേദാന്തശാസ്ത്രം പഠിച്ചനുഭവപ്പെടുത്താൻ യത്നിച്ചിട്ടില്ലാ ത്തവർക്ക് ഈ കൃതി അതീവ ദുർഗ്രഹമാണ്. ശാസ്ത്രം ഗ്രഹിച്ച് അനുഭവത്തിനു യത്നിച്ചിട്ടുള്ളവർക്ക് അത്യന്തം സുഗ്രഹവും

പതിനഞ്ചു ചെറുഭാഷാപദ്യങ്ങളടങ്ങിയ അദ്വൈത വേദാന്ത കൃതി യാണ് 'അറിവ്'. അദ്വൈതിയുടെ ഗൂഢാനുഭവരസം ഇതിലെ ഓരോ പദ്യ ത്തിലും ഊറിനിൽക്കുന്നു. 'അറിവ്' എന്നതിനു 'ബോധം' എന്നാണർഥം. ബോധം എന്ന അദ്വൈത വസ്തു മാത്രമാണു പ്രപഞ്ചത്തിൽ സത്യമായിട്ടു ള്ളത് എന്നാണിതിലെ പ്രതിപാദ്യം. അദ്വൈത ബോധത്തിൽ പ്രപഞ്ചഭ്ര മത്തിന്റെ സാംഗത്യം അനുഭൂതിയിലെ ഗൂഢരഹസ്യങ്ങൾ എന്നിവ ഈ കൃതി വായിച്ചു മനനം ചെയ്യുന്ന സത്യാന്വേഷിക്കു തെളിഞ്ഞു കിട്ടുന്ന താണ്.

അറിയപ്പെടുമിതു വേറ–
ല്ലറിവായീടും തിരഞ്ഞിടുന്നേരം
അറിവിതിലൊന്നായതുകൊ–
ണ്ടറിവല്ലാതെങ്ങുമില്ല വേറൊന്നും. 1

അറിവില്ലെന്നാലില്ലീ–
യറിയപ്പെടുമെന്നതുണ്ടിതെന്നാലും
അറിവൊന്നില്ലെന്നാലീ–
യറിവേതറിവിന്നതില്ലറിഞ്ഞീടാം. 2

അറിവിന്നളവില്ലാതേ–
തറിയാമറിവായതും വിളങ്ങുന്നു
അറിവിലെഴുന്ന കിനാവി–
ങ്ങറിവായീടുന്നവണ്ണമങ്ങെല്ലാം. 3

അറിവിനു നിറവുണ്ടെന്നാ-
ലറിവല്ലാതുള്ളതെങ്ങിരുന്നീടും?
അറിവേതെന്നിങ്ങതുപോ-
യറിയുന്നങ്ങെന്നിതെങ്ങിരുന്നീടും. 4

അറിവിലിരുന്നു കെടുന്നീ-
ലറിവാമെന്നാലിതെങ്ങിറങ്ങീടും?
അറിവിനെയറിയുന്നീലി-
ങ്ങറിയുംനേരത്തു രണ്ടുമൊന്നായി. 5

അറിയുംമുൻപേതെന്നാ-
ലറിവില്ലാതൊന്നുമിങ്ങിരിപ്പീല;
അറിവറ്റതിതേതിരു-
ണ്ടറിവെന്നാലൊന്നുമിങ്ങുകാണ്മീല. 6

അറിയുന്നുണ്ടില്ലെന്നി-
ങ്ങറിയുന്നീലേതിലേതെഴുന്നീടും
അറിയപ്പെടുമെങ്കിലുമ-
ല്ലറിവല്ലെന്നിങ്ങു നമ്മെ നോക്കീടിൽ. 7

അറിവെന്നന്നേയിതുമു-
ണ്ടറിവുണ്ടെന്നാലിതെങ്ങു നിന്നീടും?
അറിവൊന്നെണ്ണംവേറി-
ല്ലറിവല്ലാതെങ്കിലെന്തിരിക്കുന്നു? 8

അറിവിന്നിടമൊന്നുണ്ടി-
ല്ലറിയപ്പെടുമെന്നതിന്നു വേറായി
അറിവെന്നാലങ്ങേതീ-
യറിയപ്പെടുമെന്നതേറുമെണ്ണീടിൽ. 9

അറിയുന്നീലന്നൊന്നീ-
യറിയപ്പെടുമെന്നതുണ്ടു പോയിടും
അറിവിലിതേതറിയുന്നീ-
ലറിവെന്നാലെങ്ങുനിന്നു വന്നീടും? 10

അറിവിന്നറിവായ് നിന്നേ-
തറിയിക്കുന്നിങ്ങു നാമതായീടും;
അറിവേതിനമെങ്ങനെയീ-
യറിയപ്പെടുമെന്നതേതിതോതീടിൽ. 11

അറിവെന്നതു നീയതു നി-
ന്നറിവിട്ടറിയപ്പെടുന്നതെന്നായി

അറിയപ്പെടുമിതു രണ്ടാ-
ന്നറിയുന്നുണ്ടെന്നുമൊന്നതില്ലെന്നും. 12

അറിവുമതിൻവണ്ണം ചെ-
ന്നറിയുന്നവനിൽ പകർന്നു പിന്നീടും
അറിയപ്പെടുമിതിലൊന്നീ-
യറിവിൻപൊരിവീണു ചീന്തിയഞ്ചായി. 13

അറിയുന്നവനെന്നറിയാ-
മറിവെന്നറിയുന്നവന്നുമെന്നാകിൽ
അറിവൊന്നറിയുന്നവനൊ-
ന്നറിയുന്നതിലാറിതെട്ടുമായീടും. 14

അറിയപ്പെടുമിതിനൊത്തീ-
യറിവേഴൊന്നിങ്ങുതാനുമെട്ടായി
അറിവിങ്ങനെ വെവ്വേറാ-
യറിയപ്പെടുമെന്നതും വിടുർത്തീടിൽ. 15

## വ്യാഖ്യാനം

പതിനഞ്ചു ചെറുഭാഷാപദ്യങ്ങളിൽ ഒതുക്കി നിറുത്തിയിരിക്കുന്ന ഗൂഢാനുഭൂതിരസം നിറഞ്ഞ ഒരദ്വൈതവേദാന്ത കൃതിയാണ് 'അറിവ്'. ഗരുദേവന്റെ അദ്വൈതാനുഭൂതിയുടെ ആഴം ഈ കൃതി വിളിച്ചറിയിക്കുന്നു. വേദാന്തസത്യം തെളിഞ്ഞു കിട്ടിയാൽ അത് അത്യന്തം ലളിതമാണ്. തെളിയാത്തിടത്തോളം അത്യന്തം ഗൂഢവുമാണ്. ഈ കൊച്ചു കൃതിയുടെ അർഥപരിശോധന അക്കാര്യം സ്പഷ്ടമാക്കുന്നു. നമുക്ക് ഓരോ പദ്യങ്ങളെയായി സമീപിക്കാം.

'അറിവ്' എന്ന അദ്വൈതവസ്തുവല്ലാതെ പ്രപഞ്ചത്തിൽ രണ്ടാമതൊന്നില്ല എന്നാണ് ഒന്നാം പദ്യത്തിൽതന്നെ ഗുരുദേവൻ പ്രഖ്യാപിക്കുന്നത്.

1 അറിയപ്പെടുമിതു വേറ-
ല്ലറിവായീടും തിരഞ്ഞിടുന്നേരം
അറിവിതിലൊന്നായതുകൊ-
ണ്ടറിവല്ലാതെങ്ങുമില്ല വേറൊന്നും.

തിരഞ്ഞിടുന്നേരം-അറിവ്, അറിയപ്പെടുന്ന പദാർഥങ്ങൾ എന്നിവയുടെ പരമരഹസ്യം വിചാരം ചെയ്തറിയുമ്പോൾ; അറിയപ്പെടുമിത്-അറിയപ്പെടുന്ന ഈ പ്രപഞ്ചം; അറിവായീടും-ബോധസ്വരൂപമായ അറിവു തന്നെയാണെന്നു തെളിയും; വേറല്ല-ഒരിക്കലും അതിൽ നിന്നു ഭിന്നമല്ല; ഇതിൽ-ഈ പ്രപഞ്ചാനുഭവത്തിൽ; അറിവ്-ബോധം; ഒന്നായതുകൊണ്ട്-ഒരിക്കലും ഒരിടത്തും മാറ്റമില്ലാതെ കാണപ്പെടുന്നതുകൊണ്ട്; എങ്ങും-എവിടെയും; അറിവല്ലാതെ-വസ്തുവായി ബോധമല്ലാതെ; വേറൊന്നും ഇല്ല-മറ്റൊന്നും ഇല്ലെന്നു കാണേണ്ടതാണ്.

അറിവ്, അറിയപ്പെടുന്ന പദാർഥങ്ങൾ എന്നിവയുടെ പരമരഹസ്യം വിചാരം ചെയ്തറിയുമ്പോൾ അറിയപ്പെടുന്ന ഈ പ്രപഞ്ചം ബോധസ്വരൂപ മായ അറിവു തന്നെയാണെന്നു തെളിയും. ഒരിക്കലും അതിൽ നിന്നു ഭിന്നമ ല്ല. ഈ പ്രപഞ്ചാനുഭവത്തിൽ ബോധം ഒരിക്കലും ഒരിടത്തും മാറ്റമില്ലാതെ കാണപ്പെടുന്നതുകൊണ്ട് എവിടെയും വസ്തുവായി ബോധമല്ലാതെ മറ്റൊന്നും ഇല്ലെന്നു കാണേണ്ടതാണ്.

### അറിവല്ലാതെങ്ങുമില്ല വേറൊന്നും

പ്രപഞ്ചാനുഭവരഹസ്യം തിരയുന്ന ഒരാൾക്ക് പ്രാഥമികഘട്ടത്തിൽ രണ്ടു ഘടകങ്ങൾ ഉൾപ്പെട്ടതാണ് ആ അനുഭവമെന്നു തെളിയുന്നു. അറിയുന്ന ബോധം അറിയപ്പെടുന്ന ജഡം ഇവയാണ് ആ രണ്ടു ഘടകങ്ങൾ. ഗുരുദേ വൻ പദ്യത്തിൽ 'അറിവ്' എന്നു പറഞ്ഞിരിക്കുന്നത് ബോധത്തെയാണ്. 'അറി യപ്പെടുമിത്' എന്നു പറഞ്ഞിരിക്കുന്നത് ജഡത്തെയും. ഇവയെ വീണ്ടും പരി ശോധിച്ചാൽ അനുഭവസ്ഥലങ്ങളിലെല്ലാം ബോധം ഒരു മാറ്റവും കൂടാതെ ബോധമായിത്തന്നെ നിൽക്കുന്നു എന്നും അറിയപ്പെടുന്ന ജഡം ഉണ്ടായി മറഞ്ഞ് മാറി മാറി വരുന്നു എന്നും കാണാൻ കഴിയും. ശക്തിസ്പന്ദനം മുതൽ കട്ടിപിടിച്ച പദാർഥം വരെ ജഡത്തിന്റെ വിവിധരൂപങ്ങളാണ്. ശക്തിസ്പന്ദനം സൂക്ഷ്മജഡമാണെങ്കിൽ കട്ടിപിടിച്ച ജഡം സ്ഥൂല പദാർഥമാണെന്ന ഭേദ മേയുള്ളൂ. ഉള്ളിലോ പുറത്തോ ശക്തി സ്പന്ദനം ഉണ്ട് എന്നൊരാൾ അറി യുന്നു എന്നു കരുതുക. ഇവിടെ ശക്തിസ്പന്ദനം ഉണ്ട് എന്നറിയുന്നത് ബോധ മാണ്. അറിയപ്പെടുന്ന ശക്തിസ്പന്ദനം ജഡവും. ഇനി വികാരവിചാരരൂപ ത്തിൽ ഉണ്ടായി മറഞ്ഞ് മാറി മാറി പ്രകാശിക്കുന്ന മനസ്സ് ഉണ്ട് എന്നറിയു ന്നതായി കരുതുക. മനസ്സുണ്ട് എന്നറിയുന്നതു ബോധവും അറിയപ്പെടുന്ന മനസ്സ് ജഡവും. കട്ടിപിടിച്ച പദാർഥങ്ങളും ശരീരവും ഉണ്ട് എന്നറിയുന്നി ടത്തും സ്ഥിതിയിതുതന്നെ. ഇങ്ങനെ ഈ ലോകത്ത് എവിടെ ഏതനുഭവം പരിശോധിച്ചാലും അറിയുന്ന ബോധവും അറിയപ്പെടുന്ന പദാർഥവുമായി അതു വേർതിരിയും. ഭിന്നങ്ങളായ വിവിധാനുഭവങ്ങളിൽ അറിയുന്ന ബോധം ഒരു മാറ്റവുമില്ലാതെ ബോധമായിത്തന്നെ സ്ഥിതി ചെയ്യുന്നു എന്നും അറിയ പ്പെടുന്ന പദാർഥങ്ങൾ മാറിമാറി വരുന്നു എന്നും കാണാൻ കഴിയും. ബോധം ബോധമല്ലാതായാൽ അനുഭവം അതോടെ നിലയ്ക്കും. അതുകൊണ്ട് അനു ഭവസ്ഥലത്തൊന്നും ബോധത്തിനു മാറ്റം വരാൻ സാധ്യതയേയില്ല. ഇക്കാര്യ മാണു ഗുരുദേവൻ 'അറിവിതിലൊന്നായതുകൊണ്ട്' എന്ന ഭാഗംകൊണ്ട് വെളി പ്പെടുത്തിയിരിക്കുന്നത്. ഇനി നമുക്കു നോക്കാനുള്ളത് അറിയപ്പെടുന്ന ജഡ ത്തിന് അറിവായ ബോധത്തിൽനിന്നു വേർപെട്ടു നിൽക്കാൻ കഴിയുമോ എന്നാണ്. സ്വന്തം ഉണ്മ അനുഭവിക്കാനും ജഡങ്ങളുടെ ഉണ്മ അനുഭവിക്കാനും കഴിവുള്ള വസ്തുവാണു ബോധം. ബോധം സ്വയം ഉണ്ടെന്നറിയുന്നു, ജഡ ങ്ങളെ ഉണ്ടെന്നറിയുന്നു. സ്വന്തം ഉണ്മതന്നെ അറിയാൻ കഴിയാത്ത വസ്തു വാണു ജഡം. പിന്നെ മറ്റുള്ളവയുടെ ഉണ്മ പറയേണ്ടതില്ലല്ലോ. ജഡത്തിനു സ്വയം അതില്ല. അതുകൊണ്ടു തന്നെ അതിന് മറ്റു യാതൊന്നുമില്ല അപ്പോൾ

അറിവ് അഥവാ ബോധം ഉപേക്ഷിച്ചാൽ ജഡം അതോടെ ശുദ്ധശൂന്യമായി ത്തീരും. ബോധം അംഗീകരിച്ചാൽ അതുള്ളതാവും. അപ്പോൾ ബോധം സ്വയം അംഗീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്ന ഒരു കൃത്രിമദർശനം മാത്ര മാണു ജഡം എന്നുവന്നുചേരുന്നു. അതായത് ബോധത്തിൽ നിന്നും ഭിന്ന മായ ഒരു വസ്തുസ്ഥിതിയേ ജഡത്തിനില്ല. ഇക്കാര്യമാണു ഗുരുദേവൻ 'അറി യപ്പെടുമിതു വേറല്ലറിവായീടും തിരഞ്ഞിടുന്നേരം എന്നു പ്രസ്താവിച്ചിരി ക്കുന്നത്. എന്തിനേറെ, ജഡമായിക്കാണപ്പെടുന്നതെല്ലാം മരുഭൂമിയിൽ കാനൽജലംപോലെ ബോധത്തിൽ ഉണ്ടെന്നു തോന്നുന്ന വെറും കാഴ്ചകൾ. വസ്തു ബോധം മാത്രം. ഇതിനെന്താണു യുക്തി? ബോധമുണ്ടോ അനുഭവ മുണ്ട്, ബോധമില്ലേ അനുഭവമില്ല. അതുകൊണ്ട് അനുഭവത്തിലെ വസ്തു ബോധംമാത്രം. സ്വർണമുണ്ടോ ആഭരണങ്ങളുണ്ട്. സ്വർണമില്ലേ ആഭരണ ങ്ങളില്ല. അതുകൊണ്ട് ആഭരണങ്ങളിലെ വസ്തു സ്വർണം മാത്രം; അതു പോലെ ഇക്കാര്യമാണ് ഗുരുദേവൻ 'അറിവല്ലാതെങ്ങുമില്ല വേറൊന്നും' എന്നു വെളിപ്പെടുത്തിയിരിക്കുന്നത്.

അനുഭവമണ്ഡലങ്ങളിലെ ബോധത്തിന്റെ വസ്തുസ്ഥിതി ശരിക്കും ധരി ക്കാത്തവർ ചില സംശയങ്ങൾ ഉന്നയിച്ചു എന്നു വരാം. ബോധം മാറിയാലും ജഡം ഇല്ലെന്നു പറയാൻ പറ്റുമോ? ഒരാൾക്ക് ഇല്ലെങ്കിൽതന്നെ മറ്റൊരാൾക്ക് അതുള്ളതായി അനുഭവപ്പെടുന്നുണ്ടല്ലോ.ഇത്തരം ചോദ്യങ്ങൾക്കുള്ള ഉത്ത രമാണ് അടുത്ത പദ്യം.

2. അറിവില്ലെന്നാലില്ലീ-
യറിയപ്പെടുമെന്നതുണ്ടിതെന്നാലും
അറിവൊന്നില്ലെന്നാലീ-
യറിവേതറിവിന്നതില്ലറിഞ്ഞീടാം.

അറിവ്-ബോധം; ഇല്ലെന്നാൽ-ഇല്ലെന്നുവന്നാൽ; ഈ അറിയപ്പെടുമെ ന്നത്; ഇല്ല-അറിയപ്പെടുന്നതായി തോന്നുന്ന ജഡദർശനങ്ങൾ ഇല്ലതന്നെ; ഉണ്ടിതെന്നാലും-ഈ അറിയപ്പെടുന്നത് ഉണ്ടെന്നാരെങ്കിലും കരുതുന്നുണ്ടെ ങ്കിൽ; അറിവൊന്നില്ലെന്നാൽ-ബോധത്തിലല്ലാതെ മറ്റെവിടെയെങ്കിലും; ഈ അറിവ് ഏത് അറിവ്-ഈ ജഡങ്ങൾ ഉള്ളതായി അനുഭവപ്പെടുന്നുണ്ടോ എന്നു ചിന്തിക്കേണ്ടതാണ്; ഇന്നതില്ലറിഞ്ഞീടാം-അങ്ങനെ ചിന്തിച്ചാൽ ജഡത്തിന്റെ അനുഭവം മറ്റൊരിടത്തും ഇല്ലെന്നു കാണാൻ കഴിയും.

ബോധം ഇല്ലെന്നു വന്നാൽ അറിയപ്പെടുന്നതായി തോന്നുന്ന ജഡദർശ നങ്ങൾ ഇല്ലതന്നെ. ഈ അറിയപ്പെടുന്നത് ഉണ്ടെന്നാരെങ്കിലും കരുതുന്നു ണ്ടെങ്കിൽ ബോധത്തിലല്ലാതെ മറ്റെവിടെയെങ്കിലും ഈ ജഡങ്ങൾ ഉള്ളതായി അനുഭവപ്പെടുന്നുണ്ടോ എന്നു ചിന്തിക്കേണ്ടതാണ്. അങ്ങനെ ചിന്തിച്ചാൽ ജഡത്തിന്റെ അനുഭവം മറ്റൊരിടത്തും ഇല്ലെന്നു കാണാൻ കഴിയും.

## ഇന്നതില്ലറിഞ്ഞീടാം

ഉണ്മ ഒരനുഭവമാണ്. ഇല്ലായ്മയും അനുഭവമാണ്. അതുകൊണ്ടുതന്നെ ഉണ്മയും ഇല്ലായ്മയുംകൊണ്ടു നിറഞ്ഞ പ്രപഞ്ചവും അനുഭവമാണ്. അനു

ഭവമോ ബോധത്തിന്റെ മാത്രം സ്വഭാവമാണ്. അപ്പോൾ ബോധമില്ലെന്നു വന്നാൽ അറിയപ്പെടുന്നതൊക്കെ അനുഭവത്തിലില്ലാതാകും. ജഡങ്ങളൊക്കെ അറിയപ്പെടുന്ന പദാർഥങ്ങളാണ്. അനുഭവത്തിലില്ലാതാകുക എന്നു പറഞ്ഞാൽ നിലനിൽപ്പില്ലാതാകുക എന്നാണർഥം. ഇവിടെയാണ് ചിലർക്ക് സംശയം. ഒരു വസ്തു അനുഭവത്തിലില്ലെന്നുവച്ച് അതിനു നിലനിൽപ്പില്ലെന്നു വരുമോ? ആലോചിക്കാതെ ചോദിക്കുന്ന ചോദ്യമാണിത്. അനുഭവത്തിലില്ലെങ്കിൽ പിന്നെ ആ വസ്തു ഉണ്ടെന്നെങ്ങനെ തീരുമാനിക്കും. അപ്പോഴാണ് മറ്റൊരു ചോദ്യം. ഒരാളിന്റെ അനുഭവത്തിൽ ഇല്ലെങ്കിലും മറ്റൊരാളിന്റെ അനുഭവത്തിൽ അതുള്ളതായി ഭവിച്ചു കൂടേ? അനുഭവിക്കുന്ന ആൾ നമുക്കിവിടെ ചർച്ചാവിഷയമല്ല. ആരനുഭവിച്ചാലും മതി. അനുഭവത്തിലേ ഒരു വസ്തു ഉള്ളതായിത്തീരൂ എന്ന് സമ്മതിച്ചാൽ മതി. ആർക്ക് എവിടെയായാലും അനുഭവം ബോധത്തിന്റെ സ്വഭാവമാണ്. അതുകൊണ്ട് ബോധത്തിലേ ജഡം ഉള്ളതായി ഭവിക്കൂ. ബോധമുണ്ടോ ജഡമുണ്ട്. ബോധമില്ലെങ്കിൽ ജഡമില്ല. ഇക്കാര്യമാണു ഗുരുദേവൻ 'അറിവില്ലെന്നാലില്ലീയറിയപ്പെടുമെന്നത്' എന്ന ഭാഗം കൊണ്ട് വിശദമാക്കിയിരിക്കുന്നത്. ഒരാൾ അനുഭവിക്കുന്നില്ലെങ്കിലും മറ്റൊരാൾ അനുഭവിക്കുന്നുണ്ടല്ലോ എന്നാണെങ്കിൽ ആ മറ്റൊരാളും അനുഭവിക്കുന്നത് ബോധത്തിൽത്തന്നെയെന്നോർക്കണം. അക്കാര്യമാണ് 'ഉണ്ടിതെന്നാലും അറിവൊന്നില്ലെന്നാലീയറിവേതറിവ്' എന്ന ഭാഗംകൊണ്ട് സ്പഷ്ടമാക്കിയിരിക്കുന്നത്. ആർക്കെവിടെയായാലും ബോധമില്ലെങ്കിൽ ജഡത്തിന്റെ അറിവ് അഥവാ അനുഭവം ഇല്ലേ ഇല്ല. ഈ അനുഭവരഹസ്യമാണ്. 'ഇന്നതില്ലറിഞ്ഞീടാം' എന്നു വ്യക്തമാക്കിയിരിക്കുന്നത്. 'ഇന്നതില്ല' എന്നു പറഞ്ഞാൽ ജഡത്തിന്റെ ആ അനുഭവം ഇല്ല എന്നു താൽപര്യം.

അപ്പോൾ ബോധമില്ലെങ്കിൽ ഒന്നും അറിയപ്പെടുകയില്ല. അതുകൊണ്ട് നിലനിൽപ്പിലെ വസ്തു ബോധമാണ്. മറ്റെല്ലാം ആ വസ്തുവിലെ വെറും നാമരൂപങ്ങൾ മാത്രം; സ്വർണത്തിൽ ആഭരണനാമരൂപങ്ങളെന്നപോലെ. പക്ഷെ ഈ ബോധത്തിന്റെ പൂർണരൂപമെന്ത്? വ്യക്തികളിൽ അൽപാൽപമായി കാണപ്പെടുന്ന ബോധമാണോ, ജഗത് സത്യം? ജഡം വിട്ടുപോയാൽ ബോധത്തിന് ഉണ്മ അനുഭവിച്ചുകൊണ്ടു തനിയേ നിൽക്കാൻ കഴിയുമോ? ഈ സംശയങ്ങൾക്ക് മറുപടിയാണടുത്ത പദ്യം.

3. അറിവിന്നളവില്ലാതേ-
തറിയാമറിവായതും വിളങ്ങുന്നു
അറിവിലെഴുന്ന കിനാവി-
ങ്ങറിവായീടുന്നവണ്ണമങ്ങെല്ലാം.

അറിവിന്ന്-ബോധത്തിന്; അളവില്ലാതെ-വ്യക്തികളിൽ അൽപ്പാൽപ്പമായി പ്രകാശിക്കുന്ന നിലവിട്ട് എങ്ങും നിറഞ്ഞു തിങ്ങുന്ന ആദിയോ അവസാനമോ ഇല്ലാത്ത നിലയിലും; അതറിയാം-അതിനെ സ്വയം അറിയാൻ കഴിയും; അറിവായ്-ജഡസ്പർശമില്ലാത്ത ശുദ്ധബോധമായി; അതും-ആ നിലയിലും അതു; വിളങ്ങുന്നു-സ്വയം പ്രകാശിച്ചു നിൽക്കുന്നു; എല്ലാം അതു

കൊണ്ട്-ഈ പ്രപഞ്ചഘടകങ്ങളെല്ലാം; അറിവായീടുന്നവണ്ണം-അറിയപ്പെടുന്നവയെന്ന നിലയിൽ; അറിവിലെഴുന്ന കിനാവ്-അനന്തമായ ബോധത്തിൽ സംഭവിക്കുന്ന ഒരു സ്വപ്നദർശനം മാത്രം.

ബോധത്തിനു വ്യക്തികളിൽ അൽപ്പാൽപ്പമായി പ്രകാശിക്കുന്ന നില വിട്ട് എങ്ങും നിറഞ്ഞു തിങ്ങുന്ന, ആദിയോ അവസാനമോ ഇല്ലാത്ത നിലയിലും അതിനെ സ്വയം അറിയാൻ കഴിയും. ജഡസ്പർശമില്ലാത്ത ശുദ്ധ ബോധമായി ആ നിലയിലിലും അതു സ്വയം പ്രകാശിച്ചു നിൽക്കും. അതുകൊണ്ട് ഈ പ്രപഞ്ചഘടകങ്ങളെല്ലാം അറിയപ്പെടുന്നവയെന്ന നിലയിൽ അനന്തമായ ബോധത്തിൽ സംഭവിക്കുന്ന ഒരു സ്വപ്നദർശനം മാത്രം.

## അറിവിന്നളവില്ല

നിലനിൽപ്പിലെ കാതലായ അംശം ബോധമാണെന്നു നാം കണ്ടു. ജഡത്തിനു സ്വയം ഉണ്മ അനുഭവിക്കാനോ മറ്റുള്ളവയുടെ ഉണ്മ അനുഭവിക്കാനോ കഴിവില്ലെന്നും കണ്ടു. ഇനി നമുക്കറിയാനുള്ളത് ജഡസ്പർശമി ല്ലാത്ത സ്വന്തം ഉണ്മ അനുഭവിച്ചുകൊണ്ട് ബോധത്തിനു നിൽക്കാൻ കഴിയുമോ എന്നാണ്. ഈ പ്രശ്നത്തിന്മേലാണ് പുരാതന ഋഷിമാർ മുതൽ ശ്രീനാരായണഗുരുദേവൻ വരെ പരീക്ഷണം നടത്തി സുപ്രധാനമായ ഒരു കാര്യം അനുഭവിച്ചത്. ജഡസങ്കൽപ്പങ്ങളെ മുഴുവൻ നിരോധിച്ചിട്ട് അവർ ബോധത്തെ ശുദ്ധമാക്കി. അപ്പോൾ ബോധത്തിനു ശുദ്ധമായി ജഡസ്പർശമില്ലാതെ നിൽക്കാൻ കഴിയുമെന്നവർക്ക് തെളിഞ്ഞു. മാത്രമല്ല അപ്പോൾ ബോധം തന്റെ അൽപ്പഭാവമുപേക്ഷിച്ച് സർവത്ര നിറഞ്ഞു തിങ്ങുന്ന അനന്തബോധമായി മാറി പൂർണത കൈക്കൊള്ളുന്നതായും അനുഭവിച്ചു. അതുശരി; അപ്പോൾ അതുവരെ കണ്ടിരുന്ന പ്രപഞ്ചദൃശ്യങ്ങൾക്കെന്തു സംഭവിക്കും സ്വപ്നത്തിൽ പല കാഴ്ചകൾ കണ്ടുകൊണ്ടിരുന്നയാൾ ഉണർന്നാൽ അതുവരെ കണ്ടുകൊണ്ടിരുന്ന പല കാഴ്ചകൾക്ക് എന്തു സംഭവിക്കും? ആ കാഴ്ചകളെല്ലാം മറയുന്നതോടൊപ്പം അവ സ്വപ്നദർശിയുടെതന്നെ രൂപാന്തരങ്ങളായിരുന്നു എന്നു തെളിയും. അതുപോലെ ജഡസ്പർശമില്ലാത്ത സ്വദേഹംപോലും മറഞ്ഞുപോയിട്ട് സമാധ്യനുഭവത്തിൽ ഒരു യോഗിക്ക് അനന്തബോധം തെളിയും. ഇക്കാര്യമാണു ഗുരുദേവൻ "അറിവിന്നളവില്ലാതേതറിയാമറിവായതും വിളങ്ങുന്നു" എന്നഭാഗം കൊണ്ട് പ്രസ്താവിച്ചിരിക്കുന്നത്. അറിവിങ്ങനെ തെളിയുന്നതോടൊപ്പം അറിവിൽ അനുഭവപ്പെടുന്ന ജഡദർശനങ്ങളെല്ലാം സ്വപ്നത്തിലെ കാഴ്ചകൾപോലെ അറിവിന്റെ തന്നെ രൂപാന്തരങ്ങളാണെന്നും തെളിയുന്നു. ഇക്കാര്യമാണ് 'അറിവിലെഴുന്ന കിനാവിങ്ങറിവായീടുന്നവണ്ണമങ്ങെല്ലാം' എന്നു വെളിപ്പെടുത്തിയിരിക്കുന്നത്. അന്വേഷണത്തിന്റെ ആരംഭത്തിൽ ബോധമെന്നും ജഡമെന്നും രണ്ടുണ്ടെന്നു തോന്നി. എന്നാൽ വസ്തുസ്ഥിതി പ്രത്യക്ഷമായി അനുഭവപ്പെട്ടതോടെ അറിവുമാത്രമേ വസ്തുവായുള്ളൂവെന്നും ജഡങ്ങളെല്ലാം സ്വപ്നദൃശ്യങ്ങൾപോലെ അറിവിലെ തന്നെ വെറും കാഴ്ചകളാണെന്നും ബോധ്യമായി. അങ്ങനെ സത്യം തെളിഞ്ഞു.

അറിവിൽ രണ്ടാമതൊന്നില്ലെന്നു യുക്തികൊണ്ടെങ്ങനെ തെളിയിക്കാം? അറിവിന് അറിവിനെ അറിയാൻ പറ്റുമോ? ഈ സംശയങ്ങൾക്കുള്ള ഉത്തര മാണ് അടുത്തപദ്യം.

4. അറിവിനു നിറവുണ്ടെന്നാ-
ലറിവല്ലാതുള്ളതെങ്ങിരുന്നീടും?
അറിവേതെന്നിങ്ങതുപോ-
യറിയുന്നങ്ങെന്നിതെങ്ങിരുന്നീടും?

അറിവിനു നിറവുണ്ടെന്നാൽ-ബോധം എങ്ങും നിറഞ്ഞുതിങ്ങുന്ന സമ്പൂർണവസ്തുവാണെന്നു തീരുമാനമായാൽ; അറിവല്ലാതുള്ളത്-അറിവിൽ നിന്നും ഭിന്നമായ ഒന്ന്; എങ്ങിരുന്നീടും-എവിടെയാണിരിക്കുക?; അതു പോയ്-സമ്പൂർണമായ ആ ബോധം ചെന്ന്; ഇങ്ങ് അറിവേത്-ഇവിടെ ഏതാണു ബോധം; അറിയുന്നങ്ങെന്നിത്-എന്നനുഭവിക്കുക എന്നത്; എങ്ങി രുന്നീടും-എങ്ങനെ സംഭവിക്കും?

ബോധം എങ്ങും നിറഞ്ഞു തിങ്ങുന്ന സമ്പൂർണ വസ്തുവാണെന്നു തീരുമാനമായാൽ അറിവിൽ നിന്നു ഭിന്നമായ ഒന്ന് എവിടെയാണിരിക്കുക? സമ്പൂർണമായ ആ ബോധം ചെന്ന് ഇവിടെ ഏതാണു ബോധം എന്നനുഭവി ക്കുക എന്നത് എങ്ങനെ സംഭവിക്കും?

## അറിവില്ലാതുള്ളതെങ്ങിരുന്നീടും

പ്രപഞ്ചാനുഭവത്തിലെ സർവവ്യാപിയായ വസ്തു ബോധമാണെന്നു യുക്തിക്കും അനുഭവത്തിനും തെളിഞ്ഞു. അങ്ങനെയാണെങ്കിൽ ബോധത്തി നല്ലാതെ മറ്റൊന്നിനിരിക്കാൻ സ്ഥലമെവിടെ? ഒരു വസ്തു സർവവ്യാപിയാ ണെന്നംഗീകരി ക്കുകയും അതിൽ മറ്റൊന്നു നിലവിലുണ്ടെന്നു പറയുകയും ചെയ്യുന്നതു തികച്ചും യുക്തിവിരുദ്ധമാണ്. നിലവിലുണ്ടെന്നു പറയുന്ന മറ്റേ വസ്തുവിലും സർവത്ര സർവവ്യാപിയായ ആദ്യത്തെ വസ്തു നിറഞ്ഞിരി ക്കുകയല്ലേ? അപ്പോൾ സർവവ്യാപിയായ വസ്തുവിൽ നിന്നും മറ്റേ വസ്തു വിനു ഭിന്നതയെവിടെ? എന്നുപറഞ്ഞാൽ സർവവ്യാപിയായ വസ്തു ഇല്ലാത്ത ഒരംശം മറ്റേ വസ്തുവിൽ കാണ്മാനുണ്ടാവില്ല. എങ്കിലും വേറെ വസ്തുവു ണ്ടെന്നു തോന്നുന്നതോ എന്നു ചിലർ ചോദിച്ചേക്കാം. തോന്നുന്നുണ്ടെങ്കിൽ സർവവ്യാപിയായ വസ്തുവിൽതന്നെയുള്ള വെറും രൂപാവിർഭാവങ്ങളാണ വയെന്നു ധരിക്കേണ്ടതാണ്. ഒരേ വസ്തുവിൽ പല രൂപങ്ങൾ ആവിർഭവി ക്കുന്നു; മറയുന്നു. കടലിൽ തിരകളും കുമിളകളും പൊന്തി മറയുന്നതുപോലെ. രൂപാവിർഭാവം ഒരിടത്തും വസ്തു ഭേദമുളവാക്കുന്നില്ല എന്നറിയേണ്ടതാണ്. ഇങ്ങനെ നോക്കുമ്പോൾ ആകാശം തുടങ്ങിയുള്ള പഞ്ചഭൂതങ്ങളും അവ യുടെ കൂടിക്കലർപ്പായ പ്രപഞ്ചവും ബോധത്തിലെ വെറും രൂപാവിർഭാവതി രോഭാവങ്ങൾ മാത്രമാണ്. അവ ഉണ്ടാകുന്നതിനു മുൻപും നിലവിലുള്ളപ്പോഴും മറഞ്ഞുകഴിഞ്ഞാലും വസ്തുസർവവ്യാപിയായ ബോധം മാത്രം. ഇക്കാര്യ മാണു ഗുരുദേവൻ *ജനനീനവരത്നമഞ്ജരി*യിൽ 'കീലാലവായ്വനലകോലാ ഹലം ഭുവനമാലാപമാത്രമഖിലം' എന്നു മനോഹരമായി ചിത്രീകരിച്ചിട്ടുള്ളത്.

ഇനിയും സർവവ്യാപിയായ അറിവിന്റെ സാക്ഷാത്കാരാനുഭവം എന്തായി രിക്കും? ബോധം രണ്ടിന്റെ തോന്നലില്ലാതെ സ്വാനുഭവത്തോടെ സ്വയം പ്രകാ ശിച്ചു നിൽക്കും. ഈ സമാധ്യനുഭവം മനുഷ്യബുദ്ധിക്കു ഗ്രഹിക്കാൻ പ്രയാ സമാണ്. അറിവ്, അറിയുന്നവൻ എന്നിങ്ങനെ രണ്ടായി നിന്നുകൊണ്ടുള്ള അറിവുമാത്രമേ മനുഷ്യബുദ്ധിക്കൂഹിക്കാൻ പറ്റൂ. ഇതു രണ്ടും ഒന്നായിത്തീ രുന്നിടത്തെ അനുഭവം ഒന്നായിത്തീർന്നുതന്നെ അനുഭവിച്ചറിയേണ്ടതാണ്. എന്തായാലും ജഡസ്പർശമില്ലാത്ത ആനന്ദഘനമായ ഒരു ബോധം ഇടതിങ്ങി നിറഞ്ഞനുഭവപ്പെടുന്ന ഒരനുഭവതലമുണ്ടെങ്കിൽ ആ ബോധത്തിനു മാറിനി ന്നുകൊണ്ട് ബോധത്തെ അനുഭവിക്കേണ്ട യാതൊരാവശ്യവുമില്ലല്ലോ. ബോധ ത്തിന്റെ സ്വാനുഭൂതിയാണ് അദ്വൈതാനുഭൂതി. തന്നിൽതന്നെ ജഡരൂപങ്ങ ളുടെ തോന്നലുളവാക്കി ബോധം മാറി നിന്നുകൊണ്ട് ആ നിഴലുകളെ അനു ഭവിക്കുന്നു എന്നു ഭ്രമിക്കുന്നതാണ് പ്രപഞ്ചാനുഭൂതി. അറിയുന്നവൻ അറിയ പ്പെടുന്നത് എന്ന രണ്ടിന്റെ തോന്നൽ പ്രപഞ്ചാനുഭൂതിയിലേ ഉള്ളൂ. ബോധ ത്തിന്റെ സ്വാനുഭൂതിയിൽ ഈ രണ്ടിന്റെ തോന്നലേ ഇല്ല. ഇക്കാര്യമാണ് 'അറിവേതെന്നിങ്ങതുപോയറിയുന്നങ്ങെന്നിതെങ്ങിരുന്നീടും?' എന്ന ചോദ്യ രൂപത്തിൽ ഗുരുദേവൻ വിവരിച്ചിരിക്കുന്നത്.

ഇങ്ങനെ സർവവ്യാപിയായ നിറവുറ്റ ഒരറിവുണ്ടെന്നു വന്നാൽ അതി നൊരിക്കലും നാശം സംഭവിക്കാൻ വയ്യ. അതതിനെ മാറിനിന്നറിയേണ്ടയാ വശ്യവുമില്ല. ഇക്കാര്യങ്ങളാണ് അഞ്ചാം പദ്യത്തിൽ വിവരിക്കുന്നത്.

5. അറിവിലിരുന്നു കെടുന്നീ-
ലറിവാമെന്നാലിതെങ്ങിറങ്ങീടും?
അറിവിനെയറിയുന്നീലി-
ങ്ങറിയുംനേരത്തു രണ്ടുമൊന്നായി.

അറിവിലിരുന്നു-സർവത്രപരിപൂർണമായ ബോധാനുഭവം; കെടു ന്നീല-ഒരിക്കലും ഇല്ലാതാകുന്നില്ല; എന്നാൽ-എന്നു വന്നാൽ; അറിവാം ഇത് -ഈ ബോധവസ്തു; എങ്ങിറങ്ങീടും-പിന്നെ എവിടെ മറയാനാണ്; ഇങ്ങ റിയും നേരത്ത്-ഈ പൂർണബോധം സാക്ഷാത്കരിച്ചനുഭവിക്കുമ്പോൾ; അറി വിനെയറിയുന്നീല-ബോധത്തെ മാറിനിന്നറിയേണ്ടിവരുന്നില്ല; രണ്ടും ഒന്നായി-അവിടെ അറിവും അറിയപ്പെടുന്നതും ഒന്നായിത്തീരുന്നു.

സർവത്ര പരിപൂർണമായ ബോധാനുഭവം ഒരിക്കലും ഇല്ലാതാകുന്നി ല്ലെന്നുവന്നാൽ ഈ ബോധവസ്തു പിന്നെ എവിടെ മറയാനാണ്? ഈ പൂർണ ബോധം സാക്ഷാത്കരിച്ചനുഭവിക്കുമ്പോൾ ബോധത്തെ മാറിനിന്നറിയേണ്ടി വരുന്നില്ല. അവിടെ അറിവും അറിയപ്പെടുന്നതും ഒന്നായിത്തീരുന്നു.

### രണ്ടുമൊന്നായി

ബോധാനുഭവത്തിന്റെ പൂർണസാക്ഷാത്കാരത്തിൽ തെളിയുന്ന വസ്തു രഹസ്യമാണിവിടെ വിവരിച്ചിരിക്കുന്നത്. അതിലെ ഒരൽപ്പ പ്രതിഭാസമായ ജീവാത്മാവ് അഥവാ 'ഞാൻ, ഞാൻ' എന്ന അനുഭവം സ്വന്തം വ്യക്തിത്വം

77-2003 23

വെടിഞ്ഞ് പൂർണബോധവുമായി ഒന്നുചേരുന്നു. ജീവബോധം പോയാൽ എല്ലാം ശൂന്യമായിപ്പോവുകില്ലേ എന്നാണു ചിലർക്കു സംശയം. ബോധപൂർവം ജീവഭാവത്തെ അകറ്റി അവരതു പരീക്ഷിച്ചു നോക്കേണ്ടതാണ്. അങ്ങനെ ചെയ്താൽ അമൃതമയമായ കട്ടിപിടിച്ച ഒരു ബോധസമുദ്രം തെളിയുമെന്നാണ് പരീക്ഷിച്ചു നോക്കിയവർ പറയുന്നത്. ശ്രീനാരായണഗുരുദേവന്റെ പരീക്ഷ ണഫലം അദ്ദേഹം *ആത്മോപദേശശതക*ത്തിലെ തൊണ്ണൂറ്റേഴാം പദ്യത്തിൽ വിവരിച്ചിട്ടുള്ളതു നോക്കുക. 'മൗനഘനാമൃതാബ്ധി' എന്നാണു ഗുരുദേവൻ അവിടെ ഈ അനുഭവത്തെ വിവരിച്ചിരിക്കുന്നത്. ബോധത്തിന്റെ ഈ പൂർണാ നുഭവത്തിൽ വ്യക്തമായി തെളിയുന്ന രണ്ടു കാര്യങ്ങളുണ്ട്. ലൗകികങ്ങളായ എല്ലാ അറിവുകളും അറിവ്, അറിയപ്പെടുന്നത് എന്നിങ്ങനെ രണ്ടായി പിരി ഞ്ഞാണനുഭവപ്പെടുന്നത്. പൂർണസാക്ഷാത്കാരത്തിൽ ഇതു രണ്ടും ഒരു ബോധസമുദ്രമായി മാറുന്നു. അവിടത്തെ ഗാഢമായ അനുഭവത്തിന് ഈ രണ്ടു ഘടകങ്ങൾ ആവശ്യമേയില്ല. അപ്പോൾ രണ്ടില്ലാത്ത അദ്വൈതബോ ധമാണ് അറിവ്, അറിയപ്പെടുന്നത് എന്ന ദ്വൈതഭാവത്തോടുകൂടി ഇങ്ങനെ പ്രപഞ്ചമായി പ്രതിഭാസിക്കുന്നത്. അതുപോലെ പൂർണാനുഭവത്തിൽ തെളി യുന്ന രണ്ടാമത്തെ കാര്യമാണ് ഈ സത്യം ഒരിക്കലും ഇല്ലാതാകുന്നില്ല എന്ന ത്. സമുദ്രത്തിൽ തിരയും കുമിളയും പോലെ അദ്വൈതബോധ സമുദ്രത്തിൽ മാറി മാറി വരുന്ന വെറും രൂപങ്ങളാണ് അറിവ്, അറിയപ്പെടുന്നത് എന്ന ദ്വൈതാനുഭവങ്ങൾ. അവ മാറിമാറി വരുമ്പോൾ ജനിക്കുന്നു മരിക്കുന്നു എന്നൊക്കെ വെറുതേ ഭ്രമമുണ്ടാകുന്നു. അദ്വൈതവസ്തു സദാ പൂർണമാ ണ്. അതുകൊണ്ടുതന്നെ അതൊരിക്കലും ജനിക്കുകയോ മരിക്കുകയോ ചെയ്യു ന്നില്ല. അനുഭവത്തിൽ അതു പൂർണമായും തെളിയുന്നു. ഇക്കാര്യമാണു ഗുരു ദേവൻ 'അറിവിലിരുന്നു കെടുന്നീലെന്നാലറിവാമിതെങ്ങിറങ്ങീടും' എന്ന ഭാഗംകൊണ്ടു വ്യക്തമാക്കിയിരിക്കുന്നത്.

പ്രപഞ്ചം അറിയപ്പെടുന്നതിനുമുൻപ് എന്തായിരുന്നു എന്നു ചിലർ ചോദിക്കാറുണ്ട്. അറിവിനെ അറിയാത്തതു കൊണ്ടുള്ള ചോദ്യമാണിത്. ഈ ചോദ്യത്തിനുള്ള ഉത്തരമാണ് അടുത്ത പദ്യത്തിലെ പ്രതിപാദ്യം.

6. അറിയുംമുൻപേതെന്നാ-<br>ലറിവില്ലാതൊന്നുമിങ്ങിരിപ്പീല;<br>അറിവറ്റതിതേതിരു-<br>ണ്ടറിവെന്നാലൊന്നുമിങ്ങുകാണ്മീല.

അറിയുംമുൻപ്-ഈ പ്രപഞ്ചത്തെ ഇങ്ങനെ അറിയുന്നതിനു മുൻപ്; ഏതെന്നാൽ-ഇതെന്തായിരുന്നു എന്നു ചോദിച്ചാൽ; അറിവില്ലാതൊന്നുമിങ്ങി രിപ്പീല-അറിവില്ലാതെ ഒന്നിനും നിലനിൽപ്പില്ലെന്നു ധരിക്കേണ്ടതാണ്;' അതാ യത് ഈ പ്രപഞ്ചത്തെ ഇങ്ങനെ അറിയുന്നതിനു മുൻപ് ഇതു ശുദ്ധമായ അറിവ് അഥവാ ബോധം തന്നെയായിരുന്നു എന്നു അറിയേണ്ടതാണ്; അറി വറ്റതിതേത്-അറിവിൽപ്പെടാത്ത പദാർഥം ഏതാണ്, അങ്ങനെയൊന്നില്ലെന്നു താൽപ്പര്യം; അതിരുണ്ടറിവെന്നാൽ-അറിവിന് അവസാനമുണ്ടെന്നു വന്നാൽ; ഒന്നുമിങ്ങുകാണ്മീല-പിന്നെ ഒന്നും തന്നെ കാണ്മാനുണ്ടാവില്ല.

ഈ പ്രപഞ്ചത്തെ ഇങ്ങനെ അറിയുന്നതിനു മുമ്പ് ഇതെന്തായിരുന്നു എന്നു ചോദിച്ചാൽ അറിവില്ലാതെ ഒന്നിനും നിലനിൽപ്പില്ലെന്നു ധരിക്കേണ്ട താണ്. അതായത് ഈ പ്രപഞ്ചത്തെ ഇങ്ങനെ അറിയുന്നതിനു മുമ്പ് ഇതു ശുദ്ധമായ അറിവ് അഥവാ ബോധം തന്നെയായിരുന്നു എന്നറിയേണ്ടതാണ്. അറിവിൽപ്പെടാത്ത പദാർഥം ഏതാണ്; അങ്ങനെയൊന്നില്ലെന്നു താൽപ്പര്യം. അറിവിന് അവസാനമുണ്ടെന്നു വന്നാൽ പിന്നെ ഒന്നും തന്നെ കാണ്മാനു ണ്ടാവില്ല.

## അറിവറ്റിതേത്?

അറിവിൽപ്പെടാത്ത പദാർഥം ഉണ്ടോ ഇല്ലയോ എന്നാണു ചോദ്യം. ഉണ്ടെന്നൊരാൾ പറയുകയാണെങ്കിൽ ആ പദാർഥത്തിന്റെ ഉണ്മ എവിടെ അനുഭവപ്പെടുന്നു എന്നു വിവരിച്ചു തരേണ്ടിവരും. ബോധമാണറിവ്. ബോധ ത്തിലല്ലാതെ ഒരു പദാർഥത്തിന്റെയും ഉണ്മ മറ്റൊരിക്കലും ഒരിടത്തും അനു ഭവപ്പെടുകയില്ല. അപ്പോൾ അറിവറ്റ് അഥവാ ബോധം ഇല്ലാതായി എന്നുവ ന്നാൽ, ബോധത്തിന് ഒരവസാനമുണ്ട് എന്നുവന്നാൽ പിന്നത്തെ സ്ഥിതി 'ഒന്നു മിങ്ങു കാണ്മീല' എന്നതായിരിക്കും. അതായത് ബോധവുമില്ല; ജഡവുമില്ല; അനുഭവവുമില്ല; ഒന്നുമില്ല എന്ന സ്ഥിതിയായിരിക്കും. അങ്ങനെയൊരു ശൂന്യ സ്ഥിതിയിൽ നിന്നും ഒന്നിനും പൊന്തിവരാനോ മറയാനോ സാധ്യമല്ലെന്നു തീർച്ചയാണല്ലോ. അപ്പോൾ ഈ പ്രപഞ്ചം ഇങ്ങനെ വേർതിരിഞ്ഞനുഭവപ്പെ ടുന്നതിനു മുൻപെന്തായിരുന്നു? ശുദ്ധമായ അറിവ് അഥവാ ബോധം ആയി രുന്നു. എങ്ങനെ അറിയാം? ബോധത്തിലല്ലാതെ പ്രപഞ്ചമെന്ന അനുഭവത്തിനു വേർതിരിയാൻ വേറെ ഇടമില്ലെന്നു തീർച്ചയല്ലേ? ഏതിടത്തിലാണോ പ്രപഞ്ചം വേർതിരിഞ്ഞനുഭവപ്പെടുന്നത്, വേർതിരിഞ്ഞനുഭവപ്പെടുന്നിതിനു മുൻപ് പ്രപഞ്ചം ആ ഇടമായിരുന്നു എന്നറിയേണ്ടതാണ്. പ്രപഞ്ചത്തിന്റെ വേർതി രിഞ്ഞ അനുഭവം പുറംതള്ളി ആ ഇടത്തെ ആർക്കു വേണമെങ്കിലും സാക്ഷാ ത്കരിക്കാവുന്നതുമാണ്. അങ്ങനെ സാക്ഷാത്കരിക്കുമ്പോഴുള്ള അനുഭവമാ ണല്ലോ അഞ്ചാം പദ്യത്തിൽ വിവരിച്ചത്. ഈ മഹത്തായ സത്യദർശനം ഛാന്ദോഗ്യോപനിഷത്തും ഇങ്ങനെ വിവരിക്കുന്നു. ഈ പ്രപഞ്ചം നാമരൂപ ങ്ങളായി വേർതിരിയുന്നതിനുമുമ്പ് സത്തുമാത്രമായിരുന്നു. സത്ത് എന്നുപ റഞ്ഞാൽ സ്വയം ഉണ്മ അനുഭവിക്കുന്ന ശുദ്ധബോധം എന്നാണർഥം. അതിൽ രണ്ടിന്റെ അനുഭവമേ ഉണ്ടായിരുന്നില്ല. എന്നാൽ താൻ പലതായി കാണ പ്പെടട്ടെ എന്ന് ആ ബോധം സങ്കൽപ്പിച്ചു. അതു പലതായി പ്രപഞ്ചമായി കാണപ്പെട്ടു. ശുദ്ധമായ ബോധത്തെ അഥവാ അറിവിനെ പലതാക്കി, പ്രപഞ്ചമാക്കി കാണിക്കുന്നത് സങ്കൽപ്പങ്ങളാണ്. വസ്തുതയിതാണെങ്കിൽ സങ്കൽപ്പങ്ങളെ പുറം തള്ളാൻ കഴിഞ്ഞാൽ ശുദ്ധമായ പൂർണബോധം തെളിയുമെന്നും വന്നുചേരുന്നു. അതുകൊണ്ട് അറിവിലെ വസ്തുസത്തായി ല്ലാത്ത രൂപാവിർഭാവങ്ങൾ മാത്രമാണ് സങ്കൽപ്പങ്ങളും അവ ഉണ്ടാക്കി ത്തീർക്കുന്ന ദ്വൈതാനുഭവങ്ങളുമെന്നു ചിന്തിച്ചറിയേണ്ടതാണ്. ബോധം മാത്രം സത്യം.

പരമമായ ഈ സത്യസ്ഥിതി ധരിക്കാനുള്ള ഒരേ ഒരു മാർഗം അന്തർമ്മുഖമായി അവനവന്റെ രഹസ്യമാരായുകയാണ്. അവനവന്റ രഹസ്യം തിരയുന്നയാൾക്കു പ്രാഥമികമായി ബോധ്യപ്പെടുന്ന ഒരനുഭവരഹസ്യമാണ് ഗുരുദേവൻ അടുത്ത പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

7 അറിയുന്നുണ്ടില്ലെന്നി-
ങ്ങറിയുന്നീലേതിലേതെഴുന്നീടും
അറിയപ്പെടുമെങ്കിലുമ-
ല്ലറിവല്ലെന്നിങ്ങു നമ്മെ നോക്കീടിൽ.

നമ്മെ നോക്കീടിൽ-അന്തർമ്മുഖമായി ഓരോരുത്തരും 'ഞാനാര്' എന്ന വസ്തുത തിരഞ്ഞാൽ; അറിയുന്നുണ്ട്-'ഞാൻ ഉണ്ട്' എന്നു നല്ലപോലെ അറിയുന്നു; ഇല്ലെന്നിങ്ങറിയുന്നീല-'ഞാൻ ഇല്ല' എന്ന് ഉള്ളിലൊരിക്കലും അനുഭവിക്കുന്നില്ല; ഏതിൽ ഏത് എഴുന്നീടും-അങ്ങനെയാണെങ്കിൽ അറിവിൽ നിന്നാണോ അറിയപ്പെടുന്നതുണ്ടാകുന്നത് അതോ അറിയപ്പെടുന്നതിൽ നിന്നും അറിവുണ്ടാകുന്നോ? അറിയപ്പെടു മെങ്കിലും-പ്രപഞ്ചഘടകങ്ങൾ അറിയപ്പെടു ന്നുണ്ടെങ്കിലും; ഇങ്ങ്-ഈ പ്രപഞ്ചാ നുഭവത്തിൽ; അല്ലറിവല്ല-അത് ഇരുട്ടിൽ നിന്നും ആരംഭിക്കുന്ന അനുഭവമല്ല; എന്ന്-എന്നറിയാൻ ഈ ആത്മാന്വേഷണം കൊണ്ടു കഴിയും.

അന്തർമ്മുഖമായി ഓരോരുത്തരും 'ഞാനാര്' എന്ന വസ്തുത തിരഞ്ഞാൽ 'ഞാൻ ഉണ്ട്' എന്നു നല്ലപോലെ അറിയുന്നു. 'ഞാൻ ഇല്ല' എന്ന് ഉള്ളിലൊരിക്കലും അനുഭവിക്കുന്നില്ല. അങ്ങനെയാണെങ്കിൽ അറിവിൽ നിന്നാണോ അറിയപ്പെടുന്നതുണ്ടാകുന്നത് അതോ അറിയപ്പെടുന്നതിൽ നിന്നും അറിവുണ്ടാകുന്നോ പ്രപഞ്ചഘടകങ്ങൾ അറിയപ്പെടുന്നുണ്ടെങ്കിലും ഈ പ്രപഞ്ചാനുഭവത്തിൽ അത് ഇരുട്ടിൽ നിന്നും ആരംഭിക്കുന്ന അനുഭവമല്ല എന്നറിയാൻ ഈ ആത്മാന്വേഷണം കൊണ്ടു കഴിയും.

## അറിയപ്പെടുമെങ്കിലുമല്ലറിവല്ല

പ്രപഞ്ചം അനുഭവമാണ്. അനുഭവം തന്നെയാണ് അറിവ്. അറിവുതന്നെയാണ് ബോധം. അതുകൊണ്ട് ബോധത്തിലെ അനുഭവമാണു പ്രപഞ്ചം. അപ്പോൾ പ്രപഞ്ചാനുഭവത്തിന്റെ തുടക്കം ബോധം. ബോധം സ്വയം അറിയുന്ന ഉണ്മയായതുകൊണ്ട് അത് ഇരുട്ടല്ല. സ്വയം പ്രകാശിക്കുന്ന ബോധത്തിൽ ആരംഭിച്ചു നിലനിൽക്കുന്നവയായതുകൊണ്ട് അറിയപ്പെടുന്ന ജഡങ്ങളും ഇരുട്ടിൽ നിന്നും ആരംഭിക്കുന്ന അനുഭവമല്ല. 'അല്ല്' എന്ന പദത്തിന് ഇരുട്ട് എന്നാണർഥം. അജ്ഞാനത്തിന്റെ പ്രതീകമാണ് ഇരുട്ട്. അല്ലിൽ നിന്നുള്ള അറിവ് അല്ലറിവ്. അറിയപ്പെടുന്ന ജഡങ്ങൾ ബോധത്തിൽ തുടങ്ങുന്നവയായതുകൊണ്ട് അല്ലറിവല്ല; ഇരുട്ടിൽ നിന്നും ആരംഭിച്ച അറിവല്ല; അജ്ഞാനത്തിൽ നിന്നും തുടങ്ങിയതല്ല. അന്തർമ്മുഖമായി അവനവനെ അറിയാൻ ശ്രമിക്കുന്നവർക്ക് ഇക്കാര്യം വ്യക്തമായി ഗ്രഹിക്കാൻ പറ്റും. എല്ലാ അറിവും അഥവാ അനുഭവവും തുടങ്ങുന്നത് അറിയുന്നവനിൽ നിന്നാണല്ലോ. അനുഭവത്തിന്റെ മുഴുവൻ കേന്ദ്രം അനുഭവിക്കുന്നവനായ 'ഞാൻ' ആണെന്ന

കാര്യം ആരും എതിർക്കുകയില്ല. ആരാണീ ഞാൻ? സ്വയം ഉണ്മ അനുഭവിക്കുന്ന അറിവ് അഥവാ ബോധം തന്നെയാണീ ഞാൻ. ഈ ബോധത്തിന് 'ഞാൻ ഉണ്ട്' എന്ന അനുഭവം മാത്രമേയുള്ളൂ. മറ്റു പലതും ഇല്ലെന്നനുഭവിക്കാൻ കഴിയുമെങ്കിലും 'ഞാനില്ല' എന്ന് ഈ ബോധത്തിന് ഒരിക്കലും അനുഭവിക്കാൻ കഴിയുകയില്ല. ഞാൻ ഇല്ലെങ്കിൽ ഇല്ലെന്നു പിന്നെ ആരനുഭവിക്കും? അപ്പോൾ അനുഭവത്തിന്റെ മുഴുവൻ കേന്ദ്രമായ ഞാൻ സദാ സ്വയം പ്രകാശിക്കുന്ന ഉണ്മയാണ്. ഈ ഉണ്മയെ ആശ്രയിച്ചാണ് മറ്റെല്ലാ അനുഭവങ്ങളും ഉണ്ടാകുന്നതും മറയുന്നതും. ഈ രഹസ്യം ധരിച്ചാൽ ഉണ്മയിൽ നിന്ന് അഥവാ അറിവിൽ നിന്ന അറിയപ്പെടുന്നതുണ്ടാകുന്നു എന്നു ധരിക്കാൻ പ്രയാസമില്ല. ജഡങ്ങൾ കൂട ക്കലരു മ്പോഴുണ്ടാകുന്ന ഒരു രാസവികാരമാണു ബോധം അല്ലെങ്കിൽ സിരാവ്യൂഹങ്ങളുടെ പ്രവർത്തനഫലമായുണ്ടാകുന്ന ഒരു പോൽപ്പന്നമാണു ബോധം എന്നും മറ്റും വാദിക്കുന്നവർ ഈ യുക്തി നല്ല പോലെ വിചാരം ചെയ്തറിയേണ്ടതാണ്. അന്തർമ്മുഖത നേടി അവർ ഈ 'ഞാനി'ന്റെ പൂർണരൂപം ഗ്രഹിക്കാൻ ശ്രമിക്കുമെങ്കിൽ ബോധാനന്ദഘനമായ ജഗത് കാരണമായി സൂര്യതുല്യം അതു തെളിയിക്കുകയും ചെയ്യും. ഇങ്ങനെ ബോധമാണു പ്രപഞ്ചാനുഭവത്തിന്റെ പരമകാരണമെന്നു ബുദ്ധിക്കും അനുഭവത്തിനും വ്യക്തമായി തെളിഞ്ഞിട്ടുണ്ട്. അതുകൊണ്ട് പ്രപഞ്ചം ശൂന്യതയിൽ കാണപ്പെടുന്ന ഒരു പ്രതിഭാസമാണെന്ന വാദം എന്നെന്നേയ്ക്കുമായി പുറംതള്ളപ്പെടേണ്ടതാണ്. വെറും ശൂന്യതയിൽ നിന്ന് ഒരനുഭവവും മുളയ്ക്കുകയില്ലെന്നറിയാൻ ഏതു കുട്ടിക്കാണു കഴിയാത്തത്. അതുകൊണ്ട് അറിയപ്പെടുന്ന പ്രപഞ്ചം അല്ലറിവല്ല.

അറിവ് അഥവാ ബോധം അനാദിയാണ്. അതുകൊണ്ട് അറിയപ്പെടുന്ന പ്രപഞ്ചവും അനാദിയാണ്. പക്ഷെ അറിവിനെ പൂർണമായി അറിഞ്ഞാൽ പ്രപഞ്ചവും അറിവുതന്നെയാണെന്നറിയാറാകും. ബോധത്തിന്റെ അപൂർണസ്ഥിതിയാണ് അറിയപ്പെടുന്ന പ്രപഞ്ചമുണ്ടെന്ന തോന്നലിനു കാരണം. ഈ പൂർണാനുഭവരഹസ്യമാണ് എട്ടാം പദ്യത്തിൽ വിവരിക്കുന്നത്.

**8** അറിവെന്നന്നേയിതുമു-
ണ്ടറിവുണ്ടെന്നാലിതെങ്ങു നിന്നീടും?
അറിവൊന്നെണ്ണംവേറി-
ല്ലറിവല്ലാതെങ്കിലെന്തിരിക്കുന്നു?

അറിവ് എന്ന്-അറിവായ ബോധം എന്നുമുതലുണ്ടോ; അന്നേ ഇതുമുണ്ട്-അന്നുമുതലേ അറിയപ്പെടുന്ന ഈ പ്രപഞ്ചവുമുണ്ട്; അറിവുണ്ടെന്നാൽ-അറിവായ ബോധം പൂർണമായി തെളിഞ്ഞാൽ; ഇതെങ്ങു നിന്നീടും-അറിയപ്പെടുന്ന ഈ പ്രപഞ്ചത്തിനു പിന്നെ നിലനിൽപ്പെവിടെ? പിന്നെ നിലനിൽപ്പില്ലെന്നു ഭാവം; അറിവൊന്ന്-ബോധം എവിടെയും ഒന്നു തന്നെ; എണ്ണം വേറില്ല-ബോധം പലതില്ല; എങ്കിൽ അറിവില്ലാതെ എന്തിരിക്കുന്നു-ബോധം പലതില്ലെങ്കിൽ പിന്നെ ബോധമല്ലാതെ വസ്തു. വേറെ എന്തുണ്ട്?

അറിവായ ബോധം എന്നുമുതലുണ്ടോ അന്നുമുതലേ അറിയപ്പെടുന്ന ഈ പ്രപഞ്ചവുമുണ്ട്. അറിവായ ബോധം പൂർണമായി തെളിഞ്ഞാൽ അറിയപ്പെടുന്ന ഈ പ്രപഞ്ചത്തിനു പിന്നെ നിലനിൽപ്പെവിടെ? പിന്നെ നിലനിൽപ്പില്ലെന്നു ഭാവം. ബോധം എവിടെയും ഒന്നുതന്നെ. ബോധം പലതില്ല. ബോധം പലതില്ലെങ്കിൽ പിന്നെ ബോധമല്ലാതെ വസ്തു വേറെ എന്തുണ്ട്?

## അറിവല്ലാതെങ്കിലെന്തിരിക്കുന്നു

അറിയപ്പെടുന്നതൊക്കെ തുടങ്ങിയതും നിലനിൽക്കുന്നതും അറിവിൽ അഥവാ ബോധത്തിലാണെന്നു കണ്ടുവല്ലോ. അങ്ങനെയാണെങ്കിൽ തുടങ്ങുന്നതിനു മുൻപ് അവ എന്തായിരുന്നു? ബോധം തന്നെയായിരുന്നു. ഇനി ഒടുങ്ങിയാലോ ബോധം തന്നെയായിത്തീരും. അതുകൊണ്ട് തൽക്കാലം വേറിട്ടതുപോലെ നിലനിൽക്കുമ്പോഴും അവ ബോധം തന്നെയാണെന്നു തീരുമാനിച്ചുകൂടെ? പരമകാരണമായ ബോധത്തിൽ നിന്നും തുടങ്ങുന്ന പ്രപഞ്ചകാര്യരൂപങ്ങൾ ഒരിക്കലും ആ കാരണത്തിൽ നിന്നും ഭിന്നമാകാൻ വയ്യ? കാരണത്തിന്റെ വെറും രൂപാന്തരമാണു കാര്യം. ഒരു പുതിയ രൂപം കൈക്കൊണ്ടു എന്നു വച്ചു വസ്തുവിനു മാറ്റമുണ്ടാകുന്നില്ല. *ദർശനമാല*യിലെ അപവാദ ദർശനത്തിലും മറ്റും ഈ കാരണകാര്യാഭേദവാദം ഗുരുദേവൻ യുക്തിയുക്തം ചർച്ചചെയ്തുറപ്പിച്ചിട്ടുണ്ട്. അപ്പോൾ കാരണത്തെ വേണ്ടവണ്ണമറിഞ്ഞാൽ ഭിന്നമായ കാര്യം സാധ്യമല്ലെന്നു യുക്തിക്കുപോലും തെളിയും. അറിവിന്റെ പൂർണ സാക്ഷാത്കാരം ഇക്കാര്യം സൂര്യതുല്യം അനുഭവപ്പെടുത്തിത്തരുകയും ചെയ്യും. ആ വസ്തുതയാണ് 'അറിവുണ്ടെന്നാലിതെങ്ങുനിന്നീടും?' എന്ന ചോദ്യത്തിൽകൂടി ഇവിടെ വെളിപ്പെടുത്തിയിരിക്കുന്നത്. വാസ്തവത്തിൽ രണ്ടില്ലെങ്കിലും ഭിന്നമെന്നുതോന്നുന്ന ഈ പ്രപഞ്ചപ്രതിഭാസം ആദ്യന്തരഹിതമായ അറിവിൽ എക്കാലത്തുമുള്ള ഒരു മായാഭ്രമമാണ്; കടലിൽ തിരകളും കുമിളകളുമെന്നപോലെ. കടലിന്റെ സ്വരൂപം ജലമാണ്; സ്വഭാവമാണു തിരകളും കുമിളകളും. സ്വരൂപത്തിൽ നിന്നും അവ ഭിന്നമെന്നു പ്രഥമവീക്ഷണത്തിൽ തോന്നാമെങ്കിലും ഒരിക്കലും ഭിന്നമല്ലെന്നു ചിന്തിക്കുന്നവർക്കറിയാൻ കഴിയും. കടലുള്ളിടത്തോളം ഈ സ്വഭാവം ഉണ്ടായിരിക്കുകയും ചെയ്യും. സ്വഭാവം ചിലപ്പോൾ തെളിഞ്ഞുകാണും; ചിലപ്പോൾ ഒളിഞ്ഞുപോകും എന്ന വ്യത്യാസമേയുള്ളൂ. ഇതുപോലെയാണു ബോധവും പ്രപഞ്ചവും. ബോധം വസ്തുസ്വരൂപമാണ്. പ്രപഞ്ചം അതിന്റെ സ്വഭാവം. സ്വരൂപത്തിൽ നിന്നും സ്വഭാവം ഭിന്നമെന്നു പ്രഥമവീക്ഷണത്തിൽ തോന്നാമെങ്കിലും ഭിന്നമല്ലെന്നു ചിന്തിച്ചും അനുഭവിച്ചും അറിയാൻ കഴിയും. ബോധം ഉള്ളിടത്തോളം ഈ സ്വഭാവം ഉണ്ടായിരിക്കുകയും ചെയ്യും. പ്രപഞ്ചമെന്ന സ്വഭാവം ചിലപ്പോൾ തെളിഞ്ഞു കാണും ചിലപ്പോൾ ഒളിഞ്ഞുപോകും എന്ന വ്യത്യാസമേയുള്ളൂ. ഇക്കാര്യമാണ് 'അറിവെന്നന്നേയിതുമുണ്ട്' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. അനുഭവത്തിലെ കേന്ദ്രം എവിടെയുമുള്ള ആരുടെ അനുഭവത്തിലും ബോധം തന്നെയാണ്. ബോധത്തിൽ ചിന്തകളോ വികാരങ്ങളോ നാമരൂപങ്ങളോ ഒക്കെ മാറിമാറി അനുഭവപ്പെടാം. അവിടെയൊക്കെ ബോധം

ബോധം തന്നെയാണ്. ബോധം അല്ലാതായാൽ അനുഭവം നിലച്ചുപോകും. എവിടെയും ബോധത്തിനു മാറ്റമില്ലെങ്കിൽ അതിൽ മാറി മാറി വരുന്ന അനുഭവങ്ങളും അതുതന്നെയാകാനേ പറ്റൂ എന്നു നാം കണ്ടുവല്ലോ. അതുകൊണ്ട് ഇവിടെ അറിവിലും അറിയപ്പെടുന്നതിലും ബോധമല്ലാതെ വസ്തു വേറെയില്ല എന്നതാണു യാഥാർഥ്യം. ഈ അദ്വൈതാനുഭവരഹസ്യമാണു ഗുരുദേവൻ എട്ടാം പദ്യത്തിലെ ഉത്തരാർധത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

ബോധത്തിന് ജഡാനുഭവങ്ങളെ വിട്ടുനിൽക്കാൻ കഴിയും. ജഡങ്ങൾക്ക് ബോധത്തെ വിട്ടു നിലനിൽപേയില്ല. അറിവ് എവിടെയും ഒന്ന്. അതിലെ അറിയപ്പെടുന്നവയെ വേറുവേറാക്കി എണ്ണുകയാണെങ്കിൽ ഒരവസാനമുണ്ടാവുകയില്ല. അങ്ങനെ വന്നാൽ സത്യം കാണാതെ അനന്തഭേദബുദ്ധിയിൽപ്പെട്ടുഴലേണ്ടി വരും. ഇക്കാര്യമാണ് ഒൻപതാം പദ്യം വെളിപ്പെടുത്തുന്നത്.

9 അറിവിന്നിടമൊന്നുണ്ടി-
ല്ലറിയപ്പെടുമെന്നതിന്നു വേറായി
അറിവെന്നാലങ്ങേതീ-
യറിയപ്പെടുമെന്നതേറുമെണ്ണീടിൽ.

അറിവിന്ന്-ബോധത്തിന്; ഇടമൊന്നുണ്ട്-നിർവികൽപ്പദശയിൽ എല്ലാ ജഡപ്രതിഭാസങ്ങളെയും ഒഴിച്ചു മാറ്റിയിട്ട് പൂർണവും സ്വതന്ത്രവുമായി നിൽക്കാൻ കഴിയും; അറിയപ്പെടുമെന്നതിന്-അറിയപ്പെടുന്ന പ്രപഞ്ചത്തിന്; വേറായി-അറിവിൽ നിന്നും മാറി; ഇടം ഇല്ല-സ്വതന്ത്രമായി നിലനിൽപ്പില്ല; അങ്ങ്-ഈ പ്രപഞ്ചാനുഭവത്തിൽ; എന്നാൽ അറിവ് ഏത്-ഇതാണ് സ്ഥിതിയെങ്കിൽ യഥാർഥമായ വിജ്ഞാനം ഏതാണ്, അറിവാണോ അറിയപ്പെടുന്നതാണോ?; ഈ അറിയപ്പെടുമെന്നത്-ഇനി അറിയപ്പെടുന്നതാണ് യഥാർഥ വിജ്ഞാനമെന്നു പറയുകയാണെങ്കിൽ; എണ്ണീടിൽ ഏറും-അറിയുന്തോറും എണ്ണത്തിൽ അതു കൂടിക്കൊണ്ടേയിരിക്കും, അവയെ ഒരിക്കലും പൂർണമായി അറിയാൻ കഴികയില്ലെന്നു ഭാവം.

ബോധത്തിന് നിർവികൽപ്പദശയിൽ എല്ലാ ജഡപ്രതിഭാസങ്ങളെയും ഒഴിച്ചുമാറ്റിയിട്ട് പൂർണവും സ്വതന്ത്രവുമായി നിൽക്കാൻ കഴിയും. അറിയപ്പെടുന്ന പ്രപഞ്ചത്തിന് അറിവിൽ നിന്നും മാറി സ്വതന്ത്രമായി നിലനിൽപ്പില്ല. ഈ പ്രപഞ്ചാനുഭവത്തിൽ ഇതാണു സ്ഥിതിയെങ്കിൽ യഥാർഥമായ വിജ്ഞാനം ഏതാണ്? അറിവാണോ അറിയപ്പെടുന്നതാണോ? ഇനി അറിയപ്പെടുന്നതാണ് യഥാർഥ വിജ്ഞാനമെന്നു പറയുകയാണങ്കിൽ അറിയുന്തോറും എണ്ണത്തിൽ അതു കൂടിക്കൊണ്ടേയിരിക്കും, അവയെ ഒരിക്കലും പൂർണമായി അറിയാൻ കഴികയില്ലെന്നു ഭാവം.

### അറിവെന്നാലങ്ങേത്?

നിലനിൽപ്പിനെക്കുറിച്ചുള്ള യഥാർഥമായ വിജ്ഞാനം ഏതാണ്? അറിവാണോ അറിയപ്പെടുന്നതാണോ? ഇവയെ പരസ്പരം വേർതിരിച്ചനുഭവിച്ചാൽ ഇക്കാര്യം തെളിയും. പുരാതന ഋഷിമാർ മുതൽ ശ്രീനാരായണ ഗുരുദേവൻ വരെയുള്ള സത്യാന്വേഷികൾ നടത്തിനോക്കിയ പരീക്ഷണമാണിത്. അറി

വിനെ അഥവാ ബോധത്തെ അറിയപ്പെടുന്ന പ്രപഞ്ചഘടകങ്ങളിൽ നിന്നും അവർ തിരിച്ചു. നാമരൂപസങ്കൽപങ്ങളെ ഉപേക്ഷിച്ചുകൊണ്ടാണവരിതു സാധിച്ചത്. ധൈര്യമുണ്ടെങ്കിൽ ആർക്കും എന്നും ഇത് പരീക്ഷിച്ചു നോക്കാവുന്നതാണ്. പരീക്ഷിച്ചു വിജയിച്ചവർക്കു സങ്കൽപ്പങ്ങളെല്ലാം മാറിയപ്പോൾ ബോധം ആനന്ദഘനമായും പൂർണമായും സ്വതന്ത്രമായി അനുഭവപ്പെട്ടു. അറിയപ്പെട്ടിരുന്ന പ്രപഞ്ചഘടകങ്ങൾ ഒന്നും കാണാനില്ലാതെയുമായി. ഈ അനുഭവദശയെയാണ് വേദാന്തശാസ്ത്രം നിർവികൽപ്പസമാധി എന്നു പറയുന്നത്. അപ്പോൾ പരീക്ഷണം എന്താണു തെളിയിച്ചത്? ബോധത്തിനു പൂർണമായി സ്വതന്ത്രമായി നിൽക്കാൻ കഴിയും. ബോധം കൈവെടിഞ്ഞാൽ അറിയപ്പെടുന്ന പ്രപഞ്ചത്തിനു പിന്നെ നിലനിൽപ്പേയില്ല. അപ്പോൾ നിലനിൽപ്പിനെക്കുറിച്ചുള്ള യഥാർഥ വിജ്ഞാനം ഏതാണ്? ബോധമാണു വസ്തു എന്ന അറിവാണു യഥാർഥ വിജ്ഞാനം. ജഡം അതിലെ നിഴൽ മാത്രം. ഇനി അറിയപ്പെടുന്ന ജഡരൂപങ്ങളെ ഒന്നൊന്നായി വിശകലനം ചെയ്ത് ഒരാൾ യഥാർഥ വിജ്ഞാനം നേടാൻ ശ്രമിക്കുന്നു എന്നു കരുതുക. ഒരിക്കലും അതിനവസാനമുണ്ടാവുകയില്ല. ജഡരൂപങ്ങളെ വിശകലനം ചെയ്ത് മുന്നോട്ടു പോകുന്തോറും പുതിയ പുതിയ രൂപങ്ങൾ പ്രത്യക്ഷപ്പെട്ടു കൊണ്ടേയിരിക്കും. അതായത് ഈ അന്വേഷണത്തിൽകൂടി നിലനിൽപ്പിന്റെ യഥാർഥ വിജ്ഞാനം ഒരിക്കലും തെളിയുകയില്ലെന്ന് താൽപര്യം. അതുകൊണ്ടാണ് ഭൗതികശാസ്ത്രം പുരോഗമിക്കുംതോറും അതിന് ആശ്ചര്യം മാത്രം അവശേഷിച്ചു കാണുന്നത്. സത്യം മറഞ്ഞുപോയിരിക്കുന്നത് അവനവന്റെ ഉള്ളിലാണ്. അതുകൊണ്ട് അവിടെയാണത് ആദ്യമായി കണ്ടെത്തേണ്ടത്.

വിജ്ഞാനത്തിന്റെ ഏതംശം പരിശോധിച്ചാലും വസ്തു ബോധമാണെന്നു കാണാൻ കഴിയുമെന്നാണ് അടുത്ത പദ്യത്തിൽ വിവരിക്കുന്നത്.

10 അറിയുന്നീലന്നൊന്നീ-
യറിയപ്പെടുമെന്നതുണ്ടു പോയീടും
അറിവിലിതേതറിയുന്നീ-
ലറിവെന്നാലെങ്ങുനിന്നു വന്നീടും?

അന്ന്-എണ്ണമറ്റ ജഡരൂപങ്ങൾ എണ്ണിയെണ്ണി വേർ തിരിച്ചുകൊണ്ടിരിക്കുമ്പോൾ; ഒന്ന് അറിയുന്നീല-ബോധം എന്ന ഒന്ന് അവയെ അറിയുന്നില്ല എന്നു വന്നാൽ; അറിയപ്പെടുമെന്നതുണ്ടുപോയീടും-അറിയപ്പെട്ടു കൊണ്ടിരുന്ന അവ എല്ലാം ഇല്ലാതാകും; അറിവിൽ-ബോധത്തിൽ; ഇത്-ഈ അറിയപ്പെടുന്നത്; ഏത് അറിയുന്നീല-ഏതാണു അനുഭവപ്പെടാത്തത്, എല്ലാം അനുഭവപ്പെടുന്നു എന്നുഭാവം; എന്നാൽ അറിവ്-എന്നാൽ അറിയുന്ന ബോധം; എങ്ങു നിന്നു വന്നീടും-മറ്റേതിൽനിന്നു വരാനാണ്? മറ്റൊന്നിൽ നിന്നും വരുന്നതല്ലെന്നു ഭാവം.

എണ്ണമറ്റ ജഡരൂപങ്ങൾ എണ്ണിയെണ്ണി വേർതിരിച്ചു കൊണ്ടിരിക്കുമ്പോൾ ബോധം എന്ന ഒന്ന് അവയെ അറിയുന്നില്ല എന്നു വന്നാൽ അറിയപ്പെട്ടുകൊണ്ടിരുന്ന അവയെല്ലാം ഇല്ലാതാകും. ബോധത്തിൽ ഈ അറിയപ്പെടുന്നത് ഏതാണ് അനുഭവപ്പെടാത്തത്? എല്ലാം അനുഭവപ്പെടുന്നു എന്നു ഭാവം.

എന്നാൽ അറിയുന്ന ബോധം മറ്റേതിൽനിന്നു വരാനാണ്? **മറ്റൊന്നിൽ നിന്നും** വരുന്നതല്ലെന്നു ഭാവം.

**അറിവെന്നാലെങ്ങുനിന്നുവന്നീടും?**

അറിയപ്പെടുന്ന ജഡങ്ങളെയൊക്കെ വിട്ടു ബോധത്തിനു പൂർണമായി സ്വയം പ്രകാശിച്ചു നിൽക്കാൻ കഴിയുമെന്നു നാം കണ്ടുവല്ലോ. ബോധം അങ്ങനെ സ്വയം ഉണ്മ അനുഭവിച്ചു നിൽക്കുന്ന ഘട്ടത്തിൽ അവിടെ ബോധമല്ലാതെ രണ്ടാമതൊന്നിന്റെ തോന്നലേയില്ല. അതുകൊണ്ടു തന്റെ ഉത്പത്തിനാശങ്ങളെക്കുറിച്ചൊന്നും ബോധത്തിനു ചിന്തിക്കേണ്ട കാര്യമേയില്ല. അദ്വയമായി വിളങ്ങുന്ന ബോധം എവിടെനിന്നുണ്ടാകാനാണ്; എവിടെ നശിക്കാനാണ്. രണ്ടുള്ളിടത്തേ ഉത്പത്തിനാശങ്ങളുടെ ചിന്തയുദിക്കുന്നുള്ളൂ. പൂർണബോധം സ്വയം പ്രകാശിക്കുന്ന ഉത്പത്തിനാശരഹിതമായ സത്യമാണെന്നു താൽപ്പര്യം. നേരെമറിച്ച് അറിയപ്പെടുന്ന ജഡരൂപങ്ങളോ? എണ്ണിത്തിട്ടപ്പെടുത്താൻ നോക്കുംതോറും അവയുടെ സംഖ്യ കൂടി വരുമെന്നു കണ്ടല്ലോ. എന്നാൽ അവയുടെ സംഖ്യ എത്ര തന്നെ കൂടിയാലും ബോധമെന്ന ഒന്ന് അവയെ അറിയാനില്ലെന്നു വന്നാൽ അവയെല്ലാം അപ്പാടെ ഇല്ലാതാകും. ബോധം ഇല്ലെങ്കിലും ജഡപദാർഥങ്ങൾ ഉണ്ടെന്നു പറഞ്ഞു കൂടെ? ഉണ്ടെന്നാരു പറയും? ജഡം ഉണ്ടെന്നു പറയാൻ ബോധത്തിനല്ലാതെ മറ്റാർക്ക് കഴിവുണ്ട്? അപ്പോൾ അറിയപ്പെടുന്നവരുടെ ഉണ്മയ്ക്കും ആധാരമായ വസ്തു ബോധം തന്നെയാണെന്നു തീർച്ച. ജഡരൂപങ്ങൾ എവിടെ ഏതു ലോകത്ത് എത്രയെങ്കിലും അനുഭവപ്പെട്ടോട്ടെ. പക്ഷെ അതൊക്കെ അനുഭവപ്പെടുന്നതു ബോധത്തിൽ തന്നെയായിരിക്കും. എന്നാൽ ബോധത്തെ അനുഭവിക്കാൻ ബോധത്തിനല്ലാതെ മറ്റെന്തിനെങ്കിലും കഴിയുമോ? അതുകൊണ്ട് ബോധത്തിൽ നിന്നും ജഡം ഉള്ളതാകാം. ബോധത്തിനു മറ്റൊന്നിൽ നിന്നും ഉള്ളതാകാൻ പറ്റുകയേയില്ല. ഇങ്ങനെ ബോധത്തിന്റെ സ്വതന്ത്രവും പൂർണവുമായ നില തെളിഞ്ഞിട്ടുണ്ട്. ബോധം അറിയാനില്ലെന്നു വന്നാൽ അറിയപ്പെടുന്ന ജഡരൂപങ്ങളെല്ലാം മറഞ്ഞുപോകുമെന്നു തെളിഞ്ഞിട്ടുണ്ട്. ലോകത്തെവിടെയായാലും അറിയപ്പെടുന്ന ജഡരൂപം ബോധത്തിലേ അനുഭവവിഷയമാകൂ എന്നു തെളിഞ്ഞിട്ടുണ്ട്. ബോധത്തിനു മറ്റൊന്നിൽനിന്നും ഉള്ളതാകാൻ സാധ്യമല്ലെന്നും തെളിഞ്ഞിട്ടുണ്ട്. ഇങ്ങനെ വിജ്ഞാനത്തിന്റെ അഥവാ അനുഭവത്തിന്റെ ഏതു തലം പരിശോധിച്ചാലും സ്വയം പ്രകാശിക്കുന്ന സത്യം ബോധം മാത്രമാണെന്നു തെളിയുന്നതാണ്.

ഇങ്ങനെ ബോധത്തിന്റെ സത്യസ്ഥിതി യുക്തിയുടെയും അനുഭവത്തിന്റെയും മണ്ഡലത്തിൽ അചഞ്ചലമായി ഉറപ്പിച്ചശേഷം അതിനെ അന്വേഷിക്കുന്ന സകലരും അതുതന്നെയാണെന്ന മഹാവാക്യതത്ത്വമാണ് ഗുരുദേവൻ ഇനി പ്രഖ്യാപിക്കാൻ ഒരുമ്പെടുന്നത്.

11. അറിവിന്നറിവായ് നിന്നേ-
 തറിയിക്കുന്നിങ്ങു നാമതായീടും;

അറിവേതിനമെങ്ങനെയീ-
യറിയപ്പെടുമെന്നതേതിതോതീടിൽ.

അറിവിന്ന് – വ്യക്തികളിൽ ജീവാത്മാവായി നിന്നു പ്രപഞ്ചത്തെ അറിയുന്ന ബോധാംശങ്ങൾക്കെല്ലാം; അറിവായ് നിന്ന് – ആശ്രയമായ പൂർണ ബോധമായി വർത്തിച്ച്; ഇങ്ങ് – ഈ ലോകത്തിൽ; ഏതറിയിക്കുന്നു – ഏതു സത്യമാണോ എല്ലാ അറിവുകൾക്കും ഉറവിടമായി സ്ഥിതിചെയ്യുന്നത്; നാം – നമ്മളെല്ലാം; അതായീടുന്നു – ആ സത്യംതന്നെയാണെന്നറിയേണ്ടതാണ്; അറിവേതിനം – ആ പൂർണബോധത്തിന്റെ സാക്ഷാത്കാരാനുഭവം എന്ത്?; എങ്ങനെ –അതെങ്ങനെ നേടാം; ഇതോതീടിൽ – ഇക്കാര്യങ്ങൾ മനനം ചെയ്തറിയുമെങ്കിൽ പിന്നെ; ഈ അറിയപ്പെടുമെന്നതേത് – ഈ അറിയപ്പെടുന്ന പ്രപഞ്ചത്തിനു ഭിന്നമായ സ്ഥിതിയെവിടെ? പ്രപഞ്ചവും അതോടെ ബോധമയമായി അനുഭവപ്പെടുമെന്നു ഭാവം.

വ്യക്തികളിൽ ജീവാത്മാവായി നിന്നു പ്രപഞ്ചത്തെ അറിയുന്ന ബോധാംശങ്ങൾക്കെല്ലാം ആശ്രയമായ പൂർണബോധമായി വർത്തിച്ച് ഈ ലോകത്തിൽ ഏതു സത്യമാണോ എല്ലാ അറിവുകൾക്കും ഉറവിടമായി സ്ഥിതിചെയ്യുന്നത് നമ്മളെല്ലാം ആ സത്യം തന്നെയാണെന്നറിയേണ്ടതാണ്. പൂർണബോധത്തിന്റെ സാക്ഷാത്കാരാനുഭവം എന്ത്? അതെങ്ങനെ നേടാം? ഇക്കാര്യങ്ങൾ മനനം ചെയ്തറിയുമെങ്കിൽ പിന്നെ ഈ അറിയപ്പെടുന്ന പ്രപഞ്ചത്തിനു ഭിന്നമായ സ്ഥിതിയെവിടെ? പ്രപഞ്ചവും അതോടെ ബോധമയമായി അനുഭവപ്പെടുമെന്നു ഭാവം.

## നാമതായിടും

ബോധസാക്ഷാത്കാരം എന്നു പറഞ്ഞാൽ പൂർണബോധമായിത്തീരുക എന്നാണർഥം. വ്യക്തിശരീരങ്ങളിലിരുന്നുകൊണ്ട് പ്രപഞ്ചത്തെയറിയുന്ന ജീവാത്മാക്കൾ ബോധാംശങ്ങളാണ്. അനുഭവത്തെ അറിയുന്നവർ ഇക്കാര്യം നിഷേധിക്കയില്ല. ഞാൻ, ഞാൻ എന്നിങ്ങനെ ആ ബോധാംശം സകലരിലും സദാ സ്ഫുരിച്ചു കൊണ്ടിരിക്കുന്നു. ബോധസത്യം ഇപ്പോൾ തന്നെ എല്ലാവരും ഭാഗികമായി അനുഭവിച്ചുകൊണ്ടിരിക്കുന്നു എന്നു താൽപ്പര്യം. ബോധത്തിന്റെ ഉറവിടമായ പൂർണബോധത്തെയാണ് നാം അന്വേഷിക്കുന്നത്. അതാണ്, 'അറിവിന്നറിവായ് നിന്നറിയിക്കുന്ന' ബോധം. ജീവാത്മാവ് ഇപ്പോൾ തന്നെ ബോധമാണ്. ആ നിലയ്ക്ക് അതു തന്നെ പൂർണത കണ്ടെത്തുമ്പോൾ ബോധമല്ലാതായിപ്പോകാൻ ഇടയില്ലല്ലോ. ആ പൂർണാനുഭവമാണു സാക്ഷാത്കാരം. 'തത്ത്വം അസി – നീ അതാകുന്നു; അയം ആത്മാ ബ്രഹ്മ – ഈ ആത്മാവു ബ്രഹ്മമാകുന്നു; പ്രജ്ഞാനം ബ്രഹ്മ – പൂർണബോധമാണു ബ്രഹ്മം; അഹം ബ്രഹ്മാസ്മി – ഞാൻ ബ്രഹ്മമാകുന്നു. എന്നിങ്ങനെ നാലു മഹാവാക്യങ്ങളിൽ കൂടി ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്ന സാക്ഷാത്കാര രഹസ്യം ഇതുതന്നെയാണ്. ഇക്കാര്യമാണു ഗുരുദേവൻ 'നാമതായീടും' എന്ന ഭാഷാ മഹാവാക്യംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. ഈ പൂർണസാക്ഷാത്കാരം എങ്ങനെയുള്ളതാണ്. രണ്ടിന്റെ തോന്നലില്ലാത്ത ബോധാനുഭവമാണത്. ആനന്ദഘനമായ ബോധസമുദ്രം; അചഞ്ചലമായ ബോധസമുദ്രം;

പ്രപഞ്ചത്തിന്റെ നിഴൽപോലും അനുഭവപ്പെടാത്ത ബോധസമുദ്രം; അറിയ പ്പെടുന്നതൊടുങ്ങിയ അറിവാഴി; സങ്കല്പങ്ങളെല്ലാം ശമിച്ച പൂർണമായ അറി വ്. ഇങ്ങനെയെല്ലാമുള്ളതാണ് ആ സാക്ഷാത്കാരാനുഭവം. 'അറിവേതിനം' എന്ന ഭാഗംകൊണ്ട് ഗുരുദേവൻ ഈ സാക്ഷാത്കാരാനുഭവത്തിനു നേരെ യാണ് വിരൽ ചൂണ്ടിയിരിക്കുന്നത്. ഇതെങ്ങനെയാണു നേടുക. അതു സ്പഷ്ട മാണല്ലോ. അറിയപ്പെടുന്നവയെ ഒഴിച്ചുമാറ്റിയിട്ടാണല്ലോ അതു നേടേണ്ടത്. അറിയപ്പെടുന്നവയ്ക്കാശ്രയം അറിവിലെ സങ്കല്പതരംഗങ്ങളാണ്. അവയുടെ പ്രവാഹമാണ് മനസ്സ്. അപ്പോൾ സങ്കല്പങ്ങളെ ഒഴിച്ചുമാറ്റി വേണം ബോധ ത്തിന്റെ പൂർണാനുഭവം നേടാൻ. ഗുരുദേവന്റെ തന്നെ ഭാഷയിൽ പറഞ്ഞാൽ 'മനമലർ കൊയ്തു മഹേശപൂജചെയ്തു' വേണം പൂർണാനുഭവം നേടാൻ. പദ്യത്തിലെ 'എങ്ങനെ' എന്ന ചോദ്യഭാഗംകൊണ്ട് അറിയപ്പെടുന്നവയ്ക്കാ ശ്രയമായസങ്കല്പങ്ങളെ ഒഴിച്ചു മാറ്റുന്ന സാധനാക്രമത്തെയാണ് ഗുരുദേവൻ സൂചിപ്പിച്ചിരിക്കുന്നത്. ഇങ്ങനെ പൂർണാനുഭവത്തിന്റെ സ്ഥിതിയും അതിനുള്ള സാധനാക്രമവും വേണ്ടവണ്ണം ധരിച്ചാൽ പിന്നെ 'അറിയപ്പെടുമെന്നതേത്?' ഈ അറിയപ്പെടുന്ന പ്രപഞ്ചത്തിന് നിലനില്പെവിടെ? സങ്കല്പങ്ങളെ പാടെ ഒഴിച്ചുമാറ്റി സാക്ഷാത്കരിക്കുന്ന പൂർണബോധത്തിൽ അറിയപ്പെടുന്ന പ്രപ ഞ്ചത്തിന്റെ നിഴൽപോലും ഉണ്ടായിരിക്കുകയില്ല. നിർവികല്പസമാധിയിലെ ബ്രഹ്മാനുഭവം രണ്ടിന്റെ തോന്നലില്ലാത്ത അദ്വയാനുഭവമാണ്. അവിടെ അറി യപ്പെടുന്ന പ്രപഞ്ചത്തിന്റെ പ്രശ്നമേയില്ല. അതുശരി, എന്നാലും സമാധിവി ട്ടുണരുന്ന യോഗിക്കു വ്യുത്ഥാനദശയിൽ പ്രപഞ്ചം വീണ്ടും അനുഭവപ്പെടു മല്ലോ എന്നു ചിലർ ചോദിച്ചേക്കാം. പൂർണബോധാനുഭവമുണ്ടായ യോഗിക്ക് പ്രപഞ്ചം അകവും പുറവും ആ ബോധത്താൽ നിറയ്ക്കപ്പെട്ടിരിക്കുന്നു എന്നാണ് വ്യുത്ഥാനദശയിൽ പോലും അനുഭവം. നാമരൂപങ്ങൾ കാണപ്പെ ടുന്നുണ്ടെങ്കിൽ അവ ബോധത്തിലെ വെറും മായാപ്രകടനങ്ങൾ മാത്രം. ആശ്ച ര്യകരമായ ഈ ബ്രഹ്മസാക്ഷാത്കാരസ്ഥിതിയാണ് ഗുരുദേവൻ പതിനൊന്നാം പദ്യത്തിൽ വിവരിച്ചിരിക്കുന്നത്.

അറിവിന്റെ പൂർണസാക്ഷാത്കാരത്തിൽ അറിയപ്പെടുന്നതും അറിവു തന്നെയെന്നു തെളിയുന്നു. അങ്ങനെയാണെങ്കിൽ അറിവ് അറിയപ്പെടുന്ന തായി പ്രകാശിക്കാൻ തുടങ്ങുന്നതിന്റെ ക്രമമെന്താണ്. ഇക്കാര്യമാണിനി അടുത്ത നാലു പദ്യങ്ങളിൽ വിവരിക്കുന്നത്. അറിവു തന്നെ ഉണ്ട്, ഇല്ല എന്നി ങ്ങനെ രണ്ടായി പിളർന്നപോലെ ഭവിച്ചിട്ട് അറിയപ്പെടുന്നതായി തീരുന്നതെ ങ്ങനെയെന്നാണ് പന്ത്രണ്ടാം പദ്യം വെളിപ്പെടുത്തുന്നത്.

12. അറിവെന്നതു നീയതു നി-<br>ന്നറിവിട്ടറിയപ്പെടുന്നതെന്നായി<br>അറിയപ്പെടുമിതു രണ്ടൊ-<br>ന്നറിയുന്നുണ്ടെന്നുമൊന്നതില്ലെന്നും.

**നീ** – 'നീ' എന്ന പദംകൊണ്ട് പറയപ്പെടാവുന്ന **ജീവാത്മാവ്; അറിവ് എന്നതു** – പൂർണമായ ബോധം അഥവാ ബ്രഹ്മം തന്നെയാണ്; **അത്** – ആ

ബ്രഹ്മം; നിന്നറിവ് ഇട്ട് – തന്റെ സ്വരൂപത്തിന്റെ ഒരംശംകൊണ്ട്; അറിയപ്പെടുന്നതെന്നായി – അറിയപ്പെടുന്ന ദൃശ്യമായി ഭവിച്ചു; അറിയപ്പെടുമിതു രണ്ട് – തുടർന്ന് അറിയപ്പെടുന്ന ദൃശ്യം രണ്ടായി പിളർന്നു; ഒന്ന് ഉണ്ട് എന്നറിയുന്നു – അതിൽ ഒന്ന് ഉണ്ടെന്നറിയപ്പെടുന്നു; ഒന്ന് അതില്ലെന്നും – ഒന്ന് അറിയപ്പെടുന്നത് ഇല്ല എന്നറിയപ്പെടുന്നു.

'നീ' എന്ന പദംകൊണ്ടു പറയപ്പെടാവുന്ന ജീവാത്മാവ് പൂർണമായ ബോധം അഥവാ ബ്രഹ്മം തന്നെയാണ്. ആ ബ്രഹ്മം തന്റെ സ്വരൂപത്തിന്റെ ഒരംശംകൊണ്ട് അറിയപ്പെടുന്ന ദൃശ്യമായി ഭവിച്ചു. തുടർന്ന് ദൃശ്യം രണ്ടായി പിളർന്നു. അതിൽ ഒന്ന് ഉണ്ടെന്നറിയപ്പെടുന്നു. ഒന്ന് അറിയപ്പെടുന്നതില്ല എന്നറിയപ്പെടുന്നു.

## അറിയപ്പെടുമിതുരണ്ട്

അറിയപ്പെടുന്ന പ്രപഞ്ചത്തിലെ എല്ലാ അറിവുകളും ഉണ്ട്, ഇല്ല എന്ന രണ്ടു ഘടകങ്ങൾ ഉൾക്കൊള്ളുന്ന സാപേക്ഷങ്ങളായ അറിവുകളാണ്. ഉണ്ട്, ഇല്ല എന്ന രണ്ടു ഘടകങ്ങളും ലൗകികമായ അറിവിൽ സദാ ഒരുമിച്ചു വർത്തിക്കുന്നു. സുഖം ഉണ്ട് എന്നു പറഞ്ഞാൽ ദുഃഖം ഇല്ല എന്നാണർഥം. കുടം ഉണ്ട് എന്നു പറഞ്ഞാൽ അതിൽ വസ്ത്രം മുതലായതൊന്നും ഇല്ല എന്നാണർഥം. അതുപോലെ വസ്ത്രം ഇല്ല എന്നു പറഞ്ഞാൽ ഇല്ലായ്മയെ ദ്യോതിപ്പിക്കുന്ന ദേശകാലാദി ഉണ്ട് എന്നാണർഥം. ഇങ്ങനെ അറിയപ്പെടുന്ന പ്രപഞ്ചത്തിലെ എല്ലാ അറിവുകളും ഉണ്ട്, ഇല്ല എന്ന രണ്ടനുഭവങ്ങൾ കൂടിച്ചേർന്നവയാണ്. അറിയപ്പെടുന്നതുണ്ട്, അറിയപ്പെടുന്നതില്ല എന്നാണീയനുഭവങ്ങളുടെ സ്വരൂപം. അറിയപ്പെടാത്തതിന് ഉണ്ടാകാനോ ഇല്ലാതാകാനോ സാധ്യമല്ല. അറിവിന്റെ ഈ സാപേക്ഷസ്ഥിതി മാറി പൂർണമാകുന്നതാണ് ബ്രഹ്മാനുഭവം. അവിടെ നിരപേക്ഷമായ ഒരേ ഒരുണ്മ മാത്രമേ അനുഭവിക്കാനുണ്ടാവുള്ളൂ. ജീവാത്മാവിന്റെ പൂർണരൂപം ആ നിരപേക്ഷമായ ഉണ്മയാണ്. ജീവാത്മാവിനു സാപേക്ഷങ്ങളായ അറിവുകളെ പുറംതള്ളി അതനുഭവിക്കാവുന്നതേയുള്ളൂ. അക്കാര്യമാണ് 'അറിവെന്നതു നീ' എന്നു വെളിപ്പെടുത്തിയിരിക്കുന്നത്. തൽക്കാലം ഉണ്ട്, ഇല്ല എന്ന സാപേക്ഷങ്ങളായ അറിവുകളിൽ മാറി മാറി അല്പബോധമായി പ്രകാശിക്കുന്ന ജീവാത്മാവിന് സാപേക്ഷങ്ങളായ അറിവുകളെ പുറംതള്ളി പൂർണബോധമായി മാറാൻ കഴിയുമെങ്കിൽ ഒരു കാര്യം വ്യക്തമായി തെളിയും. സാപേക്ഷങ്ങളായ അറിവുകൾ തന്നിൽ ഇടയ്ക്കു വന്നു ചേർന്ന കാഴ്ചകളാണ്. അതുകൊണ്ടാണല്ലോ പുറംതള്ളിയപ്പോൾ അവ ഇല്ലാതായത്. അവ വരുന്നതിന് മുമ്പ് അദ്വയബോധമായ താൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അപ്പോൾ ഇടയ്ക്കു അവ ഏതിൽ നിന്നു വന്നു. തന്റെ ശക്തി വിശേഷംകൊണ്ട് തന്റെ ഒരു ഭാഗം തന്നെയായിരിക്കണം അവയുടെ തോന്നലുളവാക്കിയത്. തന്നോടു ചേർന്നു നിൽക്കുമ്പോൾ മാത്രമേ അവയ്ക്ക് ഉണ്മയുള്ളൂ എന്ന കാര്യവും അവ തന്റെതന്നെ പ്രതിരൂപമാണെന്നു വ്യക്തമാക്കുന്നു. അറിയപ്പെടുന്നതിനെക്കുറിച്ചുള്ള ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ 'നിന്നറിവ് ഇട്ട് അറിയപ്പെടുന്നതെന്നായി' എന്നിങ്ങനെ വിവരിച്ചിരിക്കുന്നത്. വേദാന്തത്തിന്റെ കണ്ടുപിടുത്തങ്ങളെല്ലാം

പൂർണാനുഭവത്തെ മുൻനിറുത്തിയുണ്ടായിട്ടുള്ളവയാണ്. അതിന്റെ പശ്ചാത്ത ലത്തിൽ വിചാരം ചെയ്തറിഞ്ഞില്ലെങ്കിൽ ചിലപ്പോൾ അവ കടങ്കഥ കളെപ്പോലെ അഴിയാത്ത കുരുക്കുകളായി തോന്നി എന്നുവരും. അനുഭവ ത്തിന്റെ അടിത്തട്ടുവരെ കാട്ടിത്തരുന്നതാണീ 'അറിവ്' എന്നോർക്കണം. പന്ത്രണ്ടാം പദ്യത്തിന്റെ അർഥം കുറേക്കൂടി വ്യക്തമായി ഗ്രഹിക്കാൻ ആഗ്ര ഹമുള്ളവർ *ആത്മോപദേശശതക*ത്തിലെ എൺപത്തൊൻപതാം പദ്യം വായിച്ചു നോക്കേണ്ടതാണ്.

അറിവിന്റെ ഒരു ഭാഗമാണിങ്ങനെ സാപേക്ഷങ്ങളായ അറിവുകളുടെ തോന്നലുളവാക്കിക്കൊണ്ട് മറഞ്ഞുപോയത്. മറ്റേ ഭാഗം അറിയുന്നവനായി ബാക്കിനിന്നു. അറിയപ്പെടുന്നതായി തോന്നിയ ഭാഗത്തിൽ വീണ്ടും പുതിയ പുതിയ കാഴ്ചകൾ ആവിർഭവിച്ചു. പതിമൂന്നാം പദ്യം ആ ദൃശ്യവികാസക്രമ മാണു വിവരിക്കുന്നത്.

13. അറിവുമതിൻവണ്ണം ചെ-
ന്നറിയുന്നവനിൽ പകർന്നു പിന്നീടും
അറിയപ്പെടുമിതിലൊന്നീ-
യറിവിൻപൊരിവീണു ചീന്തിയഞ്ചായി.

അറിവും – പൂർണമായ ബോധം; അതിൻവണ്ണം – ഒരു ഭാഗത്ത് അറിയ പ്പെടുന്നതിന്റെ കാഴ്ചയുളവാക്കിയതുപോലെ; ചെന്ന് അറിയുന്നവനിൽ പകർന്നു – മറുഭാഗത്ത് അറിയുന്നവന്റെ തോന്നലുളവാക്കി; പിന്നീടും – തുടർന്ന്; അറിയപ്പെടുമിതിൻ – അറിയപ്പെടുന്നതായി തോന്നിയ ഭാഗത്ത്; ഈ അറിവിൻ പൊരിഒന്ന് വീണ് – ഈ അറിവിന്റെ ഒരംശം വീണ്ടും സ്പന്ദിച്ച്; ചീന്തി – അതു പിളർന്ന്; അഞ്ചായി – ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന അഞ്ചെണ്ണമായി വേർതിരിഞ്ഞു.

പൂർണമായ ബോധം ഒരു ഭാഗത്ത് അറിയപ്പെടുന്നതിന്റെ കാഴ്ചയുള വാക്കിയതുപോലെ മറുഭാഗത്ത് അറിയുന്നവന്റെ തോന്നലുളവാക്കി. തുടർന്ന് അറിയപ്പെടുന്നതായി തോന്നിയ ഭാഗത്ത് ഈ അറിവിന്റെ ഒരംശം വീണ്ടും സ്പന്ദിച്ച് അതു പിളർന്ന് ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന അഞ്ചെണ്ണ മായി വേർതിരിഞ്ഞു.

## ചീന്തിയഞ്ചായി

അറിവിന്റെ ഒരു ഭാഗം ആദ്യം ഉണ്ട്, ഇല്ല എന്ന സാപേക്ഷഘടകത്തോ ടുകൂടി സാമാന്യരൂപേണ അറിയപ്പെടുന്നതായി തീർന്നു. മറുഭാഗം ഞാൻ, ഞാൻ എന്നിങ്ങനെ അറിയുന്നവന്റെ തോന്നലുളവാക്കി. ഇവിടെ ഞാൻ, ഞാൻ എന്ന അഹംബോധമാണ് അറിയുന്നവൻ. ഉണ്ട്, ഇല്ല എന്നിങ്ങനെ സാമാന്യ രൂപത്തിൽ പ്രകാശിക്കുന്ന അറിയപ്പെടുന്നത് അന്തഃകരണത്തിന്റെ അഥവാ മനസ്സിന്റെ സൂക്ഷ്മഭാവമാണ്. ഈ സൂക്ഷ്മഭാവം തന്നെയാണ് പ്രാണസ്പ ന്ദനം അഥവാ ശക്തിസ്പന്ദനം. ശക്തിയുടെ അഥവാ പ്രാണന്റെ ഓരോ സ്പന്ദനവും 'ഉണ്ട്', 'ഇല്ല' എന്ന സാമാന്യമായ അനുഭവമുൾക്കൊണ്ട് ബോ ധപൂർവം സ്പന്ദിക്കുന്നു എന്നാണ് സത്യം കണ്ടവരുടെ മതം. അന്തഃകരണ

ത്തിന്റെ സൂക്ഷ്മരൂപമാണ് പ്രാണൻ അഥവാ ശക്തിസ്പന്ദനം. അറിവിന്റെ ഒരു ഭാഗത്ത് ശക്തിസ്പന്ദനം ഇങ്ങനെ അറിയപ്പെടുന്ന സാമാന്യബോധത്തെ ഉളവാക്കി അറിയപ്പെടുന്നതായി തീർന്നപ്പോൾ അതേ ശക്തി സ്പന്ദനം തന്നെ മറുഭാഗത്ത് അഹംബോധത്തെയുളവാക്കി അറിയുന്നവനെയും രൂപപ്പെടുത്തി. ഇങ്ങനെ അറിയുന്നവനും അറിയപ്പെടുന്നതും ചേർന്നപ്പോൾ അന്തഃകരണ ത്തിന്റെ സൂക്ഷ്മരൂപം പൂർണമായി. ഇവയിൽ അറിയുന്നവനെ അഹങ്കാര മെന്നും അറിയപ്പെടുന്നതിനെ ബുദ്ധി എന്നും വിളിക്കാം. ഇവ രണ്ടും ചേർന്ന താണ് അന്തഃകരണത്തിന്റെ സൂക്ഷ്മരൂപം. തുടർന്ന് അറിവിന്റെ ശക്തി വീണ്ടും സ്പന്ദിച്ചതോടെ സാമാന്യരൂപത്തിൽ സ്ഥിതി ചെയ്തിരുന്ന അറിയപ്പെടുന്ന തായ അന്തഃകരണഭാഗം അഥവാ ബുദ്ധി വീണ്ടും അഞ്ചായി പിളർന്നു. അവ യാണ് ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന ഭൂതതന്മാത്രകൾ. ബുദ്ധി, അഹ ങ്കാരം, സൂക്ഷ്മതന്മാത്രകൾ ഇവയാണ് അറിവിൽനിന്നും വ്യക്തമായി പ്രകട മാകുന്ന സൂക്ഷ്മവികാരങ്ങൾ. ഇവയിൽ അഹങ്കാരം അറിയപ്പെടുന്നതിലുട നീളം അറിയുന്നവനായി വിളങ്ങുന്നു. എന്നാൽ ശുദ്ധമായ അറിവിന്റെ മുൻപിൽ അതിനാൽ പ്രകാശിപ്പിക്കപ്പെടുന്നതുകൊണ്ട് ഈ അഹങ്കാരവും അറിയപ്പെടുന്നതായി ഭവിക്കുന്നു എന്നോർക്കേണ്ടതാണ്. അതുകൊണ്ടാ ണല്ലോ പൂർണബോധത്തിൽ അഹങ്കാരവും ഒഴിഞ്ഞുമാറുന്നത്. സാപേക്ഷ മായ അറിവിന്റെ മണ്ഡലത്തിൽ അഹങ്കാരം അറിയുന്നവനും ബുദ്ധിയും പഞ്ച തന്മാത്രകളും അറിയപ്പെടുന്നവയും. ബുദ്ധിയും പഞ്ചതന്മാത്രകളും കൂടി ച്ചേർന്നാണ് പിന്നെ മനസ്സ്, ഇന്ദ്രിയങ്ങൾ, ബാഹ്യവിഷയങ്ങൾ ഇവയെല്ലാം രൂപംകൊള്ളുന്നത്.

അറിയപ്പെടുന്ന ബുദ്ധി, പഞ്ചതന്മാത്രകൾ, അറിയുന്നവനായ അഹങ്കാരം ഇവ ഏഴെണ്ണം. ഇവയോടൊപ്പം ഇവയിലെല്ലാം പകർന്നിരിക്കുന്ന മൂലഭൂത മായ അറിവും കൂടെച്ചേർന്നാൽ എണ്ണം എട്ടാകും. ഇങ്ങനെ ഒരേ അറിവു തന്നെ എട്ടായി പിരിയുന്നു എന്നാണടുത്ത പദ്യം വെളിപ്പെടുത്തുന്നത്.

14. അറിയുന്നവനെന്നറിയാ-
മറിവെന്നറിയുന്നവന്നുമെന്നാകിൽ
അറിവൊന്നറിയുന്നവനൊ-
ന്നറിയുന്നതിലാറിതെട്ടുമായീടും.

അറിയുന്നവനും - അറിയുന്നവനായ അഹങ്കാരത്തിനും; അറിയുന്നവ നെന്നറിയാം - അറിയുന്നവനാണു ഞാൻ എന്ന ബോധമുണ്ട്; എന്ന് അറിവ് - എന്നതാണ് അറിവ്; എന്നാകിൽ - എന്നുവന്നാൽ; അറിവൊന്ന് - അറിവ് ഒരെണ്ണം; അറിയുന്നവനൊന്ന് - അറിയുന്നവനായ അഹങ്കാരം ഒരെണ്ണം; അറി യുന്നതിലാറ് - അറിയപ്പെടുന്നവയിൽ ബുദ്ധി, പഞ്ചതന്മാത്രകൾ എന്നാറെണ്ണം; ഇത് - ഈ അറിവ്; എട്ടുമായീടും - ഇങ്ങനെ എട്ടായും വേർതിരിയുന്നു.

അറിയുന്നവനായ അഹങ്കാരത്തിനും അറിയുന്നവനാണു ഞാൻ എന്ന ബോധമുണ്ട് എന്നതാണ് അറിവ്; എന്നു വന്നാൽ അറിവ് ഒരെണ്ണം; അറിയു ന്നവനായ അഹങ്കാരം ഒരെണ്ണം; അറിയപ്പെടുന്നവയിൽ ബുദ്ധി. പഞ്ചതന്മാ ത്രകൾ എന്നാറെണ്ണം; ഈ അറിവ് ഇങ്ങനെ എട്ടായും വേർതിരിയുന്നു.

## ഇതെട്ടുമായീടും

അഹങ്കാരം, ബുദ്ധി, സൂക്ഷ്മതന്മാത്രകൾ എന്നിങ്ങനെ അറിവ് ഏഴായി പിരിയുന്നു എന്നു നാം നേരത്തെ കണ്ടു. ഇവയിലെല്ലാം ഉണ്മയുടെ സ്വരൂപ മായ അറിവ് പകർന്നു നിൽക്കുന്നതായി കാണാൻ കഴിയും. ഞാൻ ഉണ്ട് എന്ന് അഹങ്കാരം അറിയുന്നു. ബോധം ഉണ്മയുടെ അനുഭവം അഹങ്കാരത്തി ലേക്ക് പകരുന്നതുകൊണ്ടാണങ്ങനെ അറിയാൻ കഴിയുന്നത്. ഞാൻ ബുദ്ധി യെയും പഞ്ചതന്മാത്രകളെയും അറിയുന്നുണ്ട് എന്നും അഹങ്കാരം അറിയു ന്നു. ബോധത്തിന്റേതായ ഉണ്മ അഹങ്കാരം വഴി ബുദ്ധിക്കും പഞ്ചതന്മാത്ര കൾക്കും പകർന്നു കിട്ടുന്നതുകൊണ്ടാണ് അങ്ങനെ അറിയാൻ കഴിയുന്നത്. അപ്പോൾ അഹങ്കാരത്തിന്റേതായ ഞാനുണ്ട്. അറിയപ്പെടുന്നവയുണ്ട് എന്ന അനുഭവത്തെ നമുക്ക് അറിവ് എന്നു വിളിക്കാം. അങ്ങനെയായാൽ നേരത്തേ ഏഴായി വേർതിരിഞ്ഞു കണ്ട അറിവ് ആ വേർതിരിവിൽ തന്നെക്കൂടി പ്രത്യേ കമാക്കി നിറുത്തുന്നതോടെ എട്ടു ഘടകങ്ങളായി ഭിന്നിച്ചതുപോലെ തോന്നാ നിടവരുന്നു. ആ എട്ടു ഘടകങ്ങളാണ് അറിവ്, അറിയുന്നവൻ, ബുദ്ധി, പഞ്ച തന്മാത്രകൾ ചിന്തിക്കുന്ന ഒരാൾക്ക് ഈ എട്ടും അറിവ് അഥവാ ബോധം തന്നെയെന്നു കാണാൻ കഴിയും.

അറിയുന്നവനായ അഹങ്കാരം, അറിയപ്പെടുന്നവയായ ബുദ്ധി, പഞ്ച തന്മാത്രകൾ ഇവയോടു അറിവ് വേർതിരിഞ്ഞു കൂടിച്ചേർന്നതായി കണ്ടു വല്ലോ. അതോടെ ഒരു മാറ്റം വന്നുചേരുന്നു. അറിവിനെ വേർതിരിക്കാതിരു ന്നിടത്തോളം അഹങ്കാരം അറിയുന്നവനും ബുദ്ധി മുതലായവ അറിയപ്പെടു ന്നവയും എന്നു തോന്നി. എന്നാൽ അറിവ് വേർതിരിഞ്ഞതോടെ അഹങ്കാ രവും അറിയപ്പെടുന്നവയുടെ കൂട്ടത്തിൽപ്പെട്ടു. അറിവിനെ അഥവാ ബോധത്തെ വേർതിരിച്ചറിയുമ്പോഴുണ്ടാകുന്ന ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ അവസാനപദ്യത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

15. അറിയപ്പെടുമിതിനൊത്തീ–
    യറിവേഴൊന്നിങ്ങുതാനുമെട്ടായി
    അറിവിങ്ങനെ വെവ്വേറാ–
    യറിയപ്പെടുമെന്നതും വിടുർത്തീടിൽ.

അറിയപ്പെടുമെന്നതിന് – അറിയപ്പെടുന്നവയോട്; ഈ അറിവ് ഒത്തു – മേൽ കാണിച്ച അറിവു കൂടിച്ചേർന്ന്; ഏഴ് – ഏഴും; ഒന്നിങ്ങുതാനും – പിന്നെ ഒന്നു താനും ചേർന്നു; എട്ടായി – എട്ടായി വേർതിരിയുന്നു; വിടുർത്തീടിൽ – പലതാക്കിക്കാണാൻ മുതിർന്നാൽ; ഇങ്ങനെ – ഈ രീതിയിൽ; അറിവ് – അറി വുതന്നെ; വെവ്വേറായി – വേറെ വേറെ പലതായി; എന്നതും – എന്ന വസ്തു തയും; അറിയപ്പെടും – അറിയാനിടയാകും.

അറിയപ്പെടുന്നവയോടു മേൽ കാണിച്ച അറിവ് കൂടിച്ചേർന്ന് ഏഴും പിന്നെ ഒന്നു താനും ചേർന്ന് എട്ടായി വേർതിരിയുന്നു. പലതായി കാണാൻ മുതിർന്നാൽ ഈ രീതിയിൽ അറിവു തന്നെ വേറെ വേറെ പലതായി എന്ന വസ്തുതയും അറിയാനിടയാകും.

**അറിവിങ്ങനെ വെവ്വേറായ്**

അറിവ് അഥവാ ബോധം വേർതിരിയുന്നതുവരെ അഹങ്കാരം അറിയുന്നവനും ബുദ്ധി മുതലായവ അറിയപ്പെടുന്നവയുമായി തോന്നിയിരുന്നു. അറിവ് വേർതിരിഞ്ഞതോടെ അഹങ്കാരവും അറിവിൽ പ്രകാശിക്കുന്നതായതുകൊണ്ട് അറിയപ്പെടുന്നതായി മാറി. അങ്ങനെ അറിയപ്പെടുന്നത് ഏഴായിത്തീർന്നു. ഈ ഏഴെണ്ണത്തെയും അറിയിക്കുന്ന അറിവ് എട്ടാമത്തേതായും എണ്ണപ്പെട്ടു. അഹങ്കാരത്തെ അറിവ് പ്രകാശിപ്പിക്കുന്നു എന്നു പറഞ്ഞതെന്താണ്? അഹങ്കാരം 'ഞാൻ ഉണ്ട്' എന്നിങ്ങനെ ഉണ്മ അനുഭവിക്കുന്നുണ്ടല്ലോ. ഉണ്മയുടെ ഈ അനുഭവത്തിലാണ് അഹങ്കാരം പ്രകാശിക്കുന്നത്. ഉണ്മയുടെ അനുഭവം അറിവിന്റെ അഥവാ ബോധത്തിന്റെ മാത്രം അനുഭവമാണ്. അഹങ്കാരം ഉണ്മയിൽ പ്രകാശിക്കുന്ന ഒരനുഭവമാണല്ലോ. അതുകൊണ്ട് അഹങ്കാരം അറിവിനാൽ അഥവാ ബോധത്താൽ അറിയപ്പെടുന്ന ഒരനുഭവമാണെന്നു സൂക്ഷ്മപരിശോധനയിൽ തെളിയുന്നു. അറിവിന്റെ പൂർണ സാക്ഷാത്കാരത്തിൽ ഈ അഹങ്കാരം അറിവിൽ ഒളിഞ്ഞു മറയുകയും ചെയ്യുന്നു എന്നു സത്യദർശികൾ അനുഭവിച്ചറിഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ് അറിവിന്റെ വേർതിരിവിൽ അഹങ്കാരം പോലും അറിയപ്പെടുന്നതായി മാറുന്നത്. അഹങ്കാരത്തിൽ കടന്ന് അതിനെ ഉള്ളതാക്കിത്തീർക്കുന്ന അറിവ് അഥവാ ബോധം പിന്മാറിയാൽ അഹങ്കാരമുൾപ്പെടെ എല്ലാം മാഞ്ഞു മറയുന്നു. ബോധം പൂർണമായി, ആനന്ദഘനമായി, അനുഭവസ്വരൂപമായി ബാക്കിനിൽക്കുകയും ചെയ്യുന്നു. ഇതാണു മോക്ഷം. ഇതനുഭവിച്ചറിഞ്ഞതുകൊണ്ടാണ് എല്ലാം അറിവിന്റെ അഥവാ ബോധത്തിന്റെ തന്നെ രൂപാന്തരങ്ങളാണെന്നു സംശയലേശമെന്യേ പ്രഖ്യാപിച്ചിരിക്കുന്നത്.

അദ്വൈതസത്യത്തിന്റെ ആഴമേറിയ അനുഭവത്തിലെ ഗൂഢരഹസ്യങ്ങൾ ഒളിഞ്ഞിരിക്കുന്നവയാണ് 'അറിവ്' എന്ന പേരിൽ രചിക്കപ്പെട്ടിട്ടുള്ള ഈ കൊച്ചു ഭാഷാപദ്യങ്ങൾ. ഈ പതിനഞ്ചുപദ്യങ്ങളും പതിനഞ്ചു ദിവ്യമന്ത്രങ്ങളായി കണക്കാക്കപ്പെടാം. ഉപനിഷന്മന്ത്രങ്ങളെപ്പോലെ ഇവ അത്ഭുതകരമായ സംഗ്രഹണശക്തിയും അനുഭവമാധുര്യവും ഉൾക്കൊള്ളുന്നു. ഈ ജ്ഞാനകൗസ്തുഭം കൈരളിക്കു കനിഞ്ഞരുളിയ സത്യപുരുഷന്റെ മുൻപിൽ നമുക്കു സാഷ്ടാംഗം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 4

# നിർവൃതിപഞ്ചകം

1916–ലായിരുന്നു ഗുരുദേവൻ തിരുവണ്ണാമലയിലെത്തി ശ്രീ രമണമ ഹർഷിയെ കണ്ടത്. മഹർഷി അനുഭവിക്കുന്ന നിർവൃതി കണ്ടു രചിച്ചതാണ് നിർവൃതിപഞ്ചകം. ഈ അഞ്ചു പദ്യവും തുടർന്നു താഴെ ഉദ്ധരിക്കുന്ന പദ്യവും രമണാശ്രമത്തിലെ നോട്ടുബുക്കിൽ ഇപ്പോഴും കാണ്മാനുണ്ട്:–

ഇത്യാദി വാദോപരതം മഹാന്തം
പ്രശാന്തഗംഭീരനിജസ്വഭാവം
ശോണാചലേ ശ്രീരമണം നിരീക്ഷ്യ
പ്രോവാച നാരായണസംയമീന്ദ്രഃ

പ്രശാന്തഗംഭീരനിജസ്വഭാവനും സംയമീന്ദ്രനുമായ നാരായണൻ ഭേദ വാദോപരതനും മഹാനുമായ ശ്രീരമണനെ ശോണാചലത്തിൽ കണ്ടെഴുതിയ കൃതിയാണു നിർവൃതിപഞ്ചകമെന്നാണ് ശ്ലോകതാത്പര്യം. ശിവഗിരിയിൽ നിന്നും ഈയിടെ രമണാശ്രമം സന്ദർശിച്ച ശ്രീ സച്ചിദാനന്ദസ്വാമിയിൽ നിന്നു മാണ് വ്യക്തമായ ഈ വിവരം ലഭിച്ചത്.

ജീവന്മുക്തിനേടി പരിലസിക്കുന്ന ഒരു പരമഹംസൻ അനുഭവി ക്കുന്ന നിർവൃതിയുടെ പൂർണരൂപമാണ് അനുഷ്ടുപ്വൃത്തത്തിലുള്ള ഈ അഞ്ചു പദ്യങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നത്. ഒരു വിട്ടുവീഴ്ചയുമി ല്ലാത്ത അദ്വൈതാനുഭവം. അറിയപ്പെട്ടതും അറിയപ്പെടാത്തതും എല്ലാം തുല്യം. താനെന്നും അന്യനെന്നും യാതൊരു ഭേദവുമില്ല. രമണ മഹ ർഷി അനുഭവിച്ചിരുന്നതീ നിർവൃതിയാണ്. ശ്രീനാരായണഗുരുദേവനും അനുഭവിച്ചിരുന്നതീ നിർവൃതിതന്നെ. ഇവിടെയെത്തിയാൽ ആരുടെ സത്യദർശനവും ഒന്നുതന്നെ. ഇവിടെയെത്തിയാലേ ആരുടെ ജീവി തവും ധന്യമാവൂ. അദ്വൈതത്തിൽ പോലും ഭേദം കാണാൻ ശ്രമിക്കു ന്നവർ ഈ കൃതി മനനം ചെയ്തുറപ്പിക്കേണ്ടതാണ്. ഈ കൃതി നിത്യ പാരായണം ചെയ്യുന്നവർക്കുപോലും നിർവൃതിക്കുള്ള വഴി തെളിയും.

കോ നാമ ദേശഃ കാ ജാതിഃ
പ്രവൃത്തിഃ കാ കിയദ്വയഃ
ഇത്യാദിവാദോപരതിർ–
യസ്യ തസ്യൈവ നിർവൃതിഃ 1

77-2003 24

ആഗച്ഛ ഗച്ഛ മാ ഗച്ഛ
പ്രവിശ ക്വ നു ഗച്ഛസി
ഇത്യാദിവാദോപരതിർ-
യസ്യ തസ്യൈവ നിർവൃതിഃ 2

ക്വ യാസ്യസി കദായാതഃ
കുത ആയാസി കോസി വൈ
ഇത്യാദിവാദോപരതിർ-
യസ്യ തസ്യൈവ നിർവൃതിഃ 3

അഹം ത്വം സോഽയമന്തർഹി
ബഹിരസ്തി ന വാസ്തി വാ
ഇത്യാദിവാദോപരതിർ-
യസ്യ തസ്യൈവ നിർവൃതിഃ 4

ജ്ഞാതാജ്ഞാതസമഃ സ്വാന്യ-
ഭേദശൂന്യഃ കുതോ ഭിദാ
ഇത്യാദിവാദോപരതിർ-
യസ്യ തസ്യൈവ നിർവൃതിഃ 5

## വ്യാഖ്യാനം

ആർക്കാണു 'നിർവൃതി' എന്നു വിവരിക്കുന്ന അഞ്ചു പദ്യങ്ങളടങ്ങുന്നതാണീ കൃതി. സംസ്കൃതമാണു ഭാഷ. നിർവൃതി നിരന്തരം സ്വാനുഭവമാക്കി ജീവിച്ച ഗുരുവിന്റെ വാക്കുകളാണിവയെന്നു സ്പഷ്ടം. എന്താണു നിർവൃതി? മോക്ഷമാണു നിർവൃതി. എന്താണു മോക്ഷം? ബന്ധവിമുക്തിയാണു മോക്ഷം. എന്താണു ബന്ധം? പലതുണ്ടെന്ന തോന്നലാണു ബന്ധം. അപ്പോൾ വസ്തു ഒന്നേയുള്ളൂ എന്നറിയുന്നതാണു മോക്ഷമെന്നു സിദ്ധമായല്ലോ. അതുതന്നെയാണു നിർവൃതി. അതെങ്ങനെ ആർക്കു ലഭിക്കുമെന്നാണ് അഞ്ചു കൊച്ചു പദ്യങ്ങളിൽ മനോഹരമായി വിവരിച്ചിരിക്കുന്നത്.

വാദങ്ങളെല്ലാം ആരിൽ പൂർണമായി ഉപശമിക്കുന്നുവോ അവനുള്ളതാണു നിർവൃതി. പലതുണ്ടെന്ന തോന്നലാണു വാദത്തിന്റെ ഉറവിടം. ഒന്നേ ഉള്ളൂവെങ്കിൽ എന്തു വാദിക്കാനാണ്? നമുക്ക് ഓരോ പദ്യമായി പരിശോധിക്കാം:-

1. കോ നാമ ദേശഃ കാ ജാതിഃ പ്രവൃത്തിഃ കാ കിയദ്വയഃ
ഇത്യാദിവാദോപരതിർയസ്യ തസ്യൈവ നിർവൃതിഃ

ദേശഃ കഃ നാമ-നാടേതാണ്; കാ ജാതിഃ-ജാതി ഏതാണ്; പ്രവൃത്തിഃ കാ-തൊഴിലെന്താണ്; വയഃ കിയദ്-വയസെത്രയായി; യസ്യ-ആർക്കാണോ; ഇത്യാദിവാദോപരതിഃ-ഇങ്ങനെയുള്ള ചോദ്യങ്ങൾ അവസാനിച്ചിട്ടുള്ളത്; തസ്യ

ഏവ-അവനു തന്നെയാണ്; നിർവൃതിഃ-മോക്ഷം അഥവാ ശാശ്വതശാന്തി കൈവന്നിട്ടുള്ളത്.

നാടേതാണ്, ജാതി ഏതാണ്, തൊഴിലെന്താണ്, വയസെത്രയായി, ആർക്കാണോ ഇങ്ങനെയുള്ള ചോദ്യങ്ങൾ അവസാനിച്ചിട്ടുള്ളത് അവനുത ന്നെയാണ് മോക്ഷം അഥവാ ശാശ്വത ശാന്തി കൈവന്നിട്ടുള്ളത്.

## തസ്യൈവ നിർവൃതിഃ

എല്ലാത്തരം ഭേദചിന്തകളും ഒഴിഞ്ഞുമാറി വസ്തു ഒന്നേയുള്ളു എന്ന നുഭവിക്കുന്നതാണ് നിർവൃതി. സ്ഥൂലസൂക്ഷ്മരൂപത്തിലുള്ള ജഡതത്വങ്ങളെ ആശ്രയിച്ചു പല ഘട്ടങ്ങളിലായി ഉണ്ടാവുന്നവയാണ് ഭേദചിന്തകൾ. സ്ഥൂല ശരീരങ്ങളെ ആശ്രയിച്ചുള്ള ഭേദചിന്തകളാണിവിടെ പ്രതിപാദിച്ചിരിക്കുന്നത്. ഞാനീ ജഡശരീരമാണ്; ഇക്കാണുന്നവരെല്ലാം ജഡദേഹങ്ങളാണ് എന്ന ദേഹ ഭാവത്തെ ആശ്രയിച്ച് അനേകം ഭേദചിന്തകൾ രൂപംകൊള്ളുന്നു. 'ദേശമേ താണ്' എന്നു ചോദിച്ചാൽ ദേഹം കഴിഞ്ഞുകൂടുന്ന ഇടമേതാണ് എന്നാണു ചോദ്യതാൽപര്യം. ജാതി, പ്രവൃത്തി, വയസ്സ് ഇവയെല്ലാം ജഡശരീരത്തെ ആശ്രയിക്കുന്ന ചോദ്യങ്ങളാണെന്നു പറയേണ്ടതില്ലല്ലോ. ഈ ചോദ്യങ്ങൾക്കു ത്തരം കിട്ടുമ്പോൾ അവ ചോദ്യകർത്താവിന്റെ ഉള്ളിൽ പലതരം ചിന്ത കൾക്കും വികാരങ്ങൾക്കും രൂപം നൽകി എന്നു വരാം. അതോടെ മനസ്സിന്റെ ശാന്തി മുഴുവന് നഷ്ടമാകും. അങ്ങനെയുള്ളയാൾക്കു നിർവൃതിയെവിടെ? ഞാനും ഇക്കാണുന്ന പ്രപഞ്ചവും ജഡമല്ല, ചേതനനായ ആത്മാവാണ് എന്നറിയുന്നയാൾ ആരോടും ഈ ചോദ്യങ്ങൾ ചോദിക്കയില്ല. ആത്മാവ് സർവവ്യാപിയാണ്. അതുകൊണ്ട് നാടേതെന്നു ചോദിക്കേണ്ട കാര്യമേയി ല്ല. ആത്മാവ് ഒന്നേയുള്ളൂ. അതുകൊണ്ട് അതിനു ജാതിയില്ല. ആത്മാവു നിശ്ചലമാണ്. അതുകൊണ്ടതിനു പ്രവൃത്തിയില്ല. ആത്മാവു സനാതനമാണ്. അതുകൊണ്ടതിനു വയസ്സില്ല. അപ്പോൾ ഈ ലോകത്തു ദേശവും നാനാ ത്വവും ചലനവും നാശവും ഒക്കെ കാണുന്നതോ? അവയെല്ലാം ആത്മാവിൽ വിശേഷിച്ച് വസ്തുസത്തയൊന്നുമില്ലാതെ, മായ ഉണ്ടാക്കിക്കാണിക്കുന്ന വെറും കാഴ്ചകൾ മാത്രം. സത്യം കാണുന്നയാൾ വസ്തുസത്തയില്ലാത്ത കാഴ്ചകളെക്കുറിച്ച് ഒരിക്കലും ചോദ്യങ്ങൾ ചോദിക്കുകയില്ല. മരുഭൂമിയെ ക്കുറിച്ചു നല്ലവണ്ണം അറിയുന്നയാൾ അവിടെക്കാണുന്ന കാനൽജലത്തെക്കു റിച്ച് ഒരിക്കലും ചോദ്യം ചോദിക്കയില്ല. അസത്യദർശനങ്ങളെക്കുറിച്ചുള്ള ചോദ്യങ്ങൾ ആരിൽ എന്നെന്നേയ്ക്കുമായി അസ്തമിക്കുന്നുവോ അയാളാണു നിർവൃതി പ്രാപിച്ചവൻ അയാൾ സർവത്ര സത്യം ദർശിച്ചു സംശയരഹിത നായി സദാ നിർവൃതി അഥവാ മോക്ഷം അനുഭവിക്കുന്നു.

ഭൗതികലാഭേച്ഛയോടുകൂടിയ നിരന്തരമായ കർമവ്യഗ്രതയാണു മനു ഷ്യന്റെ നിർവൃതിയെ തടയുന്ന മറ്റൊരു പ്രധാനഘടകം. ഈ കർമവ്യഗ്രത ആർക്കു വിട്ടുമാറുന്നുവോ അയാൾ നിർവൃതിയനുഭവിക്കുന്നു എന്നാണിനി പ്രതിപാദിക്കുന്നത്:-

2. ആഗച്ഛ ഗച്ഛ മാ ഗച്ഛ പ്രവിശ ക്വാനുഗച്ഛസി
ഇത്യാദിവാദോപരതിര്യസ്യ തസ്യൈവ നിർവൃതിഃ

ആഗച്ഛ-വരൂ; ഗച്ഛ-പോവൂ; മാ ഗച്ഛ-പോകരുത്; പ്രവിശ്യ-കടന്നുവരൂ; ക്വാനു ഗച്ഛസി-എവിടേയ്ക്കാണു പോക്ക്; ഇത്യാദി വാദോപരതി-കർമപരങ്ങളായ ഇത്തരം വാദകോലാഹലങ്ങളുടെ അവസാനം; യസ്യ-ആർക്കുണ്ടാകുന്നുവോ; തസ്യ ഏവ-അയാൾക്കു മാത്രമേ; നിർവൃതിഃ-നിർവൃതി അനുഭവപ്പെടൂ.

വരൂ, പോവൂ, പോകരുത്, കടന്നുവരൂ, എവിടേയ്ക്കാണു പോക്ക്; കർമപരങ്ങളായ ഇത്തരം വാദകോലാഹലങ്ങളുടെ അവസാനം ആർക്കുണ്ടാകുന്നുവോ അയാൾക്കു മാത്രമേ നിർവൃതി അനുഭവപ്പെടൂ.

## തസ്യൈവ നിർവൃതിഃ

മനുഷ്യൻ കർമമയനായിട്ടാണു വന്നു പിറക്കുന്നത്. പിറവിക്കു കാരണം തന്നെ കർമമാണ്. ഇവിടെ കർമമെന്നു പറഞ്ഞാൽ മനസ്സിന്റെ സങ്കൽപങ്ങളും നാവിന്റെ സംഭാഷണങ്ങളും ശരീരത്തിന്റെ പ്രവൃത്തികളും ഒക്കെ കർമമാണ്. ഈ കർമങ്ങളാണ് നിശ്ചലവും ആനന്ദഘനവുമായ ആത്മാവിനെ മറച്ചിരിക്കുന്നത്. ഇന്നത്തെ കർമം ഇന്നലത്തെ കർമത്തിന്റെ തുടർച്ചയാണ്. ഇതെന്നു തുടങ്ങിയെന്നൊട്ടു നിശ്ചയവുമില്ല. കർമം ചെയ്യാതെ ഒരു നിമിഷംപോലും കഴിഞ്ഞുകൂടാൻ ആർക്കും സാധ്യവുമല്ല. ഈ കർമംകൊണ്ട് കാര്യമായ വല്ല പ്രയോജനവുമുണ്ടോ? അൽപസ്വൽപമൊക്കെ സുഖം അനുഭവിക്കുന്നുണ്ടെങ്കിൽ അതിന്റെ എത്രയോ ഇരട്ടി ആയാസം അനുഭവിക്കേണ്ടതായും വരുന്നു. ഇതിനൊരു പോംവഴിയേ ഉള്ളൂ. വ്യക്തമായ വസ്തുബോധം ഉൾക്കൊണ്ട് ഭൗതിക ഫലേച്ഛ വെടിഞ്ഞ് ഈശ്വരാർപ്പണബുദ്ധിയോടെ കർമം ചെയ്യണം. അങ്ങനെയായൽ കർമവാസന ക്രമേണ കുറയും. ഇതുതന്നെയാണ് കർമ്മോപരതി. ഇതു സാധിച്ചാൽ ആനന്ദഘനമായ ആത്മാവു തെളിയും. അതോടെ നിർവൃതി ലാഭവും ഉണ്ടാകും. ഇക്കാര്യമാണു ഗുരുദേവൻ ഇവിടെ വ്യക്തമാക്കിയിരിക്കന്നത്. ആഗച്ഛ, ഗച്ഛ ഇത്യാദി പദങ്ങൾ എല്ലാവിധത്തിലുമുള്ള കർമങ്ങളിൽ മനുഷ്യനു വന്നുചേരുന്ന വ്യഗ്രതയെ സൂചിപ്പിക്കുന്നവയാണ്.

എല്ലാത്തരം ഭേദചിന്തകളും അടങ്ങുന്നവനേ നിർവൃതിയുള്ളൂ എന്നു സംഗ്രഹിച്ചു പ്രതിപാദിക്കുകയാണ് അടുത്ത പദ്യത്തിൽ:-

3. ക്വ യാസ്യസി കദായാതഃ കുതഃ ആയാസി കോസി വൈ
ഇത്യാദിവാദോപരതിര്യസ്യ തസ്യൈവ നിർവൃതിഃ

ക്വ യാസ്യസി-എങ്ങോട്ടു പോകുന്നു; കദാ ആയാതഃ-എപ്പോൾ വന്നു; കുതഃ ആയാസി-എവിടെനിന്നു വരുന്നു; കഃ അസിവൈ-നീ ആരാണ്; ഇത്യാദിവാദോപരതിഃ-ഇത്തരം വാദങ്ങളുടെ എല്ലാം അവസാനം; യസ്യ-ആർക്കു വന്നിട്ടുണ്ടോ; തസ്യ ഏവ-അയാൾക്കു മാത്രമേ; നിർവൃതിഃ-നിർവൃതിയുള്ളൂ.

എങ്ങോട്ടുപോകുന്നു, എപ്പോൾ വന്നു, എവിടെ നിന്നു വരുന്നു, നീ ആരാണു ഇത്തരം വാദങ്ങളുടെയെല്ലാം അവസാനം ആർക്കു വന്നിട്ടുണ്ടോ അയാൾക്കു മാത്രമേ നിർവൃതിയുള്ളൂ.

## തസ്യൈവ നിർവൃതിഃ

എങ്ങോട്ടുപോകുന്നു, എവിടെ നിന്നു വരുന്നു എന്നീ രണ്ടു ചോദ്യങ്ങളും ദേശഭേദത്തെ ആസ്പദമാക്കിയുള്ളവയാണ്. എപ്പോൾ വന്നു എന്നത് കാലഭേദത്തെ ആസ്പദമാക്കിയുള്ള ചോദ്യമാണ്. നീ ആര് എന്നതു വ്യക്തിഭേദത്തെ ആശ്രയിച്ചുള്ളതുമാണ്. ദേശം, കാലം, വ്യക്തി ഇവ മൂന്നുമാണു ഭേദചിന്തയുടെ അടിസ്ഥാനശിലകൾ. ഇവയെ പരസ്പരം ബന്ധിപ്പിച്ചല്ലാതെ ലോകവ്യവഹാരമൊന്നും സാധ്യമല്ല. ഇവ വെറും സാപേക്ഷസങ്കൽപങ്ങളാണെന്ന് ഇന്നാധുനിക ശാസ്ത്രം തന്നെ തെളിയിച്ചു കഴിഞ്ഞിട്ടുണ്ട്. അദ്വയവും ബോധഘനവുമായ ആത്മാവിൽ ശക്തി സ്പന്ദിച്ച് വെറുതേ ഉണ്ടെന്നു തോന്നിക്കുന്നവയാണ് ദേശകാലവ്യക്തിഭേദങ്ങൾ. യാതൊരു വസ്തുസത്തയുമില്ലാത്ത ഈ ഭേദചിന്തകളിൽ മുഴുകി കഴിയുന്നിടത്തോളം മനസ്സിന് ഒരിക്കലും നിർവൃതി അനുഭവിക്കാൻ പറ്റുന്നതല്ല. ആത്മവിചാരം കൊണ്ട് ഈ ഭേദചിന്തകളെ അകറ്റാം. ഒരു സത്യദർശിക്ക് കാലദേശാദി മൃദുനൂലുകളെപ്പോലെ പൊട്ടിച്ചെറിയാനുള്ളതേയുള്ളൂ എന്നു ഗുരുദേവൻ തന്നെ *ജനനീനവരത്നമഞ്ജരി*യിൽ വെളിപ്പെടുത്തിയിട്ടുണ്ട്. ദേശകാലവ്യക്തിഭേദങ്ങൾ ഉപേക്ഷിച്ചയാൾക്കു മാത്രമേ നിർവൃതി അഥവാ മോക്ഷം സാധ്യമാവൂ.

ആത്യന്തികമായ സത്യാനുഭവത്തിൽ ഞാൻ, നീ, അത്, ഇത്, അകം, പുറം എന്നിത്യാദി ഭേദചിന്തകളൊക്കെ അകന്നേ പറ്റൂ എന്നാണിനി വെളിപ്പെടുത്തുന്നത്:–

4. അഹം ത്വം സോയമന്തർഹി ബഹിരസ്തി നവാസ്തി വാ
   ഇത്യാദിവാദോപരതിര്യസ്യ തസ്യൈവ നിർവൃതിഃ

അഹം–ഞാൻ; സഃ–അവൻ; അയം–ഇവൻ; അന്തഃഹി–അകം; ബഹി–പുറം; അസ്തി ന വാ–ഇല്ല; അസ്തി വാ–ഉണ്ട്; ഇത്യാദിവാദോപരതിഃ–ഇങ്ങനെയുള്ള വാദങ്ങളുടെയെല്ലാം ശമനം; യസ്യ–ആർക്കുണ്ടായിട്ടുണ്ടോ; തസ്യ ഏവ–അയാൾക്കുമാത്രമേ; നിർവൃതിഃ–നിർവൃതിയുള്ളൂ.

ഞാൻ, അവൻ, ഇവൻ, അകം, പുറം, ഇല്ല, ഉണ്ട് ഇങ്ങനെയുള്ള വാദങ്ങളുടെയെല്ലാം ശമനം ആർക്കുണ്ടായിട്ടുണ്ടോ അയാൾക്കു മാത്രമേ നിർവൃതിയുള്ളൂ.

## തസ്യൈവ നിർവൃതിഃ

പുറമേ കാണപ്പെടുന്ന സ്ഥൂലഭേദങ്ങൾമാത്രമല്ല അത്യന്തസൂക്ഷ്മങ്ങളായ ആന്തരഭേദങ്ങളെല്ലാം മാറി സർവത്ര അദ്വയബ്രഹ്മത്തെ മാത്രം കണ്ടനുഭവിക്കുന്നതാണു പൂർണമായ നിർവൃതി. ഭേദമാണു ഭയത്തിന്റെ ഉറവിടം.

രണ്ടാമതൊന്നുള്ളപ്പോഴല്ലേ ഭയം വേണ്ടൂ. അദ്വയാനുഭവമാണ് അഭയസ്ഥാനം. ഇതു നേടാനായി ഒരാൾ നിരന്തരം ശ്രവണമനനധ്യാനങ്ങൾ അഭ്യസിക്കേണ്ട താണ്. പ്രപഞ്ചത്തിന്റെ വസ്തുതത്വത്തെക്കുറിച്ച് അതിനെ സാക്ഷാത്കരി ച്ചനുഭവിക്കുന്ന ഗുരുക്കന്മാരിൽ നിന്നും ആവർത്തിച്ചു കേൾക്കുന്നതാണു ശ്രവ ണം. അത്തരം ഗുരുക്കന്മാരെ നേരിട്ടു കാണാൻ കഴിയാത്തവർ മുൻപു ജീവി ച്ചിരുന്ന ഗുരുക്കന്മാരുടെ ഗ്രന്ഥങ്ങൾ വായിച്ചുനോക്കിയറിയേണ്ടതാണ്. ഇങ്ങനെ കേട്ട സത്യവസ്തുവിനെക്കുറിച്ചു യുക്തിവിചാരം ചെയ്തു അതിൽ ബുദ്ധിക്കുറപ്പ് വരുത്തുന്നതാണു മനനം. തുടർന്നു ഏകാന്തധ്യാനം പരിശീ ലിച്ചു ഭേദസങ്കൽപങ്ങളെയകറ്റി ഉള്ളിൽ ആനന്ദഘനമായ ആ സത്യത്തെ സാക്ഷാത്കരിച്ചനുഭവിക്കേണ്ടതാണ്. സമാധ്യനുഭവത്തിലൂടെ ഉള്ളിൽ ആ സത്യത്തെ അനുഭവിക്കുന്നതോടെ സമാധി വിട്ടുണരുമ്പോൾ പുറമേയും ആ സത്യം തന്നെ നിറഞ്ഞു തിങ്ങുന്നതായി അനുഭവിക്കാറാകും. ക്രമേണ കർമ വാസന കുറഞ്ഞു കുറഞ്ഞു സൂക്ഷ്മസൂക്ഷ്മങ്ങളായ ആന്തരഭേദഭാവന കൾപോലും മറയും. ഞാൻ, നീ, ശത്രു, മിത്രം, ഇത്യാദി വ്യക്തിഭേദഭാവന കൾ നഷ്ടമാകും. അകം, പുറം എന്ന ദേശഭേദങ്ങൾ ഇല്ലാതാകും. എന്തിനേ റെ, ഉണ്ട്, ഇല്ല എന്ന സദസത്ഭേദംപോലും മാഞ്ഞുമറയും. ആനന്ദഘന മായ ഒരുണ്മമാത്രം സർവത്ര ഇടതിങ്ങി അനുഭവപ്പെടും. 'ഞാൻ' എന്ന ജീവ ഭാവവും പൂർണമായി ആ ഉണ്മയിൽ തിരോഭവിക്കും. ഇതാണു പൂർണമായ നിർവൃതി അഥവാ മോക്ഷം.

ഈ നിർവൃതി പറഞ്ഞുനടക്കാനുള്ളതല്ല. ഇതനുഭവിക്കാനുള്ളതുമാത്ര മാണ്. പറയാൻ തുടങ്ങിയാൽ ഭേദചിന്ത കടന്നുവന്നേയ്ക്കും. ഈ അനുഭവ രഹസ്യം വെളിപ്പെടുത്തിക്കൊണ്ടു കൃതി ഉപസംഹരിക്കുകയാണു ഗുരുദേ വൻ അഞ്ചാം പദ്യത്തിൽ:-

5. ജ്ഞാതാജ്ഞാതസമഃ സ്വാന്യഭേദശൂന്യഃ കുതോ ഭിദാ
ഇത്യാദിവാദോപരതിര്യസ്യ തസ്യൈവ നിർവൃതിഃ

ജ്ഞാതാജ്ഞാതസമഃ-പൂർണ നിർവൃതി മൗനഘനമായ അനുഭവമാ യതുകൊണ്ട് അറിയ പ്പെടുന്നതും എന്നാൽ അറിയാൻ മാറ്റൊന്നുമില്ലാത്തതു കൊണ്ട് അറിയപ്പെടാ്ത്തതുപോലെയുള്ളതുമാണ്; സ്വാന്യഭേദശൂന്യഃ- താനെന്നോ അന്യമെന്നോ ഉള്ള ഭേദം അതിലില്ല; ഭിദാ കുതഃ-അതുകൊണ്ട് അതിൽ രണ്ടെവിടെ? ഇത്യാദി വാദോപരതിഃ-ഇത്യാദി കാര്യങ്ങളുടെ വാദ ങ്ങളിൽ നിന്നും വിരമിച്ച മൗനാനുഭവം; യസ്യ-ആർക്കുണ്ടാകുന്നുവോ; തസ്യ ഏവ നിർവൃതിഃ-അയാൾക്കുമാത്രമേ നിർവൃതിയുള്ളൂ.

പൂർണനിർവൃതി മൗനഘനമായ അനുഭവമായതുകൊണ്ട് അറിയപ്പെ ടുന്നതും എന്നാൽ അറിയാൻ മറ്റൊന്നില്ലാത്തതുകൊണ്ട് അറിയപ്പെടാത്ത തുപോലെയുള്ളതുമാണ്. താനെന്നോ അന്യമെന്നോ ഉള്ള ഭേദം അതിലില്ല. അതുകൊണ്ട് അതിൽ രണ്ടെവിടെ? ഇത്യാദി കാര്യങ്ങളുടെ വാദങ്ങളിൽ നിന്നും വിരമിച്ച മൗനാനുഭവം ആർക്കുണ്ടാകുന്നുവോ അയാൾക്കുമാത്രമേ നിർവൃതിയുള്ളൂ.

**തസൈ്യവ നിർവൃതിഃ**

വാദങ്ങളും ചർച്ചകളും പൂർണമായി അവസാനിക്കണം. വാദങ്ങൾ ശേഷിക്കുന്നിടത്തോളം അവ പൂർണമായ അദ്വൈത വസ്തുവിനെക്കുറിച്ചായാലും ഭേദബുദ്ധി അവശേഷിക്കുന്നു എന്നാണർഥം. അദ്വൈതം എങ്ങനെ വാദിച്ചു തീരുമാനിക്കാൻ പറ്റും. മൗനഘനമായ ബോധാനുഭവമായതുകൊണ്ട് അതറിയപ്പെടുന്നതാണെന്ന് പറയാം. എന്നാൽ മാറിനിന്നറിയാൻ ആരുമില്ലാത്തതുകൊണ്ട് അതറിയപ്പെടുന്നതാണെന്നു പറയാനും വയ്യ, ഇതാണ് ജ്ഞാതാജ്ഞാതസമത്വം. ഈ സ്ഥിതി വാദിച്ചു ബോധ്യപ്പെടാൻ പറ്റുമോ? ഞാനെന്നോ അന്യമെന്നോ ഉള്ള അനുഭവം അവിടില്ല. അവിടെ രണ്ടില്ല. ഇത്തരം ഒരനുഭവത്തെക്കുറിച്ചു മനുഷ്യമനസ്സിനു സങ്കൽപിക്കാൻ പറ്റുമോ? അതുകൊണ്ട് വാദങ്ങൾ കൊണ്ടൊന്നും പ്രയോജനമില്ല. സ്വയം അതായി ത്തീർന്ന് അനുഭവിക്കുകയേ മാർഗമുള്ളു. 'അനുഭവിയാതറിവീല' എന്നു ഗുരുദേവൻ തന്നെ *ആത്മോപദേശ ശതക*ത്തിൽ പ്രഖ്യാപിച്ചിട്ടുണ്ട്. അവിടെ അദ്ദേഹം അദ്വൈത ബ്രഹ്മാനുഭവത്തെ 'മൗനഘനാമൃതാബ്ധി' എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്. വാദങ്ങളെല്ലാം വെടിഞ്ഞ് ആരനുഭവത്തിനു മുതിരുമോ അയാൾക്കുമാത്രമേ നിർവൃതി രൂപമായ അദ്വൈതാനുഭവം സാധ്യമാവൂ.

ഗുരുദേവന്റെ അദ്വൈതാനുഭവത്തിന്റെ ആഴം കാട്ടിത്തരുന്ന കൃതിയാണ് നിർവൃതിപഞ്ചകം. ആ സ്വാനുഭവാമൃതം മറ്റുള്ളവരെ പകർന്നനുഭവിപ്പിക്കുന്ന ഗുരുവിനെ നമുക്കു ഭക്തിപൂർവം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 5

# ശ്ലോകത്രയീ

അസ്തി ധർമീത്യനുമിതിഃ
കഥം ഭവതി വാഗപി?
അസന്നികൃഷ്ടത്വാദസ്മിൻ
പ്രത്യക്ഷമനുമാനവത്. 1

ന വിദ്യതേഽസ്തി ധർമീതി
പ്രത്യക്ഷമനുമാനവത്
മാനാഭാവാദസൗ നേതി
ബോധ ഏവാവശിഷ്യതേ. 2

അസന്നികൃഷ്ടത്വാദസ്യ
പ്രത്യക്ഷം ധർമധർമിണോഃ
അസ്യഷ്ടസാഹചര്യാച്ച
ധർമിണ്യനുമിതിഃ കുതഃ? 3

## വ്യാഖ്യാനം

ശുദ്ധവും ആനന്ദഘനവുമായ ബോധമാണു പ്രപഞ്ചസത്യം. ബോധമാകുന്ന ധർമിയിൽ വെറുതെ കാണപ്പെടുന്ന ധർമങ്ങളാണു പ്രപഞ്ചഘടകങ്ങളെല്ലാം. ധർമങ്ങളെ മാത്രമായി കാണുന്നിടത്തോളം അവ വേറുവേറാണെന്നും വന്നും പോയുമിരിക്കുന്നവയാണെന്നുമായിരിക്കും അനുഭവം. സൂര്യനിൽനിന്നും കിരണങ്ങളെ വേർതിരിച്ചുകാണുന്നിടത്തോളം അവ ഉണ്ടായി മറയുന്നവയാണെന്നു കരുതാനല്ലേ പറ്റൂ. അങ്ങനെയാണെങ്കിൽ ധർമിയായ ശുദ്ധബോധത്തെ കണ്ടെത്താൻ എന്താണുപായം? സ്വയം അതായിത്തീർന്നനുഭവിക്കുകയല്ലാതെ വേറെ ഉപായമില്ല. പ്രപഞ്ചഘടകങ്ങളെ കണ്ടെത്താനുപകരിക്കുന്ന പ്രത്യക്ഷം, അനുമാനം, ശബ്ദം എന്നീ പ്രമാണങ്ങളൊന്നും പരമസത്യത്തെ കാണാൻ ഉപകരിക്കുന്നവയല്ല. സത്യാനുഭവത്തിൽ ഈ പ്രമാണങ്ങൾക്കു പ്രവേശനമില്ലെന്നു വിവരിക്കുന്ന മൂന്നു കൊച്ചു സംസ്കൃത പദ്യങ്ങളുൾപ്പെട്ട ഗുരുദേവ കൃതിയാണു 'ശ്ലോകത്രയീ'.

അനുമാനം, ശബ്ദം, പ്രത്യക്ഷം എന്നീ മൂന്നു പ്രമാണങ്ങളും ധർമിയായ സത്യത്തിൽ നിഷേധിക്കുകയാണ് ഒന്നാം പദ്യത്തിൽ തന്നെ:-

1. അസ്തി ധർമീത്യനുമിതിഃ
കഥം ഭവതി വാഗപി?
അസന്നികൃഷ്ടത്വാദസ്മിൻ
പ്രത്യക്ഷമനുമാനവത്

ധർമീ-പ്രപഞ്ചരൂപമായി കാണപ്പെടുന്ന ധർമത്തിന് ഒരു ധർമി; അസ്തി -നിലവിലുണ്ട്; ഇതി അനുമിതിഃ-എന്ന അനുമാനവും; വാക് അപി-ശബ്ദപ്രമാണവും; കഥം ഭവതി-എങ്ങനെ സാധിക്കാനാണ്?; അസ്മിൻ-ഈ ധർമിയിൽ; അസന്നികൃഷ്ടത്വാത്-ഇന്ദ്രിയസംയോഗം സാദ്ധ്യമല്ലാത്തതുകൊണ്ട്; പ്രത്യക്ഷം-പ്രത്യക്ഷപ്രമാണം; അനുമാനവത്-അനുമാനം പോലെ അസാദ്ധ്യമായിത്തന്നെയിരിക്കുന്നു.

പ്രപഞ്ചരൂപമായി കാണപ്പെടുന്ന ധർമത്തിന് ഒരു ധർമി നിലവിലുണ്ട് എന്ന അനുമാനവും ശബ്ദപ്രമാണവും എങ്ങനെ സാധിക്കാനാണ്? ഈ ധർമിയിൽ ഇന്ദ്രിയ സംയോഗം സാദ്ധ്യമല്ലാത്തതുകൊണ്ട് പ്രത്യക്ഷപ്രമാണം അനുമാനംപോലെ അസാധ്യമായിത്തന്നെയിരിക്കുന്നു.

## വസ്തുവിൽ പ്രമാണനിഷേധം

പ്രപഞ്ചം ധർമമാണ്. ബ്രഹ്മം ധർമിയും. ഉണ്ടായി മറയുന്നതാണ് ധർമം. ഉണ്ടായി മറയുന്ന പ്രപഞ്ചത്തിന് ഉണ്ടാകാതെ മറയാതെ സ്ഥിരമായി ആശ്രയമരുളുന്നതാണു ബ്രഹ്മം. അതുകൊണ്ടതു ധർമി. വസ്തുവാണു ധർമി. പ്രപഞ്ചം അതിന്റെ ധർമം അഥവാ സ്വഭാവം. പ്രപഞ്ചമെന്ന നിലനിൽപ്പിൽ ധർമം കാണ്മാനുണ്ട്. ധർമിയെ കാണ്മാനില്ല. പ്രപഞ്ചരൂപമായ ധർമത്തിലെ ദൃശ്യങ്ങൾ ഉണ്ടെന്നുഭവിക്കുന്നതു പ്രത്യക്ഷം, അനുമാനം, ശബ്ദം എന്ന മൂന്നു പ്രമാണങ്ങൾവഴിയാണ്. ഇന്ദ്രിയങ്ങൾ വഴി വസ്തുക്കളെ നേരിട്ടനുഭവിക്കുന്നതാണു പ്രത്യക്ഷം. ഒരു നിശ്ചിതമായ ഹേതുവിനെ ആശ്രയിച്ച്അതുമായി ബന്ധപ്പെട്ട പദാർഥത്തിന്റെ നിലനിൽപ്പ് ഊഹിച്ചറിയുന്നതാണ് അനുമാനം. പുക കണ്ടിട്ട് അവിടെ തീയുണ്ട് എന്നൂഹിച്ചറിയുന്നതുപോലെ നേരിട്ടു കണ്ട വിശ്വസ്തന്മാർ പറഞ്ഞറിയുന്നതാണു ശബ്ദപ്രമാണം. സത്യസ്വരൂപമറിയാൻ ഈ മൂന്നു പ്രമാണങ്ങളും ഉപകരിക്കുന്നില്ല. അനുമാനപ്രമാണവും ശബ്ദപ്രമാണവും ഒരു വസ്തുവിൽ പ്രവർത്തിക്കണമെങ്കിൽ അവയ്ക്കു മുമ്പു പ്രത്യക്ഷം ചിലർക്കെങ്കിലും സംഭവിച്ചിരിക്കണം. പുകയ്ക്കും അഗ്നിക്കും തമിലുള്ള ബന്ധം പ്രത്യക്ഷമായനുഭവിച്ചിട്ടില്ലാത്തയാളിൽ അനുമാനം ഫലിക്കുകയില്ല. പ്രത്യക്ഷമായനുഭവിച്ചിട്ടില്ലാത്തയാളിന് ഒരു വസ്തുവിനെ പറഞ്ഞു മനസ്സിലാക്കാനും കഴിയില്ല. അപ്പോൾ അനുമാനശബ്ദ പ്രമാണങ്ങൾക്കാശ്രയം പ്രത്യക്ഷമാണ്. എന്താണു പ്രത്യക്ഷം. ഇന്ദ്രിയത്തിലൂടെ നേരിട്ടുള്ള വസ്ത്വനുഭവമാണു പ്രത്യക്ഷം. പ്രപഞ്ചധർമിയായി വർത്തിക്കുന്ന പര ബ്രഹ്മത്തിൽ ഇന്ദ്രിയങ്ങൾക്കു ചെന്നെത്താനേ കഴികയില്ല. അത് ഇന്ദ്രിയാതീതമാണ്. അതുകൊണ്ടതിൽ പ്രത്യക്ഷ പ്രമാണം പ്രവർത്തിക്കയില്ല. പ്രത്യക്ഷപ്രമാണം പ്രവർത്തിക്കയില്ലെന്നുള്ള കാരണത്താൽതന്നെ അനുമാനവും ശബ്ദവും ധർമിയിൽ പ്രവർത്തിക്കാനോ സാദ്ധ്യമല്ല. അപ്പോൾചിലരൊക്കെ ബ്രഹ്മത്തെ

സാക്ഷാത്കരിക്കുന്നതായി പറയുന്നതോ? ഉപനിഷത്തുകളും മറ്റും ബ്രഹ്മ സ്വരൂപം വിവരിക്കാൻ ശ്രമിക്കുന്നതോ? പൂർണമായ ബ്രഹ്മാനുഭവം ഇന്ദ്രിയ പ്രത്യക്ഷമല്ല. സ്വയം ബ്രഹ്മമായിത്തീരലാണ്. മാറിനിന്നുകൊണ്ടുള്ള മനസ്സിന്റെ ബ്രഹ്മാനുഭവമൊന്നും പൂർണമല്ല. ഇനി സ്വയം ബ്രഹ്മമായിത്തീർന്നയാൾക്ക് ശബ്ദംകൊണ്ടതിനെ പൂർണമായി വിവരിക്കാനും കഴികയില്ല. വിവരണങ്ങ ളെല്ലാം അപൂർണമാണ്. ചുരുക്കത്തിൽ ബ്രഹ്മമെന്ന പ്രപഞ്ചധർമിയെക്കുറി ച്ചുള്ള പൂർണബോധം സ്വയം അതായിത്തീർന്നാൽ മാത്രമേ ഉണ്ടാവുകയുള്ളൂ എന്നു താൽപ്പര്യം. ബാഹ്യപ്രമാണങ്ങളെ ആശ്രയിച്ചൊന്നും ഇന്ദ്രിയാതീത മായ ആ സത്യത്തെ പൂർണമായി ഗ്രഹിക്കാനേ സാധ്യമല്ല.

അപ്പോൾ ഒരു യുക്തിവാദിക്ക് ധർമി ഇല്ലെന്നുള്ള തീരുമാനത്തിലെത്താ നാണെളുപ്പമെന്നാണ് ഇനി ചൂണ്ടിക്കാണിക്കുന്നത്:-

2. ന വിദ്യതേസ്തി ധർമീതി
പ്രത്യക്ഷമനുമാനവത്
മാനാഭാവാദസൗ നേതി
ബോധ ഏവാവശിഷ്യതേ.

ധർമീ അസ്തി-ധർമിയായ സത്യം ഉണ്ട്: ഇതി-എന്നിങ്ങനെ; അനുമാന വത്-അനുമാനത്തിനുപകരിക്കുന്നതായ; പ്രത്യക്ഷം-പ്രത്യക്ഷപ്രമാണം; ന വിദ്യതേ-കാണപ്പെടുന്നില്ല; മാനാഭാവാത്-അങ്ങനെ പ്രമാണമില്ലാത്തതു കൊണ്ട്; അസൗ ന-ഈ ധർമി ഇല്ല; ഇതി ബോധ ഏവ-എന്ന അനുഭവം തന്നെ; അവശിഷ്യതേ-അവശേഷിക്കുകയും ചെയ്യുന്നു.

ധർമിയായ സത്യം ഉണ്ട് എന്നിങ്ങനെ അനുമാനത്തിനുപകരിക്കുന്നതായ പ്രത്യക്ഷപ്രമാണം കാണപ്പെടുന്നില്ല. അങ്ങനെ പ്രമാണമില്ലാത്തതുകൊണ്ട് ഈ ധർമി ഇല്ല എന്ന അനുഭവം തന്നെ അവശേഷിക്കുകയും ചെയ്യുന്നു.

## യുക്തിചിന്തയും സത്യബോധവും

അവനവന്റെ സ്വരൂപം തന്നെയാണു പരമസത്യം. ബോധരൂപമായ ആ സത്യത്തിലാണു വാസ്തവത്തിൽ അതുണ്ടോ ഇല്ലയോ എന്ന ചിന്തപോലും സംഭവിച്ചുകൊണ്ടിരിക്കുന്നത്. ബോധമില്ലെങ്കിൽ ചിന്ത സാദ്ധ്യമില്ലല്ലോ. എന്നാൽ അൽപ്പബുദ്ധിയായ മനുഷ്യന് സ്വസ്വരൂപമായ ബോധം ഉണ്ടെന്നു ചിന്തിച്ചറിയാൻ കഴിയുന്നില്ല. ഇന്ദ്രിയ പ്രത്യക്ഷത്തിനു വിഷയമാകുന്ന ജഡ പദാർഥങ്ങളെയാണവൻ സത്യമായി കണക്കാക്കുന്നത്. ഏതെങ്കിലും ഇന്ദ്രിയ ത്തിന് അനുഭവിക്കാൻ കഴിയുന്നതുമാത്രമേ ഉള്ളൂ എന്നാണവന്റെ ധാരണ. ജഡദൃശ്യങ്ങളെ അനുഭവിക്കുന്ന ബോധത്തെ മാറ്റി നിറുത്തിയിട്ട് അനുഭവി ക്കപ്പെടുന്ന ദൃശ്യങ്ങളെ മാത്രമാണവൻ സത്യമായി കണക്കാക്കുന്നത്. ബോധ ത്തിൽ ഇന്ദ്രിയങ്ങൾക്കു ചെന്നെത്താൻ കഴിവില്ല. ഇന്ദ്രിയങ്ങൾ ബോധത്തിന്റെ ഉപകരണങ്ങൾ മാത്രമാണ്. ഇന്ദ്രിയ പ്രത്യക്ഷമല്ലാത്തതുകൊണ്ട് ബോധരൂപി യായ ധർമിയെ അനുമാനിക്കാനും പറ്റുന്നില്ല. ഇങ്ങനെ ബാഹ്യപ്രമാണങ്ങളെ അവലംബിച്ചു യുക്തിചിന്ത ചെയ്യുന്നയാൾക്ക് ധർമി ഇല്ലെന്ന തീരുമാനത്തി ലെത്താനാണെളുപ്പം. നേരെ മറിച്ച് അന്തർമുഖമായി ധ്യാനനിഷ്ഠമാകുന്ന

മനസ്സിനു മാത്രമേ ധർമിയായ ബോധം ഉണ്ടെന്നൂഹിക്കാനെങ്കിലും സാദ്ധ്യ മാവൂ.

അതുകൊണ്ട് ബാഹ്യങ്ങളായ പ്രത്യക്ഷാനുമാനപ്രമാണങ്ങൾകൊണ്ടു ധർമിയെ അറിയാൻ കൊതിക്കുന്ന യുക്തി ചിന്തകൻ പരാജയമടയുകയേ യുള്ളൂ എന്നു പ്രഖ്യാപിച്ചു കൊണ്ടു ഗുരുദേവൻ പ്രസ്തുതം ഉപസംഹരി ക്കുകയാണു മൂന്നാം പദ്യത്തിൽ:-

3. അസന്നികൃഷ്ടത്വാദസ്യ
 പ്രത്യക്ഷം ധർമധർമിണോഃ
 അസ്പൃഷ്ടസാഹചര്യാച്ച
 ധർമിണ്യനുമിതിഃ കുതഃ

അസ്യ-ഈ ധർമിയുടെ; പ്രത്യക്ഷം-പ്രത്യക്ഷാനുഭവം; അസന്നികൃഷ്ട ത്വാത്-അത് ഇന്ദ്രിയ വിഷയമല്ലാത്തതുകൊണ്ടും; ധർമിണി അനുമതി-ധർമി യിൽ അനുമാനം; ധർമധർമിണോഃ-ധർമത്തിന്റെയും ധർമിയുടെയും; അസ്പൃ ഷ്ടസാഹചര്യാത് ച-സാഹചര്യനിയമം വ്യക്തമല്ലാത്തതുകൊണ്ടും; കുതഃ- എങ്ങനെ സംഭവിക്കാനാണ്?

ഈ ധർമിയുടെ പ്രത്യക്ഷാനുഭവം അത് ഇന്ദ്രിയഗോചരമല്ലാത്തതു കൊണ്ടും ധർമിയിൽ അനുമാനം സാഹചര്യനിയമം വ്യക്തമല്ലാത്തതു കൊണ്ടും എങ്ങനെ സംഭവിക്കാനാണ്.

## അനുഭവിച്ചറിയേണ്ടതാണ് ധർമി

യുക്തിചിന്തയും ബാഹ്യപ്രമാണങ്ങളുംകൊണ്ട് പ്രപഞ്ചത്തിന്റെ ആശ്ര യമായ സത്യത്തെ പൂർണമായറിയാൻ പറ്റുകയില്ല. അതിന്ദ്രിയവിഷയമല്ല. അതുകൊണ്ട് അവിടെ പ്രത്യക്ഷം പ്രവർത്തിക്കുന്നില്ല. പുകയും തീയും സദാ ഒരുമിച്ചു വർത്തിക്കുന്നതു വ്യക്തമായി കാണാവുന്നതുപോലെ ബ്രഹ്മവും പ്രപഞ്ചവും സദാ ഒരുമിച്ചു വർത്തിക്കുന്നതു വ്യക്തമായി കാണാനില്ല. ഇവ യുടെ സാഹചര്യനിയമം അവ്യക്തമായതുകൊണ്ട് ധർമംകണ്ടു ധർമിയെ അനു മാനിക്കാനും പറ്റുന്നില്ല. ഇതിന്റെയൊക്കെ താൽപര്യം പരമസത്യം തികച്ചും യുക്ത്യതീതമാണെന്നാണോ? അതല്ല. യുക്തികൊണ്ടു പൂർണമായി സത്യ സ്വരൂപം കണ്ടെത്താൻ പറ്റുകയില്ലെന്നേയുള്ളൂ. സ്വീകാര്യമാവുന്നിടത്തോളം യുക്തി സ്വീകരിക്കാം. പക്ഷേ യുക്തി അനുഭവത്തെ പിൻതുടരുന്നതായിരി ക്കണം. വേദാന്തം പോലെ യുക്തി തിരയുന്ന മറ്റൊരു ശാസ്ത്രമില്ലെ ന്നോർക്കണം. എങ്കിലും ഭേദചിന്തകളകന്നു സ്വയം സ്വരൂപമായി തെളിയേ ണ്ട സത്യം ഭേദചിന്തകളിൽപ്പെട്ടുഴലുന്നയാളിന്റെ പ്രത്യക്ഷാനുമാനയുക്തി കൾക്ക് എങ്ങനെ തെളിയാനാണ്? സത്യാനുഭവത്തിനു യുക്തിയെമാത്രം ആശ്രയിക്കരുത് എന്നു മാത്രമേ ഈ പറഞ്ഞതിനൊക്കെയർഥമുള്ളൂ. പൂർണ സത്യം അനുഭവിച്ചറിഞ്ഞ ഗുരുവിന്റെ വാക്കുകളിൽ വിശ്വസിച്ച് ആ പാദങ്ങളെ പ്രണാമപൂർവം പിൻതുടർന്നു നമുക്കും അനുഭവത്തിനായി യത്നിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## 6

# വേദാന്തസൂത്രം

അഥ യദാത്മനോ ജിജ്ഞാസുസ്തദിദം ബ്രഹ്മൈവാഹം കിന്തസ്യ ലക്ഷണമസ്യ ച – കതിഗണനയേതി – തജ്ജ്യോതിസ്തേനേദം പ്രജ്വലിതം – തദിദം സദസദിതി ഭൂയോസതസ്സദസദിതി സച്ഛബ്ദാദയോ സദഭാവശ്ചേതി – പൂർവം സദിദമനുസൃത്യ ചക്ഷുരാദയശ്ചൈകം ചേതി ജ്ഞാതൃജ്ഞാന യോരന്യോന്യ – വിഷയവിഷയിത്വാന്മിഥുനത്വമിതി – ഏവം ജ്ഞാനജ്ഞേ യവിഭാഗ ഏകൈകം – രുദ്രത്വമാസീദിതി ബ്രഹ്മൈവാഹം തദിദം ബ്രഹ്മൈ വാഹമസ്മി – അതീതാഗാമിനോരസത്ത്വം യതഃ യദേതദന്വിച്ഛത – പരിമാണം തതഃ – സദസതോരന്യോന്യ കാര്യകാരണത്വാത് – അഹം മമേതി വിജ്ഞാതോ മത്തോ നാന്യ. തദ്വത് തസ്മാത് – ദൃഗ്ദൃശ്യയോഃസ്സമാനകാ ലീനത്വാത് – സുഖൈകത്വാത് – വ്യാപകതയാ ദിശാമസ്തിത്വാത് – അണു മഹദവയവതാരതമ്യസ്യാഭാവാത് – അസതോഽവ്യാപകത്വാത് –ആത്മാന്യത്കി ഞ്ചിന്നാസ്തി – തസ്മാത്തസ്യ സത്ത്വാച്ച.

### ഭാഷ്യം

സംസ്കൃതഭാഷയിലെ സൂത്രസാഹിത്യത്തെ അനുകരിച്ചു രചിച്ചിട്ടുള്ള കൃതിയാണു 'വേദാന്തസൂത്രം'. എന്താണു സൂത്രം?

*അല്പാക്ഷരമസന്ദിഗ്ദ്ധം സാരവത് വിശ്വതോമുഖം*
*അസ്തോഭമനവദ്യം ച സൂത്രം സൂത്രവിദോവിദുഃ*

അല്പാക്ഷരം, സംശയരഹിതം, സാരവത്ത്, സമ്പൂർണം, അചഞ്ചലം, സുവ്യക്തം ഇതാണു സൂത്രം. ഇത്തരം സൂത്രവാക്യങ്ങൾ കോർത്തിണക്കി അദ്വൈതവേദാന്തം സമഗ്രമായി പ്രതിപാദിക്കുന്ന ഒരു ചെറുകൃതിയാണു വേദാന്തസൂത്രം. ഗുരുദേവന്റെ അത്ഭുതാവഹമായ സംഗ്രഹണശക്തിയും സമ ഗ്രമായ പ്രതിപാദനശൈലിയും തെളിയിക്കുന്ന ഒരു ദിവ്യരചനയാണിത്. ഈ കൃതി ഒന്നുമാത്രം പഠിച്ചു മനനം ചെയ്യുന്നയാൾക്ക് അദ്വൈതസത്യം സൂര്യ തുല്യം തെളിഞ്ഞു അനുഭവപ്പെടുന്നതാണ്. നമുക്കു നേരിട്ടു സൂത്രങ്ങളിലേക്കു കടന്നുചെല്ലാം:–

**അഥ യദാത്മനോ ജിജ്ഞാസുഃ**

അഥ, യത്, ആത്മനഃ, ജിജ്ഞാസുഃ എന്ന് പദച്ഛേദം. അനന്തരം ഏത് കാരണത്താലാണ് ആത്മജിജ്ഞാസുവായിത്തീരേണ്ടത്.

വിവരണം:–ഈ വാക്യത്തിൽ 'അഥ' എന്നുള്ളതുകൊണ്ട് ആത്മ ജിജ്ഞാസയ്ക്ക് അവശ്യം വേണ്ട ഒരുക്കങ്ങൾ നേടിക്കഴിഞ്ഞാൽ എന്നു താൽപ്പര്യം, ആത്മജിജ്ഞാസയ്ക്ക് വേണ്ട ഒരുക്കമാണ് സാധനചതുഷ്ടയസമ്പത്തി. നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രഫലഭോഗവിരാഗം, ശമാദിഷട്കസമ്പത്ത്, മുമുക്ഷുത്വം ഇവയാണ് സാധന ചതുഷ്ടയസമ്പത്ത്. 'അഥ' എന്ന പദത്തിന് ഇവ നേടിക്കഴിഞ്ഞാൽ എന്നാണ് താൽപ്പര്യം. 'അഥ' എന്ന പദം മംഗളസൂചകവുമാണ്. അതുകൊണ്ട് അത് ആദ്യം പ്രയോഗിച്ചിരിക്കുന്നു. 'യത്' എന്ന പദത്തിന് 'യസ്മാത്കാരണാത്' (ഏതു ഹേതുനിമിത്തം) എന്നർഥം. എന്ത് കാരണത്താലാണ് ഒരാൾ ആത്മജിജ്ഞാസുവായിത്തീരുന്നത്. ഒരാൾ കർമകാണ്ഡവേദഭാഗം മുഴുവൻ പഠിച്ചു. അവിടെ പറഞ്ഞിട്ടുള്ള യജ്ഞങ്ങളും ആചരണങ്ങളുമൊക്കെ അനുഷ്ഠിച്ചു. അതുകൊണ്ടു കിട്ടാവുന്ന അങ്ങേയറ്റത്തെ ഫലം സ്വർഗമാണ്. കർമംകൊണ്ട് ഉണ്ടാക്കി എടുക്കേണ്ടതാണ് സ്വർഗം. അക്കാരണത്താൽ അത് അനിത്യമാണ്. കർമംകൊണ്ടു നേടുന്നതൊക്കെ അനിത്യം. നിത്യസത്യം കർമംകൊണ്ടു നേടേണ്ടതല്ല. അനിത്യമായതുകൊണ്ടു സ്വർഗം നേടിയതുകൊണ്ടും ജീവിതം ധന്യമാകുന്നില്ല. നിത്യവും ആനന്ദസ്വരൂപവുമായ ഒരു സത്യത്തെ കണ്ടെത്താൻ കഴിഞ്ഞാൽ മാത്രമേ ജീവിതം ധന്യമാവൂ. അനിത്യമായ കർമഫലമൊന്നും ജീവിതത്തെ ധന്യമാക്കുകയില്ല എന്ന് ബോധ്യമായതു നിമിത്തമാണ് ഒരാൾ ആത്മജിജ്ഞാസയ്ക്ക് മുതിരുന്നത്. ഈ ആത്മജിജ്ഞാസഹേതുവാണ് 'യത്' എന്ന പദംകൊണ്ടു വ്യക്തമാക്കിയിരിക്കുന്നത്.

ആത്മനഃ–ഷഷ്ഠിവിഭക്തി 'ആത്മാവിന്റെ' എന്നർഥം. കർമാർഥത്തിലുള്ള ഷഷ്ഠി വിഭക്തിയാണ് (ദ്വിതീയയ്ക്കുപകരം), ജിജ്ഞാസുവിന് പ്രാപിക്കാൻ ഇഷ്ടമായ വസ്തുവാണ് ആത്മാവ്. ജിജ്ഞാസുഃ–ജ്ഞാതും ഇച്ഛാ ജിജ്ഞാസാ; അറിയാനുള്ള ആഗ്രഹമാണ് ജിജ്ഞാസ; ജിജ്ഞാസാ യസ്യ അസ്തി സഃ ജിജ്ഞാസുഃ–ജിജ്ഞാസയുള്ളവൻ ജിജ്ഞാസു. ഞാൻ ആര് എന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്താനുള്ള ആഗ്രഹമാണ് ആത്മജിജ്ഞാസ. 'ആത്മാ' എന്ന പദത്തിന് അവനവന്റെതന്നെ സ്വരൂപം എന്നാണർഥം. ശിഷ്യൻ ഈ ചോദ്യവുമായി ഗുരുവിനെ സമീപിക്കുന്നു. ഞാൻ ആര് എന്ന ചോദ്യത്തോട് ബന്ധപ്പെട്ട മറ്റൊരു ചോദ്യമാണ് 'ഈ ജഗത്ത് എന്ത്?' എന്ന്. അതുകൊണ്ട് ആ ചോദ്യവും ആത്മജിജ്ഞാസയിൽ അന്തർഭവിക്കുന്നു.

ജിജ്ഞാസുവായ ശിഷ്യന് ഗുരൂപദേശം ലഭിച്ചതോടെ വെളിവാകുന്ന സത്യസ്ഥിതിയാണ് അടുത്ത സൂത്രം വെളിപ്പെടുത്തുന്നത്.

**തദിദം ബ്രഹ്മൈവ**

തത്, ഇദം, ബ്രഹ്മ, ഏവ എന്ന് പദച്ഛേദം. 'തത്' എന്ന പദത്തിന് തസ്മാത് കാരണാത്–അക്കാരണത്താൽ–എന്നർഥം. കർമഫലം അനിത്യമായതുകൊണ്ട് ആത്മജിജ്ഞാസുവായ പുരുഷൻ ബ്രഹ്മനിഷ്ഠനായ ഗുരുവിനെ സമീപിച്ച് അദ്ദേഹത്തിന്റെ മുൻപിൽ തന്റെ ആത്മജിജ്ഞാസ വെളിപ്പെടുത്തി. കരുണാനിധിയായ ഗുരു ശിഷ്യനെ തത്ത്വോപദേശം ചെയ്തു.

ഇത്രയും കാര്യമാണ് 'തത്' പദംകൊണ്ടു വിവക്ഷിക്കുന്നത്. ഗുരു ഉപദേശിച്ച തത്ത്വചിന്തയുടെ ചുരുക്കമെന്താണ്? അക്കാര്യം ശിഷ്യൻതന്നെ വെളിപ്പെടുത്തുന്ന രൂപത്തിലാണ് സൂത്രം നിബന്ധിച്ചിരിക്കുന്നത്. ഇദം–നാമരൂപങ്ങളിൽ വേർതിരിഞ്ഞു കാണപ്പെടുന്ന ഈ ജഗത്ത്; ബ്രഹ്മ ഏവ–ബ്രഹ്മം തന്നെ.

വേദാന്തഭാഷയിൽ 'ഇദം' എന്ന പദത്തിന് ജഗത്ത് എന്നാണർഥം. നാമരൂപങ്ങളിൽ വേർതിരിഞ്ഞു കാണാത്തതും അനേകം കർത്താക്കളോടും ഭോക്താക്കളോടും കൂടിയതും വ്യക്തമായി നിയമനം ചെയ്യപ്പെട്ട ദേശകാല ക്രിയാഫലങ്ങളെ ആശ്രയിക്കുന്നതും മനസ്സുകൊണ്ട് ഭാവനചെയ്യാൻ കഴിയാത്ത രചനാവൈഭവത്തോടുകൂടിയതും ആയ ഈ ജഗത്ത് ബ്രഹ്മ ഏവ–ബ്രഹ്മം തന്നെയാണ്.

ജഗത്തിന്റെ പരമകാരണമാണ് ബ്രഹ്മം. ബ്രഹ്മത്തിലെ വിവർത്തമാണ് ജഗത്ത്. കയറിൽ പാമ്പിനെ കാണുന്നതുപോലെ ബ്രഹ്മത്തിൽ കാരണത്തിന് ഒരു മാറ്റവും വരാതെ ഉണ്ടെന്നു തോന്നുന്ന കാഴ്ചയാണ് ജഗത്ത്. വിവർത്ത കാര്യം കാണപ്പെടുന്നിടത്തൊക്കെ അന്വേഷിച്ചു ചെന്നാൽ ആ കാര്യം കാരണം തന്നെ എന്നു ബോധ്യപ്പെടും. പാമ്പിനെ കാണുന്നിടത്ത് അന്വേഷിച്ചു ചെന്നാൽ ആ പാമ്പ് കയറുതന്നെ എന്നു തെളിയും. അതുപോലെ ഈ ജഗത്തിന്റെ രഹസ്യം അന്തർമ്മുഖമായി അന്വേഷിച്ചു ചെല്ലുന്ന ഒരാൾക്ക് അത് ബ്രഹ്മം തന്നെയാണെന്നു തെളിയും. മാത്രമല്ല, ഒരു കാരണത്തിൽ നിന്നുദിക്കുന്ന ഏതു കാര്യവും അന്വേഷണത്തിൽ ആ കാരണം തന്നെയാണെന്നു ബോധ്യപ്പെടും. കാരണത്തിൽ ഇല്ലാതിരുന്ന കാര്യം ഒരിടത്തും പുതുതായി ഉണ്ടാവുക സാധ്യമല്ല. വിത്തിൽനിന്ന് വൃക്ഷവും, പാലിൽനിന്ന് തൈരും, മണ്ണിൽനിന്ന് പാത്രങ്ങളും ഇങ്ങനെ കാരണകാര്യരൂപങ്ങളായി വേർതിരിയുന്ന ഏതു കാഴ്ചയും സൂക്ഷ്മപരിശോധനയിൽ കാരണംതന്നെ എന്നു വ്യക്തമായി കാണാം. രജ്ജുസർപ്പംപോലുള്ള കാര്യങ്ങളുടെ സ്ഥിതി പറയാനുമില്ല. ഒരു കാരണത്തിൽ രൂപംകൊണ്ട്, അതിൽ നിലനിന്ന് അതിൽതന്നെ ലയിക്കുന്ന ഏതു കാര്യരൂപവും കാരണമല്ലാതെ മറ്റൊന്നാകാൻ സാധ്യമല്ല. അതുകൊണ്ടാണ് 'സർവം ഖല്വിദം ബ്രഹ്മ തജ്ജലാനീതി ശാന്ത ഉപാസീത' എന്നു ശ്രുതി പ്രഖ്യാപിക്കുന്നത്. ഇക്കാണുന്നതൊക്കെ ബ്രഹ്മം തന്നെയാണ്. അതിൽ ജനിച്ച്, അതിൽ നിലനിന്ന്. അതിൽ ലയിച്ച് കാണപ്പെടുന്നവയാണ് ഇവയൊക്കെ. തജ്ജലാനീതി എന്നതിന് അതിൽ ജനിച്ച്, അതിൽ നിലനിന്ന്, അതിൽ ലയിക്കുന്നവ എന്നാണർഥം. ഈ രഹസ്യം മനസ്സിലാക്കി എല്ലാറ്റിനെയും ബ്രഹ്മരൂപമായി ഉപാസിക്കൂ എന്നാണ് ഉപനിഷത്തിന്റെ നിർദേശം. അങ്ങനെ ഉപാസിക്കുന്നവർക്ക് സർവം ബ്രഹ്മമയമെന്ന ദൃഢാനുഭവം വന്നുചേരുന്നു. ഇങ്ങനെ ശ്രുതിയുക്ത്യനുഭവങ്ങളിൽ കൂടി പൂർണമായി തെളിഞ്ഞിട്ടുള്ള വസ്തുതയാണ് 'ഇദം ബ്രഹ്മ ഏവ' എന്ന സൂത്രംകൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്.

## അഹം (ബ്രഹ്മ ഏവ)–ഞാൻ ബ്രഹ്മംതന്നെയാണ്

ജഗത്ത് ബ്രഹ്മമാണെന്ന് പ്രഖ്യാപിച്ചു. ജീവനും ബ്രഹ്മംതന്നെയാണ് എന്നാണ് 'അഹം' എന്ന ഏകപദസൂത്രംകൊണ്ടു വെളിപ്പെടുത്തിയിരിക്കു

ന്നത്. മുൻസൂത്രത്തിൽനിന്നും ബ്രഹ്മ, ഏവ എന്നീ പദങ്ങൾ അധ്യാഹരിക്കുന്നു. അങ്ങനെ 'ഞാൻ ബ്രഹ്മം തന്നെ' എന്ന് സൂത്രാർഥം. ഞാൻ എന്നത് ജീവൻതന്നെയാണ്. സകല പ്രാണികൾക്കും ഞാൻ, ഞാൻ എന്നിങ്ങനെ വ്യക്തമായി സ്ഫുരിക്കുന്ന അനുഭവമാണ് ജീവാനുഭവം. ഞാനുണ്ട്, ഞാനുണ്ട് എന്ന് എല്ലാ പ്രാണികളും അനുഭവിക്കുന്നുണ്ടല്ലോ! അഖണ്ഡബോധസ്വരൂപമായ ബ്രഹ്മം മായാനിർമിതമായ അന്തഃകരണത്തിൽ പ്രതിബിംബിച്ച് ഉണ്ടാകുന്ന അനുഭവമാണ് ഞാൻ, ഞാൻ എന്ന ജീവാനുഭവം. കണ്ണാടിയിൽ മുഖം പ്രതിബിംബിക്കുംപോലെ അഥവാ ജലത്തിൽ സൂര്യൻ പ്രതിബിംബിക്കുന്നതുപോലെയാണ് അന്തഃകരണത്തിലെ ഈ ബ്രഹ്മപ്രതിബിംബം. പ്രതിബിംബമുഖവും, പ്രതിബിംബസൂര്യനുമൊക്കെ സാക്ഷാൽ മുഖത്തിലും സൂര്യനിലും നിന്ന് വേർതിരിഞ്ഞു നിൽക്കുന്നതായി പെട്ടെന്നു തോന്നാം. പക്ഷെ ആലോചിച്ചാൽ അവയൊന്നും യഥാർഥ മുഖത്തിലോ യഥാർഥ സൂര്യനിലോ നിന്ന് ഭിന്നമല്ലെന്ന് കാണാൻ കഴിയും. അതുപോലെയാണ് അന്തഃകരണത്തിൽ പ്രതിബിംബിച്ചനുഭവപ്പെടുന്ന ബ്രഹ്മാംശമായ ജീവന്റെയും കഥ. ആലോചിച്ചാൽ ബ്രഹ്മപ്രതിബിംബമായ ജീവൻ ബ്രഹ്മംതന്നെയാണെന്നു തെളിയും. ഇനിയും മുഖപ്രതിബിംബത്തിനാശ്രയമായ കണ്ണാടിയും സൂര്യപ്രതിബിംബത്തിനാശ്രയമായ ജലവും ഒഴിച്ചു മാറ്റി നോക്കിയാൽ പ്രതിബിംബമായ മുഖവും സൂര്യനും യഥാക്രമം അവയുടെ ബിംബങ്ങളിൽ ലയിച്ച് ഒന്നായി മറയുന്നത് കണ്ടനുഭവിക്കാൻ കഴിയും. അതുപോലെ പ്രതിബിംബമായ ജീവന് ആശ്രയമായി നിൽക്കുന്ന അന്തഃകരണത്തെ ഒരാൾക്ക് യോഗപരിശീലനം കൊണ്ട് ഒഴിച്ചുമാറ്റി നോക്കാൻ കഴിയുമെന്നു വന്നാൽ ഞാൻ, ഞാൻ എന്നിങ്ങനെ അനുഭവപ്പെടുന്ന ജീവനും അഖണ്ഡബോധസ്വരൂപമായ ബ്രഹ്മവും ഒന്നായിത്തീർന്ന് അനുഭവമുണ്ടാകുന്നതാണ്. ഇതാണ് ജീവബ്രഹ്മൈക്യാനുഭവം. ഈ അനുഭവത്തിന്റെ വെളിച്ചത്തിലാണ് ജീവനും ബ്രഹ്മവും ഒന്നുതന്നെയെന്ന് പ്രഖ്യാപിച്ചിട്ടുള്ളത്.

പ്രജ്ഞാനം ബ്രഹ്മ–ബോധമാണ് ബ്രഹ്മം; അഹം ബ്രഹ്മാസ്മി–ഞാൻ ബ്രഹ്മമാണ്; തത്ത്വമസി–അത് നീ തന്നെയാണ്; അയമാത്മാ ബ്രഹ്മ–ഈ ജീവാത്മാവ് ബ്രഹ്മമാണ് എന്നിങ്ങനെ നാലു മഹാവാക്യങ്ങളിൽക്കൂടി ശ്രുതി പ്രഖ്യാപിക്കുന്നത്; ശ്രുതി, യുക്തി, അനുഭവം എന്നീ മൂന്നുപായങ്ങളെ ആശ്രയിച്ച് പരീക്ഷിച്ചുറപ്പിക്കപ്പെട്ട ജീവബ്രഹ്മൈക്യമാകുന്ന സത്യസ്ഥിതിയാണ് 'അഹം ബ്രഹ്മ ഏവ' എന്ന സൂത്രംകൊണ്ടു വിവക്ഷിക്കുന്നത്.

## കിന്തസ്യ ലക്ഷണം

കിം, തസ്യ, ലക്ഷണം– ത്രിപദ സൂത്രം – എന്താണതിന്റെ ലക്ഷണം.

അതിന്റെ എന്നുള്ളതുകൊണ്ട് ബ്രഹ്മത്തിന്റെ എന്നാണർഥമാക്കുന്നത്. വേദാന്തഭാഷയിൽ 'തത്' എന്ന പദം ബ്രഹ്മത്തെയും 'ഇദം' എന്ന പദം ജഗത്തിനെയും അർഥമാക്കുന്നു എന്നു ഓർക്കേണ്ടതാണ്. സത്ത്, ചിത്ത്, ആനന്ദം ഇവ മൂന്നുമാണ് ശ്രുതിപ്രസിദ്ധമായ ബ്രഹ്മലക്ഷണം. 'സച്ചിദാനന്ദം ബ്രഹ്മ' എന്നാണല്ലോ പ്രസിദ്ധി. ശുദ്ധമായ ഉൺമയാണ് സത്ത്. ഉൺമ എന്നു

പറഞ്ഞാൽ ഉൺമയുടെ അനുഭവം എന്നു താൽപ്പര്യം. സ്വന്തം ഉൺമ സ്വയം അനുഭവിക്കാൻ കഴിവുള്ള വസ്തു ഏതെന്ന് വിചാരം ചെയ്യുമ്പോഴാണ് അതിന്റെ സ്വരൂപം ചിത്താണെന്നു തെളിയുന്നത്. ചിത്ത് എന്ന പദത്തിന് ബോധം എന്നർഥം. ഇവിടെ സ്വയം ഉൺമ അനുഭവിക്കാൻ കഴിവുള്ള ഒരേയൊരു വസ്തു ബോധം മാത്രമാണെന്ന് ചിന്തിക്കുന്ന ആർക്കും വെളിപ്പെട്ടു കിട്ടും. ശുദ്ധമായ ബോധം ആനന്ദസ്വരൂപമാണ്. ഏതു തരത്തിലുള്ള ആനന്ദവും ബോധത്തിന്റെ സ്വരൂപമാണ്. പക്ഷെ ജഡസങ്കല്പങ്ങൾ കൂടിക്കലർന്നിരിക്കുമ്പോൾ ഈ സ്വരൂപം പൂർണമായി അനുഭവപ്പെടുന്നില്ല. സങ്കല്പമറ മാറിയാൽ ബോധം കേവലാനന്ദസ്വരൂപമാണെന്ന് ആർക്കും അനുഭവിക്കാറാകും. ഈ അനുഭവത്തെ ആസ്പദമാക്കിയാണ് ബ്രഹ്മസ്വരൂപലക്ഷണത്തിൽ ആനന്ദപദംകൂടി ഉൾക്കൊള്ളിച്ചിരിക്കുന്നത്. ആനന്ദം അനുഭവിക്കുന്നിടത്ത് ഉൺമയും ബോധവും ആനന്ദവും ഒന്നായിത്തീരുന്നു. അതുകൊണ്ട് സത്ത്, ചിത്ത്, ആനന്ദം എന്ന് മൂന്നുപദങ്ങൾ പ്രയോഗിച്ചിട്ടുണ്ടെങ്കിലും ഇവ മൂന്നും ഒന്നുതന്നെ എന്നറിയേണ്ടതാണ്. ബ്രഹ്മത്തിന്റെ ഈ സ്വരൂപലക്ഷണം ഉള്ളിൽ കണ്ടുകൊണ്ടാണ് ഗുരുദേവൻ 'കിന്തസ്യ ലക്ഷണം' എന്ന സൂത്രം രചിച്ചിരിക്കുന്നത്.

### അസ്യ ച

ലക്ഷണം കിം? എന്നുകൂടി അധ്യാഹരിക്കണം. ഈ ജഗത്തിന്റെയും ലക്ഷണമെന്താണ്? 'അസ്യ' എന്ന പദത്തിന് ജഗത്തിന്റെ എന്നർഥം. വേദാന്തഭാഷയിൽ 'ഇദം' ശബ്ദം ജഗത്വാചിയാണെന്ന് നേരത്തേ പറഞ്ഞുവല്ലോ. ഇദം ശബ്ദത്തിന്റെ ഷഷ്ഠിവിഭക്തിയിലെ രൂപമാണ് 'അസ്യ' എന്നത്. ബ്രഹ്മസ്വരൂപം ബോധമാണെങ്കിൽ പ്രപഞ്ചസ്വരൂപം ജഡമാണ്. അതുകൊണ്ടുതന്നെ ഇവ രണ്ടും വെളിച്ചവും ഇരുട്ടുംപോലെ വിരുദ്ധപദാർഥങ്ങളാണ്. അക്കാരണത്താൽ ബ്രഹ്മസ്വരൂപലക്ഷണത്തിന് നേരേ വിരുദ്ധമായ സ്വരൂപലക്ഷണമാണ് വേദാന്തശാസ്ത്രം ജഗത്തിനു നൽകിയിട്ടുള്ളത്. അനൃതജഡദുഃഖരൂപമാണ് ജഗത്ത്. സത്തിന് വിപരീതമാണ് അനൃതം; ചിത്തിന് വിപരീതമാണ് ജഡം; ആനന്ദത്തിന് വിപരീതമാണ് ദുഃഖം. അങ്ങനെ 'സച്ചിദാനന്ദം ബ്രഹ്മ' എന്ന ബ്രഹ്മലക്ഷണത്തിന് നേരേ വിപരീതമായി 'അനൃതജഡ ദുഃഖം' ജഗത് എന്ന് ജഗത്ലക്ഷണം കല്പിക്കപ്പെട്ടിരിക്കുന്നു. അനൃതം എന്നതിന് ഇല്ലാത്തത്, മിഥ്യ, അസത്യം എന്നൊക്കെയാണർഥം. ജഡം എന്നതിന് ഉണ്ടായിമറയുന്ന, സ്വയം ഉൺമ അനുഭവിക്കാൻ കഴിയാത്ത, പരിച്ഛിന്നമായ കാഴ്ച എന്നാണർഥം. ആനന്ദത്തിന്റെ അഭാവമാണ് ദുഃഖം. ജഗത്തിന്റെ ഈ സ്വരൂപലക്ഷണം ഉള്ളിൽ കണ്ടുകൊണ്ടാണ് ഗുരുദേവൻ 'അസ്യ ച' എന്ന സൂത്രം രചിച്ചിരിക്കുന്നത്.

### കതി ഗണനയേതി

കതി, ഗണനയാ, ഇതി - ത്രിപദം സൂത്രം

ബ്രഹ്മവും ജഗത്തും ഗണനകൊണ്ട് എത്രവിധം ഉണ്ടാവാം എന്ന് ചിന്തിക്കേണ്ടതാണ് എന്നാണ് സൂത്രാർഥം.

ഗണനകൊണ്ട് എന്നതിന് വിചാരം ചെയ്തു നോക്കുമ്പോൾ എന്നു താൽപ്പര്യം. 'കതി' എന്ന പദത്തിന് എത്രതരം എന്നർഥം. 'ഇതി' എന്ന പദം കൊണ്ട് ചിന്തിച്ചു നോക്കേണ്ടതാണ് എന്ന നിർദേശം നൽകപ്പെട്ടിരിക്കുന്നു. ബ്രഹ്മം ഏകവും അദ്വിതീയവുമാണെങ്കിലും ഉപാധിഭേദം നിമിത്തം അതുതന്നെയാണ് ജീവാത്മാവായി വേർതിരിയുന്നത്. അതുകൊണ്ട് ബ്രഹ്മത്തെ പരമാത്മാവെന്നും ജീവാത്മാവെന്നും രണ്ടുതരത്തിൽ വിഭജിക്കാം. അതേ ബ്രഹ്മംതന്നെയാണ് ഉപാധിഭേദമനുസരിച്ച് ജഗത്തായും പ്രത്യക്ഷപ്പെട്ടിരിക്കുന്നത്. സൂര്യചന്ദ്രമനുഷ്യപക്ഷിമൃഗാദി ജഗദുപാധിഭേദങ്ങൾ അസംഖ്യങ്ങളായതുകൊണ്ട് ജഗത്തിനെ അനന്തനാമരൂപങ്ങളായി കാണാവുന്നതാണ്. ഈ വിഭാഗഭേദങ്ങളൊക്കെ മനസ്സിൽ കണ്ടുകൊണ്ടാണ് 'കതി ഗണനയേതി' എന്ന സൂത്രം രചിച്ചിരിക്കുന്നത്. ഇങ്ങനെ ബ്രഹ്മത്തിനും ജഗത്തിനും സ്വരൂപലക്ഷണവും വകഭേദങ്ങളും പ്രസിദ്ധങ്ങളാണെങ്കിലും തുടർന്നുവരുന്ന സൂത്രങ്ങളിൽ ആചാര്യൻ അവയെ ഒക്കെ സംഗ്രഹിച്ചുകൊണ്ട് മേലുന്നയിച്ച ചോദ്യങ്ങൾക്കെല്ലാം ഉത്തരം നൽകിയിരിക്കുന്നു.

**തജ്ജ്യോതിഃ**

തത്, ജ്യോതിഃ എന്ന് പദച്ഛേദം.

അതു ജ്യോതിസ്വരൂപമാണ് എന്നു സൂത്രാർഥം. കിന്തസ്യ ലക്ഷണം? എന്ന ചോദ്യത്തിന് മറുപടിയാണ് ഈ സൂത്രം. 'തത്' എന്നതിന് ബ്രഹ്മം എന്നർഥം. 'ജ്യോതി' എന്നതിന് ജ്യോതിസ്വരൂപം എന്നർഥം. ബ്രഹ്മം പ്രകാശസ്വരൂപമാണ് എന്ന് താൽപ്പര്യം. എന്താണ് ബ്രഹ്മത്തിന്റെ പ്രകാശസ്വരൂപത്വം. സൂര്യനും, ചന്ദ്രനും, അഗ്നിയും ഒക്കെ പ്രകാശിക്കുംപോലെ പ്രകാശിക്കുന്നതാണ് ബ്രഹ്മവും എന്നാണോ താൽപ്പര്യം? അതല്ല സ്വയം ഉൺമ അനുഭവിച്ച് വിളങ്ങുക എന്നതാണു ബ്രഹ്മത്തിന്റെ പ്രകാശസ്വരൂപത്വം. സ്വയം ഉൺമ അനുഭവമുള്ള ബോധസ്വരൂപമായ ബ്രഹ്മത്തിനു മാത്രമേ മറ്റു പ്രപഞ്ചദൃശ്യങ്ങളുടെയും ഉൺമയെ പ്രകാശിപ്പിക്കാൻ കഴിയൂ. സ്വയം ഉൺമ അനുഭവിക്കുന്ന ബോധം ഉണ്ട്, ഉണ്ട് എന്നറിയാനില്ലെന്നുവന്നാൽ യാതൊരു പ്രപഞ്ചദൃശ്യവും പ്രകാശിക്കുകയില്ല. അപ്പോൾ ബ്രഹ്മം സ്വയം പ്രകാശിക്കുകയും പ്രപഞ്ചദൃശ്യങ്ങളെ മുഴുവൻ പ്രകാശിപ്പിക്കുകയും ചെയ്യുന്ന ജ്യോതിസ്സാണ്. പ്രസിദ്ധമായ കഠോപനിഷത് മന്ത്രത്തെ ഉള്ളിൽ കണ്ടുകൊണ്ടാണ് ഗുരുദേവൻ ഈ സൂത്രം രചിച്ചിരിക്കുന്നത്:–

*ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം*
*നേമാ വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ*
*തമേവ ഭാന്തമനുഭാതി സർവം*
*തസ്യ ഭാസാ സർവമിദം വിഭാതി* *(കഠം 2, 5, 15)*

സൂര്യൻ ആ ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല. ചന്ദ്രനോ നക്ഷത്രങ്ങളോ അതിനെ പ്രകാശിപ്പിക്കുന്നില്ല. മിന്നൽപിണരുകളും അതിൽ വെളിച്ചം വീശുന്നില്ല. അഗ്നിയുടെ കാര്യം പറയാനുമില്ല. സ്വയം പ്രകാശിക്കുന്ന

അതിനെ തുടർന്ന് മറ്റെല്ലാം പ്രകാശിക്കുന്നു. അതുകൊണ്ട് ബ്രഹ്മം പ്രകാശസ്വരൂപമാണ്.

**തേനേദം പ്രജ്വലിതം**

തേന, ഇദം, പ്രജ്വലിതം എന്ന് പദച്ഛേദം.

അതിനാൽ ഇത് പ്രകാശിക്കപ്പെടുന്നു എന്ന് സൂത്രാർഥം. അതിനാൽ എന്നതിന് പ്രകാശസ്വരൂപമായ ബ്രഹ്മത്താൽ എന്നർഥം. 'ഇദം' എന്നതിന് നാമരൂപങ്ങളിൽ വേർതിരിഞ്ഞു നിൽക്കുന്ന ജഗത്ത് എന്നർഥം. പ്രജ്വലിതം– പ്രകാശിക്കപ്പെടുന്നു. സ്വയം പ്രകാശസ്വരൂപമായ ബ്രഹ്മത്താൽ നാമരൂപങ്ങളിൽ വേർതിരിഞ്ഞു കാണുന്ന ജഗത്ദൃശ്യം പ്രകാശിപ്പിക്കപ്പെടുന്നു എന്നു താൽപ്പര്യം. നേരത്തേ ഉദ്ധരിച്ച ഉപനിഷത്മന്ത്രത്തിന്റെ അർഥം ഉള്ളിൽ കരുതിക്കൊണ്ടാണ് ഈ സൂത്രവും രചിക്കപ്പെട്ടിരിക്കുന്നത്. ജഡമായ ജഗത്ത് ബോധത്തിന്റെ സാന്നിധ്യത്തിലല്ലാതെ പ്രകാശിക്കുകയില്ല. ജഗത്ത് ദൃശ്യവും ബോധം അതിനെ പ്രകാശിപ്പിക്കുന്ന ദൃക്കുമാണ്. ദൃക്ക് കൈവിട്ടാൽ ദൃശ്യമില്ല. ദൃശ്യത്തെ കൈവിടുന്ന ദൃക്കാകട്ടെ സ്വയം പ്രകാശിച്ച് പൂർണരൂപത്തിൽ വിളങ്ങുകയും ചെയ്യുന്നു. ഇതാണ് വേദാന്തശാസ്ത്രത്തിന്റെ സത്യദർശനം. മുൻവിവരിച്ച രണ്ടു സൂത്രങ്ങളും ഈ സത്യദർശനത്തിന്റെ നേർക്ക് വിരൽ ചൂണ്ടുന്നു എന്നു കാണേണ്ടതാണ്.

**തദിദം സദസദിതി**

തത്, ഇദം, സത്, അസത്, ഇതി എന്ന് പദച്ഛേദം.

ആ ബ്രഹ്മം ഈ പ്രപഞ്ചരൂപം കൈക്കൊണ്ട് ഉണ്ട്, ഇല്ല എന്നിങ്ങനെ മാറിമാറി പ്രകാശിച്ചുകൊണ്ടിരിക്കുന്നു എന്നാണ് സൂത്രതാൽപ്പര്യം.

ജ്യോതിസ്വരൂപമായ ബ്രഹ്മമാണ് 'തത്', 'ഇദം' എന്ന പദം പ്രപഞ്ചത്തെ കുറിക്കുന്നു. ബ്രഹ്മമാണ് പ്രപഞ്ചരൂപം കൈക്കൊണ്ടിരിക്കുന്നത്. ബ്രഹ്മവിവർത്തമാണ് പ്രപഞ്ചം. ബ്രഹ്മം പ്രപഞ്ചമായി വിവർത്തിക്കുമ്പോൾ ഏതു രൂപത്തിലാണതനുഭവപ്പെടുന്നത്. ഈ ചോദ്യത്തിനുത്തരമാണ് സദസദിതി. ഭാവാഭാവരൂപത്തിലാണ് പ്രപഞ്ചം അനുഭവപ്പെടുന്നത്. ഉണ്ട്, ഇല്ല എന്നിങ്ങനെ മാറിമാറി അനുഭവപ്പെടുന്നതാണ് പ്രപഞ്ചം.

'ഉണ്ടില്ലയെന്നു മുറമാറിയസത്തു സത്തു രണ്ടും പ്രതീതം.....' എന്നിങ്ങനെ ഈ അനുഭവരഹസ്യം ഗുരുദേവൻതന്നെ അദ്വൈതദീപികയിൽ (6) വെളിപ്പെടുത്തിയിട്ടുണ്ട്. പ്രപഞ്ചത്തിലെ ഒരു നാമരൂപദൃശ്യം ഉണ്ടെന്ന് ഗ്രഹിക്കുന്നതോടൊപ്പം മറ്റു നാമരൂപദൃശ്യങ്ങൾ അതിലില്ല എന്നും സ്വാഭാവികമായി ഗ്രഹിക്കേണ്ടിയിരിക്കുന്നു. ഇതാണ് ഭാവാഭാവരൂപമായ പ്രപഞ്ചാനുഭവം. 'കുടമുണ്ട്' എന്ന് ഗ്രഹിക്കുന്നതോടൊപ്പം 'വസ്ത്രാദി മറ്റു പദാർഥങ്ങളൊന്നുമതിലില്ല' എന്നും സ്വാഭാവികമായി ഗ്രഹിക്കാൻ പറ്റും. അതുകൊണ്ടാണ് പ്രപഞ്ചാനുഭവത്തെ ഭാവാഭാവരൂപം എന്ന് വേദാന്തികൾ വിവരിക്കുന്നത്. ഭാവാഭാവരൂപമായ ഈ പ്രപഞ്ചം മാറിമാറി പ്രകാശിക്കുന്നത് കേവലസത്താരൂപമായ ബ്രഹ്മത്തിൽനിന്നാണെന്ന് പറയേണ്ടതില്ലല്ലോ.

അസത്ത്, അതായത് അഭാവംപോലും പ്രകാശിക്കണമെങ്കിൽ സത്തിനെ ആശ്രയിച്ചേ പറ്റൂ എന്നതാണ് അനുഭവരഹസ്യം. ഈ അനുഭവരഹസ്യം കുറേ ക്കൂടി സ്പഷ്ടമാക്കുകയാണ് ഗുരുദേവൻ അടുത്ത സൂത്രത്തിൽ:-

**ഭൂയോ സതസ്സദസദിതി**

ഭൂയഃ, സതഃ, സത്, അസത്, ഇതി എന്ന് പദച്ഛേദം.

വീണ്ടും വീണ്ടും കേവലസത്തിൽനിന്നും സത്, അസത് - ഉണ്ട്, ഇല്ല എന്നിപ്രകാരം വെളിപ്പെട്ടുകൊണ്ടിരിക്കുന്നതാണ് ജഗത്ത്. ഭാവാഭാവരൂപമായി മാറിമാറിവരുന്ന അനുഭവമാണ് പ്രപഞ്ചാനുഭവം. കുടമുണ്ട്, വസ്ത്രമില്ല; വസ്ത്രമുണ്ട്, കുടമില്ല; സൂര്യനുണ്ട്, ചന്ദ്രനില്ല; ചന്ദ്രനുണ്ട്, സൂര്യനില്ല; എന്നി ങ്ങനെ മാറിമാറിവരുന്ന അനുഭവത്തെ സൂചിപ്പിക്കാനാണ് 'ഭൂയഃ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്. അസത്തിന്റെ (അഭാവത്തിന്റെ) അനുഭവംപോലും സത്തിനെ (ഭാവത്തെ) ആശ്രയിക്കാതെ സംഭവിക്കുന്നില്ല എന്ന അനുഭവര ഹസ്യം വെളിപ്പെടുത്താനാണ് 'സതഃ' എന്ന് പറഞ്ഞിരിക്കുന്നത്. ശുദ്ധശൂന്യ ത്തിൽ നിന്നും ഒരനുഭവവും ആരംഭിക്കുകവയ്യ. ശൂന്യത്തെപ്പോലും അനുഭ വിക്കണമെങ്കിൽ അതിന്റെ പിന്നിൽ ഒരുൺമ ഉണ്ടെങ്കിലേ സാധ്യമാകൂ. അതു കൊണ്ട് ഏതനുഭവത്തിനും മുൻഗാമിയായി ഒരുൺമയെ അംഗീകരിച്ചേ പറ്റൂ. ആ ഉൺമതന്നെയാണ് ബോധരൂപമായ ബ്രഹ്മം. ബോധരൂപമായ ബ്രഹ്മ ത്തിൽനിന്നാണ് ഭാവാഭാവരൂപമായ പ്രപഞ്ചം പ്രകാശിക്കുന്നത് എന്ന് വെളി പ്പെടുത്താനാണ് 'സതഃ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്. സത്തിൽ നിന്നും പ്രകാശിക്കുന്ന പ്രപഞ്ചത്തിന്റെ സ്വരൂപമാണ് 'സദസദിതി' എന്ന ഭാഗം കൊണ്ടു വ്യക്തമാക്കുന്നത്.

'സദസദിതി' എന്ന സൂത്രഭാഗത്തിന്റെ താത്പര്യം കുറച്ചുകൂടി വ്യക്ത മാക്കുകയാണ് അടുത്ത സൂത്രത്തിൽ:-

**സച്ഛബ്ദാദയോ സദഭാവശ്ചേതി**

സച്ഛബ്ദാദയഃ, സദഭാവഃ, ച, ഇതി എന്ന് പദച്ഛേദം.

'സച്ഛബ്ദാദയഃ' എന്ന പദത്തിന് ഉണ്ട് എന്ന പദവും അതിന്റെ പര്യായ ങ്ങളും എന്ന് താത്പര്യം. ഒരു ദൃശ്യത്തെ നാമറിയുന്നത് ഉണ്ട് എന്ന പദമോ അതിന്റെ പര്യായങ്ങളോ പ്രയോഗിച്ചിട്ടാണ്. സ്ഥിതിചെയ്യുന്നു, അറിയപ്പെടു ന്നു, കാണപ്പെടുന്നു, അനുഭവിക്കപ്പെടുന്നു എന്നിത്യാദിയാണ് ഉണ്ട് എന്ന പദത്തിന്റെ പര്യായങ്ങൾ. കുടം ഉണ്ട്, കുടം സ്ഥിതിചെയ്യുന്നു, കുടം കാണ പ്പെടുന്നു, കുടം അറിയപ്പെടുന്നു, കുടം അനുഭവപ്പെടുന്നു എന്നീ വാക്യങ്ങ ളൊക്കെ തുല്യാർത്ഥങ്ങളാണെന്നു പറയേണ്ടതില്ലല്ലോ. ഇങ്ങനെ ഉണ്ട് എന്ന പദംകൊണ്ടോ അതിന്റെ പര്യായപദങ്ങൾ കൊണ്ടോ അറിയപ്പെടുന്ന ജഗ ത്താണ് സദ്രൂപമായ ജഗത്ത് അല്ലെങ്കിൽ ഭാവരൂപമായ ജഗത്ത്. സദഭാവ ത്തിലും ഇപ്രകാരംതന്നെ ഗ്രഹിക്കാം എന്ന് 'സദഭാവശ്ചേതി' എന്ന സൂത്ര ഭാഗം വെളിപ്പെടുത്തുന്നത്. ഇല്ല എന്ന പദംകൊണ്ടോ അതിന്റെ പര്യായ ങ്ങൾകൊണ്ടോ ഗ്രഹിക്കപ്പെടുന്ന ജഗത്താണ് അസദ്രൂപമായ (അഭാവരൂപ മായ) ജഗത്ത്. കുടം ഇല്ല, സ്ഥിതി ചെയ്യുന്നില്ല, കാണപ്പെടുന്നില്ല, അറിയപ്പെ

ടുന്നില്ല, അനുഭവിക്കപ്പെടുന്നില്ല എന്നു തുടങ്ങിയവയാണ് അഭാവരൂപമായ ജഗത്ത്. ഇങ്ങനെ പ്രപഞ്ചാനുഭവത്തെ മുഴുവൻ ഒരേ ബ്രഹ്മസത്തയിൽ സ്ഫുരിക്കുന്ന ഭാവാഭാവരൂപമായ അനുഭവമായി കാണേണ്ടതാണ്.

ഈ ഭാവാഭാവരൂപമായ ജഗത്തിനു മുഴുവൻ ആദികാരണം സത്ത് തന്നെ എന്ന് ഒന്നുകൂടി ഉറപ്പിക്കുകയാണ് അടുത്ത സൂത്രം:-

## പൂർവം സദിദം

പൂർവം, സത്, ഇദം (ആസീത്) - ത്രിപദം സൂത്രം.

ഇദം-നാമരൂപാത്മകമായ ഈ പ്രപഞ്ചം; പൂർവം-ഇങ്ങനെ വേർതിരിയുന്നതിനു മുൻപ്; സത്-ഉൺമയുടെ അനുഭവമുള്ള ബോധം മാത്രമായിരുന്നു.

ഛാന്ദോഗ്യോപനിഷത്ത് ആറാമധ്യായത്തിലെ 'തത്ത്വമസി' മഹാവാക്യ വിവരണത്തെ അനുസ്മരിപ്പിക്കുന്നതാണ് ഈ സൂത്രം. ഉദ്ദാലകനായ പിതാവ് മകനായ ശ്വേതകേതുവിനോട് ഇങ്ങനെ പ്രഖ്യാപിക്കുന്നു:-

*"സദേവ സോമ്യേദമഗ്ര ആസിദേകമേവാദ്വിതീയം."* *(ഛ. ഉ. 6.2.1)*

ഈ പ്രപഞ്ചം നാമരൂപങ്ങളായി വേർതിരിയുന്നതിനു മുൻപ് ഒന്നുമാത്രവും രണ്ടില്ലാത്തതുമായ സത് മാത്രമായിരുന്നു. ഒന്നു മാത്രവും രണ്ടില്ലാത്തതും എന്ന വിശേഷണങ്ങൾകൊണ്ട് ആദിമസത്തയിൽ സ്വഗതഭേദം, സജാതീയഭേദം, വിജാതീയഭേദം എന്നിങ്ങനെയുള്ള മൂന്നുവിധ ഭേദങ്ങളെയും നിഷേധിച്ചിരിക്കുന്നു എന്നാണ് ശാങ്കരഭാഷ്യം വെളിപ്പെടുത്തിയിരിക്കുന്നത്. ഒരു വസ്തുവിനു തന്നിൽ തന്നെ കല്പിക്കാവുന്ന ഭേദങ്ങളാണ് സ്വഗതഭേദങ്ങൾ. ഒരു വൃക്ഷത്തിലെ ഇലകളും പൂക്കളും കായ്കളുമൊക്കെ സ്വഗതഭേദങ്ങളാണ്. ഒരേ വർഗത്തിൽപ്പെട്ട രണ്ടു വ്യക്തികൾക്കു തമ്മിലുള്ള ഭേദമാണ് സജാതീയഭേദം. ഒരു വൃക്ഷത്തിനു മറ്റൊരു വൃക്ഷത്തോടുള്ള ഭേദം സജാതീയഭേദമാണ്. ഭിന്ന വർഗത്തിൽപ്പെട്ട വ്യക്തികൾ തമ്മിലുള്ള ഭേദമാണ് വിജാതീയ ഭേദം. ഒരു വൃക്ഷത്തിനും ഒരു കല്ലിനും തമ്മിലുള്ള ഭേദം വിജാതീയ ഭേദമാണ്. ഈ മൂന്നുവിധ ഭേദങ്ങളല്ലാതെ വസ്തുവിൽ മറ്റൊരുവിധ ഭേദവും കല്പിക്കാനേ സാധ്യമല്ല. ജഗത്തിന്റെ ആദികാരണമായ ബോധസത്ത ഒന്നു മാത്രവും രണ്ടില്ലാത്തതും ആയിരുന്നു എന്ന പ്രഖ്യാപനത്തിലൂടെ ശ്രുതി ഈ മൂന്നുവിധ ഭേദവും അതിൽ നിഷേധിക്കുകയാണ്. ഈ ഉപനിഷത്ത് ഭാഗത്തെ അനുസ്മരിച്ചുകൊണ്ടാണ് ഗുരുദേവൻ 'പൂർവം സദിദം' എന്ന സൂത്രം രചിച്ചിരിക്കുന്നത്.

ഈ അദ്വയസത്തയിൽനിന്ന് ഭേദാനുഭവങ്ങൾ എങ്ങനെ രൂപപ്പെട്ടു എന്നാണ് അടുത്ത ചില സൂത്രങ്ങൾ വിവരിക്കുന്നത്:-

## അനുസൃത്യ ചക്ഷുരാദയശ്ചൈകം ച

അനുസൃത്യ, ചക്ഷുരാദയഃ, ച, ഏകം, ച എന്ന് പദച്ഛേദം.

ആരംഭത്തിലുണ്ടായിരുന്ന സത്തിനെ പിൻതുടർന്ന് കണ്ണ് മുതലായവയും അവയിലെ പ്രതിബിംബമായ ജീവനും രൂപംകൊണ്ടു എന്ന് സൂത്രതാത്പര്യം.

'അനുസൃത്യ' എന്ന പദംകൊണ്ട് വസ്തുസ്വരൂപമായ സത്തിനെ പിൻതുടർന്നു പ്രത്യക്ഷപ്പെട്ട നാമരൂപങ്ങൾ മാത്രമാണ് എല്ലാ ജഗത്ദൃശ്യങ്ങളും എന്നു വെളിവാക്കപ്പെട്ടിരിക്കുന്നു. ചുരുക്കത്തിൽ ജഗത്തായിക്കാണപ്പെടുന്ന നാമരൂപദൃശ്യങ്ങളിൽ വസ്തു സത്ത് മാത്രമാണെന്ന് സൂചന. ഒരു സ്വർണക്കട്ടയിൽനിന്ന് ആഭരണ നാമരൂപങ്ങൾ വേർതിരിയുന്നതുപോലെയാണ് സത്തിൽ നിന്നും പ്രപഞ്ചനാമരൂപങ്ങൾ വേർതിരിഞ്ഞിരിക്കുന്നത്. ആഭരണങ്ങൾ വേർതിരിയുന്നതിനു മുൻപുതന്നെ ഉണ്ടായിരുന്ന സ്വർണത്തെ വിട്ടുപോകാതെ പിൻതുടർന്ന് അതിൽ പ്രത്യക്ഷപ്പെടുന്നവയാണ് നാമരൂപങ്ങൾ. ആഭരണനാമരൂപങ്ങളിൽ വസ്തു സ്വർണം മാത്രം. അതുപോലെ പ്രപഞ്ചനാമരൂപങ്ങളിൽ വസ്തു ഉൺമയുടെ അനുഭവ മുള്ള ബോധം മാത്രം. ഈ വസ്തു രഹസ്യമാണ് 'അനുസൃത്യ' എന്ന പദംകൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്. വസ്തുവിൽ ആദ്യമായി വ്യക്തമായ രൂപത്തിൽ പ്രത്യക്ഷപ്പെടുന്നത് സൂക്ഷ്മശരീരമാണ്. ഈ സൂക്ഷ്മശരീരത്തെയാണ് 'ചക്ഷുരാദയഃ' എന്ന പദം സൂചിപ്പിക്കുന്നത്. കണ്ണ്, മൂക്ക്, നാക്ക്, ത്വക്ക്, ശ്രോത്രം എന്നീ ജ്ഞാനേന്ദ്രിയങ്ങൾ; വാക്, പാണി, പാദം, പായു, ഉപസ്ഥം എന്ന അഞ്ചു കർമേന്ദ്രിയങ്ങൾ; പ്രാണാപാനസമാനഉദാനൻമാർ എന്ന പഞ്ചപ്രാണന്മാർ; ബുദ്ധി, മനസ്സ് എന്നീ പതിനേഴു തത്ത്വങ്ങൾ ചേർന്നതാണു സൂക്ഷ്മശരീരം. ചക്ഷുരാദയഃ എന്നിങ്ങനെ ജ്ഞാനേന്ദ്രിയങ്ങളിൽ ചക്ഷുസിനെ ആദ്യം പറഞ്ഞിരിക്കുന്നത് പ്രപഞ്ചദൃശ്യങ്ങളിൽ രൂപത്തിനുള്ള പ്രാധാന്യം കണക്കിലെടുത്തുകൊണ്ടാണ്. സൂക്ഷ്മശരീരത്തിൽ പ്രതിബിംബിക്കുന്ന ബോധമാണ് ജീവൻ. ഞാൻ, ഞാൻ എന്നിങ്ങനെ സകല ജന്തുക്കൾക്കും പ്രത്യക്ഷമായി അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന ജീവന്റെ ഉപകരണമാണ് സൂക്ഷ്മശരീരം. സൂക്ഷ്മശരീരമില്ലാതെ ജീവനോ ജീവനില്ലാതെ സൂക്ഷ്മശരീരമോ നിലനിൽക്കുന്നില്ല. ഇന്ദ്രിയങ്ങൾ ഭിന്നങ്ങളാണെങ്കിലും അവയിൽക്കൂടി മാറിമാറി പ്രപഞ്ചത്തെ (വിഷയങ്ങളെ) അനുഭവിക്കുന്ന ജീവൻ ഒന്നാണെന്നു പറയേണ്ടതില്ലല്ലോ. ഈ ജീവനെ സൂചിപ്പിക്കുന്ന പദങ്ങളാണ് 'ഏകം, ച' എന്നിവ. ചുരുക്കത്തിൽ ഏകമായ സത്തിൽ നിന്നും ഒരുമിച്ച് പരസ്പരബദ്ധമായി സൂക്ഷ്മശരീരവും ജീവനും രൂപം കൊണ്ടു എന്നു താത്പര്യം.

ഇവയുടെ പരസ്പരബദ്ധത ഏതു രൂപത്തിലുള്ളതാണെന്നു ഇനി വിവരിക്കുന്നു.

## ഇതി ജ്ഞാതൃജ്ഞാനയോഃ അന്യോന്യ വിഷയ വിഷയിത്വാത് മിഥുനത്വമിതി

ഇതി, ജ്ഞാതൃജ്ഞാനയോഃ, അന്യോന്യവിഷയ വിഷയിത്വാത്, മിഥുനത്വം, ഇതി എന്നു പദച്ഛേദം.

ഇപ്രകാരം ജ്ഞാതൃജ്ഞാനങ്ങൾക്ക് പരസ്പരം വിഷയവിഷയിത്വം ഉള്ളതുകൊണ്ട് മിഥുനത്വം സംഭവിച്ചിരിക്കുന്നു എന്നു കാണേണ്ടതാണ് എന്നത്രേ സൂത്ര താത്പര്യം.

'ഇതി' എന്ന പദംകൊണ്ട് ജീവനും സൂക്ഷ്മശരീരവും രൂപംകൊണ്ടതിന്റെ പശ്ചാത്തലത്തിൽ എന്നർഥം. ജ്ഞാതൃജ്ഞാനയോഃ – ജ്ഞാതൃജ്ഞാ

നങ്ങൾക്ക് അതായത് ജ്ഞാതാവായ ജീവനും ഇന്ദ്രിയാനുഭവങ്ങളായ ശബ്ദാദി വിഷയങ്ങൾക്കും, അന്യോന്യവിഷയ വിഷയിത്വാത് - പരസ്പരം വിഷയം, വിഷയി എന്ന വേർതിരിവു വന്നതുകൊണ്ട് ജ്ഞാതാവായ ജീവൻ വിഷയി ആയും ശബ്ദാദി പദാർഥങ്ങൾ വിഷയങ്ങളായും അനുഭവത്തിൽ വേർതിരിഞ്ഞു. അതുകൊണ്ട് 'മിഥുനത്വമിതി' അവ ഇരട്ടയായി പ്രത്യക്ഷ പ്പെട്ടു എന്ന് കാണേണ്ടതാണ്.

വിഷയവും വിഷയിയും ഒരിക്കലും വേർപെടാതെ ഒരിരട്ടയായി സ്ഥിതി ചെയ്യുന്ന അനുഭവമാണെന്നു താത്പര്യം.

വിഷയമില്ലാതെ വിഷയിയോ, വിഷയിയില്ലാതെ വിഷയമോ ഒരിക്കലും വേർതിരിഞ്ഞുനില്ക്കുന്നില്ല. വിഷയവിഷയികൾ വേർതിരിഞ്ഞതുപോലെ ജ്ഞാനജ്ഞേയങ്ങളും വേർതിരിയുന്നു എന്ന് അടുത്ത സൂത്രം വെളിപ്പെടു ത്തുന്നു. വിഷയത്തിലും വിഷയിക്കും ഇടയ്ക്കുള്ള അനുഭവമാണ് ജ്ഞാനം.

### ഏവം ജ്ഞാനജ്ഞേയവിഭാഗഃ ഏകൈകം

ഏവം, ജ്ഞാനജ്ഞേയവിഭാഗഃ, ഏകൈകം എന്ന് പദച്ഛേദം, 'ഏവം' വിഷയവിഷയിത്വമിഥുനം എന്നതുപോലെ എന്നർഥം. എപ്രകാരമാണോ പ്രപ ഞ്ചാനുഭവം വിഷയവിഷയിത്വരൂപം കൈക്കൊണ്ട് ഇരട്ടയായി സ്ഥിതിചെയ്യു ന്നത്, അതുപോലെ ജ്ഞാനജ്ഞേയരൂപങ്ങളിൽ വേർതിരിഞ്ഞ് ഇരട്ടയായി സ്ഥിതിചെയ്യുന്നു എന്നും കാണേണ്ടതാണ്. ഇവിടത്തെ ജ്ഞാനം നാമരൂപാ ത്മകമായ അറിവാണ്. വിഷയിയായ ജ്ഞാതാവ് സങ്കല്പിച്ച് ഉണ്ടാക്കുന്ന താണ് ഈ ജ്ഞാനം. ജ്ഞാതാവ് നാമരൂപങ്ങളെ സങ്കല്പിക്കുന്നതോടെ പുറമെ പദാർഥം അറിയപ്പെട്ടതായിത്തീരുന്നു. ഇങ്ങനെ അറിയപ്പെടുന്ന പദാർഥമാണ് ജ്ഞേയം. നേരത്തേ വെളിപ്പെടുത്തിയ ഇരട്ടയിലെ വിഷയം തന്നെയാണ് ഇവിടത്തെ ജ്ഞേയം. 'ഏകൈകം' എന്നതുകൊണ്ട് പ്രത്യേകം പ്രത്യേകം വിഷയവിഷയിയും, ജ്ഞാനജ്ഞേയവും രണ്ടിരട്ടകളായി പ്രപഞ്ചാ നുഭവങ്ങൾ വേർതിരിയുന്നു എന്നു ഭാവം. ഏത് അനുഭവസ്ഥലം പരിശോധി ച്ചാലും ഈ രണ്ട് ഇരട്ടകളും വേർതിരിഞ്ഞ് പരസ്പരബദ്ധമായി നില്ക്കു ന്നതു കാണാൻ കഴിയും. ഇവിടെ ഒരു സംശയം വരാം. ഈ രണ്ടിരട്ടകളെ വിശ കലനം ചെയ്യുമ്പോൾ വിഷയി, ജ്ഞാനം, ജ്ഞേയം എന്നിങ്ങനെ മൂന്നെണ്ണം വേർതിരിയുന്നതായി കാണപ്പെടുന്നുണ്ടല്ലോ. വേദാന്തശാസ്ത്രത്തിലെ 'ത്രിപുടി' എന്ന് പ്രസിദ്ധമായിത്തീർന്നിട്ടുള്ളവയാണ് ഈ മൂന്നെണ്ണവും. അറി യുന്നവൻ, അറിവ്, അറിയപ്പെടുന്ന പദാർഥം ഇവയാണ് ത്രിപുടി. ഇവ തന്നെ യാണ് യഥാക്രമം വിഷയി, ജ്ഞാനം, ജ്ഞേയം എന്നിവ. വസ്തു ഇങ്ങനെ യിരിക്കെ സൂത്രത്തിൽ രണ്ടിരട്ടകളായി പ്രപഞ്ചാനുഭവത്തെ വിഭജിച്ചിരിക്കു ന്നത് എന്തുകൊണ്ടാണ്? പറയാം. ഒരേ വിഭജനത്തിന്റെ രണ്ടു രൂപങ്ങൾ സൂത്ര ത്തിൽ എടുത്തു കാണിച്ചുവെന്നേയുള്ളൂ. വിഷയം, വിഷയി എന്ന് വിഭജിക്ക പ്പെടുമ്പോൾ ജ്ഞാനജ്ഞേയ വിഭാഗത്തിലെ ജ്ഞാനം വിഷയങ്ങളിൽ അന്തർ ഭവിക്കുന്നതായി കാണേണ്ടതാണ്. അതുപോലെ ജ്ഞാനജ്ഞേയങ്ങളായി വിഭ ജിക്കുമ്പോൾ ജ്ഞേയം വിഷയിവിഷയ വിഭാഗത്തിലെ വിഷയത്തിൽ അന്തർഭ വിക്കുന്നതായും കാണേണ്ടതാണ്. വിഷയവിഷയി എന്നു പ്രസിദ്ധമായ വിഭാ

ഗത്തിൽ ഇങ്ങനെ ത്രിപുടി മുഴുവൻ അന്തർഭവിക്കുന്നു എന്നുള്ളതുകൊണ്ടാണ് സൂത്രത്തിൽ ത്രിപുടിയെക്കുറിച്ച് പ്രത്യേകം പ്രസ്താവിക്കാത്തത്.

വിഷയവിഷയിരൂപമായ പ്രപഞ്ചം ഇങ്ങനെ വേർതിരിയുന്നതിനുമുൻപ് എന്തായിരുന്നു എന്നാണ് അടുത്ത സൂത്രം വിവരിക്കുന്നത്:-

## രുദ്രത്വമാസീത്

രുദ്രത്വം, ആസീത് – ദ്വിപദം സൂത്രം.

ഈ പ്രപഞ്ചം വിഷയിവിഷയങ്ങളായും, ജ്ഞാനജ്ഞേയങ്ങളായും വേർതിരിയുന്നതിനുമുൻപ് രുദ്രത്വം എന്നസ്ഥിതിയിൽ വർത്തിച്ചിരുന്നു എന്നാണ് സൂത്രാർത്ഥം. സംഹാരമൂർത്തിയാണ് രുദ്രൻ. അപ്പോൾ എല്ലാം സംഹരിച്ചിരിക്കുന്ന സ്ഥിതിയാണ് രുദ്രത്വം. ഇതുതന്നെയാണ് വേദാന്തപ്രസിദ്ധമായ അവ്യക്താവസ്ഥ. ഈ അവ്യക്താവസ്ഥയിൽ ആവർത്തിച്ച് ജ്ഞാനജ്ഞേയരൂപത്തിൽ വേർതിരിഞ്ഞുമറയുന്ന നാമരൂപദൃശ്യങ്ങളാണ് പ്രപഞ്ചം. നാമരൂപങ്ങൾ വേർതിരിയുന്നത് സൃഷ്ടി. അവ ഉണ്ടെന്നു തോന്നിക്കൊണ്ടിരിക്കുന്നത് സ്ഥിതി. അവ അവ്യക്തത്തിൽ തിരിച്ചു ലയിക്കുന്നത് പ്രളയം. വീണ്ടും നാമരൂപങ്ങൾ വേർതിരിയുന്നത് സൃഷ്ടി. ഇങ്ങനെ സൃഷ്ടി സ്ഥിതിപ്രളയങ്ങൾ അവ്യക്തത്തിൽ ആവർത്തിച്ച് സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇക്കാര്യം ഗീത ഇങ്ങനെ പറയുന്നു:-

*അവ്യക്താദീനി ഭൂതാനി*
*വ്യക്തമധ്യാനി ഭാരത*
*അവ്യക്ത നിധനാന്യേവ*
*തത്ര കാ പരിദേവനാ* — *ഭഗ. ഗീത. 2, 28*

അല്ലയോ അർജ്ജുന, ഭൂതങ്ങൾ അവ്യക്തത്തിൽ നിന്നുണ്ടാകുന്നു. മദ്ധ്യകാലത്ത അഭിവ്യക്തിയെ പ്രാപിക്കുന്നു. അവ്യക്തത്തിൽതന്നെ ലയിക്കുകയും ചെയ്യുന്നു. ഈ കാര്യത്തിൽ എന്താണ് വ്യസനിപ്പാനുള്ളത്.

നാമരൂപങ്ങൾ എല്ലാം സംഹരിച്ചിരിക്കുന്ന അവസ്ഥയായതുകൊണ്ടാണ് സൂത്രത്തിൽ അവ്യക്താവസ്ഥയെ രുദ്രത്വം എന്നു വിളിച്ചിരിക്കുന്നത്. ഈ അവ്യക്താവസ്ഥ അഖണ്ഡബോധവസ്തുവായ ബ്രഹ്മത്തിൽ മായ ഉളവാക്കുന്ന ഒരു ഭ്രമംമാത്രമാണ്. മായയയുടെ ആവരണശക്തിയാണ് ഈ ഭ്രമം ഉളവാക്കുന്നത്. വസ്തുവിനെ ഇങ്ങനെ മറച്ചിട്ട് മായയുടെ വിക്ഷേപശക്തി ഉളവാക്കിക്കാണിക്കുന്നവയാണ് നാമരൂപാത്മകങ്ങളായ പ്രപഞ്ച ദൃശ്യങ്ങൾ. അതുകൊണ്ടുതന്നെ പ്രപഞ്ചദൃശ്യങ്ങളും ഭ്രമാനുഭവങ്ങളാണെന്ന് സ്പഷ്ടം.

കയറിന്റെ ശക്തി കയറിനെ മറച്ചിട്ട് സർപ്പത്തിന്റെ തോന്നൽ ഉളവാക്കുന്നു. കയറ് മറഞ്ഞുപോകുന്നതും സർപ്പം ഉണ്ടെന്നു തോന്നുന്നതും ഭ്രമമാണെന്ന് പറയേണ്ടതില്ലല്ലോ. ഉള്ളതു കയറുമാത്രം. അതുപോലെ പ്രപഞ്ചാനുഭവത്തിൽ ബ്രഹ്മം മറഞ്ഞുപോകുന്നതും നാമരൂപങ്ങൾ ഉണ്ടെന്നു തോന്നുന്നതും വെറും ഭ്രമം. ഉള്ളത് ബ്രഹ്മം മാത്രം. ഇക്കാര്യമാണ് അടുത്ത സൂത്രത്തിൽ വിവരിക്കുന്നത്.

**ഇതി ബ്രഹ്മൈവ**

ഇതി, ബ്രഹ്മ, ഏവ - ത്രിപദം സൂത്രം.

ഇപ്രകാരം ആലോചിച്ചാൽ ഉള്ളത് ബ്രഹ്മം മാത്രം എന്നാണ് സൂത്രതാത്പര്യം.

മുൻ വിവരിച്ച പ്രകാരം അഖണ്ഡമായ സത്തിനെ പിൻതുടർന്നുണ്ടാകുന്ന ബ്രഹ്മാനുഭവമാണ് വിഷയിവിഷയവിഭാഗത്തിലും ജ്ഞാനജ്ഞേയവിഭാഗത്തിലും വരുന്ന എല്ലാ പ്രപഞ്ചാനുഭവങ്ങളുമെന്ന് യുക്തിയുക്തം വിചാരം ചെയ്തുറപ്പിച്ചാൽ എന്നാണ് സൂത്രത്തിൽ 'ഇതി' എന്ന പദത്തിന്റെ അർഥം. ബ്രഹ്മമാണ് പ്രപഞ്ചാധിഷ്ഠാനം. ഒരധിഷ്ഠാനത്തിൽ സംഭവിക്കുന്ന ഭ്രമാനുഭവം എന്തുതന്നെയായാലും അത് അധിഷ്ഠാനസത്തയിൽനിന്നും ഭിന്നമാകാൻ സാധ്യമേയല്ല. കയറിലെ പാമ്പും, മരുഭൂമിയിലെ വെള്ളവും യഥാക്രമം കയറും മരുഭൂമിയും തന്നെ. അതുകൊണ്ട് ബ്രഹ്മാധിഷ്ഠാനത്തിൽ കാണപ്പെടുന്ന പ്രപഞ്ചാനുഭവം ബ്രഹ്മം തന്നെ എന്ന് നിശ്ചയം. ബ്രഹ്മ, ഏവ എന്നീ പദങ്ങൾ ഇക്കാര്യം വെളിപ്പെടുത്തിയിരിക്കുന്നു.

ഈ അനുഭവത്തിന്റെ വിശദരൂപമാണ് അടുത്ത മൂന്നു സൂത്രങ്ങളിലെ പ്രതിപാദ്യം.

**അഹം തത്**

അഹം, തത് - ദ്വിപദം സൂത്രം.

'അഹം' എന്നുള്ളതുകൊണ്ട് ഞാൻ, ഞാൻ എന്നിങ്ങനെ സകല ജീവികളിലും പ്രകടമായി അനുഭവപ്പെടുന്ന ജീവാത്മാവിനെയാണ് പരാമർശിച്ചിരിക്കുന്നത്. 'തത്' എന്നുള്ളത് വേദാന്തശാസ്ത്രത്തിൽ പ്രസിദ്ധമായ ബ്രഹ്മ വാചകം. അപ്പോൾ 'അഹം തത്' എന്ന സൂത്രംകൊണ്ട് ജീവാത്മപരമാത്മൈക്യമാണ് പ്രതിപാദിച്ചിരിക്കുന്നത്. ബൃഹദാരണ്യകോപനിഷത്തിലെ 'അഹം ബ്രഹ്മാസ്മി' എന്ന മഹാവാക്യത്തിന്റെ താത്പര്യം ഉൾക്കൊള്ളുന്നതാണ് ഈ സൂത്രം.

'ഞാൻ' എന്നനുഭവപ്പെടുന്ന ജീവാത്മാവ് ബ്രഹ്മമാണെന്നു സമ്മതിക്കാം. ജഡമായി കാണപ്പെടുന്ന ഈ പ്രപഞ്ചമോ? ഈ പ്രപഞ്ചവും ബ്രഹ്മം തന്നെ. ഇക്കാര്യമാണ് അടുത്ത സൂത്രം വെളിപ്പെടുത്തുന്നത്:-

**ഇദം ബ്രഹ്മൈവ**

ഇദം, ബ്രഹ്മ, ഏവ - ത്രിപദം സൂത്രം.

'ഇദം' പ്രപഞ്ചത്തെക്കുറിക്കുന്ന പദമാണ്. 'ഏവ' എന്ന അവ്യയംകൊണ്ട് പ്രപഞ്ചവും ബ്രഹ്മമാണ് എന്ന് ഉറപ്പിക്കപ്പെട്ടിരിക്കുന്നു. ഈ ജഡപ്രപഞ്ചവും ബ്രഹ്മം തന്നെ എന്ന് സൂത്രാർഥം. ഛാന്ദോഗ്യോപനിഷത്തിലെ 'സർവ്വംഖല്വിദം ബ്രഹ്മ' -ഇക്കാണുന്നതൊക്കെ ബ്രഹ്മം തന്നെ - എന്ന വാക്യത്തിന്റെ താത്പര്യം ഉൾക്കൊള്ളുന്നതാണ് പ്രസ്തുത സൂത്രം.

ജീവൻ ബ്രഹ്മമാണ്, ജഡപ്രപഞ്ചവും ബ്രഹ്മമാണ്. അങ്ങനെയാണെങ്കിൽ ഞാൻ എന്ന ജീവഭാവംതന്നെയാണ് പ്രപഞ്ചത്തെ മുഴുവൻ ഉൾക്കൊ

ള്ളുന്നത് എന്ന് സിദ്ധമാകുന്നു. ഇക്കാര്യമാണ് അടുത്ത സൂത്രത്തിൽ വെളി പ്പെടുത്തിയിരിക്കുന്നത്.

**അഹമസ്മി**

അഹം, അസ്മി എന്ന് പദച്ഛേദം.

'അഹം തത്' എന്ന സൂത്രപദംകൊണ്ട് ജീവബ്രഹ്മൈക്യം വെളിപ്പെടു ത്തിയതുപോലെ 'അഹമസ്മി' എന്ന സൂത്രംകൊണ്ട് ജീവജഗദൈക്യവും വെളിപ്പെടുത്തിയിരിക്കുന്നു. 'അസ്മി' എന്ന പദം ഐക്യവാചകമാണ്. ചുരുക്കത്തിൽ ജീവൻ വേറെ, ബ്രഹ്മം വേറെ, പ്രപഞ്ചം വേറെ എന്ന തോന്നലെല്ലാം ഭ്രമമാണ്. ജീവനും ജഗത്തും ബ്രഹ്മവും ഒരേ ബ്രഹ്മത്തിന്റെ തന്നെ പ്രകടഭാവങ്ങളാണ് എന്ന് കാണേണ്ടതാണ്. ഇതാണല്ലോ അദ്വൈതം.

ഇവിടെ ഒരു സംശയംവരാം. കാലം ഭൂതം, വർത്തമാനം, ഭാവി എന്ന് വിഭജിക്കപ്പെട്ടിട്ടുണ്ട്. ഈ കാലവിഭജനം ഉണ്ടായിമറയുന്ന ജഗത്തിനെ ആശ്ര യിച്ച് വർത്തിക്കുന്നതാണ്. അങ്ങനെയുള്ള ജഗത്തും അജവും അമരവുമായ ബ്രഹ്മവും ഒന്നാണെന്നെങ്ങനെ പറയാൻ പറ്റും. ഈ സംശയത്തിനുത്തര മാണ് അടുത്ത രണ്ടു സൂത്രങ്ങൾ.

കാലത്തിന് ഭൂതവർത്തമാനഭാവിവിഭജനം ഉണ്ടെന്നു തോന്നുന്നത് യാഥാർഥ്യമല്ലെന്ന് അടുത്ത സൂത്രം വിവരിക്കുന്നു:-

**അതീതാഗാമിനോരസത്ത്വം യതഃ**

അതീതാഗാമിനോഃ, അസത്ത്വം, യതഃ എന്ന് പദച്ഛേദം.

'യതഃ' എന്നതിന് വ്യക്തമായി ആലോചിച്ചുനോക്കിയാൽ എന്നർഥം.

അതീതം – ഭൂതകാലം; ആഗാമി – ഭാവികാലം; അതീതാഗാമിനോഃ – ഭൂതഭാവികളുടെ; അസത്ത്വം – ഇല്ലായ്മ. വ്യക്തമായി ആലോചിച്ചുനോക്കി യാൽ ഭൂതഭാവികാലങ്ങളുടെ ഇല്ലായ്മ സ്പഷ്ടമായി തെളിയുന്നതാണ് എന്നർഥം. ഭൂതം കഴിഞ്ഞുപോയതാണ്. കഴിഞ്ഞതെങ്ങനെ ഉള്ളതാകും? ഭാവി വരാനിരിക്കുന്നതേയുള്ളൂ. വരാനിരിക്കുന്നത് എങ്ങനെ ഉള്ളതാകും? ലളിത മായ ഈ യുക്തിചിന്തകൊണ്ടുതന്നെ ഭൂതവും ഭാവിയും ഇല്ലാത്തതാണെന്ന് തെളിയും. വർത്തമാനകാലം ഉള്ളതല്ലേ എന്ന് സംശയം വരാം. ഭൂതഭാവി കളെ അപേക്ഷിച്ചാണ് വർത്തമാനകാലം എന്നൊരു വിഭജനം സംഭവിക്കു ന്നത്. ഭൂതഭാവികൾ ഇല്ലെന്നുവന്നാൽ വർത്തമാനമെന്ന വിഭജനവും അതോടെ ഇല്ലാതാകും. മാത്രമല്ല വർത്തമാനകാലമുണ്ടെന്നു കരുതിയാൽപ്പോലും ഉണ്ടെന്നു കാണുന്നതിനുമുൻപുതന്നെ അത് ഭൂതമായി മാറിപ്പോകും. ഇത്ര കണ്ട് ക്ഷണഭംഗുരമായ ഒരു കാര്യം ഉള്ളതാണെന്ന് എങ്ങനെ പറയാൻ പറ്റും? ഇങ്ങനെ വ്യക്തമായി ചിന്തിച്ചുനോക്കുമ്പോൾ കാലവിഭജനം വെറും ഭ്രമമാ ണെന്നു കാണാൻ കഴിയും. അപ്പോൾ ഈ കാലവിഭജനത്തിൽ ഒതുങ്ങി നിൽക്കുന്ന സൃഷ്ടിസ്ഥിതി സംഹാരരൂപമായ ജഗത്തും വെറും ഒരു ഭ്രമം മാത്രാണെന്നു പറയേണ്ടതില്ലല്ലോ. ഈ ജഗത്ഭ്രമത്തിന്റെ നിശ്ചലാധിഷ്ഠാ

നമാണ് അഖണ്ഡബോധസ്വരൂപമായ ബ്രഹ്മം. ജീവജഗത്ഭ്രമം മരുഭൂമിയിൽ വെള്ളമെന്നപോലെ ബ്രഹ്മത്തിൽ വിവർത്തരൂപേണ സദാ സംഭവിച്ചുകൊണ്ടിരിക്കുന്നു. അന്തിമവിശകലനത്തിൽ ഒരധിഷ്ഠാനത്തിലെ ഏതു ഭ്രമവും ആ അധിഷ്ഠാനം തന്നെയാണെന്ന് തെളിയും. മരുഭൂമിയിലെ വെള്ളം മരുഭൂമിതന്നെയാണ്. അതുപോലെ ബ്രഹ്മവിവർത്തമായ ജഗത്ത് ബ്രഹ്മം തന്നെയാണെന്ന് കാണേണ്ടതാണ്. ആത്മോപദേശശതകത്തിലെ:

*വെളിയിലിരുന്നു വിവർത്തമിങ്ങു കാണും*
*വെളിമുതലായ വിഭൂതിയഞ്ചുമോർത്താൽ*
*ജലനിധിതന്നിലുയർന്നിടും തരങ്ഗാ-*
*വലിയതുപോലെയഭേദമായ വരേണം.* *(ആത്മോ. ശ. 3)*

എന്ന ശ്ലോകം ഇക്കാര്യം തന്നെയാണ് വെളിപ്പെടുത്തുന്നത്.

സംശയമുണ്ടെങ്കിൽ നല്ലവണ്ണം അന്വേഷിച്ചുനോക്കൂ എന്നാണ് അടുത്ത സൂത്രം ജിജ്ഞാസുക്കളോടു നിർദേശിക്കുന്നത്.

### യദേതദന്വിച്ഛത

യത്, ഏതത്, അന്വിച്ഛത - ത്രിപദം സൂത്രം.

കാലസങ്കല്പം മുതൽ എല്ലാം ബ്രഹ്മം തന്നെയാണ് എന്ന കാര്യത്തിൽ എന്തെങ്കിലും സംശയമുണ്ടെങ്കിൽ എന്നാണ് 'യത്' പദത്തിന്റെ താത്പര്യം. 'ഏതത്' എന്നുള്ളതുകൊണ്ട് അഖണ്ഡബോധരൂപമായ ഈ ബ്രഹ്മത്തെ എന്നാണർഥമാക്കുന്നത്. അന്വിച്ഛത - നിങ്ങൾ ശാസ്ത്രീയമായി ശ്രവണ മനന നിധിധ്യാസനങ്ങളിൽക്കൂടി അന്വേഷിച്ചുനോക്കൂ.

സർവ്വം ബ്രഹ്മമയം എന്ന കാര്യത്തിൽ എന്തെങ്കിലും സംശയമുണ്ടെങ്കിൽ ആ അദ്വൈത സത്യത്തെ ശാസ്ത്രപഠനത്തിലൂടെ അന്വേഷിച്ചുനോക്കുവിൻ എന്ന് സൂത്രതാത്പര്യം.

'സർവ്വം ബ്രഹ്മമയം' എന്ന അദ്വൈതസത്യം ശാസ്ത്രീയമായി അന്വേഷിച്ചുനോക്കാനുള്ള യുക്തികളുടെ സൂചന നല്കുന്നവയാണ് അടുത്ത എല്ലാ സൂത്രങ്ങളും.

### പരിമാണം തതഃ

പരിമാണം, തതഃ - ദ്വിപദം സൂത്രം.

അളന്നു തിട്ടപ്പെടുത്താവുന്നവയായി കാണപ്പെടുന്ന പ്രപഞ്ചദൃശ്യങ്ങളെയാണ് പരിമാണം എന്ന പദംകൊണ്ട് നിർദേശിച്ചിരിക്കുന്നത്. അവയെല്ലാം 'തതഃ' - അതിൽ നിന്ന്, ആ പൂർണ ബ്രഹ്മത്തിൽനിന്ന് രൂപംകൊണ്ടവയാണ് എന്നു സൂത്രതാത്പര്യം.

അല്പരൂപം കൈക്കൊണ്ട് ഉണ്ടായി മറയുന്നതായി കാണപ്പെടുന്നവയാണല്ലോ എല്ലാ പ്രപഞ്ചദൃശ്യങ്ങളും. അങ്ങനെയുള്ള പ്രപഞ്ചദൃശ്യങ്ങൾക്ക് ഉണ്ടായിവരാനും നിലനില്ക്കാനും മറയാനും പൂർണമായ ഒരു പരമകാരണം

കൂടിയേ തീരൂ. നേരത്തേതന്നെ ഈ പരമകാരണസ്വരൂപം നാം വിവരിച്ചിട്ടു ണ്ട്. പരമകാരണാന്വേഷണമാണ് അദ്വൈതബ്രഹ്മത്തെ കണ്ടെത്താനുള്ള *ഒന്നാമത്തെ യുക്തി.* ഈ യുക്തിവിചാരംകൊണ്ട് അജവും അമരവും നിർവ്വികാര വുമായ പരമകാരണത്തിൽ ഉണ്ടായി മറയുന്നതായി കാണപ്പെടുന്ന എല്ലാ ദൃശ്യങ്ങളും കാനൽജലംപോലെ ഭ്രമാനുഭവങ്ങളാണെന്ന് ഏതു ചിന്തകനും തെളിഞ്ഞുകിട്ടും. ഭ്രമാനുഭവങ്ങൾക്കൊക്കെ അധിഷ്ഠാനസത്തയിൽനിന്നും വേറിട്ടു നിലനില്പേയില്ല. ഇക്കാര്യം തെളിയുന്നതോടെ 'സർവ്വം ബ്രഹ്മമയം' എന്ന അദ്വൈതസിദ്ധാന്തം കരതലാമലകം പോലെ ആർക്കും അനുഭവസി ദ്ധമായിത്തീരുന്നതാണ്.

കാര്യമിങ്ങനെയാണെങ്കിലും ജീവജഗത്ഭേദം ഒഴിവാക്കാൻ പറ്റുമോ എന്നാണ് ചിലരുടെ സംശയം. മറ്റു ദൃശ്യങ്ങളെപ്പോലെതന്നെ ജീവനും ബ്രഹ്മാ ധിഷ്ഠാനത്തിലെ ഭ്രമമാണെന്നു തെളിയിക്കുന്ന യുക്തി പ്രദർശിപ്പി ക്കുന്നതാണടുത്ത സൂത്രം.

## സദസതോരന്യോന്യകാര്യകാരണത്വാത്

സദസതോഃ, അന്യോന്യകാര്യകാരണത്വാത് – ദ്വിപദം സൂത്രം.

സത്തിനും അസത്തിനും അന്യോന്യകാര്യകാരണഭാവം ഉള്ളതുകൊ ണ്ടുതന്നെ അവ സ്വതന്ത്രമായ ഒരധിഷ്ഠാനത്തിലെ ഭ്രമമാണെന്നു തെളിയുന്നു എന്നാണ് സൂത്രതാത്പര്യം.

സൂത്രത്തിലെ 'സത്' എന്ന പദംകൊണ്ട് ജീവാത്മാവിനെയും 'അസത്' എന്ന പദംകൊണ്ട് ജഡശരീരങ്ങളെയുമാണ് അർഥമാക്കുന്നത്. ക്ഷേത്രജ്ഞ നായ ജീവനും ക്ഷേത്രമായ ശരീരവും ചേർന്നാണ് എല്ലാ പ്രപഞ്ചദൃശ്യ ങ്ങളും ഉണ്ടായിക്കാണപ്പെടുന്നത്. ഇക്കാര്യം ഗീത പതിമൂന്നാമധ്യായത്തിൽ വ്യക്തമായി വിവരിച്ചിട്ടുണ്ട്. പ്രപഞ്ചാനുഭവത്തിലെ സത്തായ ജീവൻ ജഡ ങ്ങളായ ശരീരങ്ങളിൽ പ്രതിബിംബിക്കുന്ന ബോധമാണ്. എല്ലാ ജീവി കൾക്കും കാരണശരീരം, സൂക്ഷ്മശരീരം, സ്ഥൂലശരീരം എന്ന് മൂന്നു ശരീര ങ്ങളുണ്ട്. ബോധം കാരണശരീരത്തിൽ പ്രതിബിംബിച്ചുനില്ക്കുന്ന അവസ്ഥ യാണ് സുഷുപ്തി അഥവാ ഗാഢനിദ്ര. സൂക്ഷ്മശരീരത്തിൽ പ്രതിബിംബിച്ചു നില്ക്കുന്ന അവസ്ഥയാണ് സ്വപ്നം. ബോധപ്രതിബിംബം സ്ഥൂലശരീര ത്തിൽ എത്തിനില്ക്കുമ്പോൾ ഇന്ദ്രിയങ്ങളിലൂടെ ബാഹ്യപ്രപഞ്ചത്തെ അനു ഭവിക്കുന്ന ജാഗ്രദവസ്ഥ വന്നുചേരും. എങ്ങനെ ആയാലും ഏതെങ്കിലും ഒരു ശരീരത്തിൽ പ്രതിബിംബിക്കാതെ ബോധത്തിനു ജീവത്വമോ, പ്രതിബിംബ ബോധത്തെ കൂടാതെ ശരീരത്തിനു നിലനില്പോ സാധ്യമല്ല. അപ്പോൾ ശരീ രത്തോടുകൂടിയേ ജീവത്വമുള്ളൂ. ജീവഭാവത്തോടുകൂടിയേ ശരീരമുള്ളൂ. ഇതാണ് ഈ സത്തിനും അസത്തിനുമുള്ള അന്യോന്യകാര്യകാരണത്വം സത്തായ ജീവനു കാരണം അസത്തായ ശരീരമാണ്. അവിടെ ജീവൻ കാര്യവും ശരീരം കാരണവുമായി ഭവിക്കുന്നു. മറിച്ചുനോക്കിയാൽ അസ ത്തായ ശരീരത്തിനു കാരണം സത്തായ ജീവനാണ്. അവിടെ ശരീരം കാര്യവും ജീവൻ കാരണവുമായി കണക്കാക്കപ്പെടുന്നു. ഇതാണ് അന്യോ

ന്യകാര്യകാരണഭാവം. ഇതുതന്നെയാണ് ആ ഘടകങ്ങളുടെ സാപേക്ഷസ്ഥിതി. രണ്ടിനും പരസ്പരമാശ്രയിക്കാതെ നിലനില്പില്ല. രണ്ട് സാപേക്ഷദൃശ്യങ്ങൾ എവിടെ കാണപ്പെടുന്നുവോ അവിടെ അവയുടെ തോന്നലുളവാക്കുന്ന നിരപേക്ഷമായ ഒരു പൂർണവസ്തു ഉണ്ടെന്നു കാണേണ്ടതാണ്. ഇതലംഘനീയമായ വസ്തുനിയമമാണ്. ഈ യുക്തിയെ ആശ്രയിച്ച് പ്രപഞ്ചാനുഭവത്തിലെ സാപേക്ഷങ്ങളായ സദസത്തുക്കളുടെ പിന്നിൽ നിരപേക്ഷമായ ബ്രഹ്മത്തെ കണ്ടെത്താവുന്നതാണ്. അങ്ങനെ കണ്ടെത്തുന്നതോടെ സാപേക്ഷങ്ങളായ ജീവജഗത്ഭാവം ആ നിരപേക്ഷസത്യത്തിലെ വെറും ഭ്രമാനുഭവങ്ങളാണെന്നും, 'സർവ്വം ബ്രഹ്മമയം' എന്ന അദ്വൈതാനുഭവം മാത്രമാണ് സത്യമെന്നും സൂര്യതുല്യം തെളിഞ്ഞുകിട്ടും. അദ്വൈതസാക്ഷാത്കാരത്തിനുള്ള *രണ്ടാമത്തെ യുക്തിയാണിത്.*

ഈ യുക്തി ചിന്തചെയ്ത് ഒരു ജീവൻ തന്റെ ബ്രഹ്മത്വം സാക്ഷാത്കരിക്കുന്നതോടെ സർവ്വവും തന്നിൽ തന്നെ കാണപ്പെടുന്ന ദൃശ്യങ്ങളാണെന്ന് ആ ജീവനു ബോദ്ധ്യമാകും. മാത്രമല്ല പ്രപഞ്ചാനുഭവത്തിലെ ജീവജഡാനുഭവങ്ങൾ സാപേക്ഷങ്ങളാണെന്നു തെളിയും. ഈ രണ്ടനുഭവങ്ങൾക്കുമുള്ള യുക്തി വിവരിക്കുന്നതാണ് അടുത്ത മൂന്നു സൂത്രങ്ങൾ.

ജീവജഡങ്ങളുടെ സാപേക്ഷസ്ഥിതി യുക്തികൊണ്ട് തെളിയിക്കുന്നതാണടുത്ത സൂത്രം.

**അഹം മമേതി വിജ്ഞാതഃ**

അഹം, മമ, ഇതി, വിജ്ഞാതഃ എന്നു പദച്ഛേദം.

ഞാൻ, എന്റേത് എന്നിങ്ങനെ അറിയപ്പെടുന്നതാണ് പ്രപഞ്ചാനുഭവം എന്നു സൂത്രതാത്പര്യം. ശരീരങ്ങളുമായി താദാത്മ്യപ്പെട്ട് 'ഞാൻ, ഞാൻ' എന്നനുഭവിക്കുന്നതാണ് ജീവാനുഭവം. ജഡസമ്പർക്കമില്ലാതെ ഞാൻ ഞാൻ എന്ന അനുഭവമേ സാധ്യമല്ല. സൂക്ഷ്മമായ ശബ്ദോച്ചാരണം കൂടാതെ ഞാൻ എന്ന അനുഭവമേ സാധ്യമല്ലല്ലോ. ശബ്ദം സൂക്ഷ്മജഡമാണ്. അപ്പോൾ ഞാൻ, ഞാൻ എന്ന ജീവാനുഭവം തന്നെ ശബ്ദത്തിൽ പ്രതിബിംബിക്കുന്ന ബോധത്തിന്റെ അനുഭവമാണ്. ജീവത്വം രൂപംകൊള്ളുന്ന സദസത്തുക്കളുടെ അന്യോന്യാശ്രയത്വം അഥവാ സാപേക്ഷസ്ഥിതി ഞാൻ ഞാൻ എന്ന അനുഭവത്തിൽ ആരംഭിക്കുന്നു. തുടർന്ന് ഞാൻ എന്ന അനുഭവം കാരണസൂക്ഷ്മസ്ഥൂല ശരീരങ്ങളുമായി താദാത്മ്യപ്പെട്ട് വ്യക്തിഭാവം കൈക്കൊള്ളുന്നു. ഇങ്ങനെ വ്യക്തിഭാവം കൈക്കൊള്ളുന്ന ജീവൻ ബാഹ്യജഡങ്ങളുമായി 'എന്റേത് എന്റേത്' എന്നിങ്ങനെ മമതാഭാവം അനുഭവിക്കുന്നതാണ് സംസാരബന്ധം. അവിടെ ജീവനും ജഡവും പരസ്പരം ആശ്രയിച്ചുനിലനില്ക്കുന്നു എന്നു കാണേണ്ടതാണ്.

ജീവജഡഭാവങ്ങളുടെ പരസ്പരാശ്രയത്വം എങ്ങനെ യുക്തികൊണ്ടു തെളിഞ്ഞാൽതന്നെ തന്നിൽനിന്നും ഭിന്നമായി ഇവിടെ ഒന്നുമില്ലെന്ന് കാണാൻ കഴിയും. ഇക്കാര്യമാണടുത്ത സൂത്രം വെളിപ്പെടുത്തുന്നത്.

**മത്തോ നാന്യഃ**

മത്തഃ, ന, അന്യഃ – ത്രിപദം സൂത്രം.

എന്നിൽനിന്നും അന്യമായി മറ്റൊന്നുമില്ല എന്ന് സൂത്രാർഥം.

കാണപ്പെടുന്ന ദൃശ്യങ്ങളെല്ലാം സാപേക്ഷങ്ങളായതുകൊണ്ട് ഭ്രമാനുഭവങ്ങളാണെന്നു തെളിയുന്നു. അതോടെ ഞാനുൾപ്പെടെ സർവ്വവും ബ്രഹ്മമയമാണെന്ന് അനുഭവിക്കാറുമായി. ഈ അനുഭവത്തിന്റെ വെളിച്ചത്തിലുള്ള തീരുമാനമാണ് എന്നിൽനിന്നും ഭിന്നമായി യാതൊന്നുംതന്നെ ഇല്ല എന്ന നിശ്ചയം.

വസ്തുത ഇതാണെങ്കിലും പലതിന്റെ കാഴ്ച എവിടെ നിന്നു സംഭവിക്കുന്നു എന്ന സംശയത്തിന് മറുപടിയാണ് അടുത്ത സൂത്രം.

**തദ്വത് തസ്മാത്**

തദ്വത്, തസ്മാത് – ദ്വിപദം സൂത്രം.

അതിനോടു ചേർന്നു കാണപ്പെടുന്നതൊക്കെ അതിൽനിന്നുതന്നെ പൊന്തിവന്നവയാണെന്ന് തീരുമാനിക്കാം എന്നാണ് സൂത്രാർഥം.

ഭ്രമാനുഭവങ്ങളെല്ലാം എവിടെ ആയാലും അധിഷ്ഠാനത്തോടു ചേർന്ന് അനുഭവപ്പെടുന്നവയാണ്. അധിഷ്ഠാനമില്ലയോ ഭ്രമാനുഭവമില്ല. മരുഭൂമിയിലെ വെള്ളം മരുഭൂമിയോടു ചേർന്നു കാണപ്പെടുന്നു. മരുഭൂമിയിൽ വെള്ളമില്ല. അതുകൊണ്ടു മരുഭൂമിയോടു ചേർന്നു കാണുന്ന വെള്ളം മരുഭൂമിയിൽ നിന്നുതന്നെ പൊന്തിക്കാണപ്പെടുന്നു എന്നു തീരുമാനിക്കാം. അതുപോലെ ബ്രഹ്മാധിഷ്ഠാനത്തോട് ചേർന്നു കാണപ്പെടുന്ന പ്രപഞ്ചദൃശ്യങ്ങൾ ബ്രഹ്മത്തിൽനിന്നുതന്നെ പൊന്തിവന്നവയാണെന്ന് തീരുമാനിക്കപ്പെടുന്നു. അങ്ങനെയും സർവ്വം ബ്രഹ്മമയം എന്ന് യുക്തിയുക്തം ഉറപ്പിക്കാം.

ഇനിയും ദൃഗ്ദൃശ്യങ്ങളായ അനുഭവത്തിന്റെ വെളിച്ചത്തിലും അദ്വൈതാനുഭവം ഉറപ്പിക്കാം എന്നാണ് അടുത്ത സൂത്രം വെളിപ്പെടുത്തുന്നത്.

**ദൃഗ്ദൃശ്യയോസ്സമാനകാലീനത്വാത്**

ദൃഗ്ദൃശ്യയോഃ, സമാനകാലീനത്വാത് – ദ്വിപദം സൂത്രം.

ദൃഗ്ദൃശ്യാനുഭവം ഒരേ കാലത്തിൽ ഉളവാകുന്നതുകൊണ്ടും അദ്വൈതമാണ് സത്യമെന്ന് നിശ്ചയിക്കാം എന്നാണ് സൂത്രാർഥം.

പ്രപഞ്ചാനുഭവത്തെ ആകെ ദൃക്കെന്നും ദൃശ്യമെന്നും രണ്ടായി വിഭജിക്കാം. ഈ രണ്ടനുഭവങ്ങളും ഒരേ കാലത്തിൽ ഉളവാകുന്നവയാണ്. രണ്ടനുഭവങ്ങൾ ഒരേ കാലത്തിൽ ഉളവാകുന്നുവെന്ന് പറഞ്ഞാൽ അവ അന്യോന്യാശ്രയങ്ങളാണ് എന്ന് താത്പര്യം. മുൻ വിവരിച്ച സത്തും അസത്തും എന്നപോലെ ദൃക്കും ദൃശ്യവും സാപേക്ഷാനുഭവങ്ങളാണ്. കാണുന്നത് ദൃക്ക്, കാണപ്പെടുന്നത് ദൃശ്യം. ദൃക്കില്ലാതെ ദൃശ്യമില്ല; ദൃശ്യമില്ലാതെ ദൃക്കില്ല. നാം മുൻപു വിവരിച്ച നിയമമനുസരിച്ചുതന്നെ സാപേക്ഷങ്ങളായ ദൃഗ്ദൃശ്യങ്ങൾ നിരപേക്ഷമായ ബ്രഹ്മത്തിലെ ഭ്രമാനുഭവങ്ങളാണെന്നു തെളിയുന്നു. അങ്ങനെ

ദൃഗ്ദൃശ്യവിചാരത്തിലൂടെയും സർവ്വം ബ്രഹ്മമയം എന്നു കണ്ടനുഭവിക്കാൻ കഴിയും എന്നു താത്പര്യം.

സകലരും തിരയുന്നത് സുഖമെന്ന ഏക വസ്തുവിനെയാണ് എന്ന് കാണുന്നതുകൊണ്ട് കേവല സുഖസ്വരൂപമായ ഒരു വസ്തുവേയുള്ളൂ എന്നു തെളിയുന്നു എന്നാണ് അടുത്ത സൂത്രം വിവരിക്കുന്നത്.

## സുഖൈകത്വാത്

സുഖൈകത്വാത് - ഏകപദം സൂത്രം.

സകലരും അന്വേഷിക്കുന്നത് സുഖമെന്ന ഏകവസ്തുവിനെ ആയതുകൊണ്ട് സുഖസ്വരൂപമായ അദ്വൈതവസ്തുവാണ് സത്യമെന്നുറപ്പിക്കാം. ഇതാണ് സൂത്രാർഥം. ആത്മോപദേശശതകത്തിലെ

*അഖിലരുമാത്മസുഖത്തിനായ് പ്രയത്നം*
*സകലവുമിങ്ങു സദാപി ചെയ്തിടുന്നു.* *(ആത്മോ. ശ. 49)*

എന്ന വരികൾ ഈ വസ്തുരഹസ്യം വെളിപ്പെടുത്തിയിട്ട് ശാസ്ത്രീയമായ ഏകമതം ഇതുതന്നെയാണെന്ന് ഉറപ്പിക്കുന്നു.

സകല പ്രപഞ്ചദൃശ്യങ്ങളിലും അകവും പുറവും നിറഞ്ഞ് അവയെ കവിഞ്ഞുനിൽക്കുന്ന ഏകവസ്തു ദൃഷ്ടിഗോചരമായിത്തന്നെ അനുഭവപ്പെടുന്നു എന്നുള്ളതുകൊണ്ടും അദ്വൈതമാണ് പരമസത്യമെന്നുറപ്പിക്കാം. ഇക്കാര്യം പ്രഖ്യാപിക്കുന്നതാണടുത്ത സൂത്രം.

## വ്യാപകതയാ ദിശാമസ്തിത്വാത്

വ്യാപകതയാ, ദിശാം, അസ്തിത്വാത് - ത്രിപദം സൂത്രം.

വ്യാപകതയാ എന്നതിന് ദൃശ്യങ്ങളിൽ അകവും പുറവും നിറഞ്ഞ് അവയെ കടന്ന് എന്ന് താത്പര്യം. ദിശാം എന്ന പദത്തിന് ദിക്കുകളുടെ എന്നാണ് ശബ്ദാർഥം. ഇവിടത്തെ ദിക്ശബ്ദത്തിന് ദൃശ്യപ്രപഞ്ചത്തെ മുഴുവൻ ഉൾക്കൊള്ളുന്ന ദേശം അഥവാ ആകാശം എന്നാണർഥം. 'അസ്തിത്വാത്' എന്നതിന് സ്ഥിതിചെയ്യുന്നതായി കാണപ്പെടുന്നതുകൊണ്ട് എന്നർഥം. സൂര്യചന്ദ്രാദി സകല പ്രപഞ്ചദൃശ്യങ്ങളും ആകാശത്തിൽ അടങ്ങുന്നുവെന്ന് ആർക്കും കണ്ടറിയാൻ കഴിയും. അതായത് ആകാശം സകല പ്രപഞ്ചദൃശ്യങ്ങളിലും അകവും പുറവും നിറഞ്ഞു കവിഞ്ഞ് അവയെ കടന്നു നിൽക്കുന്നു. മറ്റു ദൃശ്യങ്ങളെ അപേക്ഷിച്ച് ആകാശം വ്യാപകമാണെന്ന് സാരം. സൂക്ഷ്മ പരിശോധനയിൽ വ്യാപകമായ ആകാശത്തിലെ ഭ്രമാനുഭവങ്ങളാണ് മറ്റു ദൃശ്യങ്ങൾ എന്നു വന്നുചേരുന്നു. അകവും പുറവും നിറഞ്ഞ് ഒരു വസ്തുവുണ്ടെങ്കിൽ അതിൽനിന്ന് ഭിന്നമായി മറ്റൊരു വസ്തു യഥാർഥത്തിൽ ഉണ്ടാകാനേ സാദ്ധ്യമല്ല. പക്ഷേ വ്യാപകമായി ദൃഷ്ടിഗോചരമാകുന്ന ആകാശം ശൂന്യമെന്നപോലെയാണ് അനുഭവപ്പെടുന്നത്. ശൂന്യതയിൽനിന്നും ഭ്രമാനുഭവം പോലും സാധ്യമല്ലെന്ന് ഏതു കുട്ടിക്കാണറിഞ്ഞുകൂടാത്തത്? ഇക്കാരണത്താൽതന്നെ ബൗദ്ധന്മാരിൽ ഒരുകൂട്ടരുടെ ശൂന്യവാദം പുറംതള്ളപ്പെട്ടു

പോകും. അപ്പോൾ ശൂന്യമായ ആകാശത്തിലും കവിഞ്ഞ് വ്യാപകമായി അഖ ണ്ഡബോധസ്വരൂപമായ ബ്രഹ്മം നിലനിൽക്കുന്നു എന്ന് തീർച്ച. ആകാശം ഉൾപ്പെടെ ആ ബ്രഹ്മത്തിലെ വിവർത്തഭ്രമങ്ങളായതുകൊണ്ട് സത്യം അദ്വൈ തബ്രഹ്മമാണെന്ന് തെളിയുന്നു.

ഈ നിലയിൽ പ്രപഞ്ചമായി കാണപ്പെടുന്ന ദൃശ്യങ്ങളിൽ ഒന്നിനെയും ചെറുതെന്നോ വലുതെന്നോ അവയവ താരതമ്യം ചെയ്തുകാണാൻ സാധ്യ മല്ല. ഒരേ വസ്തുവിലെ പ്രകടരൂപങ്ങളെ വസ്തു ഒന്നായതുകൊണ്ടുതന്നെ താരതമ്യം ചെയ്യുന്നത് തെറ്റാണെന്ന് തീർച്ചയാണല്ലോ. പദാർഥതാരതമ്യം അസാധ്യമായതുകൊണ്ടും വസ്തു അദ്വൈതമാണെന്ന് ഉറപ്പിക്കാമെന്നാണ് അടുത്ത സൂത്രം പ്രഖ്യാപിക്കുന്നത്.

## അണുമഹദവയവതാരതമ്യസ്യാഭാവാത്

അണുമഹദവയവതാരതമ്യസ്യ, അഭാവാത് – ദ്വിപദം സൂത്രം.

ചെറുതെന്നോ വലുതെന്നോ ഉള്ള അവയവതാരതമ്യത്തിന് പ്രസക്തി യില്ലാത്തതുകൊണ്ടും അദ്വൈതമാണ് പരമസത്യമെന്നുറപ്പിക്കാം എന്ന് സൂത്രാർഥം.

ഈ പ്രപഞ്ചത്തിൽ ഒരു പരമാണുപോലും സ്വതന്ത്രമല്ല. എല്ലാം സദ സദ്രൂപത്തിലും ദൃഗ്ദൃശ്യരൂപത്തിലും അന്യോന്യാശ്രയമാണെന്ന് കണ്ടുവ ല്ലോ. ദൃശ്യങ്ങളെല്ലാം പഞ്ചഭൂതമഹാസമുദ്രത്തിലെ കുമിളകൾ. പഞ്ചഭൂത ങ്ങളോ? അഖണ്ഡബോധത്തിലെ വെറും ഭ്രമങ്ങൾ. ഇങ്ങനെ വേർതിരിക്കാൻ വയ്യാതെ പരസ്പരബന്ധങ്ങളായി കാണപ്പെടുന്ന കാഴ്ചകളെ ചെറുതെന്നോ വലുതെന്നോ വിവേചിക്കുന്നതിൽ യാതൊരർഥവുമില്ല. വേർതിരിവ് അസാ ധ്യമായതുകൊണ്ടുതന്നെ വസ്തു അദ്വൈതമാണെന്ന് തെളിയുന്നു.

ഇനിയും സത്തെന്നും അസത്തെന്നും സാപേക്ഷമായി കാണുന്ന അനു ഭവത്തിന്റെ പരിശോധനയിൽ അസത്ത് അവ്യാപകമെന്നും സത്ത് വ്യാപക മെന്നും തെളിയുന്നു. പരീക്ഷണത്തിൽ തെളിയുന്ന ഈ അനുഭവത്തിന്റെ പശ്ചാത്തലത്തിലും സത്താസ്വരൂപമായ അദ്വൈതബോധമാണ് സത്യമെന്ന് ഉറപ്പിക്കാം. അടുത്ത സൂത്രം ഇക്കാര്യം വെളിപ്പെടുത്തുന്നു.

## അസതോ അവ്യാപകത്വാത്

അസതഃ, അവ്യാപകത്വാത് എന്ന് പദച്ഛേദം.

അസത്തിന്റെ അവ്യാപകസ്ഥിതിയും സത്ത് മാത്രമാണ് ഉള്ളതെന്ന് തെളിയിക്കുന്നു. പ്രപഞ്ചാനുഭവത്തിലെ ജഡമാണ് അസത്ത്. അതിൽ പ്രതി ബിംബിച്ചു നിൽക്കുന്ന ബോധമാണ് സത്ത്. സത്തായ ഈ ജീവബോധത്തിന് അസത്തായ ജഡാനുഭവത്തെ പുറംതള്ളാൻ കഴിയും. സങ്കല്പനിരോധമെന്ന യോഗപരിശീലനമാണ് ഇതിനുള്ള ഉപായം. സങ്കല്പങ്ങൾ പൂർണമായി നിരോ ധിക്കപ്പെടുന്നതോടെ പ്രപഞ്ചാനുഭവത്തിലെ അസത്തായ ജഡം എങ്ങുപോയി എന്നറിയാനില്ലാതെ പാടെ ഒഴിഞ്ഞുമാറുന്നു. ഇതാണ് അസത്തിന്റെ അവ്യാ പകത്വം. സത്തായ ബോധമാകട്ടെ നിരപേക്ഷവും നിർവികാരവുമായി

അവശേഷിക്കുകയും ചെയ്യുന്നു. ഇതാണ് സത്തിന്റെ വ്യാപകത്വം. ഈ അനുഭവംകൊണ്ട് അവ്യാപകമായ അസത്ത് വ്യാപകമായ സത്തിലെ വെറും ഭ്രമാനുഭവമാണെന്ന് തെളിയുന്നു. ഇതാണ് സത്തായ അദ്വൈതബോധത്തിന്റെ സാക്ഷാത്കാരം.

ഇതേവരെ വിവരിച്ച യുക്തികളും പരീക്ഷണങ്ങളും ഒക്കെ തെളിയിക്കുന്ന സത്യസ്ഥിതി എന്തെന്നാണ് അടുത്ത സൂത്രം വെളിവാക്കുന്നത്:-

### ആത്മാന്യത് കിഞ്ചിന്നാസ്തി

ആത്മാന്യത്, കിഞ്ചിത്, ന, അസ്തി എന്ന പദച്ഛേദം.

ആത്മാവിൽനിന്നും ഭിന്നമായി യാതൊന്നുമില്ല എന്ന് സൂത്രാർഥം.

ഇവിടെ പലതില്ല എന്നതാണല്ലോ ഉപനിഷത് സിദ്ധാന്തം. സൃഷ്ടിക്കു മുൻപ് ഏകവും അദ്വിതീയവുമായ സത്ത് മാത്രമേ ഉണ്ടായിരുന്നുള്ളൂ എന്ന് ഛാന്ദോഗ്യോപനിഷത്ത് പ്രഖ്യാപിക്കുന്നു. സൃഷ്ടിക്കുമുൻപ് ആത്മാവ് മാത്രമേ ഉണ്ടായിരുന്നുള്ളൂ എന്ന് ഐതരേയ ഉപനിഷത്ത് വെളിപ്പെടുത്തുന്നു. 'മനസൈവേദമാപ്തവ്യം നേഹനാനാസ്തി കിഞ്ചന' - ഇവിടെ ലേശം പോലും പലതില്ലെന്ന് വിചാരം ചെയ്തുറപ്പിക്കണം എന്നാണ് ശ്രുതി പ്രഖ്യാപനം. ഈ ഉപനിഷത് സിദ്ധാന്തങ്ങളെ ഒക്കെ സംഗ്രഹിച്ചുകൊണ്ടാണ് ഗുരുദേവൻ 'ആത്മാന്യത്കിഞ്ചിന്നാസ്തി' എന്ന സൂത്രം രചിച്ചിരിക്കുന്നത്.

ഇനി ഇവിടെ ഒരു സംശയമേ അവശേഷിക്കുന്നുള്ളൂ. ഈ ആത്മാവ് എവിടെനിന്നുണ്ടായി? അതൊരിടത്തുനിന്നും ഉണ്ടായതല്ല. അതിന്റെ ഉൺമ അതിൽതന്നെ അനുഭവപ്പെടുന്നതാണ്. ഇക്കാര്യമാണ് അവസാന സൂത്രത്തിൽ പ്രഖ്യാപിക്കുന്നത്.

### തസ്മാത്തസ്യ സത്ത്വാച്ച

തസ്മാത്, തസ്യ, തത്ത്വാത്, ച എന്ന് പദച്ഛേദം.

അതിൽനിന്നുതന്നെ അതിന്റെ നിലനില്പ് സംഭവിക്കുന്നതുകൊണ്ടും അതൊന്നു മാത്രമാണ് സത്യമെന്ന് തെളിയുന്നു എന്ന് സൂത്രാർഥം.

പരമകാരണമായ ആത്മതത്ത്വം മറ്റൊന്നിൽനിന്നും ഉണ്ടായതാകാൻ സാധ്യമല്ല. ഉണ്ടായി മറയുന്നതെന്തും അസത്യമാണ്. മറ്റൊന്നിൽനിന്നും ഉണ്ടാകാതെ അനാദിയും അനന്തവുമായി സ്വയം നിൽക്കുന്ന വസ്തുവാണ് ആത്മാവ്. ആത്മാവിൽനിന്നുതന്നെയാണ് ആത്മാവിന്റെ ഉൺമ. ആകാശം മുതൽ ഇങ്ങോട്ടുള്ളതെല്ലാം ആത്മാവിൽ നിലനിൽക്കുന്നു. ആത്മാവ് എവിടെ നിൽക്കുന്നു. ഇതിനുള്ള ഉപനിഷത്തിന്റെ ഉത്തരം "സ്വേ മഹിമ്നി" എന്നാണ് - ആത്മാവ് സ്വന്തം മഹിമാവിൽ നിൽക്കുന്നു. ഇക്കാര്യംതന്നെയാണ് ഗുരുദേവൻ അന്തിമസൂത്രത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

യുക്തിയുക്തമായി അദ്വൈതസത്യത്തെ സൂര്യതുല്യം വെളിപ്പെടുത്തിത്തരുന്ന സൂത്രരൂപമായ ഈ കൃതി രചിച്ച് നമ്മെ അനുഗ്രഹിച്ച ഗുരുവിന്റെ പാദങ്ങളിൽ നമുക്ക് ആയിരമായിരം പ്രണാമങ്ങൾ അർപ്പിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 1

# ജാതിനിർണ്ണയം

ഈ കൃതി രചിച്ചത് ആലുവ അദ്വൈതാശ്രമത്തിൽ വച്ച് 1914–ലിലാണെന്ന് ചിലർ കരുതുന്നു. ഗുരുദേവൻെറ ജാതിനിഷേധം ഉറപ്പുറ്റ തത്ത്വബോധത്തിൻെറയും വ്യക്തമായ ശാസ്ത്രചിന്തയുടെയും ഫലമാണെന്ന് ഈ കൃതി നിസംശയം തെളിയിക്കുന്നു. ചിന്താശക്തി യുള്ള ഏതൊരു വ്യക്തിയെയും ജാതിപ്പിശാചിൻെറ ബാധയിൽ നിന്നും ഈ കൃതി വിമുക്തനാക്കുന്നതാണ്. തുടർന്ന് പരമപുരുഷാർ ത്ഥമായ ആത്മാനുഭവത്തിൽ കൊണ്ടെ ത്തിക്കുകയും ചെയ്യുന്നു.

ജാതിഭേദവും അവാന്തര ജാതിഭേദവുംകൊണ്ട് ഭ്രാന്താലയമായിത്തീർ ന്നിരുന്ന രാഷ്ട്രത്തിന് ഗുരുദേവൻ നൽകിയ ഏററവും വലിയ സന്ദേശം ജാതി നിഷേധമായിരുന്നു. ജാതിനിഷേധത്തിൻെറ ശാസ്ത്രീയമായ പൊരുൾ വ്യക്ത മായി പ്രതിപാദിക്കുന്ന അഞ്ചു പദ്യങ്ങളടങ്ങിയ കൃതിയാണ് ജാതി നിർണ്ണയം. തത്ത്വദർശനത്തിൽ രൂപംകൊണ്ട ശാസ്ത്ര ചിന്തയുടെ ഉജ്ജ്വല രൂപം നമു ക്കിതിൽ കാണാം. ജാതിയുണ്ടെങ്കിൽ അതെന്താണ്? ജാതിയും ജന്മവും തമ്മി ലുള്ള ബന്ധമെന്താണ്? ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന് എന്ന മുദ്രാവാക്യത്തിൻെറ അന്തഃസത്ത എന്താണ്? ഇത്തരം ചോദ്യങ്ങൾക്കെല്ലാം ഈ കൃതിയിൽ നിന്നും നിസ്സംശയമായ മറുപടി ലഭിക്കുന്നു. ഇതു വായിച്ച് മനനം ചെയ്യുന്ന ഒരാൾക്ക് ജാതിപിശാചിൻെറ പിടിയിൽ നിന്നും രക്ഷ കിട്ടും എന്നത് തീർച്ചയാണ്. ഈ ചെറുകൃതി നമ്മുടെ സാംസ്കാരിക മണ്ഡല ത്തിന് ഒരു കെടാവിളക്കായി എന്നും വിളങ്ങും.

മനുഷ്യാണാം മനുഷ്യത്വം
ജാതിർഗോത്വം ഗവാം യഥാ
ന ബ്രാഹ്മണാദിരസ്യൈവം
ഹാ! തത്ത്വം വേത്തി കോഽപിന. 1

ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്
ഒരു യോനിയൊരാകാരമൊരു ഭേദവുമില്ലതിൽ 2

ഒരു ജാതിയിൽനിന്നല്ലോ പിറന്നീടുന്നു സന്തതി
നര ജാതിയിതോർക്കുമ്പോഴൊരു ജാതിയിലുള്ളതാം 3

നരജാതിയിൽ നിന്നത്രേ പിറന്നീടുന്നു വിപ്രനും
പറയൻതാനുമെന്തുള്ളതന്തരം നരജാതിയിൽ? 4

പറച്ചിയിൽ നിന്നു പണ്ടു പരാശരമഹാമുനി
പിറന്നു മറസൂത്രിച്ച മുനി കൈവർത്തകന്യയിൽ 5

ഇല്ലജാതിയിലൊന്നുണ്ടോവല്ലതും ഭേദമോർക്കുകിൽ
ചൊല്ലേറും വ്യക്തിഭാഗത്തിലല്ലേ ഭേദമിരുന്നിടൂ. 6

## വ്യാഖ്യാനം

ഗുരുദേവൻെറ ജന്മോദ്ദേശങ്ങളിൽ ഏററവും പ്രധാനമായത് ജാതി നിരാസമായിരുന്നു. അദ്വൈത സത്യം സൂര്യതുല്യം സാക്ഷാത്ക്കരിച്ച നാട്ടിലെ ജനസമൂഹത്തെ ജാതിപ്പിശാചു പിടികൂടാനിടയായത് അത്യന്തം നിർഭാഗ്യ കരമായ ഒരു വസ്തുതയാണ്. അജ്ഞതയും സ്ഥാപിത താൽപര്യവുമല്ലാതെ ഇതിനു മറെറാരു ഹേതുവുമില്ല. ഈ പിശാചിനെ ഒഴിച്ചുമാററാനുള്ള മന്ത്രവാദവും ശ്രീബുദ്ധൻെറ കാലം മുതൽ തന്നെ ശക്തിയായി ആരംഭി ച്ചിരുന്നു. ഇത്തരം മലിനങ്ങളായ ഭേദചിന്തകൾകൊണ്ട് സത്യസ്വരൂപം തീരെ മറയ്ക്കപ്പെടുമ്പോൾ മറമാററി അതിനെ വീണ്ടും പ്രകാശിപ്പിക്കാനാണല്ലോ മഹാത്മാക്കൾ അവതരിക്കുന്നത്. കേരളം ജാതിപ്പിശാചിൻെറ ബാധ നിമിത്തം ഒരു ഭ്രാന്താലയമായി മാറിയിരുന്ന ഘട്ടത്തിലാണ് അതൊഴിച്ചു മാററാൻ ശ്രീനാരായണഗുരു അവതരിച്ചത്. മനുഷ്യരുടെ ഇടയിൽ ജാതി യെന്നൊന്നില്ലെന്നു യുക്തിയുക്തം തെളിയിക്കാനാണ് ഗുരുദേവൻ ചെറുതെ ങ്കിലും ചിന്തോദ്ദീപകമായ ജാതിനിർണ്ണയം എന്ന കവിത രചിച്ചത്.

ജീവികളെ മനുഷ്യർ, മൃഗങ്ങൾ, പക്ഷികൾ എന്നിങ്ങനെ രൂപഭേദമനുസ രിച്ച് ഇനങ്ങളായി വേർതിരിച്ചാൽ തർക്കശാസ്ത്ര പ്രസിദ്ധങ്ങളായ മനുഷ്യത്വാദി ജാതികളുണ്ടാവാം. അല്ലാതെ ഒരേ രൂപത്തിലുള്ള ജീവികളെ ജാതികളായി വേർതിരിക്കുന്നത് അത്യന്തം അശാസ്ത്രീയമാണെന്നാണ് ആദ്യമായി വെളിപ്പെടുത്തുന്നത്.

1. മനുഷ്യാണാം മനുഷ്യത്വം
ജാതിർഗോത്വം ഗവാം യഥാ
ന ബ്രാഹ്മണാദിരസ്യൈവം
ഹാ! തത്ത്വം വേത്തി കോഽപിന.

യഥാ–എപ്രകാരമാണോ; ഗവാം–പശുവർഗ്ഗത്തിൽപ്പെട്ട ജന്തുക്കൾക്ക്, ഗോത്വം – ഗോവിൻെറ ഭാവം എന്ന അർത്ഥത്തിലുള്ള ഗോത്വം, ജാതി–ജാതി യാണെന്ന് തർക്കശാസ്ത്രത്തിലും മററും കരുതപ്പെടുന്നത് അതുപോലെ; മനു ഷ്യാണാം – മനുഷ്യർക്ക്; മനുഷ്യത്വം – മനുഷ്യത്വമെന്നത്; ജാതി–ജാതി യായി ഗണിക്കാവുന്നതാണ്. അസ്യ–മനുഷ്യന്; ബ്രാഹ്മണാദി – ജനനം കൊ ണ്ടു കിട്ടുന്നതായി കരുതപ്പെടുന്ന ബ്രാഹ്മണാദി ജാതി; ഏവം ന–ഇപ്രകാരം

യുക്തിയൊന്നുമുള്ളതല്ല; ഹാ– കഷ്ടം;കഃ അപി–ആരും തന്നെ; തത്ത്വം ന വേത്തി – യഥാർത്ഥ്യമെന്തെന്നറിയുന്നതേയില്ല

എപ്രകാരമാണോ പശുവർഗ്ഗത്തിൽപ്പെട്ട ജന്തുക്കൾക്ക് ഗോവിൻെറ ഭാവം എന്ന അർത്ഥമുള്ള ഗോത്വം ജാതിയാണെന്ന് തർക്കശാസ്ത്രത്തിലും മററും കരുതപ്പെടുന്നത് അതുപോലെ മനുഷ്യർക്ക്മനുഷ്യത്വമെന്നത് ജാതിയായി ഗണിക്കാവുന്നതാണ്. മനുഷ്യന് ജനനം കൊണ്ടു കിട്ടുന്നതായി കരുതപ്പെടുന്ന ബ്രാഹ്മണാദി ജാതി ഇപ്രകാരം യുക്തിയൊന്നുമുള്ളതല്ല. കഷ്ടം ആരും തന്നെ യാഥാർത്ഥ്യമെന്തെന്നറിയുന്നതേയില്ല.

## ഹാ! തത്ത്വം വേത്തി കോ/പിന

ജാതി എന്ന പദത്തിന് ജനനാലുള്ളത് എന്നാണർത്ഥം. ജനനാൽ ഉള്ളത് എന്നു പറഞ്ഞാൽ മരണം വരെ വിട്ടുപോകാത്തത് എന്നുമാണ് താൽപര്യം. ഈഅർത്ഥത്തിൽ ഒരു വർഗത്തിന് ജനനാൽ ഉള്ളതും മരണം വരെ വിട്ടുപോകാത്തതുമായ രൂപമേതാണോ അതാണ് ജാതി നിർണ്ണയത്തിന് ഹേതു. അതിനെയാണ് താർക്കികന്മാരും മററും ജാതി നിർണ്ണയഘടകമായി അംഗീകരിക്കുന്നത്. ആ നിലയിൽ മനുഷ്യൻെറ മനുഷ്യശരീരം ജനനാൽ ഉള്ളതും മരണംവരെ വിട്ടുപോകാതെ മനുഷ്യ ശരീരമായിത്തന്നെ തുടരുന്ന തുമാണ്. അതിനെ ആസ്പദമാക്കി മനുഷ്യർക്കു മുഴുവനും മനുഷ്യത്വമെന്ന ജാതി കൽപ്പിക്കാവുന്നതാണ്. പശുക്കൾക്കും കാളകൾക്കും മററും അവയുടെ ഗോശരീരം ജനനാൽ ഉള്ളതും മരണം വരെ തുടരുന്നതുമായതുകൊണ്ട് അവയ്ക്കൊക്കെക്കൂടി ഗോത്വം എന്ന ജാതി കൽപ്പിച്ചിരിക്കുന്നതുപോലെ. ഇന്നു മനുഷ്യരുടെ ഇടയിൽ നിലവിലുള്ള ബ്രാഹ്മണത്വാദിവേർതിരിവിന് ഇങ്ങനെ ജനനവുമായി ബന്ധപ്പെടുത്താവുന്ന യാതൊരു യുക്തിയുമില്ല. ബ്രാഹ്മണകുലത്തിൽ ജനിക്കുന്ന എത്രയോ പേർ ഗുണകർമ്മങ്ങൾകൊണ്ട് ചണ്ഡാലരെക്കാൾ മോശമായ ജീവിതം നയിക്കാനിടവരുന്നു. താണ കുലങ്ങളിൽ ജനിക്കുന്ന എത്രയോപേർ ഗുണകർമ്മങ്ങൾകൊണ്ട് ബ്രാഹ്മണരായി ബ്രഹ്മജ്ഞാനികളാ യിത്തീരുന്നു. ഇന്നത്തെ ദുർമ്മാർഗി നാളെ സന്മാർഗിയായി ഭവിക്കുന്നു. ഇന്നത്തെ സൻമാർഗി നാളത്തെ ദുർമ്മാർഗിയായി പതിക്കുന്നു. ഒരേ കുടുംബത്തിലെ അംഗങ്ങൾ തന്നെ പല തൊഴിലുകൾ അംഗീകരിക്കുന്നു. ഒരാൾ കച്ചവടക്കാരനാണെങ്കിൽ മറെറാരാൾ യോദ്ധാവാണ്. ഒരാൾ കൃഷിപ്പണിചെയ്യുമ്പോൾ അയാളുടെ സഹോദരൻ സന്ന്യാസാശ്രമം അംഗീകരിക്കുന്നു. ഈ നിലയ്ക്ക് മനുഷ്യരുടെ കൂട്ടത്തിൽ ബ്രാഹ്മണാദി വേർതിരിവുകൾ ജനനവുമായി ബന്ധപ്പെട്ടതാണെന്നു പറയുന്നതു ശുദ്ധമേ അസംബന്ധമാണെന്നും പറയേണ്ടതില്ലല്ലോ. ബ്രാഹ്മ ണാദി വർണ്ണങ്ങളുടെ സ്ഥിതിയിതാണെങ്കിൽ സമൂഹത്തിൽ കാണപ്പെടുന്ന മററവാന്തരവിഭാഗങ്ങൾ സ്വാർത്ഥമതികളായ സ്ഥാപിത താൽപര്യക്കാരുടെ കൃത്രിമ സൃഷ്ടികളാണെന്നു പറയേണ്ടതില്ല. ഈ ലോകത്ത് കാണപ്പെടുന്ന എല്ലാ നാമരൂപങ്ങളും ഒരേ ഒരു പരമാത്മാവിൻെറ രൂപഭേദങ്ങളാണെന്നു കണ്ടെത്തിയിട്ടുള്ള മഹാത്മാക്കൾക്ക് മനുഷ്യത്വാദി ജാതികൾപോലും വെറും

മായാവിഭ്രമങ്ങളാണ്. പിന്നെയാണോ ബ്രാഹ്മണത്വാദി വേർതിരിവുകൾ. കഷ്ടം, തത്ത്വമറിയാതെ അജ്ഞതയിൽ പെട്ടുഴലുന്നവരുടെ കൃത്രിമ സങ്കല്പങ്ങളെക്കുറിച്ച് എന്ത് പറയാനാണ്?

മനുഷ്യവർഗ്ഗത്തെ ജാതിമത ദൈവഭേദങ്ങളെ ആസ്പദമാക്കി ഒരിക്കലും പലതായി കാണാൻ പാടില്ലെന്നാണിനി വ്യക്തമാക്കുന്നത്.

2. ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്
ഒരു യോനിയൊരാകാരമൊരുഭേദവുമില്ലതിൽ

മനുഷ്യന് ഒരു ജാതി-മനുഷ്യന് ജാതിയൊന്നേയുള്ളൂ; ഒരു മതം- മതം ഒന്നേയുള്ളൂ; ഒരു ദൈവം-ദൈവം ഒന്നേയുള്ളൂ; ഒരു യോനി-ഉല്പത്തി സ്ഥാനം ഒന്നേയുള്ളൂ; ഒരാകാരം-ആകൃതി ഒന്നേയുള്ളൂ; അതിൽ-ഈ മനുഷ്യവർഗ്ഗത്തിൽ; ഒരുഭേദവുമില്ല-ഭേദം ഒന്നും തന്നെ കല്പിക്കാനില്ല.

മനുഷ്യനു ജാതിയൊന്നേയുള്ളൂ. മതം ഒന്നേുയുള്ളൂ, ദൈവം ഒന്നേയുള്ളൂ, ഉല്പത്തിസ്ഥാനം ഒന്നേയുള്ളൂ, ആകൃതി ഒന്നേയുള്ളൂ; ഈ മനുഷ്യവർഗ്ഗ ത്തിൽ ഭേദം ഒന്നും തന്നെ കൽപ്പിക്കാനില്ല.

## ഒരു ജാതി ഒരു മതം ഒരു ദൈവം

അവരവരുടെ സങ്കുചിത വിചാരങ്ങൾക്കൊപ്പിച്ചു പല തരത്തിലും വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ള ഒരു ഗുരുദേവവാക്യമാണിത്. എന്നാൽ ഗുരു ദേവകൃതികൾ പഠിക്കുന്ന ഒരാൾക്ക് ഈ വാക്യത്തിലെ ഗുരുദേവ കൽപിതമായ ആശയം വ്യക്തമായി തെളിഞ്ഞുകിട്ടുന്നതാണ്. മനുഷ്യന് ജാതിയൊന്നേയുള്ളൂ. അതാണ് മനുഷ്യത്വജാതി. അക്കാര്യം മുൻപദ്യം സ്പഷ്ടമായി വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. മതമൊന്നേയുള്ളൂ. അതാണ് ആത്മമതം. അവനവന്റെ ഉള്ളിൽ തന്നെയുള്ള സുഖസ്വരൂപമായ ആത്മാവിനെ കണ്ടുപിടിക്കുന്നതിൽ ക്കൂടിയുള്ള ഈശ്വരദർശനമാണ് ആത്മമതം. സുഖസ്വരൂപമായ ആത്മാവിനെയാണ് ഈ ലോകത്ത് എല്ലാവരും ഏററവും അധികം ഇഷ്ടപ്പെടുന്നത്. അതു നിമിത്തം അറിഞ്ഞോ അറിയാതെയോ സകലരും സദാ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നതും ഈ ആത്മാവിനോട് കൂടുതൽ അടുക്കാനാണ്. എല്ലാ മതക്കാരും എന്നുവേണ്ട ശാസ്ത്രജ്ഞനും കലാകാരനും എല്ലാവരും രാപകൽ കിണഞ്ഞു പരിശ്രമിക്കുന്നത് ഈ ആത്മസുഖം നേടാനാണ്. മററുള്ളവർ ആഗ്രഹങ്ങൾ നിറവേററി ആത്മസുഖംനേടാൻ ശ്രമിക്കുമ്പോൾ യോഗിമാർ ധ്യാനാഭ്യാസം കൊണ്ട് മനസിനെ ഉപശമിപ്പിച്ചു ആത്മസുഖം നേടുന്നു. ശാസ്ത്രീയമായ മനുഷ്യമതം ഈ ആത്മമതമാണ്. ഗുരുദേവൻ ആത്മോപദേശ ശതകത്തിലെ ഇരുപത്തൊന്നും നാൽപത്തൊന്പതും പദ്യങ്ങളിൽ ഈ മനുഷ്യമതം വിശദമായി വിവരിച്ചിട്ടുണ്ട്. നാൽപത്തൊൻപതാം പദ്യത്തിൽ 'ജഗതിയിലിമ്മതമേകം' എന്നു വ്യക്തമായി തന്നെ പ്രഖ്യാപിച്ചിട്ടുണ്ട്. അതുപോലെ മനുഷ്യന് ദൈവവും ഒന്നേയുള്ളൂ. അതാണ് ആത്മമതത്തിൽ കൂടി കണ്ടെത്തുന്ന പരമാത്മദൈവം. എല്ലാ മതങ്ങളും കണ്ടെത്താൻ കൊതിക്കുന്ന ശാസ്ത്രീയ ദൈവം ഈ പരമാത്മദൈവം തന്നെ. എല്ലാ ദേവതമാ

രുടെയും രൂപത്തിൽ പ്രത്യക്ഷപ്പെട്ട് ഉപാസകരെ അനുഗ്രഹിക്കുന്നതും ഈ പരമാത്മദൈവം തന്നെയാണ്. 'പല മതസാരവും ഏകം' എന്നു ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ പറഞ്ഞിരിക്കുന്നത് ഈ ദൈവത്തെക്കുറിച്ചാണ്. ഈ ദൈവത്തിൻെറ മനോഹരമായ സ്വരൂപ വിവരണം *ബ്രഹ്മവിദ്യാപഞ്ചക*ത്തിലെ മൂന്നാം ശ്ലോകം നോക്കി ധരിക്കേണ്ടതാണ്. മനുഷ്യന് ഉൽപത്തി സ്ഥാനം ഒന്നേയുള്ളൂ. അതാണ് മനുഷ്യസ്ത്രീയുടെ ഗർഭപാത്രം. ആകൃതി ഒന്നേയുള്ളൂ മനുഷ്യാകൃതി. ഇങ്ങനെ നോക്കുമ്പോൾ ഒരു ഭേദകൽപനയ്ക്കും ഇടമില്ലാത്ത മനുഷ്യവർഗ്ഗത്തിലെ ഭേദകൽപനകളെല്ലാം കൃത്രിമങ്ങളാണെന്നറിയേണ്ടതാണ്.

ജൻമം കൊണ്ട് മനുഷ്യനുണ്ടാകുന്ന ഒരേ ഒരു ജാതി മനുഷ്യത്വമാണെന്ന് ആർക്കും ചിന്തിച്ചറിയാവുന്നതേയുള്ളൂ എന്നാണിനി പ്രസ്താവിക്കുന്നത്.

3. ഒരു ജാതിയിൽ നിന്നല്ലോ പിറന്നീടുന്നു സന്തതി
നരജാതിയിതോർക്കുമ്പോളൊരു ജാതിയിലുള്ളതാം

സന്തതി – മനുഷ്യൻെറ സന്താനപരമ്പര; നരജാതിയിൽ നിന്നല്ലോ – മനുഷ്യവർഗ്ഗത്തിൽ നിന്നു മാത്രമാണല്ലോ; പിറന്നീടുന്നു – ജനിക്കുന്നത്. ഇതോർക്കുമ്പോൾ– ഇതാലോചിച്ചാൽ; നരജാതി – മനുഷ്യവർഗം മുഴുവൻ; ഒരു ജാതി യിലുള്ളതാം – ഒരു ജാതിയിൽത്തന്നെയുള്ളതാണെന്നു വ്യക്തമായി തീരുമാനിക്കാം.

മനുഷ്യൻെറ സന്താനപരമ്പര മനുഷ്യവർഗ്ഗത്തിൽ നിന്നും മാത്രമാണല്ലോ ജനിക്കുന്നത്. ഇതാലോചിച്ചാൽ മനുഷ്യവർഗ്ഗം മുഴുവൻ ഒരു ജാതിയിലുള്ള താണെന്ന് വ്യക്തമായി തീരുമാനിക്കാം.

മനുഷ്യവർഗ്ഗത്തിൽ നിന്നും ജനിക്കുകയെന്ന പാരമ്പര്യനിയമം ബ്രാഹ്മണനും പറയനും തുല്യമായിത്തന്നെ കാണപ്പെടുമ്പോൾ അവർക്കു തമ്മിൽ ഭേദം കൽപ്പിക്കുന്നത് യുക്തിയുക്തമല്ലെന്നു വെളിപ്പെടുത്തുന്നു.

4. നരജാതിയിൽ നിന്നത്രേ പിറന്നീടുന്നു വിപ്രനും
പറയൻ താനുമെന്തുള്ളതന്തരം നരജാതിയിൽ

വിപ്രനും – ബ്രാഹ്മണനും; പറയൻ താനും – പറയനും; നരജാതിയിൽ നിന്നത്രേ– മനുഷ്യവർഗ്ഗത്തിൽ നിന്നു തന്നെയാണ്; പിറന്നീടുന്നു – ജനിക്കുന്നത്; നരജാതിയിൽ– ഈ നിലയ്ക്ക് മനുഷ്യ വർഗ്ഗത്തിൽ; അന്തരം – ഭേദം; എന്തുള്ളത് – എന്താണുള്ളത്.

ബ്രാഹ്മണനും പറയനും മനുഷ്യവർഗ്ഗത്തിൽ നിന്നു തന്നെയാണ് ജനിക്കുന്നത്. ഈ നിലയ്ക്ക് മനുഷ്യവർഗ്ഗത്തിൽ ഭേദം എന്താണുള്ളത്.

ഒരേ മനുഷ്യവർഗ്ഗത്തിൽ തന്നെയാണ് വിപ്രനും പറയനും ജനിക്കുന്നതെന്ന് സമ്മതിക്കാം. പക്ഷേ വിവേകത്തിലും കർമ്മത്തിലും ഗുണത്തിലും സാമർത്ഥ്യത്തിലും ഒക്കെ മനുഷ്യർ തമ്മിൽ ഭേദം കാണുന്നുണ്ടല്ലോ. അങ്ങനെയാണെങ്കിൽ മനുഷ്യർ തമ്മിൽ ഭേദമില്ലെന്ന് പറയുന്നത് ശരിയാണോ? ഈ സംശയത്തിനുത്തരമാണടുത്ത പദ്യം.

5. പറച്ചിയിൽ നിന്നു പണ്ടു പരാശര മഹാമുനി
പിറന്നു മറസൂത്രിച്ച മുനി കൈവർത്തകന്യയിൽ

പണ്ട് - പുരാണകാലത്തു തന്നെ ; പരാശര മഹാമുനി - വേദവ്യാസന്റെ പിതാവായ പരാശരമഹർഷി ; പറച്ചിയിൽ നിന്ന് - അദൃശ്യന്തി എന്നു പേരായ പറച്ചിയിൽ നിന്നും; പിറന്നു-ജനിച്ചതായി കാണുന്നു; മറസൂത്രിച്ച മുനി - വേദങ്ങളെ ചിട്ടപ്പെടുത്തി ബ്രഹ്മസൂത്രം രചിച്ച വേദവ്യാസൻ; കൈവർത്തകന്യയിൽ - മത്സ്യഗന്ധി എന്നു പേരായ മുക്കുവസ്ത്രീയിൽ ജനിച്ചതായും കാണുന്നു.

പുരാണകാലത്തുതന്നെ വേദവ്യാസന്റെ പിതാവായ പരാശരമഹർഷി അദൃശ്യന്തി എന്നു പേരായ പറച്ചിയിൽ നിന്നും ജനിച്ചതായി കാണുന്നു. വേദങ്ങളെചിട്ടപ്പെടുത്തി ബ്രഹ്മസൂത്രം രചിച്ച വേദവ്യാസന് മത്സ്യഗന്ധി എന്നു പേരായ മുക്കുവസ്ത്രീയിൽ ജനിച്ചതായും കാണുന്നു.

### ജന്മവും മനുഷ്യ മാഹാത്മ്യവും

വിവേകത്തിലും ഗുണകർമ്മങ്ങളിലും മനുഷ്യർക്ക് പരസ്പരഭേദം കാണുന്നുണ്ടെങ്കിൽ അതിനെ ജന്മവുമായി കൂട്ടിക്കുഴയ്ക്കേണ്ട കാര്യമേയില്ല. ഇതിനു പുരാണകാലം മുതൽ തന്നെ അനേകം ദൃഷ്ടാന്തങ്ങൾ കാൺമാനുണ്ട്. പരാശരമഹർഷിയെയും പരാശരപുത്രനായ വേദവ്യാസമുനിയെയും കാൾ മാഹാത്മ്യമേറിയവർ പുരാതനകാലത്ത് വേറെയുണ്ടായിരുന്നെന്ന് തോന്നുന്നില്ല. ഇവരിൽ പരാശരൻ പറച്ചിയുടെ മകനാണ്. വസിഷ്ഠന്റെ മൂത്ത മകനായ ശക്തിയാണ് പരാശരന്റെ അച്ഛൻ. അദ്ദേഹത്തിന്റെ ഭാര്യയായ അദൃശ്യന്തി പറച്ചിയായിരുന്നു. അവരുടെ പുത്രനായിട്ടാണ് പരാശരൻ ജനിച്ചത്. പരാശരൻ മഹാതപസ്വിയായിരുന്നു. പരാശരന് മത്സ്യഗന്ധി എന്ന മുക്കുവപ്പെൺകുട്ടിയിൽ ജനിച്ച പുത്രനാണ് വേദവ്യാസൻ. പറച്ചിയുടെ മകന് മുക്കുവത്തിയിൽ ജനിച്ച വ്യാസൻ വേദങ്ങളെ പകുത്തു ചിട്ടപ്പെടുത്തിയെന്നു മാത്രമല്ല, വേദാർത്ഥം സുഗമമായി ഗ്രഹിയ്ക്കുവാൻ വേണ്ടി ബ്രഹ്മസൂത്രവും രചിച്ചു. മഹാഭാരതമെന്ന ഇതിഹാസവും പുരാണങ്ങളും നിർമ്മിച്ചു. ചുരുക്കത്തിൽ പരാശരനെയും വ്യാസനെയും കടന്നു നിൽക്കുന്ന ബ്രാഹ്മണരോ സത്യദർശികളോ അപൂർവ്വമാണ്. വേദകാലത്തുതന്നെ ഇക്കാര്യം പ്രസിദ്ധമായിരിക്കേ മനുഷ്യമാഹാത്മ്യത്തിനും ജൻമത്തിനും തമ്മിൽ ബന്ധം കൽപിച്ചത് ഏതോ സ്വാർത്ഥമതികൾ ഇടയ്ക്കുവച്ച് ചെയ്ത കൃത്രിമമാണെന്ന് തീർച്ചയാണല്ലോ. ജനിക്കുമ്പോൾ അജ്ഞരായ കുട്ടികളായിത്തന്നെയാണ് സകലരും ജനിക്കുന്നത്. വളരുന്നതോടെയാണ് ഗുണകർമ്മങ്ങൾ വേർതിരിയുന്നത്. ഉത്തമഗുണകർമ്മങ്ങളുള്ള മഹത്തുക്കൾ പലപ്പോഴും താണ കുടുംബങ്ങളിലും വർഗ്ഗങ്ങളിലുമാണധികവും ജനിക്കുന്നത്. പൂർണ്ണാവതാരമായ ഭഗവാൻ കൃഷ്ണൻ പശുപാലകനായിട്ടാണ് ജനിച്ചതെന്നാർക്കാണറിഞ്ഞുകൂടാത്തത്? അതുപോലെ ഉയർന്ന കുടുംബങ്ങളിലും വർഗ്ഗങ്ങളിലും അധമാധന്മാരായ ധാരാളം പേർ ജനിക്കുന്നു എന്നതിനു പുരാണങ്ങിൽ തന്നെ വേണ്ടുവോളം തെളിവുണ്ട്. എന്തായാലും ബ്രാഹ്മണകുലത്തിൽ ജനിച്ചു എന്ന്

വച്ച് മദ്യപാനിയും ദുർമാർഗനിരതനുമായ ഒരു വ്യക്തിയെ ബ്രാഹ്മണനായി കണക്കാക്കികൊള്ളണമെന്ന യുക്തി ആർക്കാണ് നിരക്കുക? താണ കുടുംബത്തിൽജനിച്ചു എന്നു വച്ച് തപസ്വിയും ബ്രഹ്മനിഷ്ഠനുമായ ഒരു വ്യക്തിയെ ബ്രാഹ്മണനായി കണക്കാക്കിക്കൂട എന്ന യുക്തിയും ആർക്കാണ് നിരക്കുക? മനുഷ്യൻെറ ഗുണകർമ്മ മാഹാത്മ്യങ്ങൾ ഒരേ ജന്മത്തിൽ തന്നെ മാറിവരാവുന്നതേയുള്ളൂ. അതുകൊണ്ട് ജന്മത്തെ ആസ്പദമാക്കിയുള്ള എല്ലാ വേർതിരിവുകളും കൃത്രിമങ്ങളും സാർത്ഥ പ്രേരിതങ്ങളുമാണെന്നറിയേണ്ടതാണ്. വിവേകികൾ മനുഷ്യസമത്വത്തിനായി അവയെ നിർമ്മാർജ്ജനം ചെയ്യാൻ സദാ യത്നിക്കേണ്ടതാണ്.

മനുഷ്യസമത്വത്തിൻെറ പ്രകാശമയമായ മാർഗം തെളിച്ച ഗുരുവിനെ നമുക്ക് ഭക്തിപൂർവ്വം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 2

# ജാതിലക്ഷണം

ഈ കൃതിയെക്കുറിച്ച് കേരള സാഹിത്യ അക്കാദമി റിസർച്ച് സ്കോളറായ ശ്രീ. ജി. പ്രിയദർശൻ നൽകിയ വിവരണം താഴെ ചേർക്കുന്നു. ശ്രീ. അയ്യപ്പൻെറ ആവശ്യ പ്രകാരം ഗുരുദേവൻ ആലുവായിൽ വച്ച് എഴുതിക്കൊടുത്തതാണീ കവിത എന്നു കേട്ടിട്ടുണ്ട്. 1096 കന്നി ലക്കം സഹോദരൻ മാസികയിൽ ഈ കവിത ചേർത്തിട്ടുണ്ട്. ഇതിന് ചെറിയൊരു ടിപ്പണിയും അവിടെ നൽകിയിട്ടുണ്ട്. ശിവഗിരിയിൽ നിന്നും 1960 ൽ പ്രസിദ്ധപ്പെടുത്തിയ ഗുരുദേവ കൃതികളുടെ മൂന്നാം പതിപ്പിലേ ഈ കൃതി ചേർത്തിട്ടുള്ളൂ.

ജാതി നിർണ്ണയം പോലെതന്നെ ഈ കൃതിയും മനുഷ്യനെ ജാതിപ്പിശാചിൻെറ ബാധയിൽ നിന്നും വിമുക്തനാക്കും. ഗുരുദേവൻെറ അനുഭൂതി നിറഞ്ഞ ശാസ്ത്രബുദ്ധി ഇതിലും വ്യക്തമായി കാണാം.

ഗുരുദേവൻെറ ജാതിനിഷേധമെന്ന മഹത്തായ സന്ദേശത്തിൻെറ ശാസ്ത്രീയ പശ്ചാത്തലം വ്യക്തമായി വിശദീകരിക്കുന്ന ഒരു കൃതിയാണ് *ജാതിലക്ഷണം.* പത്തു പദ്യങ്ങളാണിതിലുള്ളത്. ജീവജാലങ്ങളെ വർഗ്ഗങ്ങളാക്കിതിരിക്കാൻ ജഗദീശ്വരൻ തന്നെ ഏർപ്പെടുത്തിയിരിക്കുന്ന നിയാമക ഘടകങ്ങളെ ഇതിൽ അതിനിപുണമായി വേർതിരിച്ചു കാണിച്ചിരിക്കുന്നു. ഈ ഈശ്വരനിയമത്തെ അതിലംഘിച്ചു കൃത്രിമമായ ജാതി കല്പനയിൽ ഏർപ്പെടുന്നവർ കണ്ണും നിനവുമില്ലാത്ത മൂഢന്മാരാണെന്നാണ് ഇതിലെ പ്രഖ്യാപനം. അവർ ഈശ്വരനിൽ നിന്നും അകന്ന് ഇരുട്ടിലേയ്ക്ക് പതിയ്ക്കാനിട വരും. കൃതിമ ജാതി സങ്കല്പങ്ങൾ കൈവെടിയുന്ന ഒരാൾക്കു മാത്രമേ സത്യം തെളിയൂ എന്നു വ്യക്തമാക്കിയിരിക്കുന്നു. ഈ കൃതി വായിച്ച് മനനം ചെയ്യുന്ന ഒരാൾ കൃത്രിമത്വം പോയി സദാ സത്യത്തോടടുക്കാൻ ഇടയാകുന്നു.

പുണർന്നു പെറുമെല്ലാമൊ-<br>
രിനമാം പുണരാത്തത്<br>
ഇനമല്ലിനമാമിങ്ങൊ-<br>
രിണയാർന്നൊത്തു കാൺമതും. 1

ഓരോ ഇനത്തിനും മെയ്യു-<br>
മോരോ മാതിരിയൊച്ചയും

മണവും ചുവയും ചൂടും
തണുവും നോക്കുമോർക്കണം. 2

തുടർന്നോരോന്നിലും വെവ്വേ-
റടയാളമിരിക്കയാൽ
അറിഞ്ഞീടുന്നു വെവ്വേറെ
പിരിച്ചോരോന്നുമിങ്ങു നാം. 3

പേരൂരുതൊഴിലീ മൂന്നും
പോരുമായതു കേൾക്കുക!
ആരു നീയെന്നു കേൾക്കേണ്ടാ
നേരു മെയ് തന്നെ ചൊൽകയാൽ. 4

ഇനമാർന്നുടൽതാൻ തൻെറ-
യിനമേതെന്നു ചൊൽകയാൽ
ഇനമേതെന്നു കേൾക്കില്ല
നിനവും കണ്ണുമുള്ളവർ. 5

പൊളിചൊല്ലുന്നിനം ചൊല്വ-
തിഴിവെന്നു നിനയ്ക്കയാൽ
ഇഴിവില്ലിനമൊന്നാണു
പൊളിചൊല്ലരുതാരുമേ. 6

ആണും പെണ്ണും വേർതിരിച്ചു
കാണും വണ്ണമിനത്തെയും
കാണണം കുറികൊണ്ടിമ്മ-
ട്ടാണു നാമറിയേണ്ടത്. 7

അറിവാമാഴിയിൽ നിന്നു
വരുമെല്ലാവുടമ്പിനും
കരുവാണിനമീ നീരിൻ -
നിരതാൻ വേരുമായീടും. 8

അറിവാം കരുവാൻ ചെയ്ത
കരുവാണിനമോർക്കുകിൽ
കരുവാർന്നിനിയും മാറി
വരുമീ വന്നതൊക്കെയും. 9

ഇനമെന്നിതിനെച്ചൊല്ലു
ന്നിന്നതെന്നറിയിക്കയാൽ

ഇനമില്ലെങ്കിലില്ലൊന്നു-
മിന്നതെന്നുള്ളതൂഴിയിൽ 10

## വ്യാഖ്യാനം

ഇവിടെ സത്യവസ്തു ഒന്നേയുള്ളൂ. അഖണ്ഡാനന്ദ ബോധ സ്വരൂപമായ ബ്രഹ്മമാണാ സത്യവസ്തു. ഇക്കാണുന്ന പ്രപഞ്ചഘടക ങ്ങളെല്ലാം അതിന്റെ വെറും രൂപഭേദങ്ങൾ മാത്രം. ഇതാലോചിച്ചാൽ ഒന്നിനും ഒരു ഭേദവുമില്ലെന്നുള്ളതാണ് പരമമായ യാഥാർത്ഥ്യം. രൂപ ഭേദം ഒരിക്കലും വസ്തുഭേദമുളവാക്കുന്നില്ല. എങ്കിലും ബാഹ്യരൂപ ങ്ങളെ ആശ്രയിച്ചു ജന്തുക്കളെ ചില വർഗങ്ങളായി നമുക്ക് വേർതിരി ക്കാം. ജനനാൽ കാണപ്പെടുന്നവയും ഇടയ്ക്ക്വച്ച് മാററാൻ കഴിയാ ത്തവയുമായ ലക്ഷണങ്ങളെ ആസ്പദമാക്കിയാണ് ഇത്തരം വർഗഭേദം നിർണ്ണയിക്കപ്പെടുന്നത്. ഈ ഭേദം പോലും വസ്തു ചിന്തനത്തിൽ ഭ്രമമെന്നു തെളിയും. പിന്നെയാണോ കൃത്രിമ സങ്കല്പങ്ങളെ ആസ്പദമാക്കിയുള്ള ഭേദങ്ങൾ നിലനിൽക്കുക? വർഗഭേദം കാണി ക്കുന്ന അത്തരം സ്ഥിരലക്ഷണങ്ങൾ എന്തൊക്കെയാണെന്ന് വിവരി ക്കുകയാണ് ഗുരുദേവൻ *ജാതിലക്ഷണം* എന്ന കൃതിയിൽ. മനുഷ്യ വർഗ്ഗത്തെ മററു ജന്തുക്കളിൽ നിന്നും വേർതിരിക്കുന്ന ലക്ഷണങ്ങളാ ണിതിൽ പ്രധാനമായും വിവരിക്കുന്നത്.

1. പുണർന്നുപെറുമെല്ലാമൊരിനമാം പുണരാത്തത്
ഇനമല്ലിനമാമിങ്ങൊരിണയാർന്നൊത്തു കാൺമതും.

പുണർന്നു പെറുമെല്ലാം-പരസ്പരം ആലിംഗന ബദ്ധരായി സന്തത്യുൽ പാദനം നടത്തുന്നവരെല്ലാം; ഒരിനമാം-മനുഷ്യജാതി എന്ന ഒരിനത്തിൽ പ്പെടുന്നു; പുണരാത്തതു- ആലിംഗനബദ്ധരാകാതെ സന്തത്യുൽപാദനം നടത്തുന്നവ; ഇനമല്ല-മനുഷ്യജാതിയല്ല; ഇങ്ങ്-ഈ ലോകത്ത്; ഇണയാർ ന്നൊത്തുകാൺമതും-ഇണ ചേരുന്നതിൽ ഒരുമിക്കുന്നവയും; ഇനമാം-ഒരു പ്രത്യേക വർഗമായി കരുതപ്പെടാം.

പരസ്പരം ആലിംഗനബദ്ധരായി സന്തത്യുൽപാദനം നടത്തുന്നവ യെല്ലാം ഒരിനത്തിൽപെടുന്നു. ആലിംഗനബദ്ധരാകാതെ സന്തത്യുൽപാദനം നടത്തുന്നവ മനുഷ്യജാതിയല്ല. ഈ ലോകത്ത് ഇണ ചേരുന്നതിൽ ഒരുമിക്കുന്നവയും ഒരു പ്രത്യേക വർഗ്ഗമായി കരുതപ്പെടാം.

### പുണരുക ഇണചേരുക

ജാതിനിർണ്ണയത്തിനുതകുന്ന വ്യക്തമായ ഒരു ലക്ഷണമാണ് ഇണ ചേരുക. ഒരേ വർഗ്ഗത്തിൽപ്പെട്ട സ്ത്രീപുരുഷന്മാരല്ലാതെ ഒരിക്കലും സന്തത്യു ൽപാദനത്തിനായി ഇണചേരാറില്ല. ഇക്കാര്യത്തിൽ മനുഷ്യ ജാതിക്കൊരു പ്രത്യേകതകൂടിയുണ്ട്. പരസ്പരം ആലിംഗനബദ്ധരായി ഇണചേർന്നാണ് മനുഷ്യവർഗ്ഗം സന്തത്യുല്പാദനം നടത്തുന്നത്. മനുഷ്യരുടെ ഇടയിൽ ഈ

ഇണചേരലിന് യാതൊരു പരസ്പര ഭേദവും ഗണിക്കാറില്ലല്ലോ. മനുഷ്യരെല്ലാം ഒരേ വർഗ്ഗമാണെന്നുള്ളതിനു ഇതിൽപ്പരം മറെറാരു തെളിവും ആവശ്യമില്ല.

ഇനിയും വർഗ്ഗങ്ങളെ വേർതിരിച്ചു കാട്ടുന്ന ഏതാനും സ്ഥിരഘടകങ്ങൾ കൂടി വെളിപ്പെടുത്തുകയാണ് രണ്ടാം ശ്ലോകത്തിൽ.

2. ഓരോ ഇനത്തിനും മെയ്യുമോരോ മാതിരിയൊച്ചയും
മണവും ചുവയും ചൂടും തണുവും നോക്കുമോർക്കണം.

ഓരോ ഇനത്തിനും-ഓരോവർഗ്ഗത്തിനും; മെയ്യും-ദേഹത്തിൻെറ ആകൃതിഭേദവും; ഓരോ മാതിരി ഒച്ചയും-പ്രത്യേക രീതിയിലുള്ള ശബ്ദം പുറപ്പെടുവിക്കലും; മണവും ചുവയും ചൂടും തണുവും-പ്രത്യേക തരത്തിലുള്ള ഗന്ധവും ഭക്ഷണ രുചിയും ദേഹത്തിലെ ഊഷ്മാവും ശൈത്യവും; നോക്കും-പ്രത്യേകതരം നോട്ടവും; ഓർക്കണം-ശ്രദ്ധിച്ചറിയേണ്ടതാണ്.

ഓരോ വർഗ്ഗത്തിലും ദേഹത്തിൻെറ ആകൃതിഭേദവും പ്രത്യേകരീതിയിലുള്ള ശബ്ദം പുറപ്പെടുവിക്കലും പ്രത്യേക തരത്തിലുള്ള ഗന്ധവും ഭക്ഷണരുചിയും ദേഹത്തിലെ ഊഷ്മാവും ശൈത്യവും പ്രത്യേകതരം നോട്ടവും ശ്രദ്ധച്ചറിയേണ്ടതാണ്.

## ആകൃതിഭേദം തുടങ്ങിയവ

ജാതിലക്ഷണ ചിഹ്നങ്ങളായി ഇവിടെ പറഞ്ഞ കാര്യങ്ങളിലെ അൽപാൽപഭേദങ്ങളല്ല പരിഗണിക്കപ്പെടേണ്ടത്. വ്യക്തമായ വേർതിരിവാണ് കണക്കിലെടുക്കേണ്ടത് ഉദാഹരണമായി ദേഹത്തിൻെറ ആകൃതിഭേദം തന്നെയെടുക്കാം. മനുഷ്യജാതിയെ ഗണിക്കുമ്പോൾ മനുഷ്യ ദേഹത്തിൻെറ പൊതുവായ ആകൃതിയാണ് കണക്കിലെടുക്കേണ്ടത്. തടിച്ചത്, മെലിഞ്ഞത്, കറുത്തത്, വെളുത്തത് എന്ന അല്പാൽപഭേദങ്ങൾ കാണക്കാക്കാനേ പാടില്ല. അങ്ങനെ കണക്കാക്കിയാൽ ഓരോ മനുഷ്യനും ഭിന്നജാതിയാണെന്ന് പറയേണ്ടിവരും. അല്പാൽപഭേദങ്ങളില്ലാത്ത ആകൃതി ഒന്നും തന്നെ കാണുകയില്ല. ശബ്ദം, ഗന്ധം തുടങ്ങിയവയും ഈരീതിയിൽ ധരിക്കേണ്ടതാണ്. മനുഷ്യർ തന്നെ ഭാഷകൾ പലതു സംസാരിക്കുന്നുണ്ടാവും. പക്ഷെ ആശയ വിനിമയത്തിനായി ശബ്ദത്തെ വിപുലമായ തോതിൽ ഭാഷയാക്കി മാററാനുള്ള കഴിവ് മനുഷ്യജാതിയുടെ പൊതുലക്ഷണമാണ്. മൃഗങ്ങളിലും പക്ഷി വൃക്ഷലതാദികളിലും ഒക്കെ ഇതുമാതിരി പ്രത്യേക ആകൃതിയും ഒച്ച തുടങ്ങിയവയും സാമാന്യലക്ഷണങ്ങളായെടുത്തു വർഗ നിർണ്ണയം ചെയ്യാവുന്നതാണ്.

അപ്പോൾ മേൽവിവരിച്ച പ്രകാരത്തിലുള്ള ലക്ഷണങ്ങളെ ആസ്പദമാക്കിയുള്ള ജാതിനിർണ്ണയം സ്വാഭാവികമാണ്. അല്ലാത്തതെല്ലാം തികച്ചും കൃത്രിമമവും. ഇക്കാര്യമാണിനി പ്രസ്താവിക്കുന്നത്.

3. തുടർന്നോരോന്നിലും വെവ്വേറടയാളമിരിക്കയാൽ
അറിഞ്ഞീടുന്നു വെവ്വേറെ പിരിച്ചോരോന്നുമിങ്ങുനാം.

തുടർന്ന് - വിട്ടുമാറാതെ; ഓരോന്നിലും - ഓരോ വർഗ്ഗത്തിലും; വെവ്വേറടയാളമിരിക്കയാൽ - വേറെ വേറെ ലക്ഷണങ്ങൾ കാണുന്നതുകൊണ്ട്; ഇങ്ങ്- ഈ ലോകത്ത്; നാം - മനുഷ്യർ; ഓരോന്നും - ഓരോ വർഗ്ഗത്തെയും; പിരിച്ചു വെവ്വേറെ-പ്രത്യേകം പ്രത്യേകം വേർതിരിച്ച്; അറിഞ്ഞിടുന്നു - സ്വഭാവികമായിത്തന്നെ അറിയുന്നു.

വിട്ടുമാറാതെ ഓരോ വർഗ്ഗത്തിലും വേറെ വേറെ ലക്ഷണങ്ങൾ കാണുന്നതുകൊണ്ട് ഈ ലോകത്തു മനുഷ്യർ ഓരോ വർഗ്ഗത്തെയും പ്രത്യേകം പ്രത്യേകം വേർതിരിച്ച് സ്വാഭാവികമായിത്തന്നെ അറിയുന്നു.

### തുടർന്നോരോന്നിലും

ഒരു വർഗ്ഗത്തിൽ വിട്ടുപോകാതെ തുടർന്ന് നിൽക്കുന്ന സ്വഭാവമേതോ അതാണ് വർഗ്ഗലക്ഷണം. പരിതഃസ്ഥിതിമൂലം വന്നുചേർന്നതോ പിന്നീട് വിട്ടുമാറാവുന്നതോ ആയ യാതൊരു സ്വഭാവവും വർഗലക്ഷണമായി അംഗീകരിക്കാൻ പാടില്ല. വിട്ടുമാറാത്ത ലക്ഷണങ്ങൾ പ്രകൃത്യാതന്നെ വർഗ്ഗത്തെ വേർതിരിച്ച് കാണിക്കുന്നു എന്നറിയേണ്ടതാണ്. മേൽ വിവരിച്ച സാമാന്യ ലക്ഷണങ്ങളിലൂടെ മനുഷ്യവർഗം എവിടെയും ആർക്കും ഒന്നു തന്നെ എന്നു തിരിച്ചറിയാൻ കഴിയുമെന്നുള്ളതുകൊണ്ട് ഒരുത്തരോടും ജാതി ചോദിയ്ക്കരുതെന്നാണിനി വെളിപ്പെടുത്തുന്നത്.

4. പേരൂരു തൊഴിലീമൂന്നും
പോരുമായതു കേൾക്കുക
ആരുനീയെന്നു കേൾക്കേണ്ടാ
നേരുമെയ് തന്നെ ചൊൽകയാൽ

പേരൂരുതൊഴിൽ - ഒരാളെ കണ്ടുമുട്ടിയാൽ പേരെന്താണ്, നാടേതാണ്; തൊഴിലെന്താണ്; ഈ മൂന്ന് - ഈ മൂന്ന് ചോദ്യങ്ങളും; പോരും - ചോദിച്ചാൽ മതിയാകും; ആയതുകേൾക്കുക - പരിചയപ്പെടാനായി അവ ചോദിക്കുക; ആരു നീ-നിൻെറ ജാതിയെന്താണ്; എന്നു കേൾക്കേണ്ട-എന്നു ചോദിക്കരുത് നേര്-അയാൾ മനുഷ്യജാതിയിൽപ്പെട്ടവനാണെന്ന സത്യം; മെയ് തന്നെ ചൊൽകയാൽ-ശരീരത്തിൻെറ ആകൃതി തന്നെ വ്യക്തമാക്കിത്തരുന്നു ണ്ടല്ലോ.

ഒരാളെ കണ്ടുമുട്ടിയാൽ പേരെന്താണ്, നാടേതാണ്, തൊഴിലെന്താണ് ഈ മൂന്നു ചോദ്യങ്ങളും ചോദിച്ചാൽ മതിയാകും. പരിചയപ്പെടാനായി അവ ചോദിക്കുക. നിൻെറ ജാതിയെന്താണ് എന്ന് ചോദിക്കരുത്. അയാൾ മനുഷ്യജാതിയിൽപ്പെട്ടവനാണെന്ന സത്യം ശരീരത്തിൻെറ ആകൃതി തന്നെ വ്യക്തമാക്കിത്തരുന്നുണ്ടല്ലോ.

ജാതി നിർണ്ണയിക്കാനുള്ള ഘടകങ്ങളിൽ മുഖ്യമാണ് ശരീരത്തിൻെറ ആകൃതി. കണ്ണും ചിന്താശക്തിയുമുള്ളവർ അതുനോക്കി ജാതി തീരുമാനിക്കേണ്ടതാണ്. ലക്ഷണാതീതമായി എന്തെങ്കിലും ജാതിയുണ്ടെന്ന് കരുതി ചോദിക്കുന്നവൻ അജ്ഞാനഭ്രമത്തിൽപ്പെട്ടുഴലുന്ന മൂഢനാണ്. ഇക്കാര്യമാണിനി വെളിപ്പെടുത്തുന്നത്.

5. ഇനമാർന്നുടൽ താൻ തൻെറ
യിനമേതെന്നു ചൊൽകയാൽ
ഇനമേതെന്നുകേൾക്കില്ല
നിനവും കണ്ണുമുളളവർ

ഇനമാർന്നുടൽ താൻ – വർഗ്ഗമേതെന്നു വിളിച്ചറിയിക്കുന്ന ശരീരം തന്നെ; തൻെറ ഇനം – ഒരുവൻെറ ജാതി; ഏതെന്നു ചൊൽകയാൽ – ഏതാണെന്ന റിയിച്ചുതരുന്നതുകൊണ്ട് ; നിനവും കണ്ണുമുളളവർ – ചിന്താശക്തിയും കാഴ്ച ശക്തിയുമുള്ളവർ; ഇനമേതെന്നു കേൾക്കില്ല– ജാതി ഏതാണെന്നൊരിക്കലും ആരോടും ചോദിയ്ക്കയില്ല.

വർഗമേതെന്നു വിളിച്ചറിയിക്കുന്ന ശരീരം തന്നെ ഒരുവൻെറ ജാതി ഏതാണെന്നറിയിച്ചുതരുന്നതുകൊണ്ട് ചിന്താശക്തിയും കാഴ്ചശക്തിയു മുള്ളവർ ജാതിയേതാണെന്നൊരിക്കലും ആരോടും ചോദിയ്ക്കയില്ല.

## നിനവും കണ്ണുമുള്ളവർ

ചിന്താശക്തിയും കാഴ്ചയുമുള്ളവർക്ക് കണ്ടും ചിന്തിച്ചുമറിയാൻ കഴിയത്തക്കവണ്ണമാണ് പ്രകൃതി ജീവികളുടെ ജാതി വേർതിരിച്ചിട്ടുള്ളത്. അപ്പോൾ ആരെങ്കിലും ജാതി ചോദിച്ചാൽ അയാൾക്ക് ചിന്താ ശക്തിയും കാഴ്ചശക്തിയും നഷ്ടപ്പെട്ടിരിക്കുന്നു എന്നർത്ഥം.അഥവാ ചിന്തിച്ചും കണ്ടും അറിയാൻ കഴിയാത്ത കൃത്രിമമായ ഏതോ ജാതി കൽപന ഉള്ളിലിരുന്ന് അയാളെ വീർപ്പുമുട്ടിക്കുന്നു. എന്നറിയേണ്ടതാണ്. ഇത്തരംആളുകളാണ് കൃത്രിമ ഭേദചിന്തകളിൽപ്പെട്ട് സത്യത്തിൽ നിന്നും അകന്നു നിരന്തരം പതിക്കാനിടയാകുന്നത്.

വസ്തുതയിതായതുകൊണ്ട് കൃത്രിമമായി സ്വാർത്ഥമോഹം കൊണ്ട് വല്ലതും കൽപിച്ചുണ്ടാക്കി ആരും പറയാനിടയാകരുതെന്നു തുടർന്നു നിർദേശിക്കുന്നു.

6. പൊളിചൊല്ലുന്നിനം ചൊൽവ –
തിഴിവെന്നു നിനയ്ക്കയാൽ
ഇഴിവില്ലിനമൊന്നാണു
പൊളിചൊല്ലരുതാരുമേ

പൊളിചൊല്ലുന്നിനം–കൃത്രിമമായി ഉണ്ടാക്കിപ്പറയുന്ന ജാതി; ഇഴി വെന്നു നിനയ്ക്കയാൽ–പറയുകുയം കേൾക്കുകയും ചെയ്യുന്നവരുടെ പതനത്തിന് കാരണമാകുമെന്നു ചിന്തിച്ചറിഞ്ഞിട്ടുള്ളതിന്; ഇനമൊന്നാണ്– വ്യക്തമായ ജാതി ഒന്നുമാത്രമാണെന്നറിഞ്ഞ്; ഇഴിവില്ല – പതനം ഒഴിവാക്കേ ണ്ടതാണ്; ആരുമേ പൊളിചൊല്ലരുത് – കൃത്രിമ സങ്കൽപങ്ങളുണ്ടാക്കി ആരും കള്ളം പറയാനിടയാകരുത്.

കൃത്രിമമായി ഉണ്ടാക്കിപ്പറയുന്ന ജാതി പറയുകയും കേൾക്കുകയും ചെയ്യുന്നവരുടെ പതനത്തിന് കാരണമാകുമെന്ന് ചിന്തിച്ചറിഞ്ഞിട്ടുള്ളതി നാൽ വ്യക്തമായ ജാതി ഒന്നു മാത്രമാണെന്നറിഞ്ഞ് പതനം ഒഴിവാക്കേ

ണ്ടതാണ്. കൃത്രിമ സങ്കല്പങ്ങളുണ്ടാക്കി ആരും കള്ളം പറയാനിടയാകരുത്.

**പൊളിചൊല്ലരുതാരുമേ**

കൃത്രിമഭേദചിന്തകളാണ് മനുഷ്യനെ സദാ സത്യത്തിൽ നിന്നുമകററി പതിപ്പിച്ചുകൊണ്ടിരിക്കുന്നത്. ഭേദചിന്തകളകലുകയാണ് സത്യദർശനത്തിനുള്ള വഴി. അതറിയുന്ന സത്യാന്വേഷികൾ ആകൃതിഭേദങ്ങൾ പോലും മനസിൽ നിന്നുമകററി സർവത്ര നിറഞ്ഞിരിക്കുന്ന സത്യത്തെ കാണാൻ സദാ യത്നിക്കുന്നു. ആ സ്ഥിതിയ്ക്കു കൃത്രിമഭേദചിന്തകൾ പുലർത്തുന്നവർ പതിക്കാനിടവരുമെന്നു പറയേണ്ടതില്ല. കൃത്രിമ ജാതി ചോദിച്ചും പറഞ്ഞും ഉറപ്പിച്ചാൽ ചിലരിൽ താൻ കേമനാണെന്നുള്ള ഭാവവും മററു ചിലരിൽ താൻ അധമനാണെന്നുള്ള ഭാവവും വന്നു ചേരും. സത്യമാർഗ്ഗത്തിൽ ഇതു രണ്ടും പതനമാണ്. ഇരുകൂട്ടരും സത്യത്തിൽ നിന്നകന്നു ദുഃഖിക്കാനിടയാകും. ഈ സത്യാന്വേഷണ രഹസ്യം അറിയുന്നയാളായതുകൊണ്ടാണ് ഗുരുദേവൻ ജാതി ചോദിക്കരുത്, പറയരുത് എന്ന് നിർദ്ദേശിച്ചത്. ഭേദചിന്ത കുറയുന്ന മട്ടിൽ ജാതി ഒന്നെന്നുകാണാൻ യത്നിക്കേണ്ടതാണ്. അതിനായി കൃത്രിമ സങ്കല്പങ്ങൾ ഉപേക്ഷിച്ച് അസത്യത്തിൽ നിന്നും രക്ഷപ്പെടാൻ ഓരോരുത്തരും യത്നിക്കണം.

ലക്ഷണയുക്തമായ ഒരു ജാതി ഒരു വർഗ്ഗത്തിൽ കാണുന്നതു കൊണ്ട് തൽക്കാലം പതനമൊന്നും വരാനില്ല. അതുകൊണ്ട് ലോക വ്യവഹാരങ്ങളിൽ അതുമാത്രമേ കാണാൻ പാടുള്ളൂ എന്നാണിനി പ്രഖ്യാപിക്കുന്നത്.

7. **ആണും പെണ്ണും വേർതിരിച്ചു**
**കാണും വണ്ണമിനത്തെയും**
**കാണണംകുറികൊണ്ടിമ്മ-**
**ട്ടാണുനാമറിയേണ്ടത്**

ആണും പെണ്ണും-പുരുഷനും സ്ത്രീയെന്നും; വേർതിരിച്ചുകാണും വണ്ണം-മററാരും പറയാതെതന്നെ ലക്ഷണം കൊണ്ടു തിരിച്ചറിയാൻ കഴിയുന്നതുപോലെ; ഇനം കാണണം-തിരിച്ചറിയാൻ കഴിയുന്നതോ അതാണു ജാതി; കുറികൊണ്ട്-വ്യക്തമായ ലക്ഷണം കൊണ്ട്; ഇമ്മട്ടാണ്-ഇതുപോലെയാണ്; നാം അറിയേണ്ടത്-നാം ജാതി തിരിച്ചറിയേണ്ടത്.

പുരുഷനെന്നും സ്ത്രീയെന്നും മററാരും പറയാതെ തന്നെ ലക്ഷണം കൊണ്ട് തിരിച്ചറിയാൻ കഴിയുന്നതുപോലെ തിരിച്ചറിയാൻ കഴിയുന്നതേതോ അതാണ് ജാതി. വ്യക്തമായ ലക്ഷണം കൊണ്ട് ഇതുപോലെയാണ് നാം ജാതി തിരിച്ചറിയേണ്ടത്.

പരമാർത്ഥമാലോചിച്ചാൽ വ്യക്തമായ ലക്ഷണങ്ങൾ കൊണ്ടു തിരിച്ചറിയുന്ന ജാതിപോലും ഒരേ വസ്തുവിൻെറ വെറും രൂപഭേദങ്ങൾ മാത്രമാണ്. വെള്ളത്തിൽ തിര, പത, കുമിള എന്നിവ പൊന്തി വരുന്നു. വ്യക്തമായ രൂപഭേദമുള്ളതുകൊണ്ട് നാം അവയെ തിര, കുമിള എന്നിങ്ങനെ വെവ്വേറെ

ഇനമായി വേർതിരിക്കുന്നു. എന്നാൽ ചിന്തിക്കുന്ന ഒരാൾക്ക് അവയെല്ലാം വെള്ളം തന്നെയാണെന്നു കാണാൻ ഒരു പ്രയാസവുമില്ല. അതുപോലെ എല്ലാ ഇനത്തിൽപ്പെട്ട ജീവികളും ഒരേ പരമാത്മാവിന്റെ രൂപഭേദങ്ങൾ മാത്രമാണെന്ന് സത്യദർശി കണ്ടെത്തുന്നു.

8. അറിവാമാഴിയിൽ നിന്നു വരുമെല്ലാവുടമ്പിനും
കരുവാണിനമീ നീരിൻ നിരതാൻവേരുമായിടും

അറിവാമാഴിയിൽ നിന്ന് – സൃഷ്ടിക്കാദികാരണമായ അഖണ്ഡബോധമാകുന്ന സമുദ്രത്തിൽ നിന്നും; വരുമെല്ലാവുടമ്പിനും–വേർതിരിഞ്ഞു പൊന്തിവരുന്ന സൃഷ്ടിദൃശ്യങ്ങൾക്കെല്ലാം; കരുവാണ് – കാതലായ അംശമാണ്; ഇനമാം–വർഗമെന്നറിയപ്പെടുന്നത്; നീരിൻ നിരതാൻ–സമുദ്രത്തിലെ വെള്ളം–തിര, കുമിള എന്നിവയ്ക്കെല്ലാം ആദികാരണമായി വർത്തിക്കുന്നതുപോലെ അഖണ്ഡബോധം തന്നെയാണ്; വേരുമായിടും–എല്ലായിനത്തിനും ആദികാരണമായി വർത്തിക്കുന്നത്.

സൃഷ്ടിക്കാദികാരണമായ അഖണ്ഡബോധമാകുന്ന സമുദ്രത്തിൽ നിന്നും വേർതിരിഞ്ഞു പൊന്തിവരുന്ന സൃഷ്ടിദൃശ്യങ്ങൾക്കെല്ലാം കാതലായ അംശമാണ് വർഗ്ഗമെന്നറിയപ്പെടുന്നത്. സമുദ്രത്തിലെ വെള്ളം, തിര, കുമിള എന്നിവക്കെല്ലാം ആദികാരണമായി വർത്തിക്കുന്നതുപോലെ അഖണ്ഡബോധം തന്നെയാണ് എല്ലാ ഇനത്തിനും ആദികാരണമായി വർത്തിക്കുന്നത്.

## കരുവാണിനം

പ്രപഞ്ചദൃശ്യങ്ങൾക്കെല്ലാം ആദികാരണം അഖണ്ഡബോധമാണെന്നു യുക്തിയുടെയും അനുഭവത്തിന്റെയും മണ്ഡലങ്ങളിൽ സംശയാതീതമായി തെളിഞ്ഞിട്ടുണ്ട്. പരമാവധി ബോധമത്രേ എന്നു ഗുരുദേവൻതന്നെ *അദ്വൈത ദീപികയിൽ* പ്രഖ്യാപിച്ചിട്ടുണ്ട്. വെള്ളത്തിൽ തിര, കുമിള എന്നിങ്ങനെ പല രൂപങ്ങൾ ആവിർഭവിക്കുന്നതുപോലെ അഖണ്ഡബോധത്തിൽ ആവിർഭവിക്കുന്ന രൂപങ്ങൾ മാത്രമാണ് സൃഷ്ടി ദൃശ്യങ്ങൾ. വെള്ളത്തിലെ രൂപങ്ങളെ അവയുടെ ആകൃതിയെ ആസ്പദമാക്കി നാം തിര, കുമിള എന്നിങ്ങനെ പല ഇനങ്ങളായി വേർതിരിക്കുന്നു. അപ്പോൾ ഈ വേർതിരിവിലെ കാതലായ അംശം ഈ കൽപ്പനയാണ്. ഇതുപോലെയാണ് പ്രപഞ്ച ദൃശ്യങ്ങളും ഈ കൽപ്പനയിൽക്കൂടിയാണ് സൃഷ്ടി ദൃശ്യങ്ങളെ നാം വേർതിരിച്ചു മനസ്സിലാക്കുന്നത്. ദേവൻ, മനുഷ്യൻ, പക്ഷി, മൃഗം എന്നിങ്ങനെ ഇനങ്ങൾ വേർതിരിയുന്നതാണ് വസ്തുവിലെ രൂപസൃഷ്ടിയുടെ രഹസ്യം. എന്നാൽ വെള്ളത്തിൽ എന്തെല്ലാം രൂപങ്ങൾ ഈ കൽപനയോടെ വേർതിരിഞ്ഞാലും അവയിലെല്ലാം വസ്തു വെള്ളമാണെന്നുള്ള കാര്യത്തിൽ സംശയമില്ലല്ലോ. അതുപോലെ ആദികാരണമായ അഖണ്ബോധത്തിൽ രൂപകൽപനയിലൂടെ എന്തെല്ലാം ഇനങ്ങൾ വേർതിരിഞ്ഞാലും അവയിലൊക്കെ വസ്തുസ്വരൂപം ആ ഈശ്വരസത്തതന്നെയാണെന്നു ഭാരതീയ ഋഷിമാർ സൂര്യതുല്യം കണ്ടെത്തിയിട്ടുണ്ട്. അപ്പോൾ വ്യക്തമായ രൂപഭേദങ്ങളെ ആശ്രയിച്ചുള്ള ഈ കൽപ്പനപോലും സൂക്ഷ്മദൃഷ്ടിയിൽ ഭ്രമമാണ്. വസ്തുസ്ഥിതി

77-2003 27

ഇങ്ങനെയിരിക്കെ കൃത്രിമ ഭേദകൽപനകളിൽപെട്ടു സ്വയം വീണ്ടും ഉഴലുന്നവരുടെ കഥ എന്തു പറയാനാണ്? ഒരു സത്യാനേഷി പ്രകൃത്യാ കാണപ്പെടുന്ന ഈ ഭേദങ്ങളിൽപോലും ഏകത്വം ദർശിക്കാൻ യത്നിക്കേണ്ടതാണ്.

അഖണ്ഡ ബോധസ്വരൂപനായ ഈശ്വരൻ സ്വശക്തിയെ പ്രവർത്തിപ്പിച്ച് പ്രകടമാക്കുന്ന വെറും മായാരൂപങ്ങളാണ് ഇനങ്ങളായി കാണപ്പെടുന്നവയെല്ലാം. ഈ ഇനങ്ങൾപോലും പ്രകൃതിശക്തിയിൽപെട്ടു സദാമാറിക്കൊണ്ടിരിക്കുകയാണ്. ഇവയിൽ മോഹിച്ചുപോകുന്നവർ അജ്ഞരാണ്.

9. അറിവാം കരുവാൻചെയ്ത കരുവാണിനമോർക്കുകിൽ
കരുവാർന്നിനിയും മാറിവരുമീവന്നതൊക്കെയും

അറിവാം - അഖണ്ഡബോധസ്വരൂപനായ; കരുവാൻ - പണിക്കാരൻ; ചെയ്ത കരുവാണ്-സ്വപ്രകൃതിയെ ഇളക്കിവിട്ടുണ്ടാക്കിയ രൂപ വൈവിദ്ധ്യമാണ്; ഓർക്കുകിൽ ഇനം-ആലോചിച്ചുനോക്കിയാൽ വർഗം; ഈ വന്നതൊക്കെയും-ഇങ്ങനെ ഇപ്പോൾ പ്രത്യക്ഷപ്പെട്ടിരിക്കുന്ന വർഗമെല്ലാം; കരുവാർന്ന്-രൂപ വൈവിധ്യം കൈക്കൊണ്ട്; ഇനിയും മാറിവരും-ഇനിയും മാറി മാറി വന്നുകൊണ്ടേയിരിക്കും

അഖണ്ഡബോധസ്വരൂപനായ പണിക്കാരൻ സ്വപ്രകൃതിയെ ഇളക്കിവിട്ടുണ്ടാക്കിയ രൂപ വൈവിധ്യമാണ് ആലോചിച്ചുനോക്കിയാൽ വർഗം. ഇങ്ങനെ ഇപ്പോൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന ഈ വർഗങ്ങമെല്ലാം രൂപ വൈവിധ്യം കൈകൊണ്ട് ഇനിയും മാറി മാറി വന്നുകൊണ്ടേയിരിക്കും.

## രൂപവൈവിദ്ധ്യം

ഇനങ്ങളെ വേർതിരിക്കുന്നതിനായി പ്രകൃത്യാ കാണുന്ന രൂപവൈവിധ്യം പോലും ഒരേ വസ്തുവിൽ മാറിമാറി വരുന്ന വെറും കാഴ്ചകളാണ്. ബോധവസ്തുവിൻെറ വെറും രൂപമാററമാണിവിടെ സദാ സംഭവിച്ചുകൊണ്ടിരിക്കുന്നത്. ഉള്ളതില്ലാതാവുകയോ ഇല്ലാത്തതുണ്ടാവുകയോ സാദ്ധ്യമല്ല. നിലനിൽപിലെ ഈ നിയമം വേദാന്തശാസ്ത്രം പണ്ടേ പ്രഖ്യാപിച്ചതാണ്. ഇത് ആധുനിക ശാസ്ത്രത്തിനും ഇന്ന് വ്യക്തമായി വെളിപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. അപ്പോൾ ഇവിടെ ജനനമരണരൂപത്തിൽ കാണുന്നതൊക്കെയെന്താണ്? ഒരേ വസ്തുവിൻെറ രൂപമാററം. വാസ്തവത്തിൽ ഒന്നും പുതുതായുണ്ടാകുന്നില്ല. ഒന്നും നശിച്ചുപോകുന്നില്ല. അഖണ്ഡബോധ വസ്തു സൃഷ്ടിദൃശ്യങ്ങളായി ഇങ്ങനെ മാറിമാറി രംഗപ്രവേശം ചെയ്യുന്നു. ഈ രൂപ പ്രദർശനം അനാദിയുംഅനന്തവുമായി തുടരുകയും ചെയ്യും. എന്നാൽ ഇവിടെ വസ്തു ഒന്നേയുള്ളൂ എന്ന് കണ്ടെത്തുന്നതാണ് സത്യദർശനം. രൂപങ്ങളിലും ഇനങ്ങളിലും ഭ്രമിയ്ക്കുന്നവർ ഇരുട്ടിലേക്ക് പുറംതള്ളപ്പെടുമെന്നോർക്കേണ്ടതാണ്.

പിന്നെ എന്തിനാണീ രൂപ വ്യത്യാസവും ഇനവും? മായാജന്യമായ പ്രാപഞ്ചിക വ്യവഹാരത്തിനു മാത്രമേ ഇവ ഉപകരിക്കൂ. രൂപഭേദവും ഇനവും

ഇല്ലെന്നു വന്നാൽ അതോടെ ലോകവ്യവഹാരം നിലച്ചു പോകും. ഇക്കാര്യം വെളിപ്പെടുത്തിക്കൊണ്ട് ഗുരുദേവൻ കൃതി ഉപസംഹരിക്കുന്നു.

10. ഇനമെന്നിതിനെച്ചൊല്ലുന്നിന്നതെന്നറിയിക്കയാൽ
ഇനമില്ലെങ്കിലില്ലൊന്നുമിന്നതെന്നുള്ളതൂഴിയിൽ

ഇന്നതെന്നറിയിക്കയാൽ – ലോകവ്യവഹാരത്തിനുതകത്തക്കവണ്ണം വേർതിരിച്ചുകാട്ടുന്നതുകൊണ്ട്, ഇതിനെ–ഈ രൂപവൈവിധ്യത്തെ ഇനമെന്നു ചൊല്ലുന്നു – വർഗമെന്നു പറയുന്നു; ഇനമില്ലെങ്കിൽ – വർഗമില്ലെന്നു വന്നാൽ; ഊഴിയിൽ – ഭൂമിയിൽ; ഇന്നതെന്നുള്ളത് – വേർതിരിച്ചുള്ള വ്യവഹാരം; ഒന്നും ഇല്ല – ഒന്നും സാദ്ധ്യമാകാതെ പോകും.

ലോകവ്യവഹാരത്തിനുതകത്തക്കവണ്ണം വേർതിരിച്ചു കാട്ടുന്നതുകൊണ്ട് ഈ രൂപ വൈവിധ്യത്തെ വർഗമെന്നു പറയുന്നു. വർഗമില്ലെന്നുവന്നാൽ ഭൂമിയിൽ വേർതിരിച്ചുള്ള വ്യവഹാരം ഒന്നും സാദ്ധ്യമാകാതെ പോകും.

**ലോകവ്യവഹാരം**

ഒരേ വസ്തുവിനെ പലതാക്കിക്കാട്ടി ലോക വ്യവഹാരം തുടർന്നുകൊണ്ടുപോവുകയെന്നതാണ് പ്രകൃതിയുടെ ഉദ്ദേശ്യം അതിനുവേണ്ടിയാണു രൂപ വൈവിദ്ധ്യത്തോടെ ഇനങ്ങളെ വേർതിരിച്ചത്. രൂപവൈവിധ്യമില്ലെങ്കിൽ ഇനങ്ങളില്ല. ഇനങ്ങളില്ലെങ്കിൽ ലോകവ്യവഹാരവും സാദ്ധ്യമല്ല. എന്നാൽ ഈ വ്യവഹാര രംഗത്തെത്തിച്ചേരുന്ന വിവേകി പ്രകൃതി ദത്തങ്ങളായ രൂപവൈവിധ്യങ്ങൾക്കുമപ്പുറം പുതിയ കൃത്രിമ സങ്കൽപങ്ങളുണ്ടാക്കി ഭേദചിന്തയെ വളർത്തുകയല്ല വേണ്ടത്. പ്രകൃതിദത്തമായ രൂപ വൈവിദ്ധ്യം കൊണ്ട് വേർതിരിയുന്ന ഇനങ്ങളിൽ പോലും ഏകമായ വസ്തുസ്ഥിതി കണ്ടറിയുകയാണ് വേണ്ടത്. ഭേദചിന്ത വളർത്തുന്നതാണ് അവിദ്യ. ഏകമായ വസ്തുസ്ഥിതി കണ്ടറിയുന്നതാണ് വിദ്യ. വിദ്യാമാർഗത്തിൽ മുന്നേറിയാൽ താനുൾപ്പെടെയുള്ള എല്ലാ കാഴ്ചകളും ഒരേ അഖണ്ഡബോധവസ്തുവിൻെറ രൂപഭേദങ്ങളാണെന്ന് അനുഭവിച്ചറിയാനാകും. ഇതാണ് അദ്വൈത സാക്ഷാത്കാരം ഇതുതന്നെയാണ് മോക്ഷാനുഭവം.

ഈ ഭേദചിന്തയുടെ ഭ്രമരഹസ്യം ഇങ്ങനെ പൂർണ്ണമായി വെളിപ്പെടുത്തി ഈ കൃതിയിലൂടെ അദ്വൈതാനുഭവത്തിനു വഴിതെളിച്ച ഗുരുവിനെ നമുക്ക് ഭക്തിപൂർവ്വം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 3

# ജീവകാരുണ്യപഞ്ചകം

എല്ലാവരുമാത്മസഹോദരരെ-
ന്നല്ലേ പറയേണ്ടതിതോർക്കുകിൽ നാം
കൊല്ലുന്നതുമെങ്ങനെ ജീവികളെ-
ത്തെല്ലും കൃപയറ്റു ഭുജിക്കയതും. 1

കൊല്ലാവ്രതമുത്തമമാമതിലും
തിന്നാവ്രതമെത്രയുമുത്തമമാം
എല്ലാമതസാരവുമോർക്കിലിതെ
ന്നല്ലേ പറയേണ്ടതു ധാർമികരേ! 2

കൊല്ലുന്നതു തങ്കൽ വരിൽ പ്രിയമാ-
മല്ലീവിധിയാർക്കു ഹിതപ്രദമാം?
ചൊല്ലേണ്ടതു ധർമ്യമിതാരിലുമൊ-
ത്തല്ല മരുവേണ്ടതു സൂരികളേ! 3

കൊല്ലുന്നവനില്ല ഭുജിപ്പതിനാ-
ളില്ലെങ്കിലശിക്കുകതന്നെ ദൃഢം
കൊല്ലിക്കുകകൊണ്ടു ഭുജിക്കുകയാം
കൊല്ലുന്നതിൽനിന്നുമുരത്തൊരഘം. 4

കൊല്ലായ്കിലിവൻ ഗുണമുള്ള പുമാ-
നല്ലായ്കിൽ മൃഗത്തൊടു തുല്യനവൻ
കൊല്ലുന്നവനില്ല ശരണ്യത മ-
റ്റെല്ലാവക നന്മയുമാർന്നിടിലും. 5

## വ്യാഖ്യാനം

അവനവന്റെ ഉള്ളിൽ ആത്മസത്യം കണ്ടെത്തുകയാണല്ലോ ജീവിതത്തിന്റെ പരമലക്ഷ്യം. ഈ ലക്ഷ്യം നേടാൻ അനുപേക്ഷണീയമായി അഭ്യസിക്കേണ്ട ഒരു ഗുണമാണു ജീവകാരുണ്യം. ജീവകാരുണ്യം തന്നെയാണ് അഹിംസ. മറ്റു ജീവജാലങ്ങളിൽ ഒരു തലത്തിലുമുള്ള ദ്രോഹചിന്ത പുലർത്താതിരിക്കുകയാണ് അഹിംസ. സമഭാവന ശീലിക്കലാണു സത്യാന്വേഷണ

സാധന. മറ്റു ജീവികളെ ദ്രോഹിച്ചു സ്വാർഥം നേടാൻ കൊതിക്കുന്നയാൾക്കു സമഭാവന എങ്ങനെ ശീലിക്കാൻ കഴിയും? അഹിംസ അഥവാ ജീവകാരുണ്യം മനുഷ്യൻ അവശ്യം അംഗീകരിക്കേണ്ട ഗുണമാണെന്നു പ്രതിപാദിക്കുന്ന കൃതിയാണു 'ജീവകാരുണ്യ പഞ്ചകം'. ജീവകാരുണ്യമഹിമ വിവരിക്കുന്ന അഞ്ചു പദ്യങ്ങളാണിതിലുള്ളത്.

എല്ലാവരും ഒരേ ഈശ്വരന്റെ സന്താനങ്ങളാണെന്നറിയുന്ന മനുഷ്യൻ ജീവികളെ കൊല്ലാൻ മുതിരുന്നതെങ്ങനെ? എന്ന ചോദ്യവുമായിട്ടാണു ഒന്നാം പദ്യമാരംഭിക്കുന്നത്:-

1. എല്ലാവരുമാത്മ സഹോദരരെ-
ന്നല്ലേ പറയേണ്ടതിതോർക്കുകിൽ നാം
കൊല്ലുന്നതുമെങ്ങനെ ജീവികളെ-
ത്തെല്ലും കൃപയറ്റു ഭുജിക്കയതും.

എല്ലാ ജീവികളും ആത്മാവിന്റെ രൂപഭേദങ്ങളായതു കൊണ്ട് പരസ പരം സഹോദരങ്ങളാണ്. ഇക്കാര്യം നാം നല്ലവണ്ണം ചിന്തിച്ചറിഞ്ഞാൽ മനു ഷ്യർ മറ്റു ജീവികളെ എങ്ങനെ കൊല്ലും? അൽപ്പം പോലും കാരുണ്യമില്ലാതെ മറ്റു ജീവികളുടെ മാംസം എങ്ങനെ ഭക്ഷിക്കും?

## ഇതോർക്കുകിൽ നാം

ജീവിതത്തിന്റെ പരമസത്യം നമ്മുടെ ഋഷിമാർ കണ്ടെത്തിയിട്ടുണ്ട്. ഇ വിടെ സച്ചിദാനന്ദഘനമായ ആത്മാവുമാത്രമാണു വസ്തുവായുള്ളത്. ഇക്കാ ണുന്നതെല്ലാം അതിന്റെ രൂപഭേദങ്ങളാണ്. ഈ സത്യം കണ്ടെത്തണമെങ്കിൽ എല്ലാം ഒന്നെന്നു ചിന്തിച്ചറിയണം. മറ്റു ജീവികളെ കൊല്ലുകയും അവയുടെ മാംസം ഭുജിക്കുകയും ചെയ്യുന്നതു ഭേദ ചിന്തയെയും അഹങ്കാരത്തെയും വർദ്ധിപ്പിക്കുകയേയുള്ളൂ. അങ്ങനെയുള്ളയാൾക്ക് ഒരിക്കലും സത്യം കാണാൻ കഴിയാതെ സംസാരത്തിൽ ഉഴലേണ്ടിവരും. അതുകൊണ്ടാണ് ഗുരുദേവനെ പ്പോലെയുള്ള സത്യദർശികൾ അഹിംസാവ്രതമഭ്യസിക്കാൻ നമ്മോടാവശ്യ പ്പെടുന്നത്:-

2. കൊല്ലാവ്രതമുത്തമമാമതിലും
തിന്നാവ്രതമെത്രയുമുത്തമമാം
എല്ലാമതസാരവുമോർക്കിലിതെ-
ന്നല്ലേ പറയേണ്ടതു ധാർമികരേ.

അഹിംസവ്രതം ശീലിക്കുന്നതു വളരെ നല്ലതാണ്. മാംസഭക്ഷണം ഉപേ ക്ഷിച്ചുകൊണ്ടുള്ള അഹിംസാവ്രതം അതിലും എത്രയോ മെച്ചം. ധർമനിഷ്ഠ യിലൂടെ സത്യം കാണാൻ കൊതിക്കുന്നവർ എല്ലാ മതങ്ങളുടെയും സാരാംശം ഈ അഹിംസയാണെന്നു ചിന്തിച്ചറിയേണ്ടതാണ്.

## എല്ലാ മതസാരവുമിത്

മനുഷ്യനെ ആത്മസാക്ഷാത്കാരത്തിനു സഹായിക്കുന്നതെന്തോ അതാണു ധർമം. ധർമങ്ങളിൽ വച്ചേറ്റവും വലുതാണ് അഹിംസ. ശാരീരിക

മായി കൊല്ലാതിരിക്കൽ മാത്രമല്ല അഹിംസ. അതഹിംസയുടെ ബാഹ്യരൂപം മാത്രം. പരദ്രോഹചിന്തയില്ലായ്മയാണഹിംസയുടെ ആന്തരരൂപം. ഞാൻ വേറെ, നീ വേറെ എന്ന ഭേദചിന്ത പോകുന്നതാണ് മഹാവ്രതമായ അഹിംസ. രണ്ടുണ്ടെന്നു തോന്നുന്നിടത്തു നിന്നാണ് ഭയവും ദ്രോഹചിന്തയും ആരംഭിക്കുന്നത്. ദ്രോഹചിന്തയും ഭേദചിന്തയും മാറ്റാൻ ദൃഢനിശ്ചയം ചെയ്തയാൾ സ്വധർമനിർവഹണത്തിനായി ചിലപ്പോൾ ശാരീരികമായി ഹിംസിച്ചാലും അതു ഹിംസയാകുന്നില്ല.ഒരു ഡോക്ടർ ശസ്ത്രക്രിയ നടത്തുന്നതോ ഒരമ്മ തന്റെ കുട്ടിയെ തെറ്റിനു ശിക്ഷിക്കുന്നതോ ഹിംസയായി കണക്കാക്കിക്കൂടാ. അതാണ് ഗീതയിൽ അർജുനനോടും യുദ്ധം ചെയ്യാൻ ഭഗവാൻ അനുശാസിക്കുന്നത്. അപ്പോൾ സ്വാർഥലാഭത്തിനായി ദ്രോഹചിന്തയോടെ ഒരു ജീവിയേയും ശാരീരികമായി ഉപദ്രവിക്കാതിരിക്കുന്നിടത്താണഹിംസ ആരംഭിക്കുന്നത്. ഭക്ഷിക്കാനായി കൊല്ലുന്നതു കടുത്ത സ്വാർഥ മോഹമാണല്ലോ. അതൊഴിവാക്കേണ്ടത് അത്യന്താപേക്ഷിതമാണ്. പരദ്രോഹചിന്ത വെടിഞ്ഞ് എല്ലാം ഒന്നെന്നു കാണുന്ന അഹിംസയാണ് സകല മതങ്ങളുടെയും അന്തിമ ലക്ഷ്യം.

ഹിംസിക്കാനൊരുമ്പെടുന്നയാൾ അതേ ഹിംസയ്ക്കുതാൻ പാത്രമായാൽ എങ്ങനെയിരിക്കുമെന്നാലോചിക്കേണ്ടതാണ്. അഹിംസാവ്രതം ശീലിക്കാനുള്ള നല്ല ഉപായമിതാണന്നത്രേ ഇനി വെളിപ്പെടുത്തുന്നത്:-

3. കൊല്ലുന്നതു തങ്കൽ വരിൽ പ്രിയമാ-
മല്ലീ വിധിയാർക്കു ഹിതപ്രദമാം?
ചൊല്ലേണ്ടതു ധർമ്യമിതാരിലുമൊ-
ത്തല്ലേ മരുവേണ്ടതു സൂരികളേ!

ഹിംസയിൽ കൊല്ലുന്നവൻ താനാണെങ്കിൽ അതിഷ്ടമായിരിക്കും അല്ലേ! എന്നാൽ വിധി എപ്പോഴും അവന്റെ ഹിതം തന്നെ അനുസരിക്കുമെന്നു കരുതിക്കൂടാ. ഏതു സമയവും അവൻകൊല്ലപ്പെടുന്നവനുമായി ഭവിക്കാമെന്നു താൽപ്പര്യം. സത്യാനുഭവത്തിനു വഴിതെളിക്കുന്ന ഈ ധർമനിയമമാണ് ആർക്കും പറഞ്ഞുകൊടുക്കേണ്ടത്. പണ്ഡിതൻമാർ ഇതനുസരിച്ചുതന്നെ ജീവിക്കുകയും വേണം. ഹിതപ്രദം-ഇഷ്ടം നേടിത്തരുന്നത്; ധർമ്യം-ധർമത്തിൽനിന്നും വഴുതിപ്പോകാത്തത്; സൂരികൾ-പണ്ഡിതൻമാർ.

## ചൊല്ലേണ്ടതു ധർമ്യമിത്

ഹിംസ തുടങ്ങിയ ക്രൂരതകൾ ആരുടെയും കുത്തകയല്ല. അചഞ്ചലമായ ജീവിതനിയമം തെറ്റുകയുമില്ല. അതുകൊണ്ട് എന്നുമൊരാൾക്കു കൊല്ലുന്നവനായിത്തന്നെ കഴിയാൻ പറ്റുമെന്നു കരുതിക്കൂടാ. ഏതു നിമിഷവും കൊല്ലുന്നവൻ കൊല്ലപ്പെടുന്നവനായി മാറാവുന്നതേയുള്ളൂ. അതുകൊണ്ട് അറിവുള്ളവർ ഈ നിയമം എല്ലാവർക്കും ഉപദേശിക്കണം. ഉപദേശിക്കുന്നവർ അതനുസരിച്ചു ജീവിക്കുകയും വേണം.

കൊല്ലുന്നതിനേക്കാൾ പാപം തിന്നുന്നതാണെന്നാണ് ഇനി വിവരിക്കുന്നത്:-

4. കൊല്ലുന്നവനില്ല ഭുജിപ്പതിനാ-
ളില്ലെങ്കിലശിക്കുകതന്നെ ദൃഢം
കൊല്ലിക്കുകകൊണ്ടു ഭുജിക്കുകയാം
കൊല്ലുന്നതിൽനിന്നുമുരത്തൊരഘം

തിന്നാനാളില്ലെന്നുവന്നാൽ കൊല്ലാനാളുണ്ടാവില്ല എന്നു തീർച്ചയാണ്. അപ്പോൾ തിന്നുന്നതു തന്നെയാണു വലിയ ഹിംസ. കൊല്ലുന്നതിനു മറ്റുള്ള വർക്കു പ്രേരണ നൽകുന്നതുകൊണ്ട് കൊല്ലുന്നതിനേക്കാൾ വലിയ പാപവും തിന്നുന്നതുതന്നെയാണ്.അശിക്കുക-തിന്നുക; ഉരത്ത-വലുതായ; അഘം-പാപം.ഒരു തെറ്റു സ്വയം ചെയ്യുന്നതിനേക്കാൾ ആ തെറ്റുചെയ്യാൻ മറ്റൊരാളെ പ്രേരിപ്പിക്കുന്നതു വലിയ കുറ്റമാണെന്നാണല്ലോ നിയമം.

5. കൊല്ലായ്കിലവൻ ഗുണമുള്ള പുമാ-
നല്ലായ്കിൽ മൃഗത്തൊടു തുല്യനവൻ
കൊല്ലുന്നവനില്ല ശരണ്യത, മ-
റ്റെല്ലാവക നന്മയുമാർന്നിടിലും.

മറ്റു ജീവികളെ ഹിംസക്കാതിരിക്കുന്ന മനുഷ്യനാണു വിവേകമുള്ളവൻ. കൊല്ലുന്ന അവിവേകിയും മൃഗവും തമ്മിൽ ഒരു ഭേദവുമില്ല.കൊല്ലുന്നവന് മറ്റെല്ലാ നന്മകളുമുണ്ടെങ്കിൽപോലും ഒരിടത്തും അഭയം ലഭിക്കുന്നതല്ല. പുമാൻ -മനുഷ്യൻ; ശരണ്യത-അഭയം.

## കൊല്ലുന്നവനില്ല ശരണ്യത

ഭേദചിന്തപോയി ആത്മസത്യം കാണുകയാണു ജീവിത ലക്ഷ്യം. ആനന്ദഘനമായ ശുദ്ധബോധമാണ് ആത്മസ്വരൂപം. രണ്ടെന്ന തോന്നലുണ്ടാകുന്നതോടെ ഈ ആത്മാവു മറയ്ക്കപ്പെടുന്നു. അപ്പോൾ രണ്ടെന്ന തോന്നൽതന്നെ ആത്മഹിംസയാണ്. ഈ തോന്നൽ അവസാനിപ്പിക്കുകയാണ് ആത്മസ്നേഹമുള്ളവൻ ചെയ്യേണ്ടത്. അതിനുപകരം സ്വാർഥമോഹത്തിൽ മറ്റു ജീവികളെ കൊല്ലാനും തുടങ്ങിയാലോ? മനസ്സു കാമം, ക്രോധം,വിദ്വേഷം തുടങ്ങിയ വികാരങ്ങൾകൊണ്ടു സദാ ഇളകിമറിഞ്ഞുകൊണ്ടിരിക്കും. മാംസഭക്ഷണം ഇത്തരം രാജസവികാരങ്ങളുടെ ശക്തി വർധിപ്പിക്കും. സ്വന്തം മനസ്സ് ഇളകിമറിയുന്നയാൾക്ക് എവിടെച്ചെന്നാലും അഭയം കിട്ടുന്നതല്ല. അതുകൊണ്ട് ഒരു സത്യാന്വേഷി സാധനാനുഷ്ഠാനഘട്ടത്തിൽ കൊല്ലലും തിന്നലും ദൃഢമായി ഉപേക്ഷിക്കുകതന്നെവേണം. മനസ്സ് ആത്മാനന്ദം അനുഭവിക്കാൻ തുടങ്ങിയാൽ പിന്നെ സ്വാഭാവികമായി അഹിംസ വന്നുചേരുകയും ചെയ്യും. മഹത്തായ അഹിംസാവ്രതം സ്വയമനുഷ്ഠിച്ചു സത്യം കണ്ട ഗുരു ലളിതമായി നമുക്കുപദേശിച്ചുതന്നിരിക്കുന്നു. ആ ഗുരുവിന്റെ പാദങ്ങളിൽ നമുക്കു പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 4

# അനുകമ്പാദശകം

ഗുരുദേവന്റെ മതസമന്വയ സിദ്ധാന്തം ദിവ്യരൂപം പൂണ്ടു നിൽക്കുന്ന ഒരു മനോഹര കൃതിയാണ് 'അനുകമ്പാദശകം'. ഇതെന്നെവിടെവച്ചു രചിച്ചു എന്നതിനു വ്യക്തമായ തെളിവുകളില്ല എങ്കിലും സർവമതസമ്മേളനമെന്ന ആശയത്തിനു രൂപം കൊടുത്തുകൊണ്ടിരുന്ന കാലത്തോടടുപ്പിച്ച് ആലുവ അദ്വൈതാശ്രമത്തിൽവച്ചു രചിച്ചതായിരിക്കണമെന്നൂഹിക്കപ്പെടുന്നു. 1924 കുംഭം 20, 21 തീയതികളിലാണല്ലോ ആലുവായിലെ സർവമതസമ്മേളനം നടന്നത്. 1923 മിഥുനമാസത്തിലാണ് ആലുവായിൽവച്ചുതന്നെ മതപരിവർത്തനത്തെക്കുറിച്ചും മറ്റും സഹോദരൻ ശ്രീ. അയ്യപ്പനുമായി ദീർഘമായ സംഭാഷണം നടന്നത്. അജ്ഞതയുടെ ഫലമായി മതഭേദചിന്ത മനുഷ്യനെ വലയ്ക്കുന്നതുകണ്ട് സത്യനിഷ്ഠനായ ഗുരുവിന്റെ ഹൃദയം അനുകമ്പാപൂരിതമായി രചിച്ച ഒരു കൃതിയാണ് 'അനുകമ്പാദശകം'.

മതഭേദചിന്തമൂലം അജ്ഞതയുടെ കൂരിരുട്ടിൽപെട്ടു നട്ടംതിരിയുന്ന ജനങ്ങളെക്കണ്ടു കരുണാർദ്രനായ ഗുരുദേവൻ രചിച്ചതാണ് 'അനുകമ്പാദശകം'. ശാസ്ത്രീയമായ സത്യബോധംകൊണ്ടുമാത്രമേ മതകലഹങ്ങൾ അവസാനിക്കുകയുള്ളൂ എന്നു തെളിയിക്കപ്പെട്ടിരിക്കുന്നു. സത്യമറിഞ്ഞവർക്കു സകലരോടും അതിരറ്റയനുകമ്പയല്ലാതെ ക്രൂരതയുണ്ടാവില്ല. ഇതിനു ദൃഷ്ടാന്തമായി പ്രധാനപ്പെട്ട അവതാരപുരുഷന്മാരെയും മതസ്ഥാപകരെയും സിദ്ധന്മാരെയും ഈ കൃതിയിൽ ഒരുമിച്ചണിനിരത്തി കാണിച്ചിരിക്കുന്നു, അനുകമ്പാമൂർത്തിയായ ഗുരുദേവൻ സ്വന്തം ജീവിതരഹസ്യവും ഈ കൃതിയിലൂടെ ഭംഗ്യന്തരേണ വെളിപ്പെടുത്തിയിരിക്കുന്നതായിട്ടാണു തോന്നുന്നത്. എല്ലാവരും തിരയുന്ന സത്യമൊന്നാണെന്നിതിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. ഇതു വായിച്ചു മനനം ചെയ്യുന്നയാൾക്കു അചിരേണ സത്യബോധവും അനുകമ്പയും ഉണർന്നു കിട്ടുമെന്നുള്ളതു നിശ്ചയമാണ്.

ഒരു പീഡയെറുമ്പിനും വരു–
ത്തരുതെന്നുള്ളനുകമ്പയും സദാ
കരുണാകര! നൽകുകുള്ളിൽ നിൻ–
തിരുമെയ്‌വിട്ടകലാതെ ചിന്തയും.

അരുളാൽ വരുമിമ്പമൻപക-
ന്നൊരുനെഞ്ചാൽ വരുമല്ലലൊക്കെയും
ഇരുളൻപിനെ മാറ്റുമല്ലലിൻ-
കരുവാകും കരുവാമിതേതിനും. 2

അരുളൻപനുകമ്പ മൂന്നിനും
പൊരുളൊന്നാണിതു ജീവതാരകം;
"അരുളുള്ളവനാണു ജീവി"യെ-
ന്നുരുവിട്ടീടുകയീ നവാക്ഷരി. 3

അരുളില്ലയതെങ്കിലസ്ഥിതി തോൽ
സിര നാറുന്നൊരുടമ്പുതാനവൻ;
മരുവിൽ പ്രവഹിക്കുമംബുവ-
പ്പുരുഷൻ നിഷ്ഫലഗന്ധപുഷ്പമാം. 4

വരുമാറുവിധം വികാരവും
വരുമാറില്ലറിവിന്നിതിന്നുനേർ;
ഉരുവാമുടൽവിട്ടു കീർത്തിയാ-
മുരുവാർന്നിങ്ങനുകമ്പ നിന്നിടും. 5

പരമാർഥമുരച്ചു തേർവിടും
പൊരുളോ? ഭൂതദയാക്ഷമാബ്ധിയോ?
സരളാദ്വയഭാഷ്യകാരനാം-
ഗുരുവോയീയനുകമ്പയാണ്ടവൻ? 6

പുരുഷാകൃതിപൂണ്ട ദൈവമോ?
നരദിവ്യാകൃതിപൂണ്ട ധർമമോ?
പരമേശപവിത്രപുത്രനോ?
കരുണാവാൻ നബി മുത്തുരത്നമോ? 7

ജ്വരമാറ്റി വിഭൂതികൊണ്ടു മു-
ന്നരിതാം വേലകൾ ചെയ്ത മൂർത്തിയോ?
അരുതാതെ വലഞ്ഞു പാടി ഔ-
ദരമാം നോവുകെടുത്ത സിദ്ധനോ? 8

ഹരനന്നെഴുതി പ്രസിദ്ധമാം
മറയൊന്നോതിയ മാമുനീന്ദ്രനോ?
മരിയാതുടലോടുപോയൊര-
പ്പരമേശ്വരന്റെ പരാർധ്യഭക്തനോ? 9

നരരൂപമെടുത്തു ഭൂമിയിൽ
പെരുമാറീടിന കാമധേനുവോ!

പരമാദ്ഭുതദാനദേവതാ-
തരുവോയീയനുകമ്പയാണ്ടവൻ? 10

**ഫലശ്രുതി**

അരുമാമറയോതുമർഥവും
ഗുരുവോതും മുനിയോതുമർഥവും
ഒരു ജാതിയിലുള്ളതൊന്നുതാൻ
പൊരുളോർത്താലഖിലാഗമത്തിനും.

## വ്യാഖ്യാനം

ബോധാനന്ദഘനമായ പരമാത്മവസ്തുവിലെ വെറും രൂപദർശനങ്ങൾ മാത്രമാണ് എല്ലാ പ്രപഞ്ചദൃശ്യങ്ങളുമെന്നു ഭാരതീയ സത്യദർശികൾക്ക് സംശയരഹിതമായി തെളിഞ്ഞിട്ടുണ്ട്. സത്യമിതാണെങ്കിൽ ജീവിതത്തിന്റെ പരമലക്ഷ്യമോ? ഈ സത്യം അറിഞ്ഞനുഭവിക്കുക തന്നെയായിരിക്കണം. ഇതിനുള്ള മാർഗമെന്താണ്? വസ്തുവിന്റെ ഏകത്വം മനസ്സിനെ പഠിപ്പിച്ചു സദാ സമഭാവന വളർത്തണം. മനസ്സുകൊണ്ടു ഇടതടവില്ലാതെ ഏകത്വാനുസന്ധാനം നടത്തുന്നതാണ് അനുഷ്ഠാനം. ഏകത്വാനുസന്ധാനത്തെ സഹായിക്കുന്ന ഒരു സാധനയായി ആദ്യം അനുകമ്പ അംഗീകരിക്കാം തുടർന്ന് അനുസന്ധാനം അനുഭവമായി മാറുന്നതോടെ അനുകമ്പജ്ഞാനിയുടെ ലോകസംഗ്രഹത്തിലെ സുപ്രധാന ഘടകമായി മാറുകയും ചെയ്യും. ഇങ്ങനെ സാധനാഘട്ടത്തിലും സിദ്ധിഘട്ടത്തിലും ഒരുപോലെ അനുകമ്പയുടെ മഹത്വം കണ്ടറിഞ്ഞ ഗുരുദേവൻ മനോഹരങ്ങളായ പത്തു കൊച്ചു പദ്യങ്ങളിൽ അതു പാടിപ്പുകഴ്ത്തുകയാണ് 'അനുകമ്പാദശകത്തിൽ'. ഈ കൃതി ഹൃദിസ്ഥമാക്കി ഉരുവിടുന്നവർ അനുകമ്പാശാലികളായിത്തീർന്നു സർവാത്മകമായ സത്യത്തെ സാക്ഷാത്കരിക്കാൻ കരുത്തുറ്റവരായിത്തീരുന്നതാണ്. ഓരോ പദ്യത്തെയായി സമീപിച്ചു നമുക്കു പൊരുൾ വേർതിരിച്ചു മനസ്സിലാക്കാൻ നോക്കാം.

സകലജീവികളോടും അനുകമ്പയും അതോടൊപ്പം ഈശ്വര സ്മരണയും ഒരുനേരം വിട്ടുപോകാതെ ഉള്ളിൽ ഉറപ്പുവരണമെന്നാണ് ഒന്നാം പദ്യത്തിൽ ഭഗവാനോടപേക്ഷിക്കുന്നത്.

1. ഒരുപീഡയെറുമ്പിനും വരു-
ത്തരുതെന്നുള്ളനുകമ്പയും സദാ
കരുണാകര! നൽകുകുള്ളിൽ നിൻ-
തിരുമെയ്‌വിട്ടകലാതെ ചിന്തയും.

കരുണാകര-കരുണാസമുദ്രമായ അല്ലയോ ഭഗവൻ; ഒരുപീഡയെറുമ്പിനും-എന്നിൽനിന്നും ഒരുറുമ്പിനു പോലും വേദന; വരുത്തരുത്-ഉണ്ടാകാൻ ഇടയാകരുത്; എന്നുള്ള-എന്ന രൂപത്തിലുള്ള; അനുകമ്പയും-കാരുണ്യവും; സദാ-എല്ലായ്പോഴും; നിൻതിരുമെയ്-അങ്ങയുടെ ദിവ്യരൂപം; ഉള്ളിൽ-ഹൃദ

യത്തിൽ നിന്നും; വിട്ടകലാതെ-മറന്നുപോകത്തക്കവിധമുള്ള; ചിന്തയും-സ്മര ണയും; നൽകുക-തന്നനുഗ്രഹിക്കുക.

കരുണാസമുദ്രമായ അല്ലയോ ഭഗവൻ 'എന്നിൽ നിന്നും ഒരുറുമ്പിനു പോലും വേദനയുണ്ടാകാൻ ഇടയാകരുത്' എന്ന രൂപത്തിലുള്ള കാരുണ്യവും എല്ലായ്പോഴും അങ്ങയുടെ ദിവ്യരൂപം ഹൃദയത്തിൽ നിന്നും മറന്നുപോകാ ത്തവിധമുള്ള സ്മരണയും തന്നനുഗ്രഹിക്കുക.

## തിരുമെയ്‌വിട്ടകലാതെ ചിന്തയും

സങ്കൽപ്പരഹിതമായ ശുദ്ധബോധം സത്യം. സങ്കൽപ്പങ്ങളോടും അവ ഉണ്ടെന്നു തോന്നിക്കുന്ന ബാഹ്യദൃശ്യാനുഭവങ്ങളോടും ഇടകലർന്ന ബോധം പ്രപഞ്ചം. പ്രപഞ്ചാനുഭവമാണു സംസാരബന്ധം. അതാണു ദുഃഖം. പ്രപഞ്ചാനുഭവങ്ങൾ മാറി ശുദ്ധബോധം തെളിയുന്നതാണു സുഖം. ശുദ്ധ ബോധത്തിന്റെ സ്വരൂപംതന്നെ ആനന്ദമാണ്. അതിൽ ദുഃഖത്തിന്റെ നിഴൽപോലും ഇല്ല. ഈ ശുദ്ധബോധം സകലരിലും ആത്മാവായി വർത്തിക്കുന്നു. 'ഞാനുണ്ട് ഞാനുണ്ട്' എന്നിങ്ങനെ എല്ലാവരിലും അനുഭവ പ്പെടുന്ന ഉണ്മ ഈ ബോധത്തിന്റെ അനുഭവമാണ്. ബോധത്തിന് മാത്രമേ ഉണ്മ അനുഭവിക്കാൻ കഴിയൂ. ജഡത്തിന് ഉണ്മ അനുഭവിക്കാൻ കഴിയുക യില്ല. അപ്പോൾ ആരാണോ പ്രപഞ്ചസങ്കൽപങ്ങളെ ഉപശമിപ്പിച്ച് ശുദ്ധമായ ബോധത്തെ തെളിച്ചനുഭവിക്കാൻ യത്നിക്കുന്നത് അയാൾ അതിരറ്റ ആനന്ദം കണ്ടെത്തുന്നു. ഈ നിലയിൽ ഭഗവാനെ ആരു സമീപിക്കുന്നുവോ അവർ ആരു തന്നെയായാലും കൂടുതൽ ആനന്ദാനുഭവത്തിനു പാത്രമായിത്തീരു ന്നു. പ്രപഞ്ചസങ്കൽപങ്ങൾ മുഴുവൻ അകലുന്നതോടെ ബോധസ്വരൂപമായ ഒരാനന്ദസമുദ്രംതന്നെ മറമാറിത്തെളിയുകയും ചെയ്യുന്നു. ഇങ്ങനെതന്നെ സമീ പിക്കുന്നവർക്കൊക്കെ അളവില്ലാത്ത ആനന്ദം കൊടുത്തനുഗ്രഹിക്കുന്നയാ ളായതുകൊണ്ടാണ് ഭഗവാനെ 'കരുണാകര' എന്നു സംബോധന ചെയ്തിരി ക്കുന്നത്. ഭഗവാന്റെ ഈ കരുണാകരത്വം അനുഭവിച്ചറിയാനുള്ള സാധന യെന്താണ്. നിരന്തരമായ ആത്മാനുസന്ധാനത്തോടുകൂടിയ കാരുണ്യപരിശീ ലനമാണിതിനുള്ള പ്രധാന സാധന. ഇതുതന്നെയാണു ഭക്തി. ഈ കാര്യ മാണു ഗുരുദേവൻ ഒന്നാം ശ്ളോകത്തിൽ പ്രധാനമായും വെളിപ്പെടുത്തിയി രിക്കുന്നത്. ആദ്യത്തെ രണ്ടു വരികളിൽ കാരുണ്യാഭ്യാസമാണാവശ്യപ്പെട്ടി രിക്കുന്നത്. ആത്മാനുസന്ധാനത്തിനു പുറപ്പെടുന്ന സാധകൻ ആദ്യമായി അറിയേണ്ട ഒരു പ്രധാന കാര്യമുണ്ട്. 'ഞാനുണ്ട്, ഞാനുണ്ട്', എന്നിങ്ങനെ അവനവന്റെ ഉള്ളിൽ അനുഭവപ്പെടുന്ന ബോധസ്ഫുരണം ഏതു മഹാബോ ധത്തിന്റെ അംശമാണോ ആ മഹാബോധം തന്നെ എല്ലാരിലും ആത്മാവായി സദാ സ്ഫുരിച്ചുകൊണ്ടിരിക്കുന്നത്. അതുകൊണ്ട് മറ്റുള്ളവരിൽ പ്രകടമാ ക്കുന്ന കാരുണ്യം തന്നിൽതന്നെ പ്രകടമാക്കുന്ന കാരുണ്യമാണ്. മറ്റുള്ളവരെ ദ്രോഹിച്ചാൽ അതുതന്നെ ദ്രോഹിക്കുന്നതിനു തുല്യമായിത്തീരുകയും ചെയ്യും. പ്രാപഞ്ചിക സങ്കൽപങ്ങളെ ക്രമേണ അകറ്റി താൻ ജഡശരീരമ ല്ലെന്നും ആനന്ദസ്വരൂപമായ ബോധമാണെന്നും സദാ ഭാവന ചെയ്യുന്നതാണു ആത്മാനുസന്ധാനം. തന്നിലുള്ള ബോധസത്യം തന്നെയാണു സകലരിലും

വർത്തിക്കുന്നതെന്ന് കാരുണ്യാഭ്യാസത്തോടെ ഏകത്വഭാവന ശീലിക്കുന്നതാണ് ബ്രഹ്മാനുസന്ധാനം. ഇതു രണ്ടും കൂടിച്ചേരുന്നതാണ് ഭക്തി. ഭഗവാനെ സംബോധന ചെയ്തുകൊണ്ട് ഈ ഭക്തി ഒരിക്കലും തന്നെ വിട്ടകലരുതെന്നു പ്രാർഥിക്കാനാണ് ശ്ളോകത്തിലെ ഉത്തരാർധംകൊണ്ടു ഗുരുദേവൻ ആവശ്യപ്പെട്ടിരിക്കുന്നത്. ദർശനമാലയിലെ 'ഭക്തിദർശന'ത്തിലുള്ള ഒന്നുംരണ്ടും പദ്യങ്ങൾ മഹത്തായ ഈ ഭക്തിരഹസ്യം വെളിപ്പെടുത്തുന്നവയാണ് ആത്മാനുസന്ധാനമാണ് ഭക്തി. ആനന്ദഘനമായ വസ്തുവാണ് ആത്മാവ്. അതുകൊണ്ട് ആത്മരഹസ്യമറിയുന്നയാൾ സദാ സങ്കൽപ്പങ്ങളെ നിയന്ത്രിച്ച് ആത്മാവിനെ പിൻതുടരുന്നു. ഒരു ഭക്തൻ ആത്മാനുസന്ധാനത്തിലൂടെ സദാ ബ്രഹ്മത്തെ അനുസന്ധാനം ചെയ്യുന്നു. ആനന്ദഘനമാണു ബ്രഹ്മം. സദാബ്രഹ്മാനുസന്ധാനമാണ് ഭക്തിയുടെ വികസിതരൂപം. ഒരു സത്യജിജ്ഞാസുവിനെ സംബന്ധിച്ചിടത്തോളം അനുകമ്പ തുടങ്ങിയ എല്ലാ സദാചാരങ്ങളും സത്യത്തെ സാക്ഷാത്കരിക്കാനുള്ള ഉപായങ്ങളാണ്. സത്യമോ? തന്നിലും മറ്റു സകലരിലും സദാ സ്ഫുരിച്ചുകൊണ്ടിരിക്കുന്ന ശുദ്ധബോധമാണ്. ഈ സത്യത്തെ തൽക്കാല ം ഏതു നാമത്തിലോ രൂപത്തിലോ ഭജിച്ചാലും വിരോധമില്ല. സത്യത്തിന്റെ ശുദ്ധരൂപം സകലരിലും ഒരുപോലെ സ്ഫുരിക്കുന്ന ബോധമാണെന്നു ധരിച്ചിരുന്നാൽ മതിയാകും.

സത്യബോധത്തോടുകൂടിയ കാരുണ്യാഭ്യാസം ഒരുവനെ സുഖത്തോടടുപ്പിക്കുന്നു. സത്യബോധം വെടിഞ്ഞുള്ള സ്വാർഥത ഒരുവനെ അജ്ഞതയുടെ കൂരിരുട്ടിലകപ്പെടുത്തി ദുഃഖിപ്പിക്കും. ഈ ജീവിതനിയമമാണ് ഗുരുദേവൻ രണ്ടാം പദ്യത്തിൽ വ്യക്തമാക്കുന്നത്.

2. അരുളാൽ വരുമിമ്പമൻപക-
ന്നൊരുനെഞ്ചാൽ വരുമല്ലലൊക്കെയും;
ഇരുളൻപിനെ മറ്റുമല്ലലിൻ-
കരുവാകും കുരുവാമിതേതിനും.

അരുളാൽ-ജ്ഞാനത്താൽ; വരുമിമ്പം-സുഖം വന്നു ചേരും; അൻപകന്നൊരു-സ്നേഹമില്ലാത്ത; നെഞ്ചാൽ-ഹൃദയത്താൽ; വരുമല്ലലൊക്കെയും-എല്ലാ ദുഃഖങ്ങളും വന്നുചേരും; ഇരുൾ-അജ്ഞത; അൻപിനെ മാറ്റും-സ്നേഹത്തെ ഇല്ലാതാക്കും; അല്ലലിൻ കരുവാകും-അങ്ങനെ അജ്ഞാനം ദുഃഖത്തിനാസ്പദമായിത്തീരും; കുരുവാമിതേതിനും-ഇതേതാപത്തിനും വിത്തായിത്തീരുകയും ചെയ്യും.

ജ്ഞാനത്താൽ സുഖം വന്നുചേരും. സ്നേഹമില്ലാത്ത ഹൃദയത്താൽ എല്ലാ ദുഃഖങ്ങളും വന്നുചേരും. അജ്ഞത സ്നേഹത്തെയില്ലാതാക്കും, അങ്ങനെ അജ്ഞാനം ദുഃഖത്തിനാസ്പദമായിത്തീരും. ഇതേതാപത്തിനും വിത്തായിത്തീരുകയും ചെയ്യും.

## കുരുവാമിതേതിനും

ജ്ഞാനം സുഖിപ്പിക്കും; അജ്ഞാനം ദുഃഖിപ്പിക്കും; ഇതാണു നിയമം. ഇവിടെ വസ്തു ഒന്നേയുള്ളൂ എല്ലാ ജീവികളുടെയും ആത്മാവായി വിളങ്ങുന്ന

ബോധം; അതു മാത്രമാണു സത്യം; ഈ അറിവാണു ജ്ഞാനം. ഈ ജ്ഞാനം മനുഷ്യഹൃദയത്തിനു സമഭാവനയും സൗഹൃദവും പ്രദാനം ചെയ്യും. തുടർന്ന് അങ്ങനെയുള്ള ഹൃദയത്താൽ ശുദ്ധബോധസ്വരൂപമായ ആത്മാവു തെളിഞ്ഞ് ഇടതിങ്ങിയ ശാന്തിയും സുഖവും അനുഭവപ്പെടും. സമഭാവനയും സൗഹൃദവുമില്ലാത്ത ഹൃദയം എല്ലാത്തരം ദുഃഖങ്ങളും വിളിച്ചുവരുത്തും. അജ്ഞത ഒന്നു മാത്രമാണു സ്നേഹത്തെ അകറ്റി ഹൃദയത്തെ ദ്വേഷകലുഷമാക്കുന്നത്. ഇവിടെ പലതുണ്ട്, ജഡസാമഗ്രികളാണു സുഖിപ്പിക്കുന്നത്; എന്നിങ്ങനെയുള്ള തെറ്റായ ധാരണയാണ് അജ്ഞത. പലതായിക്കാണപ്പെടുന്ന ജഡസാമഗ്രികൾ സത്യമെന്നു ഭ്രമിക്കുന്നതോടെ അവ കരസ്ഥമാക്കാനുള്ള വെമ്പൽ വന്നുചേരും. എന്റേത്, നിന്റേത്, ശത്രു, മിത്രം എന്നിത്യാദി നിരവധി ഭേദചിന്തകൾ രൂപംകൊള്ളും. ജാതി, മതം, ഭാഷ, ദേശം ഇവയെച്ചൊല്ലിയുള്ള ദുരഭിമാനങ്ങൾ ആവിർഭവിക്കും. ചുരുക്കത്തിൽ ഇങ്ങനെ എണ്ണമറ്റ ഭേദചിന്തകൾ കൊണ്ട് അജ്ഞന്റെ മനസ്സ് സദാ രാഗദ്വേഷമദമാത്സര്യ സംകുലമായി ഭവിക്കും. ഇന്നു ലോകത്തു കാണപ്പെടുന്ന ദുഃഖമയങ്ങളായ എല്ലാ കോലാഹലങ്ങൾക്കും കാരണം ഇത്തരം കൃത്രിമഭേദചിന്തകളും രാഗദ്വേഷകാലുഷ്യങ്ങളുമാണെന്നു ചിന്തിക്കുന്ന ആർക്കും കാണാൻ കഴിയും. ഏതു ദുഃഖത്തിനും വഴി തെളിക്കുന്നത് ഈ അജ്ഞാനമോഹമാണ്. അജ്ഞാനം ഇരുട്ടും ജ്ഞാനം വെളിച്ചവുമാണ്. ഇരുട്ടിലെ നടത്തയാണ് അജ്ഞാനിയുടെ ജീവിതയാത്ര. അജ്ഞാനിക്കു ഭൗതികമായി വിജയമോ പരാജയമോ എന്തു തന്നെവന്നാലും അതാപത്തായിത്തീരും. വിജയം വന്നാൽ അയാൾ അഹങ്കരിച്ച് തന്നിലുള്ള ദുരഭിമാനങ്ങൾക്കും രാഗദ്വേഷങ്ങൾക്കും ശക്തി വർധിപ്പിക്കും. പരാജയമടഞ്ഞാൽ അപ്പോഴും മനസ്സ് പ്രതികാരബുദ്ധിയോടെ ഭേദചിന്ത വളർത്തും. മനസ്സിന്റെ ഈ നില ഏതുസമയത്തും ആപത്തിനെ വിളിച്ചുവരുത്താം. സത്യമറിയുന്ന സമബുദ്ധിയായ ജ്ഞാനിയാകട്ടെ തന്നെ ദ്രോഹിക്കുന്നവരിൽപോലും കാരുണ്യവും സ്നേഹവും ചൊരിയുന്നു. അതുനിമിത്തം ജ്ഞാനിയുടെ ഹൃദയം സദാ സത്യബോധമുൾക്കൊണ്ടാനന്ദിക്കുന്നു. ഒരു ജ്ഞാനി തനിക്കോ ലോകത്തിനോ ഒരിക്കലും ആപത്തുണ്ടാക്കിവയ്ക്കുന്നില്ല. ജ്ഞാനി സദാ തനിക്കും ലോകത്തിനും നന്മചെയ്തു വെളിച്ചം പകർന്നുകൊണ്ടേയിരിക്കുന്നു. വാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോടു പറയുന്നതു നോക്കുക:—

*അജ്ഞത്വമാപദാം നിഷ്ഠാ*
*കാഹിനാപദജാനതഃ*
*ഇയം സംസാരസരണിർ-*
*വഹത്യജ്ഞപ്രസാദതഃ*

എല്ലാ ആപത്തുകൾക്കും ഇരിപ്പിടം അജ്ഞാനമാണ് അജ്ഞന് സകലതും ആപത്താണ്. ഈ സംസാരമാർഗം അജ്ഞന്റെ കാരുണ്യം കൊണ്ടാണ് ഇങ്ങനെ നടന്നുപോകുന്നത്; വസിഷ്ഠൻ വീണ്ടും പറയുന്നു:-

*അജ്ഞസ്യദുഃഖൗഘമയം*
*ജ്ഞസ്യാനന്ദമയം ജഗത്*
*അന്ധംഭുവനമന്ധസ്യ*
*പ്രകാശം തു സുചക്ഷുഷഃ*

'അജ്ഞന് ജഗത്തു ദുഃഖമയമാണ്. ജ്ഞാനിക്കാകട്ടെ ജഗത്ത് ആനന്ദ മയമാണ്. കുരുടനു ലോകം മുഴുവൻ കൂരിരുട്ടാണ്. കണ്ണുള്ളവനാകട്ടെ ലോകം പ്രകാശമയവും'. ജ്ഞാനവും അനുകമ്പയും മാത്രമേ മനുഷ്യജീവിതത്തെ ധന്യമാക്കൂ എന്ന് താൽപര്യം.

ജ്ഞാനം, സ്നേഹം, അനുകമ്പ എന്നീ മൂന്നിനും ആശ്രയമായ വസ്തു ഒന്നുതന്നെ. അതറിയപ്പെട്ടാൽ അതോടെ സംസാരക്ലേശം അവസാനിക്കുന്ന താണ്. അതുകൊണ്ട് ആ സത്യത്തെയറിയാൻ ജീവിതംതന്നെ അർപ്പിക്കേ ണ്ടതാണെന്നു മൂന്നാം ശ്ലോകം വെളിപ്പെടുത്തുന്നത്.

3. അരുളൻപനുകമ്പ മൂന്നിനും
പൊരുളൊന്നാണിതു ജീവതാരകം;
"അരുളുള്ളവനാണു ജീവി"യെ
ന്നുരുവിട്ടീടുകയീനവാക്ഷരി.

അരുളൻപനുകമ്പ-ജ്ഞാനം, സ്നേഹം, കാരുണ്യം;; മൂന്നിനും-ഈ മൂന്നിനും; പൊരുൾ-ആസ്പദമായ സത്യം; ഒന്നാണ്-ഒന്നുതന്നെ; ഇതു ജീവതാരകം-ഈ സത്യം ജീവനെസംസാരദുഃഖങ്ങളുടെ മറുകര കൊണ്ടെ ത്തിക്കുന്നു; അരുളുള്ളവനാണ്- ജ്ഞാനമുള്ളവൻ മാത്രമാണ്; ജീവി-യഥാർഥ ത്തിൽ ജീവിക്കുന്നവൻ; ഈ നവാക്ഷരി-ഒൻപതക്ഷരങ്ങളുള്ള ഒരു മന്ത്രമെ ന്നപോലെ ഇക്കാര്യം; എന്നുരുവിട്ടീടുക-ഇപ്രകാരം സദാ ഉരുക്കഴിച്ചു കഴിഞ്ഞു കൂടേണ്ടതാണ്.;

ജ്ഞാനം, സ്നേഹം, കാരുണ്യം ഈ മൂന്നിനും ആസ്പദമായ സത്യം ഒന്നുതന്നെ. ഈ സത്യം ജീവനെ സംസാരദുഃഖങ്ങളുടെ മറുകരകൊണ്ടെ ത്തിക്കുന്നു. ജ്ഞാനമുള്ളവൻ മാത്രമാണ് യഥാർഥത്തിൽ ജീവിക്കുന്നവൻ. ഒൻപതക്ഷരമുള്ള ഒരു മന്ത്രമെന്നപോലെ ഇക്കാര്യം ഇപ്രകാരം സദാ ഉരു ക്കഴിച്ചു കഴിഞ്ഞു കൂടേണ്ടതാണ്.

## "അരുളുള്ളവനാണ് ജീവി"

ഒൻപതക്ഷരമുള്ള ഒരു ദിവ്യമന്ത്രത്തിനു തുല്യം ഈ വാക്യം അംഗീക രിക്കപ്പെടണമെന്നാണു ഗുരുദേവൻ പ്രസ്തുത ശ്ലോകത്തിൽ ആവശ്യപ്പെട്ടി രിക്കുന്നത്. ജീവിതത്തിന്റെ സത്യമെന്തെന്നറിയാതെ അതവസാനിക്കാനിട യായാൽ അതിനെക്കാൾ മറ്റൊരുനഷ്ടം വരാനില്ല. ഇന്നത്തെ രൂപം കൈവി ട്ടാലും മറ്റൊരുരൂപത്തിൽ അജ്ഞതയിലെ ജീവിതം തുടരേണ്ടതായും വരും. സത്യമറിയാതെ ജീവിക്കുന്നത് മരിച്ചു ജീവിക്കുന്നതിന് തുല്യമാണ്. സത്യമ റിയുന്ന ജീവിതമാണ് ജീവിതം. സത്യമറിയാതിരിക്കുന്നതാണ് യഥാർഥ മരണം. അഖണ്ഡവും അചഞ്ചലവുമായ ബോധമാണു സത്യം. അതുമാത്രമേ

ഇവിടെയുള്ളൂ. മറ്റു കാണുന്നതൊക്കെ അതിലെ വെറും നാമരൂപദൃശ്യങ്ങൾ. മണ്ണിൽ പാത്രങ്ങളുടെ നാമരൂപദൃശ്യങ്ങൾ ആവിർഭവിക്കുന്നു മറയുന്നു. എന്നാൽ അതുകൊണ്ടു പുതുതായി ഒന്നുംതന്നെ ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല. എപ്പോഴും ഉള്ളതു മണ്ണുമാത്രം. ഇതുപോലെ സൂര്യചന്ദ്രമനുഷ്യപക്ഷിമൃഗാദി എന്തെല്ലാം നാമരൂപദൃശ്യങ്ങൾ ഉണ്ടായി മറഞ്ഞാലും ഉള്ളതു ബോധം മാത്രം. പ്രപഞ്ചമായിക്കാണപ്പെടുന്ന സകലതും ബോധമയം. എല്ലാറ്റിലും ബോധസത്യം തുല്യമായി ദർശിക്കുന്നതുകൊണ്ടുണ്ടാകുന്ന ദിവ്യാനുഭൂതിയാണ് അരുള്. ഈ അനുഭൂതി വന്നയാൾ ജീവിക്കുന്നു. ഈ അനുഭവം വരുന്നതോടെ ജനനമരണഭ്രമങ്ങൾ അകലുന്നു. ജനനമരണഭ്രമങ്ങളോടു ചേർന്നുണ്ടാകുന്ന മറ്റെല്ലാ ദുഃഖങ്ങളും അകലുന്നു. അതുകൊണ്ടാണ്' "അരുളുള്ളവനാണ് ജീവി'" എന്നു പ്രഖ്യാപിച്ചിരിക്കുന്നത്. അരുളില്ലെങ്കിലോ ? പിന്നെ ജഡമാണു സത്യം. അവിടെ സദാ ജീർണിക്കലും മരിക്കലുമാണനുഭവം. ഇതിനെ ജീവിതമെന്നെങ്ങനെ പറയാൻ കഴിയും? ജ്ഞാനം, സ്നേഹം, കാരുണ്യം ഇവ മൂന്നും ഒരേ സത്യത്തെ അവലംബമാക്കി രൂപം കൊള്ളുന്നവയാണ്. ബോധസത്യത്തെ അറിയുന്നതോടെ എല്ലാം അതാണെന്നനുഭവിക്കുന്നതാണു ജ്ഞാനം. എല്ലാം അതാണെങ്കിൽ എല്ലാറ്റിലും ഈശ്വരീയമായ ദിവ്യസ്നേഹം അർപ്പിക്കുകയല്ലാതെ വേറെ മാർഗമില്ല. ഈ സ്നേഹം 'എന്റേത്' എന്ന മമതയല്ല. മമതയില്ലാതെതന്നെ എല്ലാറ്റിലും അർപ്പിക്കപ്പെടുന്ന ദിവ്യസ്നേഹമാണിത്. കുടുംബാംഗങ്ങളിലും ബന്ധുക്കളിലും ശത്രുക്കളിലും ഒക്കെത്തന്നെ ഈശ്വരാംശം കാട്ടിത്തരുന്ന ദിവ്യസ്നേഹമാണിത്. ഈ സ്നേഹപ്രകടനത്തിൽ ഇങ്ങോട്ടു പ്രതീക്ഷയുടെയോ സ്വാർഥതയുടെയോ കണികപോലുമില്ല. തനിക്കാരിൽ നിന്നും ഇങ്ങോട്ട് ഒന്നും തന്നെ ലഭിക്കാനില്ല. ആർക്കുവേണ്ടിയും സ്നേഹപൂർവം എന്തു സേവനവും ചെയ്യാൻ താൻ ഒരുക്കമായിരിക്കുകയും ചെയ്യും. ഗുരുദേവനെപ്പോലെയുള്ള സത്യദർശികളുടെ സ്നേഹപ്രകടനവും ലോകസംഗ്രഹപ്രവർത്തനവും ഇത്തരത്തിലുള്ളതാണെന്നോർക്കേണ്ടതാണ്. ഈ ജ്ഞാനവും സ്നേഹവും ഒരാളെ അതിരറ്റ കാരുണ്യത്തിന്റെ ഉറവിടമാക്കി മാറ്റുന്നു. അജ്ഞതയിൽപെട്ടു ലോകം അവശമായി പിടയുകയാണെന്ന് ഒരു സത്യദർശിക്കു വ്യക്തമായി തെളിയുന്നു. അവശതയിൽ എന്തെങ്കിലുമൊക്കെ കാട്ടിക്കൂട്ടുന്നവരോട് വിദ്വേഷത്തിനു പ്രസക്തിയെവിടെ? ഭ്രാന്തരോടു കാരുണ്യമല്ലാതെ ആർക്കെങ്കിലും വെറുപ്പു തോന്നാറുണ്ടോ? സത്യബോധമില്ലായ്മയാണീയവശതയ്ക്കു കാരണമെന്നറിയാം. അതുകൊണ്ട് കാരുണ്യനിധികളായ അവതാരപുരുഷന്മാർ മറ്റുള്ളവർക്കു സത്യബോധം പകർന്നുകൊടുക്കാൻ രാപകൽ യത്നിക്കുന്നു. ഉപനിഷത്തുകളും ബ്രഹ്മസൂത്രവും ഗീതയുമൊക്കെ അങ്ങനെ രൂപം കൊണ്ടവയാണ്. ഗുരുദേവകൃതികളുടെയും ആവിർഭാവരഹസ്യം ഈ കാരുണ്യാതിരേകം തന്നെയാണ്. ഇങ്ങനെ ജ്ഞാനത്തിനും, സ്നേഹത്തിനും ആസ്പദമായി നിൽക്കുന്ന ബോധം ജീവതാരകമാണ്. ജീവനെ സംസാരക്കടലിന്റെ മറുകരയെത്തിക്കുന്നതീ ബോധസത്യമാണ്. ' ഞാൻ ജീർണിച്ചു നശിക്കുന്ന ജഡമല്ല, ആനന്ദസ്വരൂപവും ശാശ്വതവുമായ ബോധമാണ്' എന്ന സത്യം

എപ്പോൾ ജീവന് അനുഭവിക്കാറാകുന്നുവോ അതുതന്നെയാണു ജീവബ്രഹ്മൈ ക്യരൂപമായ മോക്ഷം. ആ അനുഭവത്തോടെ ജനനമരണാത്മകമായ സംസാ രബന്ധം അവസാനിക്കുന്നു.

ഇനിയും താനും ഈ ജഗത്തും ബോധസ്വരൂപമായ അദ്വൈതസത്യമാ ണെന്നൊരാൾ അറിയുന്നില്ലെന്നു വയ്ക്കുക. എന്താണവന്റെ സ്ഥിതി. അവനു പിന്നെ താനും ജഗത്തും കേവലജഡമാണ്. കേവലജഡത്വത്തെ അവലംബ മാക്കുന്ന പുരുഷന്റെ ജീവിതം തികച്ചും അധന്യവും നിഷ്പ്രയോജനവുമായി ഭവിക്കുന്നു എന്നാണടുത്തു വിവരിക്കുന്നത്.

4. അരുളില്ലയതെങ്കിലസ്ഥി തോൽ
സിരനാറുന്നൊരുടമ്പുതാനവൻ;
മരുവിൽ പ്രവഹിക്കുമംബുവ-
പ്പുരുഷൻ നിഷ്ഫലഗന്ധപുഷ്പമാം.

അരുൾ-ബോധസത്യത്തെക്കുറിച്ചുള്ള അറിവും തുടർന്നുള്ള അനുക മ്പയും; ഇല്ലയതെങ്കിൽ-ഒരുവനിൽ ഇല്ലെന്നു വന്നാൽ; അവൻ-ആ മനുഷ്യൻ പിന്നെ; അസ്ഥിതോൽ സിരനാറുന്നൊരുടമ്പുതാൻ-തൊലി, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്ലം എന്നീ ഏഴു മലങ്ങളെക്കൊണ്ടു നിർമിച്ച ദുർഗന്ധം വമിക്കുന്ന ദേഹം മാത്രമായി കരുതപ്പെടും; അപ്പുരുഷൻ-ആ മനു ഷ്യൻ; മരുവിൽ പ്രവഹിക്കുമംബു- മരുഭൂമിയിലെ വെള്ളമാണ്; നിഷ്ഫലഗ ന്ധപുഷ്പമാം-അവന്റെ ജീവിതം കായും മണവുമില്ലാത്ത എരിക്കിൻ പൂവു പോലെ പ്രയോജനശൂന്യമായും ഭവിക്കുന്നു.

ബോധസത്യത്തെക്കുറിച്ചുള്ള അറിവും തുടർന്നുള്ള അനുകമ്പയും ഒരു വനിൽ ഇല്ലെന്നുവന്നാൽ ആ മനുഷ്യൻ പിന്നെ തൊലി, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്ലം എന്നീ ഏഴു മലങ്ങളെക്കൊണ്ടു നിർമിച്ച ദുർഗന്ധം വമിക്കുന്ന ദേഹം മാത്രമായി കരുതപ്പെടും. ആ മനുഷ്യൻ മരുഭൂമി യിലെ വെള്ളമാണ്. അവന്റെ ജീവിതം കായും മണവുമില്ലാത്ത എരുക്കിൻപൂ വുപോലെ പ്രയോജനശൂന്യമായും ഭവിക്കുന്നു.

### നാറുന്നൊരുടമ്പുതാനവൻ

പ്രാരംഭദശയിൽ തന്നെ ഒരു സത്യാന്വേഷിക്കു ഈ ജഗത്ത് രണ്ടു ഘട കങ്ങളായി വേർതിരിയുന്നു. അവയാണ് ബോധവും ജഡവും. ഇത്രയും തെളി ഞ്ഞാൽ പിന്നെ ഈ രണ്ടിൽ പരമസത്യം ഏതാണെന്നന്വേഷിച്ചാൽ മതി. അവിടെയാണു ഭാരതീയരായ സത്യാന്വേഷികൾ പരീക്ഷണങ്ങൾ നടത്തി വിജയിച്ചത്. പ്രാണസ്പന്ദനം വരെയുള്ള സ്ഥൂലസൂക്ഷ്മജഡങ്ങളെ പുറംത ള്ളിയിട്ടു ബോധത്തിനു സൂര്യതുല്യം പ്രകാശിപ്പിച്ചുകൊണ്ടു സ്വയം മാറിനിൽക്കാൻ കഴിഞ്ഞപ്പോൾ ബോധമാണു പരമസത്യമെന്നവർ തീരുമാ നിക്കുകയും ചെയ്തു. പ്രാണസ്പന്ദനം മുതൽ കട്ടിപിടിച്ച ജഡം വരെ ബോധ ത്തിൽ ഉണ്ടായി മറയുന്ന കാഴ്ചകളാണു ജഡങ്ങൾ. സ്വയം സ്വന്തം ഉണ്മ പോലും അനുഭവിക്കാൻ കഴിവില്ലാത്ത ശൂന്യപ്രതിഭാസങ്ങളാണു ജഡങ്ങൾ.

ബോധത്തിന്റെ സാന്നിധ്യത്തിൽ മാത്രമേ അവയ്ക്ക് ഉണ്മപോലും സാധ്യമാവൂ. ഇങ്ങനെ എല്ലാ ജീവികളിലും കുടികൊണ്ടു അവയുടെ ശരീരങ്ങളെയും അന്യജഡവിഷയങ്ങളെയും പ്രകാശിപ്പിക്കുന്നതു ബോധമാണ്. അതു സർവത്ര ഇടതിങ്ങി നിറഞ്ഞു വിലസുന്നു. അതു ജനനമോ മരണമോ ഇല്ലാത്ത സനാതനസത്യമാണ്. ഈ ബോധസത്യത്തെക്കുറിച്ചുള്ള അറിവും അതുമൂലമുളവാകുന്ന ജീവകാരുണ്യവുമാണ് അരുൾ. ഒരുവനിൽ ഈ 'അരുൾ' ഇല്ലെന്നു വയ്ക്കുക. ബോധസത്യമില്ലെന്നാണയാൾ കരുതുന്നത്. ബോധസത്യമില്ലെന്നുവന്നാൽ പിന്നെ ശേഷിക്കുന്നതു ജഡമാണല്ലോ. അപ്പോൾ അരുളില്ലാത്ത മനുഷ്യൻ താനും തന്റെ സഹജീവികളുമെല്ലാം ജഡം മാത്രമാണെന്ന ധാരണയിലാണു പിന്നെ ജീവിതം നയിക്കാൻ ഇടവരുന്നത്. ഇക്കാര്യമാണു ഗുരുദേവൻ 'അസ്ഥിതോൽസിരനാറുന്നൊരുടമ്പുതാനവൻ'എന്ന ഭാഗം മനോഹരമായി ചിത്രീകരിച്ചിരിക്കുന്നത്. 'അസ്ഥിതോൽസിര' എന്നു പറഞ്ഞിരിക്കുന്നത് ശരീരഘടകങ്ങളായ സപ്തധാതുക്കളെ ഉൾക്കൊള്ളിച്ചുകൊണ്ടാണ്. തൊലി, രക്തം തുടങ്ങി മേൽപറഞ്ഞിട്ടുള്ളവയാണു സപ്തധാതുക്കൾ. സപ്തധാതുക്കൾ ജഡങ്ങളാണ്. കേടുപറ്റിയാൽ ഇവ ചീഞ്ഞു നാറി ദുർഗന്ധംവമിക്കും. അതുകൊണ്ടുതന്നെ ഇവ സപ്തമലങ്ങൾ എന്ന പേരിലും പ്രസിദ്ധങ്ങളാണ്. ബോധത്തെക്കുറിച്ചറിവില്ലാതെ താനും തന്റെ സഹജീവികളും ജഡങ്ങളാണെന്നു ധരിക്കാനിടയായാൽ എന്താണബദ്ധം? സുഖത്തിനായി ജഡങ്ങളുടെ പിന്നാലെ പരക്കംപായേണ്ടതായി വരും. എന്തധർമവും എന്തു ക്രൂരതയും കാണിച്ചു ജഡസാമഗ്രികളും സമ്പത്തും നേടാൻ കൊതിക്കും. ഇവയ്ക്കു വേണ്ടിയുള്ള പരിശ്രമം തുടർന്നുകൊണ്ടിരിക്കുമ്പോൾ പല മദമാത്സര്യങ്ങൾനിമിത്തം കാര്യമായ സുഖമൊന്നും ഒരിടത്തും കണ്ടെത്താൻ കഴിയില്ല. അവസാനകാലത്താകട്ടെ ദേഹവും മനസ്സും തളർന്ന് നേടിയതെല്ലാമുപേക്ഷിച്ചു മരണവക്ത്രത്തിൽ പതിക്കേണ്ടതായും വരും. ദേഹമാണു താനെന്നഭിമാനിക്കുന്നവൻ അവസാനം അതു രോഗപീഡിതമായി ജീർണിച്ചു നാറുമ്പോൾ ജീവിതംതന്നെ പാടെ നഷ്ടമായതായിതോന്നും. ആ ദേഹമോ ഒടുവിൽ "ജന്തുക്കൾ ഭക്ഷിച്ചു കാഷ്ടിച്ചുപോകിലാം; വെന്തു വെണ്ണീറായ് ചമഞ്ഞു പോയീടിലാം; മണ്ണിനു കീഴായ് കൃമികളായ് പോകിലാം" ഈ ദുർഗതിയെ തടയാനുള്ള ഒരേ ഒരു മാർഗമാണ 'അരുൾ'

## അപ്പുരുഷൻ നിഷ്ഫലഗന്ധപുഷ്പമാം

അരുളുൾക്കൊള്ളാത്ത ജഡജീവിതം കാനൽജലം പോലെയും നിഷ്ഫലഗന്ധംപുഷ്പം പോലെയും നിരർഥകമായി ഭവിക്കുന്നു. കാനൽജലം യഥാർഥത്തിൽ ഇല്ലാതിരിക്കേ ഉണ്ടെന്നു തോന്നുന്ന ഒരു പ്രതിഭാസമാണ്. അതുപോലെ ജഡജീവിതം മുമ്പില്ലാതിരുന്നതും പിമ്പില്ലാതാകുന്നതും ഇടക്കാലത്തു മാത്രം ഉണ്ടെന്നു തോന്നുന്നതുമായ വെറുമൊരു പ്രതിഭാസമാണ്. മരുഭൂമിയിലെ ഇല്ലാത്ത വെള്ളം കുടിച്ചു ഒരു ജീവിക്കും ദാഹം തീർക്കാൻ പറ്റുകില്ലെന്നുള്ളതു തീർച്ചയാണല്ലോ. അതുപോലെ ജഡജീവിതത്തിൽ മോഹിച്ചുപോകുന്ന ജീവിതം കൊണ്ട് ലോകത്തിനൊരുപകാരവും സിദ്ധി

77-2003 28

ക്കുന്നില്ല. അയാൾ എന്തുതന്നെ ചെയ്താലും അതെല്ലാം ഭൗതികമായ സ്വാർഥ ലാഭത്തെ മുൻ നിർത്തിയായിരിക്കും. അങ്ങനെയുള്ള ജീവിതം ഒരു ചക്രവർത്തിയുടേതായാൽപോലും മദമാത്സര്യങ്ങൾ കൊണ്ടു നിറഞ്ഞു കോലാഹലമായ ഒരു അന്തരീക്ഷം സൃഷ്ടിക്കുവാനേ ഉപകരിക്കുകയുള്ളൂ. അവിടെ കാരുണ്യമല്ല ക്രൂരതയാണു വിളയാടുക. ഗന്ധമോ ഫലമോ ഇല്ലാത്ത പൂവുകൊണ്ട് ആർക്കെന്താണു പ്രയോജനം? വാടിക്കരിഞ്ഞു സ്വയം നശിക്കാമെന്നല്ലാതെ മറ്റൊരു കഴിവും അതിനില്ല. അതുപോലെ ജഡജീവിതത്തിനും സ്വയം തളർന്നു ജീർണിച്ചു നശിക്കാമെന്നല്ലാതെ മറ്റൊരു കഴിവും ഉണ്ടാകുന്നില്ല. നേരേമറിച്ച് അരുളും അനുകമ്പയും ഉൾക്കൊണ്ടാലോ. ജീവിതത്തിന്റെ ആനന്ദഘനമായ സത്യം തെളിഞ്ഞുകിട്ടുന്നു. താനാസത്യം തന്നെയാണെന്നും അനുഭവിച്ചറിയാറാകുന്നു. ജഡശരീരത്തിനെന്തുതന്നെ സംഭവിച്ചാലും അതു തന്റെ ജീവിതധന്യതയ്ക്കൊരു കോട്ടവും വരുത്തുന്നില്ലെന്നും തെളിയുന്നു. ജീവിതത്തിന്റെ പൂർണസന്തുഷ്ടിക്കിതിലപ്പുറം എന്താണു വേണ്ടത്?

ബുദ്ധിയുള്ള മനുഷ്യൻ ആദ്യമേ ജഡബോധങ്ങളെ വേർതിരിച്ചു വിശകലനം ചെയ്തറിയേണ്ടതാണ്. അങ്ങനെ ചെയ്യുന്ന ഒരാൾക്കു ബോധസത്യം തെളിയുകയും ദേഹപാതത്തിനുശേഷവും ആ ജീവിതം ധന്യതപൂണ്ടു വിളങ്ങുകയും ചെയ്യും. ഇക്കാര്യമാണടുത്ത പദ്യത്തിൽ പ്രതിപാദിക്കുന്നത്:

5. വരുമാറുവിധം വികാരവും
വരുമാറില്ലറിവിന്നിതിന്നുനേർ;
ഉരുവാമുടൽവിട്ടു കീർത്തിയാ-
മുരുവാർന്നിങ്ങനുകമ്പ നിന്നിടും.

വരും-ജനിക്കുക, ഉണ്ടായിരിക്കുക, വർധിക്കുക, പരിണമിക്കുക, ക്ഷയിക്കുക, നശിക്കുക എന്നിങ്ങനെ ജഡത്തിനു സംഭവിക്കുന്ന; ആറുവിധം വികാരവും-ആറുതരം മാറ്റങ്ങളും; അറിവിന്ന്-സത്യസ്വരൂപമായ ബോധത്തിന്; വരുമാറില്ല-ഒരിക്കലും സംഭവിക്കുന്നില്ല; ഇതിന്നുനേർ-ഈ സത്യസ്വരൂപംപോലെ തന്നെ; ഉരുവാംഉടൽവിട്ട്-ജഡദേഹം കൈവെടിഞ്ഞ്; കീർത്തിയാം ഉരുവാർന്ന്-കീർത്തി സ്വരൂപം കൈക്കൊണ്ട്; ഇങ്ങ്-ഈലോകത്ത്; അനുകമ്പ-ജീവകാരുണ്യം; നിന്നിടും-ശാശ്വതമായി നിലകൊള്ളും.

ജനിക്കുക, ഉണ്ടായിരിക്കുക, വർധിക്കുക, പരിണമിക്കുക, ക്ഷയിക്കുക, നശിക്കുക എന്നിങ്ങനെ ജഡത്തിനു സംഭവിക്കുന്ന ആറുതരം മാറ്റങ്ങളും സത്യസ്വരൂപമായ ബോധത്തിന് ഒരിക്കലും സംഭവിക്കുന്നില്ല. ഈ സത്യസ്വരൂപംപോലെതന്നെ ജഡദേഹം വെടിഞ്ഞു കീർത്തിസ്വരൂപം കൈക്കൊണ്ട് ഈ ലോകത്തു ജീവകാരുണ്യം ശാശ്വതമായി നിലകൊള്ളും.

## കീർത്തിയാമുരുവാർന്നിങ്ങനുകമ്പ നിന്നിടും

മാറ്റമില്ലാത്ത വസ്തു സത്യം; സദാ മാറിക്കൊണ്ടിരിക്കുന്നത് അസത്യം. ഇതാണു സത്യാസത്യനിർവചനം. ഈ നിർവചനംവച്ചുകൊണ്ടു പ്രപഞ്ചത്തെ

വിശകലനം ചെയ്താൽ തന്നെ സത്യാസത്യങ്ങൾ തെളിയുന്നതാണ്. പ്രപഞ്ചം ഒരനുഭവമാണ്. അനുഭവമില്ലാത്തിടത്തു പ്രപഞ്ചമില്ല. ഈ പ്രപഞ്ചാനുഭവത്തിൽ ആർക്ക് എവിടെയായാലും മാറ്റമില്ലാതെ തുടരുന്ന വസ്തുവാണ് ബോധം. അനുഭവമുള്ളിടത്തൊക്കെ ബോധമുണ്ട്, അതിനു മാറ്റവുമില്ല. ബോധം മാറിപ്പോയാൽ അനുഭവം അതോടെ നിലച്ചുപോകും. എന്നാൽ ഈ അനുഭവസ്ഥലത്തൊക്കെ മാറിമാറിവരുന്നവയാണു ജഡങ്ങൾ. ജഡത്തിനു സംഭവിക്കുന്ന രണ്ട് പ്രധാനമാറ്റങ്ങളാണ് ജനനവും മരണവും. ഈ രണ്ടിനും ഇടയ്ക്കു സംഭവിക്കുന്ന മാറ്റങ്ങളാണ് ഉണ്ടായിരിക്കുക, വർധിക്കുക, പരിണമിക്കുക, ക്ഷയിക്കുക എന്നിവ. ഈ ആറു വികാരങ്ങളിലുമായി ജഡത്തിനു വന്നുചേരുന്ന മാറ്റങ്ങളെയെല്ലാം സംഗ്രഹിച്ചിരിക്കുന്നു. വേദങ്ങൾക്കു നിരുക്തം രചിച്ച യാസ്കനാണ് ഈ ആറുവികാരങ്ങളെ ആദ്യമായി വേർതിരിച്ചു കാണിച്ചത്. ജഡത്തിനീ ആറുവികാരങ്ങളും സംഭവിക്കുമ്പോൾ അതിലിരുന്നുകൊണ്ട് ഒരു മാറ്റവും കൂടാതെ അവയെ അറിയുന്ന സത്യമാണു ബോധം. സ്വതേ തന്നെ ജഡവും ബോധവും ഇരുട്ടും വെളിച്ചവും പോലെ പരസ്പര ഭിന്നങ്ങളാണ്. ജഡത്തിനു സ്വന്തം ഉണ്മപോലും അനുഭവമില്ല. സ്വയം അത് ശൂന്യമാണ്. അപ്പോൾ അതിനു മറ്റൊ ന്നിന്റെയും ഉണ്മ പ്രശ്നവുമല്ല. ബോധമാകട്ടെ സ്വന്തം ഉണ്മ സ്പഷ്ടമായി അനുഭവിക്കുന്നതോടൊപ്പം ജഡദൃശ്യങ്ങളുടെ ഉണ്മയും അനുഭവിക്കുന്നു. നല്ല വെളിച്ചം വന്നാൽ ഇരുട്ടു പാടെ മാഞ്ഞുപോകുന്നു. അതുപോലെ ബോധത്തിന്റെ പൂർണാനുഭവം വന്നാൽ ജഡാനുഭവവും അപ്പാടെ മറയുന്നു. ഇത് ആയിരമായിരം കൊല്ലങ്ങളായി ഭാരതീയസത്യാന്വേഷികൾപരീക്ഷിച്ചുറപ്പിച്ചിട്ടുള്ള വസ്തുതയാണ്. ഇരുട്ടും വെളിച്ചവുംപോലെ ജഡവും ബോധവും പരസ്പരഭിന്നങ്ങളായതുകൊണ്ട് ഒന്നു മറ്റൊന്നിൽ നിന്നും ഉണ്ടാകുന്നുവെന്നോ ഇവ തമ്മിൽ കൂടിച്ചേരുന്നുവെന്നോ പറയുന്നതിനർഥമില്ല. ഇരുട്ടിനകത്തുനിന്നു കൊണ്ട് ഇരുട്ടെവിടെനിന്നുവന്നു എന്നന്വേഷിച്ചാൽ ഒരിക്കലും അറിയാൻ കഴികയില്ല. വെളിച്ചംകൊണ്ടുവന്ന് ഇരുട്ടകറ്റുകയേ ഗതിയുള്ളൂ. ഇരുട്ടു മുഴുവൻ പൊയ്ക്കഴിഞ്ഞാൽ പിന്നെ അതിന്റെ ഉത്പത്തിസ്ഥാനം അന്വേഷിക്കേണ്ട ആവശ്യമില്ല. ഇതെല്ലാം കണക്കിലെടുത്തുകൊണ്ടാണ് ഇരുട്ട് ഒരു പദാർഥമേയല്ലെന്നു ചിന്തകന്മാർ തീരുമാനിച്ചിട്ടുള്ളത്. വെളിച്ചത്തിന്റെ കുറവുകൊണ്ടു തൽക്കാലം ഉണ്ടെന്നു തോന്നുന്ന വെറുമൊരു കാഴ്ചയാണിരുട്ട്. വെളിച്ചം തീരെയില്ലെന്നുവന്നാൽ കൂരിരുട്ട്. നല്ല വെളിച്ചമുണ്ടെങ്കിൽ ഇരുട്ടില്ലേയില്ല. ഇതുപോലെ ജഡാനുഭവത്തിൽ പെട്ടുനിന്നുകൊണ്ട് ജഡത്തിന്റെ ഉൽപത്തി എവിടെ നിന്നാണെന്നന്വേഷിച്ചാൽ ഒരിക്കലും പിടികിട്ടുകയില്ല. ബോധാനുഭവം വളർത്തി ജഡാനുഭവത്തെ പുറം തള്ളുകയേ ഗതിയുള്ളൂ. ജഡാനുഭവം പൂർണമായി അകന്നാൽ പിന്നെ അതിന്റെ ഉൽപത്തിസ്ഥാനം അന്വേഷിക്കേണ്ട ആവശ്യവുമില്ല. ഇതൊക്കെ കണക്കിലെടുത്താണ് ജഡം ഒരു പദാർഥമേയല്ലെന്നു തത്ത്വദർശികൾ തീരുമാനിച്ചത്. ബോധത്തിന്റെ അപൂർണാനുഭവത്തിൽ തൽക്കാലമുണ്ടെന്നു തോന്നുന്ന വെറുമൊരു കാഴ്ചയാണു ജഡം. ബോധം തീരെ മറഞ്ഞു എന്നു വന്നാൽ ശുദ്ധജഡം. ബോധാനുഭവം പൂർണമാണെ

ങ്കിൽ ജഡം ഇല്ലേയില്ല. ഇനിയും ജഡാനുഭവത്തിൽ കഴിഞ്ഞുകൂടിയാലുള്ള ദോഷമെന്ത്? പൂർണജഡാനുഭവം ഉണ്മയുടെ അനുഭവത്തിന്റെ കണികപോലുമില്ലാത്ത കൂരിരുട്ടോ ശുദ്ധശൂന്യമോ ആണെന്നു കണ്ടുവല്ലോ. ജഡത്തിന്റെ നിരന്തരപരിണാമങ്ങളാണ് മേൽ വിവരിച്ച ആറുവിധം വികാരങ്ങളും. അപ്പോൾ നിരന്തരപരിണാമം നിമിത്തം അപൂർണമായ ജഡാനുഭവം പോലും അത്യന്തം ദുഃഖപ്രദമായിരിക്കും. ജന്മമൃത്യുജരാവ്യാധിദോഷങ്ങളൊക്കെ ജഡത്തിനുള്ളവയാണെന്നു കാണണം. പ്രാണൻ തുടങ്ങി കട്ടിപിടിച്ച സ്ഥൂലജഡംവരെയുള്ള എല്ലാ ജഡപരിണാമഘട്ടങ്ങളും ഇങ്ങനെ ദോഷദുഷ്ടങ്ങളാണ്. ഇനിയും അവസാനം വരെ ജഡാനുഭവത്തിൽ തന്നെ കഴിഞ്ഞു ജീവിതം അവസാനിച്ചാലോ? എന്തിനു ജീവിച്ചു എന്നറിയാതെ നിരാശയിലും വേദനയിലും ജീവിതം അവസാനിപ്പിക്കേണ്ടിവരും. അങ്ങനെയൊരു ജീവിതത്തെ മരണാനന്തരം ലോകം സ്മരിക്കുകയേ ഇല്ല. സ്മരിച്ചാൽതന്നെ വെറുപ്പോടെ മാത്രം. ആട്ടെ, ബോധാനുഭവം വളർത്തി കഴിഞ്ഞുകൂടിയാലുള്ള ഗുണമെന്ത്? പൂർണബോധാനുഭവം പൂർണമായ ഉണ്മയുടെയും ആനന്ദത്തിന്റെയും അനുഭവം കൊണ്ടു സ്വയം പ്രകാശിക്കുന്ന സത്യാനുഭവമാണ്. മേൽവിവരിച്ച ജഡത്തിന്റെ വികാരപരിണാമങ്ങളൊന്നും ബോധത്തെ സ്പർശിക്കുന്നതേയില്ല. വികാരപരിണാമങ്ങളില്ലാത്ത സത്യാനുഭവമായതുകൊണ്ട് വേർതിരിയുന്ന ബോധത്തിന്റെ അൽപ്പാനുഭവംപോലും അത്യന്തം സുഖാവഹമാണ്. ജന്മമൃത്യു ജരാവ്യാധിദോഷങ്ങളൊന്നും ബോധത്തിനില്ലെന്നു വ്യക്തമാവും. വേർതിരിയുന്ന ബോധത്തിന്റെ അൽപ്പാനുഭവം മഹത്തായ ഭയത്തിൽ നിന്നും രക്ഷ നൽകുന്നുവെന്നാണു ഗീതയുടെ പ്രഖ്യാപനം. ഇങ്ങനെ ബോധാനുഭവം വരാനിടയായാലോ? ജീവന്മുക്തി നേടി പൂർണധന്യതയനുഭവിക്കാം. ജരാനരകളൊന്നും ഒരിക്കലും ബാധിക്കാത്ത സനാതനസത്യസ്വരൂപമാണു താനെന്നനുഭവിക്കാം. ജഡാനുഭവത്തിലാണു ജീവിതം വെടിയുന്നതെങ്കിൽ അതിന്റേതായ ജന്മജരാമരണാദിദുഃഖങ്ങൾ ജന്മാന്തരങ്ങളിൽ തുടരേണ്ടതായി വരുന്നു. ബോധാനുഭവപൂർണതയാകട്ടെ ഒരു വശത്തു സ്വസ്വരൂപത്തിന്റെ അനശ്വരത അനുഭവിപ്പിക്കുന്നു; മറുവശത്തു ലോകത്തിന്റെ മുൻപിൽ കാരുണ്യനിധിയായ ആ സത്യദർശി കീർത്തിശരീരംപേറി അനശ്വരനായി വിളങ്ങാനിടവരുന്നു. ആത്മാനുഭൂതി നേടി ലോകത്തിന്റെമേൽ അനുകമ്പ ചൊരിഞ്ഞിട്ടുള്ള മഹാത്മാരെല്ലാം ഈശ്വരതുല്യം എന്നും സ്മരിക്കപ്പെടുന്നു. മതസ്ഥാപകന്മാരായ അവതാരപുരുഷന്മാരെല്ലാം അത്തരക്കാരാണ്. ഒരേ സത്യത്തെയാണവരൊക്കെ ലക്ഷ്യമാക്കിയത്. അവരൊക്കെ കീർത്തിശരീരംപേറി ഇന്നും ലോകത്തെ നയിച്ചുകൊണ്ടിരിക്കുന്നു.

ആരൊക്കെയാണിത്തരം പ്രധാന മതനായകന്മാർ. അടുത്ത അഞ്ചു പദ്യങ്ങളിൽ ഗുരുദേവൻ ഇത്തരം അവതാരപുരുഷന്മാരെ അണിനിരത്തുകയാണ്. 'മതമൊന്നേയുള്ളു' എന്നു പ്രഖ്യാപിച്ച ഗുരുദേവന്റെ ജീവിതത്തിലെ സത്യനിഷ്ഠവും സുപ്രധാനവുമായ ഒരു സന്ദേശമാണു മതസമന്വയം. *ആത്മോപദേശശതകം* തുടങ്ങിയ കൃതികളിൽ വിശദമായി പ്രതിപാദിച്ചിട്ടുള്ള ആ ദിവ്യസന്ദേശം ഒന്നുകൂടി ഉറപ്പിച്ചിരിക്കയാണിവിടെ. അവതാരപുരുഷന്മാരെ ഒരു

മിച്ചണിനിരത്തിക്കൊണ്ട് അങ്ങനെ ആറാം പദ്യത്തിൽ ഗീതാകാരനായ കൃഷ്ണനെയും അഹിംസാമൂർത്തിയായ ബുദ്ധനെയും ഭാഷ്യകാരനായ ശങ്കരനെയും ഒരുമിപ്പിക്കുകയാണ്; നോക്കുക.

6. പരമാർഥമുരച്ചു തേർവിടും–
പൊരുളോ? ഭൂതദയാക്ഷമാബ്ധിയോ?
സരളാദ്വയഭാഷ്യകാരനാം–
ഗുരുവോയീയനുകമ്പയാണ്ടവൻ.

പരമാർഥമുരച്ച്–അർജുനനിലൂടെ ലോകത്തിനു സത്യസ്ഥിതി വെളിപ്പെടുത്തിക്കൊടുത്തിട്ട്;, തേർവിടും–അർജുനന്റെ തേർ നടത്തിയ; പൊരുളോ–സത്യസ്വരൂപനായ കൃഷ്ണനോ ഭൂതദയാക്ഷമാബ്ധിയോ–അതോ ജീവകാരുണ്യത്തിനും സഹനശക്തിക്കും സമുദ്രമായി വർത്തിച്ച സാക്ഷാൽബുദ്ധനോ; സരളാദ്വയഭാഷ്യകാരനാം–അതോ ഗീതയ്ക്കും, ഉപനിഷത്തുകൾക്കും ബ്രഹ്മസൂത്രത്തിനും ലളിതമായ അദ്വൈത ഭാഷ്യം രചിച്ച;; ഗുരുവോ–ശ്രീശങ്കരനോ; ഈയനുകമ്പയാണ്ടവൻ–ആരാണീയനുകമ്പ നിറഞ്ഞ മനുഷ്യൻ (അനുകമ്പാമൂർത്തികൾ അവരെപ്പോലെ സത്യം കണ്ടു ദിവ്യത്വം നേടുന്നു എന്നു താൽപര്യം).

അർജുനനിലൂടെ ലോകത്തിനു സത്യസ്ഥിതി വെളിപ്പെടുത്തിക്കൊടുത്തിട്ട് അർജ്ജുനന്റെ തേർ നടത്തിയ സത്യസ്വരൂപനായ കൃഷ്ണനോ അതോ ജീവകാരുണ്യത്തിനും സഹനശക്തിക്കും സമുദ്രമായി വർത്തിച്ച സാക്ഷാൽ ബുദ്ധനോ അതോ ഗീതയ്ക്കും ഉപനിഷത്തുകൾക്കും ബ്രഹ്മസൂത്രത്തിനും ലളിതമായ അദ്വൈത ഭാഷ്യം രചിച്ച ശ്രീശങ്കരനോ? ആരാണീയനുകമ്പ നിറഞ്ഞ മനുഷ്യൻ (അനുകമ്പാമൂർത്തികൾ അവരെപ്പോലെ സത്യം കണ്ടു ദിവ്യത്വം നേടുന്നു എന്നു താൽപര്യം).

## ഈയനുകമ്പയാണ്ടവൻ

സത്യബോധം അനുകമ്പയെ വളർത്തുന്നു; അനുകമ്പ സത്യാനുഭവത്തിനു ശക്തി കൂട്ടുന്നു; ഇതാണുനിയമം. അനുകമ്പ അനുദിനം ശക്തി പ്രാപിച്ച് എല്ലാം ഒന്ന് എന്ന സത്യാനുഭവത്തിലെത്തിച്ചേരുന്നതാണു ജീവിതത്തിന്റെ പൂർണത. അതു നേടിയവരാണ് അവതാര പുരുഷന്മാർ. അവരിൽ ചിലരുടെ ജീവിതങ്ങൾ സൂചിപ്പിച്ചുകൊണ്ട് ഈ അനുകമ്പാമയമായ സത്യമാർഗത്തിൽ ചരിക്കുന്നവരാരും അവരെപ്പോലെയായിത്തീരുമെന്നു കാണിക്കുകയാണിവിടെ.

## പരമാർഥമുരച്ചുതേർവിടുംപൊരുളോ

പരബ്രഹ്മത്തിന്റെ പൂർണാവതാരമെന്നു ഭാഗവതം ഘോഷിക്കുന്ന സാക്ഷാത് ശ്രീകൃഷ്ണ പരമാത്മാവാണിവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. കൃഷ്ണചരിതം ഭാഗവതപുരാണം പത്താംസ്കന്ധത്തിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്. കൃഷ്ണൻ ചന്ദ്രവംശപരമ്പരയിൽപെട്ട യദുവംശത്തിൽ വസുദേവന്റെയും ദേവകിയുടെയും പുത്രനായി ജനിച്ചു. നന്ദഗോപരുടെയും യശോ

ദയുടെയും വളർത്തുപുത്രനായി ഗോപകുലത്തിൽ വളർന്നു. കുട്ടിക്കാലത്തു ഗോപന്മാരുമൊത്ത് പശുക്കളെ മേച്ചു നടന്നു. ബാല്യകാലം മുതൽ തന്നെ ശിഷ്ടസംരക്ഷണവും ദുഷ്ട സംഹാരവും ജീവിതവ്രതമാക്കി. കുരുവംശത്തിലെ സഹോദരങ്ങളായ പാണ്ഡവരും കൗരവരും തമ്മിൽ കലഹിച്ചപ്പോൾ ശിഷ്ടരായ പാണ്ഡവരുടെ പക്ഷം ചേർന്നു. കുരുക്ഷേത്രത്തിൽ വച്ചു പുരാണപ്രസിദ്ധമായ പാണ്ഡവകൗരവയുദ്ധമുണ്ടായി. ഈ യുദ്ധത്തിൽ ഭഗവാൻ മധ്യമ പാണ്ഡവനായ അർജ്ജുനന്റെ തേർ നടത്തി പാണ്ഡവരെ സഹായിച്ചു. യുദ്ധാരംഭത്തിൽ അർജ്ജുനൻ സ്വജനങ്ങളോടുള്ള മമതാമോഹം നിമിത്തം വിഷാദമഗ്നനായി സ്വധർമാനുഷ്ഠാനത്തിൽ നിന്നും പിന്മാറാനാഗ്രഹിച്ചു. അപ്പോഴാണു ഭഗവാൻ ഗീത ഉപദേശിച്ച് അർജ്ജുനനെ സ്വധർമാനുഷ്ഠാനത്തിൽ പ്രബുദ്ധനാക്കിത്തീർത്തത്. ഇക്കാര്യമാണു ഗുരുദേവൻ 'പരമാർഥമുരച്ചു തേർവിടും പൊരുളോ' എന്ന ഭാഗം കൊണ്ടു സൂചിപ്പിച്ചിരിക്കുന്നത്. ഭഗവാനുരച്ച പരമാർഥമെന്താണ്? സാംഖ്യബുദ്ധിയും യോഗബുദ്ധിയുമാണു ഭഗവാനുപദേശിച്ച പരമാർഥം. നിലനിൽപ്പിനു ജഡമെന്നും ബോധമെന്നും രണ്ടു ഘടകങ്ങളേയുള്ളൂ. ഇവയിൽ ബോധമാണു സത്യം. അതു സർവത്ര നിശ്ചലമായി നിറഞ്ഞു നിൽക്കുന്നു. ജനനമരണാദിവികാരങ്ങളൊന്നും ബാധിക്കാത്ത നിർവികാര വസ്തുവാണത്. അതിൽ ഉണ്ടെന്നു തോന്നുന്ന അസത്യപ്രതിഭാസമാണു ജഡം. ജനിച്ചു പരിണമിച്ചു മറയുകയാണതിന്റെ സ്വഭാവം. നിർവികാരബോധത്തിന്റെ സത്യസ്ഥിതിയോ നിരന്തര പരിണാമിയായ ജഡത്തിന്റെ അസത്യസ്ഥിതിയോ മാറ്റി മറിക്കാൻ ഈ ലോകത്ത് ആർക്കും തന്നെ സാധ്യമല്ല. ജഗത്തിന്റെ വസ്തുസ്ഥിതി ഇതായതുകൊണ്ട് ഇവിടെ ഒരു പരിതഃസ്ഥിതിയിലും ശോകത്തിനു പ്രസക്തിയേയില്ല. ഇതാണു സാംഖ്യബുദ്ധി. ഭഗവാൻ പറയുന്നതു നോക്കുക.

*അന്തവന്ത ഇമേദേഹാ*
*നിത്യസ്യോക്താഃശരീരിണഃ*
*അനാശിനോ f പ്രമേയസ്യ*
*തസ്മാദ്യുധ്യസ്വ ഭാരത* *ഭഗ. ഗീത. 2-18*

'ഈ ശരീരങ്ങൾ ജനിച്ചു മരിക്കുന്നവയാണ്. എന്നാൽ ഇവയിൽ സ്ഥിതി ചെയ്യുന്ന ബോധസ്വരൂപനായ ആത്മാവ് നിത്യനാണ്; നാശമില്ലാത്തവനാണ്; അളന്നു തിട്ടപ്പെടുത്താൻ കഴിയാത്തവനാണ്. അതുകൊണ്ട് അല്ലയോ അർജ്ജുന, നിന്റെ സ്വധർമമായ യുദ്ധം അനുഷ്ഠിക്കൂ'. പക്ഷെ ബോധം സത്യമാണെന്നു പറഞ്ഞതുകൊണ്ടു മാത്രമായില്ലല്ലോ. അതിന്റെ പൂർണാനുഭവമാണു സത്യസാക്ഷാത്കാരം. ഇതു ജീവിതലക്ഷ്യമായി ഉറപ്പിക്കണം. കർമമയമായ ലൗകിക വ്യാപാരം വിരുദ്ധാനുഭവങ്ങളുടെ ഒരു പ്രവാഹമാണ്. ഇവിടെ ആർക്കും ജയവും പരാജയവും, മാനവും അപമാനവും, ലാഭവും നഷ്ടവും മാറിമാറി അനുഭവിക്കേണ്ടിവരുന്നു. ഈ പരിതഃസ്ഥിതിയിൽ ആത്മാവായ ബോധസത്യത്തെ പൂർണമായി സാക്ഷാത്കരിക്കാനുള്ള ഉപായമെന്താണ്? വിരുദ്ധാനുഭവങ്ങളിൽ മനസ്സിനെ സമനില അഭ്യസിപ്പിച്ചുകൊണ്ട്

സ്വധർമം ഉദാസീനത കൂടാതെ അനുഷ്ഠിക്കുകയാണിതിനുള്ള ഉപായം. ലാഭത്തിൽ തുള്ളിച്ചാടി അഹങ്കരിക്കുകയോ നഷ്ടത്തിൽ കണ്ണുനീർ വാർത്തു തളരുകയോ ചെയ്യാതെ മനസ്സിനെ അക്ഷോഭ്യമാക്കി നിറുത്തുകയാണു മനസ്സിന്റെ സമനില. വിജയത്തിൽ അഹങ്കരിക്കുന്ന മനസ്സ് പരാജയത്തിൽ അതിലിരട്ടി ദുഃഖിക്കുന്നതായിത്തീരും. അങ്ങനെയുള്ള മനസ്സ് സദാ ചഞ്ചലമായിരിക്കും. ചഞ്ചലമായ മനസ്സിൽ ബോധാനുഭവം വികസിക്കുകയേയില്ല. നേരെ മറിച്ചു സമനില അഭ്യസിക്കുന്ന മനസ്സ് ബോധാനുഭവത്തിൽ ക്രമേണ വികാസം പ്രാപിക്കും. മനസ്സ് പൂർണമായും സമനിലയിലെത്തി ഉറപ്പു വന്നാൽ ബോധാനുഭവം പൂർണമാവുകയും ചെയ്യും. ഇതാണു യോഗബുദ്ധി. ഭഗവാന്റെ വാക്കുകൾ തന്നെ ശ്രദ്ധിക്കുക.

*യോഗസ്ഥഃ കുരുകർമാണി*
*സംഗം ത്യക്ത്വാ ധനഞ്ജയ*
*സിദ്ധ്യസിദ്ധ്യോഃസമോഭൂത്വാ*
*സമത്വംയോഗഉച്യതേ.* *ഭഗ. ഗീ. 2-48*

അല്ലയോ അർജ്ജുന, മനസ്സിനെ യോഗമഭ്യസിപ്പിച്ചു കൊണ്ടു സംഗം വെടിഞ്ഞു കർമമനുഷ്ഠിക്കൂ. ജയത്തിലും പരാജയത്തിലും ക്ഷോഭിച്ചിളകാൻ അനുവദിക്കാതെ മനസ്സിനെ അക്ഷോഭ്യമാക്കി നിറുത്തുന്ന സമത്വമാണു യോഗം. ഒരു ബോധസത്യം മാത്രമേ ഇവിടെ വസ്തുവായുള്ളൂ എന്ന സാംഖ്യബുദ്ധി ഈ യോഗപരിശീലനത്തിനത്യന്തം സഹായകമാവുകയും ചെയ്യും. ഇങ്ങനെ ജഗത്തിന്റെ സത്യസ്ഥിതി വ്യക്തമായനുഭവിക്കുന്ന അവതാരപൂരുഷനായിരുന്നിട്ടും അർജ്ജുനന്റെ തേർ നടത്തുന്നതിൽ അദ്ദേഹത്തിനൊരു വൈമനസ്യമുണ്ടായിരുന്നില്ല. അതാണവതാരപുരുഷന്മാരുടെ അനുകമ്പ. ഗോപന്മാരിലും ഗോപികമാരിലും ഭഗവാൻ ചൊരിഞ്ഞ കാരുണ്യം അതിരറ്റതാണ്. ഭഗവാന്റെ കാരുണ്യാതിരേകത്തിനു മറ്റൊരുത്തമ ദൃഷ്ടാന്തമാണു കുചേല സദ്ഗതി. ദാരിദ്ര്യത്തിൽ ആണ്ടുകിടന്ന സതീർഥ്യനായ കുചേലനെ തനിക്കു തുല്യമായ ഐശ്വര്യ നിലയിലേക്കുയർത്തിയതാണല്ലോ ആ കഥ. തന്റെ ഭക്തോത്തംസമായ ഉദ്ധവരെ തത്ത്വോപദേശം കൊണ്ടു ധന്യനാക്കുന്നതും കാരുണ്യാതിരേകപ്രകടനമാണ്. ജഗദീശ്വരൻ അനുകമ്പാമൂർത്തിയാണ്. ആ ജഗദീശ്വരനോടടുക്കുന്നവരും അങ്ങനെ തന്നെയായിത്തീരുന്നു. കരുണാമൂർത്തിയായിരുന്ന ഗുരുദേവന്റെ കഥയും ഇതിൽനിന്നും വ്യത്യസ്തമല്ലല്ലോ.

## ഭൂതദയാക്ഷമാബ്ധിയോ?

സത്യദർശികളെല്ലാം ഒരുപോലെ ഭൂതദയാ ക്ഷമാബ്ധികളാണ്. എങ്കിലും ഈ പ്രസ്താവന കൊണ്ടിവിടെ അഹിംസാമൂർത്തിയായിരുന്ന ബുദ്ധഭഗവാനെയാണു ഗുരുദേവൻ പരാമർശിക്കുന്നതെന്നു കരുതേണ്ടിയിരിക്കുന്നു. ചരിത്രപ്രസിദ്ധന്മാരായ അവതാരപുരുഷന്മാരിൽ അഗ്രിമനായ പുരാണപുരുഷനാണല്ലോ ശ്രീബുദ്ധൻ. ക്രിസ്തുവിനു മുൻപ് ഏഴാം ശതകത്തിലാണു ബുദ്ധൻ ജീവിച്ചിരുന്നത്. കപിലവസ്തുവിൽ നിന്നും പതിനാലു പതിനഞ്ചു

മൈലകലെയുള്ള 'ലുംബിനി' ഗ്രാമത്തിലാണു ജനിച്ചത് എന്നും ചിലർ കരുതുന്നു. ശാക്യരാജവംശത്തിൽപെട്ട ശുദ്ധോദന മഹാരാജാവിന്റെയും അദ്ദേഹത്തിന്റെ ധർമപത്നിയായ മായാദേവിയുടെയും മകനായിരുന്നു ബുദ്ധൻ. ബുദ്ധനെ പ്രസവിച്ച് ഏഴാം ദിവസം അമ്മ പരലോകം പ്രാപിച്ചു. തുടർന്ന് അമ്മയുടെ അനുജത്തിയായ ഗോമതിയാണു പെറ്റമ്മയെപ്പോലെ രാജകുമാരനെ വളർത്തിയത്. ബുദ്ധനാകുന്നതിനുമുൻപ് ബോധിസത്വൻ, സിദ്ധാർഥൻ എന്നൊക്കെയാണദ്ദേഹത്തെ വിളിച്ചുവന്നിരുന്നത്. സിദ്ധാർഥൻ കുട്ടിക്കാലത്തുതന്നെ പലപ്പോഴും സമാധിയിൽ മുഴുകി ആത്മനിഷ്ഠനായിരിക്കുക പതിവായിരുന്നു. ലോകവൈരാഗ്യം കുറയ്ക്കാനും രാജ്യകാര്യങ്ങളിൽ താൽപര്യമുളവാക്കാനുമായി അച്ഛൻ പലപ്പോഴും മകനെ വിനോദയാത്രകൾക്കായി നിയോഗിച്ചിരുന്നു. എന്നാൽ ഈശ്വരനിശ്ചയം മാറ്റിമറിക്കാൻ ആർക്കും കഴികയില്ലല്ലോ. വഴിമധ്യേ ഒരു വൃദ്ധനും രോഗിയും ശവശരീരവും രാജകുമാരന്റെ കണ്ണിൽപെടാൻ ഇടയായി. തനിക്കും ഈ പരിണാമദശകൾ വന്നുചേരാമെന്നോർത്തപ്പോൾ അദ്ദേഹത്തിൽ ലോകവിരക്തി കൂടുതൽ ദൃഢത പ്രാപിച്ചതേയുള്ളൂ. ഈ ദുരിതങ്ങളിൽ നിന്നും മനുഷ്യരാശിയെ രക്ഷിക്കാൻ എന്താണു വഴിയെന്നോർത്തു സിദ്ധാർഥൻ ചിന്താപരവശനായി. പിന്നൊരിക്കൽ വിനോദയാത്രയ്ക്കു പോയപ്പോൾ തേജോമയനായ ഒരു യോഗിയെ വഴിയിൽ കണ്ടുമുട്ടി. തുടർന്നു സന്യാസത്തിന്റെ മഹിമയെക്കുറിച്ചുള്ള ചിന്തയും ഉള്ളിൽ സ്ഥലം പിടിച്ചു. ജനങ്ങളുടെ പരസ്പര കലഹവും ഈ വിരാഗത്തിനു ശക്തി വർധിപ്പിച്ചു. എന്തായാലും പിതാവിന്റെ നിർബന്ധം കൊണ്ടായിരിക്കാം സിദ്ധാർഥൻ വിവാഹം കഴിച്ചത്. യശോധരയെന്നായിരുന്നു ധർമപത്നിയുടെ നാമധേയം. യശോധരയിൽ ബോധിസത്വനു രാഹുലൻ എന്നൊരു പുത്രനും ജാതനായി. രാഹുലൻ ജനിച്ച് അധികദിവസം കഴിയുന്നതിനു മുൻപുതന്നെ ഒരു ദിവസം രാത്രി സിദ്ധാർഥൻ പ്രിയപത്നിയെയും ഓമന മകനെയും ഉപേക്ഷിച്ച് പരിവ്രാജകനായി കൊട്ടാരം വിട്ടിറങ്ങിപ്പോയി.

കൊട്ടാരത്തിൽ നിന്നും അദ്ദേഹം നേരേ മഗധരാജ്യത്തിന്റെ തലസ്ഥാനമായ 'രാജഗൃഹ'ത്തിൽ എത്തിച്ചേർന്നു. അവിടെനിന്നും അദ്ദേഹം 'ഉരുവേലം' എന്ന സ്ഥലത്തെത്തി കഠിന തപസ്സാരംഭിച്ചു. ഉള്ളിൽ കാമം ശമിച്ചിട്ടില്ലാത്ത ഒരുവനു പുറമെ എന്തൊക്കെ ത്യജിച്ചാലും ജ്ഞാനോദയമുണ്ടാവുകയില്ലെന്നു സിദ്ധാർഥൻ നല്ലപോലെ ധരിച്ചിരുന്നു. അതുകൊണ്ടാണ് ഏകാന്ത തപസ്സിനൊരുമ്പെട്ടത്. യോഗസാധനകളും അനുഭവങ്ങളും ഒന്നൊന്നായി അദ്ദേഹം കടന്നുപോയി. ക്രമേണ കാമാദി വികാരങ്ങൾ പൂർണമായും വിട്ടകന്നു. ഒരു വൈശാഖപൂർണിമയിലെ രാത്രിയിൽ സിദ്ധാർഥനു ജ്ഞാനോദയമുണ്ടായത്. ഒരു ദിവസം ഉച്ചക്ക് സുജാത എന്ന ഒരു കുലീന യുവതി അദ്ദേഹത്തിന് ഉത്തമമായ ആഹാരം ഭിക്ഷയായി നൽകി. ആഹാരം കഴിഞ്ഞ് ആ രാത്രി അദ്ദേഹം ഒരാലിൻ ചുവട്ടിൽ ധ്യാനനിഷ്ഠനായി ഇരുപ്പുറപ്പിച്ചു. തുടർന്നു ബോധോദയമുണ്ടാവുകയും ചെയ്തു. അതോടെ ബോധിസത്വൻ ബുദ്ധനായി മാറി അതിനടുത്തുള്ള ബുദ്ധഗയയിലെ പ്രസിദ്ധമായ ക്ഷേത്രം ഇപ്പോഴും നിലവിലുണ്ട്.

ബുദ്ധനുണ്ടായ ബോധോദയത്തിലെ പ്രധാനാംശം നാല് ആര്യസത്യ ങ്ങളും അവയിലന്തർഭവിച്ച അഷ്ടാംഗമാർഗവുമാകുന്നു. ദുഃഖം സർവസാ ധാരണമാണെന്നതാണാദ്യത്തെ ആര്യസത്യം. തൃഷ്ണ കൊണ്ടു ദുഃഖ മുണ്ടാകുന്നു എന്നതാണു രണ്ടാമത്തെ ആര്യസത്യം. മൂന്നാമത്തെ ആര്യ സത്യം തൃഷ്ണയെ നശിപ്പിച്ചാൽ ദുഃഖമോചനം സാധ്യമാകുമെന്നതാണ്. തൃഷ്ണാനാശത്തിനുള്ള ഉപായം അഷ്ടാംഗ യോഗമാർഗമാണെന്നുള്ളതത്രേ നാലാമത്തെ ആര്യസത്യം. സമ്യക് ദൃഷ്ടി, സമ്യക് സങ്കൽപ്പം, സമ്യക് വാക്, സമ്യക് കർമം, സമ്യഗാജീവം, സമ്യഗ്വ്യായാമം, സമ്യക്സ്മൃതി, സമ്യക്സ മാധി ഇവയാണ് അഷ്ടാംഗയോഗമാർഗം. സമ്യഗാജീവം എന്നതിനു സമൂ ഹത്തിനു ദോഷം വരുത്താത്ത രീതിയിൽ തന്റെ ഉപജീവനം കണ്ടെത്തുക എന്നാണർഥം. ദുർവിചാരങ്ങൾക്കു മനസ്സിൽ ഇടമരുളാതിരിക്കലാണു സമ്യ ഗ്വ്യായാമം. ധ്യാനനിഷ്ഠ ഉറയ്ക്കുന്നതു തന്നെയാണു സമ്യക്സമാധി.

ബോധോദയത്തിനു ശേഷം ഭിക്ഷുസംഘങ്ങളും ഭിക്ഷുണീസംഘങ്ങളും രൂപീകരിക്കപ്പെട്ടു. രാജ്യത്തുടനീളം ധർമപ്രചരണവും ആരംഭിച്ചു. അശോക നെപ്പോലുള്ള ചക്രവർത്തിമാർപോലും ഈ ധർമപ്രചരണത്തിൽ സജീവമായി പങ്കുകൊണ്ട കഥ ചരിത്രപ്രസിദ്ധമാണല്ലോ. ബുദ്ധം ശരണം ഗച്ഛാമി, ധർമം ശരണം ഗച്ഛാമി, സംഘം ശരണം ഗച്ഛാമി എന്നിവയാണു ഭിക്ഷുസംഘങ്ങ ളുടെ പ്രസിദ്ധമായ ശരണത്രയം. ജാതിഭേദമോ ഉച്ചനീചഭേദമോ ബുദ്ധൻ അംഗീകരിച്ചിരുന്നില്ല. ഒടുവിൽ 'വൈശാലി'യിൽ രോഗബാധിതനായിക്കിടക്കെ ലോഹകാരനായ 'ചുന്ദൻ' കൊടുത്ത ആഹാരം കഴിച്ച് രോഗം മൂർച്ഛിച്ചു ബുദ്ധൻ പരിനിർവാണം പ്രാപിച്ചു എന്നാണ് പ്രസിദ്ധി.

ബുദ്ധൻ സർവഥാ കാരുണ്യമൂർത്തിയായിരുന്നു. അദ്ദേഹത്തിന്റെ അതി രറ്റ അനുകമ്പയ്ക്കു ദൃഷ്ടാന്തങ്ങളായി ചില സംഭവങ്ങൾ ചൂണ്ടിക്കാണിക്കാം. ഒരിക്കൽ കൊട്ടാരത്തിലെ ഉദ്യാനത്തിൽ നിൽക്കുമ്പോൾ സിദ്ധാർഥന്റെ മുൻപിൽ ഒരു അരയന്നം അമ്പേറ്റു പിടഞ്ഞു വീണു. കൊട്ടാരത്തിലെ ബന്ധുവായ മറ്റൊരു രാജകുമാരനായിരുന്നു അതിനെ അങ്ങനെ വീഴ്ത്തിയ ത്. സിദ്ധാർഥനാകട്ടെ ആ പക്ഷിയെ കാരുണ്യപൂർവം കയ്യിലെടുത്ത് ശുശ്രൂ ഷിച്ചു വ്രണമുണക്കി വിട്ടയച്ചു. എയ്തുവീഴ്ത്തിയ രാജകുമാരൻ അവകാശ വാദവുമായി ഓടിയെത്തി എത്രതന്നെ ശാഠ്യം പിടിച്ചിട്ടും പക്ഷിയെ വിട്ടു കൊടുക്കാൻ സിദ്ധാർഥൻ കൂട്ടാക്കിയതേയില്ല. ഇതു നോക്കുമ്പോൾ ബുദ്ധൻ ജന്മനാ തന്നെ അനുകമ്പാനിധിയായിരുന്നു എന്നു കാണാം. ഒരിക്കൽ ബുദ്ധൻ തന്റെ സഞ്ചാരത്തിനിടയിൽ ആട്ടിടയന്മാർ തെളിച്ചുകൊണ്ടുപോകുന്ന ഒരാ ട്ടിൻപറ്റത്തെ കാണാനിടയായി. അതിൽ കാലിൽ മുറിവേറ്റ ഒരാട്ടിൻകുട്ടി നടക്കാൻ കഴിയാതെ വിഷമിക്കുന്നതും ആട്ടിടയന്മാരുടെ അടിയേറ്റു പിടയു ന്നതും അദ്ദേഹം കണ്ടു. അദ്ദേഹം ഓടിച്ചെന്ന് ആട്ടിൻകുട്ടിയെ തന്റെ ചുമലി ലെടുത്തുകൊണ്ടു ആട്ടിടയന്മാരുമൊത്തു നടക്കാൻ തുടങ്ങി. അന്വേഷിച്ച പ്പോൾ ആടുകളെല്ലാം കശാപ്പു ചെയ്യപ്പെടാനായി ബിംബിസാര മഹാരാജാ വിന്റെ യാഗശാലയിലേക്കാണു നയിക്കപ്പെടുന്നതെന്നു മനസ്സിലായി. വഴിമധ്യേ

പുത്രമരണം കൊണ്ടു ദുഃഖാർത്തരായി നിലവിളിച്ചുകൊണ്ടെത്തിയ ഒരമ്മയെ അദ്ദേഹം സമാശ്വസിപ്പിച്ചു പറഞ്ഞയച്ചു. തുടർന്നു യാഗശാലയിലെത്തി ബിംബിസാര മഹാരാജാവിനുപദേശം നൽകി. ജീവനപഹരിക്കാൻ ആർക്കും കഴിയും; ജീവൻ പ്രദാനം ചെയ്യാൻ ആർക്കും കഴികയില്ല. അതുകൊണ്ട് ഒരു ജീവിയെയും കൊല്ലരുത്. ഇതായിരുന്നു ഉപദേശസാരം. ബുദ്ധമഹാപ്രഭാവത്തിൽ ആകൃഷ്ടനായ രാജാവ് അദ്ദേഹത്തിന്റെ വാക്കുകൾ ശിരസാ വഹിച്ചു. തന്റെ യാഗത്തിലെ പശുബലി ഉപേക്ഷിച്ചു എന്നു മാത്രമല്ല മേലാൽ രാജ്യത്തിൽ ആരും മൃഗബലി നടത്തിക്കൂടെന്നു നിരോധിക്കുകയും ചെയ്തു. ബുദ്ധന്റെ കഥ അനുകമ്പയുടെയും അഹിംസയുടെയും കഥയാണ്. അതുകൊണ്ടാണു ഗുരുദേവൻ അദ്ദേഹത്തെ ഭൂതദയാക്ഷമാബ്ധിയായി ചിത്രീകരിച്ചിരിക്കുന്നത്.

## സരളാദ്വയഭാഷ്യകാരൻ

ഉപനിഷത്തുകൾ, ഗീത, ബ്രഹ്മസൂത്രം എന്നീ പ്രസ്ഥാനത്രയത്തിനു സരളമായ അദ്വൈതഭാഷ്യം രചിച്ച ഗുരു ശങ്കരഭഗവത്പാദരാണല്ലോ. ക്രിസ്ത്വബ്ദം എട്ടാം ശതകത്തിന്റെ അന്ത്യഘട്ടത്തിലാണു ശങ്കരഭഗവത്പാദർ ജനിച്ചതെന്നു മിക്കവാറും ഇന്നു തീർച്ചപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. അദ്ദേഹത്തെ കൈലാസപതിയായ ശ്രീശങ്കരന്റെ അവതാരമായിട്ടാണു പരക്കെ വിശ്വസിച്ചുപോരുന്നത്. ആലുവായ്ക്കടുത്തുള്ള 'കാലടി' എന്ന ദേശമാണു ഭഗവത്പാദരുടെ ജനനംകൊണ്ടു പരിപൂതമായി ഭവിച്ചത്. 'ശിവഗുരു'വിന്റെയും 'ആര്യാ'ദേവിയുടെയും മകനായി ഒരു നമ്പൂതിരി കുടുംബത്തിലാണു ജനനം. സന്താനലാഭത്തിനായി അച്ഛനമ്മമാർ നടത്തിയ ഗാഢമായ തപസ്സിന്റെ ഫലമായിരുന്നു പുത്രജന്മം. മകനു മൂന്നു വയസ്സു തികഞ്ഞപ്പോൾ അച്ഛൻ പരലോകം പ്രാപിച്ചു. വിദ്യാഭ്യാസം തുടങ്ങി. കുട്ടിയുടെ അതിരറ്റ ബുദ്ധിശക്തി ഗുരുനാഥനെ അത്യധികം അതിശയിപ്പിച്ചു.

ശ്രീശങ്കരൻ കുട്ടിക്കാലത്തു തന്നെ അനുകമ്പാമയനായിരുന്നു. ബ്രഹ്മചാരിയായിരിക്കുമ്പോൾ അദ്ദേഹം ഒരു ഗൃഹത്തിൽ ഭിക്ഷക്കു ചെന്നു. ദരിദ്രയായ ഗൃഹനായിക മറ്റൊന്നുമില്ലാതിരുന്നതുകൊണ്ട് ഒരു നെല്ലിക്ക ഭിക്ഷയായി നൽകി. അവരുടെ ദാരിദ്ര്യവും സങ്കടവും കണ്ട് കരുണാർദ്രനായ ശങ്കരൻ 'കനകധാരാസ്തവം' രചിച്ചു ലക്ഷ്മീ ഭഗവതിയോടു പ്രാർഥിച്ചു. തുടർന്ന് ആ ഗൃഹത്തിൽ സ്വർണനെല്ലിക്കകൾ വർഷിക്കപ്പെട്ടതായി ഐതിഹ്യം പറയുന്നു. ഇങ്ങനെ അദ്ദേഹം എത്ര എത്രപേരോടാണു കരുണ കാണിച്ചിട്ടുള്ളത്? 'കരുണാംവിസ്താരയ' എന്നു അദ്ദേഹം ഒരു കൃതിയിൽ ആവശ്യപ്പെട്ടിരിക്കുന്നു.

മൂന്നുവർഷം കൊണ്ടു കുട്ടി സർവശാസ്ത്രപാരംഗതനായി ഭവിച്ചു. തുടർന്നു ബാലൻ സന്ന്യസിക്കണമെന്നാഗ്രഹിച്ചു. അമ്മയുടെ അനുവാദവും വാങ്ങി എട്ടാം വയസ്സിൽ സന്ന്യസിച്ചു വീടുവിട്ടിറങ്ങി. നർമദാനദീതീരത്ത് ഒരു ഗുഹയിൽ താമസിച്ചിരുന്ന ഗോവിന്ദഗുരുവിനെ അധ്യാത്മഗുരുവായി വരി

ച്ചു. മൂന്നു വർഷത്തിനുള്ളിൽ ഗുരു കാരുണ്യത്താൽ ശങ്കരൻ പൂർണ ബ്രഹ്മ നിഷ്ഠനായി ഭവിച്ചു. ഗുരു നിർദേശമനുസരിച്ചു കുറച്ചുകാലംകാശിയിൽപോയി താമസിച്ചു. അവിടെവച്ചു വിപുലമായ ബ്രഹ്മസൂത്ര ചർച്ച നടക്കുകയുണ്ടാ യി. ഏതായാലും ബദരിക്കടുത്തുള്ള വ്യാസതീർഥത്തിൽ ചെന്നുവേണം വ്യാസനിർമിതമായ ബ്രഹ്മസൂത്രത്തിനു ഭാഷ്യമെഴുതുവാനദ്ദേഹം തീരുമാ നിച്ചു. അങ്ങനെ ബദരിയിലെത്തി. വ്യാസമഹർഷിയുടെ ആശ്രമസ്ഥാനമെന്നു കരുതപ്പെടുന്ന വ്യാസതീർഥത്തിൽ താമസിച്ചു ഭാഷ്യരചന നടത്തിയെന്നാണു പ്രസിദ്ധി. നാലു വർഷംകൊണ്ട് ഉപനിഷത്തുകൾ, ഗീത എന്നിവയ്ക്കെല്ലാം ഭാഷ്യം രചിക്കപ്പെട്ടു. ഭാഷ്യ രചനയ്ക്കുശേഷം ആചാര്യൻ ശിഷ്യന്മാരുമായി നീണ്ട തീർഥ യാത്രക്കു പുറപ്പെട്ടു. വഴിമധ്യേ അവർ ശ്രീശൈലത്തിലെത്തി അവിടെവച്ചു കർണാടകത്തിലെ കാപാലികനേതാവായ 'ക്രകച'ന്റെ ആജ്ഞ പ്രകാരം ക്രകചശിഷ്യനായ 'ഉഗ്രഭൈരവൻ' ശ്രീശങ്കരന്റെ തല വേണമെന്നാ വശ്യപ്പെട്ടു. ശിവപ്രസാദം നേടാനായി ഒരു സർവജ്ഞന്റെ തല ഹോമിക്ക ണം. അതിനു വേണ്ടിയാണു താൻ തലചോദിക്കുന്നതെന്നും അറിയിച്ചു. അനു കമ്പാനിധിയായ ആചാര്യൻ തല കൊയ്തെടുത്തു കൊള്ളാൻ അനുവാദം നൽകി. കാപാലികൻ തല കൊയ്യാനൊരുമ്പെട്ടു. എന്നാൽ നരസിംഹമൂർത്തി യുടെ ആവേശമുണ്ടായ പദ്മപാദൻ ചാടിക്കുതിച്ചു സ്ഥലത്തെത്തുകയും വാൾ പിടിച്ചു വാങ്ങി കാപാലികന്റെ തലകൊയ്തു ദൂരത്തെറിയുകയും ചെയ്തു.

തീർഥയാത്രയും വിമതവിജയവും തുടർന്നു. യാത്രാമധ്യേ അമ്മയുടെ മരണം സമീപിച്ചതായിക്കണ്ട ആചാര്യൻ അതിവേഗം മാതൃസമീപമെത്തി അവരെ ആനന്ദിപ്പിച്ചു. അമ്മയ്ക്കു ഭഗവദ്ദർശനം നേടിക്കൊടുത്തു ചരിതാർഥ യാക്കി. അമ്മയുടെ മരണാനന്തര സംസ്കാരക്രിയകളും നിർവഹിച്ചു. ദിഗ്വി ജയവും അദ്വൈതമതസ്ഥാപനവും വീണ്ടും തുടർന്നു. അങ്ങനെ ബദരിയിലും അവിടെ നിന്നു കേദാരത്തിലും എത്തി. കേദാരത്തിൽ വച്ചു മുപ്പത്തിരണ്ടാം വയസ്സിൽ ദേഹം വെടിഞ്ഞു.

അദ്വൈത മതപ്രചാരണത്തിനായി ഭാരതത്തിന്റെ നാലു ഭാഗത്തായി നാലു മഠങ്ങൾ സ്ഥാപിച്ചു. നാലു ശിഷ്യന്മാരിൽ ഓരോരുത്തരെ ഓരോ മഠ ത്തിലും അധിപതിയാക്കി വാഴിക്കുകയും ചെയ്തു. സുരേശ്വരൻ, പദ്മപാ ദൻ, ഹസ്താമലകൻ, തോടകൻ എന്നിവരായിരുന്നു ശിഷ്യന്മാർ. തെക്കു മൈസൂറിൽ തുംഗഭദ്രാനദിയുടെ കരയിൽ ശൃംഗേരിമഠം സ്ഥാപിച്ചു. സുരേ ശ്വരാചാര്യരെ മഠാധിപതിയാക്കി വാഴിച്ചു. അവിടെ ശാരദാക്ഷേത്രവും പ്രതി ഷ്ഠിച്ചു. കിഴക്കു ജഗന്നാഥത്തിൽ മറ്റൊരു മഠം സ്ഥാപിച്ചു. പദ്മപാദരെ അധി പതിയാക്കി. പടിഞ്ഞാറു ദ്വാരകയിൽ ഹസ്താമലകന്റെ ആധിപത്യത്തിലാണു മഠം സ്ഥാപിച്ചത്. വടക്കു ബദരിയിൽ തോടകാചാര്യന്റെ ആധിപത്യത്തിലും. ഭഗവത്പാദർ ഭാഷ്യങ്ങൾ കൂടാതെ അനേകം പ്രകരണ ഗ്രന്ഥങ്ങളും രചി ക്കുകയുണ്ടായി.

സരളാദ്വയഭാഷ്യകാരനായ ഗുരുവിന്റെ ബ്രഹ്മസൂത്രഭാഷ്യത്തിലെ ഒരു ഭാഗത്തിന്റെ താൽപര്യം നമുക്കിങ്ങനെ സംഗ്രഹിക്കാം. 'അവിദ്യയിൽ നിന്നു

കൊണ്ടാണ് എല്ലാ ലോകവ്യവഹാരങ്ങളും. അറിവ്, അറിയപ്പെടുന്ന വസ്തു, അറിയുന്നയാൾ എന്നിങ്ങനെയുള്ള ലൗകികഭേദങ്ങളെല്ലാം അപ്രകാരം സംഭവിക്കുന്നവയാണ്. ഇതു ചെയ്യാം; ഇതു ചെയ്യാൻ പാടില്ല എന്നു തുടങ്ങിയ വിധിനിഷേധപരങ്ങളായ ശാസ്ത്രങ്ങളും അവിദ്യാസന്താനങ്ങൾ തന്നെ, എന്തിനേറെ മോക്ഷശാസ്ത്രം പോലും അവിദ്യയെ അവലംബമാക്കിയുള്ളതാണെന്നറിയേണ്ടതാണ്. എന്താണീ പറയുന്നത്? പ്രത്യക്ഷമായി കണ്ടറിയുന്നകാര്യങ്ങളും മഹത്തായ ശാസ്ത്രങ്ങളും അവിദ്യാകാര്യങ്ങളെന്നോ? അതെ, പറയാം, കേൾക്കൂ. ഒരാൾ ഉപകരണങ്ങളിൽ കൂടെ കാണുന്ന കാഴ്ചകൾ അയാളുടെ കാഴ്ചയല്ലെന്നു തീർച്ചയല്ലേ? ഉപകരണങ്ങൾ എങ്ങനെ കാട്ടുന്നുവോ അങ്ങനെ കാണുന്നു. ചേതനനായ ബോധം ശരീരം, ഇന്ദ്രിയങ്ങൾ എന്നീ ഉപകരണങ്ങളിൽ കൂടി കാണുന്ന കാഴ്ചയല്ലേ പ്രപഞ്ചം? ഈ ഉപകരണങ്ങളോ നശിക്കുന്ന ജഡപ്രതിഭാസങ്ങൾ. അതുകൊണ്ട് അവ കാട്ടുന്ന കാഴ്ച ഒരിക്കലും യഥാർഥമാവാൻ ഇടയില്ല. ദേഹത്തെ ഞാനെന്നും ഇന്ദ്രിയങ്ങളെ എന്റേതെന്നും തെറ്റിദ്ധരിച്ചഭിമാനിക്കാത്ത ഒരാൾ ഈ കാഴ്ചകളിൽ കുടുങ്ങിപ്പോവുകയില്ല. ഈ ഉപകരണങ്ങളിൽ കൂടി കാണാൻ അയാൾ ഒരുക്കമില്ലെങ്കിൽ ഇവ കാണിക്കുന്ന കാഴ്ചകൾ അയാൾക്കുണ്ടായിരിക്കുകയുമില്ല. ഇന്ദ്രിയങ്ങളിൽ കൂടിയല്ലാതെ പ്രത്യക്ഷാനുഭവങ്ങൾ ഉണ്ടാകുന്നില്ലല്ലോ. ആശ്രയമായ ദേഹത്തോടു ചേർന്നു നിൽക്കാതെ അവയ്ക്കു പ്രവർത്തിക്കുവാനും കഴികയില്ല. ബോധം 'ഞാൻ ദേഹമാണ്' എന്ന ഭാവന തന്നിൽ ആരോപിക്കാത്തിടത്തോളം ഒരാൾക്കു ലൗകിക കർമങ്ങളിൽ വ്യാപരിക്കാനും പറ്റുന്നതല്ല. ദേഹഭാവന അധ്യസിച്ചുകൊണ്ടു ദേഹേന്ദ്രിയങ്ങളെ ആശ്രയിക്കുന്നില്ലെന്നു വന്നാൽ അസംഗനായ ചേതനൻ ഒരിക്കലും പ്രപഞ്ചത്തെ അറിയുകയോ അനുഭവിക്കുകയോ ഇല്ലെന്നു തീർച്ച. അസംഗനായ ചേതനൻ അറിയാനും അനുഭവിക്കാനും തയാറില്ലെന്നു വന്നാൽ പിന്നെ ഒരു പ്രപഞ്ചദൃശ്യവും ഉണ്ടായിരിക്കുകയുമില്ല. അതുകൊണ്ടു ബോധസ്വരൂപനായ ആത്മാവിൽ ജഡത്വം ആരോപിച്ചനുഭവിക്കുകയെന്ന അവിദ്യയുടെ പ്രകടനം തന്നെയാണ് കണ്ടനുഭവിക്കുന്ന എല്ലാ കാഴ്ചകളും അതുപോലെ ശാസ്ത്രങ്ങളും. ഇങ്ങനെ അത്യന്തം ലളിതമായി ഭാഷ്യരചന ചെയ്തു ലോകത്തെ അനുഗ്രഹിച്ച പരമഗുരുവിനെയാണു ഗുരുദേവൻ ഈ പദ്യത്തിൽ വാഴ്ത്തിയിരിക്കുന്നത്.

ഇനിയും പുരാണ പുരുഷന്മാരോടൊപ്പം ദൈവപുത്രനായ ക്രിസ്തുവിനെയും കരുണാമൂർത്തിയായ നബിയെയും അണിനിരത്തുകയാണടുത്ത പദ്യത്തിൽ.

7. പുരുഷാകൃതിപൂണ്ട ദൈവമോ?
നരദിവ്യാകൃതിപൂണ്ട ധർമമോ?
പരമേശപവിത്ര പുത്രനോ?
കരുണാവാൻ നബി മുത്തുരത്നമോ

പുരുഷാകൃതി പൂണ്ട ദൈവമോ-പുരുഷവേഷം ധരിച്ചെത്തിയ സാക്ഷാദീശ്വരൻ തന്നെയാണോ ഈ അനുകമ്പയാണ്ടവൻ; നരദിവ്യാകൃതിപൂണ്ട

ധർമമോ–അതോ ദിവ്യമായ മനുഷ്യരൂപം ധരിച്ചെത്തിയ സാക്ഷാത് ധർമം തന്നെയാണോ; പരമേശപവിത്രപുത്രനോ–ഇനിയും നേരിട്ടു ദൈവപുത്രനായി ജനിച്ച ക്രിസ്തുദേവനാണോ ഈ അനുകമ്പാമൂർത്തി; കരുണവാൻ നബി മുത്തുരത്നമോ–അതോകാരുണ്യനിധിയായി വിലതീരാത്ത രത്നമായി പ്രശോഭിച്ച നബിദേവൻ തന്നെയാണോ?

പുരുഷവേഷം ധരിച്ചെത്തിയ സാക്ഷാദീശ്വരൻ തന്നെയാണോ ഈ അനുകമ്പയാണ്ടവൻ; അതോ ദിവ്യമായ മനുഷ്യരൂപം ധരിച്ചെത്തിയ സാക്ഷാത്ധർമം തന്നെയാണോ? ഇനിയും നേരിട്ടു ദൈവപുത്രനായി ജനിച്ച ക്രിസ്തുദേവനാണോ ഈ അനുകമ്പാമൂർത്തി; അതോ കരുണാ നിധിയായി വില തീരാത്ത രത്നമായി പ്രശോഭിച്ച നബിദേവൻ തന്നെയാണോ?

## പുരുഷാകൃതി പൂണ്ട ദൈവമോ?

എല്ലാ അവതാര പുരുഷന്മാർക്കും സത്യദർശികൾക്കും യോജിപ്പിക്കാവുന്നതാണീ വരി. ഗുരുദേവനെയും മറ്റും ഈശ്വരാവതാരമായി കണക്കാക്കുന്നതിൽ വല്ലായ്മയുള്ളവർ അനുകമ്പാദശകത്തിലെ ഇത്തരം വരികൾ വായിച്ചു മനനം ചെയ്യേണ്ടതാണ്. എന്തായാലും ഇവിടെ പരാമർശിച്ചിരിക്കുന്നതു കൃഷ്ണദ്വൈപായനനായ സാക്ഷാത് വ്യാസ മഹർഷിയെയാണെന്നു കരുതേണ്ടിയിരിക്കുന്നു. ഈശ്വരാവതാരങ്ങളിൽ ഒന്നായിട്ടാണ് വ്യാസൻ ഗണിക്കപ്പെട്ടിരി ക്കുന്നത്. ലോകത്തോടുള്ള വ്യാസന്റെ അനുകമ്പ അതിരറ്റതായിരുന്നു. അങ്ങനെയുള്ള വ്യാസഭഗവാനെ ഗുരുദേവൻ ഈ പട്ടികയിൽ വിട്ടുകളയാനും ഇടയില്ലല്ലോ.

ഒരു മുക്കുവത്തിയായ മത്സ്യഗന്ധിയിൽ പരാശരമഹർഷിക്കു ജനിച്ച പുത്രനാണു വ്യാസൻ. ഒരു ദ്വീപിൽ വച്ചു ജനിച്ചതുകൊണ്ട് 'ദ്വൈപായനൻ' എന്നും വ്യാസനു പേരുണ്ട്. ഈ വ്യാസനാണു വേദങ്ങളെ പകുത്തു ചിട്ടപ്പെടുത്തിയത്. അതുനിമിത്തം അദ്ദേഹം വേദവ്യാസനെന്നും അറിയപ്പെടുന്നു. ഉപനിഷത്തുകളിലെ സുസംഘടിതമായ അർഥഗ്രഹണത്തിനുവേണ്ടി വേദാന്ത ശാസ്ത്രമായ 'ബ്രഹ്മസൂത്രം രചിച്ചതും ഈ വ്യാസൻ തന്നെ. 'പഞ്ചമവേദം' എന്നു പ്രസിദ്ധമായിത്തീർന്നിട്ടുള്ള 'മഹാഭാരതം' രചിച്ച് അദ്ദേഹം ലോകത്തെ മുഴുവൻ എന്നെന്നേയ്ക്കുമായി അനുഗ്രഹിച്ചു. മഹത്തായ ഈ ഇതിഹാസത്തിലുള്ള ഭീഷ്മപർവത്തിലെ ഇരുപത്തിമൂന്നു മുതൽ നാൽപ്പതു വരെയുള്ള പതിനെട്ടധ്യായങ്ങ ളാണു ഭഗവത്ഗീത. ലോകത്തിന്നുവരെ വേദനിക്കുന്ന എത്ര എത്ര ജീവിതങ്ങളെയാണു ഗീത സമുദ്ധരിച്ചിട്ടുള്ളത്. ഇന്നും വ്യാസന്റെ ആ അനുകമ്പാമൃതം ലോകത്തെ തണുപ്പിച്ചുകൊണ്ടിരിക്കുന്നു. തുടർന്നു പുരാണങ്ങളും വ്യാസൻ രചിച്ചതായിട്ടാണു പ്രസിദ്ധി. അവയിൽ ഭാഗവതപുരാണം വേദമാകുന്ന കൽപതരുവിലെ പക്വഫലമായി പ്രശോഭിക്കുന്നു. ഭാരതത്തിലെ വേദപുരാണേതിഹാസസൂത്രശാഖകൾക്കെല്ലാം ഇത്രയധികം സംഭാവന ചെയ്ത ഈ 'പുരുഷാകൃതി പൂണ്ട ദൈവം' ഒരു മുക്കുവത്തിയുടെ മകനാണ്. അദ്ദേഹത്തിന്റെ പിതാവ് ഒരു പറച്ചിയുടെ മകനായ പരാശരൻ. ഇക്കാര്യം ഗുരുദേവൻ തന്നെ 'ജാതി നിർണയ'ത്തിലെ അഞ്ചാം

പദ്യത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. എന്നിട്ടും വേദപഠനവും മറ്റും പലർക്കും നിഷേധിക്കപ്പെട്ടത് സ്ഥാപിത താൽപര്യത്തിന്റെ അജ്ഞാനാന്ധകാരവും സ്വാർഥമോഹവുമാണെന്നു പറയേണ്ടതില്ലല്ലോ?

## നരദിവ്യാകൃതിപൂണ്ട ധർമമോ?

ഇതും അവതാരപുരുഷന്മാർക്കൊക്കെ യോജിപ്പിക്കാവുന്ന വരിയാണ്. എങ്കിലും ധർമം തന്നെ മൂർത്തീകരിച്ച രാമാവതാരത്തെയാണിവിടെ സൂചിപ്പിക്കുന്നതെന്നു കരുതേണ്ടിയിരിക്കുന്നു. മഹാഭാരതത്തിലെ ധർമപുത്രർക്ക് രാമനെപ്പോലെ അവതാരദിവ്യത്വം നൽകപ്പെട്ടിട്ടില്ല. വാൽമീകി രാമായണത്തിലെ ഒന്നാം സർഗം തന്നെ രാമൻ ധർമമൂർത്തിയായിരുന്നു എന്നു വെളിപ്പെടുത്തുന്നു. ഒരു ദിവസം വാൽമീകി നാരദനോടിങ്ങനെ ചോദിച്ചു:—

*കോന്വസ്മിൻ സാമ്പ്രതം ലോകേ*
*ഗുണവാൻ കശ്ചവീര്യവാൻ*
*ധർമജ്ഞശ്ചകൃതജ്ഞശ്ച*
*സത്യവാക്യോദൃഢവ്രതഃ* — *വാൽമീകി രാ. 1-2*

'ഈ ലോകത്ത് ഗുണവാനും വീര്യവാനുമായിട്ടുള്ളവനാരാണ്? ധർമജ്ഞനും കൃതജ്ഞനും സത്യവാക്കും ദൃഢവ്രതനുമായിട്ടുള്ളവനാരാണ്? വാൽമീകിയുടെ ഈ ചോദ്യത്തിനുത്തരമായിട്ടാണ് നാരദൻ രാമനെ ചൂണ്ടിക്കാണിക്കുന്നത്. തുടർന്നു രാമന്റെ ഗുണഗണങ്ങൾ നാരദൻ വിസ്തരിച്ചു വാൽമീകിയെ കേൾപ്പിക്കുന്നു. അയോദ്ധ്യയിൽ ദശരഥപുത്രനായി ജനിച്ച രാമൻ പിതൃവാക്യം സത്യമാക്കാനായി രാജ്യം വെടിഞ്ഞു വനവാസം അനുഷ്ഠിച്ചതും രാക്ഷസന്മാരെ നിഗ്രഹിച്ചു ധർമരക്ഷണം നിർവഹിച്ചതുമായരാമായണകഥ പ്രസിദ്ധമാണല്ലോ. രാമൻ മഹാതപസ്വിയും തത്ത്വവേദിയായ സമബുദ്ധിയുമായിരുന്നു. അധ്യാത്മരാമായണത്തിൽ രാമനെ പൂർണമായും ഈശ്വരാവതാരമായിട്ടാണംഗീകരിച്ചിരിക്കുന്നത്.

## പരമേശപവിത്ര പുത്രനോ?

ക്രിസ്തുദേവനെയാണിവിടെ പരാമർശിച്ചിരിക്കുന്നത്. താൻ ദൈവപുത്രനാണെന്നു ക്രിസ്തു സ്വയം തന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. യേശുവിന്റെ ജനനം തന്നെ അദ്ദേഹം ദൈവപുത്രനായിരുന്നു എന്നു തെളിയിക്കുന്നു. ക്രിസ്തു മേരിയുടെ മകനായി ജനിച്ചു. ജോസഫായിരുന്നു മേരിയെ വിവാഹം ചെയ്തിരുന്നത്. ജോസഫുമായി ദാമ്പത്യബന്ധത്തിലേർപ്പെടുന്നതിനു മുൻപു തന്നെ മേരി പരിശുദ്ധാത്മാവിനാൽ ഗർഭവതിയായിരുന്നു. ജോസഫ് ധർമിഷ്ഠനായിരുന്നു. അതുകൊണ്ട് അക്കാര്യം പരസ്യപ്പെടുത്താതെ മേരിയെ രഹസ്യമായി ഉപേക്ഷിക്കാൻ തീരുമാനിച്ചു. എന്നാൽ സ്വപ്നത്തിൽ ദൈവദൂതൻ പ്രത്യക്ഷനായി ജോസഫിനോടിങ്ങനെ പറഞ്ഞു. "ഭയപ്പെടരുത്, മേരിയുടെ ഗർഭം പരിശുദ്ധാത്മാവിൽ നിന്നും സംഭവിച്ചതാണ്. അവൾ പ്രസവിക്കുന്ന പുത്രനു നീ 'യേശു'വെന്നു പേരിടും. അവൻ ജനങ്ങളെ പാപത്തിൽ നിന്നും

രക്ഷിക്കും." അങ്ങനെ യേശു ജനിച്ചു. യഹൂദിയാ രാജ്യത്തിലെ ബത്‌ലേം എന്ന ദേശത്തിലാണു ക്രിസ്തു ജനിച്ചത്. അന്നു 'ഹിരോദ്' രാജവാണവിടം ഭരിച്ചിരുന്നത്. അക്കാലത്തു കിഴക്കുനിന്നും ചില ദൈവജ്ഞന്മാർ രാജനഗരമായ ജറുശലേമിലെത്തി. അവർ പറഞ്ഞു "യഹൂദന്മാരുടെ രാജാവു ജനിച്ചിരിക്കുന്നു. അക്കാര്യം പ്രകടമാക്കുന്ന നക്ഷത്രം ഞങ്ങൾ കിഴക്കു കണ്ടിരിക്കുന്നു. ഇദ്ദേഹത്തെ പ്രണമിക്കാനാണു ഞങ്ങളെത്തിയത്." ഇതറിഞ്ഞു ഹിറോദ് രാജാവ് ഭയചകിതനായി. ദൈവജ്ഞന്മാരെ പിന്തുടർന്നു ശിശുവിനെ നശിപ്പിക്കാൻ രാജാവു തീരുമാനിച്ചു. എന്നാൽ ദൈവദൂതൻ സ്വപ്നത്തിൽ വീണ്ടും ജോസഫിനു നിർദേശമരുളി " കുട്ടിയെയും അമ്മയയെയും അതിവേഗം ഈജിപ്റ്റിലേക്കു കൊണ്ടുപോവൂ. ഹിറോദ് കുട്ടിയെ നശിപ്പിക്കാനാഗ്രഹിക്കുന്നു. എന്റെ നിർദേശം കിട്ടിയതിനുശേഷമേ മടങ്ങാവൂ." ജോസഫ് അങ്ങനെ ചെയ്തു. ഹിറോദ് മരിക്കുന്നതുവരെ അവർ ഈജിപ്റ്റിൽ കഴിഞ്ഞുകൂടി. ഹിറോദിന്റെ മരണശേഷ ദൈവദൂതന്റെ നിർദേശപ്രകാരം ജോസഫ് കുഞ്ഞിനെയും കൊണ്ട് ഇസ്രായലിലേക്കു മടങ്ങി. എങ്കിലും ഹിറോദിന്റെ മകൻ ഭരിച്ചിരുന്ന യഹൂദിയയിലേക്കു മടങ്ങാൻ അദ്ദേഹം കൂട്ടാക്കിയില്ല. അതിനുപകരം അദ്ദേഹം ഗലീലിയയിലെ നസറേത് പട്ടണത്തിൽ താമസമാക്കി.

അക്കാലത്ത് സ്നാപകയോഹന്നാൻ ജനങ്ങളെ ജ്ഞാനസ്നാനം ചെയ്യിപ്പിച്ചുകൊണ്ട് അവിടെയെത്തി. അദ്ദേഹം പ്രഖ്യാപിച്ചു: "ചിത്തം ശുദ്ധമാക്കൂ, സ്വർഗരാജ്യം നമ്മുടെ കയ്യിലാണ്." ക്രിസ്തുവിന്റെ നിർബന്ധപ്രകാരം അദ്ദേഹത്തെയും യോഹന്നാൻ ജ്ഞാനസ്നാനം ചെയ്യിച്ചു. തുടർന്നു പരിശുദ്ധാത്മാവു ഒരു മാടപ്രാവിനെപ്പോലെ പ്രകാശം പരത്തിക്കൊണ്ട് യേശുവിന്റെ ഉള്ളിൽ പ്രത്യക്ഷപ്പെട്ടു. ഒരശരീരിയും കേൾക്കുകയുണ്ടായി. "ഇതെന്റെ പുത്രനാണ്, ഇവനിൽ ഞാൻ സന്തുഷ്ടനായിരിക്കുന്നു." അനന്തരം ക്രിസ്തു പല പരീക്ഷണങ്ങളും തരണം ചെയ്തു പവിത്രനായിത്തീർന്നു. ജനങ്ങൾ അദ്ദേഹത്തിന്റെ ഉപദേശം ചെവിക്കൊണ്ടു. ജനസമൂഹം അദ്ദേഹത്തെ പിൻതുടർന്നു. യേശു ഒരു പർവത്തിൽ കയറിനിന്നുകൊണ്ടു ജനങ്ങളെ അഭിസംബോധന ചെയ്തു. ഇതാണദ്ദേഹത്തിന്റെ പ്രസിദ്ധമായ ഗിരി പ്രസംഗം: "ദീനാത്മാക്കൾ ധന്യരാണു; സ്വർഗരാജ്യം അവരുടേതാണ്. കേഴുന്നവർ ധന്യരാണ്; അവർ സമാശ്വസിപ്പിക്കപ്പെടും. ശാന്തശീലർ ധന്യരാണ്; ഭൂമി അവരുടേതായിത്തീരും. ധർമത്തിനായി വിശക്കുന്നവരും ദാഹിക്കുന്നവരും ധന്യരാണ്; അവർ പൂർണമായും തൃപ്തരാക്കപ്പെടും. കാരുണ്യശാലികൾ ധന്യരാണ്; അവർക്കു കാരുണ്യം ലഭ്യമാകും. ചിത്തശുദ്ധി വന്നവർ ധന്യരാണ്. അവർ ഈശ്വരനെക്കാണും. ശാന്തി നൽകുന്നവർ ധന്യരാണ്; അവർ ഈശ്വരപുത്രന്മാരായി അറിയപ്പെടും. നീതിക്കുവേണ്ടി ഹനിക്കപ്പെടുന്നവർ ധന്യരാണ്; അവരുടേതാണ് സ്വർഗരാജ്യം." ഇങ്ങനെ തുടർന്നുപോകുന്നു ഗിരി പ്രസംഗം. പർവ്വതത്തിൽ നിന്നും അവരോഹണം ചെയ്ത ക്രിസ്തുവിനെ ജനസഞ്ചയം അനുഗമിച്ചു. വഴിമധ്യേ അദ്ദേഹം പലരുടെയും കഠിനരോഗങ്ങൾ ദർശനസ്പർശനങ്ങൾകൊണ്ടു ശമിപ്പിച്ചു. ആ കരുണാമൂർത്തി ഏറെ നാൾ ദുഃഖിതർക്കും

പീഡിതർക്കും അത്താണിയായി വർത്തിച്ചു. ക്രിസ്തുവിന്റെ പന്ത്രണ്ടു ശിഷ്യന്മാരാണു പ്രമുഖന്മാർ. യേശുവിന്റെ മഹത്വം വർധിച്ചതോടെ രാജവംശത്തിൽ നിന്നുള്ള ശത്രുതയും വളർന്നുവന്നു.

സ്നാപകയോഹന്നാൻ നേരത്തേ തന്നെ തടവുകാരനാക്കപ്പെട്ടിരുന്നു. തുടർന്ന് അദ്ദേഹം വധിക്കപ്പെടുകയും ചെയ്തു. ഒടുവിൽ രാജപക്ഷക്കാർ ക്രിസ്തുവിനെ വധിക്കാൻ തീരുമാനിച്ചു. ക്രിസ്തുശിഷ്യരിൽ ഒരാളായ ജൂഡാസ് മുപ്പതു വെള്ളിനാണയങ്ങൾ പ്രതിഫലം പറ്റിക്കൊണ്ടു സ്വഗുരുവിനെ ശത്രുക്കളുടെ കയ്യിലേൽപ്പിച്ചു. അങ്ങനെ ക്രിസ്തു ക്രൂശിക്കപ്പെട്ടു. തന്നെ ക്രൂശിച്ചവർക്കുപോലും മാപ്പു കൊടുക്കണേ എന്നായിരുന്നു ക്രിസ്തു കർത്താവിനേട് പ്രാർഥിച്ചത്. എന്നാൽ മൂന്നാം ദിവസം അദ്ദേഹം സമാധി സ്ഥലത്തു നിന്നും ഉയർത്തെഴുന്നേറ്റു. പതിനൊന്നു ശിഷ്യന്മാരെയും അനുഗ്രഹിച്ചു ക്രിസ്തുമത പ്രചരണത്തിനു നിയോഗിച്ചു. അങ്ങനെ ഇരുപതു നൂറ്റാണ്ടുകളായി പ്രചരിച്ചു വരുന്നതാണു ക്രിസ്തുമതം. തന്നെ ക്രൂശിച്ചവർക്കുപോലും കർത്താവിനോടു മാപ്പു നൽകാനപേക്ഷിച്ച ക്രിസ്തുദേവന്റെ അനുകമ്പയുടെ ആഴം അളക്കാൻ കഴിയാത്തതാണെന്നു പറയേണ്ടതില്ലല്ലോ. സത്യാനുഭവം വന്ന ഒരു ജ്ഞാനിക്കു മാത്രമേ ഇതു സാധ്യമാവൂ എന്നുള്ളതും ഓർക്കേണ്ടതാണ്. ക്രിസ്തുദേവന്റെ പരിശുദ്ധവും ത്യാഗപൂർണവുമായ ജീവചരിത്രവും ദിവ്യോപദേശങ്ങളും ഉൾക്കൊള്ളുന്ന വിശുദ്ധ പുസ്തകമാണ് ബൈബിൾ.

## കരുണാവാൻ നബി മുത്തുരത്നമോ?

കരുണാമയനായ നബിയെ മനുഷ്യ ജാതിയിലെ വിലതീരാത്ത രത്നമായിട്ടാണു ഗുരുദേവൻ കണക്കാക്കുന്നത്. ഇസ്ലാം മതസ്ഥാപനകനായ മുഹമ്മദ്നബി എ . ഡി . 569-ൽ അബ്ദുള്ളയുടെ മകനായി മെക്കായിൽ ജനിച്ചു. അക്കാലത്ത് അറബ് രാജ്യം മുഴുവനും അജ്ഞതയും അധർമവും വ്യാപിച്ചിരുന്നു. സംസ്കാരത്തിന്റെ കണികപോലും അവിടത്തെ ജനങ്ങളിൽ ഉണ്ടായിരുന്നില്ല. നിന്ദ്യമായ അധർമകർമങ്ങൾ അവർ അഭിമാനപൂർവം ചെയ്തുപോന്നു.

ഏകദൈവത്തെ ആരാധിക്കാനായി പണികഴിപ്പിച്ചിരുന്ന 'കാബാ'ക്ഷേത്രത്തിൽ മെക്കയിലെ ജനങ്ങൾ അക്കാലത്തു ബഹുദൈവങ്ങളുടെ വിഗ്രഹങ്ങൾ വച്ചരാധിച്ചു പോന്നിരുന്നു. ജനങ്ങളിൽ ഒരു വിഭാഗം ഇതിനെ എതിർത്തു. മുഹമ്മദ് അവരുടെ കൂട്ടത്തിൽ ഒരാളായിരുന്നു. അദ്ദേഹം മെക്കയ്ക്കടുത്തുള്ള വനത്തിൽ ഒരു ഗുഹയിൽ വർഷം തോറും ഒരു മാസക്കാലം ഏകാന്തധ്യാനത്തിൽ കഴിഞ്ഞുകൂടുക പതിവായിരുന്നു. ഏകദൈവത്തിൽ വിശ്വസിച്ചിരുന്നവർ അവരവരുടെ അന്തരാത്മാവിലാണു സത്യം കണ്ടെത്താൻ ശ്രമിച്ചിരുന്നത്. ഇങ്ങനെ ഒരു ദിവസം ഏകാന്ത ധ്യാനനിരതനായിരിക്കുമ്പോഴാണു മുഹമ്മദിന് ആദ്യത്തെ വെളിപാടുണ്ടാകുന്നത്. അന്നദ്ദേഹത്തിനു നാൽപ്പതു വയസ്സ് പ്രായമുണ്ടായിരുന്നു. ഈ വെളിപാടുണ്ടാകുമ്പോൾ

അദ്ദേഹം സമാധ്യവസ്ഥയിലായിരുന്നു. "നീ അള്ളായുടെ ദൂതനാണ്" എന്ന ദിവ്യവചനം അദ്ദേഹം കേട്ടു. ഈ ദിവ്യവചനത്തിന്റെ ഉറപ്പിൽ മുഹമ്മദ് മെക്കയിലെ ജനങ്ങളുടെ സത്യ പ്രവാചകനായി മാറി. അങ്ങനെ 'അള്ളായുടെ ദാസ'നായി ജനങ്ങളെ സേവിക്കുവാനും തീരുമാനിച്ചു.

ധ്യാനവേളയിൽ കേൾക്കാനിടയായ ദിവ്യവചനം 'വായിക്കൂ' എന്നു മുഹമ്മദിനോടു നിർദേശിച്ചു. അക്ഷരാഭ്യാസമില്ലാതിരുന്ന മുഹമ്മദ് അങ്ങനെ ധ്യാനത്തിൽ തെളിഞ്ഞതൊക്കെ വായിച്ചു. തുടർന്നു ജനങ്ങൾക്കതു വിവരിച്ചു കൊടുക്കുകയും ചെയ്തു. ധ്യാനത്തിൽ തെളിഞ്ഞതും അതിന്റെ വിവരണങ്ങളും ചേർന്നതാണ് ഇസ്ലാം മതത്തിന്റെ വേദപുസ്തകമായ 'ഖുറാൻ'. സത്യപ്രവാചകന്റെ വായന എന്നാണ് 'ഖുറാൻ' പദത്തിന്റെ താൽപര്യം. മനുഷ്യജീവിതത്തിന്റെ ലക്ഷ്യവും ലക്ഷ്യത്തെ പ്രാപിക്കുവാനുള്ള മാർഗങ്ങളും വിശുദ്ധ ഖുറാനിൽ വെളിപ്പെടുത്തിയിരിക്കുന്നു. അതിലെ ഉപദേശങ്ങളും ഉദ്ബോധനങ്ങളും ഉൾക്കൊണ്ടു ജീവിക്കുന്നവരുടെ ജീവിതം ധന്യമായിത്തീരുന്നു.

മൃഗപ്രായരായ മനുഷ്യരെ സർവവിധ അനുചിത ആചാരങ്ങളിൽ നിന്നു മോചിപ്പിച്ച് അവർക്കു നന്മയും ക്ഷേമവും ഉളവാക്കുന്നതിനായി മുഹമ്മദ് ജീവിതം അർപ്പിച്ചു. തത്ത്വപ്രബോധനം മൂലവും പ്രാർഥനകൊണ്ടും നയപൂർവമായ ഉപായങ്ങൾ വഴിയായും അവരെ ഉദ്ധരിക്കുവാൻ രാപകൽ പരിശ്രമിച്ചു. സംസ്കാര ശൂന്യരായ ജനങ്ങളിൽ നിന്ന് ഉപദ്രവങ്ങളും പീഡനങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു, കാരുണ്യമൂർത്തിയായ അദ്ദേഹം അവയെല്ലാം ക്ഷമാപൂർവം സഹിക്കുകയും തന്റെ സർവസ്വവും ജനങ്ങളെ ഉദ്ധരിക്കാനായി ബലിഅർപ്പിക്കുകയും ചെയ്തു. കാബായിലെ ജനങ്ങളിൽ നിന്ന് ശക്തിയായ എതിർപ്പുണ്ടായി. തന്റെ ആരാധകരിൽ പലരും നിർദയം വധിക്കപ്പെട്ടു. മെക്കായിലും ചുറ്റുപാടും മുഹമ്മദിന്റെ അനുയായികൾ വർധിച്ചുകൊണ്ടേയിരുന്നു. സമീപത്തുള്ള 'യാത്രിബ്' എന്ന പ്രദേശത്തിലെ എഴുപത്തിമൂന്നു മുസ്ലീങ്ങൾ മുഹമ്മദിന്റെ ശക്തരായ അനുയായികളായിത്തീർന്നു. എന്തായാലും ശത്രുക്കളുടെ കയ്യിൽപെടാതെ മുഹമ്മദിനു മെക്കായിൽ നിന്നും യാത്രിബിലേക്കു രക്ഷപ്പെടേണ്ടിവന്നു. അദ്ദേഹം യാത്രിബിലേക്കു യാത്ര തിരിച്ചതിന്റെ ആരംഭം സ്മരിക്കാനായിട്ടാണ് 'ഹിജ്റാവർഷം' രൂപംകൊണ്ടത്. എ. ഡി. 622 ജൂൺ 20–ാം തീയതിയാണിതു സംഭവിച്ചത്. മുഹമ്മദ് ജനിച്ച് അൻപത്തിമൂന്നു വർഷം കഴിഞ്ഞാണിതു സംഭവിച്ചത്. തുടർന്നു മുഹമ്മദ് യാത്രിബിന്റെ അധിപനായി വാഴിക്കപ്പെട്ടു. ആ കൊച്ചുരാജ്യം പത്തു വർഷംകൊണ്ടു അറേബ്യൻ സാമ്രാജ്യമായി വളർന്നു. ഒടുവിൽ മെക്കായിലെ വിഗ്രഹാരാധനക്കാർ മുഹമ്മദിനെ അനുസരിച്ചു. മുഹമ്മദ് ഇസ്ലാം മതത്തിന്റെ പ്രവാചകനായി അംഗീകരിക്കപ്പെടുകയും ചെയ്തു. 'ഹിജ്റാ' പത്താം വർഷത്തിൽ എ. ഡി. 632–ൽ തന്റെ അനുയായികൾക്ക് അള്ളായുടെ നിർദേശങ്ങൾ വെളിപ്പെടുത്തിക്കൊടുത്തിട്ട് അദ്ദേഹം ദേഹം വെടിയുകയും ചെയ്തു. ഇങ്ങനെ അജ്ഞതയിലും അധർമത്തിലും ആണ്ടുകിടന്ന ജനങ്ങളെ സമുദ്ധരിച്ചു ലോകത്തെമ്പാടുമുള്ള ജന

77-2003 29

ങ്ങൾക്കു സത്യപഥം തെളിച്ചു കൊടുക്കാനായി സ്വജീവിതം ബലിയർപ്പിച്ച കരുണാവാനായിരുന്നു നബി.

മതസ്ഥാപകന്മാരെയും അവതാരപുരുഷന്മാരെയും മാത്രമല്ല ഗുരുദേവൻ ഈ പട്ടികയിൽ അണിനിരത്തുന്നത്. പാണ്ഡിനാട്ടിൽ ജീവിച്ചിരുന്ന ജ്ഞാനികളായ പല സിദ്ധന്മാരെയും ഇവിടെ പാടിപ്പുകഴ്ത്തിയിരിക്കുന്നു. ജ്ഞാനനിധികളായ തമിഴ് വേദാന്ത ഗ്രന്ഥങ്ങളുടെ ഗാഢപരിചയം നേടിയിരുന്നയാളാണു ഗുരുദേവൻ. തമിഴ്നാട്ടിലെ മഹാ സിദ്ധന്മാരുടെ പാടലുകൾക്കു തുല്യമായി ഗുരുദേവൻ തമിഴിൽ തന്നെ 'തേവാരം' കൃതികൾ രചിച്ചിട്ടുള്ളതോർക്കുമ്പോൾ അവരുടെ ജീവിതവും കൃതികളുമായും തമിഴ്ഭാഷയുമായും ഗുരുദേവനുണ്ടായിരുന്ന ഗാഢപരിചയം എത്ര ആഴമേറിയതാണെന്നൂഹിക്കാവുന്നതാണ്. എട്ടാം പദ്യത്തിൽ പാണ്ഡിനാട്ടിലെ സുപ്രസിദ്ധരായ രണ്ടു മഹാസിദ്ധന്മാരുടെ നേർക്കാണു വിരൽ ചൂണ്ടിയിരിക്കുന്നത് തിരുജ്ഞാനസംബന്ധരും അപ്പരും.

8. ജ്വരമാറ്റി വിഭൂതികൊണ്ടു മു-
ന്നരിതാം വേലകൾ ചെയ്ത മൂർത്തിയോ?
അരുതാതെ വലഞ്ഞു പാടി ഔ-
ദരമാംനോവു കെടുത്ത സിദ്ധനോ?

വിഭൂതികൊണ്ട്-ഭസ്മം പൂശി; ജ്വരമാറ്റി-കുബ്ജപാണ്ഡ്യന്റെ ജ്വരം ഭേദമാക്കി; മുന്നരിതാം വേലകൾ-മുൻപാരും കാണിച്ചിട്ടില്ലാത്ത അത്ഭുതങ്ങൾ പലതും; ചെയ്ത-കാട്ടിയ; മൂർത്തിയോ-മഹാസിദ്ധനായിരുന്ന തിരുജ്ഞാ ന സംബന്ധരാണോ ഈ അനുകമ്പാമയൻ; അരുതാതെ വലഞ്ഞ്-ഒരു പോംവഴിയുമില്ലാതെ വേദന കൊണ്ടു പിടഞ്ഞ് ഒടുവിൽ; പാടി-ഭഗവത് കീർത്തനങ്ങൾ ആലപിച്ച്; ഔദരമാം നോവു-കടുത്ത വയറ്റുവേദന; കെടുത്ത-ഭേദമാക്കിയ; സിദ്ധനോ-മഹാജ്ഞാനിയായിരുന്ന 'അപ്പർ' എന്ന സിദ്ധനാണോ ഈ അനുകമ്പയാണ്ടവൻ.

ഭസ്മം പൂശി കുബ്ജപാണ്ഡ്യന്റെ ജ്വരം ഭേദമാക്കി മുൻപാരും കാണിച്ചിട്ടില്ലാത്ത അത്ഭുതങ്ങൾ പലതും കാട്ടിയ മഹാസിദ്ധനായിരുന്ന തിരുജ്ഞാനസംബന്ധരാണോ ഈ അനുകമ്പാമയൻ? ഒരു പോംവഴിയുമില്ലാതെ വേദനകൊണ്ടു പിടഞ്ഞ് ഒടുവിൽ ഭഗവത് കീർത്തനങ്ങൾ ആലപിച്ച് കടുത്ത വയറ്റുവേദന ഭേദമാക്കിയ മഹാജ്ഞാനിയായിരുന്ന 'അപ്പർ' എന്ന സിദ്ധനാണോ ഈ അനുകമ്പയാണ്ടവൻ?

### ജ്വരമാറ്റി വിഭൂതികൊണ്ട്

തിരുജ്ഞാനസംബന്ധർ കുബ്ജപാണ്ഡ്യന്റെ ജ്വരം ഭസ്മം പൂശി ഭേദമാക്കിയ സംഭവമാണിവിടെ സൂചിപ്പിച്ചിരിക്കുന്നത്. അപ്പർ, സുന്ദരർ, മാണിക്കവാചകർ, തിരുജ്ഞാനസംബന്ധർ എന്നിവർ തമിഴ്നാട്ടിൽ ജീവിച്ചിരുന്ന സമകാലീനരായ മഹാസിദ്ധന്മാരായിരുന്നു. ഹാലാസ്യ മാഹാത്മ്യത്തിലെ അറുപത്തൊൻപതാമധ്യായത്തിൽ അറുപത്തിരണ്ടാം ലീലയായി തിരു

ജ്ഞാനസംബന്ധരുടെ കഥ ചേർത്തിട്ടുണ്ട്. ബ്രഹ്മപുരത്തിലെ ശിവഭക്തനായ ഒരു വിപ്രന്റെ മകനായി സാക്ഷാത് കുമാരൻ തന്നെ അവതരിച്ചതാണു തിരുജ്ഞാനസംബന്ധരെന്നത്രേ ഐതിഹ്യം. ദേവി തന്നെയാണു കുഞ്ഞിനെ പാലൂട്ടി വളർത്തിയത്. കുട്ടി ചെറുപ്പത്തിൽ തന്നെ വലിയ ജ്ഞാനിയും കവിയും ആയിത്തീർന്നു. അക്കാലത്തു പാണ്ഡ്യദേശം ഭരിച്ചിരുന്ന കുബ്ജപാണ്ഡ്യന് അതികഠിനമായ ഒരു ജ്വരം ബാധിച്ചു. പല വൈദ്യന്മാരെയും സിദ്ധന്മാരെയും കൊണ്ടൊക്കെ ചികിൽസിപ്പിച്ചു നോക്കി. ഒരു കുറവും ഉണ്ടായില്ല. ഒടുവിൽ ബന്ധുക്കൾ തിരുജ്ഞാനസംബന്ധരെ ശരണം പ്രാപിച്ചു. അദ്ദേഹം കൊട്ടാരത്തിലെത്തി ശിവനെ സ്മരിച്ചുകൊണ്ട് രാജാവിന്റെ ദേഹത്തു ഭസ്മം പൂശി അതോടെ ജ്വരം പൂർണമായും ശമിച്ചു. രാജാവിനൽപ്പം കൂനുണ്ടായിരുന്നു. കുബ്ജപാണ്ഡ്യൻ എന്ന പേരു വന്നതുതന്നെ അക്കാരണത്താലായിരുന്നു. ജ്ഞാനനിധിയായിരുന്ന ബാലൻ കൂനുതീർത്ത് അദ്ദേഹത്തെ സുന്ദരനാക്കി. അങ്ങനെ കുബ്ജപാണ്ഡ്യൻ സുന്ദരപാണ്ഡ്യനെന്നു പ്രസിദ്ധനായിത്തീർന്നു. തുടർന്നു രാജാവ് തിരുജ്ഞാനസംബന്ധരെ പ്രണമിച്ചു മഹാശിവഭക്തനായിത്തീർന്നു. ശിവ സംബന്ധികളായ മധുരഗാനങ്ങൾ രചിച്ചാലപിച്ചുകൊണ്ടായിരുന്നു തിരുജ്ഞാനസംബന്ധർ കാലം കഴിച്ചുപോന്നിരുന്നത്. തിരുജ്ഞാനസംബന്ധർ സ്വപ്നത്തിൽ ദർശനം നൽകി ജ്ഞാനോപദേശം ചെയ്തതിന്റെ ഫലമായിട്ടാണ് 'കണ്ണുടയവള്ളലാർ' 'ഒഴുവിലൊടുക്ക'മെന്ന പ്രശസ്തമായ വേദാന്തകൃതി രചിച്ചതെന്നാണു പ്രസിദ്ധി. ഇങ്ങനെ ദുഃഖപരവശരായവരുടെ ദുഃഖം അകറ്റുന്നതിനും ദൈവസാക്ഷാത്കാരം നേടുന്നതിനുള്ള മാർഗങ്ങൾ കാട്ടിക്കൊടുക്കുന്നതിനും കാരുണ്യപൂർവം 'മുന്നരിതാം വേലകൾ പലതും ചെയ്ത മഹാസിദ്ധനായിരുന്നു തിരുജ്ഞാനസംബന്ധർ. അദ്ദേഹം പത്നീസമേതനായി പ്രഭാപൂരത്തിൽ ലയിച്ച് ഉടലോടെ സ്വർഗത്തുപോയി എന്നാണു പറയപ്പെടുന്നത്.

### ഔദരമാം നോവു കൊടുത്ത സിദ്ധനോ?

'അപ്പർ' ഭഗവാനെ പാടിപ്പുകഴ്ത്തി സ്വന്തം വയറ്റു വേദന ശമിപ്പിച്ച സംഭവമാണിവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. അപ്പർ, സുന്ദരർ, മാണിക്യവാചകർ, തിരുജ്ഞാനസംബന്ധർ തുടങ്ങി മഹാസിദ്ധന്മാരുടെ ചരിത്രങ്ങൾ 'പെരിയപൂരാണം' എന്ന പ്രസിദ്ധമായ തമിഴ് ഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ട്. തെക്ക് ആർക്കാട്ടു ജില്ലയിൽ 'തിരുവാമൂർ' എന്ന സ്ഥലത്താണ് അപ്പർ ഭൂജാതനായത്. 'പുഗലനാർ' എന്നായിരുന്നു അച്ഛന്റെ പേർ. 'മദിനിയാർ' എന്നായിരുന്നു അമ്മയുടെ പേർ. ശൈവവെള്ളാളദമ്പതിമാരായിരുന്നു ഇവർ. 'മരുൾനീക്കിയാർ' എന്നായിരുന്നു അപ്പരുടെ ആദ്യത്തെപ്പേർ. ഒരിക്കൽ തിരുജ്ഞാനസംബന്ധർ 'മരുൾനീക്കിയാരെ' സന്ദർശിക്കുകയും 'അപ്പാ' എന്നു സ്നേഹപൂർവം വിളിക്കുകയും ചെയ്തു. അന്നുമുതൽ അദ്ദേഹം 'അപ്പർ' എന്നപേരിൽ പ്രസിദ്ധനായി. അപ്പർ ബാലനായിരിക്കുമ്പോൾ തന്നെ അച്ഛനമ്മമാർ മരിച്ചു. തുടർന്നു സഹോദരിയായ തിലകവതിയാരുടെ മേൽനോട്ടത്തിലാണദ്ദേഹം വളർന്നത്. അക്കാലത്തു നാട്ടിൽ ജൈനമതത്തിനു നല്ല പ്രചാരം ലഭി

ച്ചിരുന്നു. അതുനിമിത്തം മരുൾനീക്കിയാർ ജൈനമതം സ്വീകരിച്ചു. ഈ സംഭവം തിലകവതിയാരെ വല്ലാതെ ദുഃഖിതയാക്കി. 'തന്റെ അനുജനെ വീണ്ടും ശിവഭക്തനാക്കണേ' എന്ന് ആ സഹോദരി ഹൃദയംനൊന്തു ഭഗവാനോടു പ്രാർഥിച്ചു. ഭഗവാൻ സ്വപ്നത്തിൽ അവരോടിങ്ങനെയരുളി. "നിന്റെ അനുജൻ ഒരുത്തമ ഭക്തനാണ്. വയറ്റുവേദനയുണ്ടാക്കി ഞാനവനെ വഴിതിരിച്ചുകൊള്ളാം" താമസിയാതെ മരുൾനീക്കിയാർ ഒരുദരരോഗിയായിത്തീർന്നു. പല ഉപായങ്ങളും നോക്കിയിട്ടും രോഗം ശമിച്ചില്ല. ഒടുവിൽ തിലകവതിയാർ 'നമഃ ശിവായ' മന്ത്രം ഉപദേശിച്ചു വയറ്റിൽ ഭസ്മം പൂശി. അനന്തരം ക്ഷേത്രനടയിലെത്തി സഹോദരൻ ഭഗവാനേ തുടരെത്തുടരെ പാടിസ്തുതിച്ചു. വയറ്റുവേദന നിശ്ശേഷം മാറിയെന്നല്ല, ആ മഹാഭക്തനിൽ നിന്നും ഒരു ഭക്തിഗാനനിർഝരി തന്നെ പ്രവഹിക്കാനും തുടങ്ങി. ധർമസേനൻ, തിരുനാവുക്കരശുനയനാർ എന്നൊക്കെ അപ്പർക്കു വേറെയും പേരുകളുണ്ട്. 'അപ്പൂതി അടികൾ' എന്ന ഒരു ബ്രാഹ്മണൻ ഭക്തിപുരസരം തിരുനാവുക്കരശുനയനാരുടെ ശിഷ്യത്വം സ്വീകരിച്ചു. ഒരു ദിവസം ഈ ശിഷ്യൻ ഗുരുവിനെ തന്റെ മഠത്തിലേക്കു കൂട്ടിക്കൊണ്ടുപോയി പൂജിച്ചു ഭക്ഷണം നൽകാനൊരുമ്പെട്ടു. എന്നാൽ രാത്രി ഇല മുറിക്കാൻ പോയ ബ്രാഹ്മണപുത്രൻ സർപ്പദംശനമേറ്റു മരണമടഞ്ഞു. ഇതുകേട്ട തിരുനാവുക്കരശുനയനാർ കുട്ടിയുടെ മൃതദേഹം ക്ഷേത്രസന്നിധിയിൽ കൊണ്ടുവന്നു കിടത്തി കരുണാമയവും ഭക്തിനിർഭരവുമായ ഒരു ഗാനം നിർമിച്ചു പാടി. അതോടെ കുട്ടി ജീവിച്ചെഴുന്നേറ്റു. അപ്പരുടെ കാരുണ്യാതിരേകത്തിന് ഒരതിരില്ലായിരുന്നു തിരുജ്ഞാനസംബന്ധരും അപ്പരും പലതവണ കൂടിക്കാണുകയും ഒരുമിച്ചുതാമസിക്കുകയും ചെയ്തിരുന്നു. ഒരിക്കൽ അപ്പർ തിരുജ്ഞാനസംബന്ധരുടെ പല്ലക്ക് അദ്ദേഹം അറിയാതെ കുറേ ദൂരം ചുമന്നു. ഇതറിഞ്ഞ നിമിഷം തന്നെ തിരുജ്ഞാനസംബന്ധർ പല്ലക്കിൽ നിന്നുമിറങ്ങി അപ്പരെ നമസ്കരിച്ചു. അപ്പരും തിരിച്ചു പ്രണാമമർപ്പിച്ചു. കാരുണ്യവും ഭക്തിയും തമിഴ്നാട്ടിൽ വാർന്നൊഴുകിയിരുന്ന കാലമായിരുന്നു ഈ മഹാ സിദ്ധന്മാരുടെ ജീവിതകാലം.

തിരുജ്ഞാനസംബന്ധർ, അപ്പർ, മാണിക്കവാചകർ, സുന്ദരർ ഇവർ സമകാലീനന്മാരായിരുന്നുവെന്നു മുൻപു പറഞ്ഞുവല്ലോ. മാണിക്കവാചകരുടെയും സുന്ദരരുടെയും ജീവിതകഥകളെ സൂചിപ്പിക്കുന്നതാണടുത്ത പദ്യം.

9. ഹരനന്നെഴുതി പ്രസിദ്ധമാം
മറയൊന്നോതിയ മാമുനീന്ദ്രനോ?
മരിയാതുടലോടുപോയൊര-
പ്പരമേശന്റെ പരാർഥ്യഭക്തനോ?

ഹരനന്നെഴുതി-താൻ ചൊല്ലിക്കൊടുത്തു സാക്ഷാത് ശിവൻതന്നെ എഴുതിയെടുത്ത; പ്രസിദ്ധമാം-പ്രസിദ്ധമായ;; മറയൊന്നോതിയ-വേദം വിരചിച്ച; മാമുനീന്ദ്രനോ-മഹാ സിദ്ധനാണോ ഈ അനുകമ്പയാണ്ടവൻ; മരിയാ തുടലോടു-ജീവിച്ചിരിക്കവേ ദേഹത്തോടെ; പോയൊരപ്പരമേശന്റെ പരാർഥ്യ ഭക്തനോ-സ്വർഗത്തുപോയ പരമകാരുണികനായ ശിവഭക്തനാണോ ഈ അനുകമ്പാ മൂർത്തി.

താൻ ചൊല്ലിക്കൊടുത്തു സാക്ഷാത്ശിവൻ തന്നെ എഴുതിയെടുത്ത പ്രസിദ്ധമായ വേദം വിരചിച്ച മഹാസിദ്ധനാണോ ഈ അനുകമ്പ യാണ്ടവൻ. ജീവിച്ചിരിക്കവേ ദേഹത്തോടെ സ്വർഗത്തുപോയ പരമകാരുണികനായ ശിവ ഭക്തനാണോ ഈ അനുകമ്പാമൂർത്തി.

## മറയൊന്നോതിയ മാമുനീന്ദ്രനോ?

'മാണിക്കവാചകരാ'ണിവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നത്. അദ്ദേഹ ത്തിന്റെ സത്യസാരമുൾക്കൊള്ളുന്ന ഗാനങ്ങളാണിവിടെ സൂചിതമായിരിക്കുന്ന മറ. 'തിരുവാചക'മെന്നപേരിൽ പ്രസിദ്ധിയാർജിച്ചിട്ടുള്ളതാണദ്ദേഹത്തിന്റെ ഗാനങ്ങൾ. മധുരയ്ക്കടുത്തു 'വടവൂർ' ഗ്രാമത്തിലാണു മാണിക്കവാചകർ ജനി ച്ചത്. അതുകൊണ്ട് 'വടവൂരാൻ' എന്നായിരുന്നു അദ്ദേഹത്തിന്റെ ആദ്യത്തെ നാമം. ചെറുപ്പത്തിൽതന്നെ മഹാപണ്ഡിതനായിത്തീർന്ന വടവൂരാൻ അക്കാ ലത്തെ പാണ്ഡ്യ രാജാവായ 'അരിമർദന'ന്റെ മന്ത്രിയായി നിയമിക്കപ്പെട്ടു. വടവൂരാൻ വലിയ ശിവഭക്തനായിരുന്നു. 'ബ്രഹ്മരായർ' എന്നൊരു സ്ഥാന പ്പേരും രാജാവദ്ദേഹത്തിനു നൽകി. ഒരിക്കൽ രാജാവിനു കുതിരകൾ വാങ്ങാ നായി ബ്രഹ്മരായർ നാഗപ്പട്ടണത്തിനടുത്തുള്ള 'പെരുന്തുറ' എന്ന തുറമുഖ ത്തെത്തി. അവിടെ ഒരു ശിവക്ഷേത്രമുണ്ടായിരുന്നു. അവിടെവച്ചു സാക്ഷാത് ശിവൻ തന്നെ ഒരു വൃദ്ധന്റെ വേഷത്തിൽ വടവൂരാന്റെ അടുത്തെത്തി ജ്ഞാനോപദേശം ചെയ്തു. മന്ത്രിപദവി വെടിഞ്ഞ് അങ്ങനെ അദ്ദേഹം ഒരു ഭിക്ഷുവായിത്തീർന്നു. സന്ന്യാസിയായിത്തീർന്ന വടവൂരാൻ ഭക്തിനിർഭരങ്ങ ളായ ഗാനങ്ങൾ രചിച്ചു. സദാ ഭഗവാനെ പാടിപ്പുകഴ്ത്തിക്കൊണ്ടേയിരുന്നു. അങ്ങനെയിരിക്കെ ഒരു ദിവസം ശിവൻ പ്രത്യക്ഷനായി ഇപ്രകാരം അരുളി ച്ചെയ്തു "നിന്റെ ഗാനങ്ങൾ അതീവമധുരങ്ങളാണ്. അതുകൊണ്ട് കവിക ളുടെ രത്നം എന്നർഥമുള്ള 'മാണിക്കവാചകർ' എന്ന ബിരുദനാമം നിനക്കു ഞാൻ സമ്മാനിക്കുന്നു." അങ്ങനെ വടവൂരാൻ 'മാണിക്കവാചകരെ'ന്നു പ്രസി ദ്ധനായിത്തീർന്നു. മാണിക്കവാചകരുടെ കീർത്തി നാടെങ്ങും പരന്നു. ഒരി ക്കൽ ഒരു വൃദ്ധൻ അദ്ദേഹത്തെ സമീപിച്ച് ഇങ്ങനെ പറഞ്ഞു: "നിന്റെ ഭക്തി നിർഭരങ്ങളായ ഗാനങ്ങൾ എനിക്കു പകർത്തിയെടുക്കാൻ ആഗ്രഹമുണ്ട്". മാണിക്കവാചകർ ഗാനങ്ങൾ ആലപിച്ചു. വൃദ്ധൻ പകർത്തിയെടുത്തു. വൃദ്ധൻ അതുംകൊണ്ട് അവിടെ നിന്നു പോവുകയും ചെയ്തു. അടുത്തദിവസം പൂജാരി ക്ഷേത്രനട തുറന്നപ്പോൾ നടരാജവിഗ്രഹത്തിനടുത്ത് ഒരു താളിയോ ലഗ്രന്ഥം കാണാനിടയായി. അതിനടിയിൽ ഇങ്ങനെ കുറിച്ചിരുന്നു. "മാണി ക്കവാചകർ ചൊല്ലിക്കേൾപ്പിച്ചത്, നടരാജൻ കുറിച്ചിട്ടത്." ഇതു തന്നെയാണു പിൽക്കാലത്ത് 'ഹരനന്നെഴുതി പ്രസിദ്ധമാം മറ'യായി നാടെങ്ങും പ്രചരി ച്ചത്. മാണിക്കവാചകർ നടരാജവിഗ്രഹത്തിൽ നിന്നും പുറപ്പെട്ട പ്രഭയിൽ ലയിച്ച് ഉടലോടെ സ്വർഗത്തു പോയി എന്നാണു പ്രസിദ്ധി.

## പരമേശ്വരന്റെ പരാർഥ്യഭക്തനോ?

സുന്ദരമൂർത്തി നായനാരുടെ ജീവിതത്തെയാണിവിടെ വിശേഷിച്ചു പരാ മർശിച്ചിരിക്കുന്നത്. അദ്ദേഹം വെള്ളാനപ്പുറത്തു കയറി മാംസാസ്ഥിമയമായ

ദേഹത്തോടുകൂടിത്തന്നെ സ്വർഗത്തുപോയി എന്നാണു പ്രസിദ്ധി. നായനാർ പാണ്ഡിനാട്ടിൽ ഒരു ബ്രാഹ്മണ കുലത്തിലാണു ജനിച്ചത്. ശിവപാർഷദന്മാരിൽ ഒരാളാണ്. ശിവശാപം നിമിത്തമാണ് സുന്ദരമൂർത്തി നായനാരായി പിറന്നത് എന്നത്രേ പ്രസിദ്ധി. അതിരറ്റ ശിവഭക്തിയുടെ പാരമ്പര്യമുള്ള കുടുംബത്തിലാണു ജനിച്ചത്. നായനാരുടെ വിവാഹത്തിനുള്ള എല്ലാ ഏർപ്പാടുകളും പൂർത്തിയാക്കി. എന്നാൽ സാക്ഷാത്പരമശിവൻ തന്നെ ഒരു വൃദ്ധന്റെ വേഷത്തിൽ വന്നു വിവാഹം മുടക്കി. തുടർന്നു സുന്ദരമൂർത്തിക്കു ജ്ഞാനോദയമുണ്ടാവുകയും ശിവനെ നേരിട്ടു ദർശിക്കാൻ ഭാഗ്യമുണ്ടാവുകയും ചെയ്തു. തുടർന്നു ശിവഗാനങ്ങൾ രചിച്ചാലപിച്ചുകൊണ്ട് അദ്ദേഹം ജീവിതം കഴിച്ചുകൂട്ടി.

ചേരമാൻപെരുമാൾ കേരളം ഭരിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അത്. പെരുമാൾ വലിയൊരു ശിവഭക്തനായിരുന്നു എന്നും പ്രഭാതത്തിൽ ഭക്തിപൂർവം അദ്ദേഹം ശിവപൂജ നടത്തിയിരുന്നു. ശിവപൂജാവേളകളിൽ ഭഗവാന്റെ സാന്നിധ്യം സൂചിപ്പിച്ചുകൊണ്ട് ചിലമ്പൊലി കേൾക്കുക പതിവായിരുന്നു. അങ്ങനെ കഴിയവേ ഒരു ദിവസം ചിലമ്പൊലി കേൾക്കാനിടയായില്ല. രാജാവു വല്ലാതെ വിഷണ്ണനായി. ഭഗവാനു തന്നിൽ എന്തോ അപ്രീതിയുണ്ടെന്നു ധരിച്ചു. ഇനി താൻ ജീവിച്ചിരുന്നിട്ടു കാര്യമില്ലെന്നു കരുതി മരിക്കാനൊരുമ്പെട്ടു. പെട്ടെന്നു ചിലമ്പൊലി കേട്ടു എന്നു മാത്രമല്ല ഇങ്ങനെ ഒരശരീരിയും കേൾക്കുമാറായി. "പാണ്ഡിനാട്ടിൽ തിരുവാലൂർ എന്ന സ്ഥലത്ത് ഒരു മഹാഭക്തൻ എന്നെക്കുറിച്ചു ഗാനങ്ങൾ രചിച്ചാലപിച്ചുകൊണ്ടിരിക്കുന്നു, ഞാൻ അങ്ങോട്ടു ശ്രദ്ധിച്ചുപോയതുകൊണ്ടാണു ചിലമ്പൊലി കേൾപ്പിക്കാൻ അൽപം വൈകിയത്." ഇതു കേട്ട പെരുമാൾ അങ്ങനെയൊരു മഹാഭക്തനുണ്ടെങ്കിൽ അദ്ദേഹത്തെ ചെന്നു കാണുകതന്നെയെന്നു തീരുമാനിച്ചു. അപ്പോൾ തന്നെ യാത്രതിരിച്ചു അവിടെച്ചെന്നു സുന്ദരമൂർത്തി നായനാരെ ദർശിച്ചു കുമ്പിട്ടു കൂപ്പി അദ്ദേഹത്തെ ഗുരുവായി അംഗീകരിക്കുകയും ചെയ്തു. തിരുജ്ഞാനസംബന്ധരും, അപ്പരും സുന്ദരരും പാടിയ ശിവഗാനങ്ങളാണു തമിഴിൽ പ്രസിദ്ധമായിത്തീർന്നിട്ടുള്ള 'തേവാരം' കൃതികൾ. ചേരമാൻ പെരുമാൾ നായനാരെ കേരളത്തിലേയ്ക്കു കൂട്ടിക്കൊണ്ടുവന്നു. നായനാർ 'തിരുവഞ്ചിക്കുളത്തു' താമസമാക്കി ഒടുവിൽ ശിവപ്രീതിക്കു പാത്രമായി വെള്ളാനയുടെ പുറത്തുകയറി നായനാർ ഉടലോടെ കൈലാസത്തേയ്ക്കു പോയി എന്നാണു പ്രസിദ്ധി. ഗുരുശുശ്രൂഷ ചെയ്തു കൊണ്ടു പുറകേ പോയ പെരുമാളും നായനാരോടൊപ്പം ഉടലോടെ സ്വർഗത്തെത്തിച്ചേർന്നു. സുന്ദരഗുരുവിന്റെ ഈ ശിഷ്യവാത്സല്യവും കൂടി മനസ്സിൽ കണ്ടുകൊണ്ടായിരിക്കാം 'പരാർഥ്യ ഭക്തനോ?' എന്നു പദ്യത്തിൽ അദ്ദേഹത്തെ പരാമർശിച്ചിരിക്കുന്നത്. ഇവർ രണ്ടുപേരും ഉടലോടെ കൈലാസത്തു പോകുന്നത് കണ്ടിട്ട് 'ഔവയാർ'ക്കും ഉടലോടെ കൈലാസത്തെത്താൻ കൗതുകം ജനിച്ചു. തിരുക്കുറളിന്റെ കർത്താവായ 'തിരുവള്ളുവരു'ടെ മൂത്തസഹോദരിയാണു ഔവയാർ. സരസ്വതിയുടെ അവതാരമായി പരിഗണിക്കപ്പെടുന്ന ഔവയാർ അനേകം വേദാന്തഗ്രന്ഥങ്ങൾ രചിച്ചിട്ടും നാടുനീളെ നടന്നു ജ്ഞാനപ്രകാശം പര

ത്തിയും തമിഴ്നാട്ടിനെ അമരനാടാക്കിത്തീർത്ത മഹാ തപസ്വിനിയായിട്ടാണ് അറിയപ്പെടുന്നത്. എന്തായാലും ഉടലോടെ കൈലാസത്തെത്താൻ കൊതിച്ച ഔവയാർ ഗണപതിയെ ആരാധിച്ചു പ്രസന്നനാക്കി. ഗണപതി വിശ്വരൂപം ധരിച്ച് സുന്ദരമൂർത്തി നായനാരും ചേരമാൻ പെരുമാളും കൈലാസത്തെ ത്തുന്നതിനു മുൻപു തന്നെ ഔവയാറെ കൈലാസത്തെത്തിച്ചു എന്നാണൈ തിഹ്യം. 'പരാർഥ്യഭക്തനോ' എന്നു വിശേഷിപ്പിച്ചിരിക്കുന്നതുകൊണ്ട് ശ്ലോക ത്തിൽ പരാമർശിക്കപ്പെട്ടിരിക്കുന്നതു സുന്ദരമൂർത്തി നായനാരാണെന്നു സ്പഷ്ടം. മഹാഭക്തന്മാരുടെയും ജ്ഞാനികളുടെയും ചരിത്രങ്ങൾ പരിശോ ധിച്ചാൽ പലരും ഉടലോടെ സ്വർഗത്തു പോയതായിട്ടാണു പരാമർശിച്ചു കാണുന്നത്. പ്രഭാപൂരത്തിൽ ലയിച്ചു ശരീരം മറഞ്ഞു സ്വർഗത്തെത്തുന്ന തായിട്ടാണു ചിത്രീകരിച്ചിട്ടുള്ളത്. തിരുജ്ഞാനസംബന്ധരുടെയും മാണിക്ക വാചകരുടെയും കഥ മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഭക്തനന്ദനാർ, രാമലിംഗ സ്വാമികൾ, ചൈതന്യമഹാപ്രഭു വില്വമംഗലം, പൂന്താനം എന്നു തുടങ്ങിയവ രൊക്കെ ഈ ലിസ്റ്റിൽ പെടുന്നവരാണ്. പുരാണ കഥാപാത്രമായ ധർമപുത്രർ വിമാനത്തിലേറി നേരിട്ടു തന്നെ സ്വർഗത്തെത്തിയതായിട്ടാണു കഥ. ഒരു പക്ഷെ ജ്ഞാനിയുടെ ജീവന്മുക്തിയെ പരോക്ഷമായി പരാമർശിക്കുന്നതാ യിരിക്കാം ഈ ഉടലോടെയുള്ള സ്വർഗപ്രാപ്തി. അനുകമ്പാമയനായ ജ്ഞാനി ജീവിച്ചിരിക്കുമ്പോൾ തന്നെ മുക്തനായിത്തീരുന്നു എന്നു താൽപര്യം.

അനുകമ്പാമൂർത്തികളുടെ ഈ പട്ടികയിൽ ജ്ഞാനികളെയും സിദ്ധ ന്മാരെയും അവതാര പുരുഷന്മാരെയും മാത്രമല്ല മറ്റു ചില പുരാണപുരുഷ ന്മാരെയും കൂടി ഉൾപ്പെടുത്തിക്കൊണ്ടു കൃതി ഉപസംഹരിക്കുകയാണു ഗുരു ദേവൻ പത്താം ശ്ലോകത്തിൽ.

10. നരരൂപമെടുത്തു ഭൂമിയിൽ
പെരുമാറീടിന കാമധേനുവോ?
പരമാത്ഭുതദാനദേവതാ-
തരുവോയീയനുകമ്പയാണ്ടവൻ.

നരരൂപമെടുത്തു-മനുഷ്യശരീരം സ്വീകരിച്ചു; ഭൂമിയിൽ പെരുമാറീ ടിന-ഭൂമിയിൽ വന്നു ലോക സംഗ്രഹം നടത്തുന്ന; കാമധേനുവോ-ദേവപ ശുവായ കാമധേനുവാണോ ഈ അനുകമ്പാമൂർത്തി?; പരമാത്ഭുത ദാനദേവ താതരുവോ-അത്ഭുതം തോന്നിക്കത്തക്കവണ്ണം ആർക്കും ചോദിക്കുന്നതെന്തും ദാനം ചെയ്യുന്ന ദേവവൃക്ഷമായ കൽപ്പവൃക്ഷമാണോ; ഈ അനുകമ്പയാണ്ട വൻ-ഈ അനുകമ്പാമയനായ പുരുഷൻ?

മനുഷ്യശരീരം സ്വീകരിച്ചു ഭൂമിയിൽ വന്നു ലോകസംഗ്രഹം നട ത്തുന്ന ദേവപശുവായ കാമധേനുവാണോ ഈ അനുകമ്പാമൂർത്തി? അത്ഭുതം തോന്നിക്കത്തക്കവിധം ആർക്കും ചോദിക്കുന്ന എന്തും ദാനം ചെയ്യുന്ന ദേവവൃക്ഷമായ കൽപ്പ വൃക്ഷമാണോ ഈ അനുകമ്പാമയനായ പുരുഷൻ?

## പെരുമാറീടിന കാമധേനുവോ?

ആർക്കും അവരവരുടെ ഏതു സങ്കൽപ്പവും സാധിച്ചുകൊടുക്കുന്ന ദേവ പശുവാണു കാമധേനു. അനുകമ്പാമയന്മാരായ ദിവ്യപുരുഷന്മാർക്കാർക്കും യോജിപ്പിക്കാവുന്നതാണീ വിശേഷണം. എങ്കിലും ചില പുരാണകഥാപാത്ര ങ്ങളിൽ ഇതത്യന്തം യോജിക്കുന്നതായി കാണുന്നുണ്ട്. ശിബിയും പൃഥുവും അങ്ങനെയുള്ള രണ്ടു കഥാപാത്രങ്ങളാണ്. ചന്ദ്രവംശ ചക്രവർത്തിയായിരുന്ന യയാതിയുടെ ദൗഹിത്രനും ഉശീനരരാജാവിന്റെ പുത്രനുമായിരുന്നു ശിബി ചക്രവർത്തി. വലിയ ധർമിഷ്ഠനും ദാനശീലനുമായിരുന്നു അദ്ദേഹം. അദ്ദേ ഹത്തിന്റെ യശസ്സു ദേവലോകത്തെത്തി. അഗ്നിയും ഇന്ദ്രനും കൂടി ശിബി യുടെ മഹത്വം പരീക്ഷിച്ചറിയാൻ ഒരുമ്പെട്ടു. അഗ്നി ഒരു പ്രാവിന്റെ രൂപം കൈക്കണ്ടു. ഇന്ദ്രൻ ഒരു കഴുകന്റെ രൂപവും. കഴുകൻ പ്രാവിനെ ഭക്ഷിക്കാ നെന്നവണ്ണം ഓടിച്ചു. പ്രാവ് ഓടിച്ചെന്നു ശിബി ചക്രവർത്തിയുടെ മടിയിൽ കയറി അഭയം പ്രാപിച്ചു. കഴുകൻ പിന്നാലെ എത്തി. പ്രാവ് തന്റെ ജീവൻ രക്ഷിക്കണമെന്നാവശ്യപ്പെട്ടു. വിശന്നുവലയുന്ന തന്റെ ഭക്ഷണമാണു പ്രാവെന്നും പ്രാവിനെ തനിക്കു വിട്ടുതരാതിരിക്കുന്നത് അധർമമാണെന്നും കഴുകനും വാദിച്ചു. രാജാവു വലിയ ധർമസങ്കടത്തിലായി. ഒടുവിൽ പ്രാവി നോളം തൂക്കം വരുന്ന മാംസം തന്റെ ദേഹത്തു നിന്നറുത്തെടുത്ത് രണ്ടുപേ രുടെ ആഗ്രഹവും സാധിപ്പിക്കാൻ അദ്ദേഹം ഒരുങ്ങി. ത്രാസു കൊണ്ടുവന്നു മാംസം അറുത്തുവച്ചു തൂക്കാൻ തുടങ്ങി. പക്ഷെ ത്രാസിൽ എത്ര മാംസം അറുത്തുവച്ചിട്ടും പ്രാവിനോളം തൂക്കം തുല്യമാക്കാൻ കഴിഞ്ഞില്ല. ശിബി യുടെ ദേഹത്തിലുള്ള മാംസം മിക്കവാറും ഛേദിക്കപ്പെട്ടു. ചക്രവർത്തി യുടെ ജീവൻ തന്നെ അപകടത്തിലാകുമെന്നനിലയായി. എന്നാൽ അദ്ദേഹ ത്തിൽ യാതൊരു ഭാവഭേദവും പ്രകടമായിക്കണ്ടില്ല. തുടർന്ന് അഗ്നിയും ഇന്ദ്രനും പ്രത്യക്ഷപ്പെട്ടു. രാജാവിന്റെ ദേഹം പൂർവസ്ഥിതിയിലാക്കി അനു ഗ്രഹിച്ചു മടങ്ങി. അനുകമ്പാശാലികളായ സത്യദർശികൾ ജീവിതം പോലും സസന്തോഷം ബലിയർപ്പിച്ച് അന്യരുടെ ആഗ്രഹങ്ങൾ സാധിച്ചുകൊടു ക്കുന്നു.

പാപിയും ദുർമാർഗചാരിയുമായിരുന്ന വേനന്റെ പുത്രനായിട്ടാണു പൃഥു ചക്രവർത്തി ജനിച്ചത്. വേനനെ പ്രജകൾ തന്നെ അടിച്ചുകൊന്നു. അയാ ളുടെ കൈകൾ കടഞ്ഞപ്പോഴാണ് പൃഥു ജനിച്ചത്. ജനിച്ചപ്പോൾ തന്നെ പൃഥു വിൽ ഈശ്വരകല പ്രത്യക്ഷമായി ദർശിക്കാമായിരുന്നു. ഋഷിമാർ പൃഥുവിനെ വിഷ്ണുവിന്റെ അവതാരമായി പ്രകീർത്തിച്ചു. ജനങ്ങൾ പൃഥുവിനെ ചക്ര വർത്തിയായി അഭിഷേകം ചെയ്തു. ദേവന്മാർ അതിവിശിഷ്ടങ്ങളായ പല ഉപഹാരങ്ങളും പൃഥുവിനു കാഴ്ചവച്ചു. സ്തുതിപാഠകന്മാർ അദ്ദേഹത്തെ സ്തുതിക്കാനെത്തി. എന്നാൽ ഭഗവന്നാമസങ്കീർത്തനമല്ലാതെ മറ്റൊന്നും തനിക്കു കേൾക്കാനാഗ്രഹമില്ലെന്നു പറഞ്ഞദ്ദേഹം സ്തുതി പാഠകന്മാരെ മട ക്കിയയച്ചു. ധർമ മര്യാദകൾക്കൊരു കോട്ടവും തട്ടാതെ അദ്ദേഹം രാജ്യഭാര മാരംഭിച്ചു. ജനങ്ങളിൽ അതിരറ്റ കാരുണ്യം ചൊരിഞ്ഞു. കുറ്റം ചെയ്യാത്ത വനെ ഒരിക്കലും ശിക്ഷിച്ചിരുന്നില്ല. കുറ്റക്കാരൻ സ്വന്തം പുത്രൻ തന്നെയാ

യിരുന്നാലും അർഹമായ ശിക്ഷ നൽകുന്നതിൽ മടി കാണിച്ചിരുന്നുമില്ല. സകല ജീവിജാലങ്ങൾക്കും അഭയം നൽകുന്ന ദീനവത്സലനായിരുന്നു പൃഥു. അദ്ദേഹം എല്ലാവരിലും ഏകഭാവം ദർശിച്ചിരുന്നു. ഒരിക്കൽ പ്രകൃതിദോഷം നിമിത്തം രാജ്യത്തു കഠിനമായ ക്ഷാമം ബാധിച്ചു. പ്രജകൾ ഭക്ഷണം പോലും കിട്ടാതെ വിശന്നു വലയാൻ തുടങ്ങി. പ്രജകളുടെ ദുഃഖം കണ്ടു രാജാവു തപിച്ചു. ഏകാഗ്രമനസ്കനായി ഇതിനു പോംവഴി എന്താണെന്നാലോചിച്ചു. ഒടുവിൽ നിശ്ചയിച്ചുറച്ച് വില്ലുമമ്പും കയ്യിലെടുത്ത് ഭൂമിയുടെ നേർക്കു വില്ലു വലിച്ചമ്പയക്കാൻ ഒരുങ്ങി. ഭൂമിയാകട്ടെ ഭയചകിതയായി ഗോരൂപം ധരിച്ചു നായാട്ടുകാരനെക്കണ്ട മാൻപേടയെപ്പോലെ പലായനമാരംഭിച്ചു. പൃഥു കുപിതനായി ബാണം തൊടുത്തു ഭൂമിയെ പിൻതുടർന്നു. ഒരിടത്തും ശരണമില്ലാതൊടുവിൽ ഭൂമിദേവി തിരിഞ്ഞു നിന്ന് ചക്രവർത്തിയെത്തന്നെ ശരണം പ്രാപിച്ചു. രാജാവിങ്ങനെ അരുളിച്ചെയ്തു "അല്ലയോ വസുധേ, നീ എന്റെ ശാസനത്തെ ധിക്കരിക്കുന്നു. എന്തുകൊണ്ടു പ്രജകൾക്കു വേണ്ടതൊക്കെ നൽകുന്നില്ല. പുരുഷനോ സ്ത്രീയോ നപുംസകമോ ആരായാലും വേണ്ടില്ല. ജന്തുക്കളിൽ കാരുണ്യമില്ലാത്ത അഹങ്കാരിയെ രാജാവു വധിച്ചാൽ അതു വധമായിക്കരുതാനില്ല. അതുകൊണ്ട് പശുവായി മായാരൂപം ധരിച്ചു നിൽക്കുന്ന നിന്നെ ഞാൻ അമ്പെയ്തു ഛിന്നഭിന്നയാക്കുന്നുണ്ട്." ഇതുകേട്ടു ഭയചകിതമായ ഭൂമി പൃഥുവിന്റെ മഹത്വം ധരിച്ച് ഇങ്ങനെ പ്രതിവചിച്ചു: "രാജാവേ, കോപം അടക്കൂ. ഗോരൂപധാരിണിയായ ഞാനിതാ നിൽക്കുന്നു. ആർക്ക് എന്തൊക്കെയാണോ ആവശ്യം, അവരത് എന്നിൽ നിന്നും കറന്നെടുത്തു കൊള്ളട്ടെ. ഓരോ കൂട്ടർക്കും ഉചിതമായ പശുക്കുട്ടിയെയും കറവക്കാരനെയും നിശ്ചയിക്കാവുന്നതാണ്." ചക്രവർത്തി സന്തുഷ്ടനായി ആദ്യമായി ചക്രവർത്തിതന്നെ മനുവിനെ കന്നുക്കുട്ടിയായി കൽപ്പിച്ചു ഉള്ളംകയ്യിൽ ഔഷധിവർഗം മുഴുവൻ കറന്നെടുത്തു. തുടർന്ന് ഋഷിമാർ, ദേവന്മാർ, ദാനവന്മാർ, മനുഷ്യർ എന്നിങ്ങനെ എല്ലാവരും അവരവർക്കുചിതമായ പശുക്കുട്ടിയെ കൽപ്പിച്ച് ആവശ്യമുള്ളതെല്ലാം കറന്നെടുക്കുകയുണ്ടായി. വൃക്ഷങ്ങളും പർവതങ്ങളും എല്ലാം ഇക്കൂട്ടത്തിൽ ചേർന്നു. പർവതങ്ങൾ ഹിമവാനെ കന്നുകുട്ടിയാക്കിയാണു വേണ്ടതു കറന്നെടുത്തത്. ഇങ്ങനെ തന്റെ അഭിലാഷം പൂർണമായി സാധിപ്പിച്ച ഭൂമിയെ പൃഥു വാത്സല്യപൂർവം തന്റെ മകളായി അംഗീകരിച്ചു. അന്നുമുതലാണു ഭൂമി 'പൃഥിവി'യായി ഭവിച്ചത്. ഇങ്ങനെ പൃഥിവിയെ കാമധേനുവാക്കി ലോകത്തിലാകമാനം അനുകമ്പ വർഷിച്ച പൃഥു ചക്രവർത്തിയെ ക്കൂടി മനസ്സിൽ കണ്ടുകൊണ്ടാവാം ഗുരുദേവൻ 'നരരൂപമെടുത്ത കാമധേനുവാണോ? എന്ന ചേദ്യമുന്നയിച്ചിരിക്കുന്നത്. ഭാഗവതം നാലാം സ്കന്ധത്തിലാണു പൃഥു ചക്രവർത്തിയുടെ കഥ വിസ്തരിച്ചിട്ടുള്ളത്.

**ദാനദേവതാതരുവോ?**

ദാനദേവതാതരുക്കളായി പ്രസിദ്ധിയാർജിച്ചിട്ടുള്ളതു പ്രധാനമായും രണ്ടു പുരാണ കഥാപാത്രങ്ങളാണ്. രന്തിദേവനും കർണനും. ഭാഗവതപുരാണം ഒൻപതാം സ്കന്ധം ഇരുപത്തൊന്നാം അധ്യായത്തിലാണു രന്തിദേ

വന്റെ ചരിത്രം കാണുന്നത്. ഭാരതവംശത്തിൽ ജനിച്ച ഒരു രാജാവായിരുന്നു രന്തിദേവൻ. സർവസ്വവും ദുഃഖിതർക്കു ദാനം ചെയ്തു. താനും കുടുംബവും പട്ടിണിയായി. നാൽപ്പത്തെട്ടു ദിവസം അങ്ങനെ കഴിഞ്ഞുപോയി. ഒടുവിൽ അൽപ്പം ഗോതമ്പു കഞ്ഞി തയാറായി. അതുകൊണ്ട് വിശപ്പടക്കാൻ ഭാവിക്കവെ ഭക്ഷണം യാചിച്ചുകൊണ്ട് ഒരു ബ്രാഹ്മണൻ വീട്ടിലെത്തി. ഭഗവാനെ ധ്യാനിച്ചുകൊണ്ട് അതിൽപകുതി ആദരവോടുകൂടി ബ്രാഹ്മണനു കൊടുത്തു. ബാക്കി പകുതി ഭക്ഷിക്കാനൊരുമ്പെടുമ്പോഴേയ്ക്കും വിശന്നു വലഞ്ഞ ഒരു ശൂദ്രൻ എത്തിച്ചേർന്നു. ഈശ്വരാർച്ചനയായിക്കരുതി അതിന്റെ പകുതി ശൂദ്രനു നൽകി. ശൂദ്രൻ പോയിക്കഴിഞ്ഞപ്പോൾ പട്ടികളുമായി ഭക്ഷണം യാചിച്ച് ഒരു നായാടി പ്രത്യക്ഷപ്പെട്ടു. ബാക്കിവന്ന അന്നം ഈശ്വരബുദ്ധ്യാ നമസ്കാരപൂർവം നായാടിക്കും പട്ടികൾക്കും നൽകി. അവശേഷിച്ച വെള്ളം കുടിച്ചു ദാഹം തീർക്കാൻ രാജാവും കുടുംബവും ഒരുമ്പെട്ടു. അപ്പോഴാണതാ ദാഹിച്ചു വലഞ്ഞ് ഒരു ചണ്ഡാലൻ വീട്ടു പടിക്കലെത്തിയത്. അയാളെ കണ്ട് അദ്ദേഹം ഇങ്ങനെ പറഞ്ഞു: "ഈശ്വരനെയൊഴിഞ്ഞു മറ്റൊന്നിനെയും ഞാൻ കാമിക്കുന്നില്ല. എല്ലാ ജനങ്ങളുടെയും ദുഃഖം ഞാൻ ഏറ്റുവാങ്ങിക്കൊള്ളാം. എന്റെ ഈ ജലാർപ്പണം കൊണ്ടു സകലരും ദുഃഖനിവൃത്തരായിത്തീരട്ടെ."

*ഇതിപ്രഭാഷ്യ പാനീയം*
*മ്രിയമാണഃ പിപാസയാ*
*പുൽകസായാദദാദ് ധീരോ*
*നിസർഗകരുണോ നൃപഃ* ഭാഗ. 9-21-14

ഇങ്ങനെ പ്രഖ്യാപിച്ചുകൊണ്ടു പരമകാരുണികനായ ആ രാജാവ് സ്വയം വിശപ്പുകൊണ്ടു മരണത്തെ സമീപിക്കുന്നവനായിരുന്നിട്ടും ബാക്കിവന്ന പാനീയം സന്തോഷപൂർവം ചണ്ഡാലനു നൽകി. ഈശ്വരബുദ്ധിയിൽ ഉറച്ചു നിന്നുകൊണ്ടു സർവസ്വദാനത്തിനൊരുമ്പെട്ട രാജാവിനെ ദേവന്മാർ പരീക്ഷിച്ചതായിരുന്നു ഈ സംഭവം.. ദേവന്മാരെല്ലാം രാജാവിന്റെ മുൻപിൽ പ്രത്യക്ഷരായി. താൻ കാണുന്നതെല്ലാം വിഷ്ണുമായയുടെ പരീക്ഷണമാണെന്നദ്ദേഹം അറിഞ്ഞു. അപ്പോഴും അദ്ദേഹം നിസ്സംഗഭാവത്തിൽ ഭഗവാനിൽ മനസ്സുറപ്പിച്ചു മൗനിയായി വർത്തിക്കുകയാണുണ്ടായത്. തുടർന്നു വിഷ്ണുമായ പൂർണമായും ഒഴിഞ്ഞുമാറി. രാജാവു ബ്രഹ്മാനന്ദാനുഭൂതിയിൽ മുഴുകി. രാജാവിന്റെ മഹാഭാഗ്യം കണ്ട് അദ്ദേഹത്തിന്റെ അനുയായികളും നാരായണപരായണന്മാരായി ഭവിച്ചു.

പാണ്ഡവരുടെ ജ്യേഷ്ഠസഹോദരനായ കർണന്റെ ചരിത്രവും അത്ഭുതകരമായ ദാനത്തിന്റെ ചരിത്രമാണ്. കുന്തീദേവി കന്യകയായിരുന്നപ്പോൾ അവരിൽ സൂര്യഭഗവാനു ജനിച്ച മൂത്തമകനാണു കർണൻ. അപവാദം ഭയന്ന് അമ്മ കുട്ടിയെ ഒരു പെട്ടിയിലടച്ചു നദിയിലൊഴുക്കി. ആ കുട്ടിയെ സൂതദമ്പതികൾ എടുത്തു വളർത്തി. ദുര്യോധനനുമായി സൗഹൃദത്തിലേർപ്പെട്ട കർണൻ കാര്യമറിയാതെ പാണ്ഡവവിരോധിയായി ഭവിച്ചു. അങ്ങനെ പാണ്ഡവകൗരവ യുദ്ധത്തിൽ കൗരവപക്ഷത്തുനിന്നു യുദ്ധം ചെയ്യാനും ഇടയായി.

കവചകുണ്ഡലങ്ങളോടുകൂടിയായിരുന്നു ദാനവീരനായ കർണന്റെ ജനനം. ജനനാൽ ലബ്ധമായ ഈ രക്ഷാകവചങ്ങളുള്ളിടത്തോളം കർണനെ യുദ്ധത്തിൽ ജയിക്കാൻ ആർക്കും കഴികയില്ല. അങ്ങനെ വന്നാൽ മധ്യമപാണ്ഡവനായ അർജുനൻ ചിലപ്പോൾ കർണനാൽ വധിക്കപ്പെടാൻ ഇടയാകും. ഇക്കാര്യം മനസ്സിലാക്കിയ അർജ്ജുന പിതാവായ ഇന്ദ്രൻ വേഷപ്രച്ഛന്നനായി കർണനോടു കവചകുണ്ഡലങ്ങൾ ദാനമായി വാങ്ങാൻ തീരുമാനിച്ചു. ചോദിച്ചാൽ പ്രാണനുൾപ്പെടെ എന്തും കൊടുക്കാൻ മടിയുള്ള ആളായിരുന്നില്ല കർണൻ. ഇതറിയാമായിരുന്ന കർണപിതാവായ സൂര്യൻ ഇന്ദ്രന്റെ ദുരുദ്ദേശത്തെക്കുറിച്ചു കർണനു മുൻകൂട്ടി അറിവു നൽകി. കവചകുണ്ഡലങ്ങൾ ദാനം ചെയ്താൽ അർജ്ജുനന്റെ കൈകൊണ്ടു മരിക്കേണ്ടിവരുമെന്നും അറിയിച്ചു. ദാനവീരനായ കർണൻ അച്ഛന്റെ ഈ ഉപദേശംപോലും ചെവിക്കൊള്ളാൻ കൂട്ടാക്കിയില്ല. ബ്രാഹ്മണവേഷം ധരിച്ചുവന്ന് ഇന്ദ്രൻ കവചകുണ്ഡലങ്ങൾ യാചിച്ചു. പ്രാണഹാനിപോലും പരിഗണിക്കാതെ സന്തോഷപൂർവം കർണൻ അവ ദാനം നൽകുകയും ചെയ്തു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ കർണൻ ഇന്ദ്രനു തന്റെ ജീവൻ തന്നെ ദാനമായി നൽകി. കർണന്റെ ദീനാനുകമ്പയും ദാനവീര്യവും മഹാഭാരതത്തിൽ സ്വർണലിപികളിൽ രേഖപ്പെടുത്തിയിട്ടുള്ളവയാണ്.

വാമനനു മൂന്നടി മണ്ണു നൽകി അതു സർവസ്വദാനമായി കലാശിച്ചപ്പോഴും അക്ഷോഭ്യനായി പ്രസന്നനായി വർത്തിച്ച അസുരചക്രവർത്തിയായ മഹാബലിയുടെ കഥയും 'ദാനദേവതാതരു'വിന്റെ കഥതന്നെയാണ്. സർവസ്വവും നഷ്ടമായപ്പോഴും മഹാബലിയുടെ അക്ഷോഭ്യവും സന്തുഷ്ടവുമായ നിലകണ്ട് ചുറ്റും അത്ഭുതസ്തബ്ധരായി നിന്ന ദേവന്മാരോടു ഭഗവാൻ വാമനൻ തന്നെ അരുളി ചെയ്യുന്നതു നോക്കുക:

*ഏഷദാനവദൈത്യാനാ-*
*മഗ്രണീഃ കീർത്തിവർദ്ധനഃ*
*അജൈഷീദജയാം മായാം*
*സീദന്നപിനമുഹ്യതി.* *ഭാഗ. 8-22-28*

'ദാനവദൈത്യന്മാരുടെ ചക്രവർത്തിയായ ഈ മഹാബലി അജയ്യയായ എന്റെ മായയെ ജയിച്ചിരിക്കുന്നു. സർവനാശം സംഭവിക്കുന്നതു കണ്ടിട്ടും അക്ഷോഭ്യനായി പ്രസന്നനായി വർത്തിക്കുന്നതു കണ്ടില്ലേ? വ്യക്തമായ സത്യബോധത്തിന്റെയും ദീനാനുകമ്പയുടെയും അനന്തരഫലമാണീ ദാനവീരം.

ഇങ്ങനെ 'അരുളൻപനുകമ്പ' എന്നിവയുടെ മാഹാത്മ്യം മഹാപുരുഷന്മാരെ ചൂണ്ടിക്കാണിച്ചു സമർഥിച്ച ശേഷം ഫലശ്രുതിയോടുകൂടി കൃതി അവസാനിപ്പിക്കുകയാണു ഗുരുദേവൻ പതിനൊന്നാം പദ്യംകൊണ്ട്. പരമസത്യം ഒന്നുമാത്രമേയുള്ളുവെന്നും സകലരും ആ സത്യത്തെത്തന്നെയാണു ചൂണ്ടുന്നതെന്നും വെളിപ്പെടുത്തിത്തരികയാണു ഫലശ്രുതിയിൽ:

## ഫലശ്രുതി

അരുമാമറയോതുമർഥവും
ഗുരുവോതും മുനിയോതുമർഥവും
ഒരു ജാതിയിലുള്ളതൊന്നുതാൻ
പൊരുളോർത്താലഖിലാഗമത്തിനും.

അരുമാമറ-ദിവ്യങ്ങളായ മതവേദപുസ്തകങ്ങൾ; ഓതും-വിവരിക്കുന്ന; അർഥവും-സത്യവും; ഗുരുവോതും-ജ്ഞാനഗുരു പറഞ്ഞുതരുന്നതും; മുനി യോതും-പൊതുവെ ജ്ഞാനസിദ്ധന്മാർ വെളിപ്പെടുത്തുന്നതുമായ; അർഥവും-സത്യവും; ഒരു ജാതിയിലുള്ളത്-ഒരേ പ്രകാരത്തിലുള്ളതു തന്നെ; ഓർത്താൽ-ആലോചിച്ചു നോക്കിയാൽ; അഖിലാഗമത്തിനും-ശൈവവൈ ഷ്ണവ പ്രമാണ ഗ്രന്ഥങ്ങൾക്കുമെല്ലാം; ഒന്നുതാൻ പൊരുൾ-ചൂണ്ടിക്കാണി ക്കാൻ സത്യം ഒന്നേയുള്ളൂ.

ദിവ്യങ്ങളായ മതവേദപുസ്തകങ്ങൾ വിവരിക്കുന്ന സത്യവും ജ്ഞാന ഗുരു പറഞ്ഞു തരുന്നതും പൊതുവെ ജ്ഞാനസിദ്ധന്മാർ വെളിപ്പെടുത്തു ന്നതും ആയ സത്യവും ഒരേ പ്രകാരത്തിലുള്ളതുതന്നെ. ആലോചിച്ചു നോക്കി യാൽ ശൈവവൈഷ്ണവ പ്രമാണ ഗ്രന്ഥങ്ങൾക്കുമെല്ലാം ചൂണ്ടിക്കാണിക്കാൻ സത്യം ഒന്നേയുള്ളൂ.

### ഒന്നുതാൻ പൊരുൾ

അദ്വൈതമായ അഖണ്ഡബോധമാണു ശാസ്ത്രീയമായ ജഗത്സത്യം. അഖണ്ഡബോധം അഖണ്ഡസുഖസ്വരൂപമാണ്. സുഖം ഈ സത്യത്തിന്റെ മാത്രം സ്വരൂപമാണ്. സുഖസ്വരൂപമായ ഈ സത്യത്തിന്റെ അംശംതന്നെയാണ് സകലജീവികളിലും ഞാൻ, ഞാൻ എന്നിങ്ങനെ 'അഹം'ബോധരൂപത്തിൽ സദാ സ്ഫുരിച്ചുകൊണ്ടിരിക്കുന്നത്. എന്നാൽ നിരവധി ഭേദചിന്തകളും കാമ ക്രോധമദമാത്സര്യാദി വികാരങ്ങളും അതിന്റെ സുഖസ്വരൂപത്തെ മൂടിക്കള ഞ്ഞിരിക്കുന്നു. അവനവന്റെ തന്നെ ഈ സുഖസ്വരൂപം മറ മാറ്റി ഒന്നു തെളി ച്ചനുഭവിക്കാനാണു സകലജീവികളും സദാ യത്നിച്ചുകൊണ്ടിരിക്കുന്നത്. സുഖം ജഡപദാർഥങ്ങളിലൊന്നും വർത്തിക്കുന്നില്ലെന്നു സ്പഷ്ടമാണല്ലോ. ബോധസ്വരൂപമായ അവനവനിൽ തന്നെയാണു സുഖം. ഈ ആത്മസുഖം തെളിച്ചനുഭവിക്കാനാണു എല്ലാവരുടെയും എല്ലാ ശ്രമങ്ങളും. ഗുരുദേവൻ തന്നെ *ആത്മോപദേശശതക*ത്തിൽ പ്രഖ്യാപിക്കുന്നതു നോക്കുക:-

*അഖിലരുമാത്മസുഖത്തിനായി പ്രയത്നം*
*സകലവുമിങ്ങു സദാപി ചെയ്തിടുന്നു;*
*ജഗദിയിലിമ്മതമേകമെന്നു ചിന്തി-*
*ച്ചഘമണയാതകതാരമർത്തിടേണം.* *ആത്മോ. ശ. 49*

സകലരും സദാ യത്നിക്കുന്നത് ആത്മസുഖത്തെ ലക്ഷ്യമാക്കിയാണ്. ഇതാണു ജഗത്തിലെ ഏകമതം. എല്ലാ ജീവികളുടെയും ലക്ഷ്യം ആത്മസു

ഖമാണെന്ന കാര്യത്തിൽ ആർക്കും വിവാദമുണ്ടാകുമെന്നു തോന്നുന്നില്ല. കവി കാവ്യം ചമയ്ക്കുന്നതും ശാസ്ത്രകാരൻ പ്രപഞ്ചരഹസ്യങ്ങൾ കണ്ടു പിടിക്കുന്നതും സാമൂഹ്യപ്രവർത്തകൻ സമുദായസേവനം നിർവഹിക്കുന്നതും ഒക്കെ അന്തിമമായി ആത്മസുഖം നേടാനാണ്. ലോകത്തുള്ള എല്ലാ സ്നേഹബന്ധങ്ങളുടെയും ലക്ഷ്യം ഇതുതന്നെ. ഭാര്യാഭർത്തൃസ്നേഹം, പിതൃപുത്രസ്നേഹം, സഹോദരസ്നേഹം എല്ലാം അവരവരുടെ സുഖത്തിനു വേണ്ടിയാണ്. വസ്തുതയിതാണെങ്കിൽ ഈശ്വരപ്രേമത്തിന്റെയും കഥ മറ്റൊന്നാകാൻ സാധ്യമല്ലല്ലോ. ക്രിസ്ത്യാനി ക്രിസ്തുവിനെയും ഇസ്ലാം നബിയെയും വൈഷ്ണവൻ വിഷ്ണുവിനെയും ശൈവൻ ശിവനെയും ഭജിക്കുന്നത് അതാതു ദേവന്മാരുടെ സുഖത്തിനുവേണ്ടിയാണോ അതോ ആത്മസുഖത്തിനുവേണ്ടിയോ? ദേവന്മാരുടെ സുഖത്തിനുവേണ്ടിയാണെന്നാരും വാദിക്കുമെന്നു തോന്നുന്നില്ല. എന്തിനേറെ, ഒരു നിരീശ്വരവാദി ഈശ്വരനെ നിഷേധിക്കുന്നതുപോലും ആത്മസുഖത്തെ ലക്ഷ്യമാക്കിയാണ്. ഈശ്വരനെ നിഷേധിച്ചാൽ തനിക്കു സുഖം കിട്ടുമെന്നാണയാളുടെ ധാരണ. അപ്പോൾ അറിഞ്ഞോ അറിയാതെയോ എല്ലാവരും അന്വേഷിക്കുന്നത് ആത്മസുഖമാണ്. സ്വാഭാവികമായിത്തന്നെ ഈ അന്വേഷണം എവിടെയാണു പര്യവസാനിക്കുക? നിരന്തരമായ ഇടതടവില്ലാത്ത ആനന്ദാനുഭവത്തിലേ ഈ അന്വേഷണം പര്യവസാനിക്കൂ. നിരന്തരമായ നിത്യമായ ആനന്ദാനുഭവത്തിലെത്തുന്നതു തന്നെയാണു വേദാന്തിയുടെ ബ്രഹ്മനിഷ്ഠ അഥവാ ബ്രഹ്മസാക്ഷാത്കാരം. നിത്യമായ കേവലാനന്ദമാണു ബ്രഹ്മം. കൃത്രിമങ്ങളായ ഉപായങ്ങൾകൊണ്ട് ലേശം ലേശം ബ്രഹ്മാനുഭവം എല്ലാ ജീവികൾക്കും എന്നും സംഭവിക്കുന്നുണ്ട്. ആരെവിടെ എങ്ങനെ ആനന്ദമനുഭവിച്ചാലും അതു ബ്രഹ്മത്തിന്റെ വകയാണ്. എന്തെന്നാൽ ബ്രഹ്മത്തിന്റെ മാത്രം സ്വരൂപമാണാനന്ദം. പക്ഷെ ലൗകികമായ എന്തുപായം പ്രയോഗിച്ചാലും അതു നൈമിഷകമായി മാത്രമേ ആനന്ദത്തെ പ്രകടമാക്കുന്നുള്ളൂ. ഇവിടെയാണ് ഈ ആനന്ദാനുഭവത്തിന്റെ പൂർണത നേടാനുള്ള മറ്റുപായങ്ങളെക്കുറിച്ചു ചിന്തിക്കേണ്ടിവന്നത്. അങ്ങനെയാണു മാനസികചലനങ്ങളെ അന്തർമുഖമാക്കി ഏകാഗ്രപ്പെടുത്തി നിയന്ത്രിച്ച് ഒഴിച്ചുമാറ്റിയാൽ എന്തായിരിക്കുമനുഭവമെന്നു പരീക്ഷിച്ചു നോക്കിയത്. മനസ്സേകാഗ്രപ്പെടുന്തോറും ആനന്ദം കൂടിവരുന്നതായിക്കണ്ടു. ഏകാഗ്രപ്പെടാനുള്ള മാധ്യമങ്ങളാണു ദേവതാരൂപങ്ങൾ. ഏതുരൂപത്തിൽ ഏകാഗ്രപ്പെട്ടാലും ഏകാഗ്രതയുടെ തോതനുസരിച്ച് ആനന്ദം കൂടി വരും. ലൗകിക സാമഗ്രികളെ ആശ്രയിച്ചു കൃത്രിമമായി നിമിഷ നേരത്തേക്കു മനസ്സേകാഗ്രപ്പെടുമ്പോൾ അനുഭവിക്കുന്ന ആനന്ദമാണു വിഷയാനന്ദം. ആനന്ദാനുഭവ രഹസ്യം അറിയാൻ വയ്യാത്ത മന്ദബുദ്ധി അവിടെ ഭൗതിക സാമഗ്രിയിലാണാനന്ദമിരിക്കുന്നതെന്നു തെറ്റിദ്ധരിക്കുന്നു അതുപോലെ ഒരു ദേവതാരൂപത്തിൽ ഏകാഗ്രപ്പെടുന്ന മനസ്സു സുഖിക്കുമ്പോൾ ആ ദേവതയാണു തന്നെ സുഖിപ്പിച്ചതെന്നു മന്ദബുദ്ധി തെറ്റിദ്ധരിക്കുന്നു. ഇങ്ങനെയാണു പ്രത്യേക ദേവന്മാരുടെ പേരിൽ മതങ്ങൾ ആവിർഭവിക്കുന്നത്. പരമാർഥത്തിൽ മനസ്സിന്റെ ഏകാഗ്രത മറ മാറ്റുന്നതോടുകൂടി ബ്രഹ്മസ്വരൂപം കൂടുതൽ കൂടുതൽ തെളിയുന്നതുകൊണ്ടാണ്

ആനന്ദാധിക്യം അനുഭവപ്പെടുന്നത്. ഈ യുക്തികൊണ്ടു തന്നെ മനസ്സുപാടെ ഉപശമിച്ചാൽ കേവലാനന്ദസ്വരൂപം തെളിയുമെന്നും സ്പഷ്ടമാണല്ലോ. അവിടെയാണു പൂർണസത്യാനുഭവം. ഈ പൂർണത സ്വാനുഭവപ്പെടുത്തിക്കൊണ്ട് *ആത്മോപദേശശതക*ത്തിൽ ഗുരുദേവൻ അതു വിവരിക്കുന്നതു നോക്കുക:-

*അണുവറിവിൻ മഹിമാ വിലംഗമില്ലാ-*
*തണയുമഖണ്ഡവുമന്നു പൂർണമാകും;*
*അനുഭവിയായതറിവീലഖണ്ഡമാം ചിദ്-*
*ഘനമിതുമൗനഘനാമൃതാബ്ധിയാകും.* *ആത്മോ. ശ. 97*

'കൊച്ചുമനസ്സ് അഖണ്ഡബോധത്തിൽ സ്വസ്വരൂപം വെടിഞ്ഞ് അന്തർധാനം ചെയ്യും. ബോധാനുഭവം അന്നു പൂർണമാകും. അനുഭവിക്കാതെ ഇതറിയാൻ കഴികയില്ല. ബോധം ഘനീഭവിച്ച മൗനമായ ഒരാനന്ദാമൃതസമുദ്രമാണീയനുഭവം'. ഈ പൂർണാനന്ദാനുഭവമാണു സകലരും തിരയുന്നത്. പക്ഷെ പലരും അവിടെയെത്താതെ വഴിമധ്യേ നിന്നുപോകുന്നു. വഴിമധ്യത്തിലെ അൽപ്പാനുഭവം പൂർണമെന്നു തെറ്റിദ്ധരിച്ചു പ്രഖ്യാപനങ്ങൾ നടത്തുന്നവരാണു മതഭേദങ്ങളുടെ ഉപജ്ഞാതാക്കൾ. ഇവർ ആനയെക്കണ്ട കുരുടന്മാരെപ്പോലെ പലവിധയുക്തി പറഞ്ഞലയുന്ന പാമരന്മാരാണെന്ന് *ആത്മോപദേശശതക*ത്തിലെ നാൽപ്പത്തിനാലാം പദ്യത്തിൽ ഗുരുദേവൻ തന്നെ പ്രഖ്യാപിച്ചിട്ടുണ്ട്. 'അനുകമ്പാദശകം' നേരാംവണ്ണം വായിച്ചു മനനം ചെയ്യുന്നവർക്ക് ഇത്തരം ഭേദഭാവനകളൊക്കെ മാറി 'അരുളൻപനുകമ്പ മൂന്നിനും' പൊരുളായ ഏകസത്യം തെളിഞ്ഞനുഭവിക്കാനിടവരുമെന്നാണു ഫലശ്രുതിയുടെ താൽപ്പര്യം. ഏകത്വത്തിന്റെ ദിവ്യ സന്ദേശം മധുരോദാരമായി പകർന്നുതരുന്ന ഈ കൃതി രചിച്ചു നമ്മെയനുഗ്രഹിച്ച ഗുരുവിന്റെ പാദങ്ങളിൽ നമുക്കു തെരുതെരെ കുമ്പിട്ടുകൂപ്പാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 5

# മുനിചര്യാപഞ്ചകം

ഗുരുദേവൻ തപസ്സാധനകൾ പൂർത്തിയാക്കി ജീവന്മുക്തനായി അരുവിപ്പുറത്തു കഴിച്ചുകൂട്ടുമ്പോൾ രചിച്ചതാണീ കൃതിയെന്നു കരുതപ്പെടുന്നു. ഗുരുദേവൻ 1916-ൽ രമണമഹർഷിയെ സന്ദർശിച്ചപ്പോൾ രചിച്ചതാണീ കൃതിയെന്നൊരു തെറ്റിദ്ധാരണ എങ്ങനെയോ പരക്കാനിടയായിട്ടുണ്ട്. അന്ന് രമണാശ്രമത്തിലെ ഡയറിയിൽ എഴുതിച്ചേർത്ത കൃതി 'നിർവൃതിപഞ്ചക'മാണ്. 'മുനിചര്യാ'പഞ്ചകത്തിന് 1911-ൽ ഗുരുദേവന്റെ പ്രഥമ ശിഷ്യനായ ശിവലിംഗസ്വാമികൾ ഒരു വ്യാഖ്യാനമെഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ശിവലിംഗസ്വാമികളുടെ വ്യാഖ്യാനം 1955-ൽ ശ്രീനാരായണതീർഥ സ്വാമികൾ പ്രസിദ്ധീകരിച്ച വ്യാഖ്യാനത്തിൽ എടുത്തുചേർത്തിട്ടുണ്ട്. ഈയിടെ ശ്രീ സച്ചിദാനന്ദസ്വാമികൾ രമണാശ്രമം സന്ദർശിച്ച് മുനിചര്യാപഞ്ചകത്തെയും നിർവൃതിപഞ്ചകത്തെയും കുറിച്ചു വ്യക്തമായ അറിവു സമ്പാദിക്കുകയുണ്ടായി. അദ്ദേഹത്തിൽ നിന്നും കിട്ടിയ വിവരങ്ങളാണിവ.

'പൃഥ്വി' വൃത്തത്തിലുള്ള അഞ്ചു പദ്യങ്ങളടങ്ങുതാണീ കൃതി. മുനിയായി ജീവന്മുക്തനായി വർത്തിക്കുന്ന ഒരു പരമഹംസന്റെ ചര്യയാണിതിലെ പ്രതിപാദ്യം. ഒരു ജീവന്മുക്തന്റെ അനുഭവം ഇത്ര സൂക്ഷ്മമായറിയാൻ ഒരു ജീവന്മുക്തനു മാത്രമേ കഴിയൂ. അതുകൊണ്ട് ഭംഗ്യന്തരേണ ഗുരുദേവൻ സ്വാനുഭവ രഹസ്യമാണിതിൽ വെളിപ്പെടുത്തിയിരിക്കുന്നതെന്നു കാണേണ്ടതാണ്. ഇതു വായിച്ചർഥം ഗ്രഹിക്കുന്നവർക്കു ജീവന്മുക്തനായ മുനിയാരാണെന്നു സംശയമില്ലാതെ തെളിയുന്നു. 'മനനമാല' എന്നു കൂടി ഈ കൃതിക്കു പേരുണ്ട്. അതും അന്വർഥമാണ്. ഈ കൃതി വായിച്ചു മനനം ചെയ്യുന്നവർക്കു ജീവന്മുക്തിപഥം സ്പഷ്ടമായും തെളിഞ്ഞുകിട്ടുന്നതാണ്. ജീവന്മുക്തിസുഖം അവർക്കു ക്രമേണ സ്വായത്തമായിത്തീരുന്നു.

ഭുജഃ കിമുപധാനതാം കിമു ന കുമ്ഭിനീ മഞ്ചതാം
വ്രജേദ് വൃജിനഹാരിണീ സ്വപദപാതിനീ മേദിനീ
മുനേരപരസമ്പദാ കിമിഹ മുക്തരാഗസ്യത-
ത്ത്വമസ്യധിഗമാദയം സകലഭോഗ്യമത്യശ്നുതേ. 1

മുനിഃ പ്രവദതാം വരഃ ക്വചന വാഗ്യമീ പണ്ഡിതോ
വിമൂഢ ഇവ പര്യടൻ ക്വചന സംസ്ഥിതോഽപ്യുത്ഥിതഃ
ശരീരമധിഗമ്യ ചഞ്ചലമനേഹസാ ഖണ്ഡിതം
ഭജത്യനിശമാത്മനഃ പദമഖണ്ഡബോധംപരം. 2

അയാചിതമലിപ്സയാ നിയതിദത്തമന്നം മുനി-
സ്തനോഃസ്ഥിതയഇത്യദൻപഥി ശയാനകോഽവ്യാകുലഃ
സദാത്മദൃഗനശ്വരം സ്വപരമാത്മനോരൈക്യതഃ
സ്ഫുരൻനിരുപമം പദം നിജമുപൈതി സച്ചിത്സുഖം 3

അസത്സദിതി വാദതോ ബഹിരചിന്ത്യമഗ്രാഹ്യമ-
ണ്വർഖർവമമലം പരം സ്തിമിതനിമ്നമത്യുന്നതം
പരാങ്മുഖഇതസ്തതഃ പരിസമേതി തുര്യം പദം
മുനിസ്സദസതോർദ്വയാദുപരിഗന്തുമഭ്യുദ്യതഃ 4

സ്വവേശ്മനി വനേ തഥാ പുളിനഭൂമിഷു പ്രാന്തരേ
ക്വ വാ വസതു യോഗിനോ വസതി മാനസം ബ്രഹ്മണി.
ഇദം മരുമരീചികാസദൃശമാത്മദൃഷ്ട്യാഖിലം
നിരീക്ഷ്യ രമതേ മുനിർ നിരുപമേ പരബ്രഹ്മണി. 5

## വ്യാഖ്യാനം

**മുനിചര്യാപഞ്ചകം**

ശ്രീനാരായണ ഗുരുദേവൻ സംസ്കൃത ഭാഷയിൽ രചിച്ച ഒരു ചെറു കൃതിയാണ് 'മുനിചര്യാപഞ്ചകം'. അഞ്ചു ശ്ലോകങ്ങളാണിതിലുള്ളത്. ഓരോ വരിയിലും പതിനേഴക്ഷരങ്ങൾ വീതമുള്ള 'പൃഥ്വി' വൃത്തത്തിലാണ് പദ്യങ്ങളെല്ലാം. ഒരു മുനിയുടെ ചര്യ വിവരിക്കുന്ന പ്രൗഢവേദാന്തകൃതിയാണിത്. പ്രൗഢമായ പ്രതിപാദ്യ വിഷയവും, അനിതരസാധാരണമായ ഭാഷാശൈലിയും, അഹമഹമികയാ ഒത്തിണങ്ങുന്ന പദഘടനയും കൂട്ടിച്ചേർത്തുനോക്കുമ്പോൾ ഗുരുദേവന്റെ ബ്രഹ്മനിഷ്ഠയും കവി സാർവഭൗമത്വവും വിളിച്ചറിയിക്കുന്ന ഒന്നാണീ കൃതി. ജീവന്മുക്തനായ ഒരു മുനിയുടെ ചര്യ സാമാന്യമായി വിവരിക്കുന്ന ഒരു കൃതിയായി ഇതു കരുതപ്പെടാവുന്നതാണ്. ബ്രഹ്മനിഷ്ഠൻ ബ്രഹ്മനിഷ്ഠയെ വിവരിക്കുകയാണ് ഈ കൃതിയിൽ. മുനി മുനിയെ നോക്കിക്കാണുകയാണ്. ഓരോ വാക്കിലും ആഴമേറിയ അനുഭവം തുളുമ്പി നിൽക്കുന്ന ഈ കൃതി യഥാർഥ സത്യാന്വേഷിക്ക് തന്റെ പ്രാണശ്വാസംപോലെ നിരന്തരം ഉരുവിട്ട് ജീവിതത്തെ ധന്യമാക്കാനുള്ള ദിവ്യമന്ത്രമായിട്ടാണനുഭവപ്പെടുക. ബ്രഹ്മസ്വരൂപിയായ ഇതിന്റെ രചയിതാവിനെ സാഷ്ടാംഗം പ്രണമിച്ചുകൊണ്ട് നമുക്കു മുൻപോട്ടു നീങ്ങാം.

## ആരാണ് മുനി?

ബ്രഹ്മത്വം സാക്ഷാത്കരിച്ച് ജീവന്മുക്തനായി വർത്തിക്കുന്നയാളാണ് മുനി. ഈ ജീവിതത്തിൽ തന്നെ ജനനമരണരൂപത്തിലുള്ള സംസാരപ്രവാഹത്തെ താണ്ടിയ മഹാൻ. *ആത്മോപദേശശതക*ത്തിലെ:-

*പ്രണവമുണർന്നു പിറപ്പൊഴിഞ്ഞുവാഴും*
*മുനിജനസേവയിൽ മൂർത്തി നിർത്തിടേണം.* *ആത്മോ.ശ.-7*

എന്ന ഭാഗത്തിൽ ഗുരുദേവൻതന്നെ മുനിലക്ഷണം വ്യക്തമാക്കിയിരിക്കുകയാണ്. ഇതിലെ പ്രണവശബ്ദത്തിന് 'ഓം'കാരപ്രതീകമായ ബ്രഹ്മമെന്നർത്ഥം. പിറപ്പൊഴികയെന്നുവെച്ചാൽ ജനനമരണഭ്രമമകന്ന് ജീവന്മുക്തനാവുകയെന്നാണർഥം. ജീവന്മുക്തൻ, സ്ഥിതപ്രജ്ഞൻ, ബ്രാഹ്മണൻ, ഗുണാതീതൻ, അതിവർണാശ്രമി, അവധൂതൻ എന്നിവയെല്ലാം മുനിയുടെ പര്യായപദങ്ങളാണ്. മനനശീലമുള്ളവൻ മുനി എന്നാണ് വാക്കിനർഥം. സദാ സർവത്ര ബ്രഹ്മത്തെത്തന്നെ നോക്കിക്കാണുകയാണ് മനനം. പ്രാരബ്ധം ക്ഷയിക്കുന്തോറും മുനിക്ക് ക്രമേണ ദേഹചലനം കുറഞ്ഞുവരും. ശരീരചലനത്തിന്റെ താരതമ്യമനുസരിച്ച് മുനിമാരെ ശാസ്ത്രം നാലായി തരം തിരിച്ചിട്ടുണ്ട്. ബ്രഹ്മവിത്ത്, ബ്രഹ്മവിദ്വരൻ, ബ്രഹ്മ വിദ്വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നിങ്ങനെയാണ് ആ തരംതിരിവ്. ജീവന്മുക്തി കൈവന്നശേഷവും തൽക്കാലശരീരത്തിന്റെ കർമഗതി തീർക്കാനായി ലോകസംഗ്രഹത്തിലേർപ്പെട്ടുകൊണ്ട് സദാ കർമംചെയ്തു കഴിഞ്ഞു കൂടുന്ന ബ്രഹ്മനിഷ്ഠനാണ് ബ്രഹ്മവിത്ത്. ലോകകർമങ്ങളെല്ലാം വെടിഞ്ഞ് ദേഹം വീണുപോകാത്തതുകൊണ്ടുമാത്രം ഭൂമിയിൽ സദാ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മനിഷ്ഠനാണ് ബ്രഹ്മവിദ്വരൻ. മറ്റുള്ളവർ ഉണർത്തി അറിയിച്ചാൽമാത്രം ദേഹകാര്യങ്ങളിൽ ഏർപ്പെടുന്ന ബ്രഹ്മനിഷ്ഠനാണ് ബ്രഹ്മവിദ്വരീയാൻ. മറ്റുള്ളവർ ഉണർത്തി അറിയിച്ചാലും ദേഹബോധം കൈക്കൊള്ളാൻ കൂട്ടാക്കാതെ കേവലബ്രഹ്മസ്വരൂപമായി വർത്തിക്കുന്ന മുനിയാണ് ബ്രഹ്മവിദ്വരിഷ്ഠൻ. പ്രാരബ്ധ ക്ഷയത്തിന്റെ ഏറ്റക്കുറച്ചിലനുസരിച്ച് ഒരേ മുനിയിൽ തന്നെ ഈ നാലുതരം ലക്ഷണങ്ങളും മാറിമാറി കണ്ടു എന്നും വരാം. എന്തായാലും ഒരു നിമിഷംപോലും ബ്രഹ്മാനുഭവം കൈവിടാതെ വർത്തിക്കുന്നവരാണീ നാലുകൂട്ടരും. ഗീത രണ്ടാമദ്ധ്യായത്തിൽ സ്ഥിതപ്രജ്ഞനെക്കുറിച്ച് അർജുനൻ ചോദിക്കുന്ന ചോദ്യവും അതിനു ഭഗവാൻ നൽകുന്ന മറുപടിയും ഈ മുനിലക്ഷണരഹസ്യമെല്ലാം വെളിപ്പെടുത്തിത്തരുന്നുണ്ട്. ദേഹം ചലിക്കുന്നുണ്ടോ ഇല്ലയോ എന്നുള്ളതല്ല മുനിയുടെ പ്രധാനലക്ഷണം. ലോകവാസന നിശ്ശേഷം വിട്ട് ബ്രഹ്മനിഷ്ഠ ഉറച്ചയാളാണ് മുനി. അങ്ങനെയുള്ളയാൾ സദാ കർമം ചെയ്താലും ഇല്ലെങ്കിലും മുനിയാണ്. വാസന ക്ഷയിച്ചിട്ടില്ലാത്തയാൾ സദാ ധ്യാനനിമഗ്നനായിരിക്കുന്നതായി തോന്നിയാലും മുനിയല്ല. അർജുനന്റെ ചോദ്യം തന്നെ നോക്കുക:-

*സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ*
*സമാധിസ്ഥസ്യ കേശവ,*

77-2003 30

*സ്ഥിതധീഃ കിം പ്രഭാഷേത*
*കിമാസീത വ്രജേത കിം?* ഭഗ.ഗീ. 2-54

സമാധിയിലാണ്ടിരിക്കുന്ന സ്ഥിതപ്രജ്ഞന്റെ ലക്ഷണമെന്താണ്? ലോക കാര്യങ്ങളിലേർപ്പെടുമ്പോൾ സ്ഥിത പ്രജ്ഞൻ സംസാരിക്കുമോ, ഇരിക്കുമോ, നടക്കുമോ? ഇങ്ങനെ വേർതിരിച്ചറിയാനാണർജുനൻ ആഗ്രഹിക്കുന്നത്. തത്വബോധമാണ് പ്രജ്ഞ. ഇതു സ്ഥിതമെന്നും അസ്ഥിതമെന്നും രണ്ടുവിധ മുണ്ട്. ഒരു ജാരപുരുഷനിൽ അനുരക്തയായിരിക്കുന്ന സ്ത്രീ സകലകർമ ങ്ങളനുഷ്ഠിക്കുമ്പോഴും തന്റെ കമിതാവിനെത്തന്നെ ധ്യാനിച്ചു സുഖിക്കു ന്നു. നിയമമനുസരിച്ച് ചെയ്തുതീർക്കാനുള്ള ഗൃഹ കർമങ്ങൾ ചെയ്തുതീ രുന്നതോടെ അവ വിസ്മരിക്കപ്പെടുന്നു. അതുപോലെ പരവൈരാഗ്യം കൊണ്ടും യോഗാഭ്യാസപാടവം കൊണ്ടും ചിത്തത്തെ പൂർണമായി വശീക രിച്ച തത്വജ്ഞാനിയുടെ ബുദ്ധി ഇടവിടാതെ ആ തത്വത്തെത്തന്നെ ധ്യാനി ക്കുന്നു. ഇതത്രേ സ്ഥിതമായ പ്രജ്ഞാനം. തത്വജ്ഞാനം ഒരിക്കലുണ്ടായാൽ അതു നശിക്കുന്നതല്ല. എങ്കിലും ചിലരിൽ അഭ്യാസവൈരാഗ്യങ്ങൾക്ക് ശക്തി പോരാത്തതുകൊണ്ട് അതു കൂടെക്കൂടെ വിസ്മരിക്കപ്പെട്ടു പോകാറുണ്ട്. അതത്രേ അസ്ഥിതമായ പ്രജ്ഞാനം. സ്ഥിതമായ പ്രജ്ഞാനത്തോടുകൂടിയ യാളാണ് സ്ഥിത പ്രജ്ഞനായ മുനി. പ്രജ്ഞാനം സ്ഥിതമായിക്കഴിഞ്ഞയാൾ പിന്നെ എങ്ങനെ ലോകകാര്യങ്ങളിലേർപ്പെട്ടാലും അദ്ദേഹത്തിനൊരു കേടും വരാനില്ല. സമയഭേദമനുസരിച്ച് സ്ഥിതപ്രജ്ഞന് രണ്ടു രൂപങ്ങളുണ്ട്; സമാ ധിസ്ഥനെന്നും വ്യുത്ഥിതനെന്നും. ചിത്തത്തെ പൂർണമായും ബ്രഹ്മസ്വരൂപ ത്തിൽ അലിയിച്ചു ചേർത്തു അഖണ്ഡാനന്ദമനുഭവിച്ചുകൊണ്ട് നിശ്ചലമായി വർത്തിക്കുന്ന സ്ഥിതപ്രജ്ഞനാണ് സമാധിസ്ഥൻ. ഉറച്ച ബ്രഹ്മനിഷ്ഠയ്ക്ക് ഭംഗംകൂടാതെതന്നെ ചിത്തത്തെ ലേശം പൊന്തിച്ചുകൊണ്ടുവന്ന് അപ്പപ്പോൾ വേണ്ടവിധം ലോകനന്മയെമാത്രം കരുതി പ്രവർത്തിക്കുന്ന സ്ഥിത പ്രജ്ഞ നാണ് വ്യുത്ഥിതൻ. രണ്ടുതരം സ്ഥിതപ്രജ്ഞന്മാർക്കും യോജിക്കുന്ന പൊതുലക്ഷണമാണ് ഭഗവാൻ അർജുനന്റെ ചോദ്യത്തിനുത്തരമായി നൽകു ന്നത്.

*പ്രജഹാതി യദാ കാമാൻ*
*സർവാൻ പാർഥ മനോഗതാൻ*
*ആത്മന്യേവാത്മനാ തുഷ്ടഃ*
*സ്ഥിതപ്രജ്ഞസ്തദോച്യതേ* ഭഗ.ഗീ. 2.55

അർജുന, മനസ്സിലുള്ള സകല കാമങ്ങളും വെടിഞ്ഞു ചിത്തത്തെ സദാ ആത്മനിഷ്ഠമാക്കി സുഖിക്കുന്നയാളാണ് സ്ഥിതപ്രജ്ഞൻ. ബാഹ്യങ്ങൾ, ആന്തരങ്ങൾ, വാസനാമാത്രങ്ങൾ എന്നിങ്ങനെ കാമങ്ങൾ മൂന്നുതരത്തിലാ ണ്. നേടിവെച്ചിരിക്കുന്ന സുഖഭോഗസാമഗ്രികളാണ് ബാഹ്യകാമങ്ങൾ. നേടാൻ കൊതിപ്പിച്ചുകൊണ്ടു ആശാരൂപത്തിൽ വർത്തിക്കുന്നവ ആന്തരകാ മങ്ങൾ. വിവേകത്തിനു വഴങ്ങാതെ ആശകളെ ജനിപ്പിച്ചുകൊണ്ടു ആത്മത ത്വത്തെ മറച്ചു ഉള്ളിൽ ഒളിഞ്ഞുകിടക്കുന്ന കാമങ്ങളാണ് വാസനാമാത്രങ്ങൾ.

സമാധിസ്ഥനായ സ്ഥിത പ്രജ്ഞൻ ഈ മൂന്നുവിധ കാമങ്ങളും വെടിയുന്നു. വ്യുത്ഥിതനാകട്ടെ ബാഹ്യകാമങ്ങളുമായി ശാരീരികബന്ധം പുലർത്തുന്നു ണ്ടെങ്കിൽപ്പോലും ആന്തരവും വാസനാരൂപവുമായ കാമം വെടിഞ്ഞിരിക്കു ന്നതു കൊണ്ടു ബാഹ്യകാമങ്ങളൊന്നും അദ്ദേഹത്തെ ലേശവും കളങ്കപ്പെടു ത്തുന്നില്ലെന്നു കാണേണ്ടതാണ്. ഗീതയിൽ ഭഗവാൻ രണ്ടും പന്ത്രണ്ടും പതി നാലും അദ്ധ്യായങ്ങളിൽ മുനിയുടെ ലക്ഷണം വിസ്തരിച്ചു പ്രതിപാദിച്ചി ട്ടുണ്ട്. മുനിചര്യാപഞ്ചകശ്ലോകം ഓരോന്നായി വ്യാഖ്യാനിക്കുന്നതോടെ അവ യെല്ലാം നമുക്കും തെളിഞ്ഞുകിട്ടുന്നതാണ്. സർവകാമപരിത്യാഗിയായി സദാ ആത്മനിഷ്ഠനായി വർത്തിക്കുന്നയാളാണ് മുനിയെന്ന സാമാന്യലക്ഷണം ഗ്രഹിച്ചു കൊണ്ടു നമുക്കു ഗുരുദേവകൃതിയിലേക്കു സപ്രണാമം കടന്നു ചെല്ലാം.

## പരവൈരാഗ്യവും തത്വബോധവും

ഒന്നാംപദ്യത്തിൽ ഒരു മുനിയിൽ പ്രകടമായിക്കാണാവുന്ന പരവൈരാ ഗ്യനിഷ്ഠയും ഉറച്ച തത്വബോധം കൊണ്ടുള്ള ആനന്ദാനുഭവവുമാണ് വർണിച്ചിരിക്കുന്നത്:-

1 ഭുജഃ കിമുപധാനതാം കിമു ന കുംഭിനീമഞ്ചതാം
വ്രജേത് വ്രജിനഹാരിണീ സ്വപദപാതിനീ മേദിനീ
മുനേരപരസമ്പദാ കിമിഹ മുക്തരാഗസ്യ ത-
ത്ത്വമസ്യധിഗമാദയം സകലഭോഗ്യമത്യശ്നുതേ.

ഭുജഃ-കൈ; ഉപധാനതാം-ഉറങ്ങാൻ തലയണയായി; കിമു ന വ്രജേത് -ഭവിക്കയില്ലയോ?; കുംഭിനീ-ഭൂമി; മഞ്ചതാം-മഞ്ചമായി ഭവിക്കയില്ലയോ? സ്വപ ദപാതിനീ-തന്റെ കാലടികൾ പതിച്ചു; വ്രജിനഹാരിണീ-പാപസമൂഹത്തെ ഹരി ക്കാൻ കഴിയത്തക്കവണ്ണം പവിത്രയായി; മേദിനീ-ഭൂമി; കിമു ന വ്രജേത്-ഭവി ക്കയില്ലയോ?; മുക്ത രാഗസ്യ-ലോകത്തുള്ള യാതൊന്നിനോടും മമതാബന്ധ മില്ലാത്ത; മുനേഃ-മുനിക്ക്; ഇഹ-ഈ ലോകത്തു; അപര സമ്പദാ-മറ്റു സമ്പ ത്തുക്കൾകൊണ്ടു; കിം-എന്തു പ്രയോജനമാണ്?; അയം-ഈ മുനി; തത്ത്വമ സ്യധിഗമത്-"അതു നീ തന്നെ" എന്ന മഹാവാക്യതത്ത്വം സാക്ഷാത്കരിച്ച തിന്റെ ഫലമായി; സകലഭോഗ്യം-ഈ ലോകത്തും പര ലോകത്തുമുള്ള എല്ലാ സുഖഭോഗവസ്തുക്കളേയും; അത്യശ്നുതേ-കടന്നുനിൽക്കുന്ന ശാശ്വതപര മാനന്ദം അനുഭവിക്കുന്നു.

കൈത്തലം ഉറങ്ങാൻ തലയണയായി ഭവിക്കയില്ലയോ? ഭൂമി മഞ്ചമായി ഭവിക്കയില്ലയോ? തന്റെ കാലടികൾ പതിച്ചു പാപസമൂഹം മുഴുവൻ ഹരി ക്കാൻ കഴിയ ത്തക്ക വണ്ണം പവിത്രമായി ഭൂമി ഭവിക്കയില്ലയോ? ലോകത്തുള്ള ഒന്നിനോടും മമതാ ബന്ധമില്ലാത്ത മുനിക്ക് ഈ ലോകത്തു മറ്റു സമ്പത്തു ക്കൾകൊണ്ടെന്തു പ്രയോജനമാണ്? 'തത്ത്വം അസി-അതു നീ തന്നെ' എന്ന മഹാവാക്യതത്ത്വം സ്വാനുഭവപ്പെടുത്തിയതിന്റെ ഫലമായി ഈ മുനി ഇഹ ലോകത്തും പരലോകത്തുമുള്ള എല്ലാ സുഖഭോഗ സാമഗ്രികളേയും കവി ഞ്ഞുനിൽക്കുന്ന ശാശ്വത പരമാനന്ദം അനുഭവിച്ചുകൊണ്ടേയിരിക്കുന്നു.

## പരവൈരാഗ്യം

മുനിലക്ഷണം സ്വയം സ്വാനുഭവപ്പെടുത്തിക്കൊണ്ടാണ് ശ്രീനാരായണ ഗുരുദേവൻ ഈ കൃതി രചിച്ചത്. സ്വാനുഭവം സുസ്പഷ്ടമായി തെളിഞ്ഞപ്പോൾ ശ്രീനാരായണ ഗുരുദേവൻ സ്വാനുഭൂതി മാധുര്യത്തോടുകൂടിത്തന്നെ മുനിചര്യ വിവരിക്കുകയാണ് ഈകൃതിയിൽ. പരവൈരാഗ്യമാണ് ഒരു മുനിയുടെ പ്രധാന ലക്ഷണം. ലോകം നശ്വരവും ദുഃഖപ്രദവുമെന്നു കണ്ടിട്ട് ക്രമേണ ലോകസുഖങ്ങളിൽ വിരക്തി വരുന്നതാണ് വൈരാഗ്യം. ഈ വൈരാഗ്യം അപരവൈരാഗ്യമെന്നും പരവൈരാഗ്യമെന്നും രണ്ടുതരമുണ്ട്. യതമാനവൈരാഗ്യം, വ്യതിരേകവൈരാഗ്യം, ഏകേന്ദ്രിയവൈരാഗ്യം, വശീകാരവൈരാഗ്യം എന്നിങ്ങനെ അപരവൈരാഗ്യം നാലുതരത്തിൽ. ഈ ലോകത്ത് സാരമെന്ത്, അസാരമെന്ത് എന്ന കാര്യം ഞാൻ ഗുരുശാസ്ത്ര സഹായത്തോടെ അറിയാൻ യത്നിക്കും എന്ന തീരുമാനത്തോടെ *യതമാന വൈരാഗ്യം* ആരംഭിക്കുന്നു. എന്റെ മനോമാലിന്യങ്ങളിൽ ഇന്നതിന്നതൊക്കെ മാറിക്കിട്ടി, ഇനി ഇന്നതിന്നതൊക്കെ മാറാനുണ്ട്. എന്നു വേർതിരിച്ചിറിയുന്നതാണ് *വ്യതിരേകവൈരാഗ്യം*. ലോകസുഖങ്ങളിൽ മാനസികമായ ഔത്സുക്യം ലേശമുണ്ടെങ്കിലും അവയുടെ നൈമിഷികത്വം ധരിച്ചു ഔത്സുക്യത്തെ ശരീരതലത്തിലെത്തിക്കാതെ സൂക്ഷിക്കാൻ കഴിയുന്ന ഘട്ടമാണ് *ഏകേന്ദ്രിയവൈരാഗ്യം*. കണ്ടതും കേട്ടതുമായ ലോകസുഖത്തിലൊന്നും ഔത്സുക്യം പോലും ഇല്ലാതാകുന്നതാണ് *വശീകാരവൈരാഗ്യം*. ഈ നാലുതരം അപരവൈരാഗ്യങ്ങളും അഭ്യാസം കൊണ്ടു ദൃഢപ്പെടുന്നതോടെ വ്യക്തമായ തത്വബോധമുണ്ടായിത്തീരുന്നു. ഇങ്ങനെ ആത്മദർശനം നേടി ആത്മാരാമനായിത്തീരുന്ന മുനിയിലാണ് പരവൈരാഗ്യലക്ഷണങ്ങൾ തെളിയുന്നത്. "തത്പരം പുരുഷഖ്യാതേർഗുണവൈതൃഷ്ണ്യം" എന്നാണ് പതഞ്ജലി *പരവൈരാഗ്യത്തെ* നിർവചിച്ചിരിക്കുന്നത്. അപരവൈരാഗ്യാഭ്യാസം ഉറയ്ക്കുന്നതോടെ പുരുഷഖ്യാതി അതായത് ആത്മസാക്ഷാത്കാരം ഉണ്ടാകും. ആത്മസാക്ഷാത്കാരം നേടിയ മുനിയുടെ ചിത്തം സത്ത്വരജസ്തമോരൂപമായ ഗുണമണ്ഡലം കടന്ന് സദാ സത്യനിഷ്ഠമായി വർത്തിക്കുന്നു. ഈ അവസ്ഥയാണ് ഗുണവൈതൃഷ്ണ്യം. അങ്ങനെയുള്ള മുനി ലോകവ്യവഹാരങ്ങളിലേർപ്പെട്ടാൽപ്പോലും ഒരു ലോകവ്യവഹാരത്തോടും അദ്ദേഹം സംഗപ്പെടുന്നില്ല. അതുകൊണ്ടാണ് മുനിയെ ഗുണാതീതൻ എന്നു വിളിക്കുന്നത്. ഗുണമയമായ പ്രപഞ്ചത്തോടുള്ള തികഞ്ഞ നിസ്സംഗത്വമാണ് പരവൈരാഗ്യം. അതിരറ്റ ആത്മാനന്ദത്തിൽ മഗ്നമാകുന്ന മനസ്സിനേ ഇതു സാദ്ധ്യമാവുകയുമുള്ളൂ. പരവൈരാഗ്യവും ആത്മാനന്ദവും കൈവന്ന മുനിക്ക് താൻ കഴിക്കുന്നതെന്തെന്നോ ഉടുക്കുന്നതെന്തെന്നോ കിടക്കുന്നതെവിടെയെന്നോ ഉള്ള കാര്യം ഒരു പ്രശ്നമേയല്ല. ശ്രീരമണമഹർഷി ഈ പരവൈരാഗ്യനിഷ്ഠയ്ക്കും ആത്മാനന്ദാനുഭവത്തിനും ഒരുത്തമ ദൃഷ്ടാന്തമായിരുന്നു. ശ്രീനാരായണ ഗുരുദേവനും ലോകസംഗ്രഹത്തിൽ ഏർപ്പെട്ടിരുന്നപ്പോൾ സാധാരണ ജനങ്ങളെ പഠിപ്പിക്കാനായി ചില ജീവിത നിയമങ്ങളിൽ നിഷ്കർഷ കാണിച്ചിരുന്നുവെങ്കിലും തപഃസാധനകളിലേർപ്പെട്ടിരുന്ന കാലത്ത് ആഹാരം, വസ്ത്രം, കിടപ്പാടം എന്നവയിൽ

യാതൊരു നിർബന്ധബുദ്ധിയും കൂടാതെ പരവൈരാഗ്യം അഭ്യസിച്ചുറപ്പിച്ചാണ് ബ്രഹ്മ സാക്ഷാത്കാരം നേടിയതെന്നുള്ളതിന് വേണ്ടുവോളം തെളിവുകളുണ്ട്. ഗുരുദേവൻ പല മുനിമാരെയും സന്ദർശിച്ചപ്പോൾ കേവലം കൗപീനം ധരിച്ച് ഭൂതലശായികളായിട്ടായിരിക്കണം അവരെ കാണാനിടയായത്. പരമഹംസന്മാർ മിക്കവാറും ആ നിലയിലാണ് കഴിയുന്നതെന്നു പ്രസിദ്ധവുമാണല്ലോ. സ്ഥിതപ്രജ്ഞനായ ജീവന്മുക്തന്റെ പൊതുലക്ഷണമായ ഈ പരവൈരാഗ്യമാണ്, "കൈ തലയണയായി ഭവിക്കയില്ലേ? സ്വപാദപാതം കൊണ്ടു പവിത്രയായ ഭൂമി ഉറങ്ങാനുള്ള ശയ്യയായിത്തീരുകയില്ലേ?" എന്നിങ്ങനെ ചോദ്യരൂപത്തിൽ ഗുരുദേവൻ ശ്ലോകത്തിലെ ആദ്യത്തെ രണ്ടു വരികളിൽ പ്രതിപാദിച്ചിരിക്കുന്ന. ഒരു ജീവന്മുക്തൻ ഇരിക്കുകയും കിടക്കുകയും സഞ്ചരിക്കുയും ചെയ്യുന്ന ഇടമെല്ലാം അദ്ദേഹത്തിന്റെ ദിവ്യസാന്നിദ്ധ്യം കൊണ്ട് പവിത്രമായിത്തീരുന്നുവെന്നാണ് പണ്ടേ പ്രസിദ്ധി. അതുകൊണ്ടാണ് മുനിയുടെ പാദപാതമേൽക്കുന്ന ഭൂമി പാപഹരണസമർഥയായിത്തീരുന്നുവെന്ന് ഗുരുദേവൻ പ്രസ്താവിച്ചിരിക്കുന്നത്. ജീവന്മുക്തനായ മുനിയുടെ മാഹാത്മ്യം ശാസ്ത്രം ഇങ്ങനെ വിവരിക്കുന്നു:-

*കുലം പവിത്രം ജനനീ കൃതാർഥാ*
*വസുന്ധരാ പുണ്യവതീ ച തേന*
*അപാരസച്ചിത്സുഖസാഗരേസ്മിൻ*
*ലീനം പരേ ബ്രഹ്മണി യസ്യ ചേതഃ*

സച്ചിദാനന്ദസുഖസമുദ്രമായ പരബ്രഹ്മത്തിൽ മനസ്സുമഗ്നമായ ആളാണ് മുനി. ആ മുനിക്ക് ജന്മമരുളിയ കുലം പവിത്രമാണ്; അമ്മ കൃതാർഥയാണ്; ഭൂമി പുണ്യവതിയാണ്. തിരുവണ്ണാമല ശ്രീരമണമഹർഷിയെക്കൊണ്ടും കേരളം ഗുരുദേവനെക്കൊണ്ടും പവിത്രമാക്കി ചെയ്യപ്പെട്ടു എന്നു പ്രസിദ്ധമാണല്ലോ. അതുപോലെ തന്നെ പരവൈരാഗ്യനിഷ്ഠയെ ശ്രീശങ്കര ഭഗവത്പാദർ 'ഭജഗോവിന്ദ'ത്തിൽ പ്രകീർത്തിച്ചിരിക്കുന്നതു നോക്കുക:-

*സുരമന്ദിരതരുമൂലനിവാസഃ*
*ശയ്യാഭൂതലമജിനം വാസഃ*
*സർവപരിഗ്രഹഭോഗത്യാഗഃ*
*കസ്യ സുഖം ന കരോതി വിരാഗഃ* *ഭജ. ഗോ. 23*

സ്വർഗതുല്യമായ മരച്ചുവട്ടിൽ വാസം. വെറും തറയാണ് കിടക്ക. മാൻതോലാണുടയാട. ആരിൽനിന്നും ഒന്നും വാങ്ങിവയ്ക്കുകില്ല. ഒരു ലോകസുഖവും ആവശ്യമില്ല. ഈ പരവൈരാഗ്യം ആർക്കാണ് അതിരറ്റ ആത്മസുഖം പകർന്നുകൊടുക്കാത്തത്?

### തത്ത്വമസിസാക്ഷാത്കാരം

ബ്രഹ്മസ്വരൂപം വിവരിക്കുന്ന രണ്ടുതരം വാക്യങ്ങളാണ് ഉപനിഷത്തുകളിലുള്ളത്. അവാന്തരവാക്യങ്ങളും മഹാവാക്യങ്ങളും. പ്രപഞ്ചത്തോടു ബന്ധപ്പെടുത്തി സിദ്ധാന്തപരമായി ബ്രഹ്മസ്വരൂപം വിവരിച്ചുകേൾപ്പിക്കുന്ന

വയാണ് അവാന്തരവാക്യങ്ങൾ. അവാന്തരവാക്യങ്ങൾ പരോക്ഷജ്ഞാനത്തി നുള്ളവയാണ്. ബ്രഹ്മത്തിന്റെ പ്രത്യക്ഷാനുഭവം ഉണ്ടാക്കിത്തരാൻ ഉദ്ദേശി ക്കപ്പെട്ടവയാണു മഹാവാക്യങ്ങൾ. ഉപനിഷത്തുകളിൽ ഇങ്ങനെ അനേകം മഹാവാക്യങ്ങൾ ഉള്ളവയിൽ ഏറ്റവും പ്രധാനപ്പെട്ടതാണ് 'തത്ത്വം അസി' എന്ന മഹാവാക്യം. 'അതു നീ ആകുന്നു' എന്നാണ് വാക്യാർത്ഥം. ഛാന്ദോ ഗ്യോപനിഷത്തിലെ മഹാവാക്യമാണിത്. പിതാവായ ഉദ്ദാലകൻ മകനായ ശ്വേതകേതുവിനിതുപദേശിക്കുകയാണ്. ഒരു പരീക്ഷണശാലയിലെന്നോണം വിവിധ ദൃഷ്ടാന്തങ്ങൾ എടുത്തുകാട്ടി അച്ഛൻ മകനോടു "അതു നീ ആകുന്നു'' എന്ന് ഒൻപതു പ്രാവശ്യം ആവർത്തിച്ചുപദേശിച്ച് മകന് ബ്രഹ്മബോധം ഉണ്ടാക്കിക്കൊടുക്കുകയാണ്. തത്, ത്വം, അസി എന്നു മൂന്നു പദങ്ങളാണിതിലുള്ളത്. 'തത്' എന്നതിന് പ്രപഞ്ചത്തിനു മുഴുവൻ ഏകാശ്ര യമായ പരമസത്യം എന്നാണർത്ഥം. 'ത്വം' എന്നതിന് വ്യക്തിശരീരത്തെ നില നിറുത്തുന്ന സത്യം എന്നു താൽപ്പര്യം. 'അസി' എന്ന പദംകൊണ്ട് രണ്ടും ഒന്നുതന്നെ എന്ന വസ്ത്വൈക്യമാണ് വെളിപ്പെടുത്തിയിരിക്കുന്നത്. പ്രഥമ ദൃഷ്ടിയിൽ ഈ അർത്ഥബോധം ശരിപ്പെടുന്നില്ലല്ലോ എന്നു തോന്നാം. അന ന്തവും അനിർവചനീയവുമായ മഹാപ്രപഞ്ചത്തിനാശ്രയമായ സത്യം പ്രത്യ ക്ഷത്തിൽ എന്തെന്നു കാൺമാനേയില്ല. നേരേമറിച്ച് അല്പമായ വ്യക്തിശ രീരത്തിൽ തങ്ങിനിൽക്കുന്ന സത്യം 'ഞാൻ, ഞാൻ' എന്നിങ്ങനെ എല്ലാ വർക്കും പ്രത്യക്ഷമായി അനുഭവപ്പെടുന്നുമുണ്ട്. ഇതു രണ്ടും എങ്ങനെ ഒന്നാ കാൻ പറ്റും? ഈ സംശയങ്ങൾക്കു ശാസ്ത്രം വിശദമായ മറുപടി നൽകുന്നു ണ്ട്. വാച്യാർത്ഥത്തിൽ വിരോധം തോന്നാമെങ്കിലും ലക്ഷ്യാർത്ഥം സ്വീകരിച്ചു വിരോധം പരിഹരിക്കാം. ഒരാൾ തിരുവനന്തപുരത്തു വെച്ച് കോട്ടും പാന്റും ഒക്കെ ധരിച്ച് ആഫീസിലേക്കു പോകുന്ന ദേവദത്തനെ കണ്ടുവെന്നു കരു തുക. അതേ ദേവദത്തൻതന്നെ കണ്ണൂരിൽ സ്വഭവനത്തിൽ മുണ്ടും തോർത്തും ധരിച്ചു നിൽക്കുന്നതു മറ്റൊരവസരത്തിൽ കാണാനിടയായി തിരുവനന്തപു രത്തുവെച്ചു കണ്ട 'ആ ദേവദത്തനാണിത്' എന്നു പരിചയപ്പെടുത്തിയെന്നും കരുതുക. പ്രത്യക്ഷത്തിൽ ഈ വിവരണം തെറ്റാണ്. തിരുവനന്തപുരമല്ല കണ്ണൂർ. ദേവദത്തൻ ധരിച്ചിരുന്ന വസ്ത്രങ്ങൾക്കും മാറ്റമുണ്ട്. അപ്പോൾ 'ആ ദേവദത്തനാണിത്' എന്നു പറയുന്നതെങ്ങിനെ ശരിപ്പെടും. ഇങ്ങനെ വാച്യാർത്ഥം യോജിക്കാതെ വരുന്നിടത്താണ് ലക്ഷ്യാർത്ഥം സ്വീകരിക്കുന്നത്. ഇവിടെ തിരുവനന്തപുരത്തുവെച്ചു കണ്ട ദേവദത്തനിലും കണ്ണൂർവെച്ചു കണ്ട ദേവദത്തനിലും സ്ഥലം, കാലം, വസ്ത്രം തുടങ്ങി മാറിപ്പോകാവുന്ന ഉപാ ധികളെ ഒക്കെ മാറ്റിനിറുത്തിയിട്ട് മാറാതെയുള്ള സ്ഥിരമായ അംശത്തെയാണ് അർത്ഥഗ്രഹണത്തിൽ അംഗീകരിക്കേണ്ടത്. ഇതാണ് ലക്ഷ്യാർത്ഥം. അതു പോലെ പ്രപഞ്ചമായി കാണപ്പെടുന്ന ജഡദൃശ്യങ്ങളും വ്യക്തിശരീര മായിക്കാണുന്ന ജഡദൃശ്യവും ശാശ്വതമായ ഒരേ സത്യത്തിന്റെ മാറിപ്പോ കുന്ന ഉപാധികളാണ്. ഉപാധികളെ ആശ്രയിച്ചു സംസാരിക്കുമ്പോൾ രണ്ടും രണ്ടെന്നു തോന്നിയേക്കാം. അതുകൊണ്ടാണ് 'അത്, നീ' എന്നു രണ്ടുപദം പ്രയോഗിക്കേണ്ടിവന്നത്. മുറിയിലെ ആകാശം, കുടത്തിലെ ആകാശം എന്ന് മുറി, കുടം എന്ന ഉപാധികളെ ആശ്രയിച്ചുകൊണ്ട് ആകാശത്തെ രണ്ടായി

വേർതിരിക്കുംപോലെ. ഇവിടെ 'മുറിയിലെ ആകാശം കുടത്തിലെ ആകാശം തന്നെ' എന്നൊരാൾ പറഞ്ഞാൽ വാച്യാർഥത്തിൽ വിരോധം തോന്നാമെങ്കിലും ലക്ഷ്യാർഥം സ്വീകരിച്ചാൽ ഒരു വിരോധവുമില്ലെന്നു കാണാം. മുറി, കുടം എന്ന ഉപാധികളെ മാറ്റിനിറുത്തിയിട്ടു ചിന്തിച്ചാൽ ആകാശം ഒന്നുതന്നെയാണ്. മുറിയുടെ ഭിത്തികളെയും കുടത്തെയും പൊട്ടിച്ചു ദൂരെയെറിയാമെങ്കിൽ പ്രത്യക്ഷത്തിൽതന്നെ ആകാശം ഒന്നാണെന്നനുഭവിച്ചറിയുകയും ചെയ്യാം. അതുപോലെ പ്രപഞ്ചജഡദൃശ്യങ്ങളെന്ന ഉപാധികളേയും വ്യക്തിശരീരമെന്ന ഉപാധിയേയും മാറ്റിനിറുത്തിക്കൊണ്ടുവേണം 'അതു നീ ആകുന്നു' എന്ന മഹാവാകൃതത്ത്വം സാക്ഷാത്കരിച്ചനുഭവിക്കാൻ. മുറിയുടെ ഭിത്തികളും കുടവും പൊട്ടിച്ചെറിഞ്ഞാൽ ആകാശം രണ്ടും എങ്ങനെ ഒന്നുചേർന്നു അഖണ്ഡമായിത്തീരുന്നുവോ അതുപോലെ പ്രപഞ്ചോപാധികളേയും വ്യക്തിശരീരമെന്ന ഉപാധിയേയും മാറ്റിനിറുത്താൻ കഴിഞ്ഞാൽ പ്രപഞ്ചത്തെ മുഴുവൻ നിലനിറുത്തിപ്പോരുന്ന ബോധവും വ്യക്തിശരീരത്തെ നിലനിറുത്തിപ്പോരുന്ന ബോധവും ഏകീഭവിച്ച് അഖണ്ഡമായിത്തീരുന്നതാണ്. അഖണ്ഡാനന്ദമായിട്ടാണ് ഈ അഖണ്ഡബോധസ്ഥിതി തെളിയുന്നത്. അഖണ്ഡാനന്ദവും അഖണ്ഡബോധവും ഒന്നുതന്നെയെന്നു താൽപ്പര്യം. പഞ്ചദശിയിൽ ശ്രീ വിദ്യാരണ്യസ്വാമികൾ പറയുന്നതു നോക്കുക:-

*പ്രത്യക്ബോധോ യ ആഭാതി*
*സോഽദ്വയാനന്ദലക്ഷണഃ*
*അദ്വയാനന്ദരൂപശ്ച*
*പ്രത്യക്ബോധൈകലക്ഷണഃ*

അന്തർമ്മുഖമായി സാക്ഷാത്കരിക്കപ്പെടുന്ന ബോധം അഖണ്ഡാനന്ദസ്വരൂപമാണ്. അതുപോലെ അഖണ്ഡാനന്ദം അന്തർമുഖബോധസ്വരൂപമാണ്. അപ്പോൾ പ്രപഞ്ചോപാധികളേയും വ്യക്ത്യുപാധികളേയും ഒഴിച്ചു മാറ്റിക്കൊണ്ടുള്ള അഖണ്ഡാനന്ദബോധസാക്ഷാത്കാരമാണ് 'തത് ത്വം അസി' മഹാവാക്യസാക്ഷാത്കാരം. ഇതുനേടിയ ആളാണ് മുനി. ഈ ലോകത്തോ പരലോകത്തോ അനുഭവിക്കാൻ കിട്ടുന്ന ആനന്ദലേശങ്ങളെല്ലാം ഈ അഖണ്ഡാനന്ദത്തിൽനിന്നും പകരുന്ന ബിന്ദുക്കൾമാത്രമാണ്. അതുകൊണ്ടുതന്നെ അഖണ്ഡാനന്ദം സാക്ഷാത്കരിച്ച മുനി എല്ലാ ലോകഭോഗങ്ങളേയും കടന്നുനിൽക്കുന്ന സുഖസമുദ്രത്തിൽ മുഴുകുന്നു എന്നു സ്പഷ്ടമാണല്ലോ. ഇക്കാര്യമാണ് ഗുരുദേവൻ "തത്ത്വമസ്യധിഗമാദയം സകലഭോഗ്യമത്യശ്നുതേ" എന്ന ഭാഗംകൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്. ശ്രീശങ്കരഭഗവത്പാദർ മനീഷാപഞ്ചകത്തിലെ അവസാനപദ്യത്തിൽ പ്രഖ്യാപിക്കുന്നതു നോക്കുക:-

*യത്സൗഖ്യാംബുധിലേശലേശത ഇമേ*
*ബ്രഹ്മാദയോ നിർവൃതാഃ*
*യച്ചിത്തേ നിതരാം പ്രശാന്തകലനേ*
*ലബ്ധ്വാ മുനിർന്നിർവൃതഃ*
*യസ്മിൻ നിത്യസുഖാംബുധൗ ഗളിതധീർ*
*ബ്രഹ്മൈവ ന ബ്രഹ്മവിത്*

*യഃ കശ്ചിത് സ സുരേന്ദ്രവന്ദിതപദോ*
*നൂനം മനീഷാ മമ.*

പരമസത്യം ആനന്ദസമുദ്രമാണ്. അതിലെ ലേശലേശം പകർന്നനുഭവിച്ചാണ് ബ്രഹ്മാവുമുതൽ സകലരും നിർവൃതിയടയുന്നത്. സങ്കല്പങ്ങളെല്ലാം ഒഴിഞ്ഞുമാറിയ ചിത്തത്തിൽ ഈ അമൃതസമുദ്രം കണ്ടെത്തി മുനി നിർവൃതനായിത്തീരുന്നു. ഈ സുഖസമുദ്രത്തിൽ ബുദ്ധി അലിയിച്ചു ചേർത്തയാൾ ബ്രഹ്മത്തെ അറിയുന്നയാളല്ല; സാക്ഷാത്ബ്രഹ്മംതന്നെയാണ്. ദേവേന്ദ്രൻപോലും അദ്ദേഹത്തിന്റെ മുൻപിൽ തലകുനിച്ചു വണങ്ങും. ഇതെന്റെ സംശയരഹിതമായ പ്രഖ്യാപനമാണ്. ബ്രഹ്മനിഷ്ഠനായ മുനി ഇരിക്കുന്നിടത്തു ചുറ്റും ബ്രഹ്മനിർവാണം കളിയാടുന്നു എന്നാണ് ഗീതയും പ്രഖ്യാപിക്കുന്നത്. താൻ സ്വയമനുഭവിച്ച ഈ ലോകസുഖാതിവർത്തിയായ ബ്രഹ്മനിർവാണം പ്രപഞ്ചത്തിലുടനീളം തെളിഞ്ഞു കണ്ട കഥതന്നെയാണ് ഗുരുദേവൻ ഇവിടെ പ്രഖ്യാപിച്ചിരിക്കുന്നത്.

## നിസ്സംഗത്വപരിശീലനമാണ് സത്യദർശനോപായം

ഉപാധികളെ ഒഴിച്ചുമാറ്റി അഖണ്ഡബോധം സാക്ഷാത്കരിക്കാനുള്ള ഉപായമെന്താണ്? 'മുക്തരാഗസ്യ' എന്ന വിശേഷണപദംകൊണ്ട് ഗുരുദേവൻ ഈ ചോദ്യത്തിനുത്തരം നൽകിയിരിക്കുകയാണ്. ആനന്ദസ്വരൂപമായ ആത്മാവിന് ആദ്യം വ്യക്തിശരീരത്തോടു ബന്ധമുണ്ടാകുന്നു. തുടർന്ന് പ്രപഞ്ചശരീരങ്ങളോടും ക്രമമിതാണെങ്കിൽ ആദ്യം വ്യക്തിദേഹത്തോടുള്ള ബന്ധം ഒഴിച്ചുമാറ്റിയാൽ സ്വാഭാവികമായി പ്രപഞ്ചോപാധികളോടുള്ള ബന്ധവും മാറിക്കൊള്ളും. ആത്മാവിനെ വ്യക്തിശരീരത്തോടു ബന്ധിപ്പിക്കുന്ന കയറേതാണ്? ഇതു സ്പഷ്ടമാണല്ലോ. രാഗദ്വേഷമയമായ മനസ്സാണ് ആത്മാവിനെ ശരീരത്തോടു ചേർത്തുകെട്ടിയിരിക്കുന്ന കയറ്. ഈ കയറു മുറിച്ചാൽ ശരീരവും ആത്മാവും വേർപെടും. ഞാൻ, എന്റേത് എന്ന മട്ടിലുള്ള മമതാബന്ധമാണ് രാഗം. ഈ ചിന്ത വെടിയണം. ലോകപദാർഥങ്ങളുമായി ഒത്തുകഴിയുമ്പോൾതന്നെ എന്റേതായി ഇവിടെ ഒന്നുമില്ല. ഞാനുൾപ്പെടെ എല്ലാം ഈശ്വരന്റേത് എന്നു ഭാവന ചെയ്തുറപ്പിക്കണം. ഇതാണ് നിസ്സംഗത്വപരിശീലനം. വിവേകമുള്ള ഒരാൾക്ക് ജീവിതത്തിൽ ഇതനുനിമിഷം ഉള്ളിൽ പരിശീലിക്കാവുന്നതാണ്. ഈ പരിശീലനം അഭ്യാസംകൊണ്ടു ദൃഢപ്പെടും. അതോടെ കടച്ചിൽകൊണ്ട് മോരിൽനിന്നും വെണ്ണ ഉരുത്തിരിയുന്നതുപോലെ അഥവാ ഉണക്കംകൊണ്ട് കൊട്ടത്തേങ്ങയുടെ പരിപ്പ് ചിരട്ടയിൽനിന്നും വേർതിരിഞ്ഞു വരുന്നതുപോലെ ധ്യാനവേളയിൽ ശരീരത്തിൽ നിന്നും ആനന്ദഘനമായ ആത്മാവ് വേർതിരിഞ്ഞുവരും. ചിത്തം രാഗവിമുക്തമായി ഭവിച്ച് ആത്മാനന്ദത്തിൽ അലിഞ്ഞുചേരും. മുനിത്വലാഭത്തിന്റെ ഈ പരമരഹസ്യമാണ് ശങ്കരഭഗവത്പാദർ ഇങ്ങനെ പ്രഖ്യാപിച്ചിരിക്കുന്നത്:-

*സത്സംഗത്വേ നിസ്സംഗത്വം*
*നിസ്സംഗത്വേ നിർമോഹത്വം*
*നിർമോഹത്വേ നിശ്ചലതത്ത്വം*
*നിശ്ചലതത്ത്വേ ജീവന്മുക്തിഃ* *ഭജ. ഗോ. 10*

സത്യനിഷ്ഠന്മാരുമായി ബന്ധപ്പെട്ട് ആത്മസ്വരൂപം ഗ്രഹിച്ചാൽ നിസ്സം ഗത്വം പരിശീലിക്കാം. നിസ്സംഗത്വപരിശീലനംകൊണ്ട് ഭൗതികവസ്തുക്കളോടു രാഗദ്വേഷരൂപത്തിലുള്ള മോഹം മാറിക്കിട്ടും. ചിത്തം രാഗദ്വേഷവിമുക്തമാ യാൽ നിശ്ചലമായ ആത്മതത്ത്വം തെളിയും. തുടർന്ന് ജീവന്മുക്തിയും കൈവരും. ചെറുപ്പത്തിലേതന്നെ എല്ലാ മമതാബന്ധങ്ങളും പൊട്ടിച്ചെറിഞ്ഞ് ധീരമായി നിസ്സംഗത്വപരിശീലനത്തിലേർപ്പെട്ടയാളാണല്ലോ ശ്രീനാരായണഗു രുദേവൻ. അതേ പ്രക്രിയതന്നെ ധീരമായി അനുഷ്ഠിച്ച് ജീവന്മുക്തിപദം കൈവരിച്ചയാളാണ് ശ്രീരമണമഹർഷി. മുക്തരാഗമായ ചിത്തത്തിന്റെ ആന ന്ദാനുഭവമഹിമയും സംതൃപ്തിയും ഏതു ജീവന്മുക്തനിലും ഒരുപോലെ തന്നെയായിരിക്കുമെന്ന് ഇവിടെ സുവ്യക്തമായി വിവരിച്ചിരിക്കുന്നു:-

*മുനേരപരസമ്പദാ കിമിഹ മുക്തരാഗസ്യ ത-*
*ത്ത്വമസ്യധിഗമാദയം സകലഭോഗ്യമത്യശ്നുതേ.*

## നൈഷ്കർമ്യസിദ്ധി

കർമം, ബ്രഹ്മം എന്നിങ്ങനെ രണ്ടായി നിലനിൽപ്പിന്റെ മണ്ഡലങ്ങളെ തിരിക്കാമെന്നാണ് ശാസ്ത്രം കാട്ടിത്തരുന്നത്. അഖണ്ഡബോധസ്വരൂപമായ ശാശ്വതസത്തയാണ് ബ്രഹ്മം. അതിനെ അധിഷ്ഠാനമാക്കി പൊന്തിമറയുന്ന ശക്തിസ്പന്ദനമാണ് കർമം. ബ്രഹ്മമെന്ന ശാശ്വതമായ അധിഷ്ഠാനത്തിൽ സൂര്യചന്ദ്രമനുഷ്യപക്ഷിമൃഗാദിപ്രപഞ്ചഘടകങ്ങളെ പൊന്തിച്ചുകാട്ടി നിലനി റുത്തി ലയിപ്പിച്ച് വീണ്ടും പൊന്തിച്ചുകാട്ടി നിറുത്തി ലയിപ്പിക്കുന്ന സൃഷ്ടി സ്ഥിതി സംഹാരപ്രക്രിയകൾ അനാദിയായി നിർവഹിച്ചുകൊണ്ടിരിക്കുന്നതു ശക്തി സ്പന്ദനരൂപത്തിലുള്ള ഈ കർമമാണ്. ജഡമായിക്കാണുന്ന ശരീര ദർശനങ്ങളെല്ലാം ശക്തിസ്പന്ദമാണെന്ന് ഇന്നാധുനിക ശാസ്ത്രത്തിനുതന്നെ സ്പഷ്ടമായിത്തെളിഞ്ഞിട്ടുണ്ട്. ശക്തിയുടെ ഉറവിടമായ ബ്രഹ്മം മാത്രമേ അവർക്കു പിടികിട്ടാതെയുള്ളൂ. വേദാന്തശാസ്ത്രത്തിന്റേതായ അന്തർമ്മുഖ മായ അന്വേഷണമാർഗത്തിലേക്ക് കടക്കാതെ അതാർക്കും പിടികിട്ടുകയുമി ല്ല. അപ്പോൾ ബ്രഹ്മത്തിലെ കർമമാണ് പ്രപഞ്ചം. കർമത്തിനാശ്രയമായ ശാശ്വതസത്യമാണ് ബ്രഹ്മം. ബ്രഹ്മത്തെ ആശ്രയിച്ച് പ്രകൃതി സ്പന്ദിക്കു മ്പോഴും ബ്രഹ്മം നിശ്ചലമായി കർമരഹിതമായിട്ടാണ് സ്ഥിതി ചെയ്യുന്നത്. ചലനരഹിതമായ ഈ അധിഷ്ഠാനമുള്ളതുകൊണ്ടാണ് സപന്ദിക്കുന്ന പ്രപ ഞ്ചഘടകങ്ങൾക്കു നിന്നു ചലിക്കാൻ കഴിയുന്നതുതന്നെ ചലിക്കുന്ന ഒന്നിൽ നിന്നു ചലിക്കാൻ നിശ്ചലമായ അധിഷ്ഠാനം വേണമെന്നുള്ളത് ചലനനിയ മമാണല്ലോ. ഇങ്ങനെ ബ്രഹ്മശക്തി സ്പന്ദിക്കാൻ തുടങ്ങുന്നതോടെ ഓരോ സ്പന്ദനത്തിലും അധിഷ്ഠാനമായ ബോധവസ്തുവിന്റെ അംശം പ്രതിബിം ബിക്കും. വേദാന്തശാസ്ത്രപ്രകാരം ഈ പ്രതിബിംബമാണ് ജീവൻ എന്നറി യപ്പെടുന്നത്. മനുഷ്യരിലൊക്കെ സദാ ഞാൻ, ഞാൻ എന്നിങ്ങനെ സ്വയം അറിഞ്ഞ് പ്രകാശിച്ചുകൊണ്ടിരിക്കുന്നത് ഈ ബോധപ്രതിബിംബമായ ജീവ നാണ്. സ്പന്ദനത്തിലെ ബോധപ്രതിബിംബമായതുകൊണ്ടാണ് ഞാൻ, ഞാൻ എന്ന ജീവസ്ഫുരണവും സദാ ചഞ്ചലമായിക്കാണപ്പെടുന്നത്. ശക്തിസ്പ

ന്ദനവും അതോടൊത്തുചേരുന്ന ബോധപ്രതിബിംബമായ ജീവനും ചേർന്നുണ്ടാകുന്ന 'അഹം' ബോധമാണു സംസാരപ്രവാഹത്തിന്റെ തുടക്കം. തുടർന്ന് അഹംബോധത്തിനുണ്ടാകുന്ന സൂക്ഷ്മസ്ഥൂലശരീരങ്ങളാണ് ഇന്ന് പ്രപഞ്ചഘടകങ്ങളായി കാണപ്പെടുന്നത്. മനുഷ്യപക്ഷിമൃഗാദിയെന്നല്ലസൂര്യചന്ദ്രാദിസൗരയൂഥഘടകങ്ങളുടെ പോലും ഉൽപത്തി രഹസ്യം ഇതാണെന്നാണ് വേദാന്തസിദ്ധാന്തം. അപ്പോൾ 'അഹം'ബോധം മുതൽ ജഡശരീരം വരെയുള്ള സർവവും കർമനിബദ്ധമാണ്. ഈ കർമം ഒരു ചലനവുമില്ലാതെ നിർവികാരമായി താങ്ങിനിൽക്കുന്ന ശാശ്വതസത്യമാണ് അഖണ്ഡബോധസ്വരൂപമായ ബ്രഹ്മം. ബ്രഹ്മത്തെ നേരിട്ട് കർമം അണുപോലും മാറ്റിമറിക്കുന്നില്ലെന്നുള്ളതാണ് വസ്തുത. ശക്തിസ്പന്ദനത്തിന്റെ പ്രകടരൂപവും നിരന്തരപരിണാമിയുമായ ജഡത്തെവിട്ട് ബോധപ്രതിബിംബം താൻ കർമരഹിതമായ ശാശ്വതസത്യമാണെന്നു സാക്ഷാത്കരിക്കുന്നതാണ് നൈഷ്കർമ്യസിദ്ധി. നിഷ്കർമസത്യമാണ് ബ്രഹ്മം. ബ്രഹ്മത്തിന്റെ ഭാവമത്രെ നൈഷ്കർമ്യം. അതുകൊണ്ട് ജീവൻ താൻ ബ്രഹ്മസ്വരൂപമാണെന്ന് സാക്ഷാത്കരിക്കുന്നതാണ് *നൈഷ്കർമ്യസിദ്ധി.* ഇതുതന്നെയാണ് മോക്ഷം. നൈഷ്കർമ്യം സാക്ഷാത്കരിച്ച ഒരു സത്യനിഷ്ഠൻ കർമചലനത്തിൽപ്പെട്ടുഴലുന്ന ശരീരംകൊണ്ട് പലതും പ്രവർത്തിച്ചുകൊണ്ടിരുന്നാലും താൻ ഒന്നും പ്രവർത്തിക്കുന്നില്ല എന്നാണനുഭവിക്കുന്നത്. ഇതാണ് നൈഷ്കർമ്യസിദ്ധിയുടെ മാഹാത്മ്യം. നൈഷ്കർമ്യസിദ്ധനായ ശ്രീനാരായണഗുരുദേവൻ സംശയരഹിതമായ ആ മോക്ഷപദവിയുടെ പരമരഹസ്യമായ നൈഷ്കർമ്യസിദ്ധിസ്വരൂപം വിവരിക്കുകയാണ് രണ്ടാം പദ്യത്തിൽ:-

2. മുനിഃ പ്രവദതാം വരഃ ക്വചന വാഗ്യമീ പണ്ഡിതോ
   വിമൂഢ ഇവ പര്യടൻ ക്വചന സംസ്ഥിതോഽപ്യുത്ഥിതഃ
   ശരീരമധിഗമ്യ ചഞ്ചലമനേഹസാ ഖണ്ഡിതം
   ഭജത്യനിശമാത്മനഃ പദമഖണ്ഡബോധം പരം.

മുനിഃ-നൈഷ്കർമ്യസിദ്ധനായ മുനി; ക്വചന-ചിലേടങ്ങളിൽ; പ്രവദതാം വരഃ-അധ്യാത്മതത്ത്വം വിശദീകരിക്കുന്നവരിൽ അഗ്രഗണ്യനായി കാണപ്പെടുന്നു; ക്വചനവാഗ്യമീ പണ്ഡിതഃ-ചിലേടങ്ങളിൽ മൗനമവലംബിച്ച് സമബുദ്ധിയായി വർത്തിക്കുന്നതു കാണുന്നു; ക്വചനവിമൂഢ ഇവ പര്യടൻ (ദൃശ്യതേ)-ചിലേടത്ത് ഒരു മന്ദബുദ്ധിയെപ്പോലെ ചുറ്റിനടക്കുന്നതായിക്കാണുന്നു; ക്വചന-ചിലേടത്തു; സംസ്ഥിതഃ സമാധിയിലാണ്ടിരിക്കുന്നതായിക്കാണുന്നു; ക്വചന ഉത്ഥിതഃ അപി-ചിലേടത്ത് ഉണർന്നിരുന്നു ചില കർമങ്ങൾ ചെയ്യുന്നതായും കാണുന്നു; അനേഹസാ-കാലശക്തിയാൽ; ഖണ്ഡിതം-വികൃതമാക്കപ്പെട്ടതും; ചഞ്ചലം-സദാ ചലിച്ചു പരിണമിച്ചുകൊണ്ടിരിക്കുന്നതുമായ; ശരീരം അധിഗമ്യ-ദേഹത്തിൽ സ്ഥിതിചെയ്തുകൊണ്ട്; അനിശം -സദാ സമയം; ആത്മനഃ പദം-ആത്മസ്ഥാനമായ; പരം അഖണ്ഡബോധം-പരമസത്യമായ അഖണ്ഡബോധത്തെ; ഭജതി-അനുഭവിച്ചുകൊണ്ടിരിക്കുന്നു.

മുനി ചിലേടത്ത് അധ്യാത്മതത്ത്വം വിശദീകരിക്കുന്നവരിൽ അഗ്രഗണ്യനായി വർത്തിക്കുന്നു. ചിലേടത്തു മൗനമവലംബിച്ച് സമബുദ്ധിയായിക്കഴിയുന്നു, ചിലേടത്ത് ഒരു മന്ദബുദ്ധിയെപ്പോലെ ചുറ്റിനടക്കുന്നു. ചിലേടത്ത്

സമാധിയിലാണ്ടിരിക്കുന്നു. ചിലേടത്ത് ഉണർന്നിരുന്നു കർമങ്ങൾ ചെയ്യുന്നു. കാലശക്തിയാൽ വികൃതമാക്കപ്പെട്ടതും സദാ ചലിച്ചു പരിണമിച്ചുകൊണ്ടിരിക്കുന്നതുമായ ദേഹത്തിൽ വർത്തിക്കവേതന്നെ ആത്മസ്ഥാനവും പരമസത്യവുമായ അഖണ്ഡബോധത്തെ അനുഭവിച്ചുകൊണ്ടേയിരിക്കുന്നു.

## ശരീരമുക്തിയും ആത്മാന്വേഷണവും

കർമവിമുക്തിയാണ് ജീവിതത്തിന്റെ പരമലക്ഷ്യം. കർമത്തിൽനിന്നും മോചിച്ചാൽ എത്തുന്നത് ബ്രഹ്മത്തിലാണെന്നു പറയേണ്ടതില്ലല്ലോ. കർമമയമാണ് ശരീരം. ശരീരവുമായി ബന്ധിച്ചപ്പോഴാണ് ആത്മാവിന് കർമബന്ധം വന്നുചേർന്നത്. ശരീരമോ കാലശക്തിയിൽപ്പെട്ട് സദാ വികൃതമായിക്കൊണ്ടിരിക്കുന്നു. ജനിക്കുക, വളരുക, ക്ഷയിക്കുക, നശിക്കുക എന്നീ കർമപരിണാമദശകളിൽപ്പെട്ട് നിരന്തരം മാറിക്കൊണ്ടിരിക്കുന്നതാണ് ശരീരം. ജന്മദുഃഖം, മൃത്യുദുഃഖം, ജരാദുഃഖം, വ്യാധിദുഃഖം എന്നീ ദുഃഖങ്ങൾക്കിരിപ്പിടമാണ് ശരീരം. ശരീരത്തിന്റെ ഈ ജീർണിക്കൽത്തന്നെ കർമം ദുഃഖമയമാണെന്ന് വെളിപ്പെടുത്തിത്തരുന്നു. കാലഗതിക്കു വശപ്പെട്ടുകൊണ്ടുള്ള ശരീരത്തിന്റെ ഈ വികാരപ്പെടലിനെയാണ് ഗുരുദേവൻ 'ശരീരമധിഗമ്യ ചഞ്ചലമനേഹസാഖണ്ഡിതം' എന്നു വർണിച്ചിരിക്കുന്നത്. എന്താണ് കാലഗതി? കർമഗതിയുടെ പ്രതിഫലനമാണ് കാലഗതി. വാസ്തവത്തിൽ കർമഗതിയിൽനിന്നും ഭിന്നമായി കാലഗതിയെന്നൊന്നില്ല. ചില പ്രപഞ്ചഘടകങ്ങൾ നിയമബദ്ധമായി ചലിക്കുന്നു. മറ്റു ചില പ്രപഞ്ചഘടകങ്ങളുടെ ചലനങ്ങൾക്ക് അത്രയും നിയമബദ്ധത ഉണ്ടായിയിരിക്കുകയില്ല. നിയമബദ്ധമായ കർമചലനത്തിന്റെ പശ്ചാത്തലത്തിൽ അത്രയും നിയമബദ്ധമല്ലാത്ത കർമചലനത്തെ താരതമ്യപ്പെടുത്തുമ്പോഴുണ്ടാകുന്ന ഒരു മാനസികപ്രതിഫലനമാണ് *കാലം*. കാലത്തിന്റെ ഏതളവു പരിശോധിച്ചാലും ഇതു കാണാൻ കഴിയും. സൂര്യന്റെ നിയമബദ്ധമായ കർമചലനത്തിന്റെ പശ്ചാത്തലത്തിൽ അതുമായി അത്രയും നിയമബദ്ധമല്ലാത്ത ഭൂമിയുടെ കർമചലനം താരതമ്യപ്പെടുത്തുമ്പോഴുണ്ടാകുന്ന ഒരു തോന്നലാണല്ലോ രാത്രിയും പകലും ഇവിടെ രാത്രിയും പകലുമായി വേർതിരിക്കാൻ സൂര്യന്റെയും ഭൂമിയുടെയും കർമചലനങ്ങളല്ലാതെ മൂന്നാമതൊരു പദാർഥം കാണ്മാനില്ലെന്നു തീർച്ചയാണല്ലൊ. അതുപോലെ ഘടികാരത്തിന്റെ നിയമബദ്ധമായ കർമചലനവുമായി മനുഷ്യന്റെ അത്രയും നിയമബദ്ധമല്ലാത്ത കർമചലനത്തെ താരതമ്യപ്പെടുത്തുമ്പോഴുണ്ടാകുന്ന തോന്നലുകളാണ് സെക്കന്റും, മിനിട്ടും, മണിക്കൂറുമെല്ലാം. ചുരുക്കത്തിൽ കർമഗതിയുടെ ഒരു സൂക്ഷ്മഭാവം തന്നെയാണ് കാലഗതി. 'അനേഹസ്സ്' എന്ന ശബ്ദംകൊണ്ട് ഗുരുദേവൻ ഈ കാലഗതിയെയാണ് വ്യക്തമാക്കിയിരിക്കുന്നത്. പ്രപഞ്ചത്തിൽ കാലഗതിയിൽപ്പെട്ടു ഖണ്ഡിതമാകാത്ത യാതൊന്നും കാൺമാനില്ല. സൗരയൂഥഘടകങ്ങൾ മുതൽ സാർവഭൗമന്മാർവരെ കാലഗതിയിലെ കരുക്കൾ മാത്രം. ഇങ്ങനെ കാലഗതിയിൽപ്പെട്ടു ജീർണിക്കുന്ന ഈ ജഡശരീരങ്ങൾക്ക് എന്തു വിലയാണുള്ളത്? ഏതു ജ്ഞാനിയുടെയും സത്യനിഷ്ഠന്റെയും ശരീരം ജീർണിക്കും. ജീർണിക്കുക ശരീരത്തിന്റെ സ്വഭാവമാണ്. ശ്രീ രമണമഹർഷിയുടെയും ശ്രീരാമകൃഷ്ണപരമഹംസന്റെയും ശ്രീനാരായണഗുരുദേവന്റെയും

ഒക്കെ ശരീരം ജീർണിച്ചു. അപ്പോൾ ശരീരത്തിന്റെ കർമചലനമോ ജീർണി ക്കലോ നോക്കിയല്ല സത്യനിഷ്ഠയുടെ ഉറപ്പു തീരുമാനിക്കേണ്ടത്. കർമമയ മായ ശരീരവുമായി ബന്ധപ്പെടാൻ ഇടയായാൽ അതിലിരുന്നുകൊണ്ടു കർമാ തീതമായ സത്യത്തെ തിരഞ്ഞു കണ്ടുപിടിക്കാൻ കഴിയുന്നതാണ് ജീവിതവി ജയം. കർമാതീതമായ സത്യമാണ് ബ്രഹ്മം. ഒരു മുനി ഈ സത്യത്തെ സുവ്യ ക്തമായി സാക്ഷാത്കരിച്ച് താനതാണെന്നനുഭവിക്കുന്നു. എന്നല്ല ലോക ത്തുള്ള കർമമയങ്ങളായ ശരീരങ്ങളുടെയെല്ലാം അകവും പുറവും ആ സത്യം നിറഞ്ഞ് ആകാശംപോലെ നിശ്ചലമായി വിലസുന്നതായും കണ്ടെത്തുന്നു. ആ ശാശ്വതസത്യത്തിൽ വിശേഷിച്ച് വസ്തുസത്തയൊന്നുമില്ലാതെ ഉണ്ടായി മറയുന്ന വെറും കാഴ്ചകൾ മാത്രമാണ് കർമമയങ്ങളായ ശരീരങ്ങളെന്നും സുവ്യക്തമായി അനുഭവിക്കുന്നു. ഇതാണ് ഗുരുദേവൻ ശ്ലോകത്തിന്റെ ഒടു വിലത്തെ രണ്ടു വരികളിൽ വ്യക്തമാക്കിയിരിക്കുന്ന ശരീരത്തിലിരുന്നുകൊ ണ്ടുള്ള അഖണ്ഡബോധഭജനം അഥവാ നൈഷ്കർമ്യസിദ്ധി. ഭഗവാൻ ഗീത യിൽ പറയുന്നതു നോക്കുക:-

*കർമണ്യകർമ യഃ പശ്യേത്*
*അകർമണിച കർമ യഃ*
*സ ബുദ്ധിമാൻ മനുഷ്യേഷു*
*സ യുക്തഃ കൃത്സ്നകർമകൃത്* *ഭഗ.ഗീ. 4-18*

ഈ പദ്യത്തിൽ അകർമശബ്ദത്തിനു കർമരഹിതമായ ബ്രഹ്മ മെന്നർഥം. കർമത്തിൽ ബ്രഹ്മത്തെയും ബ്രഹ്മത്തിൽ കർമത്തെയും കാണണം; അങ്ങനെ കാണുന്നയാളാണ് ബുദ്ധിമാൻ. അയാൾ ഒന്നും ചെയ്യാത്ത ബ്രഹ്മനിഷ്ഠനാണ്. എന്നാൽ എല്ലാ കർമങ്ങളുമനുഷ്ഠിക്കുന്ന കർമനിരതനുമാണ്,

## കർമയോഗവും നൈഷ്കർമ്യസിദ്ധിയും

കർമമയമായ ശരീരവുമായി ആത്മാവിനു ബന്ധമുണ്ടായതാണ് സംസാ രം. ശരീരത്തിലിരിക്കവേതന്നെ ഈ ബന്ധം വിച്ഛേദിച്ച് അഖണ്ഡപദം അനു ഭവിക്കുന്നതാണ് നൈഷ്കർമ്യം. ഇതെങ്ങിനെ സാധ്യമാകും? തൽക്കാലമുള്ള കർമങ്ങളിൽ ഒരടിമയെപ്പോലെ ആത്മാവ് കുടുങ്ങിപ്പോയിരിക്കുകയാണ്. തൽക്കാലകർമങ്ങളെ പാടെ മാറ്റിമറിക്കാനോ കർമം ചെയ്യാതിരിക്കാനോ ആർക്കും സാധ്യമല്ല. സകലരും അവശരായി സ്വസ്വസങ്കല്പങ്ങൾക്കനുസ രിച്ച് പ്രവർത്തിച്ചു കൊണ്ടിരിക്കുകയാണ്. ഈ അവശതയിൽനിന്നു രക്ഷനേ ടാൻ ഒരു മാർഗമേയുള്ളൂ. ഈശ്വരബുദ്ധി പുലർത്തി ഫലാപേക്ഷ കൂടാതെ യുള്ള കർമയോഗം അഭ്യസിക്കണം. ഈ അഭ്യാസം പരിപക്വമായാൽ നൈഷ്കർമ്യസിദ്ധിയിലെത്തിച്ചേരും. *ആത്മോപദേശശതക*ത്തിൽ ഗുരുദേവൻ തന്നെ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്.

*പ്രകൃതി പിടിച്ചു ചുഴറ്റിടുംപ്രകാരം*
*സുകൃതികൾപോലുമഹോ ചുഴന്നിടുന്നു*

*വികൃതിവിടുന്നതിനായി വേലചെയ്വീ-*
*ലകൃതി ഫലാഗ്രഹമറ്ററിഞ്ഞിടേണം.* *ആത്മോ.ശ. 43*

പ്രകൃതിയുടെ ഗുണമണ്ഡലങ്ങൾക്കടിമപ്പെട്ട് അവശരായി പുണ്യശാലി കളായ കെങ്കേമന്മാർപോലും സദാ കർമവലയത്തിൽ ചുഴലുന്നു. മാറിമറിഞ്ഞു വരുന്ന ജഡവികാരങ്ങളെ കൈവിടാൻ അവർ ശ്രമിക്കുന്നില്ല. ഫലാഗ്രഹം വെടിഞ്ഞാലേ നൈഷ്കർമ്യം കൈവരൂ. ശ്ലോകത്തിലെ 'അകൃതി' ശബ്ദത്തിന് നൈഷ്കർമ്യബ്രഹ്മ നിഷ്ഠയെന്നാണർഥം. ഗീത കർമ്മയോഗസിദ്ധാന്തത്തെ യാണ് പ്രധാനമാക്കിയിട്ടുള്ളതെന്ന് പ്രസിദ്ധമാണല്ലൊ. എന്താണീ ഫലാകാം ക്ഷകൂടാതെയുള്ള കർമ്മം? പരിശീലിക്കാത്തവർക്ക് ഇതേക്കുറിച്ച് പല തെറ്റി ദ്ധാരണകളുമുണ്ട്. ഫലം വേണ്ടെങ്കിൽ ആരെങ്കിലും കർമ്മം ചെയ്യാൻ മുതി രുമോ എന്നാണ് ചിലരുടെ ചോദ്യം. പക്ഷെ ഫലം വേണ്ടെന്നാരു പറഞ്ഞു? ഫലാകാംക്ഷ വേണ്ടെന്നല്ലേ പറഞ്ഞുള്ളൂ? ഏതെങ്കിലും ഫലം മുന്നിൽ കണ്ടു കൊണ്ടുതന്നെയാണ് എല്ലാവരും പ്രവൃത്തി ആരംഭിക്കുന്നത്. പ്രവൃത്തി ആരം ഭിച്ചുകഴിഞ്ഞാൽ അവസാനിക്കുന്നതുവരെ മനസ്സ് വീണ്ടും ഫലത്തെക്കുറി ച്ചുതന്നെ ചിന്തിച്ചും സംശയിച്ചും കഴിച്ചുകൂട്ടണമോ എന്നുള്ളതാണ് പ്രശ്നം. ഒരു കൃഷിക്കാരൻ നല്ല വിളവുകിട്ടാൻവേണ്ടി കൃഷിപ്പണികളാരംഭിച്ചു. കൃഷി പ്പണികളെല്ലാം കഴിഞ്ഞാലും വീണ്ടും കുറെ ദിവസം കാത്തിരുന്നാലേ അയാൾക്കു ഫലം ലഭിക്കൂ. ഈ കാലമത്രയും അയാൾ ഫലത്തെക്കുറിച്ചു തന്നെ ചിന്തിച്ചു വ്യാകുലപ്പെടണോ? ഇനി ഒരാൾ സദാ ഫലത്തെക്കുറിച്ചു തന്നെ ചിന്തിച്ചു പ്രവർത്തിയെടുത്താലും അവാസനനിമിഷത്തിൽ പോലും ഫലം ലഭിക്കാതെ നഷ്ടപ്പെട്ടുപോയെന്നുവരാം. മനുഷ്യൻ ചന്ദ്രനിലിറങ്ങി യിരിക്കുന്ന ഇക്കാലത്തും ഒരു കർമ്മത്തിന്റെയും ഫലം കിട്ടിയേതീരൂ എന്നു ശഠിക്കാനുള്ള കഴിവ് മനുഷ്യനുണ്ടായിക്കഴിഞ്ഞിട്ടില്ല. അപ്പോൾ ഫലലാഭം തികച്ചും കർമ്മം ചെയ്യുന്നയാളിന്റെ നിയന്ത്രണത്തിൽ മാത്രമല്ല. ലാഭനഷ്ട ങ്ങളും ജയാപജയങ്ങളും സുഖദുഃഖങ്ങളും മാനാപമാനങ്ങളും ഈ ലോക ത്തിൽ മാറി മാറി വരുന്നതു തടയാൻ ആർക്കും സാദ്ധ്യമല്ല. ഇതു ലോകസ്വ ഭാവമാണ്. ഫലലാഭത്തിന്റെ ഈ അലംഘനീയ നിയമത്തിന്റെ മുമ്പിലാണ് കർമ്മയോഗ പരിശീലനം കടന്നുവരുന്നത്. ഫലം മുൻപിൽ കണ്ടുകൊണ്ടു തന്നെ പ്രവർത്തിച്ചോളൂ. എന്നാൽ ഫലം അന്തിമമായി നൽകേണ്ടതു ഈശ്വ രനാണെന്നുറപ്പിച്ചു കർമ്മത്തിൽ ആദ്യന്തം ഈശ്വരബുദ്ധിയുറപ്പിക്കണം. തുടർന്നു ഫലം വരുമ്പോൾ നഷ്ടമായാലും ലാഭമായാലും ചിത്തത്തിന്റെ സമനില കൈവിടുകയുമരുത്. ജയമോ ലാഭമോ ഉണ്ടായാൽ തുള്ളിച്ചാടി രസി ക്കുകയും വേണ്ട. പരാജയമോ നഷ്ടമോ ഉണ്ടായാൽ കണ്ണുനീർ വാർത്തു കരയുകയും വേണ്ട. ഞാനാണ് ജയിച്ചത്. ഞാനാണ് തോറ്റത് എന്നിങ്ങനെ അഹന്തയെ ഉപലാളിച്ചുകൊണ്ട് ഫലാകാംക്ഷയിൽ മുഴുകിയാൽ ജയം വരു മ്പോൾ സന്തോഷിക്കുന്നതിന്റെ എത്രയോ ഇരട്ടി പരാജയം വരുമ്പോൾ സന്തപിക്കേണ്ടിവരും. നേരേമറിച്ചു ജയപരാജയങ്ങളൊക്കെ ഈശ്വരാനുഗ്ര ഹമാണെന്ന് കരുതി സമബുദ്ധി പരിശീലിക്കലാണ് യോഗാഭ്യാസം. കർമ്മ യോഗ പരിശീലനത്തിൽ ഇവിടെയും ചിലർ ഒരു സംശയമുന്നയിക്കാറുണ്ട്.

നല്ല പ്രവൃത്തികൾ ചെയ്താൽപോര; ഈശ്വരബുദ്ധി എന്തിനു ശീലിക്കണം? അഹന്തയെ മയപ്പെടുത്തി ചിത്തത്തെ സമനില പഠിപ്പിക്കുന്നതാണ് യോഗം. സമനില കൈവന്ന ചിത്തത്തിൽ ആത്മരൂപം തെളിഞ്ഞ് പ്രകാശിച്ച് അതിരറ്റ ആനന്ദം അനുഭവപ്പെടുന്നതാണ്. ഈശ്വരബുദ്ധി ഉറപ്പിക്കാതെ അഹന്ത മയപ്പെടുകയോ ചിത്തം സമനിലയിലെത്തുകയോ ചെയ്യുകയില്ല. പ്രകൃതിയുടെ പിടിയിൽപ്പെട്ട് സുകൃതികൾപോലും ഉഴലുന്നു എന്ന് ഗുരുദേവൻ പ്രസ്താവിച്ചിരിക്കുന്നതിക്കാരണത്താലാണ്. ഈശ്വര ബുദ്ധിയുറപ്പിച്ച് ഫലാകാംക്ഷ വെടിഞ്ഞു ചെയ്യുന്ന കർമ്മമാണ് കർമ്മയോഗം. ഒരു കർമ്മയോഗിയുടെ മനസ്സ് ക്രമേണ സദാ സമനിലയിൽ തന്നെ നിൽക്കാൻ കഴിവുള്ളതായിത്തീരുന്നു. മനസ്സിന്റെ ഉറപ്പായ സമസ്ഥിതിതന്നെയാണ് ബ്രഹ്മപ്രാപ്തി അഥവാ അഖണ്ഡ ബോധഭജനം. സമനില പ്രാപിച്ച ചിത്തം അഖണ്ഡമായ ആനന്ദതലം കണ്ടെത്തുന്നു. അതു കണ്ടെത്തിയയാളാണ് യോഗാരൂഢൻ അഥവാ നൈഷ്കർമ്യസിദ്ധൻ. വേദാന്തം കർമ്മത്തെ നിരുത്സാഹപ്പെടുത്തുന്നു എന്ന് ചിലർ അധിക്ഷേപിക്കാറുണ്ട്. കർമ്മയോഗം പരിശീലിക്കാത്ത വരാണിങ്ങിനെ പറയുന്നവർ. കർമ്മഫലചിന്തയ്ക്കടിമപ്പെട്ട് സ്വാർഥമോഹികളായി കർമ്മചക്രത്തിലുഴലുന്നത് കർമ്മയോഗമല്ല. അങ്ങനെയുള്ള കർമ്മത്തെ വേദാന്തം പ്രോത്സാഹിപ്പിക്കുന്നുമില്ല. നിരന്തരമായ സത്യാന്വേഷണത്തോടുകൂടി സ്വാർഥതയ്ക്ക് കട്ടികുറച്ച്, ത്യാഗമനോഭാവത്തോടെ കർമ്മം ചെയ്യാൻ പഠിപ്പിക്കുന്ന സിദ്ധാന്തമാണ് കർമ്മയോഗം. ഇത് പരമസത്യത്തോടടുക്കാനും സത്യം കണ്ടുകഴിഞ്ഞാലും വീണ്ടും ലോകസംഗ്രഹം നടത്താനും വഴിതെളിയിക്കുന്ന രാജപാതയാണ്. ഈ രാജപാതയിലെ ദീപസ്തംഭങ്ങളാണ് ശ്രീശങ്കരഭഗവത്പാദർ, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീ നാരായണഗുരുദേവൻ തുടങ്ങിയവർ. ഇവരിൽ ഒരാളെയെങ്കിലും ഒന്നുറ്റുനോക്കാൻ കഴിഞ്ഞാൽ വേദാന്തപഠനം കർമ്മത്തെ എങ്ങനെ രൂപപ്പെടുത്തുവെന്നു കാണാൻ കഴിയും. എന്തായാലും ഒരു നൈഷ്കർമ്യസിദ്ധന്റെ ശരീരം കർമ്മമാർഗത്തിൽ എങ്ങനെ വർത്തിച്ചാലും അതിന്റെ പരിണാമദശകളൊന്നും അദ്ദേഹത്തിന്റെ ആത്മാവിനെ ലേശവും കളങ്കപ്പടുത്തുന്നില്ല. പല മുനിമാരുടെയും ശരീരചലനങ്ങൾ നോക്കിക്കണ്ട ഗുരുദേവന് അവരിൽ ഈ സ്വാനുഭവം കണ്ടു കൃതാർഥനാകാൻ കഴിഞ്ഞതിന്റെ ഫലമാണ് മുനിചര്യാപഞ്ചകം. ആപേക്ഷികമായി ലോകസംഗ്രഹപ്രവർത്തനങ്ങൾക്ക് അധികം ഇറങ്ങിത്തിരിക്കാതെ ബ്രഹ്മവിദ്വരീയന്മാരായി കഴിഞ്ഞുകൂടുന്നവരാണ് പല മുനിമാരും. എങ്കിലും ബ്രഹ്മവിത്തിന്റെയും, ബ്രഹ്മവിദ്വരന്റെയും ലക്ഷണങ്ങൾ പലപ്പോഴും അവരിൽ കാണ്മാനുണ്ടായിരുന്നു എന്നാണ് രണ്ടാംപദ്യം വ്യക്തമാക്കുന്നത്. ചിലപ്പോൾ അവർ മറ്റുള്ളവർക്ക് സത്യസ്വരൂപം വിവരിച്ചുകൊടുക്കുകയെന്ന പരിമിതമായ ലോകസംഗ്രഹകർമ്മത്തിലേർപ്പെട്ട് ബ്രഹ്മവിത്തുക്കളായി വർത്തിക്കുന്നതു കാണാം. ചിലപ്പോൾ തികഞ്ഞ സമബുദ്ധിയോടെ തങ്ങളുടെ ചുറ്റും വന്നു കൂടുന്ന മനുഷ്യരോടും മൃഗങ്ങളോടും തുല്യഭാവേന പെരുമാറുക പതിവാണ്. ക്രൂരമൃഗങ്ങളും ക്രൂരസർപ്പങ്ങളും മറ്റും അവരുടെ മുമ്പിൽ തികഞ്ഞ ശാന്തതയോടെ വർത്തിക്കുന്നുവെന്നാണ് കേൾവി. ശ്രീനാരായണഗുരുദേവൻ

മരുത്വാമലയിലും മറ്റും തപസ്സുചെയ്തിരുന്ന കാലത്തും ഇങ്ങനെ സംഭവിച്ചിട്ടുള്ളതായി കേട്ടിട്ടുണ്ട്. ഗുരുദേവൻ രണ്ടാം ശ്ലോകത്തിൽ പണ്ഡിതശബ്ദം പ്രയോഗിച്ചിരിക്കുന്നത് അർഥവത്താണ്. 'പണ്ഡാ' എന്ന പദത്തിന് ബ്രഹ്മജ്ഞാനമെന്നാണർഥം. എല്ലാറ്റിലും ബ്രഹ്മത്തെക്കാണുന്നവനാണ് പണ്ഡിതൻ. ഈ ബ്രഹ്മദർശനമാണ് പണ്ഡിതന്റെ മുൻപിൽ എല്ലാ ജീവികളേയും വൈരം വെടിഞ്ഞ് ശാന്തരായി വർത്തിക്കാൻ പ്രേരിപ്പിക്കുന്നത്. ഗീത പറയുന്നതു നോക്കുക:-

*വിദ്യാവിനയസമ്പന്നേ*
*ബ്രാഹ്മണേ ഗവി ഹസ്തിനി*
*ശുനി ചൈവ ശ്വപാകേ ച*
*പണ്ഡിതാഃ സമദർശിനഃ* *ഭഗ.ഗീ. 5-18*

പണ്ഡിതൻമാർ വിദ്യാവിനയ സമ്പന്നനായ ബ്രാഹ്മണനിലും പശുവിലും ആനയിലും പട്ടിയിലും ചണ്ഡാളനിലും സമദർശികളാണ്. സമദർശികൾ എന്നു പറഞ്ഞാൽ ഒരേ ബ്രഹ്മരൂപംതന്നെ ദർശിക്കുന്നവരാണെന്നാണർഥം. മുനി ചിലപ്പോൾ ഒരു മൂഢനെപ്പോലെ ചുറ്റിനടന്ന് ഒരു ബ്രഹ്മവിദ്വരന്റെ സ്വഭാവവും പ്രകടമാക്കുന്നു. ചിലപ്പോൾ സമാധിയിലാണ്ട് ബ്രഹ്മവിദ്വരീയനായി വർത്തിക്കുന്നു. മറ്റുള്ളവർ ഉണർത്തിയറിയിച്ചാൽ ഉണർന്നു ഭക്ഷണാദികാര്യങ്ങളിൽ ഏർപ്പെടുകയും ചെയ്യുന്നു. എന്നാൽ ശരീരത്തിന്റെ ഈ കർമചലനങ്ങളൊന്നും ഗാഢമായ അദ്ദേഹത്തിന്റെ നൈഷ്കർമ്യസിദ്ധി രൂപേണയുള്ള ബ്രഹ്മനിഷ്ഠയ്ക്ക് അണുപോലും ഭംഗംവരുത്താനില്ലയെന്നുള്ള അനുഭവരഹസ്യമാണ് ഗുരുദേവൻ ശ്ലോകത്തിന്റെ ഒടുവിലത്തെ വരിയിൽ വ്യക്തമാക്കിയിരിക്കുന്നത്. ജീവന് മുക്തന്മാരായ മുനിമാരുടെയെല്ലാം പൊതുവായ അനുഭവരഹസ്യമാണിതെന്നറിയേണ്ടതാണ്. നിരന്തരം ജീർണിച്ചുകൊണ്ടിരിക്കുന്ന മനുഷ്യദേഹം ലഭിച്ച ഒരുവൻ ആ ദേഹത്തിലിരുന്നുകൊണ്ട് ഈ നിത്യപദവി നേടിയില്ലെങ്കിൽ അവൻ പശുപ്രായനാണെന്നാണ് വേദാന്തമതം. കാലശക്തിയാൽ ഖണ്ഡിതമായ ശരീരത്തിലിരുന്നുകൊണ്ട് മുനി അഖണ്ഡബോധഭജനം നിരന്തരം നിർവഹിക്കുന്നു എന്ന ഭാഗംകൊണ്ട് ഗുരുദേവൻ ഈ ശാസ്ത്രസിദ്ധാന്തം കൂടി സൂചിപ്പിച്ചിരിക്കുകയാണ്. അങ്ങിനെ മനുഷ്യനെ സത്യാന്വേഷണത്തിനു പ്രേരിപ്പിക്കുകകൂടി ചെയ്തിരിക്കുന്നു. ഗുരുദേവൻ ഈ ശ്ലോകത്തിൽ ഒരു മുനിയുടെ സ്വഭാവമായി പ്രതിപാദിച്ചിരിക്കുന്ന നൈഷ്കർമ്യസിദ്ധിയെന്താണെന്ന് ഭഗവാൻ ഗീതയിൽ വിവരിച്ചിരിക്കുന്നതു നോക്കുക:-

*അസക്തബുദ്ധിഃ സർവത്രഃ*
*ജിതാത്മാ വിഗതസ്പൃഹഃ*
*നൈഷ്കർമ്യസിദ്ധിം പരമാം*
*സന്ന്യാസേനാധിഗച്ഛതി.* *ഭഗ.ഗീ. 18-49*

തന്റെ ശരീരമുൾപ്പെടെ ലോകത്തുള്ള ഒന്നിനോടും ബുദ്ധിക്ക് പറ്റലില്ല. മനസ്സ് പൂർണമായി ജയിക്കപ്പെട്ടു. ഒന്നിലും കൊതിയില്ല. ഇങ്ങനെയുള്ളയാൾ സർവ കർമഫലങ്ങളും സന്ന്യസിച്ച് നൈഷ്കർമ്യസിദ്ധിയിലെത്തിച്ചേരുന്നു.

തുടർന്നു ഭഗവാൻ ഇങ്ങനെ നൈഷ്കർമ്യസിദ്ധനെ വിവരിക്കുന്നു. നൈഷ്കർമ്യസിദ്ധൻ സദാ ബ്രഹ്മൈക്യം പ്രാപിച്ചു കഴിയുന്നു. ആഗ്രഹമോ അനുതാപമോ ഇല്ലാത്ത ഈ അവസ്ഥയിലാണ് ഒരാൾക്ക് പരാഭക്തി വന്നു ചേരുന്നത്. ബ്രഹ്മനിഷ്ഠാരൂപത്തിലുള്ള പരാഭക്തികൊണ്ട് സത്യവസ്തു സമ്പൂർണമായി തെളിയുകയും വിദേഹമുക്തിയോടെ മുനി സാക്ഷാത് ബ്രഹ്മമായിത്തന്നെ മാറുകയും ചെയ്യുന്നു.

### ജീവാത്മപരമാത്മൈക്യം

അഖണ്ഡബോധസ്വരൂപമായ സത്യത്തിൽ അഹങ്കാരം അഥവാ 'ഞാൻ' എന്ന ഭാവം ഉദയം ചെയ്യുന്നതോടെയാണ് സംസാരബന്ധമാരംഭിക്കുന്നത്. 'അഹം'കാരമാണ് ജീവഭാവത്തിന്റെ തുടക്കം. സംസാരബന്ധവും മോക്ഷവു മെല്ലാം ഈ ജീവന്റെ അവസ്ഥാഭേദങ്ങളാണ്. എല്ലാ പ്രാണികളിലും ജീവഭാ വേന സ്ഫുരിക്കുന്ന ഈ 'അഹം' തത്വത്തിന് മുളച്ചുകഴിഞ്ഞാൽ രണ്ടുതരം ഗതികൾ സംഭവിക്കാം. ഒന്നുകിൽ തന്റെ ഉല്പത്തിസ്ഥാനമായ അഖണ്ഡ ബോധവസ്തുവിൽ തിരിച്ചു ലയിച്ചു അമൃതത്വം കൈവരിക്കാം. ഇതാണ് മോക്ഷം. അല്ലെങ്കിൽ ശബ്ദസ്പർശരൂപരസഗന്ധങ്ങളെ കല്പിച്ചുണ്ടാക്കി സൂക്ഷ്മശരീരത്തെയും അവയെ വീണ്ടും പെരുക്കി സ്ഥൂലശരീരത്തെയും നിർമിച്ച് അങ്ങിനെ ദുഃഖമയമായ സംസാരപ്രവാഹത്തിലേക്ക് കടന്നുവരാം. സംസാരരംഗത്തെത്തിയാൽ ഈ ക്രമം തന്നെ അംഗീകരിച്ച് ഉണ്ടായി പ്രകാ ശിക്കുന്ന അനവധി പ്രപഞ്ചശരീരങ്ങളുമായി ബന്ധപ്പെട്ട് രാഗദ്വേഷഭാവം പുലർത്തി ജനിച്ചും മരിച്ചും ഉഴലാം. ഇതിലേതു ഗതിയാണ് വേണ്ടതെന്നു തീരുമാനിക്കേണ്ടതും ഈ ജീവൻതന്നെ.

എല്ലാ പ്രാണിശരീരങ്ങളിലും ഈ ജീവഭാവം സ്ഫുരിക്കുന്നുണ്ട്. എന്നാൽ മനുഷ്യശരീരത്തിലെ 'അഹം' തത്വത്തിന് തന്റെ ഉല്പത്തിസ്ഥാന മായ അഖണ്ഡബോധസത്യത്തെ വ്യക്തമായി വിവേചനം ചെയ്തറിഞ്ഞ് അതു മായി ഐക്യംപ്രാപിക്കാനുള്ള പ്രത്യേക കഴിവുകൂടിയുണ്ടെന്നുള്ളതാണ് വിശേഷം. ബ്രഹ്മത്തിൽനിന്നും നേരിട്ട് പൊന്തിവന്നു പ്രകാശിക്കുന്ന ഈ 'അഹം' ബ്രഹ്മാംശം തന്നെയാണെന്നു പറയേണ്ടതില്ലല്ലോ. ശ്രീശങ്കരഭഗവ ത്പാദർ ബ്രഹ്മസൂത്രഭാഷ്യത്തിന്റെ ആരംഭഘട്ടത്തിൽതന്നെ ഇക്കാര്യം വെളി പ്പെടുത്തിയിട്ടുണ്ട്. ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ "അറിവിലിരുന്നൊ രഹന്തയാദ്യമുണ്ടായ് വരും" എന്നിങ്ങനെ അഹങ്കാരത്തിന്റെ ഉല്പത്തിക്രമം സുസ്പഷ്ടമായി പ്രഖ്യാപിച്ചിട്ടുണ്ട്. ഈ വരിയിലെ 'അറിവ്' അഖണ്ഡബോ ധസ്വരൂപമായ ബ്രഹ്മംതന്നെയാണ്. ഗുരുദേവൻ അഹംതത്വരഹസ്യം വെളി പ്പെടുത്തുന്നതു നോക്കുക:-

*അഹമിരുളല്ലിരുളാകിലന്ധരായ് നാം*
*അഹമഹമെന്നറിയാതിരുന്നിടേണം*
*അറിവതിനാലഹമന്ധകാരമല്ലെ-*
*ന്നറിവതിനിങ്ങനെയാർക്കുമോതിടേണം* *ആത്മോ.ശ. 18*

എല്ലാരിലും തെളിഞ്ഞുപ്രകാശിക്കുന്ന 'ഞാൻ' എന്ന ബോധം ഇരുണ്ട ജഡമല്ല. ജഡമായിരുന്നുവെങ്കിൽ ഞാൻ, ഞാൻ എന്നിങ്ങനെ വ്യക്തമായി അതു സ്വയം അറിയുമായിരുന്നില്ല. അതുകൊണ്ട് ഞാൻ, ഞാൻ എന്നിങ്ങനെ പ്രകാശിക്കുന്ന 'അഹം' തത്വം ശാശ്വതമായ ബോധത്തിന്റെ അംശമാണെന്ന് എല്ലാവരേയും പറഞ്ഞുമനസ്സിലാക്കേണ്ടതാണ്. ഈ 'ഞാനെ'ന്നതിനെ വലയം ചെയ്തിരിക്കുന്ന രാഗദ്വേഷരൂപത്തിലുള്ള മലിനമറകളെ പൊളിച്ചുമാറ്റി അതിന്റെ അഖണ്ഡഭാവത്തിൽ കൊണ്ടെത്തിക്കുന്നതാണ് സത്യസാക്ഷാത്കാരം. ഇതുതന്നെയാണ് ജീവാത്മപരമാത്മൈക്യം. ശ്രീ രമണമഹർഷി നിർദേശിച്ചിട്ടുള്ള വ്യക്തമായ മോക്ഷമാർഗവും ഇതുതന്നെയാണ്. രമണസിദ്ധാന്തത്തിന്റെ സാരസംഗ്രഹമായ ഒരു പദ്യമാണ് ചുവടെ ചേർക്കുന്നത്:–

*ഹൃദയകുഹരമദ്ധ്യേ കേവലം ബ്രഹ്മമാത്രം*
*ഹ്യഹമഹമിതി സാക്ഷാദാത്മരൂപേണ ഭാതി*
*ഹൃദി വിശമനസാ സ്വം ചിന്വതാ മജ്ജതാ വാ*
*പവന ചലനരോധാദാത്മനിഷ്ഠോ ഭവ ത്വം.*

ഹൃദയഗുഹയ്ക്കുള്ളിൽ അദ്വൈതബ്രഹ്മസത്യം തന്നെയാണ് ഞാൻ, ഞാൻ എന്നിങ്ങനെ പ്രത്യക്ഷമായി ആത്മരൂപത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നത്. ഒന്നുകിൽ നിത്യാനിത്യവിചാരം ചെയ്ത് അനിത്യവിഷയങ്ങളോടുള്ള സംഗം അകറ്റി 'ഞാനിന്റെ' പൂർണരൂപം ഹൃദയത്തിൽ അന്വേഷിച്ചു കണ്ടുപിടിക്കൂ. അല്ലെങ്കിൽ ഏകാന്തമായ സ്ഥലത്തുചെന്നിരുന്നു സങ്കല്പനിരോധമെന്ന യോഗം ശീലിച്ച് ഹൃദയഗുഹയുടെ അടിത്തട്ടുവരെ മുങ്ങിച്ചെന്ന് അഹംതത്വത്തിന്റെ ഉല്പത്തിസ്ഥാനം കണ്ടുപിടിക്കൂ. ഈ രണ്ടിലൊരു മാർഗമവലംബിച്ച് പ്രാണഗതി തടഞ്ഞ് ചിത്തം ഏകാഗ്രപ്പെടുത്തി ആത്മനിഷ്ഠനായി ഭവിക്കൂ. ഇതാണ് രമണോപദേശസാരം. 'അഹംതത്വം' ഇങ്ങനെ അചഞ്ചലമായ ആത്മതത്വത്തിൽ ഏകീഭവിക്കുന്നതുതന്നെയാണ് ജീവബ്രഹ്മൈക്യം. ഈ ജീവാത്മപരാത്മൈക്യം നേടിയ ശ്രീനാരായണഗുരുദേവൻ അതേ ജീവാത്മപരമാത്മൈക്യം മറ്റു മുനിമാരിലും കണ്ടു കൃതാർഥതയടയുന്ന കാഴ്ചയാണ് നാം മുനിചര്യാപഞ്ചകത്തിലെ മൂന്നാം ശ്ലോകത്തിൽ ദർശിക്കുന്നത്:–

3. അയാചിതമലിപ്സയാ നിയതിദത്തമന്നം മുനി–
സ്തനോഃ സ്ഥിതയ ഇത്യദൻ പഥി ശയാനകോഽവ്യാകുലഃ
സദാത്മദൃഗനശ്വരം സ്വപരമാത്മനോരൈക്യതഃ
സ്ഫുരൻ നിരുപമം പദം നിജമുപൈതിസച്ചിത് സുഖം.

മുനിഃ–മുനി; അലിപ്സയാ–ആഗ്രഹമില്ലാത്തതുകൊണ്ടു; അയാചിതം–യാചിക്കാതെ; നിയതിദത്തം–വിധിബലംകൊണ്ടു കിട്ടുന്ന; അന്നം–ആഹാരം; തനോഃ സ്ഥിതയേ ഇതി–ശരീരം നിലനിറുത്താൻവേണ്ടി മാത്രം; അദൻ–ഭക്ഷിച്ചിട്ട്; അവ്യാകുലഃ–വ്യാകുലയൊന്നും കൂടാതെ; പഥി ശയാനകഃ–വഴിയരികിൽതന്നെ കിടന്നു; സദാ ആത്മദൃക്–എല്ലായ്പ്പോഴും ആത്മദർശിയായി; സ്വപരമാത്മനോഃ ഐക്യതഃ സ്ഫുരൻ–തന്റെയും പരമാത്മാവിന്റെയും ഏകീ

ഭാവംകൊണ്ട് കണ്ടെത്തിയതായ; അനശ്വരം-നാശമില്ലാത്തതും; നിരുപമം-തുല്യതയില്ലാത്തതും; സച്ചിത്സുഖം-സച്ചിദാനന്ദസ്വരൂപവുമായ; നിജം പദം -സ്വന്തം സ്ഥാനം; ഉപൈതി-കണ്ടെത്തി വിശ്രമിക്കുന്നു.

മുനി ആഗ്രഹമില്ലാത്തതുകൊണ്ട് ആരോടും ഒന്നും ചോദിക്കുന്നില്ല. എന്നാൽ വിധിബലംകൊണ്ടു കിട്ടുന്ന ആഹാരം ശരീരം നിലനിർത്താൻ വേണ്ടിമാത്രം കഴിക്കുന്നു. യാതൊരു വ്യാകുലതയും കൂടാതെ വഴിയരികിൽതന്നെ കിടക്കുന്നു. എപ്പോഴും ആത്മനിഷ്ഠനായി ജീവാത്മപരമാത്മൈക്യം കൊണ്ടെത്തിച്ചേർന്നതായ ശാശ്വതവും അതുല്യവും സച്ചിദാനന്ദഘനവുമായ സ്വന്തം സ്ഥാനം കണ്ടെത്തി വിശ്രമിക്കുന്നു.

## ജീവാത്മപരമാത്മൈക്യ വിശകലനം

തല്ക്കാലം ജീവാത്മാവായി പ്രകാശിക്കുന്ന 'ഞാൻ' സ്വസ്വരൂപം ശോധനചെയ്തെടുത്ത് തന്റെ പൂർണസ്വരൂപമായ ബ്രഹ്മഭാവം കണ്ടെത്തുകയാണല്ലൊ ജീവാത്മപരമാത്മൈക്യം. എന്തിനെയാണ് ശോധന ചെയ്യേണ്ടത്? ജീവാത്മാവ് തല്ക്കാലം സങ്കല്പങ്ങളും വാസനകളുംകൊണ്ട് മൂടപ്പെട്ടിരിക്കുകയാണ്. ഈ മറകളെ അകറ്റുകയാണ് ശോധന ചെയ്യൽ. തത്വജ്ഞാനം, മനോനാശം, വാസനാക്ഷയം ഇവ ഒരേ കാലത്ത് അഭ്യസിച്ചുവേണം മറകളെയകറ്റാൻ. വസ്തു ഒന്നേയുള്ളൂ. പ്രപഞ്ചരൂപേണ കാണപ്പെടുന്നതെല്ലാം ഭിന്നമായ വസ്തുസത്തയൊന്നുമില്ലാതെ വെള്ളത്തിൽ കുമിളകൾപ്പോലെ ഒരേ വസ്തുവിൽ പൊന്തിമറയുന്ന കാഴ്ചകൾ മാത്രമാണ് എന്ന അറിവാണ് തത്വജ്ഞാനം. മനസ്സിനെ ഈ തത്വജ്ഞാനം പഠിപ്പിക്കുകയാണെങ്കിൽ ഭിന്നപദാർഥങ്ങളുടെ പിന്നാലെ സുഖത്തിനുവേണ്ടി അലഞ്ഞു തിരിയാൻ പ്രേരിപ്പിക്കുന്ന സങ്കല്പങ്ങൾ ക്രമേണ കുറഞ്ഞുവരും. തത്വജ്ഞാനത്തെ അവലംബമാക്കി വിവിധ സങ്കല്പങ്ങളെ ഇങ്ങനെ കുറയ്ക്കുന്നതാണ് മനോനാശം. സങ്കല്പംതന്നെയാണ് മനസ്സ്. തുടർന്ന് എന്റേത്, നിന്റേത്, എനിക്കിതുകൂടാതെ ജീവിക്കാനേ സാധ്യമല്ല, എന്നിത്യാദി മോഹജന്യമായ മമതാബന്ധങ്ങളും അഭിരുചികളും ക്ഷയിക്കാൻ തുടങ്ങും. ഇതാണ് വാസനാക്ഷയം. വാസനകളും സങ്കല്പങ്ങളും അകന്ന് തത്വജ്ഞാനം ഉറയ്ക്കുന്തോറും 'ഞാൻ' എന്ന ജീവാത്മാവിന്റെ അനുഭവമണ്ഡലം വികസിക്കും. ജ്ഞാനകർമേന്ദ്രിയങ്ങളോടുകൂടി മാംസാസ്ഥിനിർമിതമായ ദേഹമാണ് ഞാനെന്ന സങ്കുചിതമായ അനുഭവമണ്ഡലത്തിലാണല്ലൊ സാധാരണക്കാരന്റെ ജീവഭാവം ഒതുങ്ങിനിൽക്കുന്നത്. മാംസപിണ്ഡത്തിൽ താദാത്മ്യപ്പെട്ടുനില്ക്കുന്ന ഈ അഹന്തയെ തത്വജ്ഞാനാദി അഭ്യസിപ്പിച്ച് ശോധന ചെയ്താൽ എല്ലാ പ്രപഞ്ചത്തെയും കോർത്തിണക്കി നിൽക്കുന്ന പ്രാണനുമായി താദാത്മ്യപ്പെടുത്താൻ കഴിയും. സമാധിവേളയിൽ ദേഹത്തിലെ രോമകൂപങ്ങളെല്ലാം പ്രകാശമയവും ശീതളവുമായ പ്രാണധാരണ കൊണ്ട് നിറഞ്ഞിട്ട് 'ഞാൻ സത്വപ്രാണനാണ്' എന്ന സാക്ഷാത്കാരം അഹന്തയ്ക്കു വന്നുചേരും. പ്രാണസാക്ഷാത്കാരം നേടിയ യോഗിക്ക് സമാധി വിട്ടുണർന്നാൽ സർവപ്രപഞ്ചവും താൻ തന്നെയാണെന്നുള്ള അനുഭവമായിരിക്കും ലോകവ്യവഹാരവേളയിൽ. പ്രാണനിൽ കട്ടിപിടി

ച്ചുനിൽക്കുന്ന കാഴ്ചകളാണല്ലോ പ്രത്യക്ഷത്തിൽതന്നെ പ്രപഞ്ചഘടകങ്ങൾ. ഇതുവരേയുള്ളൂ ജീവാത്മാവിന്റെ വികാസത്തിന്റെ അതിര്. സമാധിവേളയിൽ പ്രാണസ്പന്ദനവും നിരോധിക്കുന്നതോടെ അദ്വയമായ അഖണ്ഡബോധ ത്തിൽ 'അഹംഭാവം' പാടെ ലയിച്ചുമറഞ്ഞ് ബ്രഹ്മസ്വരൂപമായിത്തീരുകയും ചെയ്യും. ജീവാത്മാവിന്റെ ഈ ഐക്യക്രമം ഗുരുദേവൻതന്നെ *ആത്മോപദേ ശശതക*ത്തിലെ ഒരു പദ്യത്തിൽ വിവരിച്ചിട്ടുണ്ട്.

*ത്രിഗുണമയം തിരുനീറണിഞ്ഞൊരീശ-*
*ന്നകമലരിട്ടു വണങ്ങിയക്ഷമാറി*
*സകലമഴിഞ്ഞു, തണിഞ്ഞു,കേവലത്തിൻ*
*മഹിമയുമറ്റു, മഹസ്സിലാണിടേണം.* *ആത്മോ.ശ. 13*

ത്രിഗുണമയം തിരുനീറണിഞ്ഞൊരീശന്ന് അകമലരിട്ടു വണങ്ങുകയാണ് ആദ്യം വേണ്ടത്. അഖണ്ഡബോധസ്വരൂപമായ ഒരേ ഈശ്വരന്റെ ഗുണപ്രകട നമാണ് പ്രപഞ്ചമെന്നു കണ്ട് ഹൃദയത്തെ ആ തത്വജ്ഞാനം പഠിപ്പിക്കണം. തുടർന്ന് അക്ഷമാറി സകലമഴിയും. ഇന്ദ്രിയങ്ങൾ അടങ്ങി സങ്കല്പങ്ങൾ വിട്ടു പോകും. അതോടെ ചിത്തം തണിയും; അതായത് വാസന ക്ഷയിക്കും. അന ന്തരം കേവലത്തിൻ മഹിമ പ്രകടമാകും. 'അഹംഭാവ'മാണ് കേവലം. അതിന്റെ വികാസത്തിന്റെ അതിരാണ് കേവലത്തിൻമഹിമ. ഇതത്രെ പ്രാണസാക്ഷാ ത്കാരം അഥവാ സത്ത്വബുദ്ധിയുടെ സാക്ഷാത്കാരം, ഉപനിഷത്തുകൾ ഈ അവസ്ഥയെ 'മഹാനാത്മാ' എന്നാണ് വിളിക്കുന്നത്. ഇതു സാക്ഷാത്കരിച്ച യാൾക്ക് എല്ലാം 'ഞാൻ' തന്നെയെന്നനുഭവിക്കാൻ കഴിയുന്നു. ഇവിടവും കടക്കുമ്പോഴാണ് മഹസ്സിലാണു പോകുന്നത്. അഹംബോധം പോയി അഖ ണ്ഡബോധം അവശേഷിക്കുന്നത്. ഇതുതന്നെയാണ് ജീവബ്രഹ്മൈക്യം. ഈ സാക്ഷാത്കാരം അനുഭവിച്ചുമാത്രമേ അറിയാൻപറ്റൂ. ഈ മഹസ്സി ലാണുപോകൽ *ആത്മോപദേശശതക*ത്തിൽ ഗുരുദേവൻതന്നെ വീണ്ടും വിശ ദീകരിച്ചിരിക്കുന്നതു നോക്കുക:-

*അണുവറിവിൻ മഹിമാവിലംഗമില്ലാ-*
*തണയുമഖണ്ഡവുമന്നു പൂർണമാകും;*
*അനുഭവിയാതറിവീലഖണ്ഡമാം ചിദ്-*
*ഘന, മിതു മൗനഘനാമൃതാബ്ധിയാകും.* *ആത്മോ. ശ. 97*

ഇതിലെ 'അണു' ഞാൻ, ഞാൻ എന്നിങ്ങനെ പ്രകാശിക്കുന്ന ജീവാ ത്മാവുതന്നെ. 'അറിവ്' അഖണ്ഡബോധവസ്തുവായ പരമാത്മാവും. ജീവാ ത്മാവ് ശോധനചെയ്യപ്പെട്ടാൽ വികാസം പ്രാപിച്ച് പരമാത്മജ്യോതിസ്സിൽ വ്യക്തിത്വം ഉപേക്ഷിച്ച് ഒന്നുചേരും. അഖണ്ഡബോധസത്യം അന്നു പരി പൂർണമായി വിലസും. ഈ സാക്ഷാത്കാരം അനുഭവിക്കാതെ അറിയാൻ പറ്റുകില്ല. ഇത് ബോധം ഘനീഭവിച്ചു അഖണ്ഡമായിത്തീരുന്ന നിലനില്പാണ്. നിശ്ശബ്ദമായി കട്ടിപിടിച്ചു കിടക്കുന്ന ഒരമൃതസമുദ്രം. ഏതാണ്ടിതേഭാഷ യിൽതന്നെ ശ്രീ ശങ്കരഭഗവത്പാദർ ജീവാത്മപരമാത്മൈക്യാനുഭവം വിവ രിക്കുന്നതു നോക്കുക:-

*സുഖചിദമൃതരാശൗ ചിത്തഫേനം വിലീനം*
*ക്ഷയമധിഗത ഏവ വൃത്തിചഞ്ചത്തരംഗഃ*
*സ്തിമിതസുഖസമുദ്രോ നിർവിശേഷ്ടഃ സുപൂർണഃ*
*കഥമിഹ മമ ദുഃഖം സർവദൈകോഽഹമസ്മി.*

ആനന്ദബോധാമൃതസമുദ്രത്തിൽ ചിത്തമാകുന്ന പത ലയിച്ചു കഴിഞ്ഞിരിക്കുന്നു. സങ്കല്പങ്ങളാകുന്ന ചെറുകല്ലോലങ്ങൾ എന്നന്നേയ്ക്കുമായി അകന്നുകഴിഞ്ഞിരിക്കുന്നു. കട്ടിപിടിച്ച ആനന്ദസമുദ്രം. യാതൊരിളക്കവുമില്ലാതെ സമ്പൂർണമായി വിലസുന്നു, ഞാൻ മാത്രമേയുള്ളൂ. എനിക്കെങ്ങനെ ദുഃഖം വരാനാണ്? സ്വയം സദാ അനുഭവിച്ചുകൊണ്ടിരുന്ന ഈ ജീവാത്മപരമാത്മൈക്യപദം മറ്റു മുനിമാരിലും തെളിഞ്ഞു കാണാനിടയായതുകൊണ്ടാണ് ശ്ലോകത്തിൽ "സ്വപരമാത്മനോരൈക്യതഃ സ്ഫുരൻ" എന്നു ഗുരുദേവൻ പ്രസ്താവിച്ചിരിക്കുന്നത്.

## സച്ചിദാനന്ദമാണ് ബ്രഹ്മപദം

പ്രപഞ്ചമായിക്കാണപ്പെടുന്ന നിലനില്പിന്റെ ശാശ്വതാധിഷ്ഠാനമാണ് ഈ ബ്രഹ്മപദം. അതുകൊണ്ടത് അനശ്വരമാണ്. ഈ ശാശ്വതപദം ഉള്ളതുകൊണ്ടാണ് പ്രപഞ്ചഘടകങ്ങൾക്ക് ഉണ്ടായി നിലനിന്ന് മറഞ്ഞ് വീണ്ടും ഉണ്ടായി നിലനിന്നു മറയാൻ അവസരം ലഭിക്കുന്നത്. മറ്റെല്ലാം ഇതിൽ കാണപ്പെടുന്ന അല്പദർശനങ്ങളാണ്. അതുകൊണ്ട് ഇതിനു തുല്യമായി മറ്റൊന്നുണ്ടാവുകവയ്യ. ഇതനുപമമാണ്. ഉള്ളിൽ സ്വന്തം ആത്മരൂപം തിരഞ്ഞു ചെല്ലുന്ന ആൾക്കാണീസത്യം വെളിപ്പെടുന്നത്. സദാ ആത്മദൃക്കായ മുനി ഇതു കണ്ടെത്തുന്നു. സ്വ സ്വരൂപം തിരഞ്ഞു ചെല്ലുമ്പോൾ ഇതു കണ്ടെത്താനിടയാകുന്നതു കൊണ്ടുതന്നെ സ്വന്തം ആത്മാവിന്റെ യഥാർഥപദവി ഇതാണെന്ന് ഒരു സത്യനിഷ്ഠന് വ്യക്തമായി അറിയാൻ കഴിയുന്നു. ഇക്കാരണത്താലാണ് ബ്രഹ്മപദത്തെ 'നിജപദം' എന്നു ഗുരുദേവൻ വിശേഷിപ്പിച്ചിരിക്കുന്നത്. ഈ പദം ഗാഢമായി അനുഭവിക്കുന്നയാൾ ഭക്ഷണത്തിനു വേണ്ടിപ്പോലും ആരോടും ഒന്നും ചോദിച്ചു വാങ്ങുകയില്ല. അവ്യാകുലനായി ഏതു വഴിവക്കിലും ആനന്ദത്തിലാണ്ട് കിടന്നു കഴിച്ചുകൂട്ടാൻ അദ്ദേഹത്തിനു പ്രയാസമില്ല. ആരെങ്കിലും ഓർമിച്ചു ഭക്ഷണം നൽകിയാൽ നിയതിയെ ബഹുമാനിച്ച് ദേഹം നിലനിറുത്താൻവേണ്ടി മാത്രം അതു കഴിക്കും. എന്താണ് നിയതിയെ ബഹുമാനിക്കൽ. പ്രാരബ്ധം ഒടുങ്ങിയാലല്ലേ തൽക്കാലശരീരം വീഴൂ. പ്രാരബ്ധം ഒടുങ്ങുന്നതുവരെ ദേഹം നിലനിർത്താൻ കർമഗതിയുടെ ആകത്തുകയായ നിയതി കൊതിക്കുന്നുണ്ടെങ്കിൽ താൻ അതിന്നു തടസ്സമാകുന്നില്ല എന്ന ഭാവമാണ് നിയതിയെ ബഹുമാനിക്കൽ. മുനിയെ ഈ നിലയിലെല്ലാം കൊണ്ടെത്തിക്കുന്ന ബ്രഹ്മത്തിന്റെ സ്വരൂപമെന്താണ്? അതാണ് ഗുരുദേവൻപദ്യത്തിലെ അവസാനപദം കൊണ്ട് വ്യക്തമാക്കിയിരിക്കുന്നത്. ബ്രഹ്മം സച്ചിത്സുഖമാണ്. സത്ത്, ചിത്ത്. ആനന്ദം ഇവ മൂന്നും ഏകീഭവിച്ചു ഘനീഭവിച്ചതാണ് ബ്രഹ്മം. ഉണ്ട്, ഉണ്ട് എന്നിങ്ങനെ ഉണ്മപ്രകടമാകുന്നതാണ് സത്ത്. ഉണ്മ സ്വയം അനുഭവിക്കാൻ കഴിയുന്ന അവസ്ഥയാണ്

ചിത്ത് അഥവാ ബോധം. ജഡപദാർഥങ്ങൾക്ക് ഉണ്മയുള്ളതായി നമുക്കു തോന്നുന്നു. പക്ഷെ അവയുടെ ഉണ്മ അവയ്ക്കു സ്വയം അനുഭവിക്കാൻ കഴിയുന്നില്ലെന്നു തീർച്ചയാണല്ലോ. സ്വയം ഉണ്മ അനുഭവിക്കാൻ കഴിയാത്ത ഒന്നിന് മറ്റുള്ളവരുടെ ഉണ്മ പ്രശ്നവുമല്ല. ഉണ്മ സ്വയം അനുഭവിക്കാൻ കഴിയാത്ത ഒന്നിനു അതോ മറ്റുള്ളതോ നിലനിൽക്കുന്നില്ലെന്നു ചുരുക്കം. ലളിതമായ ഈ യുക്തികൊണ്ടു തന്നെ ജഡത്തിന്റെ മുഴുവൻ നിലനില്പ് ബോധത്തെ ആശ്രയിച്ചു മാത്രമാണെന്നു തെളിയുന്നു. ബോധം സ്വയം ഉണ്മയനുഭവിച്ചുകൊണ്ട് ജഡത്തെയും ഉള്ളതായി അറിയുന്നു. അപ്പോൾ ജഡമെല്ലാം ഒഴിഞ്ഞുമാറിയാലും സ്വയം ഉണ്മ അനുഭവിക്കുന്ന ബോധത്തിന് ഒരു കേടും പറ്റാനില്ല. ബോധം കൈവിട്ടാൽ ജഡമോ? ശുദ്ധശൂന്യമായിത്തീരും. നേരെമറിച്ച് ജഡം ഒഴിഞ്ഞു മാറിയാൽ ബോധം മേഘാവരണം മാറിയ സൂര്യനെപ്പോലെ കളങ്കമറ്റ് പൂർണരൂപത്തിൽ ഘനീഭൂതമായ ഉണ്മയുടെ അനുഭവത്തോടെ ബാക്കിനിൽക്കുമെന്നാണ് ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള ഋഷീശ്വരന്മാർ കണ്ടുപിടിച്ചത്. ഇങ്ങനെ ജഡസ്പർശമില്ലാതെ കട്ടിപിടിച്ചു നിൽക്കുന്ന ഉണ്മതന്നെയാണ് ശുദ്ധമായ ബോധം. ഉണ്മയും ബോധവും കട്ടിപിടിച്ച ഈ നിലനില്പുതന്നെയാണ് ശുദ്ധമായ ആനന്ദം. ലോകത്തിൽ സത്തും ചിത്തും ആനന്ദവും വേർതിരിഞ്ഞപോലെ കാണപ്പെടുന്നതുകൊണ്ടാണ് ബ്രഹ്മസ്വരൂപവിവരണത്തിൽ ഈ മൂന്നു പദങ്ങളും ഉപയോഗിക്കേണ്ടിവന്നത്. വാസ്തവത്തിൽ ശുദ്ധമായ ഉണ്മ, ശുദ്ധമായ ബോധം, ശുദ്ധമായ ആനന്ദം ഇവ മൂന്നും പര്യായപദങ്ങളാണ്. അതുകൊണ്ട് ഇവയിൽ ഏതെങ്കിലും ഒന്നുമാത്രം പറഞ്ഞുതന്നെ ബ്രഹ്മത്തെ നിർവചിക്കാവുന്നതുമാണ്.

*ആനന്ദമസ്തിയതു ഭാതിയതൊന്നുതന്നെ*
*താനന്യമോർക്കിലതു നാസ്തി ന ഭാതി സർവം*

എന്നിങ്ങനെ 'അദ്വൈതദീപിക'യിൽ ഗുരുദേവൻ തന്നെ ഇക്കാര്യം വ്യക്തമാക്കിയിട്ടുമുണ്ട്. ആനന്ദംതന്നെയാണ് ഉൺമ, ഉൺമ തന്നെയാണ് ബോധം. രണ്ടെന്ന ചിന്ത വന്നാൽ ഈ പരമസത്യം പൂർണമായി പ്രകാശിക്കാതെ മറഞ്ഞുപോകും. സത്യസ്വരൂപം ഇങ്ങനെ സൂര്യതുല്യം വ്യക്തമായി കണ്ടറിഞ്ഞ ഗുരുദേവൻ സച്ചിത്സുഖസ്വരൂപമായ ബ്രഹ്മപദം പ്രാപിച്ച് ബ്രഹ്മവിദ്വരീയന്മാരായി ചിലപ്പോഴൊക്കെ കണ്ടിട്ടുള്ള പരമഹംസന്മാരുടെ സൂക്ഷ്മചിത്രമാണ് മൂന്നാം ശ്ലോകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്.

## സത്യമിഥ്യാനുഭവവിവേകം

പ്രപഞ്ചവും പരമസത്യവും അനുഭവമാണ്. അനുഭവമോ ബോധവസ്തുവിന്റെ മാത്രം സ്വഭാവമാണ്. ബോധവസ്തുവിന്റെ അപൂർണാനുഭവം പ്രപഞ്ചം; പൂർണാനുഭവം സത്യം. അഥവാ ബോധവസ്തുവിന്റെ ഭ്രമാനുഭവം പ്രപഞ്ചം; യഥാർഥാനുഭവം സത്യം. ഇതാണനുഭവ രഹസ്യം. ഏതു വസ്തുവിനെക്കുറിച്ചുമുള്ള അനുഭവങ്ങൾ മൂന്നുവിധമുണ്ടാകാം. വസ്തുവിനെ പൂർണമായി അനുഭവിക്കാം. വസ്തുവിന്റെ അല്പഭാഗം മാത്രം അനുഭവിക്കാം. അല്ലെ

ങ്കിൽ വസ്തുവിനെ മറ്റൊന്നായി തെറ്റിദ്ധരിച്ചനുഭവിക്കാം. ഒരു മരുഭൂമിയെ നോക്കിക്കാണുന്നയാൾ ഏതെങ്കിലും ഉന്നതസ്ഥാനത്ത് കയറിനിന്ന് അതിനെ സമ്പൂർണമായി നോക്കിക്കാണാം. അല്ലെങ്കിൽ അതിന്റെ ഒരംശംമാത്രം കണ്ട് തൃപ്തിപ്പെടാം. അതുമല്ലെങ്കിൽ മരുഭൂമിയെ കാനൽജലമായി തെറ്റിദ്ധരിച്ചു കാണാം. ഈ കാഴ്ചകളിൽ ആദ്യത്തേതുമാത്രമാണ് പൂർണദർശനം. രണ്ടാമത്തേത് അല്പദർശനവും മൂന്നാമത്തേത് ഭ്രമദർശനവുമാണ്. ആദ്യത്തേത് യഥാർഥദർശനം. രണ്ടും മൂന്നും അയഥാർഥദർശനങ്ങൾ. എന്നാൽ ദർശനം ഏതുതരത്തിലായാലും മൂന്നു ഘട്ടങ്ങളിലും ദർശിക്കപ്പെടുന്നതു ഒരേ വസ്തു തന്നെയാണെന്നുള്ളതിൽ സംശയിക്കാനേയില്ല. പരമസത്യമായ അഖണ്ഡ ബോധവസ്തുവിനേയും ഈ മൂന്നനുഭവതലങ്ങളിലും നിന്നു ദർശിക്കാവുന്നതാണ്. സർവത്ര ഒരേ അഖണ്ഡബോധവസ്തുവിനെ ദർശിച്ചനുഭവിക്കാൻ കഴിഞ്ഞാൽ അതാണ് വസ്തുവിന്റെ സമ്പൂർണദർശനം. അഥവാ സത്യദർശനം. ബോധസ്വരൂപമായ വസ്തുവിന്റെ അല്പാംശം ദർശിച്ചനുഭവിക്കുന്നതാണ് ജീവദർശനം. എല്ലാ പ്രാണികളുടേയും ഉള്ളിൽ ഞാൻ, ഞാൻ എന്നിങ്ങനെ സദാ അനുഭവവിഷയമാകുന്ന ബോധാംശമാണ് ജീവനെന്ന് നാം മുൻപ് ചർച്ച ചെയ്തിട്ടുണ്ടല്ലോ. താനാരാണെന്നുപോലും അറിയാൻ കഴിയാത്തവണ്ണം ജീവാനുഭവത്തെ മൂടിയിരിക്കുന്ന അജ്ഞതയും തുടർന്നുള്ള അസംതൃപ്തിയും ജീവാനുഭവം അപൂർണാനുഭവമാണെന്നു വിളിച്ചറിയിക്കുന്നു. മരുഭൂമിയെ കാനൽ ജലമായിക്കാണുന്നതുപോലെ അഖണ്ഡബോധവസ്തുവിനെ ജഡമായി തെറ്റിദ്ധരിച്ചുകാണുന്നതാണ് പ്രപഞ്ചം. വസ്തുവുമായി നേരിട്ടൊരു ബന്ധമില്ലാത്ത കാഴ്ചയായിരിക്കും തെറ്റിദ്ധരിച്ചുള്ള കാഴ്ച. മരുഭൂമിയിൽ കാണുന്ന വെള്ളത്തിനോ കയറിൽ കാണുന്ന പാമ്പിനോ വസ്തുവുമായി ഒരു ബന്ധവുമില്ലെന്നു തീർച്ചയല്ലേ? ഈ അനുഭവങ്ങളെ മനനം ചെയ്തറിഞ്ഞാൽ ഒരു കാര്യംകൂടി വെളിപ്പെടും. പൂർണദർശനത്തിൽ അല്പദർശനവും ഭ്രമദർശനവും ഇല്ലാതാകും. എന്നാൽ അല്പദർശനം വികസിച്ച് പരമകാഷ്ഠയിലെത്തുന്നതാണ് പൂർണദർശനം. ഭ്രമദർശനമാകട്ടെ പൂർണദർശനത്തിൽ പാടെ മാഞ്ഞുമറയുകയും ചെയ്യും. ജീവാനുഭവത്തിന്റെ പൂർണവികസിത രൂപമാണ് അഖണ്ഡബോധാനുഭവം. എന്നാൽ അഖണ്ഡബോധാനുഭവത്തിൽ ജഡരൂപമായ പ്രപഞ്ചത്തിന്റെ ലേശംപോലും ബാക്കി നിൽക്കുകയില്ലെന്നോർക്കണം. ജീവൻ വികസിക്കുകയും ജഡം ഇല്ലാതാവുകയും ചെയ്യുന്നതാണ് സത്യാനുഭവമെന്നു ചുരുക്കം. സത്യാനുഭവത്തിൽ ജീവഭാവവും ജഗത്ഭാവവും നഷ്ടപ്പെടുന്നുണ്ടെങ്കിലും ഇവ രണ്ടിന്റെയും തിരോധാനാനുഭവം രണ്ടുതരത്തിലാണെന്നു സാരം. അഖണ്ഡബോധാനുഭവത്തോടെ മാഞ്ഞുമറയുന്ന അനുഭവങ്ങളായതുകൊണ്ട് ജീവാനുഭവവും ജഗദനുഭവവും മിഥ്യാനുഭവങ്ങളാണ്. ഏതു വസ്തുവിനെക്കുറിച്ചുമുള്ള അല്പാനുഭവവും ഭ്രമാനുഭവവും മിഥ്യാനുഭവമാണ്. അഖണ്ഡബോധാനുഭവത്തോടെ അജ്ഞത പാടെ നീങ്ങുന്നതുകൊണ്ടും പൂർണസംതൃപ്തി കൈവരുന്നതുകൊണ്ടും അതു സത്യാനുഭവമാണെന്നും നിസംശയം തെളിയുന്നു. ഇതാണ് സത്യമിഥ്യാനുഭവവിവേകം. നാലനുഭവസ്ഥാനങ്ങളിലായി ഒതുങ്ങുന്നവയാണ് ഈ

സത്യമിഥ്യാനുഭവങ്ങൾ. പ്രപഞ്ചരൂപേണയുള്ള അസത്യാനുഭവങ്ങളെ നമുക്കു മൂന്നനുഭവസ്ഥാനങ്ങളിലായി ഒതുക്കിനിറുത്താൻ കഴിയും. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നിവയാണ് ഈ മിഥ്യാനുഭവസ്ഥാനങ്ങൾ. ഉണർന്നിരിക്കുമ്പോൾ ഇന്ദ്രിയങ്ങൾവഴിയുള്ള പ്രപഞ്ചാനുഭവമാണ് ജാഗ്രത്ത്. ഉറക്കത്തിൽ മനസ്സ് സ്വയം ചെറിയൊരു പ്രപഞ്ചം ഉണ്ടാക്കിയനുഭവിക്കുന്നതാണ് സ്വപ്നം. ഒരു ദൃശ്യാനുഭവമില്ലാതെ ഗാഢനിദ്രയിൽ ആണ്ടുപോകുന്നതാണ് സുഷുപ്തി. ഇവിടെ ആത്മാവും അതിനെ മറയ്ക്കുന്ന വാസനാമയമായ ഇരുണ്ട ഒരാവരണവും മാത്രമാണുള്ളത്. ഈ മൂന്നനുഭവ സ്ഥാനങ്ങളിലല്ലാതെ പ്രപഞ്ചം മറ്റൊരിടത്ത് ആർക്കും അനുഭവവിഷയമാകുന്നില്ല. ഈ മൂന്നിടത്തെ അനുഭവങ്ങളും വിശകലനം ചെയ്താൽ അവയിലൊക്കെ വ്യക്തമായി രണ്ടു ഘടകങ്ങളുണ്ടെന്നു കാണാൻ കഴിയും. ഒന്ന് ദൃക്കും മറ്റൊന്ന് ദൃശ്യവും. അതായത് അനുഭവിക്കുന്നയാളും അനുഭവിക്കപ്പെടുന്ന പദാർഥവും. ഗാഢനിദ്രയിൽപോലും ആവരണവും ആത്മാവുമുണ്ടെന്നു നാം കണ്ടുവല്ലോ. ഈ മൂന്നനുഭവസ്ഥാനങ്ങളിലുമുള്ള ദൃശ്യങ്ങളെ അതായത് അനുഭവിക്കപ്പെടുന്ന പദാർഥങ്ങളെ ദൃക്ക് ബോധപൂർവം പുറംതള്ളാമെങ്കിൽ ഒടുവിൽ ദൃശ്യങ്ങളൊന്നുമില്ലാതെ ശുദ്ധമായ ദൃക്കുമാത്രം അവശേഷിക്കും. ദൃശ്യരഹിതമായ ദൃക്കാണ് സത്യമെന്നും തെളിയും. ഇങ്ങനെ ദൃശ്യരഹിതമായ ദൃക്ക് സ്വാനുഭവത്തോടെ വിളങ്ങുന്ന അനുഭവസ്ഥാനമാണ് 'തുരീയം.' നാലാമത്തേത് എന്നാണ് തുരീയശബ്ദത്തിനർഥം. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്ന് മിഥ്യാനുഭവസ്ഥാനങ്ങളും ഉപേക്ഷിക്കുമ്പോൾ വന്നുചേരുന്ന നാലാമത്തെ സത്യാനുഭവസ്ഥാനമാണ് തുരീയം. സാധാരണജനങ്ങൾക്ക് തുരീയാനുഭവസ്ഥാനത്തെക്കുറിച്ചു ഒരറിവുമില്ല. എന്നാൽ ജീവന്മുക്തനായ മുനി മറ്റു മൂന്നനുഭവമണ്ഡലങ്ങളുമുപേക്ഷിച്ച് സദാ നാലാമത്തെ തുരീയാനുഭവസ്ഥാനത്തു തന്നെ കഴിഞ്ഞുകൂടുന്നു. മുനിലക്ഷണമായ ഈ തുരീയാനുഭവം സ്വാനുഭവപ്പെടുത്തിയ നാരായണമുനി അതേ അനുഭവം മറ്റു മുനിമാരിലും കണ്ടു ആഹ്ലാദിക്കുന്ന ചിത്രമാണ് നാം നാലാം ശ്ലോകത്തിൽ കാണുന്നത്:-

4. അസത് സദിതി വാദതോ ബഹിരചിന്ത്യമഗ്രാഹ്യ-
മണ്വഖർവ്വമമലം പരം സ്തിമിതനിമ്നമത്യുന്നതം;
പരാങ്മുഖഇതസ്തതഃ പരിസമേതി തുര്യം പദം
മുനിസ്സദസതോർദ്വയാദുപരി ഗന്തുമഭ്യുദ്യതഃ

സദസതോ: – സത്തായ ജീവനും അസത്തായ ജഡത്തിനും; ദ്വയാത്ഉപരി – രണ്ടിനും അതീതമായി വിലസുന്ന സത്യസ്ഥിതിയെ; ഗന്തും അഭ്യുദ്യതഃ – പ്രാപിക്കുന്നതിന് ദൃഢനിശ്ചയം ചെയ്ത; മുനിഃ – ജീവന്മുക്തൻ; ഇതസ്തതഃ പരാങ്മുഖഃ – ഇതും അതും നോക്കിക്കാണുന്നതിൽ ഒരു താല്പര്യവുമില്ലാത്തവനായി; അസത് സദ് ഇതിവാദതഃ – അസത്ത്, സത്ത് എന്നിങ്ങനെ വേർതിരിച്ചുകൊണ്ട് യുക്തിചിന്തനം ചെയ്യുന്നവന്; ബഹിഃ അചിന്ത്യം – പുറമേ നോക്കി ഉണ്ടെന്നു ചിന്തിച്ചറിയാൻ കഴിയാത്തതും; അഗ്രാഹ്യം – ജ്ഞാനേന്ദ്രിയങ്ങൾക്കോ കർമേന്ദ്രിയങ്ങൾക്കോ പിടിച്ചെടുക്കാൻ കഴിയാത്തതും; അണ്വഖർവ്വം – സൂക്ഷ്മവും എന്നാൽ അതിമഹത്തായി സർവത്ര

നിറഞ്ഞിരിക്കുന്നതും; അമലം - കളങ്കലേശം പുരളാത്തതും; പരം - ജാഗ്രത് സ്വപ്നസുഷുപ്തികൾക്കപ്പുറം സ്ഥിതിചെയ്യുന്നതും; സ്തിമിതനിമ്നമത്യു ന്നതം - നിശ്ചലവും ആഴമേറിയതും അതിരുകടന്നതുമായ; തുര്യം പദം - നാലാമത്തേതായ സത്യാനുഭവസ്ഥാനത്ത്; പരിസമേതി - ഗാഢമായി എത്തി നില്ക്കുന്നു.

സത്തായ ജീവനും അസത്തായ ജഡത്തിനും അതീതമായ സത്യസ്ഥി തിയെ പ്രാപിക്കുന്നതിനു ദൃഢനിശ്ചയം ചെയ്തയാളാണ് മുനി. ആ മുനി ഇതും അതും നോക്കിക്കാണുന്നതിന് ഒരു താല്പര്യവുമില്ലാതെ ജാഗ്രത്സ്വ പ്നസുഷുപ്തികൾക്കപ്പുറമുള്ള സത്യപദമായ തുരീയ സ്ഥാനത്ത് ഗാഢമായി എത്തിനിൽക്കുന്നു. ഈ തുരീയാനുഭവമോ, അസത്ത്, സത്ത് എന്ന സാപേ ക്ഷാനുഭവങ്ങളെ വേർതിരിച്ചുകൊണ്ട് യുക്തിചിന്ത ചെയ്യുന്നവന് പുറമേ നോക്കി ഉണ്ടെന്ന് ചിന്തിച്ചറിയാനേ സാധിക്കുന്ന ഒന്നല്ല. കർമേന്ദ്രിയ ങ്ങൾക്കോ ജ്ഞാനേന്ദ്രിയങ്ങൾക്കോ പുറമേ ഇതിനെ പിടിച്ചെടുക്കാനും സാധ്യമല്ല. തുരീയാനുഭവം അത്യന്തം സൂക്ഷ്മമാണ്; എന്നാൽ അതു ചെറു തല്ല; സർവത്ര വ്യാപിച്ചുനിൽക്കുന്ന അതിമഹത്തായ അനുഭവമാണ്. ജഡ സ്പർശമില്ലാത്ത കളങ്കരഹിതമായ അനുഭവമാണ്. നിശ്ചലവും അഗാധവും അനന്തവുമാണ് തുരീയസത്യം.

### സദസദ്വിശകലനം

ജാഗ്രത്സ്വപ്നസുഷുപ്തി സ്ഥാനങ്ങളിൽ മൂന്നിലും അനുഭോക്താവായ ജീവനും അനുഭവിക്കപ്പെടുന്ന ജഡപദാർഥങ്ങളും വേർതിരിഞ്ഞുണ്ടെന്നു നാം കണ്ടുവല്ലോ. ഞാൻ, ഞാനെന്നിങ്ങനെ എല്ലാവരിലും സ്ഫുരിക്കുന്ന ബോധാം ശമാണ് ജീവൻ. മേല്പറഞ്ഞ മൂന്നു സ്ഥാനങ്ങളിലേയും അനുഭോക്താവ് ഈ 'ഞാൻ' തന്നെയാണെന്നുള്ളതിൽ സംശയമില്ല. ഞാനില്ലെങ്കിൽ ഉണർവു മില്ല, സ്വപ്നവുമില്ല, ഉറക്കവുമില്ല, ഉണർവിലെ വിവിധപദാർഥങ്ങളും സങ്ക ല്പങ്ങളും വികാരങ്ങളും ക്രിയകളും എല്ലാം 'ഞാൻ' എന്ന ബോധാംശ ത്തോടു ചേർന്നു നില്ക്കുന്ന അനുഭവങ്ങളാണ്. ഉണർവിലെ ഈ 'ഞാൻ' തന്നെയാണ് സ്വപ്നത്തിൽ പലതും കണ്ടു സുഖിക്കുകയും ദുഃഖിക്കുകയും ചെയ്യുന്നത്. ഇതേ ഞാൻ തന്നെയാണ് ഉറക്കത്തിൽ അജ്ഞാനമറയ്ക്കുള്ളി ലിരുന്നുകൊണ്ട് സുഖിക്കുന്നത്. ബാല്യം, കൗമാരം, യൗവനം, വാർധക്യം, ജനനം, മരണം എന്നിവയെല്ലാം സംഭവിക്കുന്നത് ഈ 'ഞാൻ' എന്ന ബോധാം ശത്തിന്റെ അനുഭവങ്ങളായിട്ടാണ്. ചുരുക്കത്തിൽ പ്രപഞ്ചാനുഭവത്തിൽ സർവത്ര ഒരു മാറ്റവുമില്ലാതെ തുടർന്നു നിലനില്ക്കുന്ന ഒരു ബോധാംശത്തെ അനുഭവങ്ങളെ വിശകലനം ചെയ്യുന്ന ആർക്കും കണ്ടെത്താൻ കഴിയും. പ്രപ ഞ്ചാനുഭവങ്ങളിലെ ഈ ബോധാംശമാണ് ജീവൻ. പ്രപഞ്ചാനുഭവത്തിലെ 'സത്ത്' എന്നറിയപ്പെടുന്നത് ഈ ജീവൻതന്നെയാണ്. ദൃക്ദൃശ്യരൂപത്തിലുള്ള സാപേക്ഷാനുഭവങ്ങളിലെല്ലാം തുടർന്നു നിലനില്ക്കുന്ന 'ദൃക്കാ'ണ് ഈ ജീവൻ. എന്താണ് ഈ ജീവന്റെ ഉത്പത്തിരഹസ്യം? അഖണ്ഡബോധസ്വരൂ പമായ പരമസത്യത്തിൽ വെള്ളത്തിൽ കുമിളപോലെ പൊന്തുന്നതാണ് ഈ

ജീവൻ എന്നു നാം മുൻപു മനസിലാക്കുകയുണ്ടായല്ലോ. ബ്രഹ്മശക്തിയായ മായ ബ്രഹ്മത്തിന് യാതൊരു ചലനവുമുളവാക്കാതെ അതിൽ സ്പന്ദിച്ചുയരുന്നു. ശക്തിയുടെ ഈ സ്പന്ദനപ്രവാഹമാണ് പ്രാണൻ. ആധുനികശാസ്ത്രം ഇതിനെ ഊർജം എന്നു പറയുന്നു. ശക്തി സ്പന്ദിക്കാൻ തുടങ്ങിയാൽ ഓരോ സ്പന്ദനത്തിലും അത് ജഡതത്ത്വത്തെ ഉളവാക്കിക്കൊണ്ടാണ് മുന്നേറുന്നത്. വേദാന്തശാസ്ത്രത്തിന് പ്രാണൻ അഥവാ ഊർജം സൂക്ഷ്മജഡമാണ്. ഊർജമാണ് ക്രമേണ കട്ടിപിടിച്ച ജഡമായിമാറുന്നതെന്ന് ഇന്ന് ആധുനിക ശാസ്ത്രത്തിനും തെളിഞ്ഞിട്ടുണ്ടല്ലോ. ശക്തിസ്പന്ദനം ആദ്യമായി ഉളവാക്കുന്ന ജഡതത്ത്വമാണ് ശബ്ദം. ഈ ശബ്ദത്തിൽ ശക്തിയുടെ ഉറവിടമായ ബോധത്തിന്റെ അംശം പ്രതിബിംബിക്കുന്നു. ഇവിടെയാണ് ജീവന്റെ ഉത്പത്തി. ഒരു ശബ്ദബിന്ദുവും അതിലെ ബോധപ്രതിബിംബവും ചേർന്നാണ് ജീവൻ ആരംഭിക്കുന്നത്. മനുഷ്യനിൽ ഞാൻ, ഞാൻ എന്നിങ്ങനെ സ്ഫുരിക്കുന്ന ജീവഭാവം ശബ്ദവും ബോധവും കൂടിച്ചേർന്ന അനുഭവമാണെന്നു പറയേണ്ടതില്ലല്ലോ. ക്രമേണ ശക്തിസ്പന്ദനം ഈ ജീവഭാവത്തിൽ സ്പർശരൂപരസഗന്ധങ്ങളെ കൂട്ടിച്ചേർക്കുന്നു. സ്പർശരൂപരസഗന്ധങ്ങൾ ഉപര്യുപരി ഉണ്ടാകുന്ന ജഡാംശങ്ങളാണെന്ന് പറയേണ്ടതില്ലല്ലോ. ശബ്ദസ്പർശരൂപരസഗന്ധങ്ങളും അവയിൽ പ്രതിബിംബിക്കുന്ന ബോധാംശവും ചേർന്നതാണ് മനസ്സ്. വീണ്ടും ശക്തി സ്പന്ദിച്ചുവികസിക്കുന്നതോടെയാണ് മനസ്സ് ജഡശരീരങ്ങളായി രൂപപ്പെടുന്നത്. ശക്തിയുടെ ഈ വികാസക്രമത്തിൽ സർവത്ര ബോധാംശം തുടരുന്നുവെന്നറിയേണ്ടതാണ്. അപ്പോൾ ജീവന്റെ ആരംഭം മുതൽ ബോധവും ജഡവും കൂടിക്കലരുന്നു. ബോധം സത്തും ജഡം അസത്തും. ഇതാണ് സദസദ്വിശകലനം. ഉണ്ടായി മറയുന്നതാണ് ജഡം. ഉണ്ടാകാതെ മറയാതെ നിലനിൽക്കുന്നതാണ് ബോധം. പ്രപഞ്ചാനുഭവത്തിലെ ബോധാംശമായ ജീവൻപോലും ഉണ്ടാവുകയോ മറയുകയോ ചെയ്യുന്നില്ല. ജഡതത്ത്വത്തിന്റെ ആവിർഭാവത്തോടെ അതിൽ പ്രതിബിംബിക്കുന്ന ബോധം നേരത്തെ വ്യക്തമായി ഉണ്ടായിരുന്നതുതന്നെ. ജഡതത്ത്വം ഒഴിഞ്ഞു മാറുമ്പോൾ ഈ ജീവൻ ഇല്ലാതായിപ്പോവുകയല്ല അഖണ്ഡബോധമായി വികസിക്കുകയാണ് ചെയ്യുന്നത്. നേരെമറിച്ച് ശക്തിസ്പന്ദനങ്ങളും അവയുളവാക്കുന്ന ജഡതത്ത്വങ്ങളും അഖണ്ഡബോധാവസ്ഥയിൽ വ്യക്തമായി ഉണ്ടായിരിക്കുന്നതേയില്ല. ഉണ്ടായി വന്നു മറയുന്നവയാണവയെല്ലാം. ഏതായാലും സൗരയൂഥഘടകങ്ങൾ മുതൽ ശക്തിസ്പന്ദനംവരെ ജഡമാണ്. അവയിൽ പ്രതിബിംബിക്കുന്ന ബോധാംശമാണ് അവയെ ഉള്ളവയാക്കിത്തീർത്തു അനുഭവിക്കുന്ന ചേതനൻ. ചേതനജഡസങ്കലനമാണ് അഥവാ സദസത്സങ്കലനമാണ് പ്രപഞ്ചാനുഭവമെന്ന് അല്പം ചിന്താശക്തിയുള്ളവർക്ക് കണ്ടെത്താൻ കഴിയും. സദസത്ഭാവങ്ങൾക്കാശ്രയമായ പരമസത്യം സദസത്ഭാവരഹിതവും നിരപേക്ഷവുമായ അഖണ്ഡബോധമാണെന്നും ഭാരതീയ മുനീശ്വരന്മാർ കണ്ടെത്തിയിട്ടുണ്ട്. ഈ സാക്ഷാത്കാരരഹസ്യമാണ് “സദസതോർദ്ധ്വയാദുപരിഗന്തുമഭ്യുദ്യതഃ” എന്ന വരികൊണ്ട് ഗുരുദേവൻ വ്യക്തമാക്കിയിരിക്കുന്നത്.

## തുരീയാനുഭവവിശകലനം

ചേതനജഡസങ്കലനമാണ് പ്രപഞ്ചം. ജഡത്തെ ഉണ്മയാക്കി അനുഭവിക്കുന്നത് ചേതനനാണ്. ചേതനനെ ജഡം അനുഭവിക്കുകയല്ല ചെയ്യുന്നത്. അപ്പോൾ അനുഭോക്താവ് ചേതനനും ജഡം ചേതനന്റെ അനുഭവവുമാണ്. ഈ അനുഭോക്താവിനെയും അനുഭവത്തെയും തന്നെയാണ് ദൃക്കെന്നും ദൃശ്യമെന്നും വിളിക്കുന്നത്. ചേതനൻ-ജഡം, അനുഭോക്താവ്-അനുഭവം, ദൃക്ക്-ദൃശ്യം ഇവ പര്യായശബ്ദങ്ങളാണെന്നർഥം. ഇവിടെ ദൃക്കുകൈവിട്ടാൽ ദൃശ്യം പാടെ ഇല്ലാതാകും. നേരേമറിച്ച് ദൃശ്യം അകലുംതോറും ദൃക്ക് മറമാറിത്തെളിയും. ഇതാണനുഭവരഹസ്യം. ഈ അനുഭവരഹസ്യം ധരിച്ചാൽതന്നെ ഒരു കാര്യം വ്യക്തമാകും. ജഡത്തിന്റെ അഥവാ ദൃശ്യത്തിന്റെ അനുഭവം ചേതനൻ അഥവാ ദൃക്ക് കൃത്രിമമായി തന്നിൽ ആരോപിച്ചുണ്ടാക്കിത്തീർക്കുന്ന അനുഭവമാണ്. വേണമെങ്കിൽ ദൃക്കിന് ശക്തിസ്പന്ദനംവരെയുള്ള ദൃശ്യാനുഭവങ്ങളെയെല്ലാം ദൂരെ വലിച്ചെറിഞ്ഞിട്ട് ശുദ്ധവും പൂർണവുമായ രൂപത്തിൽ മാറിനിൽക്കാൻ കഴിയും. ഒരു നടൻ വേഷമണിയുന്നതുപോലെ ചേതനൻ തന്നിൽ കൃത്രിമമായി ദൃശ്യങ്ങളെ ആരോപിച്ചനുഭവിക്കുന്നതിനെ ശാസ്ത്രം 'അധ്യാരോപം' എന്നു പറയുന്നു. ഇങ്ങനെ ചേതനൻ ദൃശ്യങ്ങളെ അധ്യാരോപം ചെയ്യുന്നതാണ് സംസാരബന്ധം. ദൃക്ക് ദൃശ്യങ്ങളെ തന്നിൽനിന്നും ഒഴിച്ചുമാറ്റുന്നതിനെയാണ് ശാസ്ത്രം 'അപവാദം' എന്നു വിളിക്കുന്നത്. ദൃശ്യങ്ങളെ 'ഞാനിതല്ല' എന്നു പറഞ്ഞ് അപവദിച്ചുതള്ളുന്നതുകൊണ്ടാണ് ഈ പേര് നൽകപ്പെട്ടിരിക്കുന്നത്. അപവാദപ്രക്രിയ പൂർത്തിയാക്കുന്നതാണ് മോക്ഷം. അപവാദപ്രക്രിയ പൂർത്തിയാക്കി എത്തിച്ചേരുന്ന മോക്ഷസ്ഥാനം തന്നെയാണ് തുരീയാവസ്ഥ. ജാഗ്രത്സ്വപ്നസുഷുപ്തിസ്ഥാനങ്ങളിൽ ദൃക്കും ദൃശ്യവും വേർതിരിഞ്ഞു നിൽക്കുകയാണെന്നു നാം കണ്ടുവല്ലൊ. ഈ സ്ഥാനങ്ങളിൽ ദൃക്കായി വിളങ്ങുന്ന 'ഞാൻ' ഈ മൂന്നു സ്ഥാനങ്ങളിലും അനുഭവപ്പെടുന്ന ദൃശ്യങ്ങളെ തന്നിൽനിന്നും ഒന്നൊന്നായി ഒഴിച്ചുമാറ്റുന്നു. ഇതെങ്ങനെ സാധിക്കും? സങ്കല്പനിരോധമെന്ന യോഗമഭ്യസിച്ചാണ് ഇതു സാധിക്കേണ്ടത്. യോഗാഭ്യാസത്തിൽ രണ്ടു കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതായുണ്ട്. ഒന്ന് ഉറപ്പിക്കലും മറ്റൊന്ന് നിഷേധവും. 'ഞാൻ ശാശ്വതവും ആനന്ദഘനവുമായ ആത്മതത്ത്വമാണ്' എന്നുറപ്പിക്കവേതന്നെ ദൃശ്യങ്ങളായി എന്നിൽ പൊന്തിമറയുന്ന നാമരൂപസങ്കല്പങ്ങളോ അഭിലാഷങ്ങളോ കാമക്രോധാദിവികാരങ്ങളോ നേരിയ പ്രാണസ്പന്ദനംപോലുമോ ഞാനല്ലെന്ന് നിഷേധിച്ച് മാറ്റിനിർത്തുകയും വേണം. ആത്മഭാവനയോടെ ചിത്തവൃത്തി നിരോധം ക്രമമായും സാവധാനമായും ശീലിക്കുകയാണിതിനുള്ള മാർഗം. ചിത്തവൃത്തി നിരോധംകൊണ്ട് അന്തർമുഖതയും ഏകാഗ്രതയും കൈവന്നാൽ 'ഞാൻ' എന്ന ബോധാംശത്തിന്റെ അനുഭവം വികസിക്കുകയും നിരന്തരമായ ആത്മാനന്ദം ഉള്ളിൽ തെളിയുകയും ചെയ്യും. ക്രമേണ പ്രാണസ്പന്ദനം വരേയുള്ള ദൃശ്യങ്ങളെല്ലാമകന്ന് ദൃക്കുമാത്രം ആനന്ദഘനമായി ബാക്കിനിൽക്കാനും ഇടവരും. ജാഗ്രത്സ്വപ്നസുഷുപ്തികളിലെ ദൃശ്യങ്ങളെല്ലാമകന്ന് ഇങ്ങനെ ദൃക്കുമാത്രം അനുഭവസ്വ

രൂപമായി അവശേഷിക്കുന്ന ഇടമാണ് തുരീയം. ഈ അപവാദപ്രക്രിയയും തുരീയാനുഭവവും ഗുരുദേവൻ ഒരു ചെറു മലയാളപദ്യത്തിൽ 'ദൈവദ ശക'ത്തിൽ മനോഹരമായി വിവരിച്ചിരിക്കുന്നതു നോക്കുക:-

*ഒന്നൊന്നായെണ്ണിയെണ്ണിത്തൊ-*
*ട്ടെണ്ണും പൊരുളൊടുങ്ങിയാൽ*
*നിന്നിടും ദൃക്കുപോലുള്ളം*
*നിന്നിലസ്പന്ദമാകണം.* *ദൈവ.ദ.-2*

ഓരോന്നായി എണ്ണിയെണ്ണി അകറ്റാവുന്ന ദൃശ്യങ്ങളെയൊക്കെ അക റ്റുക. ഇങ്ങനെ പ്രാണസ്പന്ദനംവരെ തൊട്ടെണ്ണിയകറ്റാവുന്നവയൊക്കെ അക ന്നാൽ എല്ലാറ്റിനേയും പ്രകാശിപ്പിച്ച കണ്ണുപോലെ ചേതനമായ ആത്മാവ് തെളിയും. അതിൽ ചിത്തം അചഞ്ചലമായി ഒന്നായിത്തീരണം. ഇതാണ് സദ സദ്ദൃശ്യാതീതമായ തുരീയസാക്ഷാത്കാരം. 'ഞാൻ' എന്ന ജീവഭാവത്തിലെ ശബ്ദോപാധിയും അകന്നുപോയിരിക്കുന്ന സ്ഥിതിക്ക് തുരീയപ്രത്യക്ഷത്തിൽ ഇതുവരെ ദൃക്കായി വിളങ്ങിയിരുന്ന 'ഞാൻ' പോലും ദൃശ്യമായിത്തീർന്നു് മറഞ്ഞുപോയിരിക്കയാണെന്നു കാണേണ്ടതാണ്. സദാ ഈ തുരീയസാക്ഷാ ത്കാരത്തിൽ എത്തിനില്ക്കുന്നയാളാണ് മുനി. ചിലപ്പോഴൊക്കെ മുനി ജ്ഞാനേന്ദ്രിയങ്ങളെ വ്യാപരിപ്പിച്ച് വിഷയങ്ങളെ സ്പർശിച്ചാൽപോലും അവ യിൽ അദ്ദേഹം ഒരിക്കലും തത്പരനായിത്തീരുന്നില്ല. പെട്ടെന്നുതന്നെ ഇതു മതും നോക്കിക്കാണാൻ താൽപ്പര്യപ്പെടാതെ അദ്ദേഹം അവയിൽ പരാങ്മു ഖനായി ചിത്തത്തെ അതിവേഗം തുര്യപദത്തിലെത്തിക്കുന്നു. താൻ സ്വയമ നുഭവിക്കുന്ന മുനിയുടെ ഈ അനുഭവരഹസ്യം ഗുരുദേവൻ മറ്റു മുനിമാരിലും തെളിഞ്ഞുകണ്ടു. ആ കാഴ്ചയെ വിവരിച്ചിരിക്കുകയാണ് ശ്ലോകത്തിൽ "പരാ ങ്മുഖ ഇതസ്തതഃ പരിസമേതി തുര്യംപദം" എന്ന വരികൊണ്ട്. തുരീയാ നുഭവമെന്താണെന്നു ഗുരുദേവൻതന്നെ ആത്മോപദേശശതകത്തിൽ വിവരി ച്ചിരിക്കുന്നതു നോക്കുക:-

*അടിമുടിയറ്റടിതൊട്ടു മൗലിയന്തം*
*സ്ഫുടമറിയുന്നതു തുര്യബോധമാകും*
*ജഡമറിവീലതു ചിന്തചെയ്തു ചൊല്ലു-*
*ന്നിടയിലിരുന്നറിവല്ലറിഞ്ഞിടേണം.* *ആത്മോ.ശ.-28*

അടിമുടിയറ്റ് എന്നുള്ളതുകൊണ്ട് തുരീയാനുഭവത്തിന്റെ ആദ്യന്തരാ ഹിത്യമാണ് കാണിക്കുന്നത്. അടി തൊട്ടു മൗലിയന്തം എന്നുള്ളതുകൊണ്ട് അനുഭവത്തിന്റെ പൂർണത വെളിപ്പെടുത്തിയിരിക്കുന്നു. ആദ്യന്തരഹിതവും സമ്പൂർണവുമായി അഖണ്ഡബോധാനുഭവമാണ് തുരീയം. അത്യന്തം സ്ഫുടമായ അനുഭവമാണിത്. ജഡത്തിനു ഈ അനുഭവം സാധ്യമല്ല, ചിന്തിച്ച് പറഞ്ഞറിയുന്ന നാമരൂപാത്മകമായ അറിവുമല്ലിത്. മാണ്ഡൂക്യകാ രികയിൽ ശ്രീഗൗഡപാദാചാര്യർ തുരീയാനുഭവത്തെ വിവരിക്കുന്നതു നോക്കുക:-

*നിവൃത്തേഃ സർവദുഃഖാനാം*
*ഈശാനഃ പ്രഭുരവ്യയഃ*
*അദ്വൈതഃ സർവഭാവാനാം*
*ദേവസ്തുര്യോ വിഭുഃസ്മൃതഃ* *മാണ്ഡൂ. 1–10*

എല്ലാ ദുഃഖങ്ങളും ഒഴിഞ്ഞുമാറി. എല്ലാ ഭാവങ്ങളും അലിഞ്ഞുചേർന്നൊന്നായി. സർവനിയന്താവും പ്രഭുവും ശാശ്വതനുമായി വിളങ്ങുന്ന ഈ ദേവനാണ് തുര്യൻ. ഈ ദേവൻ സ്വയം പ്രകാശിച്ചുവിളങ്ങുന്നവനാണ്. തുരീയസ്ഥാനത്ത് പ്രകാശിക്കുന്ന ഈ ദേവൻതന്നെയാണ് വേദാന്തപ്രസിദ്ധമായ പരബ്രഹ്മം. ഇതു കണ്ടെത്താനുള്ള ദൃശ്യനിഷേധപ്രക്രിയയ്ക്കാണ് ഉപനിഷത്തുകൾ 'നേതി നേതി' പ്രക്രിയ എന്നു പറയുന്നത്. ഇതാത്മാവല്ല, ഇതാത്മാവല്ല എന്നു പറഞ്ഞ് ജഡദൃശ്യങ്ങളെ പുറംതള്ളുന്നതുകൊണ്ടാണ് ഇതിനെ 'നേതി നേതി' പ്രക്രിയയെന്നു വിളിക്കുന്നത്. 'ന ഇതി' എന്ന രണ്ടവ്യയങ്ങൾക്കുംകൂടി 'അല്ല എന്ന്' എന്നാണർഥം. ഇങ്ങനെ ഉപനിഷന്മാർഗമവലംബിച്ച് തുരീയസത്യം സാക്ഷാത്കരിച്ച മുനിയുടെ സ്ഥിതിയെന്തെന്നാണ് നാലാംപദ്യം വെളിപ്പെടുത്തിയിരിക്കുന്നത്.

## തുരീയാനുഭവവിവരണം

തുരീയാനുഭവസ്വരൂപം വിവരിക്കുന്ന വിശേഷണപദങ്ങളടങ്ങിയതാണ് ശ്ലോകത്തിലെ ഒന്നും രണ്ടും വരികൾ. തുരീയാനുഭവം യുക്തിചിന്തയ്ക്കതീതമാണ്. യുക്തിചിന്തകളൊക്കെ സാപേക്ഷമണ്ഡത്തിലേ വിലപ്പോകൂ. അവിടെത്തന്നെയും പരമസത്യം എന്തെന്നറിയാൻ അതുപകരിക്കുകയില്ല. കാരണകാര്യപ്രവാഹത്തെ പിൻതുടരുന്നതാണല്ലോ എല്ലാ യുക്തിചിന്തയും. വിത്തു മൂത്തതോ വൃക്ഷം മൂത്തതോ എന്ന ചിന്തയ്ക്കുത്തരം കിട്ടാതിരിക്കുന്നതുപോലെ സാപേക്ഷമണ്ഡലത്തിൽ നിന്നുകൊണ്ടുള്ള കാരണകാര്യഭാവചിന്തയ്ക്ക് ഒരിക്കലും വസ്തുസ്വരൂപം പിടികിട്ടുന്നതല്ല. അതുകൊണ്ടാണ് ഭൗതികശാസ്ത്രത്തിനും യുക്തിചിന്തയ്ക്കും ഇന്നും പരമസത്യം വെളിപ്പെടാതിരിക്കുന്നത്. ഒരനുഭവവും യുക്തിചിന്തകൊണ്ടു മാത്രം മറ്റൊരാൾക്കു വെളിപ്പെടുത്തിക്കൊടുക്കാൻ പറ്റുന്നതല്ല. മധുരം അനുഭവിച്ചിട്ടുള്ളയാൾക്കുമാത്രമേ മധുരമെന്താണെന്നു വിവരിച്ചുകൊടുത്താൽ മനസ്സിലാവൂ. വേദാന്തം യുക്തിചിന്തയെ നിരാകരിക്കുന്നുവെന്നല്ല ഇതിനർഥം. വേദാന്തത്തെപ്പോലെ യുക്തിചിന്തയ്ക്ക് പ്രാധാന്യം നൽകുന്ന മറ്റൊരു ശാസ്ത്രമില്ല. പക്ഷെ അനുഭവത്തെ ഉറപ്പിക്കാനായിരിക്കണം യുക്തിചിന്ത. അനുഭവത്തിന് പ്രാധാന്യം നൽകാത്ത യുക്തിചിന്തയ്ക്ക് ഒരിക്കലും സത്യം കണ്ടെത്താൻ കഴിയുന്നതല്ല. പരമസത്യം സാക്ഷാത്കരിച്ചറിഞ്ഞിട്ടുള്ളതും അറിയേണ്ടതുമാണെന്നു ധരിക്കാതെ ഈശ്വരനുണ്ടോ ഇല്ലയോ എന്നു വാദിച്ച് സംശയാലുക്കളായി കഴിയുന്നവരല്ലേ അധികംപേരും. ബോധസ്വരൂപമായ ആത്മതത്ത്വം ഉള്ളിൽ സദാ സ്ഫുരിച്ചിട്ടും അതില്ലെന്നു നിഷേധിക്കുന്നവരല്ലേ പലരും. ആത്മാവില്ലെന്നു നിഷേധിക്കുന്നവൻ 'എനിക്കു നാക്കില്ല' എന്നു വിളിച്ചു പറയുന്നവനെപ്പോലെ വിഡ്ഢിയാണെന്നത്രേ വിദ്യാരണ്യസ്വാമികൾ പറയുന്ന

ത്. ആത്മാവുള്ളതുകൊണ്ടാണ് അതിനെ നിഷേധിക്കാൻപോലും കഴിയുന്നത്. ജഡത്തിനു താനില്ലെന്നു നിഷേധിക്കാൻപോലും കഴിവില്ലല്ലൊ. പരമസത്യത്തെക്കുറിച്ച് യുക്തിചിന്തകന്മാർക്കു നാലഭിപ്രായമാണുള്ളത്. സത്യം ഉണ്ടെന്നൊരു കൂട്ടർ. ഇല്ലെന്നു മറ്റൊരു കൂട്ടർ. ഉണ്ടെന്നും പറയാം ഇല്ലെന്നും പറയാം എന്നു വേറൊരു കൂട്ടർ. ഇല്ലേയില്ല എന്നുറപ്പിക്കുന്നവരാണ് നാലാമത്തെ കൂട്ടർ. ഇത്തരം സദസത്ചിന്തകൾക്കുപരി വിളങ്ങുന്ന പരമസത്യത്തെ ഈ വാദികൾക്കാർക്കും കാണാൻ കിട്ടുന്നില്ലെന്നുള്ളതാണ് വസ്തുത. സംശയഗ്രസ്തമായ യുക്തിചിന്തക്കൊണ്ട് ഈ ബാലിശന്മാർ അനുഭവൈകവേദ്യമായി ഉള്ളിൽ വിളങ്ങുന്ന സത്യത്തെ മൂടിക്കളയുകയാണ് ചെയ്യുന്നത്. ശ്രീനാരായണഗുരുദേവൻ തന്നെ ആത്മോപദേശശതകത്തിൽ പറയുന്നതു നോക്കുക:-

*ത്രിഭുവനസീമ കടന്നു തിങ്ങിവിങ്ങും*
*ത്രിപുടി മുടിഞ്ഞു തെളിഞ്ഞിടുന്ന ദീപം*
*കപടയതിക്കു കരസ്ഥമാകുവീലെ-*
*ന്നുപനിഷദുക്തിരഹസ്യമോർത്തിടേണം.* *ആത്മോ.ശ. 14*

ത്രിഭുവനസീമയും കടന്ന് ഇടതിങ്ങി നിറഞ്ഞുനിൽക്കുന്നതാണ് സത്യം. അറിവ്, അറിയപ്പെടുന്നവൻ, അറിയപ്പെടുന്ന പദാർഥം എന്നിങ്ങനെ ബോധവസ്തുവിൽ സ്ഫുരിക്കുന്ന ത്രിപുടിഭേദത്തെ നിരാകരിച്ച് കണ്ടുപിടിക്കേണ്ടതാണാ സത്യം. തപഃസാധനകളനുഷ്ഠിക്കാതെ യുക്തിചിന്ത ചെയ്യുന്ന കപടയതിക്ക് അതു കണ്ടുകിട്ടുന്നതല്ല. ഇക്കാര്യം ഉപനിഷത്ത് വ്യക്തമായി പ്രഖ്യാപിച്ചിട്ടുണ്ട്. നിഷേധപ്രക്രിയകൊണ്ട് ത്രിപുടിയെ ഒഴിച്ചുമാറ്റി കണ്ടുപിടിക്കേണ്ട തുരീയസത്യം പുറമേനോക്കി യുക്തിചിന്ത ചെയ്യുന്ന ഒരാളിന് പിടികിട്ടുന്നതല്ലെന്ന സാക്ഷാത്കാരരഹസ്യമാണ് "അസത്സദിതി വാദതോ ബഹിരചിന്ത്യം" എന്ന ഭാഗംകൊണ്ട് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്.

പുറമെ അചിന്ത്യമായിരിക്കുന്നതു പോലെതന്നെ തുരീയസത്യം പുറമെ അഗ്രാഹ്യവുമാണ്. ഈശ്വരനില്ലെന്നു വാദിക്കുന്നവർ അവർക്കു കാണ്മാനില്ലാത്തതുകൊണ്ട് ഇല്ലെന്നാണ് വാദിക്കുന്നത്. ഇന്ദ്രിയങ്ങൾ കാട്ടുന്ന കാഴ്ചകളുടെ പ്രാഥമികതത്ത്വമെങ്കിലും ഗ്രഹിച്ചിരുന്നെങ്കിൽ അവരിതു പറയുമായിരുന്നില്ല. ഇന്ദ്രിയങ്ങൾ ആത്മാവിന്റെ വെറും ഉപകരണങ്ങളാണ്. ഉപകരണങ്ങൾ കാട്ടുന്ന ഒരു കാഴ്ചയും സത്യമാകാൻവയ്യ. ഞാൻ ചുവന്ന കണ്ണാടിയിൽകൂടി നോക്കി പ്രപഞ്ചത്തെ മുഴുവൻ ചുവപ്പായി കണ്ടാൽ ആ കാഴ്ച എങ്ങിനെ സത്യമാവും? ഉപകരണങ്ങളുടെ ഭിന്നതകൊണ്ടു മനുഷ്യരുടേയും പക്ഷിമൃഗാദിയുടേയും പ്രപഞ്ചദർശനം വളരെ വ്യത്യാസപ്പെട്ടാണിരിക്കുന്നതെന്നു ശാസ്ത്രം പറയുന്നു. ഇതിലേതു ദർശനമാണ് സത്യം? മനുഷ്യൻ തന്നെ കൂടുതൽ ശക്തിയുള്ള ഉപകരണങ്ങളിൽകൂടി ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിച്ചാൽ ഇന്നത്തെ ദർശനമൊക്കെ പാടെ മാറിക്കാണും. അപ്പോൾ ഇന്ദ്രിയങ്ങൾ തനിയേ കാണുന്ന കാഴ്ചകളാണോ ഉപകരണങ്ങളിൽകൂടി കാണുന്ന കാഴ്ചകളാണോ സത്യം? ഇങ്ങനെ ചിന്തിക്കുമ്പോൾ ഇന്ദ്രിയങ്ങളിൽകൂടിയുള്ള കാഴ്ചകൾ ഒരുതരം വഞ്ചനയാണെന്നു കാണാൻ കഴിയും. ഇനിയും

ഇന്ദ്രിയങ്ങളിൽതന്നെ ഒന്നു കാട്ടിത്തരുന്ന വിഷയം മറ്റൊന്നിനും കാട്ടിത്ത രാൻ സാധ്യമല്ല. കണ്ണു കാട്ടിത്തരുന്ന രൂപം മറ്റു നാലിന്ദ്രിയങ്ങൾക്കും ഗോച രമേയല്ല. ഒരു കുരുടൻ രൂപമെന്നൊന്ന് പ്രപഞ്ചത്തിലില്ലെന്നു വാദിച്ചാൽ കാൺമാനില്ലാത്തതുകൊണ്ട് ഈശ്വരനില്ലെന്നു വാദിക്കുന്നവരുടെ വാദം പോലെ അതു കണക്കാക്കാം. ഛാന്ദോഗ്യോപനിഷത്തിൽ, കാൺമാനില്ലാ ത്തതുകൊണ്ട് ഈശ്വരനുണ്ടോയെന്നു സംശയിച്ച മകനായ ശ്വേതകേതുവിന് പിതാവായ ഉദ്ദാലകൻ ഒരു പരീക്ഷണംകൊണ്ട് കാര്യം ബോധ്യപ്പെടുത്തി ക്കൊടുക്കുന്നുണ്ട്. ഒരു പാത്രത്തിലെ വെള്ളത്തിൽ ഒരു പിടി ഉപ്പിട്ടു മാറ്റിവ യ്ക്കാൻ പറഞ്ഞു. കുറേക്കഴിഞ്ഞു പാത്രം കൊണ്ടുവരാൻ പിതാവ് മകനോടു പറഞ്ഞു അതിലെ വെള്ളത്തിൽ ഉപ്പുണ്ടോയെന്നു പരിശോധിക്കാനും ആവ ശ്യപ്പെട്ടു. കണ്ണുകൊണ്ടുപ്പു തിരഞ്ഞു. കൈകൊണ്ടു തൊട്ടുനോക്കി. ചെവി കൊടുത്തുനോക്കി. മണത്തുനോക്കി. ഉപ്പു കാൺമാനില്ല. ഒടുവിൽ വെള്ളം നാക്കിൽ രുചിച്ചു നോക്കിയപ്പോഴാണ് ഉപ്പുണ്ടെന്നു മനസ്സിലായത്. മാത്രമല്ല ഉപ്പ് ആ വെള്ളത്തിൽ അകവും പുറവും നിറഞ്ഞിരിക്കുന്നതായും തെളിഞ്ഞു. പക്ഷെ അങ്ങനെ നിറഞ്ഞിരിക്കുന്ന ഉപ്പിനെ ഒരിന്ദ്രിയത്തിനുമാത്രമേ അനുഭ വിക്കാൻ പറ്റുന്നുള്ളൂ. മറ്റു നാലിന്ദ്രിയങ്ങളും ആ വെള്ളത്തിൽ ഉപ്പില്ലെന്നാണ് കാട്ടിക്കൊടുക്കുന്നത്. ആ നാലിന്ദ്രിയങ്ങളേയും വിശ്വസിച്ചുകൊണ്ട് ഉപ്പില്ലെന്നു തീരുമാനിച്ചാൽ അതങ്ങേയറ്റത്തെ മൗഢ്യമായിരിക്കുകയില്ലേ എന്നച്ഛൻ മകനോടു ചോദിച്ചു. അതുപോലെ ഈ ലോകത്ത് അകവും പുറവും നിറഞ്ഞു വിലസുകയാണ് അഖണ്ഡാനന്ദസ്വരൂപമായ സത്യം. അതായിത്തീർന്നാലേ അതിനെ പൂർണമായി അറിയാൻ പറ്റൂ. എന്നാലും അന്തർമ്മുഖമായി ഏകാ ഗ്രപ്പെടുന്ന സൂക്ഷ്മബുദ്ധിക്ക് അതൊട്ടേറെ അറിഞ്ഞനുഭവിക്കാൻ കഴിയും:-

*ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ*
*സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ*

സൂക്ഷ്മദർശികൾക്ക് ശ്രേഷ്ഠഭാവത്തോടെ ഉള്ളിലൊതുങ്ങുന്ന സൂക്ഷ്മ ബുദ്ധികൊണ്ടതിനെ കണ്ടെത്താൻ കഴിയുമെന്ന് ഉപനിഷത്തുതന്നെ പ്രഖ്യാ പിക്കുന്നു. അതുകൊണ്ട് പുറമേ സ്ഥൂലപദാർഥങ്ങളെ ഗ്രഹിക്കുന്ന ഇന്ദ്രിയ ങ്ങൾക്ക് കാൺമാനില്ലാത്തതുകൊണ്ട് ആനന്ദസ്വരൂപമായ സത്യം ഇല്ലെന്നൊ രുവൻ കരുതുന്നുവെങ്കിൽ സത്യം അവനു നഷ്ടപ്പെടുമെന്നല്ലാതെ മറ്റാർക്കും ഒരു ദോഷവും വരാനില്ല. സൂക്ഷ്മബുദ്ധിയിൽ സ്വയം സത്യം കണ്ടെത്തിയ ഗുരുദേവൻ ഈ സത്യാനുഭവരഹസ്യമാണ് 'അഗ്രാഹ്യം' എന്ന വിശേഷണ പദംകൊണ്ട് ശ്ലോകത്തിൽ നിർദേശിച്ചിരിക്കുന്നത്.

## തുരീയസത്യം അണുവെങ്കിലും മഹത്താണ്

ബാഹ്യേന്ദ്രിയങ്ങൾക്ക് ഗ്രാഹ്യമല്ലാത്തതുകൊണ്ടുതന്നെ പരമ സത്യം അണുവാണ്; അതായത് സൂക്ഷ്മമാണ് അണുവാണെങ്കിലും അഖർവമാണ്; അതായത് മഹത്താണ്. മഹത്തെന്നു പറഞ്ഞാൽ തടിച്ചത് എന്നല്ല, സർവവ്യാപി എന്നാണർഥം. അഖണ്ഡബോധസ്വരൂപമായ സത്യം

എല്ലായിടത്തും നിറഞ്ഞിരിക്കുന്നുവെന്നുള്ളതിനെന്താണ് തെളിവ്? എവിടെയും കാണുന്ന ശക്തിസ്പന്ദനം അഥവാ പ്രാണചലനം തന്നെ തെളിവാണ്. ഒരു ബോധസത്തയിൽ നിന്നല്ലാതെ പ്രാണന് മറ്റെവിടെനിന്ന് സ്പന്ദിച്ചുയരാൻ കഴിയും. സത്യത്തിന്റെ സർവവ്യാപിത്വം ശ്രീനാരായണഗുരുദേവനെപ്പോലുള്ള ഋഷീശ്വരന്മാർ സാക്ഷാത്കരിച്ചറിഞ്ഞിട്ടുള്ളതുമാണ്. ഗുരുദേവൻ 'ദൈവദശക'ത്തിൽ ആ സർവേശ്വരനെ പുകഴ്ത്തുന്നതു നോക്കുക:–

*അകവും പുറവും തിങ്ങും*
*മഹിമാവാർന്ന നിൻപദം*
*പുകഴ്ത്തുന്നു ഞങ്ങളങ്ങു*
*ഭഗവാനേ ജയിക്കുക.* *ദൈവ.ദ.–8*

അകവും പുറവും നിറഞ്ഞിരുന്നിട്ടും ബാഹ്യേന്ദ്രിയങ്ങൾക്കു കണ്ടെത്താൻ കഴിയാത്തവണ്ണം സൂക്ഷ്മമായ സത്യത്തിൽനിന്നും ഈ തടിച്ചുകൊഴുത്ത പ്രപഞ്ചം എങ്ങനെയുണ്ടായി എന്നു ചിലർ സംശയിച്ചേക്കാം. ഛാന്ദോഗ്യോപനിഷത്തിലെ പിതാവ് മകന്റെ ഈ സംശയവും ഒരു പരീക്ഷണത്തിൽ കൂടെത്തന്നെ പരിഹരിച്ചുകൊടുക്കുന്നുണ്ട്. ആശ്രമമുറ്റത്തുനിന്ന ആൽമരത്തിൽനിന്നും ഒരു കായ് പറിച്ചുകൊണ്ടുവരാൻ അച്ഛൻ മകനോടാവശ്യപ്പെട്ടു. മകൻ കായ് പറിച്ചു കൊണ്ടുവന്നു. അച്ഛൻ അതു രണ്ടായിപിളർക്കാൻ പറഞ്ഞു. കായ് പിളർക്കപ്പെട്ടു. അതിനുള്ളിൽ എന്തു കാണുന്നു എന്നായി അച്ഛന്റെ ചോദ്യം. ചെറുതരികൾ കാണുന്നുണ്ടെന്നായിരുന്നു മറുപടി. അതിൽനിന്നു ഒരു തരിയെടുത്ത് പിളർന്നു നോക്കാൻ അച്ഛൻ വീണ്ടും പറഞ്ഞു. തരി പിളർക്കപ്പെട്ടു. അതിനുള്ളിൽ എന്തു കാണുന്നുവെന്നായി ചോദ്യം. ഒന്നും കാണ്മാനില്ല എന്നായിരുന്നു മറുപടി. ഉള്ളിൽ യാതൊന്നും കാണ്മാനില്ലാതിരുന്ന അതിസൂക്ഷ്മമായ ആ തരിയിൽ നിന്നാണ് ആശ്രമമുറ്റത്ത് ഒരു വനം പോലെ പടർന്നു പന്തലിച്ചുനിൽക്കുന്ന ആൽമരമുണ്ടായത്. ഈ ആൽമരം മുഴുവൻ ആ ചെറിയ വിത്തിൽ ഒളിഞ്ഞിരുന്നുവെന്നല്ലേ ഇതുകൊണ്ടു മനസ്സിലാക്കേണ്ടത്? ഇക്കാര്യം തെളിയിച്ചുകൊടുത്തിട്ട് അച്ഛൻ പറഞ്ഞു: "കുഞ്ഞേ പരമസത്യം അത്യന്തം സൂക്ഷ്മമാണ്. ഇക്കാണുന്ന പ്രപഞ്ചമൊക്കെ അതിൽനിന്നുണ്ടായതാണ്. അതു സത്യമാണ്. ആ സത്യം നീ തന്നെയാണ്." പരമാത്മാവിന്റെ ഈ സൂക്ഷ്മവും സർവവ്യാപിയുമായ സ്ഥിതിയെക്കാണിക്കാനാണ് ഗുരുദേവൻ ശ്ലോകത്തിൽ 'അണ്വഖർവം' എന്ന വിശേഷണം ചേർത്തിരിക്കുന്നത്.

## സത്യം കളങ്കപ്പെടാത്ത പരമകാരണമാണ്

കാരണകാര്യപ്രവാഹരൂപത്തിൽ കാണുന്ന പ്രപഞ്ചാനുഭവങ്ങളുടെ പരമകാരണമേതെന്നുള്ള അന്വേഷണമാണ് സത്യാന്വേഷണം. അഥവാ കാരണകാര്യപ്രവാഹരൂപത്തിൽ കാണപ്പെടുന്ന പ്രപഞ്ചം എവിടെത്തുടങ്ങി? ഇതെവിടെ ഒടുങ്ങും? ഈ ചോദ്യങ്ങൾക്കുത്തരം കണ്ടുപിടിക്കലാണ് സത്യസാ

ക്ഷാത്കാരം. ഇനി അങ്ങനെ ഒരു പരമകാരണം ഉണ്ടെന്നുവന്നാൽ അതിനു ചില പ്രത്യേകതകൾ അംഗീകരിച്ചേപറ്റൂ. ഒന്നാമത് പരമകാരണം ജനിച്ചതോ മരിക്കുന്നതോ ആകാൻ പറ്റില്ല. ജനിച്ചതായാൽ അതിനെ ജനിപ്പിച്ച കാരണത്തെയന്വേഷിച്ചു വീണ്ടും പുറകോട്ടു പോകേണ്ടിവരും. പരമകാരണം മരിക്കുന്നതായാൽ കാര്യരൂപങ്ങൾക്കു നിലനിൽക്കാനും തിരിച്ചുപോയി ലയിക്കാനും ഇടമില്ലാതെയുമാകും. ഇനി ഒരു പരമകാരണത്തിൽ ഉണ്ടായിമറയുന്നതാണ് കാര്യരൂപങ്ങളെന്നുവന്നാൽ പരമകാരണവും കാര്യരൂപങ്ങളും തമ്മിൽ ഒരു ഭേദവുമില്ലെന്നും വന്നുചേരും. ഭേദമില്ലെങ്കിൽ തൽക്കാലം കാര്യരൂപങ്ങളായി കാണപ്പെടുന്നവയെല്ലാം വസ്തുഭേദമില്ലാതെ ആ പരമകാരണത്തിന്റെതന്നെ നാമരൂപങ്ങളാണെന്നും തീരുമാനിക്കാം. ചുരുക്കത്തിൽ പരമകാരണത്തെ കണ്ടെത്താൻ പറ്റുമെങ്കിൽ നിലനിൽപ്പിന്റെ മുഴുവൻ രഹസ്യം അതൊടെ പൊടുന്നനെ വെളിപ്പെട്ടു കിട്ടുന്നതാണ്. ശ്രീനാരായണ ഗുരുവിനേയും ശ്രീരമണമഹർഷിയേയും പോലുള്ള ഋഷീശ്വരന്മാർ അവകാശപ്പെടുന്നത് അങ്ങനെയുള്ള ഒരു പരമകാരണത്തെ അവർ കണ്ടെത്തിയിട്ടുണ്ടെന്നാണ്. ഉപനിഷത്തുകൾ വ്യക്തമായി കാട്ടിത്തരുന്ന അഖണ്ഡബോധസ്വരൂപമായി ബ്രഹ്മംതന്നെയാണ് ആ പരമകാരണം. പ്രപഞ്ചകാര്യരൂപങ്ങൾ അതിൽ ഉണ്ടായി മറയുന്നതായി തോന്നുന്നുണ്ടെങ്കിലും ബ്രഹ്മസ്വരൂപത്തിനു ഒരു കളങ്കവും ഇന്നുവരെ സംഭവിച്ചിട്ടില്ല; ഇനി സംഭവിക്കുകയുമില്ല. കളങ്കപ്പെട്ടു പോയാൽ അതു പരമകാരണമല്ലാതായിപ്പോകും. ബ്രഹ്മം വികാരപ്പെടാതെ എങ്ങനെയാണ് പ്രപഞ്ചമായിക്കാണപ്പെടുന്നത് എന്ന കാര്യം അടുത്ത ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ നമുക്കു കൂടുതലായി മനസ്സിലാക്കാൻ ശ്രമിക്കാം. എന്തായാലും പരമകാരണമായ തുരീയബ്രഹ്മസത്യം ഒരിക്കലും വികാരപ്പെട്ടു കളങ്കപ്പെടുന്നില്ല എന്ന വസ്തുരഹസ്യം വെളിപ്പെടുത്തിത്തരാനാണ് ഗുരുദേവൻ 'അമലം, പരം' എന്ന രണ്ടു വിശേഷണപദങ്ങൾ പ്രയോഗിച്ചിരിക്കുന്നത്.

## തുരീയസത്യം നിശ്ചലവും അഗാധവും അത്യുന്നതവുമാണ്

പ്രാണസ്പന്ദനംപോലും നിലച്ചു തെളിയുന്ന സത്യമാണ് തുരീയബ്രഹ്മസത്യം. തുരീയസത്യസാക്ഷാത്കാരത്തോടെ വെളിപ്പെടുന്ന വസ്തുരഹസ്യമാണ് സത്യം നിശ്ചലമാണെന്നുള്ളത്. സർവത്ര നിറഞ്ഞിടതിങ്ങി നിൽക്കുന്ന സത്യം എങ്ങോട്ടു ചലിക്കാനാണ്? പദാർഥങ്ങൾ നിന്നു ചലിക്കാൻ ഇടമരുളുന്ന ആകാശം പോലും അഖണ്ഡബോധവസ്തുവിലുളവാകുന്ന ഒരു തോന്നൽമാത്രമാണ്. ദേശാതീതമായ സത്യം എങ്ങോട്ടു ചലിക്കാനാണ്? അചഞ്ചലമായ ബ്രഹ്മത്തെ അചഞ്ചലമാക്കിനിറുത്തിക്കൊണ്ടുതന്നെയാണ് അതിനുള്ളിൽ ശക്തി സ്പന്ദിച്ചു പ്രപഞ്ചഘടകങ്ങളെ ഉണ്ടാക്കിയഴിച്ചുകൊണ്ടിരിക്കുന്നത്. ഈ അചഞ്ചലാധിഷ്ഠാനമുള്ളതുകൊണ്ടാണ് കർമചുഴിയിൽ പൊങ്ങിയും താണും കഴിയുന്ന ജീവികൾക്ക് എപ്പോൾ വേണമെങ്കിലും ആ പരമസത്യത്തെ സമീപിച്ച് കണ്ടെത്താൻ കഴിയുമെന്ന് ആശ്വസിക്കാൻ വകയുള്ളത്. സത്യവസ്തുവിന്റെ ഈ നിശ്ചലതയെ വെളിപ്പെടു

ത്താനാണ് 'സ്തിമിതം' എന്ന വിശേഷണം ഗുരുദേവൻ പ്രയോഗിച്ചിരിക്കുന്നത്. സ്തിമിതമായ ഈ സത്യം ആഴമേറിയതും ഔന്നത്യമേറിയതുമാണ്. സത്യം സർവവ്യാപിയാണെങ്കിലും ഒരു ജിജ്ഞാസു ആദ്യമായി അതിനെ കണ്ടെത്തേണ്ടതു സ്വന്തം ഹൃദയത്തിലാണ്. യോഗം പരിശീലിച്ച് ചിത്തശുദ്ധി വരുത്തി ഹൃദയതലത്തിൽ ആ സത്യം തിരയുന്ന ജിജ്ഞാസുവിന് ആരംഭത്തിൽ പ്രകാശമയമായ പ്രസന്നതയുടെ രൂപത്തിൽ അതു തെളിയുന്നു. സവികല്പസമാധിയുടെ ആരംഭഘട്ടമാണിത്. പരിശീലനം ശക്തിപ്പെടുന്തോറും പ്രസന്നതയുടെയും പ്രകാശത്തിന്റെയും ആഴം കൂടിവരും. സ്ഥൂലപദാർഥസങ്കല്പങ്ങളകന്ന് ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന തന്മാത്രകളുടെ തലം തെളിയും. ഈ ഘട്ടത്തിൽ അതിരറ്റ ആത്മാനന്ദമുളവാക്കിക്കൊണ്ട് ദിവ്യശബ്ദങ്ങളും ദിവ്യഗന്ധങ്ങളും ദിവ്യസ്പർശങ്ങളും ഒക്കെ അനുഭവപ്പെടും. തുടർന്നു ഉള്ളിൽ പൊന്തിവരുന്ന ഒരു പ്രാണപ്രസരം ദേഹനാഡികളിൽ വ്യാപിക്കും. ക്രമേണ ദേഹബോധം തന്നെ മറന്നു അതിരറ്റ ഒരാനന്ദാനുഭൂതിയിൽ ഹൃദയം മഗ്നമാകും. വീണ്ടും അനുഭവത്തിന്റെ ആഴത്തിലേക്കിറങ്ങിച്ചെന്നാൽ എല്ലാം താൻതന്നെയാണെന്നുള്ള പ്രാണസാക്ഷാത്കാരത്തിലെത്തിച്ചേരും. അഹംബോധം പൂർണവികാസം പ്രാപിക്കുന്ന ഈ ഘട്ടംവരെയാണ് സവികല്പസമാധി. ഇവിടത്തെ അഹംബോധവും മറയുന്നതോടെയാണ് നിശ്ചലാഖണ്ഡബോധസ്വരൂപമായ വസ്തു ശേഷിക്കുന്നത്. ചുരുക്കത്തിൽ ഹൃദയത്തിന്റെ നിമ്നനിമ്നഭാഗങ്ങളിലേക്കിറങ്ങിച്ചെന്നു കണ്ടെത്തേണ്ടതാണ് സത്യസ്വരൂപം. ഇനി പോകാനിടമില്ലെന്നു തെളിയുന്നതുവരെ പോകണം. ഇങ്ങനെ അടിത്തട്ടുവരെ ചെന്നുകണ്ടെത്തുമ്പോൾ ആ സത്യം "ത്രിഭുവനസീമ കടന്നു തിങ്ങിവിങ്ങുന്ന" അത്യുന്നത വസ്തുവാണെന്നും തെളിയും. ആദ്യം സത്യസ്വരൂപം ഉള്ളിൽ ആഴത്തിലന്വേഷിച്ചു കണ്ടെത്തുക. അതോടെ സത്യം പ്രപഞ്ചാതീതമായ നിത്യവസ്തുവാണെന്നു തെളിയും. അനന്തമായ ഈ പ്രപഞ്ചം ആ പരമാത്മാവിന്റെ ചെറിയൊരംശത്തിൽ മാത്രം പ്രകടമാകുന്ന കാഴ്ചയാണെന്നത്രേ ഉപനിഷന്മതം. ഈ സത്യസ്വരൂപരഹസ്യം വെളിപ്പെടുത്തിത്തരാനാണ് ഗുരുദേവൻ "നിമ്നമത്യുന്നതം" എന്ന വിശേഷണങ്ങൾകൂടി ചേർത്തിരിക്കുന്നത്. ഇക്കാര്യംതന്നെ ശുദ്ധമലയാളഭാഷയിൽ അദ്ദേഹം എത്ര മനോഹരമായി 'ദൈവദശക'ത്തിൽ വിവരിച്ചിരിക്കുന്നുവെന്നു നോക്കുക:-

*ആഴമേറും നിൻമഹസ്സാം*
*ആഴിയിൽ ഞങ്ങളാകവേ*
*ആഴണം വാഴണം നിത്യം*
*വാഴണം വാഴണം സുഖം.* *ദൈവ. ദ. 10*

തുരീയസത്യത്തിന്റെ ആഴമേറിയ മഹസ്സിൽ ആണിറങ്ങിയുള്ള ആ നിത്യസുഖവാഴ്ച സ്വയം അനുഭവിക്കുകയും മറ്റു മുനിമാരിൽ വ്യക്തമായി തെളിഞ്ഞു കാണുകയും ചെയ്തപ്പോൾ ഗുരുദേവൻ സ്വയം മറന്നെഴുതിയ ശ്ലോകങ്ങളാണ് മുനിചര്യാപഞ്ചകം. നാലാമത്തെ ശ്ലോകം വിശേഷിച്ചും. തുരീ

യസത്യത്തെക്കുറിത്ത് മാണ്ഡൂക്യോപനിഷത്തിന്റെ വിവരണത്തിലേക്കൊന്നെത്തി നോക്കിയിട്ട് നമുക്കടുത്ത പദ്യത്തിലേക്ക് കടക്കാം:- "നാന്തഃ പ്രജ്ഞം, ന ബഹിഃ പ്രജ്ഞം, നോഭയതഃ പ്രജ്ഞം, ന പ്രജ്ഞാനഘനം, ന പ്രജ്ഞം, നാപ്രജ്ഞം, അദൃശ്യം, അവ്യവഹാര്യം, അഗ്രാഹ്യം, അലക്ഷണം, അചിന്ത്യം, അവ്യപദേശ്യം, ഏകാത്മപ്രത്യയസാരം, പ്രപഞ്ചോപശമം, ശാന്തം, ശിവം, അദ്വൈതം, ചതുർഥം മന്യന്തേ സ ആത്മാ, സ വിജ്ഞേയഃ"

ഉള്ളിൽമാത്രം പ്രജ്ഞയുള്ള സ്വപ്നദർശിയുമല്ല. പ്രജ്ഞ പുറമേ പ്രസരിപ്പിച്ചുകൊണ്ടിരിക്കുന്ന ജാഗ്രത്ദർശിയുമല്ല, ഉള്ളിലും പുറത്തും ഒരേസമയത്ത് പ്രജ്ഞയെ വ്യാപരിപ്പിക്കുന്നയാളുമല്ല, ഘനീഭൂത പ്രജ്ഞയോടെ സുഷുപ്തിയിലാണ്ടിരിക്കുന്നവനുമല്ല, ഒരുമിച്ചെല്ലാമറിയുന്നവനുമല്ല, പ്രജ്ഞയറ്റ ജഡവുമല്ല തുരീയൻ. തുരീയസത്യം ജ്ഞാനേന്ദ്രിയങ്ങൾക്കു വിഷയമല്ല, കർമേന്ദ്രിയങ്ങൾക്കു വിഷയമല്ല, അതുകൊണ്ട് അവ്യവഹാര്യമാണ്. ഊഹിച്ചുകണ്ടെത്താനുള്ള ലക്ഷണമൊന്നുമില്ലാത്തുകൊണ്ട് ചിന്തിച്ചറിയുകയോ പറഞ്ഞറിയുകയോ ചെയ്യാൻ പറ്റുകില്ല. ആത്മാവൊന്നേയുള്ളൂ എന്നു സ്പഷ്ടമാക്കിക്കൊണ്ട് പ്രപഞ്ചദർശനത്തെ ഒഴിച്ചുമാറ്റി അചഞ്ചലമായി ആനന്ദസ്വരൂപമായി രണ്ടില്ലാതെ നിൽക്കുന്നവനാണ് തുരീയൻ. അതാണാത്മാവ്; അതറിയപ്പെടേണ്ടതാണ്. ഈ തുരീയപദത്തിലെത്തി മുനിമാർ വിരാജിക്കുന്നതായിട്ടാണ് നാലാം ശ്ലോകത്തിൽ ഗുരുദേവൻ വിവരിച്ചിരിക്കുന്നത്.

## മുനിക്കു എല്ലാം ബ്രഹ്മമയമാണ്

തുരീയസത്യം സാക്ഷാത്കരിച്ച് ജീവന്മുക്തനായിക്കഴിയുന്ന മുനി എല്ലാം ബ്രഹ്മമയമായി കാണുന്നു. ഉള്ളിൽ സത്യം കണ്ടെത്തിയാൽ പിന്നെ പുറമേയും ആ സത്യംതന്നെ സർവത്ര കാണാൻ കഴിയും. സത്യദർശി എവിടെയിരുന്നാലും ആ സത്യത്തെത്തന്നെ കാണും. ഇതിനർഥം സത്യദർശി ലോകവ്യവഹാരത്തിലേർപ്പെടുമ്പോൾ പോലും സൂര്യൻ, ചന്ദ്രൻ, മനുഷ്യൻ, പക്ഷി, മൃഗം എന്നിങ്ങനെ പ്രപഞ്ചഘടകങ്ങളെ വേർതിരിച്ചു കാണുന്നില്ലെന്നാണോ? ഒരു മുനിയുടെ കണ്ണിലും നാമരൂപങ്ങളൊക്കെ കാണുന്നുണ്ടാവും. പക്ഷെ ഭിന്നനാമരൂപങ്ങളിൽ ഭിന്നമായ വസ്തുസത്തയില്ലെന്ന് മുനി വ്യക്തമായി അനുഭവിക്കുന്നു. മരുഭൂമിയിൽ വെള്ളം കാണുന്ന ശാസ്ത്രജ്ഞനെപ്പോലെ. ഒരു സാധാരണക്കാരനും മരുഭൂമിയെക്കുറിച്ച് നല്ലവണ്ണം പഠിച്ചറിഞ്ഞിട്ടുള്ള ഒരു ശാസ്ത്രജ്ഞനും മരുഭൂമിയിൽ വെള്ളം കാണുന്നുവെന്നു കരുതുക. സാധാരണക്കാരൻ മരുഭൂമിയിലെ വെള്ളം കുടിക്കാൻ പാഞ്ഞടുത്തു എന്നുവരും. ശാസ്ത്രജ്ഞനറിയാം അവിടെ ഒരു തുള്ളിവെള്ളം പോലും ഇല്ലെന്ന്. എത്ര ദാഹിച്ചാലും വലഞ്ഞാലും അദ്ദേഹം ആ വെള്ളം കുടിക്കാൻ പാഞ്ഞെടുത്തെന്നുവരില്ല. കാനൽജലം കാണുന്നിടത്ത് ഉള്ളത് മരുഭൂമിമാത്രമാണെന്നു ശാസ്ത്രജ്ഞൻ നല്ലപോലെ അനുഭവിക്കുന്നു. ഇതുതന്നെയാണ് സ്ഥിതപ്രജ്ഞനായ ഒരു മുനിയുടേയും സ്ഥിതി. അദ്ദേഹം എവിടെ എങ്ങനെ കഴിഞ്ഞാലും "സർവം ഖല്വിദം ബ്രഹ്മ-ഇക്കാണുന്നതൊക്കെ ബ്രഹ്മമാണ്" എന്നു സദാ അനുഭവിക്കുന്നു. അതുകൊണ്ട് ഒരിക്കലും ശോകമോഹങ്ങ

ളൊന്നും അദ്ദേഹത്തെ സ്പർശിക്കുന്നില്ല. "തരതി ശോക മാത്മവിത്-ആത്മാവിനെ അറിഞ്ഞവൻ ശോകം കടക്കുന്നു" എന്നാണ് ഉപനിഷത് പ്രഖ്യാപനം. മുനിയുടെ ഈ സാക്ഷാത്കാരരഹസ്യം മറ്റു മുനിമാരിലും നേരിട്ടു കാണാനിടയായതു വെളിപ്പെടുത്തിക്കൊണ്ട് മുനിചര്യാപഞ്ചകം ഉപസംഹരിക്കുകയാണ് ഗുരുദേവൻ അഞ്ചാം പദ്യത്തിൽ:-

5. സ്വവേശ്മനി വനേ തഥാ പുളിനഭൂമിഷു പ്രാന്തരേ
ക്വ വാ വസതു യോഗിനോ വസതി മാനസം ബ്രഹ്മണി
ഇദം മരുമരീചികാസദൃശമാത്മദൃഷ്ട്യാഖിലം
നിരീക്ഷ്യ രമതേ മുനിർന്നിരുപമേ പരബ്രഹ്മണി.

സ്വവേശ്മനി-സ്വന്തം വീട്ടിലോ; വനേ-കാട്ടിലോ; തഥാ-അതുപോലെ; പുളിനഭൂമിഷു-വല്ല മണൽത്തിട്ടകളിലോ; പ്രാന്തരേ ക്വവാ-അടുത്തു മറ്റെവിടെയെങ്കിലുമോ; വസതു-കഴിഞ്ഞുകൂടിക്കൊള്ളട്ടെ; യോഗിനഃ മാനസം-യോഗിയുടെ മനസ്സ്; ബ്രഹ്മണി വസതി-ബ്രഹ്മത്തിൽ വസിക്കുന്നു; മരുമരീചികാസദൃശം-മരുഭൂമിയിലെ കാനൽജലത്തിനു തുല്യമായ; ഇദം-ഈ പ്രപഞ്ചത്തെ; അഖിലം-മുഴുവനും; ആത്മദൃഷ്ട്യാ നിരീക്ഷ്യ-പരമാത്മസ്വരൂപമായിക്കണ്ടിട്ട്; മുനിഃ-സ്ഥിതപ്രജ്ഞനായ മുനി; നിരുപമേ പരബ്രഹ്മണി-തുല്യതയില്ലാത്ത പരബ്രഹ്മത്തിൽ; രമതേ-രമിച്ചു കഴിഞ്ഞുകൂടുന്നു.

യോഗി സ്വന്തം വീട്ടിലോ കാട്ടിലോ മണൽത്തിട്ടകളിലോ മറ്റെവിടെയെങ്കിലുമോ കഴിഞ്ഞുകൂടിക്കൊള്ളട്ടെ. അദ്ദേഹത്തിന്റെ മനസ്സ് സർവത്ര ബ്രഹ്മത്തിൽതന്നെ സ്ഥിരമായി വർത്തിക്കുന്നു. മരുഭൂമിയിലെ കാനൽജലം പോലെയുള്ള ഈ പ്രപഞ്ചത്തെ മുഴുവൻ ആ മുനി പരമാത്മസ്വരൂപമായിക്കണ്ട് അതുല്യമായ പരബ്രഹ്മാനന്ദത്തിൽ അലിഞ്ഞുചേർന്നു രമിക്കുന്നു.

## ബ്രഹ്മവിവർത്തമാണ് പ്രപഞ്ചം

പരബ്രഹ്മം പ്രപഞ്ചത്തിന്റെ പരമകാരണമാണെന്നു നാം കണ്ടുവല്ലൊ. പരമകാരണമായ ബ്രഹ്മത്തിനു ചലനമോ വികാരമോ സംഭവിക്കാതെയാണ് അതിൽ പ്രപഞ്ചം ഉണ്ടായിവരുന്നതെന്നും കണ്ടു. ഇതെങ്ങനെയാണ്? കാരണം കാര്യമായി പരിണമിക്കുന്നതായിട്ടാണ് നമ്മളധികവും കാണുന്നത്. വിത്തു വൃക്ഷമാകുന്നിടത്തും മണ്ണു പാത്രങ്ങളാകുന്നിടത്തും വെള്ളം തിരകളും കുമിളകളുമാകുന്നിടത്തും ഒക്കെ കാരണത്തിന് വികാരവും ചലനവും സംഭവിക്കുന്നുണ്ട്. എന്നാൽ ബ്രഹ്മത്തിനും പ്രപഞ്ചത്തിനും തമ്മിലുള്ള കാരണകാര്യഭാവം ഇതുപോലൊന്നുമല്ല. വിത്തിൽനിന്നും വൃക്ഷവും മണ്ണിൽനിന്നു പാത്രങ്ങളുമൊക്കെയുണ്ടാവുന്നത് പരിണാമകാര്യങ്ങളായിട്ടാണ്. ബ്രഹ്മത്തിൽനിന്നും പ്രപഞ്ചമുണ്ടാകുന്നത് വിവർത്തകാര്യമായിട്ടാണ്. എന്താണ് വിവർത്തകാര്യം? കാരണത്തിനു ചലനമോ വികാരമോ സംഭവിക്കാതെ കാര്യരൂപങ്ങൾ കാണപ്പെടുന്നതാണ് വിവർത്തം. മരുഭൂമിയിലെ കാനൽജലം വിവർത്തകാര്യമാണ്. ചന്ദ്രഗോളത്തിൽ മനുഷ്യൻ ചെന്നിറങ്ങിയിരിക്കുന്ന ഇക്കാലത്തു നാം ഭൂമിയിൽ നിന്നു കാണുന്ന ചന്ദ്രഗോളം വെറും

പൊളിയാണെന്നു തെളിഞ്ഞിട്ടുണ്ട്. പാലൊളിപ്പൂനിലാവു വിതറുന്ന ഒരു ചന്ദ്രൻ വാസ്തവത്തിലില്ല. പക്ഷെ ഭൂമിയിൽനിന്നു നോക്കുന്നവർക്ക് ഇന്നും അങ്ങനെയൊരു ചന്ദ്രൻ കാണ്മാനുണ്ട്. അനുഭവിക്കാനുണ്ട്. സാക്ഷാത് ചന്ദ്രരൂപത്തിനു വിശേഷിച്ചൊരു ചലനമോ വികാരമോ സംഭവിക്കാതെയാണ് പൂനിലാവു വിതറുന്ന ചന്ദ്രൻ ഭൂമിയിലുള്ളവർക്ക് കാണാറാകുന്നത്. ഇവിടെ ഭൂമിയിൽനിന്നു കാണുന്ന ചന്ദ്രരൂപം സാക്ഷാത് ചന്ദ്രന്റെ വിവർത്തകാര്യമാണ്. വാസ്തവത്തിൽ ഇവിടെ രണ്ടാമതൊരു ചന്ദ്രൻ ഉണ്ടാകുന്നില്ല. ചന്ദ്രൻ ഒന്നേയുള്ളൂ. അതിൽ വസ്തുവിൽനിന്നുള്ള അകലം കൊണ്ടും മറ്റു പല കാരണങ്ങളാലും വിവിധ രൂപങ്ങൾ നാം ആരോപിച്ചനുഭവിക്കുകയാണ് ചെയ്യുന്നത്. ഇങ്ങനെ ഒന്നിൽ മറ്റു പല രൂപങ്ങൾ ആരോപിച്ചനുഭവിക്കുന്നതിനെയാണ് 'അധ്യാരോപം അഥവാ അധ്യാസം' എന്നു ശാസ്ത്രം പറയുന്നത്. കാരണത്തിൽ അധ്യാരോപിച്ചനുഭവിക്കുന്ന കാര്യങ്ങളാണു വിവർത്തകാര്യങ്ങൾ. ബ്രഹ്മത്തിനും പ്രപഞ്ചത്തിനും തമ്മിലുള്ള ബന്ധവും വിവർത്തകാരണകാര്യഭാവമാണ്. വസ്തു ഒന്നേയുള്ളൂ. അഖണ്ഡബോധസ്വരൂപമായ ബ്രഹ്മം. അതിൽ സൂര്യചന്ദ്രാദിപ്രപഞ്ചരൂപങ്ങൾ അധ്യാരോപിച്ചനുഭവിക്കുകയാണ് ചെയ്യുന്നത്. ഞാൻ, ഞാൻ എന്നിങ്ങനെ സകലരിലും സ്ഫുരിക്കുന്ന ജീവാത്മാവാണ് ബ്രഹ്മവസ്തുവിൽ ഇങ്ങനെ പ്രപഞ്ചം അധ്യാരോപിച്ചു സുഖിക്കുകയും ദുഃഖിക്കുകയും ചെയ്യുന്നയാൾ. വസ്തുവിനെക്കുറിച്ചുള്ള പൂർണമായ അറിവില്ലായ്മയാണ് ഈ അധ്യാരോപത്തിനു കാരണം. ചന്ദ്രനിൽ ചെന്നിറങ്ങി നിൽക്കുന്നയാൾക്ക് അതിനുമുൻപു കണ്ടിരുന്ന ചന്ദ്രരൂപങ്ങളെല്ലാം പൊളിയാണ്. അതുപോലെ ജീവാത്മാവിന് പൂർണമായ വസ്തുബോധമുണ്ടാകുന്നതോടെ വസ്തു ഒന്നേയുള്ളൂവെന്നും ഭിന്നങ്ങളായി കാണപ്പെട്ടിരുന്ന കാഴ്ചകളൊക്കെ പൊളിയായിരുന്നുവെന്നും തെളിയും. അധ്യാരോപിതങ്ങളായ മിഥ്യാദർശനങ്ങളെ നിഷേധിച്ചു പുറംതള്ളി പൂർണവസ്തുവിനെ സമീപിക്കുന്ന പ്രക്രിയയാണല്ലോ 'അപവാദം' '*ദർശനമാല*'യിലെ അപവാദദർശനത്തിൽ പൂർണദർശനം നേടിയ ആളിന്റെ അനുഭവം ഗുരുദേവൻതന്നെ മനോഹരമായി വർണിച്ചിട്ടുണ്ട്:-

*സർവം ഹി സച്ചിദാനന്ദം*
*നേഹ നാനാസ്തി കിഞ്ചന*
*യഃ പശ്യതീഹ നാനേവ*
*മൃത്യോർമൃത്യും സ ഗച്ഛതി.* *ദ. മാ. 2.10*

പ്രസിദ്ധമായ ഒരുപനിഷന്മന്ത്രത്തെ അനുസ്മരിപ്പിക്കുന്നതാണീ പദ്യം. സർവവും സച്ചിദാനന്ദമായ ബ്രഹ്മത്തിന്റെ വിവർത്തമാണ്. ഇവിടെ അല്പംപോലും പലതില്ല. ഇവിടെ പലതു കാണുന്നവൻ മരണത്തിൽനിന്നും മരണത്തിലേക്ക് പാഞ്ഞുപൊയ്ക്കൊണ്ടേയിരിക്കും. ഇക്കാണുന്ന പ്രപഞ്ചം മുഴുവൻ ബ്രഹ്മവിവർത്തമാണെന്ന സാക്ഷാത്കാരരഹസ്യം, ഒരു മുനി സദാ അനുഭവിച്ചാശ്വസിക്കുന്നത്, വെളിപ്പെടുത്തുകയാണ് ഗുരുദേവൻ 'ഇദം മരുമരീചികാസദൃശം' എന്ന ഭാഗംകൊണ്ട്.

## സർവം ഖല്വിദം ബ്രഹ്മ

ഒരു മുനി വീട്ടിലോ കാട്ടിലോ നഗരത്തിലോ എവിടെ കഴിഞ്ഞാലും അദ്ദേഹം എല്ലാം ബ്രഹ്മമായിക്കണ്ടാനന്ദിക്കുന്നു. സ്വരൂപമൊന്നും അരൂപമൊന്നും ചിത്തനാശം രണ്ടുതരത്തിലുണ്ട്. ദേഹം വെടിഞ്ഞ് വിദേഹമുക്തനായി ബ്രഹ്മപദത്തിലെത്തുമ്പോൾ ചിത്തം തന്റെ രൂപം പാടെ ഉപേക്ഷിച്ചു മറയുന്നു. ജീവന്മുക്തന്റെ ചിത്തം സ്വ സ്വരൂപം പാടെ വെടിയുന്നില്ല. എന്താണ് ചിത്തത്തിന്റെ രൂപം? ബോധവസ്തുവിൽ നാമവും രൂപവും പ്രത്യക്ഷപ്പെടുന്നതാണ് ചിത്തം. ജീവന്മുക്തന്റെ ഉള്ളിലും പ്രപഞ്ചരൂപങ്ങൾ പതിയുന്നുണ്ട്. നാമം ഉച്ചരിക്കപ്പെടുന്നുമുണ്ട്. പക്ഷെ അവിടെ എന്തു രൂപം പതിഞ്ഞാലും ബ്രഹ്മരൂപത്തിലാണതറിയപ്പെടുന്നതെന്ന വ്യത്യാസമേയുള്ളൂ. മരുഭൂമിയിൽ വെള്ളമില്ലെന്നറിയുന്ന ശാസ്ത്രജ്ഞനും അല്പം അകലെ മാറിനിന്നാൽ വെള്ളത്തിന്റെ ദർശനമുണ്ടായെന്നുവരും. പക്ഷെ ആ വെള്ളത്തെയും അദ്ദേഹം മരുഭൂമിയായിട്ടേ കാണൂ. ഇതുതന്നെയാണ് ജീവന്മുക്തന്റെയും അനുഭവം. ഈ അവസ്ഥയാണ് സരൂപമായ ചിത്തനാശം. ഈ ചിത്തം വറുത്തവിത്തുപോലെയാണ്. വറുത്ത വിത്ത് പിന്നെ ഒരിക്കലും മുളയ്ക്കുകയില്ലെന്നു തീർച്ചയാണല്ലൊ. രൂപംമാറാതെ കരിഞ്ഞുനിൽക്കുന്ന മരപ്പാവയെപ്പോലെയാണ് ജീവന്മുക്തചിത്തം. പാവയുടെ രൂപമുണ്ട്. പക്ഷെ പാവ നശിച്ചുപോയിരിക്കുകയാണ്. ജീവന്മുക്തന്റെ ചിത്തം പുറമെ എവിടെ എവിടെയൊക്കെ ചെന്നുപറ്റുന്നുവോ അവിടെയൊക്കെ ബ്രഹ്മസ്വരൂപംതന്നെ ദർശിക്കുന്നു. ശ്രീശങ്കരഭഗവത്പാദർ '*അപരോക്ഷാനുഭൂതിയിൽ*' ഇങ്ങനെ പറയുന്നു:-

*നിമേഷാർദ്ധം ന തിഷ്ഠന്തി*
*വൃത്തിം ബ്രഹ്മമയീം വിനാ*
*യഥാ തിഷ്ഠന്തി ബ്രഹ്മാദ്യാഃ*
*സനകാദ്യാഃ ശുകാദയഃ* *അപരോ-132*

ഒരു മുനി അരനിമിഷംപോലും ബ്രഹ്മവൃത്തി പരിത്യജിച്ച് സ്ഥിതിചെയ്യുന്നില്ല. ബ്രഹ്മാവ്, സനകൻ, ശുകൻ തുടങ്ങിയവർ ഈ സ്ഥിതിയിൽ കഴിയുന്നവരാണ്. ഈ സ്ഥിതിയെയാണ് അമനീഭാവം ഉന്മനീഭാവം, അമനസ്കാ, സഹജാവസ്ഥ എന്നൊക്കെ ശാസ്ത്രം പറയുന്നത്. ശ്രീരമണമഹർഷി സദാ സഹജാവസ്ഥയിൽ കഴിഞ്ഞുകൂടിയിരുന്നതായിട്ടാണ് പ്രസിദ്ധി. മുനിയുടെ ഈ സഹജാവസ്ഥയെയാണ് ഗുരുദേവൻ ഉപസംഹാരശ്ലോകത്തിലെ ആദ്യത്തെ രണ്ടുവരികളിൽ വിവരിച്ചിരിക്കുന്നത്.

## ജീവന്മുക്തന്റെ ബ്രഹ്മരതി

ഇഹലോകത്തും പരലോകത്തും ലഭിക്കാവുന്ന എല്ലാ ആനന്ദങ്ങളിലും വെച്ചു വലുതാണ് ബ്രഹ്മാനന്ദമെന്നത്രേ അനുഭവൈകവേദികൾ പറയുന്നത്. ഉപനിഷത്ത് മനുഷ്യരുടേയും ദേവന്മാരുടേയും ആനന്ദങ്ങളെയൊക്കെ താരതമ്യപ്പെടുത്തി അതിനൊക്കെയുപരിയാണ് ബ്രഹ്മാനന്ദമെന്നു വിവരിച്ചിട്ടുണ്ട്. ഏഴുകാര്യങ്ങളിൽ നിവൃത്തി നേടിനിൽക്കുന്നതാണൊരു ജീവന്മുക്തന്റെ

പ്രജ്ഞയെന്നു പതഞ്ജലി പറയുന്നു. ആദ്യത്തെ നാലെണ്ണം കാര്യവിമുക്തി രൂപത്തിലും ഒടുവിലത്തെ മൂന്നെണ്ണം ചിത്തവിമുക്തി രൂപത്തിലും ഉള്ളതാണ്. ജിജ്ഞാസാനിവൃത്തി, ജിഹാസാനിവൃത്തി, പ്രേപ്സാനിവൃത്തി, ചികീർഷാ നിവൃത്തി, ശോകനിവൃത്തി, ഭയനിവൃത്തി, സകലവികല്പനിവൃത്തി എന്നിവയാണ് ജീവന്മുക്തന്റെ പ്രജ്ഞയെത്തി നിൽക്കുന്ന ഏഴു ജ്ഞാനഭൂമികൾ. അറിയേണ്ടതൊക്കെയറിഞ്ഞു. ഇനിയൊന്നുമറിയാനില്ല എന്ന ഭാവമാണ് ജിജ്ഞാസാനിവൃത്തി. ത്യജിക്കേണ്ടതൊക്കെ ത്യജിച്ചു, ഇനിയൊന്നും ത്യജിക്കാനില്ല എന്ന ഭാവമാണ് ജിഹാസാനിവൃത്തി. കിട്ടേണ്ടതൊക്കെ കിട്ടി, ഇനിയൊന്നും കിട്ടാനില്ല എന്നത് പ്രേപ്സാനിവൃത്തി. ചെയ്യേണ്ടതൊക്കെ ചെയ്തു, ഇനിയൊന്നും ചെയ്യാനില്ല എന്നത് ചികീർഷാനിവൃത്തി. ജീവിതം തികച്ചും ധന്യമായിരിക്കുന്നു എന്ന അനുഭവമാണ് ശോകനിവൃത്തി. സംസാരക്ലേശം ഇനിയൊരിക്കലും എന്നെ ബാധിക്കുകയില്ല എന്ന അനുഭവമാണ് ഭയനിവൃത്തി. ഞാൻ ഗുണാതീതമായ സച്ചിദാനന്ദവസ്തുമാത്രമാണെന്ന അനുഭവമത്രെ സകലവികല്പനിവൃത്തി. ഒരു മുനിയുടെ പ്രജ്ഞ ഈ പ്രാന്തഭൂമികളിലെത്തി അനന്തവിശ്രാന്തി അനുഭവിക്കുന്നു. ഈശാവാസ്യോപനിഷത്തിന്റെ വിവർത്തനത്തിൽ ഗുരുദേവൻതന്നെ പറയുന്നതു നോക്കുക:-

*തന്നിൽനിന്നന്യമല്ലാതെ*
*യെന്നു കാണുന്നു സർവവും*
*അന്നേതു മോഹമന്നേതു-*
*ശോകമേകത്വദൃക്കിന്* *ഈശാ-8*

സർവം താനായിക്കണ്ടു രമിക്കുന്ന മുനിക്കു എന്തു ശോകമാണ് വരാനുള്ളത്? എന്തു മോഹമാണ് വരാനുള്ളത്? മുനിയുടെ ഈ അനുഭവരഹസ്യമാണ് "ആത്മദൃഷ്ട്യാഖിലം നിരീക്ഷ്യ രമതേ മുനിർന്നിരുപമേ പരബ്രഹ്മണീ" എന്ന ഭാഗംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്.

'മുനിചര്യാപഞ്ചകം' ആവർത്തിച്ചു പഠിച്ചുരുവിടുമെങ്കിൽതന്നെ ഒരു സത്യജിജ്ഞാസുവിനു ക്രമേണ ബ്രഹ്മാനന്ദത്തിന്റെ മാർഗം തെളിഞ്ഞു കിട്ടുന്നതാണ്. മനുഷ്യസമൂഹത്തിന്റെമേൽ അതിരറ്റ ഈ കാരുണ്യം ചൊരിയാൻ കാരണക്കാരായ ഗുരുദേവനുൾപ്പെടെയുള്ള മുനിമാരുടെ പാദങ്ങളിൽ ആയിരമായിരം സാഷ്ടാംഗപ്രണാമം. അവരുടെ പാദങ്ങളെ കഴിവിനൊത്തു പിൻതുടരാനുള്ള വെളിച്ചം തന്നനുഗ്രഹിക്കുമാറാകട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 6

# ആശ്രമം

ആശ്രമേ$'$സ്മിൻ ഗുരുഃ കശ്ചി-
ദ്വിദ്വാൻ മുനിരുദാരധീഃ
സമദൃഷ്ടിഃ ശാന്തഗംഭീ-
രാശയോ വിജിതേന്ദ്രിയഃ. 1

പരോപകാരീ സ്യാദ്ദീന-
ദയാലുഃ സത്യവാക്പടുഃ
സദാചാരരതഃ ശീഘ്ര-
കർത്തവ്യകൃദതന്ദ്രിതഃ 2

അധിഷ്ഠായാസ്യ നേതൃത്വം
കുര്യാത് കാഞ്ചിത് സഭാം ശുഭാം;
അസ്യാമായാന്തി യേ തേ സ്യുഃ
സർവേ സോദരബുദ്ധയഃ 3

യദ്വദത്രൈവ തദ്വച്ച
സ്ത്രീണാം പുംസാം പൃഥക് പൃഥക്
വിദ്യാലയാ ദിശി ദിശി
ക്രിയന്താമാശ്രമാഃ സഭാഃ 4

ഏകൈകസ്യാമാസു നേതാ
ചൈകൈകഃ സ്യാദ്വിചക്ഷണഃ
സർവാഭിരനുബന്ധോ$'$ദ്വൈ-
താശ്രമസ്യാഭിരന്വഹം. 5

## വ്യാഖ്യാനം

തന്റെ പരമ്പരയായി ആദ്ധ്യാത്മികലക്ഷ്യത്തിൽ ഉറച്ചുനിന്നു അതു പ്രചരിപ്പിക്കുന്ന ഒരു സന്ന്യാസിസംഘം ഉണ്ടാകണമെന്നു ഗുരുദേവൻ ആഗ്രഹിച്ചു. അങ്ങനെയാണ് അദ്ദേഹം ശിഷ്യന്മാരെ കൂട്ടിച്ചേർത്ത് 'ശ്രീനാരായണ ധർമസംഘം' രൂപപ്പെടുത്തിയത്. ജീവിതത്തിലെ പ്രധാനഘട്ടങ്ങളായ ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം ഇവയൊക്കെ ആശ്രമങ്ങളാണെന്നറിയപ്പെടുന്നത്. ശ്രീനാരായണ ധർമസംഘത്തിൽപെട്ടവർ സന്ന്യാസാ

ശ്രമം സ്വീകരിച്ചവരാണ്. അതുകൊണ്ട് അവർക്കുവേണ്ടി സംഘമാകുന്ന ആശ്രമത്തിന്റെ നിയമങ്ങൾ വിവരിച്ചുകൊടുക്കാൻ ഗുരുദേവൻ രചിച്ച കൃതിയാണ് 'ആശ്രമം'. അനുഷ്ടുപുവൃത്തത്തിൽ സംസ്കൃതത്തിൽ രചിക്കപ്പെട്ട അഞ്ചു പദ്യങ്ങൾ അടങ്ങുന്നതാണ് ഈ കൃതി.

1. ആശ്രമേഽസ്മിൻ ഗുരുഃ കശ്ചി-
ദ്വിദ്വാൻ മുനിരുദാരധീഃ
സമദൃഷ്ടിഃ ശാന്തഗംഭീ-
രാശയോ വിജിതേന്ദ്രിയഃ

അസ്മിൻ ആശ്രമേ-ശ്രീനാരായണധർമസംഘമെന്ന ഈ ആശ്രമത്തിൽ; വിദ്വാൻ-സത്യമെന്തെന്നറിയുന്നവനും; മുനിഃ-സ്വാർഥസങ്കൽപ്പങ്ങൾ വെടിഞ്ഞവനും; ഉദാരധീഃ-ലോകോപകാരിയും; സമദൃഷ്ടിഃ-സമദർശിയും; ശാന്തഗംഭീരാശയഃ-ശാന്തവും ഗംഭീരവുമായ ഹൃദയത്തോടു കൂടിയവനും; വിജിതേന്ദ്രിയഃ-ഇന്ദ്രിയങ്ങളെ കീഴടക്കിയവനുമായ; കശ്ചിത്-ഒരാൾ; ഗുരുഃ-ഗുരുവായുണ്ടായിരിക്കണം.

ശ്രീനാരായണധർമസംഘമെന്ന ഈ ആശ്രമത്തിൽ സത്യമെന്തെന്നറിയുന്നവനും സ്വാർഥസങ്കൽപ്പങ്ങൾ വെടിഞ്ഞവനും ലോകോപകാരിയും സമദർശിയും ശാന്തവും ഗംഭീരവുമായ ഹൃദയത്തോടുകൂടിയവനും ഇന്ദ്രിയങ്ങളെ കീഴടക്കിയവനുമായ ഒരാൾ ഗുരുവായുണ്ടായിരിക്കണം.

### കശ്ചിത് ഗുരുഃ

ധർമസംഘത്തെ നയിക്കാൻ ഒരു ഗുരുവുണ്ടായിരിക്കണം. ആ ഗുരു എങ്ങനെയുള്ളയാളായിരിക്കണമെന്നു കാണിക്കുന്നവയാണു വിശേഷണങ്ങൾ. ഈ വിശേഷണങ്ങളെല്ലാം ഒരു സത്യദർശിയുടെ വിശേഷണങ്ങളാണെന്നു കാണേണ്ടതാണ്. അറിഞ്ഞവനാണു വിദ്വാൻ. പരമസത്യത്തെക്കുറിച്ചുള്ള അറിവാണല്ലോ അറിവ്. മനഃസങ്കൽപ്പങ്ങൾ ഉപേക്ഷിക്കുകയെന്ന മൗനം അംഗീകരിച്ചയാളാണു മുനി. ഇവിടെ സ്വാർഥസങ്കൽപ്പങ്ങൾ വെടിഞ്ഞവൻ എന്നു താത്പര്യം. ലോകസംഗ്രഹതത്പരനാണ് ഉദാരധീഃ. സർവത്ര സത്യംകണ്ടു ഭേദചിന്ത വെടിഞ്ഞവനാണ് സമദർശി. ഒന്നിലും ക്ഷോഭിച്ചിളകാതെ കാര്യങ്ങളെ സത്യത്തിന്റെ വെളിച്ചത്തിൽ നോക്കിക്കാണാൻ കഴിയുന്നയാളാണു ശാന്തഗംഭീരാശയൻ. ഇന്ദ്രിയസുഖങ്ങൾക്കു വശപ്പെട്ടു പോകാത്തയാളാണു വിജിതേന്ദ്രിയൻ. ഈ വിശേഷണങ്ങൾ ഗുരുദേവൻ വിഭാവന ചെയ്തിരുന്ന ധർമസംഘത്തിന്റെ മഹത്വം എന്തായിരുന്നു എന്ന് സ്പഷ്ടമാക്കിത്തരുന്നു.

'ഉദാരധീഃ' എന്ന വിശേഷണത്തെ വിശദീകരിക്കുന്നതാണടുത്ത പദ്യം:-

2. പരോപകാരീ സ്യാദ്ദീന-
ദയാലുഃ സത്യവാക് പടുഃ
സദാചാരരതഃ ശീഘ്ര-
കർത്തവ്യകൃദതന്ദ്രിതഃ

പരോപകാരീ-ആ ഗുരു അന്യർക്കുപകാരം ചെയ്യാൻ ഉണർന്നുവർത്തിക്കുന്നവനും; ദീനദയാലുഃ-ദുഃഖിതരിൽ ദയയുള്ളവനും; സത്യവാക്-സത്യം

മാത്രം പറയുന്നവനും; പടുഃ-സമർഥനും; സദാചാരരതഃ-സന്മാർഗനിഷ്ഠയു ള്ളവനും; ശീഘ്രകർത്തവ്യകൃത്-ചുമതലകൾ അതിവേഗം നിറവേറ്റുന്നവനും; അതന്ദ്രിതഃ-അലസത പാടെ ഉപേക്ഷിച്ചവനും ആയിരിക്കണം.

ആ ഗുരു അന്യർക്കുപകാരം ചെയ്യാൻ ഉണർന്നു വർത്തിക്കുന്നവനും ദുഃഖിതരിൽ ദയയുള്ളവനും സത്യം മാത്രം പറയുന്നവനും സമർഥനും സന്മാർഗനിഷ്ഠയുള്ളവനും ചുമതലകൾ അതിവേഗം നിറവേറ്റുന്നവനും അല സത പാടെ ഉപേക്ഷിച്ചവനും ആയിരിക്കണം.

## ലോകസംഗ്രഹം

ലോകസംഗ്രഹത്തിലേർപ്പെടുന്ന ജ്ഞാനിയായ ഗുരുവിന്റെ ലോകസം ഗ്രഹപ്രവർത്തനങ്ങൾ എങ്ങനെ നിർവഹിക്കപ്പെടണമെന്നാണ് ഈ ശ്ലോക ത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്. ഗുരുദേവൻ സ്വയം ആചരിച്ചു കാണിച്ച കാര്യങ്ങളാണിവ. ജ്ഞാനിയായ ഗുരു സത്ത്വഗുണപ്രധാനിയായി വേണം കർമ രംഗത്തു വർത്തിക്കാൻ. പരോപകാരിത്വം, ദീനദയാലുത്വം, സത്യവാക്ത്വം ഇവ സത്ത്വഗുണിയുടെ ലക്ഷണങ്ങളാണ്. സത്ത്വത്തിൽ രജോഗുണം ഇതാണു ലോകസംഗ്രഹരഹസ്യം. പടു, സദാചാരനിരതൻ, ശീഘ്രകർത്തവ്യകൃത് എന്നിവ രജോഗുണത്തെ സൂചിപ്പിക്കുന്നവയാണ്. തമോഗുണം പാടെ അകറ്റപ്പെടണം എന്നു കാണിക്കാനാണ് 'അതന്ദ്രിതഃ' എന്ന വിശേഷണം ചേർത്തിരിക്കുന്നത്.

സത്യനിഷ്ഠനും ലോകസംഗ്രഹതത്പരനുമായ ഗുരുവിന്റെ നേതൃത്വ ത്തിൽ ഈ ആശ്രമം നടത്തേണ്ട പ്രവർത്തനങ്ങൾ സംഗ്രഹിച്ചു പ്രതിപാദി ക്കുകയാണ് അടുത്ത മൂന്നു പദ്യങ്ങളിൽ:-

3. അധിഷ്ഠായാസ്യ നേതൃത്വം
കുര്യാത്കാഞ്ചിത് സഭാം ശുഭാം
അസ്യാമായാന്തി യേ തേ സ്യുഃ
സർവേ സോദരബുദ്ധയഃ

അസ്യ-ഈ ആശ്രമത്തിന്റെ; നേതൃത്വം അധിഷ്ഠായ-നേതൃസ്ഥാനത്തു വർത്തിച്ചുകൊണ്ടു ഗുരു; കാഞ്ചിത് ശുഭാ സഭാം കുര്യാത്-ലോകത്തിനു മംഗളം ചെയ്യുന്ന ഒരുസംഘടന കെട്ടിപ്പടുക്കേണ്ടതാണ്. യേ-ആരൊക്കെ യാണോ; അസ്യാം ആയാന്തി-ഈ സംഘടനയിൽ അംഗങ്ങളായി ചേരുന്നത്; തേ സർവേ-അവരൊക്കെ; സോദരബുദ്ധയഃ സ്യുഃ-പരസ്പരം സഹോദരഭാ വത്തിൽ വർത്തിക്കേണ്ടതാണ്.

ഈ ആശ്രമത്തിന്റെ നേതൃസ്ഥാനത്തു വർത്തിച്ചുകൊണ്ടു ഗുരുലോക ത്തിനു മംഗളംചെയ്യുന്ന ഒരു സംഘടന കെട്ടിപ്പടുക്കേണ്ടതാണ്. ആരൊക്കെ യാണോ ഈ സംഘടനയിൽ അംഗങ്ങളായി ചേരുന്നത് അവരൊക്കെ പര സ്പരം സഹോദരഭാവത്തിൽ വർത്തിക്കേണ്ടതാണ്.

## സർവേ സോദരബുദ്ധയഃ

ഒരു സത്യത്തിന്റെ രൂപഭേദങ്ങളാണ് എല്ലാ പ്രപഞ്ചഘടകങ്ങളുമെന്നു ഗുരുദേവനെപ്പോലെയുള്ള സത്യദർശികൾക്കു സൂര്യതുല്യം തെളിഞ്ഞിട്ടുണ്ട്. വിശേഷിച്ചും ബോധസ്വരൂപമായ ആ സത്യം എല്ലാ മനുഷ്യരിലും പ്രസ്പ

ഷ്ടമായി സ്ഫുരിക്കുകയും ചെയ്യുന്നു. 'അവനിവനെന്നറിയുന്നതൊക്കെ യോർത്താലവനിയിലാദിമമായൊരാത്മരൂപം' എന്നിങ്ങനെ ഇക്കാര്യമാണു ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ പ്രഖ്യാപിച്ചിരിക്കുന്നത്. ഈ സത്യമറിഞ്ഞാൽ മനുഷ്യർക്കിടയിലുള്ള ജാതിമതാദിചിന്തകളെല്ലാം കൃത്രിമമാണെന്നു ബോധ്യമാകും. അവയെല്ലാം സത്യദർശനത്തെ തടയാനുള്ള അജ്ഞാനത്തിന്റെ സന്താനങ്ങളാണ്. അതുകൊണ്ടാണു സകലരും സോദരബുദ്ധി പുലർത്തണമെന്നു ഗുരുദേവൻ ആവശ്യപ്പെട്ടിരിക്കുന്നത്. ഇതിന്റെ ഒരു വിശദീകരണമാണ് അരുവിപ്പുറത്തെ പ്രതിഷ്ഠയോടനുബന്ധിച്ച് ഗുരുദേവൻ ചെയ്തിട്ടുള്ള പ്രഖ്യാപനം.

4. യദ്വദത്രൈവ തദ്വച്ച
സ്ത്രീണാം പുംസാം പൃഥക് പൃഥക്
വിദ്യാലയാ ദിശി ദിശി
ക്രിയന്താമാശ്രമാഃ സഭാഃ

അത്ര യദ്വത്-ആശ്രമത്തിന്റെ കേന്ദ്രസ്ഥാനത്തെങ്ങനെയോ; തദ്വത് ഏവ ച-അങ്ങനെതന്നെ; ദിശി ദിശി- ഓരോ സ്ഥലത്തും; പുംസാം സ്ത്രീണാം-പുരുഷന്മാർക്കും സ്ത്രീകൾക്കും; പൃഥക് പൃഥക്-പ്രത്യേകം പ്രത്യേകം; വിദ്യാലയാഃ-വിദ്യാലയങ്ങളും; ആശ്രമാഃ-ആശ്രമങ്ങളും; സഭാഃ-സംഘടനകളും; ക്രിയന്താം-രൂപപ്പെടുത്തേണ്ടതാണ്.

ആശ്രമത്തിന്റെ കേന്ദ്രസ്ഥാനത്തെങ്ങനെയോ അങ്ങനെതന്നെ ഓരോ സ്ഥലത്തും പുരുഷൻമാർക്കും സ്ത്രീകൾക്കും പ്രത്യേകം പ്രത്യേകം വിദ്യാലയങ്ങളും ആശ്രമങ്ങളും സംഘടനകളും രൂപപ്പെടുത്തേണ്ടതാണ്.

5. ഏകൈകസ്യാമാസു നേതാ
ചൈകൈകഃ സ്യാദ്വിചക്ഷണഃ
സർവാഭിരനുബന്ധോഽദ്വൈ-
താശ്രമസ്യാഭിരന്വഹം.

ആസു-ഈ സഭകളിൽ; ഏകൈകസ്യാം-ഓരോന്നിലും; ഏകൈകഃ-ഓരോരോ; വിചക്ഷണഃ-വിവേകിയായ; നേതാ സ്യാത്-നേതാവുണ്ടായിരിക്കണം; ആഭിഃ സർവാഭിഃ-ഈ എല്ലാ സഭകളോടും; അദ്വൈതാശ്രമസ്യ-അദ്വൈതാശ്രമത്തിന്റെ; അനുബന്ധഃ-ശാഖയും; അന്വഹം-എപ്പോഴും ഉണ്ടാകണം.

ഈ സഭകളിൽ ഓരോന്നിലും ഓരോരോ വിവേകിയായ നേതാവ് ഉണ്ടായിരിക്കണം. ഈ എല്ലാ സഭകളോടും അദ്വൈതാശ്രമത്തിന്റെ ശാഖയും എപ്പോഴും ഉണ്ടായിരിക്കണം.

എല്ലാ ലോകസംഗ്രഹപ്രവർത്തനങ്ങളുടെയും പരമലക്ഷ്യം അദ്വൈതസാക്ഷാത്കരമായിരിക്കണമെന്നിവിടെ വ്യക്തമാക്കിയിരിക്കുന്നു. ഗുരുപാദങ്ങളിൽ പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## 7

# ധർമഃ

ധർമ ഏവ പരം ദൈവം
ധർമ ഏവ മഹാധനം
ധർമസ്സർവത്ര വിജയീ
ഭവതു ശ്രേയസേ നൃണാം.

(ഈ ശ്ലോകം വിഷ്ണ്വഷ്ടകം കഴിഞ്ഞ് 'ഇതും ഗുരുസ്വാമി അവർകൾ എഴുതിയതാകുന്നു' എന്ന കുറിപ്പോടെ ശിവലിംഗദാസ സ്വാമികളുടെ നോട്ടു ബുക്കിൽ ചേർത്തിരുന്നതാണ്.)

## വ്യാഖ്യാനം

ധർമ ഏവ പരം ദൈവം
ധർമ ഏവ മഹാധനം
ധർമസർവത്ര വിജയീ
ഭവതു ശ്രേയസേ നൃണാം.

ധർമഃ ഏവ-ധർമം തന്നെയാണ്; പരം-പ്രപഞ്ചത്തിനാദികാരണമായ; ദൈവം-പരബ്രഹ്മം; ധർമഃ ഏവ-ധർമം തന്നെയാണ്; മഹാധനം-ഏറ്റവും വലിയസമ്പത്ത്; ധർമഃ സർവത്ര-ധർമം എല്ലായിടത്തും; വിജയീ-വിജയം കൈവരിക്കുന്നു; നൃണാം ശ്രേയസേ-അങ്ങനെയുള്ള ധർമം മനഷ്യർക്കു മോക്ഷത്തിനായി; ഭവതു-ഉപകരിക്കുമാറാകട്ടെ.

ധർമം തന്നെയാണു പ്രപഞ്ചത്തിനാദികാരണമായ പരബ്രഹ്മം. ധർമം തന്നെയാണ് ഏറ്റവും വലിയസമ്പത്ത്. ധർമം എല്ലായിടത്തും വിജയം കൈവരിക്കുന്നു. അങ്ങനെയുള്ള ധർമം മനുഷ്യർക്കു മോക്ഷത്തിനായി ഉപകരിക്കുമാറാകട്ടെ.

### ധർമ ഏവ പരം ദൈവം

നിലനിൽപ്പിന്റെ ഭാഗങ്ങളായി കർമം, ബ്രഹ്മം ഇങ്ങനെ രണ്ടെണ്ണമേ പ്രാഥമികാന്വേഷണത്തിൽതന്നെ വേർ തിരിയുന്നുള്ളൂ. കർമത്തിന്റെ വിവിധ രൂപങ്ങളാണു പ്രപഞ്ചം. ഈ കർമത്തിനധിഷ്ഠാനമാണു ബ്രഹ്മം. ഇങ്ങനെയിരിക്കേ എന്താണു ധർമം? സത്യമറിയാതെ കുഴങ്ങുന്ന വലിയ ചിന്തകന്മാർക്കുപോലും ധർമത്തിനു വ്യക്തമായ ഒരു നിർവചനം കൊടുക്കാൻ കഴി

ഞ്ഞിട്ടില്ല. സത്യ നിഷ്ഠനായ ഗുരുദേവനാകട്ടെ ഇവിടെ ആദ്യത്തെ വരിയിൽ തന്നെ ധർമത്തിനു വ്യക്തമായ നിർവചനം നൽകിയിരിക്കുന്നു. പ്രപഞ്ചത്തി നാദികാരണമായ പരബ്രഹ്മം തന്നെയാണു ധർമം. ധരിക്കുന്നതു 'ധർമം' എന്നാണല്ലോ ധർമപദത്തിനർഥം. കർമരൂപേണ കാണപ്പെടുന്ന പ്രപഞ്ചത്തെ ധരിക്കുന്നതു ബ്രഹ്മമാണെന്നു വേദാന്തശാസ്ത്രത്തിനു തെളിഞ്ഞിട്ടുണ്ട്. സദാചാരങ്ങളാണു ധർമമെന്നു പ്രസിദ്ധിയുണ്ടല്ലോ, അതോ? അതോ, സത്ത് ബ്രഹ്മസ്വരൂപമാണല്ലോ. ബ്രഹ്മം ധർമമായതുകൊണ്ട് ബ്രഹ്മത്തോടടുപ്പിക്കി ക്കുന്ന കർമത്തെയും ധർമമെന്ന് ലാക്ഷണികമായി പറയാം. സത്തിനോടടു പ്പിക്കുന്ന കർമമാണു സദാചാരം. സത്യത്തിൽനിന്നും അകറ്റിക്കളയുന്ന കർമം അധർമവും. അപ്പോൾ ഭേദചിന്തയകറ്റി ഏകത്വത്തെ ഉറപ്പിക്കാൻ സഹായി ക്കുന്ന ഏതു കർമവും ധർമമാണ്. ദാനാദികർമങ്ങൾപോലും ഭേദചിന്തയ്ക്കും അഹങ്കാരത്തിനും ശക്തി കൂട്ടി സത്യത്തിൽനിന്നും അകറ്റുന്നതായാൽ അത ധർമമാണെന്നോർക്കേണ്ടതാണ്. ധർമ ക്ഷേത്രമാണു പ്രപഞ്ചം. പരമാത്മാ വിന്റെ ശരീരമാണു പ്രപഞ്ചമെന്നർഥം. ഭഗവദ്ഗീത തുടങ്ങുമ്പോൾ തന്നെ പ്രയോഗിച്ചിട്ടുള്ള 'ധർമക്ഷേത്ര'പദം ഈ നിലയിൽ താത്പര്യ നിർണയം ചെയ്യപ്പെടേണ്ടതാണ്. ധർമത്തിനു ഗ്ലാനിവരുമ്പോഴും അധർമത്തിന് അഭ്യു ത്ഥാനം സംഭവിക്കുമ്പോഴും താൻ അവതരിക്കുമെന്നും ഭഗവാൻ പ്രഖ്യാപി ക്കുന്നതും ഈ പശ്ചാത്തലത്തിൽ ധരിക്കേണ്ടതാണ്. അദ്വൈതബോധത്തിനു മങ്ങൽതട്ടി ദ്വൈതബോധത്തിനു ശക്തി കൂടുമ്പോൾ ഈശ്വരബുദ്ധിയുറപ്പി ക്കാനായി ഏതെങ്കിലും രൂപത്തിൽ താൻ വന്നെത്തുമെന്നു താൽപ്പര്യം. സത്യ ത്തോടടുക്കാൻ അതെത്രകണ്ടു സഹായിക്കുന്നു എന്നതുമാത്രമാണ് ഒരു കർമത്തെ ധർമമാക്കി മാറ്റുന്നത്. ധർമത്തിന്റെ അഥവാ ബ്രഹ്മത്തിന്റെ പൂർണ സാക്ഷാത്കാരത്തിൽ കർമം മുഴുവൻ മറഞ്ഞുപോകുമെന്നും ഓർക്കേണ്ട താണ്.

### ധർമ ഏവ മഹാധനം

ധർമമാണ് ഏറ്റവും വലിയ സമ്പത്ത്. എന്തിനാണൊരാൾ സമ്പത്തു സഞ്ചയിക്കുന്നത്? സുഖം കണ്ടെത്താൻ. ബ്രഹ്മം ഒന്നുമാത്രമാണു സുഖസ്വ രൂപം. ഭൗതികസമ്പത്തുകൊണ്ടനുഭവിക്കുന്നക്ഷണികസുഖങ്ങൾപോലും ബ്രഹ്മാനന്ദത്തിന്റെ ലേശങ്ങൾ മാത്രമാണ്. അപ്പോൾ ബ്രഹ്മലാഭമാണു ഏറ്റവും വലിയ സമ്പത്തെന്നു പറയേണ്ടതില്ലല്ലോ. അതിനു സഹായിക്കുന്ന ധർമരൂ പമായ കർമവും വലിയ സമ്പത്താണ്. അർഥകാമങ്ങൾ ധർമരൂപമായ കർമ ത്തിനും ധർമം മോക്ഷത്തിനും വഴിതെളിക്കണം. അപ്പോൾമാത്രമേ അർഥ കാമങ്ങൾക്കു പുരുഷാർഥസിദ്ധിയുള്ളൂ. മഹാഭാരതത്തിലെ മാഹാത്മ്യകഥ നത്തിൽ സൂതൻ പറയുന്നതു നോക്കുക:-

ഊർദ്ധ്വബാഹുർവിരൗമേഷ
ന ച കശ്ചിച്ഛൃണോതിമേ
ധർമാദർത്ഥശ്ചകാമശ്ച
സ കിമർഥം ന സേവ്യതേ.

'കൈപൊക്കി ഞാനിതാ വിളിച്ചുപറയുന്നു. പക്ഷേ ആരും ശ്രദ്ധിക്കുന്നില്ല. ധർമത്തിലൂടെ മാത്രമേ അർഥകാമങ്ങൾ സഫലമാവൂ. പിന്നെന്തു കൊണ്ടാ ധർമം അനുസരിക്കപ്പെടുന്നില്ല'. ഭാഗവതം ആദ്യംതന്നെ പ്രഖ്യാപിക്കുന്നതിങ്ങനെയാണ്. അർഥകാമങ്ങളെ ധർമപരമാക്കാനും ധർമത്തെ മോക്ഷലക്ഷ്യത്തിലെത്തിക്കാനും ഒരൊറ്റ വഴിയേയുള്ളൂ. നിലയ്ക്കാത്ത തത്ത്വജിജ്ഞാസ. എന്താണു തത്ത്വം? അദ്വൈതാഖണ്ഡബോധമാണു തത്ത്വം.

## ധർമ സർവത്ര വിജയീ

ഇതൊരു പ്രപഞ്ച പ്രവർത്തനനിയമമാണ്. അലംഘനീയമായ നിയമം. ധർമബുദ്ധിയോടെ ആരു സത്യത്തെ സമീപിക്കുന്നുവോ അവൻ ഭൗതികമായും ആദ്ധ്യാത്മികമായും വിജയിക്കും. അധർമത്തിലൂടെ ആര് അസത്യത്തെ സമീപിക്കുന്നുവോ അവൻ എല്ലാം നഷ്ടപ്പെട്ടു പരാജയമടയും. മനുഷ്യചരിത്രം പുരാതനകാലം മുതൽ ഇന്നുവരെ തെളിയിച്ചിട്ടുള്ള നിയമമാണിത്. മഹാഭാരതത്തിൽ വ്യാസപ്രഖ്യാപിതങ്ങളായ രണ്ടു മുദ്രാവാക്യങ്ങളുണ്ട്. "ധർമോ രക്ഷതി രക്ഷിതഃ-ധർമം രക്ഷിക്കപ്പെട്ടാൽ അതുതിരിച്ചും രക്ഷിക്കും; യതോധർമസ്തതോജയഃ- എവിടെ ധർമമുണ്ടോ അവിടെ ജയമുണ്ടാകും." ജീവിതത്തിന്റെ അന്തിമവിജയം സത്യാനുഭവം കൊണ്ടുള്ള ധന്യതയാണെന്നോർക്കണം. അതു ധർമം കൊണ്ടു മാത്രമേ സാദ്ധ്യമാവൂ.

## ഭവതു ശ്രേയസേ നൃണാം

'ശ്രേയസ്സ്' എന്ന പദത്തിന്റെ നിഷ്കൃഷ്ടമായ അർഥം ബ്രഹ്മപ്രാപ്തി അഥവാ മോക്ഷമെന്നാണ്. ധർമം മോക്ഷാനുഭവത്തിലെത്തുന്നതാണെന്നു ഗുരുദേവൻ ഈ വരിയിൽ വ്യക്തമായിത്തന്നെ പ്രഖ്യാപിച്ചിരിക്കുന്നു. സത്യബോധം വളർത്താത്ത കർമമൊന്നും ധർമമല്ല. അവ ജീവിതത്തെ ആയാസപ്പെടുത്താൻ മാത്രമേ ഉപകരിക്കുകയുള്ളൂ. "ധർമസ്യ തത്ത്വം നിഹിതം ഗുഹായാം-ധർമ രഹസ്യം ഹൃദയഗുഹയിൽ ഒളിഞ്ഞിരിക്കുന്നു" എന്നു വ്യാസൻ മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്നത് ഇക്കാര്യം സൂചിപ്പിക്കാനാണ്. ഹൃദയഗുഹയിൽ ഒളിഞ്ഞിരിക്കുന്നത് ആത്മാവാണ്. അതിനെ മറമാറ്റി തെളിക്കുന്നതെന്തോ അതാണു ധർമം. ഇതാണു ധർമരഹസ്യം.

ഇങ്ങനെ ഒരു കൊച്ചുപദ്യത്തിൽ ധർമരഹസ്യം മുഴുൻ ഉള്ളടക്കി ഒരു ദിവ്യമന്ത്രം പോലെ നമുക്കനുഗ്രഹിച്ചരുളിയ അനുകമ്പാനിധിയായ ഗുരുദേവനെ പാദപാതം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 8

## ദത്താപഹാരം

ഒന്നുണ്ടു നേരു നേരല്ലി-
തൊന്നും മർത്ത്യർക്കു സത്യവും
ധർമവും വേണമായുസ്സും
നിൽക്കുകില്ലാർക്കുമോർക്കുക. 1

ദത്താപഹാരം വംശ്യർക്കു-
മത്തലേകീടുമെന്നതു
വ്യർഥമല്ല പുരാഗീരി-
തെത്രയും സത്യമോർക്കുക. 2

കൊടുത്തതു തിരിച്ചങ്ങോ-
ട്ടെടുക്കുന്നവനെത്രയും
നിസ്സ്വനാമവനെക്കാളും
നിസ്സ്വനില്ലാരുമൂഴിയിൽ. 3

### വ്യാഖ്യാനം

അനുഷ്ടുപ് വൃത്തത്തിലുള്ള മൂന്നു കൊച്ചു പദ്യങ്ങളടങ്ങിയ ഒരു കൃതിയാണു 'ദത്താപഹാരം'. 'കൊടുത്തതു തിരിച്ചെടുക്കുക' എന്നാണ് 'ദത്താപഹാരം' എന്നതിനർഥം. ദത്തമായത് അപഹരിക്കുന്നതു മഹാപാപമാണ്. ഗുരുദേവന് ആശ്രമം പണിയാൻ ആരോ കുറെ സ്ഥലം കൊടുത്തുവെന്നും പിന്നീടതു തിരിച്ചുകിട്ടാൻ കേസ്സുകൊടുത്തുവെന്നും കേട്ടിട്ടുണ്ട്. ആ സംഭവത്തെ ആസ്പദമാക്കിയാണ് ഈ കവിത രചിച്ചതെന്നും കേട്ടിട്ടുണ്ട്.

1. ഒന്നുണ്ടു നേരു നേരല്ലി-
തൊന്നും മർത്ത്യർക്കു സത്യവും
ധർമവും വേണമായുസ്സും
നില്ക്കുകില്ലാർക്കുമോർക്കുക.

സത്യമായി ഒന്നുണ്ട്. പുറമേ കാണുന്ന ഒന്നും സത്യമല്ല. മനുഷ്യർക്ക് അവശ്യം ഉണ്ടായിരിക്കേണ്ടതു സത്യവും ധർമവുമാണ്. ആയുസ്സും ആർക്കും തന്നെ സ്ഥിരമുള്ളതല്ല. ഇതൊക്ക ഒരുവൻ നല്ലപോലെ ചിന്തിക്കേണ്ടതാണ്.

## സത്യവും ധർമവും വേണം

എല്ലായിടത്തും സത്യത്തെ ദർശിക്കുകയാണ് യഥാർഥ സത്യം. അതിനുള്ള ഉപായമാണു ലോകകാര്യങ്ങളിൽ കപടതയില്ലാതിരിക്കുക. ഹൃദയം ശുദ്ധമാക്കി ആത്മാവായി വിളങ്ങുന്ന സത്യത്തെ കാട്ടിത്തരുന്ന കർമമാണു ധർമം. സത്യവും ധർമവും ശീലിച്ച് ആത്മാവിനെ കണ്ടെത്തുകയാണു മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം. അങ്ങനെ കണ്ടെത്തിയവർക്ക് ഒരു കാര്യം വ്യക്തമായി തെളിഞ്ഞിട്ടുണ്ട്. ഒരേ ഒരു ബ്രഹ്മം മാത്രമേ ഇവിടെ സത്യമായുള്ളൂ. പലതായി കാണുന്ന കാഴ്ചകളെല്ലാം അസത്യങ്ങളാണ്. അവയിൽ ഭ്രമിക്കുന്ന മനുഷ്യന്റെ ജീവിതം അധന്യമാണ്. അതുകൊണ്ട് അൽപ്പായുസായ മനുഷ്യൻ സത്യവും ധർമവും ശീലിച്ച് സ്വന്തം ആത്മാവായി വിളങ്ങുന്ന ബ്രഹ്മസത്യത്തെ കണ്ടെത്തേണ്ടതാണ്.

കൊടുത്തതു തിരിച്ചുവാങ്ങുന്നതു എല്ലാ ധർമത്തിനും എതിരാണ്. അതു ചെയ്യുന്നവനെയും അയാളുടെ പരമ്പരയെയും ആ പാപം ബാധിക്കുമെന്നാണിനി പറയുന്നത്:-

2. ദത്താപഹാരം വംശ്യർക്കു–
മത്തലേകീടുമെന്നതു
വ്യർഥമല്ല പുരാഗീരി–
തെത്രയും സത്യമേർക്കുക.

കൊടുത്തതു തിരിച്ചുവാങ്ങുന്നതു തനിക്കുമാത്രമല്ലതന്റെ സന്താനപരമ്പരയ്ക്കും ദുഃഖകാരണമായിത്തീരുമെന്നു പറയുന്നതു വെറുതേയല്ല. പണ്ടേ സത്യദർശികൾ പറഞ്ഞിട്ടുള്ള ഈ വാക്ക് എത്രയും സത്യമാണെന്നറിയുക. വംശ്യർ-സന്താനപരമ്പര; വ്യർഥമല്ല-വെറുതേയല്ല; പുരാഗീർ-പണ്ടേയുള്ള വചനം.

3. കൊടുത്തതു തിരിച്ചങ്ങോ–
ട്ടെടുക്കുന്നവനെത്രയും
നിസ്സ്വനാമവനെക്കാളും
നിസ്സ്വനില്ലാരുമൂഴിയിൽ

കൊടുത്തതു തിരിച്ചെടുക്കുന്നവൻ അങ്ങേയറ്റത്തെ ദരിദ്രനാണ്. ഈ ഭൂമിയിൽ അവനെക്കാൾ ദരിദ്രൻ മറ്റാരും ഇല്ലെന്നുവേണം പറയാൻ. നിസ്സ്വൻ -ദരിദ്രൻ

## അവനെക്കാളും നിസ്സ്വനില്ല

സമ്പന്നതയും ദാരിദ്ര്യവും ഒരുവന്റെ മനോഭാവത്തെ ആശ്രയിച്ചാണു പ്രധാനമായും നിർണയിക്കപ്പെടേണ്ടത്. എത്ര ധനികനായാലും പോര, പോര എന്ന മനോഭാവത്തോടെ ലോഭിയായി വർത്തിക്കുന്നവൻ ദരിദ്രനായിവേണം കരുതപ്പെടാൻ. അത്ര വലിയ സമ്പത്തൊന്നുമില്ലെങ്കിലും സംതൃപ്തിയും സന്തോഷവുമുള്ളവൻ തീർച്ചയായും ധനികനാണ്. കൊടുത്ത മുതൽ തിരി

ച്ചെടുക്കാൻ കൊതിക്കുന്നവന്റെ ലോഭം എത്രശക്തിമത്തായിരിക്കുമെന്നും വിശേഷിച്ചു പറയേണ്ടതില്ലല്ലോ. അതുകൊണ്ട് അയാൾ വലിയ ദരിദ്രനായി കരുതപ്പെടണം. മാത്രമല്ല അയാളുടെ ദാരിദ്ര്യമനോഭാവം എത്ര കിട്ടിയാലും അവസാനിക്കാനും പോകുന്നില്ല. അതുകൊണ്ട് അയാളെക്കാൾ വലിയ ദരിദ്രൻ ഈ ഭൂമിയിൽ വേറെ ഇല്ലെന്നുതന്നെ കരുതാം. ദാനം ചെയ്തില്ലെന്നുവച്ചു സാരമില്ല. പക്ഷെ ദാനം ചെയ്തതു തിരിച്ചു വാങ്ങുന്നതു മഹാപാപമാണെന്നു താൽപ്പര്യം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## 1

# ദേവീസ്തവം

തെഴുമേനി നിന്നവയവങ്ങളൂഴീന്നു മുൻ
മൊഴിയുന്നതെന്നി മുനികൾക്കുമെന്നംബികേ!
കഴിവില്ലയൊന്നുമതുകൊണ്ടെനിക്കിന്നു നിൻ–
മൊഴിവന്നു മൗനനിലയായ് മുഴങ്ങുന്നിതാ. !

ഇതുകൊണ്ടു കണ്ടതിലൊരുത്തി നീയെന്നുമീ
മതിമണ്ഡലത്തൊടു മറുത്തു മറ്റൊന്നിലും
കുതികൊണ്ടു ചാടിവലയാതെ കണ്ടങ്ങു നിൻ–
പദതാരടുത്തു പദമൂന്നി പൊന്നിൻകനി! 2

കണി കാണുമിക്കനകമോടു കാർവേണി മൺ–
പണി കാനൽ നീരുനികരെന്നു പാടുന്നിതാ
പിണിയാറുമാറു പിരിയാതെ പേണുന്ന നിൻ–
മണിമേനി തന്നിലണയുന്നതിന്നൂതു നീ. 3

ധുനി ചൂടുമയ്യനു തുണയ്ക്കു തോന്നുന്ന നീ
മുനിമൗലി തന്നിലെഴുന്നള്ളി മൂളുന്നതും
പനിയുണ്ടിടും കൃമിതുടങ്ങി മറ്റൊക്കെ നി–
ന്നിനമെന്നതും നിലയിലൂതി നിന്നീടു നീ. 4

ഇടയില്ലെനിക്കിടയിലിന്നു കാണുന്നൊരി–
പ്പൊടികൊണ്ടു മൂടുമുടലിന്നു പൊന്നംബികേ!
തടവില്ലയൊന്നുമതുകൊണ്ടെനിക്കിന്നു നി–
ന്നുടലൊന്നു തന്നിനിയുമൂതു മാണിക്യമേ! 5

കമരും ചെവിക്കുമതുമല്ല കണ്ണിന്നു തൊ–
ട്ടമരുന്നതിന്നുമൊരു മൗലിയെന്നല്ല നീ
അമരം തുഴഞ്ഞതിലിരുന്നുയർന്നുയർന്നങ്ങുവ–
ന്നമരുന്നതിന്നരുളൂ മാമതൂതിന്നിയും. 6

ഇനി നിൻെറ മൗലിയിലെഴുന്നിടും പൂനിലാ–
വിനുമങ്ങുനിന്നു വിളയുന്ന വെണ്ണീറിനും

കനലിന്നു നീരിനു മണത്തിനെന്നല്ല നി-
ന്നിനമിങ്ങു കണ്ടതതിനൊക്കെയും കൈതൊഴാം. 7

തൊഴുമെന്നെയങ്ങു വിളിയിങ്ങു നിന്നാഴിയിൽ
തുഴയുന്നെനിക്ക് തുണയില്ല നീയെന്നിയേ
അഴലിങ്കലിട്ട മെഴുകല്ല നെയ്യെൻമനം
കുഴയുന്നിതങ്ങു കുഴലൂതു കാർകൊണ്ടലേ. 8

അലപൊങ്ങിവന്നു നുരതള്ളിയുള്ളാഴി നി-
ന്നലയുന്നു പെൺകുതിരയല്ലി മല്ലിന്നു നീ
നിലപെറ്റു നിന്നിതു നുറുക്കി നീരാടു നീ-
രലയുന്നതില്ല, തണലെന്നറിഞ്ഞൂതു നീ 9

ഇതു പഥ്യവൃത്തമിടരില്ല പാടുന്നവർ-
ക്കിതിനിന്നുനിന്നടിയെടുത്തു തന്നീടു നീ
........ ............. ................ ............. ....................
........ ............. ................ ............. .................... 10

## വ്യാഖ്യാനം

ദേവിയെ സ്തുതിച്ചുകൊണ്ടെഴുതിയ പത്തു ശ്ലോകങ്ങളുൾപ്പെട്ടതാണ് ഗുരുദേവന്റെ *ദേവീസ്തവം* എന്ന കൃതി. *സ്തവം* എന്നതിനു സ്തുതി എന്നർഥം. ഹിന്ദുമതത്തിലെ ദേവീരൂപങ്ങളെല്ലാം ബ്രഹ്മശക്തിയായ മായയുടെ പ്രതീകങ്ങളാണ്. മായാനിർമിതമായ പ്രപഞ്ചം വിരുദ്ധ രൂപഭാവങ്ങൾകൊണ്ടു നിറഞ്ഞ ഒരത്ഭുതപ്രതിഭാസമാണ്. അതുകൊണ്ടാണ് ദേവിയെ വിരുദ്ധരൂപഭാവങ്ങളിൽ ചിത്രീകരിക്കാനിടയായിട്ടുള്ളത്. രൂപവും ഭാവവും ഏതായാലും അതിൽ ഈശ്വരസാന്നിദ്ധ്യം ഭാവന ചെയ്യാൻ കഴിവുള്ള ഭക്തൻ ചിത്തം ശുദ്ധീകരിച്ചു സത്യം കണ്ടെത്തും. ഇതാണു നിയമം. അതിനു സഹായിക്കുന്ന വിദ്യാരൂപിണിയായ ദേവിയെയാണിവിടെ സ്തുതിച്ചിരിക്കുന്നത്.

പുരുഷനെ കണ്ടെത്തുന്നതുവരെ പുരുഷശക്തിയായ പ്രകൃതിയും പ്രകൃതിജന്യമായ പ്രപഞ്ചവും അനിർവചനീയമായിത്തന്നെ അവശേഷിക്കും. ദേവിയെ സ്തുതിച്ചുകൊണ്ടു ഭക്തൻ ഈ രഹസ്യമാണ് ആദ്യമായി വെളിപ്പെടുത്തുന്നത്:-

1 തെഴുമേനി നിന്നവയവങ്ങളൂഴീന്നു മുൻ
മൊഴിയുന്നതെന്നി മുനികൾക്കുമെന്നംബികേ!
കഴിവില്ലയൊന്നുമതുകൊണ്ടെനിക്കിന്നു നിൻ-
മൊഴിവന്നു മൗനനിലയായ് മുഴ ങ്ങുന്നിതാ

എന്നംബികേ-ജഗന്മാതാവായ എൻെറ ദേവീ; മുൻ-ഇതിനു മുമ്പൊക്കെ; മുനികൾക്കും-സത്യദർശികളായ മുനികൾക്കു പോലും; ഊഴീന്ന്-ഈ ഭൂമിയിൽ കഴിയുന്നിടത്തോളം; തെഴുമേനി നിന്നവയവങ്ങൾ- ദിവ്യദേഹത്തിലുള്ള അമ്മയുടെ അവയവങ്ങളോരോന്നും; മൊഴിയുന്നതെന്നി - വർണിക്കു കയെന്ന തല്ലാതെ; ഒന്നും കഴിവില്ല - മറ്റൊന്നും സാദ്ധ്യമായില്ല; അതു കൊണ്ട്- അതോർമിച്ചു; എനിക്കിന്നു നിൻമൊഴിവന്നു - ഞാൻ ഇന്നമ്മയെ സ്തുതിക്കാൻ ഭാവിച്ചതോടെ; മൗനനിലയായ് മുഴങ്ങുന്നിതാ - എങ്ങനെ സ്തുതിക്കേണ്ടൂ എന്നറിയാതെ മൗനഘനമായ ഒരനുഭവസ്ഥിതിയിൽ എത്തിച്ചേർന്നിരിക്കുന്നു.

ജഗന്മാതാവായ എൻെറ ദേവീ, ഇതിനു മുൻപൊക്കെ സത്യദർശികളായ മുനികൾക്കുപോലും ഈ ഭൂമിയിൽ കഴിയുന്നിടത്തോളം ദിവ്യദേഹത്തിലുള്ള അമ്മയുടെ അവയവങ്ങളോരോന്നും വർണിക്കുകയെന്നതല്ലാതെ മറ്റൊന്നും സാദ്ധ്യമായില്ല. അതോർമിച്ച് ഞാൻ ഇന്നമ്മയെ സ്തുതിക്കാൻ ഭാവിച്ചതോടെ എങ്ങനെ സ്തുതിക്കേണ്ടൂ എന്നറിയാതെ മൗനഘനമായ ഒരനുഭവസ്ഥിതിയിൽ എത്തിച്ചേർന്നിരിക്കുന്നു.

## മൗനനിലയായ് മുഴങ്ങുന്നിതാ

ദേവി ബ്രഹ്മശക്തിയുടെ പ്രതീകമാണ്. ശക്തിയാകട്ടെ അനിർവചനീയയാണ്. ശക്തിയെ ശുദ്ധരൂപത്തിൽ ആർക്കും കാണാൻ സാധ്യമല്ല; ഐന്ദ്രജാലികൻെറ ശക്തിപോലെ. ഐന്ദ്രജാലികൻ അത്ഭുതവിദ്യകൾ കാണിക്കുമ്പോൾ അതിനുള്ള ശക്തി അയാളിൽ ഉണ്ടെന്നൂഹിക്കാം. പക്ഷെ ആ ശക്തി എന്താണെന്നോ അതിൽ നിന്നും അത്ഭുത വിദ്യകൾ എങ്ങനെ രൂപംകൊള്ളുന്നുവെന്നോ ആർക്കു വിവരിക്കാൻ കഴിയും? ഐന്ദ്രജാലികനെ കാണുന്നവർക്കുപോലും അയാളുടെ ശക്തിയെ വിവരിക്കാൻ കഴികയില്ല. ബ്രഹ്മശക്തിയായ ദേവിയുടെ കഥയും ഇതുതന്നെ. ബ്രഹ്മത്തെക്കാണുന്ന മുനിമാർക്കുപോലും ആ ശക്തി എന്തെന്നോ അത് ഈ അത്ഭുതപ്രപഞ്ചമായി രൂപപ്പെടുന്നതെങ്ങനെയെന്നോ വിവരിച്ചുതരാൻ കഴിയുകയില്ല. കഷ്ടിച്ചു ദേവിയുടെ ഒരു രൂപം സങ്കൽപിച്ച് അവയവയങ്ങൾ വിവരിക്കാൻ മാത്രമേ അവർക്കും കരുത്തുള്ളൂ. ദേവിയുടെ ഈ മഹാപ്രഭാവം ഓർക്കുമ്പോൾ ഭക്തൻ ആശ്ചര്യഭരിതനായി സ്തുതിക്കാൻ കഴിയാതെ മൗനിയായി ഭക്തിയിൽ മനസ്സലിഞ്ഞു ചേർന്നുപോകുന്നു എന്നാണിവിടെ വെളിപ്പെടുത്തിയിരിക്കുന്നത്.

ഇങ്ങനെ ദേവി എല്ലാംകൊണ്ടും അനിർവചനീയയായതുകൊണ്ട് ദേവിയുടെ അനേക രൂപസങ്കൽപങ്ങളുള്ളതിൽ ഒന്നിനെ ഇഷ്ടദേവതയായി അംഗീകരിച്ച് അതിൽതന്നെ മനസ്സുറപ്പിക്കാൻ താൻ തീരുമാനിച്ചു എന്നാണു ഭക്തൻ ഇനി വെളിപ്പെടുത്തുന്നത്.

2 ഇതുകൊണ്ടു കണ്ടതിലൊരുത്തി നീയെന്നുമീ
മതിമണ്ഡലത്തൊടു മറുത്തു മറ്റൊന്നിലും
കുതികൊണ്ടു ചാടിവലയാതെ കണ്ടങ്ങു നിൻ-
പദതാരടുത്തു പദമൂന്നി പൊന്നിൻകനി!

ഇതുകൊണ്ട്- ദേവിയുടെ യഥാർഥസ്ഥിതി വിവരിച്ചറിയാൻ പറ്റാത്തതായതുകൊണ്ട്; കണ്ടതിലൊരുത്തി നീയെന്നും - അനേക രൂപങ്ങളുള്ളതിൽ ഒന്നിനെ അമ്മതന്നെയെന്നു സങ്കൽപിച്ചുറപ്പിച്ചു; ഈ മതിമണ്ഡലത്തോട്- ബുദ്ധിയുടെ ഈ തീരുമാനത്തോട്; മറുത്തു മറ്റൊന്നിലും - എതിരിട്ട് മനസ്സ് മറ്റ് വിഷയങ്ങളിലൊന്നും; കുതികൊണ്ടു ചാടിവലയാതെകണ്ട്- മോഹിച്ചു ചെന്നു പറ്റി ദുഃഖിക്കാത്തവണ്ണം; പൊന്നിൻകനി - എല്ലാ സുഖത്തിനും ഇരിപ്പിടമായ അമ്മേ; അങ്ങു നിൻ പദതാരടുത്തു പദമൂന്നി - അമ്മയുടെ ദിവ്യമായ പദത്തോടടുത്തു ഞാൻ അവിടെ മനസ്സിനെ ഏകാഗ്രപ്പെടുത്തി ഉറപ്പിച്ചു.

ദേവിയുടെ യഥാർഥസ്ഥിതി വിവരിച്ചറിയാൻ പറ്റാത്തതായതുകൊണ്ട് അനേക രൂപങ്ങളുള്ളതിൽ ഒന്നിനെ അമ്മയെന്നു സങ്കൽപിച്ചുറപ്പിച്ച് ബുദ്ധിയുടെ ഈ തീരുമാനത്തോട് എതിരിട്ടു മനസ്സ് മറ്റു വിഷയങ്ങളിലൊന്നും മോഹിച്ചുചെന്നുപറ്റി ദുഃഖിക്കാത്തവണ്ണം, എല്ലാ സുഖത്തിനും ഇരിപ്പിടമായ അമ്മേ, അമ്മയുടെ ദിവ്യമായ പദത്തോടടുത്ത് ഞാൻ അവിടെ മനസ്സിനെ ഏകാഗ്രപ്പെടുത്തി ഉറപ്പിച്ചു.

## പദതാരടുത്തു പദമൂന്നി

മനസ്സിൻെറ ഏകാഗ്രതയാണു സത്യദർശനത്തിലെ പ്രധാന ഘടകം, ഈ ഏകാഗ്രത നേടാതെ സത്യസ്ഥിതി ഒരിക്കലും തെളിയുകയില്ല. പുറമേ നോക്കിയാൽ ഒന്നും തീരുമാനിക്കാൻ കഴിയാത്തവണ്ണം സ്ഥിതി അനിർവചനീയമാണുതാനും. അപ്പോൾ സാധാരണ ഗതിയിൽ ഏതെങ്കിലും ഒരു രൂപത്തിൽ ദിവ്യഭാവനയോടെ മനസ്സിനെ ഏകാഗ്രപ്പെടുത്തുകയല്ലാതെ വേറെ മാർഗ്ഗമില്ല. ദേവിയുടെ എതെങ്കിലും ഒരു രൂപത്തെ അതിനായി ഇഷ്ടദേവതയായി അംഗീകരിക്കാം. നിരന്തരസ്മരണയിലും ഏകാന്ത ധ്യാനത്തിലും കുടെ ആ രൂപത്തിൽ മനസ്സുറപ്പിച്ച് മറ്റു വിഷയസങ്കൽപങ്ങളെ പുറംതള്ളി ഏകാഗ്രപ്പെടുമെങ്കിൽ ദേവി പ്രത്യക്ഷഭാവം കൈക്കൊണ്ടനുഗ്രഹിക്കുകയും ക്രമേണ പരമസത്യദർശനത്തിനു വഴിതെളിയുകയും ചെയ്യും. ഭക്തൻെറ നിശ്ചയരൂപത്തിൽ ഈ ഉപാസനാരഹസ്യമാണ് ഗുരുദേവൻ ഇവിടെ വെളിപ്പെടുത്തിയിരിക്കുന്നത്.

ജഡസമ്പത്തു മുഴുവൻ കാനൽജലംപോലെ ഇല്ലാത്തതാണെന്നും അമ്മയുടെ രൂപത്തിൽ മനസ്സേകാഗ്രപ്പെട്ട് സത്യദർശനത്തിനു വഴി തെളിയണമെന്നുമാണു വീണ്ടും പ്രാർഥിക്കുന്നത്:-

3 കണികാണുമിക്കനകമോടു കാർവേണി മൺ-
പണി കാനൽനീരുനികരെന്നു പാടുന്നിതാ
പ്പിണിയാറുമാറു പിരിയാതെ പേണുന്ന നിൻ-
മണിമേനിതന്നിലണയുന്നതിന്നൂതു നീ.

കാർവേണി - മേഘംപോലെ കറുത്ത തലമുടിയുള്ള അല്ലയോ ദേവീ, കണികാണുമിക്കനകമോട്-സദാ കണ്ടു കണ്ടു രസിക്കുന്ന ഭൗതികസമ്പത്തോ

ടൊപ്പം; മൺപണി–അവിടന്നുണ്ടാക്കിയ ഈ ജഡപ്രപഞ്ചം; കാനൽനീരുനികര് – മരുഭൂമിയിലെ വെള്ളത്തിനു തുല്യം ഇല്ലാത്തതാണ്; എന്നു പാടുന്നിതാ – എന്നു സത്യദർശികൾ പാടി നടക്കുന്നു; പിണിയാറുമാറു – ഈ ജഡമോഹം അവസാനിക്കുംവിധം; പിരിയാതെ പേണുന്ന – വിട്ടുപോകാതെ കൂടെനിന്നു രക്ഷിക്കുന്ന; നിന്മണിമേനി തന്നിൽ – അമ്മയുടെ ദിവ്യമായ സ്വരൂപത്തോട്; അണയുന്നതിന്നൂതു നീ – അടുക്കുന്നതിന് ജ്ഞാനാഗ്നി കത്തുമാറ് അവിടുന്നു സഹായിക്കുക.

മേഘംപോലെ കറുത്ത തലമുടിയുള്ള അല്ലയോ ദേവീ, സദാ കണ്ടു കണ്ടു രസിക്കുന്ന ഭൗതികസമ്പത്തോടൊപ്പം അവിടന്നുണ്ടാക്കിയ ഈ ജഡപ്രപഞ്ചം മരുഭൂമിയിലെ വെള്ളംപോലെ ഇല്ലാത്തതാണെന്നു സത്യദർശികൾ പാടിനടക്കുന്നു. ഈ ജഡമോഹം അവസാനിക്കുംവിധം വിട്ടുപോകാതെ കുടെനിന്നു രക്ഷിക്കുന്ന അമ്മയുടെ ദിവ്യമായരൂപത്തോട് അടുക്കുന്നതിന് ജ്ഞാനാഗ്നി കത്തുമാറ് അവിടുന്നു സഹായിക്കുക.

## മൺപണി കാനൽനീരുനികര്

ഈ ജഡപ്രപഞ്ചത്തിൽ മോഹിച്ചുപോകാതെ മനസ്സിനെ പിടിച്ചു നിറുത്തുകയാണ് ഉപാസനകളുടെയെല്ലാം പ്രാഥമികമായ പ്രയോജനം. ഈ ജഡപ്രപഞ്ചം ബോധഘനമായ സത്യവസ്തുവിൽ മരുഭൂമിയിൽ കാനൽജലംപോലെ കാണപ്പെടുന്ന കാഴ്ചമാത്രമാണെന്നു സത്യദർശികൾക്കു നല്ലവണ്ണം തെളിഞ്ഞിട്ടുണ്ട്. ആ സ്ഥിതിക്ക് അതിൽ മോഹിച്ചു പോകുന്നവർക്ക് ദുഃഖമല്ലാതെ മറ്റൊന്നും അനുഭവിക്കാൻ കാര്യമായി ലഭിക്കുന്നതല്ല. പരമസത്യം കാണാൻ കഴിഞ്ഞില്ലെങ്കിൽ പോലും ജഡമോഹത്തിൽനിന്നും ഒഴിവാകാൻ സാധിച്ചാൽതന്നെ അതു വലിയ നേട്ടമാണ്. ഏതെങ്കിലും ഇഷ്ടദേവതാരൂപത്തിൽ ഏകാഗ്രപ്പെടുന്ന മനസ്സിന് ആന്തരമായ ശാന്തിയും ആനന്ദവും പകർന്നുകിട്ടി വിഷയമോഹത്തിൽ നിന്നും അകന്നു നിൽക്കാൻ കരുത്തുണ്ടാകും. തുടർന്ന് ഉപാസനയ്ക്കു ശക്തി കൂടുന്നതോടെ പരമസത്യം ദർശിക്കാനുള്ള വഴിയും തെളിയും. മനസ്സേകാഗ്രപ്പെട്ട് അമ്മയുടെ രൂപത്തിൽ ഉറച്ചുറച്ചുവരാൻ അനുഗ്രഹിക്കണമെന്നാണ് ഭക്തൻ ആവശ്യപ്പെട്ടിരിക്കുന്നത്.

ഇഷ്ടദേവതാരൂപത്തിൽ അമ്മയെ ഉപാസിക്കുന്ന തനിക്ക് ക്രമേണ യോഗവും ജ്ഞാനവും തന്നനുഗ്രഹിക്കണമെന്നാണു നാലാം പദ്യത്തിൽ അപേക്ഷിച്ചിരിക്കുന്നത്:–

4 ധുനിചൂടുമയ്യനു തുണയ്ക്കു തോന്നുന്ന നീ
മുനിമൗലിതന്നിലെഴുന്നള്ളി മൂളുന്നതും
പനിയുണ്ടിടും കൃമിതുടങ്ങി മറ്റൊക്കെ നി–
ന്നിനമെന്നതും നിലയിലൂതിനിന്നീടു നീ.

ധുനിചൂടുമയ്യനു – ദേവഗംഗയെ തലയിലണിയുന്ന പരമശിവനു; തുണയ്ക്കു തോന്നുന്ന നീ – സഹധർമിണിയായി വിലസുന്ന ദേവി; മുനിമൗലിതന്നിൽ – യോഗിശ്രേഷ്ഠൻെറ ഉള്ളിൽ; എഴുന്നള്ളി മൂളുന്നതും –

പ്രകടമായി മധുരമായ അനാഹത ധ്വനിയായി മുഴങ്ങുന്നതും; പനിയുണ്ടിടും – തണുപ്പിൽ കഴിയുന്ന; കൃമി തുടങ്ങി മറ്റൊക്കെ – കൃമി മുതൽ ബ്രഹ്മാവുവരെ മറ്റെല്ലാം; നിന്നിനമെന്നതും – അമ്മയുടെതന്നെ രൂപാന്തര മാണെന്നുള്ളതും; നിലയിൽ – അറിയാൻ കഴിയുന്ന സ്ഥിതിയിൽ; ഊതി നിന്നീടു നീ – അവിടുന്നു ജ്ഞാനാഗ്നി കത്തിച്ചനു ഗ്രഹിച്ചാലും.

ദേവഗംഗയെ തലയിലണിയുന്ന പരമശിവനു സഹധർമിണിയായി വിലസുന്ന ദേവി യോഗിശ്രേഷ്ഠൻെറ ഉള്ളിൽ പ്രകടമായി മധുരമായ അനാഹതധ്വനിയായി മുഴങ്ങുന്നതും തണുപ്പിൽ കഴിയുന്ന കൃമി മുതൽ ബ്രഹ്മാവുവരെ മറ്റെല്ലാം അമ്മയുടെതന്നെ രൂപാന്തരമാണെന്നുള്ളതും അറിയാൻ കഴിയുന്ന നിലയിൽ അവിടുന്നു ജ്ഞാനാഗ്നി കത്തിച്ചനു ഗ്രഹിച്ചാലും.

## യോഗവും ജ്ഞാനവും

നിഷ്കാമമായ ഇഷ്ടദേവതോപാസനയുടെ ലക്ഷ്യം ക്രമമായ യോഗാ നുഭവവും ജ്ഞാനലാഭവുമാണ്. സവികൽപസമാധി എന്ന യോഗദശ പാകമാകുന്നതോടെ പലതരത്തിലുള്ള മധുര നാദങ്ങൾ കേൾക്കാറാകും. ഇവയാണ് അനാഹതധ്വനികൾ ഈ നാദശ്രവണത്തിൽ മനസ്സ് നാദവുമായി അലിഞ്ഞുചേർന്നു അതിരറ്റ ആനന്ദമനുഭവിക്കും. ഇതാണ് യോഗാനുഭവം 'മുനിമൗലിതന്നിലെഴുന്നള്ളി മൂളുന്നതും' എന്നു പറഞ്ഞിരിക്കുന്നത് ഈ യോഗാനുഭവത്തെ ഉദ്ദേശിച്ചാണ്. യോഗദശമുന്നോട്ടുനീങ്ങി സമാധി പരിപക്വമായാൽ നിർവികൽപദശ വന്നുചേരും. ധ്വനിയുമടങ്ങി സ്വയം പ്രകാശിക്കുന്ന വസ്തുസ്വരൂപമായുള്ള നിലയാണ് നിർവികൽപസമാധി. അതോടെ ജ്ഞാനം പൂർണമാകുന്നു. എന്താണ് ജ്ഞാനം? ഇവിടെ വസ്തു ഒന്നേയുള്ളൂ എന്ന ദൃഢമായ അനുഭവമാണ് ജ്ഞാനം. കൃമിമുതൽ ബ്രഹ്മാവുവരെ എല്ലാം ഒരേ ബ്രഹ്മശക്തിയുടെ രൂപഭേദങ്ങൾ മാത്രം. ക്രമമായി ഈ യോഗവും ജ്ഞാനവും തന്നരുളണമെന്നാണ് ഭക്തൻ പ്രാർഥിച്ചിരി ക്കുന്നത്. ദേവഗംഗയെ തലയിലണിയുന്ന പരമശിവൻെറ സഹധർമിണിയായ ദേവിക്ക് ഇതൊന്നും അത്ര പ്രയാസമുള്ള കാര്യങ്ങളല്ലെന്നു കാണിക്കാനാണ് ഒന്നാം വരിയിലെ സംബോധന പ്രയോഗിച്ചിരിക്കുന്നത്.

അജ്ഞാനപടലത്തിൻെറ കട്ടികൂടുതലാണെന്നും അമ്മയുടെ തേജോരൂപം കാണുന്നതുവരെ ഗതിയില്ലെന്നുമാണ് ഇനി ഭക്തൻ അറിയിക്കുന്നത്:–

5 ഇടയില്ലെനിക്കിടയിലിന്നു കാണുന്നൊരി–
പ്പൊടികൊണ്ടുമൂടുമുടലിന്നു പൊന്നംബികേ
തടവില്ലയൊന്നുമതുകൊണ്ടെനിക്കിന്നു നി–
ന്നുടലൊന്നു തന്നിനിയുമൂതു മാണിക്യമേ!

പൊന്നംബികേ – പ്രകാശമയിയും ജഗത്മാതാവുമായി വിളങ്ങുന്ന അല്ലയോ ദേവീ; ഇടയിലിന്നു കാണുന്ന – എനിക്കും സത്യത്തിനുമിടയിൽ

അനുഭവപ്പെടുന്ന; ഇപ്പൊടികൊണ്ടു മൂടുമുടലിന് – ഈ അജ്ഞാനാ ന്ധകാരംകൊണ്ടു നിറഞ്ഞി രിക്കുന്ന ദേഹത്തിന്; എനിക്ക് ഇടയില്ല – എൻെറ സ്വരൂപമായിരിക്കാൻ യാതൊരു സാധ്യതയുമില്ല; അതുകൊണ്ട് – ഞാനീ ദേഹമല്ലെന്നുറപ്പുള്ളതുകൊണ്ട്; ഒന്നും തടവില്ല – ഇനി ഒരു തടസ്സവുമില്ല; മാണിക്യമേ – പ്രകാശമയിയായി വിളങ്ങന്നുന്ന അല്ലയോ ദേവി; ഇന്ന് എനിക്ക് – ഇപ്പോൾ ഈ ഭക്തന്; നിന്നുടലൊന്നുതന്ന് – അമ്മയുടെ സ്വരൂപം കാട്ടിത്തന്ന്; ഇനിയുമൂതു – ഇനിയും ജ്ഞാനാഗ്നി ജ്വലിപ്പിക്കുക.

പ്രകാശമയിയും ജഗന്മാതാവുമായി വിളങ്ങുന്ന അല്ലയോ ദേവീ, എനിക്കും സത്യത്തിനുമിടയിൽ അനുഭവപ്പെടുന്ന ഈ അജ്ഞാനാ ന്ധകാരംകൊണ്ട് നിറഞ്ഞിരിക്കുന്ന ദേഹത്തിന് എൻെറ സ്വരൂപമായിരിക്കാൻ യാതൊരു സാധ്യതയുമില്ല. ഞാനീ ദേഹമല്ലെന്നുറപ്പുള്ളതുകൊണ്ട് ഇനി ഒരു തടസ്സവുമില്ല. പ്രകാശമയിയായി വിളങ്ങുന്ന അല്ലയോ ദേവീ, ഇപ്പോൾ ഈ ഭക്തന് അമ്മയുടെ സ്വരൂപം കാട്ടിത്തന്ന് ഇനിയും ജ്ഞാനാഗ്നി ജ്വലിപ്പിക്കുക:–

### തടവില്ലയൊന്നും

'ഞാനുണ്ട്, ഞാനുണ്ട്' എന്നിങ്ങനെ സദാ ഉള്ളിൽ സ്ഫുരിക്കുന്ന ജീവൻ ജഡദേഹമാകാൻ സാധ്യമല്ല എന്നറിയുന്നതുതന്നെ സത്യാന്വേഷണ മാർഗത്തിലെ വലിയൊരു ചുവടുവയ്പാണ്. ജീവൻ ജഡദേഹമായി രുന്നെ ങ്കിൽ 'ഞാനുണ്ട്, ഞാനുണ്ട്' എന്നിങ്ങനെ ഉണ്മ അനുഭവി ക്കുമായിരുന്നില്ല. ജഡത്തിനു സ്വന്തം ഉണ്മ അനുഭവിക്കാനുള്ള കഴിവില്ലല്ലോ. ഇങ്ങനെ സ്വന്തം ഉണ്മപോലും അനുഭവിക്കാൻ കഴിവില്ലാത്ത അജ്ഞാനാന്ധകാരം കൊണ്ടു നിറഞ്ഞതാണു ദേഹം. ദേഹം ഞാനാണെന്നു ഭ്രമിക്കുന്നവർക്ക് അതുകൊണ്ട് സത്യം ഒരിക്കലും തെളിയുകയില്ല. അവർക്ക് ഇരുട്ടുകൊണ്ടു നിറഞ്ഞ ദേഹം തന്നെ സത്യദർശനത്തിനു തടസ്സമായി നിൽക്കും. ഞാൻ ദേഹമല്ല സ്വയം ഉണ്മ അനുഭവിക്കാൻ കഴിവുള്ള ബോധമാണ് എന്നറിയുന്നയാൾക്ക് സത്യാ നുഭവത്തിനു പിന്നെ ദേഹം തടസ്സമായി നിൽക്കുന്നില്ല. ദേഹം ഒഴിഞ്ഞു മാറുന്നതാണ് തനിക്കു നല്ലതെന്നറിയുന്ന ആ സത്യാന്വേഷി ധ്യാനമനനങ്ങ ളിൽകൂടി ദേഹത്തെ മറന്നു സ്വരൂപം വികസിപ്പിക്കാൻ മുതിരുന്നു. തൻെറ ഈ യത്നത്തിൽ വിദ്യാരൂപിണിയും ജോതിർമയിയുമായ അമ്മയുടെ അനുഗ്രഹം കൂടിയുണ്ടായാൽ അതിവേഗം ലക്ഷ്യത്തിലെത്താൻ ഈ ഭക്തന് കഴിവുണ്ടാകുമെന്നാണിവിടെ വെളിപ്പെടു ത്തിയിരിക്കുന്നത്.

ഇന്ദ്രിയങ്ങൾക്കെല്ലാം ആശ്രയമായി വിളങ്ങുന്ന ദേവിയെ അവയിലൂടെ തിരിഞ്ഞുവന്നു കണ്ടെത്തുവാൻ അനുഗ്രഹിക്കണമെന്നാണിനി പ്രാർഥിക്കുന്നത്:–

6 കമരും ചെവിക്കുമതുമല്ല കണ്ണിന്നു തൊ–
ട്ടമരുന്നതിന്നുമൊരു മൗലിയെന്നല്ല നീ
അമരം തുഴഞ്ഞതിലിരുന്നുയർന്നങ്ങുവ–
ന്നമരുന്നതിന്നരുളു മാമതൂതിന്നിയും

കമരും - പുറംതിരിഞ്ഞു വെളിയിൽ സഞ്ചരിക്കുന്ന; ചെവിക്കും - ശ്രോത്രേന്ദ്രിയത്തിന്നും; അതുമല്ല കണ്ണിന്ന് - മാത്രമല്ല കണ്ണു മുതലായ എല്ലാ ഇന്ദ്രിയങ്ങൾക്കും; തൊട്ടമരുന്നതിന്നും - ചേർന്നുനിന്നാശ്രയിക്കുന്നതിന്; ഒരു മൗലി- ഒരു താങ്ങാണമ്മ; എന്നുമല്ല-അതുമാത്രം പോരാ; നീ - സച്ചിദാനന്ദ സ്വരൂപിണിയായ അവിടുന്നു; അമരം തുഴഞ്ഞ് - എൻെറ ജീവിതമാകുന്ന കപ്പലിൻെറ അമരം പിടിച്ചു വേണ്ടപോലെ നയിച്ച്; അതിലിരുന്ന് - ആ കപ്പലിൽ തന്നെ മാറാതെ ഇരിപ്പുറപ്പിച്ചു; മാം - ഈ ഭക്തനെ; ഉയർന്നങ്ങു വന്നമരുന്നതിന് - സത്യാനുഭൂതിയിലൂടെ ഉയർന്നുയർന്നടുത്ത് അമ്മയുടെ പാദങ്ങളിൽ അലിഞ്ഞുചേരുന്നതിനു; അരുള് - അനുഗ്രഹിക്കുക; ഇന്നിയും അതൂത് - ഇനിയും അതിനായി ജ്ഞാനാഗ്നി ജ്വലിപ്പിക്കുക.

പുറംതിരിഞ്ഞു വെളിയിൽ സഞ്ചരിക്കുന്ന ചെവിക്കു മാത്രമല്ല കണ്ണുമുതലായ എല്ലാ ഇന്ദ്രിയങ്ങൾക്കും ചേർന്നുനിന്നാശ്രയി ക്കുന്നതിന് ഒരു താങ്ങാണമ്മ. അതു മാത്രം പോരാ, സച്ചിദാനന്ദസ്വരൂപിണിയായ അവിടുന്ന് എൻെറ ജീവിതമാകുന്ന കപ്പലിൻെറ അമരം പിടിച്ചു വേണ്ടപോലെ നയിച്ച് ആ കപ്പലിൽതന്നെ മാറാതെ ഇരുപ്പുറപ്പിച്ച് ഈ ഭക്തനെ സത്യാനുഭൂതിയിലൂടെ ഉയർന്നുയർന്നടുത്ത് അമ്മയുടെ പാദങ്ങളിൽ അലിഞ്ഞുചേരുന്നതിനു അനുഗ്രഹിക്കുക. ഇനിയും അതിനായി ജ്ഞാനാഗ്നി ജ്വലിപ്പിക്കുക.

**അങ്ങു വന്നമരുന്നതിന്നരുള്**

ഇന്ദ്രിയ പ്രവർത്തനങ്ങളെ പിന്നോട്ടുപോയി തിരഞ്ഞാൽതന്നെ ബോധസ്വരൂപമായ സത്യത്തെ കണ്ടെത്താൻ കഴിയും. ഇഷ്ടദേവത ഏതും സത്യസ്വരൂപമായാണ് ഉപാസകന് തോന്നേണ്ടത്. അതുകൊണ്ട് ദേവി സച്ചിദാനന്ദസ്വരൂപിണിയാണ്. ഇന്ദ്രിയങ്ങളുടെ പ്രവർത്തനം പിന്നോട്ടു നോക്കിയറിയാൻ ശ്രമിച്ചാൽ അവയ്ക്കുപിന്നിൽ അന്തഃകരണത്തെയും അതിനു പിന്നിൽ ഞാൻ, ഞാൻ എന്നിങ്ങനെ സ്ഫുരിക്കുന്ന ബോധത്തെയും വ്യക്തമായി കണ്ടെത്താൻ കഴിയും. ബോധമില്ലെങ്കിൽ ഞാനില്ല; ഞാനില്ലെിൽ അന്തഃകരണമില്ല; അന്തഃകരണമില്ലെങ്കിൽ ഇന്ദ്രിയങ്ങളില്ല; ഇന്ദ്രിയങ്ങളില്ലെങ്കിൽ പ്രപഞ്ചവുമില്ല; ഇതാണു ക്രമം, അപ്പോൾ ബോധമാണ് എല്ലാറ്റിനോടും ചേർന്നു താങ്ങായി നിൽക്കുന്ന സത്യവസ്തു. അതുകൊണ്ടു ശുദ്ധബോധസ്വരൂപം കണ്ടെത്തുകയാണ് ജീവിതലക്ഷ്യം. അതിനുള്ള യാത്രയാണു സംസാരസാഗരത്തിലൂടെയുള്ള ജീവിതത്തിൻെറ തുഴച്ചിൽ. ഈ തുഴച്ചിലിൽ വ്യക്തിജീവിതമാകുന്ന കപ്പലിൽ വിട്ടുമാറാതെ ഉറച്ചിരുന്നു വേണ്ടപോലെ തുഴഞ്ഞ് ഭക്തനെ ഉയർത്തി സത്യമാകുന്ന കരയോടടുപ്പിക്കണമെന്നാണിവിടെ ആവശ്യപ്പെട്ടിരിക്കുന്നത്.

എല്ലാറ്റിനും താങ്ങായി നിൽക്കുന്ന സത്യം സച്ചിദാനന്ദ സ്വരൂപിണിയായ ദേവിയായതുകൊണ്ട് ആ ദേവിയിൽ പ്രതിഭാസിക്കുന്ന എല്ലാ കാഴ്ചകളെയും ദേവിയായിത്തന്നെ കൈതൊഴാമെന്നാണു ഭക്തൻ അറിയിക്കുന്നത്:-

7 ഇനി നിൻെറ മൗലിയിലെഴുന്നിടും പുനിലാ-
വിനുമങ്ങുനിന്നു വിളയുന്ന വെണ്ണീറിനും
കനലിന്നു നീരിനു മണത്തിനെന്നല്ല നി-
ന്നിനമിങ്ങു കണ്ടതതിനൊക്കെയും കൈതൊഴാം.

ഇനി - സത്യം സച്ചിദാനന്ദസ്വരൂപിണിയായ ദേവിയാണെന്നു തെളിഞ്ഞ സ്ഥിതിക്ക്; നിൻെറ മൗലിയിലെഴുന്നിടും - സൃഷ്ടിക്കായി അമ്മയെ ആശ്രയിച്ചു പൊന്തുന്ന; പൂനിലാവിനും - പ്രകാശം നിറഞ്ഞ സാത്ത്വികപ്രാണനും; അങ്ങുനിന്നു വിളയുന്ന വെണ്ണീറിനും - അതിൽനിന്നും രൂപം കൊള്ളുന്ന പഞ്ചതന്മാത്രാമയമായ അന്തഃകരണത്തിനും; കനലിന്ന് നീരിന്നു മണത്തിന്- അതിനുപരി അനുഭവപ്പെടുന്ന അഗ്നി, വെള്ളം, ഭൂമി തുടങ്ങിയ മഹാഭൂതങ്ങ ൾക്കും; എന്നല്ല - മാത്രമല്ല ജഡ ദൃശ്യമായി; നിന്നിനമിങ്ങു കണ്ടതതിനൊ ക്കെയും - അമ്മയുടെ സ്വരൂപത്തിൽ പൊന്തിക്കാണുന്ന സകലതിനും; കൈതൊഴാം - അമ്മയുടെ രൂപമെന്നുതന്നെ കരുതി കുമ്പിടാം.

സത്യം സച്ചിദാനന്ദസ്വരൂപിണിയായ ദേവിയാണെന്നു തെളിഞ്ഞ സ്ഥിതിക്ക് സൃഷ്ടിക്കായി ആദ്യം അമ്മയെ ആശ്രയിച്ചു പൊന്തുന്ന പ്രകാശം നിറഞ്ഞ സാത്വിക പ്രാണനും അതിൽനിന്നും രൂപംകൊള്ളുന്ന പഞ്ച തന്മാത്രാമയമായ അന്തഃകരണത്തിനും അതിനുപരി അനുഭവപ്പെടുന്ന അഗ്നി, വെള്ളം, ഭൂമി തുടങ്ങിയ മഹാഭൂതങ്ങൾക്കും മാത്രമല്ല ജഡദൃശ്യമായി അമ്മയുടെ സ്വരൂപത്തിൽ പൊന്തിക്കാണുന്ന സകലതിനും അമ്മയുടെ രൂപമെന്നുതന്നെ കരുതി കുമ്പിടാം.

### അതിനൊക്കെയും കൈതൊഴാം

പ്രപഞ്ചനാമരൂപങ്ങൾ വേർതിരിയുന്നതിനു മുൻപ് സച്ചിദാനന്ദസ്വരൂ പമായ വസ്തു മാത്രമേ ഉണ്ടായിരുന്നുള്ളൂ. വസ്തുശക്തിയായ മായ വസ്തു വിനെ മറച്ചുകൊണ്ട് ആദ്യമായി പ്രകടമാക്കിയ ദൃശ്യമാണു സാത്ത്വിക പ്രാണൻ. ഇതിനെ സത്വബുദ്ധിയെന്നും മഹത്തത്ത്വമെന്നും ഹിരണ്യഗർഭ നെന്നും പല പേരുകൾ ചൊല്ലി വിളിക്കാറുണ്ട്. സത്ത്വഗുണത്തിൻെറ പ്രകാശം നിറഞ്ഞുനിൽക്കുന്നതാണ് ശക്തിസ്പന്ദനരൂപമായ ഈ പ്രാണൻ. ഇതിനെയാണ് 'മൗലിയിലെഴുന്നിടും പൂനിലാവെ'ന്നു പദ്യത്തിൽ ചിത്രീകരി ച്ചിരിക്കുന്നത്. ഈ പ്രാണൻെറ അടുത്ത പരിണാമഘട്ടമാണ് ശബ്ദസ്പർശ രൂപരസഗന്ധങ്ങളെന്ന പഞ്ചതന്മാത്രകളുടെ കൂടിക്കലർപ്പായ അന്തഃകരണം. അതാണ് 'ഇങ്ങുനിന്നു വിളങ്ങുന്ന വെണ്ണീറ്'. അടുത്ത പരിണാമഘട്ടമാണ് മഹാഭൂതങ്ങളും അവയുടെ കൂടിക്കലർപ്പായ സ്ഥൂല ദേഹങ്ങളും. ബോധവസ്തുവിൽനിന്നും ക്രമമായി പ്രത്യക്ഷപ്പെടുന്ന കാഴ്ചകളാ യതുകൊണ്ട് അന്തിമവിശകലനത്തിൽ ഇവയെല്ലാം ബോധംതന്നെ ആയിരി ക്കാനേ പറ്റൂ. ഈ വസ്തുബോധമാണ് അദ്വൈതാനുഭൂതി. താൻ അദ്വൈതാ നുഭൂതി പരിശീലിക്കാൻ തയാറായിരിക്കുന്നുഎന്നു ഭക്തൻ വെളിപ്പെടുത്തുക യാണ് 'നിന്നിനമിങ്ങു കണ്ടതതിനൊക്കെയും കൈതൊഴാം' എന്ന ഭാഗം കൊണ്ട്.

അദ്വൈതാനുഭൂതി ഭാവന ചെയ്തഭ്യസിക്കുന്ന തനിക്കു ആ അനുഭവം പൂർണമായുണ്ടാകണമെന്നാണു ഭക്തൻ ഇനി അമ്മയോടു പ്രാർഥിക്കുന്നത്:-

8 തൊഴുമെന്നെയങ്ങു വിളിയിങ്ങു നിന്നാഴിയിൽ
തുഴയുന്നെനിക്കു തുണയില്ല നീയെന്നിയേ
അഴലിങ്കലിട്ട മെഴുകല്ല നെയ്യെൻമനം
കുഴയുന്നിതങ്ങു കുഴലൂതു കാർകൊണ്ടലേ.

തൊഴുമെന്നെ - സർവം ദേവീമയമെന്നു ഭാവന ചെയ്തു കുമ്പിടുന്ന ഈ ഭക്തനെ; അങ്ങു വിളി - പൂർണമായ അദ്വൈതാനുഭവം തന്നനുഗ്രഹിക്കുക; ഇങ്ങു നിന്നാഴിയിൽ തുഴയുന്നെനിക്ക് - ഇവിടെക്കിടന്ന് ഈ സംസാരസമുദ്രത്തിൽ തുഴഞ്ഞു കൊണ്ടരിക്കുന്ന ഇവന്; നീയെന്നിയേ തുണയില്ല - അമ്മയല്ലാതെ സഹായത്തിനു വേറെ ആരും ഇല്ല; എന്മനം - എന്റെ മനസ്സ്; അഴലിങ്കലിട്ട - അഗ്നിയിലിട്ട; മെഴുകല്ല - മെഴുകല്ല; നെയ് - നെയ്യാണ്; ഇത് അങ്ങു കുഴയുന്നു - ഇതാകെ തളരുന്നു; കാർകൊണ്ടലേ - കാരുണ്യം വർഷിക്കാൻ ഒരുങ്ങി നിൽക്കുന്ന കാർമേഘമേ; കുഴലൂത് - ജ്ഞാനാഗ്നി ജ്വലിപ്പിക്കുക.

സർവം ദേവീമയമെന്നു ഭാവന ചെയ്തു കുമ്പിടുന്ന ഈ ഭക്തനെ പൂർണമായ അദ്വൈതാനുഭവം തന്നനുഗ്രഹിക്കുക. ഇവിടെക്കിടന്ന് ഈ സംസാരസമുദ്രത്തിൽ തുഴഞ്ഞുകൊണ്ടിരിക്കുന്ന ഇവന് അമ്മയല്ലാതെ സഹായത്തിനു വേറെ ആരും ഇല്ല. എന്റെ മനസ്സ് അഗ്നിയിലിട്ട മെഴുകല്ല; നെയ്യാണ്. ഇതാകെ തളരുന്നു. കാരുണ്യം വർഷിക്കാൻ ഒരുങ്ങി നിൽക്കുന്ന കാർമേഘമേ ജ്ഞാനാഗ്നി ജ്വലിപ്പിക്കുക.

## കുഴലൂതു കാർകൊണ്ടലേ

അദ്വൈതാഭ്യാസവും അദ്വൈതാനുഭവവും രണ്ടും രണ്ടാണ്. ശാസ്ത്രീയമായ യുക്തിവിചാരംകൊണ്ടും ഗുരൂപദേശംകൊണ്ടും വസ്തു ഒന്നേയുള്ളൂ എന്നു ബുദ്ധിക്കു ധരിക്കാൻ കഴിയുന്നു. ഇതു പരോക്ഷ ജ്ഞാനമാണ്. ബുദ്ധിക്കു തെളിഞ്ഞെങ്കിലും ഇന്ദ്രിയങ്ങളും മനസ്സും സദാ പലതുകണ്ട് കാമക്രോധാദിവികാരങ്ങളിൽപ്പെട്ടുഴന്നുകൊണ്ടുതന്നെ യിരിക്കും. മനസ്സിന്റെ ഈ ദുഃസ്ഥിതിയുടെ കാഠിന്യം കാണിക്കാനാണു എന്റെ മനസ്സ് തീയിൽ വീണ മെഴുകല്ല നെയ്യാണ് എന്നു പറഞ്ഞിരിക്കുന്നത്. മെഴുക് തീയിൽ വീണുരുകിയാലും ബാക്കി കാണും. നെയ് തീയിൽ പെട്ടാൽ തീ തന്നെയായിത്തീരും. അതു പോലെ അദ്വൈതാനുഭൂതി വരാത്ത മനസ്സ് ക്രമേണ ഭേദചിന്തകൾകൊണ്ടു തളർന്നു ഇരുട്ടായി മാറിപ്പോകും. അതിനിട വരാതെയാണ് സിദ്ധാന്തപരമായി വസ്തുഗ്രഹണം നേടി അദ്വൈതാ ഭ്യാസത്തിനു തുനിയുന്നത്. അഭ്യാസം പാകപ്പെടുന്നതോടെ ഭേദ ചിന്തകളകന്നു ശുദ്ധബോധസ്വരൂപമായ ആത്മാവു തെളിയും. തുടർന്നു അകത്തും പുറത്തും ഒരേ ആത്മസ്വരൂപം ദർശിച്ച് ആനന്ദ നിമഗ്നനാകാനും കഴിയും. ഈ അദ്വൈതാനുഭവത്തിനു വഴിതെളിക്കണമെന്നാണ് ' അങ്ങുവിളി' എന്ന ഭാഗംകൊണ്ട് അഭ്യർഥിച്ചിരിക്കുന്നത്. പൂർണ്ണമായ അദ്വൈതാ

നുഭൂതിക്കായി ഇനിയും ജ്ഞാനാഗ്നി ജ്വലിപ്പിക്കണമെന്നും അപേക്ഷി ച്ചിരിക്കുന്നു.

മനസ്സാകുന്ന സമുദ്രം അലഞ്ഞു പതയുന്നു. അതിനെ ആവിയാക്കി വറ്റിച്ചിട്ട് അമൃതധാര പൊഴിക്കണമെന്നാണിനി പ്രാർഥിക്കുന്നത്:-

9 അലപൊങ്ങിവന്നു നുരതള്ളിയുള്ളാഴി നി-
ന്നലയുന്നു പെൺകുതിരയല്ലി മല്ലിന്നു നീ
നിലപെറ്റു നിന്നിതു നുറുക്കി നീരാടു നീ-
രലയുന്നതില്ല, തണലെന്നറിഞ്ഞൂതു നീ

ഉള്ളാഴി-ചിത്തമാകുന്ന സമുദ്രം; അല പൊങ്ങിവന്ന്- സങ്കൽപങ്ങളാകുന്ന തിരമാല അടിച്ചു കയറി; നുരതള്ളി - വികാരമാകുന്ന പതപൊന്തി; നിന്നലയുന്നു - സദാ ഇളകി മറിഞ്ഞുകൊണ്ടിരിക്കുന്നു; നീ - അമ്മേ, അവിടുന്ന്; മല്ലിന്ന് - യുദ്ധത്തിന്; പെൺ കുതിരയല്ലി - സമുദ്രത്തെപ്പോലും വറ്റിക്കാൻ കഴിവുള്ള പെൺകുതിരയുടെ സാമർഥ്യമുള്ളവളല്ലേ? ഇതു നുറുക്കി - മനസ്സാകുന്ന ഈ സമുദ്രത്തെ വറ്റിച്ച്: നില പെറ്റുനിന്ന് - സത്യം കാട്ടിത്തന്ന്; നീരാടു - അമൃതധാര ചൊരിയുക; നീരലയുന്നത് ഇല്ല - ഇളകുന്ന ഈ ചിത്തജലം കാനൽജലം പോലെ ഇല്ലാത്തതാണ്; നീ തണലെന്നറിഞ്ഞൂതു - അമ്മേ ഉള്ളതു തണലാണെന്നറിയിച്ചുതന്ന് ജ്ഞാനാഗ്നി ജ്വലിപ്പിക്കൂ.

ചിത്തമാകുന്ന സമുദ്രം സങ്കൽപങ്ങളാകുന്ന തിരമാല അടിച്ചുകയറി വികാരമാകുന്ന പത പൊന്തി സദാ ഇളകി മറിഞ്ഞുകൊണ്ടിരിക്കുന്നു. അമ്മേ, അവിടുന്ന് യുദ്ധത്തിന് സമുദ്രത്തെപ്പോലും വറ്റിക്കാൻ കഴിവുള്ള പെൺകുതിരയുടെ സാമർഥ്യമുള്ളവളല്ലേ? മനസ്സാകുന്ന ഈ സമുദ്രത്തെ വറ്റിച്ച് സത്യം കാട്ടിത്തന്ന് അമൃതധാര ചൊരിയൂ. ഇളകുന്ന ഈ ചിത്തജലം കാനൽജലംപോലെ ഇല്ലാത്തതാണ്. അമ്മേ ഉള്ളതു തണലാണെന്നറിയിച്ചു ജ്ഞാനാഗ്നി ജ്വലിപ്പിക്കൂ.

## തണലെന്നറിഞ്ഞൂതു നീ

ആനന്ദഘനമായ ബോധമാണു വസ്തു, ജനനം, ജീർണത, മരണം തുടങ്ങിയ സംസാരക്ളേശങ്ങളൊന്നും അതിനെ സ്പർശിക്കുന്നതേയില്ല. ആ വസ്തുവിൽ മായയുണ്ടാക്കിക്കാണിക്കുന്ന പലത് കാനൽജലംപോലെ വെറും ഭ്രമമാണ്. ഈ ഭ്രമത്തിൽപ്പെട്ടാണല്ലോ ചിത്തസമുദ്രം ഇളകി മറിയുന്നത്. പലതരം വിഷയസങ്കല്പങ്ങളാണാ സമുദ്രത്തിലെ തിര. കാമക്രോധാദി വികാരങ്ങളാണ് നുര. ഇങ്ങനെ അതു സദാ ഇളകിമറിഞ്ഞു കൊണ്ടിരിക്കയാണ്. ഈ സമുദ്രം വറ്റിക്കാൻ ദേവിക്കല്ലാതെ ആർക്കു കഴിയും? ദേവി അസുരന്മാരുമായി മല്ലിടുമ്പോൾ യുദ്ധക്കളത്തിൽ ഒരു പെൺകുതി രയെപ്പോലെ സാമർഥ്യത്തോടെ പോരാടുന്നവളാണ്. സമുദ്രത്തിനുള്ളിൽ ഒരു പെൺകുതിരയുണ്ടെന്നും അതിൻെറ മുഖത്തുനിന്നും പുറപ്പെടുന്ന ബഡ വാഗ്നി തട്ടി സമുദ്രജലം വറ്റിക്കൊണ്ടിരിക്കുന്നതു കൊണ്ടാണ് സമുദ്രം കര കവിയാത്തതെന്നും പുരാണ പ്രസിദ്ധിയുണ്ട്. അതുകൊണ്ട് അമ്മ വിചാരിച്ചാൽ മാത്രമേ ഈ ഭക്തനെ സംസാരസമുദ്രം വറ്റിച്ചു കരപറ്റിക്കാൻ

പറ്റൂ എന്നു താൽപര്യം. അതിനു തക്കവണ്ണം ജ്ഞാനാഗ്നി ജ്വലിപ്പിച്ചു തരണ മെന്നപേക്ഷ.

പത്താം ശ്ലോകം ഫലശ്രുതിയാണെന്നു തോന്നും. എന്തായാലും രണ്ടുവരിയെ അടിച്ചുകാണുന്നുള്ളു:-

10 ഇതു പഥ്യവൃത്തമിടരില്ല പാടുന്നവർ-
ക്കിതിനിന്ന് നിന്നടിയെടുത്തു തന്നീടു നീ

ഇത് - ഈ ദേവീസ്തവം; പഥ്യവൃത്തം - സംസാരരോഗ ശമനത്തെയുണ്ടാക്കുന്ന പഥ്യാചരണമാണ്; പാടുന്നവർക്ക് ഇടരില്ല - ഇതു കീർത്തിച്ചു ദേവിയെ ഭജിക്കുന്നവർക്കു ദുഃഖമില്ല; ഇതിന് - ഇതു പാടി അമ്മയെ ഭജിക്കാൻ; നിന്നടിയെടുത്തു തന്നീടു നീ - അമ്മയുടെ പാദങ്ങളിൽ അഭയം തന്നു കാരുണ്യം ചൊരിയണം.

ഈ ദേവീസ്തവം സംസാരരോഗശമനത്തെയുണ്ടാക്കുന്ന പഥ്യാ ചരണമാണ്. ഇതു കീർത്തിച്ചു ദേവിയെ ഭജിക്കുന്നവർക്കു ദുഃഖമില്ല. ഇതു പാടി അമ്മയെഭജിക്കാൻ അമ്മയുടെ പാദങ്ങളിൽ അഭയം തന്നു കാരുണ്യം ചൊരിയണം.

## ഇതുപഥ്യ വൃത്തം

സംസാരരോഗം പിടിപെട്ടുഴലുന്നവരാണു മനുഷ്യർ. വസ്തുബോധ മാണ് ഈ രോഗം മാറ്റാനുള്ള ഔഷധം. പഥ്യാചരണംകൊണ്ടേ ഔഷധം ഫലിക്കൂ. വസ്തുസ്ഥിതി സിദ്ധാന്തപരമായി ഗ്രഹിച്ചുകൊണ്ട് ഇഷ്ടദേവനിൽ മനസ്സേകാഗ്രപ്പെടുത്തലാണ് ഇവിടെ ഔഷധം ഫലിക്കാനുള്ള പഥ്യാചരണം. ഗുരുദേവകൃതമായ ഈ ദേവീസ്തവം തികച്ചും ഒരുവനെ ഈ പഥ്യാചരണ ത്തിനു സമർഥനാക്കി തീർക്കുന്നു. ദേവതാധ്യാനത്തോടൊപ്പം വ്യക്തമായ ലക്ഷ്യനിർദ്ദേശവുമടങ്ങുന്ന അതിമനോഹരമായ ഒരു സ്തുതിയാണിത്. ഒരു സത്യജിജ്ഞാസുവിനെ ഇത് അനായാസം കൈക്കുപിടിച്ചു പരമസത്യത്തിൽ കൊണ്ടെത്തിക്കുമെന്നു തീർച്ചയാണ്. ഈ മനോഹരമായ സ്തവം രചിച്ചു സത്യാന്വേഷികളെ അനുഗ്രഹിച്ച പരമഗുരുവിനെ സദാ സ്മരിച്ചു നമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 2

# മണ്ണന്തലദേവീസ്തവം

കേരളത്തിന്റെ തലസ്ഥാനമായ തിരുവനന്തപുരത്തിനടുത്ത് മണ്ണന്തല എന്ന പ്രദേശത്ത് ഗുരുദേവൻ ഒരു ദേവീപ്രതിഷ്ഠ നടത്തുകയുണ്ടായി. കൊല്ലവർഷം 1064 കുംഭം 22–ാം തീയതി രേവതി നക്ഷത്രത്തിലാണ് പ്രതിഷ്ഠ നടന്നത്. തുടർന്ന് ഇഷ്ടദേവതാരൂപത്തിൽ ദേവിയെ ഭജിക്കുന്ന ഭക്തന്മാർക്കു പ്രയോജനപ്പെടത്തക്കവണ്ണം സംസ്കൃതവൃത്തത്തിൽ ഒൻപതു ശ്ലോകങ്ങളുൾപ്പെട്ട ഒരു ദേവീസ്തവവും രചിച്ചു. 'മണ്ണന്തലദേവീസ്തവം' എന്നാ സ്തോത്രകൃതിക്കു പേരും നൽകി. പ്രസ്തുത ദേവീക്ഷേത്രം ഈ അടുത്ത കാലത്തു പുതുക്കിപ്പണിയുകയുണ്ടായി.

ശിവപ്രതിഷ്ഠകളെന്നപോലെ ദേവീപ്രതിഷ്ഠകളും ഗുരുദേവനു പ്രിയപ്പെട്ടവയായിരുന്നു. ഭക്തിരസപൂർണതകൊണ്ടും അർഥഗാംഭീര്യംകൊണ്ടും ദേവീഭക്തന്മാർക്ക് അത്യന്തം പ്രിയംകരമാണീ സ്തോത്രം ദേവീപ്രസാദവും തുടർന്ന് ആത്മസാക്ഷാത്കാരരൂപമായ മോക്ഷവും കൊതിക്കുന്നവർക്ക് ഉരുവിട്ടു പഠിക്കാവുന്നതാണീ സ്തോത്രം. ആവർത്തിച്ചുള്ള പഠനം എല്ലാ ജീവിതക്ലേശങ്ങളും മാറ്റി ശാന്തി പ്രദാനം ചെയ്യും.

മണിക്കുടവിടുർത്തി മലർതൂവി മണമെല്ലാം
ഘൃണിക്കപചിതിക്രിയകഴിച്ചു ഘൃണിയാക്കി,
ഗുണിച്ചവകളൊക്കെയുമൊഴിഞ്ഞു ഗുണിയും പോയ്
ഗുണക്കടൽ കടന്നുവരുവാനരുൾക തായേ! 1

തിങ്കളും ത്രിദശഗംഗയും തിരുമുടി-
ക്കണിഞ്ഞു തെളിയുന്ന നൽ-
ത്തിങ്കൾനേർമുഖി, ദിഗംബരന്റെ തിരു-
മെയ് പകുത്ത ശിവമേനിയേ,
നിങ്കഴൽക്കമലമെൻകരുത്തിൽ നില-
നിർത്തി നിത്യവുമഹന്ത വ-
ന്നങ്കുരിച്ചറിവഴിഞ്ഞുപോയ് വിഫല-
മായ് വരാതരുളുകംബികേ! 2

പ്രഭാരൂപയാം നിൻപ്രകാരം നിനച്ചാൽ
പ്രഭാരംകെടും ഹൃത്പ്രസാദാലെവർക്കും;
പ്രസാദിക്കുമെല്ലാവനും ത്വത്പ്രസാദാൽ
പ്രയാസം സമസ്തം പ്രയാതീവ ദൂരം. 3

സാധിക്കും സകലം സമസ്തഭുവന-
ങ്ങൾക്കും ഹിതം നല്കി നീ
ചേതസ്സിങ്കലിരിക്കകൊണ്ടു ജനനീ,
ചൈതന്യമായെപ്പൊഴും
ബോധിപ്പിപ്പതശേഷമംബുധിയിൽവ-
ന്നേറിക്കലർന്നീടുമ-
സ്രോതസ്സെന്നകണക്കു നിന്നടിയിൽവ-
ന്നേറുന്നു മാറുന്നിതേ. 4

ദക്ഷപുത്രി, ദനുജാന്തകി, ത്വദനുസാ-
രിവാരിയിലഴുന്തിടാ-
തക്ഷമൊക്കെയുമടക്കി വാഴ്‌വതിനനു-
ഗ്രഹിക്ക പരദൈവമേ,
കുക്ഷിബാധവലുതായതീവ്യഥ ജയി-
പ്പതിന്നു പണിയുണ്ടു നിൻ-
കുക്ഷിതന്നിലിളകാതെവാണു ദിവസം
കഴിക്കുകിലസംശയം. 5

പമ്പരത്തൊടുപകച്ചിടും ഭ്രമണ
വേഗമുള്ള മതിയോടു വ-
ന്നംബരത്തിലണയുന്നതിന്നിവന-
ശക്തനെന്നു കരുതീടു നീ
അൻപിരന്നടികൾ വാഴ്ത്തിനില്ക്കുമഗ-
തിക്കു സദ്ഗതി വരുത്തിടും-
നിൻപദത്തൊടു ലയിപ്പതിന്നു നിയ-
തം വരം തരിക മങ്ഗലേ! 6

ചക്ഷുരാദികൾ ചതിച്ചിടും ചതിയിൽ
വീണിടും ചതുരനെങ്കിലും
പക്ഷമില്ല ഭവതിക്കവൻപ്രതി ഭ-
വച്ചരിത്രപരനെങ്കിലോ
തത്ക്ഷണം സകലവും ഭവിച്ചു സത-
തം സുഖിച്ചു മരുവീടുമീ
പക്ഷമൊക്കെയുമറിഞ്ഞിടുന്ന പര-
ദൈവതം ഭവതിയല്ലയോ? 7

കങ്കമാദികളശിച്ചിടുന്നൊരശ-
　　നം കളേബരമിതല്ലയോ
വൻകലാവതി വലിച്ചിടുന്നിതു മ-
　　തിപ്രസാദമരുളീടു നീ
തിങ്കൾ മൗലിതിരുമെയ്തലോടിയിട-
　　ചേർന്നു നിത്യവുമിരിക്കുമെൻ-
തങ്കമേ, സകലസങ്കടങ്ങളുമ-
　　റുന്നതിന്നു തരണം വരം. 8

മണ്ണന്തലേ മരുവുമീശ്വരിതന്നെ മന്നി-
ലന്വർഥസംജ്ഞയെ വഹിച്ചരുളുന്നു ചിത്രം
മന്നിൽ സമസ്തവുമടങ്ങുമതിന്നുമേൽ നി-
ന്നെണ്ണിക്കഴിക്കുമൊരു ദൈവതമല്ലയോ നീ! 9

## വ്യാഖ്യാനം

കേരളത്തിന്റെ തലസ്ഥാനമായ തിരുവനന്തപുരത്തിനടുത്ത് മണ്ണന്തല എന്ന പ്രദേശത്ത് ശ്രീനാരായണഗുരുദേവൻ സ്ഥലവാസികളായ ഭക്തന്മാരുടെ പ്രാർഥനയനുസരിച്ച് കൊല്ലം 1064 കുംഭം 22-ന് രേവതി നക്ഷത്രത്തിൽ ഒരു ദേവീപ്രതിഷ്ഠ നടത്തുകയുണ്ടായി. ഇഷ്ടദേവതാരൂപത്തിൽ ദേവിയെ ഭജിക്കുന്ന ഭക്തർക്കു പ്രയോജനപ്പെടത്തക്കവണ്ണം സംസ്കൃതവൃത്തത്തിൽ ഒൻപതു ശ്ലോകങ്ങളുൾപ്പെട്ട ഒരു ദേവീസ്തവവും രചിച്ചു. 'മണ്ണന്തലദേവീസ്തവം' എന്നാസ്തോത്രകൃതിക്കു പേരും നൽകി. ദേവീപ്രസാദവും തുടർന്ന് ആത്മസാക്ഷാത്കാരരൂപമായ മോക്ഷവും കൊതിക്കുന്നവർക്ക് ജാതിമതഭേദം കൂടാതെ ഉരുവിട്ട് പഠിക്കാവുന്നതാണീ സ്തോത്രം. ശിവപ്രതിഷ്ഠകളെന്നപോലെ ദേവീപ്രതിഷ്ഠകളും ഗുരുദേവന് അത്യധികം ഇഷ്ടപ്പെട്ടവയായിരുന്നു. പ്രപഞ്ചത്തിന്റെ പരമകാരണമായി വർത്തിക്കുന്ന ബോധസ്വരൂപമായ ബ്രഹ്മത്തിന്റെയും ബ്രഹ്മത്തിൽ പ്രപഞ്ചസൃഷ്ടിക്കായി സ്പന്ദിച്ചുപൊന്തുന്ന ശക്തിയുടെയും പ്രതിരൂപങ്ങളാണ് ശിവനും ദേവിയും. രണ്ടുപേരെയും സ്തുതിച്ച് ഗുരുദേവൻ മനോഹരങ്ങളായ അനേകം സ്തോത്രങ്ങൾ രചിച്ചിട്ടുണ്ട്. പരമസത്യം സാക്ഷാത്കരിച്ച് സദാ ബ്രഹ്മനിഷ്ഠനായിത്തന്നെ ലോകസംഗ്രഹത്തിലേർപ്പെട്ട ഗുരുദേവന്റെ സ്തോത്രകൃതികൾ ഇഷ്ടദേവതാസ്തുതിയോടൊപ്പം വേദാന്തതത്ത്വപ്രതിപാദകങ്ങളുമാണ്. ഇഷ്ടദേവതാഭജനം തത്ത്വസാക്ഷാത്കാരത്തിനുള്ള പ്രാരംഭോപായം മാത്രമാണല്ലോ. ഇഷ്ടദേവതാപ്രസാദം കൊണ്ടുള്ള ക്ലേശനിവാരണവും തുടർന്നുള്ള ആത്മസാക്ഷാത്കാരവുമാണ് ഗുരുദേവൻ ഇത്തരം കൃതികളിലൂടെ ലക്ഷ്യമാക്കിയിരിക്കുന്നത്. മണ്ണന്തലദേവീസ്തവവും ഈ ലക്ഷ്യത്തെതന്നെ മുൻനിറുത്തി രചിച്ചിട്ടുള്ളതാണ്.

77-2003 34

ഒന്നാം പദ്യത്തിൽതന്നെ പൂർണസത്യസാക്ഷാത്കാരത്തിനു വഴിതെളിക്കണേ എന്നാണ് അമ്മയോടു പ്രാർഥിക്കുന്നത്:-

1. മണിക്കുടവിടുർത്തി മലർതൂവി മണമെല്ലാം
ഘൃണിക്കപചിതിക്രിയകഴിച്ചു ഘൃണിയാക്കി,
ഗുണിച്ചവകളൊക്കെയുമൊഴിഞ്ഞു ഗുണിയും പോയ്
ഗുണക്കടൽ കടന്നുവരുവാനരുൾക തായേ!

മണിക്കുട വിടുർത്തി-മുത്തുക്കുട പിടിച്ച് അഥവാ ഹൃദയപദ്മം വികസിപ്പിച്ച്; മലർതൂവി-പുഷ്പാർച്ചന നടത്തി അഥവാ സങ്കല്പങ്ങളെല്ലാം ഈശ്വരാരാധനാപരമാക്കി; മണമെല്ലാം-പലവിധ സുഗന്ധദ്രവ്യങ്ങളെല്ലാം കൂട്ടി അഥവാ വിഷയവാസനകളെയെല്ലാം ഈശ്വരമയമാക്കി; ഘൃണിക്ക്-കാരുണ്യനിധിയായ ഈശ്വരന്, അഥവാ ചിത്സൂര്യനായ പരമാത്മാവിന്; അപചിതിക്രിയ കഴിച്ച്-പൂജനടത്തി; ഘൃണിയാക്കി-ചിത്തം സൂര്യകിരണംപോലെ പ്രകാശമയമാക്കി; ഗുണിച്ചവകളൊക്കെയുമൊഴിഞ്ഞു-അങ്ങനെ പടലംപടലമായി സഞ്ചയിച്ചിരുന്ന കർമവാസന ഒടുങ്ങി; ഗുണിയുംപോയ്-വാസനകളുടെ ഉടമസ്ഥനായ അഹങ്കാരവും ശമിച്ച്; ഗുണക്കടൽ-മായാഗുണനിർമിതമായ സംസാരസമുദ്രം; കടന്നുവരുവാൻ-കടന്നു ആത്മാനുഭവമാകുന്ന കര പറ്റാൻ; തായേ അരുൾക-അമ്മേ അനുഗ്രഹിക്കൂ.

മുത്തുക്കുട പിടിച്ച് അഥവാ ഹൃദയപദ്മം വികസിപ്പിച്ച് പുഷ്പാർച്ചന നടത്തി അഥവാ സങ്കല്പങ്ങളെല്ലാം ഈശ്വരാരാധനപരമാക്കി പലവിധ സുഗന്ധദ്രവ്യങ്ങളെല്ലാം കൂട്ടി അഥവാ വിഷയവാസനകളെയെല്ലാം ഈശ്വരമയമാക്കി കാരുണ്യനിധിയായ ഈശ്വരൻ അഥവാ ചിത്സൂര്യനായ പരമാത്മാവിന് പൂജ നടത്തി ചിത്തം സൂര്യകിരണം പോലെ പ്രകാശമയമാക്കി അങ്ങനെ പടലംപടലമായി സഞ്ചയിച്ചിരുന്ന കർമവാസന ഒടുങ്ങി വാസനകളുടെ ഉടമസ്ഥനായ അഹങ്കാരവും ശമിച്ച് മായാഗുണനിർമിതമായ സംസാരസമുദ്രം കടന്ന് ആത്മാനുഭവമാകുന്ന കര പറ്റാൻ അമ്മേ അനുഗ്രഹിക്കൂ.

## ഗുണക്കടൽ കടന്നുവരുവാനരുൾക തായേ

ജീവിതത്തിന്റെ പരമലക്ഷ്യവും സാധനാമാർഗങ്ങളും ഈ ഒന്നാംശ്ലോകത്തിൽതന്നെ സമഞ്ജസമായി സംഗ്രഹിച്ചു പ്രതിപാദിച്ചിരിക്കുകയാണ് ഗുരുദേവൻ. ഗുണക്കടൽ കടന്നുവരികയാണു ജീവിതലക്ഷ്യം. ഈ സംസാരമാണു ഗുണക്കടൽ. മായാഗുണങ്ങളായ സത്ത്വം, രജസ്സ്, തമസ്സ് എന്നിവ കൂടിച്ചേർന്ന് ബോധസ്വരൂപമായ പരമാത്മാവിൽ ഉണ്ടാക്കിത്തീർക്കുന്ന അനുഭവങ്ങളാണ് പ്രപഞ്ചവും തുടർന്നുള്ള സംസാരബന്ധവും. സത്യബോധമുണ്ടാക്കിത്തരുന്ന പ്രകാശത്തിന്റെ ഗുണമാണു സത്ത്വം. ബന്ധങ്ങളിലകപ്പെടുത്തി ക്ലേശിപ്പിക്കുന്ന കർമത്തിന്റെ ഗുണമാണു രജസ്സ്. മോഹത്തിലകപ്പെടുത്തി ഇരുട്ടിലേക്കു നയിക്കുന്ന ഗുണമാണ് തമസ്സ്. ത്രിഗുണനിർമിതമായ സംസാരക്കടലിൽ ദേഹമാകുന്ന തോണിയിലേറി യാത്ര തിരിച്ചിരിക്കുകയാണു ജീവൻ. ഈ കടലിന്റെ മറുകരയാണു പരമാത്മാവ്. ഗുണക്കടലായ സംസാരം കടന്ന് പരമാത്മ

സായൂജ്യം നേടാൻ അമ്മ അനുഗ്രഹിക്കണേ എന്നു പ്രാർഥിക്കാനാണു ഗുരു ദേവൻ നമ്മോടാവശ്യപ്പെട്ടിരിക്കുന്നത്.

## ഗുണിച്ചവകളൊക്കെയുമൊഴിഞ്ഞു ഗുണിയുംപോയ്

പ്രകാശം, പ്രവൃത്തി, മോഹം ഇവയെ കൂട്ടിക്കലർത്തി മായാഗുണങ്ങളെ സ്വീകരിച്ചുഴലുന്ന ഗുണിയാണു ജീവൻ. ഞാൻ, ഞാൻ എന്നിങ്ങനെ സകല രിലും സ്ഫുരിക്കുന്ന അഹംഭാവമാണു ജീവന്റെ സ്വരൂപം. പ്രകാശപ്രവൃത്തി മോഹങ്ങളെ കൂട്ടിക്കലർത്തി രാഗദ്വേഷരൂപത്തിൽ ജീവൻ സദാ കർമവാസ നകളെ സഞ്ചയിക്കുന്നു. ചിലതിനോടു രാഗം ചിലതിനോടു ദ്വേഷം ഇതാണല്ലോ ജീവിതം. ഈ രാഗദ്വേഷങ്ങളാണ് കർമം ചെയ്യാൻ പ്രേരിപ്പി ക്കുന്ന വാസനകൾ. സംസാരബന്ധത്തിൽ കുടുങ്ങുന്ന ജീവൻ ഫലേച്ഛയോടെ കർമം ചെയ്ത് ഇത്തരം വാസനകളെ ദിവസേന ഇരട്ടിപ്പിച്ചു കൊണ്ടിരിക്കുന്നു. അതാണു ഗുരുദേവൻ ഇവയെ 'ഗുണിച്ചവകൾ' എന്നു പറഞ്ഞിരിക്കുന്നത്. കർമവാസനകൾ പോയാലേ അഹംകാരരൂപിയായ ജീവഭാവം മാറിക്കിട്ടൂ. അഹംകാരരൂപിയായ ജീവഭാവം മാറാതെ ബ്രഹ്മഭാവം അനുഭവിക്കാൻ പറ്റു കയുമില്ല. അതുകൊണ്ടാണ് 'ഗുണിച്ചവകളൊക്കെയുമൊഴിഞ്ഞു ഗുണിയും പോയ്' ഗുണക്കടൽ കടക്കാനിടവരുമെന്ന് പറഞ്ഞിരിക്കുന്നത്.

## സഗുണനിർഗുണോപാസനകൾ

ഗുണിച്ചവകളൊഴിയണം; ഗുണി പോണം; എങ്കിലേ ഗുണക്കടൽ കട ക്കാൻ പറ്റൂ. ഇതിനെന്താണുപായം? സഗുണരൂപത്തിലോ നിർഗുണരൂപ ത്തിലോ പ്രപഞ്ചത്തിനേകാശ്രയമായ സത്യത്തെ അഥവാ ഈശ്വരനെ ഭജി ക്കുക മാത്രമേ ഇതിനുപായമായുള്ളൂ. ഭഗവാൻ ഘൃണിയാണ്; അതായത് കാരുണ്യനിധിയാണ്. അതുപോലെ ജ്ഞാനസൂര്യനുമാണ്. അതുകൊണ്ട് ഭജി ക്കുന്നവനെ രക്ഷിക്കാതിരിക്കയില്ല. 'ഘൃണ' എന്ന പദത്തിന് കാരുണ്യം എന്നർഥം. ഘൃണയുള്ളയാൾ ഘൃണി. 'ഘൃണി' എന്ന വാക്കിനു സൂര്യൻ എന്നും അർഥമുണ്ട്. അപചിതിക്രിയ എന്നതിനു പൂജാകർമം എന്നർഥം. അപ്പോൾ മേൽപ്പറഞ്ഞ കാര്യങ്ങൾ സാധിക്കാൻ ആദ്യമായി വേണ്ടത് കാരു ണ്യനിധിയായ ഈശ്വരനു അല്ലെങ്കിൽ ജ്ഞാനസൂര്യനായ പരമാത്മാവിന് പൂജ നടത്തി ചിത്തത്തെ ഘൃണിയാക്കുകയാണ്. 'ഘൃണി' എന്ന പദത്തിന് സൂര്യകിരണം എന്നും അർഥമുണ്ട്. അതുകൊണ്ട് പദ്യത്തിലെ 'ഘൃണിയാക്കി' എന്നതിന് ചിത്തത്തെ സൂര്യകിരണംപോലെ പ്രകാശമയമാക്കി എന്നു താൽപ്പ ര്യം. ചിത്തത്തെ പ്രകാശമയമാക്കാൻ സഗുണമോ നിർഗുണമോ ആയ രൂപ ത്തിൽ ഈശ്വരോപാസന അംഗീകരിക്കണം. രണ്ടുപാസനാക്രമങ്ങളും ഒരു മിച്ചു സൂചിപ്പിക്കുന്നവയാണ് ശ്ലോകത്തിലെ ഒന്നാമത്തെ വരി. സഗുണോപാ സനയിൽ ആദ്യമായി വേണ്ടത് ഒരിഷ്ടദേവതാരൂപം അംഗീകരിക്കുകയാണ്. ഇവിടെ ദേവീരൂപംതന്നെ ഇഷ്ടദേവതയായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. അങ്ങനെ ദേവിയെ കാരുണ്യനിധിയായ ഈശ്വരന്റെ പ്രതിരൂപമായി അംഗീ കരിച്ചു പൂജിക്കണം. എങ്ങനെ പൂജിക്കണം? മുത്തുക്കുട പിടിച്ച്, പുഷ്പാർച്ചന

നടത്തി, പലവിധ സുഗന്ധദ്രവ്യങ്ങൾ കൂട്ടി പൂജിക്കണം. അതാണ് "മണിക്കുട വിടുർത്തി മലർതൂവി മണമെല്ലാം ഘൃണിക്കപചിതിക്രിയ കഴിക്കൽ". ഇനിയും ഒരാൾ നിർഗുണമായ ഉപാസനവഴി ആത്മഭജനമാണു നടത്തുന്നതെന്നു കരുതുക. നിർഗുണോപാസകനും ആദ്യമായി മണിക്കുട വിടുർത്തണം. ആത്മാവിനിരിപ്പിടമായ ശ്രേഷ്ഠമായ തന്റെ ഹൃദയപദ്മത്തെ വികസിപ്പിക്കണം. നാഭിക്കു മുകളിൽ കണ്ഠത്തിനു താഴെ അധോമുഖമായ താമരയുടെ ആകൃതിയിൽ ഹൃദയം സ്ഥിതിചെയ്യുന്നു എന്നാണു ശാസ്ത്രപ്രസിദ്ധി. അധോമുഖമായ താമരയുടെ ആകൃതിയുള്ള ഹൃദയം വികസിച്ചാൽ ഒരു മുത്തുക്കുട പിടിച്ച പ്രതീതിയുണ്ടാകുമെന്നു തീർച്ചയാണല്ലോ. അപ്പോൾ 'മണിക്കുട വിടുർത്തി' എന്നതിന് ശ്രേഷ്ഠമായ ഹൃദയപദ്മം വികസിപ്പിച്ച് എന്നാണു താൽപ്പര്യം. ഹൃദയപദ്മം വികസിപ്പിക്കുകയെന്നു പറഞ്ഞാൽ സമുചിതഭേദചിന്തകളുപേക്ഷിച്ച് സർവത്ര വസ്തു ഒന്നേയുള്ളൂ എന്നു ഭാവന ചെയ്യണമെന്നാണുദ്ദേശിച്ചിരിക്കുന്നത്. നിർഗുണോപാസനയിലെ രണ്ടു പ്രധാനഘടകങ്ങളാണ് സങ്കല്പനിരോധവും വാസനാക്ഷയവും. 'മലർതൂവി' എന്നതുകൊണ്ട് സങ്കല്പനിരോധമാണുദ്ദേശിക്കപ്പെട്ടിരിക്കുന്നത്. ഇത്തരുണത്തിൽ "മനമലർ കൊയ്തു മഹേശപൂജ ചെയ്യും മനുജന് മറ്റൊരു വേല ചെയ്തിടേണ്ട" എന്നു ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ പ്രയോഗിച്ചിട്ടുള്ളത് ഓർമിക്കേണ്ടതാണ്. 'മണമെല്ലാം' എന്നതിന് കർമവാസനകളെല്ലാം എന്നാണർഥം. ഇവിടെ ഭാഷയിൽ മണവും വാസനയും പര്യായപദങ്ങളാണെന്നോർക്കുന്നത് നന്ന്.

ഇങ്ങനെ ഒന്നാം പദ്യത്തിൽതന്നെ ജീവിതത്തിന്റെ പരമലക്ഷ്യവും അതു നേടാനുള്ള ഉപായങ്ങളും വ്യക്തമായി കാട്ടിത്തന്നശേഷം ഇഷ്ടദേവതയായി ദേവിയെ അംഗീകരിക്കുന്ന ഭക്തന്മാർ എങ്ങനെ ഭാവന ചെയ്താണമ്മയെ ഭജിക്കേണ്ടതെന്നും വിശദമായി വിവരിക്കുകയാണു രണ്ടാം പദ്യത്തിൽ:-

2. തിങ്കളും ത്രിദശഗംഗയും തിരുമുടി-
ക്കണിഞ്ഞു തെളിയുന്ന നൽ-
ത്തിങ്കൾനേർമുഖി, ദിഗംബരന്റെ തിരു-
മെയ് പകുത്ത ശിവമേനിയേ,
നിങ്കഴൽക്കമലമെൻകരുത്തിൽ നില-
നിർത്തി നിത്യവുമഹന്ത വ-
ന്നങ്കുരിച്ചറിവഴിഞ്ഞുപോയ് വിഫല-
മായ് വരാതരുളുകംബികേ.

തിങ്കളും-ചന്ദ്രനും; ത്രിദശഗംഗയും-ദേവഗംഗയും; തിരുമുടിക്കണിഞ്ഞു-ദിവ്യമായ തലയിൽ ചൂടി; തെളിയുന്ന നൽതിങ്കൾ നേർമുഖി-ചുറ്റും പ്രഭ വിതറുന്ന ചന്ദ്രതുല്യമായ മുഖത്തോടു കൂടിയവളും; ദിഗംബരന്റെ-പരമശിവന്റെ; തിരുമെയ് പകുത്ത-ദിവ്യമൂർത്തി പകുതി പങ്കിട്ടെടുത്ത; ശിവമേനിയേ-മംഗളശരീരത്തോടുകൂടിയവളുമായ; അംബികേ-അല്ലയോ ദേവീ; അഹന്തവന്നങ്കുരിച്ച്-ഞാനെന്ന ഭാവം വന്നുകയറി; അറിവഴിഞ്ഞുപോയ്-എല്ലാം

ഈശ്വരമയമാണെന്ന അറിവ് നഷ്ടപ്പെട്ട്; വിഫലമായ് വരാതെ-ജീവിതം പാഴാകാതെ; എൻകരുത്തിൽ-എന്റെ ഹൃദയത്തിൽ; നിത്യവും-സദാസമയം; നിൻകഴൽക്കമലം-അവിടത്തെ പാദപങ്കജം; നിർത്തി-ഉറപ്പിച്ച്; അരുളുക-അനുഗ്രഹിക്കുക.

ചന്ദ്രനും ദേവഗംഗയും ദിവ്യമായ തലയിൽ ചൂടി ചുറ്റും പ്രഭ വിതറുന്ന ചന്ദ്രതുല്യമായ മുഖത്തോടുകൂടിയവളും പരമശിവന്റെ ദിവ്യമൂർത്തി പകുതി പങ്കിട്ടെടുത്ത മംഗളശരീരത്തോടു കൂടിയവളുമായ അല്ലയോ ദേവീ, ഞാനെന്ന ഭാവം വന്നുകയറി എല്ലാം ഈശ്വരമയമാണെന്ന അറിവു നഷ്ടപ്പെട്ട് ജീവിതം പാഴാകാതെ എന്റെ ഹൃദയത്തിൽ സദാസമയവും അവിടത്തെ പാദപങ്കജം ഉറപ്പിച്ച് അനുഗ്രഹിക്കുക.

## അഹന്തയും അറിവും

ഞാൻ, എന്റേത് എന്ന അഹന്തയും മമതയുമാണ് ജീവഭാവത്തെ നിലനിറുത്തി ദുഃഖിപ്പിക്കുന്ന ഘടകങ്ങൾ. എല്ലാം ഈശ്വരമയമായിരിക്കേ അറിവില്ലാതെ ഇങ്ങനെ ചിന്തിച്ചു പോകുന്നതാണ് അജ്ഞാനമോഹം. ഈ മോഹം മാറാൻ ഇടവിടാതെയുള്ള ഈശ്വരധ്യാനമേ വഴിയുള്ളൂ. അതാണ് "നിത്യവും നിൻകഴൽക്കമലം എൻ കരുത്തിൽനിർത്തി" അനുഗ്രഹിക്കണമെന്നു ദേവിയോടപേക്ഷിച്ചിരിക്കുന്നത്. ഈശ്വരബുദ്ധിയുറച്ചില്ലെങ്കിൽ ഒടുവിൽ ദേഹമുൾപ്പെടെ എന്റേതെന്നു കരുതുന്ന എല്ലാറ്റിനെയും വിട്ടുപോകാനിട വരുമ്പോൾ അതിയായ നിരാശയും വേദനയും അനുഭവിക്കേണ്ടിവരും. തുടർന്ന് മമതാബദ്ധനായി ജനിച്ചു വീണ്ടും സംസാരക്ലേശം അനുഭവിക്കേണ്ടതായും വരും. സത്യം കണ്ടനുഭവിക്കാൻ കരുത്തുള്ള മനുഷ്യജീവിതം ഇങ്ങനെയാണു് വിഫലമാകുന്നത്. ഇതു സംഭവിക്കാതിരിക്കണമെങ്കിൽ അഹങ്കാരം വെടിഞ്ഞ് എല്ലാം ഈശ്വരസ്വരൂപമാണെന്ന അറിവ് യുക്തികൊണ്ടും അനുഭവംകൊണ്ടും ദൃഢമാക്കിത്തീർക്കണം. അതാണ് അറിവഴിഞ്ഞ ജീവിതം വിഫലമാകാൻ ഇട വരുത്തരുതേ എന്നു പ്രാർഥിച്ചിരിക്കുന്നത്. ഇതു സാധിക്കാൻ ദേവിയെ ഇഷ്ടദേവതയായി അംഗീകരിച്ച ഭക്തൻ പദ്യത്തിലെ ഒന്നും രണ്ടും വരികളിൽ വിവരിച്ചിരിക്കുന്ന രീതിയിൽ ദേവിയെ ഉള്ളിൽ ദൃഢമായി പ്രതിഷ്ഠിച്ച് സദാ സ്മരിക്കാൻ അഭ്യസിച്ചുകൊണ്ട് ജീവിതയാത്ര തുടരേണ്ടതാണ്. പരബ്രഹ്മവസ്തുവിൽ പ്രപഞ്ചസൃഷ്ടിക്കായി സ്പന്ദിച്ചുയരുന്ന സർവവ്യാപിനിയായ ശക്തിയുടെ പ്രതീകമാണു ദേവി. "ദിഗംബരന്റെ തിരുമെയ് പകുത്ത ശിവമേനിയേ" എന്ന ഭാഗം ഈ വസ്തുത സൂചിപ്പിക്കുന്നതാണ്. 'ദിഗംബരൻ' സർവദിക്കിലും നിറഞ്ഞുതിങ്ങുന്ന പരബ്രഹ്മംതന്നെയാണ്. ബ്രഹ്മസ്വരൂപത്തിന്റെതന്നെ ഒരു ഭാഗമായി സ്പന്ദിച്ചുയരുന്നവളാണല്ലോ ശക്തി.

ശക്തിസ്വരൂപിണിയായ ദേവിയാണ് പ്രപഞ്ചം സൃഷ്ടിച്ച് ജീവന്മാരെ സംസാരബന്ധത്തിൽ അകപ്പെടുത്തുന്നത്. അതേ ദേവിതന്നെ പ്രസന്നയായാൽ ജീവന് സംസാരമോക്ഷവും നേടിക്കൊടുക്കുന്നു. അവിദ്യാരൂപിണി, വിദ്യാരൂപിണി എന്നിങ്ങനെ ദേവിക്ക് രണ്ടു രൂപങ്ങളുണ്ട്. ജീവന്മാരെ ജഡത്വത്തിലേക്കും ഇരുട്ടിലേക്കും നയിച്ച് ബന്ധിപ്പിക്കുന്നവളാണു അവിദ്യാരൂ

പിണി. '*ആത്മോപദേശശതക*'ത്തിൽ ഗുരുദേവൻ ഈ അവിദ്യാരൂപിണിക്ക് 'അന്യ' എന്നാണു പേരിട്ടിരിക്കുന്നത്. ജീവന്മാരെ ചൈതന്യത്തിലേക്കും വെളിച്ചത്തിലേക്കും നയിച്ചു മോചിപ്പിക്കുന്നവളാണു വിദ്യാരൂപിണി. വിദ്യാരൂപിണിയെ ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ 'സമ' എന്നാണു വിളിച്ചിരിക്കുന്നത്. വിദ്യാരൂപിണിയായ ദേവിയെയാണു ഗുരുദേവൻ 'ജനനീനവരത്നമഞ്ജരി' എന്ന കൃതിയിൽ ഹൃദയാവർജകമായി വാഴ്ത്തി സ്തുതിച്ചിരിക്കുന്നത്. പ്രഭാരൂപയായ വിദ്യാശക്തിയുടെ മാഹാത്മ്യം വിവരിക്കുകയാണ് ഗുരുദേവൻ പ്രസ്തുത കൃതിയിലെ മൂന്നാം പദ്യത്തിൽ:-

3. പ്രഭാരൂപയാം നിൻപ്രകാരം നിനച്ചാൽ
പ്രഭാരംകെടും ഹൃത്പ്രസാദാലെവർക്കും;
പ്രസാദിക്കുമെല്ലാവനും ത്വത്പ്രസാദാൽ
പ്രയാസം സമസ്തം പ്രയാതീവ ദൂരം.

പ്രഭാരൂപയാം-പ്രകാശം നിറഞ്ഞ വിദ്യാരൂപിണിയായ; നിൻപ്രകാരം-ദേവിയുടെ പ്രവർത്തനവിധം; നിനച്ചാൽ-വിചാരം ചെയ്തറിഞ്ഞാൽ; ഏവർക്കും-ആർക്കും; ഹൃത്പ്രസാദാൽ-ചിത്തം കുളിർത്ത്; പ്രഭാരം കെടും -സംസാരക്ലേശം ഇല്ലാതാകും; എല്ലാവനും-ആശ്രയിച്ചാലാരിലും; പ്രസാദിക്കും;-അമ്മ പ്രസന്നയാകും; ത്വത്പ്രസാദാൽ-ദേവിയുടെ പ്രസാദമുണ്ടായാൽ; സമസ്തം പ്രയാസം-സകല ദുഃഖവും; ദൂരം പ്രയാതി ഏവ-അകന്നകന്നു പോകുകതന്നെ ചെയ്യും.

പ്രകാശം നിറഞ്ഞ വിദ്യാരൂപിണിയായ ദേവിയുടെ പ്രവർത്തനവിധം വിചാരം ചെയ്തറിഞ്ഞാൽ ആർക്കും ചിത്തം കുളിർത്ത് സംസാരക്ലേശം ഇല്ലാതാകും. ആശ്രയിച്ചാലാരിലും അമ്മ പ്രസന്നയാകും. ദേവിയുടെ പ്രസാദമുണ്ടായാൽ സകല ദുഃഖവും അകന്നകന്നു പോകുകതന്നെ ചെയ്യും.

### ഹൃദ്പ്രസാദവും ക്ലേശനാശവും

ഞാൻ, ഞാൻ എന്ന അഹങ്കാരവും എന്റേത്, എന്റേത് എന്ന മമതയും ആരിൽ കുറഞ്ഞുകുറഞ്ഞു വരുന്നുവോ അവരിൽ പ്രഭാരൂപിണിയായ വിദ്യാദേവി പ്രസന്നയായിത്തീരുന്നു. പ്രപഞ്ചം ഈശ്വരമയമാണെന്നുകണ്ട് എല്ലാവിധ ഭേദചിന്തകളും ഉപേക്ഷിക്കണം. പ്രപഞ്ചം ഈശ്വരമയമായതുകൊണ്ട് അവനവൻ ചെയ്യാൻ കടമപ്പെട്ട കുടുംബകാര്യങ്ങളും സമൂഹകാര്യങ്ങളും ഈശ്വരാരാധനയെന്ന ഭാവത്തിൽ വിട്ടുവീഴ്ച കൂടാതെ നിർവഹിക്കണം. സദാ ഈശ്വരബുദ്ധി പുലർത്തി കർമങ്ങളിൽ ഫലേച്ഛ വെടിയണം. കർമം അവനവൻ ഭംഗിയായി നിർവഹിച്ചു കഴിഞ്ഞാൽ പിന്നെ ഈശ്വരൻ തരുന്ന ഫലം എന്തായാലും മനസ്സിന്റെ സമനില നഷ്ടപ്പെടാതെ അംഗീകരിക്കണം. കർമം എത്ര ഭംഗിയായി ചെയ്താലും ഫലം ഈശ്വരായത്തമാണെന്നോർക്കണം. ചുരുക്കത്തിൽ ജീവിതമാകെ ഭഗവദർപ്പണമാക്കിത്തീർക്കണം. ഇതംഗീകരിക്കുന്നയാളിൽ വിദ്യാരൂപിണിയായ ദേവി പ്രസന്നയായിത്തീരുന്നു. ദേവി പ്രസന്നയായാൽ എന്താണനുഭവം? പരിതഃസ്ഥിതി എന്തുതന്നെയായാലും മങ്ങി

പ്പോകാത്ത ഒരു കുളിർമ ഹൃദയത്തിനനുഭവപ്പെടും. ഇതാണ് ഹൃത്പ്രസാദം. ഈ ഹൃത്പ്രസാദം തന്നെയാണ് സമാധ്യനുഭവത്തിന്റെ തുടക്കം. ഇതു ശക്തിപ്പെടുന്തോറും സകല ദുഃഖങ്ങളും അകന്നകന്നു പോകുന്നതായി അനുഭവമുണ്ടാകും. "പ്രസാദേ സർവദുഃഖാനാം ഹാനിഃ" എന്നാണ് ഭഗവദ്ഗീതയിൽ ഭഗവാൻ പ്രഖ്യാപിച്ചിട്ടുള്ളത്. ഈ ഹൃത്പ്രസാദത്തെക്കുറിച്ചു തന്നെയാണ് "വെളിവുരുവേന്തിയകം വിളങ്ങിടേണം" എന്നിങ്ങനെ ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ പറഞ്ഞിട്ടുള്ളത്. ഉള്ളിലുള്ള ആത്മാവിന്റെ സ്വരൂപമായ ആനന്ദം ഹൃദയത്തിനു പകർന്നു കിട്ടുന്നതാണ് ഈ കുളിർമ. മുൻവിവരിച്ച ആത്മാർപ്പണബുദ്ധി പരിശീലിക്കുമെങ്കിൽ ദേവീപ്രസാദംകൊണ്ട് ഈ ഹൃത്പ്രസാദം ആർക്കും ലഭിക്കാവുന്നതേയുള്ളൂ. ജാതിമതാദിഭേദങ്ങളോ ഗൃഹസ്ഥസന്ന്യാസിഭേദങ്ങളോ ദരിദ്രധനികാദിഭേദങ്ങളോ ഈ പ്രസാദലാഭത്തിനു തടസ്സമല്ല. "പ്രസാദിക്കുമെല്ലാവനും" എന്ന ഭാഗംകൊണ്ട് ഗുരുദേവൻ ഇക്കാര്യമാണു വെളിപ്പെടുത്തിയിരിക്കുന്നത്.

എല്ലാ നദികൾക്കും വെള്ളം കൊടുക്കുന്നതും അവയിലെ വെള്ളം ഏറ്റുവാങ്ങുന്നതും സമുദ്രമാണ്. അതുപോലെ എല്ലാ ജീവജാലങ്ങളുടെയും ഉള്ളിലിരുന്നുകൊണ്ട് അവയുടെ അഭിലാഷങ്ങളെ ഏറ്റുവാങ്ങുന്നതും തിരിച്ച് അഭിലാഷങ്ങളെ സാധിപ്പിച്ചുകൊടുക്കുന്നതും ബ്രഹ്മശക്തിയായ ദേവിതന്നെയാണ്. ഇക്കാര്യമാണ് ഗുരുദേവൻ നാലാം പദ്യത്തിൽ വിവരിക്കുന്നത്:-

4. സാധിക്കും സകലം സമസ്തഭുവന-
ങ്ങൾക്കും ഹിതം നല്കി നീ
ചേതസ്സിങ്കലിരിക്കകൊണ്ടു ജനനീ,
ചൈതന്യമായെപ്പൊഴും
ബോധിപ്പിപ്പതശേഷമംബുധിയിൽവ-
ന്നേറിക്കലർന്നീടുമ-
സ്രോതസ്സെന്നകണക്കു നിന്നടിയിൽവ-
ന്നേറുന്നു മാറുന്നിതേ.

ജനനീ-അല്ലയോ അമ്മേ; നീ-അവിടുന്ന്; ചൈതന്യമായ്-ജീവചൈതന്യമായി; ഹിതം നൽകി-അഭീഷ്ടം സാധിപ്പിച്ച്; എപ്പൊഴും ചേതസ്സിലിരിക്കകൊണ്ട്-സദാ സകല ജീവജാലങ്ങളുടെയും ഉള്ളിൽ സ്ഥിതിചെയ്യുന്നതുകൊണ്ട്; സമസ്ത ഭുവനങ്ങളും-എല്ലാ ലോകങ്ങൾക്കും; സകലം സാധിക്കും -എല്ലാ ആഗ്രഹങ്ങളും നിറവേറും; അംബുധിയിൽ വന്നേറിക്കലർന്നീടും-സമുദ്രത്തിൽ വന്നുനിറയുന്ന; സ്രോതസ്സെന്ന കണക്ക്-നദികളുടെ ഒഴുക്കെന്നപോലെ; ബോധിപ്പിപ്പതശേഷം-പ്രാർഥിക്കുന്നതെല്ലാം; നിന്നടിയിൽ-അവിടുത്തെ പാദത്തിൽ; വന്നേറുന്നു-വന്നടിയുന്നു; മാറുന്നിതേ-ആഗ്രഹഫലമായി തിരിയെ ലഭിക്കുകയും ചെയ്യുന്നു.

അല്ലയോ അമ്മേ, അവിടുന്ന് ജീവചൈതന്യമായി അഭീഷ്ടം സാധിപ്പിച്ച് സദാ സകല ജീവജാലങ്ങളുടെയും ഉള്ളിൽ സ്ഥിതിചെയ്യുന്നതുകൊണ്ട് എല്ലാ ലോകങ്ങൾക്കും എല്ലാ ആഗ്രഹങ്ങളും നിറവേറും. സമുദ്രത്തിൽ വന്നു

നിറയുന്ന നദികളുടെ ഒഴുക്കെന്നപോലെ പ്രാർഥിക്കുന്നതെല്ലാം അവിടുത്തെ പാദത്തിൽ വന്നടിയുന്നു; ആഗ്രഹഫലമായി തിരിയെ ലഭിക്കുകയും ചെയ്യുന്നു.

## ജനനി തന്നെ ജീവചൈതന്യം

ബ്രഹ്മശക്തിയായ മായ പ്രാണരൂപത്തിൽ സ്പന്ദിച്ചുയരുമ്പോൾ ഓരോ സ്പന്ദനത്തിലും ബ്രഹ്മാംശമായ ബോധം പ്രതിബിംബിക്കുന്നു. സ്പന്ദനത്തിലെ ഈ ബോധപ്രതിബിംബമാണ് ജീവചൈതന്യം. സ്പന്ദനത്തിനു ഗതിവേഗം കൂടി ബുദ്ധി, മനസ്സ്, ശരീരം ഇവയൊക്കെ രൂപംകൊള്ളുമ്പോൾ അവയിലൊക്കെ ബോധപ്രതിബിംബമായ ജീവനും കടന്നുനിൽക്കുന്നു. അതാണ് ബുദ്ധിതലത്തിലും മാനസികതലത്തിലും ശരീരതലത്തിലും ഒക്കെ ഞാനുണ്ട്, ഞാനുണ്ട് എന്നിങ്ങനെ ജീവഭാഗം എല്ലാവർക്കും അനുഭവപ്പെടുന്നത്. പ്രാണൻ, ബുദ്ധി, മനസ്സ്, ദേഹം തുടങ്ങിയ ജഡരൂപങ്ങളെ ഉണ്ടാക്കുന്ന ശക്തിക്ക് 'അപരാ പ്രകൃതി' എന്നും ജഡരൂപങ്ങളിൽ പ്രതിബിംബമായി വിളങ്ങുന്ന ജീവശക്തിക്ക് 'പരാപ്രകൃതി' എന്നുമാണ് ഗീത ഏഴാമധ്യായത്തിലെ നാലും അഞ്ചും ശ്ലോകങ്ങളിൽ ഭഗവാൻ പേരു നൽകിയിരിക്കുന്നത്. അപരാപ്രകൃതി നികൃഷ്ടയും പരാപ്രകൃതി ഉത്കൃഷ്ടയുമാണ്. പരാ എന്നറിയപ്പെടുന്ന ഈ ജീവശക്തിയാണ് ജഗത്തിനെ അറിഞ്ഞനുഭവിച്ചു നിലനിറുത്തിപ്പോരുന്നത്. പരാപ്രകൃതിയായ ജനനി ജീവചൈതന്യമായി എല്ലാ ഹൃദയങ്ങളിലും കുടികൊള്ളുന്നതുകൊണ്ട് എല്ലാ ലോകങ്ങളുടെയും ഇഷ്ടം സാധിച്ചുപോരുന്നു എന്നു ഗുരുദേവൻ പറഞ്ഞിരിക്കുന്നതിന്റെ താൽപ്പര്യം ഇതാണ്. ജീവചൈതന്യം ഉള്ളതുകൊണ്ടാണ് ജഗത്തുള്ളത്. ജീവചൈതന്യമുള്ളതുകൊണ്ടാണ് ജഗത്ത് ഇഷ്ടങ്ങൾ സാധിക്കുന്നത്. അഹോ പരാപ്രകൃതിയായ ദേവിയുടെ പ്രഭാവം!

## പരാപരകളുടെ പ്രവർത്തനവിധം

അപരാപ്രകൃതിയായ ജഡരൂപങ്ങളും പരാപ്രകൃതിയായ ജീവചൈതന്യവും പരസ്പരബദ്ധമാണ്. ഒന്നില്ലെങ്കിൽ മറ്റേതുമില്ല. ഇവ രണ്ടും കൂടിച്ചേർന്നാണ് എല്ലാ ജീവിതാനുഭവങ്ങളും ഉളവാക്കുന്നത്. അതെങ്ങനെ? ജീവചൈതന്യം ജഡരൂപങ്ങളായ ബുദ്ധിയിലും മനസ്സിലും ദേഹത്തിലും കടന്നുനിന്ന് പലതും കൊതിക്കുകയും സങ്കല്പിക്കുകയും പ്രാർഥിക്കുകയും ചെയ്യും. ഈ സങ്കല്പങ്ങളും പ്രാർഥനകളും ശക്തിപ്പെടുന്തോറും അവയ്ക്കനുസരണമായ മാറ്റങ്ങൾ ജഡപ്രകൃതിയിൽ വന്നു ചേരുന്നു. അപ്പോൾ ജീവൻ ശക്തിയായി എന്തു കൊതിക്കുന്നോ അത് ജഡം ഉണ്ടാക്കി അനുഭവിപ്പിക്കുന്നു. ഇതാണു പ്രകൃതിയുടെ പ്രവർത്തനനിയമം. എന്തു വേണമെന്ന് നിശ്ചയിക്കേണ്ടതു ജീവനാണ്. ഇനി ജീവന് ജഡബന്ധമേ വേണ്ടെന്നുണ്ടെങ്കിൽ ജഡബന്ധവും ജീവത്വവും ഉപേക്ഷിച്ച് ബ്രഹ്മപ്രാപ്തി അഥവാ മോക്ഷം കൈവരിക്കാം. ഇങ്ങനെ ജീവന്റെ ഏതാഗ്രഹവും ശക്തിസ്വരൂപിണിയായ അമ്മയിൽതന്നെ വന്നടിയുകയും ആഗ്രഹാനുസരണം ഫലം രൂപപ്പെടുകയും ചെയ്യുന്നു. നദീജലങ്ങളെല്ലാം സമുദ്രത്തിൽ വന്നടിഞ്ഞിട്ട് അതാതു നദികൾക്കു തിരിച്ചുകിട്ടുന്നതുപോലെ, ജീവജഡരൂപിണിയായ അമ്മയുടെ അത്ഭു

തകരമായ ഈ പ്രവർത്തനവിധമാണ് ഗുരുദേവൻ ദൃഷ്ടാന്തസഹിതം പ്രസ്തുത പദ്യത്തിലെ ഉത്തരാർധത്തിൽ പ്രതിപാദിച്ചിരിക്കുന്നത്.

സംസാരക്ലേശമൊഴിവാക്കാൻ സർവാത്മനാ ജഗദീശ്വരപ്രതിരൂപമായി ദേവിയെ ഭജിക്കുന്ന ഒരാൾക്ക് വഴികണ്ടെത്തുമെന്നാണ് അടുത്ത പദ്യത്തിൽ ഗുരുദേവൻ വിവരിക്കുന്നത്:-

5. ദക്ഷപുത്രി, ദനുജാന്തകി, ത്വദനുസാ-
   രിവാരിയിലഴുന്തിടാ-
   തക്ഷമൊക്കെയുമടക്കി വാഴ്വതിനനു-
   ഗ്രഹിക്ക പരദൈവമേ,
   കുക്ഷിബാധവലുതായതീവ്യഥ ജയി-
   പ്പതിന്നു പണിയുണ്ടു നിൻ-
   കുക്ഷിതന്നിലിളകാതെവാണു ദിവസം
   കഴിക്കുകിലസംശയം.

ദക്ഷപുത്രി-ദക്ഷന്റെ പുത്രിയായി ജനിച്ചവളേ; ദനുജാന്തകി-അനേകം അസുരന്മാരെ വധിച്ച് ലോകരക്ഷചെയ്തവളെ; ത്വദനുസാരിവാരിയിൽ-അവി ടുന്നുണ്ടാക്കിക്കാണിക്കുന്ന ഈ സംസാരജലത്തിൽ; അഴുന്തിടാതെ-അകപ്പെ ട്ടുഴലാൻ ഇടവരാതെ; അക്ഷമൊക്കെയുമടക്കി-ഇന്ദ്രിയങ്ങളെയെല്ലാം പൂർണ മായും വശത്താക്കി; വാഴ്വതിന്-ആത്മനിഷ്ഠനായി കഴിഞ്ഞുകൂടുന്നതിന്; പരദൈവമേ-ജഗത്തിനു മുഴുവൻ ആശ്രയമായ അല്ലയോ അമ്മേ; അനുഗ്ര ഹിക്ക-കാരുണ്യത്തോടെ വരമരുളുക; കുക്ഷിബാധവലുതായത്-ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തി ദേഹത്തെ പോറ്റിക്കൊണ്ടുപോകാനുള്ള ക്ലേശം അതിക ഠിനം; ഈ വ്യഥ ജയിപ്പതിന്ന്-ഈ ക്ലേശം ഒഴിവാക്കാൻ; നിൻകുക്ഷിതന്നിൽ -അമ്മയായ പ്രകൃതിയുടെ ഉള്ളിൽ; ഇളകാതെവാണ്-ഇന്ദ്രിയവിഷയങ്ങൾക്ക ടിമപ്പെട്ടു മനസ്സു ചലിച്ചുപോകാതെ ആത്മനിഷ്ഠനായി; ദിവസം കഴിക്കുകിൽ -ജീവിതം കഴിച്ചുകൂട്ടുമെങ്കിൽ; പണിയുണ്ട്-ഉപായമുണ്ട്; അസംശയം-യാ തൊരു സംശയവുമില്ല.

ദക്ഷന്റെ പുത്രിയായി ജനിച്ചവളെ, അനേകം അസുരന്മാരെ വധിച്ചു ലോകരക്ഷചെയ്തവളെ, അവിടുന്ന് ഉണ്ടാക്കിക്കാണിക്കുന്ന ഈ സംസാരജ ലത്തിൽ അകപ്പെട്ടുഴലാൻ ഇടവരാതെ ഇന്ദ്രിയങ്ങളെയെല്ലാം പൂർണമായും വശത്താക്കി ആത്മനിഷ്ഠനായി കഴിഞ്ഞുകൂടുന്നതിന് ജഗത്തിനു മുഴുവൻ ആശ്രയമായ അല്ലയോ അമ്മേ, കാരുണ്യത്തോടെ വരമരുളുക. ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തി ദേഹത്തെ പോറ്റിക്കൊണ്ടു പോകാനുള്ള ക്ലേശം അതിക ഠിനം; ഈ ക്ലേശം ഒഴിവാക്കാൻ അമ്മയായ പ്രകൃതിയുടെ ഉള്ളിൽ ഇന്ദ്രിയ വിഷയങ്ങൾക്കടിമപ്പെട്ട് മനസ്സു ചലിച്ചു പോകാതെ ആത്മനിഷ്ഠനായി ജീവിതം കഴിക്കുകിൽ ഉപായമുണ്ട്; സംശയമില്ല.

## ഇന്ദ്രിയജയവും മാനസികസമത്വവും

മരുഭൂമിയിൽ കാനൽജലംപോലെ പ്രകൃതി പരബ്രഹ്മത്തിലുണ്ടെന്ന് തോന്നിക്കുന്നതാണ് ജഡപ്രപഞ്ചം. ഈ ജഡപ്രപഞ്ചത്തിൽ ഇന്ദ്രിയങ്ങൾ

ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന് വിഷയങ്ങളെ അനുഭവിക്കാൻ തുടങ്ങുന്നതോടെയാണല്ലോ സംസാരബന്ധമാരംഭിക്കുന്നത്. വിഷയങ്ങളിൽ സുഖമുണ്ടെന്ന് ഭ്രമിപ്പിച്ച് ഇന്ദ്രിയങ്ങൾ മനസ്സിനെ നിരന്തരം അവയുടെ പിന്നാലെ പായിക്കുന്നു. എന്നാൽ വിഷയങ്ങളെ കൂടുതൽ കൂടുതൽ അനുഭവിക്കുന്തോറും അസംതൃപ്തിയും ദുഃഖവുമാണ് വന്നുചേരുക. കാനൽജലത്തിന്റെ പിന്നാലെ ഓടുന്ന മാൻപേട ഒരു തുള്ളിവെള്ളംപോലും കിട്ടാതെ ഒടുവിൽ മരുഭൂമിയിൽ മരിച്ചു വീഴുന്നു. സുഖത്തിനായി ഇന്ദ്രിയവിഷയങ്ങളുടെ പിന്നാലെ പായുന്ന മനുഷ്യന്റെയും സ്ഥിതി ഇതുതന്നെ. ഈ പാച്ചിലാണ് 'ത്വദനുസാരിവാരിയിലുഴലുക'. ഇതിൽനിന്നും രക്ഷപ്പെടാൻ ഒരു വഴിയെയുള്ളു. യഥാർഥ സുഖമിരിക്കുന്നത് അവനവന്റെ ആത്മാവിലാണ് അതനുഭവിക്കാനായി ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻവലിച്ച് മനസ്സിനെ ധ്യാനനിഷ്ഠമാക്കി ആത്മാവിലുറപ്പിക്കണം. അതിനനുഗ്രഹിക്കാനാണ് ഗുരുദേവൻ ജഗദാശ്രയഭൂതയായ അമ്മയോടാവശ്യപ്പെട്ടിരിക്കുന്നത്. അമ്മയുടെ അനുഗ്രഹംകൊണ്ടേ അതു സാധിക്കൂ. എന്തുകൊണ്ടെന്നാൽ 'കുക്ഷിബാധ വലുതാണ്'. വിശപ്പാണല്ലോ കുക്ഷിബാധ. മനുഷ്യന്റെ വിശപ്പ് ഭക്ഷണത്തിനു വേണ്ടി മാത്രമുള്ളതല്ല. അവൻ ഇന്ദ്രിയവിഷയങ്ങൾക്കുവേണ്ടി സദാ വിശക്കുന്നവനാണ്. ഈ വിശപ്പാണിവിടത്തെ കുക്ഷിബാധ. അതതികഠിനം തന്നെ. എത്ര ഭക്ഷിച്ചാലും അടങ്ങുന്നതല്ലെന്ന് താൽപ്പര്യം. അങ്ങനെയിരിക്കെ ഈ വിശപ്പടക്കി ദേഹത്തെ പോറ്റിക്കൊണ്ടു പോകുന്നതെങ്ങനെയാണ്? മായാനിർമിതമായ ഈ സംസാരത്തിനുള്ളിൽ സുഖം, ദുഃഖം, മാനം, അപമാനം, ജയം, പരാജയം, ലാഭം, നഷ്ടം ഇത്യാദി വിരുദ്ധാനുഭവങ്ങളിൽ ഒന്നും അഹങ്കാരത്തോടെ ക്ഷോഭിച്ചിളകാൻ അനുവദിക്കാതെ സർവം ഈശ്വരമയം എന്നു കണ്ട് മനസ്സിനെ സമനില അഭ്യസിക്കുന്നയാൾക്ക് മേൽപ്പറഞ്ഞ കുക്ഷിബാധയെ കീഴടക്കി ആത്മസുഖം കണ്ടെത്താൻ കഴിയും. ലോകകർമങ്ങളനുഷ്ഠിക്കവേതന്നെ ഇന്ദ്രിയങ്ങളെ വശത്താക്കി മനസ്സിനെ സമനിലയെന്ന യോഗം അഭ്യസിപ്പിച്ച് ആത്മസുഖം കണ്ടെത്താനാണല്ലോ ഗീതയിലുടനീളം ഭഗവാൻ അർജുനനോടാവശ്യപ്പെടുന്നത്. 'നിൻകുക്ഷിതന്നിൽ' എന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് ലൗകികക്കാര്യങ്ങളനുഷ്ഠിക്കവേതന്നെ മനസ്സിന് ഇളക്കം വരാതെ സമനില ശീലിപ്പിക്കണമെന്നാണ് സൂചിപ്പിച്ചിരിക്കുന്നത്. പൊടുന്നനെ ലൗകികജീവിതം വിട്ടുപോകുന്നതുകൊണ്ട് ഫലമില്ലെന്നു താൽപ്പര്യം. 'പണിയുണ്ട്' എന്നതിന് 'ഉപായമുണ്ട്' എന്നാണിവിടെ അർഥം.

മനസ്സ് അത്യന്ത ചഞ്ചലമായതുകൊണ്ട് അമ്മയുടെ കാരുണ്യമില്ലാതെ അതിന് സത്യബോധമോ സമനിലയോ കൈവരികയില്ലെന്നാണ് അടുത്ത പദ്യംകൊണ്ട് സൂചിപ്പിക്കുന്നത്.

6. പമ്പരത്തൊടുപകച്ചിടും ഭ്രമണ
 വേഗമുള്ള മതിയോടുവ-
ന്നംബരത്തിലണയുന്നതിന്നിവന-
 ശക്തനെന്നു കരുതീടു നീ

അൻപിരന്നടികൾ വാഴ്ത്തിനില്ക്കുമഗ-
തിക്കു സദ്ഗതിവരുത്തിടും-
നിൻപദത്തൊടുലയിപ്പതിന്നു നിയ-
തം വരം തരിക മങ്ഗലേ!

പമ്പരത്തൊടുപകച്ചിടും-അതിവേഗം കറങ്ങിക്കൊണ്ടിരിക്കുന്ന പമ്പര ത്തോടുപോലും മല്ലിടാൻ കഴിവുള്ള മട്ടിൽ; ഭ്രമണവേഗമുള്ള-സദാ ചലിച്ചിള കി കൊണ്ടിരിക്കുന്ന; മതിയോടു-മനസ്സുമായി; അംബരത്തിൽ-ചിദാകാശസ്വരൂ പമായ ബ്രഹ്മത്തിൽ; അണയുന്നതിന്-നിഷ്ഠയോടുകൂടിയവനായിത്തീരുന്ന തിന്; ഇവൻ-അമ്മയുടെ ദാസനായ ഈ ഭക്തൻ; അശക്തനെന്ന്-കഴിവില്ലാ ത്തവനാണെന്ന്; നീ കരുതീടു-അല്ലയോ ദേവീ അവിടുന്നറിഞ്ഞാലും. മംഗ ലേ-മംഗളസ്വരൂപിണിയായ അല്ലയോ ദേവീ, അൻപ് ഇരന്ന്-കാരുണ്യത്തി നായി പ്രാർഥിച്ചുകൊണ്ട്; അടികൾ വാഴ്ത്തിനിൽക്കും-അമ്മയുടെ തൃപ്പാദ ങ്ങളെ പൂജിച്ചുനിൽക്കുന്ന; അഗതിക്ക്-മറ്റൊരു ഗതിയുമില്ലാത്ത ഈ ദാസന്; സദ്ഗതിവരുത്തീടും-ആത്മാവിനെ അറിഞ്ഞനുഭവിക്കത്തക്കവണ്ണം; നിയതം -മാറ്റമില്ലാതെ സദാ; നിൻപാദത്തോടുലയിപ്പതിന്ന്-ഏകാന്തഭക്തിയോടെ അമ്മ യുടെ രൂപത്തിൽ മനസ്സ് ഏകാഗ്രപ്പെടാൻ; വരംതരിക-കാരുണ്യം ചൊരിഞ്ഞ നുഗ്രഹിക്കുക.

അതിവേഗം കറങ്ങിക്കൊണ്ടിരിക്കുന്ന പമ്പരത്തോടുപോലും മല്ലിടാൻ കഴിവുള്ള മട്ടിൽ സദാചലിച്ചിളകി കൊണ്ടിരിക്കുന്ന മനസ്സുമായി ചിദാകാശ സ്വരൂപമായ ബ്രഹ്മത്തിൽ നിഷ്ഠയോടുകൂടിയവനായിത്തീരുന്നതിന് അമ്മ യുടെ ദാസനായ ഈ ഭക്തൻ കഴിവില്ലാത്തവനാണെന്ന് അല്ലയോ ദേവീ അവിടുന്നറിഞ്ഞാലും. മംഗളസ്വരൂപിണിയായ അല്ലയോ ദേവി, കാരുണ്യത്തി നായി പ്രാർഥിച്ചുകൊണ്ട് അമ്മയുടെ തൃപ്പാദങ്ങളെ പൂജിച്ചുനിൽക്കുന്ന മറ്റൊരു ഗതിയുമില്ലാത്ത ഈ ദാസന് ആത്മാവിനെ അറിഞ്ഞനുഭവിക്കത്ത ക്കവണ്ണം മാറ്റമില്ലാതെ സദാ ഏകാന്തഭക്തിയോടെ അമ്മയുടെ രൂപത്തിൽ മനസ്സ് ഏകാഗ്രപ്പെടാൻ കാരുണ്യം ചൊരിഞ്ഞനുഗ്രഹിക്കുക.

## മനസ്സും ബ്രഹ്മപ്രാപ്തിയും

സങ്കല്പങ്ങളടങ്ങി ചലനമുപേക്ഷിച്ച് സമനിലയിലെത്തുന്ന മനസ്സ് ബ്രഹ്മപ്രാപ്തി കൈവരിക്കുന്നു. സങ്കല്പങ്ങളിൽപ്പെട്ട് ചലിച്ചുകൊണ്ടിരി ക്കുന്ന മനസ്സ് സംസാരബന്ധത്തിൽ കുടുങ്ങി ദുഃഖിക്കാൻ ഇടവരുന്നു. ഇതാണ് നിയമം. അപ്പോൾ ഒരാൾക്ക് നേരിട്ട് സങ്കല്പങ്ങളെ നിരോധിച്ച് അച ഞ്ചലമാക്കി മനസ്സിനെ സമനിലയിലെത്തിക്കാമെങ്കിൽ ഏതു നിമിഷവും ബ്രഹ്മാനന്ദമനുഭവിക്കാം. പക്ഷെ ഇതിന് എത്ര പേർക്ക് കഴിവുണ്ടാകും? മനസ്സ് വേഗത്തിൽ കറങ്ങുന്ന പമ്പരത്തേക്കാളും അത്യന്ത ചഞ്ചലമാണ്. ഒന്നുമാറി ഒന്നുമാറി സങ്കല്പങ്ങളിലും വിചാരവികാരങ്ങളിലുംപെട്ട് അത് സദാ ഉഴന്നുകൊണ്ടിരിക്കുന്നു. ചിരകാലത്തെ ധ്യാനപരിശീലനരൂപത്തിലുള്ള അഭ്യാസവും വൈരാഗ്യവും കൊണ്ടേ മനസ്സിനെ നേരിട്ട് പിടിച്ചുനിർത്താൻ പറ്റൂ. ധീരന്മാരായ അപൂർവം പേർക്കേ ഇതു സാധിക്കൂ. അതുകൊണ്ടാണ് 'ഇവനശക്തനെന്ന് കരുതീടു നീ' എന്നിങ്ങനെ ദേവീഭക്തൻ അമ്മയുടെ

മുന്നിൽ തന്റെ അശക്തി അറിയിക്കണമെന്ന് ഗുരുദേവനാവശ്യപ്പെട്ടിരിക്കുന്നത്. അപ്പോൾ നേരിട്ട് മനസ്സിനെ കീഴടക്കാൻ കഴിയാത്ത ഭക്തൻ എന്താണ് വേണ്ടത്? ഇഷ്ടദേവതയായി അംഗീകരിച്ച ദേവിയുടെ രൂപം ധ്യാനിച്ചുറപ്പിക്കണം. ഏകാന്തധ്യാനം നിത്യവും കുറച്ചു സമയം ശീലിക്കണം. തുടർന്ന് ലോകകാര്യങ്ങളിൽ ഏർപ്പെടുമ്പോഴും ദേവിയുടെ രൂപം സദാ സ്മരിച്ചുകൊണ്ട് കർമങ്ങൾ ചെയ്യാൻ അഭ്യസിക്കണം. അതേസമയം തുച്ഛങ്ങളായ ഭൗതികകാമങ്ങൾ നേടുകയല്ല, പരബ്രഹ്മസാക്ഷാത്കാരമാണ് തന്റെ ലക്ഷ്യമെന്നുറപ്പിച്ച് അതു നേടിത്തരാൻ സർവമംഗളമംഗല്യയായ അമ്മയോട് പ്രാർഥിക്കുകയും വേണം. ഇങ്ങനെ ചിത്തം ദേവീസ്മരണയിൽ അലിഞ്ഞുചേരുകയും ലക്ഷ്യബോധം ഉറച്ചുറച്ച് വരികയും ചെയ്യുമെങ്കിൽ ഇഷ്ടദേവതയായ അമ്മ തന്നെ ബ്രഹ്മപ്രാപ്തിക്കുള്ള വഴി നിശ്ചയമായും തെളിക്കും. ദേവീരൂപത്തിൽ തന്മയീഭവിക്കുന്ന ചിത്തം ഒടുവിൽ ആ രൂപസങ്കല്പമുപേക്ഷിച്ച് ആത്മസാക്ഷാത്കാരത്തിനു പാകമായിത്തീരുമെന്ന് താൽപ്പര്യം. അപ്പോൾ ആദ്യമായി വേണ്ടത് ദേവിയിൽ ചിത്തം അലിഞ്ഞുചേരുകയും ബ്രഹ്മാനുഭവത്തിനായി പ്രാർഥിക്കുകയുമാണ്. അതുകൊണ്ടാണ് 'സദ്ഗതിവരുത്തിടും നിൻപദത്തൊടുലയിപ്പതിന്ന് നിയതം വരം തരിക മംഗളേ' എന്നു പ്രാർഥിക്കാൻ ഗുരുദേവനാവശ്യപ്പെട്ടിരിക്കുന്നത്.

ആത്മസാക്ഷാത്കാരത്തിന് ഇന്ദ്രിയജയവും മറ്റും ആവശ്യമാണെന്നു പറഞ്ഞുവല്ലോ. ഇതൊക്കെ പെട്ടെന്ന് സാധ്യമാകുമോ? ഇതൊന്നും സാധിക്കാത്തിടത്തോളം അമ്മയുടെ അനുഗ്രഹമുണ്ടാവുമോ? ഈ സംശയങ്ങൾക്ക് മറുപടിയാണ് അടുത്ത പദ്യം.

7. ചക്ഷുരാദികൾ ചതിച്ചിടും ചതിയിൽ-
   വീണിടും ചതുരനെങ്കിലും
   പക്ഷമില്ല ഭവതിക്കവൻപ്രതി ഭ-
   വച്ചരിത്രപരനെങ്കിലോ
   തത്ക്ഷണം സകലവും ഭവിച്ചു സത-
   തം സുഖിച്ചു മരുവീടുമീ
   പക്ഷമൊക്കെയുമറിഞ്ഞിടുന്ന പര-
   ദൈവതം ഭവതിയല്ലയോ?

ചക്ഷുരാദികൾ-കണ്ണ്, കാത് മുതലായ ജ്ഞാനേന്ദ്രിയങ്ങളും, കൈ, കാല് മുതലായ കർമേന്ദ്രിയങ്ങളും; ചതിച്ചിടും ചതിയിൽ-ആത്മാനന്ദത്തെ മറച്ച് ഉണ്ടാക്കിത്തീർക്കുന്ന വിഷയാനുഭവങ്ങളിലും കർമങ്ങളിലും; വീണീടും-അകപ്പെട്ടു വലയുന്ന; ചതുരനെങ്കിലും-താൻകേമനെന്ന് കരുതുന്ന മന്ദബുദ്ധിയാണെങ്കിൽ പോലും; ഭവച്ചരിത്രപരനെങ്കിലോ-ദേവിയുടെ ഭജനത്തിൽ നിരന്തരം തൽപ്പരനാണെങ്കിൽ; ഭവതിക്ക്-അമ്മയ്ക്ക്; അവൻ പ്രതിപക്ഷമില്ല-അവനോട് വല്ലായ്മയില്ല; തത്ക്ഷണം-അമ്മയിൽ ഭക്തി ഉറയ്ക്കുന്ന നിമിഷം; സകലവും ഭവിച്ച്-ആധ്യാത്മികവും ഭൗതികവുമായ ലക്ഷ്യങ്ങൾ നേടി; സതതം സുഖിച്ചു മരുവീടും - സദാ സുഖമനുഭവിച്ചു കാലംകഴിക്കും;

ഈ പക്ഷമൊക്കെയുമറിഞ്ഞിടുന്ന - തന്റെ ഭക്തന്റെ കുറവും കൂടുതലുമൊ ക്കയറിയുന്ന; പരദൈവതം - സർവജ്ഞനും സർവശക്തനുമായ ഈശ്വരൻ; ഭവതിയല്ലയോ - അമ്മ തന്നെയല്ലേ?

കണ്ണ്, കാത് മുതലായ ജ്ഞാനേന്ദ്രിയങ്ങളും കയ്യ്, കാല് മുതലായ കർമേ ന്ദ്രിയങ്ങളും ആത്മാനന്ദത്തെ മറച്ച് ഉണ്ടാക്കിത്തീർക്കുന്ന വിഷയാനുഭവങ്ങ ളിലും കർമങ്ങളിലും അകപ്പെട്ട് വലയുന്ന താൻ കേമനെന്നു കരുതുന്ന മന്ദ ബുദ്ധിയാണെങ്കിൽപോലും ദേവിയുടെ ഭജനത്തിൽ നിരന്തരം തത്പരനാണെ ങ്കിൽ അമ്മയ്ക്ക് അവനോടു വല്ലായ്മയില്ല. അമ്മയിൽ ഭക്തി ഉറയ്ക്കുന്ന നിമിഷം ആധ്യാത്മികവും ഭൗതികവുമായ ലക്ഷ്യങ്ങൾ നേടി സദാസുഖമനു ഭവിച്ചു കാലംകഴിക്കും. തന്റെ ഭക്തന്റെ കുറവും കൂടുതലുമൊക്കെയറിയുന്ന സർവജ്ഞനും സർവശക്തനുമായ ഈശ്വരൻ അമ്മ തന്നെയല്ലേ?

## ഈശ്വരകാരുണ്യം അനുഭവപ്പെടുന്നവിധം

ലൗകികസുഖവാസനകളും ആസുരചിന്തകളും പാടെ ഉപേക്ഷിച്ചശേഷം മാത്രമേ ഈശ്വരഭജനത്തിലേർപ്പെടാവൂ എന്നു പറയാൻ കഴികയില്ല. പരമാർഥ ത്തിൽ ലൗകികവാസനകളും മറ്റും ക്രമമായി ക്ഷയിച്ച് ചിത്തം ശുദ്ധമാകാ നുള്ള ഉപായമാണ് ഈശ്വരാരാധന. ചിത്തം ശുദ്ധമായാൽ നിയമേന ആത്മാ നന്ദം അനുഭവിക്കാറാകും. ഭഗവാൻ ഗീതയിൽ പ്രഖ്യാപിക്കുന്നത് ഏറ്റവും വലിയ ദുരാചാരിപോലും ഈശ്വരനെ ഗാഢമായി ശരണംപ്രാപിക്കുമെങ്കിൽ അചിരേണ ധർമാത്മാവായി ഭവിക്കുമെന്നാണ്. എത്ര വലിയ പാപിക്കും ജ്ഞാനമാകുന്ന തോണിയെ ആശ്രയിച്ചാൽ പാപസമുദ്രത്തെ എളുപ്പം കട ക്കാൻ കഴിയുമെന്നും ഗീത പ്രഖ്യാപിക്കുന്നു. ഇന്ദ്രിയങ്ങളുടെ ചതിയിൽപെട്ട് അഹങ്കരിക്കുന്നവനാണെങ്കിൽപോലും ദേവീചരിത്രപരനാണെങ്കിൽ അമ്മയ്ക്ക വനിൽ വല്ലായ്മയില്ല എന്നു ഗുരുദേവൻ പറഞ്ഞിരിക്കുന്നത് ഈ ഭജനര ഹസ്യം വെളിപ്പെടുത്താനാണ്. ഭജനം ദൃഢപ്പെടുന്തോറും ലൗകികസുഖവാ സനകളും ദുർവിചാരങ്ങളും കുറഞ്ഞുകുറഞ്ഞുവരും. ആത്മാനന്ദവും തൃപ്തിയും വർധിക്കും. സ്വധർമം കൃത്യമായും ഭംഗിയായും അനുഷ്ഠിക്കും. തുടർന്ന് ലൗകികവും ആധ്യാത്മികവുമായ ന്യായമായ എല്ലാ സിദ്ധികളും വന്നുചേരും. ഈശ്വരനെ സർവാത്മനാ ശരണംപ്രാപിച്ച് സ്വധർമമനുഷ്ഠി ക്കുന്നവരുടെ ലൗകികവും ആധ്യാത്മികവുമായ യോഗക്ഷേമം ഈശ്വരൻ നോക്കും എന്നും ഭഗവാൻ ഗീതയിൽ പ്രഖ്യാപിച്ചിട്ടുണ്ട്. ഈശ്വരസ്വരൂപം പൂർണമായി നേരിട്ടറിഞ്ഞ ഗുരുദേവനും 'തത്ക്ഷണം സകലവും ഭവിച്ചു സുഖിച്ചുമരുവീടും' എന്ന ഭാഗംകൊണ്ട് ഈ രഹസ്യം തന്നെയാണു വെളി പ്പെടുത്തിയിരിക്കുന്നത്. ഗുരുദേവനെപ്പോലെ മഹാനായ ഏതൊരു സത്യനി ഷ്ഠന്റെയും ജീവിതം ഇക്കാര്യത്തിൽ പ്രായോഗികമായ തെളിവു നൽകുന്ന താണ്.

പ്രാരബ്ധജന്യമായ ജഡശരീരത്തിന്റെ ലൗകികപ്രലോഭനങ്ങളെ അമ്മ യുടെ പ്രസാദംകൊണ്ടു മാത്രമേ കീഴടക്കാൻ പറ്റൂ. ഈശ്വരന്റെ ശക്തിയായ അമ്മ ഈശ്വരനെ കാണിച്ചു തന്നു അനുഗ്രഹിക്കും. അതിനായി ഒരിക്കൽകൂടി

കിണഞ്ഞു പ്രാർഥിക്കാൻ ആവശ്യപ്പെടുകയാണു ഗുരുദേവൻ അടുത്ത പദ്യത്തിൽ:-

8. കങ്കമാദികളശിച്ചിടുന്നൊരശ-
  നം കളേബരമിതല്ലയോ
വൻകലാവതി വലിച്ചിടുന്നിതു മ-
  തിപ്രസാദമരുളീടു നീ
തിങ്കൾ മൗലിതിരുമെയ് തലോടിയിട-
  ചേർന്നു നിത്യവുമിരിക്കുമെൻ-
തങ്കമേ, സകലസങ്കടങ്ങളുമ-
  റുന്നതിന്നു തരണം വരം.

കളേബരം ഇത്-ഈ ദേഹം; കങ്കമാദികൾ-കഴുകൻ മുതലായ ക്ഷുദ്ര ജന്തുക്കൾ; അശിച്ചിടുന്ന-ഭക്ഷിക്കാനുള്ള; അശനം അല്ലയോ-അവയുടെ ആഹാരമല്ലേ? വൻകലാവതി-ഈ ജഡദേഹങ്ങളെയൊക്കെ പ്രകടമാക്കി വലിയ സൃഷ്ടി നടത്തുന്ന അല്ലയോ അമ്മേ; ഇതു വലിച്ചിടുന്നു-ദേഹം പല തരം കാമങ്ങളിലേക്കും ജീവിതത്തെ വലിച്ചിഴയ്ക്കുന്നു; നീ പ്രസാദമരുളീടു -ഇതിൽനിന്നു രക്ഷപ്പെടാൻ അവിടുന്നു സന്തോഷപൂർവം അനുഗ്രഹിക്കണം; തിങ്കൾമൗലിതിരുമെയ്-പരമശിവന്റെ ദിവ്യമൂർത്തിയെ; തലോടി ഇടചേർന്നു -പരിചരിച്ചു പകുതി വീതിച്ചെടുത്ത്; നിത്യവുമിരിക്കും-സദാ ചേർന്നിരിക്കുന്ന; എൻ തങ്കമേ-എന്റെ അതിരറ്റ ഭക്തിക്കിരിപ്പിടമായ അമ്മേ; സകല സങ്കടങ്ങളും-എല്ലാവിധ ദുഃഖങ്ങളും; അറുന്നതിന്ന്-ഒഴിഞ്ഞുമാറുന്നതിനു; വരം തരണം-കനിഞ്ഞനുഗ്രഹിക്കണം.

ഈ ദേഹം കഴുകൻ മുതലായ ക്ഷുദ്രജന്തുക്കൾ ഭക്ഷിക്കാനുള്ള അവയുടെ ആഹാരമല്ലേ? ഈ ജഡദേഹങ്ങളെയൊക്കെ പ്രകടമാക്കി വലിയ സൃഷ്ടി നടത്തുന്ന അല്ലയോ അമ്മേ, ദേഹം പലതരം കാമങ്ങളിലേക്കും ജീവിതത്തെ വലിച്ചിഴയ്ക്കുന്നു. ഇതിൽനിന്നും രക്ഷപ്പെടാൻ അവിടുന്നു സന്തോഷപൂർവം അനുഗ്രഹിക്കണം. പരമശിവന്റെ ദിവ്യമൂർത്തിയെ പരിചരിച്ച് പകുതി വീതിച്ചെടുത്ത് സദാ ചേർന്നിരിക്കുന്ന എന്റെ അതിരറ്റ ഭക്തിക്കിരിപ്പിടമായ അമ്മേ, എല്ലാവിധ ദുഃഖങ്ങളും ഒഴിഞ്ഞുമാറുന്നതിന് കനിഞ്ഞനുഗ്രഹിക്കണം.

## ദേഹവും ആത്മാവും

ദേഹം ജഡമാണ്; ആത്മാവാണ് ചേതനൻ. മാംസം, രക്തം, കൊഴുപ്പു തുടങ്ങിയ മലിനപദാർഥങ്ങൾകൊണ്ട് നിർമിച്ചിരിക്കുന്നതാണ് ദേഹം. കഴുകൻ മുതലായ ക്ഷുദ്രജന്തുക്കൾക്കു വിശപ്പടക്കാനുള്ള ഭക്ഷണം. ഈ ദേഹമാണു താനെന്നു തെറ്റിദ്ധരിക്കുന്നതുകൊണ്ട് ചേതനനായ ആത്മാവിനു വന്നു ചേരുന്ന ഭ്രമമാണു സംസാരദുഃഖം. ദേഹമാണു എല്ലാ കാമങ്ങൾക്കും അവ നേടാനുള്ള പ്രയത്നങ്ങൾക്കും കാരണമായി വർത്തിക്കുന്നത്. ഈ ഭ്രമത്തിൽനിന്നും രക്ഷനേടാൻ അമ്മയുടെ അനുഗ്രഹമുണ്ടെങ്കിലേ പറ്റൂ. മനസ്സിനേകാഗ്രത നൽകി ഉള്ളിൽ ആത്മപ്രസാദം തെളിയണം. ആത്മാവായി വർത്തി

ക്കുന്ന പരമശിവന്റെ അഥവാ പരമാത്മാവിന്റെ സ്വരൂപത്തോടു സദാ ചേർന്നിരിക്കുന്നവളാണല്ലോ ദേവി. അതുകൊണ്ട് ദേവി പ്രസാദിച്ചാൽ ആ പരമശിവന്റെ പ്രസാദം ഉള്ളിൽ തെളിയാൻ ഒരു വിഷമവുമില്ല. അതിനായി സകലതും അമ്മയുടെ പാദങ്ങളിലർപ്പിച്ച് ഏകാന്തഭക്തിയോടെ ഭജിക്കുന്ന ഈ ഭക്തനെ കനിഞ്ഞനുഗ്രഹിക്കാനായി പ്രാർഥിക്കാനാണു ഗുരുദേവൻ ആവശ്യപ്പെട്ടിരിക്കുന്നത്.

ഇങ്ങനെ തത്ത്വപരമായും ഇഷ്ടദേവതാപരമായും ദേവിയെ ഉപാസിക്കാനും വാഴ്ത്തിസ്തുതിക്കാനും നിർദേശിച്ചശേഷം സ്തവം ഉപസംഹരിക്കുകയാണ് അടുത്ത പദ്യത്തിൽ. 'മണ്ണന്തലദേവി' എന്ന പദം അന്വർഥമാണെന്നു വിവരിച്ചുകൊണ്ടാണു ഗുരുദേവൻ ഈ കൃത്യം നിർവഹിക്കുന്നത്:-

9. മണ്ണന്തലേ മരുവുമീശ്വരിതന്നെ മന്നി-
ലന്വർഥസംജ്ഞയെ വഹിച്ചരുളുന്നു ചിത്രം
മന്നിൽ സമസ്തവുമടങ്ങുമതിന്നുമേൽ നി-
ന്നെണ്ണിക്കഴിക്കുമൊരു ദൈവതമല്ലയോ നീ.

മണ്ണന്തലേ-'മണ്ണന്തല' എന്നു പേരോടുകൂടിയ പ്രദേശത്ത് അഥവാ ജഡപ്രപഞ്ചത്തിനാകെ; മരുവുമീശ്വരി-പ്രതിഷ്ഠിച്ചു വസിച്ചരുളുന്ന ദേവി അഥവാ ആശ്രയമായി വിളങ്ങുന്ന ശക്തി; മന്നിൽ-ഈ ഭൂമിയിൽ; അന്വർഥസംജ്ഞയെത്തന്നെ-അർഥവത്തായ നാമത്തെതന്നെ; വഹിച്ചരുളുന്നു-സ്വീകരിച്ചു വിലസുന്നു. ചിത്രം-ആശ്ചര്യം; മന്നിൽ-ജഡത്തിൽ; സമസ്തവും അടങ്ങും-പ്രപഞ്ചം മുഴുവൻ ഒതുങ്ങും; അതിന്നുമേൽ-അതിനുപരി; നിന്ന് എണ്ണിക്കഴിക്കും-സാക്ഷിയായി വിളങ്ങി എല്ലാ പ്രപഞ്ചഘടകങ്ങളെയും സൃഷ്ടിച്ചും രക്ഷിച്ചും സംഹരിച്ചും വർത്തിക്കുന്ന; ഒരു ദൈവതം-ഒരേ ഒരു പരബ്രഹ്മം; നീ അല്ലയോ-അവിടുന്നുതന്നെയല്ലേ?

'മണ്ണന്തല' എന്ന പേരോടുകൂടിയ ദേശത്ത് പ്രതിഷ്ഠിച്ചു വസിച്ചരുളുന്ന ദേവി അഥവാ ജഡപ്രപഞ്ചത്തിനാകെ ആശ്രയമായി വിളങ്ങുന്ന ശക്തി ഈ ഭൂമിയിൽ അർഥവത്തായ നാമത്തെത്തന്നെ സ്വീകരിച്ചുവിലസുന്നു; ആശ്ചര്യം! ജഡത്തിൽ പ്രപഞ്ചം മുഴുവൻ ഒതുങ്ങും. അതിനുപരി സാക്ഷിയായി വിളങ്ങി എല്ലാ പ്രപഞ്ചഘടകങ്ങളെയും സൃഷ്ടിച്ചും രക്ഷിച്ചും സംഹരിച്ചും വർത്തിക്കുന്ന ഒരേയൊരു പരബ്രഹ്മം അവിടുന്നുതന്നെയല്ലേ?

## മണ്ണന്തലദേവി

'മണ്ണന്തലദേവി' എന്ന പേര് എല്ലാംകൊണ്ടും അർഥവത്താണ്. മണ്ണന്തല എന്ന ദേശത്ത് പ്രതിഷ്ഠിച്ചു വസിച്ചരുളുന്ന ദേവിയാണല്ലോ 'മണ്ണന്തലദേവി'. മണ്ണ് എന്ന പദത്തിന് 'ജഡം' എന്നർഥം. 'തല' എന്നതിന് അഗ്രത്തിൽ ആശ്രയമായി വർത്തിക്കുന്നത് എന്നും താൽപ്പര്യം. അങ്ങനെ ജഡപ്രപഞ്ചത്തിനു മുഴുവൻ ആശ്രയമായി വർത്തിക്കുന്ന ബ്രഹ്മശക്തിയായതുകൊണ്ടും 'മണ്ണന്തലദേവി' എന്ന പേര് അന്വർഥമാണ്. സ്ഥലത്തിനു പ്രാധാന്യം നൽകി ദേവിക്കു നൽകിയ പേര് താത്ത്വികമായും തികച്ചും അർഥവത്തായിത്തീർന്നു. ആശ്ചര്യമെന്നല്ലാതെ എന്തു പറയാൻ?

## ദേവിയും ബ്രഹ്മവും

ആത്മാനന്ദാനുഭവത്തിനും ബ്രഹ്മസാക്ഷാത്കാരത്തിനും വേണ്ടിയാണു ദേവിയെ ഇഷ്ടദേവതയായി അംഗീകരിച്ചത്. ഇഷ്ടദേവതയെ സർവവ്യാപിയായ പരബ്രഹ്മത്തിന്റെ പ്രതീകമായി അംഗീകരിക്കണമെന്നാണു നിയമം. ലോകമെല്ലാം ജഡമാണ്. അതാണ് 'മന്നിൽ സമസ്തവും അടങ്ങും' എന്നു പറഞ്ഞിരിക്കുന്നത്. അങ്ങനെയുള്ള ലോകങ്ങളെ അവയുമായി ലേശവും ബന്ധപ്പെടാതെ സാക്ഷിരൂപത്തിൽ സന്നിധാനം ചെയ്തുകൊണ്ടാണ് ശക്തിയെ ഇളക്കിവിട്ട് പരമാത്മാവ് സൃഷ്ടിച്ച് രക്ഷിച്ചു സംഹരിക്കുന്നത്. ഒരു നാടകത്തിലെ വിളക്കുപോലെയാണ് പ്രപഞ്ചപ്രവർത്തനത്തിൽ പരമാത്മാവ്. നാടകരംഗത്തുവരുന്ന എല്ലാ വേഷങ്ങളെയും അതാതിന്റെ രൂപത്തിൽ വിളക്കു പ്രകാശിപ്പിക്കുന്നു. എന്നാൽ വേഷങ്ങളുടെ ഗുണങ്ങളുമായോ ദോഷങ്ങളുമായോ വിളക്ക് ലേശവും ബന്ധിച്ചുപോകുന്നില്ല. അതുപോലെ പ്രപഞ്ചനാടകത്തിൽ ശക്തി ഉണ്ടാക്കിയഴിക്കുന്ന ദൃശ്യങ്ങളെ അവയുമായി അല്പവും ബന്ധിച്ചു പോകാതെ പ്രകാശിപ്പിക്കുക മാത്രമാണ് സച്ചിദാനന്ദസ്വരൂപനായ പരമാത്മാവിന്റെ ജോലി. എത്രയെത്ര ലോകങ്ങളുണ്ടായി മറഞ്ഞാലും വികാരമോ കളങ്കമോ പറ്റാതെ സനാതനമായി വിളങ്ങുന്ന സത്യമാണ് പരമാത്മാവെന്ന് താൽപ്പര്യം. ഇക്കാര്യമാണ് 'അതിന്നുമേൽ നിന്നെണ്ണിക്കഴിക്കുമൊരു ദൈവതം' എന്ന ഭാഗംകൊണ്ട് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്. എണ്ണിക്കഴിക്കുക എന്നു പറഞ്ഞാൽ 'ഒരു പറ്റലും കൂടാതെ നോക്കിനിന്ന് ജഡരൂപങ്ങളെ ഒന്നൊന്നായി തന്റെ മുമ്പിൽകൂടി കടന്നുപോകാൻ അനുവദിക്കുക' എന്നാണ് താൽപ്പര്യം. പരമാത്മാവിന്റെ ഈ സാക്ഷിസ്വരൂപമാണ് ഒരു ഭക്തൻ ഭാവനയിൽ അനുഭവിച്ചറിയേണ്ടത്. ദേഹമുൾപ്പെടെയുള്ള ജഡരൂപങ്ങൾ തന്റെ സാന്നിധ്യംകൊണ്ട് പ്രകാശിക്കുന്നു. എന്നല്ലാതെ തനിക്ക് അവയുമായി വേറെ യാതൊരു ബന്ധവുമില്ലെന്ന് ഭാവനചെയ്ത് ദേഹത്തിൽനിന്നും ആത്മാവിനെ വേർതിരിച്ച് അനുഭവിക്കാൻ യത്നിക്കേണ്ടതാണ്. അതിനായി ഇഷ്ടദേവതാരൂപിണിയായ ദേവിയിൽ പരബ്രഹ്മത്വം ഭാവനചെയ്ത് ഭജിക്കണമെന്നാണ് ഉപസംഹാരശ്ലോകത്തിന്റെ താൽപ്പര്യം.

ഭക്തിഭാവനിർഭരവും വേദാന്തസാരസംഗ്രഹവുമാണ് ഈ സ്തവം. ഗുരുദേവൻ മണ്ണന്തല ഒരു ദേവിപ്രതിഷ്ഠ നടത്താനും ദിവ്യമായ ഈ സ്തവം രചിക്കാനും ഇടയായത് ആ സ്ഥലവാസികളുടെ അപൂർവമായ പൂർവപുണ്യം കൊണ്ടു തന്നെയായിരിക്കണം. അവരുടെ പുണ്യം ലോകത്തിനാകെ ഉപകാരപ്രദമായി ഭവിക്കട്ടെ. അവതാരപുരുഷനായ ആ ആചാര്യന്റെയും അദ്ദേഹം പ്രതിഷ്ഠിച്ച ദിവ്യമൂർത്തിയായ അമ്മയുടെയും പാദങ്ങളിൽ ആയിരമായിരം സാഷ്ടാംഗനമസ്കാരം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 3

# ജനനീ നവരത്നമഞ്ജരി

1084 ചിങ്ങം 26–ാം തീയതി ഗുരുദേവൻെറ ജന്മനാൾ ദിവസം ശിവഗിരിയിൽ ശാരദാ മഠത്തിനു ശിലാസ്ഥാപനം നടത്തിയിട്ട് അവിടെ വച്ചുതന്നെ രചിച്ചതാണ് പ്രസ്തുത കൃതി. "യോഗാനുഭവങ്ങളെല്ലാം പൂർത്തിയായി ജ്ഞാനദാർഢ്യം വന്നശേഷമാണിതിൻെറ രചനയെന്നു കൃതിതന്നെ വിളിച്ചറിയിക്കുന്നു. പേരുകൊണ്ടു ദേവീസ്തുതിയാണെന്നു തോന്നാമെങ്കിലും ഉജ്ജ്വലമായ ഒരദ്വൈത വേദാന്തകൃതിയാണ് "ജനനീ നവരത്നമഞ്ജരി." വാഗ്ദേവത നൃത്തം വച്ചുനിൽക്കുന്ന ഈ കൃതി ഗുരുദേവൻെറ അതുല്യമായ കവിത്വശക്തിക്കു നിദർശനം കൂടിയാണ്. ജനനിക്കർപ്പിക്കുന്ന ഒൻപതു പദ്യരത്നങ്ങളടങ്ങുന്ന ഒരു പൂങ്കുല എന്ന അർത്ഥത്തിലാണ് "ജനനീനവരത്നമഞ്ജരിയെന്നുപേരു" നൽകപ്പെട്ടിരിക്കുന്നത്.

അചഞ്ചലവും അഖണ്ഡബോധസ്വരൂപവുമായ പരമാത്മാവിൽ ശക്തി സ്പന്ദിച്ചുയരുന്നതോടെയാണ് ഒന്നൊന്നായി പ്രപഞ്ചദൃശ്യങ്ങൾ ആവിർഭവിക്കുന്നത്. ഈ ശക്തി അവിദ്യയെന്നും വിദ്യയെന്നും രണ്ടായി പിരിയുന്നു. പലതുകാട്ടി ഭ്രമിപ്പിക്കുന്ന ശക്തിയാണ് അവിദ്യ. എല്ലായിടത്തും അഖണ്ഡസത്യത്തെക്കാട്ടിത്തന്നു സുഖിപ്പിക്കുന്ന ശക്തിയാണു വിദ്യ. വിദ്യാശക്തി തന്നെയാണിവിടത്തെ ജനനി. ഈ ജനനിയുടെ തേജോമയവും അനുഭവ മധുരവുമായ ചിത്രമാണു പ്രസ്തുത കൃതി. ഈ കൃതി വായിച്ചു മനനം ചെയ്യുന്നവർക്ക് ശിവശക്ത്യൈക്യരൂപമായ സത്യാനുഭവത്തിൻെറ രഹസ്യം തെളിഞ്ഞുകിട്ടുന്നതാണ്.

ഒന്നായമാമതിയിൽ നിന്നായിരം ത്രിപുടി–
വന്നാശു തന്മതി മറ–
ന്നന്നാദിയിൽ പ്രിയമുയർന്നാടലാം കടലി–
ലൊന്നായി വീണുവലയും
എന്നാശയം ഗതിപെറും നാദഭൂമിയില–
മർന്നാവിരാഭ പടരും
ചിന്നാഭിയിൽ ത്രിപുടിയെന്നാണറും പടി
കലർന്നാറിടുന്നു ജനനീ! 1

ഇല്ലാതമായയിടുമുല്ലാസമൊന്നുമറി-
        വല്ലാതയില്ലനിലനും
കല്ലാഴിയും കനലുമല്ലാതെ ശൂന്യമതു-
        മെല്ലാമൊരാദിയറിവാം,
തല്ലാഘവം പറകിലില്ലാരണം ക്രിയകൾ
        മല്ലാടുകില്ല മതിയീ-
സല്ലാഭമൊന്നു മതിയെല്ലാവരും തിരയു-
        മുല്ലാഘബോധജനനീ! 2

ഉണ്ടായി മാറുമറിവുണ്ടായി മുന്നമിതു
        കണ്ടാടുമംഗമകവും
കൊണ്ടായിരം തരമിരുണ്ടാശയം പ്രതിചു-
        രുണ്ടാമഹസ്സിൽമറയും
കണ്ടാലുമീനിലയിലുണ്ടാകയില്ലറിവ-
        ഖണ്ഡാനുഭൂതിയിലെഴും
തണ്ടാരിൽ വീണുമധുവുണ്ടാരമിക്കുമൊരു
        വണ്ടാണുസൂരി സുകൃതീ. 3

ആരായുകിൽ തിരകൾ നീരായിടുന്നു, ഫണി
        നാരായിടുന്നു, കുടവും
പാരായിടുന്നതിനു നേരായിടുന്നുലക-
        മോരായ്കിലുണ്ടഖിലവും
വേരായ നിൻകഴലിലാരാധനം തരണ-
        മാരാലിതിന്നൊരു വരം
നേരായിവന്നിടുക വേറാരുമില്ല ഗതി
        ഹേ! രാജയോഗജനനീ. 4

മേലായമൂലമതിയാലാവൃതം ജനനി !
        നീലാസ്യമാടിവിടുമീ-
കീലാലവായ്വനല കോലാഹലം ഭുവന-
        മാലാപമാത്രമഖിലം;
കാലാദിയായ മൃദുനൂലാലെ നെയ്യുമൊരു
        ലീലാപടംഭവതിമെയ്-
മേലാകെ മൂടുമതിനാലാരുമുള്ളതറി
        വീലാഗമാന്തനിലയേ! 5

മീനായതും ഭവതി മാനായതും ജനനി !
        നീ നാഗവും നഗഖഗം-
താനായതും ധര നദീനാരിയും നരനു-
        മാ നാകവും നരകവും-

നീ നാമരൂപമതിൽ നാനാവിധപ്രകൃതി
　　മാനായി നിന്നറിയു മീ
ഞാനായതും ഭവതി ഹേ നാദരൂപിണിയ-
　　ഹോ! നാടകം നിഖിലവും. 6

എൻപാപമെയ്‌വതിനൊരമ്പായിടുന്നറിവു-
　　നിൻ പാദതാരിലെഴുമെ-
ന്നൻപാണുമൗർവിയൊരിരുമ്പാംമനം ധനുര-
　　ഹംഭാവിയാണു വിജയീ
അംബാ! തരുന്നുവിജയം പാപപങ്കിലമ-
　　ഹംഭാനമാകുമതിനാൽ
വൻഭാരമാർന്നതനുവും ഭാനമാമുലക-
　　വും ഭാനമാകുമഖിലം 7

സത്തായിനിന്നുപരി ചിത്തായി രണ്ടു-
　　മൊരു മുത്തായി മൂന്നുമറിയും
ഹൃത്തായി നിന്നതിനു വിത്തായി വിണ്ണോടുമ-
　　രുത്തായി ദൃഷ്ടി മുതലായ്
കൊത്തായിടും വിഷയവിസ്താരമന്നമതി-
　　നത്താവുമായി വിലസും
സിദ്ധാനുഭൂതിയിലുമെത്താതെയാമതിമ-
　　ഹത്തായിടും ജനനി നീ 8

ഭൂവാദി ഭൂതമതിനാവാസമില്ല വെറു-
　　മാഭാസമാമിതറിവി-
ന്നാഭാവിശേഷമിതിനാവാസമിങ്ങുലകി-
　　ലാപാദിതം ഭവതിയാൽ
നാവാദി തൻവിഷയിതാവാസമററഭവ-
　　ദാവാസമാകെവിലസും
ദ്യോവാണതിൻെറ മഹിമാവാരറിഞ്ഞു ജന
　　നീ! വാഴ്ത്തുവാനുമരുതേ. 9

## വ്യാഖ്യാനം

### ആരാണീ ജനനി ?

അജ്ഞാനത്തിൻെറ മൂടുപടം പേറിക്കൊണ്ടാണ് മനുഷ്യ ജീവിതം ആരംഭിച്ചതുതന്നെ. താനാരാണ്? എവിടെനിന്നു വന്നു? എങ്ങോട്ടു പോകുന്നു? ഈ ജീവിതത്തിൻെറ പരമമായ ഉദ്ദേശമെന്ത്? അവനവനെക്കുറിച്ചുതന്നെ

ഉത്തരം കിട്ടാത്ത ഒട്ടേറെ ചോദ്യങ്ങൾ മനുഷ്യമനസ്സിനെ വ്യാകുലപ്പെടുത്തി. അനന്തവും അത്ഭുതവുമായ പ്രപഞ്ചത്തെക്കുറിച്ചാണെങ്കിൽ ഒരു പിടിയുമില്ലാതെ അവൻ കുഴങ്ങി. സ്വാഭാവികമായി ഉയർന്ന ഈ വ്യാകുലത യാണ് മനുഷ്യനെ സത്യജിജ്ഞാസുവാക്കിത്തീർത്തത്. സത്യത്തെയൊന്നും അന്വേഷിച്ചിട്ടു കാര്യമില്ല. ഇപ്പോൾ കഴിയുന്നതു പോലെയൊക്കെ കഴിഞ്ഞുകൂടിയാൽ മതി എന്നു ചിലർ പറയാറുണ്ട്. അവർ മനുഷ്യത്വത്തിൻെറ പ്രത്യേകതയായ വിവേകശക്തിയെ കളഞ്ഞു കുളിച്ചിട്ട് അവിവേകത്തിൻേറ തായ മൃഗജീവിതത്തെ പുൽകാൻ കൊതിക്കുന്ന വരാണെന്നറിയേണ്ടതാണ്. സത്യാന്വേഷണപഥത്തിൽ മുന്നോട്ടു നീങ്ങിയതോടുകൂടി ഭാരതീയരായ ചിന്തകന്മാർക്ക് ഒരു കാര്യം സംശയലേശമെന്യേ ബോധ്യപ്പെട്ടു. ഈ പ്രപഞ്ചം അനന്തവും അനിർവചനീയവുമാണ്. പ്രപഞ്ചത്തെ പുറമേ നോക്കി പഠിച്ചിട്ട് ഒരിക്കലും സത്യം കണ്ടെത്താൻ കഴിയുന്നതല്ല. ആദ്യമായി സത്യത്തെ അന്വേ ഷിക്കേണ്ടതും കണ്ടെത്തേണ്ടതും അവനവൻെറ ഉള്ളിൽത്തന്നെയാണ്. തന്നെക്കുറിച്ചുള്ള രഹസ്യമറിയാതെ പ്രപഞ്ചത്തിൻെറ രഹസ്യം തിരയുന്നതു വിഡ്ഢിത്തമാണ്. ഇക്കാര്യം തീരുമാനമായതോടെ ഭാരതീയരായ സത്യാ ന്വേഷികൾ അന്തർമുഖരായി സ്വന്തം വ്യക്തിത്വത്തെത്തന്നെ വിശകലനം ചെയ്ത് അന്വേഷണമാരംഭിച്ചു. സത്യാന്വേഷണമാർഗത്തിൽ ഭാരതീയ ചിന്തകന്മാരെപ്പോലെ നിർഭയരായി സഞ്ചരിച്ചിട്ടുള്ളവരെ ലോകചരിത്രത്തിൽ മററൊരിടത്തും കാണാൻ കിട്ടുന്നതല്ല. ത്യാഗവും തപസ്സുമാണ് സത്യാന്വേ ഷണത്തിനുള്ള ഉപായങ്ങളായി അവർ അംഗീകരിച്ചത്. സങ്കല്പഖചിതമായ സ്വന്തം മനസ്സിനെത്തന്നെ ധ്വംസിച്ചു കൊണ്ട് ജീവിതത്തിൻെറ മുഴുവൻ ഉജ്ജ്വലമായ നിത്യസത്യം അവർ കണ്ടെത്തി. ഇതവ്യക്തമായ ഒരു കാഴ്ച യായിരുന്നില്ല. പിൽക്കാലത്ത് അതേ സത്യംതന്നെകണ്ടെത്തിയവരെല്ലാം ആ കാഴ്ചയുടെ ഉജ്ജ്വലത വെളിപ്പെടുത്തിയിട്ടുണ്ട്. മഹത്തായ ത്യാഗവും തപസ്സുമനുഷ്ഠിച്ച് സത്യത്തെ തേടിപ്പിടിച്ച ആളാണല്ലോ ശ്രീ നാരായണ ഗുരുദേവൻ. അദ്ദേഹത്തിൻെറ വാക്കുകൾ ആ സത്യദർശനത്തെ വിവരിക്കുന്നതു നോക്കുക.–

*ഒരുപതിനായിരമാദിതേയരൊന്നായ്*
*വരുവതുപോലെ വരും വിവേകവൃത്തി*
*അറിവിനെ മൂടുമനിത്യമായയാമീ*
*യിരുളിനെയീർന്നെഴുമാദിസൂര്യനത്രേ* ആത്മോ.ശ. 35

ത്യാഗത്തിലും തപസ്സിലും കൂടി സത്യത്തെ അന്വേഷിക്കുന്നയാളിനു പതിനായിരം സൂര്യന്മാർ ഉദിച്ചുയരുന്നതുപോലെ വിവേകശക്തി ലഭ്യമാകും. മായാനിർമിതമായ അജ്ഞാനാവരണത്തെ അതു പൊളിച്ചു മാറ്റും. അതോടെ പ്രപഞ്ചത്തെ മുഴുവൻ പ്രകാശിപ്പിക്കുന്ന ആദിസൂര്യൻ അറിയപ്പെടുകയും ചെയ്യും. ഇങ്ങനെ വെളിവാകുന്ന ആദിസൂര്യനെയാണ് വേദാന്തി പരമാത്മ സത്തയെന്നു പേരിട്ടിരിക്കുന്നത്.

പരമാത്മസത്തയുടെ സ്വരൂപമെന്താണ്? ഭാരതീയ സത്യാന്വേഷികൾ നേരിട്ടനുഭവിച്ചറിഞ്ഞുകൊണ്ട് ആ സത്യസ്വരൂപം വിവരിച്ചിട്ടുണ്ട്. പരമാത്മാവ് സച്ചിദാനന്ദസ്വരൂപനാണ്. ശുദ്ധസത്ത, ശുദ്ധജ്ഞാനം, ശുദ്ധാനന്ദം ഇവ ഏകീഭവിച്ച് ഘനീഭവിച്ചതാണ് പരമാത്മാവ്. ഇതേ അർത്ഥത്തിൽതന്നെ ഉപനിഷത്തുകൾ പലപ്പോഴും ശുദ്ധസത്തയെന്നും, ശുദ്ധജ്ഞാനമെന്നും, ശുദ്ധാനന്ദമെന്നും ഒക്കെ പരമാത്മാവിനെ വിവരിക്കാറുണ്ട്. ഇവയിൽ ഏതിനെ പ്രത്യേകം പറഞ്ഞാലും സത്താജ്ഞാനാനന്ദങ്ങൾ ഏകീഭവിച്ച അവസ്ഥയെ അതർഥമാക്കുന്നുവെന്നറിയേണ്ടതാണ്. ഇവയിലൊന്ന് മറ്റു രണ്ടിനേയും ഏകീഭവിപ്പിക്കാതെ ഒരിക്കലും അറിയപ്പെടുകയില്ല. ഇക്കാരണത്താൽ തന്നെ ശ്രീനാരായണഗുരുദേവൻ 'ആത്മോപദേശശതക'ത്തിലും 'ജനനീനവ രത്ന മഞ്ജരി'യിലുമെല്ലാം പരമാത്മാവിനെ 'അറിവ്' എന്ന പേരു ചൊല്ലിയാണ് വിളിക്കാറ്. ഈ 'അറിവ്' സച്ചിദാനന്ദസ്വരൂപമായ പരമാത്മാ വല്ലാതെ മറ്റൊന്നുമല്ല.

സച്ചിദാനന്ദങ്ങളുടെ അചഞ്ചലവും നിർവ്വികാരവുമായ അദ്വയഭാവമാണ് പരമാത്മാവ്. സകല ജഗത്തും ഈ പരമാത്മസത്തയിൽ നിന്നും പൊന്തിയ കാര്യരൂപങ്ങളാണ്. അവയെല്ലാം നിലനിൽക്കുന്നതും ഒടുവിൽലയിക്കുന്നതും ജ്ഞാനസ്വരൂപമായ ആ ആനന്ദസത്തയിൽതന്നെ. പരമാത്മസത്ത നിർവി കാരവും അചഞ്ചലവുമാണെങ്കിൽ ചലനാത്മകങ്ങളും വികാരാത്മകങ്ങളുമായ പ്രപഞ്ച ദൃശ്യങ്ങൾ അതിൽ എങ്ങനെ ആവിർഭവിച്ച് നിലനിന്നു ലയിക്കുന്നു? ഇതിന്നുത്തരമായിട്ടാണ് വേദാന്തി പരമാത്മശക്തിയായ മായയെ അംഗീകരി ക്കുന്നത്. അചഞ്ചലമായ ആത്മസത്തയിൽ മായാശക്തി സ്പന്ദിച്ചുയരുന്ന തോടെയാണ് ഒന്നൊന്നായി പ്രപഞ്ചദൃശ്യങ്ങൾ ആവിർഭവിക്കുന്നത്. മായ യുടെ ഈ പ്രവർത്തനങ്ങൾ അധിഷ്ഠാന സത്തയുടെ നിർവ്വികാരതയ്ക്കോ അചഞ്ചലതയ്ക്കോ അദ്വയ ഭാവത്തിനോ യാതൊരു കേടും വരുത്തുന്നുമില്ല. ശക്തിസ്പന്ദനവും കാര്യരൂപങ്ങളുടെ ആവിർഭാവവും സത്യദർശികൾ ഊഹിച്ചുണ്ടാക്കിയതല്ല. മനസ്സിനെ സത്യസ്വരൂപത്തിൽ ഏകാഗ്രപ്പെടുത്തു ന്നതോടെ സർവ്വത്ര പരന്നു വ്യാപിക്കുന്ന ഒരു ശക്തിയുടെ പ്രവാഹം ഉള്ളിൽ നിന്നും ഉണ്ടാകുന്നതായും ക്രമേണ ആ ശക്തിയും നിർവികാരമായ ആത്മ സത്തയിൽ അലിഞ്ഞുചേർന്നു അചഞ്ചലമായ സത്യസ്വരൂപം അനാവൃത മാകുന്നതായും അവർ കണ്ടു. ഈ ദർശനം അനുഭൂതിയുടെ ആസ്വാദ്യത യോടെ അറിയണമെങ്കിൽ ശ്രീഗുരുദേവന്റെ തന്നെ *കുണ്ഡലിനിപ്പാട്ട്* ശ്രദ്ധിച്ചുപഠിച്ചു നോക്കുക. ശക്തി ശക്തനിൽ ലയിക്കുന്നതോടെ ശക്തി കാര്യങ്ങളായ പ്രപഞ്ചദൃശ്യങ്ങളെല്ലാം മാഞ്ഞുമറയുന്നതായും ബോധ്യപ്പെട്ടു. നിർവ്വികല്പസമാധി അഥവാ അസ്പർശയോഗമെന്നു വിളിക്കുന്ന സാക്ഷാ ത്കാരദശയിലാണിതു സംഭവിക്കുക. ഇവിടെ ചിത്തം പൂർണമായും സമനില യിലെത്തി സത്യസ്വരൂപമായി വിലസുന്നു. ഈ സാക്ഷാത്കാരദശയെ അനുഭവിച്ചറിഞ്ഞിട്ടുള്ളവരെക്കുറിച്ച് ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക :–

*ഇഹൈവതൈർജ്ജിതഃ സർഗ്ഗോ*
*യേഷാം സാമ്യേ സ്ഥിതം മനഃ*
*നിർദ്ദോഷം ഹി സമംബ്രഹ്മ*
*തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ* — *ഭഗ.ഗീ.5–19*

ചിത്തം പൂർണമായും സമനിലയെ പ്രാപിച്ചവർ ഇവിടെത്തന്നെ സൃഷ്ടിയെ ജയിക്കുന്നു. കളങ്കം സ്പർശിക്കാത്തതും സമാവസ്ഥയിൽ സ്ഥിതിചെയ്യുന്നതുമാണ് ബ്രഹ്മസത്ത. അതുകൊണ്ട് അവർ സദാ ബ്രഹ്മസ്വരൂപത്തിൽ തന്നെ വർത്തിക്കുന്നു. അപ്പോൾ ധ്യാനമനന ങ്ങളിലേർപ്പെടുന്ന ഒരു സത്യാന്വേഷിയുടെ ചിത്തം ശക്തിയിൽ ലയിച്ചു പൂർണസമാവസ്ഥയിലുള്ള അദ്വയ ബ്രഹ്മസത്തയിൽ എത്തിച്ചേരുന്നു. അവിടെ ശക്തനും ശക്തിയും ഒന്നായിത്തീരുന്നു. ഈ സാക്ഷാത് കാരസ്ഥിതിയിൽനിന്നും ശക്തി സ്പന്ദിച്ചു പുറത്തേയ്ക്കു വന്നാൽ ബുദ്ധിയും, മനസ്സും, ഇന്ദ്രിയങ്ങളും ശരീരങ്ങളും ഒന്നൊന്നായി വീണ്ടും ആവിർഭവി ക്കുന്നതായും ഭാരതീയസത്യാന്വേഷികൾക്കു വെളിപ്പെട്ടു. ശക്തി സമനിലയെ ഭേദിച്ചുകൊണ്ട് സൂക്ഷ്മങ്ങളും സ്ഥൂലങ്ങളുമായ അനേകം ദൃശ്യങ്ങളെ ഉളവാക്കിക്കൊണ്ടു മുന്നോട്ടു നീങ്ങുന്ന വിഷമാവസ്ഥയാണിത്. ചുരുക്ക ത്തിൽ പരമാത്മസത്തയിൽനിന്നും പൊന്തുന്ന ശക്തിയുടെ കർമ്മചലനങ്ങൾ രണ്ടുതരത്തിലാണ്. പൊന്തിവന്ന് സ്പന്ദനവേഗത വർദ്ധിപ്പിച്ചുകൊണ്ട് ശക്തി മുന്നോട്ടു നീങ്ങിയാൽ അനന്തകോടി വസ്തു ദൃശ്യങ്ങളുളവാക്കി പ്രജ്ഞയെ അവയിലകപ്പെടുത്തി ഒരെത്തും പിടിയും കിട്ടാതെ വിഷമിപ്പിക്കും. നേരേമറിച്ച് ശക്തി സ്പന്ദനവേഗത കുറച്ച് തന്റെ ഉൽപത്തിസ്ഥാനത്തേയ്ക്ക് തിരിച്ചു മടങ്ങുകയാണെങ്കിൽ എല്ലാ ദൃശ്യങ്ങളിലും നിറഞ്ഞു തിങ്ങുന്ന സത്യസ്വരൂപത്തെ കാണിച്ചുതന്നുകൊണ്ട് സ്വയം ശക്തനിൽ ലയിച്ചേകീഭവിച്ച് ദൃശ്യരഹിതമായ അദ്വയസത്തയെ അനാ വൃതമാക്കും. ഭാരതീയരായ സത്യാന്വേഷികൾ ശക്തിചലനത്തിന്റെ ഈ രഹസ്യം തിരിച്ചും മറിച്ചും പരീക്ഷിച്ചുറപ്പിച്ചിട്ടുള്ളവരാണ്. ഈ പരീക്ഷ ണത്തിൽ വ്യക്തമായും വിജയം വരിച്ച ഒരു സത്യനിഷ്ഠനെന്ന നിലയിൽ ശക്തിചലന രഹസ്യം ഗുരുദേവൻ *ആത്മോപദേശ ശതക*ത്തിൽ വ്യക്തമാക്കുന്നതു നോക്കുക:–

*അറിവിനു ശക്തിയനന്തമുണ്ടി; തെല്ലാ–*
*മറുതിയിടാം 'സമ' 'യന്യ' യെന്നിവണ്ണം*
*ഇരുപിരിവായ് ഇതിലന്യസാമ്യമാർന്നു–*
*ള്ളുരുവിലമർന്നു തെളിഞ്ഞുണർന്നിടേണം.* — *ആത്മോ. ശ. 36*

അറിവ് എന്നു ഗുരുദേവൻ പറഞ്ഞിരിക്കുന്നത് അദ്വയമായ പരമാത്മ സത്തയെത്തന്നെയാണ്. പരമാത്മസത്തയിൽ അനന്തശക്തി ഒളിഞ്ഞു കിടപ്പുണ്ട്.എങ്കിലും ഈ ശക്തിയെ നമുക്ക് സമയെന്നും അന്യയെന്നും രണ്ടായി തരംതിരിക്കാം. ഇവയിൽ അന്യ സമയിൽ അലിഞ്ഞുചേർന്ന് വ്യക്തമായ സത്യബോധം നേടി ഉണരേണ്ടതാണ്. സമയുടെയും അന്യ യുടെയും സ്വരൂപവും ഗുരുദേവൻ തന്നെ ഇങ്ങനെ വ്യക്തമാക്കുന്നു.–

*പലവിധമായറിയുന്നതന്യയൊന്നായ്*
*വിലസുവതാംസമ, യെന്നു മേലിലോതും*
*നിലയെയറിഞ്ഞു, നിവർന്നു, സാമ്യമേലും*
*കലയിലലിഞ്ഞു കലർന്നിരുന്നിടേണം* *ആത്മോ. ശ. 38*

പലപല ദൃശ്യങ്ങളെ കാട്ടിത്തന്നു അറിവിനെ അനേകമായി വേർപെടു ത്തിയപോലെ കാട്ടുകയാണ് അന്യ ചെയ്യുന്നത്. സമയാകട്ടെ ഒരേസത്യസ്വരൂ പത്തെത്തന്നെ സർവ്വത്ര കാണിച്ചുതരുന്നു. മേൽ പ്രതിപാദിക്കാൻ പോകുന്ന ആ അദ്വയസത്യസാക്ഷാത്കാരനില നല്ലവണ്ണം ധരിച്ച് സമസ്വരൂപമായ സത്യകലയിൽ അലിഞ്ഞുചേർന്ന് അതായി സ്ഥിതിചെയ്യേണ്ടതാണ്. ഗുരുദേവൻ ഇങ്ങനെ വിവരിച്ച ഈ ശക്തികളിൽ അന്യയെ അവിദ്യയെന്നും സമയെ വിദ്യയെന്നും മറ്റു വേദാന്തശാസ്ത്ര ഗ്രന്ഥങ്ങൾ വിവരിക്കുന്നു. കഠോപനിഷത്ത് അന്യയെ പ്രേയസ്സെന്നും സമയെ ശ്രേയസ്സെന്നും വർണ്ണി ക്കുന്നു. ഗീത അന്യയെ ആസുരീസമ്പത്തെന്നും സമയെ ദൈവീസമ്പ ത്തെന്നും ചിത്രീകരിക്കുന്നു. ശക്തിയുടെ ആസു രീസമ്പത്തിനെ അഥവാ അന്യയെ കൈവെടിഞ്ഞ് ദൈവീസമ്പത്തിനെ അഥവാ സമയെ ദൃഢമായി സമാശ്രയിക്കാൻ ധീരന്മാരായ വിവേ കികൾക്കുമാത്രമേ സാദ്ധ്യമാവൂ. ഗുരുദേവൻ തന്നെ പറയുന്നതു നോക്കുക.-

*വിഷമതയാർന്നെഴുമന്യ വെന്നുകൊൾവാൻ*
*വിഷമമഖണ്ഡ വിവേകശക്തിയെന്യേ;*
*വിഷമയെ വെന്നതിനാൽ വിവേകമാകും*
*വിഷയവിരോധിനിയോടണഞ്ഞിടേണം* *ആത്മോ. ശ. 37*

നിരന്തരം വസ്തുപ്രതിഭാസങ്ങളുളവാക്കി അവയുടെ പിന്നാലെ പ്രജ്ഞയെ പായിച്ചുകൊണ്ടിരിക്കുകയാണ് അന്യയുടെ ജോലി. പ്രജ്ഞയെ ഇപ്രകാരം വിഷമദൃശ്യങ്ങളിലകപ്പെടുത്തി ക്ളേശിപ്പിക്കുന്ന അന്യയെ ജയിക്കുകയെളുപ്പമല്ല. വിജയം എളുപ്പമല്ലെന്നുകരുതി പിൻമാറുന്നതി ന്നർഥവുമില്ല. അന്യയെ ജയിക്കാൻ പ്രയത്നമില്ലെന്നു വന്നാൽ കൂടുതൽ കൂടുതൽ വിഷമതയിലേക്ക് പതിക്കേണ്ടിവരും. അതുകൊണ്ട് നിരന്തരമുള്ള വിഷയാഭിനിവേശത്തെ തടഞ്ഞ് സത്യത്തോടടുപ്പിക്കുന്ന സമസ്വരൂ പിണിയായ വിദ്യയെ സമാശ്രയിക്കുക തന്നെ വേണം. വിദ്യയെ സമാശ്രയിച്ച് വിവേകംകൊണ്ട് വിഷമ കാരിണിയായ അന്യയെ ജയിക്കണം. ഇതാണ് ജീവിത ലക്ഷ്യം. ഇപ്രകാരം ആശ്രയിക്കപ്പെടേണ്ട സമസ്വരൂപിണിയായ വിദ്യാ ശക്തിതന്നെയാണ് *ജനനീനവരത്നമഞ്ജരിയിലെ* ജനനി. മായാ ശക്തിയുടെ ദ്വിമുഖ പ്രവർത്തനങ്ങളും പ്രസ്തുത കൃതിയിൽ പരാമർശിക്കപ്പെടുന്നു ണ്ടെങ്കിലും ആശ്രയസ്ഥാനമായി പാടിപ്പുകഴ്ത്തപ്പെടുന്നത് വിദ്യാരൂ പിണി യായ ജനനിയാണെ ന്നറിയേണ്ടതാണ്. ഈ ജനനിയെ സമാശ്രയിക്കുന്നവർ നിത്യവും അമൃതസ്വരൂപവുമായ സത്യ ത്തിലെത്തുമെന്നുള്ളതുകൊണ്ടാണ് ആ അമ്മയെ പാടിപ്പുകഴ്ത്താൻ ഗുരുദേവൻ ആവശ്യപ്പെടുന്നത്. ജനനി യെക്കുറിച്ച് കൂടുതലായറിയണമെങ്കിൽ ഗുരുദേവന്റെ *ദർശനമാലയിലെ*

മായാദർശനവും *ആത്മോപദേശശതക*വും വായിക്കുക. ജനനിക്കു ചാർത്താൻ ഒൻപതു രത്നങ്ങൾ കൂട്ടിയിണക്കിയുണ്ടാക്കിയ ഒരു പൂക്കുലയായിട്ടാണ് ഗുരുദേവൻ തന്റെ ഈ കൃതിയെ കണക്കാക്കുന്നത്. അതുകൊണ്ടാണ് *ജനനീനവരത്നമഞ്ജരി* യെന്നു പേരിട്ടിരിക്കുന്നത്. ഭക്ത്യവനമ്രമായ ഭാവത്തോടെ നമുക്ക് ഒന്നാമത്തെ രത്നത്തെ സമീപിക്കാം.-

1 ഒന്നായമാമതിയിൽ നിന്നായിരം ത്രിപുടി-
വന്നാശു തന്മതി മറ-
ന്നന്നാദിയിൽ പ്രിയമുയർന്നാടലാം കടലി-
ലൊന്നായി വീണുവലയും
എന്നാശയം ഗതിപെറും നാദഭൂമിയില-
മർന്നാവിരാഭപടരും
ചിന്നാഭിയിൽ ത്രിപുടിയെന്നാണറും പടി-
കലർന്നാറിടുന്നു ജനനീ!

മാമതി - മഹാബുദ്ധി അഥവാ മഹാജ്ഞാനം; ഒന്നായമാമതി - അദ്വയമായ പരമാത്മസത്ത; ത്രിപുടി - ഒരേജ്ഞാനത്തിന്റെ മൂന്നു പുടങ്ങൾ അഥവാ വശങ്ങൾ; അറിയുന്നവൻ, അറിയപ്പെടുന്ന വസ്തു, അറിവ് (ജ്ഞാതാവ്, ജ്ഞേയം, ജ്ഞാനം) അല്ലെങ്കിൽ അനുഭവിക്കുന്നയാൾ, അനുഭവിക്കപ്പെടുന്ന വസ്തു, അനുഭവം (ഭോക്താവ്, ഭോഗ്യം, ഭോഗം) ഇവ മൂന്നും ജ്ഞാനസ്വരൂപമായ പരമാത്മസത്തയുടെ ഭിന്നവശങ്ങൾ മാത്രമാണ്. അതുകൊണ്ടിവയെ ഒരുമിച്ച് ത്രിപുടിയെന്നു വിളിക്കുന്നു.

തന്മതി മറന്ന് - തന്റെ യഥാർഥസ്വരൂപം വിസ്മരിച്ച്;. അന്നം - ജഡം; അന്നാദിയിൽ പ്രിയമുയർന്ന് - ജഡദൃശ്യങ്ങളിൽ കൗതുകം തോന്നി; ആടലാംകടല് - ക്ളേശപൂർണ്ണമായ സംസാരസമുദ്രം; ഒന്നായിവീണ് - ആകെ മുങ്ങി; ആശയം - ഹൃദയം; ഗതിപെറുന്ന - ലക്ഷ്യത്തെ കാണിച്ചുതരുന്ന; നാദഭൂമി - യോഗിയുടെ ഉള്ളിൽ പൊന്തുന്ന അനാഹത ധ്വനിമണ്ഡലം, അല്ലെങ്കിൽ ഓംകാരം; ആവിരാഭ - തെളിഞ്ഞു പൊന്തുന്ന പ്രകാശം; ചിന്നാഭി - ജ്ഞാനകേന്ദ്രം.; അറുംപടി - അസ്തമിക്കുമാറ്; ആറിടുന്നു - ശാന്തമാകുന്നു.

അദ്വയമായ പരമാത്മസത്തയിൽ ആയിരക്കണക്കിന് ജ്ഞാതൃജ്ഞേയജ്ഞാനരൂപങ്ങൾ വേർപെട്ടു പൊന്തിയതോടെ സൃഷ്ടിയാരംഭിച്ചു. അതോടെ അദ്വയജ്ഞാനസ്വരൂപമാണെന്നുള്ള തന്റെ യഥാർഥസ്ഥിതി ആത്മാവ് വിസ്മരിച്ചു.സ്വരൂപവിസ്മരണം വന്നതോടു കൂടി ജഡദൃശ്യങ്ങളിൽ കൗതുകം വളർന്നു. അതിന്റെ ഫലമായി ക്ളേശം നിറഞ്ഞ സംസാരസമുദ്രത്തിൽ തലവരെ മുങ്ങി വലയാനിടയായി. അങ്ങനെയുള്ള എന്റെ ഹൃദയത്തിന്ന് സത്യസ്വരൂപത്തെക്കാണിച്ചുതരുന്ന നാദഭൂമിയിൽ അലിഞ്ഞുചേർന്ന് പ്രപഞ്ചത്തിന്റെ കേന്ദ്രസ്ഥാനമായ ജ്ഞാനസത്തയിൽ ത്രിപുടിയെല്ലാമസ്തമിച്ച് ഏകീഭവിക്കാൻ, അല്ലയോ അമ്മേ, എന്നാണു ഭാഗ്യമുണ്ടാവുക.

ആദ്യത്തെ ശ്ലോകത്തിൽ തന്നെ ഗുരുദേവൻ ബന്ധത്തിൻേറയും മോക്ഷത്തിൻേറയും രഹസ്യം ആകർഷകമാംവണ്ണം വിശദമാക്കിയിരിക്കുന്നു. *ഛാന്ദോഗ്യോപനിഷത്തി*ലെ ആറാമധ്യായം ആരംഭിക്കുന്നത് പിതാവായ ഉദ്ദാലകൻേറയും പുത്രനായ ശ്വേതകേതുവിൻേറയും കഥയോടുകൂടിയാണ്. അച്ഛൻ മകനെ ഗുരുകുലത്തിൽ പഠിക്കാനയച്ചു. പന്ത്രണ്ടാമത്തെ വയസ്സിൽ പഠിക്കാൻപോയ മകൻ എല്ലാ വേദങ്ങളും പഠിച്ചുപൂർത്തിയാക്കിയിട്ട് ഇരുപത്തിനാലാം വയസ്സിൽ മടങ്ങിയെത്തി. മകൻെറ വരവ് അച്ഛൻ ആശ്രമ ത്തിലിരുന്നു കണ്ടു. ഗർവിഷ്ഠനും, അഹങ്കാരിയും അഭിമാ നിയുമായിട്ടാണ് പുത്രൻ വരുന്നതു കണ്ടത്. 'വിദ്യാഭ്യാസത്തിൻെറ ഫലമിതോ' എന്നു ചിന്തിച്ചു കൊണ്ടു പിതാവ് ചോദിച്ചു: "കുഞ്ഞേ, നീ ഗർവിഷ്ഠനായി കാണു ന്നുവല്ലോ, ഏതിനെക്കുറിച്ചു കേട്ടാൽ കേട്ടിട്ടി ല്ലാത്തതൊക്കെ കേൾക്കപ്പെട്ട തായിത്തീരുമോ; ഏതിനെക്കുറിച്ചു ചിന്തിച്ചാൽ ചിന്തിച്ചിട്ടില്ലാത്തതൊക്കെ ചിന്തിക്കപ്പെട്ടതായിത്തീരുമോ; ഏതിനെക്കുറിച്ചറിഞ്ഞാൽ അറിയാത്ത തൊക്കെ അറിയപ്പെട്ടതായിത്തീരുമോ അതിനെക്കുറിച്ചു നീ ഗുരുക്കന്മാരോടു ചോദിച്ചോ?"അച്ഛൻെറ ചോദ്യം പൂർണമായും മകനു പിടികിട്ടിയില്ല. പിതാവ് വീണ്ടും പറഞ്ഞു. "കുഞ്ഞേ, ഒരു മൺകട്ടയെ അതിൻെറ കഴിവുകളോടുകൂടി അറിഞ്ഞുകഴിഞ്ഞാൽ മൺമയമായ എല്ലാറ്റിനേയും മണ്ണിൻെറതന്നെ രൂപാന്തരങ്ങളായും അവയ്ക്കു നൽകപ്പെട്ടിരിക്കുന്ന വെറും പേരുകളായും അറിയാൻ ഒരു പ്രയാസവുമില്ല. പ്രത്യേകം പ്രത്യേകമുള്ള രൂപവും നാമവും തോന്നലാണെന്നും മണ്ണുമാത്രം ഉള്ളതാണെന്നും അറിയാൻ കഴിയുന്നു. സ്വർണത്തേയും ഇരുമ്പിനേയും സൂക്ഷ്മമായി അറിഞ്ഞാൽ സ്വർണവും ഇരുമ്പും കൊണ്ടുണ്ടാക്കിയിട്ടുള്ള വസതുക്കളുടേയും രഹസ്യം ഇതുപോലെ യറിയാൻ ഒരു വിഷമവുമില്ല". മകനായ ശ്വേതകേതു അറിയിച്ചു. "ഇക്കാര്യം ഗുരുക്കൻമാർ എനിക്കു പറഞ്ഞുതന്നിട്ടില്ല. അച്ഛൻ തന്നെ അതു പറഞ്ഞു തരണം." പിതാവു തുടർന്നു, "കുഞ്ഞേ, സൃഷ്ടിക്കുമുൻപ് അഖണ്ഡമായ ഒരു ബോധസത്ത മാത്ര മേയുണ്ടായിരുന്നുള്ളൂ. സൃഷ്ടിക്കുമുൻപ് ശൂന്യമാണുണ്ടാ യിരുന്നത്; അതിൽനിന്നും സത്തുണ്ടായിയെന്നു ചിലകൂട്ടർ പറയുന്നു. ഇതെങ്ങനെയാണ് ശരിപ്പെടുക? ഇല്ലായ്മയിൽ നിന്നും ഉണ്മ പൊന്തിവരാൻ പറ്റുമോ? അതുകൊണ്ട് കുഞ്ഞേ, അഖണ്ഡമായ ബോധസത്തതന്നെയാണ് സൃഷ്ടിക്കുമുമ്പുണ്ടായിരുന്നത്. അതു താൻ പലതാകട്ടെയെന്നു സങ്കല്പിച്ചു." ഇത്രയും വിവരിച്ചിട്ട് ശക്തിസങ്കല്പങ്ങൾ പടുത്തുയർത്തിയ പ്രപഞ്ചദൃശ്യ ങ്ങളെ ഓരോന്നായി ഉദ്ദാലകൻ ശ്വേതകേതുവിന് വിവരിച്ചുകൊടുത്തു. എന്നിട്ട് തുടർന്നു. 'കുഞ്ഞേ സൃഷ്ടിക്കുമുമ്പുണ്ടായിരുന്ന ഈ ബോധസത്ത അത്യന്തം സൂക്ഷ്മമാണ്. ഈ കാണുന്നത് മുഴുവൻ അതിൻെറ പ്രതിഭാസമാണ്. അതുകൊണ്ട് അതുതന്നെയാണ് ജഗത്തിൻെറ ആത്മാവ്. ശ്വേതകേതോ, നീയും അതുതന്നെയാണ്. ഒരു പരീക്ഷണശാലയിൽ ശാസ്ത്ര സിദ്ധാന്തങ്ങൾ പരീക്ഷിച്ചുറപ്പിക്കുന്നതുപ്പോലെ ഉദ്ദാലകൻ അനേകം പരീക്ഷണങ്ങളിൽകൂടി തൻെറ സിദ്ധാന്തത്തെ ശ്വേതകേതുവിനു തെളിയിച്ചുകൊടുക്കുകയും ചെയ്യുന്നു. ഗുരുദേവൻ ഒന്നാം പദ്യത്തിൽ 'ഒന്നായമാമതി'എന്നുപറയുന്നത്

സൃഷ്ടിക്കുമുൻപുണ്ടായിരുന്ന ഉദ്ദാലകൻ വിവരിച്ച ഈ അഖണ്ഡബോധ സത്തയെത്തന്നെയാണ്. അന്വേഷിച്ചിട്ടുള്ളവർക്കൊക്കെ സാക്ഷാത്കരിക്കാൻ കഴിഞ്ഞിട്ടുള്ളതാണീ സത്യം. ഗുരുദേവനും അതിനെ നേരിട്ടുകണ്ടുകൊണ്ടു തന്നെയാണ് വിവരിക്കുന്നതെന്ന് അദ്ദേഹത്തിൻെറ ഓരോ വാക്കും വിളിച്ചറിയിക്കുന്നു. സൃഷ്ടിക്കുമുൻപുണ്ടായിരുന്ന ബോധസത്ത 'താൻ പലതായി ഭവിക്കട്ടേ'യെന്ന് സങ്കൽപ്പിച്ചതോടുകൂടി ത്രിപുടീരൂപത്തിലുള്ള നിരവധി ദൃശ്യങ്ങൾ അതിൽ പൊന്തിവന്നു. അങ്ങനെ സൃഷ്ടി തുടങ്ങുകയായി. ഈ സൃഷ്ടിരഹസ്യമാണ് 'ആയിരം ത്രിപുടി വന്നു' എന്നു ഗുരുദേവൻ വിവരിക്കുന്നത്. ഈശ്വരസത്തയേയും സൃഷ്ടിരഹസ്യത്തേയും ഗുരുദേവൻ *ദർശനമാല*യിലെ ആദ്യത്തെ ശ്ലോകത്തിൽ വിവരിക്കുന്നത് നോക്കുക:-

*ആസീദഗ്രേ സദേവേദം ഭുവനം സ്വപ്നവത്പുനഃ*
*സസർജസർവം സങ്കല്പമാത്രേണ പരമേശ്വര* *ദർശ. 1*

ആരംഭത്തിൽ ഈ ലോകം ഇങ്ങനെ വ്യക്തമായി ഉണ്ടായിരുന്നില്ല. അപ്പോൾ ജഗദീശ്വരസത്ത മാത്രമേയുണ്ടായിരുന്നുള്ളു. ഇല്ലാതിരുന്ന സ്വപ്നം ഉണ്ടായിക്കാണപ്പെടുന്നതുപോലെ ജഗദീശ്വരസത്തയിലുയർന്ന സങ്കല്പങ്ങൾ മാത്രമാണ് പ്രപഞ്ചത്തെ ഉണ്ടാക്കിക്കാണിക്കുന്നത്. പരമാത്മസത്തയിൽ സങ്കല്പസൃഷ്ടമാണ് പ്രപഞ്ച പ്രതിഭാസമെന്നു ചുരുക്കം.

ഇപ്രകാരം അദ്വയമായ അഖണ്ഡബോധസത്തയിൽ അറിയുന്നവൻ, അറിവ്, അറിയപ്പെടുന്നവസ്തു എന്ന രൂപത്തിൽ അനന്തദൃശ്യങ്ങൾ പൊന്തിവന്നതോടെ ഓരോ ദൃശ്യവും തൻെറ യഥാർത്ഥ രൂപം അഖണ്ഡസത്തയാണെന്നുള്ള കാര്യം വിസ്മരിക്കാനിടയായി. താനും മറ്റു കാണപ്പെടുന്നവയും ഭിന്ന ഭിന്ന ജീവിതങ്ങളാണെന്നു തെറ്റിദ്ധരിച്ചു. ഇക്കാര്യമാണ് ഗുരുദേവൻ 'തന്മതി മറന്നു' എന്നുള്ളതുകൊണ്ടർഥ മാക്കുന്നത്.

തന്നിൽ നിന്നും ഭിന്നവസ്തുക്കൾ ഉണ്ടെന്നുവന്നാൽ അതോടെ രാഗ ദ്വേഷങ്ങളും ഭയശോകങ്ങളും ഉയരുകയായി. ഒടുങ്ങാത്ത ജഡദൃശ്യങ്ങളിൽ താല്പര്യം ജനിക്കുന്നു. തത്ഫലമായി സുഖദുഃഖരൂപത്തിലും ജനന മരണരൂപത്തിലുമുള്ള കർമപ്രവാഹമാകുന്ന സംസാരസമുദ്രത്തിൽ വീണുമുഴുകി ഖേദിക്കാനുമിടവരുന്നു. ഇക്കാര്യമാണ് 'അന്നാദിയിൽ പ്രിയമുയർന്നാടലാംകടലിലൊന്നായി വീണുവലയും' എന്ന വരിയിൽ വ്യക്തമാക്കിയിരിക്കുന്നത്.

ജന്മം, മൃത്യു, ജരാനരകൾ, ആധിവ്യാധികൾ എന്നിവകൊണ്ട് ക്ളേശിച്ചു സംസാരബന്ധം നിസ്സാരമെന്നു തോന്നാൻ തുടങ്ങുമ്പോഴാണല്ലോ ഒരുവൻ സത്യാന്വേഷണ തത്പരനായി തീരുന്നത്. അന്തർമുഖമായി ധ്യാന മനനങ്ങളിൽകൂടി മനസ്സിന് തികഞ്ഞ ഏകാഗ്രത നേടുകയാണ് ആത്മാനുഭൂതിക്കുള്ള മാർഗം. ആത്മോന്മുഖമായി തീരുന്ന മനസ്സ് ബാഹ്യ വിഷയങ്ങളിലും ലോകസുഖങ്ങളിലും വിരസമായിത്തീരുന്നു. മനസ്സിന് ഏകാഗ്രതയും വൈരാഗ്യവും വർധിക്കുന്നതോടുകൂടി മധുരമധുരങ്ങളായ

അനാഹതധ്വനികൾ (സ്വയം മുഴങ്ങി കേൾക്കുന്ന നാദങ്ങൾ) സത്യാന്വേഷിയുടെ ഉള്ളിൽ മുഴങ്ങി കേൾക്കാനിടവരുന്നു. ശ്രീ ശങ്കരാചാര്യസ്വാമികൾ പ്രബോധസുധാകരമെന്ന കൃതിയിൽ പറയുന്നതു നോക്കുക:-

*ചിത്തം വിഷയോ പരമാത്യഥാ യഥാ യാതി നൈശ്ചല്യം*
*വേണോരിവ ദീർഘതരഃ തഥാതഥാ ശ്രൂയതേ നാദഃ* പ്രബോ. 147

ചിത്തം വിഷയവിരസമായി ഏകാഗ്രപ്പെട്ട് നിശ്ചലത കൈവരിക്കുന്നു. അതോടെ വേണുനാദം പോലെ ദീർഘമായ അനാഹതധ്വനി കേൾക്കാനിടവരുന്നു. അനാഹതനാദങ്ങൾ കേൾക്കാൻ തുടങ്ങുന്നതോടെ ഹൃദയത്തിൽ ആത്മപ്രകാശവും പടർന്നു വ്യാപിച്ച് അനുഭവവിഷയമാകുന്നു. ആചാര്യസ്വാമികൾതന്നെ വീണ്ടും പറയുന്നതു നോക്കുക.-

*നാദാഭ്യാന്തർവ്വർത്തിജ്യോതിര്യദ്വർത്തതേ ഹി ചിരം*
*തത്രമനോ ലീനംചേത്നപുനഃ സംസാരബന്ധായ* പ്രബോ.148

അനാഹതധ്വനികളോടൊത്ത് ഉള്ളിൽ പടർന്നു വ്യാപിക്കുന്ന ജ്യോതിസ്സിൽ അറിയാതെ മനസ്സ് ലയിച്ചു ചേരുന്നു. മനസ്സവിടെ ലയിക്കാൻ കഴിവുള്ളതായിത്തീർന്നാൽ പിന്നെ ഒരിക്കലും സംസാര ബന്ധത്തിൽ പ്പെട്ടുഴലാൻ ഇടവരുന്നില്ല. ഈ സത്യാനുഭവ പ്രക്രിയക്ക് 'നാദാനുസന്ധാന' മെന്നും 'നാദലയയോഗ' മെന്നുമൊക്കെയാണ് വേദാന്തികൾ നാമകരണം ചെയ്തിരിക്കുന്നത്. അനാഹതധ്വനിയിലും തദനുഗതമായ ജ്യോതിസ്സിലും ലയിച്ച് ഹൃദയത്തിന്റെ അടിത്തട്ടിലേയ്ക്കാഴുന്ന ചിത്തം നിലനില്പിന്റെ മുഴുവൻ അധിഷ്ഠാനസത്തയായ ആത്മസത്തയെ സൂര്യബിംബംപോലെ വ്യക്തമായി കണ്ടനുഭവിക്കുന്നു. ആത്മസൂര്യൻ ഉള്ളിൽ പ്രകാശിക്കാൻ തുടങ്ങുന്നതോടെ പ്രപഞ്ചത്തിന്റെ മുഴുവൻ കേന്ദ്രമാണതെന്നും എല്ലാ പ്രപഞ്ചദൃശ്യങ്ങളും ആ സൂര്യന്റെ വെറും കിരണങ്ങൾ മാത്രമാണെന്നും സംശയാതീതമായി അറിയാൻ കഴിയുന്നു. പ്രപഞ്ചത്തെ ഒരു വൃത്തമായി കരുതിയാൽ അതിന്റെ മധ്യബിന്ദുവാണാത്മാവ്. മധ്യബിന്ദുവിലെത്തി നിന്നാൽ വൃത്തം മുഴുവൻ അറിയപ്പെടുമല്ലോ. ഒരു വണ്ടിച്ചക്രത്തിന്റെ നാഭിയിൽ ആരക്കാലുകൾ ഘടിപ്പിച്ചിരിക്കുന്നതുപോലെ പ്രപഞ്ചം മുഴുവൻ ആത്മാവിൽ പ്രതിഭാസിക്കുന്നുവെന്ന് ഉപനിഷത്തുകളും ഘോഷിക്കുന്നു. നാദലയ യോഗത്തിൽകൂടി ജ്ഞാനസ്വരൂപമായ ആത്മകേന്ദ്രത്തിലെത്തി ത്രിപുടി നശിച്ചു ബുദ്ധി പൂർണവിശ്രമം കൈവരിക്കുന്ന ഉജ്ജ്വലമായ സാക്ഷാത്കാര ദശയെയാണ് ഗുരുദേവൻ 'എന്നാശയം ഗതിപെറും' എന്നു തുടങ്ങുന്ന ഉത്തരാർധം കൊണ്ട് വിവരിച്ചിരിക്കുന്നത്. ഈ നാദലയയോഗവും സത്യാനുഭൂതിയും *ആത്മോപദേശശതക*ത്തിലും ഗുരുദേവൻ ഇങ്ങനെ വിവരിക്കുന്നു.

*അധികവിശാലമരുപ്രദേശമൊന്നായ്*
*നദി പെരുകുന്നതുപോലെ വന്നു നാദം*

*ശ്രുതികളിൽ വീണു തുറക്കുമക്ഷി; യെന്നും*
*യതമിയലും യതിവര്യനായിടേണം.* *ആത്മോ.ശ. 16*

സങ്കല്പനിരോധംകൊണ്ടു ശൂന്യാകാശമായിത്തീരുന്ന ഹൃദയത്തിൽ മരുഭൂമിയിൽ നദി ഒഴുകി നിറയുന്നതുപോലെ അനാഹതധ്വനി പെരുകി മുഴങ്ങും. ആന്തരശ്രവണങ്ങൾക്ക് അത് വിഷയീഭവിക്കും അതോടെ ജ്ഞാനചക്ഷുസ് തുറക്കും. അതുകൊണ്ട് മനോനിയന്ത്രണമുള്ള യതിവര്യനായിത്തീരാൻ ഉദ്യമിക്കേണ്ടതാണ്. 'ഓം' കാരമുച്ചരിച്ച് മനസ്സിനെ അതിൽ ലയിപ്പിച്ച് സത്യാമ്പേഷണം നടത്തുന്ന സാധനാമാർഗമാണ് *പ്രണവോപാസന.* നാദഭൂമിയിൽ ചിത്തം ലയിക്കുന്നതായി ഗുരുദേവൻ പറയുന്നത് ഈ പ്രണവോപാസനയെ ഉദ്ദേശിച്ചാണെന്നു ചിലർ കരുതുന്നു. സൂക്ഷ്മ പരിശോധനയിൽ നാദലയയോഗത്തിൽകൂടിയുള്ള ആത്മാനുഭൂതിയെയാണ് ഗുരുദേവൻ അർഥമാക്കുന്നതെന്ന് മേൽ കാണിച്ചിട്ടുള്ള വിവരണം തെളിയിക്കുന്നുണ്ടല്ലോ.

ഒന്നാം ശ്ളോകത്തിൻെറ പൂർവ്വാർദ്ധത്തിൽ അന്യയുടെ അഥവാ അവിദ്യയുടെ പ്രവർത്തനത്തെ വെളിപ്പെടുത്തിയിരിക്കുകയാണ്. അവിദ്യയാണല്ലോ ഒന്നായമാമതിയിൽ ആയിരം ത്രിപുടി ഉണ്ടാക്കി ഭ്രമിപ്പിക്കുന്നവൾ. ഉത്തരാർദ്ധത്തിൽ ത്രിപുടീനാശകാരിണിയായ ജനനിയെ അതായത് സമയെ പ്രകീർത്തിക്കുകയും ചെയ്തിരിക്കുന്നു. വിദ്യയെ സമാശ്രയിക്കുന്ന ചിത്തം ജ്യോതിർമയമായ നാദഭൂമിയിൽ അമർന്ന് സത്യ ദർശനത്തിന് ശക്തമായിത്തീരുന്നു.

ബാഹ്യദൃശ്യങ്ങളിൽ കൗതുകം തോന്നി അവയുടെ പിന്നാലെ കൂടിയാൽ എന്താണപകടം? അപകടം മറ്റൊന്നുമല്ല. പൂർണമായ കാരണസത്തയെ അറിയാൻ കഴിയാതെ അൽപങ്ങളായ കാര്യരൂപങ്ങളിൽപ്പെട്ടുഴലേണ്ടിവരും. പ്രപഞ്ചത്തിൻെറ മുഴുവൻ പൂർണകാരണ സത്തയായ ജ്ഞാനസ്വരൂപത്തിൽ പ്രത്യേകിച്ച് വസ്തുസത്തയൊന്നുമില്ലാതെ ഉണ്ടായിമറയുന്ന അല്പ പ്രതിഭാസങ്ങളാണ് പ്രപഞ്ചദൃശ്യങ്ങൾ. ഒരു വസ്തുവിനെ അല്പമായറിയുന്നതുകൊണ്ട് അപകടങ്ങളേറെയുണ്ട്. അല്പമായി വേർപെട്ട പോലെ കാണുന്നത് വാസ്തവത്തിൽ പൂർണവസ്തുവിൽ നിന്നും ഒരിക്കലും ഭിന്നമല്ല. ഈ വാസ്തവം ഗ്രഹിക്കാതെ അനേകം അല്പവസ്തുക്കളെ കാണുമ്പേഴാണ് കലഹവും, കഷ്ടപ്പാടുമെല്ലാമുണ്ടാകുന്നത്. അങ്ങനെയായാൽ യഥാർഥമായ ശാന്തിയോ സുഖമോ ഒരിക്കലും അനുഭവവിഷയമാകുന്നതല്ല. നേരേമറിച്ച് പൂർണസത്യം അറിയുന്നയാൾക്ക് ആരോടും കലഹിക്കേണ്ടതില്ല. സദാ ശാന്തിയും സുഖവും കരഗതമായിത്തീരുകയും ചെയ്യുന്നു. ഈ ജീവിതരഹസ്യമാണ് ഗുരുദേവൻ അടുത്ത പദ്യത്തിൽ വെളിപ്പെടുത്തുന്നത്.-

2 ഇല്ലാതമായയിടുമുല്ലാസമൊന്നുമറി-
വല്ലാതയില്ലനിലനും
കല്ലാഴിയും കനലുമല്ലാതെ ശൂന്യമതു-
മെല്ലാമൊരാദിയറിവാം,

തല്ലാഘവം പറകിലില്ലാരണംക്രിയകൾ
മല്ലാടുകില്ല മതിയീ-
സല്ലാഭമൊന്നു മതിയെല്ലാവരും തിരയു-
മുല്ലാഘബോധജനനീ!

ഇല്ലാതെ - യഥാർഥത്തിൽ ഇല്ലാതിരിക്കേ; മായയിടുമുല്ലാസമൊന്നും - മായ ഉള്ളതാക്കിക്കാണിക്കുന്ന പ്രപഞ്ചദൃശ്യമൊന്നും; അറിവല്ലാതെയില്ല - ജ്ഞാന സ്വരൂപമായ പരമാത്മസത്തയിൽ നിന്നും ഭിന്നമായിട്ടുള്ളതല്ല; അനിലൻ - വായു; കല്ല് - ഭൂമി; ആഴി - ജലം; കനല് - തേജസ്സ്; അല്ലാതെ ശൂന്യം - മറ്റുള്ളവയിൽ നിന്നും വേർപെട്ടു നിൽക്കുന്ന ആകാശം; എല്ലാമൊരാ ദിയറിവാം - എല്ലാം പരമാത്മസത്തതന്നെയാണ്; തല്ലാഘവം - അതിൻെറ ഭാരമില്ലായ്മ, (സത്യബോധമുണ്ടാക്കിത്തീർക്കുന്ന ശാന്തിയെന്നർഥം); പറകിൽ - വിവരിക്കുകയാണെങ്കിൽ; ഇല്ലാരണം - മദമാത്സര്യങ്ങളും യുദ്ധ കോലാഹലങ്ങളും അതോടെ അവസാനിക്കും; മതി, ക്രിയകൾ മല്ലാടുകില്ല - ബുദ്ധി, കർമബന്ധങ്ങളിൽപ്പെട്ടുഴലുകയില്ല; എല്ലാവരും തിരയും ഈ സല്ലാഭമൊന്നുമതി - സകല ജീവജാലങ്ങളും എത്തിച്ചേരാൻ കൊതിക്കുന്ന ഈ സത്യലാഭം ഒന്നുമാത്രം മതിയാകും; ഉല്ലാഘബോധജനനീ - പാപ ങ്ങളെ മുഴുവൻ നശിപ്പിക്കാൻ കഴിവുള്ള ജ്ഞാനത്തെ ഉളവാക്കുന്ന അല്ലയോ അമ്മേ!

വാസ്തവത്തിൽ ഇല്ലാതിരിക്കെ മായ ഉള്ളതാക്കിക്കാണിക്കുന്ന പ്രപ ഞ്ചദൃശ്യങ്ങളൊന്നും ജ്ഞാനസ്വരൂപമായ ആദികാരണസത്തയിൽ നിന്നും ഭിന്നമേയല്ല.പഞ്ചഭൂതങ്ങളും ആപരമാത്മാവിൽനിന്നും വേർപെട്ടു നിൽക്കുന്ന പദാർഥങ്ങളല്ല. ആ സത്യത്തെ സാക്ഷാത്ക്കരിച്ചാൽ കിട്ടുന്ന ആനന്ദവും ശാന്തിയും എന്തു പറയാൻ? മദമാത്സര്യങ്ങൾ അതോടെ മാഞ്ഞു മറയും. ബുദ്ധി, കർമഫലങ്ങളിൽ നിസംഗമായിത്തീരും. സകലജീവിതങ്ങളും ചലിച്ചുകൊണ്ടിരിക്കുന്നത് ആ സത്യത്തെ ലക്ഷ്യമാക്കിയാണ്. ഹൃദയ കാലു ക്ഷ്യങ്ങൾ മുഴുവൻ അകറ്റാൻ കഴിവുള്ള ബോധം തരുന്ന അല്ലയോ അമ്മേ! എനിക്കും ആ സത്യബോധം ഒന്നുമാത്രം മതിയാകും.

പ്രപഞ്ചത്തിൻെറ നിസ്സാരതയും സത്യാന്വേഷണത്തിൻെറ അനിവാ ര്യതയുമാണ് ഈ പദ്യത്തിലെ പ്രതിപാദ്യം. ജ്ഞാനാനന്ദഘനമായ നിത്യസത്തയിൽ മായാശക്തി തൽക്കാലത്തേക്കുളവാക്കികാണിക്കുന്ന മിഥ്യാരൂപങ്ങളാണ് പ്രപഞ്ചഘടകങ്ങൾ. സൃഷ്ടിക്കായി പരമാത്മാവിൽ സ്പന്ദിച്ചുയരുന്ന മായാശക്തിയുടെ പ്രവർത്തനങ്ങൾ രണ്ടാണ്. ആദ്യമായി അത് തൻെറ ആശ്രയസ്ഥാനമായ പൂർണസത്യത്തെ മറയ്ക്കുന്നു. അനന്തരം ഇല്ലാത്ത നിരവധി ദൃശ്യങ്ങളുടെ തോന്നലുകൾ ആ സത്തയിൽ ഉണ്ടാക്കി ത്തീർക്കുന്നു. സത്യത്തെ മറയ്ക്കുന്നത് മായയുടെ ആവരണശക്തിയും മിഥ്യാപ്രതിഭാസങ്ങളെയുണ്ടാക്കിക്കാണിക്കുന്നത് മായയുടെ വിക്ഷേപ ശക്തിയുമാണ്. പരമാത്മശക്തിയുടെ ഈ പ്രവർത്തനം നമുക്കു ഒരു ഐന്ദ്രജാലികൻെറ ശക്തിയോടുപമിക്കാം. ഐന്ദ്രജാലികശക്തി കാഴ്ച ക്കാരുടെ കണ്ണുകളിൽ ഒരു മറവുണ്ടാക്കിയശേഷമാണല്ലോ ഇല്ലാത്ത പല

വസ്തുക്കളെയും ഉണ്ടാക്കിക്കാണിക്കുന്നത്. മറ്റു ഭ്രമജ്ഞാനങ്ങളുടേയും സ്വരൂപം ഇതു തന്നെ. മങ്ങിയ വെളിച്ചത്തിൽ കയറിനെ നാം പാമ്പായി തെറ്റിദ്ധരിക്കുന്നു. ഇവിടെ കയറിന്റെ രൂപം മറഞ്ഞിട്ടാണല്ലോ ഇല്ലാത്ത പാമ്പിന്റെ രൂപം പൊന്തിക്കാണുന്നത്. ബോധസ്വരൂപമായ ആത്മാവിനെ ഇങ്ങനെയിരുണ്ട ഒരു മൂടുപടം മറയ്ക്കുന്നുവെന്ന് ഉറക്കത്തിൽ നമുക്ക് അനുഭവിക്കാനും കഴിയുന്നു. ഗാഢനിദ്രയിൽ ഇരുണ്ട ഒരാവരണത്തിൽ ഒളിഞ്ഞിരുന്നുകൊണ്ട് ജ്ഞാനസ്വരൂപിയായ ആത്മാവ് സുഖിക്കുന്നതായിട്ടാണല്ലോ അനുഭവം. ഉണരുമ്പോൾ ഒരാൾ ഞാൻ സുഖമായി ഉറങ്ങി, ഒന്നുമറിഞ്ഞില്ല എന്നുപറയുന്നതു നാം കേൾക്കാറുണ്ട്. ഉറങ്ങിയ ആൾ സുഖിച്ചുവെന്നും പക്ഷേ അജ്ഞത അയാളെ മൂടിയിരുന്നുവെന്നും ഈ പ്രസ്താവനകൾ തെളിയിക്കുന്നു. ഉണരുമ്പോൾ ആത്മാവിനെ മൂടിയിരുന്ന ഇരുണ്ട ആവരണത്തിൽ നിന്നുതന്നെ അഹങ്കാരവും ബുദ്ധിയും മനസ്സും ഇന്ദ്രിയങ്ങളും എല്ലാം പൊന്തിവരുന്നതായും കാണുന്നു. ഇത് ഇന്ദ്രജാലമല്ലാതെ മറ്റെന്താണ്? ഗുരുദേവൻതന്നെ *ആത്മോപദേശ ശതകത്തിൽ* ഇതു വ്യക്തമാക്കിയിട്ടുണ്ട്.

*ഇരുളിലിരുന്നറിയുന്നതാകുമാത്മാ-*
*വറിവ്; അതുതാനഥ നാമരൂപമായും*
*കരണമൊടിന്ദ്രിയകർത്തൃകർമ്മമായും*
*വരുവതുകാൺക മഹേന്ദ്രജാലമെല്ലാം.* *ആത്മോ.ശ. 27*

ഗാഢനിദ്രയിൽ ഇരുളിൽ മറഞ്ഞിരിക്കുന്ന ആത്മാവ് ബോധസ്വരൂപനാണ്. അതുതന്നെ ഉണരുമ്പോൾ സങ്കല്പങ്ങൾ മനസ്സ്, ഇന്ദ്രിയങ്ങൾ, അഹങ്കാരം, വിഷയങ്ങൾ, എന്നിവയൊക്കെയായി രൂപാന്തരപ്പെടുന്നു. ഇതിന്ദ്രജാലമല്ലാതെ മറ്റെന്താണ്? വ്യക്തി ശരീരത്തിൽ ഒതുങ്ങുന്ന ആത്മാംശത്തിൽ അവിദ്യാശക്തി നടത്തുന്ന സൃഷ്ടിയും പ്രളയവും ആണ് ഉണർവും ഉറക്കവും. പരമാത്മാവിൽ ഉണ്ടായിമറയുന്ന പ്രപഞ്ചത്തിന്റേയും സൃഷ്ടി-പ്രളയരഹസ്യം ഇതുതന്നെ. അപ്പോൾ മായാശക്തി പരമാത്മാവിനെ ആവരണം ചെയ്തിട്ട് തല്ക്കാലത്തേക്കുണ്ടാക്കിക്കാണിക്കുന്ന വിക്ഷേപങ്ങൾ മാത്രമാണ് പ്രപഞ്ചഘടകങ്ങൾ. ജ്ഞാനസ്വരൂപമായ പരമാത്മാവിൽ തന്നെ ശക്തി ഉള്ളതാക്കി തോന്നിക്കുന്ന പ്രതിഭാസങ്ങളായതുകൊണ്ട് അതെല്ലാം ജ്ഞാനം തന്നെയെന്നറിയേണ്ടതുമാണ്. ശുദ്ധജ്ഞാനത്തെ ഇങ്ങനെ അല്പാൽപങ്ങളാക്കി വേർതിരിക്കുന്നതിൽ അജ്ഞാന സ്വരൂപിണിയായ മായയ്ക്ക് പങ്കുണ്ടെങ്കിലും അറിയപ്പെടുന്ന അൽപരൂപങ്ങളെല്ലാം ജ്ഞാനത്തിന്റെതന്നെ അംശങ്ങളാണെന്നും പറയാതെ തരമില്ലല്ലോ. ഇക്കാര്യമാണ് ഗുരുദേവൻ "ഇല്ലാതമായയിടുമുല്ലാസമൊന്നുമറിവല്ലാതെയില്ല." എന്നു പറഞ്ഞിരിക്കുന്നത്. ഈ വരിയിലെ ഉല്ലാസ ശബ്ദത്തിന് നിഷ്കൃഷ്ടമായിപ്പറഞ്ഞാൽ വിക്ഷേപം എന്നുതന്നെയാണർഥം. ഇവിടത്തെ ഇല്ലാത എന്ന വിശേഷണം ഉല്ലാസത്തെ വിശേഷിപ്പിക്കുന്നതായി കരുതുന്നതാണു നന്ന്. മായ ഇല്ലാത്തതെന്നു പറയുന്നതിനേക്കാൾ മായാകാര്യങ്ങൾ ഇല്ലാത്തവയെന്നു

പറയുന്നതാണുചിതം. ശക്തനുള്ളിടത്തോളം ശക്തി ഇല്ലാത്തതെന്നു പറയുകവയ്യല്ലോ. ശക്തി ശക്തനിൽ ലയിച്ചേകീഭവിച്ചാൽ സൃഷ്ടി നിലയ്ക്കും. സ്പന്ദിച്ചുയർന്നാൽ സൃഷ്ടി തുടങ്ങും. ഇന്ദ്രജാലക്കാരൻ വെറുതേയിരിക്കുമ്പോഴും അയാളുടെ ശക്തി നശിച്ചുവെന്നു പറയാൻ വയ്യ. അയാൾ ഉണ്ടാക്കിക്കാണിച്ച പദാർഥങ്ങൾ ഇല്ലാത്തവയാണെന്നു മാത്രമേ പറയാൻ പറ്റൂ.

സൃഷ്ടി രഹസ്യമിതാണെങ്കിൽ പ്രപഞ്ചത്തിൻെറ മുഴുവൻ മൂലഘടകങ്ങളായി കാണപ്പെടുന്ന പഞ്ചഭൂതങ്ങളും ആദിയറിവായ പരമാത്മാവിൽ മായാനിർമിത പ്രതിഭാസങ്ങളാണെന്നറിയാൻ പ്രയാസമില്ല. ശ്ലോകത്തിലെ രണ്ടാമത്തെവരി ഇക്കാര്യം വെളിപ്പെടുത്തിയിരിക്കുന്നു. ശക്തിശബ്ദഗുണമംഗീകരിച്ചതോടെ അറിവിൻെറ ആദ്യപ്രതിഭാസമായ ആകാശം ഉണ്ടായതായി തോന്നി. തുടർന്ന് സ്പർശരൂപരസഗന്ധങ്ങൾ ഓരോന്നോരോന്ന് കൂടിചേർന്നതോടെ മറ്റു ഭൂതങ്ങളും ഓരോന്നായി ഉണ്ടായതായി തോന്നി. എന്നാൽ ഇവയെല്ലാം അറിവിൽ പ്രകാശി ക്കുന്നവയായതുകൊണ്ടു അറിവിൻെറ തന്നെ വിവിധ ധർമങ്ങളാണ് പഞ്ചഭൂതങ്ങൾ എന്നതാണ് വാസ്തവം. അറിവ് പൂർണ്ണമായി സാക്ഷാത്കരിക്കപ്പെടുമ്പോൾ ഈ താൽക്കാലിക വൈവിധ്യം ഇല്ലാതാവുകയും ചെയ്യും. ഇക്കാര്യമാണ് എല്ലാമൊരാദിയറിവാം എന്ന വാക്യം കൊണ്ട് ഗുരുദേവൻ വെളിവാക്കിയിരിക്കുന്നത്. എല്ലാ പ്രപഞ്ചപ്രതിഭാസങ്ങളും അദ്വൈത സത്തയിൽ സ്വപ്നംപോലെ മായാസങ്കല്പ നിർമിതങ്ങളാണെന്നും പൂർണ സത്യം അനാവൃതമാകുമ്പോൾ അതുമാത്രമേ അവശേഷിക്കുകയുള്ളൂ വെന്നും ഗുരുദേവൻ *അദ്വൈതദീപിക*യിൽ അനുഭൂതിയുടെ ഉത്കടത യോടെപ്രതിപാദിക്കുന്നത് നോക്കുക:-

*പേരായിരം പ്രതിഭയായിരമിങ്ങവറ്റി-*
*ലാരാലെഴും വിഷയമായിരമാം പ്രപഞ്ചം*
*ഓരായ്കിൽ നേരിതു കിനാവുണരും വരെക്കും*
*നേരാമുണർന്നളവുണർന്നവനാമശേഷം* *അദ്വൈ.ദീ. 1*

ആയിരമായിരം പേരുകളും, അവയോടുചേർന്നുണ്ടാകുന്ന സങ്ക ല്പങ്ങളും, അവയിൽകൂടി ബന്ധപ്പെടുന്ന ബാഹ്യപദാർഥങ്ങളും; ഇതാണല്ലോ പ്രപഞ്ചം. നിത്യമേത് അനിത്യമേത് എന്നു ചിന്തിക്കാത്ത മഠയന് ഇതെല്ലാമുള്ളതാണ്. ഉണരുന്നതുവരെ ഈ സ്വപ്നം ഉള്ളതുപോലെ തുടരുകയും ചെയ്യും. ഉണർന്നു കഴിഞ്ഞാൽ പിന്നെയെല്ലാം ആ സത്യം മാത്രം ഇനി ഉണർന്നനുഭവിക്കാവുന്ന ആ പൂർണ്ണസത്യത്തിലെ അനുഭവ രസികതയെന്താണ്? താൻ തന്നെ വ്യക്തമായും അനുഭവിച്ചുകൊണ്ടു പ്രസ്തുത പദ്യത്തിലെ ഉത്തരാർദ്ധത്തിൽ ഗുരുദേവൻ ആ കാര്യം വ്യക്തമാക്കിയിരിക്കുന്നു. സത്യത്തെയറിയുന്നതോടെ സംസാരഭാര ങ്ങളെല്ലാം ഒടുങ്ങുന്നു. "തല്ലാഘവം" എന്നതിനു സംസാരദുഃഖം മുഴുവൻ ഒഴിഞ്ഞകലുന്ന സത്യസ്ഥിതിയിലെ ശാന്തിയെന്നർഥം, അത് വർണനാതീതമാണ്. മദമാത്സ ര്യങ്ങൾക്കൊന്നും അവിടെ യാതൊരു സ്ഥാനവുമില്ല. സർവം ബ്രഹ്മമായി

കാണുന്ന സത്യദർശി ആരോടു എന്തിനു മത്സരിക്കാനാണ്. മാനാപമാനങ്ങൾക്കതീതമായി സർവ്വത്ര സമബുദ്ധി കൈവരിക്കുന്നതാണല്ലോ സത്യനിഷ്ഠം. ഗീത പറയുന്നതു നോക്കുക:-

*വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേഗവിഹസ്തിനി*
*ശുനിചൈവശ്വപാകേച പണ്ഡിതാഃ സമദർശിനഃ* *ഭഗ. ഗീ. 5-18*

വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനിലും, പശുവിലും, ആനയിലും, പട്ടിയിലും, പറയനിലും ബ്രഹ്മജ്ഞാനി സമദർശിയായിരിക്കും. അതുകൊണ്ട് ബ്രഹ്മജ്ഞാനിയുടെ മനസ്സിൽ മദമാത്സര്യങ്ങൾക്ക് സ്ഥാനമേ യുണ്ടായിരിക്കുന്നില്ല. ഈ സത്യാനുഭൂതി രഹസ്യമാണ്. ഇല്ലാരണം എന്ന രണ്ടു ചെറിയ പദങ്ങളിൽ ഗുരുദേവൻ പ്രകടമാക്കിയിരിക്കുന്നത്.

മതി, ക്രിയകൾ മല്ലാടുകില്ല എന്നു തന്നെ കൂട്ടിച്ചേർത്തു മനസ്സിലാക്കേണ്ടതാണ്. ഇവിടെ ക്രിയകൾ ഇല്ല എന്നർഥം മനസ്സിലാക്കുന്നത് തെറ്റായിരിക്കും. സത്യം സാക്ഷാത്കരിച്ചയാൾക്കും ക്രിയകൾ നിശ്ശേഷം ഉപേക്ഷിക്കാൻ സാദ്ധ്യമല്ല. "നഹിദേഹഭൃതാശക്യ ത്യക്തും കർമാണ്യ ശേഷതഃ" ശരീരമുള്ളിടത്തോളം കർമങ്ങൾ പൂർണമായി ഉപേക്ഷിക്കാൻ പറ്റുകില്ലെന്നാണ് ഭഗവാൻ ഗീതയിലും പ്രഖ്യാപിക്കുന്നത്. ശരീരമുള്ളിടത്തോളം പ്രാരബ്ധകർമം നിലനില്ക്കും. പക്ഷേ ശരീരം എന്തൊക്കെ ചെയ്താലും സത്യം കണ്ട തപസ്വിയുടെ മനസ്സ് ആ കർമങ്ങളുടെ കുടുക്കിൽപ്പെട്ടുഴലാനിടവരുന്നില്ല. ഗീതയിൽ ഭഗവാൻ ലോകത്തിനു നൽകുന്ന ഏറ്റവും മികച്ച സന്ദേശമിതാണ്:-

*യസ്യനാഹംകൃതോഭാവോ*
*ബുദ്ധിര്യസ്യ ന ലിപ്യതേ*
*ഹത്വാപി സ ഇമാംലോകാൻ*
*ന ഹന്തി ന നിബദ്ധ്യതേ* *ഭഗ. ഗീ. 18-17*

ആർക്കഹങ്കാരമില്ലയോ ആരുടെ ബുദ്ധി വിഷയങ്ങളിൽ സംഗപ്പെടുന്നില്ലയോ അവൻ ലോകത്തെ മുഴുവൻ ഹനിച്ചാൽപോലും ആരെയും ഹനിക്കുന്നില്ല. ബദ്ധനായിത്തീരുന്നുമില്ല. കൂടാതെ സത്യദർശികൾ പലപ്പോഴും ലോകസംഗ്രഹത്തിനുവേണ്ടി തികച്ചും നിഷ്കാമമായി അനവരതം യത്നിക്കാറുമുണ്ട്. മനുഷ്യവിദ്വേഷം സർവ്വത്ര നടമാടിയിരുന്ന കേരളത്തിൽ ജനസേവനം മാത്രം ലാക്കാക്കി അവസാന നിമിഷം വരെ കഠിനാദ്ധ്വാനം ചെയത് ശരീരം ത്യജിച്ച ജീവൻമുക്തനായിരുന്നല്ലോ ശ്രീഗുരുദേവൻ. പക്ഷേ അദ്ദേഹം സ്വാർഥപൂരണത്തിനായി എന്തെങ്കിലും കർമഫലം കാംക്ഷിക്കുകയോ രാഗദ്വേഷാദി കർമബന്ധങ്ങളിൽ പെട്ടുഴലുകയോ ചെയ്തിരുന്നില്ലെന്നു സ്പഷ്ടം. സദാ സർവത്ര ഈശ്വരനെത്തന്നെ ദർശിച്ചുകൊണ്ട് നിഷ്കാമമായി ജനസേവനം നടത്തിയ ആ യതീശ്വരൻ സ്വാനുഭവത്തെത്തന്നെയാണ് മതി, ക്രിയകൾ മല്ലാടുകില്ല എന്നിങ്ങനെ സത്യനിഷ്ഠന്റെ അനുഭവമായി വിവരിക്കുന്നത്.

മനുഷ്യമനസ്സിനെ ഇത്രയേറെ ശാന്തിയിലും ആനന്ദത്തിലും ആഴ്ത്താൻ സത്യാനുഭൂതിക്കുമാത്രമേ കഴിയൂ. അപ്പോൾ ശാന്തിയും സുഖവുമാണ് സകല ജീവജാലങ്ങളും അന്വേഷിക്കുന്നതെങ്കിൽ അറിഞ്ഞോ അറിയാതെയോ, തെറ്റായോ ശരിയായോ എല്ലാവരും ഈ സത്യത്തെതന്നെ യാണന്വേഷി ക്കുന്നതെന്നു തീർച്ച. വേണ്ടവണ്ണമന്വേഷിക്കുന്നവർ കണ്ടെത്തുന്നു; തെറ്റായി തിരയുന്നവർ അതിൽനിന്നും വഴുതിപ്പോകുന്നു; അത്രേയുള്ളൂ. വെള്ളത്തിൽ നിന്നും കരയിൽ പിടിച്ചിടുന്ന മത്സ്യം പിടയ്ക്കുന്നത് തിരിച്ച് വെള്ളത്തിൽ വീഴാനാണ്. അതു പോലെ സകല പ്രപഞ്ചഘടകങ്ങളും ചലിക്കുന്നത് അവയുടെ ഉത്പത്തിസ്ഥാനമായ സത്യത്തിലേയ്ക്ക് തിരിച്ചെത്താനാണെ ന്നാണ് വേദാന്തമതം.

ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:-

*മമവർത്മാനുവർത്തന്തേ*
*മനുഷ്യാഃ പാർഥസർവശഃ* *ഭഗ. ഗീ. 4-11*

അർജ്ജുന, സകലമനുഷ്യരും എന്നെ ലക്ഷ്യമാക്കിത്തന്നെയാണ് ചലിക്കുന്നത്. ഈ വേദാന്തരഹസ്യമാണ് ഗുരുദേവൻ "എല്ലാവരും തിരയും സല്ലാഭം" എന്നു പ്രസ്താവിച്ചിരിക്കുന്നത്.

അറിഞ്ഞോ അറിയാതെയോ എല്ലാവരും ഈശ്വരനെ ലക്ഷ്യമാക്കി യാണ് ചലിക്കുന്നതെങ്കിലും വിദ്യാസ്വരൂപിണിയായ അമ്മയെ ഇതിന്നു വേണ്ടി ചിലർ മാത്രമേ സമാശ്രയിക്കുന്നുള്ളൂ. അതുകൊണ്ട് എല്ലാവരും തിരയും എന്നത് ജനനിയുടെ വിശേഷണമായി സ്വീകരിക്കാൻ പാടില്ല. അധികമാളു കളും ആസുരീസമ്പന്നയായ അവിദ്യയെ ആശ്രയിച്ചാണ് കഴിയുന്നത്. മഹ ത്തുക്കൾ മാത്രമേ ദൈവീസമ്പന്നയായ വിദ്യയെ സമാശ്രയിക്കാറുള്ളൂ. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:-

*മഹാത്മാനസ്തു മാം പാർഥ*
*ദൈവീം പ്രകൃതിമാശ്രിതാഃ*
*ഭജന്ത്യനന്യമനസോ*
*ജ്ഞാത്വാഭൂതാദിമവ്യയം.* *ഭഗ. ഗീ. 9-13*

പാർഥ, മഹാത്മാർ മാത്രമേ ദൈവീസമ്പന്നയായ പ്രകൃതിയെ സമാ ശ്രയിക്കാറുള്ളൂ. അവർ ഞാൻ സർവജഗത്തിനും ആദികാരണമാണെന്നറിഞ്ഞ് എന്നെ ഭജിക്കുന്നു.

വിദ്യാരൂപിണിയായ ജനനി സർവത്രപരമാത്മസത്തയെ കാണിച്ചു തരുന്ന സത്യബോധത്തെ അഥവാ ജ്ഞാനത്തെയുളവാക്കുന്നു. ജ്ഞാനോ ദയത്തോടെ പാപമെല്ലാം മാഞ്ഞുമറയുന്നു. ജ്ഞാനം പോലെ പവിത്രമായി മറ്റൊന്നുമില്ലെന്നാണു ഗീത പറയുന്നത്. എത്ര വലിയ പാപസമുദ്രത്തേയും കടത്തിവിടാൻ ജ്ഞാനമാകുന്ന കപ്പലിന് കഴിവുണ്ട്. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:-

77-2003 36

*അപി ചേദസി പാപേഭ്യഃ*
*സർവേഭ്യഃപാപകൃത്തമഃ*
*സർവ്വം ജ്ഞാനപ്ളവേ നൈവ*
*വൃജിനംസംതരിഷ്യസി.* *ഭഗ. ഗീ. 4–36*

അർജ്ജുന, നീ പാപികളിൽവച്ചൊക്കെ കൊടിയ പാപിയാണെങ്കിൽ പോലും ജ്ഞാനമാകുന്ന കപ്പൽ നിന്നെ ആ പാപസമുദ്രത്തിൻെറ മറുകരയിൽ കൊണ്ടെത്തിക്കും. ഇതൊക്കെ മനസ്സിൽ കണ്ടുകൊണ്ടാണ് ഉല്ലാഘബോധജനനീ, പാപത്തെ മുഴുവൻ ഉന്മൂലനം ചെയ്യാൻ കഴിവുള്ള ജ്ഞാനത്തെ പ്രദാനം ചെയ്യുന്ന അമ്മേ എന്നു ഗുരുദേവൻ വിദ്യയെ സംബോധന ചെയ്തിരിക്കുന്നത്.

ജനിച്ചും മരിച്ചും കടന്നുപൊയ്ക്കൊണ്ടിരിക്കുന്ന പ്രപഞ്ചദൃശ്യങ്ങൾ നശ്വരങ്ങളായ താൽക്കാലിക പ്രതിഭാസങ്ങളാണെന്ന് മനുഷ്യൻ അനുനിമിഷം കാണുന്നുണ്ട്. എങ്കിലും അതു ബോധ്യപ്പെടാനുള്ള വിവേകശക്തി പലപ്പോഴും അവനുണ്ടാകുന്നില്ല. അവനവൻെറ തന്നെ ഹൃദയ പങ്കജത്തിൽ ആത്മസത്തയെ സാക്ഷാത്കരിച്ച് സ്ഥിതപ്രജ്ഞനായി ആനന്ദമധുവുണ്ടുകഴിയുന്ന ജീവൻമുക്തനാണ് ധന്യധന്യൻ. ഇക്കാര്യമാണ് ഗുരുദേവൻ സ്വാനുഭൂതിയുടെ മാദകതയോടുകൂടി അടുത്ത പദ്യത്തിൽ വിവരിക്കുന്നത്.

3 ഉണ്ടായി മാറുമറിവുണ്ടായി മുന്നമിതു
കണ്ടാടുമംഗമകവും
കൊണ്ടായിരം തരമിരുണ്ടാശയം പ്രതിചു-
രുണ്ടാമഹസ്സിൽമറയും
കണ്ടാലുമീനിലയിലുണ്ടാകയില്ലറിവ-
ഖണ്ഡാനുഭൂതിയിലെഴും
തണ്ടാരിൽ വീണുമധുവുണ്ടാരമിക്കുമൊരു
വണ്ടാണുസൂരി സൂകൃതി

ഉണ്ടായി മാറുമറിവ് – ജനിച്ചുമരിക്കുന്ന പ്രപഞ്ചദൃശ്യങ്ങൾ; ഉണ്ടായി മുന്നം – മുൻപ് ഇല്ലാതിരുന്നിട്ട് ഉണ്ടായിക്കാണപ്പെടുന്നവയാണ്; ഇതു കണ്ടാടുമംഗമകവും കൊണ്ട് – ഇടക്കാലദൃശ്യങ്ങളെ കണ്ട് അവയുടെ പിന്നാലെ പായുന്ന ശരീരവും മനസ്സും പേറി; ആയിരംതരമിരുണ്ട് – ആയിര മായിരം സങ്കൽപങ്ങൾക്കു വശപ്പെട്ട്; ആശയം പ്രതിചൂരുണ്ട് – ഇടുങ്ങിയ ആശയങ്ങളിൽ പെട്ടു ചുരുങ്ങി; ആ മഹസ്സിൽ മറയും – വാസനാരൂപത്തിൽ ആത്മപ്രകൃതിയിൽ ലയിക്കും; കണ്ടാലുമീനിലയിൽ – സൃഷ്ടി പ്രളയങ്ങൾ ഇങ്ങനെ ആവർത്തിക്കുന്നത് കണ്ടാലും; ഉണ്ടാകയില്ലറിവ് – സൃഷ്ടി പ്രളയങ്ങൾക്കധിഷ്ഠാനമായ സത്യത്തെക്കുറിച്ച് ബോധമുണ്ടാകുകയില്ല; അഖണ്ഡാനുഭൂതിയിലെഴും – ജീവാത്മപരമാത്മാക്കളെ ഒന്നായിക്കണ്ട് അഖണ്ഡ പരമാത്മജ്ഞാനാനുഭൂതിയിൽ ഉയർന്നു വികസിക്കുന്ന; തണ്ടാരിൽ – ഹൃദയ പങ്കജത്തിൽ; വീണ് – മുഴുകി; മധുവുണ്ട് – അനന്തമായ ആത്മാനന്ദം

നുകർന്ന്; ആരമിക്കുന്ന – നിത്യസുഖമനുഭവിക്കുന്ന; വണ്ടാണുസൂരി സുകൃതി –വണ്ടാണ് ബ്രഹ്മജ്ഞാനിയായ പുണ്യവാൻ.

പ്രപഞ്ചദൃശ്യങ്ങളെല്ലാം ഉണ്ടായിവന്നവയും അൽപകാലം നിലനിന്നിട്ട് നശിച്ചുപോകുന്നവയുമാണ്. ഇല്ലാതിരുന്ന അവ്യക്താവസ്ഥയിൽ നിന്നും ഇങ്ങനെ ഉണ്ടായിക്കാണപ്പെടുന്ന വിഷയങ്ങളെ കണ്ടിട്ട് ശരീരവും മനസ്സും അവയുടെ പിന്നാലെ പായാൻ തുടങ്ങുന്നു. ആയിരമായിരം സങ്കൽപ ങ്ങളുയരുന്നു. ആ സങ്കൽപ്പങ്ങൾ ഇടുങ്ങിയ ആശയങ്ങളിൽപ്പെട്ടു ചുരുങ്ങുന്നു ഒടുവിൽ വാസനാരൂപത്തിൽ ആത്മശക്തിയിൽ ലയം പ്രാപിക്കുകയും ചെയ്യുന്നു. ഈ വാസനകൾതന്നെയാണ് കുറേ കഴിഞ്ഞ് വീണ്ടും പദാർഥ ങ്ങളായി പൊന്തുന്നത്. സൃഷ്ടിയും പ്രളയവും ഇങ്ങനെ ആവർത്തിക്കുന്നതായി കണ്ടിട്ടും അവയുടെ അധിഷ്ഠാനമായ നിത്യസത്യത്തെ അറിയാൻ കഴിയുന്നില്ല. എല്ലാം ഒന്നാണെന്നുള്ള അഖണ്ഡാനുഭൂതിയിൽ ഉയർന്നുവിക സിക്കുന്ന ഹൃദയപത്മത്തിൽ മുഴുകി അനന്തമായ ആത്മാനന്ദമധുനുകർന്നു കഴിയുന്ന സ്ഥിതപ്രജ്ഞൻ മാത്രമാണു പുണ്യവാൻ.

അറിയപ്പെടുന്ന എല്ലാ പ്രപഞ്ചദൃശ്യങ്ങളും ഉണ്ടായവയും മറയുന്ന വയുമാണ്. ഇവ എവിടെനിന്നുണ്ടായി? എവിടേയ്ക്കാണു മറയുന്നത്? ഈ ചോദ്യങ്ങൾക്കുത്തരമന്വേഷിക്കലാണ് സത്യാന്വേഷണം. കാണപ്പെടുന്ന പ്രപഞ്ചവസ്തുക്കൾ ഉണ്ടാകുന്നതിനു മുൻപ് ഇല്ലായിരുന്നു. നശിച്ചു കഴിഞ്ഞാൽ ഇല്ലാതാവുകയും ചെയ്യും. ആദ്യവും അവസാനവും ഇല്ലാതിരിക്കെ ഇടയിൽ അൽപകാലത്തേയ്ക്കുമാത്രം ഉണ്ടെന്നു തോന്നി ക്കുന്ന വസ്തുപ്രതിഭാസങ്ങളെയാണ് വേദാന്തികൾ മിഥ്യാപ്രതിഭാ സങ്ങളെന്നു വിളിക്കുന്നത്. ആദിയിലും അന്തത്തിലും ഇല്ലാതിരിക്കുന്നത് ഇടക്കാലത്തും ഇല്ലാത്തതുതന്നെയെന്നാണ് ഇതിനുള്ള യുക്തി. മാണ്ഡൂക്യകാരികയിൽ ഗൗഡപാദാചാര്യർ പറയുന്നതു നോക്കുക:–

*ആദാവന്തേചയന്നാസ്തി*
*വർത്തമാനേപിതത്തഥാ*
*വിതഥൈഃ സദൃശാഃസന്തോ f*
*വിതഥാ ഇവ ലക്ഷിതാഃ* *മാണ്ഡൂ. കാ. 2–6*

ആദ്യവും അവസാനവും ഇല്ലാതിരിക്കുന്നത് ഇടക്കാലത്തും അങ്ങനെ തന്നെ. ഇടക്കാലത്തുള്ളതായി കാണപ്പെടുന്നുണ്ടല്ലോയെന്നാണെങ്കിൽ പറയാം. മരുഭൂമിയിലെ വെള്ളവും കയറിലെ സർപ്പവുമൊക്കെ അല്പകാല ത്തേക്കുള്ളതായി തോന്നുന്നില്ലേ. അല്പ സമയത്തേക്കുമാത്രം ഉണ്ടെന്നു തോന്നിയിട്ടു മറയുന്നതെല്ലാം അതു പോലെയാണെന്നു കണക്കാക്കിയാൽ മതി. ഉണ്ടായി മറയുന്ന എല്ലാ വസ്തുക്കളുടെയും ഈ മിഥ്യാത്വം വ്യക്ത മാക്കുവാനാണ് ഗുരുദേവൻ പറയുന്നത് "ഉണ്ടായിമാറുമറിവുണ്ടായിമുന്നം." ഉണ്ടായി മാറുന്ന എല്ലാ വസ്തുക്കളും ഇല്ലാതിരുന്നിട്ടുണ്ടായി അല്പകാല ത്തേക്ക് പ്രകാശിക്കുന്നവയാണ്. അല്പപ്രതിഭാസങ്ങളെല്ലാം അറിവിൻെറ അംശങ്ങളാണെന്ന് മുൻ പദ്യത്തിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ.

ഈ മിഥ്യാപ്രതിഭാസങ്ങളെ സത്യമായി ഭ്രമിക്കുന്നതുകൊണ്ട് മനസ്സിനു അവയിൽ സംഗമുണ്ടാകുന്നു. സംഗം അവ കിട്ടിയാൽ കൊള്ളാ മെന്നുള്ള കാമത്തെയുളവാക്കുന്നു. നമുക്കാഗ്രഹമുള്ളവ കിട്ടാതിരിക്കുകയോ മറ്റാർക്കെങ്കിലും ലഭിക്കുകയോ ചെയ്താൽ അതു ക്രോധത്തിനു കാരണമായിത്തീരുന്നു. ഇനി നമ്മുടെ ചില ആഗ്രഹങ്ങൾ സാധിച്ചാൽ തന്നെ അതിനുപരി പുതുതായി നിരവധി കാമങ്ങൾ വേറെ പൊന്തുന്നു. അതിരറ്റ കാമക്രോധങ്ങൾ സമ്മോഹ ഭ്രമങ്ങളുളവാക്കി ബുദ്ധിയെ നശിപ്പിക്കുന്നു. സ്വാർഥകാമങ്ങൾ പെരുകുന്നതോടെ ദുരഭിമാനങ്ങളും, ജാതി, ദേശം, ഭാഷ എന്നു തുടങ്ങി നിരവധി സങ്കുചിത സങ്കല്പങ്ങളും ഉയരുന്നു. ചുരുക്കത്തിൽ ശരീരവും മനസ്സും ആയിരമായിരം സങ്കല്പങ്ങളുടെ പുറകേ പാഞ്ഞു നടക്കുവെന്നുമാത്രമല്ല സങ്കല്പങ്ങൾ ക്രമേണ ചെറിയ ചെറിയ ആശയങ്ങളിൽ ചുരുങ്ങുകയും ചെയ്യുന്നു. ആകർഷകമായ ശബ്ദ ഭംഗിയോടുകൂടി ഗുരുദേവൻ ഇക്കാര്യമാണ് "അതുകണ്ടാടുമംഗമകവും കൊണ്ടായിരം തരമിരുണ്ടാശയം പ്രതിചുരുണ്ട്" എന്നു പ്രസ്താ വിച്ചിരിക്കുന്നത്.

സൂക്ഷ്മസ്ഥൂലജഡപ്രതിഭാസങ്ങൾ ഉൾക്കൊള്ളുന്നതാണ് പ്രപഞ്ചം. സൂക്ഷ്മജഡം മനസ്സും സ്ഥൂലജഡം ഭൗതികശരീരവും. ഇതിൽ രൂപംകൊള്ളുന്ന ജീവിതങ്ങൾ ജഡപ്രതിഭാസങ്ങളെ ആശ്രയിച്ചു നിൽക്കുന്നിടത്തോളം ജനനമരണ പ്രവാഹത്തിൽ ഒഴുകേണ്ടിവരും. ജനനവും മരണവും ജഡങ്ങളുടെ സ്വഭാവമാണ്. ജഡപ്രതിഭാസങ്ങൾപൊന്തിവരുന്നത് ശക്തിയുടെ അവ്യക്താവസ്ഥയിൽനിന്നാണ്. പരമാത്മാവിൽ സൃഷ്ടിക്കു വേണ്ടി പൊന്തുന്ന മായാശക്തി ആദ്യമായി ചെയ്യുന്നത് ആ ജ്ഞാനസ്വരൂ പത്തെ മറച്ച് ഒരവ്യക്താവസ്ഥയുളവാക്കുകയാണ്. ഈ അവ്യക്താവസ്തയിൽ നിന്നും ക്രമേണ അഹങ്കാരം, ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, ശരീരങ്ങൾ ഇവ രൂപംകൊള്ളുന്നു. വേർപെട്ടപോലെ കുറേനേരം അങ്ങനെ നിന്നിട്ട് അവ അവ്യക്താവസ്ഥയിൽതന്നെ ലയിക്കുന്നു. അവ്യക്താവസ്ഥയിൽ നിന്നും സൂക്ഷ്മസ്ഥൂലദേഹങ്ങൾ പൊന്തുന്നതിനെ സൃഷ്ടിയെന്നും തിരിച്ചവിടെ ലയിക്കുന്നതിനെ പ്രളയമെന്നും പറയുന്നു. ലയിക്കുമ്പോൾ ഏതേതു സ്വഭാവങ്ങളോടുകൂടി ലയിക്കുന്നുവോ അതേ സ്വഭാവങ്ങളോടു കൂടിത്ത ന്നെയാണു അവ സൃഷ്ടിയിൽ വീണ്ടും പൊന്തുന്നത്. വേർപെട്ടപോലെ പൊന്തിനില്ക്കുമ്പോഴാണ് സ്വഭാവങ്ങളിൽ മാറ്റങ്ങൾ വരുന്നതെല്ലാം. ആ ഇടക്കാലത്ത് സങ്കല്പം സങ്കുചിതമായാൽ ലയിച്ചിട്ട് വീണ്ടും പൊന്തി വരുമ്പോൾ അതിനനുസരണമായിരിക്കും ജീവിതം. സങ്കല്പം വിശാലമായാൽ ജീവിതമങ്ങനെ മാറും. സങ്കല്പം സത്യനിഷ്ഠമായാൽ ജീവിതം സത്യസ്വരൂപ മായി മാറും. സൃഷ്ടി പ്രളയങ്ങൾക്കിടക്കുള്ള സങ്കല്പമൊന്നുമാത്രമാണ് തുടർന്നുള്ള ജീവിതത്തിൻെറ സ്വരൂപം നിർണയിക്കുന്ന ഘടകം. സങ്കല്പം സത്യസ്വരൂപത്തെ അന്വേഷി ക്കാത്തിടത്തോളം വിവിധ രൂപങ്ങളിൽ മാറിമാറി സൃഷ്ടിപ്രളയങ്ങളിൽപ്പെട്ടു ചലിച്ചുകൊണ്ടേയിരിക്കും. പ്രപഞ്ചത്തിൻെറ സൃഷ്ടിപ്രളയങ്ങളുടെ ചെറിയ മാതൃകകൾ തന്നെയാണ് ഉറക്കവും മരണവും.

ഏതു സങ്കല്പത്തോടുകൂടി ഉറങ്ങിയോ ആ സങ്കല്പത്തോടുകൂടിത്തന്നെ ഉണരുന്നു. ഏതു സങ്കല്പ ത്തോടുകൂടി മരിക്കുന്നുവോ ആ സങ്കല്പ ത്തോടുകൂടി ജനിക്കുന്നു. വേദാന്തികൾ സൃഷ്ടിപ്രളയങ്ങളെ ചിത്രങ്ങൾ രചിച്ചിട്ടുള്ള ഒരു കാൻവാസിനോടാണുപമിക്കുക. മായാപടത്തിൽ രചിച്ചിട്ടുള്ള വർണ ശബളങ്ങളായ നിരവധി ദൃശ്യങ്ങളുൾപ്പെട്ടതാണ് പ്രപഞ്ചം. ചിത്രങ്ങ ളോടുകൂടിയ കാൻവാസ് നിവർത്തിവച്ചിരിക്കുന്ന അവസ്ഥയാണു സൃഷ്ടിയും സ്ഥിതിയും. മാറ്റങ്ങൾ വല്ലതും വേണമെങ്കിൽ കാൻവാസ് നിവർന്നി രിക്കുമ്പോഴാകാം. ചിലചിത്രങ്ങൾ വേണമെങ്കിൽ അഴിച്ചുകളയുക പോലും ചെയ്യാം. ചിത്രങ്ങളോടുകൂടി കാൻവാസ് മടക്കിയെടുക്കുന്ന അവസ്ഥയാണ് പ്രളയം, കാൻവാസ് മടക്കിക്കഴിഞ്ഞാൽപിന്നെ തുറക്കുന്ന തുവരെ മാറ്റമൊന്നും വയ്യ. കാൻവാസ്മടക്കുമ്പോൾ ഏതെല്ലാം ചിത്രങ്ങൾ എങ്ങനെയൊക്കെയുണ്ടായിരുന്നുവോ അതേ രീതിയിൽ തുറക്കുമ്പോൾ വീണ്ടും ആവിർഭവിക്കുന്നു. കള്ളൻ ഉറങ്ങിയാൽ ഉണരുന്നതും കള്ളൻതന്നെയായിരിക്കും. സന്യാസിയുറങ്ങിയാൽ സന്യാസി ഉണരും. ഇതാണ് നിയമം. അപ്പോൾ പ്രളയകാലത്ത് സകല സൃഷ്ടികളും മായയുടെ ഇരുണ്ട ആവരണത്തിൽ അവ്യക്താവസ്ഥയിൽ ലയിക്കുന്നു. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:-

*അവ്യക്താദീനി ഭൂതാനി വ്യക്തമദ്ധ്യാനി ഭാരത!*
*അവ്യക്തനിധനാന്യേവ തത്ര കാ പരിദേവനാ.* *ഭ. ഗീ. 2 – 28*

അർജ്ജുന, സകലപ്രപഞ്ചഘടകങ്ങളും അവ്യക്താവസ്ഥയിൽനിന്നും പൊന്തുന്നു. അൽപകാലം നിലനിൽക്കുന്നു. വീണ്ടും അവ്യക്താ വസ്ഥയിൽ ലയിക്കുന്നു. ഇവിടെ കരയാനെന്തുണ്ട്? ഈ സൃഷ്ടി പ്രളയരഹസ്യമാണ് ഗുരുദേവൻ ആദ്യത്തെ രണ്ടു വരിയിൽ പ്രസ്താവിച്ചിരിക്കുന്നത്, ഇവിടെ പൂർവാർധത്തിൻെറ ഒടുവിൽ 'ആ മഹസ്സിൽ മറയും' എന്നു പ്രസ്താവിച്ചി രിക്കുന്നത് അവ്യക്താവസ്ഥയിൽ ലയിക്കും എന്നർഥത്തിലാണ്. അവ്യക്താ വസ്ഥ ജ്യോതിസ്വരൂപമായ പരമാത്മാവിൽ മായയുടെ ആദ്യത്തെ ആവരണ മായതുകൊണ്ട് അത് മഹസ്സിൽ അഥവാ തേജസ്സിൽ മറഞ്ഞുനിൽക്കുന്നു വെന്നു പറയുന്നത് തികച്ചും അർഥവത്താണ്. 'ആ മഹസ്സിൽ മറയും' എന്ന തിനെ പ്രകാശസ്വരൂപമായിത്തീരുമെന്ന് ഒരിക്കലും വ്യാഖ്യാനിക്കാൻ പാടില്ല. പ്രകാശസ്വരൂപമായിത്തീരുന്നത് മോക്ഷപ്രാപ്തിദശയിൽ മാത്രമാണ്. അവിടെ 'ആയിരം തരമിരുളുകയോ ആശയം പ്രതിചുരുളുകയോ' ചെയ്യുന്ന പ്രശ്നമേ യില്ല. ഈ ക്രിയാവിശേഷണങ്ങൾതന്നെ ഇവിടെ ഗുരുദേവൻ വ്യക്തമായും പ്രളയത്തെയാണ് വിവരിക്കുന്നതെന്ന് സ്പഷ്ടമാക്കുന്നു. ഏതൊരു മഹാകവി യേയും അതിശയിപ്പിക്കത്തക്ക ധ്വന്യാത്മകമായ ശബ്ദപ്രയോഗ മാണിവിടെ യെന്നു കാണേണ്ടതാണ്. അനുഭവത്തിൻെറ രസികതയാണ് ഇത്തരം ശബ്ദപ്രയോഗങ്ങൾക്ക് രൂപം കൊടുത്തതെന്നും കാണാൻ പ്രയാസമില്ല.

എല്ലാ ജഡദൃശ്യങ്ങളുടെയും ഉത്പത്തിയും ലയവും ഇങ്ങനെ നിരന്തരം കണ്ടനുഭവിച്ചാൽപോലും മനുഷ്യന് സൃഷ്ടിരഹസ്യബോധമോ സത്യാനു

ഭൂതിയോ ഉണ്ടാകുന്നില്ല. എന്നാൽ അപൂർവം ചിലർ മാത്രം നിത്യാനിത്യ വിവേകം ചെയ്ത് മനനധ്യാനങ്ങളിൽകൂടി അന്തർമുഖരായി ഹൃദയത്തിലുള്ള ഈശ്വരനെ അന്വേഷിക്കുന്നു. ഉള്ളിൽ ഈശ്വരനെ കണ്ടെത്തുന്നതോടുകൂടി സകല പ്രപഞ്ചവും ആ ഈശ്വരൻതന്നെയെന്ന അഖണ്ഡാനുഭൂതിയും ഉളവാകുന്നു. അഖണ്ഡാനുഭൂതിയിലുളവാകുന്ന അനന്തവും അനിർവാച്യ വുമായ ആനന്ദമധുവുണ്ട് കഴിയുന്നയാളാണ് സ്ഥിതപ്രജ്ഞൻ. ഈശ്വരനെ ആദ്യമായി അന്വേഷിക്കേണ്ടത് അവനവന്റെ ഹൃദയത്തിൽതന്നെയാണ്. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക.–

*ഈശ്വരഃ സർവഭൂതാനാം ഹൃദ്ദേശേ്ർജുന, തിഷ്ഠതി*
*ഭ്രാമയൻ സർവ്വഭൂതാനിയന്ത്രാരൂഢാനി മായയാ–* — *ഭഗ. ഗീ. 18–61*

അർജുന, ഈശ്വരൻ എല്ലാ ജീവജാലങ്ങളുടെയും ഹൃദയത്തിൽ സ്ഥതിചെയ്യുന്നു. അവിടെയിരുന്നുകൊണ്ട് യന്ത്രത്തിൽ കയറ്റിയ പദാർഥങ്ങളെപ്പോലെ സദാ ജീവജാലങ്ങളെ ചലിപ്പിക്കുന്നു. സർവാത്മനാ ഹൃദയസ്ഥിതനായ ഈശ്വരനെ ഒരുവൻ ശരണം പ്രാപിക്കേണ്ടതാണ്. തികഞ്ഞ ആത്മാർപ്പണബുദ്ധിയോടെ അന്വേഷിച്ചാൽ ഹൃദയത്തിൽ ആ ജഗദീശ്വരൻ തെളിഞ്ഞു പ്രകാശിക്കും. എവിടെയാണീ ഹൃദയം? ശരീര മധ്യത്തിലാണ് ഹൃദയം. 'അനുഭൂതിപ്രകാശ' മെന്ന ഗ്രന്ഥത്തിൽ ശ്രീ വിദ്യാരണ്യസ്വാമികൾ പറയുന്നതു നോക്കുക.–

*ആനാഭിതസ്തഥാ കണ്ഠാത്*
*ഹൃദയം മധ്യതഃ സ്ഥിതം*
*സനാളം പഞ്ചകോശാഭം*
*പഞ്ചഛിദ്രമധോമുഖം* — *അനു. പ്ര 14–47*

നാഭിക്കുമേൽ കണ്ഠത്തിനു താഴെ ഹൃദയം ശരീരമധ്യത്തിൽ സ്ഥിതിചെയ്യുന്നു. തണ്ടുള്ള താമരപ്പൂവിന്റെ അകംപോലെയാണിതിന്റെ ആകൃതി. കീഴ്പോട്ടു മുഖമായിട്ടാണിരിപ്പ്. അഞ്ച് ദ്വാരങ്ങളും അതിൽ കാണപ്പെടുന്നു മാത്രമല്ല:–

*കദംബകുസുമോത്ഭൂത*
*കേസരാഇവസർവതഃ*
*പ്രസൃതാ ഹൃദയാന്നാഡ്യോ*
*ബഹ്വന്ന രസപൂരിതാഃ* — *അനു പ്ര 14–48*

കദംബപുഷ്പത്തിൽനിന്നും അല്ലികൾ പുറപ്പെടുന്നതുപോലെ ഹൃദയമധ്യത്തിൽനിന്നും നിരവധി നാഡികൾ ദേഹത്തിന്റെ എല്ലാ ഭാഗങ്ങളിലേക്കും വ്യാപിക്കുന്നു. അന്നരസപൂർണങ്ങളാണ് ഈ നാഡികൾ. ഉജ്ജ്വലമായ ആത്മസത്യം സാക്ഷാത്കരിക്കേണ്ടത് ഈ ഹൃദയ തലത്തിലാണ്. അന്വേഷിക്കുന്നവർക്ക് സൂര്യതുല്യതേജസ്സോടെ സത്യം ഇവിടെ തെളിയുന്നുവെന്ന് സത്യദർശികൾ പ്രഖ്യാപിക്കുന്നു. സത്യസ്വരൂപം

അനാവൃതമാകുന്നതോടെ ഹൃദയപങ്കജത്തിനും ചില മാറ്റങ്ങൾ സംഭവിക്കുന്നു. സൂര്യപ്രഭ തട്ടിവിടരുന്ന താമരപോലെ ഹൃദയം സത്യപ്രകാശപൂരിതമായി വികസിക്കുന്നു. അധോമുഖമായ ഹൃദയം ഊർധ്വമുഖമായിത്തീരുകയും ചെയ്യുന്നു. ഹൃദയത്തിൽ ഉദിച്ചുയരുന്ന സത്യസൂര്യൻെറ പ്രകാശം നാഡികൾ വഴി ദേഹത്തിൽ സർവത്ര വ്യാപിക്കുകയും ബാഹ്യപ്രപഞ്ചത്തെപ്പോലും സ്വസ്വരൂപമായി പ്രകാശിപ്പിക്കുകയും ചെയ്യുന്നു. അങ്ങനെ സത്യോദയത്തോടെ താനും പ്രപഞ്ചവും ഒരേ പരമാത്മസ്വരൂപം തന്നെയെന്ന; സർവംഖല്വിദംബ്രഹ്മ എന്ന അഖണ്ഡാനുഭൂതിയിൽ സാധകൻെറ ഹൃദയം മുഴുകിച്ചേരുന്നു. ഒടുങ്ങാത്ത ആനന്ദസമുദ്രമാണ് ഈ അനുഭൂതിയെന്നത്രേ സത്യനിഷ്ഠന്മാരുടെ പ്രഖ്യാപനം. ഈ അനുഭവത്തിൽ മുഴുകിക്കൊണ്ട് ഗുരുദേവൻ രചിച്ച കൃതിയാണ് 'അനുഭൂതിദശകം'. അതിൽ അദ്ദേഹം പറയുന്നതു നോക്കുക:-

*ആനന്ദക്കടൽപൊങ്ങി-*
*ത്താനേ പായുന്നിതാ പരന്നൊരുപോൽ*
*ജ്ഞാനംകൊണ്ടിതിലേറി-*
*പ്പാനം ചെയ്യുന്നു പരമഹംസജനം* *അനുഭൂ. ദ. 7*

ഇതാ ഹൃദയത്തിൽനിന്നു ഒരാനന്ദക്കടൽ പൊങ്ങിപ്പരക്കുന്നു. ജ്ഞാനത്തിൻെറ സഹായത്തോടെ പരമഹംസന്മാർ ഈ കടലിൽ മുഴുകി ആനന്ദാമൃതം പാനംചെയ്യുന്നു.

*ജനമിതുകണ്ടു തെളിഞ്ഞാൽ*
*ജനിമൃതികൈവിട്ടിരിക്കുമന്നിലയിൽ*
*മനതളിരൊന്നുകലർന്നാൽ*
*അനവരതം സൗഖ്യമന്നുതന്നെവരും.* *അനുഭൂ. ദ. 8*

ഉള്ളിൽ ഈ സാക്ഷാത്കാരമുണ്ടായാൽ അതോടെ ജനനമരണങ്ങൾ തീരുന്നു. മനസ് ആ സത്യവുമായി ഏകീഭവിച്ചാൽ അനന്തസുഖവും കൈവരുന്നു. ഈ അനുഭൂതിയിൽ മുഴുകി ജീവിക്കുന്നയാളിനെയാണ് വേദാന്തി സ്ഥിതപ്രജ്ഞൻ എന്നു പറയുന്നത്. വിവേകചൂഡാമണിയിൽ ശങ്കരാചാര്യസ്വാമികൾ സ്ഥിതപ്രജ്ഞനെ ഇങ്ങനെ നിർവചിച്ചിരിക്കുന്നു.

*ജീവാത്മനോഃ ശോധിതയോ-*
*രേകഭാവാവഗാഹിനീ*
*നിർവികൽപാച ചിന്മാത്രാ*
*വൃത്തിഃ പ്രജ്ഞേതികഥ്യതേ* *വിവേ. ചൂ. 427*

ധ്യാനമനനങ്ങളിൽകൂടി ജഡപ്രതിഭാസങ്ങളിൽനിന്നകലുന്നതോടുകൂടി ജീവാത്മപരമാത്മാക്കൾ ഒന്നാണെന്ന ഇടതിങ്ങിയ അനുഭൂതിയുണ്ടാകുന്നു. സംശയരഹിതവും ജ്ഞാനസ്വരൂപവുമായ ഈ അനുഭൂതിയാണ് പ്രജ്ഞ.

*യസ്യസ്ഥിതാ, ഭവേത്പ്രജ്ഞാ,*
*യസ്യാനന്ദോ നിരന്തരഃ*
*പ്രപഞ്ചോ വിസ്മൃതപ്രായഃ*
*സജീവൻമുക്ത ഉച്യതേ* *വിവേ. ചൂ. 428*

ഈ അനുഭൂതി സുസ്ഥിരമായിത്തീർന്ന് ഇടവിടാതെ ആനന്ദമനുഭവിക്കുന്നയാളാണ് സ്ഥിതപ്രജ്ഞൻ. അദ്ദേഹത്തെ സംബ ന്ധിച്ചിടത്തോളം പ്രപഞ്ചം മിക്കവാറും മറവിലാണ്ടുപോകുന്നു. ഗീതയിൽ സ്ഥിതപ്രജ്ഞൻ, മഹാഭക്തൻ, ഗുണാതീതതൻ എന്ന പേരുകളിൽ ഇങ്ങനെയുള്ള സത്യനിഷ്ഠനെക്കുറിച്ച് രണ്ടാമധ്യായത്തിലും പന്ത്രണ്ടാമധ്യായത്തിലും, പതിന്നാലാമദ്ധ്യായത്തിലും വിവരിച്ചിട്ടുണ്ട്. ഹൃദയപങ്കജത്തിൽ സത്യത്തെ സാക്ഷാത്കരിച്ച് നിരന്തരം അനുഭവിക്കുന്ന ഈ സ്ഥിതപ്രജ്ഞനെയാണ് തികച്ചും അനുഭൂതി തുളുമ്പുന്ന വാക്കുകളിൽ ഗുരുദേവൻ "അഖണ്ഡാനുഭൂതിയിലെഴും തണ്ടാരിൽ വീണു മധുവുണ്ടാ രമിക്കുമൊരു വണ്ടാണു സൂരി സുകൃതി" എന്നു വിവരിച്ചിരിക്കുന്നത്. ഈ വരിയിൽ വീണു, ആര മിക്കും എന്നീ പദങ്ങളുടെ ധ്വന്യാത്മകമായ സ്വാരസ്യം പ്രത്യേകം പ്രസ്താവ്യമാണ്. ഉണ്ണുന്ന മധുവിൽ മുങ്ങി ലയിച്ചുപോയ പ്രതീതിയാണ് വീണു എന്ന പദമുളവാക്കുന്നത്. ആരമിക്കും എന്ന പദം സ്ഥിതപജ്ഞൻ എവിടെ എങ്ങിനെ പ്രവർത്തിച്ചു കൊണ്ടിരുന്നാലും ഹൃദയം ബ്രഹ്മാനന്ദാ നുഭൂതിയിൽ മുഴുകിയിരിക്കുമെന്ന് ധ്വനിപ്പിച്ചിരിക്കുന്നു. *ജനനീനവരത്ന മഞ്ജരി*യിലെ ഇത്തരം ശ്ലോകങ്ങളുടെ കവിതാമാധുരിയും ആസ്വാദ്യതയും ചിന്തകന്മാർക്ക് വാചാമഗോചരമെന്നേ പറയേണ്ടു.

ഉണ്ടായി നശിക്കുന്ന കാര്യരൂപങ്ങളുടെ യാഥാർഥ്യമറിയുവാൻ അവയുടെ കാരണത്തിൻെറ സ്വഭാവമെന്തെന്നറിഞ്ഞേ പറ്റൂ. പ്രപഞ്ചത്തിലെ എല്ലാ ദൃശ്യങ്ങളും കാര്യരൂപങ്ങളാണ്. അങ്ങനെ യാണെങ്കിൽ ഇവയുടെയൊക്കെ പരമകാരണമെന്താണ്. കാരണത്തെ അറിഞ്ഞാൽ കാര്യങ്ങളൊന്നും അതിൽ നിന്നും ഭിന്നമല്ലെന്നു ബോധ്യപ്പെടുകയും ചെയ്യും കാര്യരൂപങ്ങളിൽ സർവത്ര സാമാന്യമായി നിലനിൽക്കുന്ന കാരണസത്തയെ കാണാൻ വിദ്യാസ്വരൂപിണിയായ ജനനിയെ ശരണംപ്രാപിക്കാതെ തരവുമില്ല. ഇക്കാര്യമാണ് ഗുരുദേവൻ അടുത്ത പദ്യത്തിൽ വിശദമാക്കുന്നത്.

4 ആരായുകിൽ തിരകൾ നീരായിടുന്നു, ഫണി
നാരായിടുന്നു, കുടവും
പാരായിടുന്നതിനു നേരായിടുന്നുലക-
മോരായ് കിലുണ്ടഖിലവും
വേരായ നിൻകഴലിലാരാധനം തരണ-
മാരാലിതിന്നൊരുവരം
നേരായിവന്നിടുക വേറാരുമില്ല ഗതി
ഹേ! രാജയോഗജനനീ!

ആരായുകിൽ – ആലോചിച്ചുനോക്കിയാൽ; തിരകൾ നീരായിടുന്നു – തിരകൾ വെള്ളംതന്നെയാണെന്നു കാണാൻ കഴിയും; ഫണിനാരായിടുന്നു – കയറിൽ കാണപ്പെടുന്ന പാമ്പ് കയറുതന്നെയാണന്നു കാണാൻ കഴിയും; കുടവും പാരായിടുന്നു – മണ്ണുകൊണ്ടുള്ള കുടം മണ്ണുതന്നെയാണണെന്നും കാണാൻ കഴിയും; അതിനു നേരായിടുന്നുലകം – അതിനുതുല്യമാണീ ലോകവും (ലോകത്തിന് ഒരുപരമ കാരണമുണ്ടെങ്കിൽ കാര്യരൂപങ്ങളൊന്നും അതിൽനിന്നും ഭിന്നമായിരിക്കുകയില്ലെന്നു സാരം.); ഓരായ്കിലുണ്ടഖിലവും – അന്വേഷിച്ചറിയാൻ ശ്രമിക്കാത്തവർക്ക് എല്ലാം ഉള്ളതായി തോന്നാം; വേരായ നിൻകുഴലിലാരാധനം തരണം – എല്ലാറ്റിനും കാരണഭൂതയായി നിൽക്കുന്ന ശക്തിസ്വരൂപിണിയായ അമ്മയുടെ പാദ ങ്ങളിൽ എനിക്കാശ്രയം തരണം; ആരാൽ – ഉടൻതന്നെ; ഇതിന്നൊരു വരം നേരായി വന്നിടുക – ഇതിനായി ഒരുവരം എനിയ്ക്കുനേരിട്ടരുളുക; വേറാരുമില്ലഗതി – മറ്റാരും ശരണമില്ല; ഹേരാജയോഗജനനീ – സങ്കല്പ നിരോധമാകുന്ന രാജയോഗത്തിൽ കൂടി നേരിട്ട് ബ്രഹ്മസത്യത്തെ കാണിച്ചു തരാൻ കഴിവുള്ള അല്ലയോ അമ്മേ.

സൂക്ഷ്മമായി ചിന്തിക്കുന്ന ഒരാൾക്ക് ഒരു ജലാശയത്തിലുണ്ടാകുന്ന തിരമാലകൾ ജലത്തിൽനിന്നും ഒരിക്കലും ഭിന്നമല്ലെന്നു കാണാൻ കഴിയും. അതുപോലെതന്നെ മങ്ങിയ വെളിച്ചത്തിൽ കയറിൽ ഉണ്ടെന്നു തോന്നുന്ന പാമ്പ് കയറുതന്നെയാണെന്നു കാണാനും കഴിയും. മണ്ണുകൊണ്ടു ണ്ടാക്കിവച്ചിരിക്കുന്ന കുടം മുതലായ പാത്രങ്ങളിൽ മണ്ണല്ലാതെ മറ്റൊന്നു മില്ലന്നും കാണാം. പ്രപഞ്ചത്തിൻെറയും സ്ഥിതിയിതുതന്നെ. പരമകാരണമായ പരബ്രഹ്മവസ്തുവിൽനിന്നും പ്രപഞ്ചം ഭിന്നമേയല്ല. ചിന്തിക്കാൻ കഴി വില്ലാത്ത മഠയന് എല്ലാം വെവ്വേറെ ഉണ്ടെന്നു തോന്നും. ബ്രഹ്മസ്വരൂപത്തെ ഇങ്ങനെ അനേകം കാര്യരൂപങ്ങളാക്കി തോന്നിപ്പിക്കുന്ന ശക്തി സ്വരൂപിണിയായ അമ്മേ നിൻെറ പാദങ്ങളിൽ എനിക്കതിരറ്റ ഭക്തി യുണ്ടാകാൻ ഉടനേ അനുഗ്രഹിക്കേണമേ. മനസ്സിനെ ധ്വംസിച്ച് സത്യസ്വരൂ പത്തെ വെളിപ്പെടുത്തിത്തരാൻ കഴിവുള്ളവളാണല്ലോ അമമ.

ഒരു പദാർഥത്തെ വേണ്ടവണ്ണം അറിയുകയെന്നു പറഞ്ഞാൽ അതിനു രൂപം കൊടുത്ത കാരണത്തെയറിയുകയാണെന്നർഥം. കാരണത്തെയറി ഞ്ഞാൽ കാര്യത്തെയറിഞ്ഞതായി, കാര്യങ്ങളായി കാണപ്പെടുന്നവയൊന്നും തന്നെ കാരണത്തിൽ നിന്നും ഭിന്നങ്ങളാവാൻ പറ്റുകയില്ല. ഇതാണു നിയമം. ഈ നിയമം ആദ്യമായി കേൾക്കുമ്പോൾ മഠയൻമാർ അമ്പരന്നുപോയേക്കാം. ചിന്തിക്കുന്നവർക്ക് ഇത് അനായാസമായി വെളിപ്പെടും. രണ്ടുതരം കാരണകാര്യഭാവങ്ങളാണ് ലോകത്ത് പ്രധാനമായും കാണുന്നത്. കാരണം തൻെറ തൽക്കാലരൂപം ഉപേക്ഷിച്ച് ഒരു പുതിയ രൂപം കൈക്കൊള്ളുന്നതാണ് പ്രധാനമായും കാണുന്ന കാര്യകാരണഭാവം. ഇതിനാണ് പരിണാമം എന്നു പറയുന്നത്. വിത്തിൽ നിന്ന് വൃക്ഷവും പാലിൽനിന്ന് തൈരുമൊക്കെയു ണ്ടാകുന്നത് പരിണാമമാണ്. മണ്ണിൽ നിന്നു പാത്രങ്ങളും, സ്വർണത്തിൽ നിന്നു ആഭരണങ്ങളും ഉണ്ടാകുന്നതും പരിണാമമായിത്തന്നെ ചിലർ കണക്കാ ക്കാന്നു. ഇവിടെ കാരണത്തിൽ നിന്നും ഭിന്നമാണോ കാര്യമെന്നു നോക്കാം.

കാഴ്ചയിൽ വിത്തും വൃക്ഷവും ഭിന്നമാണ്. പക്ഷേ ചിന്തിച്ചുനോക്കിയാൽ അവ ഭിന്നമെന്നു പറയാൻ പറ്റുമോ? പുറമേ കാണുന്ന വൃക്ഷത്തിൻെറ എല്ലാ അംശവും വിത്തിൽ ഉണ്ടായിരുന്നതല്ലേ? വിത്തിൽ ഇല്ലാതിരുന്ന എന്തെങ്കിലും വൃക്ഷത്തിൽ പുതുതായി കാണപ്പെടുന്നുവെന്നു പറയാമോ? ഇല്ലാത്തത് ഉണ്ടാകാൻ പറ്റില്ല. അപ്പോൾ വൃക്ഷം മുഴുവൻ വിത്തിൽ ഒളിഞ്ഞിരുന്നുവെന്ന് സമ്മതി ക്കേണ്ടിവരും. വിത്തിൻെറ വികസിച്ചരൂപം വൃക്ഷം. വൃക്ഷത്തിൻെറ ചുരുങ്ങിയരൂപം വിത്ത്. ഒരു വസ്തു വികസിക്കുകയോ ചുരുങ്ങുകയോ ചെയ്താൽ അത് ഭിന്ന കാര്യങ്ങളാണെന്നു പറയുന്നത് ശരിയാണോ? അവ ഭിന്ന കാര്യങ്ങളാണെന്നുവന്നാൽ ചുരുണ്ടുകിടന്നുന്ന ദേവദത്തനും നീണ്ടുകിടക്കുന്ന ദേവദത്തനും രണ്ടു മനുഷ്യരാണെന്നു സമ്മതിക്കേണ്ടിവരും. വിത്തിൻെറയും വൃക്ഷത്തിൻെറയും കാര്യമിരിക്കട്ടെ. പാലിനും തൈരിനും ഭേദമില്ലെന്നു പറയാൻ പറ്റുമോ? ഈ ചോദ്യകർത്താവിനോടു നമുക്കൊന്നു ചോദിക്കാം. പാലിൽ ഉണ്ടായ ിരുന്ന തൈരാണോ ഇല്ലാതിരുന്നതൈരാണോ പുറത്തേയ്ക്കുവന്നത്? തൈര് പാലിൽ ഉണ്ടായിരുന്നുവെന്നു പറഞ്ഞാൽ തന്നിൽതന്നെ ഒളിഞ്ഞുകിടന്നത് പുറത്തേക്കുവരുമ്പോൾ ഭിന്ന പദാർഥമുണ്ടായിയെന്നു പറയുന്നതു ശരിയാണോ? ഇനി പാലിൽ നേരത്തേതന്നെ തൈരില്ലായിരുന്നുവെന്നു പറഞ്ഞാൽ ഇല്ലായിരുന്നതൊന്നും പുതുതായി ഉണ്ടാകാൻ പറ്റുകയില്ലെന്ന് ആർക്കാണറിഞ്ഞുകൂടാത്തത്? ഇല്ലാതിരുന്നതും ഉണ്ടാകാം എന്നു വച്ചാൽ പച്ചവെള്ളത്തിൽനിന്നു തൈരും മണൽത്തരിയിൽ നിന്നു എണ്ണയും ഉണ്ടാകാമെന്നു സമ്മതിക്കേണ്ടിവരും. തൈരു വേണമെന്നുള്ളവർ പാലിനേയും, എണ്ണ വേണമെന്നുള്ളവർ എള്ളിനേയും ഇങ്ങനെ പ്രത്യേക കാര്യങ്ങൾ വേണമെന്നുള്ളവർ പ്രത്യേകകാരണങ്ങളെ അന്വേഷിക്കുന്നതിൻെറ രഹസ്യംതന്നെ ആ കാര്യങ്ങൾ ആ കാരണങ്ങളിൽ ഒളിഞ്ഞുകിടക്കുന്നുവെന്ന വസ്തുത തെളിയിക്കുന്നു.രസതന്ത്രശാസത്രപ്രസിദ്ധങ്ങളായ എല്ലാ രാസവികാര പരിണാമങ്ങളും ഈ രീതിയിൽ വ്യഖ്യാനി ക്കപ്പെടേണ്ടതാണ്. ചുരുക്കത്തിൽ അത്യന്തം ഭിന്നങ്ങളെന്നു തോന്നുന്ന കാരണകാര്യഭാവങ്ങളിൽപോലും കാരണത്തിൽ മുൻപേകൂട്ടിതന്നെ ഇല്ലാതിരുന്ന യാതൊന്നും കാര്യരൂപത്തിൽ പ്രത്യക്ഷപ്പെടാൻ സാദ്ധ്യമല്ല. ഇനി വെള്ളം തിരയായി മാറുന്നിടത്തും സ്വർണ്ണവും മണ്ണും യഥാക്രമം പാത്രങ്ങളും ആഭരണങ്ങളുമായി മാറു ന്നിടത്തുംകാരണകാര്യങ്ങൾ ഭിന്നങ്ങളല്ലെന്നു പ്രത്യക്ഷവുമാണ്. കാരണത്തിൽ ചില രൂപങ്ങളുണ്ടാവുകയും മറയുകയും ചെയ്യുന്നു വെന്നല്ലാതെ മറ്റൊന്നും അവിടെ സംഭവിക്കുന്നില്ല. ഇതെല്ലാംമനസ്സിൽ കണ്ടുകൊണ്ടാണ് ബ്രഹ്മസൂത്രത്തിൽ വ്യാസഭഗവാനും ശങ്കരഭഗവത്പാദരും കാരണത്തിൽ നിന്നും ഭിന്നമായ കാര്യമേയില്ലെന്ന് സംശയാതീതമായി സമർഥിച്ചിട്ടുള്ളത്. ബ്രഹ്മസൂത്രം രണ്ടാമദ്ധ്യായത്തിൽ ആചാര്യസ്വാമികൾ പറയുന്നത് നുറുവർഷം കഠിനയത്നം ചെയ്താൽപോലും കാരണ ത്തിൽനിന്നും ഭിന്നമായ കാര്യമുണ്ടെന്ന് സമർഥിക്കാൻ കഴിയുകയില്ലെ ന്നാണ്.

കാരണം ചലിച്ച് വികാരപ്പെട്ട് കാര്യമായിത്തീരുന്നതാണ് പരിണാമം. പരിണാമത്തിൽനിന്നും ഭിന്നമായ മറ്റൊരു കാരണകാര്യപ്രക്രിയയാണ് വിവർത്തം. കാരണത്തിനു ചലനമോ വികാരമോ ഉണ്ടാകാതെതന്നെ കാര്യമുണ്ടെന്നു തോന്നുന്നതാണു വിവർത്തം. മങ്ങിയവെളിച്ചത്തിൽ കിടക്കുന്ന കയറിനെ അകലെനിന്നു നോക്കുന്നയാൾ പാമ്പായി ഭ്രമിക്കുന്നു. ഇവിടെ പാമ്പുണ്ടായിക്കാണുന്നുണ്ടെങ്കിലും കയറിനു ചലനമോ വികാരമോ സംഭവിക്കുന്നില്ല. എങ്കിലും കയറുതന്നെയാണ്പാമ്പായി കാണപ്പെടുന്ന തെന്ന് തീർച്ചയാണല്ലോ. അപ്പോൾ വിവർത്തപ്രക്രിയയിലും കാരണത്തിൽ നിന്നും ഭിന്നമായ ഒരു കാര്യം ഉണ്ടാകുന്നുവെന്നു പറയാൻവയ്യ. നിർവ്വികാരവും അചഞ്ചലവുമായ ബ്രഹ്മസത്തയിൽ മായ കാര്യരൂപ ങ്ങളെയുണ്ടാക്കിക്കാണിക്കുന്നത് ഈ വിധമാണ്. വിവർത്തപ്രക്രിയയിൽ മൂന്നു ഘടകങ്ങൾ വ്യക്തമായി കാണാം. കാര്യം ഉണ്ടെന്നുതോന്നുന്ന അധിഷ്ഠാനം, കാര്യത്തെ കാണുന്ന സങ്കൽപം, കാര്യരൂപം ഇവയാണാ ഘടകങ്ങൾ. കയറിൽ സർപ്പത്തെകാണുമ്പോൾ കയറ് അധിഷ്ഠാനം, കാണുന്നയാളിൻെറ സർപ്പസങ്കൽപം, കാണപ്പെടുന്ന സർപ്പം എന്നിങ്ങനെ മൂന്നു ഘടകങ്ങളും തെളിയുന്നു.

പ്രപഞ്ചദർശനത്തിലും ഇതുതന്നെ കഥ. പ്രപഞ്ചം പ്രതിഭാസിക്കുന്ന അധിഷ്ഠാനം ബ്രഹ്മസത്ത, അതിൽ കാണുന്നവൻെറ സങ്കൽപം പ്രപഞ്ചത്തെ ഉള്ളതായിക്കാണുന്നു. ഇവിടെ കാണപ്പെടുന്ന വസ്തുക്കൾ കാണുന്നയാളിൻെറ സങ്കൽപങ്ങൾക്ക് ഉണ്ടെന്നു തോന്നുന്നുവെന്നല്ലാതെ യഥാർഥത്തിൽ ഉണ്ടാകുന്നില്ലെന്നുള്ളതാണു വാസ്തവം. അധിഷ്ഠാനത്തെ കണ്ടുകഴിയുമ്പോഴാണ് ഈ രഹസ്യം വെളിപ്പെടുക. കയറിനെ കാണുന്നമാത്രയിൽ പാമ്പ് ഇല്ലാത്തതായിത്തീരുന്നു. ബ്രഹ്മസത്തയെ ദർശിക്കുന്നമാത്രയിൽ പ്രപഞ്ചവും അതുപോലെ ഇല്ലാത്തതായിത്തീരുന്നു. ഇവിടെ പരിണാമമായാലും വിവർത്തമായാലും കാരണകാര്യങ്ങൾക്കു ഭേദമില്ലെന്ന വസ്തുത അവിതർക്കിതമായും തെളിയുന്നു. ഇക്കാര്യമാണ് ഗുരുദേവൻ മനോഹരമായി ദൃഷ്ടാന്തങ്ങളിൽകൂടി ഇങ്ങനെ ഉറപ്പിക്കുന്നത്. 'ആരായുകിൽ തിരകൾ നീരായിടുന്നു ഫണിനാരായിടുന്നു കുടവും പാരായിടുന്നു.' ഇക്കാര്യം കുറേക്കൂടി സ്പഷ്ടമായി ഗുരുദേവൻ *ദർശന മാല*യിൽ അപവാദദർശനത്തിൽ പറയുന്നതു നോക്കുക.

*അന്യന്നകാരണാത് കാര്യം*
*അസദേതദതോ ƒ ഖിലം*
*അസതഃകഥമുത്പത്തിഃ*
*അനുത്പന്നസ്യ കോലയഃ* *ദർശ.മാ. 2.2*

കാരണത്തിൽ നിന്നും ഭിന്നമായ കാര്യമേയില്ല. അതുകൊണ്ട് ഭിന്നമെന്നു തോന്നിക്കുന്ന നാമരൂപങ്ങളെല്ലാം ഇല്ലാത്ത തോന്നലുകളാണ്. ഇല്ലാത്തതു ണ്ടാകുന്നില്ല. അവ ലയിക്കുന്നുമില്ല. ഉത്പത്തി പ്രളയങ്ങൾ വെറും സങ്കൽപ കൽപ്പിതങ്ങളാണെന്നു ഭാവം.

ബ്രഹ്മസത്തയിൽ നിന്നും പ്രപഞ്ചമുണ്ടാകുന്നത് വെള്ളത്തിൽ നിന്നും തിരമാലകളോ മണ്ണിൽ നിന്നും പാത്രങ്ങളോ ഉണ്ടാകുന്നതുപോലെയാണോ? നിഷ്കൃഷ്ടമായ പര്യാലോചനയിൽ അങ്ങനെയല്ലെന്നു കാണാൻ കഴിയും. ബ്രഹ്മത്തിൽനിന്നും പ്രപഞ്ചം ഉണ്ടായിക്കാണപ്പെടുന്നത് അന്തിമവിശകലനത്തിൽ കയറിൽ സർപ്പമുണ്ടായിക്കാണപ്പെടുന്നതുപോലെയുള്ള വിവർത്തമാണ്. പ്രപഞ്ചത്തിൻെറ ആദികാരണം നിശ്ചലവും നിർവ്വികാരവും ആകാതെ തരമില്ല. ജനനമരണാദിചലന വികാരങ്ങൾക്ക് വഴിപ്പെടുന്നതാണ് ആദികാരണ മെന്നുവന്നാൽ അതു മറ്റൊന്നിൻെറ കാര്യമാണെന്നു വന്നുചേരും. അപ്പോൾ അതിൻെറ കാരണത്തെയന്വേഷിച്ച് വീണ്ടും പുറകോട്ടു പോകേണ്ടിവരും. പ്രപഞ്ചത്തിനൊരാദികാരണമുണ്ടെന്നു സമ്മതിച്ചാൽ അതു നിർവ്വികാരവും നിശ്ചലവുമാണെന്നും സമ്മതിക്കേണ്ടിവരും. ആദികാരണ മില്ലെന്നുപറഞ്ഞാൽ സത്യാന്വേഷണം സാദ്ധ്യമേയല്ലെന്നു പറയുകയായിരിക്കും ഫലം. നിർവ്വികാരവും നിശ്ചലവുമാണ് ആദികാരണമെങ്കിൽ അതിന് മണ്ണുപോലെയോ വെള്ളംപോലെയോ വികാരപ്പെടാനോ ചലിക്കാനോ അൽപ്പാൽപമായി വേർപെടാനോ ഒന്നും സാദ്ധ്യമല്ല. അതുകൊണ്ട് പരിണാമരൂപത്തിൽ യാതൊരുകാര്യവും അതിൽ നിന്നും ഉണ്ടാകാൻ പറ്റുകയില്ല. അപ്പോൾ കയറിൽ സങ്കൽപ്പനിർമ്മിതമായ പാമ്പെന്നപോലെ ബ്രഹ്മത്തിൽ മായാസങ്കൽപ്പ നിർമ്മിതങ്ങളായ വിവർത്തരൂപങ്ങളാണ് പ്രപഞ്ചഘടകങ്ങളെന്നു മാത്രമേ പറയാൻ പറ്റൂ. അതുകൊണ്ടാണ് മായാസിദ്ധാന്തവും വിവർത്തവാദവും സത്യദർശികൾ ആവിഷ്കരിച്ചത്. കയറിനെ അന്വേഷിക്കുന്നയാൾക്ക് സർപ്പത്തിൻെറ ഇല്ലായ്മ അനായാസേന ബോദ്ധ്യമാകും. അതുപോലെ നിത്യാനിത്യ വസ്തു വിവേകം ചെയ്ത് സത്യത്തെ അന്വേഷിക്കുന്നയാൾക്ക് കാണപ്പെടുന്ന കാര്യരൂപങ്ങളുടെ മിഥ്യാത്വം അചിരേണ വെളിപ്പെടുന്നതാണ്. ചിന്തിക്കാത്ത മറയന് എല്ലാം ഉള്ളതായി തോന്നിയെന്നുവരാം. ഇക്കാര്യമാണു ഗുരുദേവൻ 'ഓരായ്കിൽ ഉണ്ടഖിലവും' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

വിദ്യയെ സമാശ്രയിക്കാതെ സമത്വബോധമോ സത്യബോധമോ സാദ്ധ്യമല്ല. ജനിച്ചുമരിക്കുന്ന കാര്യരൂപങ്ങൾ മിഥ്യയാണെന്നറിയണം. അവയുടെ പിന്നാലേ സുഖത്തിനു വേണ്ടി പാഞ്ഞുനടക്കുന്നത് മരുഭൂവിലെ ജലം കുടിക്കാൻ പാഞ്ഞുനടക്കുന്നതുപോലെ വ്യർഥമാണെന്നറിയണം. നശ്വരങ്ങളായ കാര്യരൂപങ്ങളുടെ പിന്നിൽ ശാശ്വതവും ആനന്ദനിധിയുമായ ഒരു സത്യമുണ്ടെന്നറിയണം. ഇത്രയുമായാൽ ആ സത്യത്തിൽ സർവ്വാർപ്പണം ചെയ്തുകൊണ്ട് കാമസങ്കൽപങ്ങളെ ചുരുക്കി അഹന്തയെ വെടിഞ്ഞ് അവനവൻെറ ഉള്ളിൽതന്നെ ആ സത്യത്തെ അന്വേഷിക്കുകയാണ് വിദ്യാസമാശ്രയണം. ഈ വിദ്യയെ സമാശ്രയിക്കാൻ അപൂർവ്വം പേർക്ക് മാത്രമേ സാദ്ധ്യമാവൂ. അധികമാളുകളും അവിദ്യയിൽ പെട്ടുഴലുന്നവരാണ്. ഗുരുദേവൻതന്നെ *ആത്മോപദേശശതക*ത്തിൽ പറയുന്നതു നോക്കുക.

*പ്രകൃതിപിടിച്ചുചുഴറ്റിടും പ്രകാരം*
*സുകൃതികൾ പോലുമഹോ ചുഴന്നിടുന്നു.*

*വികൃതി വിടുന്നതിനായി വേലചെയ്‌വീ-*
*ലകൃതി ഫലാഗ്രഹമറ്ററിഞ്ഞിടേണം.* *ആത്മോ. ശ. 43*

പുണ്യവാൻമാർപോലും സദാ അവിദ്യയുടെ പിടിയിൽ പെട്ടുഴലുന്നു. ജനനമരണാദിവികാരങ്ങളിൽനിന്നും മുക്തി നേടാൻ പരിശ്രമിക്കുന്നില്ല. കാമത്യാഗം ഒന്നുകൊണ്ടുമാത്രമേ നിശ്ചലസത്യം കരഗതമാവൂ. പ്രബലയായ ഈ അവിദ്യയെ ജയിക്കാൻ അനുഗ്രഹിക്കേണമെന്നു ജനനിയോടു പ്രാർഥിക്കുകയാണ് ഉത്തരാർധംകൊണ്ടു ചെയ്യുന്നത്. വിദ്യയെ സർവ്വാത്മനാ സമാശ്രയിച്ചാൽ അവൾ രാജയോഗം നേടിത്തരുന്നു. സങ്കൽപ നിരോധംകൊണ്ടുണ്ടാകുന്ന നേരിട്ടുള്ള ബ്രഹ്മപ്രാപ്തിയാണ് രാജയോഗം. നാമരൂപങ്ങളുള്ള ദേവൻമാരെ ധ്യാനിച്ച് അവരുടെ സഹായം നേടിബ്രഹ്മസത്യത്തോടടുക്കുകയാണല്ലോ സഗുണോപാസന. മനസ്സിനെ നിഷ്കാമമാക്കി സർവത്ര സമബുദ്ധിയോടെ സങ്കൽപങ്ങളെ നശിപ്പിച്ചാൽ ആനന്ദനിധിയായ ബ്രഹ്മസ്വരൂപത്തെ നേരിട്ടനുഭവിക്കാം. ഇതാണ് രാജയോഗം . ബ്രഹ്മവിദ്യാരൂപിണിയായ ജനനി ഇതു നേടിത്തരുന്നു. പതഞ്ജലി പറയുന്നതു നോക്കുക 'യോഗനിശ്ചിത്തവൃത്തിനിരോധഃ ചിത്തസങ്കൽപങ്ങളെ നിരോധിക്കുന്നതാണ് യോഗം തദാദ്രഷ്ടുഃ സ്വരൂപേവസ്താനം ചിത്തവൃത്തികൾ നിരോധിക്കപ്പെട്ടാർ ബ്രഹ്മസത്ത സ്വയം അനാവൃതമായിത്തീരുന്നു.' ഇടയ്ക്കാരുടേയും സഹായം കുടാതെതന്നെ നേരിട്ടു ബ്രഹ്മപ്രാപ്തി കൈവരുത്തുന്നതുകൊണ്ട് ഇതിനെ രാജയോഗമെന്നു പറയുന്നു. വിദ്യ ഈ രാജയോഗമാർഗം തെളിയിക്കുന്നു. അതുകൊണ്ടാണ് 'ഹേ രാജയോഗം ജനനീ' എന്ന് ഗുരുദേവൻ സംബോധന ചെയ്തിരിക്കുന്നത്.

കാരണവും കാര്യവും ഒന്നാണെന്നു സമ്മതിക്കാം. അതുകൊണ്ട് കാര്യരൂപങ്ങൾ ഇല്ലാത്തവയാണെന്നെങ്ങനെ സിദ്ധിക്കും? കാരണം ഉള്ളതാണെങ്കിൽ കാര്യവും ഉള്ളതായിരിക്കണ്ടെ? ഉള്ളതായി അനുഭവപ്പെടുന്നുണ്ടല്ലോ. ഈ സംശയങ്ങൾക്ക് യുക്തിയുക്തമായ ഉത്തരം പറയുകയാണ് അടുത്ത പദ്യത്തിൽ ഗുരുദേവൻ.

5 മേലായമൂലമതിയാലാവൃതം ജനനി!
നീലാസ്യമാടിവിടുമീ-
കീലാലവായ്‌വനലകോലാഹലം ഭുവന-
മാലാപമാത്രമഖിലം;
കാലാദിയായ മൃദുനൂലാലെനെയ്യുമൊരു
ലീലാപടം ഭവതിമെയ്-
മേലാകെമൂടുമതിനാലാരുമുള്ളതറി
വീലാഗമാന്തനിലയേ!

മേലായമൂലമതിയാൽ - പരമകാരണമായ ജ്ഞാനസ്വരൂപത്താൽ; ബ്രഹ്മസത്തയാൽ; ആവൃതം - അകവും പുറവും നിറയപ്പെടുന്നതും; ജനനീ - അമ്മേ; മായാഭഗവതി; നീലാസ്യമാടിവിടും - നീ നൃത്തംചെയ്ത് അഴിച്ചുവിടുന്ന നിന്റെ

സ്പന്ദനവേഗതയുടെ ക്രമമനുസരിച്ച് രൂപം കൊള്ളുന്ന; കീലാലവായ്വനല കോലാഹലം - ജലം, വായു, അഗ്നി ഇവ കൂടിക്കലരുന്ന കോലാഹലത്തോടു കൂടിയതുമായ; ഭുവനം - പ്രപഞ്ചം; അഖിലം - മുഴുവൻ; ആലാപമാത്രം - വെറും നാമങ്ങൾമാത്രം; കാലാദിയായ മൃദുനുലാലെ - കാലം, ദേശം, നിമിത്തം എന്നീ മൂന്നു നൂലുകൾകൊണ്ട്; നെയ്യുമൊരു - നെയ്തുണ്ടാക്കുന്ന; ലീലാപടം - കളിക്കുവേണ്ടിയുള്ള വസ്ത്രം; ഭവതിമെയ്മേലാകെമൂടും - അവിടുന്ന് ശരീരത്തിലാകെ മൂടിയിരിക്കുന്നു; അതിനാൽ ആരും - അതുനിമിത്തം ആരും; ഉള്ളത് അറിവീല - സത്യം എന്തെന്ന് അറിയുന്നില്ല; ആഗമാന്തം - വേദാന്തം അഥവാ ബ്രഹ്മസത്യം; നിലയം - വാസസ്ഥാനം (ബ്രഹ്മസത്യത്തിൽ കുടികൊള്ളുന്നവളേ).

ഈ പ്രപഞ്ചം പരബ്രഹ്മസത്തയാൽ നിറയപ്പെട്ടിരിക്കുന്നു. അമ്മേ നിന്റെ സ്പന്ദനവേഗതയിൽ ക്രമമനുസരിച്ച് രൂപം കൊള്ളുന്ന ജലം, വായു, അഗ്നി, ഭൂമി ഇവ കൂടിക്കലർന്ന് നിരവധി നാമരൂപങ്ങളോടുകൂടി കോലാഹലമായിക്കാണുന്ന ഈ പ്രപഞ്ചം വെറും പേരുകൾ മാത്രം. നീയാകട്ടെ ഈ നടനകേളിയിൽ ദേശകാലനിമിത്തങ്ങളാകുന്ന ബലമില്ലാത്ത നൂലുകൊണ്ട് നെയ്ത വസ്ത്രംകൊണ്ട് ശരീരത്തെ മൂടിയിരിക്കുന്നു. ബ്രഹ്മസത്തയിൽ സദാ വാസമുറപ്പിച്ചിരിക്കുന്ന അല്ലയോ അമ്മേ, അതുകൊണ്ട് ആർക്കും സത്യമെന്തെന്നു പിടികിട്ടുന്നില്ല.

ജഡചൈതന്യങ്ങൾ ഇടകലർന്നാണ് നാം ഇന്നു പ്രപഞ്ചത്തെ കാണുന്നത്. പ്രപഞ്ചത്തിന്റെ ആദികാരണം ഒരിക്കലും ഒരു ജഡമായിരിക്കുവാൻ പറ്റില്ല. സ്വയം അറിയാൻപോലും കഴിവില്ലാത്ത ജഡത്തെ ഉള്ളതായി അറിയാനും അനുഭവിക്കാനുമൊക്കെജഡപ്രതിഭാസങ്ങൾ ആവിർഭവിക്കുന്നതിനുമുമ്പുതന്നെ ചേതനനുണ്ടായിരിക്കണമെന്നുള്ളത് സംശയരഹിതമാണ്. ഇങ്ങനെ ജഡത്തിന്റെ നിലനിൽപു തന്നെ ചേതനനെ ആശ്രയിച്ചാണെങ്കിൽ ജഡത്തിൽനിന്നും ചേതനനുണ്ടാകുന്നുവെന്ന് ആരെങ്കിലും കരുതു ന്നുണ്ടെങ്കിൽ അത് തികഞ്ഞ അജ്ഞതയാണെന്നു പറയേണ്ടതില്ലല്ലോ. ജഡങ്ങളെല്ലാം ഉണ്ടായിമറയുന്ന താൽക്കാലിക ദൃശ്യങ്ങളായിട്ടാണ് കാണപ്പെടുന്നത്. അങ്ങനെയാണെങ്കിൽ ജഡങ്ങൾ ആവിർഭവിക്കാൻ തുടങ്ങുന്നതിനുമുമ്പ് ചേതനൻ മാത്രമേ ഉണ്ടായിരുന്നിരിക്കാൻ ഇടയുള്ളൂ. യാതൊരു ജഡപ്രതിഭാസവുമില്ലാതെ സ്വയം അറിഞ്ഞുകൊണ്ടു ചേതനന്റെ അചഞ്ചലമായ നിലനിൽപ് ദുഃഖകാരണമൊന്നുമില്ലാത്തതുകൊണ്ട് ആനന്ദസ്വരൂപമാകാതെതരമില്ലെന്നും തെളിയുന്നു. ഇപ്രകാരം പ്രപഞ്ചത്തിന്റെ ആദികാരണം ആനന്ദഘനമായ ബോധസത്തയാണെന്ന് യുക്തിക്കു പോലും കണ്ടെത്താവുന്നതേയുള്ളൂ. ഭാരതീയരായ സത്യാന്വേഷികളാകട്ടെ ഇക്കാര്യം സാക്ഷാത്കരിച്ചറിഞ്ഞിട്ടുള്ളതുമാണ്. പ്രപഞ്ചത്തിന്റെ ഈ ആദികാരണത്തെയാണ് ഗുരുദേവൻ 'മേലായമൂലമതി' യെന്ന് പറഞ്ഞിരിക്കുന്നത്. ഏതെങ്കിലും ഒരു കാരണത്തിൽ നിന്നും കാര്യരൂപങ്ങളുണ്ടായാൽ കാര്യരൂപങ്ങളിൽ അകവും പുറവും സർവത്ര കാരണം വ്യാപിച്ചിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. മണ്ണുകൊണ്ടുണ്ടാക്കപ്പെടുന്ന പാത്രങ്ങളുടെ അകവും പുറവും സർവത്ര മണ്ണു വ്യാപിച്ചിരി

ക്കുന്നു. അതുകൊണ്ട് ജ്ഞാനസ്വരൂപമായ പരമാത്മസത്തയിൽനിന്നും ആവിർഭവിച്ച കാര്യരൂപങ്ങളായ പ്രപഞ്ചഘടകങ്ങളിൽ സർവത്ര ആജ്ഞാനസ്വരൂപം വ്യാപിച്ചു നിൽക്കാതെ തരമില്ല. യുക്തികൊണ്ടു മാത്രമല്ല അനുഭവംകൊണ്ടും ഇക്കാര്യം നേരിട്ടറിഞ്ഞതിനാലാണ് 'മേലായമൂലമതിയാലാവൃതം ഭുവനം' എന്ന് ഗുരുദേവൻ ഉറപ്പിച്ചുപറഞ്ഞിരിക്കുന്നത്.

സച്ചിദാനന്ദസ്വരൂപമായ പരമാത്മാവിലാണ് പ്രപഞ്ചം പൊന്തിവന്ന് നിലനിൽക്കുന്നത്. അങ്ങനെയാണെങ്കിൽ ഈ പ്രപഞ്ചം എങ്ങനെ പൊന്തിവന്നു? ഏതു രൂപത്തിൽ സ്ഥിതിചെയ്യുന്നു? ഒറ്റനോട്ടത്തിൽ തന്നെ ഒരു കാര്യം വ്യക്തമാവും. 'കീലാലവായ്വനലകോലാഹലമാണ് ഭുവനം'. ജലം, വായു, തേജസ്, ഭൂമി ഇവ പരസ്പരം സമ്മേളിച്ചുണ്ടാകുന്ന അനന്തകോടി നാമരൂപങ്ങളുടെ ഒരു പ്രദർശനമാണ് ലോകം. പദ്യത്തിൽ ഭൂമിയെ പ്രത്യേകം പറഞ്ഞിട്ടില്ലെങ്കിലും അതും ഇതിലുൾപ്പെടുത്തേണ്ടതാണ്. പഞ്ചഭൂത ങ്ങളിൽപ്പെട്ടതാണ് ആകാശമെങ്കിലും അത് സദാ അചഞ്ചലവും നിർവികാരവുമായി കാണപ്പെടുന്നതുകൊണ്ട് കോലാഹലത്തിൽ പ്പെടുന്നതായി വിചാരിക്കണമെന്നില്ല. പ്രപഞ്ചത്തിൻെറ പരമകാരണത്തെ അന്വേഷിക്കുന്ന ഒരാൾ കാണപ്പെടുന്ന അനന്തകോടി ദൃശ്യങ്ങളിൽ സാമാന്യമായിട്ടുള്ള പദാർഥങ്ങളെ കണ്ടുപിടിച്ചിട്ട് പിന്നെ അവയുടെ കാരണം അന്വേഷിക്ക യാണല്ലോ വേണ്ടത്. അങ്ങനെ നോക്കുമ്പോൾ സൂര്യചന്ദ്രാദി സൗരയൂഥ ഘടകങ്ങളും പക്ഷിമൃഗവൃക്ഷലതാദിജീവിതങ്ങളും ഇങ്ങനെ കാണപ്പെടുന്ന നിരവധി ദൃശ്യങ്ങളെല്ലാം ഭൂമി, ജലം, തേജസ്, വായു എന്നിവ കൂടിക്കലർന്നുണ്ടായിട്ടുള്ള വിവിധ രൂപങ്ങൾ മാത്രമാണെന്ന് കാണാൻ കഴിയും. ശുദ്ധമായ വായുവോ തേജസോ ജലമോ ഭൂമിയോ ഇവിടെ കാണപ്പെടുന്നില്ല. നാം ഇന്നു കാണുന്ന ഭൂമിയും ജലവും തേജസും വായുവുമെല്ലാം പഞ്ചഭൂതങ്ങൾ കൂടിക്കലർന്നുണ്ടായിട്ടുള്ള മിശ്രരൂപങ്ങളാണ്. എങ്കിലും ഓരോന്നിലും ഏതംശമാണോ കൂടുതലുള്ളത് അതിനെ നാം ആ പേരുചൊല്ലി വിളിക്കുന്നുവെന്നേയുള്ളു. ഇക്കാര്യം ഉപനിഷത്തുകൾ വിശദമാക്കിയിട്ടുണ്ട്. ഇനി മനുഷ്യപക്ഷിമൃഗാദി സകല ശരീരങ്ങളും പഞ്ചഭൂതങ്ങളുടെ പരസ്പരസമ്മേളനമാണെന്ന് പറയേണ്ടതില്ലല്ലോ. ചുരുക്കത്തിൽ നമ്മുടെ കണ്ണുകൾക്ക് കാണാൻ കഴിയുന്നത് വായു, തേജസ്, ജലം,പൃഥി എന്നീ നാലു ഭൂതങ്ങൾ ആകാശത്തെ ആശ്രയിച്ചു നിന്നുകൊണ്ട് കൂടികലർന്ന് നിമിഷംതോറും അനന്തനാമരൂപങ്ങളെ സൃഷ്ടിക്കുകയും അഴിക്കുകയും ചെയ്യുന്നതായിട്ടാണ്. ഏതാനും അസംസ്കൃത പദാർഥങ്ങളുപയോഗിച്ച് ഒരു ഫാക്ടറിയിൽ നിന്നും അനേകം വസ്തുക്കളെ ശബ്ദകോലാഹലത്തോടെ ഉൽപാദിപ്പിക്കുകയും നശിപ്പിക്കുകയും ചെയ്യുന്ന പ്രതീതിയാണ് ഈ പ്രപഞ്ചചിത്രവും ഒരു തത്ത്വാന്വേഷിക്കു നൽകുന്നത്. ധ്വന്യാത്മകവും ഭാവനാസമ്പന്നവുമായ രീതിയിൽ ഇക്കാര്യംതന്നെയാണ് ഗുരുദേവൻ 'കീലാലവായ്വനലകോലാഹലം ഭുവനം' എന്നു വർണിച്ചിരിക്കുന്നത്.

നിത്യവും അചഞ്ചലവും ജ്ഞാനസ്വരൂപവുമായ ആത്മസത്തക്കുള്ളിലാണ് പഞ്ചഭൂതങ്ങളും മറ്റും രൂപംകൊള്ളുന്നതെങ്കിൽ ആത്മസത്തയുടെ

നിത്യതക്കും അചഞ്ചലതക്കും കേടുവരാതെ അതെങ്ങനെയാണ് സംഭവിക്കുന്നത്? ഈ ചോദ്യത്തിനുത്തരമാണ് 'നീലാസ്യമാടിവിടും'എന്ന ഭാഗം. ബ്രഹ്മസത്തയിലാവിർഭവിക്കുന്ന മായാശക്തിയുടെ സ്പന്ദനമാണ് പഞ്ചഭൂതങ്ങൾക്കും അവ കൂടിക്കലർന്നുണ്ടാകുന്ന ശരീരങ്ങൾക്കും രൂപം കൊടുക്കുന്നത്. പരമാത്മാവ് ഒരിന്ദ്രജാലക്കാരനെപ്പോലെ അചഞ്ചലനായി നിന്നുകൊണ്ടുതന്നെ സ്വസങ്കൽപംകൊണ്ട് ശക്തിയെ ചലിപ്പിക്കുന്നു. ശക്തി ചലിച്ചുയരുന്നതോടുകൂടി ചലനവേഗതയനുസരിച്ച് സൂക്ഷ്മങ്ങളും സ്ഥൂലങ്ങളുമായ പ്രപഞ്ചഘടകങ്ങൾ രൂപംകൊള്ളുന്നു. 'ദർശനമാലയിലെ 'മായാദർശന'ത്തിൽ ഗുരുദേവൻതന്നെ ഇക്കാര്യം വിശദമായി ചർച്ചചെയ്യുന്നുണ്ട്. മായാദർശനത്തിൽ ഗുരുദേവൻ ശക്തിയെ 'പരാ' എന്നും 'അപരാ' എന്നും രണ്ടായി തരംതിരിച്ചിരിക്കുന്നു. ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി, പ്രാണൻ എന്നീ സൂക്ഷ്മാവയവങ്ങളെ നിർമിക്കുന്ന മായാശക്തിയാണ് 'പരാ'. ഈ സൂക്ഷ്മാവയവങ്ങളെ ആശ്രയിച്ചാണ് ആത്മാവ് സുഖിക്കുകയും ദുഃഖിക്കുകയും ചെയ്യുന്നത്, ഇന്ദ്രിയവിഷയമാകുന്ന പഞ്ചഭൂതനിർമിതമായ ശക്തിയാണ് 'അപര'. പ്രപഞ്ചത്തെ നിർമിക്കുന്നവളായ മായാസ്പന്ദനങ്ങൾ മൂന്നു മണ്ഡലങ്ങളിൽക്കൂടിയാണ് കടന്നുപോകുന്നത്. ആത്മജ്യോതിസ്സിൽ നിന്നും ചലിച്ചുയരുന്ന മായാശക്തിയുടെ ആദ്യമണ്ഡലം പ്രകാശാത്മകമായ സത്ത്വമണ്ഡലമാണ്. സ്പന്ദനത്തിനു വേഗത കൂടുന്നതോടുകൂടി കർമസംകുലമായ രജോമണ്ഡലം ആവിർഭവിക്കുന്നു. സ്പന്ദനം മൂർധന്യദശയിലെത്തുമ്പോൾ പുറമേ സ്പന്ദനം ഇല്ലെന്നുപോലും തോന്നത്തക്കവണ്ണമുള്ള ജഡരൂപങ്ങൾ ആവിർഭവിക്കുന്നു. ഇത് മായയുടെ തമോമണ്ഡലമാണ്. പഞ്ചഭൂതങ്ങളുടെ രൂപം പരിശോധിച്ചാൽ തന്നെ ഈ സ്പന്ദനനിയമം വ്യക്തമാവും. ഭൂമി തീരെ സ്പന്ദനമില്ലെന്ന തോന്നലു ളവാക്കുന്ന ജഡമായിട്ടാണ് കാണുന്നത്. ജലം, തേജസ്, വായു എന്നിങ്ങനെ പുറകോട്ടു പോകുന്തോറും ജഡത്വം കുറഞ്ഞും സ്പന്ദനം വ്യക്തമായും അനുഭവപ്പെടുന്നു. ആകാശത്തിൻെറ ഘട്ടത്തിലെത്തുമ്പോൾ സ്ഥൂല ജഡത്വവും സ്പന്ദനവും അസ്തമിച്ചതുപോലെയാണ് തോന്നുന്നത്. ശ്രീ ഗുരുദേവനെപ്പോലെ അന്തർമുഖമായി സത്യത്തെ അന്വേഷിച്ച എല്ലാ തപസ്വികൾക്കും ആത്മാവിൻെറയും മായയുടേയും സ്വരൂപരഹസ്യം നല്ലപോലെ വെളിപ്പെട്ടിട്ടുണ്ട്. അന്തർമുഖമായി സത്യാന്വേഷണം നടത്തുന്നയാൾ ആദ്യമായി താൻ തമോമയമായ ഈ ജഡശരീരമാണെന്നുള്ള ചിന്തയെ പുറംതള്ളി രജോരൂപമായമനസ്സിൻെറ പ്രവർത്തനങ്ങളെ വിശകലനം ചെയ്തു പഠിക്കുന്നു. മനസ്സിൻെറ രാജസിക ചലനങ്ങളെയും നിയന്ത്രിക്കുന്നതോടെ പ്രകാശം പരത്തുന്നതും സുഖാത്മകമായ സത്വമണ്ഡലം അന്വേഷകൻെറ ഉള്ളിൽ അനാവൃതമാകുന്നു. സത്വചലനവും നിയന്ത്രിച്ച് മനസ്സ് സങ്കൽപരഹിതമാക്കപ്പെടുന്നതോടെ സ്വയം പ്രകാശിക്കുന്ന ആനന്ദസ്വരൂപമായ ആത്മസത്ത അനാവൃതമാകുന്നു. അപ്പോഴേക്കും അന്വേഷകനും സർവപ്രപഞ്ചവും അങ്ങനെ അനാവൃതമാകുന്ന ആത്മ സത്തതന്നെയാണെന്നു തെളിയുകയും ചെയ്യുന്നു. ഈ അവസ്ഥയാണ്

ഉപനിഷത്തിലെ പ്രസിദ്ധമായ 'തത്വമസി – അതു നീ തന്നെ' എന്ന സാക്ഷാത്കാരസ്ഥിതി. ഇതറിഞ്ഞ ഒരാൾക്ക് ബോധപൂർവം വീണ്ടും ശക്തിയെ സ്പന്ദിപ്പിച്ച് സങ്കൽപമുണ്ടാക്കി ശരീരം വീഴുന്നതുവരെ ലോകനൻമക്കായി പ്രവർത്തിക്കാൻ കഴിയും അതാണ് ജീവൻമുക്തന്റെ ലോകസേവനം. ഇങ്ങനെ ജീവിച്ചയാളാണ് ഗുരുദേവൻ. മായാസ്പന്ദനങ്ങളുടെ രഹസ്യം മുഴുവൻ അദ്ദേഹത്തിനു നേരിട്ടുതന്നെ വെളിപ്പെട്ടിരുന്നതുകൊണ്ടാണ് 'അമ്മേ' നീ നൃത്തം ചെയ്തഴിച്ചുവിടുന്നതാണീ പ്രപഞ്ചമെന്നും പ്രസ്താവിച്ചിരിക്കുന്നത് 'നീലാസ്യ മാടിവിടു'മെന്ന പ്രയോഗത്തിന്റെ സ്വാരസ്യം അത്യന്തം ആസ്വാദ്യമാണ്. മാണ്ഡൂക്യകാരികയിൽ ശ്രീ ഗൗഡപാദാചാര്യർ പറയുന്നത് നോക്കുക.–

*സംഘാതാഃ സ്വപ്നവത്സർവേ*
*ആത്മമായാ വിസർജ്ജിതഃ*
*ആധിക്യേസർവസാമ്യേവാ*
*നോപപത്തിർഹിവിദ്യതേ* *മാണ്ഡൂ.കാ. 3–10*

നിദ്രാശക്തി സ്വപ്നത്തെവുളവാക്കുന്നതുപോലെ എല്ലാ പഞ്ചഭൂത സംഘാതങ്ങളും ആത്മാവിൽ മായാശക്തി സ്പന്ദിച്ചുളവാക്കുന്നവയാണ്. അതുകൊണ്ട് എല്ലാം തുല്യമാണെന്നോ ഏതെങ്കിലുമൊന്നധികമാണെന്നോ ഒന്നും പറയുന്നതിനർഥമില്ല.

മായാനിർമിതങ്ങളായി കാണുന്ന ഈ പ്രപഞ്ചപദാർഥങ്ങൾക്ക് വല്ല വസ്തുസത്തയുമുണ്ടോയെന്ന് നോക്കാം. ചൈതന്യവും ജഡവും ഇടകലർന്നതുപോലെ കാണപ്പെടുന്നതാണീപ്രപഞ്ചം. ചൈതന്യവും ജഡവും വെളിച്ചവും ഇരുട്ടുംപോലെ വിരുദ്ധപദാർഥങ്ങളുമാണ്. ഇരുട്ടും വെളിച്ചവുമായി കൂടിക്കലരുന്നു എന്നു പറകവയ്യ. ഇരുട്ടിൽ നിന്നും വെളിച്ചമോ വെളിച്ചത്തിൽ നിന്ന് ഇരുട്ടോ ഉണ്ടാകുന്നുവെന്നും പറയാൻ വയ്യ. അതുപോലെ ചൈതന്യവും ജഡവും കൂടിക്കലരുന്നുവെന്നു പറയുന്നതു ശരിയല്ല. ചൈതന്യത്തിൽ നിന്ന് ജഡമോ ജഡത്തിൽ നിന്ന് ചൈതന്യമോ ഉണ്ടാകുന്നുവെന്നു പറയുന്നതും യുക്തിക്കുചേരുകയില്ല. അങ്ങനെയാണെങ്കിൽ ഇവ രണ്ടുംകൂടി കലർന്നു കാണപ്പെടുന്നതോ? ഈ ചോദ്യത്തിൽ എത്തുമ്പോഴാണ് ഇവയിൽ ഏതെങ്കിലുമൊന്ന് ഉള്ളതും മറ്റേത് വെറും തോന്നലുമാണെന്ന് വേർതിരിക്കേണ്ടിയിരിക്കുന്നത്. വേർതിരിച്ചുള്ള വ്യക്തമായ ഈ ബോധമാണ് സത്യബോധം. ജഡചൈതന്യങ്ങളെ വേർതിരിച്ചുകാട്ടി ജഡരൂപങ്ങൾ ചൈതന്യത്തിൽ വെറുതെ ഉണ്ടെന്ന് ആരോപിക്കപ്പെടുന്ന രൂപങ്ങൾ മാത്രമാണെന്ന് വിവരിച്ചുകൊണ്ടാണ് ശ്രീ ശങ്കരഭഗവത്പാദർ ബ്രഹ്മസൂത്രഭാഷ്യം തുടങ്ങുന്നതുതന്നെ. ഉള്ളതും തോന്നലും കൂടിചേരുന്നതിനെയാണ് ഭ്രമജ്ഞാനമെന്നുപറയുന്നത്. കയറിൽ കാണുന്ന സർപ്പം ഭ്രമജ്ഞാനമാണ്. അതിൽ കയറ് ഉള്ളതും സർപ്പം വെറും തോന്നലും. കയറിനെ കണ്ടുകഴിയുമ്പോൾ സർപ്പം ഇല്ലാതാകുന്നു. സർപ്പത്തെ കാണാൻ തുടങ്ങുന്നതിനു മുൻപും സർപ്പത്തെ കണ്ടുകൊണ്ടിരിക്കുമ്പോഴും

77-2003 37

സർപ്പത്തിൻെറ കാഴ്ച നശിച്ചാലും വാസ്തവത്തിൽ ഉള്ളത് കയറുമാത്രമാണ്. പ്രപഞ്ചത്തിലെ ജഡദൃശ്യങ്ങൾ ഉണ്ടായിമറയുന്ന താൽക്കാലിക വസ്തുക്കളാണെന്ന് പ്രത്യക്ഷത്തിൽതന്നെ ബോധ്യപ്പെടുന്നു. ചൈതന്യത്തോടു കൂടാതെ ജഡവസ്തുക്കളൊന്നും അറിയപ്പെടുന്നുമില്ല. ചൈതന്യത്തിൻെറ ജന്മനാശങ്ങൾ പ്രത്യക്ഷവിഷയമാകുന്നുമില്ല. അതുകൊണ്ട് ജഡദൃശ്യങ്ങൾ ഉണ്ടാകുന്നതിനു മുമ്പും ജഡദൃശ്യങ്ങൾ ഉള്ളതായി തോന്നി കൊണ്ടിരിക്കുമ്പോഴും ഇനി ജഡ ദൃശ്യങ്ങൾ മാഞ്ഞു മറഞ്ഞാലും നിത്യമായി അവശേഷിക്കുന്നത് ചൈതന്യം മാത്രമായിരിക്കും. ജഡദൃശ്യങ്ങളെല്ലാം അകറ്റി നിത്യമായ ചൈതന്യത്തെ ഗുരുദേവനെപ്പോലെയുള്ള സത്യാന്വേഷികൾ നേരിട്ടനുഭവിച്ചറിഞ്ഞിട്ടുണ്ട്. അപ്പോൾ ഉണ്ടായിമറയുന്ന എല്ലാ ജഡദൃശ്യങ്ങളും നിത്യമായ ആത്മസത്തയിൽ കയറിൽ സർപ്പമെന്നപോലെ വെറുതെ ഉള്ളതായി ആരോപിച്ചു കാണുന്നവയാണെന്ന് തീർച്ചയല്ലേ. കയറിൽ കാണുന്ന സർപ്പത്തിനു വല്ല വസ്തുസത്തയുമുണ്ടോ.സർപ്പം, സർപ്പം, എന്ന പേരല്ലാതെ അവിടെ മറ്റൊന്നുമില്ല. സർപ്പത്തിൻെറ കാഴ്ച ഭ്രമം മാത്രം. അതുപോലെ വസ്തുവെന്തെന്നറിയാൻ കഴിയാതെ ചൈതന്യത്തിൽ കാണപ്പെടുന്ന വയെല്ലാം വെറും ഭ്രമം. ഭ്രമജന്യങ്ങളായ കാഴ്ചകൾക്ക് നാം സങ്കൽപ നിർമ്മിതങ്ങ ളായ പേരുകൾ നൽകിയിരിക്കുന്നു; അത്രേയുള്ളൂ. പഞ്ചഭൂതങ്ങളും, അവയിൽ കാണപ്പെടുന്ന രൂപങ്ങളും ' ആലാപമാത്രമഖിലം' എന്നു പ്രഖ്യാപിക്കുമ്പോൾ മഹത്തായ ഈ പ്രപഞ്ചരഹസ്യമാണ് ഗുരുദേവൻ വെളിപ്പെടുത്തുന്നത്.

അചഞ്ചലമായ ബ്രഹ്മസത്യത്തിൽനിന്നും പൊന്തുന്നതാണ് ശക്തി. ശക്തി സ്പന്ദനത്തിലെ വിവധഘട്ടങ്ങളാണ് പ്രപഞ്ചദൃശ്യങ്ങൾ. ഈ രഹസ്യം എന്തുകൊണ്ട് എല്ലാവർക്കും മനസ്സിലാകുന്നില്ല? ഈ ചോദ്യങ്ങൾക്കുത്തരമാണ് അഞ്ചാംപദ്യത്തിലെ ഉത്തരാർദ്ധം. അമ്മേ അവിടുന്ന് നൃത്തമാരംഭിക്കുന്നതോടുകൂടി കാലദേശനിമിത്തങ്ങളാകുന്ന മൃദുനൂലുകൾകൊണ്ട് നെയ്ത ഒരു വസ്ത്രംകൊണ്ട് പുറമാകെ മൂടിക്കളയുന്ന മനുഷ്യബുദ്ധിക്ക് കാലം, ദേശം, നിമിത്തം ഈ മൂന്നു സാപേക്ഷഘടകങ്ങളേയും ആശ്രയിക്കാതെ യാതൊന്നിനേയും കുറിച്ച് ചിന്തിക്കാൻ സാദ്ധ്യമല്ല. ഉദാഹരണമായി ഒരു മരത്തെക്കുറിച്ച് ഒരാൾ വിവരിക്കുന്നുവെന്നു കരുതുക. ഇത്രവർഷം മുമ്പാണിതിൻെറ വിത്തുപാകിയത്. ഇന്ന സ്ഥലത്താണതു പാകിയത്, ഇന്നതരം വിത്തിൽ നിന്നാണിതു മുളച്ചത്. ഇക്കാര്യങ്ങൾ വെളിപ്പെടുത്താതെ ഒരിക്കലും വൃക്ഷത്തിൻെറ വിവരണം പൂർത്തിയാകയില്ല.എന്നല്ല ഏതു വസ്തുവിനെക്കുറിച്ചൊരാൾ അന്വേഷിച്ചാലും എപ്പോൾ, എവിടെ ഏതിൽ നിന്നുണ്ടായി എന്ന മൂന്നു ചോദ്യങ്ങളാണ് സ്വാഭാവികമായി ഉയരുക. എപ്പോൾ എന്നുള്ളത് കാലത്തേയും എവിടെയെന്നുള്ളത് ദേശത്തേയും ഏതിൽനിന്ന് എന്നുള്ളത് നിമിത്തത്തേയും കുറിച്ചുള്ള ചോദ്യങ്ങളാണ്. ഇവയ്ക്കു മൂന്നിനും ഉത്തരം നൽകാതെ ഒരു വസ്തുവിനെ കുറിച്ചുള്ള ജിജ്ഞാസ ഒരിക്കലും അവസാനിക്കുന്നതുമല്ല. ഈ മൂന്നു ചോദ്യങ്ങൾക്കും ഉത്തരം നൽകാൻ കഴിയാത്തതുകൊണ്ടാണ് പ്രപഞ്ചരഹസ്യം ഇന്നും

അജ്ഞാതമായിത്തന്നെ അവശേഷിക്കുന്നത്. ചുരുക്കത്തിൽ അറിയപ്പെടുന്ന ഏതിനെയും കാലദേശ നിമിത്ത പരിധിക്കുള്ളിൽ നിന്നുകൊണ്ടല്ലാതെ അന്വേഷിക്കാൻ മനുഷ്യ ബുദ്ധിക്കു കഴിവില്ല. ഈ കാലദേശനിമിത്തങ്ങളോ ഒരു വസത്രത്തിലെ ഊടുംപാവുമെന്നപോലെ പരസ്പരസാപേക്ഷങ്ങളും ഇവയിൽ ഒന്നില്ലെന്നുവന്നാൽ മറ്റു രണ്ടുംഇല്ലാതാകും. ഇതാണ് സ്ഥിതി. ആധുനിക കാലത്തുമാത്രം വെളിപ്പെട്ടതെന്നു ചില ഭൗതിക ശാസ്ത്ര ജ്ഞന്മാർ അവകാശപ്പെടുന്ന കാലദേശനിമിത്തങ്ങളുടെ സാപേക്ഷസ്വഭാവം ആയിരമായിരം കൊല്ലങ്ങൾക്കു മുൻപുതന്നെ ഉപനിഷത്തുകൾ കണ്ടെത്തിയിട്ടുള്ള പ്രപഞ്ചരഹസ്യമാണ്. ഇക്കാര്യമാണ് ഭാവനാസമ്പന്നമായ രീതിയിൽ 'കാലാദിയായ മൃദുനൂലാലെ നെയ്യുമൊരു ലീലാപടം' എന്ന് ഗുരുദേവൻ പ്രസ്താവിച്ചിരിക്കുന്നത്.

കാലദേശനിമിത്തങ്ങളെ ഗുരുദേവൻ മൃദുനൂലുകൾ എന്നു പറയാൻ എന്താണ് കാരണം? ഇക്കാര്യമാണ് നമ്മുടെ ഇനിയത്തെ ചിന്താവിഷയം. ഒരു ചിന്തകൻെറ മുൻപിൽ പൊട്ടിത്തകരുന്നവയാണ് ഈ കാലദേശ നിമിത്തങ്ങൾ. വാസ്തവത്തിൽ ഇവക്ക് വസ്തുസത്തയോ സ്വതന്ത്രമായ നിലനിൽപോ ഉണ്ടോ? കാലത്തെത്തന്നെ നമുക്കാദ്യമായി പരിശോധിക്കാം. കാലം എന്നൊന്ന് യഥാർഥത്തിൽ ഉണ്ടോ? ഉണ്ടെങ്കിൽ എന്താണീകാലം? പകലും രാത്രിയുമായി വിഭജിച്ചാണല്ലോ ഭൂമിവാസികളായ മനുഷ്യർ കാലത്തെ അറിയുന്നത്? എന്തിനെയാണ് നാം പകലും രാത്രിയുമായി വിഭജിക്കുന്നത്? പകലും രാത്രിയുമായി മുറിച്ചെടുക്കാൻ പറ്റിയ വല്ല വസ്തുവും യഥാർഥത്തിൽ ഉണ്ടോ? നടക്കുന്നതിത്രമാത്രം. ഭൂമി സൂര്യനെ ചുറ്റുന്നു. സൂര്യൻെറ വെളിച്ചം ഭൂമിയിൽ തട്ടുമ്പോൾ പകൽ. വെളിച്ചം തട്ടാതിരിക്കുമ്പോൾ രാത്രി. ഇവിടെ മനുഷ്യസങ്കൽപത്തിലല്ലാതെ കാലം എന്നൊന്നു കാണ്മാനില്ലെന്ന് സ്പഷ്ടമല്ലേ. ഇനി സൂര്യനിൽ ആൾ താമസമുണ്ടെന്നു കരുതുക. സദാ പ്രകാശിച്ചു കൊണ്ടിരിക്കുന്ന സൂര്യനിൽ രാത്രിയും പകലുമുണ്ടോ? ഇല്ലെങ്കിൽ അവിടെ കാലസങ്കൽപത്തിനുള്ള ഉപാധിയെന്താണ്? ഒരു ക്ളോക്കിൻെറ സൂചി ചലിച്ചുനീങ്ങുമ്പോൾ നാം ഏതിനേയോ സെക്കൻെറുകളായും മിനിട്ടുകളായുമൊക്കെ മുറിക്കുന്നതായി കരുതുന്നു. സൂചി ചലിച്ചു നീങ്ങുന്നുവെന്നല്ലാതെ മുറിക്കപ്പെടാവുന്ന എന്തെങ്കിലും ഇവിടെയുണ്ടോ? ചുരുക്കത്തിൽ കാലം കർമ്മത്തെ ആസ്പദമാക്കി രൂപംകൊള്ളുന്ന ഒരു സങ്കൽപം മാത്രം. ഏതിൻെറയെങ്കിലും നിയമബദ്ധമല്ലാത്ത കർമ്മചലനങ്ങളെ നിയമബദ്ധമായ ഒരു കർമ ചലന ത്തിൻെറയോ നിശ്ചലമായ ഒരു വസ്തുസത്തയുടെയോ പശ്ചാത്തലത്തിൽ വീക്ഷിക്കുമ്പോഴാണ് കാലസങ്കൽപം രൂപംകൊള്ളുന്നത്. നിയമബദ്ധമല്ലാത്ത മനുഷ്യകർമ്മ ചലനങ്ങളെ ക്ളോക്കിൻെറ സൂചിയുടെ നിയമബദ്ധമായ കർമ്മ ചലനത്തിൻെറ പശ്ചാത്തലത്തിൽ വീക്ഷിക്കുമ്പോഴാണ് മിനിട്ടുകളും മണിക്കൂറുമൊക്കെ സങ്കൽപത്തിൽ ഉയരുന്നത്. സൂര്യൻെറ കർമ്മചലനങ്ങൾ ഭൂമിയുടേതിനെ അപേക്ഷിച്ച് നിയമബദ്ധമാണ്. അതുകൊണ്ടാണ് സൂര്യൻെറ പശ്ചാത്തലത്തിൽ ഭൂമിയുടെ കർമ്മചലനങ്ങളെ വീക്ഷിക്കുമ്പോൾ പകലും

രാത്രിയുമെന്ന കാലഘടകങ്ങൾ സങ്കൽപത്തിൽ ഉയരുന്നത്. സൂര്യാദി ഗ്രഹങ്ങളിലെ കാലസങ്കൽപത്തിനുള്ള ഉപാധിയെന്തെന്നുപോലും നമുക്കൊരു പിടിയുമില്ല. ചുരുക്കത്തിൽ ഓരോരുത്തരും ചില പ്രത്യേക ഉപാധികളെ ആശ്രയിച്ച് സങ്കൽപിച്ചുണ്ടാക്കുന്ന മിഥ്യാദർശനമാണ് കാലം. ഗീതയിൽനിന്നും താഴെ കൊടുക്കുന്ന ശ്ലോകം ഈ രഹസ്യം ധരിച്ചുകൊണ്ടു വേണം വ്യാഖ്യാനിക്കാൻ.-

*സഹസ്രയുഗപര്യന്തമഹർയ്യദ് ബ്രഹ്മണോ വിദുഃ*
*രാത്രിം യുഗസഹസ്രാന്താംത്േ ഹോരാത്രവിദോ ജനാഃ* *ഭഗ.ഗീ. 8-17*

മനുഷ്യരുടെ ആയിരം യുഗമാണ് ബ്രഹ്മാവിന്റെ ഒരുപകൽ, മറ്റൊരാ യിരം യുഗം ഒരു രാത്രിയും, ഈ രഹസ്യം അറിയുന്നവർ മാത്രമാണ് പക ലും രാത്രിയും അറിയുന്നവർ. ആപത്തിലും ദുഖഃത്തിലും കാലം എളുപ്പം പോകുന്നില്ലെന്നും സമ്പത്തിലും സന്തുഷ്ടിയിലും കാലം അതിവേഗം നീ ങ്ങുന്നുവെന്നും പറഞ്ഞുകേൾക്കുക പതിവാണല്ലോ. ആത്മസാക്ഷാൽക്കാ രം ലഭിച്ചവർ മിക്കവാറും കാലസങ്കൽപത്തെ കടന്നവരാണ്. പ്രാപഞ്ചികരാ യി അവിദ്യയിൽ മുഴുകുന്നവർക്കു കാലം വളരെ നീണ്ടതായി തോന്നുകയും ചെയ്യും. ഗുരുദേവൻ തന്നെ ഇക്കാര്യം വെളിപ്പെടുത്തുന്നതു നോക്കുക:-

*പരയുടെ പാലുനുകർന്ന ഭാഗ്യവാന്മാ-*
*ർക്കൊരു പതിനായിരമാണ്ടൊരൽപനേരം;*
*അറിവപരപ്രകൃതിക്കധീനമായാ-*
*ലരനൊടിയായി രമാണ്ടുപോലെ തോന്നും.* ആത്മോ.ശ. 15

വിദ്യാരൂപിണിയായ പരാപ്രകൃതിയെ ആശ്രയിച്ച് ആത്മാനന്ദമധു നു കരുന്ന ധന്യന്മാർക്കു ഒരു പതിനായിരമാണ്ട് അൽപനേരമായേ അനുഭവപ്പെ ടൂ. നേരെമറിച്ച് അവിദ്യാസ്വരൂപിണിയായ അപരാപ്രകൃതിയെ ആശ്രയിച്ച് കാ മക്രോധങ്ങളിൽപെട്ടുഴലുന്നവർക്ക് അരനിമിഷം ആയിരം ആണ്ടുപോലെ അനുഭവപ്പെടുകയും ചെയ്യും. ഇങ്ങനെ നോക്കുമ്പോൾ മനസ്സിന്റെ കൃത്രിമ സങ്കൽപത്തിൽ രൂപം കൊള്ളുന്നതാണ് കാലമെന്നു തെളിയുന്നു. ഒരു ചി ന്തകന്റെ മുൻപിൽ കാലം അങ്ങനെ പൊട്ടിത്തകരുന്ന മൃദു നൂലാണ്.

പ്രപഞ്ചവസ്ത്രത്തിന്റെ മറ്റൊരു തന്തുവാണല്ലോ ദേശം. കാലസങ്കൽ പം പോലെതന്നെ ദേശസങ്കൽപവും മനസ്സിന്റെ വികൃതിയാണെന്നു തെളി യിക്കാൻ ഒരു പ്രയാസവുമില്ല. ഭൂമിയിൽ കഴിയുന്ന ചെറുജീവിയായ മനു ഷ്യന് ന്യൂഡൽഹിയും ന്യൂയോർക്കും വളരെയകന്നു നിൽക്കുന്ന രണ്ടു ദേശ ങ്ങളാണ്. ഒരു ജറ്റുവിമാനത്തിൽ സഞ്ചരിക്കുന്ന വൈമാനികന് ഈ രണ്ടു സ്ഥലങ്ങളും അടുത്തടുത്ത പ്രദേശങ്ങളാണ്. ഇനിയും ഭൂമിക്ക് അറിവുണ്ടെ ന്ന് സങ്കൽപിക്കുക. അങ്ങനെയാണെങ്കിൽ ഭൂമിക്ക് ന്യൂഡൽഹിയും ന്യൂ യോർക്കും തന്റെ ശരീരത്തിന്റെ അഭേദ്യ ഭാഗങ്ങൾമാത്രം. ഒരു മനുഷ്യന്റെ കാലിൽ പററിയിരിക്കുന്ന ഉറുമ്പിന് ആ മനുഷ്യൻെറ തല അതിവിദൂരതയി ലുള്ള ഒരു പ്രദേശമായി തോന്നാം. മനുഷ്യനെ സംബന്ധിച്ച് അവ സ്വന്തം ശ

രീരത്തിന്റെ അവയവങ്ങൾ മാത്രം. സൌരയൂഥഘടകങ്ങൾ മനുഷ്യന്റെ കണ്ണിന് വളരെ അകന്നകന്നു നിൽക്കുന്ന ഗ്രഹങ്ങളായി തോന്നുന്നു. സൂര്യചന്ദ്രാദികൾക്ക് അറിവുണ്ടെങ്കിൽ ഒരു പക്ഷേ മനുഷ്യനു തോന്നുന്ന അകൽച്ച അവയ്ക്കനുഭവപ്പെടുന്നുണ്ടാവുകയില്ല. ഒരു സൌരയൂഥത്തെ ഒരു ശരീരമായി അംഗീകരിക്കുകയാണെങ്കിൽ സൂര്യചന്ദ്രാദികൾ അതിന്റെ അഭേദ്യഘടകങ്ങളായിക്കൂടായ്കയുമില്ല. സവികൽപ സമാധിദശകളിൽ ആത്മസത്യം സാക്ഷാത്കരിച്ചനുഭവിക്കുന്ന യോഗിക്ക് ദേശഭേദം മാഞ്ഞുമറഞ്ഞിട്ട് എല്ലാ പ്രപഞ്ച ഘടകങ്ങളും ഒരൊററ കേന്ദ്രത്തിൽ ഘടിപ്പിച്ചിരിക്കുന്നതായി അനുഭവപ്പെടുന്നു, ഈ അനുഭവം തന്നെയാണ് ഗീത പതിനൊന്നാമധ്യായത്തിൽ ദിവ്യദൃഷ്ടികൊടുത്ത് ഭഗവാൻ അർജുനനു കാണിച്ചുകൊടുക്കുന്നത്. വിശ്വരൂപദർശനത്തിൽ അർജുനന്റെ അനുഭവം നോക്കുക:-

*തത്രൈകസ്ഥംജഗത്കൃത്സ്നം*
*പ്രവിഭക്തമനേകധാ*
*അപശ്യദ്ദേവദേവസ്യ*
*ശരീരേപാണ്ഡവസ്തദാ-* *ഭഗ.ഗീ. 11-13*

അനേകം പ്രകാരം വിഭജിക്കപ്പെട്ട ജഗത്തു മുഴുവനും ഒരൊററ സ്ഥാനത്ത് ജഗദീശ്വര ശരീരത്തിൽ സ്ഥിതിചെയ്യുന്നതായിട്ട് അർജുനൻ കണ്ടു. ഈ അനുഭവദശയിൽ ദേശഭേദം മിക്കവാറും മാറിമറയുന്നതായിട്ടാണ് കാണുന്നത്. ഉണ്ണികൃഷ്ണന്റെ, മണ്ണുണ്ട വായ്ക്കകത്ത് യശോദ പ്രപഞ്ചം മുഴുവൻ ദർശിച്ചതിന്റെ രഹസ്യവും ഇതുതന്നെ. വിദ്യ കാലദേശപരിഗണനയ്ക്കപ്പുറമുള്ള സത്യത്തെ കാട്ടിത്തരുന്നു. കാലവും ദേശവും ഇപ്രകാരം വെറും മനഃകൽപനകൾ മാത്രമാണെന്ന് ചിന്തിക്കുന്ന ആർക്കും ബോധ്യപ്പെടാതിരിക്കയില്ല.

പ്രപഞ്ച വസ്ത്രത്തിൽ കാലദേശങ്ങൾ പാവുനൂലുകളാണെങ്കിൽ നിമിത്തമാണ് അതിലെ ഊടുനൂല്. നിമിത്തങ്ങളിൽ നിന്നാണല്ലോ നേരിട്ട് വസ്തുക്കൾ ജനിക്കുന്നത്. വിത്ത് വൃക്ഷത്തിന് നിമിത്തമെന്നല്ലേ പറയുക. പക്ഷേ മറിച്ചു നോക്കിയാൽ വൃക്ഷം വിത്തിനു നിമിത്തമല്ലേ. ഇങ്ങനെ നോക്കിയാൽ ഒന്നിനേയും കൃത്യമായി കാരണമെന്നോ കാര്യമെന്നോ പറയാൻവയ്യ. കാര്യകാരണപ്രവാഹത്തിന്റെ തുടക്കമെവിടെയാണ്. കാര്യകാരണ പ്രവാഹത്തിൽ അകപ്പെട്ടു നിൽക്കുന്നിടത്തോളം ഈ ചോദ്യത്തിന് ആർക്കും ഉത്തരം കാണാൻ സാധ്യമല്ല. കാരണകാര്യപ്രവാഹത്തെ തടഞ്ഞുനിറുത്തിയാൽ മാത്രമേ ഈ ചോദ്യത്തിന്നുത്തരം കിട്ടൂ. വേദാന്തസത്യം അന്വേഷിച്ച ഗുരുദേവനെപ്പോലെയുള്ളവർക്കേ അതു സാധിച്ചിട്ടുള്ളൂ. കാരണകാര്യപ്രവാഹത്തെ തടഞ്ഞ് പരമകാരണത്തെ സാക്ഷാത്കരിക്കുമ്പോൾ മിഥ്യാകൽപിതങ്ങളായ കാലദേശനിമിത്ത തന്തുക്കൾ പൊട്ടിത്തകർന്നു മായാപടം കൊണ്ടുള്ള മറവ് മാറും. സത്യം തെളിയുകയും ചെയ്യും. നേരെ മറിച്ച്ആത്മാന്വേഷണം നടത്താതെ കാലദേശനിമിത്തങ്ങളിൽ പെട്ടുഴലുന്നവർക്ക് സത്യമെന്തെന്നൊരിക്കലും പിടികിട്ടുന്നതല്ല. മിഥ്യാസങ്കൽപങ്ങളെ തടഞ്ഞു കാര്യകാരണ പ്ര

വാഹത്തെ അവസാനിപ്പിച്ച് സത്യം കണ്ടെത്തിയ ഒരു ധീരന്റെ വാക്കുകളാ യിട്ടാണ് ഗുരുദേവൻ 'കാലാദിയായ മൃദുനൂലാലെ നെയ്യുമൊരു ലീലാപടം ഭവതി മെയ്മേലാകെ മൂടുമതിനാലാരുമുള്ളതറിവീലാഗമാന്തനിലയേ' എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്. ആഗമാന്തമായ ബ്രഹ്മസത്തയെ വാസസ്ഥാനമാക്കി യിട്ടുള്ള ശക്തിയുടെ രഹസ്യവും ഒരു സത്യദർശിക്കു മാത്രമേ വെളിപ്പെട്ടു കിട്ടൂ. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:-

*ദൈവീഹ്യേഷാഗുണമയീ*
*മമ മായാദുരത്യയാ*
*മാമേവയേ പ്രപദ്യന്തേ*
*മായാമേതാം തരന്തിതേ* *ഭഗ.ഗീ. 7-14*

ഈ മായ എന്റെ ദിവ്യശക്തിയാണ്. ഇവളെ കടക്കുക പ്രയാസം. എങ്കിലും എന്നെ പൂർണമായി ആര് ശരണം പ്രാപിക്കുന്നുവോ അവർ മാ യയെ കടക്കുന്നു.

ഈ പ്രപഞ്ചത്തെ ഒരു നാടകവേദിയായി കണക്കാക്കാം. ഇവിടെ രംഗ ത്തുവന്ന് കളിച്ചുമറയുന്ന വേഷങ്ങളാണ് എല്ലാ ജഡദൃശ്യങ്ങളും. പ്രകൃതി യെന്നറിയപ്പെടുന്ന ബ്രഹ്മശക്തിയാണ് ഈ നാടകത്തിലെ സൂത്രധാരിണി. സ്വയം യാതൊരു വികാരത്തിനും വഴങ്ങാതെ രംഗത്തെയും വേഷങ്ങളെയും സദാ പ്രകാശിപ്പിച്ചുനിൽക്കുന്ന കെടാവിളക്കാണ് ആത്മാവ്. വേഷങ്ങൾ രം ഗത്തെത്തുമ്പോൾ വിളക്ക് അവയോടുചേർന്നു പ്രകാശിക്കുന്നതുപോലെതോ ന്നും. വേഷങ്ങൾ എല്ലാം മറഞ്ഞാലും വിളക്ക് സ്വയം ഉജ്ജ്വലിച്ചുനിൽക്കും. ഇതാണ് ആത്മസത്തയുടേയും സ്വഭാവം. ഗുരുദേവൻ പ്രപഞ്ചത്തിന്റെ ഈ നാടകസാദൃശ്യം കവിതാഭംഗിയോടുകൂടി ആവിഷ്ക്കരിക്കുകയാണ് അടുത്ത പദ്യത്തിൽ.

6 മീനായതും ഭവതി മാനായതും ജനനി!
നീനാഗവും നഗഖഗം-
താനായതും ധര നദീനാരിയും നരനു-
മാനാകവും നരകവും-
നീ നാമരുപമതിൽ നാനാവിധപ്രകൃതി
മാനായിനിന്നറിയുമീ
ഞാനായതും ഭവതി ഹേ നാദരൂപിണിയ-
ഹോ! നാടകം നിഖിലവും.

മീനായതും ഭവതി - മീനായി കാണപ്പെടുന്നതും അവിടന്നുതന്നെ; മാ നായതും ജനനി നീ - അമ്മേ മാനിന്റെ രൂപത്തിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്ന തും അമ്മ തന്നെയാണ്; നാഗവും നഗഖഗം താനായതും - പാമ്പും പർവത വും പക്ഷിയും, ഒക്കെയായി കാണപ്പെടുന്നത് ജനനിയുടെ രൂപാന്തരങ്ങൾ തന്നെ. ധരനദീനാരിയും നരനുമാനാകവും നീ - ഭൂമി, നദി, സ്ത്രീ, പുരുഷൻ,

സ്വർഗം, നരകം എല്ലാം ദേവി തന്നെ; നാമരൂപമതിൽ നാനാവിധ പ്രകൃതി മാനായി നിന്നറിയുമീ ഞാനായതും ഭവതി – മാറിമാറി വരുന്നഅനേകം നാമ രൂപങ്ങളുടെ സങ്കൽപങ്ങളിൽ പെട്ട് അവയ്ക്കനുസരണമായ നാനാതര ത്തിലുള്ള സ്വഭാവങ്ങളുള്ളവനായി വർത്തിക്കുന്ന അഹങ്കാരമായി വിലസു ന്നതും മായാശക്തി തന്നെ; ഹേ, നാദരൂപിണി – ശബ്ദാത്മികേ; ; അനാഹത ധ്വനികളിൽക്കൂടി അറിയപ്പെടുന്നവളേ! അല്ലെങ്കിൽ ആദികാരണസത്തയിൽ നിന്നും ശബ്ദരൂപത്തിൽ ആദ്യം പൊന്തിവരുന്നവളേ! നാടകം നിഖിലവും – എല്ലാം ഒരു നാടകം മാത്രം. അഹോ! – ആശ്ചര്യം.

മീനായും മാനായും പാമ്പായും പർവ്വതമായും പക്ഷിയായും ഒക്കെ രൂ പംകൊണ്ടിരിക്കുന്നത് ബ്രഹ്മശക്തിയായ മായതന്നെ. ഭൂമിയും നദിയും സ്ത്രീ യും പുരുഷനും സ്വർഗവും നരകവും ഒക്കെ മായയുടെ ദർശനങ്ങൾ മാത്രം. ഇങ്ങനെ കാണപ്പെടുന്ന നിരവധി നാമരൂപങ്ങളിൽ ചുററിത്തിരിഞ്ഞ്കാമക്രോ ധാദി എണ്ണമററ വികാരങ്ങൾക്കു വശപ്പെട്ടു എല്ലാററിനേയും അറിഞ്ഞനുഭ വിച്ചുകൊണ്ടുനിൽക്കുന്ന അഹങ്കാരവും ശക്തിയുടെ സൃഷ്ടിതന്നെ. അങ്ങ നെയുള്ള അമ്മേ! നീ അനാഹതധ്വനികളിൽ കൂടിയാണ് ഒരു യോഗിക്ക് അ നുഭവഗോചരയാകുന്നത്. അഥവാ ആദികാരണസത്തയിൽ ശബ്ദരൂപത്തിൽ പൊന്തിയ നീയാണ് ഇതെല്ലാം കാട്ടിക്കൂട്ടുന്നവൾ. പ്രപഞ്ചം മുഴുവൻ നീ നടിക്കുന്ന ഒരു നാടകം മാത്രം.

പ്രപഞ്ചം സത്യദർശിക്ക് ഒരു നാടകം മാത്രം. ദൃശ്യങ്ങളെല്ലാം അതി ലെ വേഷങ്ങളും. ഒരേ ആത്മാവുതന്നെയാണ് എല്ലാ വേഷങ്ങളും അണിയു ന്നത്. വേഷസാമഗ്രികൾ ഉണ്ടാക്കി അണിയിക്കുന്നത് ശക്തിയും. ശക്തിയു ടെ സഹായത്തോടെ ആത്മാവ്, വിവിധ വേഷങ്ങൾ അണിയുന്ന പ്രക്രിയ യ്ക്കാണ് വേദാന്തി 'അധ്യാരോപം' എന്നു പറയുന്നത്. ഗുരുദേവൻ 'ദർശന മാല'യിലെ ഒന്നാമത്തെ ദർശനത്തിൽ അധ്യാരോപപ്രക്രിയ വിശദമായി ചർച്ച ചെയ്തിട്ടുണ്ട്. ഒരു വസ്തുവിൽ ഒരിക്കലും സംഭവിച്ചിട്ടില്ലാത്ത ചിലത് ഒരു പ്രത്യേക പരിതഃസ്ഥിതിയിൽ സംഭവിച്ചതായി വെറുതേ ആരോപിക്കുന്നതാ ണ് 'അധ്യാരോപം.' നാടകത്തിൽ ഒരു പുരുഷൻ സ്ത്രീവേഷം കെട്ടുന്നു വെന്നു കരുതുക. സ്ത്രീയുടെതായ വേഷവിധാനങ്ങൾ പുരുഷശരീരത്തിൽ വച്ചുകെട്ടിയപ്പോൾ തൽക്കാലത്തേക്ക് പുരുഷൻ സ്ത്രീയായതായി തോന്നി. രംഗത്തുവന്ന് അയാൾ സ്ത്രീത്വം നടിക്കുകയും ചെയ്യുന്നു.രംഗത്തുനിന്നു നടിക്കുമ്പോൾ തന്റെ പുരുഷത്വം വിസ്മരിച്ച് സ്ത്രീയാണെന്നയാൾ ചില പ്പോൾ കരുതുകകൂടി ചെയ്യുന്നു. ഇവിടെ പുരുഷനിൽ സ്ത്രീത്വത്തിന്റെ 'അ ധ്യാരോപ'മാണ് നാം കാണുന്നത്. എന്നാൽ പുരുഷൻ ഒരിക്കലും സ്ത്രീയാ യി മാറിയിട്ടില്ലെന്നുള്ളതാണ് വാസ്തവം. സ്ത്രീത്വം പുറമെ കാണപ്പെടുന്ന ഒരു തോന്നൽ മാത്രം. വേഷവിധാനങ്ങൾ വച്ചുകെട്ടുന്നതിനു മുൻപും വേഷ വിധാനങ്ങൾ വച്ചുകെട്ടി നിൽക്കുമ്പോഴും ഇനി വേഷവിധാനങ്ങളെല്ലാം അഴി ച്ചുമാററിയാലും പുരുഷൻ പുരുഷൻതന്നെയാണ്. വേഷവിധാനങ്ങൾ വച്ചു കെട്ടി നടിച്ചുകൊണ്ടുനിൽക്കുമ്പോൾ ഉള്ളതായി തോന്നുന്ന സ്ത്രീത്വം വെറും ഭ്രമം. വേഷവിധാനങ്ങൾ എടുത്തുമാററുന്നതോടുകൂടി ഇക്കാര്യം പൂർണമാ

യും ബോധ്യപ്പെടുകയും ചെയ്യും. ഇതേ പുരുഷൻതന്നെ വേഷം മാററിയണി യുകയാണെങ്കിൽ സംന്യാസിയോ രാക്ഷസനോ ഒക്കെ ആയിതോന്നാൻ ഒരു പ്രയാസവുമില്ല. പ്രപഞ്ചത്തിൽ നാനാവേഷങ്ങൾ അണിഞ്ഞുനിൽക്കുന്ന ആ ത്മാവിന്റെയും സ്ഥിതിയിതുതന്നെ. നാടകത്തിലെ നടൻ ചായങ്ങളും വസ്ത്ര ങ്ങളുമുപയോഗിക്കുന്നതുപോലെ പ്രകൃതി ആത്മാവിനു നിർമിച്ചുകൊടുക്കുന്ന സൂക്ഷ്മസ്ഥൂലവേഷങ്ങളാണ് സങ്കൽപങ്ങളും ശരീരങ്ങളും. വേഷത്തിന്റെ ഭിന്നതയനുസരിച്ച് ജീവജാലങ്ങൾമാറിമാറിക്കാണപ്പെടുന്നു. വേഷങ്ങൾ മാ ററിനോക്കിയാൽ ആത്മാവാകുന്ന നടനാണ് എല്ലാവേഷങ്ങളുടേയും പി ന്നാലെ എന്നു കാണാൻ കഴിയും. വേഷസാമഗ്രികളെ മാററുന്ന പ്രക്രിയ യ്ക്കാണ് വേദാന്തി 'അപവാദം' എന്നു പറയുന്നത്. നടനോടു ചേർന്നു നിൽ ക്കുമ്പോൾ മാത്രമേ വേഷങ്ങൾ രൂപംമാററിക്കാണിക്കാൻ സമർത്ഥങ്ങളാവൂ. സ്ത്രീ വേഷം കെട്ടിയ നടൻ തലമുടിയും, സാരിയുമൊക്കെ ഓരോന്നോരോ ന്നായി പരിശോധിച്ച് അതിലെങ്ങും സ്ത്രീത്വമില്ലെന്നു കണ്ട് പുറംതള്ളുന്നു. അങ്ങനെ വേഷങ്ങളെല്ലാം അർഥശൂന്യങ്ങളാക്കി മാററപ്പെടുകയും നടൻ സ്വ സ്വരൂപത്തിൽ അവശേഷിക്കുകയും ചെയ്യും. അതുപോലെ സത്യാന്വേഷി ധ്യാനമനനങ്ങളിൽക്കൂടി ശരീരം,മനസ്സ് എന്നുതുടങ്ങിയ വേഷവിധാനങ്ങളെ ഓരോന്നായി പരിശോധിച്ച് അവയൊക്കെ വെറും ജഡങ്ങളാണെന്നുകണ്ട് പുറംതള്ളുന്നു. ഒടുവിൽ ആത്മവസ്തു അന്വേഷകന്റെ സ്വസ്വരൂപമായി അ വശേഷിക്കുകയും ചെയ്യുന്നു. വേഷങ്ങളുടെയെല്ലാം ഉടമസ്ഥ പ്രകൃതിയായ തുകൊണ്ടാണ് ഗുരുദേവൻ കാണപ്പെടുന്നതെല്ലാം ആ അമ്മ തന്നെയെന്നു വിവരിച്ചിരിക്കുന്നത്. വേഷങ്ങളുടെ ഭിന്നതകൊണ്ടാണ് പക്ഷിമൃഗപർവതാ ദി പലതും ഉണ്ടെന്നുതോന്നുന്നത്.

മായാശക്തി സൂക്ഷ്മസങ്കൽപങ്ങൾക്കു രൂപംകൊടുക്കുന്നതോടെ ബുദ്ധി ആവിർഭവിക്കുന്നു. ബുദ്ധിയിൽ പ്രതിബിംബിക്കുന്ന ആത്മാംശമാണ് അഹ ങ്കാരം. വ്യവഹാരവേളകളിൽ ഞാൻ, ഞാൻ എന്നിങ്ങനെ സ്ഫുരിച്ചുകൊ ണ്ടിരിക്കുന്നതാണല്ലോ അഹന്ത. ജഡദൃശ്യങ്ങളിൽനിന്നും അകന്നാൽ ഇത് സ്വയം ആത്മസത്തയായി മാറും. ജഡദൃശ്യങ്ങളോടു ചേർന്നു നിൽക്കുമ്പോൾ അഹങ്കാരമായി അറിയപ്പെടും. കണ്ണാടിയിൽ പ്രതിബിംബിക്കുന്ന മുഖംപോ ലെ, കണ്ണാടിയുണ്ടെങ്കിലേ മുഖത്തിനു പ്രതിബിംബമുള്ളു. കണ്ണാടി ഇല്ലെ ന്നുവന്നാൽ സാക്ഷാൽ മുഖം മാത്രമേ കാണുകയുള്ളൂ. അതുപോലെ ജഡാ ത്മികയായ ബുദ്ധിയുണ്ടെങ്കിലേ പ്രതിബിംബമായ അഹന്തയുള്ളൂ. ബുദ്ധി യില്ലെന്നുവന്നാൽ സാക്ഷാൽ ആത്മസ്വരൂപം അവശേഷിക്കും. അതുകൊ ണ്ട് ബുദ്ധിക്ക് രൂപംകൊടുക്കുന്ന പ്രകൃതിതന്നെയാണ് അഹംകാരത്തിനും രൂപം കൊടുക്കുന്നത്. ആത്മപ്രതിബിംബമായ അഹങ്കാരത്തോടുകൂടിയ ബു ദ്ധിയിൽനിന്നും നിരവധി സങ്കൽപങ്ങൾ പൊന്തി മനസ്സ് രൂപംകൊള്ളുന്നു. സങ്കൽപാത്മകമായ മനസ്സ് ഇന്ദ്രിയങ്ങളിൽകൂടി പുറത്തുവന്ന് പ്രപഞ്ചത്തെ അനുഭവിക്കുന്നു. അഹങ്കാരത്തിന്റെ ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ 'നാമരൂപമതിൽ നാനാവിധ പ്രകൃതി മാനായി നിന്നറിയുമീ ഞാനായതും ഭ വതി' എന്നു വെളിപ്പെടുത്തിയിരിക്കുന്നത്.

ശബ്ദാത്മികയാണ് വിദ്യ. അനാഹതധ്വനിരൂപിണിയാണ് വിദ്യയെന്ന് നാം ഒന്നാം പദ്യത്തിൽതന്നെ അറിഞ്ഞുകഴിഞ്ഞു. മാത്രമല്ല ആദ്യമായി ബ്രഹ്മസത്തയിൽ ശക്തിയുടെ പ്രകടമായ ആവിർഭാവം ശബ്ദരൂപത്തിലാണെന്നാണ് സത്യദർശികൾ കണ്ടെത്തിയിട്ടുള്ളത്. അന്തർമ്മുഖമായി ചിന്തിക്കുന്ന ആർക്കും ഇത് ബോദ്ധ്യപ്പെടുകയും ചെയ്യും. അന്തർമുഖമായി സങ്കൽപതലത്തിലെത്തിയാൽ സങ്കൽപങ്ങൾ ശബ്ദരൂപങ്ങളാണെന്നു കാണാൻ പ്രയാസമില്ലല്ലോ. 'ഞാൻ ഞാനെ'ന്നിങ്ങനെപ്രകടമായിക്കൊണ്ടിരിക്കുന്ന അഹന്ത പോലും ശബ്ദാത്മകമായി മാത്രമേ അറിയപ്പെടാൻ പററൂ. ചുരുക്കത്തിൽ ആത്മാവിൽ ആദ്യം ശബ്ദരൂപത്തിൽ പൊന്തുന്ന ശക്തിയാണ് പിന്നെ ഈ പ്രപഞ്ചം മുഴുവൻ പടുത്തുയർത്തുന്നത്. ഗുരുദേവൻ തന്നെ *ആത്മോപദേശശതക*ത്തിൽ ഇക്കാര്യം ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്:–

*ധ്വനിമയമായ് ഗ്ഗഗനം ജ്വലിക്കു മന്നാ–*
*ളണയുമതിങ്കലശേഷദൃശ്യജാലം;*
*പുനരവിടെ ത്രിപുടിക്കു പൂർത്തിനൽകും*
*സ്വനവുമടങ്ങുമിടം സ്വയം പ്രകാശം!* *ആത്മോ.ശ 52*

സൃഷ്ടിയിലും സാക്ഷാത്കാരത്തിലും ശക്തി നാദരൂപിണിയാണെന്ന് ഈ പദ്യം വെളിപ്പെടുത്തുന്നു. സൃഷ്ടിയുടെ തുടക്കത്തിൽ ശക്തി ശബ്ദമയമായ ആകാശമായി ജ്വലിച്ചുയരുന്നു.എല്ലാ പ്രപഞ്ചദൃശ്യങ്ങളും ഈ ശബ്ദമയാകാശത്തിൽനിന്നും പൊന്തുന്നു. അങ്ങിനെ ജ്ഞാതൃജ്ഞാനജ്ഞേയരൂപത്തിലുള്ള ത്രിപുടി വേർതിരിയുന്നു. ഇതാണ് സൃഷ്ടിരഹസ്യം. ശബ്ദവീചികളും പൂർണ്ണമായി നിലക്കുന്ന ഇടമാണ് സ്വയം പ്രകാശിക്കുന്ന ആത്മസത്ത. സാക്ഷാത്കാരദശയിലാണെങ്കിൽ സാധകന്റെ ഉള്ളിൽ അനാഹതധ്വനികൾകൊണ്ടു നിറഞ്ഞ സത്ത്വാകാശം പ്രകാശിക്കും. ദൃശ്യങ്ങളെല്ലാം അവിടെ അസ്തമിക്കും.ത്രിപുടി ഏകീഭവിച്ച് ഒന്നാകും. അനാഹതധ്വനികൾ ലയിക്കുന്നതോടെ ആത്മസത്ത സാക്ഷാത്കൃതമാകും. ഇങ്ങനെ സൃഷ്ടികാലത്തും ലയകാലത്തും ശക്തി നാദരൂപിണിയാണെന്നു സത്യദർശികൾക്ക് തെളിഞ്ഞിട്ടുള്ളതുകൊണ്ടാണ് 'നാദരൂപിണി'യെന്നു വിദ്യയെ സംബോധന ചെയ്തിരിക്കുന്നത്.

നാടകത്തിൽ രംഗത്തേയും വേഷവിധാനങ്ങളേയും നിർവികാരമായി പ്രകാശിപ്പിച്ചു കൊണ്ടുനിൽക്കുന്ന ദീപത്തിന്റെ സ്ഥാനമാണ് പ്രപഞ്ചനാടകത്തിൽ ആത്മാവിന്. അതുകൊണ്ടാണ് ആത്മാവിനെ സാക്ഷിസ്വരൂപൻ എന്നു വേദാന്തികൾ വിളിക്കുന്നത്. ഒരു സാധകൻ ഇക്കാര്യം നല്ലവണ്ണം ഓർക്കേണ്ടതാണ്. ജഡദൃശ്യങ്ങളുമായി ആത്മസ്വരൂപനായ തനിക്ക് യാതൊരു ബന്ധവുമില്ലെന്നും താൻ തികച്ചും നിസ്സംഗനാണെന്നും ഒരു സാധകൻ അറിഞ്ഞുറപ്പിക്കേണ്ടതാണ്. ശങ്കരാചാര്യസ്വാമികൾ *ബ്രഹ്മജ്ഞാനാവലീമാല* എന്ന കൃതിയിൽ പറയുന്നതു നോക്കുക:–

*അഹംസാക്ഷീതി യോവിദ്യാത്*
*വിവിച്യൈവപുനഃപുനഃ*

*സ ഏവ വിദ്വാൻ സോമുക്തഃ*
*ഇതി വേദാന്തഡിണ്ഡിമഃ* *ബ്ര.ജ്ഞാ.മാ. 18*

പ്രപഞ്ചനാടകത്തിൽ ഞാൻ സാക്ഷിമാത്രമാണ്. ഒരു സാധകൻ ഇതു വീണ്ടുംവീണ്ടും വിവേചിച്ചറിയണം. അവനാണ് വിദ്വാൻ; അവനാണു മുക്തൻ. ഇതു വേദാന്തത്തിന്റെ പെരുമ്പറഘോഷമാണ്.

അധിഷ്ഠാനസത്തയോടുകൂടിയ പ്രപഞ്ചത്തിന്റെ മുഴുവൻ രഹസ്യം ഇങ്ങനെ ആറു പദ്യങ്ങളിൽവെളിപ്പെടുത്തി. ഇനി ആ സത്യത്തെ സാക്ഷാത്കരിക്കാനുള്ള മാർഗമാണ് അടുത്ത പദ്യത്തിൽ വിവരിക്കുന്നത്. അത്യാകർഷകമായ ഒരു രൂപകൽപനയിൽകൂടിയാണ് ഗുരുദേവൻ അതു നിർവ്വഹിക്കുന്നത്:-

7 എൻപാപമെയ് വതിനൊരമ്പായിടുന്നറിവു
നിൻപാദതാരിലെഴു
ന്നൻപാണുമൗർവിയൊരിരുമ്പാം മനം ധനുര-
ഹംഭാവിയാണു വിജയീ
അംബാ തരുന്നുവിജയം പാപപങ്കിലമ-
ഹംഭാനമാകുമതിനാൽ
വൻഭാരമാർന്ന തനുവും ഭാനമാമുലക
വും ഭാനമാകുമഖിലം

എൻപാപം എയ്വതിന് - എന്റെ പാപം എയ്തു നശിപ്പിക്കുന്നതിന്; അറിവ് ഒരമ്പാണ് ആത്മജ്ഞാനം ഒരമ്പാണ്; നിൻപാദതാരിലെഴുമെന്നൻപാണു മൗർവ്വി - നിന്റെ പാദപത്മങ്ങളിലുള്ള എന്റെ ഭക്തിയാണ് വില്ലിൽ കെട്ടാനുള്ള ഞാൺ; ഒരിരുമ്പാം മനം ധനു - ഇരുമ്പുപോലെ ഉറപ്പുള്ള മനസ്സാണു വില്ല്; അഹംഭാവിയാണു വിജയീ - ഞാൻ, ഞാൻ എന്നിങ്ങനെ പ്രസ്ഫുരിക്കുന്ന അഹങ്കാരമാണിതിൽ വിജയം വരിക്കുന്നയാൾ;അംബാതരുന്നു വിജയം - അമ്മയാണു വിജയം തരുന്നത്; അഹംഭാനം പാപപങ്കിലമാകും - എന്നിലുള്ള അഹംകാരസ്വരൂപം പാപംകൊണ്ട് കളങ്കപ്പെട്ടിരിക്കുകയാണ്; അതിനാൽ വൻ ഭാരമാർന്നതനുവും ഭാനമാം - അതുനിമിത്തം വലിയ ഭാരമേറിയ ഈ ശരീരവും ഉള്ളതായി തോന്നിക്കൊണ്ടിരിക്കുന്നു; ഉലകവും (ഭാനമാം) - ഈ പ്രപഞ്ചവും ഉള്ളതായി തോന്നിക്കൊണ്ടിരിക്കുന്നു; അഖിലം ഭാനമാകും - സൂക്ഷ്മസ്ഥൂലജഡസംഘാതമായ സർവ്വവും അതുനിമിത്തം ഉള്ളതായി ഭ്രമിക്കാനിടവരുന്നു.

ആത്മജ്ഞാനം എന്റെ പാപങ്ങളെ എയ്തു നശിപ്പിക്കാനുള്ള അമ്പാണ്. ജനനിയുടെ പാദ പത്മങ്ങളിലുള്ള എന്റെ ഭക്തിയാണ് വില്ലു കുലച്ചുകെട്ടുവാനുള്ള ഞാൺ, ഇരുമ്പുപോലെ ഉറപ്പുള്ള എന്റെ മനസ്സാണ് വില്ല്. അഹങ്കാരമാണ് ഈ പോരാട്ടത്തിൽ വിജയിക്കുന്നവൻ. ദേവിയായ അമ്മയാണ് വിജയം തരുന്നവൾ. എന്റെ അഹങ്കാരസ്വരൂപം പാപംകൊണ്ട് കളങ്കപ്പെട്ടിരിക്കുന്നു.അതുകൊണ്ടാണ് ഭാരമേറിയ ഈ ശരീരം ഉള്ളതായി തോന്നുന്നത്. അതുകൊണ്ടുതന്നെ പ്രപഞ്ചവും ഉള്ളതായി തോന്നുന്നു. എന്തിനേറെ,

സൂക്ഷ്മസ്ഥൂലജഡ സംഘാതം മുഴുവൻ അതു നിമിത്തമാണ് ഉള്ളതായി തോന്നിക്കൊണ്ടിരിക്കുന്നത്.

ഈ ലോകത്തു നിത്യമേത് അനിത്യമേത് എന്നു വേർതിരിക്കുന്ന അറിവാണ് അറിവ്. നിത്യാനിത്യവസ്തു വിവേകമില്ലാതെ ജഡദൃശ്യങ്ങളെക്കുറിച്ചുമാത്രം വസ്തുവിവരം ശേഖരിക്കുന്നത് കൂടുതൽ അജ്ഞതയിലേക്കുള്ള പതനമായിരിക്കും. ഇതു നല്ലവണ്ണം ധരിച്ചിരുന്നതുകൊണ്ടാണ് ഭാരതത്തിൽ പുരാതന കാലംമുതൽ ആത്മവിദ്യയ്ക്ക് പ്രാധാന്യം നൽകിപ്പോന്നിരുന്നത്. മറേറതുവിദ്യയും ആത്മവിദ്യയുട പശ്ചാത്തലത്തിൽ മാത്രമേ അഭ്യസിക്കാവൂ എന്നായിരുന്നു നിയമം. ഇന്നു ഭാരതീയരിൽ വലിയൊരു വിഭാഗം ഇക്കാര്യം വിസ്മരിച്ചുപോയിരിക്കുന്നു. ആനന്ദസ്വരൂപമായ ആത്മാവുമാത്രമാണ് നിത്യം. മററീക്കാണുന്നതൊക്കെ നശ്വരങ്ങളായ താൽക്കാലികപ്രതിഭാസങ്ങളാണ് എന്നറിയുന്നയാൾ പാപം ചെയ്യാൻ മുതിരുകയില്ല. മററുള്ളവരെ ദ്രോഹിച്ചിട്ടായാലും തനിക്കു സുഖിക്കണമെന്നയാൾ കരുതുകയില്ല. അധർമ്മമാർഗം സ്വീകരിച്ചും ധനികനായിത്തീരാൻ അയാൾ പരിഭ്രാന്തനായിപ്പായുകയില്ല. ഞാൻ വലിയവനും മററുള്ളവർ ചെറിയവരുമെന്ന ഭേദബുദ്ധി അയാളെ പിടികൂടുകയില്ല. ആത്മസ്വരൂപമായ ജഗദീശ്വരസത്തയുടെ തിങ്ങിനിറഞ്ഞ അവസ്ഥ ക്രമേണ അയാൾക്കെവിടെയും ദൃശ്യമായിത്തീരും. അതുകൊണ്ടുതന്നെ പരനിന്ദാദിദോഷങ്ങൾ അകലുകയും ചെയ്യും. ഇങ്ങനെ ആത്മജ്ഞാനം ദോഷങ്ങൾക്കൊക്കെ അറുതിവരുത്തുമെന്നു കാണാൻ വിഷമമില്ല. ഇക്കാര്യമാണ് ഗുരുദേവൻ 'എൻപാപമെയ്‌വതിനൊരമ്പായിടുന്നറിവ്' എന്നിങ്ങനെ ഭാവനാസമ്പന്നമായി പ്രസ്താവിച്ചിരിക്കുന്നത്.

നിത്യാനിത്യവസ്തുവിവേകമൊക്കെ സിദ്ധാന്തപരമായി ഉണ്ടായാലും അത് ജീവിതത്തിന്റെ അംശമായിത്തീരണമെങ്കിൽ ഉറച്ച ഇച്ഛാശക്തിയുണ്ടായേ പററൂ. അമ്പ് മൂർച്ചയുള്ളതാണെങ്കിലും വില്ലിനുറപ്പില്ലെന്നുവന്നാൽ ലക്ഷ്യത്തിൽ എയ്തുകൊള്ളിക്കാൻ പററിയില്ലെന്നുവരും. ഇന്ദ്രിയങ്ങൾ ശബ്ദസ്പർശാദിവിഷയങ്ങളുടെ നേരെ നിരന്തരം സാധകന്റെ മനസ്സിനെ പ്രലോഭിപ്പിച്ചുകൊണ്ടേയിരിക്കും. അവയെ അനുവാദംകൂടാതെ ചലിക്കാൻ ഇടയാകാത്തവിധം ദമനം ചെയ്യണം. ഇന്ദ്രിയനിഗ്രഹത്തെയാണ് സത്യാന്വേഷികൾ 'ദമം' എന്നു പറയുന്നത്. മനോനിഗ്രഹമാണ് ശമം, നിരന്തരം ഭൗതികവസ്തുക്കളെ ഭാവനചെയ്ത് ഇളകിമറിയുന്ന മനസ്സിനെ ഉറപ്പായി ആത്മസത്തയുടെ നേരെ പിടിച്ചുകുനിക്കണം. മനസ്സ് ഒരുവന് വശത്തായാൽ അവൻ വലിയ സാർവഭൗമനെക്കാൾ വിലപ്പെട്ടവനാണ്. പൂർണമായ മനോനിഗ്രഹം നേടി ധന്യധന്യനായ ഗുരുദേവന്റെ ബ്രഹ്മാനന്ദദീപ്തമായ മുഖംകൂടി കണ്ടിട്ടുതന്നെയായിരിക്കണം 'ആശാൻ' നളിനിയിൽ ഇങ്ങിനെ പാടിയത്:-

*ഇത്രധന്യതതികഞ്ഞുകാൺമതി-*
*ല്ലത്രനൂനമൊരു സാർവ്വഭൗമനിൽ*
*ചിത്തമാം വലിയ വൈരികീഴമർ-*
*ന്നത്തൽ തീർന്നയമിതന്നെ ഭാഗ്യവാൻ* *നളിനി. 5.*

ഗുരുദേവൻതന്നെ 'ആത്മോപദേശശതക'ത്തിൽ ഇങ്ങനെ പറയുന്നു:-

*മനമലർകൊയ്തു മഹേശപൂജചെയ്യും*
*മനുജനുമററൊരു വേല ചെയ്തിടേണ്ട;*
*വനമലർകൊയ്തുമതല്ലയായ്കിൽ മായാ-*
*മനുവുരുവിട്ടുമിരിക്കിൽ മായമാറും* *ആത്മോ.ശ. 29*

മനസ്സാകുന്ന പുഷ്പത്തെ അറുത്തെടുത്ത് ഈശ്വരപാദങ്ങളിലർപ്പിച്ച് പൂജിക്കുന്ന ഒരാൾക്ക് പിന്നെ വിശേഷിച്ചൊന്നും ചെയ്യേണ്ടതായിട്ടില്ല. അതിന് കഴിവില്ലാത്തവർ കാട്ടുപൂക്കൾപറിച്ചെടുത്തർപ്പിച്ചും മായാമോഹത്തിൽപെട്ടിരിയ്ക്കുമ്പോൾതന്നെ ഈശ്വരനാമോച്ചാരണം ചെയ്തും കഴിഞ്ഞുകൂടിയാൽ സംസാരഭ്രമം മാറിക്കിട്ടുന്നതാണ്. 'നായമാത്മാബലഹീനേനലഭ്യഃ' ഈ ആത്മാവിനെ ബലഹീനന്മാർക്ക് കിട്ടുന്നതല്ല എന്ന ഉപനിഷത് പ്രഖ്യാപനവും മനോദാർഢ്യത്തെ ഉന്നംവയ്ക്കുന്നതാണ്. ഇതെല്ലാം കരുതിയാണ് ഗുരുദേവൻ 'ഒരിരുമ്പാംമനംധനുഃ' എന്നു പറയുന്നത്.

മനസ്സ് എത്രതന്നെബലമുള്ളതായാലും അഹങ്കരിച്ചുകൊണ്ട് ആത്മാവിനെകണ്ടെത്താൻ പററുന്നതല്ല. അഹങ്കാരത്തെ മയപ്പെടുത്തി മയപ്പെടുത്തി നഷ്ടപ്രായമാക്കിത്തീർക്കുകയാണ് സത്യാനുഭൂതിക്കുള്ള രാജപാത. അഹങ്കാരത്തെ മയപ്പെടുത്താനുള്ള മാർഗമോ ജഗദീശ്വരസത്തയിൽ സർവ്വാർപ്പണം ചെയ്യുകമാത്രം. ഈ ലോകത്തിൽ എന്റേതായി ഒന്നുമില്ല. കാണപ്പെടുന്നതെല്ലാം ഈശ്വരന്റെ സമ്പത്തുകളാണ്. ഈ ജീവിതത്തിൽ എന്റെശക്തികൊണ്ടു മാത്രം ഒന്നും നേടാനും സാധ്യമല്ല. ജഗദീശ്വരന്റെ കാരുണ്യം ഒന്നുമാത്രമേ എല്ലാ നന്മകളും കൈവരുത്തൂ. എന്റെ എല്ലാ കർമ്മചലനങ്ങളും ഈശ്വരപൂജയായിത്തീരണം. ഈ ഭാവന നിരന്തരം പരിശീലിക്കുന്ന ഒരാൾക്കു മാത്രമേ അഹന്ത അടങ്ങിക്കിട്ടൂ. ഈ മനോഹരമായ മാനസിക പ്രക്രിയയ്ക്കുവേണ്ടിത്തന്നെയാണ് തുഞ്ചത്താചാര്യൻ '*ഹരിനാമകീർത്തന*ത്തിൽ' ഇങ്ങനെ പാടുന്നത്:-

*ആനന്ദചിന്മയഹരേ ഗോപികാരമണ!*
*ഞാനെന്ന ഭാവമതു തോന്നായ്കവേണമിഹ*
*തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി*
*തോന്നേണമേ വരദ! നാരായണായനമഃ* *ഹരികീ.3.*

പക്ഷേ കർമ്മപരിപാടികളെയെല്ലാം ഈശ്വരപൂജയാക്കി മാററുന്ന നിരന്തരമായ ഈശ്വരധ്യാനം ആനന്ദദായിനിയായ വിദ്യാജനനിയെ സമാശ്രയിക്കാതെ കൈവരുന്നതുമല്ല. അപ്പോൾ ഇരുമ്പുപോലെ ഉറപ്പുള്ള മനസ്സാകുന്ന വില്ലിൽ അറിവാകുന്ന അമ്പു തൊടുക്കണമെങ്കിൽ അംബയുടെ പാദങ്ങളിലുള്ള ഭക്തിയാകുന്ന ഞാൺ കെട്ടി അതു കുലയ്ക്കണം. ഇക്കാര്യമാണ് 'നിൻപാദതാരിലെഴുമെന്നൻപാണു മൗർവ്വി' എന്ന പ്രസ്താവനയിൽ അടങ്ങിയിരിക്കുന്നത്.

ഈ അനുഷ്ഠാനങ്ങളും അന്വേഷണങ്ങളും ഒക്കെക്കഴിഞ്ഞാൽ സത്യാനുഭൂതി നേടി വിജയം വരിക്കുന്നതാരാണ്? എല്ലാരിലും 'ഞാൻ, ഞാൻ' എന്നിങ്ങനെ സദാ പ്രതിഭാസിച്ചുകൊണ്ടിരിക്കുന്ന 'അഹംബോധം' തന്നെയാണ്. ചേതന പ്രതിരൂപമായ അഹംബോധം (മുൻപദ്യം നോക്കുക) മാനസിക സങ്കൽപങ്ങളിൽ പെട്ടുഴലുമ്പോഴാണ് അഹന്തയായി അറിയപ്പെടുന്നത്. വിദ്യാജനനിയുടെ പാദങ്ങളെ സമാശ്രയിച്ചുകൊണ്ട് ഉറച്ച ഇച്ഛാശക്തിയോടുകൂടി ഭൗതിക സങ്കൽപങ്ങളിൽ നിന്നകലുകയാണെങ്കിൽ അൽപ ജഡങ്ങളിൽ പെട്ടുഴലുന്ന അഹന്തയ്ക്ക് ക്രമമായി ആനന്ദസ്വരൂപമായ ആത്മസത്തയുടെ അനുഭൂതിയുണ്ടാകും. ക്രമേണ അഹംബോധം സ്വയം ബ്രഹ്മസ്വരൂപമായി വളരും.സകലചരാചരങ്ങളിലും തങ്ങിനിൽക്കുന്ന ആത്മാവ് 'ഞാൻ'തന്നെയെന്ന ബോധം ഉളവാകും. ഈ സാക്ഷാത്കാര ദശയെ 'കേവലത്തിൻ മഹിമ'യെന്നാണു ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ വിവരിക്കുന്നത്. സാക്ഷാത്കാരത്തിന്റെ അന്തിമദശയിൽ ജഗത്തിനെ മുഴുവൻ ഉൾക്കൊള്ളാൻ കഴിവുള്ള ഈ 'കേവലത്തിൽ മഹിമ'പോലും വെടിഞ്ഞ് 'അഹംബോധം' സ്വയം പ്രകാശിക്കുന്ന അദ്വൈതസത്യമായി മാറും. *ആത്മോപദേശശതക*ത്തിലെ പദ്യം തന്നെ നോക്കുക:-

*ത്രിഗുണമയം തിരുനീറണിഞ്ഞൊരീശ-*
*ന്നകമലരിട്ടു വണങ്ങിയക്ഷമാറി,*
*സകലമഴിഞ്ഞു, തണിഞ്ഞു, കേവലത്തിൻ-*
*മഹിമയുമററു മഹസ്സിലാണിടേണം.* *ആത്മോ.ശ. 13*

സത്വം, രജസ്സ്, തമസ്സ് എന്നീ ത്രിഗുണങ്ങളുടെ പ്രകട ഭാവമാണല്ലോ പ്രപഞ്ചം;. പ്രപഞ്ചമാകുന്ന ഭസ്മംപൂശി വിലസുന്ന ജഗദീശ്വരന് മനസ്സാകുന്നപൂവറുത്തർച്ചിക്കണം. അങ്ങനെ മനസ്സ് ഉപശമിക്കണം. സങ്കൽപങ്ങൾ ഇല്ലാതാകണം. വാസനകൾ ഒടുങ്ങണം. ഇത്രയുമായാൽ അനുഭവപ്പെടുന്ന സത്ത്വബുദ്ധിയും (എല്ലാം താൻതന്നെയെന്ന അറിവും) പോയ്മറയണം. അങ്ങനെ സ്വയം പ്രകാശിക്കുന്ന ഒരു മഹാതേജസ്സിൽ വിലയം പ്രാപിക്കണം. ഈ സാധനകളിലെല്ലാംകൂടി മുന്നോട്ടുനീങ്ങി പടിപ്പടിയായി വിജയം വരിച്ച് ഒടുവിൽ ബ്രഹ്മസത്തയെ സ്വസ്വരൂപമായി സാക്ഷാത്കരിക്കുന്നത് സകലരിലും സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്ന അഹംബോധം തന്നെയാണ്. ഈ രഹസ്യമാണ് 'അഹംഭാവിയാണു വിജയീ' എന്ന വാക്കുകളിൽ ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്.

സമസ്വരൂപിണിയായ അംബയാണ് സത്യാന്വേഷകനെ വിജയത്തിലെത്തിക്കുന്നവൾ. ഉറച്ച ഈശ്വരചിന്തയോടുകൂടി അഹങ്കാരം വെടിഞ്ഞ് വിദ്യയെ സമാശ്രയിച്ചാൽ വിദ്യ ഉള്ളിലും പുറത്തും ക്രമമായി വളർന്നുവരുന്ന ഈശ്വരാനുഭൂതിയെ ഉണ്ടാക്കുന്നു: അതോടുകൂടി എന്തു കണ്ടാലും അതൊക്കെ സത്യസ്വരൂപമാണെന്ന ഉറച്ച സാക്ഷാത്കാരവും ലഭ്യമാകുന്നു. കേനോപനിഷത്തിൽ ഒരു കഥയുണ്ട്. ഒരിക്കൽ ദേവാസുരയുദ്ധത്തിൽ ദേവന്മാർ ജയിച്ചു. അപ്പോൾ സ്വന്തം ശക്തികൊണ്ടാണ് ജയിച്ചതെന്ന് ദേവന്മാർ അഹ

ങ്കരിക്കാൻ തുടങ്ങി. ഇതറിഞ്ഞ ജഗദീശ്വരൻ യോഗശക്തികൊണ്ട് അത്ഭുതാവഹമായ ഒരു രൂപം ധരിച്ച് അൽപം അകലെയായി ദേവന്മാർക്ക് കാണാറായി. ഇതെന്താണെന്ന് അവർക്കു ഒരു പിടിയും കിട്ടിയില്ല. ആദ്യമായി ദേവന്മാർ ആ രൂപത്തിന്റെ അടുക്കലേയ്ക്ക് അഗ്നിയെ പറഞ്ഞയച്ചു. 'ഞാൻ ജാതവേദസ്സാണെന്നും എനിക്കെന്തും ദഹിപ്പിക്കാൻ കഴിവുണ്ടെന്നും' അഗ്നി വീമ്പിളക്കി. ആ അത്ഭുതരൂപമാകട്ടെ ഒരു പുൽക്കൊടി നുള്ളിയിട്ടിട്ട് അതിനെ ദഹിപ്പിക്കാൻ അഗ്നിയോടാവശ്യപ്പെട്ടു. അഗ്നി അതിനു കഴിവില്ലാതെ ലജ്ജിച്ചുമടങ്ങി. വായുവിനും ഇതേ പരാജയം സംഭവിച്ചു. ലോകത്തെ മുഴുവൻ ഇളക്കിമറിക്കാൻ കഴിയുമെന്നഹങ്കരിച്ച വായുവിന് ആ പുൽക്കൊടിയെ ഒന്നു ചലിപ്പിക്കാൻപോലും കഴിഞ്ഞില്ല. ഈശ്വരകാരുണ്യമില്ലെങ്കിൽആർക്കും ഒന്നും നേടാൻ കഴിയുകയില്ല. ഒടുവിൽ ഇന്ദ്രൻ ആ അത്ഭുതരൂപത്തിന്റെയടുക്കലെത്തി. ഇന്ദ്രനോടു സംസാരിക്കുകപോലും ചെയ്യാതെ ആ രൂപം മറഞ്ഞു. പക്ഷെ അതു നിന്നിരുന്ന സ്ഥലത്ത് കാഞ്ചനനിറം പരത്തി വിദ്യോതമാനയായ ഒരു സ്ത്രീ ആവിർഭവിച്ചു. ബ്രഹ്മസ്വരൂപത്തിന്റെ യാഥാർത്ഥ്യം അവർ പറഞ്ഞുകൊടുക്കുകയും ചെയ്തു. അഹങ്കാരമുപേക്ഷിച്ച് സത്യാന്വേഷണത്തിൽ ഏകാഗ്രപ്പെടുന്ന ബുദ്ധിയുടെ പ്രതിരൂപമാണ് ഇന്ദ്രൻ. ഏകാഗ്രപ്പെടുന്ന ബുദ്ധിയിൽ പരന്നുവ്യാപിക്കുന്ന ജ്ഞാനപ്രകാശം തന്നെയാണു വിദ്യ. ആ പ്രകാശത്തെ പിൻതുടർന്നു മുന്നോട്ടുനീങ്ങിയാൽ അചിരേണ പൂർണ്ണസാക്ഷാത്കാരം കൈവരുന്നതാണ്. ഇക്കാര്യമാണ് ഗുരുദേവൻ 'അംബാതരുന്നു വിജയം' എന്ന പ്രസ്താവനയിൽ ഉള്ളടക്കം ചെയ്തിരിക്കുന്നത്.

ശരീരം സ്വീകരിച്ച് 'ഞാനതാണ്' എന്നു തെററിദ്ധരിക്കാനും അതിന്റെ ഫലമായി എല്ലാ പ്രാപഞ്ചിക വിഷയങ്ങളിലും പെട്ടുഴലാനും ഇടവരുന്നത് അഹങ്കാരം കാമസങ്കൽപങ്ങളിൽപെട്ട് പാപപങ്കിലമായിത്തീരുന്നതുകൊണ്ടാണ്. വിഷയങ്ങളെ ധ്യാനിക്കുന്നതോടുകൂടി അവയോടു സംഗപ്പെടുന്നു. സംഗം കാമത്തെയുളവാക്കുന്നു. കാമം കോപത്തിൽ കലാശിക്കുന്നു ക്രോധം സമ്മോഹത്തിലും ബുദ്ധിനാശത്തിലും സർവ്വനാശത്തിലും കൊണ്ടെത്തിക്കുന്നു. ഇങ്ങനെ വളരുന്ന പാപപങ്കിലതയാണ്ദേഹത്തെ ഭാരമേറിയതും ദുഃഖഭൂയിഷ്ഠവുമാക്കിത്തീർക്കുന്നത്. അഹങ്കാരം പാപപങ്കിലമായാൽ ശരീരവും മററു ജഡദൃശ്യങ്ങളുമെല്ലാം ഉള്ളതാണ്, ഉള്ളതാണ് എന്നു നിരന്തരം ഭ്രമിക്കാനും ഇടവരുന്നു. ഇല്ലാത്തത് ഉണ്ട്, ഉണ്ട് എന്നിങ്ങനെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയ്ക്കാണ് ഗുരുദേവൻ 'ഭാനം' എന്നു പറഞ്ഞിരിക്കുന്നത്. 'ദർശനമാലയി'ലെ ഭാനദർശനം വായിച്ചാൽ ഇക്കാര്യം പൂർണ്ണമായും വ്യക്തമാവും. ജാഗ്രത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നിങ്ങനെ ഭാനസ്ഥാനങ്ങളെ നാലായി വേർതിരിച്ച്ഇല്ലാതെ ഉണ്ടായിക്കാണപ്പെടുന്ന ദൃശ്യഭാനങ്ങളുടെ രഹസ്യം അവിടെ വെളിവാക്കിയിട്ടുണ്ട്. ഈ സ്ഥാനങ്ങളിലൊക്കെ നിന്നുകൊണ്ട് അതാതിനനുസരിച്ച് ദൃശ്യങ്ങളെ കണ്ടനുഭവിക്കുന്നത് 'ഞാൻ' എന്ന അഹംബോധംതന്നെയാണ്. അപ്പോൾ അഹംബോധം ഈ സ്ഥാനങ്ങളിൽചെന്നുനിന്ന് ജഡരൂപങ്ങളുമായി ബന്ധപ്പെടുന്നതുകൊണ്ടാണ്അവിടെയൊക്കെ പല കാഴ്ചകളും ഉള്ളതായി കാണുന്നതെന്ന് തീർച്ച. 'അഹം

ബോധം' ഈ സ്ഥാനങ്ങളെയൊക്കെ വിട്ടാൽ കാഴ്ചകളെല്ലാം അതോടെ തീരും. ചേതനനായ 'അഹംബോധം' ശുദ്ധജ്യോതിസ്വരൂപമായി അവശേഷിക്കുകയും ചെയ്യും. ഗുരുദേവനെപ്പോലെയുള്ളവർ ഈ പ്രക്രിയ സ്വയം പരീക്ഷിച്ചുറപ്പിച്ചിട്ടുള്ളവരാണ്. ഇതുകൊണ്ടുതന്നെ കാഴ്ചകളെല്ലാം 'അഹംബോധം' തന്നിൽ വെറുതേ ആരോപിച്ചു കാണുന്ന മിഥ്യാ നാമരൂപങ്ങളാണെന്നും തെളിയുന്നു. 'ഭാനദർശന'ത്തിന്റെ ഒടുവിൽ ഗുരുദേവൻതന്നെ പറയുന്നതു നോക്കുക.

*യദ്ഭാസ്യതേ തദധ്യസ്തംഅനധ്യസ്തം ന ഭാസ്യതേ*
*യദധ്യസ്തം തദസദപ്യനധ്യസ്തം സദേവതത്* *ദർശ.മാ. 5–10*

ദൃശ്യമായി കാണപ്പെടുന്നതെല്ലാം ആരോപിത നാമരൂപങ്ങളാണ്. ആരോപിതമല്ലാത്തത് ദൃശ്യമായി കാണപ്പെടുകയില്ല. ആരോപിച്ച് കാണപ്പെടുന്നതെല്ലാം യഥാർത്ഥത്തിൽ ഇല്ലാത്തതാണ്. സ്വയം പ്രകാശമായി കണ്ടുകൊണ്ടിരിക്കുന്ന 'ദൃക്ക്' മാത്രമാണ് ഉള്ളത്. ഇത്രയും കൊണ്ടുതന്നെ ദ്രഷ്ടാവായ 'അഹംബോധം' ജഡസങ്കൽപങ്ങളേന്തി പാപപങ്കിലമായിത്തീരുന്നതു കൊണ്ടാണ് ശരീരവും പ്രപഞ്ചവുമെല്ലാം ഉള്ളതായി തോന്നുന്നതെന്നു സിദ്ധമായല്ലോ. ഈ പ്രപഞ്ചരഹസ്യമാണ് ഗുരുദേവൻ 'പാപപങ്കിലമഹം ഭാനമാകുമതിനാൽ വൻഭാരമാർന്ന തനുവും ഭാനമാമുലകവും ഭാനമാകുമഖിലം' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

ബ്രഹ്മസ്വരൂപം സച്ചിദാനന്ദമാണെന്നാണല്ലോ സത്യദർശികൾ നമുക്കു പറഞ്ഞുതന്നിട്ടുള്ളത്. ബ്രഹ്മശക്തിയായ മായയുടെ പ്രവർത്തനം മൂലം പ്രപഞ്ചാനുഭൂതിയിൽ എല്ലായിടത്തും സച്ചിദാനന്ദങ്ങൾ മൂന്നും ഒരുമിച്ചനുഭവപ്പെടാറില്ല. എങ്കിലും ശക്തിതന്നെ ക്രമമായി സച്ചിദാനന്ദങ്ങളെ ഒരുമിച്ചനുഭവപ്പെടുത്തിത്തരാൻ കഴിവുള്ളവളാണ്. മാത്രമല്ല സച്ചിദാനന്ദങ്ങളെ ഒരുമിച്ചനുഭവപ്പെടുത്തിത്തരുന്നതോടൊപ്പം ഈ സച്ചിദാനന്ദസ്വരൂപത്തെ ആശ്രയിച്ചാണ് താൻ സർവ്വവും പടുത്തുയർത്തുന്നതെന്നും വിദ്യാരൂപിണിയായ ജനനി ഒരു സത്യാന്വേഷകന് വെളിപ്പെടുത്തിക്കൊടുക്കുന്നു. വിദ്യാജനനിയെ സമാശ്രയിച്ച് സ്വയം അനുഭവിച്ചറിഞ്ഞ ഈ സത്യരഹസ്യം തന്നെയാണ് ഗുരുദേവൻ എട്ടാമത്തെ പദ്യത്തിൽ വെളിപ്പെടുത്തുന്നത്.

8 സത്തായിനിന്നുപരി ചിത്തായിരണ്ടു-
മൊരു മുത്തായി മൂന്നുമറിയും
ഹൃത്തായി നിന്നതിനു വിത്തായി വിണ്ണൊടുമ-
രുത്തായി ദൃഷ്ടിമുതലായ്
കൊത്തായിടും വിഷയവിസ്താരമന്നമതി-
നത്താവുമായി വിലസും
സിദ്ധാനുഭൂതിയിലുമെത്താതെയാമതിമ-
ഹത്തായിടും ജനനി നീ

ഉപരി സത്തായി നിന്ന്– പുറമേ സത്തായി വിളങ്ങിയും; ചിത്തായി രണ്ടും – അറിവായി സത്ത്, ചിത്ത് എന്നീ രണ്ടിനേയും ഒരുമിപ്പിച്ചും; ഒരു മുത്തായി

മൂന്നും – ഒന്നായ ആനന്ദമായി അതിൽ സത്ത്, ചിത്ത്, ആനന്ദം എന്നീ മൂന്നിനേയും ഒരുമിപ്പിച്ചും; അറിയും ഹൃത്തായി നിന്ന് – ഇതെല്ലാം അറിഞ്ഞനുഭവിക്കുന്ന ഹൃദയമായിത്തീർന്നും; അതിനുവിത്തായി – അതിനെ ഉണ്ടാക്കുന്ന കാരണമായ; വിണ്ണൊടുമരുത്തായി – ആകാശം, കാറ്റ് മുതലായ പഞ്ചഭൂതങ്ങളായി; ദൃഷ്ടി മുതലായ് – കണ്ണ് മുതലായ ഇന്ദ്രിയങ്ങളായും; കൊത്തായിടും വിഷയവിസ്താരമന്നമതിന് – വെറും ജഡമായ ഈ ബാഹ്യദൃശ്യസമൂഹമാകുന്ന ഭക്ഷണത്തിന്; അത്താവുമായി വിലസും – ഭക്ഷിക്കുന്നവനുമായി പ്രശോഭിക്കും; സിദ്ധാനുഭൂതിയിലുമെത്താതയാം – സിദ്ധന്മാരുടെ അനുഭൂതി ദശയിലും കണ്ടെത്താൻ കഴിയാതിരിക്കുന്ന; അതിമഹത്തായിടും ജനനിനീ – അത്ര മഹത്താണ് അമ്മേ! നിന്റെ രൂപം.

പുറമേ സത്തായി പ്രശോഭിച്ചും ഉള്ളിലേക്കു കടന്നുചെന്നാൽ ആദ്യം സത്തും ചിത്തും ഒന്നായി ചേർന്ന രൂപത്തിൽ സ്ഥിതിചെയ്തും വീണ്ടും ഉള്ളിലേയ്ക്കു കടന്നാൽ സത്തും ചിത്തും ആനന്ദവും മൂന്നും ഒന്നായിച്ചേർന്നു ശോഭിച്ചും അനുഭവവിഷയമാകുന്നു. ഈ അനുഭവമെല്ലാം അന്തഃകരണമായ ഹൃദയത്തിനാണുണ്ടാകുന്നത്. ആ ഹൃദയത്തെ ഉണ്ടാക്കുന്നത് ആകാശാദി പഞ്ചഭൂതങ്ങളും കണ്ണുമുതലായ ജ്ഞാനകർമ്മേന്ദ്രിയങ്ങളുമാണ്. ഇങ്ങനെ സൂക്ഷ്മരൂപത്തിൽ അകത്തും സ്ഥൂലരൂപത്തിൽ പുറത്തും ആവിർഭവിക്കുന്ന വിശാലമായ ജഡദൃശ്യങ്ങളെയെല്ലാം അനുഭവിച്ചറിയുന്ന അത്താവ് അതായത് ഭുജിക്കുന്നവൻ ആണ് അഹങ്കാരം. ഈ പ്രപഞ്ചദൃശ്യങ്ങൾ എല്ലാമായി വിലസുന്നവൾ അമ്മതന്നെ. സിദ്ധൻമാരുടെ സാക്ഷാത്കാരദശയിൽപോലും ഈ അമ്മയുടെ സ്വരൂപം എന്തെന്നറിയാൻ സാധ്യമല്ല. അങ്ങനെയുള്ള അമ്മേ അവിടുന്ന് ആർക്കും പിടികിട്ടാത്ത മഹത്തായ ഒരു തത്ത്വംതന്നെയാണ്.

സച്ചിദാനന്ദമാണ് സത്യസ്വരൂപം. പ്രകൃതിക്കുതന്നെ ഈ സത്യസ്വരൂപത്തെ വേറേവേറേയായും ഒരുമിച്ചും കാണിച്ചുതരാൻ കഴിയും. ബാഹ്യപ്രപഞ്ചത്തിലെ ജഡരൂപങ്ങളിലെല്ലാം സത്യസ്വരൂപത്തിന്റെ സത്തമാത്രം പ്രകടമായിക്കാണുന്നു. അറിവോ ആനന്ദമോ ജഡരൂപങ്ങൾക്കുള്ളതായി കാണുന്നില്ല. കല്ലിലും കട്ടയിലുമൊക്കെ സത്ത കാണുന്നുമുണ്ട്. ഇതിനെത്തന്നെയാണ് ഉപരിസത്തായി നിൽക്കുന്നു എന്നു പറയുന്നത്. ഇനി നമുക്ക് അറിവിന്റെ അന്തർമണ്ഡലങ്ങളിലേയ്ക്കു കടന്നുനോക്കാം. മനസ്സാണല്ലോ അറിവിന്റെ അന്തർമണ്ഡലം. മനോവൃത്തികളെ നമുക്കു മൂന്നായി തിരിക്കാം. മൂഢം, ഘോരം, ശാന്തം. മോഹം, ഭയം തുടങ്ങിയവ മൂഢവൃത്തികൾ. തൃഷ്ണ, രാഗം, ലോഭം മുതലായവ ഘോരവൃത്തികൾ. വൈരാഗ്യം, ക്ഷമ, ഔദാര്യം മുതലായവ ശാന്തവൃത്തികൾ. ഇവയിൽ മൂഢഘോരവൃത്തികളിൽ സത്തയും ജ്ഞാനവും ഏകീഭവിച്ചനുഭവപ്പെടുന്നു. ആനന്ദം അനുഭവവിഷയമാകുന്നുമില്ല. മോഹഭയാദികളിൽ സുഖമില്ലെന്നു നിശ്ചയമാണ്. രാഗലോഭാദികളിലും വസ്തുക്കൾക്കായി പരിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ യാതൊരു സുഖവും അനുഭവപ്പെടുന്നില്ല. വസ്തു ലഭിക്കുമെന്നു തീർച്ചയാകുന്നതോടുകൂടി സുഖത്തിന്റെ ആവിർഭാവമുണ്ടാകുന്നു. വാസ്തവത്തിൽ വസ്തുലാഭത്തെക്കുറിച്ചുള്ള തീർച്ച മനോവൃത്തിയെ ശാന്തതലത്തിലെത്തിക്കുന്നതു കൊണ്ടാണ്

സുഖം അനുഭവപ്പെടാൻ തുടങ്ങുന്നത്. മനോവൃത്തിയുടെ ശാന്തതലത്തിലേ സുഖമുള്ളൂവെന്ന് തീർച്ച. അപ്പോൾ മൂഢഘോരവൃത്തികളിൽ സത്തയും ജ്ഞാനവും അനുഭവിക്കുവാൻ കഴിയുന്നു. ഇവിടെ സത്തയും ജ്ഞാനവും വേർപെട്ടല്ല, നേരെമറിച്ച് ഏകീഭവിച്ചാണ് അനുഭവവിഷയമാകുന്നതെന്നും അനുഭവംതന്നെ തെളിയിക്കുന്നു. അറിവിൽ ഏററവും ഉപരിതലത്തിൽ സത്തമാത്രം. അൽപം അന്തർമുഖമായപ്പോൾ സത്തയും അറിവും ഒന്നായി. ഇനിയും കുറേക്കൂടി അന്തർമുഖമായാലോ, മനോവൃത്തി ശാന്തിതലത്തിലായാലോ, സത്തയും അറിവും സുഖവും ഒരുമിച്ചുചേർന്ന് അനുഭവപ്പെടാൻ തുടങ്ങും. വൈരാഗ്യം, ക്ഷമ, ഔദാര്യം ഇവ സ്വതേതന്നെ ശാന്തതലത്തിൽ നിൽക്കുന്ന മനോവൃത്തികളാണ്. അതുകൊണ്ട് മനസ്സ് നിരന്തരം ഈ വൃത്തികളെ സമാശ്രയിക്കുമെങ്കിൽ നിരന്തരം സത്താജ്ഞാനാനന്ദങ്ങൾ ഒരുമിച്ചു ചേർന്ന അനുഭൂതിയിൽ മുഴുകാൻ കഴിയും. ഭൗതികവസ്തുക്കളെ സമാശ്രയിക്കുമ്പോഴുണ്ടാകുന്ന സുഖംപോലും മനസ്സ് ഏകാഗ്രപ്പെട്ട് ഉപശമിക്കുമ്പോഴുണ്ടാകുന്ന സുഖമാണ്. നല്ലൊരു പാട്ടുകേൾക്കുന്നുവെന്നു കരുതുക. സംഗീതം മനസ്സിനെ ലോകസങ്കൽപങ്ങളിൽനിന്നും ഉപശമിപ്പിച്ച് ഏകാഗ്രപ്പെടുത്തി. മനസ്സിന് ഉപശമിക്കാനുള്ള ഒരു കൃത്രിമോപായം മാത്രമാണ് സംഗീതം. ഉപശമിച്ച മനസ്സിൽ സത്താജ്ഞാനാനന്ദങ്ങൾ ഒരുമിച്ചുചേർന്നനുഭവപ്പെടുന്നു. ഇതു നിയമം. ശ്രീ ഗുരുദേവനെപ്പോലുള്ള യതീശ്വരന്മാർക്ക് വൈരാഗ്യം, ക്ഷമ തുടങ്ങിയ മനോവൃത്തികളെയാശ്രയിച്ച് കൃത്രിമോപായങ്ങൾ കൂടാതെതന്നെ മനസ്സിനെ എപ്പോഴും ശാന്തതലത്തിൽ നിറുത്താൻ കഴിയും. അങ്ങനെ സത്താജ്ഞാനാനന്ദങ്ങളുടെ ഏകീഭവിച്ച അനുഭൂതി എപ്പോഴും അവർക്കുണ്ടായിരിക്കുകയും ചെയ്യും. ഇത്രയും വിവരണംകൊണ്ട് അറിവിന്റെ വിവിധ മണ്ഡലങ്ങളിൽ പ്രകൃതിതന്നെ സത്താജ്ഞാനാനന്ദങ്ങളെ വേർതിരിച്ചും ഒരുമിച്ചു ചേർത്തും അനുഭവിപ്പിക്കുന്നുവെന്നു വ്യക്തമായല്ലോ. ഈ അനുഭവങ്ങളെല്ലാം ഹൃദയത്തിനാണുണ്ടാകുന്നതെന്നും സ്പഷ്ടം. ഈ അനുഭവരഹസ്യമാണു 'സത്തായി നിന്നുപരി ചിത്തായി രണ്ടുമൊരു മുത്തായി മൂന്നുമറിയും ഹൃത്തായി നിന്നു' എന്ന വരിയിൽ പ്രസ്താവിക്കുന്നത്.

ഹൃദയത്തിന്റെ സച്ചിദാനന്ദാനുഭൂതി രഹസ്യമാണ് ഗുരുദേവൻ ഉക്തിവൈചിത്ര്യത്തോടുകൂടി ശിവശതകത്തിൽ ഇങ്ങനെ പ്രതിപാദിക്കുന്നത്.

*മലയതിലുണ്ടു മരുന്നു മൂന്നു പാമ്പും*
*പുലിയുമതിന്നിരുപാടുമുണ്ടു കാവൽ*
*പുലയനെടുത്തു ഭുജിച്ചു പാതിയിന്നും*
*വിലസതി നീയുമെടുത്തുകൊൾക നെഞ്ചേ* *ശിവ.ശ. 24*

ഇവിടെ സങ്കൽപസങ്കുലമായ ചിത്തംതന്നെയാണു മല. അവിടെ മൂന്നു മരുന്നുകളുണ്ട്. അവയാണ് സച്ചിദാനന്ദങ്ങൾ.പക്ഷേ അവയെ ഇഷ്ടംപോലെ ആരും വന്നനുഭവിക്കാതിരിക്കാനായി പാമ്പും പുലിയും കാവൽ നിൽക്കുന്നു. രാഗവും ദ്വേഷവുമാണ് പാമ്പും പുലിയും. രാഗദ്വേഷസങ്കുലങ്ങളായ ചിത്തവൃത്തികളിൽ സച്ചിദാനന്ദങ്ങൾ പൂർണമായും അനുഭവപ്പെടുന്നില്ലെന്നു

77-2003 38

നാം കണ്ടുവല്ലോ. ഈ ശ്ലോകത്തിലെ പുലയൻ ബാഹ്യവസ്തുക്കളുടെ പിന്നാലെ തെണ്ടിത്തിരിയുന്ന 'അഹന്ത'തന്നെയാണ്. സച്ചിദാനന്ദസ്വരൂപനായ ബ്രഹ്മചേതനന്റെ പകുതിയായിട്ടാണ് ശക്തിയെ കണക്കാക്കുന്നത്. അർധനാരീശ്വരനായി ശിവനെ കൽപിക്കുന്നതുതന്നെ അതുകൊണ്ടാണ്. ശക്തിയുടെ പ്രകടഭാവമാണ് പ്രപഞ്ചം.അപ്പോൾ പ്രപഞ്ചത്തിൽ കിട്ടാവുന്നിടത്തോളം സച്ചിദാനന്ദങ്ങളെ 'അഹന്ത' സുഖദുഃഖരൂപേണ അനുഭവിക്കുന്നതിനെയാണ് 'പുലയനെടുത്തു ഭുജിച്ചു പാതി' യെന്നു പറഞ്ഞിരിക്കുന്നത്. എന്നാൽ അഖണ്ഡസച്ചിദാനന്ദസ്വരൂപനായ ശക്തൻ ഇനിയും അവശേഷിക്കുന്നു. ഇക്കാര്യമാണ് 'ഇന്നും വിലസതി-ഇനിയും അതാ വിളങ്ങി നിൽക്കുന്നു എന്നു പറയുന്നത്. ഹൃദയമേ നീയും അന്വേഷിച്ചുകണ്ട് അനുഭവിച്ചുകൊള്ളൂ.

പഞ്ചഭൂതങ്ങളുടെ സൂക്ഷ്മസ്ഥൂലഭാവങ്ങളാണ് അന്തഃകരണമായ ഹൃത്തിനേയും ജ്ഞാനകർമ്മേന്ദ്രിയങ്ങളേയും ഉണ്ടാക്കുന്നത്. ശങ്കരാചാര്യസ്വാമികൾ 'സർവവേദാന്ത സാരാർത്ഥ സംഗ്രഹ'മെന്ന കൃതിയിൽ ഇക്കാര്യം വിവരിച്ചിട്ടുണ്ട്. പഞ്ചഭൂതങ്ങളുടെ സത്വാംശങ്ങൾ പരസ്പരം ഇടകലർന്നാണ് അന്തഃകരണമുണ്ടാകുന്നത്. പഞ്ചഭൂതങ്ങളുടെ സത്വാംശങ്ങളിൽനിന്നും പ്രത്യേകം പ്രത്യേകം ജ്ഞാനേന്ദ്രിയങ്ങളുണ്ടായി ആകാശത്തിന്റെ സത്വാംശത്തിൽനിന്നും ശ്രോത്രം, വായുവിൽനിന്നു ത്വക്ക്, തേജസ്സിൽനിന്നും കണ്ണ്, അതുപോലെ ജലത്തിൽനിന്നു രസനയും പൃഥ്വിയിൽനിന്നു നാസികയുമുണ്ടായി. പഞ്ചഭൂതങ്ങളിലെ രജസ്സിന്റെ അംശങ്ങളിൽ നിന്ന് വാക്പാണിപാദപായൂപസ്ഥങ്ങളെന്ന കർമ്മേന്ദ്രിയങ്ങളും ഉണ്ടായി. ഇങ്ങനെ അന്തഃകരണത്തിനും ജ്ഞാനകർമ്മേന്ദ്രിയങ്ങൾക്കും വിത്തായിട്ടുള്ളതു പഞ്ചഭൂതങ്ങൾ തന്നെ. ഇക്കാര്യമാണ് ഗുരുദേവൻ 'അതിനുവിത്തായി വിണ്ണോടുമരുത്തായി ദൃഷ്ടി മുതലായ്' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ അവയുടെ കൂടിക്കലർപ്പു കൊണ്ടുണ്ടായിട്ടുള്ള വിവിധ ദൃശ്യങ്ങൾ, ആണല്ലോ പ്രപഞ്ചം. ഇവയെല്ലാം ഉണ്ടായി മറയുന്ന ജഡരൂപങ്ങളുമാണ്. ജഡരൂപങ്ങൾക്ക് സ്വയം നിലനിൽപോ അനുഭവമോ ഇല്ല. ഒരു ചേതനൻ ഉണ്ടന്നറിഞ്ഞനുഭവിക്കുന്നതു കൊണ്ടാണ് ഇവയെല്ലാം ഉള്ളതായി കരുതപ്പെടുന്നത്. അതുകൊണ്ടുതന്നെ ജഡദൃശ്യങ്ങളെല്ലാം കൊത്തും, ചേതനൻ സത്തുമാണെന്നു സിദ്ധമാകുന്നല്ലോ. സത്തായ ചേതനന് ഭക്ഷിക്കുവാനുള്ള അന്ന (ചോറ്) മാണ് പ്രപഞ്ചം മുഴുവൻ. ഭോക്താവായ ചേതനന്റെ സ്വരൂപമാണ് 'ഞാൻ, ഞാൻ' എന്നിങ്ങനെ സകല ജീവജാലങ്ങളിലും പ്രകടമായിക്കൊണ്ടിരിക്കുന്നത്. ഈ 'ഞാൻ' ഇല്ലന്നുവന്നാൽ മനസ്സ് മുതലുള്ള യാതൊരു ദൃശ്യവും അറിയപ്പെടുകയില്ല; അനുഭവപ്പെടുകയുമില്ലെന്ന് തീർച്ചയാണല്ലോ. ഞാനുള്ളതുകൊണ്ട് എല്ലാമുണ്ട്. ഞാനില്ലെങ്കിൽ എല്ലാം തീർന്നു. ജഡദൃശ്യങ്ങളുമായി ബന്ധപ്പെട്ട് പ്രപഞ്ചത്തെ അനുഭവിക്കുന്ന അഹന്ത പ്രകൃതിയുടെ സൃഷ്ടിയാണെന്നു നാം ആറാം പദ്യത്തിന്റെ വ്യാഖ്യാനത്തിൽ വ്യക്തമാക്കിയിട്ടുമുണ്ട്. ഇത്രയും കാര്യങ്ങളാണ് 'കൊത്തായിടും വിഷയവിസ്താരമന്നമതിനത്താവുമായി വിലസും' എന്ന ഭാഗത്തു ഗുരുദേവൻ സംഗ്രഹിച്ചിരിക്കുന്നത്.

ഇങ്ങനെ സൂക്ഷ്മസ്ഥൂലഘടകങ്ങളോടുകൂടിയ പ്രപഞ്ചത്തെ മുഴുവൻ പ്രതിഭാസിപ്പിച്ചുകൊണ്ടിരിക്കുന്ന ശക്തിയെ നേരിട്ടു കാണാൻ പററുമോ? ശക്തിയെ ഒരിടത്തും നേരിട്ടു കാണാൻ പററുന്നതല്ല. ശക്തനെ കാണാം. ശക്തി കാര്യത്തേയും കാണാം. ശക്തിയെ മാത്രം കാണാൻ പററില്ല. അഗ്നിക്കു ദഹിപ്പിക്കാനുള്ള ശക്തിയുണ്ട്. അഗ്നിയെന്ന ശക്തനെ കാണാം. ദഹനമെന്ന ശക്തികാര്യവും സംഭവിക്കുന്നതായി കാണാം. ഇത്രയുംകൊണ്ട് അഗ്നിക്കാശക്തിയുണ്ടെന്നൂഹിക്കുകയേ പററൂ. ഒരാൾ അൻപതു കിലോഭാരം പൊക്കാൻ കരുത്തനാണ്. അയാൾ ഭാരംപൊക്കി നിൽക്കുമ്പോൾ അയാൾക്കിതിനുള്ള ശക്തിയുണ്ടെന്നൂഹിക്കാം. ഭാരമുപേക്ഷിച്ചാൽ ശക്തനെ കാണാൻ കഴിയും. ശക്തിയെ അപ്പോഴും കാണാൻ കഴിയില്ല. ഒരൈന്ദ്രജാലികനെ കണ്ടാലും അയാളുടെ ശക്തിയെ കാണുന്നില്ല. ഇന്ദ്രജാലം പ്രകടിപ്പിക്കുമ്പോൾ ശക്തികാര്യങ്ങളായ ഇന്ദ്രജാലപദാർഥങ്ങളെ കാണാം. അപ്പോഴും ശക്തിയെ കാണുക വയ്യ. പ്രപഞ്ചത്തെ മുഴുവൻ പ്രതിഭാസിപ്പിക്കുന്ന ബ്രഹ്മശക്തിയായ മായയുടേയും കഥയിതുതന്നെ. പ്രപഞ്ചത്തിന്റെ ആദികാരണ സത്തയ്ക്ക് അനന്തമായ ഈ പ്രപഞ്ചപ്രതിഭാസത്തെ ഉളവാക്കിക്കാണിക്കാനുള്ള ശക്തിയുണ്ടെന്നു പ്രപഞ്ചം കാണുന്ന ആർക്കും ഊഹിക്കാൻ കഴിയും.ഇനി പ്രപഞ്ചപ്രതിഭാസങ്ങളിൽനിന്നും ബുദ്ധിയെ പിന്തിരിപ്പിച്ച് അന്തർമ്മുഖമാക്കി ബ്രഹ്മസത്തയിലെത്തിച്ചുവെന്ന് കരുതുക. ഇപ്പോൾ ശക്തികാര്യമായ പ്രപഞ്ചം കാണുന്നില്ല. ശക്തനെ കാണുന്നുമുണ്ട്. പക്ഷേ അപ്പോഴും ശക്തിയെ വേർതിരിച്ചു കാണാൻ പററുകയില്ല. പൂർണ്ണ സാക്ഷാത്കാരത്തിൽ ശക്തനും ശക്തിയും ഒന്നായിത്തീരുന്നു. അപ്പോൾ ശക്തിയെക്കുറിച്ച് പ്രത്യേകം ചിന്തിക്കേണ്ട കാര്യവുമില്ല. ഒരു ലൗകികന് മായയെ കാര്യങ്ങളിൽകൂടി ഊഹിക്കാം. യോഗി സത്യസ്വരൂപത്തോടടുക്കുന്തോറും മായ കാര്യരൂപങ്ങളെവിട്ട് ക്രമേണ മറഞ്ഞുകളയുന്നതായിട്ടാണ് ബോധ്യപ്പെടുന്നത്. പൂർണസാക്ഷാത്കാരത്തിൽ ശക്തൻ മാത്രം ശേഷിക്കുകയും ചെയ്യും. ഇങ്ങനെ പൂർണ സത്യത്തെ അനുഭവിക്കുന്ന സിദ്ധന്മാർക്കുപോലും ബ്രഹ്മശക്തിയായ മായയയെ നേരിട്ടു കാണാൻ ഇടകിട്ടുന്നില്ലെന്നുള്ളതാണ് വാസ്തവം. ഉജ്ജ്വലമായ ഈ അനുഭവരഹസ്യമാണ് 'സിദ്ധാനുഭൂതിയിലുമെത്താതെയാമതി മഹത്തായിടും ജനനി നീ' എന്ന പ്രസ്താവനയിൽ സ്വാമിജി ഉൾക്കൊള്ളിച്ചിരിക്കുന്നത്.

എട്ടുപദ്യങ്ങളിൽ പ്രപഞ്ചസ്വരൂപവും സത്യസ്വരൂപവും സാധനാനുഷ്ഠാനവും അനുഭൂതി ദശകളും സമർത്ഥമായി സംഗ്രഹിച്ചശേഷം ഒൻപതാം പദ്യത്തിൽ ഇതുവരെ പ്രതിപാദിച്ച കാര്യങ്ങളെ സംഗ്രഹിച്ചുപസംഹരിക്കുകയാണ് ഗുരുദേവൻ:–

9 ഭൂവാദിഭൂതമതിനാവാസമില്ല വെറു–
മാഭാസമാമിതറിവി–
ന്നാഭാവിശേഷമിതിനാവാസമിങ്ങുലകി–
ലാപാദിതം ഭവതിയാൽ

നാവാദിതൻ വിഷയിതാവാസമററഭവ-
ദാവാസമാകെവിലസും
ദ്യോവാണതിന്റെ മഹിമാവാരറിഞ്ഞു ജന-
നീ! വാഴ്ത്തുവാനുമരുതേ.

ഭൂവാദിഭൂതമതിനാവാസമില്ല - ഭൂമി മുതലായ ഭൂതവർഗങ്ങളൊന്നും വാസ്തവത്തിൽ നിലനിൽക്കുന്നില്ല; വെറും ആഭാസമാം - ഉണ്ടെന്നുള്ള വെറും തോന്നൽ മാത്രം; ഇതറിവിന്നാഭാവിശേഷം - ഇക്കാണുന്നതെല്ലാം അറിവിന്റെ പ്രകാശം മാത്രം; ഇതിനാവാസമിങ്ങുലകിലാപാദിതം ഭവതിയാൽ - അറിവ് ഇങ്ങനെ പലതായി പ്രകാശിക്കാൻ ലോകത്തിൽ ഇടയാക്കിയവൾ ജനനിതന്നെയാണ്; ആപാദിതം - ഇടയാക്കി; നാവാദിതൻ വിഷയിതാവാസ മററ - നാക്കുതുടങ്ങിയ ഇന്ദ്രിയങ്ങൾക്ക് ഒരിക്കലും വിഷയമാകാത്ത; പഞ്ചേ ന്ദ്രിയങ്ങൾക്കനുഭവിച്ചറിയാനോ വാക്കിനു വർണ്ണിക്കാനോ കഴിയാത്ത;വിഷ യിതാവാസമററ-വിഷയമായിത്തീരാത്ത; ഭവദാവാസം - അമ്മയുടെ ഇരിപ്പിടം; ആകെ വിലസും ദ്യോവാണ് - എങ്ങും സ്വയം പ്രകാശിച്ചുനിൽക്കുന്ന ചിദാ കാശമാണ്; അതിന്റെ മഹിമാവാരറിഞ്ഞുജനനീ - അതിന്റെ മഹത്വം അമ്മേ, ആരറിഞ്ഞിട്ടുണ്ട്; വാഴ്ത്തുവാനുമരുതേ - വർണ്ണിക്കാനും സാദ്ധ്യമല്ല.

ഭൂമി മുതലായ ഭൂതവർഗമൊന്നും യഥാർത്ഥത്തിൽ നിലനിൽക്കുന്നില്ല. അവ ഉണ്ടെന്നുള്ളത് വെറും തോന്നൽ മാത്രമേയുള്ളൂ. ഇതെല്ലാം അറിവി ന്റെ വിവിധ പ്രകാശങ്ങൾ മാത്രം. അറിവിനെ ഇങ്ങനെ ഈ ലോകത്ത് പല താക്കിക്കാണിക്കുന്നതോ അമ്മയായ മായതന്നെ. അമ്മയെ പഞ്ചേന്ദ്രിയങ്ങൾ ക്ക് അനുഭവിക്കാനോ വാക്കുകൊണ്ട് വർണ്ണിക്കാനോ സാദ്ധ്യവുമല്ല. അങ്ങ നെയുള്ള അമ്മയുടെ ഇരിപ്പിടമോ സർവ്വത്രസ്വയം പ്രകാശിച്ചുനിൽക്കുന്ന ചി ദാകാശസ്വരൂപമായ ബ്രഹ്മസത്ത. അതിന്റെ മഹിമ ആരാണറിഞ്ഞിട്ടുള്ളത്. അമ്മേ, അതവർണനീയംതന്നെയാണ്.

ഭൂമി മുതലായ യാതൊരു ബാഹ്യദൃശ്യവും വാസ്തവത്തിൽ ഉള്ളവ യല്ല. പിന്നെ അവ കാണപ്പെടുന്നതോ? തൽക്കാലത്തേയ്ക്കുണ്ടെന്ന് തോ ന്നുന്നുവെന്നുള്ളതു വാസ്തവം. പൂർണ്ണസത്യം അറിഞ്ഞുകഴിയുമ്പോൾ ഇവ യ്ക്കൊന്നും പ്രത്യേകമായ നിലനിൽപ്പൊന്നും ഇല്ലെന്നു ബോധ്യമാകും. വസ്തുക്കൾ പുറമേയുണ്ടായിട്ടല്ലേ അവയെ കാണാനിടവരുന്നത് എന്നാണു ചിലരുടെ ചോദ്യം. പക്ഷേ കണ്ടാലും ഇവയെക്കുറിച്ചുള്ള നമ്മുടെ അറിവ് വളരെ പരിമിതമാണെന്നുള്ളത് നിശ്ചയമല്ലേ? ഇവ എവിടെ നിന്നുണ്ടായി. എന്തിനു നിലനിൽക്കുന്നു? എങ്ങോട്ടുപോയി മറയുന്നു? ഈ ചോദ്യങ്ങൾ ക്ക് സാധാരണഗതിയിൽ ആർക്കും ഉത്തരമില്ല. ഒരുകാര്യം സമ്മതിക്കണം. ഈ കാഴ്ചകൾ സത്യമെന്തെന്നറിയാൻ നമ്മെ പ്രേരിപ്പിക്കുന്നു. സത്യമെന്തെ ന്നറിയുന്നതോടെ പുറമേ കാണുന്ന കാഴ്ചകൾക്കൊന്നും പ്രത്യേകമായ യാ തൊരു നിലനിൽപ്പും ഇല്ലെന്നു ബോധ്യമാകുന്നു. അപ്പോൾ ഒരു സത്യദർശി യുടെ അനുഭവമാണു ഇക്കാണുന്നതൊക്കെ താൽക്കാലികമായ വെറും സങ്കൽപ ചിത്രങ്ങളാണെന്നുള്ളത്. ഇക്കാര്യം ഗൗഡപാദാചാര്യർ മാണ്ഡൂക്യ കാരികയിൽ ഇങ്ങനെ വ്യക്തമാക്കുന്നു.

*പ്രജ്ഞപ്തേഃ സനിമിത്തത്വം ഇഷ്യതേ യുക്തിദർശനാത്*
*നിമിത്തസ്യാനിമിത്തത്വം ഇഷ്യതേ ഭൂതദർശനാത്* *മാണ്ഡൂ.കാ. 4–25*

പുറമേ വസ്തുക്കൾ ഉള്ളതുകൊണ്ടാണ് അവയെ അറിയാനിടവരുന്നതെന്നുള്ള നിഗമനം യുക്തിയ്ക്കു നിരക്കുന്നതുതന്നെ. എന്നാൽ സത്യത്തെ കണ്ടുകഴിയുമ്പോൾ അറിവിന്റെ ഈ നിമിത്തങ്ങളൊന്നും ഉള്ളവയല്ലെന്നു ബോധ്യപ്പെടും. പുറമേയുള്ള കാഴ്ചകൾ അറിവിനെയുണ്ടാക്കുകയല്ല നേരേമറിച്ച് അറിവ് തൽക്കാലത്തേക്ക് ഈ കാഴ്ചകളെയുണ്ടാക്കുകയാണ് ചെയ്യുന്നത്. ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ ഇതിങ്ങനെ വെളിപ്പെടുത്തുന്നു:–

*അറിവു നിജസ്ഥിതിയിങ്ങറിഞ്ഞിടാനായ്*
*ധരമുതലായ വിഭൂതിയായി താനേ,*
*അറിയുമവസ്ഥയിലേറിമാറിവട്ടം–*
*തിരിയുമലാതസമം തിരിഞ്ഞിടുന്നു* *ആത്മോ.ശ. 33*

ഒരു ജിജ്ഞാസുവിനെ പ്രേരിപ്പിച്ച് തന്റെ പൂർണ രൂപം വെളിപ്പെടുത്തിക്കൊടുക്കാനായി അറിവ് (ബ്രഹ്മസത്ത)തന്നെയാണ് ഭൂമി മുതലായ ദൃശ്യങ്ങളെ ഉള്ളതാക്കിക്കാണിക്കുന്നത്. ഇവിടെ ചുഴലുന്ന ഒരു തീക്കൊള്ളിയിൽ നിന്നും നീണ്ടതും വളഞ്ഞതുമായ രേഖകളുണ്ടാകുന്നതുപോലെയാണ് അറിവിൽനിന്നും ബാഹ്യദൃശ്യങ്ങളുണ്ടാകുന്നത്. തീക്കൊള്ളിയെ അറിഞ്ഞുകഴിഞ്ഞാൽ അതിൽനിന്നു വേർപെട്ട് നീണ്ടുവളഞ്ഞു രേഖകളൊന്നും ഉണ്ടാകുന്നില്ലെന്നു ബോദ്ധ്യമാവും. അതുപോലെ അറിവിനെ പൂർണ്ണമായി അറിഞ്ഞുകഴിയുമ്പോൾ അതിൽനിന്നും വേർപെട്ട് ഒരു ദൃശ്യവും ഉണ്ടായിട്ടില്ലെന്നറിയാറാകും. നേരത്തേ കണ്ടിരുന്നവ അറിവിലുണ്ടായ വെറും തോന്നലുകൾ. ഒരു സത്യനിഷ്ഠന്റെ ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ 'ഭൂവാദിഭൂതമതിനാവാസമില്ല വെറുമാഭാസമാമിതറിവിന്നാഭാവിശേഷം' എന്നു പ്രസ്താവിച്ചിരിക്കുന്നത്.

എന്നാൽപിന്നെ അറിവിൽ ഈ ആഭാവിശേഷങ്ങൾ ഉണ്ടാക്കിക്കാട്ടുന്നതാരാണ്. അറിവിലാണെല്ലാം കാണപ്പെടുന്നതെങ്കിൽ അറിവിന്റെ ശക്തിതന്നെയാണ് എല്ലാ കാഴ്ചകളെയും ഉള്ളതാക്കിക്കാണിക്കുന്നതെന്നും തീർച്ചയല്ലേ. ഈ ശക്തിയ്ക്കാണ് വേദാന്തികൾ മായ എന്നു പേരിട്ടിരിക്കുന്നത്. ശക്തി അറിവിന്റെ പൂർണരൂപത്തെ മറയ്ക്കുകയും അപൂർണങ്ങളായ ദൃശ്യങ്ങളെ ഉളവാക്കുകയും ചെയ്യുന്നു. ശ്രീ ശങ്കരഭഗവദ്പാദർ *മായാപഞ്ചക*ത്തിൽ പറയുന്നതു നോക്കുക:–

*സുഖചിദഖണ്ഡവിബോധമദ്വിതീയം*
*വിയദനിലാദിവിനിർമ്മിതേ നിയോജ്യ*
*ഭ്രമയതി ഭവസാഗരേ നിതാന്തം*
*ത്വഘടിതഘടനാപടീയസീമായാ.* *മയാ.പ. 3*

സച്ചിദാനന്ദ സ്വരൂപമായ സത്യത്തെ ഈ മായ ആകാശം, വായു തുട ങ്ങിയ ദൃശ്യങ്ങളുടെ നിർമിതിയിൽ നിയോഗിക്കുന്നു. അങ്ങനെ സംസാരസ മുദ്രത്തിൽ മുക്കുന്നു. ഇല്ലാത്തതെന്തും ഉണ്ടാക്കിക്കാണിക്കാൻ കഴിവുള്ളവ ളാണ് മായ. ഈ രഹസ്യമത്രേ 'ഇതിനാവാസമിങ്ങുലകിലാപാദിതം ഭവതി യാൽ'എന്ന ഭാഗത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

ഈ മായയുടെ സ്വരൂപമെന്തെന്ന് പറഞ്ഞറിയിക്കാൻ സാധ്യമല്ല. ശക്തി യെ നേരിട്ടു കാണാൻ ആർക്കും കഴികയില്ലന്നു നാം മുൻപു പ്രതിപാദിച്ചുവ ല്ലോ. ശക്തി പല തരത്തിൽ കാര്യരൂപങ്ങളിൽ കാണപ്പെടുന്നുവെന്നല്ലാതെ അതിന്റെ പൂർണ്ണ രൂപമെന്തെന്നാർക്കും നിശ്ചയിക്കുക വയ്യ.ആകാശത്തിന്റെ ശൂന്യശക്തിയും, വായുവിന്റെ ചലന ശക്തിയും, അഗ്നിയുടെ ദാഹകശക്തിയും എല്ലാം ബ്രഹ്മശക്തിയുടെ രൂപാന്തരങ്ങൾതന്നെ. ഇങ്ങനെ എത്ര ശക്തികൾ ഉണ്ട്? അവയുടെ പ്രവർത്തനവിധങ്ങളെന്തെല്ലാം. ഇതൊന്നും പുറമേനിന്നു നോക്കുന്ന ആർക്കും നിശ്ചയിക്കവയ്യ. എന്തുതരം ലോകമോ എന്തുതരം ജീവിതമോ എപ്പോൾ എവിടെ വേണമെങ്കിലും ഉണ്ടാക്കിക്കാണിക്കാൻ ശക്തി ക്കൊരു പ്രയാസവുമില്ല. പരലോകങ്ങളുണ്ടോ, തത്ത്വസംഖ്യ ക്ലിപ്തമായി എത്രയാണ് എന്നൊക്കെ വാദിച്ചുനടക്കുന്നവർ ശക്തിയുടെ ഈ അപരിമേ യസാമർഥ്യം ചിന്തിച്ചറിയേണ്ടതാണ്. ശക്തി അനിർവചനീയയാണ്. ഇതു തന്നെയാണ് ഗുരുദേവൻ 'നാവാദിതൻ വിഷയിതാവാസമററ' എന്നു പ്രസ്താ വിച്ചിരിക്കുന്നത്. ഈ വിശേഷണം ശക്തിക്കോ ശക്തിയുടെ ആവാസമായ ബ്രഹ്മസത്തയ്ക്കോ ചേർത്തുപറയാവുന്നതാണ്. ശക്തിയും ശക്തനും ഒരു പോലെ അനിർവചനീയംതന്നെ.

ശക്തന്റെ അനിർവചനീയത കുറേക്കൂടി സ്പഷ്ടമാക്കുന്നതാണ് അടു ത്തവരി. ശക്തി എപ്പോഴും ഒരു ശക്തനിൽനിന്നല്ലാതെ ആവിർഭവിക്കുക വയ്യ ല്ലോ. പ്രപഞ്ചത്തെ നിർമിക്കുകയും അഴിക്കുകയും ചെയ്യുന്ന ഒരു ശക്തിയു ണ്ടെന്നു വെളിവാകുന്നതുകൊണ്ടുതന്നെ ആ ശക്തിയുടെ ഉറവിടമായ ഒരു ശക്തനും ഉണ്ടായേ പററൂ എന്ന് തീർച്ചയാണല്ലോ. പ്രപഞ്ചത്തെ മുഴുവൻ നിർമിക്കുന്ന ശക്തിയുടെ ഉറവിടമാണ് ബ്രഹ്മസത്ത. ഗുരുദേവന്റെ വാക്കിൽ പറഞ്ഞാൽ 'മേലായമൂലമതി' അല്ലെങ്കിൽ 'ഒന്നായമാമതി' പൂർണ സാക്ഷാ ത്കാരം നേടി അതായി തീരുന്നതുവരെ ആർക്കും ആ സത്യത്തെ മുഴുവൻ അറിയാൻ കഴിയുകയില്ല. ഇത്രയുംകൊണ്ട് ബ്രഹ്മസത്തയെ അതിനു മുമ്പ് സാക്ഷാത്കരിച്ചനുഭവിക്കാൻ പററുകയില്ലന്നു ധരിച്ചുകൂടാ.

ബുദ്ധികൊണ്ട് ആ സത്യത്തെ അറിയാം. അനുഭവിക്കുകയും ചെയ്യാം. വൈരാഗ്യവും ശമദമാദികളും ഒട്ടൊന്നു നേടിക്കഴിഞ്ഞാൽതന്നെ ബുദ്ധിയ്ക്ക് പ്രസാദരൂപത്തിൽ ആ സത്യം അൽപാൽപം അനുഭവത്തിനു വിഷയമായി ത്തീരുന്നു. ഈ അനുഭവം ദൈനംദിനം വളർന്നുകൊണ്ടുമിരിക്കും. എങ്കിലും സങ്കൽപം അൽപമെങ്കിലും അവശേഷിക്കുന്നിടത്തോളം ആ സത്യം പൂർണ മായി അനാവൃതമാകുന്നതല്ല. അതുകൊണ്ടാണ് ഉപനിഷത്ത് വാക്കും മന സ്സും ആ സത്യത്തിലെത്തിച്ചേരാതെ മടങ്ങുന്നുവെന്ന് പ്രഖ്യാപിച്ചിരിക്കുന്ന

ത്. സർവ്വത്ര പരിപൂർണമായി സദാ പ്രകാശിച്ചുനിൽക്കുന്നതാണ് ആ സത്ത. ശ്രീ ശങ്കരഭഗവത് പാദർ 'നിത്യബുദ്ധശുദ്ധമുക്തസ്വഭാവം' എന്നാണ് ഈ സത്യത്തെ ആവർത്തിച്ച് വിശേഷിപ്പിക്കുന്നത്. ഇക്കാര്യങ്ങൾമനസ്സിൽ കണ്ടുകൊണ്ടാണ് 'ഭവദാവാസമാകെ വിലസും ദ്യോവാണ്'എന്നു പറഞ്ഞിരിക്കുന്നത്. സങ്കൽപങ്ങൾ അവശേഷിക്കുന്നിടത്തോളം ആ സത്തയെ പൂർണമായി അറിയാൻ പററുകയില്ല എന്ന കാര്യമാണ് 'അതിന്റെ മഹിമാവാരറിഞ്ഞു ജനനീ വാഴ്ത്തുവാനുമരുതേ' എന്ന വാക്യത്തിൽ പ്രകടമാക്കിയിരിക്കുന്നത്. നിർവികൽപസമാധിയിലെ ബ്രഹ്മാനുഭൂതിയെ ശങ്കരാചാര്യസ്വാമികൾ വിവേകചൂഡാമണിയിൽ വിവരിക്കുന്നത് നോക്കുക:-

*വാചാവക്തുമശക്യമേവമനസാ മന്തും നവാശക്യതേ*
*സ്വാനന്ദാമൃതപൂരപൂരിതപരബ്രഹ്മാംബുധേർവൈഭവം*
*അംഭോരാശി വിശീർണവാർഷികശിലാ ഭാവം ഭജന്മേമനോ*
*യസ്യാംശാംശലവേ വിലീനമധുനാനന്ദാത്മനാനിർവൃതം.* *വിവേ.ചൂ.482*

വാക്കുകൊണ്ട്പറഞ്ഞറിയിക്കാൻവയ്യ. മനസ്സുകൊണ്ടു ചിന്തിച്ചറിയാനും കഴിയുന്നില്ല, സ്വസ്വരൂപമായി മാറിയ ആനന്ദാമൃതം നിറഞ്ഞുകവിയുന്ന പരബ്രഹ്മസമുദ്രത്തിന്റെ മാഹാത്മ്യം എന്തു പറയാനാണ്? എന്റെ മനസ്സ് സമുദ്രത്തിൽ ചിതറിവീണ ആലിപ്പഴത്തിന്റെ സ്ഥിതിയിലാണ്. ആ സമുദ്രത്തിൽ അലിഞ്ഞുചേർന്ന് അത് അതിന്റെ അഭേദ്യാംശമായി ആനന്ദനിർവൃതിയിൽ മുഴുകുന്നു. ഇക്കാര്യം കുറേക്കൂടി വ്യക്തമായി ധരിക്കാൻഗുരുദേവന്റെ *'അനുഭൂതിദശകം'* വായിക്കുക.

*ജനനീനവരത്നമഞ്ജരി* പ്രധാനപ്പെട്ട വേദാന്തസിദ്ധാന്തങ്ങളെയെല്ലാം ഉള്ളടക്കം ചെയ്തിട്ടുള്ള ഒരുജ്ജ്വലനിധിയാണ്. ഓരോവരിയിലും അനുഭൂതിയുടെ ആസ്വാദ്യത നിറഞ്ഞുതുളുമ്പുന്നു. കവിതാകാമിനി ഓരോ വാക്കിലും നൃത്തം ചെയ്തു നിൽക്കുന്നു. കവിയും തത്വചിന്തകനും ഗുരുവും ഇവിടെ ഒരുമിക്കുന്നു. സർവോപരി പ്രപഞ്ചസത്യം നിരന്തരം അനുഭവിച്ചറിയുന്ന ഒരു ബ്രഹ്മജ്ഞനും. ആ അപാരകരുണാനിധിയായ ഗുരുവിന്റെ പാദങ്ങളിൽആയിരമായിരം പ്രണാമം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## 4

# ഭദ്രകാള്യഷ്ടകം

ഇത് കൃത്യമായി എവിടെവച്ച് എപ്പോൾ രചിച്ചു എന്നറിയാൻ വ്യക്തമായ തെളിവുകളില്ല. 1889–ലാണ് മണ്ണന്തല ദേവീപ്രതിഷ്ഠ നടത്തിയത്. അതുകഴിഞ്ഞ് ഇരുപത്തിമൂന്നുകൊല്ലത്തിനുശേഷം 1912–ലാണ് ഗുരുദേവൻ ശിവഗിരിയിൽ ശാരദാപ്രതിഷ്ഠ നടത്തിയത്. ഇതിനിടയ്ക്കും അടുപ്പിച്ചുമുള്ള കാലഘട്ടങ്ങളിലായിരിക്കാം ദേവീസ്തോത്രങ്ങളെല്ലാം രചിച്ചത്.

ദേവീരൂപങ്ങളെല്ലാം ബ്രഹ്മശക്തിയായ മായയുടെ പ്രതീകങ്ങളാണ്. മായാനിർമിതമായ പ്രപഞ്ചം വിരുദ്ധങ്ങളായ രൂപഭാവങ്ങൾകൊണ്ട് നിറഞ്ഞ ഒരത്ഭുത പ്രതിഭാസമാണ്. അതുകൊണ്ടാണ് ദേവിയെ വിരുദ്ധരൂപഭാവങ്ങളിൽ ചിത്രീകരിക്കാനിടയായിട്ടുള്ളത്. ദേവിയുടെ അൽപം ഭയാനകമായ രൂപമാണ് ഭദ്രകാളീപ്രതീകം. എങ്കിലും ഭക്തർക്കു ഭദ്രം ചെയ്യുന്നവളാണ് ഭദ്രകാളി. അങ്ങനെയുള്ള ഭദ്രകാളിയെ എട്ടു സംസ്കൃത ശ്ലോകങ്ങൾകൊണ്ട് ഭാവനിർഭരമായി സ്തുതിച്ചിരിക്കുകയാണ് ഭദ്രകാള്യഷ്ടകത്തിൽ. ഒടുവിൽ ഒരു ശ്ലോകം ഫലശ്രുതിയായും ചേർത്തിട്ടുണ്ട്. വിരുദ്ധങ്ങളായ രൂപഭാവങ്ങളിൽ ഈശ്വരസാന്നിധ്യം കണ്ടെത്താൻ സഹായിക്കുന്ന വിദ്യാരൂപിണിയായ ദേവിയെയാണ് ദേവീസ്തവത്തിൽ സ്തുതിച്ചിരിക്കുന്നത്.

ശ്രീമച്ഛങ്കരപാണിപല്ലവകിര–
ല്ലോലംബമാലോല്ലസ–
ന്മാലാലോലകലാപകാളകബരീ–
ഭാരാവലീഭാസുരീം
കാരുണ്യാമൃതവാരിരാശിലഹരീ–
പീയൂഷവർഷാവലീം
ബാലാംബാം ലളിതാളകാമനുദിനം
ശ്രീഭദ്രകാളീം ഭജേ 1

ഹേലാദാരിതദാരികാസുരശിരഃ–
ശ്രീവീരപാണോന്മദ–
ശ്രേണീശോണിതശോണിമാധരപുടീം
വീടീരസാസ്വാദിനീം

പാടീരാദിസുഗന്ധിചൂചുകതടീം
ശാടീകുടീരസ്തനീം
ഘോടീവൃന്ദസമാനധാടിയുയുധീം
ശ്രീഭദ്രകാളീം ഭജേ. 2

ബാലാർക്കായുതകോടിഭാസുരകിരീ-
ടാമുക്തമുഗ്ധാളക-
ശ്രേണീനിന്ദിതവാസികാമരുസരോ
ജാകാഞ്ചലോരുശ്രിയം
വീണാവാദനകൗശലാശയശയ-
ശ്ര്യാനന്ദസന്ദായിനീ-
മംബാമംബുജലോചനാമനുദിനം
ശ്രീഭദ്രകാളീം ഭജേ. 3

മാതങ്ഗശ്രുതിഭൂഷിണീം മധുധരീ-
വാണീസുധാമോഷിണീം
ഭ്രൂവിക്ഷേപകടാക്ഷവീക്ഷണവിസർ-
ഗ്ഗക്ഷേമസംഹാരിണീം
മാതങ്ഗീം മഹിഷാസുരപ്രമഥിനീം
മാധുർയ്യധുർയ്യാകര-
ശ്രീകാരോത്തരപാണിപങ്കജപുടീം
ശ്രീഭദ്രകാളീം ഭജേ. 4

മാതങ്ഗാനനബാഹുലേയജനനീം
മാതങ്ഗസംഗാമിനീം
ചേതോഹാരിതനുച്ഛവിം ശഫരികാ-
ചക്ഷുഷ്മതീമംബികാം
ജൃംഭത്പ്രൗഢനിസുംഭസുംഭമഥിനീ-
മംഭോജഭൂപൂജിതാം
സമ്പത്സന്തതിദായിനീം ഹൃദി സദാ
ശ്രീഭദ്രകാളീം ഭജേ. 5

ആനന്ദൈകതരങ്ഗിണീമമലഹൃ
ന്നാളീകഹംസീമണീം
പീനോത്തുങ്ഗഘനസ്തനാം ഘനലസത്-
പാടീരപങ്കോജ്ജ്വലാം
ക്ഷൗമാവീതനിതംബബിംബരശനാ-
സ്യൂതക്വണത്കിങ്കിണീ-
മേണാംകാംബുജഭാസുരാസ്യനയനാം
ശ്രീഭദ്രകാളീം ഭജേ. 6

കാളാംഭോദകളായകോമളതനു-
ച്ഛായാശിതീഭൂതിമത്-
സംഖ്യാനാന്തരിതസ്തനാന്തരലസ-
ന്മാലാകിലന്മൗക്തികാം
നാഭീകൂപസരോജ നാളവിലസ-
ച്ഛാതോദരീശാപദീം
ദൂരീകുർവയി ദേവി, ഘോരദുരിതം
ശ്രീഭദ്രകാളീം ഭജേ. 7

ആത്മീയസ്തനകുംഭകുംകുമരജഃ-
പങ്കാരുണാംലംകൃത-
ശ്രീകണ്ഠൗരസഭൂരിഭൂതിമമരീ-
കോടീരഹീരായിതാം
വീണാപാണിസനന്ദനന്ദിതപദാ-
മേണീവിശാലേക്ഷണാം
വേണീഹ്രീണിതകാളമേഘപടലീം
ശ്രീഭദ്രകാളീം ഭജേ. 8

### ഫലശ്രുതി

ദേവീപാദപയോജപൂജനമിതി
ശ്രീഭദ്രകാള്യഷ്ടകം
രോഗൗഘാഘഘനാനിലായിതമിദം
പ്രാതഃപ്രഗേയഃ പഠൻ
ശ്രേയഃശ്രീശിവകീർത്തിസമ്പദമലം
സംപ്രാപ്യ സമ്പന്മയീം
ശ്രീദൈവീമനപായിനീം ഗതിമയൻ
സോഽയംസുഖീ വർത്തതേ.

## വ്യാഖ്യാനം

ശിവപ്രതിഷ്ഠകൾ പോലെ തന്നെ ഗുരുദേവൻ ദേവീ പ്രതിഷ്ഠകളും പലതു നടത്തിയിട്ടുണ്ട്. ദേവിയുടെ വിവിധ രൂപങ്ങളെ പ്രകീർത്തിച്ചുകൊണ്ട് ഭക്തിനിർഭരങ്ങളായ സ്തോത്രങ്ങളും പലതു രചിച്ചിട്ടുണ്ട്. ശിവൻ ബ്രഹ്മത്തിൻെറ പ്രതീകമാണെങ്കിൽ ബ്രഹ്മശക്തിയുടെ പ്രതീകമാണു ദേവി. ശക്തനും ശക്തിയും രണ്ടല്ലെന്നു നിശ്ചയമാണല്ലോ. ഒരേ വസ്തുവിൻെറ രണ്ടു ഭാവങ്ങൾ. ശക്തിയാണ് നിശ്ചലബ്രഹ്മത്തിൽ പ്രപഞ്ചനാമരൂപങ്ങളെ ഉണ്ടാക്കിക്കാണിക്കുന്നത്. പ്രപഞ്ചം ശക്തിയുടെ വകയാണെങ്കിൽ ശക്തിക്കു പല രൂപം കൈക്കൊള്ളാൻ കഴിയുമെന്നു തീർച്ചയാണല്ലോ. ശക്തനും

ശക്തിയും ഒന്നുതന്നെയായതുകൊണ്ട് ഭക്തൻമാർ ചിലപ്പോൾ പ്രപഞ്ചത്തെ ശക്തന്റെ വിവിധ രൂപങ്ങളായും ചിലപ്പോൾ ശക്തിയുടെ വിവിധ രൂപങ്ങളായും ചിത്രീകരിക്കാറുണ്ട്. എന്തായാലും ഈ രൂപവൈവിധ്യത്തിൽ ശാന്തവും ഭയാനകവും മൃദുവും കഠോരവും സുന്ദരവും വിരൂപവും ഒക്കെയുണ്ടാകുമെന്നു പ്രപഞ്ചം തന്നെ വെളിപ്പെടുത്തുന്നു. ഈ പ്രപഞ്ച ദർശനത്തെ ആസ്പദമാക്കിയാണു ബ്രഹ്മത്തിന്റെയും ശക്തിയുടെയും പ്രതീകങ്ങളെ വിരുദ്ധഭാവങ്ങളോടുകൂടി ഋഷിമാർ ചിത്രീകരിച്ചു കാണിച്ചിട്ടുള്ളത്. അങ്ങനെ മൃദുവും ഘോരവും സുന്ദരവും വിരൂപവുമായ പല രൂപങ്ങളിലും ദേവീരൂപങ്ങൾ ചിത്രീകരിക്കപ്പെട്ടിട്ടുണ്ട്. ഉപാസകന്മാരുടെ മനസ്സിന്റെ ഗുണഘടനയ്ക്കനുസരിച്ചംഗീകരിക്കാൻ വേണ്ടിയാണ് പ്രതീകങ്ങൾക്കീ വൈവിധ്യം വരുത്തിയിട്ടുള്ളത്. ഏതു ഭക്തൻ ഏതു രൂപത്തിൽ പ്രതീകത്തെ അംഗീകരിക്കുന്നുവോ ആ രൂപത്തിൽ ഭക്തനു ഭഗവദനുഗ്രഹം ഉണ്ടാവുകയും ചെയ്യും. ഇതാണു ഭജന രഹസ്യം. ദേവിയുടെ അൽപം ഭയാനകമായ രൂപമാണു ഭദ്രകാളീപ്രതീകം. രജോഗുണാധിക്യമുള്ള മനസ്സുകൾക്ക് ഏകാഗ്രപ്പെടാൻ തക്കവണ്ണമാണു ഭദ്രകാളിയുടെ രൂപകൽപന. രൂപത്തിനൽപം ഭയാനകതയുണ്ടെങ്കിലും ഭക്തർക്കു ഭദ്രം ചെയ്യുന്നവളാണു ഭദ്രകാളി. അങ്ങനെയുള്ള ഭദ്രകാളിയെ എട്ടു സംസ്കൃത ശ്ലോകങ്ങൾകൊണ്ട് ഭാവനിർഭരമായി സ്തുതിച്ചിരിക്കുകയാണ് ഭദ്രകാള്യഷ്ടകത്തിൽ. ഒടുവിൽ ഒരു ശ്ലോകം ഫലശ്രുതിയായും ചേർത്തിട്ടുണ്ട്.

സാധാരണ ഗതിയിൽ ദേവി ലളിതയാണ്. അസുരമർദ്ദനത്തിലും മറ്റും ഏർപ്പെടുമ്പോഴാണു ദേവിയുടെ ഭയാനകരൂപം തെളിയുന്നത്. സ്തോത്ര ത്തിൽ ഗുരുദേവൻ ആദ്യമായി ഭദ്രകാളിയുടെ ബാലാംബാ രൂപമാണ് ഒന്നാം പദ്യത്തിൽ ചിത്രീകരിക്കുന്നത്:-

ശ്രീമച്ഛങ്കര പാണിപല്ലവകിര-<br>ല്ലോലംബമാലോല്ലസ-<br>ന്മാലാലോലകലാപ കാളകബരീ-<br>ഭാരാവലീഭാസുരീം<br>കാരുണ്യാമൃതവാരിരാശിലഹരീ-<br>പീയൂഷവർഷാവലീം<br>ബാലാംബാംലളിതാളകാമനുദിനം<br>ശ്രീഭദ്രകാളീം ഭജേ.

ശ്രീമച്ഛങ്കര പാണിപല്ലവ കിരല്ലോലംബമാലോല്ലസന്മാലാ ലോലകലാപ കാളകബരീ ഭാരാവലീഭാസുരീം - ശ്രീപരമേശ്വരന്റെ കൈത്തളിർകൊണ്ടു ബന്ധിക്കപ്പെട്ടതും വണ്ടിൻകൂട്ടങ്ങൾ പറ്റി വിളങ്ങുന്നതുമായ പൂമാലകൊണ്ട ലങ്കരിച്ചിട്ടുള്ള കറുത്ത തലമുടിക്കെട്ടിന്റെ ഭാരാധിക്യത്തോടുകൂടി പ്രശോഭിക്കു ന്നവളും; കാരുണ്യാമൃത വാരിരാശി ലഹരീ പീയൂഷവർഷാവലീം - കാരുണ്യ മാകുന്ന അമൃതസമുദ്രത്തിൽ പൊന്തുന്ന തിരമാല പോലെ ഭക്തന്മാ രിൽ കടാക്ഷാമൃതം വർഷിച്ചുകൊണ്ടിരിക്കുന്നവളും; ലളിതാളകാം -

മനോഹരമായ കുറുനിര കൊണ്ടു ശോഭിക്കുന്നവളും; ബാലാംബാം - ദേവസേനാനിയായ കുമാരൻെറ മാതാവുമായ; ഭദ്രകാളീം - ഭദ്രകാളി ദേവിയെ; അനുദിനം ഭജേ - ഞാൻ സദാ ഭജിക്കുന്നു.

ശ്രീ പരമേശ്വരൻെറ കൈത്തളിർകൊണ്ടു ബന്ധിക്കപ്പെട്ടതും വണ്ടിൻ കൂട്ടങ്ങൾ പറ്റി വിളങ്ങുന്നതുമായ പൂമാലകൊണ്ടലങ്കരിച്ചിട്ടുള്ള കറുത്ത തലമുടിക്കെട്ടിൻെറ ഭാരാധിക്യത്തോടുകൂടി പ്രശോഭിക്കുന്നവളും കാരുണ്യമാകുന്ന അമൃതസമുദ്രത്തിൽ പൊന്തുന്ന തിരമാലപോലെ ഭക്തന്മാരിൽ കടാക്ഷാമൃതം വർഷിച്ചുകൊണ്ടിരിക്കുന്നവളും മനോഹരമായ കുറുനിരകൊണ്ടു ശോഭിക്കുന്നവളും ദേവസേനാനിയായ കുമാരൻെറ മാതാവുമായ ഭദ്രകാളീദേവിയെ ഞാൻ സദാ ഭജിക്കുന്നു.

**ഭദ്രകാളീം ഭജേ**

ദേവി ബ്രഹ്മശക്തിയുടെ പ്രതീകമാണല്ലോ. അപ്പോൾ ശക്തി എവിടെയൊക്കെ പ്രകടമാകുന്നുവോ അവിടെയൊക്കെ ശക്തൻെറ സാന്നിദ്ധ്യം അനിവാര്യമാണെന്നു പറയേണ്ടതില്ലല്ലോ. അക്കാര്യം വെളിപ്പെടുത്താനാണ് ശ്രീ പരമേശ്വരൻ തന്നെ കൈത്തളിർകൊണ്ടു ദേവിയുടെ കേശഭാരത്തിൽ പുഷ്പമാല്യം ബന്ധിച്ചതായി പ്രസ്താവിച്ചിരിക്കുന്നത്. ദേവിയെ പ്രസാദിപ്പിച്ചാൽ തുടർന്ന് ദേവൻെറ പ്രസാദം അനിവാര്യമാണെന്നു ഭാവം. ലോലംബം - വണ്ട്; കലാപം - അലങ്കാരം. ദേവിയെ ഏകാഗ്രബുദ്ധിയോടെ ഭജിക്കുന്ന ഉപാസകന് എല്ലാ ദുഃഖങ്ങളും അകന്നുകിട്ടുമെന്നു വെളിപ്പെടുത്താനാണ് കടാക്ഷപീയൂഷവർഷം ചൊരിയുന്നവൾ എന്നു വർണ്ണിച്ചിരിക്കുന്നത്. കുമാരനെ ജനിപ്പിച്ച് ദേവസേനാനിയാക്കി അസുരന്മാരെ പരാജയപ്പെടുത്തി ദേവന്മാരെ രക്ഷിച്ച അംബ ഭക്തൻെറ പ്രാർഥന കേൾക്കാൻ സദാ ഒരുങ്ങിയിരിക്കുന്നവളാണെന്നു സൂചന. അംബയുടെ രൂപവൈശിഷ്ട്യം വെളിപ്പെടുത്തുന്നവയാണു മറ്റു വിശേഷണങ്ങളെല്ലാം.

യുദ്ധക്കളത്തിൽ നില്ക്കുന്ന ദേവിയുടെ കുറച്ചുകൂടി ഭയാനകമായ രൂപമാണിനി ചിത്രീകരിക്കുന്നത്:-

2 ഹേലാ ദാരിത ദാരികാസുരശിരഃ
ശ്രീവീരപാണോന്മദ-
ശ്രേണീശോണിത ശോണിമാധരപുടീം
വീടീരസാസ്വാദിനീം
പാടീരാദി സുഗന്ധിചൂചുകതടീം
ശാടീ കുടീര സ്തനീം
ഘോടീവൃന്ദ സമാനധാടി യുയുധീം
ശ്രീഭദ്രകാളീം ഭജേ.

ഹേലാദാരിത ദാരികാസുരശിരഃ ശ്രീവീരപാണോൻമദ ശ്രേണീശോണിത ശോണിമാധരപുടീം - വെറും കളിയായി പിളർക്കപ്പെട്ട ദാരികൻെറ തല

കൈക്കലാകത്തക്കവണ്ണം വീര്യോദ്ദീപകമായി യുദ്ധത്തിനു മുൻപു മദ്യപാനം ചെയ്ക നിമിത്തം മദപരമ്പരയിളകി കടും ചുവപ്പാർന്ന ചുണ്ടോടു കൂടിയവളും; വീടീരസാസ്വാദിനീം – തെറുത്ത വെറ്റില ചവച്ചു രസം ആസ്വദിക്കുന്നവളും; പാടീരാദി സുഗന്ധി ചൂചുകതടീം – ചന്ദനം തുടങ്ങിയ സുഗന്ധദ്രവ്യങ്ങൾ പുരട്ടി മണം വിതറുന്ന മുലക്കണ്ണുകളോടുകൂടിയവളും ശാടീകുടീരസ്തനീ ഘോടീവൃന്ദസമാനധാടി യുയുധീം – ഉടുപ്പിനുള്ളിൽ ഒളിഞ്ഞിരിക്കുന്ന മുലകളോടുകൂടി പെൺകുതിര ക്കൂട്ടത്തിനു തുല്യമായ പരാക്രമത്തോടെ യുദ്ധം ചെയ്യുന്നവളുമായ; ശ്രീഭദ്രകാളീം ഭജേ – ശ്രീഭദ്രകാളീദേവിയെ ഞാൻ ഭജിക്കുന്നു.

വെറും കളിയായി പിളർക്കപ്പെട്ട ദാരികൻെറ തല കൈക്കലാകത്ത ക്കവണ്ണം വീര്യോദ്ദീപകമായി യുദ്ധത്തിനു മുൻപു മദ്യപാനം ചെയ്കനിമിത്തം മദപരമ്പരയിളകി കടുംചുവപ്പാർന്ന ചുണ്ടോടുകൂടിയവളും തെറുത്ത വെറ്റില ചവച്ചു രസം ആസ്വദിക്കുന്നവളും ചന്ദനം തുടങ്ങിയ സുഗന്ധദ്രവ്യങ്ങൾ പുരട്ടി മണം വിതറുന്ന മുലക്കണ്ണുകളോടുകൂടിയവളും ഉടുപ്പിനുള്ളിൽ ഒളിഞ്ഞിരിക്കുന്നമുലകളോടുകൂടി പെൺകുതിരക്കൂട്ടത്തിനു തുല്യമായ പരാക്രമത്തോടെ യുദ്ധം ചെയ്യുന്നവളുമായ ശ്രീഭദ്രകാളീദേവിയെ ഞാൻ ഭജിക്കുന്നു.

### ദാരികവധം

'ദാരുമതി'എന്ന അസുര സ്ത്രീയുടെ മകനാണു ദാരികൻ. ഈ അസുരൻ തപസ്സുചെയ്തു ബ്രഹ്മാവിൽനിന്നും വരം വാങ്ങി ലോകത്തെ മുഴുവൻ ക്ലേശിപ്പിച്ചു. സ്ത്രീയല്ലാതെ മറ്റാരും തന്നെ കൊല്ലരുതെന്നായിരുന്നു പ്രധാന വരം. ഒടുവിൽ ലോകരക്ഷയ്ക്കായി ദാരികനെ വധിക്കാൻ പരമശിവൻ തൻെറ കണ്ണിൽ നിന്നും ജനിപ്പിച്ച ദേവിയാണു ഭദ്രകാളി. ദേവി അട്ടഹസിച്ചു കൊണ്ടു യുദ്ധക്കളത്തിലെത്തി ദാരികാസുരനുമായി ഘോരസമരം ചെയ്തു. ഒടുവിൽ ദേവി ദാരികൻെറ തലമുറിച്ചു കൈക്കലാക്കി. ആ തല തറയിൽ വീഴാതെ ഇന്നും ദേവിതന്നെ കയ്യിൽ സൂക്ഷിക്കുന്നു എന്നാണു പറയപ്പെടുന്നത്. ഈശ്വരശക്തിയെ സമാശ്രയിച്ചുകൊണ്ട് ഒരു സത്യാന്വേഷി മനസ്സിൻെറ കടുത്ത ആസുര വാസനയെ ജയിക്കുന്നതിൻെറ കഥയും കൂടിയാണിത്. യുദ്ധത്തിനു മുൻപും പിൻപുമുള്ള മദ്യപാനത്തിനാണ് 'വീരപാണം'എന്നു പറയുന്നത്. വീരൻമാരുടെ പാനം എന്നു ശബ്ദാർഥം തെറുത്ത വെറ്റിലയാണു 'വീടീ', ദേവി വെറ്റിലപ്രിയയാണെന്നു പ്രസിദ്ധി. പാടീരം – ചന്ദനം; ചൂചുകം – മുലക്കണ്ണ്; ശാടീ – കഞ്ചുകം; ഘോടീ – പെൺകുതിര; കുടീരം താമസ സ്ഥലം.

ദേവിയുടെ ആനന്ദസന്ദായകമായ രൂപവർണനയാണു മൂന്നാം പദ്യം:–

3 ബാലാർക്കായുതകോടി ഭാസുരകിരീ–
ടാമുക്തമുഗ്ദ്ധാളക
ശ്രേണീനിന്ദിദവാസികാ മരുസരോ–
ജാകാഞ്ചലോരുശ്രിയം

വീണാവാദനകൗശലാശയശയ-
ശ്ര്യാനന്ദ സന്ദായിനീ-
മംബാമംബുജലോചനാമനുദിനം
ശ്രീഭദ്രകാളീം ഭജേ.

ബാലാർക്കായുതകോടി ഭാസുരകിരീടാമുക്തമുഗദ്ധാളകശ്രേണീ നിന്ദിദവാസികാ മരുസരോജാ കാഞ്ചലോരുശ്രിയം - അനേകകോടി പ്രഭാതസൂര്യൻമാരുടെ പ്രകാശം ഒരുമിച്ചപോലെ വിളങ്ങുന്ന കിരീടത്തിനു താഴെ ചിതറിക്കിടക്കുന്ന മനോഹരമായ കുറുനിരക്കൂട്ടംകൊണ്ട്, നിന്ദ്യമായ സംസാരകാനനം മുറിച്ചുതള്ളാനുള്ള കൊച്ചു വളഞ്ഞ കത്തികൾക്കുള്ള കാന്തി വഹിക്കുന്നവളും; മരുഭൂമിയിലെ കാനൽ പൊയ്കയിലുണ്ടായ ജലത്തിന്റെ ഉപരിതലത്തിലെ കാന്തിപോലെ വർദ്ധിച്ച കാന്തിയോടുകൂടിയവളും; വീണാവാദന കൗശലാശയ ശയ ശ്ര്യാനന്ദസന്ദായിനീം - വീണവായനയ്ക്കുള്ള സാമർഥ്യം ഹൃദയത്തിൽ നിറഞ്ഞുതിങ്ങി അതിരറ്റ ആനന്ദം പ്രദാനം ചെയ്യുന്നവളും; അംബുജലോചനാം - താമരപോലെ മനോഹരങ്ങളായ നയനങ്ങളോടുകൂടിയവളും; അംബാം - ജഗൻമാ താവുമായ; ശ്രീഭദ്രകാളീം - ശ്രീഭദ്രകാളീദേവിയെ; അനുദിനം - സദാസമയം; ഭജേ - ഞാൻ ഭജിക്കുന്നു.

അനേകകോടി പ്രഭാതസൂര്യൻമാരുടെ പ്രകാശം ഒരുമിച്ചപോലെ വിളങ്ങുന്ന കിരീടത്തിനു താഴെ ചിതറിക്കിടക്കുന്ന മനോഹരമായ കുറുനിരക്കൂട്ടംകൊണ്ട്, നിന്ദ്യമായ സംസാരകാനനം മുറിച്ചു തള്ളാനുള്ള കൊച്ചു വളഞ്ഞ കത്തികൾക്കുള്ള കാന്തി വഹിക്കുന്നവളും മരുഭൂമിയിലെ കാനൽ പൊയ്കയിലുണ്ടായ ജലത്തിന്റെ ഉപരിതലത്തിലെ കാന്തിപോലെ വർദ്ധിച്ച കാന്തിയോടുകൂടിയവളും വീണവായനയ്ക്കുള്ള സാമർഥ്യം ഹൃദയത്തിൽ നിറഞ്ഞുതിങ്ങി അതിരറ്റആനന്ദം പ്രദാനം ചെയ്യുന്നവളും താമരപോലെ മനോഹരങ്ങളായ നയനങ്ങളോടുകൂടിയവളും ജഗൻമാതാവുമായ ശ്രീഭദ്രകാളീദേവിയെ ഞാൻ സദാ ഭജിക്കുന്നു.

## ശ്രീഭദ്രകാളീം ഭജേ

ഈ ശ്ളോകത്തിൽ ദേവിയുടെ മുഖകാന്തിയാണ് ആദ്യമായി വർണ്ണിച്ചിരിക്കുന്നത്. രണ്ടു ഘടകങ്ങളാണതിൽ പ്രധാനം. ഒന്നു കിരീടവും മറ്റൊന്നു കുറുനിരയും. അനേകകോടി സൂര്യൻമാരുടെ പ്രകാശം ഉൾക്കൊള്ളുന്നതാണു കിരീടം. നെറ്റിത്തടത്തിൽ കിരീടത്തിനു താഴെ ചിതറിക്കിടക്കുന്നവയാണു കുറുനിരകൾ. അവ നിന്ദ്യമായ സംസാര കാനനം മുറിച്ചുതള്ളാനുള്ള വളഞ്ഞകത്തികൾപോലെ ശോഭിച്ചു. നിന്ദിദവം - നിന്ദ്യമായ കാട്; അസികാ - ചെറിയ കത്തി. അതുപോലെ മരുസരസ്സിലെ ജലപ്പരപ്പിന്റെ വർദ്ധിച്ച കാന്തിയും കുറുനിരയ്ക്കുണ്ടായിരുന്നു. സൂര്യപ്രഭ തട്ടിയാണല്ലോ മരുവിൽ സരസ്സിന്റെ തോന്നലുണ്ടാകുന്നത്. സരസ്സിന്റെ ഉപരിതലം ചെറുകല്ലോലങ്ങളെക്കൊണ്ടിളകുന്നതുപോലെ കാണപ്പെടും. ഇവിടെ കിരീടമാകുന്ന സൂര്യന്റെ കാന്തി തട്ടിത്തിളങ്ങുന്ന നെറ്റിത്തടമാണു മരുസരസ്സിന്റെ

തോന്നലുളവാക്കുന്നത്. അതിലെ ഉപരിതലത്തിലെ കല്ലോലങ്ങളെപ്പോലെയാണു കുറുനിര. മരുസരോജാ കാഞ്ചലോരു ശ്രിയം –മരുസരസിലുണ്ടായ ജലപ്പരപ്പിൻെറ കാന്തിപ്പോലെ വർദ്ധിച്ച കാന്തി യോടുകൂടിയ; ആ കാഞ്ചലം – വെള്ളത്തിൻെറ ചുറ്റും വ്യാപിച്ച അഗ്രം; കം – വെള്ളം; അഞ്ചല – അഗ്രം; ആശയം – ഹൃദയം; ശയം – നിറഞ്ഞിരിക്കുന്നത്.

ഒരേ ബ്രഹ്മശക്തിതന്നെയാണല്ലോ വിവധ രൂപങ്ങളിൽ പ്രകാശിക്കുന്നത്. അതുകൊണ്ട് ഏതു പേരിലായാലും ഒരു ദേവിയെ സ്തുതിക്കുമ്പോൾ മറ്റു ദേവീരൂപങ്ങളെല്ലാം സ്തുതിക്കപ്പെടുകയെന്നതു സാധാരണമാണ്. അങ്ങനെ നാലാം പദ്യത്തിൽ മാതംഗീദേവിയെയും മഹിഷാസുരമർദ്ദിനിയെയുമാണു സ്തുതിച്ചിരിക്കുന്നത്.

4 മാതംഗശ്രുതിഭൂഷിണീം മധുധരീ–
വാണീസുധാമോഷിണീം
ഭ്രൂവിക്ഷേപകടാക്ഷവീക്ഷണവിസർ–
ഗ്ഗക്ഷേമസംഹാരിണീം
മാതംഗീം മഹിഷാസുരപ്രമഥിനീം
മാധൂര്യധുര്യാകര–
ശ്രീകാരോത്തരപാണിപങ്കജപുടീം
ശ്രീഭദ്രകാളീം ഭജേ.

മാതംഗശ്രുതിഭൂഷിണീം–ആനയുടെ ചെവിപോലുള്ള ചെവികൾ അണിഞ്ഞു ശോഭിക്കുന്നവളും; മധുധരീവാണീസുധാ മോഷിണീം – തേനൊഴുകുന്ന വാക്കുകൊണ്ട് അമൃതിനെപ്പോലും പരാജയപ്പെടുത്തുന്നവളും; ഭ്രൂ വിക്ഷേപകടാക്ഷ വീക്ഷണ വിസർഗ്ഗക്ഷേമസംഹാരിണീം – പുരികക്കൊടി ചലിപ്പിച്ചു കൊണ്ടുള്ള നോട്ടത്താൽ സൃഷ്ടി സ്ഥിതിസംഹാരങ്ങൾ നിർവഹിക്കുന്നവളും; മാതംഗീം – ദക്ഷപുത്രിയായി ജനിച്ച് മാതംഗി എന്നു പ്രസിദ്ധയായിത്തീർന്നവളും; മഹിഷാസുരപ്രമഥിനീം യുദ്ധത്തൽ മഹിഷാസുരനെ വധിച്ചവളും; മാധുര്യധുര്യാകര ശ്രീകാരോത്തരപാണിപങ്കജപുടീം – ഭക്തരിൽ മാധുര്യനിരതൂകി ഐശ്വര്യം പ്രദാനം ചെയ്യുന്ന ശ്രേഷ്ഠമായ താമരപോലെയുള്ള കൈത്തലത്തോടു കൂടിയവളുമായ; ശ്രീഭദ്രകാളീം ഭജേ – ശ്രീഭദ്രകാളീദേവിയെ ഞാൻ ഭജിക്കുന്നു.

ആനയുടെ ചെവിപോലുള്ള ചെവികൾ അണിഞ്ഞുശോഭിക്കുന്നവളും തേനൊഴുകുന്ന വാക്കുകൊണ്ട് അമൃതിനെപ്പോലും പരാജയപ്പെടുത്തുന്നവളും പുരികക്കൊടി ചലിപ്പിച്ചുകൊണ്ടുള്ള നോട്ടത്താൽ സൃഷ്ടി സ്ഥിതിസംഹാരങ്ങൾ നിർവഹിക്കുന്നവളും ദക്ഷപുത്രിയായി ജനിച്ച് മാതംഗിയെന്നു പ്രസിദ്ധയായിത്തീർന്നവളും യുദ്ധത്തിൽ മഹിഷാസുരനെ വധിച്ചവളും ഭക്തരിൽ മാധുര്യനിരതൂകി ഐശ്വര്യം പ്രദാനം ചെയ്യുന്ന ശ്രേഷ്ഠമായ താമര പോലെയുള്ള കൈത്തലത്തോടുകൂടിയവളുമായ ശ്രീഭദ്രകാളീദേവിയെ ഞാൻ ഭജിക്കുന്നു.

**ശ്രീഭദ്രകാളീം ഭജേ**

ദേവി ഭക്തൻമാർക്കു കാരുണ്യനിധിയും ദുഷ്ടൻമാർക്കു കഠോര രൂപിണിയുമാണ്. മാതംഗി എന്ന ദേവിയുടെ പേരു പ്രസിദ്ധമാണ്. ദക്ഷപ്രജാപതിക്ക് ക്രോധവശ എന്ന പത്നിയിൽ ജനിച്ച മകളാണു മാതംഗി. ഈ ദേവിയുടെ കുലത്തിലാണ് ആനകൾ പിറന്നത്. മതംഗങ്ങളുടെ കുലനായികയായതുകൊണ്ടാവാം മാതംഗി എന്നു പേരുണ്ടായത്. ദേവിയുടെ ചെവികളും ആനയുടെ ചെവികൾപോലെ വിശാലങ്ങളായിരുന്നു. ഭക്തൻമാരുടെ ഹൃദയം കുളുർപ്പിക്കുമാറ് അമൃതിനെ തോൽപ്പിക്കുന്ന മാധുര്യമുള്ള വാക്കുകളാണമ്മ വർഷിക്കാറ് അമ്മയുടെ കടാക്ഷ ചലനംകൊണ്ടു സംഭവിക്കുന്നതാണു പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതി സംഹാരങ്ങൾ. ബ്രഹ്മശക്തിയുടെ സ്പന്ദനപ്രവാഹമാണു പ്രപഞ്ചമെന്നാണല്ലോ ശാസ്ത്രസിദ്ധാന്തം. രംഭനെന്ന അസുരന് ഒരെരുമയിൽ ജനിച്ച മകനാണു മഹിഷാസുരൻ. മഹിഷൻ അസുരചക്രവർത്തിയായി അഭിഷേകം ചെയ്യപ്പെട്ടു. വരപ്രസാദംകൊണ്ടു ശക്തനായ അയാൾ ത്രിലോകവും കീഴടക്കി. ത്രിമുർത്തികൾക്കുപോലും യുദ്ധത്തിൽ മഹിഷാസുരനെ ജയിക്കാൻ കഴിഞ്ഞില്ല. ഒടുവിൽ ത്രിമൂർത്തി കളുൾപ്പെടെയുള്ള ദേവൻമാരുടെ ശക്തികൾ സമാഹരിക്കപ്പെട്ടു. അതിൽനിന്നും ദേവി ജാതയായി. ദേവിയും മഹിഷാസുരനുമായി ഘോരയുദ്ധം നടന്നു. ഒടുവിൽ ദേവി വിഷ്ണുചക്രം കൊണ്ട് അസുരന്റെ തല മുറിച്ചു താഴത്തിട്ടു. ഇതാണു ദേവിയുടെ മഹിഷാസുരപ്രമഥനം. ദേവി കയ്യെടുത്തനുഗ്രഹിച്ചാൽ ഭക്തർക്ക് ആനന്ദവും ഐശ്വര്യവും അളവില്ലാതെ പെരുകുന്നു. അത്രകണ്ട് ഭക്തവാത്സല്യം നിറഞ്ഞതാണ് താമരപോലെ മനോഹരമായ ദേവിയുടെ കൈത്തലം.

ഭക്തരിൽ കാരുണ്യവും ദുഷ്ടരിൽ കഠോരതയും കലർന്ന ദേവീരൂപം വീണ്ടും വർണ്ണിച്ചിരിക്കുന്നു.

5 മാതംഗാനന ബാഹുലേയ ജനനീം
മാതംഗ സംഗാമിനീം
ചേതോഹാരിതനുച്ഛവീം ശഫരികാ-
ചക്ഷുഷ്മതീമംബികാം
ജൃംഭത്പ്രൗഢ നിസുംഭസുംഭമഥിനീ-
മംഭോജ ഭൂപൂജിതാം
സമ്പത് സന്തതി ദായിനീം ഹൃദിസദാ
ശ്രീ ഭദ്രകാളീം ഭജേ

മാതംഗാനന ബാഹുലേയ ജനനീം - ആന മുഖനായ ഗണപതിക്കും ഒന്നിലധികം മാതാക്കളാൽ വളർത്തപ്പെട്ട സുബ്രഹ്മണ്യനും അമ്മയായിട്ടുള്ള വളും; മാതംഗ സംഗാമിനീം - ആനയെപ്പോലെ മന്ദമായി ഗമനം ചെയ്യുന്നവളും; ചേതോ ഹാരിതനുച്ഛവിം - ആരുടെ മനസ്സിനെയും ആകർഷിക്കത്തക്ക രൂപലാ വണ്യത്തോടുകൂടിയവളും; ശഫരികാ ച ക്ഷുഷ്മതീം - പരൽമീൻ പോലെ

തിളങ്ങുന്ന കണ്ണുകളോടുകൂടിയവളും; അംബികാം – ജഗൻമാതാവും; ജൃംഭത്പ്രൗഢ നിസുംഭസുംഭ മഥിനീം – വരബലം കൊണ്ടഹങ്കരിച്ച നിസുംഭസുംഭൻമാരെന്ന അസുരൻമാരെ യുദ്ധത്തിൽ വധിച്ചവളും; അംഭോജഭൂ പൂജിതാം – ബ്രഹ്മാവിനുപോലും പൂജ്യയും; സമ്പത്സന്തതി ദായിനീം – ഭജിക്കുന്നവർക്ക് സമ്പത്ഭാഗ്യവും സന്താനഭാഗ്യവും കനിഞ്ഞരുളുന്നവളുമായ; ശ്രീഭദ്രകാളീം – ശ്രീഭദ്രകാളീദേവിയെ; ഹൃദിസദാഭജേ – ഞാൻ ഹൃദയത്തിൽ സദാ പ്രതിഷ്ഠിച്ചാരാധിക്കുന്നു.

ആനമുഖനായ ഗണപതിക്കും ഒന്നിലധികം മാതാക്കളാൽ വളർത്തപ്പെട്ട സുബ്രഹ്മണ്യനും അമ്മയായിട്ടുള്ളവളും ആനയെപ്പോലെ മന്ദമായി ഗമനം ചെയ്യുന്നവളും ആരുടെ മനസ്സിനെയും ആകർഷിക്കത്തക്ക രൂപലാവണ്യത്തോടു കൂടിയവളും പരൽമീൻപോലെ തിളങ്ങുന്ന കണ്ണുകളോടു കൂടിയവളും ജഗൻമാതാവും വരബലംകൊണ്ടഹങ്കരിച്ച നിസുംഭസുംഭൻമാരെന്ന അസുരൻമാരെ യുദ്ധത്തിൽ വധിച്ചവളും ബ്രഹ്മാവിനു പോലും പൂജ്യയും ഭജിക്കുന്നവർക്കു സമ്പത് ഭാഗ്യവും സന്താനഭാഗ്യവും കനിഞ്ഞരുളുന്നവളുമായ ശ്രീഭദ്രകാളീദേവിയെ ഞാൻ ഹൃദയത്തിൽ സദാ പ്രതിഷ്ഠിച്ചാരാധിക്കുന്നു.

**ശ്രീഭദ്രകാളീം ഭജേ**

മാതംഗാനനൻ – ആനയുടെ മുഖമുള്ളവൻ; പരമശിവനും പാർവതിയും കൊമ്പനാനയുടെയും പിടിയാനയുടെയും രൂപം ധരിച്ചു കാട്ടിൽ രസിച്ചുനടന്ന കാലത്തുണ്ടായ മകനാണു ഗണപതി. അതുകൊണ്ടാണു ഗണപതി ആനമുഖനായത്. ഗണപതിയുടെ മുഖം ആനയുടേതുപോലെ ആയതിനു ചിലർ വേറെ ചില കാരണങ്ങളും പറയുന്നുണ്ട്. ബഹുലകളാൽ – അനേകം അമ്മമാരാൽ വളർത്തപ്പെട്ടവനാണു ബാഹുലേയൻ. കൃത്തിക തുടങ്ങിയ ആറമ്മമാരാണു സുബ്രഹ്മണ്യനെ വളർത്തിയത്. നിസുംഭസുംഭൻമാർ സഹോദരൻമാരായ രണ്ടസുരൻമാരാണ്. ശിവൻെറ വരബലംകൊണ്ടഹങ്കരിച്ച ഇവർ ലോകത്തെ മുഴുവൻ വല്ലാതെ പീഡിപ്പിച്ചു. ഒടുവിൽ നിവൃത്തിയില്ലാതെ ദുർഗ്ഗ ഇവരെ വധിച്ചു. ഭജിക്കുന്നവർക്ക് എല്ലാ സൗഭാഗ്യങ്ങളും അരുളുന്നവളാണു ദേവി.

തികച്ചും ആനന്ദസ്വരൂപിണിയായി ഭക്തഹൃദയങ്ങളെ കുളിർപ്പിക്കുന്ന ദേവിയെയാണിനി സ്തുതിക്കുന്നത്:-

6 ആനന്ദൈകതരംഗിണീമമലഹൃ-
ന്നാളീക ഹംസീമണീം
പീനോത്തുംഗ ഘനസ്തനാം ഘനലസത്-
പാടീര പങ്കോജ്ജ്വലാം
ക്ഷൗമാവീത നിതംബബിംബ രശനാ-
സ്യൂതക്വണത് കിങ്കിണീ-
മേണാംകാംബുജഭാസുരാസ്യ നയനാം
ശ്രീഭദ്രകാളീം ഭജേ.

ആനന്ദൈക തരംഗിണീം-ആനന്ദത്തിൻെറ മാത്രം തിരത്തള്ളൽ ഉൾക്കൊള്ളുന്നവളും; അമല ഹൃന്നാളീകഹംസീമണീം - സജ്ജനങ്ങളുടെ ഹൃദയമാകുന്ന താമരയിൽ അരയന്നപ്പിടയായിവിളങ്ങുന്നവളും; പീനോത്തുംഗഘനസ്തനാം - തടിച്ചുയർന്നിടതിങ്ങിയ മാർവിടത്തോടുകൂടിയവളും; ഘനലസത് പാടീര പങ്കോജ്ജ്വലാം - കട്ടിയായി പുരട്ടിയിരിക്കുന്ന ചന്ദനച്ചാർത്തുകൊണ്ടു ശോഭിക്കുന്നവളും; ക്ഷൗമാവീതനിതം ബബിംബരശനാസ്യൂതക്വണത്കിങ്കിണീം - പട്ടുകൊണ്ട് പൊതിഞ്ഞ അരക്കെട്ടിലെ അരഞ്ഞാണിൽ കോർത്തിട്ടുള്ള കിലുങ്ങുന്ന കിങ്കിണികളോടുകൂടിയവളും; ഏണാംകാംബുജ ഭാസുരാസ്യനയനാം - ചന്ദ്രൻ, താമര എന്നിവ പോലെ വിള ങ്ങുന്ന മുഖത്തോടുകൂടിയവളുമായ; ശ്രീഭദ്രകാളീം ഭജേ - ശ്രീഭദ്രകാളീ ദേവിയെ ഞാൻ ഭജിക്കുന്നു.

**ആനന്ദത്തിൻെറ മാത്രം തിരത്തള്ളൽ ഉൾക്കൊള്ളുന്നവളും സജ്ജനങ്ങളുടെ ഹൃദയമാകുന്ന താമരയിൽ അരയന്നപ്പിടയായി വിളങ്ങുന്നവളും തടിച്ചുയർന്നിടതിങ്ങിയ മാർവിടത്തോടുകൂടിയവളും കട്ടിയായി പുരട്ടിയിരിക്കുന്ന ചന്ദനച്ചാർത്തുകൊണ്ടു ശോഭിക്കുന്നവളും പട്ടുകൊണ്ടു പൊതിഞ്ഞ അരക്കെട്ടിലെ അരഞ്ഞാണിൽ കോർത്തിട്ടുള്ള കിലുങ്ങുന്ന കിങ്കിണികളോടുകൂടിയവളും ചന്ദ്രൻ, താമര എന്നിവപോലെ വിളങ്ങുന്ന മുഖത്തോടുകൂടിയവളുമായ ശ്രീഭദ്രകാളീദേവിയെ ഞാൻ ഭജിക്കുന്നു.**

## ശ്രീഭദ്രകാളീം ഭജേ

**മറ്റുള്ളവർക്കു ചിലപ്പോൾ ക്രൂരയായും ഭയാനകയായും ബീഭത്സയായും ഒക്കെ തോന്നാമെങ്കിലും ദേവി സ്വയം സദാ ആനന്ദരൂപിണിയാണ്. ഭജിക്കുന്ന ഭക്തൻമാർക്ക് ആനന്ദസുധാവർഷമായി ദേവി ഉള്ളിൽ അനുഭവപ്പെടുകയും ചെയ്യും. സച്ചിദാനന്ദരൂപിണിയായ അമ്മ സത്യാന്വേഷികളുടെ ഹൃദയമാകുന്ന താമരയിൽ ഒരരയന്നപ്പിടപോലെ സദാ തത്തിക്കളിക്കുന്നു. ധ്യാനനിമഗ്ന മാകുന്ന ഹൃദയം അമ്മയുടെ ശാന്തശീതളമായ സാന്നിധ്യം ഉള്ളിൽ അനുഭവിച്ചറിയുന്നു. മുഖത്തെ ചന്ദ്രനോടും താമരയോടും ഉപമിച്ചിരിക്കുന്നത് കാന്തി, സൗരഭ്യം തുടങ്ങി രണ്ടിൻെറയും ഗുണങ്ങൾ ഉൾക്കൊള്ളുന്നു എന്നു കാണിക്കാനാണ്.**

**സംസാരഘോരദുരിതം മാറ്റിത്തരാനാണിനി ദേവിയോടപേക്ഷിക്കുന്നത്:-**

**7 കാളാംഭോദകളായ കോമളതനു-<br>ച്ഛായാശിതീഭൂതിമത്-<br>സംഖ്യാനാന്തരിതസ്തനാന്തരലസ-<br>ന്മാലാകിലൻമൗക്തികാം<br>നാഭീകൂപ സരോജ നാളവിലസ-<br>ച്ഛാതോദരീശാപദീം**

ദൂരീകൂർവയിദേവി, ഘോരദുരിതം
ശ്രീഭദ്രകാളീം ഭജേ

കാളാംഭോദകളായ കോമളതനുച്ഛായാ ശിതീഭൂതിമത് സംഖ്യാനാന്തരിത സ്തനാന്തരലസൻമാലാകിലൻമൗക്തികാം – കാർമേഘത്തിൻേറതുപോലെ കറുത്തു കോമളമായ ദേഹകാന്തി തട്ടി നീലവർണമായതും. കാണത്തക്ക വണ്ണം മറയ്ക്കപ്പെട്ടിരി ക്കുന്ന മുലകളുടെ മദ്ധ്യത്തിൽ ശോഭിക്കുന്നതുമായ മാലയിലെ വെൺമുത്തുകൾകൊണ്ടു തിളങ്ങുന്നവളും; നാഭീകൂപസരോ ജനാളവില സച്ഛാതോധരീശാപദീം – പൊക്കിൾത്തടമാകുന്ന കിണറിൽ പൊങ്ങിനിൽക്കുന്ന താമരയുടെ തണ്ടാണോ എന്നു തോന്നുമാറു വിളങ്ങുന്ന കൃശമായ ഉദരത്തോടുകൂടി ഈശ പത്നീ പദത്തിൽ ശോഭിക്കുന്നവളുമായ; ശ്രീഭദ്രകാളീം ഭജേ – ശ്രീഭദ്രകാളീ ദേവിയെ ഞാൻ ഭജിക്കുന്നു; അയിദേവി – അല്ലയോ ദേവീ; ഘോരദുരിതം ദൂരീകരു – ഘോരമായ ഈ സംസാര ദുഃഖം അകറ്റിത്തരിക.

കാർമേഘത്തിൻേറതുപോലെ കറുത്തു കോമളമായ ദേഹ കാന്തി തട്ടി നീലവർണമായതും കാണത്തക്കവണ്ണം മറയ്ക്കപ്പെട്ടിരിക്കുന്ന മുലകളുടെ മദ്ധ്യത്തിൽ ശോഭിക്കുന്നതുമായ മാലയിലെ വെൺമുത്തുകൾകൊണ്ടു തിളങ്ങുന്നവളും, പൊക്കിൾത്തടമാകുന്ന കിണറിൽ പൊങ്ങിനിൽക്കുന്ന താമരയുടെ തണ്ടാണോ എന്നു തോന്നുമാറു വിളങ്ങുന്ന കൃശമായ ഉദരത്തോടുകൂടി ഈശപത്നീപദത്തിൽ ശോഭിക്കുന്നവളുമായ ശ്രീഭദ്രകാളീ ദേവിയെ ഞാൻ ഭജിക്കുന്നു. അല്ലയോ ദേവി, ഘോരമായ സംസാരദുഃഖം അകറ്റിത്തരിക.

**ശ്രീഭദ്രകാളീം ഭജേ**

ദേവി ഒരു വെൺമുത്തുമാല മാർവിടത്തിൽ ധരിച്ചിരിക്കുന്നു. കിലൻമൗക്തികാ – വെൺമുത്ത്; പക്ഷെ കാർമേഘത്തിൻേറതു പോലെ കറുത്തു കോമളമായ തനുകാന്തി തട്ടി വെൺമുത്തുമാലയുടെ നിറവും ഏതാണ്ടു നീലിച്ചു പോയിരിക്കുന്നു. ദേവിയുടെ ദേഹകാന്ത്യതിശയംധ്വനി. ഈശാപദീ – ഈശാസ്ഥാനമലങ്കരിക്കുന്നവൾ. ഈശാ – ഈശപത്നി. ദേവി ഉണ്ടാക്കിത്തീർക്കുന്ന സംസാര ദുരിതം ദേവിയുടെ കാരുണ്യം കൊണ്ടേ ഒഴിഞ്ഞുകിട്ടൂ.

സത്യദർശികൾക്കെല്ലാം ആരാധ്യയാണു ദേവി എന്നു വിവരിച്ചുകൊണ്ടു സ്തോത്രം ഉപസംഹരിക്കാനൊരുമ്പെടുന്നു:–

8 ആത്മീയസ്തനകുംഭകുംകുമരജഃ–
പങ്കാരുണാലംകൃത–
ശ്രീകണ്ഠൗരസ ഭൂരിഭൂതിമമരീ–
കോടീരഹീരായിതാം
വീണാപാണിസനന്ദനന്ദിത പദാ–
മേണീ വിശാലേക്ഷണാം

വേണീഹ്രീണിതകാളമേഘപടലീം
ശ്രീഭദ്രകാളീം ഭജേ.

ആത്മീയ സ്തനകുംഭകുംകുമരജഃ പങ്കാരുണാലംകൃത ശ്രീകണ്ഠൗരസ ഭൂരിഭൂതിം - സ്വന്തം മുലത്തടത്തിൽ നിന്നുള്ള കുംകുമപ്പൊടിച്ചാർത്തിലെ ചുവപ്പുനിറം കൊണ്ടലങ്കരിക്കപ്പെട്ട ശിവൻെറ മാർവിടത്തിൽ നിന്നു വേണ്ടുവോളം ഭസ്മം സ്വദേഹത്തിൽ പകർന്നെടുത്തവളും; അമരീകോടീര ഹീരായിതാം ദേവസുന്ദരിമാരുടെ ശിരോരത്നമായി വിളങ്ങുന്നവളും; വീണാ പാണി സനന്ദനന്ദിതപദാം - നാരദൻ, സനന്ദൻ തുടങ്ങിയ മുനിമാരാൽ സ്തുതിക്കപ്പെടുന്ന പാദങ്ങളോടുകൂടിയവളും; ഏണീവിശാലേക്ഷണാം - മാൻപേടയുടെ നയനംപോലെ മനോഹരങ്ങളായ നയനങ്ങളോടുകുടിയവളും; വേണീഹ്രീണിത കാളമേഘപടലീം - മുടിച്ചാർത്തുകൊണ്ടു ലജ്ജാനമ്രങ്ങളാക്കപ്പെട്ട കാർമേഘപടലത്തോടുകുടിയവളുമായ; ശ്രീഭദ്രകാളീം ഭജേ - ശ്രീഭദ്രകാളീ ദേവിയെ ഞാൻ ഭജിക്കുന്നു.

**ശ്രീഭദ്രകാളീം ഭജേ**

ശിവനുമായി ഗാഢാലിംഗനബദ്ധയായിട്ടു തൻെറ മാറിലെ കുംകുമച്ചാർത്തു ശിവനു പകർന്നു കൊടുത്തിട്ടു ശിവൻ പൂശിയിരിക്കുന്ന ഭസ്മം തൻെറ ദേഹത്തിൽ പകർന്നെടുക്കുന്നവളാണു ദേവി. ശക്തിയായ പ്രകൃതി തൻെറ ജഡാംശത്തിൻെറ രജസ്സ് പുരുഷനു പകർന്നിട്ട് പുരുഷൻെറ ബോധാംശം തന്നിലുടനീളം ഏറ്റുവാങ്ങുന്നവളാണന്നുഭാവം. ദേവീ മാഹാത്മ്യം നല്ലപോലെ അറിയുന്നവരാണ് നാരദൻ സനന്ദൻ തുടങ്ങിയ മുനീന്ദ്രൻമാർ. അങ്ങനെയുള്ള ദേവി ആർക്കും അഭീഷ്ടപ്രദയാണ്.

## ഫലശ്രുതി

വിശിഷ്ടമായ ദേവീസ്തവം രചിച്ചിട്ട് ഇതു ചൊല്ലി ദേവിയെ ഉപാസിക്കുന്നവർക്കുണ്ടാകുന്ന ഫലത്തെ വിവരിക്കുകയാണു സത്യദർശിയായ ഗുരു ഫലശ്രുതി പദ്യത്തിൽ:-

ദേവീ പാദപയോജ പൂജനമിതി
ശ്രീഭദ്രകാള്യഷ്ടകം
രോഗൗഘാഘ ഘനാനിലായിതമിദം
പ്രാതഃ പ്രഗേയം പഠൻ
ശ്രേയഃ ശ്രീശിവകീർത്തിസമ്പദമലം
സംപ്രാപ്യസമ്പൻമയീം
ശ്രീദൈവീമനപായിനീം ഗതിമയൻ
സോഽയം സുഖീവർത്തതേ

ഇതി- ഇപ്രകാരം; രോഗൗഘാഘഘനാനിലായിതം - രോഗ സമൂഹരൂപത്തിലുള്ള പാപമാകുന്ന കാർമേഘപടലത്തിനു കാറ്റായി വർത്തിക്കുന്നതും;

ദേവീ പാദപയോജ പൂജനം – ദേവിയുടെ കാൽത്താമരയെ ഉപാസിക്കാനുള്ള തുമായ; ഇദം ശ്രീഭദ്രകാള്യഷ്ടകം – എട്ടു ശ്ളോകങ്ങളടങ്ങിയ ഈ ഭദ്രകാളീ സ്തോത്രം; പ്രാതഃ പ്രഗേയം = വെളുപ്പിനു ചൊല്ലാവുന്നതാണ്; പഠൻ – ഇതു ചൊല്ലുന്നയാൾ; ശ്രേയഃ – ജീവിതത്തിൽ ഉയർച്ച യും; അമലം – കളങ്കം പുരളാത്ത; ശ്രീശിവകീർത്തി സമ്പദം – ശുഭമായ കീർത്തിസമ്പത്തും; സംപ്രാപ്യ – ആർജ്ജിച്ചു; സമ്പൻമയീം – ആനന്ദമയവും; അനപായിനീം – അഴിവില്ലാത്തതു ശ്രീദൈവീം – ഈശ്വരോൻമുഖവുമായ; ഗതിം അയൻ= ലക്ഷ്യത്തിലെത്തി; സഃ അയം – ആഭക്തൻ; സുഖീ വർത്തതേ – ആത്മസുഖം അനുഭവിക്കുന്നവനായിത്തീരാൻ ഇടവരുന്നു.

ഇപ്രകാരം രോഗ സമൂഹരൂപത്തിലുള്ള പാപമാകുന്ന കാർമേഘ പടലത്തിനു കാറ്റായി വർത്തിക്കുന്നതും ദേവിയുടെ കാൽത്താമരയെ ഉപാസിക്കാനുള്ളതുമായ എട്ടു ശ്ളോകങ്ങളടങ്ങിയ ഈ ഭദ്രകാളീസ്തോത്രം വെളുപ്പിനു ചൊല്ലാവുന്നതാണ്. ഇതു ചൊല്ലുന്നയാൾ ജീവിതത്തിലുയർച്ചയും കളങ്കം പുരളാത്ത ശുഭമായ കീർത്തിസമ്പത്തും ആർജ്ജിച്ച് ആനന്ദമയവും അഴിവില്ലാത്തതും ഈശ്വരോൻമുഖവുമായ ലക്ഷ്യത്തിലെത്തി ആ ഭക്തൻ ആത്മസുഖം അനുഭവിക്കുന്നവനായിത്തീരാൻ ഇടവരുന്നു.

## സോ*f*യം സുഖീവർത്തതേ

സുഖമാണല്ലോ സകലരുടെയും പരമമായ ജീവിത ലക്ഷ്യം. ഈ ഭദ്രകാളിസ്തോത്രം ദിവസവും കാലത്തുചൊല്ലി ദേവിയെ ഉപാസിക്കു ന്നവർക്കു സുഖം അനുഭവിക്കാൻ കഴിയും. സുഖമനുഭവിക്കാൻ മറ്റു പല ഉപായങ്ങളുമില്ലേ? അതിനു സ്തോത്രം ചൊല്ലണോ? മറ്റുപായങ്ങൾകൊണ്ടു നേടുന്ന ലൗകികസുഖമല്ല ദേവിയെ ഉപാസിക്കുന്നതുകൊണ്ടു കിട്ടുന്നത്. ഈ ഉപാസനകൊണ്ടു കിട്ടുന്നതു ഉപാസകൻെറ ഉള്ളിലിരിക്കുന്ന ഈശ്വര നോടടുക്കുന്നതിൽ നിന്നുള്ള സുഖമാണ്. എന്താണീ സുഖത്തിനു വിശേഷം? അനുഭവിക്കാൻ തുടങ്ങിയാൽ പിന്നെ മറ്റുള്ള സുഖങ്ങളെപ്പോലെ ഇതു വിട്ടുപോവുകയില്ല. ഭൗതികവും ആദ്ധ്യാത്മികവുമായ ഉയർച്ചയെ ഉണ്ടാക്കി ക്കൊണ്ടുള്ള സുഖമായിരിക്കും ഇത്. എങ്ങനെയാണിതു സാധിക്കുക? കർമവാസന നീങ്ങി ചിത്തം ശുദ്ധിയായയാൾക്കേ ആത്മാനന്ദം അനുഭവി ക്കാൻ പറ്റൂ. രാഗദ്വേഷങ്ങളാണു കർമവാസനകൾ. ആത്മസുഖത്തെ തടയുന്ന തുകൊണ്ട് അവ പാപമാണ്. സ്തോത്രം ചൊല്ലി ദേവിയിൽ ഏകാഗ്രപ്പെടുന്ന ചിത്തത്തിൽനിന്നും കാറ്റുതട്ടി മേഘങ്ങൾ ഒഴിഞ്ഞുമാറുന്നപോലെ രാഗദ്വേഷ പാപങ്ങൾ ഒഴിഞ്ഞുമാറുന്നതാണ്. ഈ സ്ത്രോത്രം ആർക്കും എപ്പോഴും ചൊല്ലാവുന്നതാണ്.എങ്കിലും പ്രാതഃ കാലം സ്തോത്രപാരായണത്തിനും ധ്യാനത്തിനും പറ്റിയ സമയമായതുകൊണ്ട് അതെടുത്തു പറഞ്ഞുവെന്നേ യുള്ളൂ. വിശിഷ്ടമായ ഈ സ്തോത്രം രചിച്ച് ഉപാസനാഫലവും വെളിപ്പെടു ത്തിത്തന്ന പരമഗുരുവിനെ നമുക്കു സാഷ്ടാംഗം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 5

# കുണ്ഡലിനിപ്പാട്ട്

ഈ കൃതി എന്നു രചിച്ചു എന്നതിനു വ്യക്തമായ തെളിവില്ല. 1887–ലാണെന്നു ചിലർ കരുതുന്നു. എന്തായാലും ഗുരുദേവന്റെ യോഗശാസ്ത്രപാണ്ഡിത്യവും യോഗാനുഭവപൂർണതയും ഈ കൃതി വിളിച്ചറിയിക്കുന്നു. ശ്രീനാരായണഗുരുദേവൻ യോഗസാധനകളെല്ലാം പരിശീലിച്ചിട്ടുള്ള ഒരു യോഗിയായിരുന്നു. അദ്ദേഹത്തിന്റെ കൃതികൾ അധികവും ജ്ഞാനപ്രധാനങ്ങളാണ്. അവയിൽ യോഗരഹസ്യങ്ങൾ അവിടവിടെ പ്രതിപാദിച്ചിട്ടുണ്ടെന്നേയുള്ളൂ. എന്നാൽ തികച്ചും യോഗപ്രധാനമായി അദ്ദേഹം രചിച്ചിട്ടുള്ള ഒരു കൃതിയാണ് *'കുണ്ഡലിനിപ്പാട്ട്'* യോഗാനുഭൂതിയുടെ സുപ്രധാന രഹസ്യങ്ങളെല്ലാം ഇതിൽ വെളിവാക്കപ്പെട്ടിരിക്കുന്നു.

ബ്രഹ്മശക്തി സ്പന്ദിക്കാൻ തുടങ്ങുന്നതോടെ രൂപംകൊള്ളുന്ന പ്രാണപ്രവാഹമാണല്ലോ പ്രപഞ്ചത്തെ പടുത്തുയർത്തി നിറുത്തിയിരിക്കുന്നത്. യോഗിയുടെ സാധനാനുഷ്ഠാനങ്ങൾ ഒരു പ്രത്യേക ഘട്ടത്തിലെത്തുമ്പോൾ സ്പന്ദനാത്മികയായ ഈ പ്രാണശക്തിയുടെ സൂക്ഷ്മരൂപം സ്വശരീരത്തിൽ സർവ്വത്ര പ്രസരിച്ച് അദ്ദേഹത്തിന് അനുഭവവിഷയമായിത്തീരുന്നു. ഇങ്ങനെ യോഗിക്കു സ്വശരീരത്തിൽതന്നെ അനുഭവിച്ചറിയാൻ കഴിയുന്ന പ്രാണശക്തിയുടെ പേരാണ് 'കുണ്ഡലിനി സർപ്പത്തെപ്പോലെ കുണ്ഡലാകൃതിയിൽ ചുരുണ്ടുകിടക്കുന്ന ശക്തിയായതുകൊണ്ടാണ് ഈ പേരു വന്നത്. കുണ്ഡലനീപ്രസരത്തോടെ ഘട്ടംഘട്ടമായുണ്ടാകുന്ന അനുഭവവൈവിധ്യങ്ങളുടെ പൂർണ ചിത്രണമാണ് *കുണ്ഡലിനിപ്പാട്ട്.* ഇതുവായിച്ചു മനനം ചെയ്യുന്നവർക്ക് യോഗാനുഭൂതി രഹസ്യം പൂർണമായും തെളിയുന്നതാണ്.

ആടുപാമ്പേ, പുനംതേടുപാമ്പേ, യരു–
ളാനന്ദക്കൂത്തുകണ്ടാടു പാമ്പേ! 1

തിങ്കളും കൊന്നയും ചൂടുമീശൻപദ–
പങ്കജം ചേർന്നു നിന്നാടു പാമ്പേ! 2

വെണ്ണീറണിഞ്ഞു വിളങ്ങും തിരുമേനി
കണ്ണീരൊഴുകക്കണ്ടാടു പാമ്പേ! 3

ആയിരം കോടി അനന്തൻ നീ ആനന-
മായിരവും തുറന്നാടു പാമ്പേ! 4

ഓമെന്നുതൊട്ടൊരു കോടി മന്ത്രപ്പൊരുൾ
നാമെന്നറിഞ്ഞുകൊണ്ടാടു പാമ്പേ! 5

പുള്ളിപ്പുലിത്തോൽ പുതയ്ക്കും പൂമേനിയെ-
ന്നുള്ളിൽ കളിയ്ക്കുമെന്നാടുപാമ്പേ 6

പേയും പിണവും പിറക്കും ചുടുകാടു-
മേയും പരം പൊരുളാടു പാമ്പേ! 7

പൂമണക്കും കുഴലാളകം പൂകുമാ
കോമളമേനി കണ്ടാടു പാമ്പേ! 8

നാദത്തിലുണ്ടാം നമശ്ശിവായപ്പൊരു-
ളാദിയായുള്ളതെന്നാടു പാമ്പേ! 9

പൂമലരോനുംതിരുമാലുമാരും പൊൻ
പൂമേനി കണ്ടില്ലെന്നാടു പാമ്പേ! 10

കാമനെച്ചുട്ട കണ്ണുള്ള കാലാരിതൻ-
നാമം നുകർന്നു നിന്നാടുപാമ്പേ! 11

വെള്ളിമലയിൽ വിളങ്ങും വേദപ്പൊരു-
ളുള്ളിൽ കളിക്കുമെന്നാടു പാമ്പേ! 12

ആടരവമണിഞ്ഞീടുമവനൊരു
നാടായ്‌വരും നാമെന്നാടു പാമ്പേ! 13

എല്ലാമിറക്കിയെടുക്കുമേകൻപദ-
പല്ലവം പററിനിന്നാടു പാമ്പേ! 14

എല്ലായറിവും വിഴുങ്ങി വെറും വെളി-
യെല്ലയിലേറി നിന്നാടു പാമ്പേ! 15

എല്ലാം വിഴുങ്ങിയെതിരററെഴുന്നൊരു
ചൊല്ലെങ്ങുമുണ്ടറിഞ്ഞാടു പാമ്പേ! 16

ചൊല്ലെല്ലാമുണ്ടു ചുടരായെഴും പൊരു-
ളെല്ലയിലേറി നിന്നാടു പാമ്പേ! 17

ദേഹം നിജമല്ല ദേഹിയൊരുവനീ-
ദേഹത്തിലുണ്ടറിഞ്ഞീടു പാമ്പേ- 18

നാടും നഗരവുമൊന്നായി നാവിൽ നി-
ന്നാടു നിൻനാമമോതീടു പാമ്പേ! 19

ദേഹവും ദേഹിയുമൊന്നായ് വിഴുങ്ങീടു-
മേകനുമുണ്ടറിഞ്ഞീടു പാമ്പേ! 20

പേരിങ്കൽനിന്നു പെരുവെളിയെന്നല്ല
പാരാദി തോന്നിയെന്നാടു പാമ്പേ! 21

ചേർന്നു നിൽക്കുമ്പൊരുളെല്ലാം
ചെന്താരൊടുനേർന്നുപോമ്മാറു നിന്നാടു പാമ്പേ! 22

## വ്യാഖ്യാനം

ജാതിമതാദി ഭേദചിന്തകളെ പാടെ നിഷേധിച്ച വിപ്ലവകാരിയാണ് ശ്രീ നാരായണഗുരുദേവൻ. എല്ലാത്തരത്തിലുള്ള ഉച്ചനീചമനോഭാവങ്ങളെയും അദ്ദേഹം തിരസ്കരിച്ചു. സർവത്ര സമബുദ്ധി പുലർത്താനാണ് അദ്ദേഹം നമ്മോടാവശ്യപ്പെടുന്നത്. വ്യക്തിക്കും സമൂഹത്തിനും അതിരററ ശാന്തിയും സുഖവും പകർന്നുകൊടുക്കാൻ കഴിവുള്ള ഈ വിപ്ലവാദർശം അദ്ദേഹത്തി നെവിടെനിന്നുകിട്ടി? ഈ ചോദ്യത്തിനുത്തരം ആ ഗുരുതന്നെ നമ്മോട് ഉച്ച ത്തിൽ വിളിച്ചറിയിക്കുന്ന അദ്ദേഹത്തിന്റെ ഒരു ചെറുകൃതിയാണ് *'കുണ്ഡലി നിപ്പാട്ട്.'* പാടിരസിക്കാൻ തക്കവണ്ണം പച്ചമലയാളത്തിൽ രചിച്ചിട്ടുള്ള ഒരു പാട്ടാണിത്. 'കുണ്ഡലിനീമഹായോഗം' എന്നു പ്രസിദ്ധമായിത്തീർന്നിട്ടുള്ള യോഗാനുഭവത്തിൻെറ അനുഭവമാധുര്യം നിറഞ്ഞുതുളുമ്പുന്ന വിവരണമാ ണിത്.

### എന്താണ് കുണ്ഡലിനി?

അന്തർമ്മുഖമായി സത്യം തിരഞ്ഞവരാണ് ഗുരുദേവനെപ്പോലെയുള്ള ഋഷീശ്വരന്മാർ. അവർക്ക് നിലനിൽപ്പിന്റെ തത്ത്വം പൂർണമായി തെളിഞ്ഞു കിട്ടിയിട്ടുണ്ട്. നിലനിൽപ്പിനു മുഴുവൻ ആധാരമായ വസ്തുതത്ത്വം അഖ ണ്ഡവും ആനന്ദഘനവുമായ ബോധമാണെന്നത്രേ അവർ കണ്ടെത്തിയത്. അഴിവില്ലാത്ത ഈ വസ്തുസത്തയ്ക്കുള്ളിൽ അനാദിയായിത്തന്നെ ഉദിച്ച സ്തമിച്ചുകൊണ്ടിരിക്കുന്ന ഒരു ശക്തി പ്രവർത്തിക്കുന്നു. സ്പന്ദനപ്രവാഹ രൂപത്തിലാണ് ഈ ശക്തി ഉദയം ചെയ്യുന്നത്. സ്പന്ദനപ്രവാഹം നിലച്ചാൽ ശക്തി മറയുകയും ചെയ്യും. ശക്തിയുടെ ഉറവിടമാണ് ബോധം. ബോധ ത്തിൽ സ്പന്ദനമാരംഭിച്ചാൽ ശക്തിയുടെ ഉദയമായി. സ്പന്ദനം നിലച്ചാൽ ശക്തി മറയും. ശക്തനായ ബോധം മാത്രം ശാശ്വതമായി അവശേഷിക്കും. ആനന്ദഘനമായ ശാശ്വതസത്തയിൽ ഇങ്ങനെ സ്പന്ദിച്ചുയരുന്ന ശക്തി യാണ് സൂര്യചന്ദ്രാദിപരമാണുപര്യന്തമുള്ള എല്ലാ പ്രപഞ്ചഘടകങ്ങളു ടെയും കാഴ്ചകളുളവാക്കുന്നത്. അതുകൊണ്ടുതന്നെ ശക്തിസ്പന്ദനം നില

ച്ചാൽ ഈ കാഴ്ചകളും നിലയ്ക്കുമെന്നു പറയേണ്ടതില്ലല്ലോ. ഈ പ്രപഞ്ചരഹസ്യമാണ് ഗുരുദേവൻ *ജനനീനവരത്നമഞ്ജരി*യിൽ ഇങ്ങനെ വർണിക്കുന്നത്:–

*മേലായമൂലമതിയാലാവൃതം ജനനി!*
*നീലാസ്യമാടിവിടുമീ–*
*കീലാലവായ്വനലകോലാഹലം ഭുവന–*
*മാലാപമാത്രമഖിലം.* *ജനനീ.മ. 5*

ഇതിലെ 'മേലായമൂലമതി'യാണ് ആനന്ദഘനമായ അഖണ്ഡബോധം. ശക്തി അതിനുള്ളിൽ സ്പന്ദിച്ചുയരുന്നതുകൊണ്ട് അത് മേലായമൂലമതിയാൽ ആവൃതമാണ്. ശക്തിയുടെ സ്പന്ദനക്രിയയെയാണ് ഗുരുദേവൻ ലാസ്യം അഥവാ നടനം ആയി ചിത്രീകരിച്ചിരിക്കുന്നത്. ഇങ്ങനെ ശക്തി നടനം ചെയ്തുണ്ടാക്കുന്നവയാണ് പഞ്ചഭൂതനിർമിതമായ കോലാഹലം നിറഞ്ഞ പ്രപഞ്ചം. പ്രപഞ്ചഘടകങ്ങളെല്ലാം ബോധവസ്തുവിൽ ശക്തി ഉണ്ടാക്കി മറയ്ക്കുന്ന കാഴച്കളായതുകൊണ്ടാണ് ഇവയെ ഗുരുദേവൻ 'ആലാപമാത്രം' എന്നു വിവരിച്ചിരിക്കുന്നത്. ഈ ശക്തിക്കാണ് വേദാന്തശാസ്ത്രം 'മായ' യെന്നു പേരിട്ടിരിക്കുന്നത്. യോഗിയുടെ സാധനാനുഷ്ഠാനങ്ങൾ ഒരു പ്രത്യേകഘട്ടത്തിലെത്തുമ്പോൾ സ്പന്ദനാത്മികയായ ശക്തിയുടെ സൂക്ഷ്മരൂപം സ്വശരീരത്തിൽ സർവത്ര പ്രസരിച്ച് അദ്ദേഹത്തിനനുഭവവിഷയമായിത്തീരുന്നു. ഇങ്ങനെ യോഗിക്ക് സ്വന്തം ശരീരത്തിൽതന്നെ അനുഭവിച്ചറിയാൻ കഴിയുന്ന പ്രപഞ്ചശക്തിക്കാണ് യോഗശാസ്ത്രം 'കുണ്ഡലിനി' എന്നു പേരിട്ടിരിക്കുന്നത്. സർപ്പത്തെപ്പോലെ കുണ്ഡലാകൃതിയിൽ ചുരുണ്ടുകിടക്കുന്ന ഒരു ശക്തി ശരീരാന്തർഭാഗത്തുനിന്നും ചുരുൾ നിവർത്തി പരക്കുന്നതായിട്ടാണ് യോഗിയുടെ അനുഭവം. കുണ്ഡലാകൃതിയിൽ ചുരുണ്ടുകിടക്കുന്നതുപോലെ കാണപ്പെടുന്നതുകൊണ്ടാണ് 'കുണ്ഡലിനി' എന്നു പേരു നൽകിയിരിക്കുന്നത്.

## കുണ്ഡലിനീയോഗം

അകവും പുറവും നിറഞ്ഞുവിളങ്ങുന്ന അദ്വൈത ബോധത്തിന്റെ സാക്ഷാത്കാരത്തിനു തൊട്ടുമുൻപുള്ള പ്രാണസാക്ഷാത്കാരമാണ് 'കുണ്ഡലിനീയോഗം'. അഖണ്ഡബോധസ്വരൂപമായ പരമാത്മാവിൽ സ്പന്ദിച്ചുയരുന്ന ശക്തിയുടെ ആദ്യത്തെ സ്പന്ദനപ്രവാഹമാണ് പ്രാണൻ അഥവാ എനർജി. പ്രാണനിൽ പ്രതിബിംബിക്കുന്ന ബോധമാണ് ജീവൻ, അഥവാ 'ഞാൻ, ഞാൻ' എന്ന അനുഭവം. പ്രാണൻ സ്പന്ദിച്ചു കുറേക്കൂടി കട്ടികൂടിയാൽ സങ്കൽപാത്മകമായ മനസ്സ്. മനസ്സ് സ്പന്ദിച്ചു വീണ്ടും കട്ടികൂടിയാൽ ജഡശരീരങ്ങൾ. ഇതാണ് പരിണാമക്രമം. ഈ പരിണാമക്രമം ധരിക്കാൻ കഴിഞ്ഞാൽ കുണ്ഡലിനീയോഗത്തിന്റെ ശാസ്ത്രീയത എളുപ്പം ബോധ്യപ്പെടും. അഖണ്ഡബോധത്തിൽ പ്രാണൻ, പ്രാണനിൽ മനസ്സ്, മനസ്സിൽ ജഡശരീരങ്ങൾ. ഇതാണു ക്രമം. ജഡശരീരം പോയാലും മനസ്സ് ബാക്കി നിൽക്കും.

മനസ്സ് തിരോഭവിച്ചാൽ പ്രാണന്റെ പൂർണരൂപം തെളിയും; പ്രാണൻ സ്പന്ദനമവസാനിപ്പിച്ചാൽ അഖണ്ഡബോധം അവശേഷിക്കും; ഇതാണ് തിരിച്ചുള്ള പരിണാമക്രമം. പ്രാണനിൽ രൂപംകൊള്ളുന്ന മനസ്സ് ഏകാഗ്രപ്പെട്ടു സ്വന്തരൂപം വെടിഞ്ഞാൽ പ്രാണനിൽ അലിഞ്ഞുചേരുമെന്നു പറയേണ്ടതില്ലല്ലോ. മഞ്ഞിൻകട്ട അലിഞ്ഞാൽ വെള്ളമാകുമെന്നത് പരിണാമ നിയമമാണ്. ഒരു സമുദ്രത്തിന്റെ അൽപഭാഗത്ത് രൂപംകൊണ്ടുവേർതിരിയുന്ന മഞ്ഞിൻകട്ടിയുടെ പിന്നിലുള്ളത് അനന്തമായ സമുദ്രമാണെന്നോർക്കണം. അതുപോലെ വ്യക്തിമനസ്സുകളുടെ പിന്നിൽ അവയെ താങ്ങിനിൽക്കുന്നത് പ്രപഞ്ചത്തെ മുഴുവൻ ചലിപ്പിച്ചുകൊണ്ടിരിക്കുന്ന ഈ അനന്ത പ്രാണനാണ്. സ്വന്തം മനസ് ഏകാഗ്രപ്പെട്ട് അലിഞ്ഞുമറയാൻ തുടങ്ങുന്നതോടെ ഒരു യോഗിക്ക് അനന്തമായ പ്രാണപ്രസരം അനുഭവപ്പെടുന്നു. ശരീരാന്തർഭാഗത്ത് അടിത്തട്ടിൽനിന്നും ഒടുങ്ങാത്ത ഒരു ശക്തി സകല നാഡിഞരമ്പുകളിലും വ്യാപിച്ചു മുകളിലോട്ടു പ്രസരിക്കുന്നതായിട്ടാണനുഭവം. ശമദമാദികൊണ്ട് ഇന്ദ്രിയങ്ങളും മനസ്സുമൊക്കെ ഒന്നടങ്ങിക്കിട്ടിയിട്ടില്ലാത്ത ആൾക്കാണിതനുഭവപ്പെടുന്നതെങ്കിൽ അത്ഭുതത്തിനോടൊപ്പം അമ്പരപ്പുമുണ്ടാകും. പ്രാണായാമാദി ഹഠയോഗസാധനകൾകൊണ്ട് ബലാൽ മനസ്സിനെപിടിച്ചമർത്തുന്നവർക്ക് ഇവിടെയാണപകടം പററുന്നത്. നേരെമറിച്ച് മനനധ്യാനങ്ങളും വൈരാഗ്യവുംകൊണ്ട് പാകതവന്ന മനസിന്റെ സ്വാഭാവികമായ പ്രാണപരിണാമം അതിരററ ആനന്ദത്തിനും സത്യബോധത്തിനും വഴിതെളിയ്ക്കും. ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന ഭൂതതന്മാത്രകൾകൂടിച്ചേർന്നതാണല്ലോ അന്തഃകരണം. പ്രാണപ്രസരം മുന്നേറുന്നതോടെ ഈ അന്തഃകരണഘടകങ്ങൾ ഛിന്നഭിന്നങ്ങളായി അവയുടെ അത്ഭുതരൂപങ്ങൾ പ്രദർശിപ്പിക്കാൻ തുടങ്ങും. എവിടെനിന്നുണ്ടാകുന്നു എന്നറിയാതെ ദിവ്യനാദങ്ങളും, ദിവ്യസ്പർശങ്ങളും ദിവ്യരൂപങ്ങളും, ദിവ്യഗന്ധങ്ങളുമൊക്കെ അനുഭവവിഷയമായിത്തീരും. പ്രകാശവും ഇരുട്ടും ഇടകലർന്നുള്ള വിവിധ ദർശനങ്ങളുണ്ടാകും. ക്രമേണ ഏകാഗ്രത വർധിക്കുന്നതോടെ ദേഹമാകമാനമുള്ള പ്രസരമുപേക്ഷിച്ച് ഒത്ത മധ്യത്തിലുള്ള ഒരു നാഡിയിലേക്ക് പ്രാണൻ കടക്കുന്നതു കാണാറാകും. ദേഹമധ്യത്തിൽ നെടുനീളെയുള്ള ഈ നാഡിയെയാണ് യോഗികൾ സുഷുമ്നാ നാഡിയെന്ന് വിളിക്കുന്നത്. ശരീരാന്തർഭാഗത്ത് അടിത്തട്ടിൽ ചുരുണ്ടുചുരുണ്ടുകിടക്കുന്ന ഒരു സർപ്പം ഓരോ ചുരുളും നിവർത്തി സുഷുമ്നയിലേക്ക് പ്രവേശിക്കുന്നതുപോലെയാണ് അനുഭവവേളയിൽ തോന്നുക. കുണ്ഡലിനി സുഷുമ്നയിൽ പ്രവേശിച്ച് ഭ്രൂമധ്യത്തെ ലക്ഷ്യമാക്കി മുന്നേറുന്നു. അതു കടന്നുകടന്നു മുന്നോട്ടു നീങ്ങുന്തോറും അതിരററ ആനന്ദവും സത്യബോധവും യോഗിക്കുണ്ടായത്തീരുന്നു. ഇതാണ് ചുരുക്കത്തിൽ കുണ്ഡലിനീയോഗം. കുണ്ഡലിനിപ്പാട്ടിലെ വരികൾ ഓരോന്നായി പരിശോധിക്കുന്നതോടെ കുണ്ഡലിനീയോഗത്തിലെ വൈവിധ്യം നിറഞ്ഞ അനുഭവമണ്ഡലം നമുക്ക് തുറന്നുകിട്ടുന്നതാണ്.

## കുണ്ഡലിനി ഉണരുന്നു

ഇരുപത്തൊന്ന് ഈരടികൾ ഉൾപ്പെടുന്നതാണ് കുണ്ഡലിനിപ്പാട്ട്. സർപ്പാകൃതിയിൽ ചുരുണ്ടുകിടക്കുന്ന കുണ്ഡലിനി ഉണർന്നു ശരീരമാകെ പ്രസരിക്കാൻ തുടങ്ങി. ഈ അനുഭവമുൾക്കൊള്ളുന്ന യോഗി കുണ്ഡലിനീസർപ്പത്തെ സംബോധനചെയ്ത് സ്വാഭിലാഷം വിവരിക്കുന്ന രീതിയിലാണ് പാട്ടു രചിച്ചിട്ടുള്ളത്. ഒന്നാമത്തെ ഈരടിതന്നെ നോക്കുക:-

1 ആടുപാമ്പേ! പുനം തേടുപാമ്പേ! യരു-
ളാനന്ദക്കൂത്തുകണ്ടാടുപാമ്പേ!

പാമ്പ് - ചുരുൾ നിവർന്നുണർന്നുവരുന്ന സർപ്പാകൃതിയിലുള്ള കുണ്ഡലിനി; പുനം - സുഷുമ്നാനാഡി അരുൾ - ഭഗവത് കാരുണ്യം അഥവാ ഗുരു കാരുണ്യം; അരുളാനന്ദം - ഭഗവത് കാരുണ്യം കൊണ്ട് അനുഭവിക്കാറായ ആനന്ദം അഥവാ ആത്മാനന്ദം. ആനന്ദക്കൂത്ത് - ആത്മാനന്ദത്തിന്റെ അലയടി; ആടുപാമ്പേ! - പാമ്പേ നൃത്തംവച്ചു മുന്നേറുക.

സർപ്പാകൃതിയിൽ ഫണം വിടർത്തി പ്രസരിക്കുന്ന അല്ലയോ കുണ്ഡലിനീ! നൃത്തംവച്ചു മുന്നേറുക. സുഷുമ്നാനാഡിയെ ലാക്കാക്കി മുന്നോട്ടു നീങ്ങുക. ഗുരുവിന്റെയും ഭഗവാന്റെയും കാരുണ്യംകൊണ്ട് കണ്ടെത്താൻ കഴിയുന്ന ആത്മാനന്ദത്തിന്റെ അലയടി അനുഭവിച്ചുകൊണ്ട് മുന്നേറുക.

പ്രാണപ്രസരം അനുഭവിക്കാൻ തുടങ്ങിയ യോഗി സമാധിവേളയിൽ മനസിനെ കൂടുതൽ ഏകാഗ്രപ്പെടുത്തി കുണ്ഡലിനിയെ സുഷുമ്നയിലേക്ക് കടത്തിവിടാൻ ശ്രമിക്കുന്നു. കുണ്ഡലിനീസർപ്പത്തിന്റെ പുനമാണ് സുഷുമ്ന. സുഷുമ്നയിയിലേക്ക് കുണ്ഡലിനി കടക്കുന്നതോടെ സത്യവസ്തുവിൽ നിന്നുള്ള ആനന്ദത്തിന്റെ കല്ലോലങ്ങൾകൊണ്ട് യോഗിചിത്തം നിറയുന്നു. നിർഹേതുകവും നിർവിഷയവുമായ ഈ ആനന്ദമാണ് പാട്ടിലെ അരുളാനന്ദം. സർപ്പാകൃതിയിലുള്ള കുണ്ഡലിനി സുഷുമ്നയിലേക്ക് കടന്ന് ആത്മാനന്ദത്തിന്റെ അലകളിൽ തുള്ളിക്കളിച്ച് മുന്നേറാൻ ഇടയാകണമെന്നാണ് ചുരുക്കം.

## കുണ്ഡലിനിയെ ഉണർത്തുന്ന വിധം

വികാരസങ്കൽപസ്വരൂപമായ മനസ്സ് ഏകാഗ്രപ്പെട്ടു മറയുന്നതോടെയാണ് പ്രാണസ്വരൂപിണിയായ കുണ്ഡലിനി ഉണരുന്നത്. പ്രാണസ്പന്ദനത്തിന് ഗതിവേഗം കൂടി കട്ടിപിടിക്കുമ്പോഴുണ്ടാകുന്ന സങ്കൽപങ്ങളും വികാരങ്ങളുമാണ് മനസ്സ്. വികാരസങ്കൽപസ്വരൂപമായ മനസിന് രൂപം കൊടുക്കുന്ന വാസനകൾ അഥവാ സങ്കൽപ്പങ്ങളുടെ സൂക്ഷ്മ രൂപങ്ങൾ പ്രാണസ്പന്ദനത്തിൽ സർവത്ര ഒളിഞ്ഞുകിടക്കുന്നു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ഓരോ പ്രാണസ്പന്ദനവും വാസനാമയമാണ്, പ്രാണസ്പന്ദനത്തിന് ഗതിവേഗം കൂടിയാൽ വാസന വികസിക്കും. വാസനയുടെ വികസിതരൂപമാണ് സങ്കൽപം. അതുകൊണ്ടാണ്പ്രാണസ്പന്ദനവ ും വാസനയും ആണ് മനസിന്റെ വിത്ത്

എന്ന് വേദാന്തശാസ്ത്രം വിധിക്കുന്നത്. യോഗവാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോടു പറയുന്നത് നോക്കുക:-

*വാസനാവശതഃ പ്രാണ*
*സ്പന്ദസ്തേനചവാസനാ*
*ജായതേചിത്തബീജസ്യ*
*തേനബീജാങ്കുരക്രമഃ* *യോഗ.വാ.*

വ ാസനക്കു ശക്തി കൂടിയാൽ പ്രാണസ്പന്ദനത്തിനു ഗതിവേഗം കൂടും. പ്രാണസ്പന്ദനത്തിന് ഗതിവേഗം കൂടിയാൽ വാസന ശക്തിപ്പെടും. ഇങ്ങനെ വിത്തും വൃക്ഷവുംപോലെ ചക്രഗതിയിൽ വർത്തിക്കുന്നവയാണ് ചിത്തബീജങ്ങളായ പ്രാണനും വാസനയും. ശാസ്ത്രീയമായ ഈ ചിത്തോത്പത്തിക്രമം ധരിച്ചാൽ ചിത്തനാശം സാധിക്കേണ്ടതെങ്ങനെയെന്നറിയാൻ പ്രയാസമില്ല. വിത്തു നശിപ്പിച്ചാൽ വൃക്ഷം കിളുർക്കുകയില്ലെന്ന് തീർച്ചയല്ലേ? ചിത്തവൃക്ഷത്തിന്റെ വിത്താകട്ടെ ചക്രാകാരമായി സ്പന്ദിക്കുന്ന പ്രാണവാസനകളാണ്. ഇവയിൽ ഒന്നിനെ നിയന്ത്രിച്ചാൽ മറേറതും നിയന്ത്രിതമാകും. പ്രാണസ്പന്ദനം നിയന്ത്രിച്ചാൽ വാസന മാറും. വാസന മാറിയാൽ പ്രാണസ്പന്ദനം നിയന്ത്രിതമാകും. ഇക്കാര്യത്തിലും വസിഷ്ഠന്റെ വാക്കുകൾതന്നെ ശ്രദ്ധിക്കുക:-

*ദ്വേ ബീജേ രാമ, ചിത്തസ്യപ്രാണസ്പന്ദനവാസനേ*
*ഏകസ്മിംശ്ചത യോഃ ക്ഷീണേക്ഷിപ്രം ദ്വേ മ പി വിനശ്യതഃ*

രാമ, ചിത്തത്തിന്റെ വിത്തുകൾ രണ്ടാണ്. പ്രാണസ്പന്ദനവും വാസനയും. ഇതിൽ ഒരെണ്ണം ക്ഷയിച്ചാൽ മറേറതും ക്ഷയിക്കുന്നതാണ്. വ്യക്തമായ ഈ കാരണകാര്യഭാവത്തെ കണക്കിലെടുത്തുകൊണ്ടാണ് മനസ്സിനെ ഉപശമിപ്പിക്കാൻ ഋഷീശ്വരന്മാർ രണ്ടു മാർഗങ്ങൾ നിർദേശിച്ചിട്ടുള്ളത്. ഈ രണ്ടു മാർഗങ്ങളാണ് യോഗവും ജ്ഞാനവും. ഏകാന്ത സ്ഥലത്തിരുന്ന് സഗുണനിർഗുണധ്യാനങ്ങളിലൊന്ന് ശീലിച്ച് സങ്കൽപങ്ങളെ നിരോധിക്കുന്നതാണ് യോഗം. ഇഷ്ടദേവതാരൂപമൊഴിച്ചുള്ള മറെറല്ലാ സങ്കൽപങ്ങളെയും നിരോധിക്കുന്നതാണ് സഗുണധ്യാനം. ഇതാണ് ഭക്തിയോഗം. സഗുണധ്യാനം ഉറച്ചുകഴിച്ചാൽ ഒടുവിൽ ഇഷ്ടദേവതാരൂപസങ്കൽപത്തേയും നിരോധിക്കാവുന്നതാണ്. രൂപസങ്കൽപങ്ങളൊന്നുമില്ലാത്ത ഒരന്തർമണ്ഡലത്തെ ലക്ഷ്യമാക്കി ഉള്ളിൽ പ്രത്യക്ഷപ്പെടുന്ന എല്ലാ സങ്കൽപങ്ങളെയും നിരോധിക്കുന്നതാണ് നിർഗുണധ്യാനം. പ്രാണനും വാസനയും പരസ്പരബദ്ധമാണെന്നു നേരത്തെ കണ്ടല്ലോ. അപ്പോൾ പ്രാണസ്പന്ദനത്തിന്റെ ഗതിവേഗം കുറച്ചും സങ്കൽപനിരോധരൂപത്തിലുള്ള യോഗം ശീലിക്കാവുന്നതാണ്. ഇതിനുവേണ്ടിയാണ് ശാസ്ത്രങ്ങളിൽ പ്രാണായാമ പരിശീലനം നിർദേശിക്കപ്പെട്ടിരിക്കുന്നത്. സങ്കൽപനിരോധം പ്രാണന്റെ ഗതിവേഗം കുറയ്ക്കും. പ്രാണന്റെ മന്ദഗതി സങ്കൽപത്തെ നിരോധിച്ച് ചിത്തത്തെ ഏകാഗ്രപ്പെടുത്തും. ഏതു വിധത്തിലായാലും ചിത്തം ഏകാഗ്രപ്പെടുന്നതോടെ ഉള്ളിൽ ഒളിഞ്ഞുകിടക്കുന്ന

പ്രപഞ്ചപ്രാണശക്തിയായ കുണ്ഡലിനി ഉണർന്നു പ്രസരിക്കുവാനും തുടങ്ങും.

പ്രാണായാമവും സങ്കൽപനിരോധവും വ്യക്തമായ ദിനചര്യകളോടും അനുഷ്ഠാനങ്ങളോടുംകൂടി നിർവഹിക്കേണ്ടവയാണ്. അല്ലെങ്കിൽ അവ ഗുണത്തിനുപകരം ദോഷഫലം ഉളവാക്കിയെന്നുവരാം. അതുകൊണ്ടാണ് ഈ യോഗക്രമം പ്രായേണ സംന്യാസിമാർക്കായി മാററിവച്ചിരിക്കുന്നത്. ജ്ഞാനമാർഗമവലംബിച്ചുള്ള ചിത്തോപശമമാകട്ടെ സന്യാസിമാർക്കും ഗൃഹസ്ഥന്മാർക്കും ഒരുപോലെ അഭ്യസിക്കാവുന്നതാണ്. ഈ പ്രപഞ്ചം മുഴുവൻ ബോധഘനമായ ഒരേയൊരു വസ്തുസത്തയുടെ പ്രകടനമാണെന്ന് ഗുരുദേവനെപ്പോലെയുള്ള സത്യദർശികൾക്ക് സൂര്യതുല്യം തെളിഞ്ഞിട്ടുണ്ട്. അവർ അത് നമുക്കുപദേശിച്ചുതന്നിട്ടുമുണ്ട്. അങ്ങനെയാണെങ്കിൽ ഇവിടെ വസ്തു ഒന്നേയുള്ളൂ. പലതില്ല എന്ന് ചിത്തത്തെ നിരന്തരം പഠിപ്പിക്കുകയാണ് ജ്ഞാനം. ഈ ജ്ഞാനം ദൃഢപ്പെടുന്തോറും ഭേദചിന്തകൾ അകലും. മദമാൽസര്യങ്ങൾ കുറയും. ലോകസുഖങ്ങളുടെ നിസ്സാരത ധരിച്ച് മനസ്സ് ക്രമേണ അവയിൽ വിരക്തമാകും. ഉള്ളിൽതന്നെ നിരപേക്ഷമായ ഒരാനന്ദത്തിന്റെ ഉറവിടം തെളിയുകയും ചെയ്യും. അതോടെ ലോകചിന്തകൊണ്ട് തടിച്ചുകൊഴുത്തിരുന്ന ചിത്തം ഉപശമിക്കും. തുടർന്ന് പ്രപഞ്ചപ്രാണശക്തിയായ കുണ്ഡലിനിയുടെ വ്യക്തമായ പ്രസരം അനുഭവപ്പെടുവാനും തുടങ്ങും.

യോഗാഭ്യാസത്തിന്റെയും ജ്ഞാനാഭ്യാസത്തിന്റെയും ഗതിവേഗം കൂട്ടാൻ ഉപകരിക്കുന്നവിധം, ശാരീരികമായും മാനസികമായും അഭ്യസിക്കാവുന്ന അനേകം സാധനാനുഷ്ഠാനങ്ങൾക്ക് ശാസ്ത്രം രൂപം നൽകിയിട്ടുണ്ട്. ഹഠയോഗസാധനകളും തന്ത്ര സാധനകളും ഇത്തരം സാധനാനുഷ്ഠാനങ്ങൾ ഉൾക്കൊള്ളുന്ന രണ്ടു പ്രധാന ശാഖകളാണ്. ആസനപരിശീലനം, പ്രാണായാമം, മുദ്രാഭ്യാസം, തന്ത്രവിധിപ്രകാരമുള്ള ആരാധനകൾ ഇവയെല്ലാം ഇക്കൂട്ടത്തിലുൾപ്പെടുന്നു. അവനവന്റെ അഭിരുചിക്കും കഴിവിനുമൊത്ത് ഇവയിലേതെങ്കിലുമൊക്കെ ഒരു ഗുരുവിന്റെ വിദഗ്ധോപദേശത്തിൻ കീഴിൽഅഭ്യസിച്ചാൽ അഭ്യാസം പാകപ്പെടുന്നതോടെ കുണ്ഡലിനി ഉണർന്നുകിട്ടുന്നതാണ്. ശ്രീനാരായണഗുരുദേവനും ശ്രീ ചട്ടമ്പിസ്വാമികളും തയ്ക്കാട്ട് അയ്യാവിന്റെ കീഴിൽ ഹഠയോഗസാധനകൾ ശീലിച്ചതായിട്ടാണറിവ്. ഏതുവിധമായാലും ഈശ്വരമാഹാത്മ്യമുൾക്കൊണ്ട് മനസ്സ് ഏകാഗ്രപ്പെട്ടാൽ കുണ്ഡലിനി ഉണർന്നുകിട്ടും. ഇതാണ് നിയമം. ടാഗൂർ മഹാകവിയ്ക്ക് പ്രകൃതി സൗന്ദര്യത്തിൽ ആഹ്ലാദംകൊണ്ട് ചിത്തം ഏകാഗ്രപ്പെട്ടതോടെ ദേഹമാസകലം പ്രാണപ്രസരമുണ്ടായതായി അദ്ദേഹം സ്വന്തം ജീവിതസ്മരണയിൽ വെളിപ്പെടുത്തിയിട്ടുണ്ട്. പക്ഷെ ഇങ്ങനെ പൊടുന്നനെയുണ്ടാകുന്ന പ്രാണപ്രസരം പൊടുന്നനേ ശമിക്കുകയും അതിന്റെ ഫലമായി അടക്കാനാവാത്ത ശാരീരിക വികാരങ്ങൾ പൊന്തിവരികയും ചെയ്യുമെന്നാണ് അനുഭവസ്ഥന്മാർ പറയുന്നത്. അതുകൊണ്ട് ഈശ്വരഭാവനകൊണ്ട് ചിത്തശുദ്ധിവരുത്തി സത്ത്വഗുണത്തെ വർധിപ്പിച്ചശേഷം മാത്രമേ കുണ്ഡലിനിയെ ഉണർത്താവൂ. ഗുരു

ദേവൻ കുണ്ഡലിനിപ്പാട്ടിൽ സർവത്ര ഈശ്വരഭാവനയ്ക്ക് പ്രാധാന്യം നൽകിയിരിക്കുന്നത് ഇക്കാരണത്താലാണ്. അതുകൊണ്ടാണ് ഗുരുകാരുണ്യഫലമായുണ്ടാകുന്ന സത്യബോധത്തിൽനിന്നും ഊറിവരുന്ന ആനന്ദം അനുഭവിച്ചുകൊണ്ടാടുവാൻ ആദ്യത്തെ ഈരടിയിൽതന്നെ പാമ്പിനോടാവശ്യപ്പെട്ടിരിക്കുന്നത്.

### കുണ്ഡലിനീയോഗപ്രകാരം

സത്യബോധമുൾക്കൊണ്ട് ചിത്തമേകാഗ്രപ്പെടുമ്പോൾ ശരീരാന്തർഭാഗത്തുളവാകുന്ന പ്രാണപ്രസരമാണല്ലോ കുണ്ഡലിനീയോഗം. ഈ കുണ്ഡലിനീപ്രാണൻ എവിടെനിന്നാണ് പ്രസരം ആരംഭിക്കുന്നത്? എങ്ങോട്ടൊക്കെയാണത് പ്രസരിക്കുന്നത്? പ്രാണപ്രസരമുണ്ടായാലുള്ള അനുഭവങ്ങളെന്തൊക്കെയാണ്? ഇവയുടെ അനുഭവസമ്പന്നമായ പ്രതീകാത്മകവിവരണമാണ് കുണ്ഡലിനിപ്പാട്ട്.

മനുഷ്യശരീരത്തിനുള്ളിൽ വിസർജ്ജനേന്ദ്രിയത്തിന്റെ മുകൾഭാഗം മുതൽ കഴുത്തിനു മുകളിലായി ശിരസ്സിന്റെ തൊട്ടുതാഴ്ഭാഗംവരെ നീണ്ട് സ്ഥിതിചെയ്യുന്ന അസ്ഥിയാണ് നട്ടെല്ല്. ഈ നട്ടെല്ല് സിരാവ്യൂഹംവഴി തലച്ചോറുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. ഈ നട്ടെല്ലിനുള്ളിൽ അതിന്റെ ആരംഭസ്ഥലം മുതൽ ഒത്ത മധ്യത്തുകൂടി നീണ്ടുചെന്ന് തലച്ചോറിനെ സ്പർശിക്കുന്ന സൂക്ഷ്മനാഡിയാണ് സുഷുമ്നു. നട്ടെല്ലിന്റെ ഇരുഭാഗങ്ങളിലുമായി പ്രധാനപ്പെട്ട വേറെ രണ്ടു നാഡികൾകൂടിയുണ്ട്. നട്ടെല്ലിന്റെ ഇടത്തുഭാഗത്തുകൂടി മുകളിലേക്ക് വ്യാപിക്കുന്ന നാഡിയാണ് 'ഇഡ' എന്നറിയപ്പെടുന്നത്. വലത്തുള്ളതത്രേ 'പിംഗള'. ഇവ രണ്ടും വില്ലുപോലെ വളഞ്ഞുവളഞ്ഞ് അവിടവിടെ ഒരുമിച്ച് സുഷുമ്നയെ സ്പർശിച്ചുകൊണ്ടാണ് ശിരസ്സിനെ ലക്ഷ്യമാക്കി നീണ്ടുപോകുന്നത്. ഇവയിൽ 'ഇഡാ' നാഡി ഇടത്തേ മൂക്കിലും 'പിംഗള' വലത്തേ മൂക്കിലും എത്തുന്നതോടെ സുഷുമ്നയിൽ ലയിച്ച് അവയുടെ വേർപെട്ടുള്ള നിലനിൽപ് അവസാനിപ്പിക്കുന്നു. ഈ നാഡികളെല്ലാം പ്രാണപ്രസരത്തോടെ യോഗികൾക്ക്വെളിപ്പെട്ടുകിട്ടുന്ന സൂക്ഷ്മങ്ങളായ സിരാതന്തുക്കളാണ്. ഇങ്ങനെ പ്രാണപ്രസരത്തോടെ യോഗികൾക്ക് വെളിപ്പെടുന്ന ആയിരക്കണക്കിന് സിരാവലയങ്ങൾ നട്ടെല്ലിന്റെ ഇരുഭാഗവും പടർന്നു വ്യാപിച്ചിരിക്കുന്നതായി യോഗശാസ്ത്രം വിവരിക്കുന്നു. എങ്കിലും മേൽപറഞ്ഞ മൂന്നു നാഡികളാണിവയിൽ പ്രധാനപ്പെട്ടവ. കുണ്ഡലിനി ഉണരുന്നതോടെ ഈ നാഡികളിലാകമാനം പ്രസരിച്ച് അത്ഭുതകരങ്ങളായ അനുഭവങ്ങളും കാഴ് ചകളും ഉളവാക്കുന്നു. ഉണർന്നു പ്രവഹിക്കാൻ തുടങ്ങുന്ന കുണ്ഡലിനി ആദ്യം ഇഡയിലും പിന്നെ പിംഗളയിലും കടന്നശേഷം ശരീരാന്തർഭാഗത്തുള്ള സിരാവ്യൂഹങ്ങളിൽ സർവത്ര പരക്കുന്നു. ക്രമേണ അത് അടങ്ങി ഒതുങ്ങി സുഷുമ്നാനാഡിയിലേക്ക് കടക്കുന്നു. അതോടെ ബ്രഹ്മാനന്ദം തെളിയുവാനും തുടങ്ങുന്നു. സുഷുമ്നയിൽ കുണ്ഡലിനി ചില പ്രത്യേക സ്ഥാനങ്ങളിൽ വിശ്രമിച്ചു വിശ്രമിച്ചാണ് ശിരസിനെ ലക്ഷ്യമാക്കി മുന്നോട്ടു നീങ്ങുന്നത്. സുഷുമ്നയിലുള്ള കുണ്ഡലിനിയുടെ ഈ വിശ്രമസ്ഥാനങ്ങളാണ് ആധാരങ്ങ

ളെന്നറിയപ്പെടുന്നവ. ഇത്തരം ആറു വിശ്രമസ്ഥാനങ്ങളുള്ളതായിയോഗികൾ കണ്ടെത്തിയിട്ടുണ്ട്. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നിവയാണ് ആധാരങ്ങൾ. കുണ്ഡലിനി ഉണരുന്നതോടുകൂടി ഈ ആധാരകേന്ദ്രങ്ങൾ ഓരോന്നും ഇതളുകളോടുകൂടി താമരപ്പൂവിന്റെ ആകൃതിയിൽ വികസിച്ച് യോഗിക്കനുഭവവിഷയമായിത്തീരുന്നു. ആധാരപത്മമെന്നും ആധാരചക്രമെന്നും ഇവക്ക് പേരുണ്ട്. കുണ്ഡലിനി ഉണർന്ന് ഇഡ, പിംഗല, സുഷുമ്ന എന്നീ നാഡികളിൽകുടി പ്രവഹിച്ച് ആധാരചക്രങ്ങളെ സമീപിക്കുന്നതോടെ ദേഹാന്തർഭാഗം പ്രകാശംകൊണ്ട് നിറയുകയും വർണശബളമായ കാഴ്ചകളും ആശ്ചര്യകരങ്ങളായ അനുഭവങ്ങളും യോഗിക്ക് പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു സർവോപരി കുണ്ഡലിനീപ്രസരം മുന്നേറുന്തോറും എങ്ങും നിറഞ്ഞുവിളങ്ങുന്ന ശിവസ്വരൂപമായ സത്യം സുവ്യക്തമായി ഭവിക്കുന്നു. അനുഭവമാധുര്യം നിറഞ്ഞ ഈ കുണ്ഡലിനീയോഗരഹസ്യമാണ് ഗുരുദേവൻ *'ആത്മോപദേശശതക'*ത്തിൽ ഇങ്ങനെവർണിച്ചിരിക്കുന്നത്.

*ഇരുപുറവും വരുമാറവസ്ഥയെപ്പൂ-*
*ത്തൊരുകൊടി വന്നു പടർന്നുയർന്നുമേവും*
*തരുവിനടിക്കു തപസ്സുചെയ്തുവാഴും*
*നരനുവരാ നരകം നിനച്ചിടേണം* *ആത്മോ.ശ. 9*

കുണ്ഡലിനീപ്രാണനാൽ പരിപൂരിതമായിരിക്കുന്ന സുഷുമ്നാനാഡിയാണ് ഇതിലെ പൂത്ത കൊടി. അതിന്റെ രണ്ടു വശത്തും പ്രാണപ്രസരത്തിൽ ജ്വലിച്ചുനിൽക്കുന്ന ഇഡപിംഗലകളും അവയോട് ബന്ധപ്പെട്ട സിരാവലയങ്ങളുമാണ്. ഈ 'പൂത്ത കൊടിക്ക്' ഇരുപുറവും വരുമാറവസ്ഥയെ ഉളവാക്കുന്നത്. കുണ്ഡലിനീപ്രസരത്തോടെ വർണശബളമായി പ്രശോഭിക്കുന്ന ആറാധാര ചക്രങ്ങളെയും ഉൾപ്പെടുത്തി ഇരുപുറവും' വരും ആറവസ്ഥ' എന്നും ഇതിനെ വ്യാഖ്യാനിക്കാവുന്നതാണ്. ഈ പദ്യത്തിലെ തരു മനുഷ്യശരീരം തന്നെയാണ്. ആധാരങ്ങളെ ഭേദിച്ച് നാഡികൾവഴിയായി മൂലാധാരചക്രം മുതൽ ശിരസ്സുവരെ വ്യാപിച്ചുനിൽക്കുന്ന കുണ്ഡലിനീപ്രസരത്തെയാണ് ഗുരുദേവൻ 'പടർന്നുയർന്നുമേവും' എന്ന പദപ്രയോഗംകൊണ്ട് ഭാവസുന്ദരമായി വർണിച്ചിരിക്കുന്നത്. പ്രാണപ്രസരത്തോടെ അനുഭവപ്പെടുന്ന സത്യബോധമുൾക്കൊണ്ടു ജീവിക്കുകയാണ് തപസ്സ്. സ്വദേഹത്തെ ഇങ്ങനെ സത്യബോധസമ്പന്നമാക്കി ജീവിതം നയിക്കുന്ന മനുഷ്യന് സകല ദുഃഖങ്ങളും അകന്നുകിട്ടുന്നു എന്നു സാരം.

ജനനേന്ദ്രിയത്തിനും വിസർജ്ജനേന്ദ്രിയത്തിനും ഇടയ്ക്കാണ് മൂലാധാരചക്രം സ്ഥിതിചെയ്യുന്നത്. ജനനേന്ദ്രിയസ്ഥാനം, നാഭിസ്ഥാനം, ഹൃദയസ്ഥാനം, കണ്ഠസ്ഥാനം, ഭ്രൂമധ്യം എന്നിവയാണ് യഥാക്രമം സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നീ ആധാരചക്രങ്ങളുടെ സ്ഥാനങ്ങൾ. ഈ സ്ഥാനനിർണയം ഏതാണ്ടൊരേകദേശരൂപമായേ കണക്കാക്കാവൂ. സൂക്ഷ്മമായ സ്ഥാനനിർണയത്തിൽ ആചാര്യന്മാർക്കിടയിൽ ചില ചില്ലറ

അഭിപ്രായ വ്യത്യാസങ്ങൾ കാണ്മാനുണ്ട്. കുണ്ഡലിനീപ്രസരത്തോടെ തെളിയുന്ന വൈവിധ്യം നിറഞ്ഞ അനുഭവങ്ങളും ആകർഷകമായ വിവരണങ്ങളുമാണ് പാട്ടിൽ രണ്ടാമത്തെ ഈരടിമുതൽ നൽകിയിട്ടുള്ളത്. കുണ്ഡലിനീയോഗത്തിലെ മേൽപറഞ്ഞ സാങ്കേതികാംശങ്ങൾ സാമാന്യമായി ഗ്രഹിച്ചുകഴിഞ്ഞാൽ ഇനി നമുക്ക് രണ്ടാമത്തെ ഈരടിയിലേക്ക് കടക്കാം.

## ശിവദർശനപ്രാരംഭം

സഗുണ ദേവതാധ്യാനം കൊണ്ടോ നിർഗുണ ദേവതാധ്യാനംകൊണ്ടോ ചിത്തമേകാഗ്രപ്പെട്ടാൽ കുണ്ഡലിനി ഉണർന്നു പ്രസരിക്കാൻ തുടങ്ങുമെന്നു നാം കണ്ടുവല്ലോ. സഗുണധ്യാനംകൊണ്ടാണ് കുണ്ഡലിനി ഉണരുന്നതെങ്കിൽ അതോടെ ആധാരചക്രങ്ങളിൽ സഗുണദേവതാരൂപങ്ങൾ ദർശിക്കാൻ ഇടവരുന്നു. നിർഗുണധ്യാനം കൊണ്ടാണ് കുണ്ഡലിനി ഉണരുന്നതെങ്കിൽ ആരംഭദശയിൽ വർണശബളിമയോടെ മാറിമാറിപല പ്രകാശരൂപങ്ങളും തെളിയിച്ചുകൊണ്ട് ബോധസ്വരൂപമായ ആത്മാവിന്റെ ദർശനവും സാധ്യമായിത്തീരുന്നു. കുണ്ഡലിനിയുടെ ഉണർവോടുകൂടിയുണ്ടാകുന്ന ഈ ശിവദർശന രഹസ്യമാണ് ഗുരുദേവൻ രണ്ടാമത്തെ ഈരടിയിൽ വിവരിക്കുന്നത്.

2 തിങ്കളും കൊന്നയും ചൂടുമീശൻ പദ-
പങ്കജം ചേർന്നുനിന്നാടു പാമ്പേ!

തിങ്കൾ - ചന്ദ്രൻ: കൊന്ന - കൊന്നപ്പൂവ്; ചൂടുമീശൻ - ധരിക്കുന്ന ഈശ്വരൻ, ശിവൻ; പദപങ്കജം - കാലാകുന്ന താമര, ശിവന്റെ ഇരിപ്പിടമായ ആധാരപങ്കജം.

ചന്ദ്രനേയും കൊന്നപ്പൂക്കളേയും തലയിൽ ചൂടിയിരിക്കുന്ന ശിവന്റെ കാൽത്താമരയോട് അല്ലെങ്കിൽ ശിവൻ ഇരുന്നു വിളങ്ങുന്ന ആധാരപങ്കജത്തോട് ചേർന്ന് നിന്നുകൊണ്ട് അല്ലയോ കുണ്ഡലിനീ! നൃത്തം വയ്ക്കൂ.

## ശിവസങ്കൽപം

ബോധഘനമായ പരബ്രഹ്മവസ്തുവിനെത്തന്നെയാണ് വേദാന്തശാസ്ത്രം ശിവശബ്ദം ചൊല്ലി വിളിക്കാറുള്ളത്. എന്നാൽ സർവവ്യാപിയും അരൂപനുമായ ഈ ശിവനെ കണ്ടെത്താൻ കഴിവില്ലാത്തവർക്ക് ധ്യാനിച്ചേകാഗ്രപ്പെടാനായി പ്രതീകരൂപേണ അനേകം സഗുണരൂപങ്ങൾ കൽപിക്കപ്പെട്ടിട്ടുണ്ട്. പ്രതീകരൂപങ്ങളിലേതെങ്കിലും ധ്യാനിച്ചുറപ്പിക്കുന്നവർക്ക് കുണ്ഡലിനീയുടെ ഉണർവോടെ ആ ദേവതാരൂപം ചൈതന്യമുററ് ഉള്ളിൽ തെളിയുകയും ചെയ്യും. തൽക്കാലം ധ്യാനിച്ചുറപ്പിക്കുന്ന പ്രതീകം മാത്രമല്ല മുൻകാലങ്ങളിലോ മുൻജന്മങ്ങളിലോ ധ്യാനിച്ചുറപ്പിച്ചിട്ടുള്ള പ്രതീകങ്ങൾ പോലും കുണ്ഡലിനി ആധാരചക്രങ്ങൾ ഓരോന്നും കടന്നുപോകുന്നതോടെ വ്യക്തമായി കാണാൻ ഇടവരും. ആധാരചക്രങ്ങളിലെ ദേവതാസ

ങ്കൽപങ്ങളെക്കുറിച്ച് ആചാര്യന്മാരുടെ ഇടയിൽ മതഭേദം വരാൻഇടയായത് ഇക്കാരണത്താലാണ്. ത്രിമൂർത്തികളുടെ വിവിധ തരത്തിലുള്ള രൂപങ്ങളും അനേക തരത്തിലുള്ള ദേവീരൂപങ്ങളും, ഗണപതി, സുബ്രഹ്മണ്യൻ തുടങ്ങിയ വിവിധ ദേവന്മാരുടെ രൂപങ്ങളും കുണ്ഡലിനി എത്തിച്ചേരുന്നതോടെ ആധാരചക്രങ്ങളിൽ കണ്ടെത്താൻ കഴിയുമെന്ന് ആചാര്യന്മാർ വെളിപ്പെടുത്തിയിട്ടുണ്ട്.

സഗുണദേവതാരൂപസങ്കൽപമൊന്നും ഇല്ലാത്ത യോഗിക്ക് പ്രായേണ വിവിധതരത്തിലുള്ള തേജോരൂപങ്ങളാണ് കാണാൻ ഇടവരിക. ദക്ഷിണാമൂർത്ത്യുപനിഷദ് വ്യാഖ്യാനത്തിൽ ശ്രീശങ്കരഭഗവത് പാദരുടെ പ്രധാന ശിഷ്യനായ ശ്രീസുരേശ്വരാചാര്യർ പറഞ്ഞിരിക്കുന്നത് നോക്കുക:-

*ബ്രഹ്മനാഡീം ഗതേ പ്രാണേ*
*ബിംബരൂപം പ്രകാശതേ*
*തനൂനപാത്തഡിത്താരാ-*
*താരേശ തപനോപമം.*

കുണ്ഡലിനീപ്രാണൻ സുഷുമ്നാനാഡിയിലേക്ക് കടക്കുന്നതോടെ വസ്തുസ്വരൂപം അഗ്നി, മിന്നൽ, നക്ഷത്രം, ചന്ദ്രൻ, സൂര്യൻ എന്നിങ്ങനെ തേജോരൂപങ്ങളായി ക്രമവികാസം പ്രാപിച്ചുകാണാൻ ഇടവരുന്നതാണ്. പഞ്ചേന്ദ്രിയങ്ങൾവഴി പുറമേയോ സങ്കൽപങ്ങൾവഴി അകമേയോ കാണുന്ന എല്ലാ കാഴ്ചകളുടെയും ഉറവിടം പ്രാണനും മനസുമാണെന്ന ശാസ്ത്രതത്ത്വം ഗ്രഹിച്ചാൽ ഈ ദർശനഭേദത്തിന്റെ രഹസ്യം വെളിപ്പെടുന്നതാണ്. മനസ്സിന്റെ പാകതയുടെ ഏററക്കുറവാണ് ദർശനഭേദങ്ങളുടെ മൂലകാരണം. കുണ്ഡലിനീപ്രസരത്തോടെ കാണാറാകുന്ന ദർശനങ്ങളൊക്കെ മനസ്സിന്റെ തൽക്കാല ദർശനങ്ങളാണെന്നും ഓർക്കേണ്ടതാണ്. എങ്കിലും സുവ്യക്തമായി സത്യത്തോടടുക്കുന്നു എന്നു ബോധ്യപ്പെടുമെന്നുള്ളതാണ് ഈ കാഴ്ചകളുടെ പ്രത്യേകത.

വിവിധങ്ങളായ കാഴ്ചകൾ ആവിർഭവിക്കുന്നതോടെ ദേഹനാഡികൾ വിവിധ വർണങ്ങളേയും പ്രദർശിപ്പിക്കും. കുണ്ഡലിനി പ്രസരിക്കാൻ തുടങ്ങിയാൽ ഇഡ, പിംഗള, സുഷുമ്ന എന്നീ നാഡികളിലും ആധാരചക്രങ്ങളിലും വർണഭേദങ്ങൾ അനുഭവപ്പെടും. ഈ നിറഭേദങ്ങളെക്കുറിച്ചും ആചാര്യന്മാർക്കു മതഭേദമുണ്ട്. പ്രാണനും മനസും സത്വം, രജസ്സ്, തമസ് എന്ന ത്രിഗുണങ്ങളുടെ പ്രകടഭാവങ്ങളാണ്. വെളുപ്പ്, ചുവപ്പ്, കറുപ്പ് ഇവയാണ് ത്രിഗുണങ്ങളുടെ വർണങ്ങൾ. ഗുണങ്ങൾ ഇടകലർന്നിരിക്കുന്നതുകൊണ്ടു തന്നെ വർണങ്ങളും ഇടകലർന്നേ സംഭവിക്കൂ. അപ്പോൾ സാധകന്റെ മനസിൽ ത്രിഗുണങ്ങളുടെ കലർപ്പിന്റെ അനുപാതം എങ്ങനെയോ അങ്ങനെയായിരിക്കും കുണ്ഡലിനീപ്രസരത്തോടെ വർണവൈവിധ്യം അനുഭവപ്പെടുന്നത്. എന്തായാലും കുണ്ഡലിനീ പ്രസരം ആരംഭിക്കുന്നതോടെ ശരീരാന്തർഭാഗം വിവിധ വർണങ്ങളുടെ ഒരു പ്രദർശനരംഗമായിത്തീരുമെന്നുള്ളതു തീർ

77-2003 40

ച്ചയാണ്. ഇത്രയും വിവരണംകൊണ്ട് കുണ്ഡലിനീപ്രസരം ആരംഭത്തിൽ വ്യ ക്തമായ സത്യബോധത്തോടൊപ്പം പലതരം കാഴ്ചകളും പലതരം നിറങ്ങ ളും പ്രദർശിപ്പിക്കുമെന്ന് കണ്ടുവല്ലോ. ഈ അനുഭവത്തെയാണ് ഗുരുദേവൻ പാട്ടിൽ 'തിങ്കളും കൊന്നയും ചൂടുമീശൻ' എന്ന ഭാഗംകൊണ്ട് വെളിപ്പെടു ത്തിയിരിക്കുന്നത്. പലതരം കാഴ്ചകളുടെ പ്രതീകമാണ് 'തിങ്കൾ'; നിറങ്ങളു ടെ പ്രതീകം കൊന്നയും'. അതോടൊപ്പം അനുഭവപ്പെടുന്ന വ്യക്തമായ സത്യബോധം തന്നെയാണ് 'ഈശൻ'. ശിവപ്രതീകത്തെ പ്രത്യേകം പറയാ നും കാരണമുണ്ട്. കുണ്ഡലിനീ പ്രസരത്തിൽ ഒന്നിലധികം ആധാരകേന്ദ്ര ങ്ങളിൽ ശിവന്റെ വിവിധ രൂപങ്ങൾ ദർശിക്കാൻ കഴിയുമെന്നാണ് യോഗശാ സ്ത്ര ഗ്രന്ഥങ്ങൾ വിവരിക്കുന്നത്. മൂലാധാരചക്രത്തിൽതന്നെ ശിവന്റെ ആ ദിമരൂപസങ്കൽപമായ 'സ്വയംഭൂലിംഗ'ത്തിൽ കുണ്ഡലിനി മൂന്നരച്ചുററുചുററി സർപ്പിണിയെപ്പോലെ ഫണംകൊണ്ട് സുഷുമ്നാനാഡിയുടെ മുഖം മുടിക്കി ടക്കുന്നതായിട്ടാണ് ശാസ്ത്രം വിവരിക്കുന്നത്. കുണ്ഡലിനി 'മണിപൂരകച ക്ര'ത്തിലെത്തുമ്പോൾ അവിടെ രുദ്രമൂർത്തിയായ ശിവനേയും 'വിശുദ്ധിച ക്ര'ത്തിലെത്തുമ്പോൾ അവിടെ 'സുന്ദരമൂർത്തി'യായ ശിവനെയും കാണാൻ കഴിയുമെന്ന് 'ഷട്ചക്രനിരൂപണ'ത്തിൽ വിവരിച്ചു കാണുന്നു. ശ്രീ നാരായ ണഗുരുദേവൻ സഗുണമൂർത്തികളിൽ ശിവപക്ഷപാതിയായിരുന്നുവെന്ന് അ ദ്ദേഹത്തിന്റെ അനേകം ശിവപ്രതിഷ്ഠകൾ വിളിച്ചറിയിക്കുന്നു. കുണ്ഡലിനീ യോഗാനുഭവങ്ങൾ തനിക്ക് പ്രത്യക്ഷമായിക്കാണാൻ കഴിഞ്ഞ ശിവമൂർത്തി കളെത്തന്നെയായിരിക്കണം ഗുരുദേവൻ പിൽക്കാലത്ത് പ്രതിഷ്ഠിച്ചത്. ഏതു നിലയിലായാലും ശിവപദം വ്യക്തമായിക്കണ്ട് അതിനോട് ചേർന്ന് അല്ലയോ കുണ്ഡലിനീ! നൃത്തം വയ്ക്കൂ എന്ന സുസ്പഷ്ടമായ യോഗാനുഭവത്തിന്റെ വിവരണമാണെന്നോർക്കേണ്ടതാണ്.

## ശിവദർശനത്തിന്റെ മധ്യഘട്ടം

ശ്രീ നാരായണഗുരുദേവനിൽ ക്രമവികാസം പ്രാപിച്ച ഉജ്ജ്വലമായ സത്യാനുഭവത്തിന്റെ ചരിത്രമാണ് 'കുണ്ഡലിനിപ്പാട്ട്'. യോഗാനുഭവങ്ങളെ സൂ ക്ഷ്മമായി വിശകലനം ചെയ്തു പഠിച്ചാലെ ഇതിലെ ഈരടികളുടെ അർഥം തെളിഞ്ഞുകിട്ടൂ. കുണ്ഡലിനീപ്രസരത്തിന്റെ പ്രാരംഭഘട്ടം കഴിയുന്നതോടെ പ്രാണാഗ്നിജ്വാലകൊണ്ട് ഹൃദയമലങ്ങൾ ദഹിച്ചു ഭസ്മമായ പ്രതീതിയാണ് സാധകനുണ്ടാകുന്നത്. അതോടെ വർണശബളിമയും ദർശനവൈവിധ്യങ്ങ ളും ഒട്ടൊക്കെ അസ്തമിച്ച് ഹിമപാണ്ഡുരമായി പ്രശോഭിക്കുന്ന ഹൃദയതല ത്തിൽ ബോധഘനമായ വസ്തുസ്വരൂപം നിരാകാരമായോ സാകാരമായോ അനുഭവപ്പെടുകയും ചെയ്യും. മനസ്സവശേഷിക്കുന്നിടത്തോളം തൽപരതയു ണ്ടെങ്കിൽ ബോധമധ്യത്തിൽ സാകാരരൂപത്തിന് പ്രത്യക്ഷപ്പെടാൻ പ്രയാസ മൊന്നുമില്ല. തൽപരതയില്ലെങ്കിൽ പ്രത്യേക പ്രകാശാനുഭവത്തോടുകൂടിയ ബോധവസ്തു തന്നെയായിരിക്കും തെളിഞ്ഞുനിൽക്കുക. രണ്ടാം ഘട്ടത്തി ലെ ഭസ്മപാണ്ഡുരമായ ഈ ശിവദർശനത്തെയാണ് ഗുരുദേവൻ മൂന്നാമത്തെ ഈരടിയിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

3 വെണ്ണീറണിഞ്ഞു വിളങ്ങും തിരുമേനി
കണ്ണീരൊഴുകക്കണ്ടാടുപാമ്പേ!

വെണ്ണീറ് – വെളുത്ത ഭസ്മം; അണിഞ്ഞുവിളങ്ങും തിരുമേനി – പൂശി ശോഭിക്കുന്ന ഈശ്വര സ്വരൂപം; കണ്ണീരൊഴുകെ – ഭഗവദ്ദർശനംകൊണ്ടുളവാകുന്ന ആനന്ദാശ്രു പൊഴിച്ചുകൊണ്ട്; കണ്ടാടുപാമ്പേ!– കണ്ടുകണ്ട് അല്ലയോ കുണ്ഡലിനീ! പ്രസരിക്കൂ.

**ഗ്രന്ഥിഭേദനം**

മൂലാധാരചക്രത്തിൽനിന്നും പൊന്തി ഉയരുന്ന കുണ്ഡലിനി നേരെ ഭ്രൂമധ്യത്തിലുള്ള ആജ്ഞാചക്രത്തെ ലക്ഷ്യമാക്കിയാണ് പ്രസരിക്കുന്നത്. ഇടയ്ക്കുള്ള സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി ചക്രങ്ങളെ അതുഭേദിച്ചു കടക്കുന്നു. ശക്തിഘടകങ്ങളായ സത്ത്വരജസ്തമോ ഗുണങ്ങൾ ഉളവാക്കിയിരിക്കുന്ന വാസനാഗ്രന്ഥികളാണ് അഥവാ വാസനകളുടെ കെട്ടുകളാണ് ആധാരചക്രങ്ങൾ. ഈ ഗുണഗ്രന്ഥികളെ ദേവതാനാമം ഉപയോഗിച്ച് വിഷ്ണുഗ്രന്ഥി, ബ്രഹ്മഗ്രന്ഥി, രുദ്രഗ്രന്ഥി എന്നും വിളിക്കാറുണ്ട്. ബ്രഹ്മാവും വിഷ്ണുവും രുദ്രനുമെല്ലാം ഒരു വ്യക്തിയുടെ ശരീരത്തിനുള്ളിൽ തന്നെയുണ്ടെന്ന് ചുരുക്കം. നിഷ്കൃഷ്ടമായി ബ്രഹ്മഗ്രന്ഥി മൂലാധാരത്തിലും വിഷ്ണുഗ്രന്ഥി അനാഹതത്തിലും രുദ്രഗ്രന്ഥി ആജ്ഞാചക്രത്തിലും സ്ഥിതി ചെയ്യുന്നു എന്നാണ് സിദ്ധാന്തം. ഇതുകൊണ്ടുതന്നെ സ്വാധിഷ്ഠാന മണിപൂരക വിശുദ്ധിചക്രങ്ങളിൽ ഗുണങ്ങളുടെ മിശ്രഭാവം കൂടുതലാണെന്നു വന്നുചേരുന്നു. കുണ്ഡലിനി മൂലാധാര ചക്രത്തിൽനിന്നും ഉയരുന്നതോടെ തന്നെ രജോഗുണത്തിന്റെ കെട്ട് അഥവാ ബ്രഹ്മഗ്രന്ഥി ഭേദിക്കപ്പെടുന്നു. അനാഹതത്തിലെത്തിച്ചേരുന്നതോടെ സത്ത്വഗുണത്തിന്റെ കെട്ട് അഥവാ വിഷ്ണുഗ്രന്ഥി ഭേദിക്കപ്പെടുന്നു. ആജ്ഞാചക്രത്തിലെത്തി തമോഗുണത്തിന്റെ കെട്ട് അഥവാ രുദ്രഗ്രന്ഥിയും ഭേദിക്കപ്പെടുന്നു. അവസാനമായി ഭേദിക്കാനുള്ളത് മായയുടെ ആവരണരൂപമായ തമസ്സിനെയാണ്. ആജ്ഞാചക്രത്തിലെത്തുമ്പോഴേ ആവരണം പൂർണമായി ഭേദിക്കപ്പെടുകയുള്ളു. ഈ ഗ്രന്ഥിഭേദനരഹസ്യമാണ് ലളിതാസഹസ്രനാമത്തിൽ ഇങ്ങനെ വിവരിച്ചിരിക്കുന്നത്:–

*മൂലാധാരൈക നിലയാ*
*ബ്രഹ്മഗ്രന്ഥി വിഭേദിനീ;*
*മണിപൂരാന്തരുദിതാ*
*വിഷ്ണുഗ്രന്ഥി വിഭേദിനീ;*
*ആജ്ഞാചക്രാന്തരാളസ്ഥാ*
*രുദ്രഗ്രന്ഥി വിഭേദിനീ.* *ലള.സ. 38, 39*

ഇവിടെ മണിപൂരാന്തരുദിതയായ ദേവിയാണ് വിഷ്ണുഗ്രന്ഥി വിഭേദിക്കുന്നതായി പറഞ്ഞിരിക്കുന്നത്. വിഷ്ണുഗ്രന്ഥിമണിപൂരകചക്രത്തിലാണെന്നുള്ള മതഭേദത്തെ ഇത് വെളിപ്പെടുത്തുന്നു. ഏതായാലും ഗുണഗ്രന്ഥികളു

ടെ നിഷ്കൃഷ്ട സ്ഥാനനിർണയം ഏകദേശരൂപത്തിലുള്ളതാണെന്ന് ധരിക്കേണ്ടതാണ്. മൂലാധാരചക്രത്തിൽനിന്നുയർന്ന് ആജ്ഞാചക്രത്തിലെത്തുന്നതുവരെയുള്ള ഈ ഗ്രന്ഥിഭേദന പ്രക്രിയയാണ് കുണ്ഡലിനീയോഗാനുഭവത്തിലെ മധ്യഘട്ടം. വാസനാഗ്രന്ഥികൾ അഥവാ ഗുണഗ്രന്ഥികൾ ഭേദിക്കപ്പെടുന്നതോടെ വർണശബളിമ വിട്ടകലുന്നു. ശുദ്ധസത്ത്വത്തിന്റേതായ വെൺമ ശരീരാന്തർഭാഗത്തു സർവത്ര തിങ്ങിനിറയുന്നു. സഗുണരൂപങ്ങൾ ഓരോന്നായി മറയാൻ തുടങ്ങുന്നു. ഒടുവിലൊടുവിൽ ശുദ്ധ സത്ത്വപ്രകാശമേന്തുന്ന രൂപങ്ങൾ മാത്രമേ കാൺമാനുണ്ടാവൂ. കുണ്ഡലിനി ആജ്ഞാചക്രത്തെ പൂർണമായി കീഴടക്കുന്നതോടെ മനസ് മിക്കവാറും വിട്ടകലുന്നു. യോഗികൾ ഈ അവസ്ഥയെയാണ് 'അമനീ' ഭാവം, 'ഉന്മനീ' ഭാവം എന്നൊക്ക വിവരിക്കുന്നത്. ഇവിടെ സഗുണരൂപങ്ങൾ എല്ലാംതന്നെ വിട്ടുമാറുന്നതാണ്. ഈ മധ്യഘട്ടത്തിന്റെ സത്ത്വപ്രകാശാധിക്യമേന്തി വെണ്ണീറണിഞ്ഞപോലെ വ്യക്തമാകുന്ന സത്യാനുഭവത്തെയാണ് ഗുരുദേവൻ മൂന്നാമത്തെ ഈരടിയിൽ ചിത്രീകരിച്ചിരിക്കുന്നത്. സർവാംഗം ഭസ്മവിഭൂഷിതനായ ശിവന്റെ സങ്കൽപത്തിനാസ്പദവും ഈ അനുഭവമാണെന്നോർക്കണം. ഈ അനുഭവഘട്ടത്തെത്തന്നെയാണ് ഗീത ഇങ്ങനെ ചിത്രീകരിച്ചിരിക്കുന്നത്:-

*സർവ്വദ്വാരേഷു ദേഹേ ഽസ്മിൻ*
*പ്രകാശ ഉപജായതേ*
*ജ്ഞാനം യദാ തദാ വിദ്യാത്*
*വിവൃദ്ധം സത്ത്വമിത്യുത.* *ഭഗ.ഗീ. 14-11*

സത്ത്വഗുണം അഥവാ സത്യബോധം അത്യന്തം വർധിക്കുന്നതോടെ ദേഹാന്തർഭാഗത്ത് സർവത്ര പ്രകാശം വന്നു നിറയുന്നു. ആരംഭത്തിൽ അനലദീപ്തിയോടെ ഉണർന്നു പൊന്തുന്ന കുണ്ഡലിനി കാമക്രോധാദി ചിത്തമലങ്ങളെ ദഹിപ്പിക്കുന്നതോടെ യോഗിക്കുണ്ടാകുന്ന അനുഭവം യോഗവാസിഷ്ഠം ചിത്രീകരിക്കുന്നതു നോക്കുക:-

*ദഗ്ധദേഹപുരോവഹ്നിഃ*
*ശശാമാശനിവത്ക്ഷണാത്*
*അദൃശ്യതസിതം ഭസ്മ*
*ശരീരം ഹിമാപാണ്ഡുരം.* *യോഗ.വാ. 5-6-89*

ഉദിച്ചുപൊങ്ങിയ പ്രാണാഗ്നി ദേഹപുരത്തെ ദഹിപ്പിച്ച ശേഷം ഇടിത്തീയെന്നപോലെ ശമിച്ചു. തുടർന്ന് ദേഹം മൂടൽമഞ്ഞുകണക്കേ ശ്വേതഭസ്മം പൂശി തിളങ്ങുന്നതുപോലെ കാണപ്പെട്ടു. ഈ കാഴ്ച സമാധിദശയിൽ അന്തർനേത്രം വഴിയുള്ള ശരീരദർശനമാണെന്നോർക്കണം. തുടർന്ന് ദേഹാന്തർഭാഗത്തെ പ്രാണപൂരണാനുഭവം അമൃതമയമായിത്തീരുന്നതായും വാസിഷ്ഠം വെളിപ്പെടുത്തുന്നു:-

*രസായനമയാഃപ്രാണാഃ*
*തച്ഛരീരമാപൂരയൻ*

*തതഃ കുണ്ഡലിനീമന്തഃ* *വാ.5-6-99*

അമൃതമയങ്ങളായ പ്രാണധാരകൾ ദേഹാന്തർഭാഗത്തുനിറഞ്ഞുതിങ്ങി. അതോടെ സുഖാവഹങ്ങളായി തോന്നിയ പ്രാണധാരകൾ കുണ്ഡലിനീശക്തിയെ ദേഹനാഡികളിൽ നിറയ്ക്കുകയും ചെയ്തു. അമൃതമയങ്ങളായ പ്രാണധാരകളുടെആപൂരണകൊണ്ടുളവാകുന്ന ആനന്ദാതിരേകം നിറഞ്ഞ സത്യബോധത്തെ വെളിപ്പെടുത്താൻവേണ്ടിയാണ് ഗുരുദേവൻ 'കണ്ണീരൊഴുകക്കണ്ടാടുപാമ്പേ!' എന്നു പറഞ്ഞിരിക്കുന്നത്.

## ശിവദർശനത്തിന്റെ അന്ത്യഘട്ടം

കുണ്ഡലിനി ആജ്ഞാചക്രത്തിന്റെ രുദ്രഗന്ധിയും ഭേദിച്ചുമുന്നോട്ടു നീങ്ങുന്നതോടെ 'സഹസ്രാര' ചക്രത്തിൽ എത്തിച്ചേരുന്നു. ഭ്രൂമധ്യത്തിലുള്ള ആജ്ഞാചക്രത്തിനു മുകളിൽ തലച്ചോറിന്റെ ഉപരിതലത്തിൽ സ്ഥിതി ചെയ്യുന്നതാണ് സഹസ്രാരം. ആജ്ഞാചക്രത്തിനും സഹസ്രാരത്തിനുമിടക്ക് ഇടുങ്ങിയ കുഴൽപോലെ ഒരു ശൂന്യദേശമുണ്ട്. ഇതാണ് ബ്രഹ്മരന്ധ്രം. കുണ്ഡലിനി ആജ്ഞാചക്രം വിട്ട് ബ്രഹ്മരന്ധ്രം വഴി സഹസ്രാരപത്മത്തിലേക്കു കടക്കുന്നു. കുണ്ഡലിനി ഇവിടെയെത്തുമ്പോൾ എണ്ണമററ പ്രകാശകിരണങ്ങൾ ചുററിലും വിതറിക്കൊണ്ട് ബോധഘനമായ സത്യവസ്തു സൂര്യതുല്യം തെളിഞ്ഞനുഭവപ്പെടും. 'അര' ശബ്ദത്തിന് ഒരു കേന്ദ്രത്തിൽനിന്നും ചുററിലുമായി പുറപ്പെടുന്ന ആരക്കാലുകളെന്നാണർഥം. ബോധകേന്ദ്രത്തിൽ നിന്നും ചുററിലുമായി ആയിരക്കണക്കിന് അരങ്ങൾ പോലുള്ള പ്രകാശകിരണങ്ങൾപരത്തിക്കൊണ്ട് ഇവിടെ സത്യവസ്തുപ്രകാശിക്കുന്നതുകൊണ്ടാണ് ഈ ചക്രത്തിന് 'സഹസ്രാര'മെന്നു പേരുണ്ടായത്. കുണ്ഡലിനി ആജ്ഞാചക്രം വിട്ട് ബ്രഹ്മരന്ധ്രത്തിലേക്ക് കടക്കുമ്പോൾതന്നെ പ്രാണൻ സ്പന്ദനം വെടിഞ്ഞ് ആ ശൂന്യദേശത്ത് ലയിക്കുന്നു. ഇവിടെ മനസ്സ് സമ്പൂർണമായും അടങ്ങുന്നു. ബാഹ്യശരീരബോധം ഒടുങ്ങുന്നു. ഇതുതന്നെയാണ് ശിവശക്ത്യൈക്യം. ശിവനിൽ ശക്തിയാണല്ലോ മനസിനെയും ശരീരങ്ങളെയും ഉണ്ടാക്കിക്കാട്ടുന്നത്. ശക്തിസ്പന്ദനം നിലച്ചാൽ ശരീരമനസുകൾ നിലക്കുന്നു.ഇതോടെ സർവം ശൂന്യമായിപോകില്ലേയെന്ന് അനുഭവം തിരയാത്ത സംശയാലുക്കൾ ആശങ്കിക്കുന്നുണ്ട്. പക്ഷെ വെറും ശൂന്യതയിൽനിന്ന് ഒരു ശക്തിക്കും സ്പന്ദിച്ചുയരാൻ കഴിയുകയില്ലെന്ന യുക്തിപോലും ഇക്കൂട്ടർ ധരിക്കുന്നില്ല. എന്തായാലും കുണ്ഡലിനി ബ്രഹ്മരന്ധ്രത്തിൽ പ്രവേശിച്ച് സ്പന്ദനം വെടിയുന്നതോടെ ദേഹമനസുകൾ വിസ്മൃതിയിലാണ്ട് സൂര്യതുല്യം വസ്തു തെളിയുന്നുവെന്നാണ് ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള അനുഭവവേദികൾ പ്രഖ്യാപിക്കുന്നത്. സഹസ്രാരചക്രത്തിലെ അന്തിമമായ ഈ സത്യാനുഭവത്തെ ലക്ഷ്യമാക്കിക്കൊണ്ടു മുന്നോട്ടു പ്രസരിക്കാനാണ് ഗുരുദേവൻ നാലാമത്തെ ഈരടിയിൽ കുണ്ഡലിനിയോടാവശ്യപ്പെടുന്നത്:-

4 ആയിരംകോടിയനന്തൻ നീയാനന-
മായിരവും തുറന്നാടുപാമ്പേ!

പാമ്പേ, ആയിരം കോടിയനന്തൻ നീ - അനേകായിരം അനന്തന്മാർ ഒരുമിച്ചതുപോലെ രൂപംകൊള്ളുന്ന അല്ലയോ കുണ്ഡലിനീ, നീ; ആനനമായിരവും - നിന്റെ ആയിരം മുഖങ്ങളും അഥവാ പത്തികളും; തുറന്ന് - വികസിപ്പിച്ച് അഥവാ വിടർത്തി; ആടു - നൃത്തം വയ്ക്കൂ.

അല്ലയോ കുണ്ഡലിനീ അനേകായിരം അനന്തന്മാർ ഒരുമിച്ചതുപോലെ കാണപ്പെടുന്ന നീ നിന്റെ ആയിരം പത്തികളും വിടർത്തിനിന്ന് നൃത്തം വയ്ക്കൂ.

## ആയിരംകോടിയനന്തൻ

കുണ്ഡലിനി ഉണർന്നു പ്രസരിക്കാൻ തുടങ്ങുന്നതോടെ ഉള്ളിലുള്ള സൂക്ഷ്മ ശരീരത്തെക്കുറിച്ച് അദ്ഭുതം തോന്നിക്കുന്ന പല കാര്യങ്ങളും യോഗിക്ക് നേരിൽ കണ്ടറിയാൻ കഴിയുന്നു. സർവത്ര ചുററിപ്പിണഞ്ഞ് ദേഹമാസകലം വ്യാപിക്കുന്ന അനേകായിരം സൂക്ഷ്മനാഡികളുടെ വ്യൂഹം യോഗിക്ക് കാണാറാകുന്നു. ഇവയെല്ലാം ദേഹമധ്യഗതമായ ഹൃദയതലത്തെ കേന്ദ്രമാക്കി പ്രവർത്തിക്കുന്നവയാണ്. ഹൃദയം താമരയുടെ ആകൃതിയിലുള്ള താണ്. ഇതിനുള്ളിലത്രേ സൂക്ഷ്മശരീരിയായ ജീവൻസ്ഥിതിചെയ്യുന്നത്. ഈ ഹൃദയതലത്തിൽനിന്നും നൂററിയൊന്ന് പ്രധാന നാഡികൾ വിവിധ ഭാഗങ്ങളിലേക്ക് പ്രസരിക്കുന്നുവെന്ന് ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്നു. ഇവയിൽ ഏററവും പ്രധാനപ്പെട്ട മൂന്നു നാഡികളാണ് നാം നേരത്തേ വിവരിച്ച ഇഡാ, പിംഗളാ, സുഷുമ്നകൾ. നൂററിയൊന്ന് നാഡികളിൽ ഓരോന്നിനും ആയിരക്കണക്കിന് ശാഖാനാഡികൾ ഉണ്ടെന്നാണ് *പ്രശ്നോപനിഷത്ത്* വിവരിക്കുന്നത്. സൂക്ഷ്മനാഡികളുടെ കേന്ദ്രസ്ഥാനവും ജീവന്റെ ഇരിപ്പിടവുമായതുകൊണ്ടാണ് ഹൃദയത്തെ ബ്രഹ്മോപാസനസ്ഥാനമായി വേദാന്തം അംഗീകരിക്കുന്നത്. വേദാന്തസമ്മതമായ ഹൃദയം ദേഹമധ്യത്തിലാണെന്നോർക്കണം. ചില യോഗികൾ കരുതുന്നതുപോലെ ഭ്രൂമധ്യത്തിലല്ലെന്ന് ചുരുക്കം. യോഗാഭ്യാസവേളയിൽ ഭ്രൂമധ്യത്തെ കേന്ദ്രമാക്കി ധ്യാനം ശീലിക്കാവുന്നതാണ്. എന്നാൽ വാസനകൾ പൂർണമായി നശിച്ച് ഉറച്ച ജ്ഞാനനിഷ്ഠയോടുകൂടിയ ജീവൻമുക്തൻ ദേഹമധ്യത്തിലുള്ള ഹൃദയപുണ്ഡരീകത്തെ കേന്ദ്രമാക്കിയാണ് സദാ സർവത്ര ബ്രഹ്മനിഷ്ഠനായി വർത്തിക്കുന്നത്. ഹൃദയഭാഗത്തുനിന്നും ഒരു നാഡി മാത്രമാണ് ശിരസ്സിന്റെ ഉപരിതലംവരെ എത്തുന്നത്. അതത്രേ സുഷുമ്ന. ഇഡ, പിംഗള എന്നീ നാഡികളോടുചേർന്ന് സുഷുമ്ന മൂലാധാരചക്രം, അനാഹതചക്രം (ഹൃദയം), ആജ്ഞാചക്രം എന്നിവയെ പരസ്പരം ബന്ധിപ്പിക്കുന്നതായി നാം നേരത്തേ കണ്ടുവല്ലോ. നാഡീവ്യൂഹത്തെക്കുറിച്ച് *ഛാന്ദോഗ്യോപനിഷത്തി*ന്റെ പ്രഖ്യാപനം നോക്കുക:-

*ശതം ചൈകാചഹൃദയസ്യനാഡ്യഃ*
*താസാം മൂർധാനമഭിനിഃസൃതൈകാ*
*തയോർധ്വമായന്നമൃതത്വമേതി*
*വിഷ്വങ്ങന്യാഉത്ക്രമണേഭവന്തി.* *ഛാന്ദോ. 8.6.6.*

ഹൃദയതലത്തിൽനിന്നും നൂററിഒന്നു നാഡികൾ പ്രസരിക്കുന്നു. അവയിലൊന്നു മാത്രം ശിരസ്സിലെത്തിച്ചേരുന്നു. അതിൽക്കൂടി മുകളിലെത്തിയാൽ അമൃതത്വം കൈവരിക്കാം. സൂക്ഷ്മശരീരത്തിന് ഇറങ്ങിപ്പോകാൻസഹായിക്കുന്നവ മാത്രമാണ് ചുററുമുള്ള മററു നാഡികൾ. ദേഹനാഡികൾ എണ്ണമററവയാണ്. പ്രാധാന്യം പുരസ്കരിച്ചാണ് നൂററിയൊന്ന് എന്ന സംഖ്യ പറഞ്ഞിരിക്കുന്നത്. മേലുദ്ധരിച്ചിരിക്കുന്ന ഉപനിഷന്മന്ത്രത്തിന്റെ ഭാഷ്യത്തിൽ ശങ്കരഭഗവത്പാദർ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. ഈ നാഡികളുടെ വർണവൈവിധ്യവും ഉപനിഷന്മന്ത്രംതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. ആദിത്യമണ്ഡലത്തിൽനിന്നും രശ്മികളെന്നപോലെയാണ് ഈ നാഡികൾഹൃദയത്തിൽനിന്നും വ്യാപിക്കുന്നത്. പിംഗല (ഇളം ചുവപ്പ്), വെളുപ്പ്, നീലം, മഞ്ഞ, കടുംചുവപ്പ് ഇത്യാദി നിറഭേദമുള്ള അതിസൂക്ഷ്മമായ ഒരു രസംകൊണ്ട് ഈ നാഡികൾ നിറയ്ക്കപ്പെട്ടിരിക്കുന്നു. അതുനിമിത്തമാണ് പ്രാണപ്രസരത്തിൽ നാഡികൾ വർണശബളിമയോടെ പ്രത്യക്ഷപ്പെടുന്നത്. ഈ സൂക്ഷ്മനാഡികൾ പ്രാണമാർഗേണ സദാ സൂര്യനുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. സത്ത്വരജസ്തമസ്സുകളെന്ന ത്രിഗുണങ്ങളുടെപ്രകടരൂപങ്ങളായ വാതപിത്തകഫങ്ങളെന്ന ത്രിദോഷങ്ങൾ പല അനുപാതത്തിലും ജഡശരീരങ്ങളിൽ വ്യാപിച്ചിരിക്കുന്നു. ത്രിദോഷങ്ങൾ പല അനുപാതത്തിലും സൂര്യതേജസ്സുമായി കൂടിച്ചേരുന്നതുകൊണ്ടാണ് നാഡികളിലെ രസം വിവിധ വർണങ്ങളെ പ്രകടമാക്കുന്നത്. സൂര്യതേജസ്സ് വിവിധ വർണങ്ങളുടെ ആകരമാണെന്നിന്നു തെളിഞ്ഞിട്ടുണ്ടല്ലോ. ഉപനിഷന്മന്ത്രവും ഭാഷ്യവും ഇക്കാര്യം പണ്ടേതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. കുണ്ഡലിനീപ്രസരത്തോടെ യോഗിക്കു വെളിപ്പെടുന്ന ആയിരക്കണക്കിനുള്ള ഈ നാഡികൾ ദേഹം കീറിനോക്കിയാലൊന്നും കാണാൻ പററുന്നവയല്ല. പ്രാണമയമായ സൂക്ഷ്മശരീരത്തിന്റെ ഘടകങ്ങളാണീ നാഡികൾ. ഇങ്ങനെ ആയിരമായിരം നാഡികൾ ചുററിപ്പിണഞ്ഞുരൂപംകൊണ്ടിരിക്കുന്ന സൂക്ഷ്മശരീരം കുണ്ഡലിനീപ്രാണനാൽ പരിപൂരിതമായിത്തീരുമ്പോൾപല നിറത്തിലുമുള്ള അനേകായിരം പാമ്പുകൾ ചുററിപ്പിണഞ്ഞിരുന്നു ചലിക്കുന്ന പ്രതീതിയാണുണ്ടാവുക. അതുകൊണ്ടാണ് കുണ്ഡലിനിയെ ഗുരുദേവൻ 'ആയിരം കോടിയനന്തൻ നീ' എന്നു വിവരിച്ചി രിക്കുന്നത്. ശിവൻ സർപ്പഭൂഷണനാണ് എന്ന് പറയുന്നതും ഈ യോഗാനുഭവത്തിന്റെ പ്രതീകാത്മക വിവരണം തന്നെയാണ്.

## ആനനമായിരവും തുറന്ന്

കുണ്ഡലിനി ഉണർന്നുകഴിഞ്ഞാൽ അതു സുഷുമ്നാ നാഡിയിലെ ആധാരചക്രങ്ങളെ ഭേദിച്ചുകൊണ്ടാണ് മുന്നേറുന്നതെന്നു നാം കണ്ടുവല്ലോ. ആധാരചക്രമോരോന്നും ഓരോ താമരയുടെ ആകൃതിയിലാണ് യോഗിക്ക് അനുഭവപ്പെടുന്നത്. അതുകൊണ്ട് ആധാരപങ്കജം എന്നു പറയുന്നുണ്ട്. കുണ്ഡലിനീ പ്രവാഹത്തോടെ ഓരോ ആധാരസ്ഥാനത്തും ഇതളുകൾപോലെ യോഗനാഡികൾ ചൈതന്യമുററു പ്രകാശിച്ച് യോഗികൾക്കനുഭവവിഷയമായിത്തീരുന്നു. മൂലാധാരചക്രത്തിന് ഇങ്ങനെ നാല് ഇതളുകളും സ്വാധിഷ്ഠാ

നത്തിന് ആറും മണിപൂരത്തിന് പത്തും അനാഹതത്തിന് പന്ത്രണ്ടും വിശുദ്ധിക്ക് പതിനാറും ആജ്ഞാചക്രത്തിന് രണ്ടും ഇതളുകളും ഉള്ളതായിട്ടാണ് പ്രസിദ്ധി. ആധാരാസ്ഥാനങ്ങളെ താമരകളായി കൽപിച്ചാൽ ഈ യോഗനാഡികളെ ഇതളുകളായി കരുതാം. ചക്രങ്ങളായി കൽപിച്ചാൽ ഇവയെ അരങ്ങളായും കരുതാം. താമരയിലെ കൂമ്പിയിരിക്കുന്ന ഇതളുകൾ സൂര്യോദയത്തോടെ വികസിച്ച് പ്രകാശം പരത്തുന്നതുപോലെയാണ് കുണ്ഡലിനീപ്രവാഹത്തോടെ ആധാരപങ്കജങ്ങളിലെ ദളങ്ങൾ ചൈതന്യമുററു വിടർന്ന് യോഗിക്കനുഭവപ്പെടുന്നത്. കുണ്ഡലിനിയുടെ ഉദയവും ആധാരപങ്കജങ്ങളുടെ ഉണർവും അനന്തമായ സത്യബോധത്തെയും ആനന്ദത്തെയും പ്രദാനം ചെയ്യുന്നു. ഇക്കാര്യമാണ് ഗുരുദേവൻ *ജനനീനവരത്നമഞ്ജരി*യിൽ "അഖണ്ഡാനുഭൂതിയിലെഴും തണ്ടാരിൽവീണു മധുവുണ്ടാരമിക്കുമൊരു വണ്ടാണു സൂരിസുകൃതി" എന്നു വിവരിച്ചിരിക്കുന്നത്. കുണ്ഡലിനി ആജ്ഞാചക്രവും കടന്നു മുന്നേറുന്നതോടെയാണ് സഹസ്രാരത്തിലെത്തിച്ചേരുന്നത്. സഹസ്രാരം തലച്ചോറിന്റെ ഉപരിഭാഗത്ത് ആയിരം ഇതളുകളുള്ള ഒരു താമരപോലെയോ ആയിരം അരങ്ങളുള്ള ഒരു ചക്രംപോലെയോ ശോഭിക്കുന്ന ആധാരമാണ്. കുണ്ഡലിനി സഹസ്രാരത്തിലെത്തുന്നതോടെ ആ കേന്ദ്രത്തിൽ അനന്തമായ ബോധസത്യം തെളിയുകയും അനന്തന്റെ ഫണങ്ങളെന്നപോലെ ചുററുപാടും ആയിരക്കണക്കിന് പ്രകാശകിരണങ്ങൾ പരക്കുകയും ചെയ്യുന്നു. ഇവിടെ കുണ്ഡലിനീപ്രാണൻ സ്പന്ദനം അവസാനിപ്പിച്ച് ബോധസ്വരൂപമായ സത്യത്തിൽ അലിഞ്ഞുചേരുകയാണ്. ഇതാണ് ശിവശക്ത്യൈക്യം. ഇവിടെ ശിവനും ശക്തിയും ഒന്നായിത്തീരുന്നു. യോഗികൾ തുരീയാനുഭവമായി വിവരിക്കുന്നതും ഇതുതന്നെ. ആന്തരമായ നിർവികൽപസമാധിയും ഇതുതന്നെ. സാധകന് ഈ തുരിയാനുഭവം അഥവാ നിർവ്വികൽപസമാധി നേടിക്കൊടുക്കാൻവേണ്ടി സഹസ്രാരത്തിലേക്ക്കടന്ന് ആയിരം ഫണവും വിടർത്തി നൃത്തംവയ്ക്കാനാണ് "ആയിരമാനനവും തുറന്നാടുപാമ്പേ!" എന്ന വരികൊണ്ട് കുണ്ഡലിനിയോടാവശ്യപ്പെട്ടിരിക്കുന്നത്. സഹസ്രാരത്തിലെ ആയിരം അരങ്ങളെയുമാണിവിടെ അനന്തന്റെ ആയിരം ആനനമായി കൽപിച്ചിരിക്കുന്നതെന്ന് സ്പഷ്ടം.

## മന്ത്രസ്വരൂപിണി

നാദരൂപിണിയാണ് കുണ്ഡലിനി. ഉണർന്നു പ്രസരിക്കാൻ തുടങ്ങുന്നതോടെ നാദാത്മികയായിട്ടാണ് കുണ്ഡലിനി സ്പന്ദിച്ചു മുന്നേറുന്നത്. ഓരോ ആധാരപത്മത്തിലും ഇതളുകൾപോലെ വെളിപ്പെടുന്ന നാഡീവ്യൂഹങ്ങളിൽ കുണ്ഡലിനി ശബ്ദസ്പന്ദനങ്ങളുളവാക്കുന്നു. ഇവ ഒരു യോഗിക്ക് അക്ഷരരൂപത്തിൽ തെളിഞ്ഞുകിട്ടുന്നു. ഈ ശബ്ദസ്പന്ദനങ്ങളെ ആശ്രയിച്ചാണ് സംസ്കൃതഭാഷയിലെ അൻപത് അക്ഷരങ്ങളും രൂപംകൊണ്ടിട്ടുള്ളത്. 'ഹേ, നാദരൂപിണീ' എന്നു ഗുരുദേവൻ *'ജനനീനവരത്നമഞ്ജരി'*യിൽ ജനനിയെ വിളിച്ചിരിക്കുന്നത് ശബ്ദാത്മികയാണ് ശക്തി എന്നു വ്യക്തമാക്കുവാനാണ്. ശക്തി അതിന്റെ ആദ്യത്തെ സ്പന്ദനം മുതൽ ശബ്ദതരംഗങ്ങളെ

ഉളവാക്കുന്നുവെന്നു കാണേണ്ടതാണ്. സ്പന്ദനഗതി മുന്നേറുന്നതോടെ ശബ്ദപ്രകടനത്തിന്റെ സ്വരൂപവും മാറിവരുന്നുവെന്നേയുള്ളൂ. ആധാരചക്രങ്ങളിലെ അരങ്ങളിൽ കടന്ന് ശക്തി സ്പന്ദിക്കുമ്പോൾ സ്പഷ്ടമായി യോഗിക്ക് അനുഭവപ്പെടുന്ന ശബ്ദസ്പന്ദനങ്ങളാണ് അക്ഷരങ്ങൾ. അക്ഷരങ്ങൾ കൂട്ടിയിണക്കി രൂപംകൊടുത്തിട്ടുള്ളവയാണല്ലോ മന്ത്രങ്ങളെല്ലാം. മനസ്സിനേകാഗ്രപ്പെടാനുള്ള ഉപായങ്ങളാണ് മന്ത്രങ്ങൾ.ശക്തിതന്നെ സ്പന്ദിച്ചു പ്രകടമാക്കിയിട്ടുള്ള അക്ഷരങ്ങൾകൂട്ടിയിണക്കി അതിൽ മനസ്സിനെ ഏകാഗ്രപ്പെടുത്തി ശക്തിയെ ഉണർത്താൻ പരിശീലിക്കുന്നത് അത്യന്തം ശാസ്ത്രീയമാണെന്നോർക്കണം. മന്ത്രശബ്ദത്തിൽ മാത്രമായി ചിത്തമേകാഗ്രപ്പെടുമെങ്കിൽ അതോടെ കുണ്ഡലിനി ഉണർന്നു കിട്ടുന്നതാണ്. 'ഓം' എന്ന പ്രണവമന്ത്രം മുതൽ മനസിനേകാഗ്രപ്പെടാൻ നിർദേശിക്കപ്പെട്ടിട്ടുള്ള മന്ത്രങ്ങൾകോടിക്കണക്കിനുണ്ട്. അവയെല്ലാം ബോധസത്യവും പ്രാണശക്തിയും ചേർന്ന് വെളിപ്പെടുത്തിയിട്ടുള്ളവയും അതുപോലെ കുണ്ഡലിനിയെ ഉണർത്തി ബോധസത്യത്തെ കാട്ടിത്തരാൻ കഴിവുള്ളവയും ആണെന്നു കാണേണ്ടതാണ്. ഇക്കാര്യമാണ് ഗുരുദേവൻ അഞ്ചാം ഈരടിയിൽ വെളിപ്പെടുത്തിയിരിക്കുന്നത്:-

5 ഓമെന്നുതൊട്ടൊരുകോടി മന്ത്രപ്പൊരുൾ
നാമെന്നറിഞ്ഞുകൊണ്ടാടു പാമ്പേ!

ഓം എന്നുതൊട്ടൊരു – ഓം എന്ന പ്രണവമന്ത്രം തുടങ്ങി. കോടിമന്ത്രപ്പൊരുൾ – കോടിക്കണക്കിനുള്ള മന്ത്രങ്ങൾ വിളിച്ചറിയിക്കുന്ന സത്യം. നാം – കുണ്ഡലിനീശക്തിയും അതിൽ ഇടതിങ്ങി നിറയുന്ന ബോധവസ്തുവും തന്നെയാണ്. എന്നറിഞ്ഞുകൊണ്ട് – എന്നു വ്യക്തമായി അനുഭവിച്ചറിഞ്ഞുകൊണ്ട്. പാമ്പേ! ആടൂ – അല്ലയോ കുണ്ഡലിനീ നൃത്തം വച്ചു മുന്നേറൂ.

ഓം എന്ന പ്രണവമന്ത്രം തുടങ്ങി കോടിക്കണക്കിനുള്ള മന്ത്രങ്ങൾ വെളിപ്പെടുത്തുന്ന സത്യം കുണ്ഡലിനീശക്തിയും അതിൽ ഇടതിങ്ങിനിറയുന്ന ബോധവസ്തുവും തന്നെയാണെന്നു വ്യക്തമായി അനുഭവിച്ചറിഞ്ഞുകൊണ്ട് അല്ലയോ കുണ്ഡലിനീ നൃത്തംവച്ചു മുന്നേറൂ.

### മന്ത്രപ്പൊരുൾ

രണ്ടും മൂന്നും നാലും ഈരടികളിൽ കുണ്ഡലിനീപ്രസരത്തിന്റെയും തുടർന്നുണ്ടാകുന്ന സത്യബോധത്തിന്റെയും ആദി മദ്ധ്യാവസാനഘട്ടങ്ങൾ വിവരിച്ചു. തുടർന്നു ഗുരുദേവൻ അഞ്ചു മുതലുള്ള ഓരോ ഈരടിയിലും കുണ്ഡലിനീ പ്രസരത്തോടെ തെളിയുന്ന അത്ഭുതകരങ്ങളായ വിവിധാനുഭവങ്ങളെ ഓരോന്നായി വിവരിക്കാൻ തുടങ്ങുകയാണ്. പ്രസരം ആരംഭിക്കുന്നതോടെ കുണ്ഡലിനി ആധാരപത്മങ്ങളിൽ ഇതളുകൾപോലെ ചുററിലും വെളിപ്പെടുന്ന നാഡീസ്ഥാനങ്ങളിൽ ബിന്ദുയുക്തമായ അക്ഷരങ്ങളെ ധ്വനിപ്പിച്ചുകൊണ്ട് സ്പന്ദിക്കാൻ തുടങ്ങുന്നു. ആധാരപത്മങ്ങളുടെ മധ്യഭാഗത്തും ചില പ്രത്യേക ധ്വനികൾ ഉളവാക്കി സ്പന്ദിക്കുന്നു. മൂലാധാരചക്രത്തിന്റെ

മധ്യത്തുനിന്നാണ് കുണ്ഡലിനി ഉണർന്നു പ്രസരിക്കാൻ തുടങ്ങുന്നത്. അതുകൊണ്ട് മൂലാധാരചക്രത്തിന്റെ മധ്യത്തിൽ വിശേഷിച്ച് അക്ഷരധ്വനിയൊന്നും അനുഭവപ്പെടുന്നില്ലെന്നാണ് ഒരുമതം. കാമബീജമായ 'കം' മൂലാധാരമധ്യത്തിൽ ധ്വനിച്ച്കേൾക്കാമെന്നാണ് മററൊരു മതം. എന്നാൽ അതിന്റെ നാലിതളുകളിലും ബിന്ദുയുക്തങ്ങളായ നാലക്ഷരങ്ങൾ ധ്വനിച്ചുകേൾക്കാനിടവരുന്നു. അനുസ്വാരമാണ് ബിന്ദു. വം, ശം, ഷം, സം എന്നിവയാണ് ആ അക്ഷരങ്ങൾ. ആറിതളുകളുള്ള സ്വാധിഷ്ഠാനപത്മത്തിൽ ബം, ഭം, മം, യം, രം, ലം എന്നീ ആറക്ഷരധ്വനികളാണ് വെളിപ്പെടുന്നവ. ജലദേവതയായ വരുണന്റെ ബീജാക്ഷരമായ 'വം' സ്വാധിഷ്ഠാനപത്മത്തിന്റെ മധ്യഭാഗത്തും ധ്വനിച്ചു കേൾക്കാൻ ഇടവരുന്നു. അടുത്ത മണിപൂരകചക്രത്തിന് പത്തിതളുകളാണല്ലോ ഉള്ളത്. അവയിൽ യഥാക്രമം ഡം, ഢം, ണം, തം, ഥം, ദം, ധം, നം, പം, ഫം എന്നീ ബിന്ദുയുക്താക്ഷരങ്ങളാണ് കുണ്ഡലിനീസ്പന്ദനത്തോടെ വെളിപ്പെടുന്നത്. അഗ്നിബീജാക്ഷരമായ 'രം' പത്മമധ്യത്തിലും വെളിപ്പെടുന്നു. തുടർന്ന് പന്ത്രണ്ടക്ഷരങ്ങളാണ് അനാഹതപത്മത്തിന്റെ ഇതളുകളിൽ പ്രകടമാകുന്നവ. അവയത്രേ കം, ഖം, ഗം, ഘം, ങം, ചം, ഛം, ജം, ത്ധം, ഞം, ടം, ഠം എന്നീ അക്ഷരങ്ങൾ. വായു ബീജാക്ഷരമായ 'യം' പത്മമധ്യത്തിലും തെളിയുന്നു. പതിനാറിതളുകളുള്ള വിശുദ്ധിപത്മമാണടുത്തത്. അനുസ്വാരത്തോടുകൂടി സ്വരങ്ങൾ പതിനാറും ഈ പതിനാറിതളുകളിൽ പ്രകടമാകുന്നു. ആകാശബീജാക്ഷരമായ 'ഹം' പത്മമധ്യത്തിലും. ഭ്രൂമധ്യത്തിൽ സ്ഥിതിചെയ്യുന്ന ആജ്ഞാചക്രത്തിലെ രണ്ടിതളുകളിലുമായി ഹം, ക്ഷം എന്ന രണ്ടക്ഷരങ്ങളും പ്രകടമാകുന്നു. ആജ്ഞാചക്രമധ്യത്തിൽ ബ്രഹ്മബീജാക്ഷരമായ 'ഓം' എന്ന പ്രണവമന്ത്രവും തെളിയുന്നു. അതോടെ വസ്തുബോധവും സുവ്യക്തമായി ഭവിക്കുന്നു. ആജ്ഞാചക്രം കടന്ന് സഹസ്രാരത്തിലേക്കു കടക്കുന്നതോടെ ശക്തി സ്പന്ദനമുപേക്ഷിച്ച് നിശ്ചലമായ ബോധവസ്തുവിൽ ഏകീഭവിക്കുന്നുവെന്ന് നാം കണ്ടുവല്ലോ. അപ്പോൾ പ്രണവം മുതലുള്ള എല്ലാ അക്ഷരധ്വനികളും ഷഡാധാരങ്ങളിൽ കുണ്ഡലിനി സ്പന്ദിച്ചുളവാക്കുന്നവയാണ്. ഈ അക്ഷരധ്വനികൾ കൂടിച്ചേർന്നുള്ളവയാണല്ലോ മന്ത്രങ്ങളെല്ലാം. അതുകൊണ്ട് കുണ്ഡലിനി മന്ത്രസ്വരൂപിണിയാണ്. ലളിതാസഹസ്രനാമത്തിൽ സർവ്വ മന്ത്രസ്വരൂപിണി' എന്ന് ദേവി പര്യായമായി ചേർത്തിരിക്കുന്നതും ഇക്കാരണത്താലാണ്. കുണ്ഡലിനീയോഗാനുഭവംകൊണ്ട് തനിക്കു വെളിപ്പെട്ട ഈ ശക്തിരഹസ്യമാണ് ഗുരുദേവൻ അഞ്ചാമത്തെ ഈരടിയിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

### സത്യം കണ്ടെത്തേണ്ടത് ഉള്ളിലാണ്

ഒരു സാധകന് സഗുണമായോ ആരംഭം മുതൽ തന്നെ നിർഗുണമായോ ആത്മധ്യാനം അഭ്യസിക്കാവുന്നതാണെന്നും നാം കണ്ടുവല്ലോ. പുലിത്തോൽ പുതച്ച ശിവരൂപം ധ്യാനിച്ചുറപ്പിക്കുന്ന ഒരാൾക്ക് കുണ്ഡലിനി പ്രസരത്തോടെ സമാധിവേളയിൽ ആധാരചക്രങ്ങളിൽ ശിവരൂപം തെളിഞ്ഞു കാണാറാകുന്നു. ശിവപ്രതീകം പുലിത്തോൽ ധരിക്കുന്നതായി കൽപി

ക്കാനെന്താണു കാരണം. അജ്ഞാനംകൊണ്ട് ആവൃതമായിരിക്കുന്ന ആത്മാവ് അജ്ഞാനത്തെ നശിപ്പിച്ച് സ്വരൂപം വീണ്ടെടുക്കുന്നതാണ് മോക്ഷം. ശുദ്ധാനന്ദസ്വരൂപമായ ആത്മാവ് അജ്ഞാനംകൊണ്ടു മറയ്ക്കപ്പെടുന്ന വസ്തുസ്ഥിതിയെത്തന്നെയാണ് ശിവൻ കാട്ടാളവേഷം ധരിച്ചു എന്ന പ്രതീകഭാവനകൊണ്ട് പുരാണങ്ങൾ വർണിക്കുന്നത്. കാട്ടാളവേഷം ധരിച്ച ശിവൻ കാട്ടാളത്തിയുടെ വേഷം ധരിച്ചശക്തിയുമൊരുമിച്ചാണ് വേട്ടയ്ക്കിറങ്ങുന്നത്. അജ്ഞാനാവരണത്തിൽനിന്നും പൊന്തിവരുന്ന കുണ്ഡലിനി തന്നെയാണ് കാട്ടാളത്തി. രണ്ടുപേരും ചേർന്ന് കാമക്രോധാദിവന്യ മൃഗങ്ങളെവേട്ടയാടുന്നു. വേട്ടയാടിക്കൊന്ന വന്യമൃഗങ്ങളുടെ തോൽ ധരിച്ചുകൊണ്ട് അവർ മുന്നേറുന്നു. കുണ്ഡലിനി ആജ്ഞാചക്രത്തിലെത്തുന്നതുവരെ കാമാദിവികാരങ്ങൾ പാടെ നശിച്ചുപോകുന്നില്ലെന്ന് നാം കണ്ടുവല്ലോ. എങ്കിലും പ്രാണപ്രസരം മുന്നേറിക്കൊണ്ടിരിക്കുന്തോറും ബോധദീപ്തി തെളിയുകയും മനോവികാരങ്ങൾക്ക് ശക്തി കുറയുകയും ചെയ്യും. ഈ ഘട്ടങ്ങളിലാണ് ഇരുട്ടും വെളിച്ചവും കലർന്ന വിവിധ ദർശനങ്ങൾ വസ്തുബോധത്തോടൊപ്പം ഉദയംചെയ്യുന്നത്. ഇങ്ങനെ വർണശബളമായി പ്രശോഭിക്കുന്ന ബോധസ്വരൂപമായ ആത്മാവുതന്നെയാണ് പുള്ളിപ്പുലിത്തോൽ പുതയ്ക്കുന്ന ശിവൻ. അങ്ങനെയുള്ള ശിവപ്രതീകകൽപനയ്ക്കിടയായതും ഈ ആത്മദർശനത്തിന്റെ പശ്ചാത്തലത്തിൽതന്നെയായിരിക്കണം. ഈ ആത്മദർശനരഹസ്യമാണ് ഗുരുദേവൻ ആറാമത്തെ ഈരടിയിൽ ഇങ്ങനെ ചിത്രീകരിക്കുന്നത്:-

6 പുള്ളിപ്പുലിത്തോൽ പുതയ്ക്കും പൂമേനിയെ-
ന്നുള്ളിൽ കളിക്കുമെന്നാടുപാമ്പേ!

പാമ്പേ! – അല്ലയോ കുണ്ഡലിനീ; പുള്ളിപ്പുലിത്തോൽ പുതയ്ക്കും – പുലിത്തോൽ പുതച്ചിട്ടുള്ള അഥവാ ഇരുട്ടും വെളിച്ചവും ഇടകലർന്ന് വർണശബളമായിക്കാണപ്പെടുന്ന; പൂമേനി –ശിവന്റെ സഗുണരൂപം അഥവാ ബോധസ്വരൂപമായ ആത്മാവ്; എന്നുള്ളിൽ കളിക്കും – എന്റെ ഹൃദയത്തിൽ തെളിഞ്ഞു വിളങ്ങിനിൽക്കും; എന്ന് ആടൂ – എന്നനുഭവിപ്പിച്ചുകൊണ്ട് മുന്നോട്ട് പ്രസരിക്കൂ.

അല്ലയോ കുണ്ഡലിനീ, പുള്ളിപ്പുലിത്തോൽ പുതച്ചിട്ടുള്ള ശിവരൂപവും ഇരുട്ടും വെളിച്ചവും ഇടകലർന്ന് വർണശബളമായി പ്രകാശിക്കുന്ന ബോധസ്വരൂപമായ ആത്മാവും എന്റെ ഹൃദയത്തിൽ തെളിഞ്ഞുവിളങ്ങുമെന്ന് അനുഭവിപ്പിച്ചു തന്നുകൊണ്ട് നൃത്തംവച്ചു മുന്നോട്ടുനീങ്ങൂ.

## പുള്ളിപ്പുലിത്തോൽ പുതയ്ക്കും പൂമേനി

സങ്കൽപനിരോധരൂപത്തിലുള്ള യോഗമഭ്യസിച്ച് കുണ്ഡലിനീപ്രാണനെ ഉണർത്തിയ ഉദ്ദാലകമുനിയുടെ അനുഭവങ്ങൾ യോഗവാസിഷ്ഠം വിശദമായി വിവരിക്കുന്നുണ്ട്. കുണ്ഡലിനി ഉണർന്നു. ആധാരപത്മങ്ങളെ ഓരോന്നായി തരണംചെയ്തു മുന്നോട്ടു നീങ്ങി. കുറെയൊക്കെയായിട്ടും സങ്കൽപങ്ങൾ

ഉള്ളിലേക്ക് കടന്നുവന്നുകൊണ്ടിരുന്നു. വാളുകൊണ്ട് ശത്രുക്കളെ വെട്ടിവീഴ്ത്തുന്നതുപോലെ അദ്വൈതഭാവനകൊണ്ട് മുനിസങ്കൽപങ്ങളെ വെട്ടിവീഴ്ത്താൻ യത്നിച്ചു. മനസ്സിന്റെ സങ്കൽപവികൽപങ്ങൾ ഏതാണ്ടൊക്കെയൊടുങ്ങി. വ്യക്തമായ സത്യബോധം ആവിർഭവിച്ചു. എന്നാൽ ലോകചിന്തയെ ഉളവാക്കുന്ന അജ്ഞാനത്തിന്റെപാടുകൾ ആ ബോധോദയത്തിൽ പററിനിൽക്കുന്നത് കാൺമാനുണ്ടായിരുന്നു. വസിഷ്ഠൻ വിവരിക്കുന്നതു നോക്കുക.

*വികൽപൗഘേ പരേലൂനേ*
*സോ മപശ്യത്ഹൃദയാന്തരേ*
*തമച്ഛന്നവിവേകാർക്കം*
*ലോകകഞ്ജളമേചകം.* *യോഗ. വാ.*

വികൽപങ്ങൾ മിക്കവാറും ഒടുങ്ങി. അപ്പോഴേക്കും അജ്ഞാനജന്യമായ ലോകചിന്തയുടെ പാടുകൾപററി മങ്ങിയ ജ്ഞാനസൂര്യൻ ഉള്ളിൽ കാണാറായി. ജ്ഞാനസൂര്യനിൽ പററിയിരിക്കുന്ന ലോകചിന്തയുടെ പാടുകളെയും ഒഴിച്ചുമാററാനായി പിന്നെ മുനിയുടെ യത്നം. അവയും മാറിയതോടെ ഉള്ളിൽ ഉജ്ജ്വലമായ തേജഃപുഞ്ജം കാണാറായി. ഇതും ശരിയായ സത്യദർശനമായിരുന്നില്ല. മുനി അതിനെയും ഉള്ളിൽനിന്നും ഒഴിച്ചുമാററി. തുടർന്ന് ഒരു ഗാഢനിദ്രയുടെ അനുഭവം ആവിർഭവിച്ചു. നിദ്രാനുഭവത്തെയും തിരസ്കരിച്ചതോടെ ഹൃദയം ശൂന്യാകാശത്തിന്റെ അനുഭവമുളവാക്കി. അതുകഴിഞ്ഞ് തേജസ്സോ തമസ്സോ അല്ലാത്ത അത്ഭുതകരമായ ഒരു ബോധാനുഭവത്തിൽ പൂർണവിലയം പ്രാപിച്ച് മനസ്സ് ഉപശമിച്ചു. തുടർന്ന് വിശ്വവ്യാപകമായ ഒരു സത്തയുടെ വ്യക്തമായ ആവിർഭാവം അണകൊണ്ട് തടയപ്പെട്ട ജലം ഒഴുക്ക് നിലച്ച് ഇടതിങ്ങി നിറയുന്നതുപോലെ മുനിക്കനുഭവപ്പെട്ടു. ശുദ്ധമായ ബ്രഹ്മദർശനത്തിന്റെ പ്രാരംഭമാണിത്. ഈ ബ്രഹ്മദർശനംവരെയുള്ള അനുഭവം എണ്ണിയെണ്ണി ക്രമമായി ഗുരുദേവൻ കുണ്ഡലിനിപ്പാട്ടിൽ വെളിപ്പെടുത്തിയിരിക്കുന്നു. അജ്ഞാനജന്യമായ ലോകചിന്തയുടെ പാടുകൾപററി മങ്ങി ഉദയംചെയ്ത ബോധസൂര്യനെയാണ് ഗുരുദേവൻ 'പുള്ളിപ്പുലിത്തോൽ പുതയ്ക്കും പൂമേനി' യായി ചിത്രീകരിച്ചിരിക്കുന്നത്.

## ശിവൻെറ ശ്മശാനനൃത്തം

സങ്കല്പങ്ങളെ നിരോധിച്ച് ലോകചിന്തകളെ ഉപശമിപ്പിക്കുന്നതാണല്ലോ യോഗാഭ്യാസം. യോഗാഭ്യാസം പരിപക്വമാകുന്നതോടെ കുണ്ഡലിനീപ്രസരവും ആത്മബോധവും ആരംഭിക്കുന്നു. ഇങ്ങനെ ആരംഭിക്കുന്ന ജ്ഞാനാഗ്നിയിൽ പ്രപഞ്ചദർശനങ്ങൾ എരിഞ്ഞു ചാമ്പലാകുന്നതുതന്നെയാണ് ശിവൻെറ സംഹാരക്രിയ. ബോധോദയമുണ്ടാകുന്നതോടെ ഹൃദയം പ്രപഞ്ചാനുഭവങ്ങളെ ചുട്ടുകരിക്കുന്ന ശ്മശാനം പോലെ യോഗിക്കനുഭവപ്പെടുന്നു. അതോടെ ബാഹ്യപ്രപഞ്ചവും വിശേഷിച്ച് വസ്തുസത്തയില്ലാതെ ബോധസ്വരൂപമായ സത്യത്തിലെ വെറും പുറംപൂച്ചാണെന്നനുഭവപ്പെടുന്നു.

ഈ അനുഭവത്തെത്തന്നെയാണ് "ത്രിഗുണമയം തിരുനീറണിഞ്ഞൊരീശന്ന്" എന്ന് ഗുരുദേവൻ *ആത്മോപദേശശതക*ത്തിൽ വിവരിച്ചിരിക്കുന്നത്. ത്രിഗുണമയമായ പ്രപഞ്ചം ബോധോദയമുണ്ടായ യോഗിക്ക് ഈശൻ അണിഞ്ഞിരിക്കുന്ന തിരുനീറു മാത്രമാണ്. ജ്ഞാനാഗ്നിയിൽ സങ്കല്പങ്ങൾ എരിഞ്ഞു ഭസ്മമായശേഷം ഹൃദയ ശ്മശാനത്തിൽ പ്രാണപ്രസരത്തോടൊപ്പം തെളിഞ്ഞ് നൃത്തം വയ്ക്കുന്ന ആത്മസ്വരൂപത്തെയാണ് ഗുരുദേവൻ ഏഴാമത്തെ ഈരടിയിൽ ചിത്രീകരിച്ചിരിക്കുന്നത്.

7 പേയും പിണവും പിറക്കും ചുടുകാടു
മേയും പരംപൊരുളാടുപാമ്പേ!

പേയും പിണവും – പിശാചും ജഡവും, കാമക്രോധാദി വികാരങ്ങളും ജഡസങ്കല്പങ്ങളും; പിറക്കും – പുതുതായി എത്തിക്കൊണ്ടിരിക്കുന്ന; ചുടുകാട് – ചിത്തമാകുന്ന ശ്മശാനത്തെ; പരംപൊരുൾ – ബോധസ്വരൂപമായ സത്യം; മേയും – ഭക്ഷിച്ചുകൊള്ളും, ക്രമേണ ഉപശമിപ്പിച്ചുകൊള്ളും എന്നറിഞ്ഞ്; ആടുപാമ്പേ! – അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

പിശാചുക്കളും ശവശരീരങ്ങളും അഥവാ കാമക്രോധാദി വികാരങ്ങളും ജഡസങ്കൽപ്പങ്ങളും ഒന്നിനുപുറകെ ഒന്നായി എത്തിക്കൊണ്ടിരിക്കുന്ന ചുടുകാടിനെ അഥവാ ചിത്തമാകുന്ന ശ്മശാനത്തെ ശിവൻ അഥവാ ബോധസ്വരൂപമായ സത്യം ഭക്ഷിച്ചുകൊള്ളും എന്നറിഞ്ഞ് അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

## സർവ്വസംഹാരിയാണ് ശിവൻ

ശിവൻ സർവസംഹാരിയാണെന്നും ഭസ്മംപൂശി പുലിത്തോലണിഞ്ഞ് ചുടുകാട്ടിൽ താണ്ഡവനൃത്തം ചെയ്യുന്നു എന്നുമാണല്ലോ പ്രസിദ്ധി. ഭസ്മം പൂശലിൻെറയും പുള്ളിപ്പുലിത്തോലണിയലിൻെറയും രഹസ്യം നാം കണ്ടു കഴിഞ്ഞു. ചുടുകാടിനെത്തന്നെ തവിടുപൊടിയാക്കത്തക്കവണ്ണമാണ് ആ നൃത്തം. കുണ്ഡലിനീപ്രസരം മുന്നേറുംതോറും ബോധോദയത്തിൻെറ ആഴവും കട്ടിയും കൂടുന്നു. സവികൽപസമാധിദശകൾ മാറിമാറി നിർവികൽപ ദശയിലേക്കടുക്കുന്ന ഘട്ടമാണിത്. ബോധാനുഭവനത്തിന് ആഴവും കട്ടിയും കൂടുന്നതോടെ ലോക സങ്കൽപങ്ങൾ ഒന്നൊന്നായി വിട്ടകന്ന് ചിത്തമുപശമിക്കുന്നതിനെയാണ് ഗുരുദേവൻ 'പരംപൊരുളിൻെറ ചുടുകാടുമേയ'ലായി സങ്കൽപ്പിച്ചിരിക്കുന്നത്. ചുടുകാടു മുഴുവൻ മേഞ്ഞുതീർന്നാൽ നിർവികൽപ ദശ എത്തിച്ചേരുകയും ചെയ്യും. ശ്രീശങ്കരഭഗവത്പാദർ *'ശിവാനന്ദലഹരി'* യിൽ ശിവൻെറ ചുടുകാടുമേയൽ വിവരിക്കുന്നത് നോക്കുക:–

*കിം ബ്രൂ മസ്തവ സാഹസം പശുപതേ!*
*കസ്യാസ്തി ശംഭോ! ഭവദ്–*
*ധൈര്യം ചേദൃശമാത്മനഃസ്ഥിതിരിയം*
*ചാന്യൈഃ കഥം ലഭ്യതേ?*

*ഭ്രശ്യദ്ദേവഗണം ത്രസന്മുനിഗണം*
*നശ്യത് പ്രപഞ്ചം ലയം*
*പശ്യന്നിർഭയ ഏക ഏവ വിഹര-*
*ത്യാനന്ദസാന്ദ്രോഭവാൻ.* *ശിവാ.ല.*

അല്ലയോ പശുപതേ. അങ്ങയുടെ സാഹസം എന്തുപറയാനാണ്? അങ്ങയുടെ ഈ ധൈര്യം മററാർക്കുണ്ട്? അങ്ങയുടെ ഈ അസാധാരണ സ്ഥിതി നേടാൻ കഴിവുള്ളവരാരുണ്ട്? ദേവകളെല്ലാം ഇതാ സ്ഥാനഭ്ര ഷ്ട രാകുന്നു. മുനിമാരൊക്കെ ഭയപ്പെട്ടു വിറയ്ക്കുന്നു. പ്രപഞ്ചം മുഴുവൻ ഛിന്ന ഭിന്നമായി നശിക്കുന്നു. ഇങ്ങനെ എല്ലാം ലയിച്ചുമറയുന്നതു കണ്ടിട്ടും അങ്ങുമാത്രം ഒററയ്ക്ക് ആനന്ദസമുദ്രത്തിൽ ആറാടിനൃത്തം വയ്ക്കുന്നതു കാണുന്നു. ഇതെന്തൊരത്ഭുതം. ഇതാണ് ശ്മശാനത്തിലെ ശിവതാ ണ്ഡവം. മനുഷ്യനെ കടന്നുപിടികൂടി സംസാരക്കൊടുംകാട്ടിലിട്ടു വല യ്ക്കുന്നവയാണല്ലോ കാമക്രോധാദിവികാരങ്ങളും ജഡസങ്കൽപങ്ങളും. അ തുകൊണ്ടാണവ പേയും പിണവുമായി സങ്കൽപിക്കപ്പെട്ടിരിക്കുന്നത്. ഈ ശ്മശാനത്തെ തവിടുപൊടിയാക്കാൻ ഇടതിങ്ങിനിറയുന്ന ബ്രഹ്മാനുഭവ ത്തിനല്ലാതെ മറെറാന്നിനും കഴിയുകയുമില്ല. പ്രാണപ്രസരത്തിൽ പെട്ടു നിൽക്കുന്ന ബോധാനുഭവമാണ് സത്യം നൃത്തം വയ്ക്കുന്ന പ്രതീതിയുളവാ ക്കുന്നത്. ഈ അനുഭവത്തിൻെറ മാധുര്യം നിറഞ്ഞ വർണനയാണ് ഏഴാ മത്തെ ഈരടി.

## വസ്തുസത്തയ്ക്കുള്ളിലാണ് ശക്തിസ്പന്ദനം

പ്രാണശക്തി സ്പന്ദിച്ചുയരുന്നതും നിലനിൽക്കുന്നതും തിരിച്ചുലയി ക്കുന്നതും ബോധഘനമായ വസ്തുസത്തക്കുള്ളിലാണ്. കുണ്ഡലിനീ പ്രാണൻെറ ഉദയത്തോടെ വിവിധ വർണങ്ങളും ശബ്ദങ്ങളും അനുഭവവിഷ യമാകുന്നതായി നാം കണ്ടു. തുടർന്നു പലതരത്തിലുള്ള മണങ്ങളും അനുഭ വപ്പെടാറുണ്ട്. ഈ അനുഭവങ്ങളൊക്കെ പാടെ നിരോധിക്കാൻ ശ്രമിക്കുന്ന യോഗിക്ക് സങ്കൽപദർശനങ്ങളെല്ലാമകന്ന് ബോധഘനമായ വസ്തു സ്വരൂപം തെളിയുമെന്നാണല്ലോ ഏഴാമത്തെ ഈരടിയിൽ ചർച്ച ചെയ്തത്. വസ്തുസ്വരൂപം സുവ്യക്തമാകുന്നതോടെ അത് ഓരോ പ്രാണസ്പന്ദന ത്തെയും അകവും പുറവും നിറഞ്ഞുനിൽക്കുന്നുവെന്ന് ബോധ്യപ്പെടും. മാത്രമല്ല പ്രാണസ്പന്ദനം ക്രമേണ ആ വസ്തുസത്തയിൽ അലിഞ്ഞു ചേർന്നു ലയിച്ചു മറയുന്നതായും കാണാറാകും. കുണ്ഡലിനി ബ്രഹ്മ രന്ധ്രത്തിലേക്ക് കടക്കുന്നതോടെ ശക്തിസ്പന്ദനം പാടെ നിലയ്ക്കുമെന്ന് നാം ധരിച്ചിട്ടുണ്ടല്ലോ. അതിന് മുൻപ് തന്നെ സ്പന്ദനമോരോന്നും സ്പ ന്ദിച്ചു ബോധവസ്തുവിൽ മറഞ്ഞിട്ട് വീണ്ടും സ്പന്ദിച്ചുവരുന്നത് വ്യക്ത മായി അനുഭവിച്ചറിയാൻ കഴിയും. വിവിധരൂപശബ്ദങ്ങളോടൊപ്പം മധുര മായ ഗന്ധവും അനുഭവിപ്പിച്ചിട്ട് ശക്തിസ്പന്ദനം വസ്തുസത്തയിൽ കടന്നു മറയുന്ന അനുഭവസ്വരൂപമാണ് ഗുരുദേവൻ എട്ടാമത്തെ ഈരടിയിൽ വിവരി ക്കുന്നത്:-

8 പൂമണക്കും കുഴലാളകം പൂകുമാ-
കോമളമേനി കണ്ടാടു പാമ്പേ

പൂമണക്കും – പലതരം മധുരഗന്ധങ്ങളും ഉളവാക്കുന്ന; കുഴലാൾ – സുന്ദരിയായ ദേവി അഥവാ പ്രകാശമയിയായ ശക്തി; അകംപൂകും – ഉള്ളിൽ അലിഞ്ഞുചേരുന്ന; ആ കോമള മേനി – ശക്തിയെ ആവരണം ചെയ്തുനിൽക്കുന്ന ബോധഘനമായ ആ വസ്തുസ്വരൂപം പ്രത്യക്ഷത്തിൽ കണ്ടനുഭവിച്ചുകൊണ്ട് അല്ലയോ കുണ്ഡലിനീ; നൃത്തംവച്ചു മുന്നോട്ടു നീങ്ങൂ.

പലതരം ഗന്ധങ്ങളുണ്ടാക്കുന്ന ശക്തി ഉള്ളിൽ അലിഞ്ഞുചേരുന്ന വസ്തുസ്വരൂപം പ്രത്യക്ഷത്തിൽ കണ്ടനുഭവിച്ചുകൊണ്ട് അല്ലയോ കുണ്ഡലിനീ നൃത്തം വച്ചു മുന്നോട്ടുനീങ്ങൂ.

## നിശ്ചലമാണ് സത്യവസ്തു

നിർവികാരവും നിശ്ചലവുമായി സ്ഥിതിചെയ്യുന്ന ബോധവസ്തുവിനുള്ളിലാണ് ശക്തി സ്പന്ദിക്കാൻ തുടങ്ങുന്നത്. ശക്തി സ്പന്ദിച്ച് പ്രപഞ്ചഘടകങ്ങളുടെ കാഴ്ചയുളവാക്കുമ്പോഴും ശക്തിക്കാശ്രയമായ വസ്തു നിശ്ചലമായിത്തന്നെ സ്ഥിതിചെയ്യുന്നു. നിശ്ചലമായ ഈ ആശ്രയം ഉള്ളതുകൊണ്ടാണ് ശക്തിക്ക് സ്പന്ദിച്ചുയരുവാനും മറയുവാനും വീണ്ടും സ്പന്ദിച്ചുയരുവാനും സാധിക്കുന്നതുതന്നെ. കുണ്ഡലിനീപ്രാണപ്രസരം ആധാരചക്രങ്ങളെ കടന്നുപോകുന്നതോടെ ശക്തിക്കാശ്രയമായ നിശ്ചലവസ്തു സ്വരൂപം യോഗിക്ക് വ്യക്തമായി തെളിയുന്നു എന്നല്ല പ്രകാശവും ആനന്ദവും ഇടതിങ്ങി നിറഞ്ഞതാണാവസ്തുവെന്നും കാണാറാകുന്നു. അതുകൊണ്ടാണ് ഗുരുദേവൻ 'കോമള മേനി' എന്ന വിശേഷണം ചേർത്തിരിക്കുന്നത്. സ്പന്ദിച്ചുയരുന്ന ശക്തി അകവും പുറവും ഈ കോമളമേനിയാൽ ചുററപ്പെട്ടിരിക്കുന്നു. ശക്തിസ്പന്ദനം ഈ കോമളമേനിയിൽ അലിഞ്ഞുചേർന്നു ലയിക്കുമ്പോഴാണ് മേൽപറഞ്ഞ വസ്തുരഹസ്യം വെളിപ്പെടുന്നത്. അങ്ങനെ വെളിപ്പെട്ട വസ്തുരഹസ്യമാണ് "മേലായമൂലമതിയാൽ ആവൃതം ജനനി" എന്ന ഭാഗംകൊണ്ട് *ജനനീനവരത്നമഞ്ജരി*യിൽ ഗുരുദേവൻ വെളിപ്പെടുത്തിയിട്ടുള്ളത്. കുണ്ഡലിനീ പ്രാണശക്തി ഇങ്ങനെ വസ്തുവിൽ അലിഞ്ഞുചേർന്നു മറയുന്നതിനുമുമ്പ് ദിവ്യരൂപങ്ങളും മധുരനാദങ്ങളും പുറപ്പെടുവിക്കുന്നു. അതോടൊപ്പം മധുരഗന്ധങ്ങളും കുണ്ഡലിനീപ്രസരം അനുഭവിക്കുന്ന യോഗിയുടെ സാന്നിധ്യത്തിൽ മററുള്ളവർക്കുപോലും ഈ നാദരൂപങ്ങളും ഗന്ധങ്ങളും അനുഭവവിഷയമായിത്തീരുന്നു. ചില ദിവ്യസന്ദർഭങ്ങളിൽ പിച്ചിപ്പൂവില്ലാതെ പിച്ചിപ്പൂമണം അനുഭവിക്കുന്നതായും മററും പലരും പറഞ്ഞുകേൾക്കാറില്ലേ? പ്രാണശക്തിയിൽ ഇതെല്ലാം അടങ്ങിയിരിക്കുന്നു. മനസ്സേകാഗ്രപ്പെടുന്ന വേളയിൽ വ്യക്തമായി അറിവില്ലാതെതന്നെ പ്രാണപ്രസരമുണ്ടായി ചിലർ ഇതൊക്കെ അനുഭവിച്ചു എന്നുവരാം. ഈ അനുഭവരഹസ്യം വെളിപ്പെടുത്താനാണ് ഗുരുദേവൻ ശക്തിക്ക് " പൂമണക്കും കുഴലാൾ" എന്ന വിശേഷണം നൽകിയിരിക്കുന്നത്. ശക്തി ആനന്ദഘനമായ വസ്തുസത്തയിൽ

അലിഞ്ഞുചേർന്നു മറയുന്നതാണ് 'കോമളമേനിയിൽ അകം പൂകു'ന്ന പ്രക്രിയ.

## അനാഹതധ്വനികൾ

ആധാരപത്മങ്ങളിൽ തെളിയുന്ന അക്ഷരസ്പന്ദങ്ങളെക്കുറിച്ചും നാം മുമ്പ് ചർച്ച ചെയ്തിട്ടുണ്ടല്ലോ. അതുപോലെ ദിവ്യരൂപങ്ങളും ദിവ്യഗന്ധങ്ങളുമുണ്ടാകുമെന്നും നാം കണ്ടു. കുണ്ഡലിനീ പ്രസരം ദേഹമധ്യത്തിലുള്ള അനാഹതചക്രത്തിലെത്തുന്നതോടെ യോഗിക്ക് അനേകം ദിവ്യനാദങ്ങൾ കേൾക്കാറാകുന്നു. വീണാനാദം, വേണുനാദം, പെരുമ്പറനാദം എന്നിങ്ങനെ പലതും. ഇവ എവിടെനിന്നു മുഴങ്ങുന്നു എന്ന് വ്യക്തമായി അറിയാൻ കഴികയില്ല. അതുകൊണ്ടാണ് ഇവ 'അനാഹത' നാദങ്ങളെന്നറിയപ്പെടുന്നത്. മുഴക്കപ്പെടാതെ മുഴങ്ങുന്നവ എന്നാണ് 'അനാഹത' ശബ്ദത്തിനർഥം. അനാഹതധ്വനിയിൽ മനസ് അതിവേഗം ലയിച്ച് ഏകാഗ്രപ്പെടുന്നു. അനാഹതനാദത്തിൽ ഏകാഗ്രപ്പെടുന്ന മനസിന് ആ നാദത്തിനുള്ളിൽ ജ്യോതിർമ്മയമായ വസ്തുസത്തയെ വ്യക്തമായി കണ്ടനുഭവിക്കാനും കഴിയുന്നു. കുണ്ഡലിനീപ്രസരത്തിൻെറ മുന്നേററത്തോടെയുണ്ടാകുന്ന ഈ അത്ഭുതാനുഭവത്തെയാണ് ഗുരുദേവൻ ഒൻപതാമത്തെ ഈരടിയിൽ ചിത്രീകരിച്ചിരിക്കുന്നത്:-

9 നാദത്തിലുണ്ടാം നമശ്ശിവായപ്പൊരു-
ളാദിയായുള്ളതെന്നാടു പാമ്പേ!

നാദത്തിൽ - അനാഹത നാദത്തിൽ; ആദിയായുള്ളത് - പ്രപഞ്ചാരംഭത്തിനു മുമ്പ് നിലവിലുണ്ടായിരുന്ന; നമശ്ശിവായപ്പൊരുൾ -'നമശ്ശിവായ' മന്ത്രം ഉരുക്കഴിച്ചു കണ്ടെത്തേണ്ട ആദിമ വസ്തുസത്ത അഥവാ ബ്രഹ്മം; ഉണ്ടാം - ഉണ്ടെന്നു കാണാൻ കഴിയും; എന്ന് പാമ്പേ! ആടൂ - എന്നറിഞ്ഞുകൊണ്ട് അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

അനാഹതനാദത്തിൽ പ്രപഞ്ചാരംഭത്തിന് മുമ്പ് നിലവിലുണ്ടായിരുന്ന ആദിമവസ്തുസത്ത അഥവാ ബ്രഹ്മം ഉണ്ടെന്നു കാണാൻ കഴിയും എന്നറിഞ്ഞുകൊണ്ട് അല്ലയോ കുണ്ഡലിനീ നൃത്തംവച്ചു മുന്നോട്ടു നീങ്ങൂ.

## നാദലയവും വസ്തുബോധവും

സ്ഥൂലത്തിൽനിന്നും സൂക്ഷ്മത്തിലേക്കുള്ള മനസ്സിൻെറ പ്രയാണഘട്ടമാണ് കുണ്ഡലിനീപ്രസരം. ഇവിടെ ശക്തിസ്പന്ദിച്ച് വസ്തുവിനെ ലാക്കാക്കി തിരിച്ചുസഞ്ചരിക്കുകയാണ് ബോധഘനമായ വസ്തുവിൽ ശക്തി സ്പന്ദിച്ച് സൃഷ്ടികർമത്തിലൂടെ മുന്നേറാൻ തുടങ്ങുമ്പോൾ ആരംഭത്തിൽ രൂപപ്പെടുന്നവയാണ് ശബ്ദസ്പർശരൂപസഗന്ധങ്ങളെന്ന പഞ്ചഭൂതതന്മാത്രകൾ. ഇവ കൂടിച്ചേർന്നതാണ് അന്തഃകരണം അഥവാ മനസ്സ്. സൃഷ്ടികർമം നടത്തുന്ന ശക്തി വസ്തുവിൽനിന്നും ക്രമേണ അകന്നു പോവുകയാണ്. അപ്പോൾ കുണ്ഡലിനീ പ്രസരത്തോടെ സംഹാരക്രിയവഴി വസ്തുവിലേക്ക് തിരിച്ചുചെല്ലുന്ന വിദ്യാരൂപിണിയായ ശക്തി അന്തഃകരണത്തെ പൊളിച്ചുമാററുകയാണ് ചെയ്യുന്നത്. ഇങ്ങനെ ഭൂതതന്മാത്രകളുടെ സംഘാതമാ

യ ചിത്തം ഛിന്നഭിന്നമായി വസ്തുവിൽ ലയിക്കാൻ ഭാവിക്കുമ്പോഴാണ് യോഗിക്ക് ദിവ്യഗന്ധങ്ങളും ദിവ്യ നാദങ്ങളും ഒക്കെ അനുഭവിക്കാൻ ഇടവരുന്നത്. ദിവ്യങ്ങളായ അനാഹതനാദങ്ങളെക്കുറിച്ച് അനേകം സത്യദർശികൾ വിവരിച്ചിട്ടുണ്ട്. ശ്രീശങ്കരഭഗവത്പാദർ യോഗതാരാവലിയെന്ന ഗ്രന്ഥത്തിൽ പറയുന്നത് നോക്കുക:-

*സരേചപൂരൈരനിലസ്യകുംഭൈ-*
*സ്സർവ്വാസുനാഡീഷു വിശോധിതാസു*
*അനാഹതാഖ്യോബഹുഭിഃപ്രകാരൈ-*
*രന്തഃപ്രവർത്തേതസദാനിനാദഃ* *യോഗ.താ*

രേചകപുരകകുംഭങ്ങൾകൊണ്ട് നാഡികളെല്ലാം ശുദ്ധീകരിക്കപ്പെടുന്നതോടെ 'അനാഹത'മെന്ന് പ്രസിദ്ധമായിത്തീർന്നിട്ടുള്ള ധ്വനി പലവിധത്തിലും ഉള്ളിൽ കേൾക്കാൻ തുടങ്ങും. പലതരത്തിലുള്ളവ എന്തൊക്കെയാണെന്ന് ശങ്കരശിഷ്യനായ ശ്രീസുരേശ്വരാചാര്യർ ദക്ഷിണാമൂർത്ത്യുപനിഷദ് വ്യാഖ്യാനത്തിൽ വിവരിക്കുന്നത് നോക്കുക:-

*പ്രാണേ സുഷുമ്നാം സംപ്രാപ്തേ*
*നാദോƒ ന്തഃശ്രൂയതേƒ ഷ്ടധാ*
*ഘണ്ഡാദുന്ദുഭിശംഖാബ്ധി-*
*വീണാവേണ്വാദിതാളവത്.* *ദക്ഷിണാ. ഉപ.*

പ്രാണൻ സുഷുമ്നാനാഡിയിൽ പ്രവേശിക്കുന്നതോടെ എട്ടുവിധം നാദങ്ങൾ ഉള്ളിൽ കേൾക്കാറാകുന്നു. മണിമുഴക്കം, പെരുമ്പറനാദം, ശംഖധ്വനി, കടലിന്റെ ഇരമ്പൽ, വീണാനാദം, വേണുനാദം തുടങ്ങിയവ. ഈ നാദങ്ങളിൽ മനസ് അതിവേഗം ഏകാഗ്രപ്പെട്ടു ലയിക്കുന്നുവെന്നും നാദമധ്യത്തിൽ ജ്യോതിസ്വരൂപമായി വസ്തു തെളിയുന്നുവെന്നും ശ്രീശങ്കരൻതന്നെ *പ്രബോധസുധാകര*മെന്ന കൃതിയിൽ വിശദമായി വിവരിച്ചിട്ടുണ്ട്. ലോകത്തുള്ള ഭേരീമൃദംഗശംഖാദി ശബ്ദങ്ങളിൽ മനസ്സ് അൽപനേരം രമിക്കുന്നു. എന്നാൽ മധുരമധുരമായ അനാഹതധ്വനിയിൽ മനസ് പൂർണമായി അലിഞ്ഞുചേർന്നു സത്യത്തെ കണ്ട് രമിക്കുന്നു. ഇക്കാര്യം വെളിപ്പെടുത്തിയിട്ട് ശ്രീശങ്കരഭഗവത്പാദർ ഇങ്ങനെ പറയുന്നു:-

*നാദാഭ്യന്തർവ്വത്തിജ്യോതിര്യദ്വർത്തതേഹിചിരം*
*തത്രമനോലീനം ഛേദ്നപുനഃസംസാരബന്ധായ.*

അനാഹതധ്വനിക്കുള്ളിൽ ബ്രഹ്മജ്യോതിസ്സ് നിറഞ്ഞുതിങ്ങി അധികനേരം അനുഭവവിഷയമാകുന്നു. അതിൽ മനസ്സലിഞ്ഞു ചേർന്നാൽ പിന്നെയൊരിക്കലും സംസാരബന്ധമുണ്ടാകുന്നതല്ല. ശ്രീനാരായണഗുരുദേവൻ തന്നെ തന്റെ മററു കൃതികളിൽ പലയിടത്തും ഈ നാദഭൂമിയെയും സത്യദർശനത്തെയും അനുഭവമാധുര്യത്തോടെ വിവരിച്ചിട്ടുണ്ട്. *ജനനീനവരത്നമഞ്ജരിയിൽ* "എന്നാശയം ഗതിപെറും നാദഭൂമിയിലമർന്നാവിരാഭപടരും ചിന്നാഭി

യിൽ ത്രിപുടിയെന്നാണറുംപടികലർന്നാറിടുന്നു ജനനീ" എന്ന് ഒന്നാം ശ്ലോകത്തിൽ തന്നെ വിവരിക്കുന്നത് ഈ നാദലയയോഗത്തെയാണ് 'നാദഭൂമി' യെന്നത് അനാഹതനാദമണ്ഡലത്തെയും 'ആവിരാഭപടരും ചിന്നാഭി'യെന്നത് അതിലടങ്ങുന്ന 'നമശ്ശിവായ'പ്പൊരുളിനെയും കാണിക്കുന്നുവെന്നോർക്കേണ്ടതാണ്. *ആത്മോപദേശശതക*ത്തിലെ പതിനാറാം ശ്ലോകവും ഈ നാദലയയോഗത്തിന്റെ അനുഭവവിവരണമാണ്:-

*അധികവിശാലമരുപ്രദേശമൊന്നായ്*
*നദിപെരുകുന്നതുപോലെവന്നുനാദം*
*ശ്രുതികളിൽ വീണുതുറക്കുമക്ഷിയെന്നും*
*യതമിയലും യതിവര്യനായിടേണം.* *ആത്മോ. ശ. 16*

വിശാല മരുഭൂമിയിൽ നദീജലംവന്നു പെരുകുന്നതുപോലെ ഉള്ളിൽ അനാഹതധ്വനി മുഴങ്ങിക്കേൾക്കാറാകും. കണ്ണു തെളിയും. വ്യക്തമായ വസ്തുബോധമുണ്ടാകുമെന്നർഥം. അതുകൊണ്ട് മനസ്സിന്റെ ഉപശമം നേടാൻ കഴിവുള്ള യോഗിയായിത്തീരാൻ യത്നിക്കേണ്ടതാണ്. ഇങ്ങനെ അനാഹത നാദമണ്ഡലത്തിൽ തെളിയുന്ന സത്യാനുഭൂതിയെയാണ് പരിമിതപദങ്ങൾ കൊണ്ട് മനോഹരമായി ഗുരുദേവൻ ഒൻപതാം ഈരടിയിൽ വിവരിച്ചിരിക്കുന്നത്. 'നമശ്ശിവായപ്പൊരുൾ' എന്നിടത്തെ നമശ്ശിവായശബ്ദം ജപസാധനയ്ക്കുപയോഗിക്കാവുന്ന മന്ത്രങ്ങളെയെല്ലാം സംഗ്രഹിക്കുന്നുവെന്നു കാണേണ്ടതാണ്.

## ഗുണാതീതമാണ് സത്യം

കുണ്ഡലിനീപ്രസരം മുന്നേറുന്നതോടെ ക്രമേണ ഗുണാതീതമായ ബോധവസ്തു അഥവാ ബ്രഹ്മസ്വരൂപം തെളിയുന്നു. ശുദ്ധമായ ബോധത്തിനുള്ളിൽ മായാസ്പന്ദനം സത്വരജസ്തമോ ഗുണങ്ങളെ വേർതിരിച്ച് കൂട്ടിക്കലർത്തുന്നതോടെയാണ് മൂർത്തിഭേദങ്ങൾ വെളിപ്പെടുന്നത്. ഇങ്ങനെ ഗുണഭേദമംഗീകരിച്ച് ഒരേ ആത്മാവ് തന്നെയാണ് ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരെന്ന ത്രിമൂർത്തികളായി വേർതിരിയുന്നത്. സമ്പൂർണമായ വസ്തുസത്ത അൽപരൂപം കൈക്കൊള്ളുന്നതാണ് ഈ ഗുണപരിമിതി. അതുകൊണ്ടു തന്നെ ഗുണമണ്ഡലത്തിൽ ഒതുങ്ങുന്ന അൽപപ്രതിഭാസത്തിന് സമ്പൂർണമായ വസ്തുസത്തയെ അറിഞ്ഞനുഭവിക്കാൻ കഴിയുകയില്ലെന്ന് വ്യക്തമാണല്ലോ. ഗുണപരിമിതി നിമിത്തം ബ്രഹ്മാവോ വിഷ്ണുവോ ശുദ്ധബോധസ്വരൂപമായ ശിവസത്തയെ വേണ്ടവണ്ണമറിയുന്നില്ല എന്ന വസ്ത്വനുഭവരഹസ്യമാണ് ഗുരുദേവൻ പത്താമത്തെ ഈരടിയിൽ വെളിപ്പെടുത്തുന്നത്. ഗുണമണ്ഡലങ്ങളെ കടക്കാൻ കരുത്തുള്ള ധീരനായ ജ്ഞാനിക്കു മാത്രമേ പരമസത്യം വെളിപ്പെട്ടുകിട്ടുകയുള്ളൂ.

10 പൂമലരോനും തിരുമാലുമാരും പൊൻ
പൂമേനികണ്ടില്ലെന്നാടു പാമ്പേ!

പൂമലരോൻ - താമരയിൽ പിറന്ന ബ്രഹ്മാവ്; തിരുമാൽ - വിഷ്ണു; ആരും - മഹേശ്വരൻ മുതലായി ആരും; പൊൻ പൂമേനി-സ്വയം പ്രകാശിച്ചാനന്ദിക്കുന്ന ബ്രഹ്മസ്വരൂപം; കണ്ടില്ല - കണ്ടിട്ടില്ല; എന്ന് പാമ്പേ ആടൂ - എന്നറിഞ്ഞ് അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ തുടങ്ങി ആരും സ്വയം പ്രകാശിച്ചാനന്ദിക്കുന്ന ബ്രഹ്മസ്വരൂപം കണ്ടിട്ടില്ലെന്നറിഞ്ഞ് അല്ലയോ കുണ്ഡലിനീ നൃത്തംവച്ചു മുന്നോട്ടു നീങ്ങൂ.

## ത്രിമൂർത്തിതത്ത്വം

ത്രിഗുണാത്മികയാണ് മായ. ജഗദീശ്വര സ്വരൂപത്തിനുള്ളിൽ മായ സ്പന്ദിച്ചുയരുന്നതോടെ സത്ത്വം, രജസ്സ്, തമസ്സ് എന്നീ മൂന്ന് ഗുണങ്ങളും വേർതിരിയുന്നു. സത്ത്വം പ്രകാശത്തിൻെറയും, രജസ്സ് പ്രവൃത്തിയുടെയും തമസ്സ് മോഹത്തിൻെറയും ഗുണങ്ങളാണ്. ഈ ഗുണങ്ങൾ കൂടിയും കുറഞ്ഞും കൂടിച്ചേർന്നാണ് ത്രിമൂർത്തികൾ മുതൽ ഇങ്ങോട്ടുള്ള ദേവന്മാരും പ്രപഞ്ചഘടകങ്ങളും രൂപംകൊള്ളുന്നത്. മായാസൃഷ്ടങ്ങളായ ഗുണങ്ങളുടെ കൂടുതൽ കുറവനുസരിച്ച് ഒരേ ബോധവസ്തുതന്നെയാണ് ത്രിമൂർത്തികളായി വേഷമണിഞ്ഞു വരുന്നതെന്നു ചുരുക്കം. സത്ത്വഗുണത്തിനാണ് പ്രാധാന്യമെങ്കിൽ വിഷ്ണു. രാജോഗുണം പ്രധാനമായാൽ ബ്രഹ്മാവ്. തമോഗുണത്തിനു പ്രാധാന്യം വരുമ്പോഴാണ് ശിവൻ. ത്രിമൂർത്തികളിൽ ഓരോരുത്തരിലും പ്രത്യേകഗുണങ്ങൾക്കു പ്രാധാന്യമുണ്ടായിരിക്കേ അപ്രധാനമായി മററു രണ്ടു ഗുണങ്ങളും കൂടിച്ചേർന്നിരിപ്പുണ്ടെന്നറിയേണ്ടതാണ്. ഗുണഭേദമനുസരിച്ച് വിഷ്ണുവിൻെറ പ്രധാനജോലി രക്ഷയും ബ്രഹ്മാവിൻെറതു സൃഷ്ടിയും ശിവൻെറതു സംഹാരവുമാണ്. എങ്കിലും അപ്രധാന ഗുണങ്ങളെ കൂടി ആശ്രയിച്ചുകൊണ്ട് ഈ മൂന്നു മൂർത്തികളും മാറിമാറി മേല്പറഞ്ഞ മൂന്നു ജോലികളും നിർവ്വഹിക്കുന്നതായിക്കാണാം. ഗുണപ്രാധാന്യമനുസരിച്ച് ത്രിമൂർത്തികളുടെ അംശങ്ങൾ സകല വ്യക്തികളിലും അടങ്ങിയിരിക്കുന്നു എന്നും കാണേണ്ടതാണ്. അതുകൊണ്ടാണ് ചിലർ പ്രാധാന്യേന രക്ഷയിലും മററു ചിലർ പ്രാധാന്യേന സൃഷ്ടിയിലും വേറെ ചിലർ പ്രാധാന്യേന സംഹാരത്തിലും ഏർപ്പെട്ടിരിക്കുന്നതായി കാണപ്പെടുന്നത്. ഭാഗവതത്തിലെ പ്രഖ്യാപനം കേൾക്കുക.

*സത്ത്വം രജസ്തമ ഇതി പ്രകൃതേർഗ്ഗുണാസ്തൈ*
*ര്യുക്തഃ പരഃപുരുഷ ഏക ഇഹാസ്യധത്തേ*
*സ്ഥിത്യാദയേ ഹരിവിരിഞ്ചി ഹരേതിസംജ്ഞാഃ*
*ശ്രേയാംസി തത്ര ഖലു സത്ത്വതനോർന്നൃണാംസ്യുഃ* *ഭാഗ. 1-2-23*

സത്ത്വം, രജസ്സ്, തമസ്സ് എന്നിവ പ്രകൃതിഗുണങ്ങളാണ്. ഒരേ പരമപുരുഷൻ തന്നെ ഈ ഗുണങ്ങളെ മാറിമാറി ധരിക്കുന്നു. അങ്ങനെ രക്ഷ, സൃഷ്ടി, സംഹാരം എന്നീ ക്രിയകൾക്കായി വിഷ്ണു, ബ്രഹ്മാവ്, ശിവൻ എന്ന മൂർത്തിഭേദങ്ങൾ അംഗീകരിക്കുന്നു. ഇവയിൽ സത്ത്വമൂർത്തിയെ സമാശ്രയി

ക്കുന്നതാണ് മനുഷ്യർക്കു ശ്രേയസ്കരം. സത്ത്വം പരമസത്യത്തോട് തൊട്ട ടുത്തു നിൽക്കുന്ന ഗുണമാണ്. അകൽച്ച കൂടുന്നതോടെയാണ് ക്രമേണ രജസ്സും തമസ്സും ആവിർഭവിക്കുന്നത്. സമ്പൂർണ്ണ സത്യം തികച്ചും ഗുണാതീ തമാണ്. സത്യത്തിൻെറ പൂർണ്ണഭാവം മറച്ച് അല്പപ്രതീതിയുളവാക്കുന്ന ഘടകങ്ങളാണ് ഗുണങ്ങൾ. സത്ത്വഗുണനിഷ്ഠമായ ബുദ്ധിക്കുപോലും സമ്പൂർണ്ണ സത്യം ഗ്രാഹ്യമായിത്തീരുന്നില്ല. അതുകൊണ്ടാണ് ഭഗവാൻ ഗീതയിൽ ഇങ്ങനെ പ്രഖ്യാപിച്ചു കാണുന്നത്.

*സത്ത്വം സുഖേ സംജയതി*
*രജഃകർമ്മണി ഭാരത*
*ജ്ഞാനമാവൃത്യതുതമഃ*
*പ്രമാദേ സംജയത്യുത.* *ഭഗ.ഗീ. 14-9*

സത്ത്വം മനസ്സിനെ സുഖത്തിൽ സംഗബദ്ധമാക്കുന്നു. രജസ്സ് കർമ്മത്തിൽ, സത്യത്തെ പൂർണ്ണമായി മറച്ച് തമസ്സ് പതനകാരണമായും ഭവിക്കുന്നു. ഇക്കാരണത്താലാണ് ഭഗവാൻ ഗീതയിൽ വേദങ്ങൾ ത്രിഗുണവിഷയ ങ്ങളാണെന്നു ചൂണ്ടിക്കാണിച്ച് അർജ്ജുനനോട് ഗുണാതീതനായിത്തീരാൻ ആവശ്യപ്പെടുന്നത്. മനസ്സിനെ ഗുണാതീതമാക്കാൻ കഴിവുള്ളവർക്കേ പരമ സത്യം വെളിപ്പെടൂ. ഗുണാതീതലക്ഷണം ഗീത പതിനാലാമദ്ധ്യായത്തിൽ ഭഗ വാൻ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്. ഗുണാതീതൻ പ്രകാശപ്രവൃത്തി മോഹരൂപത്തിൽ നടന്നുകൊണ്ടിരിക്കുന്ന ഗുണപ്രവർത്തനങ്ങളെ ദ്വേഷി ക്കുന്നില്ല. വിട്ടുപോയവയെ ഒന്നും കാംക്ഷിക്കുന്നില്ല. സർവ്വത്രഉദാസീനനായി വർത്തിക്കുന്ന അദ്ദേഹത്തിൻെറ ബുദ്ധിയെ ഗുണങ്ങൾ ചലിപ്പിക്കുന്നേ ഇല്ല. ലൗകികമായ സുഖത്തിലും ദുഃഖത്തിലും ഇളകിപ്പോകാതെ സദാ ആത്മാന ന്ദമനുഭവിച്ചു രമിക്കുന്നു. സ്വർണ്ണക്കട്ടയും മൺകട്ടയും അദ്ദേഹത്തിനു തുല്യ മാണ്. പ്രിയവും അപ്രിയവും സ്തുതിയും നിന്ദയും അദ്ദേഹം കൂട്ടാക്കാറില്ല. മാനാപമാനങ്ങളും ശത്രുമിത്രഭേദങ്ങളും അദ്ദേഹത്തിനെ സ്പർശിക്കുന്നില്ല. ദൈവേച്ഛയ്ക്കു വഴങ്ങുന്നതല്ലാതെ ഒന്നും സ്വയം ആരംഭിച്ചു നടത്താറില്ല. ഇങ്ങനെയുള്ളയാളാണ് ഗുണാതീതൻ. ഇങ്ങനെ ഗുണാതീതനായി പൂർണ്ണ സത്യം തെളിഞ്ഞറിഞ്ഞ ശ്രീ നാരായണ ഗുരുദേവൻ, താനറിയുന്ന സമ്പൂർണ്ണ മായ അദ്വൈതസത്യം ഗുണമണ്ഡലത്തിൽപ്പെട്ടുനിന്നു പ്രവർത്തിച്ചു പോരുന്ന ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർക്കുപോലും പൂർണ്ണമായി അറിയാൻ കഴിഞ്ഞിട്ടില്ലാത്തതാണെന്നു വെളിപ്പെടുത്തിയിരിക്കുകയാണ് പത്താമത്തെ ഈരടിയിൽ.

## കാമജയമാണ് സത്യദർശനം

അവിദ്യാകാമകർമ്മങ്ങളുടെ ഫലമാണ് സംസാരം. വസ്തു ഒന്നേയുള്ളൂ എന്നറിയാതെ നാമരൂപങ്ങളെ പലതായി കണ്ടു ഭ്രമിക്കുന്നതാണ് അവിദ്യ. ഭേദചിന്തയാണ് അവിദ്യയെന്നു താൽപര്യം. ഭേദചിന്തയുടെ ഫലമായി ജഡ നാമരൂപങ്ങളെ പലതിനെയും സ്വന്തമായി വയ്ക്കാനും ചിലതിനെ പുറന്തള്ളാ

നുമുള്ള ആഗ്രഹമാണ് കാമം. കർമ്മങ്ങളെല്ലാം ഈ കാമത്തിൻെറ ഫലമാണ്. സുഖിപ്പിക്കുന്നവയെ സ്വന്തമാക്കി വയ്ക്കാനും ദുഃഖിപ്പിക്കുന്നവയെ പുറം തള്ളാനുമുള്ള അവിരതയത്നമാണല്ലോ സകലരുടെയും കർമ്മം. ഇങ്ങനെ നോക്കുമ്പോൾ അവിദ്യാകാമ കർമ്മ ങ്ങളുടെ കാരണകാര്യഭാവം വ്യക്ത മാണ്. ഇവയിൽ നടുക്കു നിൽക്കുന്ന കാമത്തെ അപ്പാടെ ഉപേക്ഷിച്ചാൽ അതിൻെറ കാര്യമായ കർമ്മം സ്വയം കെട്ടടങ്ങിക്കൊള്ളും. എങ്ങനെയാണ് കാമത്തെ നശിപ്പിക്കുക? കാരണമായ അവിദ്യയെ നശിപ്പിച്ചാലേ കാമം അടങ്ങൂ. ഭേദദൃഷ്ടിയാണ് അവിദ്യയെങ്കിൽ എല്ലാം ഒരേയൊരു പരമാത്മസത്ത യാണെന്നുള്ള അദ്വൈതബോധം കൊണ്ടു മാത്രമേ അതടങ്ങിക്കിട്ടൂ. ശിവസ്വരൂപമായ അദ്വൈതബോധം കൊണ്ട് അവിദ്യ നശിച്ചാൽ കാമം ജയിക്കപ്പെടും. അതോടെ ജനനമരണരൂപത്തിലുള്ള സംസാരബന്ധവും അടങ്ങും. കാമജയം തന്നെ മരണജയം. കാമാരിതന്നെ കാലാരി. അതു കൊണ്ട് സർവ്വം ശിവമയമായിക്കണ്ട് കാമാരിയും കാലാരിയും അദ്വൈത ബോധരൂപവുമായ ശിവനെ സ്മരിച്ച് നൃത്തം ചെയ്ത് മുന്നോട്ടു കുതിക്കാ നാണ് പതിനൊന്നാമത്തെ ഈരടിയിൽ ഗുരുദേവൻ കുണ്ഡലിനിയോടാ വശ്യപ്പെടുന്നത്.

11 കാമനെച്ചുട്ട കണ്ണുള്ള കാലാരിതൻ
നാമം നുകർന്നുനിന്നാടുപാമ്പേ!

കാമനെച്ചുട്ട – കാമദേവനെ ദഹിപ്പിച്ച അഥവാ അവിദ്യാകാര്യമായ കാമത്തെ പാടെ ഉപശമിപ്പിക്കുന്ന; കണ്ണുള്ള – നെററിക്കണ്ണുള്ള അഥവാ ജ്ഞാനാനുഭവമുള്ള; കാലാരിതൻ – കാലകാലനായ ശിവൻെറ അഥവാ ജനനമരണ ഭ്രമത്തെ നിശ്ശേഷം മാച്ചുകളയുന്ന പരബ്രഹ്മത്തിൻെറ; നാമം നുകർന്നു നിന്ന് – ശിവനാമം സ്മരിച്ച് അഥവാ അദ്വൈതാമൃതം നുകർന്ന്; പാമ്പേ! ആടൂ – അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

കാമനെ എരിച്ചു ചാമ്പലാക്കിയ നെററിക്കണ്ണുള്ള കാലകാലനായ ശിവൻെറ നാമം സ്മരിച്ചുകൊണ്ട് അല്ലയോ കുണ്ഡലിനീ നൃത്തം വച്ചു മുന്നോട്ടു നീങ്ങൂ; അഥവാ അവിദ്യാകാര്യമായ കാമത്തെ പാടെ ഉപശമിപ്പി ക്കുന്ന ജ്ഞാനാനുഭവത്തോടു കൂടിയ ജനനമരണാതീതമായ പരബ്രഹ്മ ത്തിൻെറ അദ്വൈതാമൃതം നുകർന്നനുഭവിച്ചുകൊണ്ട് അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

## കാമാരിയും കാലാരിയും

പരമശിവൻ കഠിനമായ തപസ്സിലേർപ്പെട്ടിരുന്ന കാലത്ത് ദേവന്മാരുടെ പ്രേരണയനുസരിച്ച് കാമദേവൻ തപസ്സു മുടക്കാനെത്തി. ഹിമവാൻെറ പുത്രിയായ പാർവ്വതിയെ ഉപകരണമാക്കിക്കൊണ്ടാണ് കാമൻ ഇതു നേടാൻ കൊതിച്ചത്. എന്നാൽ പരമേശ്വരൻെറ നെററിക്കണ്ണിൽ നിന്നും പുറപ്പെട്ട തീജ്വാല കാമനെ ദഹിപ്പിച്ചു ചാമ്പലാക്കുകയാണുണ്ടായത്. അന്നു മുതലാണ് ശിവന് കാമാരിയെന്നു പ്രസിദ്ധിയുണ്ടായത്. ഇന്ദ്രിയങ്ങളുടെയും

മനസ്സിൻെറയും സത്യനിഷഠമായ ഏകാഗ്രതയാണ് തപസ്സ്. പരമശിവനിലെ ന്നല്ല ആരിലുമുള്ള ഈ ശിവസ്വരൂപസ്ഥിതിക്ക് ഭംഗം വരുത്തുന്ന ഒരേ ഒരു ഹേതു കാമപ്രേരണയാണ്. കാമങ്ങളിൽ വച്ച് ജയിക്കാൻ ഏററവും പ്രയാസമുള്ളതാണ് ലൈംഗികപ്രേരണ. മററു ലോകസുഖാനു ഭവങ്ങൾ ക്കുവേണ്ടിയുള്ള പ്രേരണകളും കാമങ്ങൾ തന്നെയാണ്. കാമപ്രേരണകൾ മനുഷ്യമനസ്സിനെ സദാ ബാഹ്യജഡങ്ങളുടെ പിന്നാലെ പായിച്ചുകൊണ്ടിരി ക്കുന്നു. ഇങ്ങനെ ബഹിർമ്മുഖമായി പായുന്ന മനസ്സിന് ഒരിക്കലും സത്യ ബോധമുണ്ടാകുന്നതല്ല. നേരെ മറിച്ച് അന്തർമുഖമായി ആത്മനിഷ്ഠമായി ത്തീരുന്ന മനസ്സ് സ്വതന്ത്രവും അതിരററതുമായ ആത്മാനന്ദമനുഭവിച്ചു കൃതകൃത്യമായിത്തീരുന്നു. ആത്മനിഷ്ഠ അഥവാ ശിവസ്ഥിതി കാമങ്ങളെ പാടെ നശിപ്പിക്കുന്നു. എല്ലാം ബ്രഹ്മസ്വരൂപ മാണെന്നുള്ള വസ്തുബോധമാണ് ജ്ഞാനദൃഷ്ടി. ഈ ജ്ഞാനദൃഷ്ടിയുടെ പ്രതീകമത്രേ ശിവൻെറ നെററിക്കണ്ണ്. ഒരു യോഗിക്ക് കുണ്ഡലിനീപ്രസരം ഭ്രൂമദ്ധ്യത്തിലെത്തുന്നതോടെ ശിവശ ക്തൈ്യക്യരൂപത്തിലുള്ള ഈ ജ്ഞാനദൃഷ്ടി ആവിർഭവിക്കുന്നു. ഈ കണ്ണിൽ നിന്നും പുറപ്പെടുന്ന വൈരാഗ്യത്തിൻെറ തീജ്ചാലയാണ് സകല കാമങ്ങളെയും ചുട്ടു ചാമ്പലാക്കുന്നത്. ജ്ഞാനദൃഷ്ടിനേടി എല്ലാ ലൗകിക കാമങ്ങളിൽനിന്നും നിവൃത്തനായി വർത്തിച്ച ശ്രീ നാരായണ ഗുരുദേവൻ സ്വാനുഭവം വെളിപ്പെടുത്തിയിരിക്കുകയാണ് പതിനൊന്നാമത്തെ ഈരടിയിൽ. ശിവസ്വരൂപസ്ഥിതിക്കു മാത്രമേ കാമനെച്ചുടാനുള്ള കണ്ണുണ്ടാവൂ. അതുകൊണ്ട് ആ സ്ഥിതിയെ ലക്ഷ്യമാക്കി പ്രസരിക്കാനാണ് കുണ്ഡലിനി യോടാവശ്യപ്പെടുന്നത്.

കാമനാശം കാലാതീതമായി സത്യത്തെ വെളിപ്പെടുത്തുന്നതുകൊണ്ട് കാലനാശത്തിൽ പര്യവസാനിക്കുന്നു. പണ്ട് പരമഭക്തനായ മാർക്കണ്ഡനെ കാലപാശത്തിൽനിന്നും മോചിപ്പിക്കാനായി യുദ്ധത്തിൽ ശിവൻ കാലനെ വധിച്ചതായി കഥയുണ്ട്. സർവ്വാത്മാനാ തന്നെ സമാശ്രയിച്ച് തപസ്സുകൊണ്ട് കാമജയം നേടിയ ജീവനെ കാലാതീതമായ സ്വസ്വരൂപത്തിൽ ശിവൻ ഒരുമിപ്പിക്കുന്നത് തന്നെയാണ് കാലവധം. അഖണ്ഡവും ദേശകാലാതീതവുമായ ബ്രഹ്മ വസ്തുവിൽ കാമസങ്കൽപ്പങ്ങൾ ആവിർഭവിക്കുന്നതോടെ ഉണ്ടാകുന്ന ഒരു വെറും തോന്നലാണ് കാലം. കാമ സങ്കൽപ്പങ്ങളും കാലാനുഭവവും പരസ്പരബദ്ധമാണെന്നു ചുരുക്കം. ചിന്തിക്കുന്ന ഒരാൾക്ക് കാലമെന്ന ഒരു വസ്തു ഒരിടത്തും കാണാൻ ഉണ്ടാകില്ല. ക്ലോക്കിലെ സൂചി ചലിക്കുമ്പോൾ നാം എന്തിനെയോ സെക്കൻഡുകളായും മിനിററുകളായും മുറിക്കുന്നതായി സങ്കൽപ്പിക്കുന്നു. വാസ്തവം ആലോചിച്ചാൽ അങ്ങനെ മുറിക്ക പ്പെടാവുന്നതായി എന്തുണ്ട് ? എന്തെങ്കിലും ഉണ്ടെങ്കിൽ അത് നമ്മുടെ സങ്കൽപ്പങ്ങൾ മാത്രമാണ്. സങ്കൽപ്പങ്ങൾക്ക് ഒരു ക്രമം നൽകാനായി നാം അവയെ ക്ലോക്കിലെ സൂചിയുടെ ചലനവുമായി താരതമ്യപ്പെടുത്തി പലതായി മുറിക്കുന്നു. അപ്പോഴാണ് സെക്കൻഡുകളെന്നും മിനിട്ടുകളെന്നും മററുമുള്ള അനുഭവങ്ങളുടെ തോന്നൽ ഉണ്ടാകുന്നത്. ദിവസങ്ങളുടെയും മാസങ്ങളു ടെയും സംവൽസരങ്ങളുടെയും ഒക്കെ കഥ ഇതു തന്നെയാണ്. ചില

കർമ്മങ്ങളുമായി താരതമ്യപ്പെട്ട് സങ്കൽപ്പങ്ങൾ മുറിയുമ്പോഴുണ്ടാകുന്ന തോന്നലുകളാണ് ഇവയൊക്കെ. സൂക്ഷ്മമായി ചിന്തിക്കാൻ കഴിവുള്ളവർക്കേ കാലാനുഭവത്തിൻെറ ഈ രഹസ്യം വെളിപ്പെടൂ. എന്തായാലും ദുഃഖാ നുഭവത്തിൽ കാലം നീണ്ടതായും സുഖാനുഭവത്തിൽ കാലം ചുരുങ്ങിയ തായും സാധാരണക്കാർ പോലും അനുഭവിക്കാറുണ്ട്. അപ്പോൾ ലോകത്തെ തന്നെ പാടെ വിസ്മരിച്ച് പോകുമാറുള്ള ആത്മാനന്ദ അനുഭൂതിയിൽ കാലാനുഭവം പാടെമായുമെന്ന് പറയേണ്ടതില്ലല്ലോ. ഈ അനുഭവരഹസ്യമാണ് ഗുരുദേവൻ *ആത്മോപദേശകശതകം* 11-ാം പദ്യത്തിൽ ഇങ്ങനെ വർണി ക്കുന്നത്.

*പരയുടെ പാലു നുകർന്ന ഭാഗ്യവാന്മാർ*
*ക്കൊരു പതിനായിരമാണ്ടൊരൽപനേരം;*
*അറിവപരപ്രകൃതിക്കധീനമായാ-*
*ലരനൊടി, യായിരമാണ്ടുപോലെതോന്നും.* *ആത്മോ. ശ. 11*

എല്ലാം ഒന്നെന്ന വസ്തുബോധമാണ് പരയുടെ പാല്. അതാസ്വദിക്കു ന്നവർക്ക് ആയിരം സംവൽസരം അര നിമിഷമായി കഴിഞ്ഞുപോകും. നേരെ മറിച്ച് അപരപ്രകൃതിക്കധീനരായി വിവിധ ലോകസങ്കൽപങ്ങളിൽപ്പെട്ടുഴലു ന്നവർക്ക് അര നിമിഷം ആയിരം ആണ്ടുപോലെയും അനുഭവപ്പെടും. അങ്ങ നെ ആത്മസ്വരൂപസ്ഥിതി കാമാരിയും കാലാരിയുമായി ഭവിക്കുന്നു. ശുദ്ധ മായ ആത്മരൂപം കാമാരിയും കാലാരിയുമാണെന്ന് ആത്മദർശനം നേടിയി ട്ടുള്ളവർക്കെല്ലാം തെളിഞ്ഞിട്ടുണ്ട്. ഈ അനുഭവരഹസ്യമറിഞ്ഞ് വസ്തുവി നെ സ്മരിച്ചുകൊണ്ട് പ്രസരിക്കാനാണ് പതിനൊന്നാം ഈരടിയിൽ കുണ്ഡ ലിനിയോട് ആവശ്യപ്പെട്ടിരിക്കുന്നത്.

## ഹൃദയവാസി തന്നെ കൈലാസവാസി

കുണ്ഡലിനീപ്രസരം മുന്നേറുന്നതോടെ കാമലോഭാദിചിത്തമലിനതകൾ വിട്ടകലുന്നു. ചിത്തം സത്ത്വഗുണപ്രകാശംകൊണ്ട് നിറയുന്നു. സത്ത്വഗുണ ദീപ്തി കൈക്കൊണ്ട ചിത്തത്തിന് വ്യക്തിശരീരത്തിനുള്ള വ്യക്തമായ വസ്തു ബോധം അഥവാ ആത്മദർശനം സാധ്യമായിത്തീരുന്നു. അതോടെ സ്വന്തം വ്യക്തിശരീരത്തിനുള്ളിൽ കുടികൊള്ളുന്ന സത്യംതന്നെ ലോകമെങ്ങും നി റഞ്ഞിരിക്കുന്നതെന്നും അനുഭവപ്പെടുന്നു. ഉള്ളിൽ സത്യത്ത കണ്ടെത്താതെ ഒരിക്കലും പുറമെ കണ്ടെത്താൻ കഴിയുന്നതല്ല. അവനവന്റെ ഉള്ളിൽ കുടി കൊള്ളുന്ന സത്യംതന്നെയാണ് ലോകമെങ്ങും നിറഞ്ഞിരിക്കുന്നത് എന്ന അനുഭവരഹസ്യം അറിഞ്ഞുകൊണ്ട് പ്രസരിക്കാനാണ് ഗുരുദേവൻ പന്ത്രണ്ടാം ഈരടിയിൽ കുണ്ഡലിനിയോടാവശ്യപ്പെടുന്നത്.

12 വെള്ളിമലയിൽ വിളങ്ങും വേദപ്പൊരു-
ളുള്ളിൽ കളിക്കുമെന്നാടുപാമ്പേ!

വെള്ളിമലയിൽ വിളങ്ങും - കൈലാസത്തിൽ താമസമാക്കിയിട്ടുള്ള; വേദപ്പൊരുൾ - വേദം വെളിപ്പെടുത്തിത്തരാൻ ശ്രമിക്കുന്ന സത്യം അഥവാ

അറിവിന്റെ തത്ത്വം; ഉള്ളിൽ കളിക്കുമെന്ന് – അവനവന്റെ ഉള്ളിൽതന്നെ തെളിഞ്ഞുകാണാറാകുമെന്ന് അറിഞ്ഞുകൊണ്ട്; പാമ്പേ ആടൂ – അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

കൈലാസവാസിയായ വേദാന്തശിവസത്യം അഥവാ ജ്ഞാനതത്ത്വം അവനവന്റെ ഉള്ളിൽതന്നെ തെളിഞ്ഞുകാണാറാകുമെന്ന് അറിഞ്ഞുകൊണ്ട് അല്ലയോ കുണ്ഡലിനീ നൃത്തംവച്ച് മുന്നോട്ടു കുതിക്കൂ.

## പിണ്ഡാണ്ഡവും ബ്രഹ്മാണ്ഡവും

വ്യക്തിശരീരമാണ് പിണ്ഡാണ്ഡം. ഒരു സൗരയൂഥശരീരമാണ് ബ്രഹ്മാണ്ഡം. അനന്തകോടി ബ്രഹ്മാണ്ഡങ്ങളാൽ നിറയപ്പെട്ടതാണ് പ്രപഞ്ചം. പരബ്രഹ്മസ്വരൂപത്തിൽ സ്പന്ദിച്ചുയരുന്ന പ്രാണശക്തിയാണ് ഈ ബ്രഹ്മാണ്ഡങ്ങളെയും പിണ്ഡാണ്ഡങ്ങളെയും ഉണ്ടാക്കിയഴിക്കുന്നത്. ബ്രഹ്മാണ്ഡത്തിൽ എന്തെല്ലാം ഉണ്ടോ അവയെല്ലാം പിണ്ഡാണ്ഡത്തിലും ചെറിയ തോതിൽ ഉണ്ടായിരിക്കും. കുണ്ഡലിനീ പ്രസരത്തോടെ ദേഹാന്തർഭാഗത്ത് വെളിപ്പെടുന്ന ആധാരപത്മങ്ങൾ ബ്രഹ്മാണ്ഡത്തിൽ നിലവിലുള്ള ലോകങ്ങളുടെ ചെറിയ മാതൃകകൾ തന്നെയാണ്. കുണ്ഡലിനി ഭ്രൂമധ്യത്തിലുള്ള ആജ്ഞാചക്രത്തിലെത്തുന്നതോടെ ശുദ്ധസത്ത്വത്തിന്റെ വെൺമയിൽ പ്രതിഫലിക്കുന്ന സത്യസ്വരൂപം തെളിയുന്നു. ഇതുതന്നെയാണ് കൈലാസവാസിയായ ശിവൻ (മൂന്നാം ഈരടിയുടെ വ്യാഖ്യാനം നോക്കുക). ശുദ്ധവെൺമയിൽ മുങ്ങിനിൽക്കുന്ന പർവതമാണ് കൈലാസം. ആജ്ഞാചക്രത്തിന്റെയും നിറം ശുദ്ധവെൺമയാണ്. ബ്രഹ്മാണ്ഡത്തിലെ വെള്ളിമലയായ കൈലാസത്തിന്റെ ചെറു മാതൃകയാണ് ആജ്ഞാചക്രമെന്നു ചുരുക്കം. ബുദ്ധിക്ക് മാറിനിന്നുകൊണ്ട് സത്യത്തെ അനുഭവിക്കാൻ കഴിയുന്നതിന്റെ ചരമ സീമയാണ് ആജ്ഞാചക്രത്തിൽ പ്രാണപ്രസരം എത്തുമ്പോഴുളവാകുന്ന സത്യബോധം. പ്രാണശക്തി ആജ്ഞാചക്രം വിട്ട് ബ്രഹ്മരന്ധ്രത്തിലേക്ക് കടന്നാൽ സ്പന്ദനം ഉപേക്ഷിച്ച് ശക്തനിൽ ലയിക്കുമെന്ന് നാം മുമ്പ് കണ്ടുവല്ലോ. ആജ്ഞാചക്രത്തിൽ സത്ത്വഗുണത്തിന്റെ മറയിൽ സത്യസ്വരൂപം തെളിയുമ്പോൾ തന്നെ ഉള്ളിൽ തെളിയുന്ന ഈ സത്യവസ്തു പുറമേയും സർവ്വത്ര നിറഞ്ഞു വിളങ്ങുന്നു എന്നു കാണാറാകും. ഈ അനുഭവരഹസ്യം അറിഞ്ഞുകൊണ്ട് മുന്നോട്ട് കുതിക്കാനാണ് പന്ത്രണ്ടാം ഈരടിയിൽ ഗുരുദേവൻ ആവശ്യപ്പെട്ടിരിക്കുന്നത്.

## അദ്വയസത്യാനുഭവം

കുണ്ഡലിനി മൂലാധാരചക്രത്തിൽനിന്നും സ്പന്ദിച്ചുയർന്ന് ആധാരചക്രമോരോന്നും കടന്ന് ആജ്ഞാചക്രത്തിലെത്തുന്നതിനിടക്ക് ഉണ്ടാകുന്ന അനുഭവങ്ങളും അവയിൽ തെളിയുന്ന സത്യസാക്ഷാത്കാരക്രമങ്ങളുമാണ് അഞ്ചു മുതൽ പന്ത്രണ്ടുവരെയുള്ള ഈരടികളിൽ വിവരിച്ചിരിക്കുന്നത്. കുണ്ഡലിനി ആജ്ഞാചക്രം കടന്ന് ബ്രഹ്മരന്ധ്രത്തിൽ പ്രവേശിക്കുന്നതോടെ സ്പന്ദനം നിലച്ച് ഗുണമണ്ഡലങ്ങളകന്ന് കേവലസത്യം സുസ്പഷ്ട

മായി സ്വാനുഭവത്തോടെ തെളിയുന്നു. സങ്കൽപവികൽപങ്ങളെല്ലാം ഒടുങ്ങി മനസ്സ് പാടെ ഒഴിഞ്ഞുമാറുന്നിടത്താണ് ഈ സത്യസ്ഥിതി മറമാറിത്തെളിയുന്നത്. ഇങ്ങനെ തെളിയുന്ന അദ്വയസത്യാനുഭവത്തിന്റെ മഹിമയാണ് ഗുരുദേവൻ പതിമൂന്നു മുതൽ ഇരുപത്തിയൊന്നുവരെയുള്ള ഈരടികളിൽ വിവരിക്കുന്നത്. കുണ്ഡലിനീ പ്രസരമാരംഭിക്കുന്നതോടെ ഒരു യോഗിക്ക് ശരീരഘടകങ്ങളോരോന്നും താനല്ലെന്ന് വ്യക്തമായി വേർതിരിയുന്നു. അങ്ങനെ യോഗി അവ ഓരോന്നിനേയും താനല്ലെന്നു നിഷേധിച്ചുതള്ളുന്നു. ഈ നിഷേധം സമ്പൂർണമാകുന്നതോടെ ജഡദൃശ്യങ്ങളെ നിഷേധിച്ചു തള്ളിയ ബോധവസ്തു കേവലനായി സ്വാനുഭവത്തോടെ ബാക്കിനിൽക്കും. ഒരു യോഗി ബോധത്തെ വേർതിരിച്ചുകൊണ്ട് ജഡദൃശ്യാനുഭവങ്ങളെ നിഷേധിച്ചു തള്ളുന്ന പ്രക്രിയയ്ക്കാണ് വേദാന്തം 'നേതി നേതി' പ്രക്രിയയെന്നു പേരിട്ടിരിക്കുന്നത്. 'നേതിനേതി' പ്രക്രിയ പൂർണമാകുന്നതോടെ തെളിയുന്ന അദ്വയസത്യാനുഭവത്തെ ഉന്നംവച്ചുകൊണ്ട് മുന്നോട്ടു കുതിക്കാനാണ് പതിമൂന്നാമത്തെ ഈരടിയിൽ ഗുരുദേവൻ കുണ്ഡലിനിയോടാവശ്യപ്പെടുന്നത്:-

13 എല്ലാമിറക്കിയെടുക്കുമേകൻ പദ-
പല്ലവം പററിനിന്നാടുപാമ്പേ!

എല്ലാം ഇറക്കി – ജഡദൃശ്യപരമ്പരയെ മുഴുവൻ പുറംതള്ളി; എടുക്കും – സ്വയം തെളിയുന്ന; ഏകൻ പദപല്ലവം – അദ്വയമായ ആത്മാവിന്റെ ആനന്ദപ്രദമായ സാന്നിധ്യം; പററിനിന്ന് – അനുഭവിച്ചുകൊണ്ട്; പാമ്പേ, ആടൂ – അല്ലയോ കുണ്ഡലിനീ മുന്നോട്ടു കുതിക്കൂ.

ജഡദൃശ്യപരമ്പരയെ മുഴുവൻ പുറംതള്ളി സ്വയം തെളിയുന്ന അദ്വയമായ ആത്മാവിന്റെ ആനന്ദപ്രദമായ സാന്നിധ്യം അനുഭവിച്ചുകൊണ്ട് അല്ലയോ കുണ്ഡലിനീ നൃത്തംവച്ച് മുന്നോട്ട് കുതിക്കൂ.

## 'നേതി, നേതി' പ്രക്രിയ

'ഞാനാര്?' എന്ന ചോദ്യത്തിന് അന്തർമ്മുഖമായി ഉത്തരം കണ്ടുപിടിക്കാൻ ശ്രമിക്കുന്നതാണ് സത്യാന്വേഷണം. ഒരു പദാർഥത്തെ ഘടകപദാർഥങ്ങളായി വേർതിരിച്ച് വിശകലനം ചെയ്ത് പഠിക്കുമ്പോഴാണ് അതിന്റെ യാഥാർഥ്യം വെളിപ്പെടുന്നത്. അന്തർമുഖമായി സത്യം തിരയുന്ന യോഗി സ്വന്തം വ്യക്തിത്വത്തെത്തന്നെ ഘടകങ്ങളായി വേർതിരിച്ചുകാണാൻ ശ്രമിക്കുന്നു. വിചാരംകൊണ്ടും മനസ്സിന്റെ ഏകാഗ്രതാരൂപത്തിലുള്ള തപസ്സുകൊണ്ടുംവേണം ഈ വിശകലനം സാധിക്കാൻ. ഇങ്ങനെ വിശകലനം ചെയ്യുന്ന ഒരു സാധകന് സ്വന്തം വ്യക്തിത്വത്തിൽ കണ്ടെത്താവുന്ന ഘടകപദാർഥങ്ങളുടെ ഒരു ക്രമം *കഠോപനിഷത്ത്* വെളിപ്പെടുത്തിയിട്ടുണ്ട്. വിചാരം ചെയ്യുന്ന ഒരാൾക്ക് വ്യക്തിഘടകങ്ങളായി ആദ്യം പ്രത്യക്ഷപ്പെടുന്നത് ശരീരവും ഇന്ദ്രിയങ്ങളുമാണ്. ശരീരത്തെ അവലംബമാക്കുന്ന ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ചേർന്നാണല്ലോ ഒരു വ്യക്തിയുടെ അനുഭവങ്ങളും പ്രവർത്തന

ങ്ങളും നിയന്ത്രിക്കുന്നത്. അങ്ങനെയാണെങ്കിൽ വ്യക്തിയെന്നത് ശരീരവും കർമജ്ഞാനേന്ദ്രിയങ്ങളും ചേർന്നതാണോ? ഈ ചോദ്യത്തിനുത്തരമാരായുമ്പോഴാണ് ഇന്ദ്രിയവിഷയങ്ങളെ കണ്ടെത്തുന്നത്. ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന ഇന്ദ്രിയ വിഷയങ്ങളെ ആശ്രയിക്കുന്നത് കൊണ്ടാണ് ഇന്ദ്രിയങ്ങൾക്ക് പ്രവർത്തിക്കാൻ കഴിയുന്നത്. ഇക്കാര്യം തെളിയുന്നതോടെ സാധകൻ 'താൻ ഇന്ദ്രിയങ്ങളല്ല' എന്ന് നിശ്ചയിച്ച് അവയെ പുറംതള്ളുന്നു. 'ഞാൻ ഇതല്ല, ഞാൻ ഇതല്ല' എന്നു പറഞ്ഞ് ഓരോന്നിനെയും പുറംതള്ളുന്ന പ്രക്രിയയാണ് 'നേതി, നേതി' പ്രക്രിയ. ഇന്ദ്രിയങ്ങളെ പുറംതള്ളിയ സാധകൻ അനന്തരം ശബ്ദസ്പർശരൂപരസഗന്ധങ്ങൾ കൂടിച്ചേർന്നതാണോ തന്റെ വ്യക്തിസ്വരൂപം എന്നാരായുന്നു. അപ്പോഴാണ് സങ്കൽപവികൽപാത്മകമായ മനസ്സാണ് ശബ്ദസ്പർശരൂപരസഗന്ധങ്ങൾക്ക് ആശ്രയമായി നിൽക്കുന്നതെന്ന് കണ്ടെത്തുന്നത്. അതോടെ സത്യാന്വേഷി ശബ്ദസ്പർശരൂപരസഗന്ധങ്ങളെ പുറംതള്ളിയിട്ട് മനസ്സിന്റെ ആശ്രയസ്ഥാനം കണ്ടെത്താൻ ശ്രമിക്കുന്നു. കാര്യങ്ങൾ നിശ്ചയിച്ചുറപ്പിക്കുന്ന ബുദ്ധിയാണ് മനസ്സിനാശ്രയമെന്ന് കാണുന്നതോടെ സാധകൻ മനസ്സിനെയും പുറംതള്ളുന്നു. ബുദ്ധിയുടെ സൂക്ഷ്മരൂപം പ്രാണനാണെന്നുകണ്ട് ബുദ്ധിയെ പുറന്തള്ളുന്നു. അവസാനമായി അഖണ്ഡബോധ സ്വരൂപമായ ആത്മാവിനെ അവലംബിച്ചുകൊണ്ട് പ്രാണനും ഞാനല്ല എന്ന് തീരുമാനിച്ച് പ്രാണസ്പന്ദനത്തെയും നിരോധിക്കുന്നു. പ്രാണസ്പന്ദനവും നിരോധിക്കപ്പെടുന്നതോടെ അതുവരെയുള്ള എല്ലാററിനെയും പുറംതള്ളിയ ബോധം സ്വന്തം ഉൺമയെ സൂര്യതുല്യം അനുഭവിച്ചുകൊണ്ട് ബാക്കിനിൽക്കുന്നു. ആത്മാവിനവലംബമായി പിന്നെ മററൊന്നുംതന്നെയില്ലെന്നും അത് ജനനമരണങ്ങളററ സത്യവസ്തുവാണെന്നും തെളിയുന്നു. പ്രാണൻ മുതൽ ശരീരംവരെയുള്ള ജഡദൃശ്യങ്ങൾ ആത്മാവിൽ ആവർത്തിച്ചുണ്ടായി മറയുന്ന വെറും കാഴ്ചകൾ മാത്രമാണെന്നും വെളിപ്പെടുന്നു. ശരീരം മുതൽ പ്രാണൻ വരെയുള്ള ഈ ജഡദർശനങ്ങളെ 'ഞാനല്ല' എന്നു പറഞ്ഞുമാററി നിറുത്തുന്ന 'നേതി, നേതി' പ്രക്രിയയെയാണ് ഗുരുദേവൻ 'എല്ലാമിറക്കി' എന്ന പച്ച മലയാളപദം കൊണ്ട് നിർദേശിച്ചിരിക്കുന്നത്. വാസ്തവത്തിൽ ഈ ജഡദർശനങ്ങൾ ശുദ്ധാനന്ദസ്വരൂപമായ ആത്മാവിന് സംസാരക്ലേശമുണ്ടാക്കിത്തീർക്കുന്ന ഭാരമാണ്. ഭാരമിറക്കിയാലല്ലേ ക്ലേശം തീരൂ. അതുകൊണ്ട് ഈ 'നേതി നേതി' പ്രക്രിയയെ ഭാരമിറക്കലായി കരുതിയിരിക്കുന്നത് അത്യന്തം ഉചിതമാണ്. ഈ ഭാരമിറക്കൽ പൂർത്തിയാവുമ്പോൾ സുഖപ്രദമായ ഒന്ന് എടുക്കാനുണ്ടാവും. അതത്രേ ആത്മസ്വരൂപം. രണ്ടിന്റെ അനുഭവമില്ലാത്ത അദ്വയാനന്ദമാണ് ഈ ആത്മസ്വരൂപം. 'എടുക്കുമേകൻ' എന്ന ഭാഗം കൊണ്ട് ഇങ്ങനെ തെളിയുന്ന അദ്വയാനന്ദമായ ആത്മസ്വരൂപമാണ് ഗുരുദേവൻ വെളിപ്പെടുത്തിയിരിക്കുന്നത്. *'ദൈവദശകത്തി'*ൽ ഈ 'എല്ലാമിറക്കലും എടുക്കലും' ഒരു കൊച്ചു മലയാള പദ്യംകൊണ്ട് ഗുരുദേവൻ വിവരിച്ചിരിക്കുന്നത് നോക്കുക:-

*ഒന്നൊന്നായെണ്ണിയെണ്ണിത്തൊ-*
*ട്ടെണ്ണും പൊരുളൊടുങ്ങിയാൽ,*

*നിന്നിടും ദൃക്കുപോലുള്ളം*
*നിന്നിലസ്പന്ദമാകണം.* *ദൈ.ദ. 2*

ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, പ്രാണൻ എന്നിങ്ങനെ തൊട്ടെണ്ണാവുന്ന ഘടകങ്ങളെ വേർതിരിച്ചുമാററി നിറുത്തണം. മാററി നിറുത്താവുന്ന ഈ ഘടകങ്ങൾ അവസാനിച്ചാൽ അവയെ കണ്ടുകൊണ്ടിരുന്ന കണ്ണെന്നപോലെ ബോധസ്വരൂപനായ ആത്മാവ് ശേഷിക്കും. ചിത്തം അതോടെ ആത്മസ്വരൂപത്തിൽ അലിഞ്ഞുചേർന്ന് നിശ്ചലമായിഭവിക്കും. ഇങ്ങനെ അദ്വയാനന്ദസത്യം തെളിയുന്ന അനുഭവമണ്ഡലത്തെയാണ് യോഗി തുരീയാനുഭവം അഥവാ നിർവ്വികൽപസമാധിയെന്ന് വിവരിക്കുന്നത്. നിലനിൽപിന്റെ ആഴമേറിയ തലങ്ങളിലേക്ക് ഇറങ്ങിച്ചെല്ലാൻ കഴിയുന്ന മട്ടിൽ ക്രമമായി വളർന്നുവരുന്ന മനസ്സിന്റെ ഏകാഗ്രതകൊണ്ടേ ഇവിടെ എത്തിച്ചേരാൻ പററൂ. കുണ്ഡലിനിയുടെ ഉണർവ്വ് വ്യക്തിഘടകങ്ങളെ സുവ്യക്തമായി വേർതിരിക്കാനും 'നേതി, നേതി' പ്രക്രിയയെ സുഗമമാക്കാനും സഹായിക്കുന്നു. അതുകൊണ്ടാണ് എല്ലാം പുറംതള്ളി നിർവികൽപാനുഭവത്തെ ലക്ഷ്യമാക്കി മുന്നോട്ടു നീങ്ങാൻ ഗുരുദേവൻ പതിമൂന്നാം ഈരടിയിൽ കുണ്ഡലിനിയോടാവശ്യപ്പെട്ടിരിക്കുന്നത്.

## അഖണ്ഡബോധമാണ് സത്യം

അഖണ്ഡമായ ബോധം അഥവാ അറിവാണ് പ്രപഞ്ചത്തിനാശ്രയമായ സത്യം. അതിൽ പൊന്തിമറയുന്ന അൽപബോധങ്ങളാണ് പ്രപഞ്ചഘടകങ്ങളായി കാണപ്പെടുന്ന ചെറിയ അറിവുകളെല്ലാം. അഖണ്ഡമായ ഒരേ അറിവു തന്നെ പല നാമരൂപങ്ങളിൽ പ്രകാശിക്കുന്നതാണ് പ്രപഞ്ചമെന്നു ചുരുക്കം. അപ്പോൾ അറിവിന്റെ അഖണ്ഡത സാക്ഷാത്കരിച്ചനുഭവിക്കുന്നയാൾക്ക് ഇവിടെ ഒരിക്കലും പലതു കാൺമാനുണ്ടാവില്ല. നാമരൂപങ്ങളിൽ ഒതുങ്ങുന്ന അൽപബോധങ്ങളിൽ ഭ്രമിക്കുന്നവർക്കു മാത്രമേ ഇവിടെ പലതു കാൺമാനുണ്ടാവുകയുള്ളൂ. അഖണ്ഡബോധ സാക്ഷാത്കാരം എല്ലാ കൊച്ചറിവുകളെയും പാടെ വിഴുങ്ങിക്കളയുന്ന സമ്പൂർണമായ വസ്തുബോധമാണ്. മനസ്സിന്റെ ഏകാഗ്രതകൊണ്ട് നിർവികൽപ സമാധിമണ്ഡലത്തിലെത്തിച്ചേരുന്ന ഒരു യോഗി സമാധിവിട്ട് ലോകകാര്യങ്ങളിലേർപ്പെടുമ്പോഴും സർവ്വത്ര ഒരേ വസ്തുവിനെത്തന്നെ ദർശിക്കാൻ അദ്ദേഹത്തിന് കഴിയുന്നു. ശ്രീനാരായണഗുരുദേവൻ ഇങ്ങനെ അദ്വയബ്രഹ്മരൂപം സർവത്ര ദർശിച്ചുകൊണ്ട് ലോക സംഗ്രഹം നടത്തിയ അവതാരപുരുഷനാണ്. ആ സ്വാനുഭവത്തെ വെളിപ്പെടുത്തുമാറ് സ്വയം പ്രകാശിക്കുന്ന അഖണ്ഡബോധാനുഭവമെന്ന പരമലക്ഷ്യത്തെ നേരിൽക്കണ്ടുകൊണ്ട് പ്രസരിക്കാനാണ് പതിനാലാമത്തെ ഈരടിയിൽ കുണ്ഡലിനിയോടാവശ്യപ്പെടുന്നത്:–

14 എല്ലായറിവും വിഴുങ്ങി വെറും വെളി–
യെല്ലയിലേറി നിന്നാടുപാമ്പേ!

എല്ലായറിവും – അൽപരൂപത്തിൽ പൊന്തിമറയുന്ന എല്ലാ അറിവുകളും; വിഴുങ്ങി – പാടെ വലിച്ചെറിഞ്ഞ്; വെളിയെല്ലയിൽ –ചിദാകാശമാകുന്ന

അതിരിൽ; ഏറിനിന്ന് - എത്തിനിന്ന്; പാമ്പേ! ആടൂ - അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

അൽപരൂപത്തിൽ ഉണ്ടായി മറയുന്ന എല്ലാ അറിവുകളെയും പൂർണ മായി ഉപേക്ഷിച്ചുകൊണ്ട് സ്വയം പ്രകാശിച്ചുവിളങ്ങുന്ന ചിദാകാശമെന്ന പര മലക്ഷ്യത്തിൽ പററിനിന്നുകൊണ്ട് അല്ലയോ കുണ്ഡലിനീ മുന്നോട്ടു കുതിക്കൂ.

### സർവ്വം ഖല്വിദംബ്രഹ്മ

ഉണ്ടായി മറയുന്ന കാര്യരൂപങ്ങളായ സൂര്യചന്ദ്രാദിപ്രപഞ്ചഘടകങ്ങ ളുടെ പരമകാരണം കണ്ടുപിടിക്കാനുള്ള ശ്രമമാണല്ലോ സത്യാന്വേഷണം. ഇതു കണ്ടെത്താൻ വലിയ പ്രയാസമില്ല. പ്രപഞ്ചം അനുഭവമാണ്. അനുഭവ മോ ബോധത്തിലല്ലാതെ മററൊരിടത്തും പ്രതിഫലിക്കുകയുമില്ല. അപ്പോൾ ബോധം കൂടാതെ പ്രപഞ്ചാനുഭവം സാധ്യമല്ല. അതുകൊണ്ട് പ്രപഞ്ചത്തി ന്റെ പരമകാരണം ബോധമാണ്. ഇനി പ്രപഞ്ചാനുഭവം കൂടാതെ ബോധത്തി ന് നിലനിൽപുണ്ടോ എന്നാണ് തിരയേണ്ടത്. ഇക്കാര്യമാണ് എല്ലാമിറക്കുന്ന 'നേതി നേതി' പ്രക്രിയ വഴി ശ്രീനാരായണഗുരുദേവനെപ്പോലെയുള്ള ഋഷീ ശ്വരന്മാർ പരീക്ഷിച്ചത്. എല്ലാമിറക്കിക്കഴിയുമ്പോൾ പ്രപഞ്ചാനുഭവം അസ്ത മിക്കും. നിർവികൽപസമാധിദശയിൽ അഖണ്ഡാദ്വയബോധം വിരാജിക്കും. ഈ അഖണ്ഡാദ്വയബോധം തന്നെയാണ് ഗുരുദേവൻ പതിനാലാം ഈരടി യിൽ വെളിപ്പെടുത്തിയിരിക്കുന്ന വെളിയെല്ല അഥവാ ചിദാകാശം. ഈ അഖ ണ്ഡബോധം തന്നെയാണ് വേദാന്തപ്രസിദ്ധമായ പരബ്രഹ്മം. അഖണ്ഡബോ ധം സ്വയം പ്രകാശിക്കുന്ന ഉൺമയാണ്. ഇത്രയുംകൊണ്ട് വ്യക്തമായി ചില കാര്യങ്ങൾ തെളിയുന്നു. ബോധം കൈവെടിഞ്ഞാൽ പ്രപഞ്ചം ഇല്ലാതാകും. പ്രപഞ്ചാനുഭവം ഉപേക്ഷിക്കപ്പെട്ടാൽ ബോധമാകട്ടെ അഖണ്ഡവും പൂർണ വുമായി വിലസും. അപ്പോൾ അഖണ്ഡബോധംതന്നെ നാമരൂപോപാധികൾ കൈക്കൊണ്ട് ഖണ്ഡങ്ങളായി വേർതിരിയുന്നതുപോലെ കാണപ്പെടുന്ന സ്ഥിതിയാണ് പ്രപഞ്ചം. ഈ അൽപഭാവങ്ങളുപേക്ഷിച്ച് അഖണ്ഡത സാ ക്ഷാത്കരിക്കുന്നതാണ് മോക്ഷം. നിർവികൽപദശയിൽ അഖണ്ഡചിദാകാ ശത്തിലെത്തിച്ചേരാൻ കഴിയുന്ന യോഗി അൽപങ്ങളായ എല്ലാ അറിവുക ളെയും വിഴുങ്ങിയാണവിടെയെത്തുന്നത്. ആ വെളിയെല്ലയിൽനിന്ന് വീണ്ടും പ്രപഞ്ചാനുഭവമണ്ഡലത്തിലേക്ക് തിരിച്ചുവരുന്നതോടെ സൂര്യചന്ദ്രാദി പര മാണുപര്യന്തമുള്ള ഖണ്ഡംഖണ്ഡങ്ങളായ എല്ലാ അറിവുകളും ഈ വെളി യെല്ലയിൽ കാണപ്പെടുന്ന നാമരൂപങ്ങൾ മാത്രമാണെന്ന് തെളിയുന്നു. ഗുരു ദേവൻ തന്റെ ഈ അനുഭവം *'ആത്മോപദേശശതക'*ത്തിൽ ഇങ്ങനെ വിവരി ക്കുന്നു:-

*കരണവുമിന്ദ്രിയവും കളേബരം തൊ-*
*ട്ടറിയുമനേകജഗത്തു മോർക്കിലെല്ലാം;*
*പരവെളിതന്നിലുയർന്നഭാനുമാൻ തൻ-*
*തിരുവുരുവാണു; തിരഞ്ഞുതേറിടേണം.* *ആത്മോ.ശ. 2*

ശ്ലോകത്തിലെ 'പരവെളി' പ്രസ്തുതമായ ഈരടിയിലെ 'വെളിയെല്ല്' തന്നെയാണ്. മനസ്സും ഇന്ദ്രിയങ്ങളും ശരീരവും ജഗത്തുമെല്ലാം വിചാരംചെയ്തറിയുന്നവർക്ക് ബോധത്തിന്റെ വിവിധ രൂപങ്ങൾതന്നെ. ഇക്കാര്യം അന്തർമുഖമായി അന്വേഷിച്ചുകണ്ടെത്തേണ്ടതാണ്. അപ്പോൾ സത്യം സാക്ഷാത്കരിച്ചയാൾ സമാധിദശയിലും വ്യവഹാരദശയിലും ഒരുപോലെ അദ്വയബ്രഹ്മവസ്തുവിനെത്തന്നെ ദർശിക്കുന്നു. ഉപനിഷത്തുകൾ 'സർവ്വം ഖല്വിദം ബ്രഹ്മ' എന്ന വാക്യംകൊണ്ട് ഈ അനുഭവത്തെയാണ് വിവരിച്ചിരിക്കുന്നത്. കൊച്ചുകൊച്ചറിവുകളെയൊക്കെ വിഴുങ്ങിക്കളയുന്ന ഈ അദ്വൈതാനുഭവം ഉൾക്കൊണ്ട് മുന്നോട്ട് കുതിക്കാനാണ് പതിനാലാം ഈരടിയിൽ കുണ്ഡലിനിയോടാവശ്യപ്പെട്ടിരിക്കുന്നത്. പതിമൂന്നാം ഈരടിയിൽ നിർവികൽപസമാധിദശയിൽ തെളിയുന്ന സത്യസ്വരൂപം വെളിപ്പെടുത്തിയിട്ട് പതിനാലാം ഈരടിയിൽ വ്യവഹാരദശയിലും ആ സത്യത്തെത്തന്നെ അനുഭവിക്കാനാണ് ആവശ്യപ്പെട്ടിരിക്കുന്നത്.

### അദ്വൈതാനുഭവദാർഢ്യം

സമാധിദശയിൽ ചിദാകാശസ്വരൂപമായി പരമസത്യം തെളിയുന്നുവെന്ന് നാം കണ്ടുവല്ലോ. ഇങ്ങനെ സത്യസ്വരൂപം തെളിഞ്ഞുകണ്ടിട്ട് വ്യവഹാരദശയിലേക്ക് തിരിച്ചുവരുന്ന യോഗിയുടെ സ്ഥിതി എന്തായിരിക്കും? അന്തർമുഖമായി സത്യംകണ്ട യോഗിക്ക് പ്രപഞ്ചത്തിലും സർവ്വത്ര ആസത്യത്തെത്തന്നെ തെളിഞ്ഞുകാണാൻ കഴിയുമോ? എല്ലായിടത്തും ബ്രഹ്മസ്വരൂപംതന്നെ ദർശിച്ചുകൊണ്ട് ലോകസംഗ്രഹം നടത്തിയ ഗുരുദേവൻ ഈ ചോദ്യങ്ങൾക്ക് വ്യക്തമായ ഉത്തരം നൽകുകയാണ് പതിനഞ്ചാം ഈരടിയിൽ:-

15 എല്ലാം വിഴുങ്ങിയെതിരററെഴുന്നൊരു
ചൊല്ലെങ്ങുമുണ്ടറിഞ്ഞാടുപാമ്പേ!

എല്ലാം വിഴുങ്ങി - കൊച്ചുകൊച്ചറിവുകളെയെല്ലാം പുറന്തള്ളി; എതിരററെഴുന്നൊരു ചൊല്ല് - അതുല്യമായി വിലസുന്ന ഒരു പദാർഥം; എങ്ങും ഉണ്ട് -എല്ലായിടത്തും ഇടതിങ്ങി നിറഞ്ഞിരിക്കുന്നു; അറിഞ്ഞ് -എന്നു ധരിച്ചുകൊണ്ട്; പാമ്പേ ആടൂ - അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

കൊച്ചുകൊച്ചറിവുകളെയെല്ലാം പുറംതള്ളി അതുല്യവും അനന്തവുമായി വിലസുന്ന ഒരു വസ്തുതത്ത്വം എങ്ങും ഇടതിങ്ങി നിറഞ്ഞിരിക്കുന്നുവെന്ന് ധരിച്ചുകൊണ്ട് അല്ലയോ കുണ്ഡലിനീ നൃത്തംവച്ചു മുന്നോട്ടു നീങ്ങൂ.

### സർവ്വം ബ്രഹ്മ മയം

അന്തർമ്മുഖമായി സമാധിദശയിൽ സത്യസ്വരൂപം തെളിയുന്നതോടെ യോഗിക്ക് തന്റെ അന്തഃകരണവും ശരീരവുമെല്ലാം സനാതനമായ ആ വസ്തുവിന്റെ ശക്തിപ്രകടനമാണെന്ന് തെളിയുന്നു. അതോടൊപ്പം പ്രപഞ്ചമായിക്കാണപ്പെടുന്ന എല്ലാ ജഡദൃശ്യങ്ങളും ആ വസ്തുസത്തയ്ക്കുള്ളിൽ ശക്തി

ഉണ്ടാക്കി മറയ്ക്കുന്ന കാഴ്ചകളാണെന്നും വെളിപ്പെടുന്നു. ഇക്കാര്യം നാം േ നരത്തേ ചർച്ചചെയ്തിട്ടുണ്ട്. എന്നാൽ വ്യവഹാരദശയിൽ ഒരു യോഗിയുടെ അന്തഃകരണത്തിലെ അനുഭവം എന്തായിരിക്കും? ആഭരണങ്ങൾ വിലയ്ക്കു വാങ്ങുന്ന സ്വർണവ്യാപാരി എല്ലാ ആഭരണങ്ങളെയും എങ്ങനെ സ്വർണമാ യിക്കാണുന്നുവോ അതുപോലെ അന്തർമുഖമായി ആത്മസാക്ഷാത്കാരം നേടിയ യോഗി എല്ലാ ദൃശ്യങ്ങളെയും ബ്രഹ്മമായിമാത്രം കാണുന്നു. സമാ ധ്യനുഭവം നേടിയ യോഗിക്ക് വ്യവഹാരദശയിൽ ലോകവാസന കുറഞ്ഞുവ രുംതോറും ഈ അദ്വൈതാനുഭവത്തിന് ദാർഢ്യം കൂടുന്നു. അങ്ങനെയുള്ള യോഗിയുടെ മനസ്സ് എവിടെച്ചെന്നു പററിയാലും അവിടെയൊക്കെ ബ്രഹ്മ സ്വരൂപം ദർശിക്കാൻ കഴിവുള്ളതായിത്തീരുന്നു. ഇതാണ് ഇടതടവില്ലാത്ത അദ്വൈത ദർശനം. ഈ അദ്വൈതാനുഭവത്തെക്കുറിച്ചാണ് ശ്രീസദാശിവബ്ര ഹ്മേന്ദ്രൻ:-

*സർവ്വം ബ്രഹ്മമയം*
*കിം ഭോക്തവ്യം കിമഭോക്തവ്യം*
*സർവ്വം ബ്രഹ്മമയം.....*

എന്നൊക്കെ പാടിയിട്ടുള്ളത്. എല്ലാം ബ്രഹ്മസ്വരൂപം. എന്തു ഭക്ഷി ക്കാൻ, എന്തു ഭക്ഷിക്കാതിരിക്കാൻ; എന്തു ചെയ്യാൻ, എന്ത് ചെയ്യാ തിരിക്കാൻ; എന്തു പറയാൻ, എന്തു പറയാതിരിക്കാൻ; എല്ലാം ബ്രഹ്മമയം. ലോകവാസനകളെ നിശ്ശേഷമകററി ദൃഢമായ ഈ ബ്രഹ്മനിഷ്ഠയിൽ എത്തിച്ചേരുന്നതുതന്നെയാണ് ജീവന്മുക്തി'. ബ്രഹ്മദർശനത്തിന്റെ ഈ ക്രമം ഗീത പതിമൂന്നാമധ്യായത്തിൽ ഭഗവാൻ ഇങ്ങനെ വിവരിച്ചിരി ക്കുന്നു:

*യദാ ഭൂതപൃഥഗ്ഭാവമേകസ്ഥമനുപശ്യതി*
*തത ഏവ ച വിസ്താരം ബ്രഹ്മ സംപദ്യതേ തദാ.* *ഭഗ.ഗീ. 13-30*

വിവിധ പ്രപഞ്ചദൃശ്യങ്ങളായി വേർതിരിഞ്ഞപോലെ കാണപ്പെടുന്ന പരമസത്യം ശുദ്ധമായി ഒരിടത്തു ദർശിക്കപ്പെട്ടാൽ അതോടെ അതെല്ലാ ററിലും നിറഞ്ഞിരിക്കുന്നതായി കാണാറാകും. കാണുന്നതിലൊക്കെ 'ഇതു ബ്രഹ്മം, ഇതു ബ്രഹ്മം' എന്നിങ്ങനെ ആവർത്തിക്കുന്ന അനുഭവമാണ് 'എ തിരററെഴും ചൊല്ല്'. സൂര്യൻ, ചന്ദ്രൻ, മനുഷ്യൻ, പക്ഷി, മൃഗം എന്നിങ്ങനെ വേർതിരിച്ചനുഭവിക്കുന്നത് അവിദ്യയുടെ അഥവാ അന്യയുടെ ചൊല്ലാണ്. 'ഇത് ബ്രഹ്മം, ഇത് ബ്രഹ്മം' എന്നിങ്ങനെഎല്ലാം ബ്രഹ്മസ്വരൂപമായിക്കാ ണുന്നത് വിദ്യയുടെ അഥവാ സമയുടെ ചൊല്ലാണ്. സമയുടെ ചൊല്ല് സത്യ ബോധമുളവാക്കി അതിരററ ആനന്ദം ജനിപ്പിക്കുന്നു. അതുകൊണ്ടാണ് അത് 'എതിരററ'തായി വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നത്. ജീവന്മുക്തി നേടി സർവ്വം ബ്രഹ്മസ്വരൂപമായിക്കണ്ട് ലോകസംഗ്രഹത്തിലേർപ്പെട്ട ഗുരു ദേവൻ തന്റെ ബ്രഹ്മനിഷ്ഠയുടെ ദാർഢ്യമാണ് പതിനഞ്ചാം ഈരടിയിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

## ബ്രഹ്മനിഷ്ഠയിലെ മൗനസ്ഥിതി

ലോകവാസനകൾ പാടെയകററി ബ്രഹ്മനിഷ്ഠനേടിയ ജീവന്മുക്തന്മാർ ചിലപ്പോൾ ലോകസംഗ്രഹത്തിലേർപ്പെട്ടു എന്ന് വരാം; മററ് ചിലപ്പോൾ മൗനമവലംബിച്ച് കാലയാപനം ചെയ്തു എന്നുവരാം. രണ്ടായാലും അവർ എല്ലാ ശബ്ദതരംഗങ്ങൾക്കുമപ്പുറം നിശ്ചലമായി വിലസുന്ന സച്ചിദാനന്ദബ്രഹ്മത്തെ സദാ അനുഭവിക്കുന്നവരാണ്. ജീവന്മുക്തന്റെ ബ്രഹ്മനിഷ്ഠ ദേഹത്തിന്റെ പ്രവർത്തനങ്ങളെയോ പ്രവർത്തനരാഹിത്യത്തെയോ നോക്കി അളക്കാവുന്നതല്ല. ലോകസംഗ്രഹം നടത്തുന്ന ജീവന്മുക്തന്റെ ബ്രഹ്മനിഷ്ഠയുടെ ദാർഢ്യം വിവരിച്ചിട്ട് ഗുരുദേവൻ സദാ സഹജസമാധിയിലേർപ്പെട്ടിരിക്കുന്ന ജീവന്മുക്തന്റെ ബ്രഹ്മനിഷ്ഠയുടെ രഹസ്യമാണ് പതിനാറാം ഈരടിയിൽ വിവരിക്കുന്നത്:-

16 ചൊല്ലെല്ലാമുണ്ടു ചുടരായെഴുംപൊരു-
ളെല്ലയിലേറിനിന്നാടുപാമ്പേ!

ചൊല്ലെല്ലാമുണ്ട് - എല്ലാവിധ ശബ്ദതരംഗങ്ങളുമടക്കി; ചുടരായെഴും - തേജോമയമായി സ്വയം പ്രകാശിച്ചു വിളങ്ങുന്നു; പൊരുളെല്ലയിൽ - വസ്തുതത്ത്വമാകുന്ന അതിരിൽ; ഏറിനിന്ന് -എത്തിനിന്ന്; പാമ്പേ ആടൂ - അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ; ചുടർ - അഗ്നി.

എല്ലാ ശബ്ദതരംഗങ്ങളും അടക്കി അഗ്നിയെപ്പോലെ സ്വയം പ്രകാശിച്ചുവിളങ്ങുന്ന ആത്മസ്വരൂപത്തിൽ പററിനിന്നുകൊണ്ട് അല്ലയോ കുണ്ഡലിനീ നൃത്തംവയ്ക്കൂ.

## സ്വനവുമടങ്ങുമിടം സ്വയം പ്രകാശം

ശബ്ദതരംഗങ്ങളുടെയെല്ലാം ഉറവിടമാണ് സത്യം. അതുകൊണ്ടുതന്നെ ശബ്ദതരംഗങ്ങൾ പൂർണമായി ഉപശമിക്കുന്നിടത്ത് സത്യം സ്വയം തെളിയുമെന്നും കാണേണ്ടതാണ്. പരമാത്മസ്വരൂപത്തിൽ ധ്വനിമയമായിട്ടാണ് ശക്തി സ്പന്ദിക്കാൻ തുടങ്ങുന്നത്. ഓരോ ശക്തിസ്പന്ദനത്തിലും ഉളവാകുന്ന ഈ ധ്വനി സ്പന്ദനത്തിന് ഗതിവേഗം കൂടുന്നതോടെ വിവിധ പരിണാമഘട്ടങ്ങൾ കടന്നാണ് ഒടുവിൽ പുറമേ കേൾക്കാവുന്ന ശബ്ദമായി മാറുന്നത്. ധ്വനിമയമായ പ്രപഞ്ചസൃഷ്ടിയേയും ധ്വനി ഉപശമിക്കുന്നതോടെ സംഭവിക്കുന്ന പ്രപഞ്ചോപശമത്തേയും ഗുരുദേവൻതന്നെ *ആത്മോപദേശശതകത്തിൽ* വിവരിച്ചിരിക്കുന്നതു നോക്കുക:-

*ധ്വനിമയമായ് ഗഗനം ജ്വലിക്കുമന്നാ-*
*ളണയുമതിങ്കലശേഷദൃശ്യജാലം:*
*പുനരവിടെ ത്രിപുടിക്കു പൂർത്തിനൽകും*
*സ്വനവുമടങ്ങുമിടം സ്വയം പ്രകാശം.* *ആത്മോ.ശ. 52*

സൃഷ്ടിയുടെ ആരംഭത്തിൽ ആദ്യം ധ്വനിമയമായ ആകാശത്തിന്റെ തോന്നലുളവാകുന്നു. തുടർന്ന് സൂര്യചന്ദ്രാദിദൃശ്യങ്ങൾ ഒന്നൊന്നായി കാണപ്പെ

ടും. അറിവ്, അറിയുന്നവൻ, അറിയപ്പെടുന്ന പദാർഥം എന്ന ത്രിപുടി വേർതിരിയും. സമാധി പ്രക്രിയയുടെ അന്ത്യത്തിലും ധ്വനിമയമായി ആകാശം തെളിയും. അവിടെ സൂര്യചന്ദ്രാദിദൃശ്യങ്ങൾ മാഞ്ഞുമറയും. ത്രിപുടി വേർതിരിവുപേക്ഷിച്ച് ഒന്നായിത്തീരും. സൃഷ്ടി പ്രക്രിയയിലേയും സമാധിപ്രക്രിയയിലേയും ഈ ക്രമം ധരിക്കാൻ കഴിവുള്ളയാൾക്ക് ശബ്ദതരംഗങ്ങൾ പൂർണമായി അടങ്ങുന്ന ഇടമാണ് സ്വയം പ്രകാശിക്കുന്ന സത്യമെന്ന് കാണാൻ പ്രയാസമില്ല. ഈ സത്യം സാക്ഷാത്കരിച്ച ചില ജീവന്മുക്തന്മാർ കഴിയുന്നിടത്തോളം ശബ്ദതരംഗങ്ങളിലേക്ക് തിരിച്ചുവരാൻ കൂട്ടാക്കാതെ സദാ സഹജസമാധിയിൽ ഏർപ്പെട്ടു കാലം കഴിച്ചുകൂട്ടുന്നു. ഭഗവാൻ രമണമഹർഷി അധികസമയവും ഇങ്ങനെ സഹജസമാധിയിലേർപ്പെട്ട് കഴിഞ്ഞുകൂടിയിരുന്നതായിട്ടാണ് പ്രസിദ്ധി. രമണമഹർഷിയെ സന്ദർശിച്ചപ്പോൾ ശ്രീനാരായണഗുരുദേവനുതന്നെ കാണാനിടയായ ഈ സഹജസമാധിസ്ഥിതി *'മുനിചര്യാപഞ്ചകം'* എന്ന കൃതിയിൽ അനുഭവസമ്പന്നമായി ചിത്രീകരിച്ചിട്ടുണ്ട്. ഇങ്ങനെ സ്വയം പ്രകാശിക്കുന്ന ആത്മതത്ത്വത്തിൽ ചിത്തത്തെ അലിയിച്ചു ചേർത്ത് വർത്തിക്കുന്ന തികഞ്ഞൊരു മൗനസ്ഥിതിയും ഉണ്ടെന്നറിഞ്ഞ് അതിലെത്തിനിന്നുകൊണ്ട് നൃത്തംവയ്ക്കാനാണ് പതിനാറാം ഈരടിയിൽ കുണ്ഡലിനിയോടാവശ്യപ്പെടുന്നത്. ലോകസംഗ്രഹത്തിലേർപ്പെടുന്ന ജീവന്മുക്തന്മാർ കൂടെക്കൂടെ ഈ മൗനസമാധിയെ അവലംബിച്ചിരിക്കാറുണ്ടെന്നുള്ളതും ഓർക്കേണ്ടതാണ്. യോഗവാസിഷ്ഠത്തിൽ വസിഷ്ഠൻ രാമനോടു പറയുന്നതു നോക്കുക:-

*വിചാരിതമലംശാസ്ത്രം*
*ചിരമുദ് ഗ്രാഹിതം മിഥഃ;*
*സംത്യക്ത വാസനാന്മൗനാ-*
*ദൃതേ നാസ്ത്യുത്തമം പദം.* *യോഗ.വാ.*

ശാസ്ത്രം വേണ്ടത്ര വിചാരംചെയ്ത് പരസ്പരം ചർച്ചചെയ്യപ്പെട്ടു. ലോകവാസനകൾ മുഴുവൻ വെടിഞ്ഞുള്ള മൗനസ്ഥിതിയിൽ കവിഞ്ഞ് ഒരു സത്യസ്ഥിതി ഇല്ലതന്നെ. ഈ സത്യസ്ഥിതി തന്നെയാണ് 'ചൊല്ലെല്ലാമുണ്ട് ചുടരായെഴും പൊരുളെല്ല്'.

## ദേഹവും ദേഹിയും

അദ്വൈതസത്യസാക്ഷാത്കാരവും അതിലെത്തി നിൽക്കുന്ന ജീവന്മുക്തന്റെ വ്യത്യസ്താനുഭവദശകളും വിവരിച്ചുകഴിഞ്ഞശേഷം കുണ്ഡലിനീയോഗാനുഭവത്തെ പിന്തുടരുന്ന ഒരു സാധകന് ഉപയുക്തങ്ങളായ ചില ഉപദേശവചനങ്ങൾ ഇനിയുള്ള ഈരടികളിൽ അരുളിക്കൊണ്ട് കൃതി ഉപസംഹരിക്കാൻ ഒരുമ്പെടുകയാണ് ഗുരുദേവൻ. കുണ്ഡലിനീയോഗത്തിന്റെ ആദ്യഘട്ടങ്ങളിൽ എത്തിയവർപോലും ചിലപ്പോൾ വ്യക്തമായ വസ്തുബോധമില്ലാതെ ഭ്രമിച്ചുപോകാറുണ്ട്. ഉറപ്പുററ വൈരാഗ്യവും വസ്തുവിചാരവുംകൊണ്ട് കുണ്ഡലിനിയെ സഹസ്രാരംവരെ നയിക്കാൻ കഴിവില്ലാതെ മധ്യഘട്ടത്തിലുള്ള ദർശനങ്ങളിലോ സിദ്ധികളിലോ ഭ്രമിച്ച് പലരും നിന്നുപോകാറു

ണ്ട്. അതോടൊപ്പം അവർ കണ്ടതാണ് പരമസത്യമെന്ന് മററുള്ളവരെ തെററിദ്ധരിപ്പിക്കുവാനും യത്നിക്കാറുണ്ട്. ഇത്തരം അപകടങ്ങളിൽ നിന്നൊക്കെ രക്ഷനേടാനുള്ള ഒരു മുന്നറിയിപ്പ് നൽകുകയാണ് ഗുരുദേവൻ പതിനേഴാം ഈരടിയിൽ. അദ്വൈതസത്യാനുഭവത്തെ ഊന്നിക്കൊണ്ടുള്ളവതന്നെയാണ് ഈ ഉപദേശവചനങ്ങൾ.

17 ദേഹം നിജമല്ല ദേഹിയൊരുവനീ
ദേഹത്തിലുണ്ടറിഞ്ഞീടു പാമ്പേ!

ദേഹം – സ്ഥൂലസൂക്ഷ്മകാരണദേഹമൊന്നും; നിജമല്ല – സത്യമല്ല; ദേഹിയൊരുവൻ – ഇവയ്ക്കപ്പുറം കണ്ടെത്തേണ്ട ഒരാത്മതത്ത്വം; ദേഹത്തിലുണ്ട് – ഈ ദേഹത്തിനുള്ളിൽ വർത്തിക്കുന്നു; എന്നറിഞ്ഞ് – സനാതനമായ ആത്മതത്ത്വം കാണുന്നതുവരെ മുന്നോട്ടു നീങ്ങണമെന്നറിഞ്ഞുകൊണ്ട്; പാമ്പേ! ആടൂ – അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

സ്ഥൂലസൂക്ഷ്മകാരണശരീരമൊന്നും സത്യമല്ല. അവയ്ക്കപ്പുറം സനാതനമായ ഒരാത്മതത്ത്വമുണ്ട്. അതീദേഹത്തിനുള്ളിൽതന്നെ വർത്തിക്കുന്നുമുണ്ട്. സനാതനമായ ആ സത്യം കണ്ടെത്തുന്നതുവരെ മുന്നോട്ടു നീങ്ങണമെന്നറിഞ്ഞുകൊണ്ട് അല്ലയോ കുണ്ഡലിനീ, നൃത്തംവച്ച് മുന്നോട്ടു കുതിക്കൂ.

## നിത്യാനിത്യവിവേകം

ഓരോ ജീവിക്കും മൂന്ന് ദേഹങ്ങളുണ്ട്. പഞ്ചഭൂതനിർമിതമായ സ്ഥൂലദേഹം. പഞ്ചഭൂതതന്മാത്രകളായ ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ചേർന്നുരൂപംകൊണ്ടിട്ടുള്ള സൂക്ഷ്മദേഹം. ഇതുതന്നെയാണ് അന്തഃകരണം. ഭൂതതന്മാത്രകൾ ലയിച്ചു ചേർന്നുകിടക്കുന്ന അവിദ്യാദേഹം അഥവാ കാരണദേഹം. ആത്മാവ് സ്ഥൂലദേഹത്തിലെത്തി നിൽക്കുമ്പോഴാണ് പുറമേയുള്ള പ്രപഞ്ചം അനുഭവ വിഷയമാകുന്നത്. ഇതാണ് ജാഗ്രദവസ്ഥ. സ്ഥൂലദേഹത്തിൽനിന്നും പിന്മാറി ആത്മാവ് സൂക്ഷ്മദേഹത്തെ പ്രാധാന്യേന അവലംബിക്കുമ്പോഴാണ് സ്വപ്നാനുഭവമുണ്ടാകുന്നത്. ഇതാണ് സ്വപ്നാവസ്ഥ. സ്ഥൂലസൂക്ഷ്മദേഹങ്ങൾ രണ്ടിൽനിന്നും പിന്മാറി ആത്മാവ് അവിദ്യാരൂപമായ കാരണശരീരത്തെ മാത്രം അവലംബിക്കുമ്പോഴാണ് ഗാഢനിദ്ര അനുഭവപ്പെടുന്നത്. ഇതാണ് സുഷുപ്ത്യവസ്ഥ. ആത്മാവ് സ്ഥൂലശരീരത്തെ സ്വീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്നതിനെ യഥാക്രമം ജനനമെന്നും മരണമെന്നും പറയുന്നു. ആത്മാവ് അറിഞ്ഞുകൊണ്ട് സൂക്ഷ്മ ശരീരത്തെയും കാരണശരീരത്തെയും വെടിയുന്നതാണ് മോക്ഷം. ഒരേ ആത്മാവ് മാറി മാറി പ്രത്യേകം പ്രത്യേകം ശരീരങ്ങളെ ആശ്രയിച്ച് അനുഭവങ്ങളെ ഉണ്ടാക്കുന്നതുതന്നെ ശരീരങ്ങൾ ആത്മാവിന്റെ ഉപകരണങ്ങൾ മാത്രമാണെന്നു തെളിയിക്കുന്നു. എപ്പോൾ വേണമെങ്കിലും ആത്മാവിന് അവയെ കൈവെടിയാവുന്നതാണ്. പ്രപഞ്ചാനുഭവങ്ങളെയുണ്ടാക്കുന്ന ഉപകരണങ്ങളാണ് ദേഹങ്ങൾ. ഈ ഉപകരണങ്ങൾ ഉപേക്ഷിക്കപ്പെട്ടാൽ പ്രപഞ്ചാനുഭവം ഇല്ലാതാകും.

77-2003 42

ഉപകരണങ്ങളെ കൊണ്ടുനടന്ന് പ്രപഞ്ചാനുഭവം ഉണ്ടാക്കിയനുഭവിച്ചു കൊണ്ടിരുന്ന ആത്മാവ് നിത്യമുക്തമായി ബാക്കി നിൽക്കുകയും ചെയ്യും. ഇത് സാധിക്കണമെങ്കിൽ ദേഹത്തിൽ നിത്യസത്യമായ ആത്മാവ് കുടി കൊള്ളുന്നുണ്ടെന്നറിയണം. ആത്മാവിന് കൈവെടിയാവുന്ന ജഡോപകരണ ങ്ങൾ മാത്രമാണ് ശരീരങ്ങൾ എന്നും അറിയണം. ഇതാണ് നിത്യാനിത്യവി വേകം. ഒരു സത്യാന്വേഷിക്കാദ്യമായി ഉണ്ടാകേണ്ടത് ഈ നിത്യാനിത്യവിവേ കമാണ്. അതുകൊണ്ടാണ് ഗീതയിൽ ഭഗവാൻ ആദ്യമായി രണ്ടാമധ്യായത്തിൽ അർജുനന് സാംഖ്യയോഗമെന്ന നിത്യാനിത്യവിവേകം ഉപദേശിക്കുന്നത്.

*അന്തവന്ത ഇമേദേഹാ നിത്യസ്യോക്താഃശരീരിണഃ*
*അനാശിനോഽപ്രമേയസ്യ തസ്മാദ്യുധ്യസ്വ ഭാരത!* ഭഗ.ഗീ.2-18

അല്ലയോ അർജുനാ, നിത്യനായ ആത്മാവിന്റെ ശരീരങ്ങൾ ഒഴിഞ്ഞു മാറുന്നവയാണ്. ആത്മാവാകട്ടെ നാശമില്ലാത്തതും അളന്ന് തിട്ടപ്പെടുത്താൻ വയ്യാത്തതുമായ നിത്യവസ്തുവാണ്. അതുകൊണ്ട് ധീരതയോടെ സ്വധർമ മായ യുദ്ധത്തിന് തയാറാകൂ. ഏതുവിധ യോഗം അഭ്യസിക്കുന്നയാളും നിത്യാനിത്യവസ്തു വിചാരം ചെയ്ത് ആദ്യമേതന്നെ സത്യസ്വരൂപം സിദ്ധാ ന്തപരമായി ഉറപ്പിക്കേണ്ടതാണ്. അല്ലെങ്കിൽ പലപ്പോഴും യോഗഭ്രഷ്ടനായി ത്തീരേണ്ടിവരും. ഇക്കാര്യം നല്ലവണ്ണം അറിവുള്ളതുകൊണ്ടാണ് ഗുരുദേവൻ കുണ്ഡലിനീയോഗം അഭ്യസിക്കാൻ തുടങ്ങുന്നയാളിനെ പതിനേഴാമത്തെ ഈ രടിയിൽകൂടി നിത്യാനിത്യവസ്തു വിചാരത്തിനു പ്രേരിപ്പിക്കുന്നത്.

## നിരന്തരാനുസന്ധാനം

നിത്യാനിത്യവിചാരംചെയ്ത് ഏതെങ്കിലും പ്രത്യേക സാധനാനുഷ്ഠാ നത്തിലേർപ്പെടുന്ന യോഗി മനസ്സിനെ നിരന്തരം സത്യാനുസന്ധാനം ചെ യ്യാൻ അഭ്യസിപ്പിക്കേണ്ടതാണ്. എല്ലാത്തരം ഭേദചിന്തകളും വെടിഞ്ഞ് ചി ത്തത്തെ ശുദ്ധീകരിക്കണം. കർമപ്രവാഹത്തിലെ സുഖദുഃഖരൂപത്തിലുള്ള ദ്വന്ദ്വാനുഭവങ്ങളിൽ സദാസമബുദ്ധി നിലനിറുത്താൻ യത്നിക്കണം. മനസ്സിൽ ഭേദചിന്തകളും വിഷമാനുഭവങ്ങളും കടന്നുവരുമ്പോൾ സത്യസ്വരൂപത്തെ ഓ ർമിപ്പിക്കുന്ന ഏതെങ്കിലും ഈശ്വരനാമം ഉച്ചരിച്ച് അവയെ ഉപശമിപ്പിക്കേണ്ട താണ്. ഏതു പ്രത്യേക സാധനാനുഷ്ടാനത്തിൽ ഏർപ്പെടുന്നയാളിനും ബാ ധകമാണ് ചിത്തശുദ്ധിക്കുവേണ്ടിയുള്ള ഈ നിരന്തരാനുസന്ധാനം. ഇതില്ലാ ത്തയാൾക്ക് പ്രത്യേകാനുഷ്ഠാനങ്ങൾ കാര്യമായ ഫലമൊന്നും ഉണ്ടാക്കുന്ന തല്ല. കുണ്ഡലിനീയോഗാഭ്യാസത്തിൽ ഏർപ്പെടുന്നയാളും നിത്യാനിത്യവസ്തു വിചാരംചെയ്ത് സത്യസ്വരൂപം ഉറപ്പിച്ചശേഷം മനസ്സിനെ ഈ നിരന്തരാനു സന്ധാനവും ഈശ്വരനാമസ്മരണവും ശീലിപ്പിക്കണമെന്നാണ് പതിനെട്ടാം ഈരടിയിൽ ഗുരുദേവൻ വ്യക്തമാക്കുന്നത്:-

18 നാടും നഗരവുമൊന്നായി നാവിൽനി-
ന്നാടു നിൻ നാമമോതീടു പാമ്പേ!

നാടും നഗരവും – ഗ്രാമവും പട്ടണവും; താഴ്ചയും ഉയർച്ചയും – ദുഃഖവും സുഖവും; ഒന്നായി – ഒന്നായിക്കണ്ട് ഈശ്വരബുദ്ധ്യാസമഭാവനയോടെ വീക്ഷിച്ച്; നാവിൽ – നാക്കിൽ ലോകവ്യവഹാരദശയിൽ; നിന്നാടു – നിന്ന് നൃത്തം ചെയ്യൂ; പാമ്പേ! – അല്ലയോ കുണ്ഡലിനീ; നിൻ നാമം – സത്യസ്വരൂപം സ്മരിക്കാനായി നീ അംഗീകരിച്ചിട്ടുള്ള ഈശ്വരനാമം; ഓതീട് – സദാജപിച്ച് അനുസന്ധാനം ചെയ്യൂ.

ഗ്രാമവും പട്ടണവും താഴ്ചയും ഉയർച്ചയും ദുഃഖവും സുഖവും ഈശ്വരബുദ്ധ്യാസമഭാവനയോടെ വീക്ഷിച്ച് ലോക വ്യവഹാരദശയിൽ അല്ലയോ കുണ്ഡലിനീ! നൃത്തംവച്ചു മുന്നോട്ടു നീങ്ങൂ. സത്യസ്വരൂപം സ്മരിക്കാനായി അംഗീകരിച്ചിട്ടുള്ള ഈശ്വരനാമം സദാ ജപിച്ച് അനുസന്ധാനം ചെയ്യൂ.

## സമബുദ്ധി പരിശീലനം

പ്രപഞ്ചാനുഭവത്തിലെ എല്ലാ ദ്വന്ദ്വഭാവങ്ങളെയും സമാഹരിച്ചുകൊണ്ടാണ് ഗുരുദേവൻ 'നാടും നഗരവും' എന്നു പറഞ്ഞിരിക്കുന്നത്. എല്ലാത്തരം ഉച്ചനീചഭാവങ്ങളും സുഖദുഃഖാനുഭവങ്ങളും ഇതിലുൾപ്പെടുന്നു. ജീവിതം അനിവാര്യമായും ഉച്ചനീചഭാവങ്ങളുടെയും സുഖദുഃഖാനുഭവങ്ങളുടെയും ഒരു പ്രവാഹമാണ്. ഇവയിൽ ക്ഷോഭിച്ചു ചലിക്കുന്ന മനസ്സിന് കുണ്ഡലിനിയെ ഉണർത്താനോ, ഉണർന്നാൽ തന്നെ സഹസ്രാരത്തിലേക്ക് നയിക്കാനോ പരമസത്യം ദർശിക്കാനോ സാധ്യമല്ല. അതുകൊണ്ട് പരമസത്യം കാണാൻ കൊതിക്കുന്ന ഒരു സാധകൻ സാധനാനുഷ്ഠാനങ്ങളുടെ അനിവാര്യ ഭാഗമായി സമബുദ്ധി പരിശീലിക്കേണ്ടതാണ്. ഈശ്വരന്റെ പ്രകടഭാവമാണ് പ്രപഞ്ചമെന്ന് ധരിച്ച് എല്ലാ ഉച്ചനീചഭേദ ചിന്തകളും ഉപേക്ഷിക്കണം. സുഖദു:ഖാനുഭവങ്ങളിൽ ക്ഷോഭിച്ചിളകാൻ അനുവദിക്കാതെ മനസ്സിനെ സമനിലയിൽതന്നെ നിറുത്താൻ യനത്നിക്കണം. ഈ സമബുദ്ധി പരിശീലനത്തെയാണ് ഭഗവാൻ ഗീത രണ്ടാമധ്യായത്തിൽ 'യോഗ'മെന്ന് പറയുന്നത്. ലോകകർമ്മരംഗം സമബുദ്ധി പരിശീലനത്തിനുള്ള ഒരു വ്യായാമരംഗമാണ്. ഗീതാവചനം ശ്രദ്ധിക്കുക:–

*യോഗസ്ഥഃകുരുകർമ്മാണിസംഗംത്യക്ത്വാധനഞ്ജയ,*
*സിദ്ധ്യസിദ്ധ്യോഃ സമോഭൂത്വാസമത്വം യോഗ ഉച്യതേ.* *ഭഗ.ഗീത. 2–48*

അർജുന, ഞാൻ, എന്റേത് എന്ന ഭാവം വെടിഞ്ഞുയോഗം അഭ്യസിച്ചുകൊണ്ട് കർമം ചെയ്യൂ. ജയത്തിലും പരാജയത്തിലും സമബുദ്ധി ശീലിക്കുന്നതാണ് യോഗം. ഒന്നും എന്റേതല്ല, ഒക്കെ ഈശ്വരന്റേത് എന്ന് കാണുന്നതാണ് സംഗത്യാഗം. യോഗമഭ്യസിച്ചുകൊണ്ട് കർമം ചെയ്യൂ എന്ന ഭഗവദുപദേശം തന്നെയാണ് ഗുരുദേവൻ. "നാടും നഗരവുമൊന്നായി നാവിൽ നിന്നാടൂ" എന്ന പച്ച മലയാള വരികൊണ്ട് വെളിപ്പെടുത്തിയിരിക്കുന്നത്. പ്രപഞ്ചത്തെ ഈശ്വരമയമായി കാണാതെ സമബുദ്ധിപരിശീലനം സാധ്യമല്ല. ഈശ്വരസ്വരൂപം മറന്നുപോകുമ്പോഴൊക്കെ വീണ്ടും വീണ്ടും ഓർമിച്ചെങ്കിലേ ഈശ്വര

ബുദ്ധി ഉറച്ചുകിട്ടൂ. ഏതെങ്കിലും ഒരു നാമത്തിൽ കൂടിയല്ലാതെ ഇത് സാധ്യമല്ല. യോഗിമാർപോലും 'ഹരി ഓം, ശിവശിവ, കൃഷ്ണകൃഷ്ണ, രാമരാമ' ഇത്യാദി ഏതെങ്കിലും നാമത്തെ സമാശ്രയിച്ചാണ് ഈശ്വരബുദ്ധി ഉദ്ദീപിപ്പിച്ച് ചിത്തക്ഷോഭത്തെ ഉപശമിപ്പിക്കുന്നത്. സമബുദ്ധി പരിശീലനത്തിനുള്ള എളുപ്പവഴിയായി ഇങ്ങനെ ഏതെങ്കിലും ഒരു നാമംകൂടി ജപിച്ച് അനുസന്ധാനം ചെയ്ത് ഉറപ്പിച്ചോളൂ എന്നാണ് നിൻനാമമോതീടു പാമ്പേ" എന്ന ഭാഗം കൊണ്ട് ഗുരുദേവൻ നിർദേശിക്കുന്നത്.

### ബ്രഹ്മസാക്ഷാത്കാരം

വ്യക്തിഘടകങ്ങളെ വിശകലനം ചെയ്തപ്പോൾ ദേഹം, ദേഹി എന്ന് വ്യക്തമായി രണ്ടായി തിരിയുന്നതു നാം കണ്ടുവല്ലോ. ദേഹവുമായി ബന്ധപ്പെടുന്ന ആത്മാംശമാണ് ദേഹി. ജഡരൂപങ്ങളായ ദേഹങ്ങളെ ഒഴിച്ചുമാററിയാൽ ദേഹി സ്വതന്ത്രമായി പൂർണാത്മാവിൽ ഏകീഭവിക്കും. അതോടെ ദേഹം, ദേഹി എന്ന വിഭജനം അവസാനിക്കും. ദേഹമി ല്ലെന്നുവന്നാൽപിന്നെ ദേഹത്തോട് ബന്ധപ്പെട്ട് ആത്മാംശം വേർതിരിയുന്ന പ്രശ്നമേയുണ്ടാകുന്നതല്ല. ദേഹബോധം ഉപേക്ഷിച്ച് ദേഹിത്വം അഥവാ ജീവത്വം അവസാനിപ്പിച്ച് പൂർണസത്യമായ ബ്രഹ്മസ്വരൂപം സാക്ഷാത്കരിക്കുകയാണ് പരമലക്ഷ്യമെന്നോർമിച്ചുകൊണ്ടുവേണം കുണ്ഡലിനീ യോഗസാധനയിലേർപ്പെടാൻ എന്നോർമിപ്പിക്കുകയാണ് പത്തൊൻപതാം ഈരടിയിൽ.

19 ദേഹവും ദേഹിയുമൊന്നായ് വിഴുങ്ങീടു-
മേകനുമുണ്ടറിഞ്ഞീടു പാമ്പേ!

ദേഹവും - സ്ഥൂ ലസൂക്ഷ്മകാരണദേഹങ്ങളേയും; ദേഹിയും - അവയിൽ പ്രതിബിംബിക്കുന്ന ആത്മാംശമായ ജീവനേയും; ഒന്നായ് വിഴുങ്ങീടും - ഒരുമിച്ച് ഒഴിച്ചുമാററുന്ന; ഏകനും - അദ്വയനായ പരമാത്മാവും; ഉണ്ട് - ദേഹദേഹികൾക്കപ്പുറം കണ്ടത്തേണ്ടതുണ്ട്; പാമ്പേ! അറിഞ്ഞീടു - അല്ലയോ കുണ്ഡലിനീ! ഈ ലക്ഷ്യം അറിഞ്ഞുകൊണ്ട് മുന്നോട്ടുനീങ്ങൂ.

സ്ഥൂലസൂക്ഷ്മകാരണദേഹങ്ങളേയും അവയിൽ പ്രതിബിംബിക്കുന്ന ആത്മാംശമായ ജീവനെയും ഒരുമിച്ച് ഒഴിച്ചുമാററുന്ന അദ്വയനായ പരമാത്മാവ് അവയ്ക്കപ്പുറം കണ്ടെത്തേണ്ടതുണ്ടെന്ന് അറിഞ്ഞ് അല്ലയോ കുണ്ഡലിനീ മുന്നോട്ടു നീങ്ങൂ.

### ദേഹദേഹിവിശകലനം

ബോധസ്വരൂപമായ പരബ്രഹ്മത്തിൽ ശക്തിസ്പന്ദനമാരംഭിക്കുന്നതോടെയാണ് ജഡങ്ങളായ ദേഹങ്ങൾ രൂപംകൊള്ളുന്നത്. ശക്തിസ്പന്ദിക്കുന്നതോടെ ഓരോ സ്പന്ദനത്തിലും ബോധത്തിന്റെ അംശം പ്രതിബിംബിക്കുകയും ചെയ്യുന്നു. ശക്തിസ്പന്ദനവുംഅതിൽ പ്രതിബിംബിക്കുന്ന ബോധവും ചേർന്നാണ് ജീവൻ എന്നറിയപ്പെടുന്നത്. ഒരു ശക്തിസ്പന്ദനത്തെ വിശകലനം ചെയ്താൽ സ്പന്ദനം ദേഹവും അതിൽ പ്രതിബിംബിക്കുന്ന ബോധാംശം ദേഹിയും ആണെന്ന് കാണേണ്ടതാണ്. ഓരോ സ്പന്ദനം ഉണ്ടായി

മറയുമ്പോഴും ജീവൻ ഉണ്ടായി മറയുകയാണ്. സ്പന്ദനപ്രവാഹമായ പ്രാണൻ ജീവപ്രവാഹം തന്നെയാണെന്ന് ധരിക്കേണ്ടതാണ്. ശക്തിസ്പന്ദിക്കാനാരംഭിച്ചു. എന്നാൽ സ്പന്ദനം വ്യക്തമായ രൂപം കൈക്കൊണ്ടതുമില്ല. ഇതാണ് ജീവന്റെ കാരണദേഹസ്ഥിതി. പ്രതിബിംബ ബോധാംശത്തോടൊപ്പം സ്പന്ദനം വ്യക്തമായ രൂപം കൈ ക്കൊള്ളുകയും പ്രാണനും അന്തഃകരണവുമായി രൂപപ്പെടുകയും ചെയ്യുന്നതോടെ സൂക്ഷ്മദേഹസ്ഥിതി വന്നുചേരുന്നു. വീണ്ടും പ്രാണസ്പന്ദനത്തിന് ഗതിവേഗംകൂടി പ്രതിബിംബബോധാംശത്തോടൊപ്പം അന്തഃകരണം ബാഹ്യദേഹമായി മാറുന്നതോടെ ജീവന് സ്ഥൂലദേഹസ്ഥിതി വന്നുചേരുന്നു. മനുഷ്യന് സ്വന്തം സ്ഥൂലദേഹത്തിൽ അഭിമാനം കൊള്ളുന്ന ദേഹിയെ തിരിച്ചറിയാൻ കഴിയുന്നുണ്ടല്ലോ. എല്ലാ മനുഷ്യരുടെയും ഉള്ളിൽ നിരന്തരം 'ഞാൻ, ഞാൻ' എന്നിങ്ങനെ പ്രകാശിച്ചുകൊണ്ടിരിക്കുന്നത് ഈ ദേഹിയാണ്. ഇത്രയും കൊണ്ട് ദേഹിയെക്കൂടാതെ ദേഹമോ ദേഹത്തെക്കൂടാതെ ദേഹിയോ നിലനിൽക്കുന്നതല്ലെന്ന് തെളിയുന്നുണ്ടല്ലോ. ശുദ്ധജഡമെന്നു തോന്നുന്നവയിൽപോലും ശക്തിസ്പന്ദിക്കുന്നുണ്ടെന്നും ദേഹി അവ്യക്തഭാവത്തിൽ സ്ഥിതി ചെയ്യുന്നുണ്ടെന്നും കാണേണ്ടതാണ്. വെള്ളവും അതിൽ പ്രതിബിംബിക്കുന്ന സൂര്യനുംപോലെയാണ് ദേഹവും ദേഹിയും സൂര്യപ്രതിബിംബയുക്തമായ ജലത്തിലെ കാഴ്ച ഒരുപോലെ ജലത്തെയും പ്രതിബിംബത്തെയും ആശ്രയിക്കുന്ന ഒന്നാണ്. ജലം ഇല്ലാതായാൽ പ്രതിബിംബവും ഇല്ലാതാകും. പ്രതിബിംബമുളവാക്കിയ സാക്ഷാത് സൂര്യൻ തെളിയുകയും ചെയ്യും. അതുപോലെ ദേഹത്തിൽ പ്രതിബിംബിക്കുന്ന ബോധാംശമാണ് ജീവൻ അഥവാ ദേഹി. ദേഹം പോയാൽ ദേഹിത്വം അഥവാ ജീവത്വം മറയും. ജീവത്വത്തിനു ഹേതുവായിരുന്ന ബിംബവസ്തുവായ ആത്മാവ് അദ്വയഭാവത്തിൽ സ്വയം പ്രകാശിച്ചു വിളങ്ങുകയും ചെയ്യും. ഈ അദ്വയവസ്തു സാക്ഷാത്കാരമാണ് പരമമായ സത്യസാക്ഷാത്കാരം. ഇങ്ങനെ ദേഹത്തെയും ദേഹിയെയും ഒരുമിച്ചു വിഴുങ്ങുന്ന അദ്വയസത്യമുണ്ടെന്ന് വ്യക്തമായി ധരിക്കണമെന്നാണ് പത്തൊൻപതാം ഈരടിയിൽ വെളിപ്പെടുത്തിയിരിക്കുന്നത്. കുണ്ഡലിനിയെ ഉണർത്തിയാൽ മാത്രം പോര. കുണ്ഡലിനീസ്പന്ദനംപോലും പാടെ ഉപശമിക്കുന്നിടത്താണ് പൂർണസത്യം തെളിയുന്നതെന്ന് ചുരുക്കം.

## ശബ്ദബ്രഹ്മമാണ് പ്രപഞ്ചം

ബ്രഹ്മത്തിൽനിന്നും ശക്തി സ്പന്ദിച്ചുയർന്നാൽ ആദ്യം രൂപംകൊള്ളുന്ന ഭൂതതന്മാത്രയാണ് ശബ്ദം. ശക്തിയുടെ ഓരോ സ്പന്ദനവും ശബ്ദാത്മകമാണ്. സച്ചിദാനന്ദസത്യം ശക്തിസ്പന്ദനത്തിലൂടെ സൂക്ഷ്മങ്ങളായ ശബ്ദതരംഗങ്ങൾകൊണ്ട് നിറയ്ക്കപ്പെടുമ്പോഴാണ് ആകാശത്തിന്റെ തോന്നലുളവാകുന്നത്. ശബ്ദമാണ് ആകാശത്തിന്റെ ഗുണം. ആകാശം സദാ ധ്വനിമയമായി മുഴങ്ങിക്കൊണ്ടിരിക്കുന്നു. പുറമേയുള്ള സ്ഥൂലശബ്ദങ്ങളുടെ ആധിക്യം നിമിത്തം ആകാശത്തിൽ സദാ മുഴങ്ങിക്കൊണ്ടിരിക്കുന്ന സൂക്ഷ്മധ്വനിമണ്ഡലം നമ്മുടെ കാതുകൾക്ക് വിഷയമായിത്തീരുന്നില്ലെന്നേയുള്ളൂ. സൃഷ്ടിയുടെ ആരംഭത്തിൽ "ധ്വനിമയമായ് ഗഗനം ജ്വലിക്കും" എന്ന് *ആത്മോ*

*പ്രദേശശതക*ത്തിൽ ഗുരുദേവൻ തന്നെ വെളിപ്പെടുത്തിയിരിക്കുന്നത് ഈ സൃഷ്ടി രഹസ്യമാണ്. ഇങ്ങനെ ആരംഭത്തിൽ ശബ്ദമയിയായി രൂപംകൊള്ളുന്ന ശക്തിസ്പന്ദനത്തിന് ഗതിവേഗം കൂട്ടുന്നതോടെ സ്പർശം കൂട്ടിച്ചേർത്ത് വായുവിനെ പ്രകടമാക്കുന്നു. ചുരുക്കത്തിൽ ശബ്ദമാണ് പിന്നീട് സ്പർശരൂപരസഗന്ധങ്ങളായി മററു മഹാഭൂതങ്ങളുടെ കാഴ്ചയെ ഉളവാക്കുന്നത്. പഞ്ചമഹാഭൂതങ്ങൾ ചേർന്നാണല്ലോ എല്ലാ പ്രപഞ്ചഘടകങ്ങളും രൂപംകൊണ്ടിരിക്കുന്നത്. ഈ ക്രമം ധരിച്ചാൽ ശക്തിയുടെ ആദ്യത്തെ പ്രകടരൂപമായ ശബ്ദത്തിൽനിന്നാണ് പ്രപഞ്ചമാകെ രൂപംകൊള്ളുന്നതെന്ന് കാണാൻ കഴിയും. ശബ്ദത്തിന്റെ അകമ്പടികൂടാതെ ലോകാനുഭവമൊന്നും സാധ്യമല്ലാതിരിക്കുന്നതിൻെറ രഹസ്യവും ഇതുതന്നെയായിരിക്കും. വേദാന്തികൾ പ്രപഞ്ചത്തെ ശബ്ദബ്രഹ്മമെന്നു പറയുന്നതും ഇതുകൊണ്ടാണ്. ലോകം വെറും ശബ്ദമാണെന്നറിഞ്ഞുകൊണ്ടാടാനാണ് ഇരുപതാം ഈരടിയിൽ കുണ്ഡലിനിയോടാവശ്യപ്പെട്ടിരിക്കുന്നത്.:-

20 പേരിങ്കൽനിന്ന് പെരുവെളിയെന്നല്ല
പാരാദിതോന്നിയെന്നാടു പാമ്പേ!

പേരിങ്കൽനിന്നു – ശബ്ദത്തിൽനിന്ന്; പെരുവെളിയെന്നല്ല – ആകാശം മാത്രമല്ല; പാരാദി – ഭൂമി തുടങ്ങി മറെറല്ലാം; തോന്നിയെന്ന് – ഉള്ളതായി തോന്നുന്നുവെന്നറിഞ്ഞ്; പാമ്പേ! ആടൂ –അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

ശബ്ദത്തിൽനിന്ന് ആകാശം മാത്രമല്ല ഭൂമി മുതലായ മറെറല്ലാ പ്രപഞ്ചഘടകങ്ങളും ഉള്ളതായിത്തോന്നിയെന്നറിഞ്ഞുകൊണ്ട് അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

### ശബ്ദാധിഷ്ഠിതമാണ് പ്രപഞ്ചം

പ്രപഞ്ചസൃഷ്ടിയുടെ തുടക്കം ശബ്ദമാണെന്ന് ഏതനുഭവം വിശകലനം ചെയ്താലും കാണാൻ കഴിയും. സങ്കൽപങ്ങളാണല്ലോ അനുഭവങ്ങളെ ഉളവാക്കുന്നത്. സൂര്യൻ എന്ന നാമസങ്കൽപം കൂടാതെ സൂര്യനെ അറിഞ്ഞനുഭവിക്കാൻ സാധ്യമല്ല. ഇതുപോലെ ഏതനുഭവത്തിന്റെ പിന്നിലും സൂക്ഷ്മമായ നാമോച്ചാരണം അഥവാ ശബ്ദോച്ചാരണം ശ്രദ്ധാലുക്കൾക്ക് കാണാൻ കഴിയും. എല്ലാ സങ്കൽപങ്ങളും ശബ്ദമയമാണ്. കാമക്രോധാദിവികാരങ്ങൾപോലും അനുഭവമണ്ഡലത്തിലെത്തുമ്പോൾ ശബ്ദം വഴിയാണ് പ്രകടമാകുന്നത്. ചുരുക്കത്തിൽ ശബ്ദത്തിന്റെ അകമ്പടി കൂടാതെ പ്രപഞ്ചാനുഭവമൊന്നും സാധ്യമല്ല. വെറും ശബ്ദപ്രകടനമാണീ പ്രപഞ്ചം ഈ രഹസ്യമാണ് “കീലാലവായ്വനലകോലാഹലം ഭുവനമാലാപമാത്രമഖിലം” എന്ന ഭാഗംകൊണ്ട് ഗുരുദേവൻ *ജനനീനവരത്നമഞ്ജരി*യിൽ വെളിപ്പെടുത്തിയിരിക്കുന്നത്.

*നസോസ്തി പ്രത്യയോലോകേ*
*യശ്ശബ്ദാനുഗമാദൃതേ*

"ശബ്ദത്തിന്റെ അകമ്പടികൂടാതെ ലോകത്ത് യാതൊരറിവും ഉണ്ടാകുന്നതല്ല" എന്ന വയ്യാകരണ സിദ്ധാന്തവും ശബ്ദജന്യങ്ങളാണ് അനുഭവങ്ങളെല്ലാമെന്ന് വെളിപ്പെടുത്തിത്തരുന്നു. പ്രസിദ്ധസാഹിത്യനിരൂപകനായ ദണ്ഡി ഈ കണ്ടുപിടിത്തം ഇങ്ങനെ വെളിപ്പെടുത്തുന്നു:-

*ഇദമന്ധം തമഃകൃത്സ്നം*
*ജായേതഭുവനത്രയം*
*യദിശബ്ദാഹ്വയം ജ്യോതിഃ*
*ആസംസാരം ന ദീപ്യതേ.*

ശബ്ദം എന്നു പറയുന്ന വെളിച്ചം പ്രപഞ്ചത്തിന്റെ ഒരററം മുതൽ മറേറ അററംവരെ പ്രകാശിച്ചിരുന്നില്ലെങ്കിൽ ഭൂവനത്രയം കൂരിരുട്ടായി മാറിപ്പോകുമായിരുന്നു.

ഇവിടെ വസ്തു ഒന്നേയുള്ളൂ; പലതില്ല. ഒരേ വസ്തുവിൻെറ രൂപഭേദങ്ങളെ ശബ്ദം പലതെന്നപോലെ കാട്ടിത്തരുന്നു. ഒരേ സ്വർണത്തിന്റെ രൂപഭേദങ്ങളായ ആഭരണങ്ങളെ മാല, വള, മോതിരം എന്നു തുടങ്ങി ശബ്ദങ്ങൾ പലതെന്ന പോലെ കാട്ടിത്തരുന്നു. അതുപോലെ ബ്രഹ്മരൂപങ്ങളായ പ്രപഞ്ചഘടകങ്ങളെ സൂര്യൻ, ചന്ദ്രൻ, മനുഷ്യൻ, മേശ, കസേര എന്നിത്യാദി ശബ്ദങ്ങൾ പലതെന്നപോലെ കാട്ടിത്തരുന്നു. ആഭരണങ്ങളെ സ്വർണമെന്നറിഞ്ഞ് ഓരോന്നു കാണുമ്പോഴും സ്വർണം, സ്വർണം എന്നുച്ചരിക്കാൻ കഴിഞ്ഞാൽ ഒരേ വസ്തുവിനെത്തന്നെ കാണാൻ കഴിയും. ഗുരുദേവനെപ്പോലെ വസ്തുബോധമുണ്ടാകുന്ന ബ്രഹ്മനിഷ്ഠന്മാർ കാണുന്നതിലൊക്കെ ബ്രഹ്മം, ബ്രഹ്മെന്നുച്ചരിച്ച് ഏകവസ്തുവിനെ ദർശിക്കുന്നു. ഒരേ വസ്തുവിന്റെ വികാരങ്ങളെ പലനാമങ്ങളുച്ചരിച്ചറിയുമ്പോൾ പലതുണ്ടെന്നുള്ള തോന്നലാവിർഭവിക്കുന്നു. "വികാരോനാമധേയം" എന്ന രണ്ടു വാക്കുകൾകൊണ്ട് *ഛാന്ദോഗ്യോപനിഷത്തിൽ* ഈ രഹസ്യം ഉദ്ദാലകൻ തന്റെ മകനായ ശ്വേതകേതുവിന് വെളിപ്പെടുത്തിക്കൊടുക്കുന്നു. വസ്തുവൊന്നേയുള്ളൂ; വെറും പേരുകളുടെ വൈവിധ്യംകൊണ്ടാണ് പഞ്ചഭൂതങ്ങളും പഞ്ചഭൂതനിർമിതങ്ങളായ പ്രപഞ്ചഘടകങ്ങളും വേർതിരിഞ്ഞു കാണപ്പെടുന്നത്. ഈ രഹസ്യമറിഞ്ഞ് വെറും നാമങ്ങളിൽ ഭ്രമിച്ചുപോകാതെ അദ്വൈതബോധമുൾക്കൊണ്ട് പ്രസരിക്കാനാണ് ഇരുപതാം ഈരടിയിൽ കുണ്ഡലിനിയോടാവശ്യപ്പെട്ടിരിക്കുന്നത്.

### അദ്വൈതാനുഭവം ലക്ഷ്യം

പ്രപഞ്ചം ഒരനുഭവമാണ്. മാറിമാറിവരുന്ന പ്രപഞ്ചാനുഭവങ്ങൾ മാററമില്ലാത്ത ഒരു ബോധവസ്തുവിലാണ് ആവിർഭവിച്ചുമറയുന്നത്. ബോധം അംഗീകരിച്ചാൽ അനുഭവങ്ങളുണ്ട്. ബോധം കൈവെടിഞ്ഞാൽ അനുഭവങ്ങളില്ല. അപ്പോൾ മാറിമാറിവരുന്ന എല്ലാ അനുഭവങ്ങളും ചേർന്നുനിൽക്കുന്നത് ബോധത്തോട് അഥവാ ആത്മാവിനോടാണ്. ഇങ്ങനെ അനുഭവങ്ങളെല്ലാം ബോധത്തിൽ ഉദിച്ചസ്തമിക്കുന്നവയായതുകൊണ്ട് അവയെല്ലാം ബോധത്തി

ന്റെതന്നെ വിവിധ രൂപങ്ങളാണെന്ന് കാണേണ്ടതാണ്. സ്വർണത്തിൽ ഉദിച്ച സ്തമിക്കുന്ന ആഭരണങ്ങൾ സ്വർണത്തിന്റെതന്നെ രൂപഭേദങ്ങളാണല്ലോ. ഇങ്ങനെ ആത്മാവിനോട് അഥവാ ബോധവസ്തുവിനോട് ചേർന്നുനിൽക്കുന്ന എല്ലാ അനുഭവങ്ങളും ആത്മാവുതന്നെയാണെന്നറിഞ്ഞ് ദ്വൈതം ഉപേക്ഷിച്ച് അദ്വൈതസത്യസാക്ഷാത്കാരം ഉദയം ചെയ്യുമാറ് പ്രസരിക്കുവാനാണ് ഇരുപത്തിയൊന്നാമത്തെ ഈരടിയിൽ കുണ്ഡലിനിയോടാവശ്യപ്പെടുന്നത്:–

21 ചേർന്നുനിൽക്കും പൊരുളെല്ലാം ചെന്താരൊടു
നേർന്നു പോമ്മാറു നിന്നാടു പാമ്പേ!

ചേർന്നുനിൽക്കും പൊരുൾ എല്ലാം – ബോധതലത്തിൽ മാറിമാറി രൂപംകൊള്ളുന്ന എല്ലാ ഭിന്നാനുഭവങ്ങളും; ചെന്താരൊട് –ഹൃദയപങ്കജത്തിൽ തെളിയുന്ന ആത്മസ്വരൂപത്തോട്; നേർന്നുപോമ്മാറ് – ഭിന്നതവിട്ട് ഏകീഭവിക്കുമാറ്; പാമ്പേ! നിന്നാടൂ –അല്ലയോ കുണ്ഡലിനീ പ്രസരിക്കൂ.

**ആത്മതലത്തിൽ മാറിമാറി വരുന്ന എല്ലാ ഭിന്നാനുഭവങ്ങളും ഹൃദയപങ്കജത്തിൽ തെളിയുന്ന ആത്മസ്വരൂപത്തിൽ കൂടിച്ചേർന്നൊന്നാകുമാറ് അല്ലയോ കുണ്ഡലിനീ നൃത്തംവെച്ചുമുന്നോട്ടുനീങ്ങൂ.**

## ജീവബ്രഹ്മൈക്യം

സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തെ സ്വസ്വരൂപമായി സാക്ഷാത്കരിക്കുകയാണ് ജീവിതലക്ഷ്യം. എന്നാൽ ഈ ബ്രഹ്മം തൽക്കാലം അൽപമെങ്കിലും അറിയപ്പെടുന്നുണ്ടോ? എല്ലാ ജീവികളിലും ഞാൻ, ഞാൻ എന്നിങ്ങനെ അനുഭവതലത്തിൽ പ്രകാശിക്കുന്ന 'അഹം തത്ത്വം' നേരിട്ട് ബ്രഹ്മാംശമാണ്. മഹത്തായ സൂര്യബിംബം ജലപാത്രത്തിലെ വെള്ളത്തിൽ ചുരുങ്ങി ചെറുതാകുന്നതുപോലെ സർവവ്യാപ്തമായ ബ്രഹ്മവസ്തു അന്തഃകരണത്തിൽ ചുരുങ്ങി ചെറുതായി കാണപ്പെടുന്നതാണ് 'അഹംതത്ത്വം'. വാസനകളും സങ്കൽപങ്ങളുമാണ് അന്തഃകരണഘടകങ്ങൾ. ബ്രഹ്മാംശമായ 'അഹംത ത്ത്വ'ത്തിൽ ഉദിച്ചസ്തമിക്കുന്നവയാണ് വാസനകളും സങ്കൽപങ്ങളും.'ഞാൻ' അംഗീകരിച്ചാൽ അവയുണ്ട്. 'ഞാൻ' പുറംതള്ളിയാൽ അവയില്ലാതാകും. വാസനകളെയും സങ്കൽപങ്ങളെയും പുറംതള്ളിയാൽ 'ഞാൻ' ഉപാധിരഹിതനായിത്തീരും. അതോടെ 'ഞാൻ' സർവവ്യാപ്തമായ ബ്രഹ്മവസ്തുവാണെന്ന് തെളിയുകയും ചെയ്യും. ഇത് തെളിഞ്ഞ ഒരു യോഗിക്ക് തന്നിൽ ഉദിച്ചസ്തമിക്കുന്ന വാസനകളും സങ്കൽപങ്ങളും ജഡശരീരങ്ങളും ഒക്കെ തന്നിൽനിന്നും ഭിന്നമല്ലെന്ന് അനുഭവിച്ചറിയാറാകും. ബോധസ്വരൂപമായ സച്ചിദാനന്ദസത്യത്തോട് ചേർന്നുനിന്ന് പ്രകാശിക്കുന്ന അന്തഃകരണവും ജഡശരീരവുമൊക്കെ ആ സത്യംതന്നെയാണെന്നനുഭവിക്കുന്നതാണ് "ചേർന്നുനിൽക്കും പൊരുളെല്ലാം ചെന്താരൊടുചേർന്നുപോകൽ". യോഗി ഹൃദയപങ്കജത്തിൽ തെളിഞ്ഞുകാണുന്ന സത്യത്തെയാണ് 'ചെന്താര്' എന്നു പറഞ്ഞിരിക്കുന്നത്. ഗുരുദേവന്റെ *'ബ്രഹ്മവിദ്യാപഞ്ചക'*ത്തിലെ അവസാനപദ്യത്തിൽ ഈ ബ്രഹ്മാനുഭവം നേടാനാണ് ഗുരു ശിഷ്യനോടുപദേശിക്കുന്നത്.

*പ്രജ്ഞാനം ത്വഹമസ്മിതത്ത്വമസിതദ്*
*ബ്രഹ്മായമാത്മേതിസം-*
*ഗായൻ വിപ്രചര പ്രശാന്തമനസാ*
*ത്വം ബ്രഹ്മബോധോദയാത്*
*പ്രാരബ്ധംക്വനു സഞ്ചിതം തവകിമാ-*
*ഗാമികർമാപ്യസത്*
*ത്വയ്യധ്യസ്തമതോഽഖിലം ത്വമസി സ-*
*ച്ചിന്മാത്രമേകം വിഭുഃ* *ബ്രഹ്മവി.പ. 5.*

ഞാൻ പ്രജ്ഞാനസ്വരൂപമായ ബ്രഹ്മമാണ്; നീയും അതുതന്നെ; ഇക്കാണുന്ന ജീവജാലങ്ങളെല്ലാം അതുതന്നെ; സദാ ഇങ്ങനെ ഗാനം ചെയ്തുകൊണ്ട് ബ്രഹ്മനിഷ്ഠനായി അല്ലയോ ശിഷ്യ ജീവിതയാത്ര തുടരൂ. പ്രാരബ്ധം, സഞ്ചിതം, ആഗാമി തുടങ്ങിയ കർമങ്ങളൊന്നും നിന്നെ ബാധിക്കുകയില്ല. അവയെല്ലാം നീ തന്നെ സ്വയം ഉണ്ടാക്കിയനുഭവിക്കുന്ന കാഴ്ചകളാണ്. സർവജഗത്തിനും കാരണമായി വർത്തിക്കുന്ന സച്ചിദാനന്ദവസ്തുവാണ് നീ. മഹത്തായ ഈ അദ്വൈത സത്യസാക്ഷാത്കാരം നേടാനായി ധീരതയോടെ മുന്നോട്ടു കുതിക്കാൻ സത്യാന്വേഷികളെ പ്രേരിപ്പിച്ചുകൊണ്ടാണ് ഗുരുദേവൻ കുണ്ഡലിനിപ്പാട്ട് ഉപസംഹരിക്കുന്നത്. യോഗികളിൽ യോഗിയും ജ്ഞാനികളിൽ ജ്ഞാനിയുമായി വർത്തിച്ചിരുന്ന ഗുരുപാദരുടെ പാദങ്ങളിൽ ആയിരമായിരം സാഷ്ടാംഗപ്രണാമം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 6

# കാളിനാടകം

ഈ കൃതി എന്നാണു രചിച്ചതെന്നു കൃത്യമായി പറയാൻ തെളിവുകളില്ല. 1887–നും 1897നും മദ്ധ്യേയായിരിക്കണമെന്നു ചിലർ കരുതുന്നു. മണിപ്രവാള ചമ്പുക്കളിലെ ഭാഷാഗദ്യത്തിന്റെ മാതൃകയിൽ പാടിരസിക്കാൻ തക്കവണ്ണം ഈണത്തോടെ രചിച്ചിട്ടുള്ള ഒരു ദേവീ സ്തുതിയാണിത്. മിക്ക വരികളിലും 'ഭുജംഗപ്രയാതം' എന്ന സംസ്കൃത വൃത്തത്തിന്റെ ലക്ഷണം കാണാം. ചില വരികളിൽ ആ വൃത്തനിയമം അംഗീകരിച്ചുകാണുന്നില്ല. ഗുരുദേവന്റെ പദസ്വാധീനത ഉച്ചൈസ്തരം പ്രഖ്യാപിക്കുന്ന ഒരു കൃതിയാണിത്.

കാളിയുടെ നാടകത്തെയാണിതിൽ വിവരിച്ചിരിക്കുന്നത്. ബ്രഹ്മ ശക്തിയായ മായയുടെ പ്രതീകമാണു കാളി. കറുത്ത നിറമുള്ളവൾ എന്നാണു 'കാളി' എന്ന പദത്തിനർത്ഥം. കറുത്ത മൂടുപടം ധരിച്ചുകൊണ്ട് ബ്രഹ്മം തന്നെയാണു ചിദാത്മികയായ ദേവിയായി പ്രത്യക്ഷപ്പെടുന്നത്. ബ്രഹ്മശക്തിയായ കാളി കളിക്കുന്ന കളിയാണു കോലാഹലമയമായ ഈ പ്രപഞ്ചം എന്നാണിതിലെ പ്രതിപാദ്യം. അതോടൊപ്പം ആ ദേവിയെ ധ്യാനിച്ചുപാസിക്കാനുള്ള മനോഹരമായ കേശാദിപാദവേഷവർണനയും. ഇതു വായിച്ചു മനനം ചെയ്തു ദേവ്യുപാസന നടത്തുന്നവർക്ക് ജീവിതം ഒരൊന്നാന്തരം നാടകം പോലെ രസകരമായി അനുഭവിച്ചുതീർത്തു മുക്തിപ്രാപിക്കാനുള്ള കരുത്തുണ്ടാകും.

നമോ നാദബിന്ദ്വാത്മികേ! നാശഹീനേ!
നാമോ നാരദാദീഡ്യപാദാരവിന്ദേ!
നമോ നാന്മറയ്ക്കും മണിപ്പൂംവിളക്കേ!
നമോ നാന്മുഖാദി പ്രിയാംബാ, നമസ്തേ!
സമസ്തപ്രപഞ്ചം സൃജിച്ചും ഭരിച്ചും
മുദാ സംഹരിച്ചും രസിച്ചും രമിച്ചും
കളിച്ചും പുളച്ചും മഹാഘോരഘോരം
വിളിച്ചും മമാനന്ദദേശേ വസിച്ചും
തെളിഞ്ഞും പറഞ്ഞും തുളുമ്പും പ്രപഞ്ചം
തുളഞ്ഞുള്ളിലെള്ളോളമുള്ളായിരുന്നും
തിരിഞ്ഞും പിരിഞ്ഞും മഹാനന്ദധാരാം
ചൊരിഞ്ഞും പദാംഭോജഭക്തർക്കു നിത്യം

വരുന്നോരു തുമ്പങ്ങളെല്ലാമറിഞ്ഞും
കരിഞ്ഞീടുമാറാവിരാതങ്കബീജം
കുറഞ്ഞോരുനേരം നിനയ്ക്കുന്ന ഭക്തർ-
ക്കറിഞ്ഞീല മറ്റുള്ള കൈവല്യരൂപം
നിറഞ്ഞങ്ങനേ വിശ്വമെല്ലാമൊരുപ്പോ-
ലറം ചെറ്റുമില്ലാതെ വാണും ചിരന്നാൾ
കഴിഞ്ഞാലുമില്ലോരു നാശം; കുറഞ്ഞൊ-
ന്നറിഞ്ഞീടരായിന്നഹോ! ഘോരരൂപം
മറഞ്ഞീടുമോ വിശ്വമെല്ലാമിതെന്നോർ-
ത്തറിഞ്ഞീടുവാൻ ശക്തരാരുള്ളു ലോകേ?
മഹാദിവ്യദേവേശ, ഗൗരീശ, ശംഭോ,
മഹാമായ, നിൻവൈഭവം ചിന്തനീയം
അടിക്കുള്ളുതോണ്ടിപ്പറിച്ചംബരാന്തം
നടുക്കം കൊടുക്കുന്ന മന്ദാകിനിക്കി-
ങ്ങടക്കം കൊടുപ്പാനിടംപെട്ടിരിക്കും-
ജടയ്ക്കമ്പിളിത്തെല്ലുമെല്ലും വിലോല-
ച്ചലദ്ഭംഗമന്ദാരമാണിക്യമാലാ
വിലയ്ക്കപ്പുറത്തുള്ള രത്നം പതിച്ചു-
ജ്ജ്വലിച്ചുത്തരംഗീകൃതം പൊൻകിരീടം
പരം പഞ്ചമിച്ചന്ദ്രനും തോറ്റുപോയി
തിരയ്ക്കപ്പുറം കുറ്റമില്ലെന്നു തേറി-
ത്തിറം വിട്ടു കപ്പം കൊടുക്കുന്ന നെറ്റി-
ക്കുറിക്കുള്ളിൽ വീണാഴിയേഴാമരഞ്ഞാ
ണരയ്ക്കമ്പഹം ചാർത്തുമുർവീമണാളൻ
മഹാദേവനും ബ്രഹ്മനും മുൻപരായോ-
രഹോ! മായയിൽപ്പെട്ടിരിക്കുന്നു ചിത്രം!
മഹാത്മാക്കളായുള്ളവർക്കും നിനച്ചാൽ
മഹാമായ! നിൻവൈഭവം കിന്തരണ്യം
അനങ്ഗന്റെ പൂവില്ലിനല്ലൽപ്പെടുത്തും
കുനുച്ചില്ലിവല്ലിക്കൊടിത്തല്ലുതെല്ലി-
ങ്ങനങ്ഗന്നുമങ്ഗത്തിലേറ്റാലൊഴിച്ചൂ-
ടനങ്ങാതെ പോയങ്ങടങ്ങുന്നതേ നൽ-
പ്പദത്താർ ഭജിക്കുന്നവർക്കുള്ളൊരത്തൽ-
പ്പദത്തെക്കെടുപ്പാനതേ ചില്ലിരണ്ടും
വശത്താക്കിവെച്ചെപ്പൊഴും മിന്നിമിന്നു-
ന്നതു കണ്ണിണപ്പങ്കജപ്പൂവിലോലും
കൃപത്തേൻകണക്കൺകണം മാരിചേർത്താർ-

ത്തിപോക്കും കടക്കണ്ണുരണ്ടിങ്കലും
വിമ്മിവിമ്മിത്തിടുക്കെന്നു പായുന്ന
കല്ലോലിനിക്കും പടുത്വം കൊടുക്കുന്നൊ-
രാനന്ദവാരിക്കടല്ക്കരെ-.
പ്പാദഭക്തപ്രയുക്തശ്രുതംസ്തോത്ര-
സംഗീതനൃത്തങ്ങളും തൃച്ചെവിക്കൊണ്ടു
നിൽക്കുന്ന കർണങ്ങളിൽപ്പൊന്മണിക്കുണ്ഡലം
കൊണ്ടൊളിപ്പെട്ടുപൊങ്ങും ഘൃണിക്കങ്കിതം
ഗണ്ഡകണ്ണാടിയും നന്മണിച്ചെമ്പരത്തി പ്ര-
സൂനം നമിക്കും മണിച്ചുണ്ടുരണ്ടിന്നുമുള്ളായ് വിളങ്ങും
പളുങ്കൊത്തെ പൽപത്തി മുത്തുപ്പടത്തി-
ന്നിളിഭ്യം കൊടുക്കുന്നതിന്നെന്തുബന്ധം?
തെളിഞ്ഞിങ്ങനേ പൂർണചന്ദ്രന്നുമല്ലൽ-
ക്കളങ്കംകൊടുക്കുന്നെതിർദ്വന്ദ്വശോഭാങ്കുരം
വക്ത്രബിംബം കരാളോന്നതശ്രീകരം
ഘോരദംഷ്ട്രാദ്വയം ഭീഷണീയം
കരേ കങ്കണം കിങ്കിണീസങ്കുലം
കിങ്കരീഭൂതവേതാളകൂളിപ്രവാഹം
പറന്നട്ടഹാസങ്ങളിട്ടിട്ടു കുന്തം,
കടഞ്ഞുള്ള ശംഖം കൃപാണം കപാലം
ഭടന്മാരെതിർത്തോടി മണ്ടുന്ന കണ്ഠസ്വനം
സിംഹനാദത്തിനും ക്ഷീണമുണ്ടാ-
മിടിക്കും പടുത്വം കൊടുക്കുന്ന പൊട്ടി-
ച്ചിരിക്കെട്ടുദിക്കും പൊടിക്കായ്ക്കൊടുക്കും
കടുംപന്തു കൊങ്കത്തടം താളമേളം
പിടിച്ചംബരീജാലസംഗീതനൃത്തം
തുടിക്കിങ്കിണീവേണുവീണാപ്രയോഗം
ചെവിക്കൊണ്ടു തങ്കക്കുടക്കൊങ്കരണ്ടും
കുളം കുങ്കുമീപങ്കമാലേയലേപം
പളുങ്കൊത്ത മുത്തുപ്പടങ്കല്പവൃക്ഷ-
ത്തലം പൂങ്കുലക്കൊത്തു കോർത്തിട്ടു
മാലാകളങ്കാവിഹീനം കലാപിച്ചു-
മേതാനലങ്കാരബന്ധങ്ങളും മറ്റു-
മുള്ളോരലം ശക്തരല്ലാരുമോതാനിതൊന്നും
പിടിക്കുള്ളടക്കിക്കൊടുക്കും വയറ്റി-
ന്നടിക്കോമനപ്പൂമണിപ്പട്ടുടുത്ത-
മ്മുടിച്ചിക്കു കച്ചപ്പുറം വെച്ചിറുക്കി-

ക്കടിക്കാമവണ്ടിക്കുടത്തീന്നിഴിഞ്ഞ-
ത്തുടക്കാമ്പു തുമ്പിക്കരശ്രീ നമിക്കും
അനങ്ഗന്റെ തുണീരമോടേറ്റു തമ്മിൽ
പിണക്കം തുടങ്ങിജ്ജയിക്കുന്ന പൊന്നു-
ങ്കണങ്കാലടിക്കച്ഛപം തോറ്റു തോയേ
തപസ്സിന്നുപോകുന്ന പാദാഗ്രശോഭം
കണങ്കാലടിത്താമരപ്പൂവിലോലം
കളിക്കുന്ന പൂന്തേൻ നുകർന്നാത്തമോദം
വിളങ്ങുന്ന ദേവാങ്ഗനാഗാനമേളം
കളം വീണ നാനാവിധം വാദ്യഭേദം
ശ്രവിച്ചും സഖീചാരുനര്യാണിതന്നിൻ
ഝണത്കാരപൂരം വഹിച്ചും നടന്നും
മുദാ ശോഭ കൈലാസശൃങ്ഗേ ലസിച്ചും
തദാ ദേവനാരീസമക്ഷം വഹിച്ചും
നമിച്ചും സുരന്മാർ വഹിച്ചും കടാക്ഷം
ഗമിച്ചും നിജാനന്ദമോടാവിരാശാ-
വധിക്കുള്ള കാമം ലഭിച്ചും പദാന്തേ ഭജിച്ചും
തദാവാസദേശേ വസിച്ചും സുഖിച്ചും
രമിച്ചും സ്വകാര്യേഷ്വലം സംഭ്രമി-
ച്ചങ്കുരിച്ചത്തലും മൂലമാക്കീ വിള-
ങ്ങുന്നിവണ്ണം ഭവത്തൃക്കടക്കൺ ചുളിച്ചൊന്നു
നോക്കായ്കമൂലം കൃപാലോ! നമസ്തേ നമസ്തേ!
നമസ്തേ മഹാഘോരസംസാരവാരാ-
ന്നിധിക്കക്കരെക്കേറുവാൻ തൃപ്പദത്താ-
രിണക്കപ്പലല്ലാതൊരാലംബനം മ-
റ്റെനിക്കൊന്നുമില്ലംബ, കാരുണ്യരാശേ,
നിനയ്ക്കുന്നതെല്ലാം കൊടുക്കുന്ന തൃക്ക-
ണ്ണിണത്തേൻകടാക്ഷം ലഭിപ്പാനണഞ്ഞേൻ
പദാംഭോജവൈമുഖ്യമെന്നിൽ പിണഞ്ഞീ-
ടൊലാ തേ നമസ്തേ നമസ്തേ നമസ്തേ!
പണം പെണ്ണിലും മണ്ണിലും ചെന്നു പുക്കാ-
ശ്വസിച്ചാത്തമോദം ഗുണംകെട്ടു
ദുഃഖിച്ചു പോവാനയയ്ക്കൊല്ലഹം
ദേഹമെന്നോർത്തു സത്ത്വാദിയാം മുക്കുണംകെട്ടു
പെട്ടോരുമായാവിലാസം ക്ഷണം ക്ഷീണ-
ലോകപ്രപഞ്ചപ്രവാഹം ക്ഷണജ്യോതിരാചന്ദ്രതാരം
നമസ്തേ ശിവാംബാ, നമസ്തേ! നമസ്തേ!

## വ്യാഖ്യാനം

ഈ കൃതി എന്നാണു രചിച്ചതെന്നു കൃത്യമായി പറകവയ്യ. ഇതിലെ കാളി ബ്രഹ്മശക്തിയായ മായതന്നെയാണ്. 'ശംഭോ, മഹാമായ, നിൻവൈഭവം ചിന്തനീയം' എന്നിങ്ങനെ ഗുരുദേവൻതന്നെ ഇക്കാര്യം വെളിപ്പെടുത്തിയിരിക്കുന്നു. അഖണ്ഡബോധസ്വരൂപമായ വസ്തുവിൽ ശക്തി ആരോപിക്കുന്ന വെറും ദൃശ്യമാണല്ലോ ജഗത്ത്. ഇതിനെ കാളി അഭിനയിക്കുന്ന ഒരു നാടകമായി ഭാവനാമധുരിമയോടെ ഇവിടെ ചിത്രീകരിച്ചിരിക്കുന്നു. അതോടെ കാളിയുടെ ഉജ്ജ്വലമായ കേശാദിപാദവിവരണവും. 'അഹോ നാടകം നിഖിലവും' എന്ന ഗുരുദേവ സിദ്ധാന്തത്തിന്റെ മനോഹരമായ ഒരു വിവരണമാണീ കൃതി:-

നമോ നാദബിന്ദ്വാത്മികേ നാശഹീനേ,
നമോ നാരദാദീഡ്യപാദാരവിന്ദേ,
നമോ നാന്മറയ്ക്കും മണിപ്പൂം വിളക്കേ,
നമോ നാന്മുഖാദിപ്രിയാംബാ, നമസ്തേ.

നാദബിന്ദ്വാത്മികേ-നാദം, ബിന്ദു തുടങ്ങിയ ശബ്ദപരിണാമക്രമത്തിൽ ആദ്യമായി പ്രകടഭാവം കൈക്കൊള്ളുന്നവളും; നാശഹീനേ-ഒരിക്കലും നാശമില്ലാത്തവളുമായ അല്ലയോ അമ്മേ; നമഃ-നിനക്കായി നമസ്ക്കാരം; നാരദാദീഡ്യപാദാരവിന്ദേ-നാരദൻ തുടങ്ങിയ ഋഷീശ്വരന്മാരാൽ കുമ്പിട്ടുകൂപ്പി സ്തുതിക്കപ്പെടുന്ന കാൽ താമരയോടുകൂടിയ അല്ലയോ അമ്മേ; നമഃ-നിനക്കായി നമസ്ക്കാരം; നാന്മറയ്ക്കും മണിപ്പൂം വിളക്കേ നമഃ-നാലു വേദങ്ങൾക്കും പ്രകാശിക്കാനുള്ള മനോഹരമായ രത്നദീപമായി പ്രകാശിക്കുന്നവളേ നമസ്കാരം; നാന്മുഖാദി പ്രിയാംബാ നമഃ-ബ്രഹ്മാവു തുടങ്ങിയ ദേവന്മാർക്കെല്ലാം പ്രിയപ്പെട്ടവളായ അല്ലയോ അമ്മേ നമസ്കാരം; തേ നമഃ-നിനക്കായി വീണ്ടും നമസ്കാരം.

സമസ്തപ്രപഞ്ചം സൃജിച്ചും ഭരിച്ചും
മുദാ സംഹരിച്ചും രസിച്ചും രമിച്ചും
കളിച്ചും പുളച്ചും മഹാഘോരഘോരം
വിളിച്ചും മമാനന്ദദേശേ വസിച്ചും

സമസ്തപ്രപഞ്ചം-പ്രപഞ്ചത്തെ മുഴുവൻ; സൃജിച്ചും-സൃഷ്ടിച്ചും; ഭരിച്ചും-രക്ഷിച്ചും; മുദാ സംഹരിച്ചും-സന്തോഷത്തോടുകൂടി നശിപ്പിച്ചും; രസിച്ചും-രസം അനുഭവിച്ചും; രമിച്ചും-സുഖിച്ചും; കളിച്ചും-ലീലയാടിയും; പുളച്ചും-തുള്ളിച്ചാടിയും; മഹാഘോരഘോരം വിളിച്ചും-മറ്റുള്ളവർക്കു ഭയം തോന്നുമാറ് ഉച്ചത്തിൽ അലറിയും; മമാനന്ദദേശേ വസിച്ചും-എന്റെ ആനന്ദാനുഭവസ്ഥാനമായ ഹൃദയത്തിൽ സദാ കുടികൊണ്ടും.

തെളിഞ്ഞും പറഞ്ഞും തുളുമ്പും പ്രപഞ്ചം
തുളഞ്ഞുള്ളിലെള്ളോളമുള്ളായിരുന്നും;
തിരിഞ്ഞും പിരിഞ്ഞും മഹാനന്ദധാരാം
ചൊരിഞ്ഞും പദാംഭോജഭക്തർക്കു നിത്യം

വരുന്നോരു തുമ്പങ്ങളെല്ലാമറിഞ്ഞും
കരിഞ്ഞീടുമാറാവിരാതങ്കബീജം
കുറഞ്ഞോരുനേരം നിനയ്ക്കുന്ന ഭക്തർ-
ക്കറിഞ്ഞീല മറ്റുള്ള കൈവല്യരൂപം.

തെളിഞ്ഞും-ഇന്ദ്രിയങ്ങൾക്കും വിഷയമായും; പറഞ്ഞും-ശബ്ദകോലാഹലമയമായും; തുളുമ്പും പ്രപഞ്ചം-സർവത്രനിറഞ്ഞുകവിഞ്ഞു കാണപ്പെടുന്ന ഈ ജഗത്ത്; തുളഞ്ഞുള്ളിൽ-അന്തർമുഖമായി ഉള്ളിലേക്കു നോക്കിയാൽ; എള്ളോളമുള്ളായിരുന്നും-എള്ളിൻമണി പോലെ സൂക്ഷ്മമായ ചിത്തത്തിന്റെ രൂപത്തിൽ നിലനിറുത്തിയും; തിരിഞ്ഞും പിരിഞ്ഞും-അങ്ങനെ അന്തർമുഖരാവുന്നവർക്കു ജഗത്ത് എങ്ങനെയൊക്കെ മാറിമറിഞ്ഞു വന്നാലും; മഹാനന്ദധാരാം ചൊരിഞ്ഞും-എവിടെയും ഒരാനന്ദവർഷം അനുഭവപ്പെടുത്തിക്കൊടുത്തും; പദാംഭോജ ഭക്തർക്കു നിത്യം വരുന്നോരു തുമ്പങ്ങളെല്ലാമറിഞ്ഞും-കാലടികളിൽ അഭയം പ്രാപിച്ചു ഭജിക്കുന്നവർക്ക് അന്നന്നുണ്ടാകുന്ന ദുഃഖങ്ങളെല്ലാം അപ്പോഴപ്പോഴറിഞ്ഞ്; കരിഞ്ഞീടുമാറാവിരാതങ്കബീജം-ആ ദുഃഖങ്ങൾ വേരോടെ നശിച്ചു പോകത്തക്കവണ്ണം വേണ്ടതുചെയ്തും; കുറഞ്ഞോരു നേരം ഭജിക്കുന്ന ഭക്തർക്ക്-എന്തിനേറെ, അൽപ്പനേരമെങ്കിലും ദേവിയെ ഏകാഗ്രതയോടെ ധ്യാനിക്കുന്ന ഭക്തന്മാർക്ക്; അറിഞ്ഞീല മറ്റുള്ള കൈവല്യരൂപം -മോക്ഷപ്രദമായ മറ്റൊരു രൂപവും ധ്യാനിച്ചറിയേണ്ടതായേ വരുന്നില്ല.

നിറഞ്ഞങ്ങനെ വിശ്വമെല്ലാമൊരുപ്പോ-
ലറം ചെറ്റുമില്ലാതെ വാണും ചിരന്നാൾ
കഴിഞ്ഞാലുമില്ലോരു നാശം; കുറഞ്ഞൊ-
ന്നറിഞ്ഞീടരായിന്നഹോ! ഘോരരൂപം
മറഞ്ഞീടുമോ വിശ്വമെല്ലാമിതെന്നോർ-
ത്തറിഞ്ഞീടുവാൻ ശക്തരാരുള്ളു ലോകേ?
മഹാദിവ്യദേവേശ, ഗൗരീശ, ശംഭോ,
മഹാമായ, നിൻവൈഭവം ചിന്തനീയം

നിറഞ്ഞങ്ങനെ വിശ്വമെല്ലാമൊരുപ്പോൽ-ഒരുപോലെ ലോകമെങ്ങും അകവും പുറവും തിങ്ങി; അറം ചെറ്റുമില്ലാതെ വാണും-അൽപ്പം പോലും ഒരു കുറവുമില്ലാതെ ദേവി വാണരുളുന്നു; ചിരന്നാൾ കഴിഞ്ഞാലുമില്ലോരു നാശം-കാലമെത്ര കഴിഞ്ഞാലും ശക്തിരൂപിണിയായ ദേവിക്ക് ഒരു നാശവും സംഭവിക്കുന്നില്ല; അഹോ! ഇന്ന് കുറഞ്ഞൊന്നറിഞ്ഞീടരായ്-ആശ്ചര്യം ഇപ്പോൾ ഇത്രയുമൊക്കെ കുറച്ച് അറിയാൻ കഴിവുള്ളവരായി; ഘോരരൂപം മറഞ്ഞീടുമോ വിശ്വമെല്ലാം-എന്നാൽ ഘോര രപൂമായ ഈ വിശ്വം മുഴുവൻ എപ്പോഴെങ്കിലും ഇല്ലാതാകുമോ?; ഇതെന്നോർത്തറിഞ്ഞീടുവാൻ ശക്തരാരുള്ളു ലോകേ-മറയുമെങ്കിൽതന്നെ എന്ന് എന്നും മറ്റും ചിന്തിച്ചറിയാൻ കഴിവുള്ളവർ ഈ ലോകത്തിലാരുണ്ട്?; മഹാദിവ്യദേവേശ-അതിദിവ്യനായി ദേവന്മാരുടെയെല്ലാം ഈശ്വരനായി വിളങ്ങുന്നവനേ; ശംഭോ-സുഖസ്വരൂപനായ ശിവഭഗവൻ; മഹാമായ-അനിർവചനീയയായഈ മായയോടുകൂടിയവനേ; നിൻവൈഭവം-അങ്ങയുടെ മഹത്വം; ചിന്തനീയം-വിചാരം ചെയ്തറിയേണ്ടതുതന്നെയാണ്.

**ഭാവാർഥം**

നാദം, ബിന്ദു തുടങ്ങിയ ശബ്ദപരിണാമക്രമത്തിൽ ആദ്യമായി പ്രകട ഭാവം കൈക്കൊള്ളുന്നവളും ഒരിക്കലും നാശമില്ലാത്തവളുമായ അല്ലയോ അമ്മേ, നിനക്കായി നമസ്കാരം. നാരദൻ തുടങ്ങിയ ഋഷീശ്വരന്മാരാൽ കുമ്പി ട്ടു കൂപ്പി സ്തുതിക്കപ്പെടുന്ന കാൽ താമരയോടുകൂടിയ അല്ലയോ അമ്മേ, നിനക്കായി നമസ്കാരം. നാലു വേദങ്ങൾക്കും പ്രകാശിക്കാനുള്ള രത്നദീപ മായി പ്രകാശിക്കുന്നവളേ, നമസ്കാരം. ബ്രഹ്മാവു തുടങ്ങിയ ദേവ ന്മാർക്കെല്ലാം പ്രിയപ്പെട്ടവളായ അല്ലയോ അമ്മേ, നമസ്കാരം. നിനക്കായി വീണ്ടും നമസ്കാരം. പ്രപഞ്ചത്തെ മുഴുവൻ സൃഷ്ടിച്ചും രക്ഷിച്ചും സന്തോ ഷത്തോടുകൂടി നശിപ്പിച്ചും രസമനുഭവിച്ചും സുഖിച്ചും ലീലയാടിയും തുള്ളി ച്ചാടിയും മറ്റുള്ളവർക്കു ഭയം തോന്നുമാറുച്ചത്തിൽ അലറിയും എന്റെ ആന ന്ദാനുഭവസ്ഥാനമായ ഹൃദയത്തിൽ സദാ കുടികൊണ്ടും ഇന്ദ്രിയങ്ങൾക്കു വിഷയമായും ശബ്ദകോലാഹലമായും സർവത്ര നിറഞ്ഞുകവിഞ്ഞു കാണ പ്പെടുന്ന ഈ ജഗത്ത് അന്തർമുഖമായി ഉള്ളിലേക്കു നോക്കിയാൽ എള്ളിൻമ ണിപോലെ സൂക്ഷ്മമായ ചിത്തത്തിന്റെ രൂപത്തിൽ നിലനിറുത്തിയും അങ്ങനെ അന്തർമുഖരാവുന്നവർക്കു ജഗത്ത് എങ്ങനെയൊക്കെ മാറിമറിഞ്ഞു വന്നാലും എവിടെയും ഒരാനന്ദവർഷം അനുഭവപ്പെടുത്തിക്കൊടുത്തും കാല ടികളിൽ അഭയംപ്രാപിച്ചു ഭജിക്കുന്നവർക്ക് അന്നന്നുണ്ടാകുന്ന ദുഃഖ ങ്ങളെല്ലാം അപ്പോഴപ്പോഴറിഞ്ഞ് ആ ദുഃഖങ്ങൾ വേരോടെ നശിച്ചു പോകാ ത്തക്കവണ്ണം വേണ്ടതു ചെയ്തും, എന്തിനേറെ അൽപ്പമെങ്കിലും ദേവിയെ ഏകാഗ്രതയോടെ ധ്യാനിക്കുന്ന ഭക്തൻമാർക്ക് മോക്ഷപ്രദമായ മറ്റൊരു രൂപവും ധ്യാനിച്ചറിയേണ്ടതായേ വരുന്നില്ല. ഒരുപോലെ ലോകമെങ്ങും അകവും പുറവും തിങ്ങി അൽപ്പംപോലും ഒരു കുറവുമില്ലാതെ ദേവി വാണ രുളുന്നു. കാലം എത്ര കഴിഞ്ഞാലും ശക്തിരൂപിണിയായ ദേവിക്ക് ഒരു നാശവും സംഭവിക്കുന്നില്ല. ആശ്ചര്യം ഇപ്പോൾ ഇത്രയുമൊക്കെ കുറച്ച് അറി യാൻ കഴിവുള്ളവരായി ആരുണ്ട്? എന്നാൽ ഘോരരൂപമായ ഈ വിശ്വം മുഴു വൻ എപ്പോഴെങ്കിലും ഇല്ലാതാകുമോ? മറയുമെങ്കിൽ തന്നെ എന്ന് എന്നും മറ്റും ചിന്തിച്ചറിയാൻ കഴിവുള്ളവർ ഈ ലോകത്തിൽ ആരുണ്ട്? അതിദിവ്യ നായി ദേവന്മാരുടെയെല്ലാം ഈശനായി വിളങ്ങുന്നവനേ, സുഖസ്വരൂപനായ ശിവഭഗവൻ, അനിർവചനീയയായ ഈ മായയോടുകൂടിയവനേ, അങ്ങയുടെ മഹത്വം വിചാരം ചെയ്തറിയേണ്ടതുതന്നെയാണ്.

ദേവിയുടെ പ്രപഞ്ചനാടകാഭിനയം ഭാവമധുരമായി വിവരിച്ചശേഷം ഇനി കേശാദിപാദവർണ്ണന ആരംഭിക്കുകയാണ്:-

അടിക്കുള്ളുതോണ്ടിപ്പറിച്ചംബരാന്തം
നടുക്കം കൊടുക്കുന്ന മന്ദാകിനിക്കി-
ങ്ങടക്കം കൊടുപ്പാനിടം പെട്ടിരിക്കും
ജടയ്ക്കമ്പിളിത്തെല്ലുമെല്ലും വിലോല-
ച്ചലദ്ഭംഗമന്ദാരമാണിക്യമാലാ

വിലയ്ക്കപ്പുറത്തുള്ള രത്നം പതിച്ചു-
ജ്ജ്വലിച്ചുത്തരങ്ഗീകൃതം പൊൻകിരീടം.

അടിക്കുള്ളുതോണ്ടിപ്പറിച്ച-വീഴുന്ന ഇടം അടിത്തട്ടുള്ളവരെ കുഴിച്ചു ചെന്ന്; അംബരാന്തം നടുക്കം കൊടുക്കുന്ന-ആകാശത്തിന്റെ മേൽതട്ടുവരെ നടുങ്ങിപ്പോകുമാറ് ഇളകിമറിയുന്ന; മന്ദാകിനിക്ക്-ഗംഗയ്ക്ക്; ഇങ്ങടക്കംകൊടുപ്പാൻ-ഇവിടെ അടങ്ങിയിരിക്കുവാൻ; ഇടംപെട്ടിരിക്കും-സ്ഥലം അനുവദിച്ച; ജടയ്ക്ക്-ജടാഭാരത്തിന്; അമ്പിളിത്തെല്ലും-ചന്ദ്രക്കലയും; എല്ലും-തലയോട്ടിയും; മന്ദാരമാണിക്യമാലാ-കൽപ്പവൃക്ഷപ്പൂമാലയും മാണിക്യരത്നമാലയും; വിലയ്ക്കപ്പുറത്തുള്ള-വിലമതിക്കാൻ കഴിയാത്ത; രത്നം പതിച്ചുജ്ജ്വലിച്ച്-രത്നങ്ങൾ പതിച്ചു തിളങ്ങി; ഉത്തരംഗീകൃതം-കാന്തിയുടെ അലകൾ ഇളകിക്കൊണ്ടിരിക്കുന്ന; പൊൻകിരീടം-സ്വർണക്കിരീടവും അലങ്കാരങ്ങളായി വർത്തിക്കുന്നു.

**ഭാവാർഥം**

ശിവപത്നിയായ ദേവിയുടെ ജടാഭാരം ശിവന്റെ ജടാഭാരത്തിനു തുല്യമായി വർണിക്കപ്പെട്ടിരിക്കുന്നു. വീഴുന്ന ഇടം അടിത്തട്ടുവരെ കുഴിച്ചുചെന്ന് ആകാശത്തിന്റെ മേൽത്തട്ടുവരെ നടുങ്ങിപ്പോകുമാറ് ഇളകിമറിയുന്ന ഗംഗയ്ക്ക് ഇവിടെ അടങ്ങിയിരിക്കുവാൻ സ്ഥലം അനുവദിച്ച ജടാഭാരത്തിനു ചന്ദ്രക്കലയും തലയോട്ടിയും കൽപ്പവൃക്ഷപ്പൂമാലയും മാണിക്യരത്നമാലയും; വിലമതിക്കാൻ കഴിയാത്ത രത്നങ്ങൾ പതിച്ചു തിളങ്ങി കാന്തിയുടെ അലകൾ ഇളകിക്കൊണ്ടിരിക്കുന്ന സ്വർണക്കിരീടവും അലങ്കാരങ്ങളായി വർത്തിക്കുന്നു.

പരംപഞ്ചമിച്ചന്ദ്രനും തോറ്റുപോയി
തിരയ്ക്കപ്പുറം കുറ്റമില്ലെന്നു തേറി
തിറംവിട്ടു കപ്പം കൊടുക്കുന്ന നെറ്റി-
ക്കുറിക്കുള്ളിൽ വീണാഴിയേഴാമരഞ്ഞാ-
ണരയ്ക്കമ്പഹം ചാർത്തുമുർവീമണാളൻ
മഹാദേവനും ബ്രഹ്മനും മുൻപരായോ-
രഹോ! മായയിൽപെട്ടിരിക്കുന്നു ചിത്രം!
മഹാത്മാക്കളായുള്ളവർക്കും നിനച്ചാൽ
മഹാമായ! നിൻ വൈഭവം കിന്തരണ്യം?

പരം പഞ്ചമിച്ചന്ദ്രനും തോറ്റു-പഞ്ചമിനാളിലെ അതാതു കറുത്തവാവു കഴിഞ്ഞ് അഞ്ചാംനാളിലെ മനോഹരമായ ചന്ദ്രൻപോലും ദേവിയുടെ നെറ്റിത്തടത്തോടു മത്സരിച്ചു തോറ്റ്; പോയി തിരയ്ക്കപ്പുറം-ഓടി സമുദ്രത്തിലെ തിരകൾക്കുമൊക്കെ അപ്പുറം ചെന്ന്; കുറ്റമില്ലെന്നുതേറി-ഇനി എന്റെ മേൽ കുറ്റമൊന്നും ചുമത്തുകയില്ല എന്നു തീരുമാനിച്ച്; തിറംവിട്ട്-അഭിമാനമൊക്കെ വെടിഞ്ഞ്; കപ്പം കൊടുക്കുന്ന-പരാജയം സമ്മതിച്ചു കീഴടങ്ങി കപ്പം കൊടുത്തുകൊണ്ടിരിക്കുന്ന; നെറ്റിക്കുറിക്കുള്ളിൽ വീണ്-നെറ്റിത്തടത്തിലെ പൊട്ടിന്റെ മോഹശക്തിക്കടിമപ്പെട്ട്; ആഴിയേഴാമരഞ്ഞാണരയ്ക്ക മ്പഹം ചാർത്തുമുർവീ

മണാളൻ-ഏഴു സമുദ്രങ്ങളാകുന്ന അരഞ്ഞാൺ അരക്കെട്ടിൽ സദാ അണിഞ്ഞുകൊണ്ടിരിക്കുന്ന ഭൂമിദേവിയുടെ ഭർത്താവായ വിഷ്ണു; മഹാദേവനും ബ്രഹ്മനും മുൻപരായോരഹോ!-ശിവൻ, ബ്രഹ്മാവ് തുടങ്ങിയവരൊക്കെ, ആശ്ചര്യമെന്നേ പറയേണ്ടു; മായയിൽപ്പെട്ടിരിക്കുന്ന ചിത്രം!-അമ്മേ, അവിടത്തെ ഇന്ദ്രജാല ശക്തിയിൽ കുടുങ്ങി കഴിഞ്ഞുകൂടുന്നു, ആശ്ചര്യം; മഹാത്മാക്കളായുള്ളവർക്കും നിനച്ചാൽ-മഹാത്മക്കളായ അവർക്കുപോലും ആലോചിച്ചുനോക്കിയാൽ; മഹാമായ നിൻവൈഭവം കിംതരണ്യം-മാഹാമായയായ നിന്റെ മോഹക ശക്തിയെ കടന്നുപോകാൻ കഴിയാതിരിക്കുന്നു-സാധാരണക്കാരുടെ കാര്യം പിന്നെ പറയാനുണ്ടോ എന്നും താൽപ്പര്യം.

**ഭാവാർഥം**

കറുത്തവാവു കഴിഞ്ഞ് അഞ്ചാംനാളിലെ മനോഹരനായ ചന്ദ്രൻപോലും ദേവിയുടെ നെറ്റിത്തടത്തോടു മത്സരിച്ചു തോറ്റ് ഓടി സമുദ്രത്തിലെ തിരകൾക്കുമൊക്കെ അപ്പുറം ചെന്നൊളിച്ച് ഇനി എന്റെമേൽ കുറ്റമൊന്നും ചുമത്തുകയില്ല എന്നു തീരുമാനിച്ച് അഭിമാനമൊക്കെ വെടിഞ്ഞ് പരാജയം സമ്മതിച്ചു കീഴടങ്ങി കപ്പം കൊടുത്തുകൊണ്ടിരിക്കുന്ന നെറ്റിത്തടത്തിലെ പൊട്ടിന്റെ മോഹശക്തിക്കടിമപ്പെട്ട് ഏഴു സമുദ്രങ്ങളാകുന്ന അരഞ്ഞാൺ അരക്കെട്ടിൽ സദാ അണിഞ്ഞുകൊണ്ടിരിക്കുന്ന ഭൂമിദേവിയുടെ ഭർത്താവായ വിഷ്ണു, ശിവൻ, ബ്രഹ്മാവ് തുടങ്ങിയവരൊക്കെ, ആശ്ചര്യമെന്നേ പറയേണ്ടു, അമ്മേ, അവിടത്തെ ഇന്ദ്രജാലശക്തിയിൽ കുടുങ്ങി കഴിഞ്ഞു കൂടുന്നു. ആശ്ചര്യം. മഹാത്മാക്കളായ അവർക്കുപോലും ആലോചിച്ചുനോക്കിയാൽ മഹാമായയായ നിന്റെ മോഹക ശക്തിയെ കടന്നുപോകാൻ കഴിയാതിരിക്കുന്നു-സാധാരണക്കാരുടെ കാര്യം പിന്നെ പറയാനുണ്ടോ എന്നു താൽപ്പര്യം.

അനങ്ഗന്റെ പൂവില്ലിനല്ലൽപ്പെടുത്തും
കുനിച്ചില്ലിവല്ലിക്കൊടിത്തല്ലുതെല്ലി-
ങ്ങനങ്ഗന്നുമംഗത്തിലേറ്റാലൊഴിച്ചൂ-
ടനങ്ങാതെ പോയങ്ങടങ്ങുന്നതേ നൽ-
പ്പദത്താർ ഭജിക്കുന്നവർക്കുള്ളൊരത്തൽ-
പ്പദത്തെക്കെടുപ്പാനതേ ചില്ലി രണ്ടും
വശത്താക്കിവച്ചെപ്പൊഴും മിന്നിമിന്നു-
ന്നതും കണ്ണിണപ്പങ്കജപ്പൂവിലോലും
കൃപത്തേൻകണക്കൺകണം മാരിചേർത്താർ-
ത്തിപോക്കും കടക്കണ്ണുരണ്ടിങ്കലും
വിമ്മിവിമ്മിത്തിടുക്കെന്നു പായുന്ന
കല്ലോലിനിക്കും പടുത്വം കൊടുക്കുന്നൊ-
രാനന്ദവാരിക്കടൽക്കക്കരെ-
പ്പാദഭക്തപ്രയുക്തശ്രുതം സ്തോത്ര-
സംഗീതനൃത്തങ്ങളും തൃച്ചെവിക്കൊണ്ടു

നിൽക്കുന്ന കർണങ്ങളിൽപ്പൊൻമണിക്കുണ്ഡലം
കൊണ്ടൊളിപ്പെട്ടുപൊങ്ങും ഘൃണിക്കങ്കിതം
ഗണ്ഡകണ്ണാടിയും നന്മണിച്ചെമ്പരത്തിപ്ര-
സൂനം നമിക്കും മണിച്ചുണ്ടുരണ്ടിന്നു മുള്ളായി വിളങ്ങും
പളുങ്കൊത്ത പൽപ്പത്തി മുത്തുപ്പടത്തി-
ന്നിളിഭ്യം കൊടുക്കുന്നതിന്നെന്തു ബന്ധം?

അനങ്ഗന്റെ-കാമദേവന്റെ; പൂവില്ലിനു-പുഷ്പ ചാപത്തിന്; അല്ലൽപ്പെടുത്തും-മങ്ങലേൽപ്പിക്കുന്ന; കുനുച്ചില്ലി വല്ലിക്കൊടിത്തല്ലു-വളഞ്ഞു മനോഹരമായ പുരികക്കൊടിയുടെ തല്ല്; തെല്ലിങ്ങ്-അൽപ്പമൊന്ന്; അനങ്ഗന്നും-കാമദേവനും; അംഗത്തിലേറ്റാൽ-ദേഹത്തിലേൽക്കാനിടയായാൽ; ഒഴിച്ചൂട-അതിന്റെ ആജ്ഞാശക്തിയെ തടയാൻ കഴിയുന്നതല്ല; പോയങ്ങടങ്ങുന്നതേനൽ-ഭയന്നുപോയടങ്ങി കഴിയാനേ പറ്റൂ; പദത്താർ ഭജിക്കുന്നവർക്കുള്ളൊരത്തൽപ്പദത്തെ-കാലിൽ കുമ്പിട്ടുകൂപ്പി ഭജിക്കുന്ന ഭക്തന്മാരുടെ ദുഃഖാവസ്ഥയെ; കെടുപ്പാൻ-ഇല്ലാതാക്കാൻ; അതേ ചില്ലി രണ്ടും-കാമനെപ്പോലും ഭയപ്പെടുത്തുന്ന അതേ പുരികക്കൊടികളെ രണ്ടിനെയും; വശത്താക്കിവച്ചെപ്പൊഴും-സദാ തനിക്കധീനമാക്കി വച്ചുകൊണ്ട്; മിന്നിമിന്നുന്നതും-അത്യന്തം തിളക്കത്തോടുകൂടിയതായ; കണ്ണിണപ്പങ്കജപ്പൂവിലോലും-രണ്ടു കൺതാമരകളിലും ഊറിവരുന്ന; കൃപത്തേൻകണക്കൺകണം-കാരുണ്യമാകുന്ന തേൻതുള്ളിയോടുകൂടിയ കടാക്ഷത്തെ; മാരിചേർത്ത്-കാരുണ്യകടാക്ഷവർഷമാക്കി മാറ്റി; ആർത്തിപോക്കും-ഭക്തന്മാരുടെ ദുഃഖം ഇല്ലാതാക്കുന്നതോടെ; കണ്ണുരണ്ടിങ്കലും-ആ രണ്ടു കണ്ണുകളിലും; വിമ്മി വിമ്മി തിടുക്കെന്നു പായുന്ന-നിറഞ്ഞു കവിഞ്ഞു വേഗത്തിൽ പായുന്ന; കല്ലോലിനിക്കും-നദിക്കുപോലും; പടുത്വം കൊടുക്കുന്ന-സമാർഥ്യം പകരാൻ കരുത്തുള്ള; ആനന്ദവാരിക്കടൽക്കക്കരെ-ആനന്ദസമുദ്രത്തിന്റെ മറുകരയിൽ, അതായതു ഭക്തന്മാരുടെ ദുഃഖം മാറുന്നതോടെ ദേവിയുടെ ഭക്തന്മാരും ഒരുപോലെ ആനന്ദസമുദ്രത്തിൽ മുഴുകിനിൽക്കമ്പോൾ; പാദഭക്തിപ്രയുക്തശ്രുതം-പാദഭക്തന്മാർ പ്രയോഗിച്ചു കേൾക്കാനിടവരുന്ന; സ്തോത്രസംഗീത നൃത്തങ്ങളും-സ്തുതികളും പാട്ടുകളും നൃത്തങ്ങളും; തൃച്ചെവിക്കൊണ്ടു-വാത്സല്യപൂർവം കേട്ടു; നിൽക്കുന്ന കർണങ്ങളിൽ-രസിക്കുന്ന കാതുകളിൽ; പൊന്മണിക്കുണ്ഡലം കൊണ്ട്-അണിഞ്ഞിരിക്കുന്ന രത്നം പതിച്ച സ്വർണകുണ്ഡലത്തിന്റേതായ; ഒളിപ്പെട്ടുപൊങ്ങും-കാന്തിയിൽനിന്നും പുറപ്പെടുന്ന; ഘൃണിക്കങ്കിതം-പ്രകാശകിരണം തട്ടി വിളങ്ങുന്ന; ഗണ്ഡകണ്ണാടിയും-സ്ഫടികം പോലുള്ള കവിൾത്തടവും; നന്മണിച്ചെമ്പരത്തി പ്രസൂനം-നല്ല മാണിക്യരത്നവും ചെമ്പരത്തിപ്പൂവും പോലും; നമിക്കും-കുമ്പിട്ടുകൂപ്പുന്ന; മണിച്ചുണ്ടുരണ്ടിന്നും-മനോഹരങ്ങളായ രണ്ടുചുണ്ടുകൾക്കും; ഉള്ളായ് വിളങ്ങും-ഇടയ്ക്കായി ശോഭിക്കുന്ന; പളുങ്കൊത്ത-സ്ഫടികംപോലുള്ള; പല്പത്തി-പല്ലിൻനിര; മുത്തുപ്പടത്തിന്ന്-വെണ്മുത്തുകളുടെ നിരയ്ക്ക്; ഇളിഭ്യം-മങ്ങൽ; കൊടുക്കുന്നതിനെന്തുബന്ധം-ഏൽപ്പിക്കുന്നതിനെന്താണു കാരണം?

### ഭാവാർഥം

കാമദേവന്റെ പുഷ്പചാപത്തിന് മങ്ങലേൽപ്പിക്കുന്ന വളഞ്ഞു മനോഹരമായ പുരികക്കൊടിയുടെ തല്ല് അൽപമൊന്നു കാമദേവനും ദേഹത്തി

ലേൽക്കാനിടയായാൽ അതിന്റെ ആജ്ഞാശക്തിയെ തടയാൻ കഴിയുന്നതല്ല; ഭയന്നുപോയടങ്ങിക്കഴിയാനേ പറ്റൂ. കാലിൽ കുമ്പിട്ടുകൂപ്പി ഭജിക്കുന്ന ഭക്തന്മാരുടെ ദുഃഖാവസ്ഥയെ ഇല്ലാതാക്കാൻ കാമനെപ്പോലും ഭയപ്പെടുത്തുന്ന അതേ പുരികക്കൊടികളെ രണ്ടിനെയും സദാ തനിക്കധീനമാക്കിവച്ചു കൊണ്ട് അത്യന്തം തിളക്കത്തോടുകൂടിയതായ രണ്ടു കൺതാമരകളിലും ഊറിവരുന്ന കാരുണ്യമാകുന്ന തേൻതുള്ളിയോടുകൂടിയ കടാക്ഷത്തെ കാരുണ്യകടാക്ഷവർഷമാക്കി മാറ്റി ഭക്തന്മാരുടെ ദുഃഖം ഇല്ലാതാക്കുന്നതോടെ ആ രണ്ടു കണ്ണുകളിലും നിറഞ്ഞു കവിഞ്ഞു വേഗത്തിൽ പായുന്ന നദിക്കുപോലും സാമർഥ്യം പകരാൻ കരുത്തുള്ള ആനന്ദ സമുദ്രത്തിൽ അതായതു ഭക്തന്മാരുടെ ദുഃഖം മാറുന്നതോടെ ദേവിയും ഭക്തന്മാരും ഒരുപോലെ ആനന്ദസമുദ്രത്തിൽ മുഴുകിനിൽക്കുമ്പോൾ പാദഭക്തന്മാർ പ്രയോഗിച്ചു കേൾക്കാനിടവരുന്ന സ്തുതികളും പാട്ടുകളും നൃത്തങ്ങളും വാത്സല്യപൂർവം കേട്ടുരസിക്കുന്ന കാതുകളിൽ അണിഞ്ഞിരിക്കുന്ന രത്നം പതിച്ച സ്വർണകുണ്ഡലത്തിന്റേതായ കാന്തിയിൽനിന്നും പുറപ്പെടുന്ന പ്രകാശകിരണം തട്ടി വിളങ്ങുന്ന സ്ഫടികംപോലുള്ള കവിൾത്തടവും നല്ല മാണിക്യരത്നവും ചെമ്പരത്തിപ്പൂവുപോലും കുമ്പിട്ടുകൂപ്പുന്ന മനോഹരങ്ങളായ രണ്ടു ചുണ്ടുകൾക്കും ഇടയ്ക്കായി ശോഭിക്കുന്ന സ്ഫടികംപോലുള്ള പല്ലിൻനിര വെൺമുത്തുകളുടെ നിരയ്ക്കു മങ്ങലേൽപ്പിക്കുന്നതിനെന്താണു കാരണം?

തെളിഞ്ഞിങ്ങനെ പൂർണചന്ദ്രന്നുമല്ലൽ-
ക്കളങ്കം കൊടുക്കുന്നെതിർദ്വന്ദ്വശോഭാങ്കുരം
വക്ത്രബിംബം കരാളോന്നതശ്രീകരം
ഘോരദംഷ്ട്രാദ്വയം ഭീഷണീയം.

തെളിഞ്ഞിങ്ങനെ-ഇതുപോലെ മനോഹരമായി; പൂർണചന്ദ്രന്നുമല്ലൽക്കളങ്കം കൊടുക്കുന്ന-പൂർണചന്ദ്രനും ദുഃഖമാകുന്ന കളങ്കമുണ്ടാക്കിത്തീർക്കുന്നവിധം; എതിർ ദ്വന്ദ്വശോഭാങ്കുരം-എതിർത്തു മത്സരിക്കുന്ന കാന്തിക്കുറവിടമായ; വക്ത്രബിംബം-തിളങ്ങുന്ന മുഖം; കരാളോന്നതശ്രീകരം-ഭയാനകമായി ഉയർന്നുശോഭിച്ചുനിൽക്കുന്ന; ഘോരദംഷ്ട്രാദ്വയം-ഘോരമായ രണ്ടു വീരപ്പല്ലുകൾ; ഭീഷണീയം-ആരെയും ഭയപ്പെടുത്തുമാറു കാണപ്പെടുന്നു.

**ഭാവാർഥം**

ഇതുപോലെ മനോഹരമായി പൂർണചന്ദ്രനും ദുഃഖമാകുന്ന കളങ്കമുണ്ടാക്കിത്തീർക്കുന്നവിധം എതിർത്തു മത്സരിക്കുന്ന കാന്തിക്കുറവിടമായ തിളങ്ങുന്ന മുഖം; ഭയാനകമായി ഉയർന്നു ശോഭിച്ചുനിൽക്കുന്ന ഘോരമായ രണ്ടു വീരപ്പല്ലുകൾ ആരെയും ഭയപ്പെടുത്തുമാറു കാണപ്പെടുന്നു.

കരേ കങ്കണം കിങ്കിണീസങ്കുലം
കിങ്കരീഭൂതവേതാളകൂളി പ്രവാഹം
പറന്നട്ടഹാസങ്ങളിട്ടിട്ടു കുന്തം
കടഞ്ഞുള്ള ശംഖം കൃപാണം കപാലം

ഭടന്മാരെതിർത്തോടി മണ്ടുന്ന കണ്ഠസ്വനം
സിംഹനാദത്തിനും ക്ഷീണമുണ്ടാ-
മിടിക്കും പടുത്വം കൊടുക്കുന്ന പൊട്ടി-
ച്ചിരിക്കെട്ടുദിക്കും പൊടിക്കായ്ക്കൊടുക്കും.

കരേ-കയ്യിൽ; കിങ്കിണീസങ്കുലം കങ്കണം-കിങ്ങിണിക്കൂട്ടത്തോടുകൂടിയ വള അണിഞ്ഞിരിക്കുന്നു; കിങ്കരീ ഭൂതവേതാളകൂളി പ്രവാഹം-ഭൃത്യജനങ്ങളായ ഭൂതങ്ങളും പ്രേതങ്ങളും ചുറ്റിനടന്ന്; പറന്നട്ടഹാസങ്ങളിട്ടിട്ടു-ഓടിക്കൂടി പൊട്ടിച്ചിരിക്കുന്നതിനിടയിൽ; കുന്തം-ദേവിയുടെ കയ്യിൽ കുന്തം; കടഞ്ഞുള്ള ശംഖം-കടഞ്ഞെടുത്തപോലെ മനോഹരമായ ശംഖം; കൃപാണം-വാള്; കപാലം-തലയോട്ടി എന്നിവ കാണപ്പെടുന്നു; ഭടന്മാരെതിർത്തോടിമണ്ടുന്ന കണ്ഠസ്വനം-എതിർത്തുവരുന്ന ഭടന്മാർ തിരിഞ്ഞോടി രക്ഷപ്പെടാനിടയാക്കുന്ന മട്ടിലുള്ള അലർച്ച; സിംഹനാദത്തിനും ക്ഷീണമുണ്ടാം-അതു കേട്ടാൽ സിംഹത്തിന്റെ അലർച്ചപോലും ക്ഷീണിച്ചു തോൽവി സമ്മതിക്കും; ഇടിക്കും പടുത്വം കൊടുക്കുന്ന പൊട്ടിച്ചിരിക്ക്-ഇടിമുഴക്കത്തിനുപോലും സാമർഥ്യം പകർന്നുകൊടുക്കാൻ കഴിവുള്ള അട്ടഹാസം കേട്ടാൽ; എട്ടുദിക്കും പൊടിക്കായ് കൊടുക്കും-എട്ടുദിക്കും പൊടിഞ്ഞു തകർന്നുപോകുമോ എന്നു തോന്നും.

**ഭാവാർഥം**

കയ്യിൽ കിങ്ങിണിക്കൂട്ടത്തോടുകൂടിയ വളയണിഞ്ഞിരിക്കുന്നു. ഭൃത്യജനങ്ങളായ ഭൂതങ്ങളും പ്രേതങ്ങളും ചുറ്റിനടന്നു ഓടിക്കൂടി പൊട്ടിച്ചിരിക്കുന്നതിനിടയിൽ ദേവിയുടെ കയ്യിൽ കുന്തം, കടഞ്ഞെടുത്തപോലെ മനോഹരമായ ശംഖം, വാള്, തലയോട്ടി എന്നിവ കാണപ്പെടുന്നു. എതിർത്തുവരുന്ന ഭടന്മാർ തിരിഞ്ഞോടി രക്ഷപ്പെടാൻ ഇടയാക്കുന്നമട്ടിലുള്ള അലർച്ച കേട്ടാൽ സിംഹത്തിന്റെ അലർച്ച പോലും ക്ഷീണിച്ചു തോൽവി സമ്മതിക്കും. ഇടിമുഴക്കത്തിനുപോലും സാമർഥ്യം പകർന്നുകൊടുക്കാൻ കഴിവുള്ള അട്ടഹാസം കേട്ടാൽ എട്ടുദിക്കും പൊടിഞ്ഞുതകർന്നുപോകുമോ എന്നു തോന്നും.

കടുംപന്തുകൊങ്കത്തടം താളമേളം
പിടിച്ചംബരീജാലസംഗീതനൃത്തം
തുടിക്കിങ്കിണീവേണുവീണാപ്രയോഗം
ചെവിക്കൊണ്ടു തങ്കക്കുടക്കൊങ്കരണ്ടും
കളം കുങ്കുമീപങ്കമാലേയലേപം
പളുങ്കൊത്തമുത്തുപ്പടങ്കൽപ്പവൃക്ഷ-
ത്തലം പൂങ്കുലക്കൊത്തുകോർത്തിട്ടു
മാലാകളങ്കാവിഹീനം കലാപിച്ചു-
മേതാനലങ്കാരബന്ധങ്ങളും മറ്റു-
മുള്ളോരലം ശക്തരല്ലാരുമോതാനിതൊന്നും.

കടുംപന്തുകൊങ്കത്തടം-കട്ടിയുള്ള പന്തുപോലെ വിളങ്ങുന്ന മുലത്തടം; താളമേളം പിടിച്ച്-താളമേളങ്ങളോടുകൂടി; അംബരീജാലസംഗീതനൃത്തം-ദേവസ്ത്രീകളുടെ പാട്ടും ആട്ടവും നടക്കുന്നുണ്ട്; തുടിക്കിങ്കിണീവേണു വീണാപ്രയോഗം-തുടി; ചിലങ്കകൾ, ഓടക്കുഴൽ, വീണ മുതലായ വാദ്യസംഗീതോപകരണങ്ങളുടെ താളങ്ങളും ഗാനങ്ങളും ദേവിയുടെ ചുറ്റും സദാ കേൾക്കാനുണ്ട്; ചെവിക്കൊണ്ട്-ഇതെല്ലാം കേട്ടുകൊണ്ട്; തങ്കക്കുടക്കൊങ്കരണ്ടും-തങ്കക്കുടങ്ങൾപോലുള്ള രണ്ടു മുലത്തടത്തിലും; കളംകുങ്കമീപങ്കമാലേയലേപം-മനോഹരമായി കുങ്കുമച്ചാർത്തും ചന്ദനച്ചാർത്തും അണിഞ്ഞും; പളുങ്കൊത്തമുത്തുപ്പടം-സ്ഫടികം പോലുള്ള മുത്തുമാല; കൽപവൃക്ഷത്തലം-കൽപ്പവൃക്ഷത്തിൽനിന്നും പറിച്ചെടുത്ത; പൂങ്കുലക്കൊത്തു കോർത്തിട്ടുമാലാ-പൂങ്കുലകൾ കോർത്തുണ്ടാക്കിയ മാല എന്നിവ; കളങ്കാവിഹീനം കലാപിച്ചും-വേണ്ടപോലെ അലങ്കാരമായണിഞ്ഞും; ഏതാനലങ്കാരബന്ധങ്ങളും-വേറെയും ചില അലങ്കാരങ്ങൾ ചാർത്തിയും ദേവി ശോഭിച്ചു; മറ്റുമുള്ളോരലം ശക്തരല്ലാരുമോതാനിതൊന്നും-ഇപ്രകാരമുള്ള ദേവിയുടെ രൂപവിധാനങ്ങൾ വർണിക്കുവാൻ വേണ്ടത്ര സമർഥരായി ആരും ഇല്ലതന്നെ.

### ഭാവാർഥം

കട്ടിയുള്ള പന്തുപോലെ വിളങ്ങുന്ന മുലത്തടം. താളമേളങ്ങളോടുകൂടി ദേവസ്ത്രീകൾ പാട്ടുമാട്ടവും നടക്കുന്നുണ്ട്. തുടി, ചിലങ്കകൾ, ഓടക്കുഴൽ, വീണ മുതലായ വാദ്യസംഗീതോപകരണങ്ങളുടെ താളങ്ങളും ഗാനങ്ങളും ദേവിയുടെ ചുറ്റും സദാ കേൾക്കാനുണ്ട്. ഇതെല്ലാം കേട്ടുകൊണ്ട് തങ്കക്കുടങ്ങൾപോലുള്ള രണ്ടുമുലത്തടത്തിലും മനോഹരമായി കുങ്കുമച്ചാർത്തും ചന്ദനച്ചാർത്തുമണിഞ്ഞും സ്ഫടികംപോലുള്ള മുത്തുമാല, കൽപ്പവൃക്ഷത്തിൽ നിന്നും പറിച്ചെടുത്ത പൂങ്കുലകൾ കോർത്തുണ്ടാക്കിയ മാല എന്നിവ വേണ്ടപോലെ അലങ്കാരമായണിഞ്ഞും വേറെയും ചില അലങ്കാരങ്ങൾ ചാർത്തിയും ദേവി ശോഭിച്ചു. ഇപ്രകാരമുള്ള ദേവിയുടെ രൂപവിധാനങ്ങൾ വർണിക്കുവാൻ വേണ്ടത്ര സമർഥരായി ആരും ഇല്ലതന്നെ.

പിടിക്കുള്ളടക്കിക്കൊടുക്കും വയറ്റി-
ന്നടിക്കോമനപ്പൂമണിപ്പട്ടുടുത്ത-
മ്മുടിച്ചിക്കുകച്ചപ്പുറം വച്ചിറുക്കി-
ക്കടിക്കാമവണ്ടിക്കുടത്തീന്നിഴിഞ്ഞ-
ത്തുടക്കാമ്പു തുമ്പിക്കരശ്രീ നമിക്കും
അനങ്ഗന്റെ തൂണീരമോടേറ്റു തമ്മിൽ
പിണക്കം തുടങ്ങിജ്ജയിക്കുന്ന പൊന്നു-
ങ്കണങ്കാലടിക്കച്ഛപം തോറ്റു തോയേ
തപസ്സിന്നു പോകുന്നപാദാഗ്രശോഭം
കണങ്കാലടിത്താമരപ്പൂവിലോലം
കളിക്കുന്ന പൂന്തേൻ നുകർന്നാത്തമോദം
വിളങ്ങുന്ന ദേവാംഗനാഗാനമേളം.

പിടിക്കുള്ളടക്കിക്കൊടുക്കും-കൈപ്പിടിയിൽ ഒതുങ്ങത്തക്കവിധം തനുവായ; വയറ്റിന്നടിക്ക്-വയറ്റിന്റെ താഴെയായി; ഓമനപ്പൂമണിപ്പട്ടുടുത്ത്-മനോഹരവും പൂവുപോലെ മൃദുവുമായ രത്നനിറമുള്ള പട്ടുടുത്ത്; അമ്മുടിച്ചിക്ക്-ആ പട്ടിന്റെ കൂട്ടിക്കെട്ടിനെ; കച്ചപ്പുറം വച്ചിറുക്കി-കച്ചപ്പുറമെന്ന ആഭരണം കൊണ്ട് ഒന്നുകൂടി ശക്തിപ്പെടുത്തി ദേവി വിളങ്ങുന്നു; കടിക്കാമവണ്ടിക്കുടത്തീന്ന്-അരക്കെട്ടിന്റെ പിൻഭാഗമാകുന്ന കാമരഥചക്രത്തിന്റെ കുടത്തിൽനിന്നും; ഇഴിഞ്ഞത്തുടക്കാമ്പ്-ഇഴുകിയിറങ്ങുന്നതു പോലെ കാണപ്പെടുന്ന ദേവിയുടെ തുടക്കാമ്പുകൾ കണ്ടാൽ; തുമ്പിക്കരശ്രീനമിക്കും-ആനയുടെ തുമ്പിക്കയുടെ ശോഭ പോലും കുമ്പിട്ടുകൂപ്പും; അനംഗന്റെ തൂണീരമോടേറ്റ് -കാമദേവന്റെ ആവനാഴിയോടെ തീർത്ത്; തമ്മിൽ പിണക്കം തുടങ്ങി-തമ്മിൽ മത്സരിച്ച്; ജയിക്കുന്ന പൊന്നും കണങ്കാലടി-ജയം നേടുന്ന മനോഹരമായ കണങ്കാൽ പ്രദേശം; കച്ഛപം തോറ്റു-മത്സരത്തിൽ ആമ പരാജയപ്പെട്ട്; തോയേ തപസ്സിനു പോകുന്ന-വെള്ളത്തിനടിയിൽ പോയി തപസ്സുചെയ്യാനിടയാക്കുന്ന; പാദാഗ്രശോഭം-പാദത്തിന്റെ പുറവടിയുടെ ഭംഗി; കണങ്കാലടിത്താമരപ്പൂ-കാലിന്റെ അഗ്രഭാഗമാകുന്ന താമരപ്പൂവു കണ്ട്; വിലോലം കളിക്കുന്ന-ഇളകി നൃത്തം വയ്ക്കുന്നവരും; പൂന്തേൻനുകർന്നാത്തമോദം വിളങ്ങുന്ന-അതിന്റെ സൗന്ദര്യമാകുന്ന പൂന്തേൻ കുടിച്ച് ആനന്ദത്തിൽ മുഴുകുന്നവരുമായ; ദേവാംഗനാഗാനമേളം-ദേവസ്ത്രീകളാകുന്ന വണ്ടുകളുടെ സംഗീതമേളം ഇവയൊക്കെ ദേവിയുടെ പ്രഭാവത്തെ വർധിപ്പിക്കുന്നു.

## ഭാവാർഥം

കൈപ്പിടിയിൽ ഒതുങ്ങത്തക്കവിധം തനുവായ വയറ്റിന്റെ താഴെയായി മനോഹരവും പൂവുപോലെ മൃദുവുമായ രത്നനിറമുള്ള പട്ടുടുത്ത് ആ പട്ടിന്റെ കൂട്ടിക്കെട്ടിനെ കച്ചപ്പുറമെന്ന ആഭരണംകൊണ്ട് ഒന്നുകൂടി ശക്തിപ്പെടുത്തി ദേവി വിളങ്ങുന്നു. അരക്കെട്ടിന്റെ പിൻഭാഗമാകുന്ന കാമരഥചക്രത്തിന്റെ കുടത്തിൽനിന്നും ഇഴുകി ഇറങ്ങുന്നതുപോലെ കാണപ്പെടുന്ന ദേവിയുടെ തുടക്കാമ്പുകൾ കണ്ടാൽ ആനയുടെ തുമ്പിക്കയുടെ ശോഭപോലും കുമ്പിട്ടു കൂപ്പും. കാമദേവന്റെ ആവനാഴിയോടെതിർത്തു തമ്മിൽ മത്സരിച്ചു ജയം നേടുന്ന മനോഹരമായ കണങ്കാൽ പ്രദേശം മത്സരത്തിൽ ആമ പരാജയപ്പെട്ടു വെള്ളത്തിനടിയിൽപോയി തപസ്സുചെയ്യാനിടയാക്കുന്ന പാദത്തിന്റെ പുറവടിയുടെ ഭംഗി കാലിന്റെ അഗ്രഭാഗമാകുന്ന താമരപ്പൂവുകൊണ്ട് ഇളകി നൃത്തംവയ്ക്കുന്നവരും അതിന്റെ സൗന്ദര്യമാകുന്ന പൂന്തേൻ കുടിച്ച് ആനന്ദത്തിൽ മുഴുകുന്നവരുമായ ദേവസ്ത്രീകളാകുന്ന വണ്ടുകളുടെ സംഗീതമേളം ഇവയൊക്കെ ദേവിയുടെ പ്രഭാവത്തെ വർധിപ്പിക്കുന്നു.

കളം വീണ നാനാവിധം വാദ്യഭേദം
ശ്രവിച്ചു സഖീചാരുനര്യാണിതന്നിൽ
ഝണത്കാരപൂരം വഹിച്ചും നടന്നും
മുദാ ശോഭ കൈലാസശൃംഗേ ലസിച്ചും
തദാ ദേവനാരീസമക്ഷം വഹിച്ചും
നമിച്ചും സുരന്മാർ വഹിച്ചും കടാക്ഷം

ഗമിച്ചും നിജാനന്ദമോടാവിരാശാ-
വധിക്കുള്ള കാമം ലഭിച്ചും പദാന്തേ ഭജിച്ചും
തദാവാസദേശേ വസിച്ചും സുഖിച്ചും
രമിച്ചും സ്വകാര്യേഷ്വലം സംഭ്രമിച്ച-
ങ്കുരിച്ചത്തലും മൂലമാക്കീ വിള-
ങ്ങുന്നിവണ്ണം ഭവത്തൃക്കടക്കൺ ചുളിച്ചൊന്നു
നോക്കായ്കമൂലം കൃപാലോ! നമസ്തേ നമസ്തേ.

കളം വീണ നാനാവിധം വാദ്യഭേദം ശ്രവിച്ചും-മധുര മനോഹരമായ വീണ തുടങ്ങിയുള്ള പലവിധ വാദ്യങ്ങളുടെ ഘോഷം കേട്ടും; സഖീചാരുന ര്യാണിതന്നിൽ-സഖികളോടൊപ്പം മനോഹരമായ കാൽപ്പത്തിയിൽ; ഝണ ത്കാരപൂരം വഹിച്ചും-കാൽച്ചിലങ്കകളുടെ ഝണ ഝണ ഘോഷം പുറപ്പെ ടുവിച്ചും; നടന്നും മുദാ-അങ്ങനെ സന്തോഷത്തോടുകൂടി അങ്ങിങ്ങുനടന്നും; ശോഭ കൈലാസ ശൃംഗേ ലസിച്ചും-തന്റെ കാന്തിപൂരം കൈലാസശിഖരത്തിൽ പരത്തിയും; തദാ ദേവ നാരീ സമക്ഷം വഹിച്ചു- ഉടൻതന്നെ ദേവസുന്ദരിമാ രുടെ മുമ്പിൽ എത്തിച്ചേർന്നും; നമിച്ചും സുരന്മാർ-ദേവന്മാരുടെ നമസ്കാരം സ്വീകരിച്ചും; വഹിച്ചും കടാക്ഷം-കാരുണ്യകടാക്ഷം അവരിൽ പതിപ്പിച്ചും; ഗമിച്ചും നിജാനന്ദമോട്-ആത്മാനന്ദം അനുഭവിച്ച് ചുറ്റിനടന്നും; ആവിരാശാ വധിക്കുള്ള കാമം ലഭിച്ചും-ദേവന്മാരുടെ ഉള്ളിൽ ഉദയം ചെയ്യുന്ന എല്ലാ ആഗ്ര ഹങ്ങളും സാധിപ്പിച്ചും; പദാന്തേ ഭജിച്ചും-അവരുടെ പാദഭജനം ഏറ്റും; തദാ വാസദേശേ വസിച്ചും-അവരുടെ വാസസ്ഥാനങ്ങളിൽ തങ്ങിയും; സുഖിച്ചും രമിച്ചും-ആശ്വസിച്ചും ആനന്ദിച്ചും ദേവി തന്റെ നാടകം തുടരുന്നു; സ്വകാ ര്യേഷ്വലം സംഭ്രമിച്ച്-ദേവിയുടെ ഈ അനുഗ്രഹമുണ്ടായിട്ടും സ്വാർഥതത്പ രരായ ദേവന്മാർ സ്വന്തം കാര്യത്തിൽ മോഹിതരായി; അങ്കുരിച്ചത്തലും മൂല മാക്കീ-ദുഃഖംവരാൻ കാരണമുണ്ടാക്കി; വിളങ്ങുന്നിവണ്ണം-മുക്തി ലഭിക്കാതെ ഇങ്ങനെ കഴിഞ്ഞുകൂടുന്നു; ഭവത്തൃക്കടക്കൺ ചുളിച്ചൊന്നു നോക്കായ്കമൂ ലം-എന്തുകൊണ്ട്? അമ്മ തന്റെ ദിവ്യമായ കടാക്ഷം പൂർണമായി ഒന്നവരിൽ പതിപ്പിക്കാത്തതുകൊണ്ട്; കൃപാലോ! നമസ്തേ നമസ്തേ-കാരുണ്യമൂർത്തേ, അവിടത്തേയ്ക്കു നമസ്കാരം, അവിടത്തേയ്ക്കു നമസ്കാരം.

## ഭാവാർഥം

മധുരമനോഹരമായ വീണ തുടങ്ങിയ പല വാദ്യങ്ങളുടെ ഘോഷം കേട്ടും സഖികളോടൊപ്പം മനോഹരമായ കാൽപ്പത്തിയിൽകാൽച്ചിലങ്കളുടെ ഝണ ഝണ ഘോഷം പുറപ്പെടുവിച്ചും അങ്ങനെ സന്തോഷത്തോടുകൂടി അങ്ങുമിങ്ങും നടന്നും തന്റെ കാന്തിപൂരം കൈലാസശിഖരത്തിൽ പരത്തിയും ഉടൻതന്നെ ദേവസുന്ദരിമാരുടെ മുൻപിൽ എത്തിച്ചേർന്നും ദേവന്മാരുടെ നമ സ്കാരം സ്വീകരിച്ചും കാരുണ്യകടാക്ഷം അവരിൽ പതിപ്പിച്ചും ആത്മാനന്ദ മനുഭവിച്ചു ചുറ്റിനടന്നും ദേവന്മാരുടെ ഉള്ളിലുദയം ചെയ്യുന്ന എല്ലാ ആഗ്ര ഹങ്ങളും സാധിപ്പിച്ചും അവരുടെ പാദഭജനം ഏറ്റും അവരുടെ വാസസ്ഥല ങ്ങളിൽ തങ്ങിയും ആശ്വസിച്ചും ആനന്ദിച്ചും ദേവി തന്റെ നാടകം തുടരു ന്നു. ദേവിയുടെ ഈ അനുഗ്രഹമുണ്ടായിട്ടും സ്വാർഥതൽപ്പരരായ ദേവന്മാർ

സ്വന്തം കാര്യങ്ങളിൽ മോഹിതരായി ദുഃഖംവരാൻ കാരണമുണ്ടാക്കി മുക്തി ലഭിക്കാതെ ഇങ്ങനെ കഴിഞ്ഞുകൂടുന്നു. എന്തുകൊണ്ട്? അമ്മ തന്റെ ദിവ്യ മായ കടാക്ഷം പൂർണമായി ഒന്നവരിൽ പതിപ്പിക്കാത്തതുകൊണ്ട്. കാരുണ്യ മൂർത്തേ! അവിടത്തേയ്ക്കു നമസ്കാരം, അവിടത്തേയ്ക്കു നമസ്കാരം.

നമസ്തേ മഹാഘോരസംസാരവാരാ-
ന്നിധിക്കക്കരെക്കേറുവാൻ തൃപ്പദത്താ-
രിണക്കപ്പലല്ലാതൊരാലംബനം മ-
റ്റെനിക്കൊന്നുമില്ലംബ, കാരുണ്യരാശേ,
നിനയ്ക്കുന്നതെല്ലാം കൊടുക്കുന്ന തൃക്ക-
ണ്ണിണത്തേൻകടാക്ഷം ലഭിപ്പാനണഞ്ഞേൻ,
പദാംഭോജവൈമുഖ്യമെന്നിൽ പിണഞ്ഞീ-
ടൊലാ തേ നമസ്തേ, നമസ്തേ, നമസ്തേ,
പണം പെണ്ണിലും മണ്ണിലും ചെന്നുപുക്കാ-
ശ്വസിച്ചാത്തമോദം ഗുണം കെട്ടു
ദുഃഖിച്ചു പോവാനയയ്ക്കൊല്ലഹം
ദേഹമെന്നോർത്തു സത്ത്വാദിയാം മുക്കുണംകെട്ടു
പെട്ടോരുമായാവിലാസം ക്ഷണം ക്ഷീണ-
ലോകപ്രപഞ്ചപ്രവാഹം ക്ഷണജ്യോതിരാചന്ദ്രതാരം
നമസ്തേ ശിവാംബാ, നമസ്തേ, നമസ്തേ.

നമസ്തേ-അവിടത്തേയ്ക്കു നമസ്കാരം; മഹാഘോര സംസാരവാരാന്നിധിക്കക്കരെക്കേറുവാൻ-ഇളകിമറിഞ്ഞുകൊണ്ടിരിക്കുന്ന ഭയങ്കരമായ സംസാരമാകുന്ന സമുദ്രത്തിന്റെ മറുകരയിലെത്തുവാൻ; തൃപ്പദത്താരിണക്കപ്പലല്ലാതെ-അമ്മയുടെ ദിവ്യങ്ങളായ രണ്ടു പാദാപദ്മങ്ങളുമാകുന്ന കപ്പലല്ലാതെ; ഒരാലംബനം-ഒരാശ്രയം; മറ്റെനിക്കൊന്നുമില്ലംബ-എനിക്കു വേറെ ഒന്നുംതന്നെയില്ല, അമ്മേ; കാരുണ്യരാശേ-അനുകമ്പയുടെ ആവാസമേ; നിനയ്ക്കുന്നതെല്ലാം-ആഗ്രഹിക്കുന്നതെല്ലാം; കൊടുക്കുന്ന തൃക്കണ്ണിണത്തേൻകടാക്ഷം -നൽകുന്ന ദിവ്യങ്ങളായ കണ്ണുകളുടെ കാരുണ്യത്തേൻ നിറഞ്ഞ നോട്ടം; ലഭിപ്പാനണഞ്ഞേൻ-കിട്ടാൻവേണ്ടിയാണു ഞാനെത്തിയത്; പദാംഭോജവൈമുഖ്യമെന്നിൽ പിണഞ്ഞീടൊലാ-അമ്മയുടെ പാദഭജനത്തിൽ ഉദാസീനത എനിക്കൊരിക്കലും ഉണ്ടാകരുത്; തേ നമസ്തേ, നമസ്തേ, നമതസ്തേ-അവിടത്തേയ്ക്കു നമസ്കാരം, നമസ്കാരം, നമസ്കാരം; പണം പെണ്ണിലും മണ്ണിലും ചെന്നുപുക്ക്-എന്റെ മനസ്സ് ധനത്തിലും സ്ത്രീയിലും സമ്പത്തിലും മോഹിച്ച്; ആശ്വസിച്ചാത്തമോദം-അവിടെയൊക്കെ സുഖമുണ്ടെന്നു കരുതി സന്തോഷപൂർവം; ഗുണംകെട്ട്-നന്മയെല്ലാം നശിച്ചു; ദുഃഖിച്ചുപോകാനയയ്ക്കൊല്ല-ദുഃഖത്തിൽ അകപ്പെട്ടു പോകാനിടയാക്കരുതേ; അഹം ദേഹമെന്നോർത്തു-ഞാൻ ദേഹമാണെന്നു ഭ്രമിച്ച്; സത്ത്വാദിയാം മുക്കുണം കെട്ടുപെട്ട്-സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളാകുന്ന മൂന്നു കയറുകൊണ്ടുള്ള കെട്ടിലകപ്പെട്ട്; ഒരു മായാവിലാസം-വന്നുചേരുന്ന ഒരിന്ദ്രജാലമാണീ സംസാരം; ക്ഷണം ക്ഷീണം ലോകപ്രപഞ്ചപ്രവാഹം-ക്ഷണനേരംകൊണ്ടു ക്ഷയിക്കുന്നതാണീ ലോക

ത്തിലെ സംസാരയാത്ര; ക്ഷണജ്യോതി-മിന്നൽ പ്രഭപോലെ ക്ഷണികം; ആച ന്ദ്രതാരം നമസ്തേ-ചന്ദ്രനും നക്ഷത്രങ്ങളുമുള്ളിടത്തോളം അവിടത്തേക്കു നമസ്കാരം; ശിവാംബാ, നമസ്തേ, നമസ്തേ-അല്ലയോ ശിവജായേ, അവിട ത്തേക്കു നമസ്കാരം നസ്കാരം.

## ഭാവാർഥം

അവിടത്തേയ്ക്കു നമസ്കാരം. ഇളകിമറിഞ്ഞുകൊണ്ടിരിക്കുന്ന ഭയങ്ക രമായ സംസാരമാകുന്ന സമുദ്രത്തിന്റെ മറുകരയിലെത്തുവാൻ അമ്മയുടെ ദിവ്യങ്ങളാകുന്ന രണ്ടു പാദപദ്മങ്ങളുമാകുന്ന കപ്പലല്ലാതെ ഒരാശ്രയം എനി ക്കുവേറെ ഒന്നും തന്നെയില്ല. അനുകമ്പയുടെ ആവാസമേ, ആഗ്രഹിക്കുന്ന തെല്ലാം നൽകുന്ന ദിവ്യങ്ങളായ കണ്ണുകളുടെ കാരുണ്യത്തേൻ നിറഞ്ഞ നോട്ടം കിട്ടാൻവേണ്ടിയാണു ഞാനെത്തിയത്. അമ്മയുടെ പാദഭജനത്തിൽ ഉദാസീനത എനിക്കൊരിക്കലും ഉണ്ടാകരുത്. അവിടത്തേയ്ക്കു നമസ്കാരം നമസ്കാരം നമസ്കാരം. എന്റെ മനസ്സ് ധനത്തിലും സ്ത്രീയിലും സമ്പ ത്തിലും മോഹിച്ചു അവിടെയൊക്കെ സുഖമുണ്ടെന്നു കരുതി സന്തോഷ പൂർവം നന്മയെല്ലാം നശിച്ച് ദുഃഖത്തിൽ അകപ്പെട്ടുപോകാനിടയാക്കരുതേ. ഞാൻ ദേഹമാണെന്നു ഭ്രമിച്ച് സത്ത്വ, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളാകുന്ന മൂന്നു കയറുകൊണ്ടുള്ള കെട്ടിലകപ്പെട്ട് വന്നുചേരുന്ന ഒരിന്ദ്രജാലമാണീ സംസാരം. ക്ഷണനേരംകൊണ്ടു ക്ഷയിക്കുന്നതാണീ സംസാരയാത്ര. മിന്നൽ പ്രഭപോലെ ക്ഷണികം. ചന്ദ്രനും നക്ഷത്രങ്ങളുമുള്ളിടത്തോളം അവിടത്തേക്കു നമസ്കാരം. അല്ലയോ ശിവജായേ, അവിടത്തേയ്ക്കു നമസ്കാരം നമസ്കാരം

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 1

# ഈശാവാസ്യോപനിഷത്

ഗുരുദേവൻ ഈശാവാസ്യോപനിഷത്തിന്റെ ഭാഷാന്തരം എന്നെ വിടെവച്ചു പൂർത്തിയാക്കി എന്നു കൃത്യമായി അറിഞ്ഞുകൂടാ. എന്താ യാലും ഉപനിഷത്തുകളിൽ ഗുരുദേവനുണ്ടായിരുന്ന അവഗാഹം ഇതു സ്പഷ്ടമായും തെളിയിക്കുന്നു. ഉപനിഷദുക്തി രഹസ്യമറിഞ്ഞ ഗുരു ദേവന്റെ ഭാഷാമന്ത്രങ്ങൾ മൂലമന്ത്രങ്ങളുടെ ദിവ്യത്വം ഒട്ടും ചോർന്നു പോകാതെ ആവഹിക്കുന്നുണ്ട്. ഈ ഭാഷാന്തരം ഉപനിഷത്പഠന ത്തിൽ സംസ്കൃതാനഭിജ്ഞന്മാരായ കേരളീയർക്ക് ഒരനുഗ്രഹം തന്നെ യാണ്.

പതിനെട്ടു മന്ത്രങ്ങൾ അടങ്ങുന്നഒരു കൊച്ചുപനിഷത്താണ് ഈശാ വാസ്യം. ഗുരുദേവൻ ഇരുപത്തിരണ്ടു മന്ത്രങ്ങൾകൊണ്ടു തർജമ പൂർത്തി യാക്കിയിരിക്കുന്നു. ചെറിയ ഉപനിഷത്താണെങ്കിലും സത്യസ്വരൂപവും അതു കണ്ടെത്താനുള്ള ഉപായങ്ങളും സുവ്യക്തമായി വെളിപ്പെടുത്തുന്ന ഒന്നാണ് ഈശാവാസ്യം. വേണ്ടവണ്ണം മനനം ചെയ്തറിയുമെങ്കിൽ ഈ ഒറ്റ ഉപനിഷ ത്തിന്റെ പഠനംകൊണ്ടു തന്നെ ഒരാൾക്കു സത്യാനുഭവം നേടാവുന്നതാണ്. ഭാഷാമന്ത്രങ്ങൾ ഹൃദിസ്ഥമാക്കി ദിവസേന ഉരുവിടുന്നവർ ഭൗതികവും ആദ്ധ്യാത്മികവുമായ സുഖജീവിതം നേടി ധന്യരാകുന്നതാണ്.

ഈശൻ ജഗത്തിലെല്ലാമാ-
വസിക്കുന്നതുകൊണ്ടു നീ
ചരിക്ക മുക്തനായാശി-
ക്കരുതാരുടെയും ധനം. 1

അല്ലെങ്കിലന്ത്യംവരെയും
കർമം ചെയ്തിങ്ങസങ്ഗനായ്
ഇരിക്കുകയിതല്ലാതി-
ല്ലൊന്നും നരനു ചെയ്തിടാൻ. 2

ആസുരം ലോകമൊന്നുണ്ടു
കൂരിരുട്ടാലതാവൃതം
മോഹമാർന്നാത്മഹന്താക്കൾ
പോകുന്നൂ മൃതരായതിൽ. 3

ഇളകാതേകമായേറ്റം
ജിതമാനസവേഗമായ്
മുന്നിലാമതിലെത്താതെ
നിന്നുപോയിന്ദ്രിയാവലി. 4

അതു നിൽക്കുന്നു പോകുന്നി-
തോടുമന്യത്തിനപ്പുറം
അതിൻപ്രാണസ്പന്ദനത്തി-
ന്നധീനം സർവകർമവും. 5

അതു ലോലമതലോല-
മതു ദൂരമതന്തികം
അതു സർവാന്തരമതു
സർവത്തിന്നും പുറത്തുമാം. 6

സർവഭൂതവുമാത്മാവി-
ലാത്മാവിനെയുമങ്ങനെ
സർവഭൂതത്തിലും കാണു
മവനെന്തുള്ളു നിന്ദ്യമായ്. 7

തന്നിൽനിന്നന്യമല്ലാതെ-
യെന്നു കാണുന്നു സർവവും
അന്നേതു മോഹമന്നേതു
ശോകമേകത്വദൃക്കിന്? 8

പങ്കമറ്റങ്കമില്ലാതെ
പരിപാവനമായ് സദാ
മനസ്സിൻമനമായ് തന്നിൽ
തനിയേ പ്രോല്ലസിച്ചിടും. 9

അറിവാൽ നിറവാർന്നെല്ലാ-
മറിയും പരദൈവതം
പകുത്തു വെവ്വേറായ് നൽകി
മുൻപോലീവിശ്വമൊക്കെയും 10

അവിദ്യയെയുപാസിക്കു-
ന്നവരന്ധതമസ്സിലും
പോകുന്നു വിദ്യാരതര-
ങ്ങതേക്കാൾ കൂരിരുട്ടിലും. 11

അവിദ്യകൊണ്ടുള്ളതന്യം
വിദ്യകൊണ്ടുള്ളതന്യമാം

എന്നുകേൾക്കുന്നിതോതുന്ന
പണ്ഡിതന്മാരിൽനിന്നു നാം. 12

വിദ്യാവിദ്യകൾ രണ്ടും ക-
ണ്ടറിഞ്ഞവരവിദ്യയാൽ
മൃത്യുവെത്തരണം ചെയ്തു
വിദ്യയാലമൃതാർന്നിടും. 13

അസംഭൂതിയെയാരാധി-
പ്പവരന്ധതമസ്സിലും
പോകുന്നു സംഭൂതിരത-
രതേക്കാൾ കൂരിരുട്ടിലും. 14

സംഭൂതികൊണ്ടുള്ളതന്യ-
മസംഭൂതിജമന്യമാം
എന്നു കേൾക്കുന്നിതോതുന്ന
പണ്ഡിതന്മാരിൽനിന്നു നാം. 15

വിനാശംകൊണ്ടു മൃതിയെ-
ക്കടന്നമൃതമാം പദം
സംഭൂതികൊണ്ടു സംപ്രാപി-
ക്കുന്നു രണ്ടുമറിഞ്ഞവർ. 16

മൂടപ്പെടുന്നു പൊൻപാത്രം-
കൊണ്ടു സത്യമതിൻമുഖം
തുറക്കുകതു നീ പൂഷൻ!
സത്യധർമ്മന്നു കാണുവാൻ. 17

പിറന്നാദിയിൽ നിന്നേക-
നായി വന്നിങ്ങു സൃഷ്ടിയും
സ്ഥിതിയും നാശവും ചെയ്യും
സൂര്യ! മാറ്റുക രശ്മിയെ. 18

അടക്കുകിങ്ങു കാണ്മാനായ്
നിൻകല്യാണകളേബരം
കണ്ടുകൂടാത്തതായ് കണ്ണു-
കൊണ്ടു കാണപ്പെടുന്നതായ്. 19

നിന്നിൽനിൽക്കുന്ന പുരുഷാ-
കൃതിയേതാണതാണു ഞാൻ

പ്രാണൻ പോമന്തരാത്മാവിൽ
പിൻപു നീറാകുമീയുടൽ. 20

ഓമെന്നു നീ സ്മരിക്കാത്മൻ!
കൃതം സർവം സ്മരിക്കുക
അഗ്നേ! ഗതിക്കായ് വിടുക
സന്മാർഗത്തൂടെ ഞങ്ങളെ. 21
ചെയ്യും കർമ ങ്ങളെല്ലാവു-
മറിഞ്ഞീടുന്ന ദേവ! നീ
വഞ്ചനംചെയ്യുമേനസ്സു
ഞങ്ങളിൽനിന്നു മാറ്റുക. 22

അങ്ങേയ്ക്കു ഞങ്ങൾചെയ്യുന്നു
നാമോവാകം മഹത്തരം.

## ഉപനിഷത്തുകൾ

പുരാതനകാലത്തുതന്നെ ഭാരതീയരായ സത്യാന്വേഷികൾ നിലനിൽപ്പിന്റെ സത്യസ്ഥിതി ആരായുകയും കണ്ടെത്തുകയും ചെയ്തു. അവർ കണ്ടെത്തി അനുഭവിച്ച അറിവിന്റെ പ്രകടരൂപങ്ങളാണു വേദങ്ങൾ. 'വേദം' എന്ന പദത്തിന് 'അറിവ്' എന്നാണർഥം. വേദമുൾക്കൊള്ളുന്ന അറിവിനെ സത്യാന്വേഷണ മാർഗത്തെക്കുറിച്ചുള്ള അറിവെന്നും ശുദ്ധമായ സത്യസ്വരൂപത്തെക്കുറിച്ചുള്ള അറിവെന്നും രണ്ടായി തരം തിരിക്കാം. മാർഗത്തെക്കുറിച്ചുള്ള വിവിധങ്ങളായ അറിവുകളുൾക്കൊള്ളുന്ന വേദഭാഗമാണ് കർമകാണ്ഡം. സത്യത്തിന്റെ ശുദ്ധമായ സ്വരൂപത്തെക്കുറിച്ചുള്ള അറിവ് പകർന്നുതരുന്ന വേദഭാഗമാണ് ജ്ഞാനകാണ്ഡം അഥവാ ഉപനിഷത്ത് എന്നറിയപ്പെടുന്നത്. ശുദ്ധമായ സത്യസ്വരൂപത്തിന്റെ അറിവോടുകൂടി നിലനിൽപ്പിനെക്കുറിച്ചുള്ള അറിവവസാനിക്കുന്നതു കൊണ്ട് ജ്ഞാനകാണ്ഡം 'വേദാന്തം' എന്ന പ്രസിദ്ധിയാർജിച്ചു. വേദത്തിന്റെ, അറിവിന്റെ അന്തമാണു വേദാന്തം. ഉപനിഷത്പ്രതിപാദിതമായ സത്യം വേണ്ടവണ്ണം ഗ്രഹിച്ചുകഴിഞ്ഞാൽ പിന്നെയൊന്നും അറിയാനുണ്ടാവില്ലെന്നു സാരം.

വേദങ്ങളുടെ അവസാനത്തിലുള്ള ഗ്രന്ഥഭാഗമായതുകൊണ്ടും ഉപനിഷത്തിനു 'വേദാന്ത'മെന്ന പേര് അന്വർഥമാണ്. ഋക്, യജുസ്, സാമം, അഥർവം എന്നിങ്ങനെ നാലാണല്ലോ വേദങ്ങൾ. ഇവ ഓരോന്നും വീണ്ടും സംഹിത, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്ത് എന്നു നാലായി വിഭജിക്കപ്പെട്ടിരിക്കുന്നു. യജ്ഞരൂപത്തിലുള്ള കർമാനുഷ്ഠാനത്തിന്റെ വിവിധ ഘട്ടങ്ങൾ വെളിപ്പെടുത്തുന്നവയാണ് ആദ്യത്തെ മൂന്നു വിഭാഗങ്ങൾ. അതുകൊണ്ട് അവ മൂന്നും ചേർന്ന് കർമകാണ്ഡമെന്നറിയപ്പെടുന്നു. അവസാനഭാഗമായ ഉപനിഷത്താണു ജ്ഞാന കാണ്ഡം. എന്നാൽ അപൂർവം ചില ഉപനിഷത്തുകൾ

വേദത്തിന്റെ അവസാനം ഭാഗത്തല്ലാതെയും കാണപ്പെടുന്നുണ്ട്. ഉദാഹരണം പ്രസ്തുതമായ ഈശാവാസ്യോപനിഷത്തുതന്നെ. യജുർവേദത്തിന്റെ രണ്ടു പിരിവുകളായ കൃഷ്ണയജുർവേദം ശുക്ലയജുർവേദം എന്നിവയിൽ ശുക്ലയ ജുർവേദത്തിന്റെ സംഹിതാഭാഗത്തിൽ അവസാനമായിട്ടാണ് ഈശാവാസ്യോ പനിഷത്ത് ചേർത്തിരിക്കുന്നത്.

നൂറ്റിയെട്ടോളം ഉപനിഷത്തുകൾ ഇന്നു പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. എങ്കിലും ശ്രീശങ്കരഭഗവത്പാദർ ഭാഷ്യമെഴുതിയിട്ടുള്ളത് പത്തുപനിഷത്തു ക്കൾക്കാണ്. ഈശം, കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തി രീയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം ഇവയാണ് ശങ്കരഭാഷ്യാ ലംകൃതമായ ദശോപനിഷത്ത്. ഇവ കൂടാതെ നൃസിംഹതാപനീയം, ശ്വേതാ ശ്വതരം എന്നു രണ്ടുപനിഷത്തുകൾകൂടി ദശോപനിഷത്തിനെപ്പോലെതന്നെ പ്രസിദ്ധിയാർജിച്ചവയായി കാണപ്പെടുന്നുണ്ട്.

സംസ്കൃതത്തിലെ 'സദ്' ധാതുവിനോട് 'ഉപ' 'നി' എന്നീ രണ്ടുപസർഗ ങ്ങൾ ചേർന്നാണ് 'ഉപനിഷത്' പദം രൂപം കൊണ്ടിരിക്കുന്നത്. കൊണ്ടെത്തി ക്കുക, നശിപ്പിക്കുക, ശിഥിലീകരിക്കുക എന്നൊക്കെയാണ് 'സദ്' ധാതുവിനർഥം. അപ്പോൾ ബ്രഹ്മത്തിൽ കൊണ്ടെത്തിക്കുന്നത്. സംസാരബീ ജമായ അവിദ്യയെ നശിപ്പിക്കുന്നത്, ജന്മജരാമരണാദി സംസാരദുഃഖങ്ങളെ ശിഥിലമാക്കുന്നത്, എന്നൊക്കെയാണ് 'ഉപനിഷത്' പദത്തിനർഥം. ഇതിനൊ ക്കെയുള്ള കഴിവ് ബ്രഹ്മവിദ്യക്കു മാത്രമേയുള്ളൂ. അതുകൊണ്ട് ഉപനിഷത് പദം കൊണ്ട് 'ബ്രഹ്മവിദ്യ'യാണു ഗ്രഹിക്കപ്പെടേണ്ടത്.അങ്ങനെ ബ്രഹ്മവിദ്യാ പ്രതിപാദകമായ ഗ്രന്ഥത്തിനും ഔപചാരികമായി ഉപനിഷത്തെന്ന പേര് വന്നു ചേർന്നു.

ഉണ്ടായി മറയുന്നതായി കാണപ്പെടുന്ന പ്രപഞ്ചദൃശ്യങ്ങൾ ഏതിൽനിന്നു പൊന്തിവരുന്നു? ഏതിൽ നിലനിൽക്കുന്നു? ഏതിൽ തിരിച്ചു മറയുന്നു? എന്ന ചോദ്യവുമായിട്ടാണ് ഉപനിഷത്തുകൾ രംഗപ്രവേശം ചെയ്യു ന്നത്. പ്രപഞ്ചത്തിന്റെ പരമകാരണാന്വേഷണമാണ് ഈ ചോദ്യമുൾക്കൊള്ളു ന്നതെന്ന് സ്പഷ്ടമാണല്ലോ. ചില ഉപനിഷത്തുകൾ സ്പഷ്ടമായി തന്നെ ഈ ചോദ്യം ഉന്നയിച്ചിട്ടുത്തരം പറയുന്നു. മറ്റു ചിലത് ചോദ്യം പ്രസിദ്ധ മെന്നു കരുതി സ്പഷ്ടമായി ഉന്നയിക്കാതെ ഉത്തരം വെളിപ്പെടുത്തുന്നു. രണ്ടാ യാലും ഉപനിഷത്തുകൾ പ്രപഞ്ചത്തിന്റെ പരമകാരണമായ വസ്തുസത്ത യെശാസ്ത്രീയമായി വെളിപ്പെടുത്തുന്ന ശാസ്ത്രഗ്രന്ഥങ്ങളാണെന്നോർമിക്കേ ണ്ടതാണ്. അവ വെളിപ്പെടുത്തുന്ന ആ വസ്തുവിന്റെ സ്വരൂപം അഖണ്ഡവും ആനന്ദഘനവുമായ നിശ്ചല ബോധമാണ്.ഈ വസ്തുസത്തയ്ക്കു ബ്രഹ്മ മെന്നോ പരമാത്മാവെന്നോ ഈശ്വരനെന്നോ ഭഗവാനെന്നോ എന്തു പേരു നൽകുന്നതിലും ഉപനിഷത്തിനു വിരോധമില്ല. വസ്തുസ്വരൂപം ഓർമിപ്പിക്കു മെങ്കിൽ പേരെന്തും അംഗീകാര്യം തന്നെയാണ്. എന്തു പേരിലറിയപ്പെട്ടാലും പ്രപഞ്ചത്തിന്റെ പരമകാരണമായ വസ്തു നിത്യവും സർവജ്ഞവും സർവ ശക്തവും സർവവ്യാപ്തവും ആയിരിക്കുമെന്ന് എടുത്തുപറയേണ്ട ആവശ്യ

77-2003 44

വുമില്ല. അങ്ങനെയൊക്കെയല്ലാത്ത ഒരു പരമകാരണത്തിന് ഈ പ്രപഞ്ചപ്ര ദർശനം ആവർത്തിക്കാൻ കഴികയില്ലെന്നു തീർച്ചയാണല്ലൊ. ചെറുതെങ്കിലും ഈശാവാസ്യോപനിഷത്ത് പരമകാരണമായ സത്യത്തിന്റെ സ്വരൂപവും അതി ലെത്തിച്ചേരാനുള്ള മാർഗവും ഉജ്വലമായി പ്രകാശിപ്പിക്കുന്ന ഒരു രത്നം തന്നെ യാണ്. ഇതിന്റെ പ്രഭ മനുഷ്യഹൃദയങ്ങളിൽ അൽപ്പമെങ്കിലും പകരാൻ ഈ ഭാഷ്യത്തിനു കഴിഞ്ഞാൽ അതുതന്നെയാണതിന്റെ ധന്യത.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## ശാന്തിമന്ത്രം

ഓം

പൂർണമദഃ പൂർണമിദം
പൂർണാത്പൂർണമുദച്യതേ
പൂർണസ്യ പൂർണമാദായ
പൂർണമേവാവശിഷ്യതേ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം-ബ്രഹ്മവിവർത്തമാണു പ്രപഞ്ചം അദഃ പൂർണം-അതുകൊണ്ട് 'അത്' എന്നുതോന്നുന്നതു പൂർണമാണ്; ഇദം പൂർണം-'ഇത്' എന്നുതോന്നുന്നത് പൂർണമാണ്. പൂർണാത്-പൂർണമായ ബ്രഹ്മത്തിൽനിന്നും; പൂർണം ഉദച്യ തേ-പൂർണമായ പ്രപഞ്ചം പൊന്തിക്കാണപ്പെടുന്നു. പൂർണസ്യ-പൂർണമായ ബ്രഹ്മത്തിന്റെ; പൂർണം ആദായ-പൂർണത ഏറ്റുവാങ്ങി; പൂർണം ഏവ-പൂർണ മായവസ്തുതന്നെ; അവശിഷ്യതേ-സദാ നിലനിന്നുപോരുന്നു.

ബ്രഹ്മവിവർത്തമാണ് പ്രപഞ്ചം. അതുകൊണ്ട് 'അത്' എന്നു തോന്നു ന്നത് പൂർണമാണ്. 'ഇത്' എന്നു തോന്നുന്നത് പൂർണമാണ്. പൂർണമായ ബ്രഹ്മത്തിൽ നിന്ന് പൂർണമായ പ്രപഞ്ചം പൊന്തിക്കാണപ്പെടുന്നു. പൂർണ മായ ബ്രഹ്മത്തിന്റെ പൂർണത ഏറ്റുവാങ്ങി പൂർണമായ വസ്തുതന്നെ സദാ നില നിന്നുപോരുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം തത് സത്

## ഭാഷ്യം

ജീവിതസത്യം പൂർണമായും അറിയാൻ കഴിഞ്ഞിട്ടുണ്ട്. അനേകായിരം കൊല്ലങ്ങളിലെ പരീക്ഷണങ്ങളിൽ കൂടി അതാവർത്തിച്ചുറപ്പിക്കപ്പെട്ടിട്ടുമുണ്ട്. നിർദിഷ്ടമായ മാർഗം ആത്മാർഥതയോടെ പിൻതുടരുമെങ്കിൽ ഇപ്പോഴും ആർക്കും അതു കണ്ടെത്തുകയും ചെയ്യാം. ഉജ്ജ്വലമായ ഈസത്യാന്വേഷ ണമാർഗത്തിലെ ആണിക്കല്ലുകളാണ് ഉപനിഷത്തുകൾ. അവയിൽ താരത

മ്യേന ചെറുതെങ്കിലും ലക്ഷ്യത്തിലും മാർഗത്തിലും വേദാന്തചിന്തയെ പൂർണ മായി പ്രതിനിധാനം ചെയ്യുന്ന ഒരു മഹാനിധിയാണ് ഈശാവാസ്യോപനിഷ ത്ത്. 'ആദ്യത്തെ മന്ത്രം' ഈശാവാസ്യപദം കൊണ്ടാരംഭിക്കുന്നതുകൊണ്ടാണ് ഇതിനീ പേരു വന്നുചേർന്നത്. പതിനെട്ട് മന്ത്രങ്ങളടങ്ങുന്നതാണ് ഈ ഉപ നിഷത്ത്.

നിഗൂഢവും പൂർണവുമായ പ്രപഞ്ചസത്യത്തിന്റെ വിവരണമുൾക്കൊ ള്ളുന്നതുകൊണ്ടുതന്നെ ഉപനിഷത്തുകളെ ലാഘവബുദ്ധിയോടെ സമീപി ക്കാൻ പാടില്ലെന്നു വ്യക്തം. വേദാന്തചിന്തയിൽ അഭിപ്രായഭിന്നതകൾ ഉണ്ടാ യിട്ടുണ്ട്. സത്യാന്വേഷണമാർഗം കഠിനവും നീണ്ടതുമാണ്. സത്യത്തെയന്വേ ഷിച്ചു ഗുരുവിനെ സമീപിച്ചിട്ട് ഇടയ്ക്കുവച്ചു പിരിഞ്ഞുപോരുന്നവരുടെ കഥ കൾ ഉപനിഷത്തുകൾതന്നെ പലേടത്തും ചിത്രീകരിച്ചിട്ടുണ്ട്. ചിലർ തപസ്സു ചെയ്യാൻ മടിയുള്ളതുകൊണ്ടു മടങ്ങുന്നവരാണ്. അപ്പോഴപ്പോഴുണ്ടാകുന്ന സംശയങ്ങൾക്ക് ഗുരുവിൽനിന്നു വിശദീകരണം നേടി തളരാതെ നടന്ന് അനേകം അനുഭവ മണ്ഡലങ്ങൾ കടന്നു അന്തിമലക്ഷ്യം നേടുന്നവരുടെ കഥ കളും വേണ്ടുവോളം കാണ്മാനുണ്ട്. ഇതിന്റെയൊക്കെയർഥം സത്യാന്വേഷ ണമാർഗത്തിൽ തെറ്റിദ്ധാരണകൾക്കും അഭിപ്രായഭിന്നതകൾക്കും സാക്ഷാ ത്കാര ഭ്രമങ്ങൾക്കും ഒട്ടേറെ വകയുണ്ടെന്ന വസ്തുത ഉപനിഷത്തുകൾ കണ്ടി രുന്നു എന്നാണ്. പക്ഷെ അന്തിമസത്യം ഏകവും അദ്വയവുമാണെന്നുള്ള കാര്യത്തിൽ ഒരുപനിഷത്തിനും സംശയമില്ല. മാത്രമല്ല ഇവിടെ പലതുകാണു ന്നവൻ മരണത്തിൽനിന്നും മരണത്തിലേക്കു പായുന്നു എന്നു മിക്കവാറും ഉപനിഷത്തുകൾ ഒരുപോലെ മുന്നറിയിപ്പു നൽകുകയും ചെയ്യുന്നു. അനുഭൂ തിമണ്ഡലത്തെ ആശ്രയിച്ചുകൊണ്ടുള്ള ഉപനിഷത്തുകളുടെ ഈ പ്രഖ്യാപനം യുക്തിമണ്ഡലത്തിലും സംശായതീതമായി തെളിയിച്ചു എന്നുള്ളതാണ് ശ്രീ ശങ്കരഭഗവത്പാദരെ ലോകചിന്തകന്മാരിൽ അഗ്രഗണ്യനാക്കിത്തീർത്തത്. വേദാന്തചിന്തയുടെ തുടക്കവും വളർച്ചയും ഇത്രയെങ്കിലും മനസ്സിലാക്കിക്കൊ ണ്ടുവേണം നാം 'ഈശാവാസ്യോ'പനിഷത്തിനെ സമീപിക്കേണ്ടത്. ഈ ഉപ നിഷത്തിന് ശ്രീനാരായണഗുരു ദേവൻ രചിച്ചിട്ടുള്ള ഭാഷാനുവാദവും ഒരുമി പ്പിച്ച് നമുക്ക് ഉപനിഷത്സാരം ഗ്രഹിക്കാൻ നോക്കാം. അദ്വയസത്യത്തിന്റെ ഉജ്ജ്വലമായ സാക്ഷാത്കാരദശ അനുഭവിച്ചുകൊണ്ടിരിക്കുന്ന ഗുരു ശിഷ്യന്റെ മുൻപിൽ അക്കാര്യം പ്രഖ്യാപിക്കുന്നതാണ് ഈശാവാസ്യത്തിലെ ഒന്നാമത്തെ മന്ത്രം:-

മൂലം

1. *ഈശാ വാസ്യമിദം സർവം യത്കിഞ്ച ജഗത്യാം ജഗത്*
   *തേന ത്യക്തേന ഭുഞ്ജീഥാഃ മാ ഗൃധഃ കസ്യസ്വിദ്ധനം.*

ജഗത്യാം-ഈ പ്രപഞ്ചത്തിൽ; യത്കിംച ജഗത്-എന്തൊക്കെ അതിന്റെ ഭാഗമായി വർത്തിക്കുന്നുവോ; ഇദം സർവം-ഇതെല്ലാം; ഈശാ-പരമകാരണ മായ പരമാത്മാവിനാൽ; വാസ്യം-അകവും പുറവും നിറഞ്ഞതായി കാണേ ണ്ടതാണ്; തേന-അക്കാരണത്താൽ; ത്യക്തേന-ത്യാഗത്തിൽക്കൂടി; ഭുഞ്ജീ

ഥാഃ-ഈ ജഗത്തിനെ പാലിക്കേണ്ടതാണ്; കസ്യസ്വിത്-ആരുടെയും; ധനം-സമ്പത്ത്; മാ ഗൃധഃ-കാംക്ഷിക്കയേ അരുത്.

ഈ പ്രപഞ്ചത്തിൽ എന്തൊക്കെ അതിന്റെ ഭാഗമായി വർത്തിക്കുന്നുവോ ഇതെല്ലാം പരമകാരണമായ പരമാത്മാവിനാൽ അകവും പുറവും നിറഞ്ഞതായി കാണേണ്ടതാണ്. അക്കാരണത്താൽ ത്യാഗത്തിൽക്കൂടി ഈ ജഗത്തിനെ പാലിക്കേണ്ടതാണ്. ആരുടെയും സമ്പത്ത് കാംക്ഷിക്കയേ അരുത്.

ഭാഷ

1. ഈശൻ ജഗത്തിലെല്ലാമാവസിക്കുന്നതുകൊണ്ടു നീ
ചരിക്ക മുക്തനായാശിക്കരുതാരുടെയും ധനം.

ഈശൻ-പരമകാരണമായ പരമാത്മാവ്; ജഗത്തിലെല്ലാം-പ്രപഞ്ചമായി കാണപ്പെടുന്ന സകലതിലും; ആവസിക്കുന്നതുകൊണ്ട്-അകവും പുറവും നിറഞ്ഞിരിക്കുന്നതുകൊണ്ട്; നീ മുക്തനായ്-നീ ഒന്നും തന്റേതെന്നു കരുതാതെ എല്ലാം ത്യജിച്ച്; ചരിക്ക-ലോകരക്ഷയ്ക്കായി സ്വധർമ്മമനുഷ്ഠിക്കുക; ആരുടെയും ധനം ആശിക്കരുത്-ആരുടെ സമ്പത്തും കൊതിക്കരുത്.

പരമകാരണമായ പരമാത്മാവ് പ്രപഞ്ചമായി കാണപ്പെടുന്ന സകലതിലും അകവും പുറവും നിറഞ്ഞിരിക്കുന്നതുകൊണ്ട് നീ ഒന്നും തന്റേതെന്നു കരുതാതെ എല്ലാം ത്യജിച്ച് ലോകരക്ഷയ്ക്കായി സ്വധർമ്മമനുഷ്ഠിക്കുക. ആരുടെ സമ്പത്തും കൊതിക്കരുത്.

## ഈശാവാസ്യമിദം സർവം

പ്രപഞ്ചസത്യം പ്രഖ്യാപിച്ചശേഷം ഈ പ്രപഞ്ചത്തിൽ വിവേകമുള്ളവൻ ജീവിക്കേണ്ടതെങ്ങനെയെന്ന് ഒന്നാം മന്ത്രം കൊണ്ടുതന്നെ ഉപനിഷത്ത് വിവരിക്കുന്നു. ജഗത്തിന്റെ രക്ഷിതാവാണ് ഈശൻ. ജഗത്തിനെ കാണുകയും ഈശനെ കാണാതിരിക്കുകയും ചെയ്യുന്ന ശിഷ്യനോടാണല്ലോ ഗുരു സംസാരിക്കുന്നത്. അതുകൊണ്ട് ആദ്യമായി ഗുരു ശിഷ്യന്റെ കാഴ്ചയെ അനുവദിച്ചുകൊടുത്തുകൊണ്ടാണ് വസ്തുതത്ത്വം വെളിപ്പെടുത്തുന്നത്. "ഹേ ശിഷ്യ, അനന്തകോടി നാമരൂപങ്ങളോടുകൂടി നീ ജഗത്തായി കണ്ടുകൊണ്ടിരിക്കുന്ന ഈ കാഴ്ച ശരിയല്ല. നീ പലതായിക്കാണുന്ന ഈ കാഴ്ചയിലെ ഏറ്റവും നിസ്സാരമായതു പോലും സത്യസ്വരൂപനായ ഈശനാൽ അകവും പുറവും നിറയപ്പെട്ടതാണ്" ഈ പ്രഖ്യാപനത്തിന്റെ സാരമിതാണ്. ഈശനെ തെറ്റിദ്ധരിച്ചുകാണുന്നതാണ് പ്രപഞ്ചം. വെറും കാഴ്ചയുടെ കേടുകൊണ്ടുമാത്രം ഒരു വസ്തു മറ്റൊരു രൂപത്തിൽ കാണപ്പെട്ടാൽ തൽക്കാലത്തെ കാഴ്ചയ്ക്ക് യഥാർഥ വസ്തുവിൽനിന്നും ഭിന്നമായ നിലനിൽപേയില്ലെന്നുള്ളതു മനസ്സിലാക്കാൻ എന്താണു വിഷമം? തൽക്കാലം കാണപ്പെടുന്ന ജഗത്തു മിഥ്യയാണെന്നും സത്യത്തിന്റെ പൂർണമായ ദർശനത്തിൽ ഈ മിഥ്യാത്വം വെളിപ്പെടുമെന്നുമാണ് സത്യനിഷ്ഠനായ ഗുരു ശിഷ്യനെ ബോധിപ്പിക്കാൻ ശ്രമിക്കുന്നത്. ഗുരുവിന്റെ അനുഭവം ഇരിക്കട്ടെ.

ഈ പ്രഖ്യാപനം യുക്തിക്കു നിരക്കുമോയെന്നുകൂടി നമുക്കു ചിന്തിച്ചു നോക്കാം.

ജഗത്തിൽ കാണപ്പെടുന്ന സകലതും ഉണ്ടായി അൽപ്പകാലം നിലനിന്നു മറയുന്നവയാണെന്ന് ഇന്നു ഭൗതികശാസ്ത്രത്തിനുതന്നെ നല്ലവണ്ണം തെളിഞ്ഞിട്ടുണ്ട്. സൂര്യ ചന്ദ്രാദി സൗരയൂഥഘടകങ്ങൾപോലും ദിനംപ്രതി ജീർണിച്ചുകൊണ്ടിരിക്കുകയാണെന്നും കുറേക്കാലം കഴിഞ്ഞ് അവയും എങ്ങെന്നില്ലാതെ മറഞ്ഞുപോകുമെന്നും ശാസ്ത്രം സിദ്ധാന്തിക്കുന്നു. ജഡപരമാണുക്കൾ ഊർജത്തിന്റെ രൂപാന്തരങ്ങളാണ്. ഭൗതികശാസ്ത്രത്തിനു വെളിപ്പെടാത്ത കാര്യം ഊർജ്ജത്തിന്റെ ഉറവിടമായ സത്ത ഏതെന്നുള്ളതാണ്. പുറമേ വസ്തുക്കളെ വിശകലനം ചെയ്തു സത്യം തിരയുന്ന ആർക്കുംതന്നെ ആ സത്ത വ്യക്തമായി വെളിപ്പെടുകയില്ലെന്നാണ് വേദാന്തമതം. അതിനു കാരണം പരമസത്യം അന്വേഷകനുൾപ്പെടെയുള്ള പ്രപഞ്ചത്തിന്റെ ആത്മാവായി വർത്തിക്കുന്ന ബോധമാണെന്നുള്ളതുതന്നെ. പുറമേ അന്വേഷിച്ചാൽ ആത്മാവിനെ അറിയാൻ പറ്റുന്നതല്ല. ആത്മാവിനെ അറിയാൻ അന്വേഷകൻ ആദ്യമായി തന്റെ ഉള്ളിൽതന്നെ തിരയേണ്ടതാണ്. അന്വേഷകന് ആത്മരൂപം അനാവൃതമായി കിട്ടുന്നതോടെ അതുതന്നെയാണു സർവപ്രപഞ്ചത്തിനും ഉറവിടമായ ജഗദീശ്വര സത്തയെന്നും സംശയലേശം കൂടാതെ തെളിയും. സ്വയം അന്തർമുഖനായി ആത്മസത്യംസാക്ഷാത്കരിച്ച് ജഗത്തിന്റെ മുഴുവൻ ഉറവിടം അതുതന്നെയെന്നുഭവിച്ചുകൊണ്ടാണ് ഈശാവാസ്യോപനിഷത്തിലെ ഗുരു 'ഈശാ വാസ്യമിദം സർവം' എന്നു ശിഷ്യനുപദേശിക്കുന്നത്.

ബോധസ്വരൂപമായ ഒരു സത്യവസ്തുവിൽനിന്നും ശക്തി സ്പന്ദിച്ചു പ്രവഹിക്കാൻ തുടങ്ങി. ശക്തി സ്പന്ദനങ്ങളുടെ പ്രവാഹഗതി ചെറുതും; വലുതും, സൂക്ഷ്മവും സ്ഥൂലവുമായ അനന്തകോടി ദൃശ്യങ്ങളെയുളവാക്കി മാറ്റി മറിച്ചു പ്രദർശിപ്പിച്ചുകൊണ്ടിരിക്കുന്നു. പ്രപഞ്ചദൃശ്യങ്ങളുടെ രഹസ്യമിതാണ്. ഇവിടെ ശക്തി സ്പന്ദനങ്ങളും അവ ഉണ്ടാക്കികാണിക്കുന്ന ദൃശ്യങ്ങളും ബോധസ്വരൂപമായ ആത്മവസ്തുവിൽ ഉണ്ടായി മറഞ്ഞ് അനുഭവപ്പെടുന്നവയാണ്. അതുകൊണ്ടുതന്നെ അവ മിഥ്യാ ദർശനങ്ങളെന്നു തെളിയുന്നു. മുൻപില്ലാതിരുന്നിട്ട് ഉള്ളതുപോലെ പ്രകാശിച്ച് പിൻപ് ഇല്ലാതാകുന്നത് എങ്ങനെ സത്യമാവാൻ പറ്റും. അവയിലും സത്യമായി ഉള്ളത് അവയ്ക്കുറവിടമായ ബോധംമാത്രം. പ്രപഞ്ചം മിഥ്യയെന്നു പറയുന്നതിനെ ഭയപ്പെടുന്നവരുണ്ട്. താൽക്കാലികങ്ങളായ കുറെ സ്വാർഥചിന്തകൾക്കു തടസ്സം സംഭവിച്ചേയ്ക്കുമോ എന്നുള്ളതാണീ ഭയത്തിനു കാരണം. ഭയമുള്ളവർക്കു സത്യത്തെ സമീപിക്കാൻ പറ്റുന്നതല്ല. സത്യദർശികൾ പ്രപഞ്ചത്തെ മിഥ്യയെന്നു വിവരിക്കുന്നത് ആരെയും അലസരാക്കുവാനോ ഭയചകിതരാക്കുവാനോ അല്ല. ഭയത്തിന്റെ മുഴുവൻ ഉറവിടം നശ്വരതാബോധമാണ്. ഇവിടെ ഒന്നിനും നാശമുണ്ടാകുന്നില്ലെന്നും എല്ലാം അനശ്വരമായ ആത്മവസ്തുതന്നെയാണെന്നും അതു സാക്ഷാത്കരിക്കാനുള്ള കഠിന പ്രയത്നമായിരിക്കണം ജീവിതമെന്നും ഉപദേശിക്കുകയാണ് ഉപനിഷദ്വാക്യങ്ങളുടെ പ്രധാന

ലക്ഷ്യം. അതുകൊണ്ടാണ് ജഗത്തിലെല്ലാം ഈശൻ ആവസിക്കുന്നു എന്നു പനിഷത്തു പ്രഖ്യാപിക്കുന്നത്.

ഈശ്വരനിൽനിന്നും പ്രപഞ്ചമുണ്ടായി. അതുകൊണ്ട് ഈശ്വരനും പ്രപഞ്ചവും ഒന്നായിരിക്കണമെന്നും നിർബന്ധമുണ്ടോ എന്നാണ് ചിലരുടെ ചോദ്യം. നിർബന്ധമുണ്ടെന്നാണു വേദാന്തിയുടെ മറുപടി. നേരിട്ടു കാര്യത്തെയുണ്ടാക്കുന്ന കാരണവും ആ കാര്യവും ഒരിക്കലും ഭിന്ന വസ്തുക്കളായിരിക്കുക സാദ്ധ്യമല്ല. ആദ്യം കേൾക്കുമ്പോൾ ഈ സിദ്ധാന്തം അപക്വമാണെന്നു തോന്നിയേക്കാം. ചിന്തിക്കുംതോറും കൂടുതൽ കൂടുതൽ ബോധ്യമാകുന്നതും പ്രപഞ്ചത്തിന്റെ പരമകാരണത്ത കണ്ടെത്തുവാൻ അത്യന്തം സഹായിക്കുന്നതുമാണ് ഈ സിദ്ധാന്തം. വിത്തിൽനിന്നും ഒരു വൃക്ഷമുണ്ടാകുന്നു. ഇവിടെ വിത്തും വൃക്ഷവും രണ്ടു വസ്തുക്കളാണോ എന്നുള്ളതാണു നമ്മുടെ ചിന്താവിഷയം. കാഴ്ചയിലും തൽക്കാലപ്രയോജനങ്ങളിലും വിത്തും വൃക്ഷവും രണ്ടായി അനുഭവപ്പെട്ടു എന്നുവരാം. പക്ഷെ ഒരു ചിന്തകൻ ആരായുന്നത് അവയുടെ തൽക്കാലസ്ഥിതിയല്ല; യഥാർഥ സ്ഥിതിയാണ്. വിത്തിൽ ഇല്ലാതിരുന്ന വൃക്ഷം ഉണ്ടായി എന്നു പറയാൻ പറ്റുമോ? ഇല്ലാതിരുന്നത് എങ്ങനെയുണ്ടാകും? ഇല്ലാതിരുന്നതും ഉണ്ടാകും എന്നൊരാൾ ശഠിക്കുകയാണെങ്കിൽ മണൽതരി നട്ടാലും വൃക്ഷമാകുമെന്നയാൾ സമ്മതിക്കേണ്ടിവരും. ഇത്രയും ബോധ്യപ്പെട്ടാൽ വിത്തിൽ വൃക്ഷം ഒളിഞ്ഞു കിടന്നിരുന്നു എന്നറിയാൻ പ്രയാസമില്ല. അപ്പോൾ വിത്തിന്റെ വികസിച്ച രൂപം വൃക്ഷം; വൃക്ഷത്തിന്റെ ചുരുങ്ങിയ രൂപം വിത്ത്; ഇതാണു പരമാർഥം. ചുരുങ്ങുന്നതുകൊണ്ടോ വികസിക്കുന്നതുകൊണ്ടോ കാഴ്ചയിൽ മാറ്റമുണ്ടാകാമെങ്കിലും വസ്തുതത്ത്വത്തിൽ ഭേദമുണ്ടാകാനേ വയ്യ. പദാർഥങ്ങൾക്കു കാണപ്പെടുന്ന രാസവികാരങ്ങളെല്ലാം ഈ നിലയിൽ ധരിക്കപ്പെടേണ്ടവയാണ്. ഒന്നിൽ നേരത്തേതന്നെ ശക്തിരൂപത്തിൽ ഒളിഞ്ഞു കിടപ്പില്ലാത്ത യാതൊന്നും രാസവികാരം കൊണ്ടു പുതുതായി ഉണ്ടാകുന്നതല്ല. ഈ സിദ്ധാന്തം മനനം ചെയ്തറിഞ്ഞാൽ ലോകത്ത് ഇല്ലാത്തതൊന്നും ഉണ്ടാകുന്നില്ലെന്നും ഉള്ളതൊന്നും നശിക്കുന്നില്ലെന്നും തെളിയും. ഒരാദികാരണത്തിലെ രൂപദർശനങ്ങൾ മാത്രമാണ് സർവവുമെന്നറിയാനും കഴിയും. ആ കാരണത്തിന്റെ വാസ്തവസ്വരൂപം സാക്ഷാത്കരിക്കുന്നതോടെ എല്ലാം അറിഞ്ഞതായും തീരും. അതു സാധിച്ചാൽ എല്ലാ പ്രപഞ്ചഘടകങ്ങളും സൂക്ഷ്മരൂപത്തിൽ അതിൽ ഒളിഞ്ഞുകിടന്നിട്ട് കൂടെക്കൂടെ പൊന്തിവരുന്നവയും അൽപ്പകാലം ഇങ്ങനെ കാണപ്പെട്ടിട്ട് വീണ്ടും അതിൽ ഒളിഞ്ഞുമറയുന്നവയും ആണെന്ന് അനുഭവിച്ചറിയാൻ സാധിക്കും. പ്രപഞ്ചത്തിന്റെ സൃഷ്ടി സ്ഥിതി പ്രളയരഹസ്യം ഇതാണ്. പ്രപഞ്ചത്തിന്റെ പരമകാരണത്തെ അറിയുന്നതുവരെ എത്ര വലിയ ചിന്തകനായാലും ശാസ്ത്രജ്ഞനായാലും ജീവിതത്തെക്കുറിച്ചെത്തിച്ചേരുന്ന നിഗമനങ്ങളെല്ലാം തെറ്റായിരിക്കും. പരമകാണത്തെയറിഞ്ഞാൽ കാണപ്പെടുന്നതെല്ലാം അതുതന്നെയെന്നറിയാനും പ്രയാസമില്ല. ഈ പരമകാരണത്തിന്റെ സാക്ഷാത്കാരവും അതോടെ ഒരാൾക്കുണ്ടായിത്തീരുന്ന അനുഭവവുമാണ് പ്രസ്തുത മന്ത്രത്തിലെ ആദ്യത്തെ രണ്ടുവരികൾ പ്രഖ്യാപിക്കുന്നത്.

**തേന ത്യക്തേന ഭുഞ്ജീഥാഃ**

പരമകാരണത്തെ സാക്ഷാത്കരിച്ച് ജീവിതത്തെ സഫലമാക്കുന്നതിനുള്ള ഉപായമാണ് മന്ത്രത്തിലെ ഉത്തരാർധത്തിൽ പ്രതിപാദിക്കുന്നത്. ജഗത്തു മുഴുവൻ അകവും പുറവും ഈശ്വരനാൽ നിറയപ്പെട്ടിരിക്കുന്നു. വസ്തുതയിതാണെങ്കിൽ ഈ ജഗത്തിനെ പിന്നെയെങ്ങനെയാണനുഭവിക്കേണ്ടത്? ജഗത്തിനെ ത്യജിച്ചിട്ട് അനുഭവിക്കാനാണ് ഉപനിഷത്ത് ആവശ്യപ്പെടുന്നത്. അക്കാര്യമാണ് ശ്രീനാരായണ ഗുരുദേവൻ "ചരിക്ക മുക്തനായ്" എന്നു ഭാഷാന്തരം ചെയ്തിരിക്കുന്നത്. ഇതു സാദ്ധ്യമാണോ? ത്യജിച്ച വസ്തുവിനെ പിന്നെ ഭുജിക്കാൻ പറ്റുമോ? ഇക്കാര്യങ്ങളാണു നമുക്ക് ആലോചിച്ചു തീരുമാനിക്കേണ്ടത്. പരമസത്യമായ ആത്മാവിനെ സാക്ഷാത്കരിക്കാനുള്ള ഉപായമായിട്ടുകൂടിയാണ് ഉപനിഷത്ത് 'ത്യാഗത്തിൽകൂടിയുള്ള ഭോഗം' ശുപാർശചെയ്യുന്നത്. ഉപനിഷത്ത് ത്യജിച്ചിട്ടു ഭുജിക്കാൻ പറയുമ്പോൾ ലോകം വസ്തുതയറിയാതെ ഇന്നനുവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരു തെറ്റിനെ തിരുത്തുകമാത്രമാണു ചെയ്യുന്നത്. ലോകത്തു കാണപ്പെടുന്ന സർവ പദാർഥങ്ങളും ഈശ്വരന്റെ വാസസ്ഥാനങ്ങളാണ്. അതുകൊണ്ട് അവയെല്ലാം ഈശ്വരന്റെ സമ്പത്തുകളാണെന്നു തീർച്ച. ഈ വാസ്തവം ധരിക്കാതെ ലോകത്തുള്ളവർ ഇതൊക്കെ തങ്ങളുടേതാണെന്നഭിമാനിക്കുന്നു. അങ്ങനെ പലതിലും മമതാബദ്ധരായിത്തീരുന്നു. സ്വന്തമല്ലാത്ത വസ്തുക്കളിലുള്ള മമതാബന്ധം തൽക്കാലം സുഖിപ്പിക്കുന്നു എന്നു തോന്നിയാലും ദുഃഖത്തിലേ കലാശിക്കൂ എന്നുള്ളതു തീർച്ചയാണല്ലോ. ഇവിടെ ഒരു സംശയം വരാം. ഇക്കാണുന്നതു സർവവും ഈശ്വരന്റേതാണെന്നു എങ്ങനെ തീരുമാനിക്കാം? തൽക്കാലം ഈശ്വരന്റെതാണെന്നു തീരുമാനിക്കാൻ കഴിവില്ലെങ്കിൽ വേണ്ട. പക്ഷെ ആർക്കും ഇവയൊന്നും തന്റേതല്ലെന്നു തീരുമാനിക്കാൻ ഒരു പ്രായസവുമില്ല. ഒരാൾക്ക് ഒരു വസ്തു തന്റേതാണെന്നഭിമാനിക്കാൻ കഴിയണമെങ്കിൽ ഇച്ഛാനുസരണം തന്റേതാക്കി വച്ചുകൊണ്ടിരിക്കാൻ അയാൾക്കു സാധിക്കണം. ഒരുവനു സ്വശരീരത്തെപ്പോലും ഇച്ഛാനുസരണം തന്റേതാക്കിവച്ചുകൊണ്ടിരിക്കാൻ കഴിയുന്നില്ല. ഏതു നിമിഷത്തിലാണ് അത് അയാളിൽനിന്നും അകറ്റപ്പെടുന്നതെന്നു നിശ്ചയമില്ല. എല്ലാ ദുരഭിമാനങ്ങൾക്കും ആശ്രയസ്ഥാനമായ ശരീരത്തിന്റെതന്നെ കഥയിതാണെങ്കിൽ മറ്റു പദാർഥങ്ങളെ കുറിച്ചെന്തു പറയാനാണ്? പ്രാണനേക്കാളധികം പ്രിയമുള്ളതെന്നു കരുതുന്ന എന്തും എപ്പോഴും ആരിൽനിന്നും അകറ്റപ്പെടാം. ഇങ്ങനെ പദാർഥങ്ങളൊന്നും നമ്മുടേതല്ലെന്നു തീരുമാനിച്ചുകഴിഞ്ഞാൽ പിന്നെ അവ ആരുടെതാണോ ആ സത്തതന്നെയാണീശ്വരൻ. നാമുൾപ്പെടെയുള്ള സകലതിന്റെയും ഉടമസ്ഥനായ പ്രഭു അദ്ദേഹത്തിന്റെ സമ്പത്തിന്റെ സൂക്ഷിപ്പിനായി അന്നന്നാവശ്യമുള്ള ഏർപ്പാടുകൾ ചെയ്തുപോരുന്നുണ്ട്. ഇതു ധരിക്കാൻ കഴിഞ്ഞാൽ എല്ലാവരും ആ പ്രഭുവിന്റെ കയ്യിലെ ഉപകരണങ്ങൾ മാത്രമാണെന്നു ബോദ്ധ്യപ്പെടും. ഉപകരണങ്ങൾക്കൊന്നേ ചെയ്യാനുള്ളൂ. വിശ്വാസപൂർവം പ്രഭുവിനെ സേവിക്കുക. എല്ലാം പ്രഭുവിന്റേതാണെന്നറിഞ്ഞ് പ്രഭുവിനെ ഒരു നിമിഷം മറന്നുപോകാതെ അവനവനെ ഏൽപ്പിച്ചിട്ടുള്ള കൃത്യങ്ങൾ സമഭാവനയോടെ നിറ

വേറ്റുക. ഇതാണ് ത്യാഗത്തിൽകൂടിയുള്ള ഭോഗം അഥവാ മുക്തനായ് ചരിക്കൽ. ജഗത്തു മുഴുവൻ ജഗദീശ്വരന്റേതാണെന്നറിഞ്ഞ് അതിൽ മമതാബന്ധം ഉപേക്ഷിക്കുകയാണു ത്യാഗം അഥവാ മുക്തനാകൽ. മമത വെടിഞ്ഞിട്ട് പ്രഭുവിനെ സ്മരിച്ചുകൊണ്ട് സ്വകൃത്യങ്ങൾ വീഴ്ചകൂടാതെ അനുഷ്ഠിക്കുകയാണു ത്യാഗം. പ്രഭു എത്തിച്ചുതരുന്ന ഭോഗങ്ങൾ സുഖമായാലും ദുഃഖമായാലും സമഭാവനയോടെ ഭുജിക്കുകയാണു ഭോഗം അഥവാ ചരിക്കൽ. ഈ ലോകത്ത് സ്നേഹസമ്പന്നനായ ഒരു പ്രഭുവിന്റെ വീട്ടിൽ ജോലി നോക്കുന്ന സ്നേഹമുള്ള ഒരു ഭൃത്യന്റെ ഭാവമാണ് ജഗത്തിലെത്തിച്ചേരുന്ന ഓരോ വ്യക്തിക്കും ഈശ്വ രനോടുണ്ടാകേണ്ടത്. ജഗത്ത് ഈശ്വരന്റെ വീടാണ്. ഉടമസ്ഥനെ സദാ സ്മരിച്ചുകൊണ്ട് പ്രഭുവിന്റെ കയ്യിലെ ഉപകരണമായി പ്രവർത്തിക്കുവാനേ മറ്റുള്ളവർക്കവകാശമുള്ളൂ. ജഗദീശ്വരനെ ധിക്കരിച്ചുകൊണ്ടുള്ള സ്വാതന്ത്ര്യവാഞ്ഛ സ്വന്തം പതനത്തിലേ കലാശിക്കൂ. ഇതു നിയമമാണ്. അതുകൊണ്ടാണ് ഉപനിഷത്ത് എല്ലാം ഈശ്വരന്റേതാണെന്നു കണ്ടു കൊണ്ട് മുക്തനായ് ചരിക്കാൻ ആവശ്യപ്പെട്ടിരിക്കുന്നത്.

ഒന്നാം മന്ത്രത്തിലെ ഒടുവിലത്തെ വരിയിൽ ഒന്നും സ്വന്തമാക്കാൻ കൊതിക്കരുതെന്നുപദേശിക്കുകയാണ്. എത്ര കിണഞ്ഞുപരിശ്രമിച്ചാലും ഇവിടെ ആർക്കും ഒന്നും സ്വന്തമാക്കാൻ കഴിയുകയില്ല. ആയിരമായിരം കൊല്ലങ്ങൾക്കുമുമ്പേതന്നെ മനുഷ്യരാശിക്കു നൽകിയ ഉപദേശം ലോകം ചെവിക്കൊണ്ടിരുന്നെങ്കിൽ! ഈ ഉപദേശം ചെവിക്കൊണ്ടവരൊക്കെ സത്യാനുഭൂതി നേടി ചരിതാർഥരായിട്ടുണ്ട്. മമതാബന്ധമാണു സംസാരബന്ധം. നിർമമത്വമാണു മോക്ഷം.

മമതാത്യാഗത്തിൽകൂടിയുള്ള ത്യാഗവും തത്ഫലമായുണ്ടാകുന്ന സർവമീശ്വരമയമെന്ന അനുഭൂതിയുമാണ് ഒന്നാം മന്ത്രത്തിൽ പ്രതിപാദിച്ചത്. എന്നാൽ ഇത് എത്ര പേർക്കു സാദ്ധ്യമാകും? ഈ ലോകത്തിൽ മമതാത്യാഗം തന്നെ അത്യന്തം ദുഷ്കരമാണ്. മനുഷ്യമനസ്സിനെ അജ്ഞാനം അത്രകണ്ടു ശക്തിയായി ഗ്രസിച്ചിരിക്കുകയാണ്. ലോകത്തിന്റെ അനിത്യവും അസുഖവുമായ സ്ഥിതിയും നൈമിഷികത്വവും എത്രകണ്ടു ഗ്രഹിച്ചാലും മനുഷ്യമനസ്സു സ്വാത്മവിസ്മൃതിയിൽപ്പെട്ട് അതിൽ തന്നെ പറ്റിക്കൂടി കഴിയാനാണാഗ്രഹിക്കുന്നത്. ഇങ്ങനെ മമതാത്യാഗവും ഈശ്വരനിഷ്ഠയും സാദ്ധ്യമാകാത്തവരോട് കുറഞ്ഞപക്ഷം ശുഭകർമങ്ങളെങ്കിലും ചെയ്ത് കഴിഞ്ഞുകൂടുവാനാണുപനിഷത്ത് അടുത്ത മന്ത്രത്തിൽ ഉപദേശിക്കുന്നത്. ലോകത്തിലെ സുഖദുഃഖങ്ങളുടെയെല്ലാം സ്വരൂപം നിർണയിക്കുന്ന ഒരേയൊരു ഘടകം കർമമാണ്.

മൂലം

2. *കുർവന്നേവേഹ കർമാണി ജിജീവിഷേച്ഛതം സമാഃ*
*ഏവം ത്വയി നാന്യഥേതോസ്തി ന കർമ ലിപ്യതേ നരേ.*

ഇഹ–ഈ ലോകത്തിൽ; കർമാണി–പുണ്യകർമങ്ങൾ; കുർവന്നേവ–ചെയ്യുന്നവനായിതന്നെ; ശതം സമാഃ–നൂറു സംവത്സരം; ജിജീവിഷേത്–ജീവിക്കാൻ

കൊതിക്കുക; ഏവം-ഇങ്ങനെയായാൽ; ത്വയി-വിവേകമുള്ള മനുഷ്യനായ നിന്നിൽ; ഇതഃ അന്യഥാ-ഇതിൽ നിന്നും ഭിന്നമായി; ന അസ്തി-മറ്റൊന്നും സാദ്ധ്യമല്ല; നരേ-വിവേകിയായ മനുഷ്യനിൽ; ന കർമ ലിപ്യതേ-ഇങ്ങനെ യായാൽ പാപകർമങ്ങൾ ഫലിക്കുകയില്ല.

ഈ ലോകത്തിൽ പുണ്യകർമങ്ങൾ ചെയ്യുന്നവനായി തന്നെ നൂറു സംവത്സരം ജീവിക്കാൻ കൊതിക്കുക. ഇങ്ങനെയായാൽ വിവേകമുള്ള മനുഷ്യനായ നിന്നിൽ നിന്നും ഇതിൽ ഭിന്നമായി മറ്റൊന്നും സാദ്ധ്യമല്ല. വിവേകിയായ മനുഷ്യനിൽ ഇങ്ങനെയായാൽ പാപകർമങ്ങൾ ഫലിക്കു ന്നില്ല.

ഭാഷ

2. അല്ലെങ്കിലന്ത്യംവരെയും കർമം ചെയ്തിങ്ങസംഗനായ്
ഇരിക്കുകയിതല്ലാതില്ലൊന്നും നരനു ചെയ്തിടാൻ

അല്ലെങ്കിൽ-ഈശൻ ജഗത്തിലെല്ലാം ആവസിക്കുന്നു എന്നു കാണാൻ കഴിവില്ലെങ്കിൽ; അന്ത്യം വരെയും-മരണം വരെയും; കർമം ചെയ്ത് ഇങ്ങ്-ഈശ്വരാർപ്പണബുദ്ധിയോടെ സ്വധർമം അനുഷ്ഠിച്ചുകൊണ്ട് ഈ ലോകത്ത്; അസംഗനായ് ഇരിക്കുക-ഒന്നിനോടും ഞാൻ, എന്റേത് എന്ന പറ്റൽ കൂടാതെ ജീവിക്കാൻ യത്നിക്കുക; ഇതല്ലാതെ-ഈ മാർഗമല്ലാതെ; നരന്-സത്യാനു ഭവം കൈവരാത്ത മനുഷ്യന്; ഒന്നും ചെയ്തിടാൻ ഇല്ല-ശ്രേയസ്കരമായി മറ്റൊന്നും ഇല്ല.

ഈശൻ ജഗത്തിലെല്ലാം ആവസിക്കുന്നു. എന്നു കാണാൻ കഴിവില്ലെ ങ്കിൽ മരണംവരെ ഈശ്വരാർപ്പണ ബുദ്ധിയോടെ സ്വധർമം അനുഷ്ഠിച്ചു കൊണ്ട് ഈ ലോകത്ത് ഒന്നിനോടും ഞാൻ, എന്റേത് എന്ന പറ്റൽ കൂടാതെ ജീവിക്കാൻ യത്നിക്കു. ഈ മാർഗമല്ലാതെ സത്യാനുഭവം കൈവരാത്ത മനു ഷ്യന് ശ്രേയസ്കരമായി മറ്റൊന്നും ഇല്ല.

## കുർവന്നേവേഹ കർമാണി

ത്യാഗവും ആത്മാനുഭൂതിയും ഒരാൾക്കു സാദ്ധ്യമല്ലെന്നുവന്നാൽ പിന്നെ ഒരു മാർഗമേ അവശേഷിക്കുന്നുള്ളൂ. ഈശ്വരാർപ്പണബുദ്ധിയും നിസ്സംഗത്വവും ശീലിച്ചുകൊണ്ട് ധാർമികങ്ങളായ കർമങ്ങൾ ചെയ്തുതന്നെ കഴിഞ്ഞുകൂടു ക. കർമവാസന ഒടുങ്ങുന്നതുവരെ ഫല കാമന പാടെ വിട്ടുപോവുകയില്ല. അങ്ങനെ ഒരു നൂറു സംവത്സരം ജീവിക്കാൻ കഴിഞ്ഞു എന്നു വരാം. അപ്പോഴയ്ക്കും തൽക്കാലജീവിതം തീരുമല്ലോ. ഇങ്ങനെ ജീവിച്ചാൽ നൂറു കൊല്ലം കഴിഞ്ഞു മരിച്ചാലും തൽക്കാല ജീവിതത്തിൽനിന്നും പതിക്കാനിട വരുന്നില്ല. ധർമബുദ്ധിയോടെ കാമ്യകർമങ്ങൾ ചെയ്തു മനുഷ്യാഭിമാനിയായി ജീവിക്കുന്നവനെ പാപം ഒരിക്കലും പിടികൂടുന്നില്ല. ഈ രണ്ടാമത്തെ മന്ത്ര ത്തിൽ പുണ്യകർമങ്ങളെയും അവയുടെ ഫലത്തെയും കുറിച്ചാണു പ്രസ്താ വിക്കുന്നതെന്നു സ്പഷ്ടം. പാപകർമങ്ങളെയും അവയുടെ ഫലത്തെയും കുറിച്ചു മൂന്നാമത്തെ മന്ത്രത്തിൽ പ്രതിപാദിക്കുന്നുണ്ട്. സാധാരണ കർമമെന്നു

പറയുമ്പോൾ പലരും ശരീരത്തിന്റെ ബാഹ്യചേഷ്ടകളെ മാത്രമേ അർഥമാക്കാറുള്ളൂ. വേദാന്തിയെ സംബന്ധിച്ചിടത്തോളം കർമമെന്നു പറയുന്നത് അത്യന്തം സൂക്ഷ്മങ്ങളായ പ്രാണചലനങ്ങൾവരെയുള്ള എല്ലാ ശക്തി സ്പന്ദനങ്ങളെയും ഉൾക്കൊള്ളുന്നു. നിശ്ചലവും നിത്യമുക്തവുമായ ആത്മസ്വരൂപത്തിൽ ശക്തിചലനം ആരംഭിക്കുന്നതോടെ സൂക്ഷ്മ രൂപത്തിൽ ഓരോന്നോരോന്നായി പ്രപഞ്ചഘടകങ്ങളെല്ലാം ആവിർഭവിക്കുന്നു. ശക്തിസ്പന്ദനത്തിന്റെ ഏറ്റക്കുറച്ചിലാണ് ഒരു പ്രപഞ്ചദൃശ്യം സൂക്ഷ്മരൂപത്തിൽ നിൽക്കണോ സ്ഥൂലരൂപത്തിൽ നിൽക്കണോ എന്നു തീരുമാനിക്കുന്നത്. ശക്തിസ്പന്ദനമാണു കർമം. അതുകൊണ്ടാണ് സർവ പ്രപഞ്ചത്തെയും പടുത്തുയർത്തി നിറുത്തിയിരിക്കുന്നതു കർമമാണെന്ന് വേദാന്തികൾ പറയുന്നത്. ലോകം കർമബദ്ധമാണ്. അത്യത്ഭുതാവഹമായ ഈ പ്രപഞ്ചത്തിൽ ആരെവിടെ എങ്ങനെ നിൽക്കണമെന്നു തീരുമാനിക്കുന്ന ഒരേ ഒരു ഘടകം കർമമാണ്. ഈ കർമമണ്ഡലമോ സൂക്ഷ്മസ്ഥൂലരൂപത്തിൽ സദാ കറങ്ങിക്കൊണ്ടിരിക്കുകയാണ്. ആത്മാവിനു വേണമെങ്കിൽ ശക്തിനിർമിതമായ കർമമണ്ഡലത്തിൽ കടന്ന് ശരീരങ്ങളെ സ്വീകരിച്ചും ഉപേക്ഷിച്ചും മായാലോകത്തിൽ ചരിച്ചുകൊണ്ടേയിരിക്കാം. അല്ലെങ്കിൽ കർമമണ്ഡലത്തെ ഉപേക്ഷിച്ച് ശുദ്ധമായ സ്വസ്വരൂപത്തിൽ നിത്യമുക്തനായി സ്ഥിതിചെയ്യാം; കർമവുമായുള്ള ബന്ധമാണ് ആത്മാവിന്റെ സംസാരം. കർമവിമുക്തിയാണു മോക്ഷം. വേദാന്തം കണ്ടെത്തിയിട്ടുള്ള ജീവിതരഹസ്യങ്ങൾ പ്രപഞ്ചത്തിന്റെ ഏതു കോണിലും അചഞ്ചലനിയമങ്ങളായി പ്രവർത്തിച്ചുപോരുന്നുവെന്ന് ആത്മാർഥതയുള്ള ഏതു സത്യാന്വേഷിക്കും ബോദ്ധ്യപ്പെടുന്നതാണ്. ഇക്കാര്യം നേരിൽ തെളിഞ്ഞിട്ടുള്ളതുകൊണ്ടാണ് ഉപനിഷത്ത് ത്യാഗത്തിൽകൂടി ആത്മാനുഭൂതിക്കു കഴിവില്ലാത്തവരുടെ ജീവതഗതി രണ്ടും മൂന്നും മന്ത്രങ്ങളിൽ വ്യക്തമായി വിവരിക്കുന്നത്.

കാമ്യങ്ങളായ പുണ്യകർമങ്ങൾ ചെയ്യുന്നവർ തൽക്കാല ജീവിതത്തെക്കാൾ സുഖാനുഭവയോഗ്യങ്ങളായ സ്വർഗഭൂമികളിലെത്തിച്ചേരുന്നു. അവ വേണമെന്നവർ കൊതിക്കുന്നതുകൊണ്ടാണ് സ്വർഗാദി ലോകങ്ങൾ അനുഭവവിഷയമായിത്തീരുന്നത്. സ്വർഗവും മറ്റും ഉണ്ടോയെന്നു ചിലർക്കു സംശയം തോന്നിയേയ്ക്കാം. ഭൂലോകമോ സ്വർഗലോകമോ മറ്റേതു ലോകമായാലും അനുഭോക്താവിന്റെ കാമസങ്കൽപ്പങ്ങൾക്കനുസരണമായി ബ്രഹ്മശക്തിയായമായയാണ് അവയെല്ലാം ഉണ്ടാക്കിത്തീർക്കുന്നത്. മായയ്ക്ക് സങ്കൽപ്പാനുസരണമായി എന്തും എപ്പോഴും എവിടെയും ഉണ്ടാക്കി കാണിക്കാൻ കഴിയുമെന്നാണ് സത്യം ദർശിച്ചിട്ടുള്ള വേദാന്തശാസ്ത്രം പ്രഖ്യാപിക്കുന്നത്. ഭൂലോകം പ്രായേണ കർമഭൂമിയാണ്. സ്വർഗാദിലോകങ്ങൾ ഭോഗഭൂമികളും. ഭൂമിയിൽവച്ചു പുണ്യം ചെയ്തയാൾ സ്വർഗാദിലോകങ്ങളിലെത്തിക്കഴിഞ്ഞാൽ പുണ്യം ക്ഷയിക്കുന്നതുവരെ അവിടെ സുഖഭോഗങ്ങൾ അനുഭവിച്ചു കഴിഞ്ഞുകൂടുന്നു. പുണ്യക്ഷയത്തോടെ വീണ്ടും കർമഭൂമിയായ ഭൂലോകത്തേയ്ക്കു തിരിച്ചുവരുന്നു. പുണ്യകർമം, സ്വർഗലോകം, മനുഷ്യജന്മം ഇങ്ങനെ ഈ ചക്രം ഇവിടെ തങ്ങിനിൽക്കുന്നിടത്തോളം കറങ്ങിക്കൊണ്ടേ

യിരിക്കും. പുണ്യം ചെയ്യുന്നവർക്ക് മർത്യജന്മത്തിൽനിന്നും പതിക്കേണ്ടി വരുന്നില്ല എന്ന മെച്ചമുണ്ട്. ഇക്കാര്യമൊക്കെയാണ് രണ്ടാംമന്ത്രം വെളിപ്പെടുത്തിയിരിക്കുന്നത്.

അപ്പോൾ മനുഷ്യജന്മം നേടിയാൽ പിന്നെയുണ്ടാകാവുന്ന ജീവിതക്രമങ്ങളാണ് ആദ്യത്തെ രണ്ടു മന്ത്രങ്ങൾ വിവരിക്കുന്നത്. തികഞ്ഞ സംഗത്യാഗം പരിശീലിച്ച് ഒരുവനു കഴിയുമെങ്കിൽ സർവം ഈശ്വരമയമായനുഭവിച്ചു ജീവിതത്തെ സഫലമാക്കാം. അല്ലെങ്കിൽ പുണ്യകർമങ്ങൾ അനുഷ്ഠിച്ചു പാപസ്പർശമേൽക്കാതെ പതനമൊഴിവാക്കി ജീവിതം തുടരാം. ഈ രണ്ടു മാർഗവും അംഗീകരിക്കുന്നില്ലെന്നുവന്നാൽ പിന്നെ അവശേഷിക്കുന്ന മാർഗം മനുഷ്യജന്മത്തിൽനിന്നും പതിക്കുകയെന്നുള്ളതാണ്. കിട്ടിയ മനുഷ്യജന്മത്തെ കളഞ്ഞുകുളിക്കുന്ന ഈ പതനക്രിയയെ ഉപനിഷത്ത് ആത്മഹത്യയെന്നാണു വിളിക്കുന്നത്. മൂന്നാമത്തെ മന്ത്രവും അതിന്റെ ഭാഷാന്തരവും നോക്കുക:-

മൂലം

3. *അസുര്യാ നാമ തേ ലോകാ*
*അന്ധേന തമസാവൃതാഃ*
*താംസ്തേ പ്രേത്യാഭിഗച്ഛന്തി*
*യേ കേ ചാത്മഹനോ ജനാഃ*

അസുര്യാ നാമ-ആസുര സമ്പന്നന്മാരുടേതായ; തേലോകാഃ-പ്രസിദ്ധങ്ങളായ ലോകങ്ങൾ; അന്ധേന തമസാ-കൂരിരുട്ടുകൊണ്ട്; ആവൃതാഃ-നിറഞ്ഞവയാണ്; യേ കേ ച-ആരാരൊക്കെയാണോ; ആത്മഹനഃ ജനാഃ-ആത്മാവിനെ ഹനിച്ചു ജീവിക്കുന്നവർ; തേ-അവർ; പ്രേത്യ-തൽക്കാലശരീരം വിട്ടാൽ; താൻ-ഇരുട്ടുനിറഞ്ഞ ആ ലോകങ്ങളിൽ; അഭിഗച്ഛന്തി-ചെന്നു ചേരുന്നു.

ആസുരസമ്പന്നന്മാരുടേതായ പ്രസിദ്ധങ്ങളായ ലോകങ്ങൾ കൂരിരിട്ടു കൊണ്ടു നിറഞ്ഞവയാണ്. ആരാരൊക്കെയാണോ ആത്മാവിനെ ഹനിച്ചു ജീവിക്കുന്നവർ, അവർ തൽക്കാലശരീരം വിട്ടാൽ ഇരുട്ടു നിറഞ്ഞ ആലോകങ്ങളിൽ എത്തിച്ചേരുന്നു.

ഭാഷ

3. ആസുരം ലോകമൊന്നുണ്ടു
കൂരിരുട്ടാലതാവൃതം
മോഹമാർന്നാത്മഹന്താക്കൾ
പോകുന്നൂ മൃതരായതിൽ.

ആസുരസമ്പന്നന്മാരുടേതായി കൂരിരുട്ടുകൊണ്ടു മൂടിയ പ്രസിദ്ധമായൊരു ലോകമുണ്ട്. ആത്മാവിനെ ഹനിക്കുന്നവർ ജഡദൃശ്യങ്ങളിൽ മോഹിച്ച് മരണാനന്തരം ആ ലോകത്തെത്തിച്ചേരുന്നു.

ഇവിടെ 'ലോകം' എന്നേകവചനം പ്രയോഗിച്ചിരിക്കുന്നത് പ്രാതിനിധ്യ സ്വഭാവം അംഗീകരിച്ചുകൊണ്ടാണ്. ജഡദൃശ്യങ്ങളിൽ ഞാൻ, എന്റേത് എന്ന മോഹമാണ് ആത്മാവിനെ ഹനിക്കുന്ന പ്രക്രിയ.

### ആത്മഹനനവും പതനവും

മനുഷ്യജന്മം ലഭിച്ചാലും ചിലർ വീണ്ടും ആത്മഹത്യയിൽതന്നെ വ്യാപൃതരായി കഴിയുന്നു. അവർ ഇവിടെ നിന്നും യാത്രയായാൽ കൂരിരുട്ടു നിറഞ്ഞ ആസുരലോകങ്ങളിൽ എത്തിച്ചേരുന്നു. അവർക്കവിടെ സ്വകർമാനുസരണമുള്ള യാതനകൾ അനുഭവിക്കേണ്ടതായും വരുന്നു. എന്താണ് ആത്മഹത്യ? നിത്യചേതനവും ആനന്ദസ്വരൂപവുമായ ആത്മതത്ത്വത്തെ തിരിച്ചറിയാതെ ജീവൻ കൂടുതൽ കൂടുതൽ ജഡത്വം തന്നിലാരോപിച്ച് അവയെക്കൊണ്ടു സുഖിക്കാൻ കൊതിക്കുന്നതാണ് ആത്മഹത്യ. നിത്യാനിത്യ വസ്തുക്കളെ വേർതിരിച്ചറിയാനുള്ള വിവേകശക്തിയും പേറിക്കൊണ്ടാണു മനുഷ്യജന്മം രൂപംകൊള്ളുന്നത്. ഈ കഴിവു മറ്റു ജീവികൾക്കില്ലാതിരിക്കെ മനുഷ്യനു ലഭിച്ചതുകൊണ്ടുതന്നെ മനുഷ്യജന്മത്തിന്റെ പ്രധാന ലക്ഷ്യം അതു പ്രയോജനപ്പെടുത്തുകയാണെന്നു സിദ്ധിക്കുന്നു. അതുകൊണ്ടാണു വേദാന്തഗ്രന്ഥങ്ങൾ മറ്റെന്തുപദേശിക്കുന്നതിനും മുൻപായി നിത്യാനിത്യവസ്തു ബോധമുളവാക്കാൻ ശ്രമിക്കുന്നത്. സ്വധർമാനുഷ്ഠാനത്തിനും അങ്ങനെ കർമയോഗത്തിനും പ്രാധാന്യം നൽകുന്ന ഗ്രന്ഥമായിട്ടാണല്ലോ പലരും ഭഗവത്ഗീതയെ കണക്കാക്കുന്നത്. ഗീത രണ്ടാമദ്ധ്യായത്തിന്റെ ആരംഭത്തിൽ മറ്റെല്ലാത്തിനുമുപരി നിത്യാനിത്യ വസ്തുക്കളെ വിവേചനം ചെയ്തറിയാനാണ് ആവശ്യപ്പെട്ടിരിക്കുന്നത്. നിത്യാനിത്യവസ്തു വിവേചനമുണ്ടെങ്കിലേ കർമം കർമയോഗമാവൂ. ഭക്തി ഭക്തിയോഗമാവൂ. ഒരു മൃഗത്തിനോടോ പക്ഷിയോടോ ഈ നിത്യാനിത്യവസ്തുവിവേകം ഉപദേശിച്ചതുകൊണ്ടു കാര്യമില്ല. അപ്പോൾ മറ്റു ജീവികളെ അപേക്ഷിച്ചു മനുഷ്യനുമാത്രം പ്രത്യേകമായി ലഭിച്ചിട്ടുള്ള ഒരീശ്വരാനുഗ്രഹമാണ് ഈ വസ്തുവിവേചന സാമർഥ്യം. ചിലർ ചോദിക്കാറുണ്ട് സത്യത്തെ അന്വേഷിച്ചിട്ടെന്തുവേണം? ഇപ്പോഴുള്ള ഭോഗങ്ങളൊക്കെ അനുഭവിച്ചു സുഖിച്ചാൽ പോരേ? ധാരാളം മതി. പക്ഷെ അങ്ങനെയായാൽ മനുഷ്യനു പ്രത്യേകമായി ലഭിച്ചിട്ടുള്ള അനുഗ്രഹം ജഗന്നിയന്താവു പിൻവലിക്കും. ഉപയോഗപ്പെടുത്താത്ത അനുഗ്രഹങ്ങൾ തുടർന്നു നിലനിറുത്താൻ ഈശ്വരൻ കൂട്ടാക്കാറില്ല. നിത്യാ നിത്യവസ്തുവിവേകസാമർഥ്യത്തെ അവഗണിക്കുന്നതോടുകൂടി പതനത്തിനുള്ള പടിവാതിലുകൾ തുറക്കപ്പെടും. അതോടെ ആത്മഹത്യയുടെ ആരംഭവും കുറിക്കപ്പെടും. തൽക്കാലശരീരത്തിൽതന്നെ ബുദ്ധിയുടെ പതന ക്രമം ഏതാണ്ടിങ്ങനെ സംഗ്രഹിക്കാം. ബുദ്ധിക്കു സമീപിക്കാൻ ഒരു നിത്യവസ്തുവില്ലെന്നുവന്നാൽ അതു സദാ നശ്വരങ്ങളായ ജഡപദാർഥങ്ങളുടെ ധ്യാനത്തിൽ ഏർപ്പെടും. ധ്യാനം ആ വസ്തുക്കളോടു വിട്ടുമാറാത്ത സംഗത്തെയുളവാക്കും. സംഗം അതു കിട്ടിയേതീരൂ എന്ന കാമത്തിനു കാരണമായി ഭവിക്കും. കാമത്തിനു ഭംഗം വന്നാൽ ക്രോധം ആവിർഭവിക്കും. ഇതാണാസുരസമ്പത്തിന്റെ രൂപംകൊള്ളൽ.

ക്രോധം ഇന്ദ്രിയങ്ങളെയും ബുദ്ധിയെയും തളർത്തിക്കളയും. തുടർന്നു ഞാനാര്, എന്തിനിവിടെ വന്നു എന്നുള്ള കാര്യങ്ങൾ അപ്പാടെ മറക്കും; ബുദ്ധി നശിക്കും. അതോടെ മനുഷ്യജന്മം നഷ്ടമാവുകയും ചെയ്യും.മനുഷ്യശരീരം നിലനിൽക്കവേതന്നെ ഇങ്ങനെ മൃഗത്വത്തിലേക്കു പതിക്കുന്ന വ്യക്തികളെ നമുക്കു ചുറ്റുപാടു ധാരാളം കാണാൻ കഴിയും. ശരീരം വിട്ടാൽ പിന്നെ ഇവരുടെ സ്ഥിതിയെന്താണ്? ആസുരലോകങ്ങളിൽ എത്തിച്ചേരുന്നു. ആസുരലോകമുണ്ടോ? ഇതൊക്കെ വെറും അന്ധവിശ്വാസങ്ങളല്ലേ? ഇത്തരം ചോദ്യങ്ങൾ പലരും ചോദിക്കാറുണ്ട്. ഇക്കൂട്ടരോട്, മനുഷ്യലോകമുണ്ടോ? തൽക്കാലം ഇവരെ മനുഷ്യലോകത്തെത്തിച്ച നിയമം എന്താണ്? എന്നീ ചോദ്യങ്ങൾ തിരിച്ചു ചോദിക്കയേ നിർവാഹമുള്ളൂ. അവനവന്റെ സങ്കൽപ്പാനുസരണമായ കർമഗതിയാണ് അവനവന്റെ ജന്മത്തെയും ലോകത്തെയും തീരുമാനിക്കുന്നത്. കർമഗതിയനുസരിച്ചു കാണപ്പെടുന്നത് എന്നാണു ലോകശബ്ദത്തിനർഥം. മനുഷ്യശരീരത്തിലോ മൃഗശരീരത്തിലോ വൃക്ഷ ശരീരത്തിലോ ഏതിലാണ് ഒരു ജീവൻ വ്യക്തരൂപം കൈക്കൊള്ളേണ്ടതെന്നു തീരുമാനിക്കുന്ന ഒരേയൊരു ഘടകം കർമത്തിന്റെ സൂക്ഷ്മരൂപമായ സങ്കൽപ്പമാണ്. മരണവേളയിൽ നിലവിലുള്ള ഉത്കടസങ്കൽപ്പമാണ് തുടർന്നുള്ള ജീവശരീരത്തിന്റെ നിയമാകഘടകം. സത്യസ്വരൂപത്തിൽ ജീവന് വിവിധ ലോകങ്ങളുടെ പ്രതീതിയുളവാക്കുന്ന ഉപകരണങ്ങളാണു ശരീരങ്ങൾ. ലോകങ്ങൾ കേവലം സങ്കൽപ്പജന്യങ്ങളായ തൽക്കാല ദർശനങ്ങൾ മാത്രം. മനുഷ്യൻ തന്റേതെന്നഭിമാനിക്കുന്ന ഈ ഭൂലോകത്തിൽ തന്നെ വാസ്തവത്തിൽ എത്ര ലോകങ്ങൾ നിലവിലുണ്ട്. ഇക്കാര്യംപോലും അന്ധതമസ്സുകൊണ്ടു മൂടിപ്പോയ പുരുഷദൃഷ്ടിക്കു സ്പഷ്ടമാകുന്നില്ല. ഇവിടെത്തന്നെ മൃഗ ലോകവും വൃക്ഷ ലോകവുമൊക്കെ വേവ്വേറെയാണെന്നുള്ള വസ്തുത നിഷേധിക്കാൻ പറ്റുമോ? പക്ഷികളും മൃഗങ്ങളും പദാർഥങ്ങളെ അറിയുന്നതും അനുഭവിക്കുന്നതും മനുഷ്യരെപ്പോലെയല്ലെന്നു ഇന്നു ജന്തുശാസ്ത്രം തെളിയിച്ചുകഴിഞ്ഞിട്ടുണ്ട്. വിളക്കെരിയുന്നതു കണ്ടിട്ട് അതിനെ ഭക്ഷിക്കാൻ പാഞ്ഞടുക്കുന്ന ശലഭങ്ങളുടെ ലോകം മനുഷ്യലോകത്തിൽനിന്നും ഭിന്നമാണെന്നു പറയേണ്ടതില്ലല്ലോ. ഇനി മനുഷ്യന്റെ കാഴ്ചയൊക്കെ ശരി, മറ്റുള്ളവരുടെ കാഴ്ചകളൊക്കെ തെറ്റ് എന്നു പറയാൻ വല്ല പ്രമാണവും ഉണ്ടോ? മനുഷ്യന്റേതിനെയപേക്ഷിച്ച് ഭിന്നങ്ങളായ ദർശനോപകരണങ്ങളുള്ള വല്ല ദേവന്മാരുമുണ്ടെങ്കിൽ മനുഷ്യലോകത്തെത്തന്നെ അവർ കാണുന്നത് മറ്റൊരു രീതിയിലാണെന്നുവരാം. എന്തിന്, മനുഷ്യൻതന്നെ അവന്റെ ദർശനോപകരണങ്ങളെ സാധനാനുഷ്ഠാനങ്ങളിൽക്കൂടി പരിഷ്കരിക്കുമെങ്കിൽ ഇന്നത്തേതിൽനിന്നും തികച്ചും ഭിന്നമായ ഒരു ലോകം ഇവിടെത്തന്നെ കണ്ടെത്താൻ കഴിയുമെന്നു സത്യദർശികൾ അനുഭവം കൊണ്ടു തെളിയിച്ചിട്ടുണ്ട്. ഇക്കാണുന്ന ജഡപ്രപഞ്ചത്തെ മുഴുവൻ ജഡസ്പർശമില്ലാത്ത ചേതന സത്തയായി സത്യദർശികൾക്കു കാണാൻ കഴിഞ്ഞതുകൊണ്ടാണല്ലോ 'ഈശാവാസ്യമിദം സർവം' എന്നവർ പ്രഖ്യാപിച്ചത്. ജഡങ്ങളായി കാണപ്പെടുന്ന ഓരോ വസ്തുവിലെയും പരമാണുക്കൾ അതിവേഗത്തിൽ ചലിച്ചുകൊണ്ടിരിക്കുന്നുവെന്നാണല്ലോ ശാസ്ത്രസിദ്ധാന്തം.

തക്ക ഉപകരണങ്ങളിൽകൂടി നോക്കിയാൽ ആ ചലനം പ്രത്യക്ഷത്തിൽ അറിയുവാനും കഴിയും. അപ്പോൾ വേഗം ചലിച്ചുകൊണ്ടിരിക്കുന്ന പദാർഥങ്ങളെയാണു നിശ്ചലങ്ങളായി നാമിന്നു ദർശിച്ചു കൊണ്ടിരിക്കുന്നത്. എന്നിട്ടും താൻ കാണുന്ന ലോകം മാത്രമേയുള്ളൂ എന്നു ശഠിക്കുന്ന മന്ദബുദ്ധിയെക്കുറിച്ച് എന്തു പറയാനാണ്? സൂക്ഷ്മമായി ചിന്തിച്ചുനോക്കിയാൽ ഒരു കാര്യം തെളിയും. എല്ലാ ജീവികളും എന്തോ ഒന്നിനെ കാണുന്നുണ്ട്. പക്ഷെ കാഴ്ചയ്ക്കുള്ള ഉപകരണത്തിന്റെ പരിമിതിനിമിത്തം പൂർണമായി കാണാൻ കഴിയുന്നില്ല. പൂർണവസ്തുവിനെ അൽപ്പാൽപ്പമായി തെറ്റിദ്ധരിച്ചു കാണുന്നതുതന്നെയാണു ലോകങ്ങൾ. ഉപകരണങ്ങളുടെ ഗുണദോഷങ്ങളനുസരിച്ച് ഈ കാഴ്ച എപ്പോഴും എവിടെയും മാറിമാറി വരാവുന്നതാണ്. അതുകൊണ്ട് ഒരേയിടത്തുതന്നെ പലർക്കു പല ലോകങ്ങൾ ദർശനവിഷയമാകാമെന്നു വന്നുകൂടുന്നു. പൂർണദർശനത്തിൽ മാത്രമേ സത്യം തെളിയൂ. സങ്കൽപ്പമണ്ഡലത്തിൽ ഉഴലുന്നിടത്തോളം അതിനുതക്കവണ്ണം മാറിമാറി വരുന്ന ലോകാനുഭവങ്ങൾ യുക്തിക്കുപോലും നിരക്കുന്ന ശാസ്ത്രതത്വം തന്നെയാണ്. ആ സ്ഥിതിക്ക് സങ്കൽപ്പം ആസുരമായാൽ ആസുരമായ ലോകവും യാതനയും അനുഭവിക്കേണ്ടിവരുമെന്നു പറയേണ്ടതില്ലല്ലോ. മഹത്തായ ഈ ജീവിതരഹസ്യമാണുപനിഷത്ത് പ്രസ്തുത മന്ത്രത്തിൽ വ്യക്തമാക്കിയിരിക്കുന്നത്. ജഡസങ്കൽപ്പങ്ങൾക്കു കട്ടി കൂടുന്തോറും ചേതനസത്യത്തിൽനിന്നും അകന്നകന്നുപോകുമെന്നും പറയേണ്ടതില്ല. ജന്തുലോകത്തിനു ചേതനസത്യത്തെക്കുറിച്ചു ഒന്നും ഭാവനചെയ്യാൻപോലും കഴിയുന്നില്ല. അതുകൊണ്ടാണ് ഉപനിഷത്ത് ആസുരലോകങ്ങൾ കൂരിരുട്ടുകൊണ്ടു മൂടിയവയാണെന്നു പ്രസ്താവിച്ചിരിക്കുന്നത്. ഈ ആസുരലോകങ്ങളിലേക്കു പതിക്കാൻ ആഗ്രഹമില്ലാത്തവർ നിശ്ചയമായും പരമസത്യമെന്തെന്നു തിരയേണ്ടതാണ്.

ഉപനിഷത്ത് ആദ്യത്തെ മൂന്നു മന്ത്രങ്ങളിൽ മനുഷ്യ ജീവിതത്തിനു സംഭവിക്കാവുന്ന മൂന്നുവിധം ഗതികളെയാണ് എടുത്തുകാട്ടിയത്. വേണമെങ്കിൽ പരമസത്യമെന്ന ലക്ഷ്യം പ്രാപിച്ചു ധന്യത നേടാം. അല്ലെങ്കിൽ പുണ്യകർമങ്ങൾ ചെയ്തു പതിക്കാതെ കഴിച്ചുകൂട്ടാം. അതും സാധിച്ചില്ലെങ്കിൽ ആത്മഹന്താക്കളായി പതിക്കാം. ഈ വിവരണം കൊണ്ടുതന്നെ സത്യസ്വരൂപം സാക്ഷാത്കരിക്കലാവണം ജീവിതത്തിന്റെ പരമലക്ഷ്യമെന്നുപനിഷത്തു പ്രഖ്യാപിച്ചിരിക്കുന്നു. അങ്ങനെയാണെങ്കിൽ ആ സത്യത്തിന്റെ സ്വരൂപമെന്താണെന്നറിയണമല്ലോ. കരുണാമയിയായ ശ്രുതി നാലും അഞ്ചും മന്ത്രങ്ങൾകൊണ്ട് സത്യസ്വരൂപം കാട്ടിത്തരാൻ ശ്രമിക്കുകയാണ്. നാലാമത്തെ മന്ത്രമിതാണ്:–

*മൂലം*

4. *അനേജദേകം മനസോജവീയോ*
*നൈനദ്ദേവാ ആപ്നുവൻ പൂർവമർഷത്*
*തദ്ധാവതോഽന്യാനത്യേതി തിഷ്ഠത്*
*തസ്മിന്നപോ മാതരിശ്വാ ദധാതി.*

അനേജത്-അതു ചലിക്കാത്തതാണ്; ഏകം-എല്ലായിടത്തും ഒന്നാണ്; മനസോ ജവീയ-മനസ്സിനേക്കാൾ വേഗതയുള്ളതാണ്; പൂർവം അർഷത്-മുൻപേ പോയിക്കഴിഞ്ഞ; ഏനത്-ഇതിനെ; ദേവാഃ-ഇന്ദ്രിയങ്ങൾ; ന ആപ്നുവൻ-കണ്ടെത്തിയില്ല; തിഷ്ഠത് തത്-ഉറച്ചു നിൽക്കുന്ന അത്; ധാവതഃ അന്യാൻ-പാഞ്ഞുകൊണ്ടിരിക്കുന്ന മറ്റുള്ളവയെ; അത്യേതി-കടന്നുപോകുന്നതായി കാണപ്പെടുന്നു; തസ്മിൻ-അതിൽ; മാതരിശ്വാ-പ്രാണ രൂപിയായ വായു; അപഃ-എല്ലാ പ്രപഞ്ചഘടകങ്ങളുടെയും കർമങ്ങളെ; ദധാതി-നിലനിറുത്തിപ്പോരുന്നു.

അതു ചലിക്കാത്തതാണ്. എല്ലായിടത്തും ഒന്നാണ്. മനസ്സിനെക്കാൾ വേഗതയുള്ളതാണ്. മുൻപേ പോയിക്കഴിഞ്ഞ ഇതിനെ ഇന്ദ്രിയങ്ങൾ കണ്ടെത്തിയില്ല. ഉറച്ചുനിൽക്കുന്ന അത് പാഞ്ഞുകൊണ്ടിരിക്കുന്ന മറ്റുള്ളവയെ കടന്നുപോകുന്നതായി കാണപ്പെടുന്നു. ഇതിൽ പ്രാണരൂപിയായ വായു എല്ലാ പ്രപഞ്ചഘടകങ്ങളുടെയും കർമങ്ങളെ നിലനിറുത്തിപ്പോരുന്നു.

ഈ മന്ത്രത്തിന്റെ അർഥം നാരായണഗുരുദേവൻ തന്റെ തർജമയിലെ നാലും അഞ്ചും മന്ത്രങ്ങൾ കൊണ്ടാണ് വിവരിച്ചിരിക്കുന്നത്;-

ഭാഷ

4. ഇളകാതേകമായേറ്റം
ജിതമാനസവേഗമായ്
മുന്നിലാമതിലെത്താതെ
നിന്നുപോയിന്ദ്രിയാവലി

5. അതു നിൽക്കുന്നു പോകുന്നി-
തോടുമന്യത്തിനപ്പുറം
അതിൻ പ്രാണസ്പന്ദനത്തി-
ന്നധീനം സർവകർമവും

ആ സത്യം. ഇളക്കമില്ലാത്തതാണ്. എല്ലായിടത്തും ഒന്നാണ്. അതിയായ ഗതിവേഗം കൊണ്ടു മനസ്സിനെ ജയിക്കുന്നതാണ്. മുൻപേ പോയ അതിനെ കണ്ടെത്താൻ കഴിയാതെ ഇന്ദ്രിയക്കൂട്ടം നിന്നുപോയി. അതുറച്ചു നിൽക്കുന്നതാണ്. ഓടിക്കൊണ്ടിരിക്കുന്ന മറ്റുള്ളതിനൊക്കെ അപ്പുറം പോകുന്നതായി കാണുന്നു. എല്ലാറ്റിന്റെയും കർമങ്ങൾ അതിന്റെ പ്രാണചലനത്തെ ആശ്രയിച്ചു സംഭവിച്ചുകൊണ്ടിരിക്കുന്നു.

## സത്യസ്വരൂപവിവരണം

പ്രപഞ്ചത്തിന്റെ ആദികാരണമാണല്ലോ സത്യം. അപ്പോൾ ആ കാരണവസ്തു പ്രപഞ്ചോത്പത്തിക്കാവശ്യമുള്ള എല്ലാ ശക്തികളുടെയും ഉറവിടമാണെന്നു തീർച്ച. അതുകൊണ്ടുതന്നെ അതു സർവശക്തനാണ്. കാര്യരൂപങ്ങളായ പ്രപഞ്ചദൃശ്യങ്ങളിൽ സർവത്ര കാരണരൂപമായ ആ സത്യം വ്യാപിച്ചിരുന്നേ പറ്റൂ എന്നും നിശ്ചയമാണ്. അപ്പോൾ അതു സർവവ്യാപിയുമാണ്.

അങ്ങനെ സർവ ശക്തനും സർവവ്യാപിയുമായ കാരണപുരുഷനെ നശ്വരവും ചഞ്ചലവുമായ പ്രപഞ്ചകാര്യങ്ങളോടു കൂട്ടിക്കലർത്തി കാണിച്ചുതരാനാണ് ഉപനിഷത്തിന്റെ ശ്രമം. പ്രസ്തുതമായ ഉപനിഷന്മന്ത്രത്തിലെ പദങ്ങളെ സത്യ സ്വരൂപത്തോടു ബന്ധപ്പെട്ടവയെന്നും പ്രപഞ്ചത്തോടു ബന്ധപ്പെട്ടവയെന്നും രണ്ടായി വേർതിരിച്ചുകണ്ടാൽ ഇക്കാര്യം കുറേക്കൂടി സ്പഷ്ടമാകും. ചലി ക്കാത്തത്, രണ്ടില്ലാത്തത്, ഉറച്ചുനിൽക്കുന്നത്, പ്രാണനാശ്രയമായത് എന്നിവ നേരിട്ട് സത്യസ്വരൂപത്തെ കാട്ടിത്തരുന്ന വാക്കുകളാണ്. മനസ്സിനെക്കാൾ വേഗ മുള്ളത്, ഇന്ദ്രിയങ്ങളുടെ മുൻപിൽ ഗമിക്കുന്നത്, പാഞ്ഞോടിക്കൊണ്ടിരിക്കുന്ന എല്ലാറ്റിനെയും കടന്നു നിൽക്കുന്നത്, ജീവജാലങ്ങളുടെ കർമങ്ങളെ താങ്ങി നിൽക്കാൻ പ്രാണനെ സഹായിക്കുന്നത് എന്നിവ പ്രപഞ്ചത്തോടും ബന്ധ പ്പെടുത്തിയുള്ള വിവരണങ്ങളാണ്. സത്യ സ്വരൂപം വിവരിക്കുക മാത്രമല്ല യുക്തിയുക്തം ആ സത്യത്തെ ബോദ്ധ്യപ്പെടുത്തുവാനുള്ള മാർഗവും ഉപനി ഷത്ത് പ്രസ്തുത മന്ത്രത്തിൽ സൂചിപ്പിച്ചിരിക്കുകയാണ്. സത്യാന്വേഷണ മെന്നു പറയുന്നത് പ്രപഞ്ചത്തിന്റെ പരമകാരണത്തെക്കുറിച്ചുള്ള അന്വേഷ ണമാണ്. കാര്യരൂപങ്ങളെ ഓരോന്നോരോന്നായി പരിശോധിച്ചുവേണം ആ കാരണം കണ്ടെത്തുവാൻ. പ്രപഞ്ചാനുഭവത്തിനുതകുന്ന മൂന്നു സുപ്രധാന കാര്യങ്ങളെ ഉപനിഷത്ത് ഈ മന്ത്രത്തിൽ നിർദേശിക്കുന്നു. അവയത്രേ മന സ്സ്, ഇന്ദ്രിയങ്ങൾ, പ്രാണൻ എന്നിവ. മൂലമന്ത്രത്തിൽ ദേവന്മാരെന്ന പദം കൊണ്ട് ഇന്ദ്രിയങ്ങളെയാണർഥമാക്കുന്നത്. പ്രപഞ്ചം കണ്ടനുഭവിക്കുന്ന ബുദ്ധിയുള്ള ഒരു ചിന്തകൻ അപ്രതിമമായ ഈ കാഴ്ചയുടെ ഉറവിടമായി ആദ്യം കണ്ടുപിടിക്കുന്നത് മനസ്സിനെയാണ്. വിത്തും വൃക്ഷവുമെന്നപോലെ പ്രപഞ്ചാനുഭവത്തിൽ ഒരിക്കലും വേർപെടുത്തി നിറുത്താൻ കഴിയാത്ത സൂക്ഷ്മ സ്ഥൂലഘടകങ്ങളാണ് മനസ്സും ബാഹ്യ ദൃശ്യങ്ങളും. മനസ്സില്ലെങ്കിൽ ബാഹ്യദൃശ്യങ്ങളില്ല; ബാഹ്യ ദൃശ്യങ്ങളില്ലെങ്കിൽ മനസ്സില്ല. മനസ്സിന്റെയും ബാഹ്യപ്രപഞ്ചത്തിന്റെയും ഈ സാപേക്ഷസ്വഭാവം അൽപം ചിന്താശക്തി യുള്ള ആർക്കും ഗ്രഹിക്കാവുന്നതാണ്. അങ്ങനെ ബാഹ്യപ്രപഞ്ചം സ്ഥൂലജ ഡമാണെങ്കിൽ അതിന്റെ വിത്തായ മനസ്സ് സൂക്ഷ്മജഡമാണെന്നും തീരുമാ നിക്കാൻ പ്രയാസമില്ല.

സ്ഥൂലജഡമായ ബാഹ്യപ്രപഞ്ചം മനസ്സിന്റെ പരിണാമമാണെങ്കിൽ ഇനി മനസ്സിന്റെ കാരണമെന്തന്നാണന്വേഷിക്കേണ്ടത്. മനസ്സിനെ വിശകലനം ചെയ്തു നോക്കിയപ്പോൾ അതു പഞ്ചേന്ദ്രിയങ്ങളുടെ സമ്മിളിതരൂപമാണെന്ന് അനായാസേന ബോദ്ധ്യപ്പെട്ടു. പഞ്ചേന്ദ്രിയങ്ങൾ കൊണ്ടെത്തിക്കുന്ന ശബ്ദ സ്പർശരൂപരസഗന്ധങ്ങളുടെ കൂടിക്കലർന്ന രൂപമാണ് മനസ്സ്. മനസ്സിന്റെ വിചാരവികാരാത്മകമായ ഏതു ചലനത്തെയും ഈ അഞ്ചു ഭൂതതന്മാത്രക ളുടെ പല അളവിലുള്ള കൂടിക്കലർപ്പായി കാണാൻ മനസ്സിനെ സ്വയം നിയ ന്ത്രിച്ചു പഠിക്കുന്ന ആർക്കും പ്രയാസമുണ്ടാവില്ല. മനസ്സിനു രൂപംകൊടുക്കു ന്നതു തന്മാത്രകളാണെങ്കിൽ ഇനിയും ഈ ഭൂതതന്മാത്രകളെ രൂപപ്പെടു ത്തുന്ന കാരണമേതെന്നാണല്ലോ അന്വേഷിക്കേണ്ടത്. ആ അന്വേഷണം മുന്നോട്ടു നീങ്ങിയതോടെ അതിസൂക്ഷ്മങ്ങളായ ശക്തി സ്പന്ദനങ്ങളാണ്

ഭൂതതന്മാത്രകളെ സൃഷ്ടിക്കുന്നതെന്ന അചിരേണ തെളിഞ്ഞു. സ്പന്ദനവേഗതയുടെ ഏറ്റക്കുറവനുസരിച്ച് ശക്തിസ്പന്ദനങ്ങൾക്കു തന്നെ വിവിധ തലങ്ങളുണ്ടെന്നറിയേണ്ടതാണ്. പ്രപഞ്ചഘടകങ്ങളുടെയെല്ലാം കർമചലനങ്ങളെ താങ്ങിനിൽക്കുന്നത് ഈ ശക്തിസ്പന്ദനങ്ങളാണ്. വേദാന്തം 'പ്രാണൻ' എന്നാണീ ശക്തിസ്പന്ദനങ്ങൾക്കു പേരിട്ടിരിക്കുന്നത്. പ്രസ്തുതമായ ഉപനിഷന്മന്ത്രത്തിലെ ഒടുവിലത്തെ വരിയിൽ പ്രഖ്യാപിച്ചിരിക്കുന്നതിക്കാര്യമാണ്. വേദാന്തത്തിന്റെ ഈ ഘട്ടം വരെയുള്ള പ്രപഞ്ചവിശകലനം ഇന്നു ഭൗതികശാസ്ത്രത്തിനും ബോദ്ധ്യമായിക്കഴിഞ്ഞിട്ടുള്ളതാണ്. വേദാന്തമാകട്ടെ പ്രാണന്റെ അഥവാ ശക്തിസ്പന്ദനത്തിന്റെ ഉറവിടമായി ബോധം ഘനീഭവിച്ച അചഞ്ചലമായ ഒരദ്വ യസത്യത്തെ കണ്ടെത്തിയിട്ടുണ്ട്. അതിനാണ് ആത്മാവ്, ബ്രഹ്മം എന്നൊക്കെ പേരിട്ടിട്ടുള്ളത്. ഉദിച്ചസ്തമിച്ചു സദാ ചലിച്ചുകൊണ്ടിരിക്കുന്ന പ്രാണസ്പന്ദനങ്ങൾ എങ്ങനെയാണ് അചഞ്ചലമായ ബ്രഹ്മതത്ത്വമാകുന്നത്? മാത്രമല്ല പ്രാണൻവരെയുള്ള ചലിച്ചു മാറിക്കൊണ്ടിരിക്കുന്ന പ്രപഞ്ചഘടകങ്ങൾക്ക് നിന്നുചലിക്കണമെങ്കിൽ അചഞ്ചലമായ ഒരധിഷ്ഠാനം കൂടിയേതീരൂ. ഇളകാത്തതും ബോധഘനവുമായ ഒരധിഷ്ഠാനത്തിൽനിന്നാണ് പ്രാണചലനം ആരംഭിക്കുന്നതെന്ന് ഭാരതത്തിലെ സത്യദർശികൾ കണ്ടുപിടിച്ചിട്ടുണ്ട്. ഉപനിഷന്മന്ത്രത്തിലെ ഒടുവിലത്തെ വരിയിൽ പ്രാണന്റെ അധിഷ്ഠാനമാണീ അചഞ്ചലസത്യമെന്നു വ്യക്തമാക്കിയിരിക്കുന്നു.

ഭാരതീയ സത്യാന്വേഷികൾ ഈ വിവരങ്ങളൊക്കെ ഊഹിച്ചറിഞ്ഞതാണോ? യുക്തിചിന്തകൊണ്ടുതന്നെ അവർക്കിതൊക്കെ ബോദ്ധ്യമായി. പക്ഷെ അതുകൊണ്ടുമാത്രം അവർ സംതൃപ്തരായില്ല. ആധുനികശാസ്ത്രം ഒരു പരീക്ഷണശാലയിൽ സിദ്ധാന്തങ്ങൾ പരീക്ഷിച്ചുറപ്പിക്കുന്നതിനെക്കാൾ ഏറെ വ്യക്തതയോടുകൂടി ഈ നിഗമനങ്ങൾ വേദാന്തികൾ പരീക്ഷിച്ചുറപ്പിച്ചു. അവരുടെ പരീക്ഷണശാലകൾ സ്വന്തം ഹൃദയതലങ്ങൾ തന്നെയായിരുന്നുവെന്നേ വ്യത്യാസമുള്ളൂ. പരീക്ഷണത്തിനു പുറമേ ഇടമില്ലാഞ്ഞിട്ടില്ല. നിലനിൽപ്പിന്റെ അതിസൂക്ഷ്മങ്ങളായ തലങ്ങൾ ഉള്ളിലേക്കു തിരിഞ്ഞുള്ള പരീക്ഷണം കൊണ്ടു മാത്രമേ വെളിപ്പെടൂ എന്നവർക്കു മനസ്സിലായതുകൊണ്ടാണ്. നാം മനസ്സുമുതൽ പുറകോട്ട് കാരണത്തെ അന്വേഷിച്ചാണ് ആത്മതലത്തിൽ എത്തിച്ചേർന്നത്. ഇനി നമുക്ക് ആത്മതലത്തിൽ കാര്യങ്ങളെ പിൻതുടർന്ന് ദൃശ്യപ്രപഞ്ചത്തിന്റെ അടുക്കലേക്ക് ചെന്നുനോക്കാം. അതോടെ മന്ത്രാർഥം സുസ്പഷ്ടമാകും. നിശ്ചലവും ബോധാനന്ദസ്വരൂപവുമായ ആത്മസത്തയിലാണ് സർവ പ്രപഞ്ച ദൃശ്യങ്ങളെയും രൂപപ്പെടുത്തുന്ന പ്രാണചലനം ആരംഭിക്കുന്നത്. സൂക്ഷ്മമായ പ്രാണചലനത്തിന് സ്പന്ദിച്ചു വേഗം വർധിച്ചതോടുകൂടി അതിൽ ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന ഭൂതതന്മാത്രകളും അവയുടേതായ ജ്ഞാനേന്ദ്രിയങ്ങളും രൂപംകൊണ്ടു. അവ ഒരുമിച്ചു വീണ്ടും സ്പന്ദിച്ചുയർന്നപ്പോൾ അടുത്ത ഘട്ടമായ മനസ്സാവിർഭവിച്ചു. മനസ്സ് വീണ്ടും സ്പന്ദിച്ച് സ്ഥൂലരൂപം കൈക്കൊണ്ടതാണ് ഈ മഹാപ്രപഞ്ചം. അചഞ്ചലമായ ആത്മസത്തക്കുള്ളിലാണ് ഈ ആവിർഭാവതിരോഭാവങ്ങളൊക്കെ നടക്കുന്നത്.

ഇനി നമുക്ക് മന്ത്രാർഥം ഒന്നുകൂടി പരിശോധിക്കാം. പ്രാണൻമുതൽ പ്രപഞ്ചദൃശ്യങ്ങൾവരെ ഉണ്ടായി മറയുന്ന ശക്തിസ്പന്ദനഘട്ടങ്ങളാണ്. ഇവ ഉണ്ടാകുന്നതിനുമുമ്പും ആത്മസത്ത അചഞ്ചലമായി അദ്വയമായി സ്ഥിതിചെയ്തിരുന്നു. അവ ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കുമ്പോഴും ആത്മാവിന്റെ അചഞ്ചലാദ്വയസ്ഥിതിക്കുമാറ്റമില്ല. അവയെല്ലാം ഇനി സമ്പൂർണ മായി മറഞ്ഞാലും അതങ്ങനെതന്നെ നിൽക്കും. അതുകൊണ്ടാണ് ഉപനിഷ ന്മന്ത്രം ആ നിത്യസത്തയെ 'അനേജദേകം' എന്നു വിവരിച്ചത്. ആത്മസത്ത യിൽ രൂപംകൊള്ളുന്ന പ്രാണേന്ദ്രിയ മനസ്സുകൾക്ക് ആ സത്തയുടെ ഉള്ളിൽനിന്നല്ലേ ചിലിക്കാൻ പറ്റൂ. അപ്പോൾ മനസ്സു സങ്കൽപ്പശക്തികൊണ്ട് എവിടയൊക്കെ ഓടിനടന്നാലും ബോധസ്വരൂപമായ ആത്മവസ്തു അതിനെ കടന്നുനിൽക്കുന്നുണ്ടാവുമെന്ന തീർച്ച. അതുകൊണ്ടാണ് ചലന മില്ലാത്തതാണെങ്കിലും സത്യം 'മനസോജവീയ'മാണെന്നു പ്രഖ്യാപിച്ചിരി ക്കുന്നത്. ഇന്ദ്രിയവ്യാപാരങ്ങളെ ഉണ്ടാക്കി നിയന്ത്രിച്ചു നിലനിറുത്തി പോരുന്നതു ബോധമാണ്. അതുകൊണ്ടാണ് ഇന്ദ്രിയവ്യാപാരങ്ങൾ പ്രവർത്തിക്കുന്ന ഇടങ്ങളിൽ മുൻകൂട്ടിതന്നെ ബോധസ്വരൂപമായ സത്യം എത്തിച്ചേരുന്നു എന്ന അർഥത്തിൽ 'നൈനദ്ദേവാ ആപ്നുവൻ പൂർവ മർഷത്' എന്നു പറഞ്ഞിരിക്കുന്നത്. പ്രാണചലനം പ്രജ്ഞയ്ക്കുള്ളിലാണ് എല്ലാ ദൃശ്യാനുഭവങ്ങളെയും ഉളവാക്കി നിറുത്തിയിരിക്കുന്നത്. പ്രപഞ്ചദൃ ശ്യങ്ങളോ സദാ ചലിച്ചുമാറിക്കൊണ്ടിരിക്കുന്നവയുമാണ്. ഇക്കാര്യം വെളി പ്പെടുത്താനാണ് 'തദ്ധാവതോഽന്യാനത്യേതി തിഷ്ഠത്' എന്നു പറഞ്ഞിരി ക്കുന്നത്. എല്ലാ പ്രപഞ്ചദൃശ്യങ്ങളും ആത്മവസ്തുവിലുളവാകുന്ന പ്രാണ സ്പന്ദനങ്ങളുടെ വിവിധ ഘട്ടങ്ങളാണെന്നു കാണിക്കുവാനാണ് 'തസ്മി ന്നപോ മാതരിശ്വാ ദധാതി' എന്നു പ്രഖ്യാപിച്ചിരിക്കുന്നത്. ഇങ്ങനെ നോക്കുമ്പോൾ സത്യസ്വരൂപം വിവരിക്കുന്ന ഈ മന്ത്രം ആത്മസ്വരൂപവും അതിൽ നടക്കുന്ന സൃഷ്ടിക്രമവും ഒരുമിച്ചു വെളിപ്പെടുത്തിയിരിക്കുന്ന തായി കാണാൻ കഴിയും. അഞ്ചാമത്തെ മന്ത്രത്തിന്റെ വിവരണത്തോടെ പ്രപഞ്ചത്തിന്റെയും സത്യത്തിന്റെയും സാക്ഷാത്കാര രഹസ്യം വെളിപ്പെടു ന്നതാണ്.

സൂക്ഷ്മസ്ഥൂലരൂപത്തിലുള്ള പ്രപഞ്ചത്തിനു മുഴുവൻ ആശ്രയമായിട്ടു ള്ളതാണു പരമസത്യമെന്നാണല്ലോ ഉപനിഷത്ത് കഴിഞ്ഞ മന്ത്രത്തിൽ വെളിപ്പെടുത്തിയത്. സത്യം സാക്ഷാത്കരിക്കപ്പെട്ടുകഴിഞ്ഞാൽ ആ സത്യം മാത്രമേയുള്ളൂവെന്നു ബോദ്ധ്യപ്പെടും. ഇക്കാര്യമാണ് ഉപനിഷത്ത് ആദ്യമ ന്ത്രത്തിൽതന്നെ പ്രഖ്യാപിച്ചത്. പക്ഷെ ആത്മസാക്ഷാത്കാരം നേടിയിട്ടി ല്ലാത്ത ഒരു ജിജ്ഞാസുവിന് ആ പരമസത്യം തന്നെ അൽപ്പാൽപ്പമായി വേർതിരിഞ്ഞ് പ്രപഞ്ചദൃശ്യങ്ങളായി കാണപ്പെടും. അജ്ഞനായ ജിജ്ഞാസു പ്രപഞ്ചരൂപത്തിൽ കണ്ടുകൊണ്ടിരിക്കുന്നതും പരമാത്മസത്യ ത്തെതന്നെയെന്ന കാര്യത്തിൽ ഒരു സത്യനിഷ്ഠനു സംശയമേ ഇല്ല. എങ്കിലും ജിജ്ഞാസുവിന്റെ കാഴ്ച അൽപ്പമായതുകൊണ്ട് അപൂർണമാണ്.

അപൂർണമായ ദർശനത്തിൽ സത്യം പ്രപഞ്ചരൂപേണ ചലിച്ചുകൊണ്ടിരിക്കുന്നതായിട്ടാണു ഒരു ലൗകികൻ കാണുന്നത്. അങ്ങനെയുള്ള ലൗകികനു സത്യം അതിവിദൂരതയിൽ സ്ഥിതിചെയ്യുന്നതായേ തോന്നൂ. സത്യം സാക്ഷാത്കരിക്കപ്പെടുന്നതോടെ സകല ഭൂതവർഗങ്ങളുടെയും ഉള്ളിലും പുറത്തും ആ സത്യംതന്നെ ഇടതിങ്ങി നിറഞ്ഞിരിക്കുന്നതായി ബോദ്ധ്യപ്പെടുകയും ചെയ്യും. ഒരു ജിജ്ഞാസുവിന്റെ അൽപ്പദർശനത്തെ വകവച്ചുകൊടുത്തുകൊണ്ട് ഉപനിഷത്ത് സാക്ഷാത്കരിക്കപ്പെടേണ്ട പൂർണ സത്യസ്വരൂപം വെളിപ്പെടുത്തുകയാണ് അടുത്ത മന്ത്രത്തിൽ:-

മൂലം

5. *തദേജതി തന്നൈജതി*
*തദ്ദൂരേ തദ്വന്തികേ*
*തദന്തരസ്യ സർവസ്യ*
*തദു സർവസ്യാസ്യ ബാഹ്യതഃ*

തദ് ഏജതി-അതു ചലിക്കുന്നു; തദ് ന ഏജതി-അതു ചലിക്കുന്നില്ല; തദ് ദൂരേ-അതുവളരെ ദൂരെയാണ്; തദ് ഉ അന്തികേ-അതാകട്ടെ വളരെ അടുത്താണ്; തദ് അസ്യ സർവസ്യ അന്തഃ-അത് ഈ മുഴുവൻ ജഗത്തിന്റെയും ഉള്ളിലാണ്; തദ് ഉ-അതാകട്ടെ; അസ്യ സർവസ്യ ബാഹ്യതഃ-ഈ മുഴുവൻ ജഗത്തിന്റെയും പുറത്താണ്.

അതു ചലിക്കുന്നു; അതു ചലിക്കുന്നില്ല; അതു വളരെ ദൂരെയാണ്; അതാകട്ടെ വളരെ അടുത്താണ്; അത് ഈ മുഴുവൻ ജഗത്തിന്റെയും ഉള്ളിലാണ്; അതാകട്ടെ ഈ മുഴുവൻ ജഗത്തിന്റെയും പുറത്താണ്.

ഭാഷ

6. അതുലോലമതലോലം
അതു ദൂരമതന്തികം
അതു സർവാന്തരമതു
സർവത്തിന്നും പുറത്തുമാം

അതു ലോലം-അതിളകുന്നതാണ്; അതലോലം-അതിളകാത്തതാണ്; അതു ദൂരം-അതു ദൂരത്താണ്; അതന്തികം-അതടുത്താണ്; അതു സർവാന്തരം-അതെല്ലാറ്റിന്റെയും ഉള്ളിലാണ്; അതു സർവത്തിന്നും പുറത്തുമാം-അതെല്ലാറ്റിന്റെയും പുറത്തുമാണ്.

അതിളകുന്നതാണ്; അതിളകാത്തതാണ്; അതു ദൂരത്താണ്; അതടുത്താണ്; അതെല്ലാറ്റിന്റെയും ഉള്ളിലാണ്; അതെല്ലാറ്റിന്റെയും പുറത്തുമാണ്.

## സാപേക്ഷവും നിരപേക്ഷവും

ഈ സത്യവിവരണം ഒറ്റനോട്ടത്തിൽ പരസ്പരം വിരുദ്ധമാണെന്ന് തോന്നാം. അതു ചലിക്കുന്നതാണ്; ചലിക്കാത്തതാണ്; ദൂരത്താണ്; അടു

ത്താണ്. ഇതൊക്കെ പരസ്പരവിരുദ്ധങ്ങളായ കാര്യങ്ങളാണ്. ചലിക്കുന്നതെങ്ങനെ ചലിക്കാത്തതാവാൻ പറ്റും. ദൂരത്തുള്ളതെങ്ങനെ അടുത്താവാൻ പറ്റും. ഇവിടെ ഉപനിഷത്ത് ഒരു ലൗകികൻ കാണുന്ന മായാരൂപങ്ങളെ അനുവദിച്ചുതന്നുകൊണ്ട് സാക്ഷാത്കരിക്കേണ്ട മായാതീതമായ രൂപത്തെയാണ് ചൂണ്ടിക്കാട്ടിത്തന്നിരിക്കുന്നത്. ജിജ്ഞാസു തൽക്കാലം കാണുന്ന സത്യം ചലിക്കുന്നതുപോലെയാണ് അയാൾക്കു തോന്നുന്നത്. വസ്തു ചലിക്കുന്നതായി ഇന്നു തോന്നുന്നുണ്ടെങ്കിലും ഈ ചഞ്ചലത മാറി അചഞ്ചലമായ വസ്തുവിന്റെ അനുഭവത്തിലെത്തുമ്പോഴേ സത്യത്തെ പൂർണമായി ദർശിച്ചു എന്നു കരുതാവൂ എന്നു താൽപ്പര്യം. സത്യം അതിന്റെ മായാരൂപത്തിൽ ചലിക്കുന്നതായി തോന്നുന്നുണ്ടെങ്കിലും മായാതീതമായ പൂർണരൂപത്തിൽ അതു ചലിക്കാത്തതാണെന്നു ഭാവം. ഇക്കാര്യം പറഞ്ഞുതരാനാണ് ഉപനിഷത്ത്. 'തദേജതി തന്നൈജതി' എന്നിങ്ങനെ പരസ്പര വിരുദ്ധമെന്നു തോന്നുന്ന ഭാഷയിൽ സംസാരിക്കുന്നത്. സത്യത്തിന്റെ മായാമണ്ഡലമായ പ്രപഞ്ചത്തെ തുടർന്നനുഭവിച്ചുകൊണ്ടിരിക്കുന്ന ഒരാൾക്ക് പരമസത്യം എന്നും അതിവിദൂരതയിലായിരിക്കും. പ്രപഞ്ചത്തെ അനുഭവിക്കുകയും പൂർണസത്യം അറിയുകയും ഒരുമിച്ചു സാദ്ധ്യമല്ല. അതുകൊണ്ടാണ് പുറമേ നോക്കിക്കാണാൻ ശ്രമിച്ച ആർക്കും ഇന്നുവരെ സത്യം കണ്ടെത്താൻ കഴിയാത്തത്. പ്രപഞ്ചം സത്യത്തിന്റെ മായാരൂപ പ്രദർശനമാണ്. അതിനെ തള്ളിമാറ്റാതെ അതിന്റെ പിന്നിലുള്ള മായാരഹിതമായ സത്യം ആർക്കും വെളിപ്പെട്ടുകിട്ടുന്നതല്ല. അതുകൊണ്ട് മായാപ്രദർശനത്തിന്റെ മദ്ധ്യത്തിൽ നിൽക്കുന്നിടത്തോളം ആ സത്യം അതിവിദൂരത്തിലാണ്. എന്നാൽ അന്തർമുഖമായി സങ്കൽപ്പനിരോധമെന്ന യോഗാഭ്യാസം കൊണ്ട് മായാപ്രപഞ്ചത്തെ തള്ളിമാറ്റാൻ കഴിവുള്ള ഒരു ധീരന് ആ സത്യം ഹൃദയതലത്തിൽ തന്നെ പ്രത്യക്ഷഭാവം കൈക്കൊണ്ട് അറിവിന് വിഷയമായിത്തീരുന്നതാണ്. സ്വന്തം ഹൃദയത്തിൽ തന്നെ സത്യത്തെ സാക്ഷാത്കരിച്ചനുഭവിക്കാൻ തുടങ്ങുന്ന ഒരാൾക്ക് ആ സത്യം അത്യന്തം സമീപത്താണെന്നു പറയേണ്ടതില്ലല്ലോ. ഇക്കാരണത്താലാണ് ഉപനിഷത്ത് 'തദ്ദൂരേ തദ്വന്തികേ' എന്നിങ്ങനെ സത്യത്തെ വിവരിക്കുന്നത്. ഇനി സ്വന്തം ഹൃദയതലത്തിൽ സത്യത്തെ സാക്ഷാത്കരിച്ചറിയാൻ തുടങ്ങുന്ന ഒരു യോഗിയുടെ അനുഭവത്തിന്റെ വികാസം ഏതു പ്രകാരമായിരിക്കുമെന്നാണ് മന്ത്രത്തിലെ നാലും അഞ്ചും വരികൾ വ്യക്തമാക്കുന്നത്. ഹൃദയതലത്തിൽ സ്വാത്മരൂപമായി സത്യത്തെ അറിയാൻ തുടങ്ങുന്നയാൾക്ക് ആ അനുഭൂതി ക്രമേണ വിസ്താരം കൈക്കൊള്ളുന്നു. താൻ ആത്മാവായി അറിയുന്ന സത്യം തന്നെയാണ് സർവ പ്രാണിവർഗത്തിന്റെയും ആത്മാവായി വിളങ്ങുന്നതെന്ന് ആ യോഗിക്ക് സംശയരഹിതമായി തെളിയുന്നു. സാക്ഷാത്കാരാനുഭൂതിയുടെ ഈ വ്യാപ്തിയെ തന്നെയാണ് ഉപനിഷത്ത് 'തദന്തരസ്യ സർവസ്യ' എന്നു വിവരിച്ചിരിക്കുന്നത്. സത്യാനുഭൂതിയുടെ വ്യാപ്തി അവിടെയും നിലനിൽക്കുന്നില്ല. സകല

ദൃശ്യങ്ങളുടെയും അകത്തും പുറത്തും പരമാത്മസത്യം നിറഞ്ഞുതിങ്ങുന്നതായി അനുഭവിച്ചിറിയാൻ കഴിയുമ്പോഴാണ് സാക്ഷാത്കാരത്തിന്റെ പൂർണത. 'തദു സർവസ്യാസ്യ ബാഹ്യതഃ' എന്നുപനിഷത്ത് പ്രഖ്യാപിച്ചിരിക്കുന്നതു സാക്ഷാത്കാരത്തിന്റെ ഈ പൂർണത വെളിപ്പെടുത്താനാണ്. സത്യത്തെ ഇങ്ങനെ സാക്ഷാത്കരിക്കുമ്പോഴാണൊരാൾ ജീവന്മുക്തനായിത്തീരുന്നത്.

സത്യത്തിനു സാപേക്ഷമണ്ഡലമെന്നും നിരപേക്ഷമണ്ഡലമെന്നും രണ്ടു തലങ്ങളുണ്ട്. സത്യത്തിന്റെ സാപേക്ഷമണ്ഡലമാണ് പ്രപഞ്ചം. വേദാന്തികൾ ഇതിനെയാണ് മായാമണ്ഡലമെന്നു വിളിക്കുന്നത്. വിവിധ ഘടകങ്ങളുള്ള ഒരനുഭവത്തിൽ ഓരോ ഘടകവും വേർപിരിയിയാൻ വയ്യാതെ പരസ്പരം ആശ്രയിച്ചുമാത്രം നിലനിൽക്കുന്ന സ്ഥിതിവിശേഷമാണു സാപേക്ഷത്വം. സാപേക്ഷമായ പ്രപഞ്ചദർശനത്തിന്റെ ആധാരമായ നിരപേക്ഷസത്യം ഭൗതികശാസ്ത്രത്തിനു കാണാൻ കഴിഞ്ഞിട്ടില്ല. നിരപേക്ഷവും അതുകൊണ്ടു സ്വതന്ത്രവുമായ ഒരു പൂർണസത്യത്തിന്റെ ആശ്രയം കൂടാതെ യാതൊരു സാപേക്ഷദൃശ്യത്തിനും ആവിർഭവിക്കാനേ സാദ്ധ്യമല്ല. സാപേക്ഷസത്യങ്ങളെല്ലാം തിരോഭവിച്ചാലും നിരപേക്ഷമായി നിശ്ചലമായി സ്ഥിതിചെയ്യുന്നതാണു സത്യം. ഉപനിഷത്ത് സത്യത്തിന്റെ സാപേക്ഷ നിരപേക്ഷ മണ്ഡലങ്ങളെ വേർതിരിച്ചു കാണിച്ചുതരാൻ വേണ്ടിയാണ് സത്യസ്വരൂപം വിവരിക്കുമ്പോൾ പരസ്പരവിരുദ്ധമെന്നു തോന്നുന്ന ഭാഷ ഉപയോഗിച്ചിരിക്കുന്നത്. അതു ചലിക്കുന്നതാണ്. അതു ദൂരെയാണ്. എന്നൊക്കെ പറയുമ്പോൾ സത്യത്തിന്റെ സാപേക്ഷമണ്ഡലത്തെയാണ് ഉപനിഷത്ത് ചൂണ്ടുന്നത്. അതു ചലിക്കുന്നില്ല; അത് സമീപത്താണ്; അതു സർവത്ര നിറഞ്ഞു തിങ്ങുന്നു; എന്നൊക്കെപ്പറയുമ്പോൾ സാക്ഷാത്കരിക്കേണ്ട നിരപേക്ഷ സത്യത്തെ കാട്ടിത്തരാനാണ് ഉപനിഷത്ത് ശ്രമിക്കുന്നത്. ആധുനിക ശാസ്ത്രസിദ്ധാന്തങ്ങളുടെ വെളിച്ചത്തിൽ ഉപനിഷന് മന്ത്രങ്ങൾ പഠിക്കുമ്പോഴാണ് അവയിലെ സത്യദർശനം എത്രകണ്ട് അചഞ്ചലമാണെന്നു തെളിയുന്നത്. അന്തർമുഖമായ അന്വേഷണത്തിൽക്കൂടി ഈ ആത്മസത്യം സാക്ഷാത്കരിക്കുന്നതുവരെ പ്രപഞ്ചരഹസ്യം ആർക്കും വെളിപ്പെട്ടുകിട്ടുന്നതല്ല.

## അജ്ഞാനവും അൽപ്പജ്ഞാനവും

അജ്ഞാനത്തെക്കാൾ ആപത്താണ് അൽപ്പജ്ഞാനം ഒരു വസ്തുവിനെക്കുറിച്ച് രണ്ടുപേർക്കുള്ള അൽപ്പജ്ഞാനം ഒരിക്കലും സർവഥാ തുല്യമായിരിക്കുകയില്ല. അൽപ്പജ്ഞാനത്തെ നിയന്ത്രിക്കുന്ന നിരവധി ഘടകങ്ങളുണ്ട്. അറിയുന്നയാൾക്ക് അറിയപ്പെടുന്ന വസ്തുവുമായുള്ള അടുപ്പവും അകൽച്ചയും ഒരു സുപ്രധാന ഘടകമാണ്. അറിയുന്നയാൾ അറിയപ്പെടുന്ന വസ്തുവിനെ നോക്കിക്കാണാൻ ഉപയോഗിക്കുന്ന ഉപകരണങ്ങൾ

അൽപ്പജ്ഞാനത്തിൽ വൈവിദ്ധ്യമുളവാക്കുന്ന മറ്റൊരു മുഖ്യ ഘടകമാണ്. ആധുനിക ശാസ്ത്രസിദ്ധാന്തങ്ങൾ മനനം ചെയ്തു ധരിക്കുന്നവർക്ക് ഇക്കാര്യങ്ങൾ അറിയാൻ ഒരു പ്രയാസവുമില്ല. ജഡമെന്നറിയപ്പെടുന്ന വസ്തുക്കൾ നഗ്നനേത്രങ്ങൾക്ക് നിശ്ചലദൃശ്യമായിട്ടാണ് അനുഭവപ്പെടുക. ശക്തിയേറിയ ഉപകരണങ്ങളിൽക്കൂടി നോക്കിയാൽ അതുൾക്കൊള്ളുന്ന എല്ലാ പരമാണുക്കളും അതിവേഗം ചലിച്ചുകൊണ്ടിരിക്കുന്ന ഒരത്യന്തചഞ്ചലവസ്തുവായി അനുഭവപ്പെടും. കുറെക്കൂടി സൂക്ഷ്മമായി ആ ജഡത്തെത്തന്നെ കാണാനുള്ള വല്ല ശക്തിയും സമ്പാദിച്ചാൽ ചൈതന്യമുള്ള ജീവിതത്തിന്റെ ഒരഭിന്ന ഘടകമാണതെന്ന് കാണാൻ കഴിഞ്ഞെന്നുവരും. ചലിക്കാതെ കണ്ടതുചലിക്കുന്നതായി ബോദ്ധ്യപ്പെടാമെങ്കിൽ ഇപ്പോൾ ജീവനില്ലാത്തതായി കാണപ്പെടുന്നത് മറ്റൊരു കാഴ്ചപ്പാടിൽ ജീവനുള്ളതായി മാറാനും സാദ്ധ്യത ധാരാളമുണ്ട്. പക്ഷെ ഇതൊക്കെ വസ്തുവിനെക്കുറിച്ചുള്ള അൽപദർശനങ്ങളാണ്. വസ്തു ചലിക്കാത്തതായി കാണപ്പെടുമ്പോൾ വസ്തുവിന്റെ ചലിച്ചുകൊണ്ടിരിക്കുന്നതായ കാഴ്ച അസത്യമാണ്. അതുപോലെ മറിച്ചും. ഒരേ വസ്തുവിനെ മാറിമറിയുന്ന വിരുദ്ധങ്ങളായ കാഴ്ചപ്പാടുകളിൽകാണാനിടവരുന്നതുകൊണ്ടുതന്നെ ആ രണ്ടുകാഴ്ചകളും മിഥ്യാദർശനങ്ങളാണെന്നു തെളിയുന്നു.

സത്യത്തെക്കുറിച്ചുള്ള അഭിപ്രായഭിന്നതകൾക്കൊക്കെ ഉറവിടം ഈ അൽപ്പജ്ഞാനമാണ്. അൽപ്പജ്ഞാനികൾ ഒരുമിച്ചുകൂടി സത്യത്തെക്കുറിച്ചൊരു ചർച്ച നടത്തിയതു കൊണ്ടൊന്നും ആർക്കും സത്യബോധം ഉളവാകുന്നതല്ല. ആനയെക്കണ്ട കുരുടന്മാരുടെ സിമ്പോസിയമായിട്ടേ അതിനെ കണക്കാക്കേണ്ടൂ. അത്തരം ചർച്ചകൾ ഒരു ഘട്ടത്തിലെത്തിയാൽ പിന്നെ കലഹമായും ശത്രുതയായും രൂപം കൊണ്ടെന്നും വരാം. ലോകത്തിൽ കാണുന്ന മതകലഹങ്ങൾക്കും ശാസ്ത്ര നിയമങ്ങളുടെ മാറ്റിമറിച്ചിലുകൾക്കും ഒക്കെ കാരണം ഈ അൽപ്പജ്ഞതയാണ്. 'ഏകം സത് വിപ്രാബഹുധാവദന്തി–ഒരേസത്യത്തെ പലതരത്തിലറിയുന്നവർ പലവിധത്തിൽ വ്യാഖ്യാനിക്കുന്നു' എന്ന വേദാന്തപ്രഖ്യാപനം ഏകവും സമ്പൂർണവുമായ സത്യത്തെ അൽപ്പാൽപ്പമായി ധരിച്ചാലുണ്ടാകാവുന്ന വാദകലഹങ്ങളിലേക്കു വിരൽചൂണ്ടുകയാണ്. ഒരു വസ്തുവിനെക്കുറിച്ച് ഇനിയും അറിയാനുണ്ടെന്ന തോന്നലുള്ളിടത്തോളം ജ്ഞാനം അൽപ്പമാണ്, ഇതിനെക്കുറിച്ചിനി ഒന്നും അറിയാനില്ല എന്നുത്തമബോധ്യം വരുമ്പോഴേ ഒരു വസ്തുവിനെക്കുറിച്ചുള്ള അറിവ് പൂർണമാകുന്നുള്ളൂ. അറിവ് അൽപ്പമായിരിക്കേ തീരുമാനങ്ങൾ പ്രഖ്യാപിക്കുന്നവർ പരമവിഡ്ഢികളാണെന്നു തീർച്ചയാണല്ലോ. അങ്ങനെയാണെങ്കിൽ പ്രപഞ്ചത്തിന്റെ പരമരഹസ്യം വെളിപ്പെടുത്തിത്തരാൻ കഴിവില്ലാത്തയാൾ എത്ര കേമനായാലും ഈശ്വരനെ നിഷേധിക്കുന്നുവെങ്കിൽ അയാളെക്കാൾ ആനമടയൻ വേറെയില്ലെന്നു തീർച്ചയല്ലേ? പ്രപഞ്ചത്തിന്റെ പരമകാരണത്തെ അഥവാ പരമരഹസ്യത്തെയാണ് തത്വശാസ്ത്രം ഈശ്വരൻ എന്നു വ്യവഹരിക്കുന്നത്.

## പൂർണജ്ഞാനം

അതിരിക്കട്ടെ; പ്രപഞ്ചരഹസ്യം പൂർണമായി അറിയപ്പെട്ടിട്ടുണ്ടോ? ഉണ്ട്, അതിൽക്കൂടുതൽ ഇനി യാതൊന്നും അറിയാനില്ല എന്നുത്തമബോധ്യം വരത്തക്കവണ്ണം അറിയപ്പെട്ടിട്ടുണ്ട്. ഭാരതത്തിലെ ഉപനിഷത്തുകൾ സംശയാതീതമായിക്കാട്ടിത്തരുന്ന അദ്വൈത ദർശനമാണ് ഈ അവകാശവാദം പുറപ്പെടുവിക്കുന്നത്. വെറുതേ ഒരവകാശവാദം പുറപ്പെടുവിക്കുക മാത്രമല്ല, കണ്ടെത്തിയ പരമസത്യത്തിന്റെ സ്വരൂപവും സ്വഭാവവും അത്യന്തം വിശദമായി വേദാന്തശാസ്ത്രം വിവരിച്ചുതന്നിട്ടുമുണ്ട്. യുക്തിയുടെയും അനുഭവത്തിന്റെയും വെളിച്ചത്തിൽ ആ സത്യത്തെ കണ്ടു ബോധ്യപ്പെടേണ്ടതെങ്ങനെയാണെന്നു പൂർണമായി ചർച്ച ചെയ്തിട്ടുണ്ട്. പരീക്ഷണാനുഭവങ്ങളിൽക്കൂടി ധീരന്മാരായവർക്ക് എപ്പോഴും ആ സത്യത്തെ സമീപിക്കാവുന്നതേയുള്ളൂ. ഉപനിഷത്തിന്റെ ഉജ്ജ്വലമായ സത്യദർശനമാണ് കഴിഞ്ഞ രണ്ടു മൂന്നു മന്ത്രങ്ങളിൽ നാം കണ്ടത്. ഇങ്ങനെ സത്യസ്വരൂപവും സ്വഭാവവും വിവരിച്ചുതന്നിട്ട് ആ പൂർണസത്യം വെളിപ്പെട്ടുകിട്ടിയാലുള്ള പ്രയോജനമെന്തെന്നാണ് അടുത്ത രണ്ടു മന്ത്രങ്ങളിൽ ഉപനിഷത്തു വിവിരിക്കുന്നത്:

മൂലം

6. *യസ്തു സർവാണി ഭൂതാനി*
*ആത്മന്യേവാനുപശ്യതി*
*സർവഭൂതേഷു ചാത്മാനം*
*തതോ ന വിജുഗുപ്സതേ.*

യഃ തു–ഏതൊരു സത്യദർശിയാണോ; സർവാണി ഭൂതാനി–എല്ലാ പ്രപഞ്ചഘടകങ്ങളെയും; ആത്മനി ഏവ–ആത്മാവിൽനതന്നെ; അനുപശ്യതി–തുടർന്നു കണ്ടുകൊണ്ടിരിക്കുന്നത്; സർവഭൂതേഷു–അതുപോലെ എല്ലാ പ്രപഞ്ചഘടകങ്ങളിലും; ആത്മാനം ച–ആത്മാവിനെയും തുടർന്നുകണ്ടുകൊണ്ടിരിക്കുന്നത്; തതഃ–ആ സത്യദർശി ആ ദർശനത്തിന്റെ ഫലമായി; ന വിജുഗുപ്സതേ–ഒന്നിനെയും വെറുക്കാനിടവരുന്നില്ല.

ഏതൊരു സത്യദർശിയാണോ എല്ലാ പ്രപഞ്ചഘടകങ്ങളെയും ആത്മാവിൽതന്നെ തുടർന്നു കണ്ടുകൊണ്ടിരിക്കുന്നത്, അതുപോലെ എല്ലാ പ്രപഞ്ചഘടകങ്ങളിലും ആത്മാവിനെയും തുടർന്നു കണ്ടുകൊണ്ടിരിക്കുന്നത് ആ സത്യദർശി ആ ദർശനത്തിന്റെ ഫലമായി ഒന്നിനെയും വെറുക്കാനിടവരുന്നില്ല.

ഭാഷ

7. സർവഭൂതവുമാത്മാവിലാത്മവിനെയുമങ്ങനെ
സർവഭൂതത്തിലും കാണുമവനെന്തുള്ളു നിന്ദ്യമായ്.

സർവഭൂതവും–എല്ലാ പ്രപഞ്ചദൃശ്യവും; ആത്മാവിൽ–ആത്മാവിൽ സ്ഥിതിചെയ്യുന്നതായും; അങ്ങനെ–അതുപോലെ; സർവഭൂതത്തിലും–എല്ലാ പ്രപഞ്ചദൃശ്യത്തിലും; ആത്മാവിനെയും–ആത്മാവ് സ്ഥിതിചെയ്യുന്നതായും;

കാണുമവന്-കാണുന്ന സത്യദർശിക്ക്; നിന്ദ്യമായ് എന്തുള്ളൂ-ഈ ലോകത്ത് നിന്ദ്യമായി യാതൊന്നും തന്നെയില്ല.

എല്ലാ പ്രപഞ്ചദൃശ്യവും ആത്മാവിൽ സ്ഥിതിചെയ്യുന്നതായും അതുപോലെ എല്ലാ പ്രപഞ്ചദൃശ്യത്തിലും ആത്മാവ് സ്ഥിതിചെയ്യുന്നതായും കാണുന്ന സത്യദർശിക്ക് ഈ ലോകത്ത് നിന്ദ്യമായി യാതൊന്നും തന്നെയില്ല.

## പൂർണജ്ഞാനസ്വരൂപം

സത്യം സാക്ഷാത്കരിച്ചയാൾ തന്റെ ആത്മസ്വരൂപത്തിൽതന്നെയാണു സകല പ്രപഞ്ചദൃശ്യവും ഉണ്ടായി മറഞ്ഞുകൊണ്ടിരിക്കുന്നതെന്ന് തുടർന്നനുഭവിക്കുന്നു. അതുപോലെ എല്ലാ പ്രപഞ്ചദൃശ്യങ്ങളിലും താൻ ആത്മസ്വരൂപമായി സ്ഥിതിചെയ്യുന്നുവെന്നും കാണുന്നു. അതുകൊണ്ട് സത്യദർശിക്ക് ഒന്നിനോടും ഒരിക്കലും മാത്സര്യമോ വിദ്വേഷമോ പരിഹാസമോ തോന്നുന്നില്ല. വസ്തുവിനെക്കുറിച്ചുള്ള അൽപജ്ഞാനത്തിൽ വസ്തു തികച്ചും തെറ്റിദ്ധരിക്കപ്പെടുകയാണെന്ന് നാം കണ്ടുവല്ലോ. പൂർണമായി വസ്തുവിനെ ഗ്രഹിക്കുകയും വസ്തു സ്വഭാവം മനസ്സിലാക്കുകയും ചെയ്താൽ പിന്നെ തെറ്റിദ്ധാരണകൾക്കൊന്നും ഇടമില്ല. അചഞ്ചലവും ബോധാനന്ദഘനവുമായ വസ്തുസത്തയാണ് പ്രപഞ്ചസത്യമെന്നു വേദാന്തം കണ്ടെത്തിയിട്ടുണ്ട്. അചഞ്ചലമാണു പരമാത്മസത്യമെങ്കിൽ സൃഷ്ടിസ്ഥിതിലയങ്ങളിൽകൂടി അത്യന്ത ചഞ്ചലമായ പ്രപഞ്ചം അതിൽ കാണപ്പെടുന്നതോ? കാനൽജലം മരുഭൂമിയുടെ സ്വഭാവമായിരിക്കുന്നതുപോലെ പ്രപഞ്ചം വസ്തുവിന്റെ സ്വഭാവമാണ്. വസ്തുവിന്റെ അപൂർണ ബോധത്തിലുണ്ടാവുന്ന തെറ്റിദ്ധരിച്ചുള്ള ഭ്രമദർശനം മാത്രമാണത്. പൂർണമായ വസ്തുബോധമുണ്ടായിക്കഴിഞ്ഞാൽ അതു മാത്രമാണു സത്യമെന്നും ഉണ്ടായി മറയുന്നുതായി നേരത്തെ തോന്നിയിരുന്ന പ്രപഞ്ചഘടകങ്ങളിലെല്ലാം ആത്മവസ്തു അകവും പുറവും നിറഞ്ഞിരിക്കുന്നുവെന്നും ബോദ്ധ്യപ്പെടും. ഈ സാക്ഷാത്കൃതാനുഭവമാണ് ഉപനിഷത്ത് 'യസ്തു സർവാണി ഭൂതാനി ആത്മന്യേവാനുപശ്യതി' എന്നു വെളിപ്പെടുത്തിയിരിക്കുന്നത്. പ്രപഞ്ച ഘടകങ്ങളുമായി കൂട്ടിച്ചേർത്ത് സാക്ഷാത്കാരാനുഭവത്തെ തിരിച്ചും മറിച്ചും പരിശോധിച്ചുറപ്പിക്കുകയാണ് മന്ത്രത്തിലെ ആദ്യത്തെ മൂന്നുവരികൾ. എല്ലാ പ്രപഞ്ചഘടകങ്ങളെയും ആത്മാവിൽ ദർശിക്കുന്നതും എല്ലാ പ്രപഞ്ചഘടകങ്ങളിലുംആത്മാവിനെ ദർശിക്കുന്നതും ഒന്നുതന്നെയാണെങ്കിലും ആത്മാനുഭവത്തിന്റെ അഖണ്ഡൈകസ്വഭാവത്തെ സാമാന്യബുദ്ധിക്ക് വെളിപ്പെടുത്തിക്കൊടുക്കാനാണിങ്ങനെ തിരിച്ചും മറിച്ചും പ്രതിപാദിച്ചിരിക്കുന്നത്. ഏകവും അഖണ്ഡവുമായ ഒരു വസ്തുസത്ത ആത്മസ്വരൂപമായി സത്യജിജ്ഞാസുവിന് വെളിപ്പെട്ടുകിട്ടിയാൽ ജ്ഞാനതൃഷ്ണ അതോടെ ശമിക്കുമെന്ന് തീർച്ചയല്ലേ? എന്നല്ല അവിടെ മാത്രമേ ജ്ഞാനതൃഷ്ണ ശമിക്കുകയുള്ളൂ. ജ്ഞാനതൃഷ്ണ എന്നെന്നേയ്ക്കുമായി ശമിച്ചുപോകുന്നതു തങ്ങൾക്കിഷ്ടമില്ലെന്നാണു ചിലരുടെ വാദം. ഇങ്ങനെ വാദിക്കുന്നവർ അൽപ്പജ്ഞാന മണ്ഡലത്തിൽതന്നെ അനന്തകാലത്തേയ്ക്കു ചുറ്റിത്തിരിയാൻ ഇടവരും.

## പൂർണജ്ഞാനത്തിന്റെ പ്രയോജനം

സങ്കൽപ്പ സൃഷ്ടങ്ങളായ ഭ്രമദർശനങ്ങളിൽ ചുറ്റിത്തിരിയുന്നിടത്തോളം മദമാത്സര്യങ്ങളും ജുഗുപ്സാവിദ്വേഷങ്ങളും ഒരിക്കലും മാറിക്കിട്ടുന്നതല്ല. സങ്കൽപങ്ങളുടെ മാറ്റത്തിനനുസരിച്ചു ജനനമരണരൂപത്തിൽ ഭ്രമദർശനങ്ങളും മാറി മാറി വന്നുകൊണ്ടിരിക്കും. എന്തൊക്കെയായാലും മനസ്സിനു കാര്യമായ സംതൃപ്തിയോ ശാന്തിയോ അനുഭവിക്കാനും പറ്റുകില്ല. മഹത്തായ ഈ ജീവിത രഹസ്യം വെളിപ്പെടുത്തിത്തരുന്നതാണ് ഛാന്ദോഗ്യോപനിഷത്തിൽ നാരദനും സനത്കുമാരനും തമ്മിലുള്ള സംഭാഷണം. നാരദൻ ഭൗതികങ്ങളായ എല്ലാ വിദ്യകളും പഠിച്ചു പാരംഗതനായി. എന്നിട്ടും മനസ്സിനു യാതൊരു സംതൃപ്തിയും ശാന്തിയും അനുഭവപ്പെട്ടില്ല. അതുകൊണ്ട് ഒടുവിൽ സത്യദർശിയായ സനത്കുമാരനെ സമീപിച്ച് മാനസികമായ അശാന്തിയുടെ കാരണമാരാഞ്ഞു. നാരദൻ അറിഞ്ഞവ മുഴുവൻ അൽപ്പവിജ്ഞാനങ്ങളാണെന്നും കുറെ വെറും പേരുകളിൽ കവിഞ്ഞുള്ള വസ്തുബോധമൊന്നും നാരദനില്ലെന്നുമാണ് സനത്കുമാരൻ വെളിപ്പെടുത്തുന്നത്. പരമകാരണത്തെയറിയാതെ മാറിമറയുന്ന കാര്യരൂപങ്ങളെമാത്രം അറിയുന്നതുകൊണ്ട് ഒരിക്കലും പൂർണമായ വസ്തുജ്ഞാനമുണ്ടാകുന്നതല്ല. 'പൂർണത്തിൽ മാത്രമേ സുഖമുള്ളൂ, അൽപ്പത്തിൽ സുഖമില്ല' എന്നാണ് സനത്കുമാരൻ നാരദനോടു പറയുന്നത്. സകല പ്രപഞ്ചത്തിലും വ്യാപിച്ചു നിൽക്കുന്ന സമ്പൂർണ സത്യവസ്തുവിനെത്തന്നെയാണ് സനത്കുമാരൻ 'പൂർണ' പദം കൊണ്ടർഥമാക്കുന്നത്. അതിനെ അറിയുന്നതുവരെ കാര്യമായ സുഖമൊന്നും ആർക്കും സാദ്ധ്യമല്ല. വേദാന്തം കർമത്തിന്റെ ശക്തി കുറച്ചുകളയുന്നു എന്നും മറ്റു പരാതിയുണ്ട്. രാപകൽ കർമം ചെയ്തോളൂ. പക്ഷെ ആത്മജ്ഞാനത്തെ ലക്ഷ്യമാക്കാത്ത കർമം അൽപ്പജ്ഞാനങ്ങളിലുഴലുന്ന കർമഭ്രാന്തായിത്തീരും. അതുകൊണ്ട് ആർക്കെന്തു ഗുണം കിട്ടാനാണ്? ഇന്നു കാണുന്നതിലധികവും ഈ കർമഭ്രാന്താണ്. ആത്മാന്വേഷണത്തെ ലക്ഷ്യമാക്കിക്കൊണ്ടുള്ള കർമം സമഭാവനയ്ക്കു ശക്തികൂട്ടുന്ന കർമയോഗമായി മാറും. സമത്വ സുന്ദരമായ വ്യവസ്ഥിതി സ്വപ്നം കാണുന്നവർ ഈ സത്യനിഷ്ഠമായ സമഭാവന ആദ്യമായി ഉൾക്കൊള്ളേണ്ടതാണ്. സർവത്ര നിറഞ്ഞുതിങ്ങുന്ന സത്യത്തെ സിദ്ധാന്തപരമായി അറിഞ്ഞുകൊണ്ട് കർമമാർഗത്തിൽ ചരിക്കുന്നവർ മദമാത്സര്യങ്ങൾക്കു വഴങ്ങാതെതന്നെ വിട്ടുവീഴ്ചകൂടാതെ സ്വധർമം അനുഷ്ഠിക്കും. ആ സത്യം സാക്ഷാത്കരിച്ചവരുടെ കാര്യം പിന്നെ പറയാനുമില്ലല്ലോ. ഇക്കാര്യമാണ് ഉപനിഷത്ത് 'തതോ ന വിജുഗുപ്സതേ' എന്ന മന്ത്ര ഭാഗത്താൽ പ്രഖ്യാപിച്ചിരിക്കുന്നത്. സത്യം കണ്ട ജീവന്മുക്തന്റെ ദൈനംദിന വ്യവഹാരങ്ങൾ എങ്ങനെയായിരിക്കുമെന്ന് അടുത്ത മന്ത്രത്തിന്റെ ചർച്ചയിൽ നമുക്കു കൂടുതൽ തെളിയുന്നതാണ്.

ജ്ഞാനം പൂർണമാകുന്നത് ഈ പ്രപഞ്ചത്തിലെ എല്ലാ ദൃശ്യങ്ങളേയും പ്രത്യേകം പ്രത്യേകം വിശകലനം ചെയ്തറിയുമ്പോഴല്ല. ആദ്യന്തരഹിതവും അനിർവചനീയവുമായ പ്രപഞ്ചത്തിൽ ഒരിക്കലും അതു സാദ്ധ്യമല്ല. ഉണ്ടായിമറയുന്ന നാമരൂപങ്ങളിൽ മാറാതെയും മറയാതെയും

ഭേദംകൂടാതെ നിലനിൽക്കുന്ന വസ്തുവെന്തെന്നറിയുമ്പോഴാണ് ജ്ഞാനം പൂർണമാകുന്നത്. സൗരയൂഥഘടകങ്ങൾ മുതൽ പരമാണുവരെയുള്ള എല്ലാ നാമരൂപങ്ങളിലും സാമാന്യമായി വിളങ്ങുന്ന നിത്യസത്യമെന്താണെന്നറിഞ്ഞാൽ പിന്നെ ഉണ്ടായിമറയുന്ന എല്ലാ നാമരൂപങ്ങളും ആ നിത്യസത്യത്തിൽ അപ്പോഴപ്പോൾ കാണപ്പെടുന്ന അൽപ്പദർശനങ്ങൾ മാത്രമാണെന്നു ബോധിക്കാൻ പ്രയാസമില്ല. സർവ വ്യാപകമായ ആ സത്യത്തിന്റെ സ്വരൂപം തൽക്കാലദൃശ്യങ്ങളായ നാമരൂപങ്ങളോടു കൂട്ടിക്കലർത്തിക്കാണിച്ചുതരികയാണ് ഉപനിഷത്ത് ഇതേവരെ ചെയ്തത്. ഒരു സത്യദർശി സർവത്ര ആ സത്യത്തെത്തന്നെ കാണുന്നതുകൊണ്ട് ഒരു തരത്തിലും മദമാത്സര്യങ്ങളിൽപ്പെട്ടുഴലാനിടവരുന്നില്ലെന്ന് കഴിഞ്ഞ മന്ത്രത്തിൽ പ്രത്യേകം എടുത്തുപറയുകയും ചെയ്തു. ഇനി അടുത്ത മന്ത്രത്തിൽ ശോകമോഹങ്ങൾക്കതീതനായി വർത്തിക്കുന്ന ജീവന്മുക്തന്റെ സ്ഥിതി ഉപനിഷത്ത് ആവർത്തിച്ചുറപ്പിക്കുകയാണ്:-

മൂലം

7. *യസ്മിൻ സർവാണി ഭൂതാനി*
*ആത്മൈവാഭൂദ്വിജാനതഃ*
*തത്ര കോ മോഹഃ കഃ ശോക*
*ഏകത്വമനുപശ്യതഃ*

വിജാനതഃ-സത്യംകണ്ട ജീവന്മുക്തന്; യസ്മിന്-ഏതൊരു സത്യദർശനത്തിൽ; സർവാണി ഭൂതാനി;-എല്ലാ പ്രപഞ്ചഘടകങ്ങളും; ആത്മാ ഏവ-താൻതന്നെ; അഭൂത്-ആയിഭവിച്ചുവോ; തത്ര-ആ സത്യദർശനത്തിൽ; ഏകത്വമനുപശ്യതഃ-ഒരേ സത്യത്തെത്തന്നെ തുടർന്നു കണ്ടുകൊണ്ടിരിക്കുന്ന അദ്ദേഹത്തിന്; കഃ മോഹഃ-പിന്നെ എന്തു മോഹമാണുള്ളത്? കഃ ശോകഃ-എന്തു ശോകമാണുള്ളത്?

സത്യം കണ്ട ജീവന്മുക്തന് ഏതൊരു സത്യദർശനത്തിൽ എല്ലാ പ്രപഞ്ചഘടകങ്ങളും താൻതന്നെ ആയി ഭവിച്ചുവോ ആ സത്യദർശനത്തിൽ ഒരേ സത്യത്തെത്തന്നെ തുടർന്നു കണ്ടുകൊണ്ടിരിക്കുന്ന അദ്ദേഹത്തിനു പിന്നെ എന്തു മോഹമാണുള്ളത്; എന്തു ശോകമാണുള്ളത്.

ഭാഷ

8. തന്നിൽ നിന്നന്യമല്ലാതെയെന്നു കാണുന്നു സർവവും
അന്നേതു മോഹമന്നേതു ശോകമേകത്വദൃക്കിന്

തന്നിൽനിന്ന് അന്യമല്ലാതെ-തന്റെ സ്വരൂപമായി സാക്ഷാത്കരിച്ച ആത്മാവിൽനിന്നു വേറെയല്ലാതെ; സർവവും-എല്ലാ പ്രപഞ്ചഘടകങ്ങളെയും; എന്നു കാണുന്നു-ഒരു സത്യദർശി എന്നാണോ കാണാൻ ഇടവരുന്നത്; ഏകത്വദൃക്കിന്-എല്ലായിടത്തും ഒരേ സത്യം തന്നെ കാണുന്ന അദ്ദേഹത്തിന്; അന്ന് -ആ സത്യദർശനത്തിൽ പിന്നെ; ഏതു മോഹം-എന്തു മോഹം; ഏതു ശോകം -എന്തു ശോകം?

തന്റെ സ്വരൂപമായി സാക്ഷാത്കരിച്ച ആത്മാവിൽ നിന്നു വേറെയല്ലാതെ എല്ലാ പ്രപഞ്ചഘടകങ്ങളെയും ഒരു സത്യദർശി എന്നാണോ കാണാൻ ഇട വരുന്നത്, എല്ലായിടത്തും ഒരേ സത്യത്തെത്തന്നെ കാണുന്ന അദ്ദേഹത്തിന് ആ സത്യദർശനത്തിൽ പിന്നെ എന്തു മോഹം; എന്തു ശോകം?

## ശോകവും മോഹവും

അജ്ഞാനത്തിന്റെ ഫലങ്ങളാണ് ശോകവും മോഹവും. സത്യസ്വരൂപവും കർമനിയമവും ഒരാൾക്കു വ്യക്തമായി ധരിക്കാൻ കഴിഞ്ഞാൽ പിന്നെ ശോകമോഹങ്ങൾക്കു പ്രസക്തിയേയില്ല. ഉപനിഷത് സത്യം ആരായുന്ന ഒരാൾക്ക് ഇതു രണ്ടും സൂര്യതുല്യം വ്യക്തമായി തെളിയുന്നു. പ്രപഞ്ചരൂപേണ കാണപ്പെടുന്ന സ്ഥൂലവും സൂക്ഷ്മവുമായ എല്ലാ ജഡദൃശ്യങ്ങളിലും അകവും പുറവും നിറഞ്ഞ് അജരവും അമരവും ബോധഘനവുമായ ഒരു സത്യം വിരാജിക്കുന്നു. സത്യാന്വേഷിയുടെ യഥാർഥസ്വരൂപം ആ സത്യം തന്നെയാകുന്നു. സത്യാന്വേഷിയുടെ മനസ്സും ശരീരവുമുൾപ്പെടെ പുറമെ കാണപ്പെടുന്ന എല്ലാ സൂക്ഷ്മസ്ഥൂല ജഡങ്ങളും ആ സത്യസ്വരൂപത്തിൽ തൽക്കാലമാവിർഭവിക്കുന്ന നശ്വരങ്ങളായ കാഴ്ചകൾ മാത്രമാണ്. സത്യത്തിൽ നിന്നും ഭിന്നമായ യാതൊരു വസ്തുസത്തയും ഈ ജഡദൃശ്യങ്ങൾക്കില്ല. ഇക്കാര്യം വ്യക്തമായി അനുഭവിച്ചറിയാൻ കഴിയുന്നതാണ് ജ്ഞാനസാക്ഷാത്കാരം. ഈ അറിവിനുവിപരീതമായ തോന്നലാണ് അജ്ഞാനം. ജഗത്തിന് സർവവ്യാപ്തവും സർവശക്തവുമായ ഒരു സത്യം ആശ്രയമായില്ലെന്നും പുറമേ കാണപ്പെടുന്നതൊക്കെത്തന്നെയാണു സത്യമെന്നും ധരിക്കുന്നതാണ് അജ്ഞാനം. ഈ തെറ്റിദ്ധാരണമൂലം ഒരാൾക്ക് സ്വന്തം ശരീരമുൾപ്പെടെ പുറമേ കാണപ്പെടുന്ന ജഡദൃശ്യങ്ങളോട് അതിരറ്റ മമതയും സംഗവും ആവിർഭവിക്കുന്നു. ജീർണ്ണിക്കലും നാശവും സ്വഭാവമായിട്ടുള്ള ദൃശ്യങ്ങളെ ആശ്രയിക്കുന്നതോടെ ഇടവിടാതെ ശോകം ജീവിതാനുഭവമായിത്തീരുകയും ചെയ്യുന്നു. സത്യബോധമില്ലാത്തയാൾക്കു ശോകത്തെയകറ്റാൻ വീണ്ടും നാശധർമിയായ ജഗത്തിനെത്തന്നെ കൂടുതൽ കൂടുതൽ ആശ്രയിക്കുകയേ ഗതിയുള്ളൂ, ഇതാണു മോഹം. മോഹം കാമക്രോധാദി ചിത്ത വൃത്തികളെ വളർത്തി ശക്തിപ്പെടുത്തുന്നു. അങ്ങനെ നിത്യാനന്ദസ്വരൂപമായ ആത്മാവിനെക്കുറിച്ചുള്ള സ്മരണ പോലും സാദ്ധ്യമാകാതെ പതിക്കാനും ഇടവരുന്നു. നേരേമറിച്ച് ജ്ഞാനസാക്ഷാത്കാരം നേടിയ ജീവന്മുക്തൻ സർവവും ആത്മസ്വരൂപമായി അനുഭവിക്കുന്നതുകൊണ്ട് സ്വന്തം ശരീരമുൾപ്പെടെയുള്ള ജഡദൃശ്യങ്ങളോട് അദ്ദേഹത്തിന് മമതയോ സംഗമോ ഉണ്ടാകുന്നില്ല. മമതാസംഗങ്ങളില്ലെന്നു വന്നാൽ ശോകത്തിനു പ്രസക്തിയേ ഇല്ല. സ്വദേഹത്തിന് സംഭവിക്കാവുന്ന ജന്മമൃത്യു ജരാവ്യാധികൾപോലും അദ്ദേഹത്തെ ലേശവും പീഡിപ്പിക്കുന്നില്ല. ആ സ്ഥിതിക്കു മറ്റു ബാഹ്യദൃശ്യങ്ങൾക്ക് സംഭവിക്കാവുന്ന ദോഷങ്ങളൊന്നും അദ്ദേഹത്തെ സ്പർശിക്കുന്നില്ലെന്ന് പറയേണ്ടതില്ലല്ലോ. ഇക്കാര്യമാണ് ഉപനിഷത്തിൽ 'തത്ര കോ മോഹഃ; കഃ ശോക ഏകത്വമനുപശ്യതഃ' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്.

## ജീവന്മുക്തിസ്വരൂപം

മോക്ഷം പരലോകത്തെങ്ങോ പോയി നേടേണ്ടതാണെന്ന് സാധാരണക്കാർ പലരും ധരിച്ചുവച്ചിട്ടുണ്ട്. മോക്ഷം ജീവിതലക്ഷ്യമായി കാട്ടിത്തരുന്ന ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്നത് 'ഇവിടെ വച്ചു നേടിയാൽ അതു നേടി'യെന്നാണ്. മറ്റൊരു ലോകത്തും പോയി നേടാനുള്ളതല്ല മോക്ഷം. ഇവിടെപ്പോലും അതു മറ്റൊന്നിൽ നിന്ന് ഉണ്ടാക്കിയെടുക്കാനുള്ളതല്ല. ആത്മാവിന്റെ സ്വരൂപസ്ഥിതിതന്നെയാണു മോക്ഷം. കൃത്രിമമായി ഉണ്ടാക്കി നിലനിറുത്തിപ്പോരുന്ന വിഷയസങ്കൽപ്പങ്ങൾ ഇന്ന് ആ സ്ഥിതിയെ മറച്ചിരിക്കുന്നതുകൊണ്ട് അതനുഭവപ്പെടുന്നില്ലെന്നേയുള്ളൂ. മറ മാറ്റാൻ കഴിഞ്ഞാൽ ആർക്കും നിത്യമായ മോക്ഷസ്ഥിതി അനുഭവമായിത്തീരുന്നതാണ്. ആത്മാവിന്റെ ഈസ്വരൂപ സ്ഥിതി മറ മാറ്റിത്തെളിച്ചെടുത്തവരാണു ജീവന്മുക്തന്മാർ. സർവത്ര നിറഞ്ഞുനിൽക്കുന്ന സച്ചിദാനന്ദവസ്തുവാണു താനെന്നത്രേ സ്വരൂപസ്ഥിതി വീണ്ടുകിട്ടിയ ആത്മാവിന്റെ അനുഭവം. ഈ ജീവന്മുക്തിസ്വരൂപമാണ് 'യസ്മിൻ സർവാണി ഭൂതാനി ആത്മൈവാഭൂദ്വിജാനതഃ' എന്ന ഭാഗം കൊണ്ട് ഉപനിഷത്ത് വെളിപ്പെടുത്തിയിരിക്കുന്നത്. ഇങ്ങനെ ജീവൻമുക്തി സ്വരൂപം വെളിപ്പെടുത്തിയിട്ട് ഇനി അടുത്ത മന്ത്രത്തിൽ കലർപ്പില്ലാത്ത സത്യസ്വരൂപം വിവരിക്കാനൊരുമ്പെടുകയാണ് ഉപനിഷത്ത്.

ആത്മസാക്ഷാത്കാരം നേടി വിരാജിക്കുന്ന ജീവന്മുക്തന്റെ അനുഭവസ്വരൂപമാണ് ഉപനിഷത്ത് കഴിഞ്ഞ രണ്ടു മന്ത്രങ്ങളിൽ വിവരിച്ചത്. അതിനു മുമ്പ് അൽപ്പ ദർശനങ്ങളോട് ചേർത്ത് പൂർണസത്യസ്വരൂപവും വിവരിക്കുകയുണ്ടായി. ഇനിയും അടുത്ത മന്ത്രത്തിൽ തികച്ചും അൽപ്പദർശനവിമുക്തമായ പൂർണസത്യത്തിന്റെ സ്വരൂപമാണ് വിവരിക്കാൻ ഒരുമ്പെടുന്നത്.

മൂലം

8. *സപര്യഗാച്ഛുക്രമകായമവ്രണമ-*
*സ്നാവിരം ശുദ്ധമപാപവിദ്ധം*
*കവിർമനീഷി പരിഭൂഃ സ്വയം ഭൂര്യാഥാതഥ്യതോഽർ-*
*ഥാൻ വ്യദധാച്ഛാശ്വതീഭ്യഃ സമാഭ്യഃ*

സഃ-ആത്മാവ്; പര്യഗാത്-സർവത്ര നിറഞ്ഞു നിൽക്കുന്നു; ശുക്രം-ശുദ്ധപ്രകാശസ്വരൂപമാണ്; അകായം-സൂക്ഷ്മശരീരവർജിതമാണ്; അവ്രണം അസ്നാവിരം-മുറിപ്പെടാത്തതും നാഡി ഞരമ്പുകളില്ലാത്തതുമാണ് അഥവാ സ്ഥൂലശരീര വർജിതമാണ്; ശുദ്ധ-അജ്ഞാനസ്പർശമില്ലാത്തതാണ് അഥവാ കാരണശരീരവർജിതമാണ്; അപാപവിദ്ധം-ധർമാധർമങ്ങൾ പുരളാത്തതാണ്; കവിഃ-മനസ്സിനെയും അറിയുന്ന ക്രാന്തദർശിയാണ്; മനീഷി-മനസ്സിനെയും പ്രവർത്തിപ്പിക്കുന്ന സർവജ്ഞനായ ഈശ്വരനാണ്; പരിഭൂഃ-എല്ലാറ്റിനും മേലെ വർത്തിക്കുന്ന സർവകാരണമാണ്; സ്വയംഭൂഃ-മറ്റൊരു കാരണത്തെ ആശ്രയിക്കാതെ സ്വയം നിലനിൽക്കുന്നവനാണ്? ശാശ്വതീഭ്യഃ സമാഭ്യഃ-അനാദിയായകാലം മുതൽ ആത്മാവ്; യാഥാതഥ്യതഃ-അതാതു പ്രപഞ്ച ഘടകങ്ങളുടെ കർമഗതിക്കനുസരണമായി; അർഥാൻ-കർമമായ ശരീരങ്ങളെ; വ്യദധാത്-വിഭജിച്ചു നൽകി.

ആത്മാവ് സർവത്ര നിറഞ്ഞുനിൽക്കുന്നു. ശുദ്ധ പ്രകാശസ്വരൂപമാണ്. സൂക്ഷ്മശരീരവർജിതമാണ്. മുറിപ്പെടാത്തതും നാഡിഞരമ്പുകളില്ലാത്തതു മാണ് അഥവാ സ്ഥൂലശരീരവർജിതമാണ്. അജ്ഞാനസ്പർശമില്ലാത്തതാണ് അഥവാ കാരണശരീരവർജിതമാണ്. ധർമാധർമങ്ങൾ പുരളാത്തതാണ്. മനസ്സിനെയും അറിയുന്ന ക്രാന്തദർശിയാണ്. മനസ്സിനെയും പ്രവർത്തിപ്പി ക്കുന്ന സർവജ്ഞനായഈശ്വരനാണ്. എല്ലാറ്റിനും മേലെ വർത്തിക്കുന്ന സർവകാരണമാണ്. മറ്റൊരു കാരണത്തെ ആശ്രയിക്കാതെ സ്വയം നില നിൽക്കുന്നവനാണ്. അനാദിയായ കാലം മുതൽ ആത്മാവ് അതാതു പ്രപ ഞ്ചഘടകങ്ങളുടെ കർമഗതിക്കനുസരണമായി കർമമയശരീരങ്ങളെ വിഭജിച്ചു നൽകി.

എട്ടാം മന്ത്രം ഗുരുദേവൻ തർജമയിലെ ഒൻപതും പത്തും മന്ത്ര ങ്ങൾകൊണ്ടാണ് വിവരിച്ചിരിക്കുന്നത്.

ഭാഷ

9. പങ്കമറ്റങ്കമില്ലാതെ പരിപാവനമായ് സദാ
മനസ്സിൻ മനമായ് തന്നിൽ തനിയേ പ്രോല്ലസിച്ചിടും.

10. അറിവാൽ നിറവാർന്നെല്ലാമറിയും പരദൈവതം
പകുത്തു വെവ്വേറായ് നൽകി മുൻപോലീ വിശ്വമൊക്കെയും.

പങ്കമറ്റു-ശുദ്ധപ്രകാശരൂപമായി; അങ്കമില്ലാതെ-സൂക്ഷ്മസ്ഥൂലകാരണ ങ്ങശരീരങ്ങളൊന്നുമില്ലാതെ; സദാ പരിപാവനമായ്-ധർമാധർമങ്ങൾ സ്പർശി ക്കാതെ നിത്യശുദ്ധനായി; മനസ്സിൻ മനമായ്-മനസ്സിന്റെ പോലും നിയന്താ വായി; തനിയേ പ്രോല്ലസിച്ചിടും-മറ്റൊന്നിനേയും ആശ്രയിക്കാതെ സ്വയം നില നിൽക്കുന്നവനായി; അറിവാൽ നിറവാർന്ന്-ബോധസ്വരൂപനായി; എല്ലാമറി യും-സർവജ്ഞനായി വിളങ്ങുന്ന; പരദൈവതം-ജഗദീശ്വരൻ; ഈ വിശ്വമൊ ക്കെയും-പ്രപഞ്ചഘടകങ്ങളെയെല്ലാം; മുൻപോൽ-മുൻകർമഗതിയനുസരിച്ച്; പകുത്തു വെവ്വേറായ് നൽകി-കർമമയദേഹങ്ങൾ നൽകി വേറെവേറെയായി സൃഷ്ടിച്ചു.

ശുദ്ധപ്രകാശ സ്വരൂപമായി സൂക്ഷ്മസ്ഥൂല കാരണ ശരീരങ്ങളൊന്നു മില്ലാതെ ധർമാധർമങ്ങൾ സ്പർശിക്കാതെ നിത്യശുദ്ധനായി മനസ്സിന്റെ പോലും നിയന്താവായി മറ്റൊന്നിനെയും ആശ്രയിക്കാതെ സ്വയം നിലനിൽക്കു ന്നവനായി ബോധസ്വരൂപനായി സർവജ്ഞനായി വിളങ്ങുന്ന ജഗദീശ്വരൻ പ്രപഞ്ചഘടകങ്ങളെയെല്ലാം മുൻ കർമഗതിക്കനുസരിച്ച് കർമമയദേഹങ്ങൾ നൽകി വേറെ വേറെയായി സൃഷ്ടിച്ചു.

## വേദാന്തത്തിന്റെ കണ്ടുപിടിത്തം

പ്രപഞ്ചം ജഡചേതനങ്ങളുടെ സമ്മിളിതരൂപമായിട്ടാണല്ലോ ചിന്തിക്കു ന്നവർക്കൊക്കെ അനുഭവപ്പെടുന്നത്. ജഡസമ്പർക്കം ലേശവുമില്ലാതെ ശുദ്ധ രൂപത്തിൽ ചേതന സത്യത്തെ വേർതിരിച്ചു കണ്ടെത്താൻ കഴിയുമെന്നുള്ള

താണ് വേദാന്തശാസ്ത്രത്തിന്റെ ഏറ്റവും വലിയ കണ്ടുപിടിത്തം. ചേതനൻ ശുദ്ധരൂപത്തിൽ വേർതിരിയുന്നതോടെ സ്വയം ബോധമില്ലാത്ത ജഡം വെറും ശൂന്യമായിത്തീരുമെന്നു പറയേണ്ടതില്ലല്ലോ. അപ്പോഴാണു ചേതനനു താൻ സ്വയം ജ്യോതിസ്സായ അമൃതവസ്തുവാണെന്നു സംശയരഹിതമായി അനുഭവിക്കാൻ കഴിയുന്നത്. അപ്പോഴുള്ള സ്വരൂപാനുഭവം എന്തായിരിക്കുമെന്നാണ് പ്രസ്തുതമായ ഉപനിഷന്മന്ത്രം ചർച്ചചെയ്യുന്നത്.

### വിവരണസമ്പ്രദായം

ഉറപ്പിക്കലും നിഷേധിക്കലുംകൊണ്ടാണ് ഉപനിഷത്തുകൾ ശുദ്ധബ്രഹ്മസ്വരൂപം വിവരിക്കുന്നത്. പരമാത്മാവ് സർവവ്യാപിയാണ്; പരമപരിശുദ്ധനാണ്; സർവജ്ഞനാണ്. സർവശക്തനാണ്; എല്ലാറ്റിനെയും കടന്നുനിൽക്കുന്നവനാണ്; സ്വയം പ്രകാശിക്കുന്നവനാണ് എന്നു തുടങ്ങിയവ ആത്മാവിന്റെ സ്വരൂപാനുഭവങ്ങളെ ഉറപ്പിച്ചു പ്രഖ്യാപിക്കുന്ന വാക്യങ്ങളാണ്. സാക്ഷാത്കാരവേളയിൽ ആത്മാവിൽ ഈ അനുഭവങ്ങൾ സംശയാതീതമായി തെളിയുന്നുവെന്നാണു വേദാന്തശാസ്ത്രം ഘോഷിക്കുന്നത്. പക്ഷെ ഇത്രയൊക്കെ കേട്ടാലും സദാ ശരീര ദുഃഖങ്ങളിൽപ്പെട്ടുഴലുന്ന മനുഷ്യബുദ്ധിക്കു ശരീരസ്പർശമില്ലാത്ത ആത്മാവിനെക്കുറിച്ചു ഭാവന ചെയ്യാൻ പ്രയാസമാവും. ശരീരമില്ലാത്ത നിലിൽപ്പിനെക്കുറിച്ചു ചിന്തിക്കാൻ സാമാന്യബുദ്ധിക്കു സാദ്ധ്യമേയല്ല. തപഃസാധനകളുടെ തുടക്കത്തിൽ സഗുണനായ ജഗദീശ്വരനെ ചിന്തിച്ചുകൊള്ളാൻ ഋഷിമാർ അനുവദിച്ചതുതന്നെ അതുകൊണ്ടാണ്. പക്ഷെ പരമസത്യസ്വരൂപത്തിൽ ദേഹത്തിന്റെയോ ദേഹദോഷങ്ങളായ ജന്മമൃത്യജരാവ്യാധി ദുഃഖങ്ങളുടെയോ നിഴൽപോലുമില്ലെന്നു വെളിപ്പെടുത്തിത്തരാനാണ് ഉപനിഷത്തുകൾ സത്യവിവരണവാക്യങ്ങളിൽ നിഷേധശബ്ദങ്ങൾ ഉപയോഗിക്കുന്നത്. പ്രസ്തുത മന്ത്രത്തിൽ 'അകായം' എന്ന പദംകൊണ്ട് സൂക്ഷ്മശരീരത്തെയും, 'അവ്രണം, അസ്നാവിരം' എന്ന പദങ്ങൾകൊണ്ട് സ്ഥൂലശരീരത്തെയും, 'അപാപവിദ്ധം' എന്ന പദം കൊണ്ട് കാരണശരീരത്തെയും നിഷേധിച്ചിരിക്കുന്നു. തർജ്ജമയിൽ ഗുരുദേവൻ 'പങ്കമറ്റങ്കമില്ലാതെ' എന്ന വാക്യംകൊണ്ട് ഈ മൂന്നു നിഷേധങ്ങളെയും സംഗ്രഹിച്ചിരിക്കുന്നു. കാരണശരീരത്തിൽ ലയിക്കുന്നതായതുകൊണ്ട് സൂക്ഷ്മശരീരത്തിനു ലിംഗശരീരമെന്നും പേരുണ്ട്. ഉറക്കത്തിൽ സൂക്ഷ്മശരീരം കാരണശരീരത്തിൽ ലയിക്കുന്നു. ലയിക്കുന്നതു 'ലിംഗം' എന്നാണു ശബ്ദാർഥം. ശബ്ദസ്പർശരൂപ രസഗന്ധങ്ങളെന്ന പഞ്ചതന്മാത്രകളും, പഞ്ചപ്രാണന്മാരും, പഞ്ചജ്ഞാനേന്ദ്രിയങ്ങളും, ബുദ്ധിയും, മനസ്സും ഇങ്ങനെ പതിനേഴുതത്ത്വം ചേർന്നുണ്ടാകുന്നതാണു *സൂക്ഷ്മശരീരം*. സൂക്ഷ്മശരീരം ആത്മദർശനംകൊണ്ടുമാത്രമേ ഇല്ലാതായിത്തീരൂ. വാസ്തവത്തിൽഎല്ലാ സംസാരക്ലേശങ്ങൾക്കും കാരണം ഈ സൂക്ഷ്മശരീരമാണ്. സൂക്ഷ്മശരീരത്തെ ബോധപൂർവം ധ്വംസിക്കുന്നതുകൊണ്ടുണ്ടാകുന്ന ആത്മാനുഭൂതിയിൽ സൂക്ഷ്മശരീരം പിന്നെ ഉണ്ടായിരിക്കുകയില്ലെന്നു പറയേണ്ടതില്ലല്ലോ; സൂക്ഷ്മശരീരത്തിന്റെ വികസിത രൂപമാണ് സ്ഥൂലശരീരം. സൂക്ഷ്മശരീരത്തിന്റെ ലയാവസ്ഥയാണ് ഗാഢനിദ്രയിൽ അനു

ഭവപ്പെടുന്ന കാരണശരീരം. ഒരു ചെടിയെ മുളപ്പിലേ നുള്ളിക്കളഞ്ഞാൽ പിന്നെ അതു വൃക്ഷമായി വളരുകയോ വിത്തായി ചുരുങ്ങുകയോ ഇല്ലെന്നു തീർച്ച യാണല്ലോ. ലിംഗശരീരം നശിച്ചാൽ പിന്നെ സ്ഥൂലശരീരവും കാരണശരീ രവും നഷ്ടമായിത്തീരുന്നു എന്നു ചുരുക്കം. ഈ വസ്തുത വെളിപ്പെടുത്താ നാണ് ഉപനിഷത്ത് സത്യസ്വരൂപത്തിൽ ശരീരങ്ങളെയെല്ലാം നിഷേധിച്ചിരി ക്കുന്നത്.

പ്രസ്തുതമായ മന്ത്രത്തിലെ അവസാനഭാഗംകൊണ്ട് ഉപനിഷത്ത് സൃഷ്ടിരഹസ്യം മുഴുവൻ അതിസമർഥമായി സംഗ്രഹിച്ചിരിക്കുകയാണ്. സർവജ്ഞനും സർവശക്തനും ശരീരസ്പർശം ലേശം പോലുമില്ലാത്തവനു മായ പരമാത്മാവിൽ പ്രപഞ്ചം എങ്ങനെ ഉദയം ചെയ്യുന്നു? പരമാത്മാവിൽ ശക്തിസ്പന്ദനരൂപത്തിൽ സങ്കൽപ്പങ്ങൾ പൊന്തിവരുന്നതോടെയാണു പ്രപഞ്ചം ഉദയം ചെയ്യുന്നത്. കർമത്തിന്റെ സൂക്ഷ്മരൂപമാണു ശക്തിസ്പന്ദ നം. അതു സങ്കൽപ്പങ്ങളായും സങ്കൽപ്പങ്ങൾക്കനുസരണങ്ങളായ സ്ഥൂലശ രീരങ്ങളായും പ്രകടമാകുന്നു. സങ്കൽപ്പമെങ്ങനെയോ അങ്ങനെ പ്രപഞ്ചാനുഭവം. എക്കാലത്തുമുള്ള സൃഷ്ടിനിയമം ഇതാണ്. സൂര്യനെ സൂര്യ നാക്കി നിറുത്തിയിരിക്കുന്നതും മനുഷ്യനെ മനുഷ്യനാക്കി നിറുത്തിയിരിക്കു ന്നതും പക്ഷിമൃഗാദികളെ പക്ഷിമൃഗാദികളാക്കി നിറുത്തിയിരിക്കുന്നതും അതാതനുഭവങ്ങൾക്കനുയോജ്യങ്ങളായ കർമഗതിയിലെ സങ്കൽപ്പങ്ങൾ തന്നെയാണ്. സങ്കൽപ്പം മാറിയാൽ അനുഭവവും മാറും. സങ്കൽപമെങ്ങ നെയോ ജീവിതമങ്ങനെ. ചിന്താശക്തിയുള്ള ആർക്കും ഈ നിയമം അനാ യാസേന ബോദ്ധ്യപ്പെടുന്നതാണ്. അതുകൊണ്ട് എന്തു പ്രയത്നം ചെയ്തും സങ്കൽപാത്മകമായ ചിത്തത്തെ ശുദ്ധീകരിക്കേണ്ടതാണ്. ചിത്തമെങ്ങനെയോ മനുഷ്യനങ്ങനെ. സനാതനമായ ഒരു ജീവിതരഹസ്യമാണിത്. സൃഷ്ടി മുഴു വൻ ഈ ചിത്തത്തിന്റെ ബാഹ്യരൂപം തന്നെയാണ്. മഹത്തായ ഈ സൃഷ്ടിരഹസ്യം തന്നെയാണ് ഉപനിഷത്ത് 'യാഥാതഥ്യതോഽർത്ഥാൻ വ്യദ ധാച്ഛാശ്വതീഭ്യഃ സമാഭ്യഃ' എന്ന് പ്രഖ്യാപിച്ചിരിക്കുന്നത്. ചിത്തസങ്കൽപ്പങ്ങൾ എന്തിനുണ്ടാകുന്നു എങ്ങനെയുണ്ടാകുന്നു എന്ന ചോദ്യങ്ങൾക്കുമാത്രം ഉത്തരം കണ്ടുപിടിക്കേണ്ടത് അവരവർ തന്നെയാണ്. എനിക്കു മറ്റൊരാളോടു കോപസങ്കൽപ്പങ്ങൾ തോന്നിയെന്നിരിക്കട്ടെ. എനിക്കു കോപം എന്തിനുണ്ടാ യി എന്നു ഞാൻ അന്യനോടു ചോദിച്ചിട്ടു കാര്യമില്ലല്ലോ. അതുപോലെ ഏതേതു സങ്കൽപ്പങ്ങൾ ആർക്കൊക്കെയുണ്ടോ അവർ എന്തിനീ സങ്കൽപ്പ ങ്ങൾ എന്നു സ്വയം ചോദിച്ചറിയേണ്ടതാണ്. ഈ ചോദ്യത്തിനുത്തരം കണ്ടെ ത്തുകതന്നെയാണു സത്യസാക്ഷാത്കാരം.

അപ്പോൾ സർവത്ര വസ്തു ഒന്നേയുള്ളൂ എന്നതാണ് പരമസത്യം. അദ്വ യവസ്തുവിൽ പലതും കാണുന്നത് ചിത്തസങ്കൽപ്പങ്ങളുണ്ടാക്കുന്ന ഭ്രമം മാത്രം. ഈ ഭ്രമം അകന്നു പൂർണവസ്തു തെളിയണമെങ്കിൽ ഭ്രമഹേതുക്ക ളായ ചിത്തസങ്കൽപ്പങ്ങൾ പാടെ മാറണം. ചിത്തസങ്കൽപ്പങ്ങളെ കുറച്ചു കുറച്ചു വസ്തുഒന്നേയുള്ളൂ എന്ന ഭാവനയെ ഉറപ്പിക്കുന്നതാണു വിദ്യ. ചിത്ത സങ്കൽപ്പങ്ങളെ വർധിപ്പിച്ച് പലതിന്റെ എണ്ണം കൂട്ടുന്നതാണ് അവിദ്യ. അങ്ങ

നെയാണെങ്കിൽ അവിദ്യ കാട്ടിത്തരുന്ന പലത് സത്യമെന്നു ഭ്രമിച്ച് അതിന്റെ പിന്നാലെ കൂടുന്നവർ കൂരിരുട്ടിലേയ്ക്കാണു നീങ്ങുന്നതെന്നു തീർച്ചയാണ ല്ലോ, ഇനി ഒരാൾ സങ്കൽപ്പങ്ങളെ കുറച്ചു വസ്തു ഒന്നേയുള്ളൂ എന്നഭാവന ഉറപ്പിച്ച് വിദ്യാമാർഗത്തിലേക്കു നീങ്ങുന്നു എന്നു കരുതുക. വിദ്യാമാർഗത്തിൽ മുന്നോട്ടു നീങ്ങുന്തോറും അത്ഭുതദർശനങ്ങളുടെ രൂപത്തിലും അത്ഭുതങ്ങ ളായ ശക്തിവിശേഷങ്ങളുടെ രൂപത്തിലും പല സിദ്ധികളും ഉണ്ടായെന്നു വരും. പക്ഷെ സങ്കൽപ്പങ്ങളെല്ലാം മാറി നിശ്ചലസത്യം തെളിയുന്നതുവരെ എല്ലാം ഭ്രമമാണെന്നു തീർച്ചയാണല്ലോ. ഈ വസ്തുത മറന്ന് വിദ്യാമാർഗത്തിൽ എവിടെയെങ്കിലും തങ്ങി അതിൽനിന്നും ഭൗതികനേട്ടങ്ങളുണ്ടാക്കാൻ ശ്രമി ക്കുന്നവരും അതിയായ കൂരിരുട്ടിൽതന്നെ തങ്ങുന്നതുപോലെ ആയിത്തീരു കയാണ്. ഇക്കാര്യമാണ് ഉപനിഷത്ത് അടുത്ത മന്ത്രത്തിൽ വെളിപ്പെടുത്താ നുദ്യമിക്കുന്നത്:-

മൂലം

9. *അന്ധം തമഃ പ്രവിശന്തി യേ അവിദ്യാമുപാസതേ*
*തതോ ഭൂയ ഇവ തേ തമോ യ ഉ വിദ്യായാം രതാഃ*

യേ-ആരൊക്കെയാണോ; അവിദ്യാ-പലതിന്റെ തോന്നലുളവാക്കി ഭ്രമി പ്പിക്കുന്ന അജ്ഞാനശക്തിയെ; ഉപാസതേ-സത്യമെന്നു കരുതി പിൻതുടരു ന്നത്; അന്ധം തമഃ പ്രവിശന്തി-അവർ കൂരിരുട്ടിൽ പ്രവേശിക്കാനിടവരുന്നു; യ ഉ-ഇനി ആരൊക്കെയാണോ; വിദ്യായാം-പലതുണ്ടെന്ന ഭ്രമം കുറച്ച് സത്യ ത്തോടടുപ്പിക്കുന്ന ജ്ഞാന മാർഗത്തിൽ; രതാഃ-എവിടെയെങ്കിലും തങ്ങിനിന്നു സുഖിക്കാൻ കൊതിക്കുന്നത്; തേ-അവർ; തതോ ഭൂയ ഇവ-അവിദ്യാമാർഗ ത്തിൽ ഉള്ളതിനേക്കാൾ അധികമെന്നു തോന്നുമാറുള്ള; തമഃ പ്രവിശന്തി-ഇ രുട്ടിൽ പ്രവേശിക്കാൻ ഇടവരുന്നു.

ആരൊക്കെയാണോ പലതിന്റെ തോന്നലുളവാക്കി ഭ്രമിപ്പിക്കുന്ന അജ്ഞാനശക്തിയെ സത്യമെന്നു കരുതി പിൻതുടരുന്നത് അവർ കൂരിരു ട്ടിൽ പ്രവേശിക്കാൻ ഇടവരുന്നു. ഇനി ആരൊക്കെയാണോ പലതുണ്ടെന്ന ഭ്രമം കുറച്ചു സത്യത്തോടടുപ്പിക്കുന്ന ജ്ഞാനമാർഗത്തിൽ എവിടെയെങ്കിലും തങ്ങിനിന്നു സുഖിക്കാൻ കൊതിക്കുന്നത് അവർ അവിദ്യാമാർഗത്തിൽ ഉള്ള തിനെക്കാൾ അധികമെന്നു തോന്നുമാറുള്ള ഇരുട്ടിൽ പ്രവേശിക്കാൻ ഇടവ രുന്നു.

ഭാഷ

11. അവിദ്യയെയുപാസിക്കുന്നവരന്ധതമസ്സിലും
പോകുന്നു വിദ്യാരതരങ്ങതേക്കാൾ കൂരിരുട്ടിലും.

അവിദ്യയെയുപാസിക്കുന്നവർ-പലതിന്റെ മാർഗത്തെ പിൻതുടരുന്നവർ; അന്ധതമസ്സിലും-കൂരിരുട്ടിലും; വിദ്യാരതർ-ഒന്നിന്റെ മാർഗത്തിൽ എവിടെ യെങ്കിലും നിന്നു സുഖിക്കുന്നവർ; അതേക്കാൾ-പലതിന്റെ മാർഗത്തിലുള്ള തിനേക്കാൾ; കൂരിരുട്ടിലും-അധികമായ ഇരുട്ടിലും; പോകുന്നു-കടക്കാൻ ഇ ടയാകുന്നു.

പലതിന്റെ മാർഗത്തെ പിൻതുടരുന്നവർ കൂരിരുട്ടിലും ഒന്നിന്റെ മാർഗ ത്തിൽ എവിടെയെങ്കിലും നിന്നു സുഖിക്കുന്നവർ പലതിന്റെ മാർഗത്തിലു ള്ളതിനെക്കാൾ അധികമായ ഇരുട്ടിലും കടക്കാൻ ഇടയാകുന്നു.

## അവിദ്യാമാർഗവും വിദ്യാമാർഗവും

സത്യത്തിനഭിമുഖമായുള്ള യാത്രയാണു വിദ്യ. സത്യത്തിനു പുറംതി രിഞ്ഞുള്ള യാത്രയാണ് അവിദ്യ. ഇവിടെ വസ്തു ഒന്നേയുള്ളൂ എന്നുറപ്പിക്ക ലാണു വിദ്യ. പലതുണ്ടെന്ന തോന്നൽ വളർത്തുകയാണ് അവിദ്യ. അങ്ങ കലെ ഒരു ദീപം ജ്വലിക്കുന്നു എന്നു കരുതുക. രണ്ടാളുകൾ ആ ദീപ ത്തിൽനിന്നും അകലെ ഒരു സ്ഥലത്ത് നിൽക്കുന്നു എന്നും കരുതുക. അതിൽ ഒരാൾ ദീപത്തിനഭിമുഖമായി യാത്രയാരംഭിക്കുന്നു. ഇതാണു വിദ്യാമാർഗം. മറ്റേയാൾ ദീപത്തിനു പുറംതിരിഞ്ഞു യാത്രയാരംഭിക്കുന്നു. അത് അവിദ്യാ മാർഗം. പുറംതിരിഞ്ഞ് നടക്കുന്നയാൾ ദീപത്തിൽനിന്നും അകന്ന കന്നു പോവുകയാണ്. അകലുംതോറും ഇരുട്ട് കൂടിവരുമെന്നു തീർച്ചയാണല്ലോ. അതുപോലെ പലതുകണ്ടു സത്യത്തിൽനിന്നും അകന്നുകൊണ്ടിരിക്കുന്നവർ കൂരിരുട്ടിലേക്കു കടക്കുന്നവരാണ്. കാമക്രോധമദമാത്സര്യാദി വികാരങ്ങൾ അവർക്കു നിരന്തരം വർധിച്ചുവരും. അതുമൂലം ദുഃഖവും പെരുകിക്കൊണ്ടി രിക്കും. ഇതാണ് അവരുടെ കൂരിരുട്ട്. ഇവിടെ വസ്തു ഒന്നേയുള്ളൂ എന്നുറ പ്പിച്ച് വിദ്യാമാർഗത്തിൽ സഞ്ചരിക്കുന്നവർക്ക് കാമക്രോധമദമാത്സര്യാദിവി കാരങ്ങൾ കുറഞ്ഞുവരും. അതുമൂലം സുഖവും പെരുകിക്കൊണ്ടിരിക്കും. അവർ വെളിച്ചത്തോടടുക്കുന്നവരാണ്. പക്ഷെ യാത്രയവസാനിച്ചു എന്നു പൂർണബോധ്യം വരുന്നതുവരെ അവർ ഒരിടത്തും നിന്നുകളയാൻ പാടില്ല. ഈ വെളിച്ചത്തിന്റെ മാർഗം പൂർത്തിയാക്കുന്നതു ഭഗവന്മായ ഇഷ്ടപ്പെടുന്നകാര്യമല്ല. അതുകൊണ്ടു വിദ്യാമാർഗത്തിൽ മായ പല പ്രലോ ഭനങ്ങളും സൃഷ്ടിക്കും. പലതരം ദേവീദേവന്മാരുടെ രൂപങ്ങൾ നേരിട്ടു പ്രദർശിപ്പിക്കുക, സ്വർഗസുഖം തരാമെന്ന് പ്രലോഭിപ്പിക്കുക. പല അത്ഭുത സിദ്ധികളും സ്വാധീനമാക്കിത്തരിക ഇവയൊക്കെയാണു മായയുടെ പ്രലോ ഭനങ്ങൾ. ധീരനായ ഒരു സത്യാന്വേഷി വഴിമദ്ധ്യേയുള്ള ഈ മായാപ്രലോഭ നങ്ങൾ തള്ളിമാറ്റി മുന്നോട്ടുപോകേണ്ടതാണ്. ദേവതമാരെ വശപ്പെടുത്തി ലോകകാര്യങ്ങൾ സാധിക്കുവാനോ അത്ഭുതസിദ്ധികൾ വഴി പേരും പെരു മയും സമ്പത്തും നേടുവാനോ കൊതിക്കുന്നരാണ് വിദ്യയിൽ രതന്മാരാകു ന്നവർ. ഇവിടെ മൂലത്തിലും ഭാഷയിലും ഒരുപോലെ പ്രയോഗിച്ചിരിക്കുന്ന 'രത'പദം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. വിദ്യാമാർഗത്തിൽ സഞ്ചരിക്കുന്ന വർക്കല്ല ഇരുട്ട്, അവിടെ രതരായിത്തീരുന്നവർക്കാണ്. വിദ്യാമാർഗത്തിൽ ഇങ്ങനെ രതരാകുന്നവർ വഴിയിൽ നിന്നുപോകുന്നു. അവിദ്യാമാർഗത്തിൽ സഞ്ചരിക്കുന്നവരെപ്പോലെ അവർ വീണ്ടും കാമക്രോധാദി വികാരങ്ങൾക്ക് വശംവദരായിത്തീരുന്നു. തുടർന്ന് അതിരറ്റ പശ്ചാത്താപത്തിനിടവരുകയും ചെയ്യും. ഈ പശ്ചാത്താപത്തിനിടവരുന്നതിനെയാണ് 'കൂടുതൽ ഇരുട്ടിലക പ്പെട്ടപോലെ തോന്നാനിടവരു'മെന്ന് ഉപനിഷത്ത് വിവരിച്ചിരിക്കുന്നത്. മൂല

മന്ത്രത്തിൽ 'ഭൂയ ഇവ' എന്നിങ്ങനെ 'ഇവ' ശബ്ദം പ്രയോഗിച്ചിരിക്കുന്നത് പ്രത്യേകം ശ്രദ്ധേയമാണ്. വിദ്യാമാർഗത്തിൽ സഞ്ചരിക്കുന്നവർ അദ്വൈത സത്യം പൂർണമായി അനുഭവിച്ച് ബോധ്യപ്പെടുന്നതുവരെ വഴിയിൽ നിന്നുക ളയരുതെന്ന് കാണിക്കാനാണ് ഉപനിഷത്ത് ഇങ്ങനെയൊരു മുന്നറിയിപ്പ് നൽകിയിരിക്കുന്നത്. പുരാണങ്ങളിൽ ജഡഭരതൻ, നഹുഷൻ തുടങ്ങിയവ രുടെ കഥകൾ വിദ്യാരതന്മാരെ തൽക്കാലം ആവരണം ചെയ്യാനിടവരുന്ന ഇരുട്ടിനെ കാണിച്ചുതരുന്നവയാണ്. വിദ്യാമാർഗത്തിലായാലും അവിദ്യാമാർഗ ത്തിലായാലും മായാമോഹം ഇരുട്ടുതന്നെയാണ്. സ്വർണച്ചങ്ങലകൊണ്ടാ യാലും ഇരുമ്പുചങ്ങലകൊണ്ടായാലും കെട്ടു കെട്ടുതന്നെ.

പൂർണ സത്യപ്രാപ്തിയാണു വിദ്യാഫലം. മായാമോഹമാണ് അവിദ്യാ ഫലം. ഇതു വേർതിരിച്ചറിഞ്ഞു കൊണ്ട് ഈ മാർഗങ്ങളിൽ സഞ്ചരി ക്കണമെന്നാണ് ഇനി ഉപനിഷത്ത് നിർദേശിക്കുന്നത്:-

മൂലം

*10. അന്യദേവാഹുർവിദ്യയാ അന്യദാഹുരവിദ്യയാ*
*ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വിചചക്ഷിരേ.*

വിദ്യയാ-വിദ്യകൊണ്ട്; അന്യത്-വേറെ ഫലം; ആഹുഃ-എന്നു പറയുന്നു; അവിദ്യയാ-അവിദ്യകൊണ്ട്; അന്യത്-വേറെ ഫലം; ആഹുഃ-എന്നു പറയുന്നു; യേ-ആരാണോ; തത്-ആ വിദ്യാവിദ്യാരഹസ്യം; നഃ-ഞങ്ങൾക്ക്; വിചചക്ഷിരേ -വ്യക്തമായി പറഞ്ഞുതന്നത്; ധീരാണാം-ആ ധീരന്മാരുടെ വാക്കിൽനിന്നും; ഇതി ശുശ്രുമ-ഇങ്ങനെ ഞങ്ങൾ കേട്ടിട്ടുണ്ട്.

വിദ്യകൊണ്ടു വേറെ ഫലം എന്നു പറയുന്നു. അവിദ്യകൊണ്ടു വേറെ ഫലം എന്നുപറയുന്നു. ആരാണോ ആ വിദ്യാവിദ്യാരഹസ്യം ഞങ്ങൾക്കു വ്യക്തമായി പറഞ്ഞുതന്നത് ആ ധീരന്മാരുടെ വാക്കിൽനിന്നും ഇങ്ങനെ ഞങ്ങൾകേട്ടിട്ടുണ്ട്.

ഭാഷ

12. അവിദ്യകൊണ്ടുള്ളതന്യം വിദ്യകൊണ്ടുള്ളതന്യമാം
എന്നു കേൾക്കുന്നിതോതുന്ന പണ്ഡിതന്മാരിൽനിന്നു നാം.

അവിദ്യകൊണ്ടുള്ളത്-അവിദ്യയുടെ ഫലം; അന്യം-വേറെ; വിദ്യകൊ ണ്ടുള്ളത്-വിദ്യയുടെ ഫലം; അന്യമാം-വേറെ; ഇത് ഓതുന്ന-വിദ്യാവിദ്യാഫലം വിവരിക്കുന്ന; പണ്ഡിതന്മാരിൽനിന്നു-ധീരന്മാരായ ബ്രഹ്മനിഷ്ഠന്മാ രിൽനിന്നും; നാം-ഞങ്ങൾ; എന്നു കേൾക്കുന്നു-എന്നു കേട്ടിട്ടുണ്ട്.

അവിദ്യയുടെ ഫലം വേറെ; വിദ്യയുടെ ഫലം വേറെ എന്നു വിദ്യാവി ദ്യാഫലം വിവരിക്കുന്ന ധീരന്മാരായ ബ്രഹ്മനിഷ്ഠന്മാരിൽനിന്നും ഞങ്ങൾ കേട്ടിട്ടുണ്ട്.

## വിദ്യാഫലവും അവിദ്യാഫലവും

അകലെനിന്ന് സത്യത്തിനഭിമുഖമായി നടക്കുന്നയാളാണു വിദ്യാമാർഗി. സത്യത്തിനു പുറം തിരിഞ്ഞു നടക്കുന്നയാൾ അവിദ്യാമാർഗിയും. ഇവിടെ

ഒരു കാര്യം പ്രത്യേകം ഓർക്കേണ്ടതുണ്ട്. സത്യത്തിനഭിമുഖമായി സഞ്ചരിക്കുന്നയാളും പൂർണസത്യത്തിലെത്തുന്നതുവരെ വഴിമദ്ധ്യത്തിലാണ്, അപ്പോൾ വിദ്യാമാർഗിയുടെ പരമ ലക്ഷ്യം പൂർണ സത്യപ്രാപ്തിയാണെന്നയാൾ നല്ലവണ്ണം ധരിച്ചിരിക്കണം. അതുകൊണ്ടയാൾ വഴിമദ്ധ്യത്തിലൊന്നും തങ്ങി ഭ്രമിച്ചുപോകാനിടയാകരുത്. ഇതു വ്യക്തമായി ഓർമിപ്പിക്കാനാണ് ഉപനിഷത്ത് വിദ്യാഫലം വേറെ അവിദ്യാഫലം വേറെ എന്നെടുത്തുപറഞ്ഞിരിക്കുന്നത്. സത്യത്തിനു പിൻതിരിഞ്ഞ് ഇവിടെ പലതുണ്ടെന്നു ഭ്രമിച്ച് അകന്നകന്നു പോകുന്നവനാണ് അവിദ്യാമാർഗി. അവന്റെ പോക്കിനു ലക്ഷ്യമില്ല. ആ പോക്ക് ഒരിക്കലും അവസാനിക്കയുമില്ല. അപ്പോൾ ഇരുട്ടിൽനിന്നും ഇരുട്ടിലേക്ക് വഴുതിവീഴലാണ് അവിദ്യയുടെ ഫലം. ഒന്നേയുള്ളൂ എന്നുറപ്പിച്ച് സത്യത്തിനഭിമുഖമായി സഞ്ചരിക്കുന്നവനാണ് വിദ്യാമാർഗി. പക്ഷെ പൂർണസത്യത്തിലെത്തുന്നതുവരെ പലതിന്റെ ഭ്രമം സമ്പൂർണമായി ഒഴിഞ്ഞു മാറുകയില്ല. പൂർണമായ അദ്വൈതബ്രഹ്മസത്യം കണ്ടെത്തുന്നതാണു വിദ്യാഫലം. അപ്പോൾ പലതിന്റെ ഭ്രമം അൽപ്പമെങ്കിലും ഉള്ളിടത്തോളം താൻ വിദ്യാഫലത്തിൽ എത്തിച്ചേർന്നിട്ടില്ലെന്നും വഴി മദ്ധ്യത്തിലാണെന്നും ധരിച്ച് ഒരു സത്യാന്വേഷി ധീരനായി മുൻപോട്ട് കുതിക്കേണ്ടതാണ്. അങ്ങനെ സത്യത്തിന്റെ പൂർണത സാക്ഷാത്കരിച്ച ധീരന്മാരായ പണ്ഡിതന്മാരാണ് വിദ്യാവിദ്യാഫലങ്ങൾ വ്യക്തമായി വേർതിരിച്ച് വിവരിച്ചിട്ടുള്ളത്. ഒരു വിദ്യാമാർഗി ആ ധീരന്മാരുടെ വാക്കുകൾ വ്യക്തമായി ധരിച്ച് പലതിന്റെ തോന്നൽ പൂർണമായി അവസാനിക്കുന്നതുവരെ ജാഗരൂകതയോടെ മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കണമെന്ന് താൽപ്പര്യം.

അപ്പോൾ ഒരു സത്യാന്വേഷി വ്യക്തമായി എന്തറിഞ്ഞ് എങ്ങനെയാണ് വിദ്യമാർഗത്തിൽ സഞ്ചരിക്കേണ്ടത്? ഈ സംശയത്തിനുള്ള മറുപടിയാണ് ഉപനിഷത്തിലെ അടുത്ത മന്ത്രം.

മൂലം

11. *വിദ്യാം ചാവിദ്യാം ച യസ്തദ്വേദോഭയം സഹ*
*അവിദ്യയാ മൃത്യും തീർത്വാ വിദ്യയാഽമൃതമശ്നുതേ.*

യഃ-ഏതൊരു സത്യാന്വേഷി; വിദ്യാം ച അവിദ്യാം ച-വിദ്യയെയും അവിദ്യയെയും; തദ് ഉഭയം-ആ രണ്ടെണ്ണത്തെയും; സഹവേദ-ഒരുമിച്ചറിയുന്നുവോ; അവിദ്യയാ-അയാൾ അവിദ്യയെ അറിഞ്ഞ്; മൃത്യും തീർത്വാ-മരണത്തെ കടന്നിട്ട്; വിദ്യയാ-വിദ്യയെ അറിഞ്ഞ്; അമൃതം അശ്നുതേ-മരണമില്ലാത്ത പൂർണസത്യത്തെ അനുഭവിക്കുന്നു.

ഏതൊരു സത്യാന്വേഷി വിദ്യയെയും അവിദ്യയെയും ഒരുമിച്ചറിയുന്നുവോ അയാൾ അവിദ്യയെ അറിഞ്ഞ് മരണത്തെ കടന്നിട്ട് വിദ്യയെ അറിഞ്ഞ് മരണമില്ലാത്ത പൂർണ സത്യത്തെ അനുഭവിക്കുന്നു.

ഭാഷ

13. വിദ്യാവിദ്യകൾ രണ്ടും കണ്ടറിഞ്ഞവരവിദ്യയാൽ
മൃത്യുവെത്തരണം ചെയ്തു വിദ്യയാലമൃതാർന്നിടും.

വിദ്യാവിദ്യകൾ-വിദ്യയെയും അവിദ്യയെയും; രണ്ടും കണ്ടറിഞ്ഞവർ-രണ്ടും ഒരുമിച്ച് മനസ്സിലാക്കിയവർ; അവിദ്യയാൽ-അവിദ്യയെയറിഞ്ഞ്; മൃത്യുവെതരണം ചെയ്ത്-മരണത്തെ കടന്നിട്ട്; വിദ്യയാൽ-വിദ്യയെയറിഞ്ഞ്; അമൃതാർന്നിടും-മരണമില്ലാത്ത സത്യത്തെ പ്രാപിക്കും.

വിദ്യയെയും അവിദ്യയെയും രണ്ടും ഒരുമിച്ച് മനസ്സിലാക്കിയവർ അവിദ്യയെയറിഞ്ഞ് മരണത്തെ കടന്നിട്ട് വിദ്യയെയറിഞ്ഞ് മരണമില്ലാത്ത സത്യത്തെ പ്രാപിക്കും.

## വിദ്യയാലമൃതാർന്നിടും

വിദ്യാമാർഗത്തിൽ ഒരിടത്തും തങ്ങിപ്പോകാതെ മുന്നോട്ടു പോയാൽ ഒടുവിൽ മരണമില്ലാത്ത സത്യത്തെ പ്രാപിക്കാം. സത്യത്തിലെത്തുന്നതു വരെ മാർഗത്തിലാണെന്നു തീർച്ചയാണല്ലൊ. ഈ മാർഗത്തെ എവിടെയെങ്കിലും അതിരുവരമ്പിട്ട് ഇതുവരെ അവിദ്യ ഇനി ബാക്കി വിദ്യ എന്നു വേർതിരിക്കാൻ പറ്റുമോ? സാധ്യമല്ല. മാർഗത്തിന്റെ വിദ്യാത്വവും അവിദ്യാത്വവും സത്യത്തിൽനിന്നും ഒരുവൻ എത്രയകലെ നിൽക്കുന്നു എന്നതിനെ ആശ്രയിച്ചാണു നിർണയിക്കപ്പെടുന്നത്. അയാൾ നിൽക്കുന്നിടത്തുനിന്നും പുറകോട്ടുള്ള മാർഗം മുഴുവൻ അവിദ്യ. സത്യത്തിനഭിമുഖമായി മുന്നോട്ടു പോകുമ്പോൾ ഇനി എന്തുമാത്രംനടന്നു തീർക്കാനുണ്ടോ അതു മുഴുവൻ വിദ്യ. അവിടെയും നടന്നു കൊണ്ടിരിക്കുമ്പോൾ പിന്നിടുന്നതു മുഴുവൻ അവിദ്യയായി മാറിപ്പോകും. സത്യത്തിൽ എത്തിക്കഴിഞ്ഞാൽ മാർഗം മുഴുവൻ അവിദ്യയായി മാറും. ഇക്കാര്യം എല്ലാ വേദാന്തികൾക്കും സമ്മതമാണ്. ഒരു പ്രാസാദത്തിന്റെ മുകൾത്തട്ടുപോലെയാണു സത്യമെന്നു കരുതുക. അവിടെയെത്താൻ ഇരുപതോളം കോണിപ്പടികൾ ഉണ്ടെന്നു കരുതുക. ഇവിടെ പത്താമത്തെ കോണിപ്പടിയിൽ നിൽക്കുന്നയാൾക്ക് തട്ടിനഭിമുഖമായുള്ള പതിനൊന്നാമത്തെ കോണിപ്പടി മുതൽ മുകളിലേക്കെല്ലാം വിദ്യയാണ്. പത്തുമുതൽ താഴോട്ടുള്ളവ അവിദ്യയും. ഇനിയും അയാൾ പതിനഞ്ചാമത്തെ പടിയിലെത്തിക്കഴിഞ്ഞാൽ പതിനാറു മുതൽ മുമ്പോട്ടുള്ളവ വിദ്യയും പതിനഞ്ചു മുതൽ താഴോട്ടുള്ളവ അവിദ്യയുമായി മാറുന്നു. ഇരുപതാമത്തെ പടിയും കഴിഞ്ഞു മുകൾത്തട്ടിലെത്തിയാൽ പടികൾ മുഴുവൻ അവിദ്യയായി മാറുന്നു. ചുരുക്കത്തിൽ മാർഗത്തിൽ നിൽക്കുന്ന ഒരാൾക്ക് വിദ്യാവിദ്യാസങ്കൽപ്പം സാപേക്ഷമാണ്. അതുകൊണ്ടയാൾ വിദ്യാവിദ്യകളെ ഒരുമിച്ചറിയണം. മാർഗത്തിൽ ഒരേയിടംതന്നെ ഒരാൾക്ക് വിദ്യയാവാം, മറ്റൊരാൾക്ക് അവിദ്യയുമാവാം. ഒരാൾ കടന്നുപോകുന്ന മാർഗം മുഴുവൻ അവിദ്യ. കടക്കാനുള്ളതു വിദ്യ. മാർഗത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾവിദ്യാവിദ്യകൾ സർവത്ര ഒരിടത്തുതന്നെ വ്യക്തിഭേദമനുസരിച്ചു വർത്തിക്കുന്നു. സഞ്ചാരം തുടർന്നുകൊണ്ടിരിക്കുന്നയാൾ വിദ്യാവിദ്യകളുടെ ഒരുമിച്ചുള്ള സ്ഥിതി നല്ലവണ്ണം ധരിക്കണം. അങ്ങനെയായാൽ താൻ എത്തിയ ഇടംവരെ അവിദ്യയാണെന്നും നിന്നുപോയാൽ അപകടമാണെന്നും അറിയാൻ കഴിയും. എന്താണപകടം? നിന്നുപോയാൽ ചിലപ്പോൾ

കുറെയൊക്കെ പുറകോട്ടു പോരാൻ ഇടയായാലോ. ഒരു സത്യാന്വേഷിക്ക് ഈ പുറകോട്ടുപോരലാണു മൃത്യു. സത്യമാർഗത്തിൽ പ്രമാദം അഥവാ പുറംതിരിയലാണു മൃത്യു എന്ന് സനത്കുമാരൻ മഹാഭാരതത്തിൽ ധൃതരാഷ്ട്രർക്കു വ്യക്തമാക്കിക്കൊടുക്കുന്നുണ്ട്. അപ്പോൾ സത്യാന്വേഷി താൻ എത്തി നിൽക്കുന്നിടംവരെയുള്ള മാർഗം അവിദ്യയാണെന്നറിഞ്ഞ് ഒരിക്കലും പിൻതിരിയാനിട വരാതെ സൂക്ഷിക്കേണ്ടതാണ്. ഇക്കാര്യമാണ് ഉപനിഷത്ത് 'അവിദ്യയാ മൃത്യും തീർത്വ' എന്നു പ്രസ്താവിച്ചിരിക്കുന്നത്. അവിദ്യയെ അറിഞ്ഞ് പുറകോട്ടു പോകാതെ കഴിക്കണമെന്നു താത്പര്യം. തുടർന്ന് ഇനി മുമ്പോട്ടുള്ള മാർഗം സത്യത്തിലെത്തിക്കുന്ന വിദ്യാമാർഗമാണെന്നറിഞ്ഞു യാത്ര തുടരണം. ഏതുവരെയാണീ യാത്ര തുടരേണ്ടത്? ഇനി പോകാനിടമില്ലെന്ന് ഉത്തമബോധ്യം വരുന്ന അദ്വയാനന്ദാനുഭൂതി വരെ. അതാണ് അമൃതത്വം. അതാണ് എങ്ങും നിറഞ്ഞു നിൽക്കുന്ന വസ്തുവിന്റെ സാക്ഷാത്കാരം. 'വിദ്യയാഽമൃതമശ്നുതേ' എന്നു പറഞ്ഞിരിക്കുന്നത് ഈ അനുഭവത്തെ കുറിച്ചാണ്. അവിടെ വിദ്യയും അവിദ്യയും ഒരുമിച്ചവസാനിക്കുന്നു. കാലിൽ കൊണ്ടിരിക്കുന്ന മുള്ളും അതെടുക്കാനുപയോഗിച്ച മുള്ളും മുള്ളുതന്നെയെന്നറിഞ്ഞ് ഉപേക്ഷിക്കപ്പെടുന്നതുപോലെ. സ്വർണച്ചങ്ങലയും ഇരുമ്പു ചങ്ങലയും രണ്ടും ബന്ധംതന്നെയെന്നറിഞ്ഞ് പൊട്ടിച്ചെറിയപ്പെടുന്നതുപോലെ. ഈ വിദ്യാവിദ്യരഹസ്യമാണ് ഉപനിഷത്ത് പ്രസ്തുത മന്ത്രത്തിൽ സമർഥമായി വിവരിച്ചിരിക്കുന്നത്.

ഈ വിദ്യാവിദ്യരഹസ്യം ഗ്രഹിക്കാൻ വിഷമമാണ്. അതുകൊണ്ടുതന്നെയായിരിക്കാം ഈശാവാസ്യോപനിഷത്തിനു വ്യാഖ്യാനം രചിച്ചിട്ടുള്ളവരധികവും ഈ ഭാഗം വളരെ അവ്യക്തമായി വ്യാഖ്യാനിക്കാൻ ഇടയായത്. ഗ്രഹിച്ചുകഴിഞ്ഞാൽ ഇതത്യന്തം ലളിതവുമാണ്. എന്തായാലും ഈ വിദ്യാവിദ്യരഹസ്യം തന്നെയാണ് ഉപനിഷത്ത് പ്രകാരാന്തരേണ അടുത്ത മൂന്നു മന്ത്രങ്ങളിൽ വീണ്ടും വിവരിക്കുന്നത്. ഇവയിൽ വിദ്യയെ സംഭൂതിയെന്നും അവിദ്യയെ അസംഭൂതിയെന്നും വിളിച്ചിരിക്കുന്നുവെന്ന വ്യത്യാസമേയുള്ളൂ. ശേഷമെല്ലാം മുൻമന്ത്രങ്ങളെപ്പോലെ തന്നെയാണു വിവരണം:-

മൂലം

12. *അന്ധം തമഃ പ്രവിശന്തി യേ ഽസംഭൂതിമുപാസതേ*
*തതോ ഭൂയ ഇവ തേ തമോ യ ഉ സംഭൂത്യാ രതാഃ*

യേ-ആരൊക്കെയാണോ; അസംഭൂതിം-അസംഭൂതിയെ; ഉപാസതേ-പിൻതുടരുന്നത്; അന്ധം തമഃ പ്രവിശന്തി-അവർ കൂരിരുട്ടിലേക്കു കടക്കാൻ ഇടവരുന്നു; യ ഉ-ഇനി ആരൊക്കെയാണോ; സംഭൂത്യാം രതാഃ-സംഭൂതിയിൽ തങ്ങിനിന്നു സുഖിക്കാൻ കൊതിക്കുന്നത്; തേ-അവർ; തതോ ഭൂയ ഇവ-അസംഭൂതിയിൽ ഉള്ളതിനെക്കാൾ അധികമെന്നു തോന്നുമാറുള്ള; തമഃ-ഇരുട്ടിൽ പ്രവേശിക്കാൻ ഇടവരുന്നു.

ആരൊക്കെയാണോ അസംഭൂതിയെ പിൻതുടരുന്നത് അവർ കൂരിരുട്ടിലേക്കു കടക്കാൻ ഇടവരുന്നു. ഇനി ആരൊക്കെയാണോ സംഭൂതിയിൽ

തങ്ങിനിന്നു സുഖിക്കാൻ കൊതിക്കുന്നത് അവർ അസംഭൂതിയിൽ ഉള്ളതിനേക്കാൾ അധികമൊന്നു തോന്നുമാറുള്ള ഇരുട്ടിൽ പ്രവേശിക്കാൻ ഇട വരുന്നു.

ഭാഷ

14. അസംഭൂതിയെയാരാധിപ്പവരന്ധതമനസ്സിലും
 പോകുന്നു സംഭൂതിരതരതേക്കാൾ കൂരിരുട്ടിലും

അസംഭൂതിയെ-അവിദ്യാ മാർഗത്തിലെ ജഡങ്ങളെ; ആരാധിപ്പവർ-പിൻതുടരുന്നവർ; അന്ധതമസ്സിലും-കൂരിരുട്ടിലും; പോകുന്നു-അകപ്പെടുന്നു; സംഭൂതിരതർ-വിദ്യാമാർഗത്തിലെ നേട്ടങ്ങളിൽ സുഖിച്ചു നിന്നുപോകുന്നവർ; അതേക്കാൾ കൂരിരുട്ടിലും-അതിനേക്കാൾ കൂരിരുട്ടിലും; പോകുന്നു-അകപ്പെടുന്നതുപോലെയും ഭവിക്കുന്നു.

**അവിദ്യാമാർഗത്തിലെ ജഡങ്ങളെ ആരാധിക്കുന്നവർ കൂരിരുട്ടിലും അകപ്പെടുന്നു. വിദ്യാമാർഗത്തിലെ നേട്ടങ്ങളിൽ സുഖിച്ചുനിന്നുപോകുന്നവർ അതിനെക്കാൾ കൂരിരുട്ടിൽ അകപ്പെടുന്നതുപോലെയും ഭവിക്കുന്നു.**

## സംഭൂതിയും അസംഭൂതിയും

സമ്യക്കായ ഭവിക്കലാണ് സംഭൂതി; വേണ്ടവണ്ണമുള്ള ഉണ്ടാകൽ. അതിനു നേരെ വിപരീതമാണ് അസംഭൂതി; വേണ്ടവണ്ണമല്ലാത്ത ഉണ്ടാകൽ. ഈ ശബ്ദാർഥം ഗ്രഹിച്ചാൽ പിന്നെ ആശയം ധരിക്കാൻ വിഷമമുണ്ടാകയില്ല. പരമസത്യത്തിലെത്തുന്നതുവരെ മാർഗം വിദ്യയായാലും അവിദ്യയായാലും മാറിമാറി പലതും ഉണ്ടായിക്കൊണ്ടിരിക്കുമെന്നു തീർച്ചയാണ്. എന്നാൽ ഈ ഉണ്ടാകലുകൾ ഏകത്വാനുഭവത്തിനു ശക്തി വർധിപ്പിച്ചു പ്രകാശംപരത്തി സത്യത്തോടടുപ്പിക്കുമെങ്കിൽ അവ വേണ്ടവണ്ണമുള്ള ഉണ്ടാകലുകളാണെന്നു പറയേണ്ടതില്ലല്ലോ. അതുകൊണ്ട് വിദ്യാമാർഗത്തിലെ അനുഭവഘട്ടങ്ങളെല്ലാം സംഭൂതികളാണ്. പക്ഷെ അവയിൽ ഏതിലെങ്കിലും തങ്ങിനിന്നു സുഖിക്കാൻ കൊതിച്ചാൽ മുന്നോട്ടുള്ള പോക്കു നിലയ്ക്കുമെന്നു മാത്രമല്ല ചിലപ്പോൾ കുറെയൊക്കെ പുറകോട്ടു പോരേണ്ടതായും വരും, അതു പിന്നീടു വലിയ പശ്ചാത്താപത്തിനിടയാക്കും. അക്കാര്യം ഓർമിപ്പിക്കാനാണ് 'തതോ ഭൂയ ഇവ തമോ യ ഉ സംഭൂത്യാം രതാഃ' എന്ന് ഉപനിഷത്ത് മുന്നറിയിപ്പു നൽകിയിരിക്കുന്നത്. വിദ്യാമാർഗത്തിലെ ദേവതാപ്രാപ്തി, സിദ്ധികൾ, പ്രാണസാക്ഷാത്കാരം, ഇവയൊക്കെയാണ് സംഭൂതികൾ. വിവേകിയായ സത്യാന്വേഷി ഇവയിലൊന്നും തങ്ങിനിന്നു സുഖിക്കാതെ അദ്വയസത്യം തെളിയുന്നതുവരെ മുന്നോട്ടുപോകേണ്ടതാണ്. സംഭൂതിക്ക് നേരെ വിപരീതമാണ് അസംഭൂതി. പലതിന്റെ തോന്നലിനു ശക്തികൂട്ടി കൂരിരുട്ടു വർധിപ്പിക്കുന്ന അവിദ്യാമാർഗത്തിലെ ഭവിക്കലുകളാണ് അസംഭൂതി. അവ വേണ്ടവണ്ണമല്ലാത്ത ഭവിക്കലുകളാണെന്നു പറയേണ്ടതില്ലല്ലോ. പശുപക്ഷിമൃഗാദി ജനനങ്ങളും ജഡസമ്പർക്കം കൊണ്ടുള്ള ദുഃഖങ്ങളുമാണ് ഈ അസംഭൂതികൾ. ശൂന്യതയുടെ പ്രതീതിയുളവാക്കുന്ന പ്രകൃതിയുടെ അവ്യക്താവസ്ഥയും ശുദ്ധജഡരൂപവു

മാണ് അസംഭൂതിയുടെ രണ്ടു ധ്രുവങ്ങൾ. ശൂന്യതയും ജഡത്വവും വർധിപ്പി ച്ചുകൊണ്ട് പലതു കണ്ട് സത്യത്തിൽനിന്നും അകന്നകന്നു പോകുന്ന അസം ഭൂതിയുടെ മാർഗ്ഗം കൂരിരിട്ടു നിറഞ്ഞതാണെന്ന് തീർച്ചയാണല്ലൊ. അതാണ് അസംഭൂതിയെ ആരാധിക്കുന്നവർ അന്ധതമസ്സിലാണെന്നുപനിഷത്ത് പ്രസ്താ വിച്ചിരിക്കുന്നത്.

സംഭൂതിയുടെയും അസംഭൂതിയുടെയും ഫലങ്ങൾ വിദ്യാവിദ്യാഫലങ്ങ ളെപ്പോലെ ഭിന്നങ്ങളാണെന്നാണ് ഉപനിഷത്ത് ഇനി പ്രഖ്യാപിക്കുന്നത്:-

മൂലം

13. *അന്യദേവാഹുഃ സംഭവാത് അന്യദാഹുരസംഭവാത്*
*ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വിചചക്ഷിരേ.*

സംഭവാത്-സംഭവരൂപത്തിലുള്ള വിദ്യകൊണ്ട്; അന്യത് ആഹുഃ- വേറെ ഫലം എന്നു പറയുന്നു; അസംഭവാത്-അസംഭവരൂപത്തിലുള്ള അവി ദ്യകൊണ്ട്; അന്യത് ആഹുഃ-വേറെ ഫലം എന്നു പറയുന്നു; നഃ-ഞങ്ങൾക്ക്; യേ-ഏതു സത്യദർശികളാണോ; തത്-സംഭവത്തിന്റെയും അസംഭവത്തി ന്റെയും രഹസ്യം; വിചചക്ഷിരേ-വ്യക്തമായി പറഞ്ഞുതന്നിട്ടുള്ളത്; ധീരാ ണാം-ആ ധീരന്മാരുടെ വാക്കുകളിൽനിന്നും; ഇതി ശുശ്രുമ-ഇങ്ങനെ ഞ ങ്ങൾ കേട്ടിട്ടുണ്ട്.

സംഭവരൂപത്തിലുള്ള വിദ്യകൊണ്ട് വേറെ ഫലം എന്നു പറയുന്നു. അസംഭവരൂപത്തിലുള്ള അവിദ്യകൊണ്ടു വേറെ ഫലം എന്നു പറയുന്നു. ഞ ങ്ങൾക്ക് ഏതു സത്യദർശികളാണോ സംഭവത്തിന്റെയും അസംഭവത്തി ന്റെയും രഹസ്യം വ്യക്തമായി പറഞ്ഞുതന്നിട്ടുള്ളത് ആ ധീരന്മാരുടെ വാക്കുകളിൽനിന്നും ഇങ്ങനെ ഞങ്ങൾ കേട്ടിട്ടുണ്ട്.

ഭാഷ

15. സംഭൂതികൊണ്ടുള്ളതന്യമസംഭൂതിജമന്യമാം
എന്നു കേൾക്കുന്നതോതുന്ന പണ്ഡിതന്മാരിൽ നിന്നു നാം.

സംഭൂതികൊണ്ടുള്ളത്-സംഭൂതിയിൽനിന്നും ഉണ്ടാകുന്ന ഫലം; അന്യം-വേറെ; അസംഭൂതിജം-അസംഭൂതിയിൽനിന്നും ഉണ്ടാകുന്ന ഫലം; അന്യമാം-വേറെ; ഇതോതുന്ന-ഈ രണ്ടിന്റേയും രഹസ്യം വ്യക്തമായി വിവ രിക്കുന്ന; പണ്ഡിതന്മാരിൽനിന്ന്-ബ്രഹ്മനിഷ്ഠന്മാരിൽനിന്ന്; എന്നു നാം കേൾക്കുന്നു-എന്നു ഞങ്ങൾ കേട്ടിട്ടുണ്ട്.

സംഭൂതിയിൽനിന്നും ഉണ്ടാകുന്ന ഫലം വേറെ; അസംഭൂതിയിൽ നിന്നും ഉണ്ടാകുന്ന ഫലം വേറെ എന്നു; ഈ രണ്ടിന്റെയും രഹസ്യം വ്യക്ത മായി വിവരിക്കുന്ന ബ്രഹ്മനിഷ്ഠന്മാരിൽനിന്ന് ഞങ്ങൾ കേട്ടിട്ടുണ്ട്.

## സംഭൂതിഫലവും അസംഭൂതിഫലവും

സംഭൂതി വിദ്യയും അസംഭൂതി അവിദ്യയും ആണെന്നു പറഞ്ഞു വല്ലോ. വിദ്യാമാർഗ്ഗം അവിരതം പിൻതുടർന്നാൽ ബ്രഹ്മസത്യത്തോടടുത്ത്

ഒടുവിൽ അതായിത്തീരാം. ഇതാണു സംഭൂതിഫലം. അസംഭൂതിയെന്ന അവിദ്യാമാർഗം പിൻതുടർന്നാൽ അവസാനമില്ലാതെ ജനനമരണരൂപമായ സംസാരചക്രത്തിൽ കറങ്ങാം. ഇതാണ് ഇരുട്ടിൽ കിടന്നുള്ള കറക്കം. ഇതിന്റെ കൂടുതൽ വിവരണം വിദ്യാവിദ്യാഫലം വിവരിച്ചിരിക്കുന്നതു നോക്കി മനസ്സിലാക്കുക.

സംഭൂതിയുടെ പരമഫലം പ്രാപിക്കാൻ കൊതിക്കുന്നവർ സംഭൂതിയെയും അസംഭൂതിയെയും ഒരുമിച്ചറിഞ്ഞ് സംഭൂതിമാർഗത്തിൽനിന്നു പോകാതെ മുന്നോട്ടു നീങ്ങണമെന്നാണടുത്ത മന്ത്രം അനുശാസിക്കുന്നത്:–

മൂലം

*14. സംഭൂതിം ച വിനാശം ച യസ്തദ്വേദോഭയം സഹ*
*വിനാശേന മൃത്യും തീർത്വാ സംഭൂത്യാമൃതമശ്നുതേ.*

സംഭൂതിം ച വിനാശംച-വിദ്യാരൂപമായ സംഭൂതിയെയും വിനാശമായതുകൊണ്ട് അവിദ്യാരൂപമായ അസംഭൂതിയെയും; തത് ഉഭയം-ആ രണ്ടിനെയും; യഃ സഹവേദ-ആർ ഒരുമിച്ചറിയുന്നുവോ; വിനാശേന-അയാൾ അവിദ്യാരൂപമായ അസംഭൂതി വിനാശമാണെന്നറിഞ്ഞ്; മൃത്യം തീർത്വ-പതനരൂപമായ മരണത്തെക്കടന്ന്; സംഭൂത്യാ-വിദ്യാരൂപമായ സംഭൂതിയെ അറിഞ്ഞ്; അമൃതം അശ്നുതേ-നിന്നുപോകാതെ മുന്നോട്ടു കുതിച്ച് മരണമില്ലാത്ത പൂർണസത്യത്തെ അനുഭവിക്കുന്നു.

വിദ്യാരൂപമായ സംഭൂതിയെയും വിനാശമായതു കൊണ്ട് അവിദ്യാരൂപമായ അസംഭൂതിയെയും ആര് ഒരുമിച്ച് അറിയുന്നുവോ അയാൾ അവിദ്യാരൂപമായ അസംഭൂതിയെ വിനാശമാണെന്നറിഞ്ഞ്, പതനരൂപമായ മരണത്തെ കടന്ന് വിദ്യാരൂപമായ സംഭൂതിയെ അറിഞ്ഞ്നിന്നു പോകാതെ മുന്നോട്ടു കുതിച്ച് മരണമില്ലാത്ത പൂർണ സത്യത്തെ അനുഭവിക്കുന്നു.

ഭാഷ

16. വിനാശം കൊണ്ടു മൃതിയെക്കടന്നമൃതമാം പദം
സംഭൂതികൊണ്ടു സംപ്രാപിക്കുന്നുരണ്ടുമറിഞ്ഞവർ.

രണ്ടുമറിഞ്ഞവർ-സംഭൂതിയും അസംഭൂതിയും ഒരുമിച്ചറിഞ്ഞവർ; വിനാശംകൊണ്ട്-വിനാശരൂപമായ അസംഭൂതിയെ അറിഞ്ഞ്; മൃതിയെക്കടന്ന്-പതനരൂപമായ മരണം പിന്നിട്ട്; അമൃതമാംപദം-മരണമില്ലാത്ത ബ്രഹ്മനിഷ്ഠ; സംഭൂതികൊണ്ട്-വിദ്യാരൂപമായ സംഭൂതിയെ അറിഞ്ഞ്; സംപ്രാപിക്കുന്നു-വേണ്ടപോലെ അനുഭവിക്കാനിടവരുന്നു.

സംഭൂതിയും അസംഭൂതിയും ഒരുമിച്ചറിഞ്ഞവർ വിനാശരൂപമായ അസംഭൂതിയെ അറിഞ്ഞ് പതനരൂപമായ മരണം പിന്നിട്ട് വിദ്യാരൂപമായ സംഭൂതിയെ അറിഞ്ഞ് മരണമില്ലാത്ത ബ്രഹ്മനിഷ്ഠ വേണ്ടപോലെ അനുഭവിക്കാൻ ഇടവരുന്നു.

**സംഭൂത്യാമൃതമശ്നുതേ**

പരമസത്യത്തെ സമീപിക്കുന്നയാൾ സംഭൂതിയെയും അസംഭൂതിയെയും ഒരുമിച്ചറിയണം. ഒരേ ഇടത്തിൽതന്നെ സാപേക്ഷമായി ഇതു രണ്ടും സംഭവിക്കാമെന്നറിയണം. ഇതറിഞ്ഞാൽ താൻ എത്തിനിൽക്കുന്നിടംവരെ അസംഭൂതി അഥവാ അവിദ്യയാണെന്നറിഞ്ഞ് പുറകോട്ടുപോകാനിടവരാതെ സൂക്ഷിക്കാം. ഇതാണു വിനാശംകൊണ്ടു മൃതിയെ കടക്കൽ. തുടർന്നു മുന്നോട്ടുള്ള മാർഗം വിദ്യാരൂപമായ സംഭൂതിയാണെന്നറിഞ്ഞ് നിന്നുപോകാതെ യാത്രതുടരണം. അങ്ങനെയായാൽ സംഭൂതികൊണ്ട് അമൃതമാംപദം സംപ്രാപിക്കാം. സംഭൂതിമാർഗത്തിൽ അവിരതം യാത്ര തുടർന്നാൽ ഇനി പോകാനിടമില്ലെന്നു വ്യക്തമായി ബോധ്യം വരുന്ന അമൃതമായ ബ്രഹ്മസ്വരൂപത്തിലെത്തി മുക്തനായി ഭവിക്കാം. ഈ വിദ്യാമാർഗത്തിന്റെ അഥവാ സംഭൂതി മാർഗത്തിന്റെ പൂർണവിവരണം 'വിദ്യയാലമൃതാർന്നിടും' എന്ന മുൻഭാഗത്തിന്റെ വിവരണം നോക്കി ഗ്രഹിക്കുക. ശ്രീ ശങ്കരഭഗവത്പാദർ ഭാഷ്യത്തിൽ ഈ മന്ത്രത്തിലെ 'സംഭൂതി' പദത്തിൽ അകാരം കൂട്ടിച്ചേർത്ത് 'അസംഭൂതി'യാക്കി അർഥം വിവരിച്ചിരിക്കുന്നതായി കാണുന്നു. ഉപനിഷന്മന്ത്രം അങ്ങനെ മാറ്റാതെതന്നെ ഇവിടെ അർഥം ഗ്രഹിക്കാൻ വിഷമമുണ്ടെന്നു തോന്നുന്നില്ല. മാറ്റംകൊണ്ട് അർഥഗ്രഹണം അവ്യക്തവും ദുഷ്കരവുമായി ഭവിച്ചതായിട്ടാണു കാണുന്നത്. ശ്രീനാരായണഗുരുദേവൻ തർജമയിൽ ആ മാറ്റം അംഗീകരിച്ചിട്ടില്ലെന്നുള്ളതും ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ്.

സഗുണോപാസന നിർഗുണോപാസന എന്നിങ്ങനെ വിദ്യാമാർഗം രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. സർവവ്യാപിയും ബോധാനന്ദഘനവുമായ നിർഗുണ ബ്രഹ്മത്തെ തത്ത്വവിചാരം കൊണ്ടോ സങ്കൽപ്പനിരോധം കൊണ്ടോ നേരിട്ടു സമീപിക്കാൻ യത്നിക്കുന്നതാണു നിർഗുണോപാസന. ഒരു പ്രതീകത്തെ മാദ്ധ്യമമാക്കിക്കൊണ്ട് മനസ്സിനെ ധ്യാനനിഷ്ഠമാക്കി ക്രമേണ ബ്രഹ്മ പ്രാപ്തിക്കു യത്നിക്കുന്നതാണു സഗുണോപാസന. ഇതിൽ ഏതംഗീകരിച്ചാലും വിദ്യാമാർഗത്തിൽ ഒരിടത്തും രതി വന്നുപോകാതെ സാധകന് അമൃതപദമായ ബ്രഹ്മത്തെപ്രാപിക്കാൻ കഴിയുന്നതാണ്. സൂര്യനെ ബ്രഹ്മ പ്രതീകമായി അംഗീകരിച്ച് സൂര്യോപാസനയിലൂടെ ബ്രഹ്മ പ്രാപ്തിക്ക് ഒരാൾ കൊതിക്കുന്നു എന്നു കരുതുക. ഈ വിദ്യാമാർഗത്തിൽ എന്തു ഭാവനപുലർത്തി എങ്ങനെ ധീരമായി സഞ്ചരിക്കണം എന്ന കാര്യമാണു അടുത്ത മന്ത്രത്തിൽ ഉപനിഷത്ത് വെളിപ്പെടുത്തുന്നത്:-

മൂലം

15. ഹിരണ്മയേന പാത്രേണ സത്യസ്യാപിഹിതം മുഖം
തത്ത്വം പൂഷന്നപാവൃണു സത്യധർമായ ദൃഷ്ടയേ.

ഹിരണ്മയേന-സ്വർണ നിർമിതമെന്നപോലെ തേജോമയമായ; പാത്രേണ-പാത്രംപോലെയുള്ള മൂടികൊണ്ട്; സത്യസ്യ-സൂര്യമണ്ഡലത്തിൽ സ്ഥിതി ചെയ്യുന്ന പരബ്രഹ്മവസ്തുവിന്റെ; മുഖം-യഥാർഥ രൂപം;

അപിഹിതം-മറയ്ക്കപ്പെട്ടിരിക്കുന്നു; പൂഷൻ-ജഗത്തിനെ പോഷിപ്പിച്ചു നിൽക്കുന്ന അല്ലയോ സൂര്യഭഗവൻ; തത്-ആ മൂടിയെ; ത്വം-അങ്ങ്; സത്യ ധർമമായ ദൃഷ്ടയേ-സത്യദർശനം ജീവിതലക്ഷ്യമാക്കിയിട്ടുള്ള എനിക്കു കാണാനായി; അപാവൃണു-ഒന്നു മാറ്റിത്തരൂ.

സ്വർണ നിർമിതമെന്നപോലെ തേജോമയമായ പാത്രം പോലെയുള്ള മൂടികൊണ്ട് സൂര്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന പരബ്രഹ്മവസ്തുവിന്റെ യഥാർഥരൂപം മറയ്ക്കപ്പെട്ടിരിക്കുന്നു. ജഗത്തിനെ പോഷിപ്പിച്ചുനിൽക്കുന്ന അല്ലയോ സൂര്യഭഗവൻ ആ മൂടിയെ അങ്ങ് സത്യദർശനം ജീവിതലക്ഷ്യമാക്കിയിട്ടുള്ള എനിക്കു കാണാനായി ഒന്നു മാറ്റിത്തരൂ.

ഭാഷ

17. മൂടപ്പെടുന്നു പൊൻപാത്രംകൊണ്ടു സത്യമതിൻമുഖം
തുറക്കുകതുനീ പൂഷൻ! സത്യധർമന്നു കാണുവാൻ.

സത്യമതിൻമുഖം-പരബ്രഹ്മസത്യത്തിന്റെ യഥാർഥരൂപം; പൊൻപാത്രംകൊണ്ട്-പൊന്നുകൊണ്ടു നിർമിച്ച പാത്രം പോലെയുള്ള തേജോമയ മായ മൂടികൊണ്ട്; മൂടപ്പെടുന്നു-മൂടിയിരിക്കുന്നു; പൂഷൻ-ജഗത്തിനെ പോഷിപ്പിച്ചു നിൽക്കുന്ന അല്ലയോ സൂര്യഭഗവൻ; സത്യ ധർമനു കാണുവാൻ-സത്യദർശനം ജീവിതലക്ഷ്യമാക്കിയിട്ടുള്ള ഇവനു കാണാനായി; അത്-ആ മൂടി; നീ തുറക്കുക-അങ്ങു മാറ്റിത്തരുക.

പരബ്രഹ്മസത്യത്തിന്റെ യഥാർഥരൂപം സ്വർണം കൊണ്ടു നിർമിച്ച പാത്രംപോലെയുള്ള തേജോമയമായ മൂടികൊണ്ട് മൂടിയിരിക്കുന്നു. ജഗത്തിനെ പോഷിപ്പിച്ചു നിൽക്കുന്ന അല്ലയോ സൂര്യഭഗവൻ സത്യദർശനം ജീവിതലക്ഷ്യമാക്കിയിട്ടുള്ള ഇവനു കാണാനായി ആ മൂടി അങ്ങു മാറ്റിത്തരുക.

## സത്യധർമായ ദൃഷ്ടയേ

സത്യത്തെ ധർമമായി അംഗീകരിച്ചയാളാണു സത്യധർമൻ. പരബ്രഹ്മമാണു സത്യം. താൻ അന്വേഷിച്ചു കണ്ടെത്താൻ കൊതിക്കുന്ന വസ്തുവാണു ധർമം. അപ്പോൾ പരബ്രഹ്മദർശനം ജീവിതലക്ഷ്യമാക്കിയിട്ടുള്ളയാളാണു സത്യധർമൻ. ഉപാസന സഗുണമായാലും നിർഗുണമായാലും വിദ്യാമാർഗത്തിൽ സഞ്ചരിക്കുന്ന ഒരാൾ ബോധ പൂർവം ദൃഢമായി അംഗീകരിക്കേണ്ട ലക്ഷ്യമാണീവാക്കിൽ കൂടി ഉപനിഷത്ത് വെളിപ്പെടുത്താൻ ശ്രമിച്ചിരിക്കുന്നത്. ഈ മാർഗത്തിൽ സഞ്ചരിക്കുന്ന താൻ അന്വേഷിക്കുന്നതും കണ്ടെത്താൻ ശ്രമിക്കുന്നതും പരമസത്യമാണെന്നും അതിൽകുറഞ്ഞു യാതൊന്നും കൊണ്ട് താൻ തൃപ്തിപ്പെടുകയില്ലെന്നും ഉറപ്പുവേണം. അതുകൊണ്ട് ഇനി പോകാൻ ഇടമില്ലെന്നു ബോദ്ധ്യമാകുന്നതുവരെ താൻ മുന്നോട്ടുതന്നെ പൊയ്ക്കൊണ്ടിരിക്കുമെന്നും തീരുമാനിക്കണം. ഇങ്ങനെയായാൽ വിദ്യാമാർഗത്തിൽ ഒരിടത്തും രതി വന്നു നിന്നുപോകാൻ ഇടയാകാതെ കഴിക്കാം. ഉപാസന സഗുണമായാലും നിർഗുണമായാലും ഗുരുമുഖത്തുനിന്നും സിദ്ധാന്തപരമായ വസ്തുബോധമുണ്ടായയാൾക്കേ ഇതു

സാദ്ധ്യമാവൂ. യഥാർഥസത്യം നാമരൂപരഹിതമായ ആനന്ദബോധമാണെന്ന യാൾ ധരിച്ചിരിക്കണം. അതു സർവവ്യാപിയാണ്. ഇക്കാണുന്ന നാമരൂപങ്ങ ളെല്ലാം അതിനെ മറച്ചിരിക്കുന്ന മൂടികളാണ്. മനസ്സിന്റെ ഏകാഗ്രതകൊണ്ടു മാത്രമേ ആ സത്യത്തെ പ്രാപിക്കാൻ പറ്റൂ. തന്റെ മനസ്സിനു തൽക്കാലം ആ സത്യത്തിൽ നേരിട്ട് ഏകാഗ്രപ്പെടാൻ കഴിയാത്തതുകൊണ്ടാണു ആ സത്യ ത്തിന്റെ പ്രതീകമെന്ന നിലയിൽ ഒരിഷ്ടദേവതാരൂപം ധ്യാനിച്ചുറപ്പിക്കാൻ തീരുമാനിച്ചത്. ഇഷ്ടദേവനോടുതന്നെയും തന്റെ പ്രധാന പ്രാർഥന ഇതാണ്. അല്ലയോ ഭഗവൻ, അവിടത്തെ നാമരൂപാത്മകമായ മൂടുപടം ഒഴി ച്ചുമാറ്റി അകത്തുള്ള യഥാർഥ സത്യത്തെ എനിക്കു കാട്ടിത്തരണേ. ഇങ്ങനെ പ്രാർഥിച്ചില്ലെങ്കിൽ ഇഷ്ടദേവതയുടെ അനുഗ്രഹംകൊണ്ടു കിട്ടാവുന്ന സിദ്ധിവിശേഷങ്ങളിൽ മയങ്ങി സത്യാന്വേഷി വഴി മദ്ധ്യത്തിൽ നിന്നുപോ കാൻ ഇടയാകും. ഈ പ്രാർഥന ശക്തിപ്പെട്ടാൽ അന്തർമുഖമായി ഇഷ്ടദേ വന്റെ നാമരൂപങ്ങളിൽ ഏകാഗ്രപ്പെടുന്ന മനസ്സ് തുടർന്ന് ആ നാമരൂപങ്ങ ളെയും വെടിഞ്ഞ് ആത്മസാക്ഷാത്കാരത്തിനു സമർഥമായിത്തീരുകയും ചെയ്യും. ഏതെങ്കിലും ഇഷ്ടദേവതാരൂപം അംഗീകരിച്ചു സഗുണോപാസന യിൽ ഏർപ്പെടുന്ന ആർക്കും ഈ ഉപാസനാരഹസ്യം വെളിപ്പെടുത്തിക്കൊ ടുക്കുകയാണു പ്രസ്തുത മന്ത്രത്തിന്റെ പ്രധാന ഉദ്ദേശം.

ഈ ഉപാസനാരഹസ്യവും പ്രാർഥനാവിധവും കുറച്ചുകൂടി വിശദ മായി വെളിപ്പെടുത്തുകയാണ് ഉപനിഷത്ത് അടുത്ത മന്ത്രത്തിൽ:–

മൂലം

16. *പൂഷന്നേകർഷേ യമ സൂര്യ*
*പ്രാജാപത്യ വ്യൂഹ രശ്മീൻ സമൂഹ*
*തേജോയത്തേ രൂപം കല്യാണതമം*
*തത്തേ പശ്യാമി യോ സാവസൗ പുരുഷഃ സോഹമസ്മി.*

പൂഷൻ–ജഗത്തിനെ പോഷിപ്പിക്കുന്ന അല്ലയോ ഭഗവാൻ; ഏകർഷേ– ഒറ്റയ്ക്കു സഞ്ചരിച്ചുകൊണ്ടിരിക്കുന്നവനേ; യമ–എല്ലാറ്റിനേയും അതാതിന്റെ സ്ഥാനത്തു നിറുത്തി പ്രവർത്തിപ്പിക്കുന്നവനേ; സൂര്യ–ജീവജാലങ്ങളുടെ പ്രാണങ്ങളെയും ഭൂമിയിലെ രസങ്ങളെയും തന്നിലേയ്ക്കാകർഷിക്കുന്ന വനേ; പ്രാജാപത്യ–പ്രജാപതിയുടെ സന്താനമേ; രശ്മീൻ വ്യൂഹ–കിരണ ങ്ങളെ ഒന്നു നിയന്ത്രിക്കൂ; തേജഃ സമൂഹ–തപിപ്പിക്കുന്നകാന്തിയെ ഉപസംഹ രിക്കൂ; യത് തേ കല്യാണതമം രൂപം–അങ്ങയുടെ അത്യന്തം ശോഭനമായ രൂപം ഏതോ; തേ തത് പശ്യാമി–അങ്ങയുടെ കാരുണ്യത്താൽ ആ രൂപം ഞാനൊന്നുകാണട്ടെ; യഃ അസൗ പുരുഷഃ–ആദിത്യമണ്ഡലത്തിൽ സ്ഥിതി ചെയ്യുന്ന ഈ പുരുഷൻ ആരോ; സഃ അസൗ–ആ ഈ പുരുഷൻ; അഹം അസ്മി–ഞാൻതന്നെ എന്നുകാണട്ടെ.

ജഗത്തിനെ പോഷിപ്പിക്കുന്ന അല്ലയോ ഭഗവൻ, ഒറ്റയ്ക്കു സഞ്ചരിച്ചു കൊണ്ടിരിക്കുന്നവനേ, എല്ലാറ്റിനെയും അതാതിന്റെ സ്ഥാനത്തുനിറുത്തി പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നവനേ, ജീവജാലങ്ങളുടെ പ്രാണങ്ങളെയും

ഭൂമിയിലെ രസങ്ങളെയും തന്നിലേയ്ക്കാകർഷിക്കുന്നവനേ, പ്രജാപതി യുടെ സന്താനമേ, കിരണങ്ങളെ ഒന്നു നിയന്ത്രിക്കൂ; തപിപ്പിക്കുന്ന കാന്തിയെ ഉപസംഹരിക്കൂ; അങ്ങയുടെ അത്യന്തം ശോഭനമായ രൂപമേതോ അങ്ങയുടെ കാരുണ്യത്താൽ ആ രൂപം ഞാനൊന്നു കാണട്ടെ; ആദിത്യമ ണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന ഈ പുരുഷൻ ആരോ, ആ ഈ പുരുഷൻ ഞാൻതന്നെ എന്നുകാണട്ടെ.

പതിനെട്ട്, പത്തൊൻപത്, ഇരുപതിലെ രണ്ടുവരികൾ ഇത്രയും ചേർത്താണ് ഈ മന്ത്രം ഗുരുദേവൻ ഭാഷാന്തരം ചെയ്തിരിക്കുന്നത്.

18. പിറന്നാദിയിൽ നിന്നേകനായി വന്നിങ്ങു സൃഷ്ടിയും
സ്ഥിതിയും നാശവും ചെയ്യും സൂര്യ മാറ്റുക രശ്മിയെ;

19. അടക്കുകിങ്ങു കാൺമാനായ് നിൻ കല്യാണകളേബരം
കണ്ടുകൂടാത്തതായ് കണ്ണുകൊണ്ടു കാണപ്പെടുന്നതായ്

20. നിന്നിൽനിൽക്കുന്ന പുരുഷാകൃതിയേതാണതാണു ഞാൻ.

പിറന്നാദിയിൽനിന്ന്-സൃഷ്ടിയുടെ ആരംഭത്തിൽ തന്നെ ആവിർഭ വിച്ചു ലോകരക്ഷണം ചെയ്ത്; ഏകനായിവന്ന്-ഒറ്റയ്ക്കു സഞ്ചരിച്ച്; ഇങ്ങു സൃഷ്ടിയും സ്ഥിതിയും നാശവും ചെയ്യും-പ്രജാപതിയുടെ സന്താനമായി സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽകൂടി എല്ലാറ്റിനെയും നിയന്ത്രിക്കുന്ന; സുര്യ -പ്രാണങ്ങളെയും രസങ്ങളെയും തന്നിലേയ്ക്കാകർഷിക്കുന്ന അല്ലയോ ഭഗ വൻ; രശ്മിയെ മാറ്റുക-കിരണങ്ങളെ നിയന്ത്രിക്കുക; അടക്കുക-തേജസ്സിനെ ശമിപ്പിക്കുക; നിൻകല്യാണകളേബരം ഇങ്ങു കാൺമാനായ്-അങ്ങയുടെ അത്യന്തം ശോഭനമായ രൂപം ഞാൻ കാണട്ടെ; കണ്ണുകൊണ്ടു കണ്ടുകൂടാ ത്തതായ്-എന്റെ പുറംകണ്ണുകൾക്കതു കാണാൻ കഴിയുന്നില്ല; കാണപ്പെടു ന്നതായ്-എന്നാൽ ഈ രൂപം ധരിച്ചുനിൽക്കുന്ന; നിന്നിൽ-അങ്ങയിൽ; നിൽക്കുന്ന-സ്ഥിതിചെയ്യുന്ന; പുരുഷാകൃതി-പുരുഷ രൂപം; ഏതാണ്-ഏ താണോ; ഞാൻ അതാണ്-ഞാൻ അതുതന്നെ എന്നു കാണട്ടെ.

സൃഷ്ടിയുടെ ആരംഭത്തിൽതന്നെ ആവിർഭവിച്ചു ലോകരക്ഷണം ചെയ്ത് ഒറ്റയ്ക്കു സഞ്ചരിച്ച് പ്രജാപതിയുടെ സന്താനമായി സൃഷ്ടിസ്ഥിതി സംഹാരങ്ങളിൽ കൂടി എല്ലാറ്റിനെയും നിയന്ത്രിക്കുന്ന, പ്രാണങ്ങളെയും രസങ്ങളെയും തന്നിലേക്കാകർഷിക്കുന്ന അല്ലയോ ഭഗവൻ, കിരണങ്ങളെ നിയന്ത്രിക്കൂ; തേജസ്സിനെ ശമിപ്പിക്കുക. അങ്ങയുടെ അത്യന്തം ശോഭനമായ രൂപം ഞാനൊന്നു കാണട്ടെ; എന്റെ പുറംകണ്ണുകൾക്കതു കാണാൻ കഴിയു ന്നില്ല; എന്നാൽ ഈ രൂപം ധരിച്ചുനിൽക്കുന്ന അങ്ങയിൽ സ്ഥിതി ചെയ്യുന്ന പുരുഷരൂപം ഏതാണോ ഞാൻ അതുതന്നെ എന്നു കാണട്ടെ.

## അസൗ പുരുഷഃ സോഹമസ്മി

സഗുണോപാസനയുടെ വിധവും ലക്ഷ്യവും അതി മനോഹരമായി സംഗ്രഹിച്ചിരിക്കുന്ന മന്ത്രമാണിത്. ശരീരങ്ങളായ പുരങ്ങളിൽ ശയിക്കുന്നവ നാണു പുരുഷൻ. അഥവാ ജഗത്തു മുഴുവൻ പൂർണനായി നിൽക്കുന്നവൻ

പുരുഷൻ. ഈ പുരുഷനെയാണുപാസകൻ തിരയുന്നത്. തന്റെ ദേഹമാകുന്ന പുരത്തിലും ആ പുരുഷൻ ശയിക്കുന്നു എന്നറിയാം. പക്ഷെ സ്വന്തം കണ്ണുകൊണ്ടു കാണാൻ പറ്റുന്നില്ല. എന്നാൽ ഒരു പ്രതീകം മാദ്ധ്യമമായംഗീകരിച്ച് മനസ്സിനെ ഏകാഗ്രപ്പെടുത്തി ആ പുരുഷനെ കാണാൻ യത്നിക്കാം. ഏതായിരിക്കണം മാദ്ധ്യമം. ദിവ്യത്വപ്രതീയുളവാക്കി തന്റെ മനസ്സിനിണങ്ങിച്ചേരാൻ കഴിവുള്ളതായിരിക്കണം ആ മാദ്ധ്യമം. അതിനു പറ്റിയ ഒരു പ്രതീകമെന്നനിലയിലാണ് ഇവിടെ ആദിത്യനെ അംഗീകരിച്ചിരിക്കുന്നത്. ഭക്തന്റെ മനസ്സിനെ ആകർഷിക്കത്തക്കവിധം ആദിത്യനിലുള്ള ദിവ്യതകൾ എന്തൊക്കെയാണ്? ആദിത്യൻ സദാ ജഗത്തിനെ പോഷിപ്പിച്ചു നിൽക്കുന്നു. ആദിത്യത്തിന്റെ ചൂടും വെളിച്ചവും പകർന്നെടുത്താണ് ലോകം നിലനിൽക്കുന്നതും വളരുന്നതും. ലോകപരിപാലനമെന്ന മഹത്തായ ഈ കൃത്യം അദ്ദേഹം ഒറ്റയ്ക്കാണു നിർവഹിച്ചുപോരുന്നത്. പ്രാണനിൽനിന്നും ആദ്യം ആദിത്യനുണ്ടായി. പിന്നെ ആദിത്യനിൽനിന്നുമാണു മറ്റു സൗരയൂഥഘടകങ്ങൾ ആവിർഭവിച്ചത്. സൗരയൂഥഘടകങ്ങളെയെല്ലാം നിയന്ത്രിച്ചു പ്രവർത്തിപ്പിക്കുന്നതും ആദിത്യനാണ്. പോരെങ്കിൽ പ്രജാപതിയുടെ മകനുമാണാദിത്യൻ. കശ്യപപ്രജാപതിക്ക് അദിതിയിൽ ജനിച്ച മകനാണാദിത്യൻ. എല്ലാ ജീവികളുടെയും പ്രാണൻ ആദിത്യനുമായി വേർപെടാത്തവിധം ബന്ധിച്ചിരിക്കുന്നു. ഭൂമിയിൽനിന്നുള്ള രസമെല്ലാം ആദിത്യൻ സദാ തന്നിലേയ്ക്കാകർഷിക്കുന്നു. ഇങ്ങനെ സൃഷ്ടിസ്ഥിതിസംഹാരങ്ങളുമായി അഭേദ്യമായ ബന്ധം പുലർത്തുന്ന ദേവനാണ് ആദിത്യൻ. ഭക്തഹൃദയത്തെ ആകർഷിക്കാൻ ഇതിൽപ്പരം എന്തു ദിവ്യത്വമാണു വേണ്ടത്? ഇത്ര ദിവ്യനായ ആദിത്യന്റെ ശരീരമാകുന്ന പുരത്തിലും തന്റെ ശരീരത്തിനുള്ളിലും കുടികൊണ്ട് അവയെ പ്രവർത്തിപ്പിക്കുന്ന പുരുഷൻ അഥവാ ബോധം ഒന്നു തന്നെയാണെന്നും ഭക്തൻ അറിയുന്നു. അതു പ്രത്യക്ഷമായനുഭവിക്കുകയാണു ലക്ഷ്യം. അതനുഭവിക്കുന്നതുവരെ യഥാർഥസത്യാന്വേഷിക്കു വഴിയിൽ തങ്ങുക സാദ്ധ്യമല്ല. അതുകൊണ്ടാണു സാധകൻ സൂര്യദേവനോട് രശ്മിയെ മാറ്റി തേജസ്സടക്കി കല്യാണകളേബരം കാണിച്ചുതരുവാൻ ആവശ്യപ്പെടുന്നത്. പുറംകണ്ണുകൊണ്ടു കാണാവുന്നതല്ല ആ കല്യാണകളേബരം. പിന്നെ എങ്ങനെ കാണാൻ കഴിയും? ബുദ്ധി അന്തർമുഖമായി സൂര്യദേവതാരൂപത്തിൽ നല്ല വണ്ണം ധ്യാനനിഷ്ഠമായാൽ സൂര്യശരീരത്തിലിരിക്കുന്ന പുരുഷനും താനും ഒന്നുതന്നെയെന്ന് ഉള്ളിൽ അനുഭവിച്ചറിയാറാകും. ഈ അനുഭവം ഉണ്ടാക്കിത്തരാനാണ് ഉപസ കൻ ഇഷ്ടദേവതയായ ആദിത്യനോട് ആവശ്യപ്പെട്ടിരിക്കുന്നത്.

ഇനിയും ആദിത്യനെപ്പോലെതന്നെ പ്രണവത്തെയും അഗ്നിയെയും ഒക്കെ ബ്രഹ്മപ്രതീകമായി ഉപാസിക്കുന്ന സാധകന്മാരുണ്ടാകാം. പരമസത്യം കാണാൻകൊതിക്കുന്നെങ്കിൽ ഇത്തരം ഉപാസകന്മാർ ഏതു ഭാവനയോടെ പ്രതീകങ്ങളെ സമീപിക്കണമെന്നാണിനിയുള്ള മന്ത്രങ്ങൾ വെളിവാക്കുന്നത്. വിശേഷിച്ചും ജീവന്മുക്തി സാദ്ധ്യമാകാത്തവർ മരണവേളയിൽ എന്തു ഭാവനയാണു പുലർത്തേണ്ടത്:-

മൂലം

17. *വായുരനിലമമൃതമഥേദം ഭസ്മാന്തം ശരീരം*
*ഓം ക്രതോ സ്മര കൃതം സ്മര ക്രതോ സ്മര കൃതം സ്മര.*

വായു-മരണവേളയിൽ ശരീരത്തിലുള്ള പ്രാണൻ; അമൃതം അനിലം-അഴിവില്ലാത്ത പ്രപഞ്ചപ്രാണനായ വായുവിൽ ലയിക്കും; അഥ-തുടർന്ന്; ഇദം ശരീരം-ഈ ദേഹം; ഭസ്മാന്തം-എരിഞ്ഞു ചാമ്പലാകും; ക്രതോ-സങ്കൽപ്പാത്മകനായ അല്ലയോ ജീവാത്മാവേ; ഓം സ്മര-ബ്രഹ്മപ്രതീകമായി ഇത്രനാളും ധ്യാനിച്ചുറപ്പിച്ചിട്ടുള്ള 'ഓ'മിനെ ഓർമിക്കൂ; കൃതം സ്മര-താൻ ചെയ്തിട്ടുള്ള കർമങ്ങളെ അതോടൊപ്പം ഓർമിച്ചു ഗുദ്ധീകരിക്കൂ; ക്രതോ ഓം സ്മര-ജീവാത്മാവേ പ്രണവം ഓർമിക്കൂ. കൃതം സ്മര-കർമത്തെയും ഓർമിക്കൂ.

മരണവേളയിൽ ശരീരത്തിലുള്ള പ്രാണൻ അഴിവില്ലാത്ത പ്രപഞ്ചപ്രാണനായ വായുവിൽ ലയിക്കും. തുടർന്ന് ഈ ദേഹം എരിഞ്ഞുചാമ്പലാകും. സങ്കൽപ്പാത്മകനായ അല്ലയോ ജീവാത്മാവേ, ബ്രഹ്മപ്രതീകമായി ഇത്രനാളും ധ്യാനിച്ചുറപ്പുച്ചിട്ടുള്ള 'ഓ'മിനെ ഓർമിക്കൂ. താൻ ചെയ്തിട്ടുള്ള കർമങ്ങളെ അതോടൊപ്പം ഓർമിച്ചു ശുദ്ധീകരിക്കൂ. ജീവാത്മാവേ പ്രണവം ഓർമിക്കൂ. കർമത്തെയും ഓർമിക്കൂ.

ഭാഷയിൽ ഇരുപതാം മന്ത്രത്തിന്റെ ഉത്തരാർധവും ഇരുപത്തൊന്നാം മന്ത്രത്തിന്റെ പൂർവാർധവും കൊണ്ടാണീമന്ത്രം വിവരിച്ചിരിക്കുന്നത്:-

ഭാഷ

20. പ്രാണൻ പോമന്തരാത്മാവിൽ
പിൻപു നീറാകുമീയുടൽ.

21. ഓമെന്നു നീ സ്മരിക്കാത്മൻ!
കൃതം സർവം സ്മരിക്കുക.

പ്രാണൻ പോമന്തരാത്മാവിൽ-മരണവേളയിൽ ദേഹത്തിലുള്ള പ്രാണൻ ദേഹംവെടിഞ്ഞ് പ്രപഞ്ചത്തിന്റെ അന്തരാത്മാവായ വായുവിൽ ലയിക്കും; പിൻപ്-തുടർന്ന്; ഈ ഉടൽ നീറാകും-ദേഹം എരിഞ്ഞു ചാമ്പലാകും; ആത്മൻ-സങ്കൽപാത്മകനായ അല്ലയോ ജീവാത്മാവേ; നീ ഓം എന്നു സ്മരിക്ക-നീ അഭ്യസിച്ചുറപ്പിച്ച ബ്രഹ്മപ്രതീകമായ 'ഓം' ഓർമിക്കുക; കൃതം സർവം സ്മരിക്കുക-ചെയ്തിട്ടുള്ള എല്ലാ കർമങ്ങളെയും അതോടൊപ്പം ഓർമിച്ചു ശുദ്ധീകരിക്കുക.

മരണവേളയിൽ ദേഹത്തിലുള്ള പ്രാണൻ ദേഹംവെടിഞ്ഞു പ്രപഞ്ചത്തിന്റെ അന്തരാത്മാവായ വായുവിൽ ലയിക്കും. തുടർന്നു ദേഹം എരിഞ്ഞു ചാമ്പലാകും. സങ്കൽപ്പാത്മകനായ അല്ലയോ ജീവാത്മാവേ, നീ അഭ്യസിച്ചുറപ്പിച്ച ബ്രഹ്മപ്രതീകമായ ഓം ഓർമിക്കുക. ചെയ്തിട്ടുള്ള എല്ലാ കർമങ്ങളെയും അതോടൊപ്പം ഓർമിച്ചു ശുദ്ധീകരിക്കുക.

**ക്രതോ സ്മര കൃതം സ്മര**

ഈ ഭാഗം മൂലമന്ത്രത്തിൽ ആവർത്തിച്ചിരിക്കുന്നത് ആദരവും അവശ്യ കർത്തവ്യത്വവും വെളിപ്പെടുത്താനാണ്. സങ്കൽപസ്വരൂപിയാണു ജീവാത്മാവ്. സങ്കൽപമെങ്ങനെയോ അങ്ങനെയാണു ജീവാത്മാവിന്റെ വ്യക്തിത്വം. തൽക്കാലവ്യക്തിത്വവും ഭാവിവ്യക്തിത്വവും ഒക്കെ നിർണയിക്കുന്ന ഒരേ ഒരു ഘടകം സങ്കൽപ്പമാണ്. ഈ നിയമമനുസരിച്ച് മരണവേളയിൽ വ്യക്തമായ സങ്കൽപ്പമെന്തായിരിക്കുമോ അതായിരിക്കും തുടർന്നുള്ള ജീവിതഗതി നിർണയിക്കുന്നത്. ജീവന്മുക്തി ലഭിച്ചിട്ടില്ലാത്തയാൾ മരണ വേളയിൽ പ്രണവം സ്മരിച്ച് കർമവിമുക്തി കൊതിക്കുകയാണെങ്കിൽ അയാൾ ക്രമമുക്തിക്കർഹനായിത്തീരുന്നു. തിരിച്ചു മനുഷ്യലോകത്തിലെത്തി സംസാരക്ലേശങ്ങളിൽ പെട്ടുഴലാൻ ഇടവരാതെ ദിവ്യലോകങ്ങൾ കടന്നു ബ്രഹ്മപ്രാപ്തി കൈവരിക്കുന്നതാണ് ക്രമമുക്തി. സങ്കൽപ്പാത്മകനായ ജീവനോടു കഴിയുമെങ്കിൽ പ്രണവം സ്മരിച്ച് ആ സ്ഥിതിയെങ്കിലും നേടാനാണ് ഉപനിഷത്ത് ആവശ്യപ്പെട്ടിരിക്കുന്നത്. ജീവിതത്തിൽ ചിരകാലം പ്രണവോപാസന അഭ്യസിച്ചുറപ്പിച്ചാലേ മരണവേളയിൽ ഇതു സാദ്ധ്യമാവൂ എന്നു പ്രത്യേകം ഓർമിക്കേണ്ടതാണ്.

സത്യാന്വേഷികൾ ബ്രഹ്മപ്രതീകമായി അംഗീകരിച്ചുപാസിക്കുന്ന മറ്റൊരു ദേവതയാണ് അഗ്നി. പ്രത്യക്ഷമായി നിൽക്കുന്ന ബ്രഹ്മമാണ് അഗ്നിയെന്ന് ഉപനിഷത്തുകൾ ഘോഷിക്കുന്നു. പലവിധ യജ്ഞങ്ങളും നടത്തിയാണ് സാധാരണ അഗ്നിയെ ഉപാസിക്കുന്നത്. ബ്രഹ്മപ്രാപ്തിക്കു കൊതിക്കുന്നയാൾ നിഷ്കാമമായി അഗ്നിയെ ഏതുപ്രകാരം യജിക്കണം എന്നാണ് ഉപനിഷത്ത് അവസാനത്തെ മന്ത്രം കൊണ്ടു വിവരിക്കുന്നത്:-

മൂലം

*18. അഗ്നേ നയ സുപഥാ രായേ അസ്മാൻ വിശ്വാനി*
*ദേവ വയുനാനി വിദ്വാൻ*
*യുയോധ്യസ്മജ്ജൂഹുരാണമേനോ ഭൂയിഷ്ഠാം തേ*
*നമ ഉക്തിം വിധേമ.*

അഗ്നേ-അല്ലയോ അഗ്നിദേവ; അസ്മാൻ-ഞങ്ങളെ; രായേ-സമ്പന്നഗതിക്കായി, സുപഥാ നയ-പ്രകാശം നിറഞ്ഞ മാർഗത്തിലൂടെ നയിക്കൂ; വിശ്വാനി-ഫലവിശിഷ്ടങ്ങളായ ഞങ്ങളുടെ എല്ലാ; വയുനാനി-കർമങ്ങളും വിജ്ഞാനങ്ങളും; ദേവ-അല്ലയോ ദേവ; വിദ്വാൻ-അങ്ങറിയുന്നുണ്ടല്ലോ; ജൂഹുരാണം-സദാ വഞ്ചിച്ചുകൊണ്ടിരിക്കുന്ന; എനഃ-കർമവാസനാരൂപമായ പാപത്തെ; അസ്മദ്-ഞങ്ങളിൽനിന്നും; യുയോധി-അകറ്റിനശിപ്പിക്കൂ; തേ-അങ്ങേയ്ക്കായി; ഭൂയിഷ്ഠാം-അധികമധികം; നമ ഉക്തിം-നമസ്കാരവാക്കിനെ; വിധേമ-ഞങ്ങൾ അർപ്പിക്കുന്നു.

അല്ലയോ അഗ്നിദേവ, ഞങ്ങളെ സമ്പന്നഗതിക്കായി പ്രകാശം നിറഞ്ഞ മാർഗത്തിലൂടെ നയിക്കൂ. ഫലവിശിഷ്ടങ്ങളായ ഞങ്ങളുടെ എല്ലാ കർമങ്ങളും വിജ്ഞാനങ്ങളും അല്ലയോ ദേവ, അങ്ങറിയുന്നുണ്ടല്ലോ. സദാ

വഞ്ചിച്ചുകൊണ്ടിരിക്കുന്ന കർമവാസനാരൂപമായ പാപത്തെ ഞങ്ങളിൽനിന്നും അകറ്റി നശിപ്പിക്കൂ. അങ്ങേയ്ക്കായി അധികമധികം നമസ്കാരവാക്കിനെ ഞങ്ങൾ അർപ്പിക്കുന്നു.

ഭാഷ

21. അഗ്നേ! ഗതിക്കായ് വിടുക
സന്മാർഗത്തൂടെ ഞങ്ങളെ.

22. ചെയ്യും കർമങ്ങളെല്ലാവുമറിഞ്ഞീടുന്ന ദേവ! നീ
വഞ്ചനം ചെയ്യുമേനസ്സു ഞങ്ങളിൽനിന്നു മാറ്റുക.
അങ്ങേയ്ക്കു ഞങ്ങൾ ചെയ്യുന്നു നമോവാകം മഹത്തരം.

അഗ്നേ-അല്ലയോ അഗ്നിഭഗവാൻ; ഞങ്ങളെ-അങ്ങയെ ഉപാസിക്കുന്ന ഞങ്ങളെ; ഗതിക്കായ്-ബ്രഹ്മ പ്രാപ്തിക്കായി; സന്മാർഗത്തൂടെ-പ്രകാശം നിറഞ്ഞ വഴിയിലൂടെ; വിടുക-കൊണ്ടുപോവുക; ചെയ്യും കർമങ്ങളെല്ലാവും -ഞങ്ങൾ ചെയ്യുന്ന എല്ലാ പ്രവൃത്തികളും; അറിഞ്ഞീടുന്ന ദേവ-അറിയുന്ന അല്ലയോ ദേവ; വഞ്ചനം ചെയ്യും-ഞങ്ങളെ സദാ വഞ്ചിച്ചുകൊണ്ടിരിക്കുന്ന; ഏനസ്സ്-കർമവാസനാരൂപമായ പാപം; ഞങ്ങളിൽനിന്നു മാറ്റുക-ഞങ്ങളിൽനിന്നകറ്റി നശിപ്പിക്കു; ഞങ്ങൾ-അങ്ങയുടെ ഭക്തരായ ഞങ്ങൾ; അങ്ങേയ്ക്കു-അങ്ങേയ്ക്കായി; മഹത്തരം നമോവാകം ചെയ്യുന്നു-അധികമധികം നമസ്കാരം അർപ്പിക്കുന്നു.

അല്ലയോ അഗ്നിഭഗവൻ, അങ്ങയെ ഉപാസിക്കുന്ന ഞങ്ങളെ ബ്രഹ്മപ്രാപ്തിക്കായി പ്രകാശം നിറഞ്ഞ വഴിയിലൂടെ കൊണ്ടുപോവുക. ഞങ്ങൾ ചെയ്യുന്ന എല്ലാ പ്രവൃത്തികളും അറിയുന്ന അല്ലയോ ദേവ, ഞങ്ങളെ സദാ വഞ്ചിച്ചുകൊണ്ടിരിക്കുന്ന കർമവാസനാരൂപമായ പാപം ഞങ്ങളിൽനിന്നകറ്റി നശിപ്പിക്കുക. അങ്ങയുടെ ഭക്തരായ ഞങ്ങൾ അങ്ങേയ്ക്കായി അധികമധികം നമസ്കാരം അർപ്പിക്കുന്നു.

### നയ സുപഥാ രായേ

അഗ്നിയെ യജ്ഞാദി കർമങ്ങളിൽക്കൂടി സകാമമായും നിഷ്കാമമായും ഉപാസിക്കാം. സകാമമായ ഉപസാനകൊണ്ട് പിതൃലോകത്തെത്തി സ്വർഗസുഖമനുഭവിക്കാം. പക്ഷെ പുണ്യം തീർന്നാൽ വീണ്ടും ജനനമരണാത്മകമായ സംസാരചക്രത്തിലേക്കു തിരിച്ചുവരേണ്ടിവരും. നിഷ്കാമമായി ഉപാസിച്ചാൽ കർമവാസന കുറയും. ജീവൻമുക്തി സാധിച്ചില്ലെങ്കിൽപോലും ക്രമമുക്തിക്കർഹനായിത്തീരും. ജനനമരണചക്രത്തിലകപ്പെടുത്തി ദുഃഖിക്കുന്ന പാപമാണു കർമവാസന. സത്യസ്വരൂപത്തിൽനിന്നുമകറ്റി ദുഃഖിപ്പിക്കുന്നതാണു കർമവാസനയുടെ ചതി. പരമാത്മപ്രതീകമാണ് അഗ്നി. കർമങ്ങളെ അറിഞ്ഞ് ഓരോരുത്തർക്കും അവയ്ക്കനുസരിച്ചു ഫലം നൽകുകയെന്നതാണ് പരമാത്മാവിലെ പ്രവർത്തന നിയമം. അതുകൊണ്ടാണഗ്നിയെ 'കർമങ്ങളെല്ലാം അറിയുന്ന ദേവ' എന്നു സംബോധന ചെയ്തിരിക്കുന്നത്. അപ്പോൾ മോക്ഷമാർഗം കൊതിക്കുന്നയാൾ അഗ്നി ദേവനെ

പ്രണമിച്ച് തന്റെ കർമവാസന അകറ്റിത്തരാൻ പ്രാർഥിക്കേണ്ടതാണ്. കർമ വാസനയകന്നാൽ പ്രകാശമയമായ മോക്ഷമാർഗം തെളിഞ്ഞുകിട്ടും. ജീവൻ മുക്തി ലഭിച്ചില്ലെങ്കിൽപോലും മരണവേളയിൽ നിഷ്കാമമായി അഗ്നിദേ വനെ ഓർമിച്ച് സന്മാർഗത്തിനുവേണ്ടി യാചിക്കാൻ കഴിയും. അങ്ങനെ ക്രമ മുക്തിക്കർഹനായിത്തീരുകയും ചെയ്യും. ഇതാണവസാന മന്ത്രത്തിന്റെ പൊരുൾ.

'ഈശാവാസ്യം' പോലെയുള്ള ഒരുപനിഷത്ത് ഗൂഢാർഥം ചോർന്നു പോകാതെ ധരിക്കാൻ കഴിഞ്ഞാൽ അതൊന്നുകൊണ്ടുമാത്രം ജീവിതം ധന്യമായിത്തീരുന്നതാണ്. അതിനു ഗുരുകാരുണ്യം ലഭിക്കുമാറാകട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

77-2003 47

# 2

# തിരുക്കുറൾ

തമിഴിലെ മഹാസിദ്ധന്മാരുടെ ജീവിതവും അവരുടെ കൃതികളുമായി ഗുരുദേവനു ഗാഢപരിചയമുണ്ടായിരുന്നു. അനുകമ്പാ ദശകത്തിൽ ജ്ഞാനസംബന്ധർ, സുന്ദരർ അപ്പർ തുടങ്ങിയ മഹാസിദ്ധന്മാരെ അവരുടെ ജീവിതസംഭവങ്ങൾ എടുത്തുകാട്ടി സൂചിപ്പിച്ചിട്ടുണ്ട്. 'തേവാരം' എന്നു പ്രസിദ്ധി നേടിയിട്ടുള്ള അവരുടെ കൃതികൾക്കു തുല്യമായ കൃതികൾ ഗുരുദേവൻ തമിഴിൽത്തന്നെ രചിക്കുകയും ചെയ്തിട്ടുണ്ട്. എന്തായാലും തമിഴിലെ സിദ്ധന്മാരും അവരുടെ കൃതികളുമായി ഗുരുദേവനുണ്ടായിരുന്ന പരിചയത്തിന്റെ പ്രത്യക്ഷ ദൃഷ്ടാന്തമാണു 'തിരുക്കുറൾഭാഷ', വള്ളുവരെപ്പോലെയുള്ള മഹാസിദ്ധന്റെ കൃതി തത്തുല്യനായ ഒരു മഹാസിദ്ധനിൽക്കൂടി ഭാഷാന്തരം ചെയ്തു കിട്ടുന്നത് അപൂർവഭാഗ്യമാണ്. പക്ഷെ തിരുക്കുറളിനു ഗുരുദേവന്റെ ഭാഷാന്തരം ആദ്യത്തെ മൂന്നദ്ധ്യായങ്ങൾക്കു മാത്രമേ ലഭ്യമായിട്ടുള്ളൂ എന്നതു നിരാശയോടെ സ്മരിക്കേണ്ടിയിരിക്കുന്നു. എന്തായാലും ഈ കൃതി ഗുരുദേവനെ അത്യന്തം ആകർഷിച്ചിരുന്നു എന്നതു സ്പഷ്ടമാണ്.

തമിഴിൽ രചിക്കപ്പെട്ടിട്ടുള്ള ഒരു സുപ്രധാന തത്ത്വജ്ഞാന ഗ്രന്ഥമാണു 'തിരുക്കുറൾ'. 'തിരുവള്ളുവർ' എന്ന മഹാസിദ്ധനാണ് ഇതിന്റെ കർത്താവ്. സൂത്രരൂപത്തിൽ രചിച്ചിട്ടുള്ള പദ്യമാണ് 'കുറൾ.' രണ്ടായിരം കൊല്ലത്തോളം ഈ കൃതിക്കു പഴക്കമുണ്ടെന്ന് കരുതപ്പെടുന്നു. ചതുർവേദസാരമുൾക്കൊള്ളുന്ന തമിഴ് വേദമാണു തിരുക്കുറൾ എന്നാണു പ്രസിദ്ധി. വള്ളുവരുടെ അച്ഛന്റെ പേര് 'ഭഗവൻ' എന്നും അമ്മയുടെ പേര് 'ആദി' എന്നും ആയിരുന്നു. 'ആദി' ഒരു പറച്ചിയായിരുന്നു എന്നും ഐതിഹ്യമുണ്ട്. ഭഗവന്റെ അമ്മ ഒരു പുലച്ചിയും. സാക്ഷാദ്‌വേദസാരം തന്നെയാണു സരസ്വതീദേവി വള്ളുവർനാവിൽ മൊഴിഞ്ഞതെന്നു ഗുരുദേവൻതന്നെ ഈ കൃതിയെ പ്രശംസിച്ചു 'ശിവശതകം' രണ്ടാം ശ്ലോകത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ഈ കൃതി വായിച്ചുപഠിക്കുന്നവർക്കു ചിത്തശുദ്ധിയും സത്യബോധവും വളർന്നുവരാൻ ഇടയാകും.

അകാരമാമെഴുത്താദിയാകുമെല്ലായെഴുത്തിനും
ലോകത്തിന്നേകനാമാദിഭഗവാനാദിയായിടും. 1

സത്യമാമറിവാർന്നുള്ള ശുദ്ധരൂപന്റെ സത്പദം
തൊഴായ്കിൽ വിദ്യകൊണ്ടെന്തിങ്ങുളവാകും പ്രയോജനം? 2

മനമാംമലരേ വെല്ലുന്നവന്റെ വലുതാംപദം
തൊഴുന്നവർ സുഖം നീണാൾ മുഴുവൻ വാഴുമൂഴിയിൽ. 3

ആശിക്കുക വെറുത്തീടുകെന്നതില്ലാത്തവന്റെ കാൽ
അണഞ്ഞീടിലവർക്കേതുമല്ലലില്ലൊരു കാലവും. 4

ഈശന്റെ വലുതാംകീർത്തി വാഴ്ത്തുന്നവരിലെന്നുമേ
ഇരുളാലണയും രണ്ടു വിനയും വന്നണഞ്ഞിടാ. 5

വാതിലഞ്ചും വെന്നവന്റെ നീതിയും നേരുമായിടും
വഴിയിൽ പറ്റിനിന്നീടിൽ വാഴുന്നു നെടുനാളവൻ. 6

ഉപമിപ്പാനൊന്നുമില്ലാതവന്റെ ചരണങ്ങളിൽ
ചേർന്നവർക്കെന്നിയരുതിച്ചേതോദുഃഖമകറ്റുവാൻ. 7

ധർമസാഗരപാദത്തിൽ ചേർന്നണഞ്ഞവരെന്നിയേ
കർമക്കടലിൽനിന്നങ്ങു കരേറുന്നില്ലൊരുത്തരും. 8

ഗുണമെട്ടുള്ള തൻപാദം പണിയാ മൗലിയേതുമേ
ഗുണമില്ലാത്തതും ജ്ഞാനഗുണഹീനാക്ഷമെന്നപോൽ. 9

ഈശൻപദത്തിൽ ചേരായ്കിൽ കടക്കുന്നില്ല ചേർന്നിടിൽ
കടന്നീടുന്നു ജനനപ്പെരുങ്കടലിൽനിന്നവർ. 10

## വാൻചിറപ്പ് (വർഷവർണനം)

മഴകാരണമായ് ലോകമഴിയാതെ വരുന്നിതു
അതിനാലതു പാരിന്നൊരമൃതെന്നുണരേണ്ടതാം. 1

ഉണ്ണുന്നവർക്കിങ്ങുണ്ണേണ്ടുമൂണുണ്ടാക്കിയവർക്കിതു
ഉണ്ണുമ്പോഴങ്ങതിൽ ചേർന്നൂണായതും മഴയായിടും. 2

ആഴിചൂഴുന്ന വലുതാമൂഴിയിൽ പാരമായ് പശി
മഴ പെയ്യാതെയായീടിൽ ഒഴിയാതഴൽചേർത്തിടും. 3

മഴയാമൊരു സമ്പത്തിൻസമൃദ്ധി കുറവായിടിൽ
കൃഷിചെയ്യാതെയാമിങ്ങു കൃഷീവലരൊരുത്തരും. 4

കൊടുക്കുന്നതുമീവണ്ണം കെട്ടവർക്കു സഹായമായ്
എടുത്തീടുന്നതും നിന്നതൊക്കെയും മഴയായിടും. 5

വിണ്ണിൽനിന്നു മഴത്തുള്ളിവീഴലില്ലായ്കിലെങ്ങുമേ
ഒരു പച്ചപ്പുല്ലുപോലും കാണ്മാനരുതു കണ്ണിനാൽ. 6

നെടുംകടലിനും മേന്മ കുറയും കൊണ്ടൽനീരിനെ
എടുത്തു തന്നിൽനിന്നങ്ങു കൊടുത്തീടായ്കിൽ മാരിയെ 7

മഴപെയ്യാതെയായീടിൽ വാനവർക്കും മനുഷ്യരാൽ
മഖവും പൂജയും മന്നിൽനിന്നു ചെല്ലാതെയായിടും. 8

പേരാർന്നൊരീ പ്രപഞ്ചത്തിൽ മാരിപെയ്യാതെയായിടിൽ
ദാനം തപസ്സു രണ്ടിന്നും സ്ഥാനമില്ലാതെയായിടും. 9

നീരില്ലായ്കിൽ പാരിലേതും കാര്യമാർക്കും നടന്നിടാ
മാരിയില്ലായ്കിലപ്പോഴാ നീരുമില്ലാതെയായിടും. 10

## നീർത്താർപെരുമൈ (സന്ന്യാസിമഹിമ)

വഴിയേ സംന്യസിച്ചുള്ള മഹിമാവിങ്ങുയർന്നതായ്
നിന്നീടുന്നിതു ശാസ്ത്രത്തിൽ നിർണയം സ്പൃഹണീയമാം. 1

സംന്യാസമഹിമാവിന്നു സന്നിഭം ചൊൽകിലുർവിയിൽ
ഒന്നില്ലാതാകെ മൃതരെന്നെണ്ണീടുന്നതിനൊപ്പമാം. 2

ബന്ധമോക്ഷങ്ങളിൽ ഭേദം കണ്ടിങ്ങു കഠിനവ്രതം
പൂണ്ടവർക്കുള്ള മഹിമ ഭൂവിലേറ്റമുയർന്നതാം. 3

വലുതാം വാനിൽ വാഴ്വോർക്കു തലയാമിന്ദ്രനൂഴിയിൽ
ജിതേന്ദ്രിയന്റെ ശക്തിക്കു മതിയാമൊരു സാക്ഷിയാം. 4

അറിവാമങ്കുശത്താലഞ്ചറിവാം വാരണങ്ങളെ
തളച്ചവൻ മോക്ഷഭൂവിൽ മുളയ്ക്കുമൊരു ബീജമാം. 5

കഴിയാത്തതു ചെയ്തീടും മഹാന്മാരൽപ്പരായവർ
ചെയ്കില്ലൊരു കാലത്തും ചെയ്തീടാൻ കഴിയാത്തത്. 6

ശബ്ദം സ്പർശം രൂപരസം ഘ്രാണമഞ്ചിൻവിഭാഗവും
അറിയുന്നവനിൽത്തന്നെ പെരുതാം ലോകമൊക്കെയും. 7

പരിപൂർണവയസ്സുള്ള നരനിൽ ഗരിമാവിനെ
അവരന്നരുളിച്ചെയ്ത മറയിങ്ങറിയിച്ചിടും. 8

ഗുണമാംകുന്നേറിയങ്ങു നിൽക്കുന്ന മുനിമാരുടെ
കോപം ക്ഷണികമെന്നാലും ഭൂവിൽ ദുർവാരമാമത്. 9

സർവപ്രാണിയിലും തുല്യകൃപപൂണ്ടു നടക്കയാൽ
അന്തണന്മാരെന്നു ചൊല്ലേണ്ടതു സന്ന്യാസിമാരെയാം 10

(അപൂർണം)

## വ്യാഖ്യാനം

തമിഴിൽ രചിക്കപ്പെട്ടിട്ടുള്ള സുപ്രസിദ്ധമായ ഒരു തത്ത്വജ്ഞാന ഗ്രന്ഥമാണു തിരുക്കുറൾ. 'തിരുവള്ളുവർ'എന്ന മഹാസിദ്ധനാണ് ഇതിന്റെ കർത്താവ്. ഈ കൃതിക്ക് രണ്ടായിരം കൊല്ലത്തോളം പഴക്കമുണ്ടെന്നു കരുതപ്പെടുന്നു. 'കുറൾ' എന്ന പദത്തിന് സൂത്രരൂപത്തിൽ രചിച്ചിട്ടുള്ള പദ്യമെന്നാണിവിടെ അർഥം. മൂന്നു കാണ്ഡങ്ങളിലും നൂറ്റിമുപ്പത്തിമൂന്നദ്ധ്യായങ്ങളിലുമായി ആയിരത്തിനൂറ്റിമുപ്പതു കുറളുകൾ ഉൾപ്പെട്ടതാണു 'തിരുക്കുറൾ'. മൂന്നു കാണ്ഡങ്ങളിലായി യഥാക്രമം ധർമം, അർഥം, കാമം എന്നു മൂന്നു പുരുഷാർഥങ്ങളും ചർച്ചചെയ്യപ്പെട്ടിരിക്കുന്നു. ഇവ മൂന്നും വേണ്ടവണ്ണമായാൽ മോക്ഷം സ്വാഭാവികമായി വന്നുചേരുമെന്നുള്ളതുകൊണ്ട് വള്ളുവർ അതു ചർച്ചചെയ്യാതെ വിട്ടുകളഞ്ഞിരിക്കുന്നു. വാസ്തവത്തിൽ ധർമാർഥകാമങ്ങളുടെ ചർച്ചയിൽ മോക്ഷചർച്ച അന്തർല്ലീനമായിരിക്കുന്നു എന്നു കാണേണ്ടതാണ്. അദ്ധ്യായമോരോന്നും വിഷയവിഭജനം ചെയ്തുരൂപപ്പെടുത്തിയിട്ടുള്ളതാണ്. ചതുർവേദസാര മുൾക്കൊള്ളുന്ന തമിഴ്‌വേദമാണു 'തിരുക്കുറൾ' എന്നാണ് പ്രസിദ്ധി. വള്ളുവരുടെ അച്ഛന്റെ പേരു 'ഭഗവൻ' എന്നും അമ്മയുടെ പേരു 'ആദി' എന്നും ആയിരുന്നു. 'ആദി' ഒരു പറച്ചിയായിരുന്നു എന്നും ഐതിഹ്യമുണ്ട്. ഭഗവന്റെ അമ്മ ഒരു പുലച്ചിയും.

തമിഴിലെ തത്ത്വജ്ഞാനഗ്രന്ഥങ്ങളുമായി ശ്രീനാരായണഗുരുദേവനു ഗാഢപരിചയമുണ്ടായിരുന്നു എന്നതിനു പ്രത്യക്ഷദൃഷ്ടാന്തമാണു തിരുക്കുറൾഭാഷ. വള്ളുവരെപ്പോലെയുള്ള ഒരു മഹാസിദ്ധന്റെ കൃതി തത്തുല്യനായ ഒരു മഹാസിദ്ധനിൽക്കൂടി ഭാഷാന്തരം ചെയ്തുകിട്ടുന്നതു അപൂർവഭാഗ്യമാണ്. പക്ഷേ തിരുക്കുറളിനു ഗുരുദേവന്റെ ഭാഷാന്തരം ആദ്യത്തെ മൂന്നദ്ധ്യായങ്ങൾക്കു മാത്രമേ തൽക്കാലം ലഭ്യമായിട്ടുള്ളൂ എന്നതു നിരാശയോടെ സ്മരിക്കേണ്ടിയിരിക്കുന്നു. എന്തായാലും ഈ കൃതി ഗുരുദേവനെ അത്യന്തം ആകർഷിച്ചിരുന്നു എന്നു സ്പഷ്ടമാണ്. സാക്ഷാത് വേദസാരംതന്നെയാണു സരസ്വതീദേവി വള്ളുവർനാവിൽമൊഴിഞ്ഞതെന്നു ഗുരുദേവൻതന്നെ ഈ കൃതിയെ പ്രശംസിച്ച് 'ശിവശതകം' രണ്ടാം ശ്ലോകത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.

അധികാരം ഒന്ന്

## കടവുൾവാഴ്ത്ത് (ഈശ്വരസ്തുതി)

ഗ്രന്ഥാരംഭമെന്ന നിലയ്ക്കു ഒന്നാമദ്ധ്യായത്തിൽ കവി ജഗദീശ്വരനെ പാടിപ്പുകഴ്ത്തിയിരിക്കുന്നു. വള്ളുവർ മോക്ഷചർച്ചയ്ക്കായി ഒരു പ്രത്യേക കാണ്ഡം മാറ്റിവച്ചിട്ടില്ലെങ്കിലും ഈ ഒന്നാമദ്ധ്യായത്തിൽതന്നെ ജീവിതത്തിന്റെ പരമലക്ഷ്യം മോക്ഷമാണെന്നു വെളിപ്പെടുത്തിയിരിക്കുന്നതായി കാണാം. ഈ ജഗത്തിന്റെ പരമകാരണം ഈശ്വരതത്ത്വമാണെന്നു വെളിപ്പെടുത്തുന്നതാണ് ആദ്യത്തെ കുറൾ. അതിങ്ങനെ ഭാഷാന്തരം ചെയ്യപ്പെട്ടിരിക്കുന്നു:–

1. അകാരമാമെഴുത്താദിയാകുമെല്ലായെഴുത്തിനും
   ലോകത്തിന്നേകനാമാദിഭഗവാനാദിയായിടും

എല്ലാ എഴുത്തിനും-അക്ഷരങ്ങൾക്കെല്ലാം; അകാരമാം എഴുത്ത്-അകാരം എന്ന അക്ഷരം; ആദിയാകും-ആരംഭമാകുന്നു; ഏകനാം ആദിഭഗവാൻ -പ്രപഞ്ചോൽപത്തിക്കു മുൻപ് രണ്ടില്ലാതെ വിളങ്ങിയിരുന്ന ഈശ്വരൻ; ലോകത്തിന്-ഈ പ്രപഞ്ചത്തിന്; ആദിയായിടും-ആദികാരണമാണെന്നറിയേണ്ടതാണ്.

അക്ഷരങ്ങൾക്കെല്ലാം അകാരം എന്ന അക്ഷരം ആരംഭമാകുന്നു. പ്രപഞ്ചോത്പത്തിക്കുമുമ്പ് രണ്ടില്ലാതെ വിളങ്ങിയിരുന്ന ഈശ്വരൻ ഈ പ്രപഞ്ചത്തിന് ആദികാരണമാണെന്നറിയേണ്ടതാണ്.

## ലോകത്തിനാദി

ഗ്രന്ഥാരംഭത്തിൽതന്നെ കവി പ്രസ്തുത ശ്ലോകത്തിലൂടെ വ്യക്തമായി സത്യത്തെ ചൂണ്ടിക്കാണിച്ചിരിക്കുന്നു. അതുപോലെ സത്യവസ്തുനിർദേശത്തിലൂടെ മംഗളാചരണവും സാധിച്ചിരിക്കുന്നു. എന്താണു സത്യം? ഉണ്ടായി മറയുന്ന പ്രപഞ്ചഘടകങ്ങൾ ഉണ്ടാകുന്നതിനു മുമ്പ് എന്തുണ്ടായിരുന്നോ അതാണു സത്യം. അതാണന്വേഷിക്കപ്പെടേണ്ടതെന്നു ഭാവം. ആ സത്യം ഏകനാണ്. പ്രപഞ്ചോത്പത്തിക്കുമുമ്പ് രണ്ടു സത്യങ്ങൾ ഉണ്ടാവുകവയ്യ. രണ്ടംഗീകരിച്ചാൽ അവയ്ക്കാശ്രയമായി മൂന്നാമതൊന്നിനെ അംഗീകരിക്കേണ്ടിവരും. അപ്പോൾ ആ മൂന്നാമത്തേതാകും സത്യം. അതു വീണ്ടും ഒന്നാകാനേ പറ്റൂ. അതുകൊണ്ട് ജഗത്തിന് ഒരു പരമകാരണം അംഗീകരിക്കുന്നപക്ഷം അതൊരിക്കലും രണ്ടാകാൻ പറ്റുന്നതല്ല. അതേകനാണ്. അതു ഭഗവാനുമായിരിക്കും. ജഗത്തിന്റെ ഉൽപ്പത്തി, പ്രളയം, ജീവജാലങ്ങളുടെ ജനനമരണങ്ങൾ, വിദ്യാവിദ്യകൾ ഇവയ്ക്കെല്ലാം നിയന്താവായ ആൾ എന്നാണ് 'ഭഗവാൻ' എന്ന പദത്തിനർഥം. ഈ ലോകത്തിന് ഒരാദികാരണമുണ്ടെങ്കിൽ ഉൽപത്തി തുടങ്ങിയ എല്ലാറ്റിനും നിയന്താവ് ആ ആദികാരണമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഏകനായ ആദിഭഗവാനിൽനിന്നും വിവിധതരത്തിലുള്ള ഈ പ്രപഞ്ചം എങ്ങനെയുണ്ടായി? അതിനു ദൃഷ്ടാന്തമാണ് ശ്ലോകത്തിലെ പൂർവാർധം. അക്ഷരങ്ങൾക്കെല്ലാം ആരംഭം അകാരമാണ്. അകാരത്തിന്റെ വികാരങ്ങളാണ് മറ്റെല്ലാ അക്ഷരങ്ങളും എന്നു കരുതപ്പെടുന്നു. ഒരേ അകാരത്തിൽനിന്നും വിവിധതരത്തിലുള്ള അനേകം അക്ഷരങ്ങൾ ഉണ്ടാകുന്നതുപോലെ ഒരേ ആദിഭഗവാനിൽനിന്നും വിവിധതരത്തിലുള്ള ഈ പ്രപഞ്ചം രൂപം കൊണ്ടു എന്നു താൽപ്പര്യം.

പ്രപഞ്ചത്തിനിങ്ങനെ ഒരാദിഭഗവാനുണ്ടെങ്കിൽ ആ ആദിഭഗവാന്റെ സ്വരൂപം അറിഞ്ഞു സാക്ഷാത്കരിക്കുന്നതിലാണു ജീവിതത്തിന്റെ ധന്യതയെന്നു വെളിപ്പെടുത്തുകയാണടുത്ത പദ്യത്തിൽ:-

2. സത്യമാമറിവാർന്നുള്ള ശുദ്ധരൂപന്റെ സത്പദം
 തൊഴായ്കിൽ വിദ്യകൊണ്ടെന്തിങ്ങുളവാകും പ്രയോജനം?

സത്യമാം-ഒരിക്കലും മാറ്റമില്ലാതെ; അറിവാർന്നുള്ള-ബോധസ്വരൂപം കൈക്കൊണ്ടു വിളങ്ങുന്ന; ശുദ്ധരൂപന്റെ-ഒരു കളങ്കവും പറ്റാത്ത ഈശ്വരന്റെ;

സത്പദം-നേർമാർഗം കാട്ടുന്ന കാലടി അഥവാ സ്ഥാനം; തൊഴായ്കിൽ-കുമ്പിട്ടു വണങ്ങിയില്ലെങ്കിൽ; വിദ്യകൊണ്ട്-അറിവുകൊണ്ട്; ഇങ്ങ്-ഈ ലോകത്ത്; എന്തു പ്രയോജനം ഉളവാകും-എന്തു നേടാൻ കഴിയും?

ഒരിക്കലും മാറ്റമില്ലാതെ ബോധസ്വരൂപം കൈക്കൊണ്ടുവിളങ്ങുന്ന ഒരു കളങ്കവും പറ്റാത്ത ഈശ്വരന്റെ നേർമാർഗം കാട്ടുന്ന കാലടി അഥവാ സ്ഥാനം കുമ്പിട്ടു വണങ്ങിയില്ലെങ്കിൽ അറിവുകൊണ്ട് ഈ ലോകത്തു എന്തു നേടാൻ കഴിയും?

## വിദ്യാഫലം

ഒരിക്കലും ഒരു മാറ്റവും വരാത്ത വസ്തുവാണു സത്യം. മാറിപ്പോകുന്നതൊക്കെ അസത്യം. ഇതാണു സത്യാസത്യ നിർവചനം. പ്രപഞ്ചാനുഭവത്തിൽ മാറ്റമില്ലാതെ സദാ സർവത്ര തെളിയുന്ന വസ്തു ഒന്നേയുള്ളൂ. അതാണു ബോധം. ബോധം ഇല്ലെന്നുവന്നാൽ പ്രപഞ്ചാനുഭവമില്ല. ബോധം ബോധമല്ലെന്നുവന്നാലും അനുഭവം നിലച്ചു പോകും. അപ്പോൾ അനുഭവസ്ഥലങ്ങളിൽ മാറ്റമില്ലാതെ പ്രകാശിക്കുന്ന സത്യവസ്തുവാണു ബോധം. മനസ്സുൾപ്പെടെയുള്ള മറ്റെല്ലാം വിവിധ രൂപത്തിൽ മാറിമാറി തെളിയുന്നതായിട്ടാണു കാണുന്നത്. ബോധംമാത്രം എവിടെയും മാറ്റമില്ലാതെ തുടരുന്നു. മാറ്റമില്ലാത്ത ഈ ബോധത്തെയാണ് 'സത്യമാമറിവാർന്നുള്ള' എന്ന ഭാഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. അനുഭവസ്ഥലങ്ങളിലെല്ലാം ഇങ്ങനെ മാറ്റമില്ലാതെ തുടരുന്ന ബോധത്തിന്റെ പൂർണ രൂപം അന്വേഷിക്കുന്നതാണു സത്യാന്വേഷണം. പൂർണരൂപം തിരഞ്ഞവർക്കൊക്കെ അതു തെളിഞ്ഞിട്ടുണ്ട്. എങ്ങനെ തെളിഞ്ഞിട്ടുണ്ട്? ഒരു കളങ്കവും പറ്റാതെ ബോധസ്വരൂപിയായ ജഗദീശ്വരൻ സർവവ്യാപിയായ വിലസുന്നു എന്നു തെളിഞ്ഞിട്ടുണ്ട്. അക്കാര്യമാണ് 'ശുദ്ധരൂപൻ'എന്ന പദംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. ഈ സത്യത്തെ സാക്ഷാത്കരിക്കാൻ രണ്ടു മാർഗങ്ങളുണ്ട്. സർവവ്യാപിയായ ബോധസത്യത്തിന്റെ പ്രതീകമായി ഒരിഷ്ടദേവനെ ഉപാസിച്ച് ആ ദേവന്റെ പാദം വണങ്ങണം. അതാണ് സഗുണോപാസന. അല്ലെങ്കിൽ തൽക്കാലം ബോധത്തിനിരിപ്പിടമായിക്കാണുന്ന ഹൃദയം ശുദ്ധീകരിച്ച് ആനന്ദാനുഭവത്തിലൂടെ ആത്മസാക്ഷാത്കാരത്തിനു മുതിരണം. ഇതാണു നിർഗുണോപാസന. 'സത്പദം തൊഴായ്കിൽ' എന്ന ഭാഗംകൊണ്ട് 'ഈ രണ്ടുപാസനകളിൽ ഏതെങ്കിലും ഒന്നു ശീലിച്ചില്ലെങ്കിൽ' എന്നാണർഥമാക്കുന്നത്. ഈ ലോകജീവിതം നശ്വരവും ദുഃഖപ്രദവുമാണ്. അതുകൊണ്ട് ഈ ജീവിതത്തിൽ സത്യം സാക്ഷാത്കരിക്കാൻ കഴിഞ്ഞില്ലെങ്കിൽ ഒരു ധന്യതയും ലഭിക്കുകയില്ല. മറ്റെന്തൊക്കെ നേടിയാലും അവയെല്ലാം ദുഃഖിപ്പിച്ച് നമ്മിൽനിന്നു അകന്നു പോകും. സത്യാനുഭവം മാത്രം സുഖിപ്പിച്ചു സുഖിപ്പിച്ച് ജീവിതത്തെ ധന്യമാക്കും. യഥാർഥമായ അറിവെന്നുപറയുന്നത് ഈ സത്യത്തോടു കൂടുതൽ കൂടുതൽ അടുപ്പിക്കുന്ന അറിവായിരിക്കണം. അതുസാധിച്ചില്ലെങ്കിൽ വിദ്യ നിഷ്ഫലമാണ്. ഇക്കാര്യമാണു പദ്യത്തിലെ അവസാനഭാഗം വെളിപ്പെടുത്തുന്നത്. സത്യം കണ്ട ഗുരുവിന്റെ പാദങ്ങളെ സമാശ്രയിക്കാത്തവന് ഈ

ലോകത്ത് വിദ്യകൊണ്ട് പ്രയോജനമെന്ത്? എന്നു ഈ പദ്യത്തിനർഥം പറയാവുന്നതാണ്.

എന്തായാലും സത്യം സാക്ഷാത്കരിക്കാൻ സത്യം കണ്ട ഗുരുവിന്റെ സഹായം അനുപേക്ഷണീയമാണ്. ഇക്കാര്യമാണ് മൂന്നാം പദ്യത്തിലെ പ്രതിപാദ്യം. പരമാത്മപരമായും ഇതു വ്യാഖ്യാനിക്കാം:–

3. മനമാം മലരേ വെല്ലുന്നവന്റെ വലുതാം പദം
തൊഴുന്നവർ സുഖം നീണാൾ മുഴുവൻ വാഴുമൂഴിയിൽ.

മനമാം മലരേ–മനസ്സാകുന്ന പുഷ്പത്തെ; വെല്ലുന്നവന്റെ–പറിച്ചെടുത്ത് ഭഗവാനർപ്പിച്ച് സത്യം സാക്ഷാത്കരിച്ചനുഭവിച്ചു കഴിയുന്ന ഗുരുവിന്റെ; വലുതാം പദം–സത്യത്തോടടുപ്പിക്കാൻ കഴിവുള്ള ദിവ്യമായ കാലടി; തൊഴുന്നവർ–പണിയുന്നവർ; നീണാൾ മുഴുവൻ–ചിരകാലം ജീവിതം മുഴുവൻ; ഊഴിയിൽ സുഖം വാഴും–ഭൂമിയിൽ ആനന്ദിച്ചു കഴിഞ്ഞുകൂടും. 'ഇവിടെ മനമാം മലരേ വെല്ലുന്നവന്റെ വലുതാം പദം' എന്നതിന് 'മനസ്സാകുന്ന പൂവിനെ പറിച്ചെറിഞ്ഞിട്ട് സർവവ്യാപിയായി വിളങ്ങുന്ന പരമാത്മാവിന്റെ സ്ഥാനം' എന്നും അർഥം പറയാവുന്നതാണ്.

മനസ്സാകുന്ന പുഷ്പത്തെ പറിച്ചെടുത്തു ഭഗവാനർപ്പിച്ച് സത്യം സാക്ഷാത്കരിച്ചനുഭവിച്ചുകഴിയുന്ന ഗുരുവിന്റെ സത്യത്തോടടുപ്പിക്കാൻ കഴിവുള്ള ദിവ്യമായ കാലടിപണിയുന്നവർ ചിരകാലം ജീവിതം മുഴുവൻ ഭൂമിയിൽ ആനന്ദിച്ചു കഴിഞ്ഞുകൂടും. അല്ലെങ്കിൽ മനസ്സാകുന്ന പൂവിനെ പറിച്ചെറിഞ്ഞു സർവവ്യാപിയായി വിളങ്ങുന്ന പരമാത്മാവിന്റെ സ്ഥാനം തേടുന്നവർ ചിരകാലം ജീവിതം മുഴുവൻ ഭൂമിയിൽ ആനന്ദിച്ചു കഴിഞ്ഞുകൂടും.

## ഗുരുവും ബ്രഹ്മവും

ബ്രഹ്മസാക്ഷാത്കാരം നേടിയയാൾ ബ്രഹ്മംതന്നെയായി ഭവിക്കുന്നു എന്നാണ് ഉപനിഷന്മതം. അതുകൊണ്ട് ബ്രഹ്മനിഷ്ഠനായ ഗുരു ബ്രഹ്മം തന്നെ. സത്യം കാണാൻ കൊതിക്കുന്നവർ അങ്ങനെയുള്ള ഗുരുക്കന്മാരെ സമീപിക്കേണ്ടതാണ്. അവരുടെ പാദശുശ്രൂഷ ചെയ്തുപാകത തെളിയിച്ചാൽ അവർ സത്യം അനുഭവപ്പെടുത്തിത്തരും. ആത്മസത്യം തെളിയുന്നവർക്ക് ഈ ജീവിതത്തിൽ പിന്നെ മറ്റൊന്നും നേടാനുണ്ടാവില്ല. ആനന്ദസ്വരൂപമായ സ്വാത്മാവു തെളിഞ്ഞു; ആനന്ദാനുഭൂതി നിരന്തരമായി. ചെയ്യാനുള്ളതു ചെയ്തു. കിട്ടേണ്ടതു കിട്ടി. ഇനി ഒന്നും ചെയ്യാനുമില്ല; ഒന്നും കിട്ടാനുമില്ല. ഇതാണ് സത്യം കണ്ട ജീവന്മുക്തന്മാരനുഭവിക്കുന്ന ധന്യതയുടെ സ്വരൂപം. അവർ ജീവിതം മുഴുവൻ ആനന്ദിച്ചാനന്ദിച്ചു കഴിഞ്ഞകൂടുന്നു. ദേഹം വെടിഞ്ഞാലും അവർക്കൊരു കേടും സംഭവിക്കുന്നില്ലെന്ന് അനുഭവിച്ചറിയുകയും ചെയ്യുന്നു. ഇതാണ് ബ്രഹ്മനിഷ്ഠനായ ഗുരുവിനെ ഭജിച്ചാലുള്ള ഫലം അഥവാ ബ്രഹ്മസാക്ഷാത്കാരം നേടിയാലുള്ള ഫലം.

സത്യം കാട്ടിത്തരാൻ കഴിവുള്ള ഉത്തമനായ ഗുരു ആരാണെന്നു വെളിപ്പെടുത്തുന്നതാണ് അടുത്ത പദ്യം:–

4. ആശിക്കുക വെറുത്തീടുകെന്നതില്ലാത്തവന്റെ കാൽ
അണഞ്ഞീടിലവർക്കേതുമല്ലലില്ലൊരുകാലവും.

ആശിക്കുക-ഇവിടെ എന്തെങ്കിലും കിട്ടാൻ കൊതിക്കുക; വെറുത്തീടുക-ഇവിടെ എന്തിനോടെങ്കിലും വിദ്വേഷം ഭാവിക്കുക; എന്നതില്ലാത്തവന്റെ -ഈ രണ്ടുമില്ലാത്ത ജീവന്മുക്തന്റെ; കാൽ അണഞ്ഞീടിൽ-പാദശുശ്രൂഷ ചെയ്യാൻ ഭാഗ്യം ലഭിച്ചാൽ; അവർക്കേതുമല്ലലില്ലൊരുകാലവും-അവർക്കു ജീവിതത്തിൽ പിന്നെ ഒരിക്കലും ഒരു ക്ലേശവും സംഭവിക്കുന്നില്ല.

ഇവിടെ എന്തെങ്കിലും കിട്ടാൻ കൊതിക്കുക, ഇവിടെ എന്തിനോടെങ്കിലും വിദ്വേഷം ഭാവിക്കുക, ഈ രണ്ടുമില്ലാത്ത ജീവന്മുക്തന്റെ പാദശുശ്രൂഷചെയ്യാൻ ഭാഗ്യം ലഭിച്ചാൽ അവർക്കു ജീവിതത്തിൽ പിന്നെ ഒരിക്കലും ഒരു ക്ലേശവും സംഭവിക്കുന്നില്ല.

## ഗുരുകാരുണ്യം

രാഗം ദ്വേഷം ഇവ രണ്ടുമാണ് മനസ്സിന്റെ അടിസ്ഥാനഘടകങ്ങൾ. ഭൗതികമായ എന്തെങ്കിലും നേടാനുള്ള കൊതിയാണു രാഗം. ജീവിതത്തിൽ വ്യക്തികളോടും പദാർഥങ്ങളോടും ഉള്ള എല്ലാ മമതാബന്ധങ്ങൾക്കും ഹേതു ഈ രാഗമാണ്. ഇതു മനസ്സിനെ നിരവധി സങ്കൽപ്പങ്ങളിൽപ്പെടുത്തി സദാ ക്ലേശിപ്പിക്കുന്നു. രാഗത്തിന് എന്തെങ്കിലും തടസ്സം സൃഷ്ടിക്കുന്ന പദാർഥങ്ങളോടും വ്യക്തികളോടും തോന്നുന്ന മനോഭാവമാണ് വെറുപ്പ് അഥവാ ദ്വേഷം. ദ്വേഷം പ്രതികാരബുദ്ധിയെയും അതിനുതക്ക സങ്കൽപ്പങ്ങളെയും വളർത്തി ക്ലേശിപ്പിക്കുന്നു. രാഗവും ദ്വേഷവും ചേർന്നു മനസ്സിനെ രൂപംകൊടുത്തു വളർത്തുന്നതോടെയാണ് ആനന്ദനിധിയായ ആത്മാവു മറഞ്ഞുപോകുന്നത്. അപ്പോൾ നേരത്തേ പറഞ്ഞ രീതിയിൽ മനസ്സാകുന്ന പൂ പറിച്ചു ഭഗവാനെ അർച്ചിക്കണമെങ്കിൽ ഈ രാഗദ്വേഷങ്ങളെ ജയിക്കണം. രാഗദ്വേഷങ്ങളെ ജയിച്ചവരുടെ മനസ്സ് പൂർണമായും ബ്രഹ്മസ്വരൂപം കൈക്കൊള്ളും. അവരുടെ ചുറ്റും ബ്രഹ്മനിർവാണം കളിയാടുമെന്നാണു ഭഗവദ്ഗീത ഘോഷിക്കുന്നത്. അവരാണു ജീവന്മുക്തന്മാർ. അവരെ ശരണം പ്രാപിക്കാനും അവരുടെ പാദശുശ്രൂഷ ചെയ്യാനും ഭാഗ്യം ലഭിക്കുന്നവർക്കും ക്രമേണ ബ്രഹ്മാനുഭവം പകർന്നുകിട്ടുന്നു. അങ്ങനെ അവർ ഈ ജീവിതത്തിൽ തികച്ചും ക്ലേശനിർമുക്തരായിത്തീരുകയും ചെയ്യുന്നു.

രാഗദ്വേഷങ്ങളെ അകറ്റാൻ എന്താണു മാർഗം? ഈശ്വരമഹിമ ഉൾക്കൊണ്ടു വാഴ്ത്തുക. അതല്ലാതെന്താണു മാർഗം? ഇക്കാര്യമാണ് അടുത്തപദം വെളിപ്പെടുത്തുന്നത്:-

5. ഈശന്റെ വലുതാം കീർത്തി വാഴ്ത്തുന്നവരിലെന്നുമേ
ഇരുളാലണയും രണ്ടും വിനയും വന്നണഞ്ഞിടാ.

ഈശന്റെ-ജഗത്തിനു മുഴുവൻ ആശ്രയമായ ഈശ്വരതത്ത്വത്തിന്റെ; വലുതാം കീർത്തി-സർവവ്യാപിത്വം, സർവജ്ഞത്വം, സർവശക്തിമത്വം എന്നീ മഹത്ത്വങ്ങളെ; വാഴ്ത്തുന്നവരിൽ-അറിഞ്ഞു പ്രകീർത്തിക്കുന്ന ജ്ഞാനിക

ളിൽ; ഇരുളാലണയും-അജ്ഞാനഫലമായുണ്ടാകുന്ന; രണ്ടു വിനയും-രാഗ ദ്വേഷങ്ങളെന്ന രണ്ടു ദോഷങ്ങളും; എന്നുമേ-ഒരിക്കലും; വന്നണഞ്ഞിടാ-വന്നുപറ്റുകയില്ല.

ജഗത്തിനുമുഴുവൻ ആശ്രയമായ ഈശ്വരതത്ത്വത്തിന്റെ സർവവ്യാപിത്വം, സർവജ്ഞത്വം, സർവശക്തിമത്വം എന്നീ മഹത്ത്വങ്ങളെ അറിഞ്ഞു പ്രകീർത്തിക്കുന്ന ജ്ഞാനികളിൽ അജ്ഞാനഫലമായുണ്ടാകുന്ന രാഗദ്വേഷങ്ങളെന്ന രണ്ടു ദോഷങ്ങളും ഒരിക്കലും വന്നുപറ്റുകയില്ല.

## ജ്ഞാനിയും രാഗദ്വേഷങ്ങളും

വ്യക്തമായ വസ്തുബോധംകൊണ്ടേ രാഗദ്വേഷങ്ങൾ അകന്നുകിട്ടൂ. ഇവിടെക്കാണപ്പെടുന്ന വിവിധ നാമരൂപങ്ങൾ സത്യമാണെന്നുംഇവയെ ആശ്രയിച്ചാലേ സുഖം കിട്ടൂ എന്നും ഉള്ള തോന്നലാണല്ലോ രാഗദ്വേഷങ്ങൾക്കു കാരണം. ഈ ജഗത്തിനാശ്രയമായ വസ്തു ഒന്നേയുള്ളൂ എന്നുംആ വസ്തു എങ്ങും നിറഞ്ഞ് എല്ലാം അറിഞ്ഞുനിൽക്കുന്ന സർവശക്തനായ ഈശ്വരനാണെന്നും അറിഞ്ഞാൽ പിന്നെ രാഗദ്വേഷങ്ങൾക്കു പ്രസക്തിയെവിടെ? ബോധഘനമായ അദ്വയവസ്തുതന്നെയാണ് പ്രപഞ്ചരൂപത്തിൽ കാണപ്പെടുന്നത്. അപ്പോൾ വിശേഷിച്ചെന്തു കൊതിക്കാൻ? വിശേഷിച്ചു എന്തിനെ വെറുക്കാൻ? എങ്ങോട്ടു നോക്കിയാലും കാണപ്പെടുന്നതു പരബ്രഹ്മവസ്തു മാത്രം. ഇതറിയുന്ന ജ്ഞാനികൾ എവിടെയും ആ ജഗദീശ്വരന്റെ മഹിമ വാഴ്ത്തി നടക്കുന്നു. അവരുടെ എല്ലാ കർമങ്ങളും ഈശ്വരപൂജ. അവർക്കു മാനാപമാനങ്ങളോ, ലാഭനഷ്ടങ്ങളോ, ജയപരാജയങ്ങളോ ഒരിടത്തുമില്ല. പിന്നെ രാഗദ്വേഷങ്ങൾക്കു പ്രസക്തി എവിടെ? അവർ സദാ സമബുദ്ധികളായി ബ്രഹ്മാനന്ദത്തിൽ മുഴുകി ജീവിതം കഴിച്ചുകൂട്ടുന്നു. സത്യവസ്തുവിനെക്കുറിച്ചുള്ള അജ്ഞാനം ഒന്നുമാത്രമാണു രാഗദ്വേഷങ്ങൾക്കു കാരണം.

രാഗദ്വേഷങ്ങളെ പൊടുന്നനെ ഉപശമിപ്പിച്ച് വസ്തു ബോധം നേടുക എളുപ്പമല്ല, ആദ്യത്തെ പടിയായി ഇന്ദ്രിയങ്ങളെ ജയിക്കണം. തുടർന്നു മനസ്സിനെ ഇവിടെ ഈശ്വരൻ മാത്രമേ സത്യമായുള്ളൂ എന്നു പഠിപ്പിക്കണം. ഈ സത്യ മാർഗത്തിൽ ചരിക്കുന്നവർ സത്യമായ ആത്മസ്വരൂപം കണ്ടെത്തുന്നു. ഇക്കാര്യമാണ് അടുത്ത പദ്യത്തിലെ പ്രതിപാദ്യം:-

6. വാതിലഞ്ചും വെന്നവന്റെ നീതിയും നേരുമായിടും
   വഴിയിൽ പറ്റിനിന്നീടിൽ വാഴുന്നു നെടുനാളവൻ.

വാതിലഞ്ചും-ജ്ഞാനേന്ദ്രിയങ്ങളെ അഞ്ചും; വെന്നവന്റെ-കീഴടക്കിയ സത്യദർശിയുടെ; നീതിയും-ധർമാധിഷ്ഠിതവും; നേരുമായിടും-കാപട്യം പുരളാത്തതുമായ; വഴിയിൽ-സത്യാന്വേഷണമാർഗത്തിൽ; പറ്റിനിന്നീടിൽ-നിർദേശം തെറ്റിക്കാതെ സഞ്ചരിക്കുകയാണെങ്കിൽ; അവൻ നെടുനാൾ വാഴുന്നു-അങ്ങനെയുള്ളയാൾ സത്യസ്വരൂപം പ്രാപിച്ചു നിത്യമുക്തനായി ഭവിക്കുന്നു.

ജ്ഞാനേന്ദ്രിയങ്ങളെ അഞ്ചും കീഴടക്കിയ സത്യദർശിയുടെ ധർമാധിഷ്ഠിതവും കാപട്യം പുരളാത്തതുമായ സത്യാന്വേഷണമാർഗത്തിൽ നിർദേശം

തെറ്റിക്കാതെ സഞ്ചരിക്കുകയാണെങ്കിൽ അങ്ങനെയുള്ളയാൾ സത്യസ്വരൂപം പ്രാപിച്ചു നിത്യമുക്തനായി ഭവിക്കുന്നു.

**ഇന്ദ്രിയജയം**

സത്യാന്വേഷണത്തിലെ പ്രാഥമിക സാധന ഇന്ദ്രിയ ജയമാണ്. കണ്ണ്, മൂക്ക്, നാക്ക്, ചെവി, ത്വക്ക് എന്നീ പഞ്ചേന്ദ്രിയങ്ങൾ മനുഷ്യമനസ്സിനെ പ്രത്യേകം പ്രത്യേകം സദാ അതാതിന്റെ വിഷയങ്ങളിലേക്ക് ആകർഷിച്ചു കൊണ്ടിരിക്കുന്നു. അനിയന്ത്രിതമായി ഈ ഇന്ദ്രിയങ്ങളുടെ പിന്നാലെ ചുറ്റി ത്തിരിയുന്ന മനസ്സിന് ഒരിക്കലും സത്യം കാണാൻ പറ്റുകയില്ല. അതു നടു ക്കടലിൽ കാറ്റിൽപ്പെട്ട വഞ്ചിപോലെ ലക്ഷ്യത്തിലെത്താതെ സംസാരക്കട ലിൽ അലയാൻ ഇടവരുന്നു. ഇന്ദ്രിയജയം എന്നു പറഞ്ഞാൽ അവയെ ബലാൽ പിടിച്ചമർത്തുകയല്ല. അവ അനുഭവിക്കുന്ന വിഷയങ്ങളെല്ലാം ഈശ്വ രാംശമാണെന്ന് അവയെ പഠിപ്പിക്കുന്നതാണ് ശരിയായ ഇന്ദ്രിയജയം. ഈ നിലയിൽ പഞ്ചേന്ദ്രിയങ്ങളെ ജയിച്ചുകഴിഞ്ഞാൽ കർമേന്ദ്രിയങ്ങൾ പിന്നെ അവയ്ക്കു കീഴ്വഴങ്ങി പ്രവർത്തിച്ചുകൊള്ളും. ജ്ഞാനേന്ദ്രിയങ്ങളും കർമേന്ദ്രിയങ്ങളും കീഴ്വഴങ്ങിയാൽ തുടർന്നു മനസ്സും പ്രസന്നമായി ആത്മാ നനന്ദത്തിൽ മുഴുകും. ഇങ്ങനെ ആത്മദർശനം നേടിയ ഗുരുക്കന്മാർക്ക് ധർമം പിഴയ്ക്കാതെയുള്ള കാപട്യം പുരളാത്ത സത്യമാർഗം നിർദേശിക്കാൻ കഴി യും. ബ്രഹ്മനിഷ്ഠനായ ഗുരുവിന്റെ നിർദേശങ്ങൾ കൃത്യമായി അനുഷ്ഠി ക്കുന്നയാൾ തീർച്ചയായും സത്യസ്വരൂപം പ്രാപിച്ചു മുക്തനാവുകയും ചെ യ്യും.

ബ്രഹ്മത്തെ സാക്ഷാത്കരിക്കുന്നയാൾ സ്വയം അതായിത്തീരുന്നു എന്നാണ് ഉപനിഷന്മതം. പുറമേ പരിമിതമായ ഒരു ദേഹത്തോടുകൂടി ചരി ക്കുന്നതായി തോന്നിയാലും ബ്രഹ്മനിഷ്ഠൻ അനന്തമായ ബ്രഹ്മവസ്തു തന്നെ യാണ്. അദ്ദേഹത്തിനു തുല്യമായി ഈ ലോകത്തു മറ്റൊന്നും തന്നെയില്ല. അങ്ങനെയുള്ള ജീവന്മുക്തനായ ഗുരുവിനെ പ്രാപിച്ചവർക്ക് പിന്നെ ഒരിക്കലും ദുഃഖിക്കേണ്ടിവരുന്നില്ലെന്നാണിനി വെളിപ്പെടുത്തുന്നത്:-

7. ഉപമിപ്പാനൊന്നുമില്ലാതവന്റെ ചരണങ്ങളിൽ
ചേർന്നവർക്കെന്നിയരുതിച്ചേതോദുഃഖമകറ്റുവാൻ.

ഉപമിപ്പാനൊന്നുമില്ലാതവന്റെ-ആദ്യന്തരഹിതമായ ബ്രഹ്മസ്വരൂപം സാക്ഷാത്കരിച്ച് അതായി വർത്തിക്കുന്ന ജീവന്മുക്തനായ ഗുരുവിന്റെ; ചര ണങ്ങളിൽ ചേർന്നവർക്കെന്നി-പദങ്ങളിൽ ശരണം പ്രാപിച്ചവർക്കല്ലാതെ; ഇച്ചേ തോദുഃഖമകറ്റുവാൻ അരുത്-ജഡസംഗം കൊണ്ടുണ്ടായ സംസാരദുഃഖം അക റ്റാൻ കഴിയുന്നതല്ല.

ആദ്യന്തരഹിതമായ ബ്രഹ്മസ്വരൂപം സാക്ഷാത്കരിച്ച് അതായി വർത്തിക്കുന്ന ജീവന്മുക്തനായ ഗുരുവിന്റെ പാദങ്ങളിൽ ശരണം പ്രാപിച്ച വർക്കല്ലാതെ ജഡസംഗംകൊണ്ടുണ്ടായ സംസാരദുഃഖം അകറ്റാൻ കഴിയു ന്നതല്ല.

### ദുഃഖശമനം

ദുഃഖശമനമാണു സകലരുടെയും ലക്ഷ്യം. എങ്ങനെയുണ്ടാകുന്നതാണു ദുഃഖം? ചേതനനും ആനന്ദസ്വരൂപനുമായ ആത്മാവിന് ജഡദേഹത്തോടു സംഗം വരുന്നതാണു എല്ലാ ദുഃഖത്തിനും കാരണം. ഈ സംഗം നിമിത്തം താൻ ശുദ്ധബോധമാണെന്ന കാര്യം വിസ്മരിച്ചു താൻ ജഡദേഹമാണെന്ന് ആത്മാവ് ഭ്രമിക്കാനിടവരുന്നു. തുടർന്ന് സുഖത്തിനായി മറ്റനേകം ജഡപദാർഥങ്ങൾ തന്റേതാക്കിത്തീർക്കാനും കൊതിക്കുന്നു. ഇങ്ങനെ ജനിക്കുക, ജീർണ്ണിക്കുക, രോഗഗ്രസ്തമാവുക, നശിക്കുക തുടങ്ങിയ നിരന്തര ദോഷങ്ങളോടുകൂടിയ ബന്ധം നിരന്തരദുഃഖത്തിനേ ഉപകരിക്കൂ എന്നു പറയേണ്ടതില്ലല്ലോ. ഇതിന് ഒരേ ഒരു പോംവഴി താൻ ജഡദേഹമല്ല ചേതനനായ ആത്മാവാണ് എന്നനുഭവിച്ചറിയുകയാണ്. ഈ സത്യാനുഭവം ബ്രഹ്മനിഷ്ഠനായ ഗുരുവിൽനിന്നല്ലാതെ ലഭിക്കുകയില്ല. ബ്രഹ്മനിഷ്ഠനായ ഗുരു സ്വയം അനന്തമായ ആ വസ്തുസ്വരൂപം പൂണ്ടിരിക്കുന്നയാളാണ്. അദ്ദേഹത്തിനു പാകത വന്ന ശിഷ്യനു അതുപദേശിക്കാനും അയാളെ അനായാസം അനുഭവത്തിന്റെ മാർഗത്തിലേക്കു പിടിച്ചുനടത്താനും കഴിയും. ആത്മാനുഭവം ആരംഭിക്കുന്നതോടെ ദുഃഖമെല്ലാം അകന്നുകിട്ടുകയും ചെയ്യും.

ജഗത്തിനാശ്രയമായ പരമസത്യം കണ്ടെത്താതെ എന്തൊക്കെ കർമമനുഷ്ഠിച്ചാലും സംസാരദുഃഖം ഒടുങ്ങുകയില്ലെന്നാണടുത്തതായി വെളിപ്പെടുത്തുന്നത്:-

8. ധർമസാഗരപാദത്തിൽ ചേർന്നണഞ്ഞവരെന്നിയേ
   കർമക്കടലിൽനിന്നങ്ങു കരേറുന്നില്ലൊരുത്തരും.

ധർമസാഗരപാദത്തിൽ-ധർമത്തിനു മുഴുവൻ ആശ്രയമായ ജഗദീശ്വരന്റെ തൃക്കാൽക്കൽ; ചേർന്നണഞ്ഞവരെന്നിയേ-ശരണം പ്രാപിച്ച് അതുമായി ഒന്നായിത്തീരുന്നവരല്ലാതെ; കർമക്കടലിൽനിന്നങ്ങു-കർമമയമായ സംസാരസാഗരത്തിൽനിന്ന്; കരേറുന്നില്ലൊരുത്തരും-മറ്റാരും മറുകരപറ്റാൻ ശക്തരായിത്തീരുന്നില്ല.

ധർമത്തിനു മുഴുവൻ ആശ്രയമായ ജഗദീശ്വരന്റെ തൃക്കാൽക്കൽ ശരണം പ്രാപിച്ച് അതുമായി ഒന്നായിത്തീരുന്നവരല്ലാതെ കർമമയമായ സംസാരസാഗരത്തിൽനിന്നു മറ്റാരും മറുകരപറ്റാൻ ശക്തരായിത്തീരുന്നില്ല.

### കർമവിമുക്തി

കർമമാണു ബന്ധം. കർമമയമാണു സംസാരം. ഈ കർമക്കടൽ കടക്കാൻ എന്താണുപായം? വീണ്ടും വീണ്ടും കർമംമാത്രം ചെയ്തുകൊണ്ടിരുന്നാൽ അതു സാദ്ധ്യമാകുമോ? കർമംകൊണ്ടുണ്ടായ ദോഷം കർമംകൊണ്ടുതന്നെ എങ്ങനെ തീർക്കാൻ പറ്റും? നെയ്യ് ഭക്ഷിച്ചു അജീർണം വന്നയാൾ വീണ്ടും നെയ്യ് കഴിച്ചാൽ രോഗം വർധിക്കുകയല്ലേയുള്ളൂ. നേരേമറിച്ച് നെയ് തന്നെ വല്ല മരുന്നുമായി കൂട്ടിച്ചേർത്തുകഴിച്ചാൽ രോഗം മാറിയെന്നുവരും. അതുപോലെ കർമബന്ധമകലണമെങ്കിൽ ധർമം ബലമായി കൂട്ടിച്ചേർത്ത്

കർമം ചെയ്യണം. എന്താണു ധർമം? പ്രപഞ്ചത്തെ ധരിക്കുന്നതു ധർമം എന്നാണു ധർമപദത്തിനർഥം. പ്രപഞ്ചത്തെ ധരിക്കുന്നതു ഏകനായ പരമാത്മാവാണെന്നു നേരത്തെ പറഞ്ഞുവല്ലോ. അപ്പോൾ അന്തിമവിശകലനത്തിൽ പരമാത്മാവുതന്നെയാണു ധർമം. കർമത്തിൽ ഉടനീളം പരമാത്മാവുകൂടി ചേരുമ്പോൾ മാത്രമേ കർമബന്ധം മാറിക്കിട്ടൂ. ധർമം പരമാത്മാവായതു കൊണ്ട് ആ പരമസത്യത്തോടടുപ്പിക്കുന്ന കർമങ്ങളെയും ധർമം എന്നു പറയാറുണ്ട്. കർമമണ്ഡലത്തിൽ ഏതു പ്രകാരം കർമംചെയ്താൽ ചിത്തം ശുദ്ധിയായി ആത്മസാക്ഷാത്കാരത്തിനു വഴിതെളിയുമോ ആ വിധം ചെയ്യുന്ന കർമമാണു ധർമം. എന്തായാലും പ്രപഞ്ചത്തിനാശ്രയമായ ബ്രഹ്മത്തിന്റെ ആരാധനയായി കർമങ്ങളനുഷ്ഠിച്ചു അങ്ങനെ കർമവാസനയൊടുങ്ങി ബ്രഹ്മാനുഭവം നേടുന്നയാൾക്കല്ലാതെ കർമബന്ധത്തിൽനിന്നും മോചിക്കാൻ കഴിയുന്നതല്ല.

ജഗദീശ്വരപാദം പണിയുന്നവരുടെ കർമങ്ങൾ ഗുണപുഷ്ടങ്ങളായ ധർമങ്ങളായി മാറുന്നു. മറ്റുള്ളവർ കർമം ചെയ്ത് ഇരുട്ടിലേക്കു പതിക്കുന്നു. ഇക്കാര്യമാണിനി പറയുന്നത്:-

9. ഗുണമെട്ടുള്ള തൻപാദം പണിയാ മൗലിയേതുമേ
ഗുണമില്ലാത്തതാം ജ്ഞാനഗുണഹീനാക്ഷമെന്നപോൽ.

ഗുണമെട്ടുള്ള തൻപാദം-ശൗചം, അനസൂയ, ക്ഷമ, ദയ, ആയാസരാഹിത്യം, മംഗളം, അസ്പൃഹ, അകാർപ്പണ്യം എന്നീ എട്ടു ഗുണങ്ങൾക്കുമിരിപ്പിടമായ ഭഗവാന്റെ തൃക്കാൽ; പണിയാമൗലി-കുമ്പിടാൻ കുനിയാത്ത ശിരസ്സ്; ജ്ഞാനഗുണഹീനാക്ഷമന്നെപോൽ-അറിയാനുള്ള കഴിവു നശിച്ച ഇന്ദ്രിയമെന്നപോലെ; ഏതുമേ ഗുണമില്ലാത്തതാം-പൂർണമായും നിഷ്പ്രയോജനമായി ഭവിക്കുന്നു.

ശൗചം, അനസൂയ, ക്ഷമ, ദയ, ആയാസരാഹിത്യം, മംഗളം, അസ്പൃഹ, അകാർപ്പണ്യം എന്നീ എട്ടു ഗുണങ്ങൾക്കുമിരിപ്പിടമായ ഭഗവാന്റെ തൃക്കാൽ കുമ്പിടാൻ കുനിയാത്ത ശിരസ്സ് അറിയാനുള്ള കഴിവു നശിച്ച ഇന്ദ്രിയമെന്ന പോലെ പൂർണമായും നിഷ്പ്രയോജനമായി ഭവിക്കുന്നു.

## നിർഗുണന്റെ ഗുണഭാവം

ശരീരത്തിന്റെയും മനസ്സിന്റെയും ശുചിത്വമാണു ശൗചം. അന്യന്റെ നന്മയിൽ സന്തോഷിക്കാനുള്ള കഴിവാണ് അനസൂയ. അന്യന്റെ ദുഃഖത്തിലുള്ള അനുകമ്പയാണു ദയ. ക്ഷീണം തോന്നാതിരിക്കലാണ് ആയാസരാഹിത്യം. എല്ലാവർക്കും നന്മ നേരുകയാണു മംഗളം. ഒന്നും തനിക്കായി കൊതിക്കാതിരിക്കലാണ് അസ്പൃഹ. ദീനഭാഗം വരാതിരിക്കലാണ് അകാർപ്പണ്യം. പരബ്രഹ്മം നിർഗുണമാണെങ്കിലും ആ പരമസത്യത്തെ സമീപിക്കുന്നവരുടെ കർമങ്ങൾ ഈ എട്ടു ഗുണങ്ങളും കൊണ്ടു നിറഞ്ഞു തികച്ചും ധർമമായിമാറുന്നു. തുടർന്ന് അവർ ബ്രഹ്മാനുഭവത്തിനർഹരായും ഭവിക്കുന്നു. നേരേമറിച്ചു സത്യത്തെ തിരയാതെ കർമമാർഗത്തിൽ ഉഴലുന്നവർക്ക് ശുചിത്വമോ സന്തോ

ഷമോ ക്ഷമയോ ദയയോ ഒന്നുമുണ്ടാവുകയില്ല. അവരുടെ ജീവിതം അത്യന്തം ശ്രമപൂർണമായിരിക്കും. അവരുടെ ചിത്തം ദ്രോഹചിന്തകൊണ്ടു നിറയും. ഒടുങ്ങാത്ത തൃഷ്ണ അവരെ പിടികൂടും. അവർ സദാ ദീനന്മാരായി ഉഴലും. ഇങ്ങനെ കർമം ചെയ്ത് അവർ ഇരുട്ടിൽനിന്നും ഇരുട്ടിലേക്കു പതിക്കും. കാണാൻ വയ്യാത്ത കണ്ണുപോലെയും കേൾക്കാൻ വയ്യാത്ത ചെവി പോലെയും ലക്ഷ്യം നേടാതെ അവരുടെ ജീവിതം തികച്ചം നിഷ്പ്രജോയനമായി ഭവിക്കും. അതുകൊണ്ട് ജീവിതം ധന്യമാക്കാൻ കൊതിക്കുന്ന വിവേകി സദാ ഭഗവത്പാദങ്ങൾ കുമ്പിട്ട് ഗുണപുഷ്ടമായ ധർമമാർഗത്തിൽ ചരിക്കേണ്ടതാണ്.

ഭഗവത്ഭജനത്തിന്റെ സാരം സംഗ്രഹിച്ചുകൊണ്ട് ആദ്യത്തെ ദശകം ഉപസംഹരിക്കുകയാണ് പത്താം പദ്യത്തിൽ:-

10. ഈശൻപദത്തിൽ ചേരായ്കിൽ കടക്കുന്നില്ല; ചേർന്നീടിൽ
കടന്നീടുന്നു ജനനപ്പെരുങ്കടലിൽ നിന്നവർ.

ഈശൻപദത്തിൽ-സത്യസ്വരൂപത്തിൽ; ചേരായ്കിൽ-എത്തി അതായിത്തീരുന്നില്ലെങ്കിൽ; അവർ-അങ്ങനെയുള്ളവർ; ജനനപ്പെരുങ്കടലിൽനിന്നു-ജനനമരണരൂപമായ സംസാരസമുദ്രത്തിൽനിന്നു; കടക്കുന്നില്ല-കരകയറുന്നില്ല; ചേർന്നീടിൽ-സത്യസ്വരൂപത്തിലെത്തി അതായിത്തീരുന്നവർ; കടന്നീടുന്നു-ജനനമരണരൂപമായ സംസാരസമുദ്രത്തിൽനിന്നു കരകയറുന്നു.

സത്യസ്വരൂപത്തിലെത്തി അതായിത്തീരുന്നില്ലെങ്കിൽ അങ്ങനെയുള്ളവർ ജനനമരണരൂപമായ സംസാരസമുദ്രത്തിൽനിന്നു കരകയറുന്നില്ല. സത്യസ്വരൂപത്തിലെത്തി അതായതിത്തീരുന്നവർ ജനനമരണരൂപമായ സംസാരസമുദ്രത്തിൽനിന്നു കരകയറുന്നു.

### സംസാരമോക്ഷം

ജഗത്തിനാദിയും അന്തവുമായഒരേ ഈശ്വരൻ അഥവാ ബ്രഹ്മം മാത്രമേയുള്ളൂ എന്നു നാം നേരത്തെ കണ്ടുവല്ലോ. ജഗത്തുണ്ടാകുന്നതിനുമുമ്പ് ബ്രഹ്മം മാത്രമേയുള്ളൂ. ജഗത്തില്ലാതായാലും ബ്രഹ്മം മാത്രമേയുള്ളൂ. എങ്കിൽ ഇടക്കാലത്ത് ജഗത്തുണ്ടെന്നു തോന്നുമ്പോഴും ബ്രഹ്മം മാത്രമേ ഉണ്ടായിരിക്കാൻ ഇടയുള്ളൂ. ഇടയ്ക്കു പിന്നെ ജഗത്തുണ്ടെന്നു തോന്നുന്നതോ? വിശേഷിച്ചു വസ്തുസത്തയൊന്നുമില്ലാതെ ബ്രഹ്മത്തിൽ ഉണ്ടെന്നു തോന്നുന്ന ഒരു കാഴ്ചമാത്രം. അവനവന്റെ ഉള്ളിൽ 'തനാര്' എന്നന്വേഷിച്ചു താൻ സനാതനമായ ബോധവസ്തുവാണെന്നു കണ്ടെത്തണം. താനായ ആ ബോധവസ്തു തന്നെയാണ് ജഗത്തുമുഴുവൻ എന്ന് തുടർന്നനുഭവിക്കണം. ഇതാണ് 'ഈശൻ പദത്തിൽ ചേരുക'. ഈ തത്വബോധമുണ്ടാകുന്നതുവരെ താൻ വേറെ, ഈശ്വരൻ വേറെ, ജഗത്തു വേറെ എന്നായിരിക്കും അനുഭവം. ഈ ദ്വൈതാനുഭവം നിലനിൽക്കുന്നിടത്തോളം സംസാരഭ്രമം മാറിക്കിട്ടുകയില്ല. അദ്വൈതവസ്തു ബോധം ഉണ്ടാകുന്നതോടെ ജനനമരണരൂപമായ സംസാരഭ്രമം അവസാനിക്കുന്നു. ഇതാണു സംസാരമോക്ഷം. ഭഗവത്ഭജനത്തിന്റെ മുഴുവൻ സാരമിതാണ്.

അധികാരം രണ്ട്

## വാൻ ചിറപ്പ് (വർഷവർണനം)

വർഷവർണനമാണു രണ്ടാംഅധികാരത്തിലെ വിഷയം. 'വാൻചിറപ്പ്' എന്ന പദംകൊണ്ട് ആകാശമഹിമ വർണിക്കുന്നു എന്നാണു പറഞ്ഞിരിക്കുന്നത്. ആകാശത്തിന്റെ മഹിമതന്നെയാണു മഴ. സത്യനിഷ്ഠനായ കവി ഇവിടെ ആകാശമെന്നു പറയുന്നുതുകൊണ്ട് ബോധഘനമായ സത്യം നിറഞ്ഞുതിങ്ങുന്ന ചിദാകാശത്തെയാണർഥമാക്കുന്നതെന്നുകൂടി അറിയേണ്ടതാണ്. ചിദാകാശരൂപിയായി ബ്രഹ്മത്തിന്റെ ഒരത്ഭുതമഹത്വമാണു മഴയിൽക്കൂടി പ്രകടമാകുന്നത്. ഈ മഴ ജഗദീശ്വരൻ ജീവികൾക്കായി ചൊരിയുന്ന അമൃതുതന്നെയാണെന്നത്രേ കവി ആദ്യമായി പ്രഖ്യാപിക്കുന്നത്:-

1. മഴകാരണമായ് ലോകമഴിയാതെ വരുന്നിതു
   അതിനാലിതു പാരിന്നൊരമൃതെന്നുണരേണ്ടതാം.

മഴകാരണമായ്-ആകാശത്തുനിന്നും മഴപെയ്യുന്നതു് കൊണ്ടാണ്; ലോകം-ഈ ലോകം; അഴിയാതെ വരുന്നതു-നശിക്കാതെ നിലനിന്നുപോരുന്നത്; അതിനാൽ-അതുകൊണ്ട്; ഇത്-ഈ മഴ; പാരിന്ന്-ഭൂമിക്ക്; ഒരമൃതെന്നുണരേണ്ടതാം-ദേവന്മാർ നൽകുന്ന അമൃതെന്നു കണ്ട് സത്യബോധമുള്ളവരായിത്തീരേണ്ടതാണ്.

ആകാശത്തുനിന്നും മഴപെയ്യുന്നതുകൊണ്ടാണ് ഈ ലോകം നശിക്കാതെ നിലനിന്നുപോരുന്നത്. അതുകൊണ്ട് ഈ മഴ ഭൂമിക്ക് ദേവന്മാർ നൽകുന്ന അമൃതെന്നുകണ്ട് സത്യബോധമുള്ളവരായിത്തീരേണ്ടതാണ്.

### മഴ അമൃതാണ്

ദേവസമ്പത്താണ് അമൃത്. അതിന്റെ ഒരു ഭാഗമാണ് മഴയായി അവർ ഭൂമിക്കു പ്രദാനംചെയ്യുന്നത്. ദേവന്മാർ പരസ്പരം സഹകരിച്ചനുഷ്ഠിക്കുന്ന വലിയൊരു യജ്ഞത്തിന്റെ ഫലമാണു മഴ എന്നത്രേ ഭഗവത് ഗീതയിൽ ഭഗവാൻ പ്രഖ്യാപിക്കുന്നത്. കർമരൂപമായ ഈ യജ്ഞം ചെയ്യാനുള്ള കഴിവു ദേവന്മാർക്കു നൽകിയതോ ചിദാകാശസ്വരൂപമായ പരബ്രഹ്മമല്ലാതെ മറ്റാരാണ്. അതുകൊണ്ട് മഴപെയ്യിക്കുന്ന ദേവന്മാരെയും ആ സത്യത്തെയും സദാ ബഹുമാനപൂർവം സ്മരിച്ചുപചരിച്ചു കൊണ്ടുവേണം മനുഷ്യൻ ജീവിതം നയിക്കാനെന്നാണു ഗീതാസിദ്ധാന്തം. അങ്ങനെ ചെയ്യാത്തവർ പാപം ഭക്ഷിക്കുന്ന അധമന്മാരാണെന്നോർക്കണം.

ഭൂമിയിൽ ജീവികളുടെയെല്ലാം ഭക്ഷണമായി ഭവിക്കുന്നത് ഈ മഴയാണെന്നോർത്താൽതന്നെ അതിന്റെ മഹിമ വെളിപ്പെടുമെന്നാണിനി പറയുന്നത്:-

2. ഉണ്ണുന്നവർക്കിങ്ങുണ്ണേണ്ടുമൂണുണ്ടാക്കിയവർക്കിതു
   ഉണ്ണുമ്പോഴങ്ങതിൽ ചേർന്നൂണായതും മഴയായിടും.

ഉണ്ണുന്നവർക്ക്-ആഹാരം കഴിക്കുന്ന എല്ലാവർക്കും; ഇങ്ങ്-ഈ ലോകത്ത്; ഉണ്ണേണ്ടും ഊണുണ്ടാക്കി-അവരവർക്കുചിതമായ ആഹാരം തയാറാക്കി; ഇതുണ്ണുമ്പോൾ-ഒരോരുത്തരും അതു കഴിക്കുമ്പോൾ; അവർക്ക്-അവർക്കു രുചി തോന്നത്തക്കവണ്ണം; അതിൽ ചേർന്നൂണായതും-അതിനോടു ചേർന്ന് ആഹാരരൂപത്തിൽ തൃപ്തിയുണ്ടാക്കിക്കൊടുന്നതും; മഴയായിടും-മഴതന്നെയാണ്.

ആഹാരം കഴിക്കുന്ന എല്ലാവർക്കും ഈ ലോകത്ത് അവരവർക്കുചിതമായ ആഹാരം തയാറാക്കി ഓരോരുത്തരും അതു കഴിക്കുമ്പോൾ അവർക്കു രുചി തോന്നത്തക്കവണ്ണം അതിനോടുചേർന്ന് ആഹാരരൂപത്തിൽ തൃപ്തിയുണ്ടാക്കിക്കൊടുക്കുന്നതും മഴതന്നെയാണ്.

### മഴയും അന്നവും

അശിക്കുന്നതാണന്നം. അതുതന്നെയാണ് ഊണ്. ജീവജാലങ്ങൾ ഉണ്ടാകുന്നതും നിലനിൽക്കുന്നതും അന്നം കൊണ്ടാണ്. അന്നമില്ലെന്നുവന്നാൽ പിന്നെ ജീവജാലങ്ങളൊന്നും തന്നെ കാണുകയില്ല. അന്നം എന്തുതെന്നയായാലും അതു മഴയുടെ ഫലമായി ലഭിക്കുന്നതാണ്. മഴയില്ലയോ അന്നമില്ല. ധാന്യരൂപത്തിലല്ലാതെ കിട്ടുന്ന ഭക്ഷണസാധനങ്ങൾപോലും മഴയുടെ ഫലമാണെന്നു ചിന്തിക്കുന്നവർക്കറിയാൻ പ്രസായമില്ലല്ലോ. മാംസാഹാരികൾക്കു മാംസം കിട്ടണമെങ്കിൽ ജന്തുക്കൾ വളർന്നാലല്ലേ പറ്റൂ. മഴയില്ലാതെ അവ എങ്ങനെ വളരും? ഇനിയും ആഹാരം വിശപ്പു തീർക്കാൻ വേണ്ടി മാത്രമല്ല. രുചിയുണ്ടാക്കി തൃപ്തിപ്പെടുത്താനും കൂടിയാണ്. എന്തത്ഭുതമാണ്? മഴ ഓരോ ഭക്ഷണപദാർഥത്തിലും ചേരുമ്പോൾ അതാതിനനുഗണമായ രുചിയുണ്ടാക്കിത്തീർക്കുന്നു. അങ്ങനെ ആർക്കൊക്കെ എന്തൊക്കെ രുചിയാണോ ഇഷ്ടം അതിനനുസരിച്ച് ആഹാരസാധനങ്ങൾ തിരഞ്ഞെടുക്കാനും അവസരം ലഭിക്കുന്നു. അപ്പോൾ ജീവികളെ ഉണ്ടാക്കി നിലനിറുത്തുന്നതിലും ഭക്ഷണത്തിനു രുചിഭേദം നൽകി തൃപ്തിപ്പെടുത്തുന്നതിലും മഴ വലിയൊരു പങ്കുവഹിക്കുന്നു എന്നു കാണാൻ കഴിയും. ഈ മഴയിൽ ഈശ്വരന്റെ അത്ഭുതസാന്നിദ്ധ്യം കണ്ടെത്തിയില്ലെങ്കിൽ പിന്നെ എവിടെയാണു കാണാൻ കഴിയുക?

സമുദ്രമദ്ധ്യത്തിൽ ഭൂമിയെ പ്രതിഷ്ഠിച്ചിരിക്കുന്നതുതന്നെ ഭൂമിക്ക് മഴ എന്ന അമൃതം പ്രദാനം ചെയ്യാനുള്ള ജഗദീശ്വരന്റെ ആശ്ചര്യകരമായ ഒരേർപ്പാടാണെന്നാണ് കവി ഇനി വെളിപ്പെടുത്തുന്നത്:-

3. ആഴിചൂഴുന്ന വലുതാമൂഴിയിൽ പാരമായ് പശി
മഴപെയ്യാതെയായീടിൽ ഒഴിയാതഴൽ ചേർത്തിടും.

ആഴിചൂഴുന്ന-നാലുവശവും സമുദ്രത്താൽ ചുറ്റപ്പെട്ട; വലുതാമൂഴിയിൽ -വിസ്താരമുള്ള ഈ ഭൂമണ്ഡലത്തിൽ; മഴപെയ്യാതെയായീടിൽ-മഴ പെയ്യുന്നില്ലെന്നു വന്നാൽ; പാരമായ് പശി-വലിയ വിശപ്പ്; ഒഴിയാതഴൽ ചേർത്തിടും-മാറാത്ത ദുഃഖമുളവാക്കും.

നാലുവശവും സമുദ്രത്താൽ ചുറ്റപ്പെട്ട വിസ്താരമുള്ള ഈ ഭൂമണ്ഡല ത്തിൽ മഴ പെയ്യുന്നില്ലെന്നുവന്നാൽ വലിയ വിശപ്പ് മാറാത്ത ദുഃഖമുളവാക്കും.

## ഊഴിചൂഴുന്ന വലുതാമാഴി

സമുദ്രജലം നീരാവിയായ് മഴ പെയ്യുന്നു. ഇതിൽ എന്താണത്ഭുതം? എന്നു ചോദിക്കുന്നവർ ചില കാര്യങ്ങൾ വ്യക്തമായി ചിന്തിച്ചറിയേണ്ടതു ണ്ട്. സമുദ്രമദ്ധ്യത്തിൽ ഭൂമിയെ പ്രതിഷ്ഠിച്ച മഹാത്ഭുതമെന്താണ്? സമുദ്ര ജലം മഴപെയ്തുണ്ടായതാണോ? അതോ സ്വയം രൂപപ്പെട്ടതോ? ഇനിയും സമുദ്രജലം ഉണ്ടെങ്കിൽപ്പോലും അതിനെ നീരാവിയാക്കി മഴ പെയ്യിക്കുന്ന കർമപരിപാടിയുടെ പിന്നിൽ പ്രവർത്തിക്കുന്ന അറിവേതാണ്? ഈ മൂന്നു ചോദ്യങ്ങൾക്കും വ്യക്തമായ ഉത്തരം നൽകുന്നതുവരെ അവയുടെ ആശ്ച ര്യമയത ആർക്കും നിഷേധിക്കാവതല്ല. സത്യം കണ്ട മഹാത്മാക്കൾ ഇവയ്ക്കു നൽകുന്ന വ്യക്തമായ ഉത്തരമാണ് 'ബ്രഹ്മം'. സർവവ്യാപിയും സർവശക്തവുമായ ഒരു ബോധവസ്തുവിലെ ശക്തിസ്പന്ദനമാണ് ഇതെല്ലാം നിർവഹിക്കുന്നത്. മുൻ ചോദ്യങ്ങൾക്കു വ്യക്തമായ ഉത്തരം ആരെന്നു കണ്ടെ ത്തിയാലും ഇതുതന്നെയായിരിക്കുമെന്നും അവർ പ്രഖ്യാപിക്കുന്നു. അപ്പോൾ അത്ഭുതകരമായ ഈ പ്രപഞ്ചസംവിധാനം ഏർപ്പെടുത്തിയ ജന്മനാശങ്ങളി ല്ലാത്ത ജഗദീശ്വരനെ അറിഞ്ഞു ജീവിക്കുന്നതിലാണ് ജീവിതത്തിന്റെ ധന്യത എന്നോർക്കേണ്ടതാണ്. അൽപ്പ ദിവസം മഴയില്ലെന്നുവന്നാൽ വിശപ്പുകൊ ണ്ടു പൊരിയുന്ന ജീവികളുടെ മുറവിളികൊണ്ടു ലോകം മുഴുവൻ മുഖരിത മായിത്തീരും.

മഴയില്ലെന്നുവന്നാൽ ഭക്ഷണമുണ്ടാക്കാനുള്ള പ്രവർത്തനം അതോടെ നിലച്ചുപോകുമെന്നാണിനി സുചിപ്പിക്കുന്നത്:-

4. മഴയാമൊരു സമ്പത്തിൻ സമൃദ്ധി കുറവായിടിൽ
   കൃഷിചെയ്യാതെയാമിങ്ങു കൃഷീവലരൊരുത്തരും.

മഴയാമൊരു സമ്പത്തിൻ-സമ്പത്തുക്കളുടെയെല്ലാം സമ്പത്തായ മഴ യെന്ന സമ്പത്തിന്റെ; സമൃദ്ധി കുറവായിടിൽ-നേട്ടം വേണ്ടത്രയില്ലെന്നുവ ന്നാൽ; കൃഷീവലരൊരുത്തരും-കൃഷിക്കാരാരും; ഇങ്ങു കൃഷിചെയ്യാതെയാം -ഈ ഭൂമിയിൽ കൃഷിചെയ്യാതെയായിത്തീരും.

സമ്പത്തുകളുടെയെല്ലാം സമ്പത്തായ മഴയെന്ന സമ്പത്തിന്റെ നേട്ടം വേണ്ടത്രയില്ലെന്നുവന്നാൽ കൃഷിക്കാരാരും ഈ ഭൂമിയിൽ കൃഷിചെയ്യാതെ യായിത്തീരും.

ജലം നൽകി അനുഗ്രഹിക്കുന്നതും ജലപ്പെരുപ്പം കുറച്ചു സഹായിക്കു ന്നതും മഴതന്നെയാണെന്നു വെളിപ്പെടുത്തുന്നു:-

5. കൊടുക്കുന്നതുമീവണ്ണം കെട്ടവർക്കു സഹായമായ്
   എടുത്തീടുന്നതു നിന്നതൊക്കെയും മഴയായിടും.

ഈവണ്ണം-കൃഷിക്കുപകരിക്കത്തക്കവണ്ണം; കൊടുക്കുന്നതും-ജലം ദാനം ചെയ്യുന്നതും; കെട്ടവർക്കു സഹായമായ്-ജലപ്പെരുപ്പം കൊണ്ടു ക്ലേശി

ക്കുന്നവർക്ക് രക്ഷയ്ക്കായി; എടുത്തീടുന്നതും-ജലം ആവിയാക്കി തിരിച്ചെടുക്കുന്നതും; നിന്ന്-ഒരു നിയമം അനുസരിച്ച്; അതൊക്കെയും മഴയായിടും-അതെല്ലാം മഴതന്നെയാണു നിർവഹിക്കുന്നത്.

കൃഷിക്കാർക്കുപകരിക്കത്തക്കവണ്ണം ജലം ദാനം ചെയ്യുന്നതും ജലപ്പെരുപ്പംകൊണ്ടു ക്ലേശിക്കുന്നവർക്കു രക്ഷയ്ക്കായി ജലം ആവിയാക്കി തിരിച്ചെടുക്കുന്നതും ഒരു നിയമമനുസരിച്ച് അതെല്ലാം മഴതന്നെയാണ് നിർവഹിക്കുന്നത്.

## വർഷനിയമം

ചക്രാകാരമായി ചലിക്കുന്ന ഒരു നിയമവൃത്തത്തിനകത്തു സഞ്ചരിച്ചുകൊണ്ടാണു മഴ ലോകത്തെ അനുഗ്രഹിച്ചു കൊണ്ടിരിക്കുന്നത്.ഈ നിയമബദ്ധതതന്നെ അതിന്റെ പിന്നിലുള്ള പ്രവർത്തകന്റെ മാഹാത്മ്യം വെളിപ്പെടുത്തുന്നു. മേഘങ്ങൾ വർഷിച്ചു ജലമായിത്തീരുന്നു. ചിലപ്പോൾ അതു ജലപ്പെരുപ്പമായി ലോകത്തിനു ക്ലേശകരമായി ഭവിക്കുന്നു. പക്ഷെ ഉടൻതന്നെ ആ ജലം നീരാവിയായി വീണ്ടും മേഘമായിത്തീരുന്നു. അങ്ങനെ ജലം നൽകാനും ജലപ്പെരുപ്പം കൊണ്ടു കഷ്ടപ്പെടുന്നവരെ സഹായിക്കാനും ഈ നിയമം ഉപകരിക്കുന്നു. ആകെയുള്ള പ്രപഞ്ചപ്രവർത്തനം ചക്രാകാരമായ ഒരു നിയമാവർത്തനമാണെന്നാണു സത്യദർശികൾ സിദ്ധാന്തിക്കുന്നത്. പ്രപഞ്ചത്തിലെ ഏതു ചെറിയ സംഭവം പരിശോധിച്ചാലും ഈ നിയമവൃത്തം കണ്ടെത്താൻ കഴിയും. ജഗദീശ്വരന്റെ ഈ നിയമത്തിനു മഴയും ഒരു പ്രത്യക്ഷദൃഷ്ടാന്തമാണെന്നു ഭാവം.

ചിദാകാശം ദിവ്യമായ ഈ അമൃതബിന്ദു പൊഴിക്കുന്നില്ലെങ്കിൽ ഭൂമണ്ഡലം ശുദ്ധശൂന്യമായിത്തീരുമെന്നു കവി ചൂണ്ടിക്കാണിക്കുന്നു:-

6. വിണ്ണിൽനിന്നു മഴത്തുള്ളിവീഴലില്ലായ്കിലെങ്ങുമേ
ഒരു പച്ചപ്പുല്ലുപോലും കാൺമാനരുതു കണ്ണിനാൽ

വിണ്ണിൽനിന്ന്-ദിവ്യമായ ആകാശത്തിൽനിന്ന്; മഴത്തുള്ളിവീഴലില്ലായ്കിൽ-മഴയെന്ന അമൃതബിന്ദു വീഴുന്നില്ലെങ്കിൽ; എങ്ങുമേ-ഈ ഭൂമിയിലൊരിടത്തും; ഒരു പച്ചപ്പുല്ലുപോലും-പച്ചനിറമുള്ള ഒരു പുൽക്കൊടിപോലും; കണ്ണിനാൽ കാണ്മാനരുത്-കണ്ണിനു കാണാനുണ്ടാവില്ല.

ദിവ്യമായ ആകാശത്തിൽനിന്നു മഴയെന്ന അമൃതബിന്ദു വീഴുന്നില്ലെങ്കിൽ ഈ ഭൂമിയിൽ ഒരിടത്തും പച്ചനിറമുള്ള ഒരു പുൽക്കൊടിപോലും കണ്ണിനു കാണാനുണ്ടാവില്ല.

## ഭൂമിദേവിയുടെ സൗന്ദര്യം

ജനങ്ങൾക്ക് ആഹാരം നൽകുന്നു എന്നു മാത്രമല്ല മഴയുടെ മാഹാത്മ്യം. ഭൂമിദേവിയുടെ സൗന്ദര്യവും മഴയെ ആശ്രയിച്ചാണിരിക്കുന്നത്. ദേവമുകുരങ്ങൾപോലെ വിളങ്ങുന്ന നിരവധി ജലാശയങ്ങൾകൊണ്ടു തിളങ്ങുന്നവളാണു ദേവി. ശരീരത്തിലെ നാഡീതന്തുക്കൾപോലെ ശോഭിക്കുന്ന

ഒഴുക്കുള്ള പുഴകൾ ഭൂമിയുടെ ഉപരിതലത്തെ അത്യന്തം മനോഹരമാക്കി ത്തീർക്കുന്നു. വൃക്ഷങ്ങളും ചെടികളും വന്യജീവികളുംകൊണ്ടു നിറഞ്ഞ സുന്ദരവനങ്ങളും പർവതപ്രാന്തങ്ങളും ഭൂമണ്ഡലത്തെ ഒരപൂർവ സ്വർഗ മാക്കി മാറ്റുന്നവയാണ്. സർവോപരി സസ്യശ്യാമളയാണ് പൃഥ്വി. ചിദാകാശ ത്തിലെ അമൃതവർഷമില്ലെന്നു വന്നാൽ ഭൂമിയുടെ ഈ മേന്മകളെല്ലാം അതോടെ അസ്തമിക്കും. എന്തിനേറെ പച്ചനിറമുള്ള ഒരു പുൽക്കൊ ടിപോലും കാണ്മാനില്ലാതാകും. അഹോ! മഴയുടെ മാഹാത്മ്യം. ഈ അനു ഗ്രഹമരുളുന്ന ജഗദീശ്വരനെ വാഴ്ത്തുകയല്ലേ മനുഷ്യന്റെ പ്രഥമ കർത്തവ്യം?

എന്തിനധികം. മഴയില്ലെന്നു വന്നാൽ കര കാണാനില്ലാത്ത കടലിനു പോലും കുറവു സംഭവിച്ചുപോകുമെന്നാണു സത്യദർശിയായ കവി സൂചി പ്പിക്കുന്നത്:-

7. നെടുംകടലിനും മേന്മ കുറയും കൊണ്ടൽ നീരിനെ
എടുത്തു തന്നിൽനിന്നങ്ങു കൊടുത്തീടായ്കിൽ മാരിയെ

നെടുംകടലിനും-മറുകര കാണാനില്ലാത്ത കടലിനും; തന്നിൽനിന്നും -തന്റെ ജലപ്പരപ്പിൽനിന്നും; കൊണ്ടൽ-മേഘം; നീരിനെ എടുത്തു-മഴയ്ക്കാ വശ്യമായ ജലം സ്വീകരിച്ച്; മാരിയെ-മഴയെ; അങ്ങു കൊടുത്തീടായ്കിൽ-ലോ കത്തിനു നൽകുന്നില്ലെന്നു വന്നാൽ; മേന്മ കുറയും-മാഹാത്മ്യം കുറഞ്ഞു പോകും.

മറുകര കാണാനില്ലാത്ത കടലിനും തന്റെ ജലപ്പരപ്പിൽനിന്നും മേഘം മഴയ്ക്കാവശ്യമുള്ള ജലം സ്വീകരിച്ച് മഴയെ ലോകത്തിനു നൽകുന്നില്ലെന്നു വന്നാൽ മാഹാത്മ്യം കുറഞ്ഞുപോകും.

**കടലും മഴയും**

പ്രപഞ്ചത്തിൽ ജഗദീശ്വരസാന്നിധ്യം തെളിയിക്കുന്ന ഒരത്ഭുതപ്രതിഭാ സമാണ് കടൽ. മറുകര കാണാനില്ലാത്ത ഈ ജലപ്പരപ്പ് എവിടെനിന്നുണ്ടായി? അന്തരീക്ഷത്തിൽ ഇതെങ്ങനെ തങ്ങിനിൽക്കുന്നു. ഭൂമണ്ഡലത്തെക്കാൾ എ ത്രയോ വിസ്താരമുള്ള കടൽ ഭൂമിയെ ആശ്രയിച്ചു നിൽക്കുകയാണെന്നു പറകവയ്യ. അങ്ങനെയായാൽ തന്നെ ഭൂമിയും കടലും ഒത്തുചേർന്ന് ഈ അന്ത രീക്ഷത്തിൽനിന്നു കറങ്ങുന്നതെങ്ങനെ? ഇതിന്റെ പൂർണരഹസ്യമറിയുന്ന വർ സർവവ്യാപിയും സർവശക്തനുമായ ഈശ്വരനെ കണ്ടെത്തുന്നതാണ്. ഇത്ര മഹത്തായ കടലിനെപ്പോലും മേന്മയുള്ളതാക്കിത്തീർക്കുന്നതു മഴയാ ണ്. കടൽ മേഘത്തിനു ജലം നൽകുന്നതുകൊണ്ടാണല്ലോ മഴയേറ്റു ലോകം പുലരുന്നത്. ഈ ലോകനന്മ ചെയ്തില്ലെങ്കിൽ കടലിന്റെ മാഹാത്മ്യം എത്രയോ കുറഞ്ഞു പോകുമായിരുന്നു.

മഴ മനുഷ്യർക്കു മാത്രമല്ല ദേവന്മാർക്കും നന്മ നേടിക്കൊടുക്കുന്നു എന്നാണിനി വെളിപ്പെടുത്തുന്നത്:-

8. മഴ പെയ്യാതെയായീടിൽ വാനവർക്കും മനുഷ്യരാൽ
മഖവും പൂജയും മന്നിൽനിന്നു ചെല്ലാതെയായീടും

മഴ പെയ്യാതെയായീടിൽ-മഴ പെയ്യുന്നില്ലെന്നു വന്നാൽ; വാന വർക്കും-ദേവന്മാർക്കും; മന്നിൽനിന്ന്-ഭൂമിയിൽനിന്ന്; മനുഷ്യരാൽ-മനുഷ്യർ നൽകുന്ന; മഖവും പൂജയും-യാഗാദികർമങ്ങളും മറ്റു പൂജകളും; ചെല്ലാതെ യായീടും-കിട്ടാതെ പോകും.

മഴ പെയ്യുന്നില്ലെന്നുവന്നാൽ ദേവന്മാർക്കും ഭൂമിയിൽ നിന്ന് മനുഷ്യർ നൽകുന്ന യാഗാദികർമങ്ങളും മറ്റു പൂജകളും കിട്ടാതെ പോകും.

### ദേവന്മാരും പൂജകളും

ദേവന്മാരും മനുഷ്യരും പ്രപഞ്ചപ്രവർത്തനത്തിൽ പരസ്പരം സഹാ യിക്കുന്ന രണ്ടു ഘടകങ്ങളാണ് സൂര്യൻ, ചന്ദ്രൻ, വായു തുടങ്ങിയ പ്രപഞ്ച ഘടകങ്ങളെല്ലാം അവയുടെ ഉള്ളിൽ ബോധസ്വരൂപനായ ഈശ്വരന്റെ സാന്നി ധ്യമുള്ളതുകൊണ്ട് മനുഷ്യരെപ്പോലെതന്നെ സ്വയം അറിഞ്ഞുകൊണ്ട് പ്രപ ഞ്ചപ്രവർത്തനത്തിലേർപ്പെട്ടിരിക്കുന്ന ജീവിതങ്ങളാണെന്നാണ് സത്യദർശി കളുടെ പ്രഖ്യാപനം. അവർ മനുഷ്യർക്കുവേണ്ടി സദാ സ്വധർമമനുഷ്ഠിക്കു ന്നു. സൂര്യൻ ചൂടും വെളിച്ചവും നൽകാതിരുന്നാൽ ജീവനുണ്ടെന്നഭിമാനി ക്കുന്ന മനുഷ്യന്റെ അഭിമാനം അതോടെ അസ്തമിക്കും. ഇതുപോലെ മറ്റു ദേവന്മാരുടെയും പ്രവർത്തനം നോക്കിക്കാണേണ്ടതാണ്. ദേവന്മാരുടെ കൃത്യ മായ ഈ സ്വധർമാനുഷ്ഠാനത്തിനു പ്രത്യുപകാരമായിട്ടാണു മനുഷ്യർ യാഗാ ദികർമങ്ങളും മറ്റു പൂജാവിധികളുംകൊണ്ട് അവരെ പ്രസന്നരാക്കാൻ യത്നി ക്കുന്നത്. അങ്ങനെ ചെയ്യാത്ത മനുഷ്യർ കൃതഘ്നരായ പാപികളാണ്. പക്ഷെ മനുഷ്യർക്കു ദേവന്മാരോട് ഈ കൃതജ്ഞത കാണിക്കാൻ കഴിയണമെങ്കിൽ മഴയുണ്ടെങ്കിലേ പറ്റൂ എന്നു തീർച്ചയാണല്ലോ. മഴയുണ്ടെങ്കിലേ മനുഷ്യർക്കു ജീവിതമുള്ളൂ. മഴയുണ്ടെങ്കിലേ യാഗാദികർമങ്ങൾക്കാവശ്യമായ സാധനസാ മഗ്രികൾ ലഭ്യമാവൂ.

എന്തിനേറെ; ദാനംപോലെയുള്ള ധർമാനുഷ്ഠാനങ്ങളും തപസ്സുപോലെ യുള്ള സത്യാന്വേഷണവും എല്ലാം മഴയെ ആശ്രയിച്ചാണു സ്ഥിതിചെയ്യു ന്നത്:-

9. പേരാർന്നൊരീ പ്രപഞ്ചത്തിൽ മാരിപെയ്യാതെയായിടിൽ
ദാനം തപസ്സു രണ്ടിന്നും സ്ഥാനമില്ലാതെയായിടും.

പേരാർന്നൊരീ പ്രപഞ്ചത്തിൽ-ഈശ്വരന്റെ ശരീരമെന്നു സത്യദർശികൾ പുകഴ്ത്തുന്ന ഈ ജഗത്തിൽ; മാരി പെയ്യാതെയായിടിൽ-മഴ പെയ്യുന്നില്ലെന്നു വന്നാൽ; ദാനം തപസ്സു രണ്ടിന്നും-പ്രപഞ്ചരക്ഷ ചെയ്യുന്ന ദാനം മുതലായ ധർമാനുഷ്ഠാനത്തിനും സത്യദർശനത്തിനുതകുന്ന തപസ്സുപോലെയുള്ള സാധനാനുഷ്ഠാനത്തിനും ഈ രണ്ടിനും; സ്ഥാനമില്ലാതെയായിടും-ഇടയി ല്ലാതായിപ്പോകും.

ഈശ്വരന്റെ ശരീരമെന്നു സത്യദർശികൾ പുകഴ്ത്തുന്ന ഈ ജഗത്തിൽ മഴ പെയ്യുന്നില്ലെന്നു വന്നാൽ പ്രപഞ്ചരക്ഷ ചെയ്യുന്ന ദാനം മുതലായ ധർമാനുഷ്ഠാനത്തിനും സത്യദർശനത്തിനുതകുന്ന തപസ്സുപോലുള്ള സാധനാനുഷ്ഠാനത്തിനും, രണ്ടിനും ഇടമില്ലാതായിപ്പോകും.

## ദാനവും തപസ്സും

ഈശ്വരന്റെ ശരീരമാണു ജഗത്ത്. അതിൽ ഇരുന്ന് അതിനെ പ്രവർത്തിപ്പിക്കുന്ന ശുദ്ധബോധസ്വരൂപമായ വസ്തുവാണ് ഈശ്വരൻ. ഈശ്വരശരീരമായ പ്രപഞ്ചത്തെ നിയമാനുസൃതം നിലനിറുത്തുന്നതു ധർമമാണ്. ദാനം, ദയ, അഹിംസ, കക്കായ്ക, കള്ളം പറയായ്ക തുടങ്ങിയവയാണു ധർമം. ശരീരത്തിൽ സ്ഥിതിചെയ്യുന്ന ഈശ്വരനെ ശുദ്ധരൂപത്തിൽ കണ്ടെത്താനുള്ള ഉപായമാണ് തപസ്സ്. ശമദമാദിപരിശീലനങ്ങളെല്ലാം തപസ്സാണ്. മഴ പെയ്യുന്നില്ലെന്നു വന്നാൽ ധർമാനുഷ്ഠാനം സാധനാനുഷ്ഠാനം ഇവ രണ്ടും നടക്കാതെപോകും. അങ്ങനെ ജഗദീശ്വരശരീരം രക്ഷിക്കാനോ ജഗദീശ്വരരൂപം കാണാനോ കഴിയാതാകും,

ചുരുക്കത്തിൽ മഴയില്ലെന്നു വന്നാൽ ഒന്നുംതന്നെ കഴിയാതാകും എന്നു പറഞ്ഞ് സത്യദർശിയായ കവി ഈ പ്രകരണം ഉപസംഹരിക്കുന്നു.

10. നീരില്ലായ്കിൽ പാരിലേതും കാര്യമാർക്കും നടന്നീടാ–
മാരിയില്ലായ്കിലപ്പോഴാ നീരുമില്ലാതെയായിടും.

നീരില്ലായ്കിൽ–വെള്ളമില്ലെന്നു വന്നാൽ; പാരിൽ–ഭൂമിയിൽ; ആർക്കും ഏതും കാര്യം നടന്നീടാ–ആർക്കും ഒരു കാര്യവും നടക്കുകയില്ല; മാരിയില്ലായ്കിൽ–മഴ പെയ്യുന്നില്ലെങ്കിൽ; അപ്പോഴാ നീരുമില്ലാതെയായിടും–അതോടെ വെള്ളം തീരെ ഇല്ലാതാകയും ചെയ്യും.

വെള്ളമില്ലെന്നു വന്നാൽ ഭൂമിയിൽ ആർക്കും ഒരു കാര്യവും നടക്കുകയില്ല. മഴ പെയ്തില്ലെങ്കിൽ അതോടെ വെള്ളം തീരെ ഇല്ലാതാകയും ചെയ്യും.

## ജലമില്ലെങ്കിൽ ജീവിതമില്ല

ജലത്തെ ആശ്രയിച്ചാണു ഭൂമിയിൽ ജീവിതം നിലനിൽക്കുന്നത്. സംസ്കൃതഭാഷയിൽ ജലത്തിന് 'ജീവനം' എന്നു പേരുണ്ട്. ജീവനാശ്രയമായി വർത്തിക്കുന്നത് എന്നാണു ശബ്ദാർഥം. പ്രാണികളിൽ മനസ്സ് അന്നത്തെയും പ്രാണൻ ജലത്തെയും ആശ്രയിച്ചു പ്രവർത്തിക്കുന്നു എന്നാണ് ഉപനിഷത്തുകൾ ഘോഷിക്കുന്നത്. ആഹാരം കഴിച്ചില്ലെങ്കിൽ മനസ്സു തളർന്നുപോകുമെന്നേയുള്ളൂ. വെള്ളം കുടിച്ചില്ലെങ്കിൽ പ്രാണൻതന്നെ തളർന്നു നഷ്ടപ്പെട്ടു പോകും. പ്രാണൻ തളർന്നാൽ പിന്നെ ഈ ഭൂമിയിൽ ആർക്കും ഒന്നും ചെയ്യാൻ സാധ്യമല്ലെന്നു തീർച്ചയാണല്ലോ. അപ്പോൾ പ്രാണനെ നിലനിറുത്താൻ ജഗദീശ്വരൻ അനുഗ്രഹിച്ചു നൽകിയിരിക്കുന്ന അമൃതാണു ജലം. മഴ പെയ്യുന്നില്ലെങ്കിൽ ഈ അമൃതു കിട്ടാതെയാകും. ജീവിതവും അതോടെ അസാധ്യമായിത്തീരും. ഇത്ര ദിവ്യമായ മഴ തന്നരുളുന്ന ജഗദീശ്വരനെ മറന്നുകൂടെന്നു ഭാവം.

അധികാരം മൂന്ന്

## നീത്താർപെരുമൈ (സന്ന്യാസിമഹിമ)

സന്ന്യാസിവര്യനായ കവി താൻ സ്വയം അനുഭവിച്ചറിഞ്ഞ സന്ന്യാസത്തിന്റെ മഹിമയാണ് മൂന്നാമധികാരത്തിൽ വാഴ്ത്തിയിരിക്കുന്നത്. ആശ്രമങ്ങളിൽ നാലാമത്തേതാണു സന്ന്യാസം. സന്ന്യാസംകൊണ്ടേ സത്യം തെളിയൂ. സത്യം തെളിഞ്ഞാലേ ജീവിതം ധന്യമാവൂ. അതുകൊണ്ട് സന്ന്യാസമാണു ജീവിതത്തിന്റെ പരമലക്ഷ്യമെന്നു പറയേണ്ടതില്ലല്ലോ. എന്താണു സന്ന്യാസം? അതിന്റെ മഹത്ത്വമെന്താണ്? ഇത്യാദി കാര്യങ്ങൾ സന്ന്യാസിയായ കവിയുടെ മധുരവാക്കുകളെ പിൻതുടരുന്നു ഗ്രഹിക്കാൻ നോക്കാം. വേണ്ടപോലെ സന്ന്യാസം സ്വീകരിക്കുന്നവരുടെ മഹത്ത്വത്തിൽ കവിഞ്ഞൊരു മഹത്ത്വം ഉണ്ടാകാനില്ലെന്നാണ് ആദ്യമായി പ്രഖ്യാപിക്കുന്നത്:-

1. വഴിയേ സന്ന്യസിച്ചുള്ള മഹിമാവിങ്ങുയർന്നതായ്
   നിന്നീടുന്നിതു ശാസ്ത്രത്തിൽ നിർണയം സ്പൃഹണീയമാം.

**വഴിയേ സന്ന്യസിച്ചുള്ള-വേണ്ട രീതിയിൽ സന്ന്യാസം സ്വീകരിക്കുന്നതുകൊണ്ടുള്ള; മഹിമാവ്-മഹത്ത്വം; ഇങ്ങ്-ഈ ലോകത്തിൽ; ഉയർന്നതായ് നിന്നീടുന്നു-ഏറ്റവും ഉത്കൃഷ്ടമായി കരുതപ്പെടുന്നു; ശാസ്ത്രത്തിൽ-സത്യാന്വേഷണശാസ്ത്രത്തിൽ; ഇത്-ഇക്കാര്യം; സ്പൃഹണീയമാം-അത്യന്തം അഭികാമ്യമായ; നിർണയം-ജീവിതലക്ഷ്യമായി തീരുമാനിക്കപ്പെട്ടിട്ടുണ്ട്.**

വേണ്ട രീതിയിൽ സന്ന്യാസം സ്വീകരിക്കുന്നതുകൊണ്ടുള്ള മഹത്ത്വം ഈ ലോകത്തിൽ ഏറ്റവും ഉത്കൃഷ്ടമായി കരുതപ്പെടുന്നു. സത്യാന്വേഷണശാസ്ത്രത്തിൽ ഇക്കാര്യം അത്യന്തം അഭികാമ്യമായ ജീവിതലക്ഷ്യമായി തീരുമാനിക്കപ്പെട്ടിട്ടുണ്ട്.

### സന്ന്യാസം

സന്ന്യാസംകൊണ്ടേ സത്യം വെളിപ്പെടൂ. സത്യം വ്യക്തമായി സാക്ഷാത്കരിക്കാനുള്ള ഉപായമായതുകൊണ്ടുതന്നെ സന്ന്യാസമാണു ജീവിതത്തിന്റെ പരമലക്ഷ്യമെന്ന് ഭാരതീയരായ സത്യദർശികൾ പ്രഖ്യാപിച്ചിട്ടുണ്ട്. ശ്രുതിയുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ വേദാന്തശാസ്ത്രം ഇക്കാര്യം വിശദമായി ചർച്ച ചെയ്തുറപ്പിച്ചിട്ടുമുണ്ട്. പക്ഷെ ഈ സന്ന്യാസം വേണ്ട രീതിയിൽ സ്വീകരിക്കണം. വേണ്ടാത്ത രീതിയിൽ സ്വീകരിച്ചാൽ അതു വ്യക്തിക്കും സമൂഹത്തിനും ആപത്തായിത്തീരുമെന്നും ശാസ്ത്രംതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. വേണ്ട രീതിയിൽ സന്ന്യസിക്കണമെങ്കിൽ ആദ്യമായി സന്ന്യാസം എന്താണെന്നറിയണം. 'കാമ്യാനാം കർമണാം ന്യാസം സന്ന്യാസം കവയോ വിദുഃ' എന്നാണു ഗീതയിൽ ഭഗവാൻ സന്ന്യാസത്തെ നിർവചിക്കുന്നത്. ലൗകികഫലചിന്തയോടു എല്ലാ കർമങ്ങളും വെടിയുന്നതാണു സന്ന്യാസം. കർമം വെടിയണമെന്നല്ല കർമങ്ങളിലുടനീളം ലൗകികഫലചിന്ത വെടിയണമെന്നാണീ നിർവചനത്തിന്റെ താൽപ്പര്യം. എന്നുപറഞ്ഞാൽ ജീവിതകർമചലന

ങ്ങളുടെയെല്ലാം പരമലക്ഷ്യമായി സത്യസാക്ഷാത്കാരം അംഗീകരിക്കുന്ന യാളാണു സന്ന്യാസി എന്നു താൽപ്പര്യം. ഗീത ആറാമധ്യായം ഒന്നാം ശ്ലോക ത്തിൽ തന്നെ ഈ സന്ന്യാസലക്ഷണം ഭഗവാൻ വ്യക്തമായി പ്രഖ്യാപിച്ചിട്ടു ണ്ട്. ലൗകികഫലചിന്ത വെടിഞ്ഞ് താൻ ചെയ്യേണ്ട കൃത്യങ്ങളെല്ലാം ആരൊ രാൾ വേണ്ടപോലെ ചെയ്യുന്നുവോ അയാളാണു സന്ന്യാസി. അയാളാണു യോഗി. ഫലചിന്തയുടെ സ്ഥാനത്ത് ഈശ്വരചിന്ത ഉറപ്പിക്കണം. ഫലം കിട്ടി യാലും കിട്ടിയില്ലെങ്കിലും അതീശ്വര നിശ്ചയമായി അംഗീകരിക്കണം. സ്വകൃ ത്യങ്ങൾ വീഴ്ചവരുത്താതെ തുടരുകയും വേണം. ഇതാണു ഫലചിന്താത്യാ ഗം, ലൗകികഫലസങ്കല്പങ്ങൾ വെടിയാത്ത ഒരാളെ ഒരിക്കലും യോഗിയെന്നു പറയാൻ പാടില്ലെന്നാണു ഭഗവാൻ ചൂണ്ടിക്കാണിക്കുന്നത്. ലൗകികഫലസ ങ്കല്പങ്ങൾ മുഴുവൻ പോകുന്നതോടെ അയാൾ ഇച്ഛിച്ചില്ലെങ്കിൽപോലും ആത്മസാക്ഷാത്കരത്തിനു പാത്രമായിത്തീരും. ഈ സന്ന്യാസം വിവിദിഷാ സന്ന്യാസമെന്നും വിദ്വത്സന്ന്യാസമെന്നും രണ്ടുവിധമുണ്ട്. ചെറുപ്പത്തിൽ ലോകസുഖങ്ങളോടു വിരക്തി വന്നയാൾക്ക് ലോകബന്ധങ്ങളിലൊന്നുമേർപ്പെ ടാതെ സന്ന്യാസത്തിന്റെ ബാഹ്യചിഹ്നങ്ങൾ സ്വീകരിച്ചുകൊണ്ട് സത്യം സാക്ഷാത്കരിക്കാനുള്ള സാധനാനുഷ്ഠാനങ്ങളിലേർപ്പെടാം. ഇതാണു വിവി ദിഷാസന്ന്യാസം. 'വിവിദിഷാ' എന്ന പദത്തിന് അറിയാനുള്ള ആഗ്രഹം എന്നാണർഥം. വിരക്തി വരാത്തയാൾക്ക് ലോകബന്ധങ്ങളിലേർപ്പെട്ട് കുറെ യൊക്കെ ധാർമികമായി ലോകസുഖങ്ങൾ അനുഭവിക്കവേ തന്നെ ഫലചി ന്താത്യാഗമെന്ന സന്ന്യാസം അഭ്യസിക്കാം. സന്ന്യാസം പൂർണമായി സത്യം കണ്ടുകഴിഞ്ഞാൽ വേണമെങ്കിൽ സന്ന്യാസചിഹ്നങ്ങളും അംഗീകരിക്കാം. ഇതാണു വിദ്വത്സന്ന്യാസം. ബൃഹദാരണ്യകത്തിലെ യാജ്ഞവല്ക്യൻ ഇങ്ങനെ വിദ്വത്സന്ന്യാസിയായിത്തീർന്നയാളാണ്. എന്തായാലും ലോകസു ഖങ്ങളിൽ വിരക്തിവരുന്നതിനുമുൻപ് വെറുതെ സന്ന്യാസചിഹ്നങ്ങൾ മാത്രം സ്വീകരിക്കുന്ന കപടസന്ന്യാസിമാർ അവർക്കും സമൂഹത്തിനും ആപത്തു വരുത്തിവയ്ക്കുന്നു. യഥാർഥ സന്ന്യാസംപോലെ പവിത്രമായി ഈ ലോകത്തു മറ്റൊന്നും തന്നെയില്ല.

സന്ന്യാസമില്ലാത്ത ലോകം മൃതമാണെന്നാണ് സന്ന്യാസമഹിമ അനു ഭവിച്ചറിഞ്ഞ കവി പാടുന്നത്. ജീവിക്കുന്ന ലോകത്തിന്റെ പ്രാണനാണു സന്ന്യാസം:-

2. സന്ന്യാസമഹിമാവിന്നു സന്നിഭം ചൊൽകിലുർവ്വിയിൽ
ഒന്നില്ലാതാകെ മൃതരെന്നെണ്ണീടുന്നതിനൊപ്പമാം.

ഉർവ്വിയിൽ-ഈ ഭൂമിയിൽ; സന്ന്യാസമഹിമാവിന്ന്-സന്ന്യാസത്തിന്റെ മാഹാത്മ്യത്തിന്; സന്നിഭം ചൊൽകിൽ-ദൃഷ്ടാന്തം പറയുകയാണെങ്കിൽ, ഒന്നില്ലാതാകെ-ഏതൊന്നില്ലെങ്കിൽ ലോകരാകെ; മൃതരെന്നെണ്ണീടുന്നതിനൊ പ്പമാം-മരിച്ചവരെന്നു കണക്കാക്കാൻ ഇടവരുമോ അതിനു തുല്യമാണ്.

ഈ ഭൂമിയിൽ സന്ന്യാസത്തിന്റെ മാഹാത്മ്യത്തിനു ദൃഷ്ടാന്തം പറയു കയാണെങ്കിൽ ഏതൊന്നില്ലെങ്കിൽ ലോകരാകെ മരിച്ചവരെന്നു കണക്കാക്കാൻ ഇടവരുമോ അതിനു തുല്യമാണ്.

### സന്ന്യാസമില്ലാത്ത ലോകം മൃതം

പരമസത്യം സൂര്യനുതുല്യം തെളിയിച്ചു തരുന്ന ജീവിതസമ്പ്രദായമാണ് യഥാർഥ സന്ന്യാസം. സത്യം തെളിയാൻ അതല്ലാതെ രണ്ടാമതൊരു മാർഗം ഇല്ലതാനും. സത്യസ്വരൂപനായ ജഗന്നിയന്താവാണ് ഈ ലോകത്തിനു ജീവനായി വർത്തിച്ച് ഇതിനെ പ്രവർത്തിപ്പിച്ചു കൊണ്ടിരിക്കുന്നത്. ആ ജഗദീശ്വരനെ അറിയുന്നവരും അറിയിച്ചു തരുന്നവരും കൂടെക്കൂടെ ഉണ്ടാകുന്നില്ലെന്നു വന്നാൽ ഈ ലോകമാകെ അന്ധകാരത്തിലാണ്ടുപോകും. അതുകൊണ്ട് ജീവികൾക്കു പ്രാണൻപോലെയാണ് ജഗത്തിനു സന്ന്യാസം. പ്രാണൻ പോയാൽ ജീവികൾ മൃതരായിപ്പോകും. ശുദ്ധജഡങ്ങളായി മാറിപ്പോകും. അതുപോലെ സത്യം സന്ന്യാസത്തിലൂടെ തെളിയുന്നില്ലെന്നു വന്നാൽ പിന്നെ ജഡത്വം മാത്രമേ അനുഭവിക്കാൻ കാണൂ. ബോധമാണു സത്യം. അതിന്റെ പൂർണത സന്ന്യാസം കൊണ്ടേ തെളിയൂ. ബോധാനുഭവമില്ലാത്ത ജഗത്ത് ജഡാനുഭവത്തിൽ ആണ്ടു പോകുമെന്നു പറയേണ്ടതില്ലല്ലോ.

ബന്ധമോക്ഷങ്ങളെ വേർതിരിച്ചു ലോകത്തിനു കാട്ടിക്കൊടുക്കുന്ന സത്യപുരുഷന്മാരാണു സന്ന്യാസിമാരെന്നു വെളിപ്പെടുത്തുകയാണിനി:-

3. **ബന്ധമോക്ഷങ്ങളിൽ ഭേദം കണ്ടിങ്ങു കഠിനവ്രതം**
   **പൂണ്ടവർക്കുള്ള മഹിമ ഭൂവിലേറ്റമുയർന്നതാം.**

ബന്ധമോക്ഷങ്ങളിൽ-മനസ്സിന്റെ വിഷയവാസനാരൂപമായ ബന്ധത്തിലും വാസനാക്ഷയരൂപമായ മോക്ഷത്തിലും; ഭേദം കണ്ട്-യഥാക്രമം അനന്തദുഃഖവും അനന്തസുഖവും ഒളിഞ്ഞിരിക്കുന്നു എന്നു രഹസ്യം സ്വയമറിഞ്ഞ്; കഠിനവ്രതം പൂണ്ടവർക്കുള്ള മഹിമ-വൈരാഗ്യത്തോടെ വിഷയത്യാഗമെന്ന പ്രയാസമേറിയ നിഷ്ഠ സ്വീകരിച്ച് ബ്രഹ്മാനന്ദത്തിൽ മുഴുകിയ സന്ന്യാസിയുടെ മഹത്ത്വം; ഭൂവിലേറ്റമുയർന്നതാം-ഭൂലോകത്ത് അങ്ങേയറ്റം ഉത്കൃഷ്ടം തന്നെയാണ്.

മനസ്സിന്റെ വിഷയവാസനാരൂപമായ ബന്ധത്തിലും വാസനാക്ഷയരൂപമായ മോക്ഷത്തിലും യഥാക്രമം അനന്തദുഃഖവും അനന്തസുഖവും ഒളിഞ്ഞിരിക്കുന്നു എന്ന രഹസ്യം സ്വയമറിഞ്ഞ് വൈരാഗ്യത്തോടെ വിഷയത്യാഗമെന്ന പ്രയാസമേറിയ നിഷ്ഠ സ്വീകരിച്ച് ബ്രഹ്മാനന്ദത്തിൽ മുഴുകിയ സന്ന്യാസിയുടെ മഹത്ത്വം ഭൂലോകത്ത് അങ്ങേയറ്റം ഉത്കൃഷ്ടംതന്നെയാണ്.

### ബന്ധമോക്ഷരഹസ്യം

ബന്ധമോക്ഷരഹസ്യം വ്യക്തമായി അറിയുന്നയാളാണു സന്ന്യാസി. സന്ന്യാസിക്കു മാത്രമേ അതറിയാൻ പറ്റുകയുമുള്ളൂ. മനസ്സിന്റെ വിഷയവാസനയാണു ബന്ധം. ജഡവിഷയങ്ങളിൽ സുഖമുണ്ടെന്നു ഭ്രമിക്കുന്നതാണു വാസന, തുടർന്ന് അവയിൽ മമതാബന്ധം വന്നുചേരുന്നു. അവയെ സ്വന്തമാക്കാനും സൂക്ഷിക്കാനുമുള്ള യത്നങ്ങളുമാരംഭിക്കുന്നു. വാസ്തവത്തിൽ ഇത് ഒടുങ്ങാത്ത ദുഃഖത്തിന്റെ മാർഗമാണ്. സുഖാസക്തിയോടെ മനസ്സ് ജഡവിഷയങ്ങളുമായി കെട്ടിപ്പിണയുന്നതാണു ബന്ധം. ഇതുതന്നെയാണു വാസ

നാബന്ധം. മനസ്സിന്റെ വിഷയവാസനാക്ഷയമാണു മോക്ഷം. ഭൗതികഫലേച്ഛ കുറഞ്ഞ് ഈശ്വരബുദ്ധി കൂടുന്നതാണു വാസനാക്ഷയം. തുടർന്ന് എല്ലാം ഈശ്വരന്റേതാണെന്നു കണ്ട് മമതാബന്ധം കുറയുന്നു. മമത പോകുന്നതോടെ ബോധാനന്ദസ്വരൂപമായ ആത്മാവു തെളിയുന്നു. അതോടെ ഒടുങ്ങാത്ത ആനന്ദത്തിന്റെ മാർഗം കാണാറാകുന്നു. ദേഹം വിട്ടുപോയാലും ആനന്ദസ്വരൂപനായ തനിക്ക് ഒരു നഷ്ടവും വരാനില്ലെന്നു ബോധ്യപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ ജഡവിഷയങ്ങളെ വിട്ട് മനസ്സ് ആത്മസ്വരൂപം കണ്ടെത്തുന്നതാണു മോക്ഷം. ഈ വിഷയവാസനത്യാഗം അത്ര എളുപ്പമല്ല. കഠിനമായ ഈ വ്രതം അംഗീകരിച്ച് ബ്രഹ്മാനന്ദത്തിൽ മുഴുകിയ ആളാണു സന്ന്യാസി. ഇതിൽ കവിഞ്ഞൊരു മഹിമ ഈ ലോകത്തു വരാനേയില്ല. യഥാർഥ സന്ന്യാസിയുടെ വഴിയിൽ സ്വർല്ലോകനാഥനായ ഇന്ദ്രൻപോലും കൈകൂപ്പി തലകുനിച്ചു വണങ്ങിനിൽക്കുന്നതാണ്.

ഇന്ദ്രപദവിപോലും ജിതേന്ദ്രിയനായ സന്ന്യാസിയുടെ മുൻപിൽ തുച്ഛമാണെന്നു കാണിക്കുകയാണടുത്ത പദ്യം:-

4. വലുതാം വാനിൽ വാഴ്‌വോർക്കു തലയാമിന്ദ്രനൂഴിയിൽ
ജിതേന്ദ്രിയന്റെ ശക്തിക്കു മതിയാമൊരു സാക്ഷിയാം.

വലുതാം വാനിൽ-സുഖഭോഗസാമഗ്രികൾകൊണ്ടു നിറഞ്ഞ സ്വർഗത്തിൽ; വാഴ്‌വോർക്കു-സുഖിച്ചു കഴിയുന്ന ദേവന്മാർക്കു; തലയാം ഇന്ദ്രൻ-നാഥനായ ഇന്ദ്രൻ; ഊഴിയിൽ-ഭൂമിയിൽ; ജിതേന്ദ്രിയന്റെ-ഇന്ദ്രിയജയം നേടിയ സന്ന്യാസിയുടെ; ശക്തിക്ക്-പ്രഭാവത്തിന്; മതിയാം-വേണ്ടിടത്തോളം; ഒരു സാക്ഷിയാം-അനുഭവിച്ചറിഞ്ഞ ഒരു സാക്ഷിയാണ്.

സുഖസാമഗ്രികൾകൊണ്ടു നിറഞ്ഞ സ്വർഗത്തിൽ സുഖിച്ചുകഴിയുന്ന ദേവന്മാർക്കു നാഥനായ ഇന്ദ്രൻ ഭൂമിയിൽ ഇന്ദ്രിയജയം നേടിയ സന്ന്യാസിയുടെ പ്രഭാവത്തിനു വേണ്ടിടത്തോളം അനുഭവിച്ചറിഞ്ഞ ഒരു സാക്ഷിയാണ്.

## ഇന്ദ്രനും സന്ന്യാസിയും

എല്ലാ സുഖഭോഗസാമഗ്രികളും നിറഞ്ഞ ഇടമാണു സ്വർഗം. കല്പവൃക്ഷം, കാമധേനു മുതലായ ദിവ്യവസ്തുക്കൾ സ്വർഗത്തിന്റെ ഭൗതികസുഖത്തെ നിത്യനൂതനമാക്കിത്തീർക്കുന്നു. അവിടെ ഭൗതികസുഖസ്മൃദ്ധിയിൽ കഴിയുന്നവരാണു ദേവന്മാർ. അവരുടെ നാഥനാണ് ഇന്ദ്രൻ. അപ്പോൾ ഇന്ദ്രന്റെ സുഖസമൃദ്ധി എന്തുമാത്രമാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ആ ഇന്ദ്രൻപോലും സുഖത്തിൽ തൃപ്തിവരാതെ പല വിക്രിയകളും കാണിച്ച് സന്ന്യാസിമാരുടെ ശക്തിക്കടിമപ്പെടേണ്ടി വന്നിട്ടുണ്ട്. ഒരിക്കൽ കാമാതുരനായ ഇന്ദ്രൻ ഗൗതമവേഷം ധരിച്ച് ഗൗതമമുനിയുടെ ഭാര്യയായ അഹല്യയെ പ്രാപിച്ചു. അവിചാരിതമായി മഹർഷിയെ കണ്ടു ഭയചകിതനായി വിറച്ചു. മഹർഷിയുടെ ശാപത്തിനു വിധേയനായി ചിരകാലം ക്ലേശിക്കേണ്ടി വന്നു. ഇന്ദ്രൻ വൃത്രനെ വധിക്കകൊണ്ട് ബ്രഹ്മഹത്യാപാപമേറ്റു ചിരകാലം ക്ലേശിക്കേണ്ടിവന്നു. അവിടെയും രക്ഷയ്ക്കെത്തിയതു ജിതേന്ദ്രിയന്മാരായ മഹർഷിമാരാണ്. നൂറ് അശ്വമേധയാഗം കഴിച്ച് ഇന്ദ്രപദവി നേടിയ നഹൂഷൻ

കാമാർത്തിമൂലം അഗസ്ത്യന്റെ ശാപമേറ്റ് പെരുമ്പാമ്പായി താഴോട്ടു പതിക്കേണ്ടിവന്നു. ഇങ്ങനെ പലവിധത്തിലും സന്ന്യാസിമാരുടെ പ്രഭാവം നേരിട്ടനുഭവിച്ചറിഞ്ഞിട്ടുള്ളയാളാണിന്ദ്രൻ. അതുകൊണ്ട് തപസ്സനുഷ്ഠിക്കുന്നവരെയൊക്കെ ഇന്ദ്രനു ഭയവുമാണ്. അപ്സരസ്സുകളെയും മറ്റും പറഞ്ഞയച്ച് മറ്റുള്ളവരുടെ തപസ്സു മുടക്കുകയെന്നതു ഇന്ദ്രന്റെ ഒരു ശീലമായിത്തീർന്നിട്ടുണ്ട്.

മദയാനകളെ തളയ്ക്കുംപോലെ പഞ്ചേന്ദ്രിയങ്ങളെ പാട്ടിലാക്കി ജയിച്ചവനാണു സന്ന്യാസി:-

5. അറിവാമങ്കുശത്താലഞ്ചറിവാം വാരണങ്ങളെ
തളച്ചവൻ മോക്ഷഭൂവിൽ മുളയ്ക്കുമൊരു ബീജമാം

അറിവാം അങ്കുശത്താൽ-വസ്തു ഒന്നേയുള്ളൂ എന്ന അദ്വൈതജ്ഞാനമാകുന്ന തോട്ടികൊണ്ട്; അഞ്ചറിവാം വാരണങ്ങളെ-ജ്ഞാനേന്ദ്രിയങ്ങളാകുന്ന അഞ്ചു മദയാനകളെയും; തളച്ചവൻ-പാട്ടിലാക്കിയവൻ; മോക്ഷഭൂവിൽ-മോക്ഷമാകുന്ന വിളഭൂമിയിൽ; മുളയ്ക്കുമൊരു ബീജമാം-കിളിർത്തു കഴിഞ്ഞ വിത്തായി ഭവിക്കുന്നു.

വസ്തു ഒന്നേയുള്ളൂ എന്ന അദ്വൈതജ്ഞാനമാകുന്ന തോട്ടിക്കൊണ്ട് ജ്ഞാനേന്ദ്രിയങ്ങളാകുന്ന അഞ്ചു മദയാനകളെയും പാട്ടിലാക്കിയവൻ മോക്ഷമാകുന്ന വിളഭൂമിയിൽ കിളിർത്തു കഴിഞ്ഞ വിത്തായി ഭവിക്കുന്നു.

## ഇന്ദ്രിയജയവും മോക്ഷവും

ആത്മാനുഭവമെന്ന മോക്ഷത്തിനുള്ള ആദ്യത്തെ പടിയാണ് ഇന്ദ്രിയജയം. മനോഹരമായ ഒരു രൂപകപരമ്പരയിൽ കൂടി കവി ഇക്കാര്യം വിശദമാക്കിയിരിക്കുന്നു. ഇന്ദ്രിയജയം അത്ര എളുപ്പമല്ല. യഥാർഥത്തിൽ വസ്തു ഒന്നേയുള്ളൂ എന്നിരിക്കെ അഞ്ചുണ്ടെന്നു തോന്നിപ്പിച്ച് അവയുടെ പിന്നാലെ മദിച്ചു പായുന്നവയാണു ജ്ഞാനേന്ദ്രിയങ്ങൾ. കണ്ണ്, മൂക്ക്. നാക്ക്, ചെവി, ത്വക്ക് എന്ന അഞ്ചിന്ദ്രിയങ്ങൾ. രൂപം, ഗന്ധം. രസം, ശബ്ദം, സ്പർശം എന്ന അഞ്ചു വിഷയങ്ങളുണ്ടെന്നു കാട്ടിത്തരുന്നു. എന്നിട്ട് ഓരോ ഇന്ദ്രിയവും അതാതിന്റെ വിഷയത്തിന്റെ പിന്നാലെ മദിച്ചുപായുന്നു. എത്ര പിന്നോട്ടു പിടിച്ചാലും നിൽക്കാൻ കൂട്ടാക്കുന്നില്ല. അതുകൊണ്ടാണവയെ മദയാനകളായി രൂപണം ചെയ്തിരിക്കുന്നത്. മദിച്ച ആനയെ ആനക്കാരൻ തോട്ടി ഉപയോഗിച്ചാണല്ലോ വശത്താക്കുന്നത്. സന്ന്യാസിക്ക് ഇന്ദ്രിയവാരണങ്ങളെ പൂർണമായും വശത്താക്കാനുള്ള തോട്ടിയാണ് അദ്വൈതജ്ഞാനം. ആനന്ദഘനമായ ബ്രഹ്മം മാത്രമേ വസ്തുവായുള്ളൂ. ശബ്ദസ്പർശാദി വിഷയങ്ങൾ ബോധവസ്തുവിൽ ഇന്ദ്രിയങ്ങളുണ്ടാക്കിത്തീർക്കുന്ന വെറും കാഴ്ചകൾ മാത്രം. ഇതുറപ്പുള്ള സന്ന്യാസിക്ക് ഇന്ദ്രിയങ്ങൾ പാട്ടിലായി ഭവിക്കുന്നു. ഇങ്ങനെ ഇന്ദ്രിയജയം നേടിയ സന്ന്യാസി മോക്ഷമാകുന്ന വിളഭൂമിയിൽ കിളിർത്തുകഴിഞ്ഞ വിത്താണ്. വിത്തുകളെല്ലാം അവിടെ കിളിർക്കാറില്ല. കിളിർത്തുകഴിഞ്ഞാൽ പിന്നെ അതഭംഗുരം തഴച്ചുവളർന്നുകൊള്ളും.

ആരായാലും സത്യബുദ്ധിയോടുകൂടി സ്വധർമ്മമനുഷ്ഠിക്കുന്നവരാണു മഹാന്മാർ. ആരായാലും അധർമത്തിൽ കണ്ണുവയ്ക്കുന്നവർക്കു മഹത്വമില്ലെന്നാണിനി പറയുന്നത്:-

6. കഴിയാത്തതു ചെയ്തീടും മഹാന്മാരല്പരായവർ
ചെയ്കയില്ലൊരുകാലത്തും ചെയ്തീടാൻ കഴിയാത്തത്.

കഴിയാത്തത്-സ്വധർമത്തിനു വിരുദ്ധമായത്; ചെയ്തീടും മഹാന്മാർ -ചെയ്തു മഹത്ത്വം നേടാൻ കൊതിക്കുന്നവർ; അല്പരായവർ-പരമസത്യം കാണാത്ത അല്പബുദ്ധികളാണ്; ഒരുകാലത്തും-യഥാർഥ മഹാന്മാർ ഒരിക്കലും; ചെയ്തിടാൻ കഴിയാത്തത്-ചെയ്യാൻ പാടില്ലാത്തത്; ചെയ്കയില്ല-അനുഷ്ഠിക്കയില്ല.

സ്വധർമത്തിനു വിരുദ്ധമായതു ചെയ്തു മഹത്വം നേടാൻ കൊതിക്കുന്നവർ പരമസത്യം കാണാത്ത അല്പബുദ്ധികളാണ്, യഥാർഥ മഹാന്മാർ ഒരിക്കലും ചെയ്യാൻ പാടില്ലാത്തത് അനുഷ്ഠിക്കുകയില്ല.

## സന്ന്യാസിയും സ്വധർമവും

ഇന്ദ്രിയജയം നേടി സന്ന്യാസം അംഗീകരിച്ചയാൾ സത്യാനുഭൂതിക്കു നിരക്കുന്ന കാര്യങ്ങൾ മാത്രമേ പിന്നെ അനുഷ്ഠിക്കാവൂ. അതാണു സന്ന്യാസിധർമം. അധ്യാത്മമാർഗത്തിൽ ചില നേട്ടങ്ങളൊക്കെ വന്നുകഴിയുമ്പോൾ ഭൗതികലാഭങ്ങളെ ലക്ഷ്യമാക്കി എന്തും ചെയ്യാമെന്നു കരുതുന്നത് ഇന്ദ്രിയജയം നേടിയ സന്ന്യാസത്തിന്റെ ധർമമാവില്ല. മദമാത്സര്യങ്ങളിൽ ചെന്നുപെടുക. സ്വാർഥലാഭത്തിനായി സിദ്ധികൾ പ്രയോഗിക്കുക, ഇല്ലാത്ത കഴിവുകൾ ഉണ്ടെന്നു മറ്റുള്ളവരെ തെറ്റിദ്ധരിപ്പിക്കുക തുടങ്ങിയ കാര്യങ്ങളിൽ ഏർപ്പെടുന്നവർ അല്പബുദ്ധികളാണ്. അവരെ യഥാർഥ സന്ന്യാസിമാരായി കണക്കാക്കിക്കൂടെന്നു ഭാവം. അവർ ഇന്ദ്രിയങ്ങളെന്ന പഞ്ചവാരണങ്ങളെ അറിവാമങ്കുശംകൊണ്ടു തളച്ചവരേയല്ല.

ഇന്ദ്രിയജയം നേടിയവർക്ക് ശബ്ദസ്പർശ രൂപരസഗന്ധങ്ങൾക്കപ്പുറം ഈ ലോകത്തു നേടാൻ ഒന്നുമില്ലെന്നറിയാം. അതുകൊണ്ട് അവരുടെ വൈരാഗ്യത്തെ ചലിപ്പിക്കാൻ ഒന്നിനുമാവില്ലെന്നാണിനി വിവരിക്കുന്നത്:-

7. ശബ്ദം സ്പർശം രൂപരസം ഘ്രാണമഞ്ചിൻ വിഭാഗവും
അറിയുന്നവനിൽതന്നെ പെരുതാം ലോകമൊക്കെയും.

ശബ്ദം സ്പർശം രൂപരസം ഘ്രാണം-ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം; അഞ്ചിൻ വിഭാഗവും-ഈ അഞ്ചു വിഷയങ്ങളെയും വേർതിരിച്ച്; അറിയുന്നവനിൽതന്നെ-അറിയുന്ന ബോധസ്വരൂപമായ വസ്തുവിൽ തന്നെ; പെരുതാം ലോകമാക്കെയും-അനന്തമായ പ്രപഞ്ചം അടങ്ങുന്നു എന്ന് സന്ന്യാസി അറിയുന്നു.

ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഈ അഞ്ചു വിഷയങ്ങളെയും വേർതിരിച്ച് അറിയുന്ന ബോധസ്വരൂപമായ വസ്തുവിൽതന്നെ അനന്തമായ പ്രപഞ്ചം അടങ്ങുന്നു എന്നു സന്ന്യാസി അറിയുന്നു.

## പ്രപഞ്ചാനുഭവരഹസ്യം

മോഹബദ്ധനായി പുറമേ സ്വാർഥം തിരയുന്നവൻ പ്രപഞ്ചാനുഭവരഹസ്യമറിയാത്ത അല്പബുദ്ധിയാണ്; ഏതു പ്രപഞ്ചാനുഭവത്തെ വിശകലനം ചെയ്താലും അതു ശബ്ദസ്പർശരൂപരസഗന്ധങ്ങളായി വേർതിരിയും. അപ്പോൾ പ്രപഞ്ചാനുഭവത്തെ രണ്ടായി തിരിക്കാം. അറിയപ്പെടുന്ന ശബ്ദസ്പർശ രൂപരസഗന്ധങ്ങൾ, അറിയുന്ന ബോധം. ഇനിയും അറിയുന്ന ബോധം കൈവെടിഞ്ഞാൽ അറിയപ്പെടുന്ന ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ഇല്ലാതാകും. നേരേമറിച്ച് ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ഒഴിഞ്ഞു പോയാൽ ബോധം പൂർണമായ അദ്വൈതാനുഭവത്തോടെ ബാക്കിനിൽക്കുകയും ചെയ്യും. ഈ അനുഭവം ഒരു കാര്യം വ്യക്തമാക്കുന്നു. ശബ്ദസ്പർശരൂപരസഗന്ധങ്ങൾ ബോധത്തിൽ മായാജന്യങ്ങളായ വെറും കാഴ്ചകൾ മാത്രമാണ്. അവ വാസ്തവത്തിൽ ബോധത്തിന്റെ പൂർണാനുഭവത്തെ തടഞ്ഞ് അല്പമാക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ട് സ്വാർഥലാഭത്തിനായി പുറമേ അവയുടെ പിന്നാലെ കൂടിയിട്ടൊരു കാര്യവുമില്ല. അവയുടെ അനുഭവം അല്പാല്പമായി ഒഴിച്ചുമാറ്റുകയാണ് ഒരു സന്ന്യാസിയുടെ മഹത്തായ സ്വാർഥലാഭം. അതുകൊണ്ട് അനന്തമായ ലോകം അറിയുന്നവനിലടങ്ങുന്നു എന്നറിയുന്ന സന്ന്യാസി ഒരിക്കലും കഴിയാത്തതു ചെയ്കില്ല.

യഥാർഥ സന്ന്യാസിയുടെ മഹത്ത്വം നേരിട്ടറിയുക പ്രയാസം. ഉപനിഷദ്വാക്യങ്ങളിൽ കൂടിത്തന്നെ അതറിയേണ്ടതാണ്. ഇക്കാര്യമാണ് അടുത്ത പദ്യം വെളിപ്പെടുത്തുന്നത്:-

8. പരിപൂർണവയസ്സുള്ള നരനിൽ ഗരിമാവിനെ
അവരന്നരുളിച്ചെയ്ത മറയിങ്ങറിയിച്ചീടും.

പരിപൂർണ വയസ്സുള്ള-സത്യസ്വരൂപം പ്രാപിച്ചു പൂർണതയിലെത്തിയ; നരനിൽ-മനുഷ്യനിൽ; ഗരിമാവിനെ-തെളിയുന്ന മഹത്ത്വത്തെ; അവരന്നരുളിച്ചെയ്ത-ആ മഹത്ത്വം പ്രാപിച്ച ഋഷിമാർ രചിച്ച; മറയിങ്ങറിയിച്ചിടും-വേദം വ്യക്തമായി പറഞ്ഞുതരുന്നതാണ്.

സത്യസ്വരൂപം പ്രാപിച്ചു പൂർണതയിലെത്തിയ മനുഷ്യനിൽ തെളിയുന്ന മഹത്ത്വത്തെ ആ മഹത്ത്വം പ്രാപിച്ച ഋഷിമാർ രചിച്ച വേദം വ്യക്തമായി പറഞ്ഞു തരുന്നതാണ്.

## ജീവന്മുക്തന്റെ മാഹാത്മ്യം

സന്ന്യാസമാണു ജീവന്മുക്തിക്കു വഴിതെളിക്കുന്നത്. പുറമേ കണ്ടാൽ ഒന്നുമില്ലാത്ത സാധുക്കളാണു ജീവന്മുക്തന്മാരായ സന്ന്യാസികളെന്നു തോന്നും. എന്നാൽ പ്രപഞ്ചത്തിനു മുഴുവൻ ആശ്രയമായ ബ്രഹ്മമാണു താൻ എന്നവർ നിരന്തരം അനുഭവിക്കുന്നു എന്നാണു വേദം ഘോഷിക്കുന്നത്. ബ്രഹ്മത്തെ അറിയുന്നവർ ബ്രഹ്മമായി ഭവിക്കുന്നു എന്നാണ് ഉപനിഷത് പ്രഖ്യാപനം. 'അതു നീ തന്നെ; ഈ ആത്മാവു ബ്രഹ്മമാണ്; ഞാൻ ബ്രഹ്മമാണ്; ശുദ്ധബോധമാണു ബ്രഹ്മം' എന്നിങ്ങനെയെല്ലാം അർഥം വരുന്ന മഹാ

വാക്യങ്ങൾ ഉപനിഷത്തുകളിലുണ്ട്. ഇവയെല്ലാം ജീവന്മുക്തനായ സന്ന്യാസിയുടെ മഹത്ത്വം വിവരിക്കുന്നവയാണ്. ജീവന്മുക്തനായ സന്ന്യാസി തനിക്കിനി അറിയാനൊന്നുമില്ല, കിട്ടാനുമൊന്നുമില്ല, അറിയേണ്ടതൊക്കെയറിഞ്ഞു, കിട്ടേണ്ടതൊക്കെ കിട്ടി എന്നിങ്ങനെ പൂർണതൃപ്തി അനുഭവിക്കുന്നയാളാണ്. ഈ മഹത്ത്വം സത്യംകണ്ട സന്ന്യാസിക്കല്ലാതെ മറ്റാർക്കുണ്ടാകാനാണ്?

സന്ന്യാസികൾ സ്വതേ കോപമുള്ളവരല്ല. എങ്കിലും അധർമത്തിന്റെ നേരെ അവർ ചിലപ്പോൾ കോപിച്ചു എന്നുവരും. ആ കോപം പെട്ടെന്നു ശമിക്കുമെങ്കിലും കടുത്തഫലം ഉളവാക്കിയെന്നുവരും. അതുകൊണ്ട് സന്ന്യാസിയോട് തെറ്റുചെയ്യുന്നതു സൂക്ഷിച്ചുവേണമെന്നു സൂചിപ്പിക്കുന്നു:-

9. ഗുണമാം കുന്നേറിയങ്ങു നിൽക്കുന്ന മുനിമാരുടെ
 കോപം ക്ഷണികമെന്നാലും ഭൂവിൽ ദുർവാരമാമത്.

ഗുണമാം കുന്നേറി-സകല മംഗളങ്ങളുടെയും കൊടുമുടിയിലെത്തി; അങ്ങു നിൽക്കുന്ന മുനിമാരുടെ-അവിടെത്തന്നെ ഉറച്ചുനിൽക്കുന്ന സത്യദർശികളായ സന്ന്യാസിമാരുടെ; കോപം-അധർമവിദ്വേഷം; ക്ഷണികമെന്നാലും-നിമിഷത്തിനുള്ളിൽ ശമിക്കുന്നതാണെങ്കിലും; ഭൂവിൽ ദുർവാരമാമത്-ഇവിടെ കടുത്തഫലം ഉളവാക്കുന്നതായിരിക്കും.

സകല മംഗളങ്ങളുടെയും കൊടുമുടിയിലെത്തി അവിടെത്തന്നെ ഉറച്ചുനിൽക്കുന്ന സത്യദർശികളായ സന്ന്യാസിമാരുടെ അധർമവിദ്വേഷം നിമിഷത്തിനുള്ളിൽ ശമിക്കുന്നതാണെങ്കിലും ഇവിടെ കടുത്ത ഫലം ഉളവാക്കുന്നതായിരിക്കും.

## സന്ന്യാസിയുടെ കോപം

സന്ന്യാസി സ്വാർഥലാഭത്തിനായി ഒരിക്കലും കോപിക്കാറില്ല. തനിക്കായി ഇവിടെ ഇനി ഒന്നും നേടാനില്ലെന്നനുഭവിക്കുന്നയാളാണദ്ദേഹം. എന്തും സന്തോഷത്തോടെ സഹിക്കാൻ അദ്ദേഹത്തിനു കഴിവുണ്ട്. എങ്കിലും മറ്റുള്ളവരുടെ തെറ്റിൽ ചിലപ്പോൾ സന്ന്യാസി കോപിച്ചെന്നുവരും. ആ കോപം നിമിഷംകൊണ്ടു ശമിച്ചെന്നും വരും. അതു തെറ്റുചെയ്യുന്നവരിൽ കടുത്ത ഫലമുളവാക്കും. എങ്കിലും ഭാവിയിൽ അവരെ സത്പഥത്തിലേക്കു തിരിച്ചുവിടുന്ന ഒരനുഗ്രഹമായി അതു തീരുകയും ചെയ്യും. ഇത്തരം സംഭവങ്ങൾ പുരാണങ്ങളിൽ വേണ്ടുവോളം കാണാം. നൂറശ്വമേധം നടത്തി ഇന്ദ്രപദം കരസ്ഥമാക്കിയ നഹുഷൻ കാമാർത്തിമൂലം പെട്ടെന്ന് അഗസ്ത്യശാപമേറ്റ് പെരുമ്പാമ്പായി പതിക്കാനിടയായ കഥ പ്രസിദ്ധമാണല്ലോ. ഇങ്ങനെ പലതും. അതുകൊണ്ട് സത്യദർശികളായ സന്ന്യാസിമാരുടെ സാന്നിധ്യത്തിൽ വളരെ സൂക്ഷിച്ചു വേണം പെരുമാറാനെന്നു താൽപ്പര്യം.

ബ്രാഹ്മണകുലത്തിൽ ജനിച്ചയാളല്ല, ബ്രഹ്മത്തെയറിയുന്ന സന്ന്യാസിയാണു ബ്രാഹ്മണൻ എന്നു വെളിപ്പെടുത്തിക്കൊണ്ട് സത്യദർശിയായ കവി സന്ന്യാസിമഹത്ത്വ വിവരണം ഉപസംഹരിക്കുന്നു:-

10. സർവപ്രാണിയിലും തുല്യകൃപപൂണ്ടു നടക്കയാൽ
അന്തണന്മാരെന്നു ചൊല്ലേണ്ടതു സന്ന്യാസിമാരെയാം.

സർവപ്രാണിയിലും-എല്ലാ ജീവികളിലും; തുല്യകൃപപൂണ്ടു നടക്കയാൽ-ഒരേ ഈശ്വരാംശം ദർശിച്ചു കാരുണ്യനിധിയായി വർത്തിക്കുന്ന; സന്ന്യാമാരെയാം-സന്ന്യാസിമാരെയാണ്; അന്തണന്മാരെന്നു ചൊല്ലേണ്ടത്-ബ്രാഹ്മണർ എന്നു വിളിക്കേണ്ടത്.

എല്ലാ ജീവികളിലും ഒരേ ഈശ്വരാംശം ദർശിച്ചു കാരുണ്യനിധിയായി വർത്തിക്കുന്ന സന്ന്യാസിമാരെയാണു ബ്രാഹ്മണർ എന്നു വിളിക്കേണ്ടത്.

ആരാണ് ബ്രാഹ്മണൻ?

ബ്രഹ്മത്തെയറിയുന്നയാൾ ബ്രാഹ്മണൻ എന്നാണു ബ്രാഹ്മണപദത്തിനർഥം. എല്ലാ പ്രപഞ്ചഘടകങ്ങളിലും ഒരുപോലെ അകവും പുറവും നിറഞ്ഞിരിക്കുന്ന സത്യവസ്തുവാണു ബ്രഹ്മം. ബ്രഹ്മത്തെ അറിയുന്നയാൾ എല്ലാ പ്രാണികളിലും ഈശ്വരനെ കാണുന്നു. അതുകൊണ്ട് അദ്ദേഹത്തിന് ഒരു ജീവിയോടും വിദ്വേഷമില്ല. എല്ലാവരോടും സൗഹൃദമേയുള്ളൂ. ആരിലും കാരുണ്യം ചൊരിയാൻ സന്നദ്ധനാണു സന്ന്യാസി. അപ്പോൾ ബ്രഹ്മദർശനം നേടി സർവത്ര കരുണാമയനായിക്കഴിയുന്ന സന്ന്യാസിയാണ് യഥാർഥത്തിൽ ബ്രാഹ്മണൻ. ബ്രാഹ്മണകുലത്തിൽ ജനിച്ചു എന്നുവച്ച് ജാതിമതഭേദചിന്തകൾ പുലർത്തി വിദ്വേഷംപൂണ്ടു കർമബദ്ധനായി അലയുന്ന ഒരാൾ എങ്ങനെ ബ്രാഹ്മണനാകും? അതാലോചിക്കുമ്പോൾ യഥാക്രമം തമിഴ്നാട്ടിലും കേരളത്തിലും ജീവിച്ചിരുന്ന രണ്ടു മഹാബ്രാഹ്മണരാണ് തിരുവള്ളുവരും ശ്രീനാരായണഗുരുദേവനും, തിരുവള്ളുവർ വേദസാരമായ തിരുക്കുറൾ രചിച്ചു. ശ്രീനാരായണഗുരുദേവൻ അതിലെ മുപ്പതു കുറളുകൾ തികഞ്ഞ അനുഭവമാധുര്യത്തോടെ ഭാഷാന്തരപ്പെടുത്തി നമ്മെ അനുഗ്രഹിച്ചു. ഈ രണ്ടു മഹാബ്രാഹ്മണന്മാരുടെയും പാദങ്ങളിൽ നമുക്കു സാഷ്ടാംഗം പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 1

# ചിജ്ജഡചിന്തനം

അണു മുതൽ ആനവരെ ഉള്ളവയൊക്കെ ഇളകിനടക്കുന്നതും പുല്ലു മുതൽ ഭൂരുഹപര്യന്തം നിലയിൽ നിൽക്കുന്നതുമാകുന്നു. എന്നുവേണ്ട നമ്മുടെ കണ്ണു, മൂക്കു മുതലായ ഇന്ദ്രിയങ്ങളിൽ നിന്നും ബ്രഹ്മം വരെ ഒക്കെയും ചിത്തും മണ്ണിന്നുതൊട്ടു മൂലാതിരസ്കരണി വരെ കാണപ്പെടുന്ന തൊക്കെയും ജഡവും ആകുന്നു. ഈ ഇരു പിരിവുകളിലുമായി സൂത്രത്തിൽ കോർത്തിട്ടിരിക്കുന്ന മണികൾപോലെ എല്ലാവകയും അടങ്ങിക്കിടക്കുന്നു. ഈ ഇരു പിരിവുകളിലുമുള്ള പണ്ടങ്ങളെയൊക്കെയും അറിയിക്കുന്നതിനു പുറ പ്പെടുന്ന നാമഭേദം ഒന്ന്. ഇവകളിൽ നിന്നും ആത്മികമായും ഭൗതികമായും വെളിപ്പെടുന്ന ശബ്ദഭേദം ഒന്ന്. ഇതു രണ്ടും ചെവിയിലും താനാശ്രയിച്ചിരി ക്കുന്ന പണ്ടം ഇന്നതെന്നുള്ള സൂചനയോടുകൂടി വരുന്ന സ്പർശഭേദം ത്വക്കിലും സൂര്യൻ, ചന്ദ്രൻ, അഗ്നി മുതലായ ജ്യോതിസ്സുകൾ എന്നല്ല, ഇവ കളെക്കൊണ്ടു ശോഭിക്കുന്ന സകല പദാർഥങ്ങളെയും ഏന്തിക്കൊണ്ടു നിൽക്കുന്ന വർണഭേദം കണ്ണിലും മുന്തിരിങ്ങാപ്പഴം മുതലായ രസവർഗങ്ങളെ ഉള്ളിൽ അടക്കിക്കൊണ്ടുവരുന്ന രസഭേദം നാവിലും താനിരുന്നിളകിവരുന്നത് ഇന്നതിൽനിന്നാണെന്നു ആ ഗന്ധദ്രവ്യത്തെ അറിയിക്കുന്ന തന്ത്രത്തോടു കൂടി വരുന്ന ഗന്ധഭേദം മൂക്കിലുമായി അടങ്ങിയിരുന്നറിയപ്പെടുന്നു എന്നു ള്ളത് സ്പഷ്ടമാകുന്നു. എന്നാൽ ഈ ശബ്ദാദിവിഷയം അഞ്ചും ശ്രോത്രം മുതലായ ഇന്ദ്രിയങ്ങളിൽനിന്ന് അപ്പോഴപ്പോൾ തള്ളി വെളിയിൽ വന്നിരു ന്ന് കാണുന്നതോ അതല്ല ഭൗതികമായി വെളിയിൽ നിൽക്കുമ്പോൾ അതിൽ ഇന്ദ്രിയങ്ങൾ വന്നുപറ്റി അറിയുന്നതോ എന്നു നോക്കിയാൽ, ഭൗതികമായി വെളിയിൽ നിൽക്കുമ്പോൾ ഇന്ദ്രിയങ്ങൾ വന്നുപറ്റി അറിയപ്പെടുന്നുവെങ്കിൽ ഇതൊരു അസംഭവം തന്നെ. എങ്ങനെയെന്നാൽ നമ്മാൽ കാണപ്പെടുന്ന ഈ കുടം ഉണ്ടായിട്ടിപ്പോൾ ഉദ്ദേശം ഒരു വർഷത്തിലധികമായിരിക്കുമെന്നു തോന്നു ന്നു. എന്നാൽ കാണുന്ന ക്ഷണത്തിൽ ഉദിച്ചു വിളങ്ങിക്കൊണ്ടിരിക്കുന്ന ഈ കുടം കാണുന്നതിനു മുൻപിൽ ഇല്ലായിരുന്നു എന്നല്ലാതെ ഉണ്ടായിരുന്നു വെന്നുള്ളത് ശുദ്ധ അസംബന്ധംതന്നെ. അങ്ങനെയല്ല നാം കണ്ടില്ല എന്നേ യുള്ളൂ, കുടം ഉണ്ടായിരുന്നു, എങ്കിൽ ഇത് ഈ കുടത്തിൽ കാണുന്ന പഴക്ക ത്തിൽനിന്നും തള്ളി വരുന്നതിലൊരു വ്യവഹാരമാണ്. ഇതു നിൽക്കട്ടെ, നമ്മാൽ കാണപ്പെടുന്ന കുടം നാമില്ലാത്ത ദിക്കിൽ ഇല്ലായിരുന്നു എന്നല്ലാതെ ഉണ്ടായിരുന്നുവെന്നു പറഞ്ഞുകൂടാ. അതല്ലാ ഉണ്ടായിരുന്നുവെങ്കിൽ അവിടെ

അപ്പോൾ കണ്ടതിലൊരാളും കൂടി വേണ്ടിയിരിക്കുന്നു. അതെങ്ങനെ കാണുന്ന ദിക്കിൽ കണ്ടവനുണ്ടെന്നല്ലാതെ കാണാത്ത ദിക്കിൽ കണ്ടവനുണ്ടായിരുന്നു എന്നു പറയുന്നത്. അങ്ങനെ കണ്ടവനില്ല എങ്കിൽ കാണപ്പെടുന്നതുമില്ല. അപ്പോൾ ഈ കുടം ഇതിനു മുൻപിൽ ഇല്ലാതിരുന്നുവെന്നും ഇപ്പോൾ ഈ ക്ഷണത്തിൽ ഉദിച്ചു വിളങ്ങുന്നു എന്നും വെളിവാകുന്നു. ഇങ്ങനെ കുടം തന്നെ ഇല്ലാതിരിക്കുമ്പോൾ കുടത്തിൽനിന്നും തള്ളിവരുന്ന ഈ കുടം ഉണ്ടായിട്ട് ഒരു വർഷത്തിലധികമായിരിക്കുന്നു എന്നുള്ള വ്യവഹാരം എങ്ങനെ നിലനിൽക്കുന്നു. അതല്ലാ ഇന്നപ്പോൾ നിർമിതമായ ഇന്നയിന്ന ലക്ഷണങ്ങളോടുകൂടിയിരിക്കുന്ന ഒരു കുടം ഇന്നദിക്കിലിരിക്കുന്നു എന്നിങ്ങനെ നാം ഒരാപ്തനിൽനിന്നു ഗ്രഹിച്ചുകൊണ്ടുവന്നു. ഇതാ ഇപ്പോൾ ആ അടയാളങ്ങളോടുകൂടിയ ഈ കുടത്തെ കാണുന്നു. അതുകൊണ്ടാണ് അന്നുതൊട്ടിന്നുവരെയുള്ള അളവെടുത്തുനോക്കിയതിൽ ഇപ്പോൾ ഈ കുടം ഉണ്ടായിട്ടു ഒരു സംവത്സരത്തിലധികമായിരിക്കുന്നു എന്നു പറയുന്നതെങ്കിൽ അതും ഈ കുടത്തിൽനിന്നും ഇപ്പോൾ തള്ളിവരുന്നതല്ലാതെ മേൽപ്രകാരം ഇതിനുമുമ്പിൽ ഇല്ലായിരുന്നു എന്നുതന്നെ പറയണം. അതല്ല നാംതന്നെ പണ്ടൊരിക്കൽ കണ്ടിരുന്ന കുടമാണ് ഇത്. അന്നു കണ്ടിട്ടുള്ള അടയാളങ്ങൾ എല്ലാം ഇതാ ഇതിൽ കാണുന്നു. ആ കുടംതന്നെ ഈ കുടം. അതുകൊണ്ടാണ് ഈ കുടം ഉണ്ടായിട്ടിപ്പോൾ ഒരു സംവത്സരത്തിലധികമായിരിക്കുന്നു എന്നു പറയുന്നുവെങ്കിൽ ഇപ്പോൾ നമ്മോടുകൂടിയിരിക്കുന്ന ഈ കുടം അപ്പോൾ ഇതുപോലെ നമ്മോടുകൂടി ഇരുന്നിരുന്നു എന്നും ഇടയിൽ നശിച്ച്, ആ ശുദ്ധശൂന്യത്തിൽ നിന്നും ഇങ്ങനെ നമ്മോടുകൂടി പൊങ്ങിയിരിക്കുന്നു എന്നു വ്യവഹാരം നേരിടുന്നു. അപ്പോൾ നാം ഇല്ലാതിരുന്ന ശൂന്യത്തിന്റെ അപ്പുറമുള്ള കഥയെ നാം ഇവിടെ പ്രസംഗിക്കുന്നത് ഭ്രമംകൊണ്ടു തന്നെയെന്നു വരുന്നു. അല്ലെങ്കിൽ നമ്മുടെ പൂർവജന്മത്തിലുള്ള കഥയുടെ ജ്ഞാപകം നമുക്കിപ്പോൾ ഉണ്ടായിരിക്കണം. അതില്ലല്ലോ. എന്നാൽ അതുപോലെ തന്നെ ഇതും ആലോചിച്ചു നോക്കുമ്പോൾ അറിയാം. അതല്ല സുഷുപ്തിയിൽ നിന്നു ഉണർന്നു വരുമ്പോൾ ആ സുഷുപ്തിയുടെ പൂർവാവസ്ഥയിലുള്ള ജ്ഞാപകം ഉണ്ട്വായിരിക്കുന്നതുപോലെയെങ്കിൽ അതു വന്ധ്യയുടെ പുത്രൻ ഇല്ലെന്നു പറയുമ്പോൾ, അല്ല അവൻ ശശവിഷാണം പോലെ ഉള്ളവനാണെന്നു പറയുമ്പോലെ തീരുന്നു.

ഇങ്ങനെ ഒന്നും അല്ലാ എങ്കിൽ പിന്നെ എങ്ങനെയാണ് ഈ കുടത്തിൽ ഇപ്രകാരം ഭൂതകാലവ്യവഹാരം നേരിട്ടിരിക്കുന്നത് എന്ന് ചോദിച്ചാൽ ഈ വർത്തമാനക്ഷണത്തിൽ കുടമുണ്ടായി ഈ വിധത്തിലിരിക്കുന്നതിന് അവകാശം ഇല്ലല്ലോ എന്നുള്ള ഊഹം ഉള്ളിൽ നിന്നും തള്ളി വെളിയിൽ വന്നു കുടത്തിൽ വീണു; ഇതിൽ പൂർവകാലീനമായ വ്യവഹാരത്തെ തൊടുത്തു ഇങ്ങനെ അസംബന്ധമായി വ്യവഹരിക്കുന്നതല്ലാതെ വേറെ ഒന്നും അല്ലാ. അത് എങ്ങനെ എന്നാൽ സ്വപ്നത്തിൽ നാം ഒരു വൃക്ഷത്തെ കണ്ടു ചെന്നു അടുത്തു നിന്നുകൊണ്ട്, ഹാ! ഈ വൃക്ഷം ഉണ്ടായിട്ടിപ്പോൾ ഒരു നൂറു സംവത്സരത്തിലധികമായിരിക്കുന്നു എന്നു ഉദ്ദേശിക്കുന്നുവെങ്കിലും ഇപ്പോൾ

നോക്കിയാൽ ഇന്നലത്തെ സ്വപ്നത്തിലുള്ള വൃക്ഷത്തിൽ കണ്ട നൂറു സംവ ത്സരത്തിന്റെ പഴക്കം അസംബന്ധമെന്നും വൃക്ഷം അപ്പോൾ സ്വപ്നദൃഷ്ടി യിൽനിന്നും വെളിയിൽ തള്ളി വന്നിരുന്നു കണ്ടെതെന്നും സ്വപ്നം ഭൗതിക മായി വെളിയി ലുണ്ടായിരു ന്നതല്ലെന്നും വെളിവാകുന്നു. അതുപോലെ ഈ കുടവും ഇപ്പോൾ കണ്ണിൽ നിന്നും വെളിയിൽ തള്ളിയിരുന്നു കാണുന്നത ല്ലാതെ ഭൗതികമായി വെളിയിലിരിക്കുന്നതല്ല എന്നു വിശദമാകുന്നു. ഇനി ഇതുപോലതന്നെ മറ്റുള്ള വിഷയങ്ങളും അതാത് ഇന്ദ്രിയങ്ങളിൽ നിന്നും അപ്പോഴപ്പോൾ വെളിയിൽ തള്ളിവരുന്നു എന്നുള്ളത് പറയണമെന്നില്ലല്ലോ. ഹാ! കൊള്ളാം ശരി, ഇപ്പോൾ ശരീരാദി സകല പ്രപഞ്ചവും ഉള്ളിൽ നിന്നും വെളിയിൽ തള്ളി വരുന്നു എന്നുള്ളതു നല്ലവണ്ണം അനുഭവമായി എങ്കിലും ഇതിനും ഒരു സംശയം കൂടിയിരിക്കുന്നു.

അതെന്തെന്നാൽ തേ ജോമയങ്ങളായിരിക്കുന്ന ഇന്ദ്രിയങ്ങളിൽ നിന്ന് തമോമയങ്ങളായ വിഷയങ്ങൾ വരുന്നുവെങ്കിൽ സൂര്യങ്കൽ നിന്നും ഇരുളു പൊങ്ങിവരുന്നു എന്നുള്ള വിരോധം നേരിടുന്നു. അതുകൊണ്ട് അങ്ങനെ പറഞ്ഞുകൂടാ. പിന്നെ ഇന്ദ്രിയങ്ങളോടുകൂടി വരുന്നതിന് വല്ലതും ന്യായ മുണ്ടോ എന്നു നോക്കിയാൽ അതും കാണുന്നില്ല. എന്തെന്നാൽ അങ്ങനെ യെങ്കിൽ ഇരുളും വെളിവും കടി ഒരു ദിക്കിലിരുന്നു ഒരുസമയം പൊങ്ങിവ രുന്നു എന്നു പറയണം. അതു ഒരിക്കലും നടപ്പുള്ളതുമല്ല. അയ്യോ! ഇത് എന്തോന്ന് ഇന്ദ്രജാലമാണ് ഈ പ്രപഞ്ചം. വെളിയിൽ കാണുന്നതുമല്ല. ഇന്ദ്രി യങ്ങളിൽ നിന്നും തള്ളിവരുന്നതുമല്ല. ഇന്ദ്രിയങ്ങളോടു കൂടി വരുന്നതുമല്ല പിന്നെ എങ്ങനെയാണിപ്രകാരം നിർഹേതുകമായി കാണപ്പെടുന്നതെന്ന് ചോദിച്ചാൽ അത് അവിചാരദശയിൽ കാനൽജലംപോലെ തോന്നുന്നതല്ലാതെ വിചാരിച്ചുനോക്കുമ്പോൾ ഇതെല്ലാം ശുദ്ധചിത്തായിത്തന്നെ വിളങ്ങുന്നു. അത് എങ്ങനെയെന്നാൽ ഒരു കയറ്റിൻകണ്ടത്തിൽ കൽപിതമായിരിക്കുന്ന നാഗം വെളിച്ചംവരുമ്പോൾ അധിഷ്ഠാനമായ ആ കയറ്റിൽ തന്നെ മറയും. അപ്പോൾ മുമ്പിൽ ഇത് നാഗം എന്നിങ്ങനെ ഇദംവൃത്തിയാൽ ഗ്രഹിക്കപ്പെട്ടിരുന്ന കൽപ നാനാഗത്തിൽ നിന്നു വിട്ടു കണ്ണ് ആ കയറ്റിൽതന്നെ പറ്റിനിന്നു വിളങ്ങുന്ന തുപോലെ അവിചാരദശയിൽ കാണപ്പെടുന്ന ഈ ശരീരാദി പ്രപഞ്ചം മുഴു വനും ഇപ്രകാരം നിഷ്കാരണമായി അഖണ്ഡചിന്മാത്രമായിരിക്കുന്ന ബ്രഹ്മത്തിൽ ഇരിക്കുന്നതിന് ഒരിക്കലും അവകാശമില്ല എന്നിങ്ങനെ ചിന്തി ച്ചുചിന്തിച്ചുണ്ടാകുന്ന ബോധോദയത്തിൽ ഇതൊക്കെയും അധിഷ്ഠാനമായ ബ്രഹ്മത്തിൽ തന്നെ മറയുന്നു. അപ്പോൾ ഇതു മുമ്പിൽ കണ്ടിരുന്ന കൽപിത പ്രപഞ്ചത്തിൽ നിന്നും വിട്ടു നിരധാരമായിരിക്കുന്ന ഇദംവൃത്തി ഊർദ്ധ്വ മുഖി യായി ജീവബോധത്തോടുകൂടെ അഖണ്ഡചിത്തിൽ ലയിച്ചു ചിത്തുമാത്രമായി വരുന്നു. പിന്നെയും പൂർവ വാസനകൾ പെരുത്തുപണ്ടത്തെപ്പോലെ പ്രപഞ്ചം തോന്നും. ഇതും മേൽപ്രകാരം ആപാദചൂഡം ചിന്തിച്ചു ചിത്തത്തിലൊടുക്കി ചിത്തായി നിൽക്കണം. ഇങ്ങനെ ചെയ്തുചെയ്തു വരുമ്പോൾ അശുദ്ധ വാസന ക്ഷയിച്ചു ആധാരമില്ലാതെ ശുദ്ധവാസനയിൽ തന്മാത്രയിൽതന്നെ അടങ്ങി ഈ രണ്ടു വാസനകളിലും ബന്ധിച്ചിരുന്ന അഹങ്കാരിയും കെട്ട്

പൂർണമായി നിൽക്കും. ഈ സ്ഥാനം ചിത്തും അല്ല, ജഡവും അല്ല, സത്തും അല്ല, അസത്തും അല്ല, സുഖദുഃഖാദികളായ ദ്വന്ദ്വങ്ങൾ ഒന്നും അല്ല. ഇങ്ങനെ അനിർവചനീയമായിരിക്കുന്ന ഇതിൽ നിന്നു സൃഷ്ട്യാദികൾ നടന്നും കൊണ്ടിരിക്കുന്നതുതന്നെ ആശ്ചര്യം. ഇതിന്റെ മാഹാത്മ്യം അൽപബോധികളായ ആത്മാക്കൾ എന്തറിയുന്നു?

ഹാ! ജയ ജയ നടേശ! നടേശ! നടേശ

## വ്യാഖ്യാനം

ഈ ജഗത്തിനെ ചിത്തെന്നും ജഡമെന്നും ആദ്യം രണ്ടായി പിരിച്ചു കാണിച്ചിട്ട് ചിത്തു സ്ത്യമെന്നും ജഡം അസത്യമെന്നും തെളിയിക്കുകയാണ് ഈ കൃതിയുടെ ലക്ഷ്യം. ബോധമാണ് ചിത്ത്. ചരങ്ങളും അചരങ്ങളും ചേർന്നതാണ് ജഗത്ത്. അണു മുതൽ ആനവരെ ചരങ്ങൾ. പുല്ലു മുതൽ ഭൂരുഹം വരെ അചരം ഭൂരുഹം-വൃക്ഷം. ഇങ്ങനെ ചരാചരമായ ജഗത്തിനെ ചിത്തെന്നും ജഡമെന്നും രണ്ടായി തിരിക്കാം. അറിവിനെ ഉണ്ടാക്കുന്നതു ചിത്ത്. അതുകൊണ്ട് കണ്ണ്, മൂക്ക് മുതലായ ഇന്ദ്രിയങ്ങളിൽ കൂടി അറിയുന്ന ബോധം മുതൽ ലോകമാകെ നിറഞ്ഞുനിൽക്കുന്ന അഖണ്ഡബോധമായ ബ്രഹ്മം വരെ ചിത്ത്. അറിവൊന്നുമില്ലാതെ വെറും അറിയപ്പെടുന്നതായി മാത്രം കാണപ്പെടുന്നതു ജഡം. മണ്ണു മുതൽ ബ്രഹ്മത്തെ മൂടുന്ന മായയുടെ മൂടുപടം വരെ എല്ലാം ജഡം. മൂലാതിരസ്കരണി-മായയുടെ മൂടുപടം. ബ്രഹ്മം മായയുടെ മൂടുപടം ധരിച്ചാണു പ്രപഞ്ചസൃഷ്ടിയാരംഭിക്കുന്നത്. ഈ മൂടുപടത്തിന്റെ അൽപരൂപമാണ് ഉറക്കത്തിൽ ജീവനെ മൂടുന്ന ഇരുണ്ട മറ. നൂലിൽ കോർത്തിരിക്കുന്ന രത്നങ്ങൾപോലെ ചിത്താകുന്ന നൂലിൽ കോർത്തിരിക്കുന്നവയാണ് എല്ലാ പ്രപഞ്ചദൃശ്യങ്ങളും. സൂത്രം-നൂല്, മണി-രത്നം. എന്നാൽ ജഡങ്ങളെക്കുറിച്ചുള്ള എല്ലാ അറിവുകളും ചെവി, തൊലി, കണ്ണ്, നാക്ക്, മൂക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങളിൽ ഒതുങ്ങുന്നു എന്നു കാണേണ്ടതാണ്. ജഡപ്രപഞ്ചം എത്ര വലുതായാലും അറിയാൻ ഈ അഞ്ചുപകരണങ്ങളേ ഉള്ളല്ലോ. ആത്മികശബ്ദം-അനാഹതധ്വനികളും പ്രണവധ്വനിയും. ത്വക്ക്-തൊലി, ജ്യോതിസ്സുകൾ-പ്രകാശങ്ങൾ, വർണഭേദം-നിറഭേദം, രസഭേദം-രുചിഭേദം, തന്ത്രം-ഉപായം.

പുറമേയുള്ള ജഡവിഷയങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും തമ്മിൽ വിട്ടുമാറാത്ത ബന്ധം കാണുന്നതുകൊണ്ട് ഒരു കാര്യം ചിന്തിക്കേണ്ടിയിരിക്കുന്നു. പുറമേയുള്ള വിഷയങ്ങൾ യഥാർഥത്തിൽ ഉള്ളവ ഇന്ദ്രിയങ്ങൾക്കനുഭവപ്പെടുകയാണോ? അതോ ഇന്ദ്രിയങ്ങൾ പുറമേയുള്ള വിഷയങ്ങളെ ഉണ്ടാക്കിത്തീർക്കുകയാണോ? പച്ചക്കണ്ണാടിയിൽകൂടി നോക്കിയാൽ പുറമേ പദാർഥങ്ങൾ പച്ചയായിക്കാണപ്പെടും. ഇവിടത്തെ പച്ചനിറം കണ്ണാടിയുണ്ടാക്കുന്നതാണ്. അതു പോലെ സൂര്യൻ, ചന്ദ്രൻ, കുടം, വസ്ത്രം തുടങ്ങി വെളിമേ കാണപ്പെടുന്നവ വെറും ഇന്ദ്രിയങ്ങളുടെ സൃഷ്ടിയാണെന്നു കരുതാമോ എന്നാണ് സംശയം. ഈ രണ്ടു പക്ഷമുള്ളതിൽ നമുക്കാദ്യത്തെ പക്ഷം പരി

ശോധിക്കാം. പുറമേ യഥാർഥത്തിൽ ഉള്ളവയാണ് വിഷയങ്ങൾ എന്നെങ്ങനെ പറയാൻ കഴിയും? ഇന്ദ്രിയംകൊണ്ടനുഭവിക്കാതിരിക്കുമ്പോൾ വിഷയം ഉണ്ടെന്നുള്ളതിനു തെളിവില്ലല്ലൊ. ഒരു കുടം ഒരു വർഷമായി നിലവിലുണ്ട് എന്നു നാം പറയുന്നു. ഇതെങ്ങനെ പറയാൻ കഴിയും? കാണുമ്പോൾ കുടമുണ്ടെന്നു പറയാമെന്നല്ലാതെ കാണാതിരിക്കുമ്പോൾ കുടമുണ്ടെന്നുള്ളതിനു തെളിവില്ലല്ലോ. ഒരാൾ കാണുന്നില്ലെങ്കിലും മറ്റൊരാൾ കാണുന്നു എന്നു പറഞ്ഞുകൂടെ? ഇന്ദ്രിയം എന്ന ഒരുപകരണം ഉപയോഗിക്കുമ്പോൾമാത്രം ആർക്കായാലും ഉണ്ടെന്നനുഭവപ്പെടുന്ന ഒന്ന് ആ ഉപകരണം ഉപയോഗിക്കാത്തപ്പോഴും ഉണ്ടെന്നുള്ളതിനു തെളിവില്ലല്ലോ. നമ്മൾ കാണാത്തപ്പോൾ മറ്റൊരാൾ കണ്ടു എന്നതു യുക്തിയുക്തമല്ല. നമ്മെ സംബന്ധിച്ചിടത്തോളം അയാൾ കണ്ടപ്പോൾ നാം കാണാത്തതുകൊണ്ട് ആ കണ്ടയാൾ തന്നെ നമുക്കില്ല. പിന്നെയാണോ അയാൾ കണ്ട കുടം? അതുകൊണ്ടു പുറമേ കാണപ്പെടുന്നതൊന്നും കാണാതിരിക്കുമ്പോൾ ഉണ്ടെന്നുള്ളതിനു തെളിവില്ലെന്നു സിദ്ധമായി. അതുകൊണ്ട് പുറമേ യഥാർഥത്തിൽ ഉള്ളവയാണനുഭവപ്പെടുന്നതെന്നു പറകവയ്യ.

വ്യവഹാരം-പറച്ചിൽ, ആപ്തൻ-വിശ്വസനീയൻ, നാം ഇല്ലായിരുന്ന-കുടവുമായി നമുക്കു ബന്ധമില്ലാതിരുന്ന, ജ്ഞാപകം-ഓർമ, സുഷുപ്തി-ഉറക്കം. ഒരിന്ദ്രിയംകൊണ്ടനുഭവിക്കുമ്പോൾ കാണുന്നതെന്തും ആ ഉപകരണം ഉണ്ടാക്കുന്ന ഭ്രമമായേ കണക്കാക്കാൻ പറ്റൂ. കാണാത്തപ്പോഴും അതുണ്ടെന്നുള്ളതിനു ആ വാക്ക് തെളിവല്ല. എത്ര വലിയ വിശ്വസനീയൻ പറഞ്ഞാലും അദ്ദേഹം കണ്ടപ്പോൾ കണ്ടു എന്നല്ലാതെ കാണാതിരുന്നപ്പോൾ അതുണ്ടായിരുന്നു എന്നതിനു തെളിവില്ല. ഇനി ഒരാൾ തന്നെ ഒരിക്കൽ കണ്ടിട്ടു കുറേക്കാലം കഴിഞ്ഞു വീണ്ടും കണ്ടുവെന്നിരിക്കട്ടെ. കാണാതിരുന്ന ഇടക്കാലത്ത് ആ പദാർഥം ഉണ്ടായിരുന്നു എന്നതിനുതെളിവില്ല. ഒരുപകരണം ആരെപ്പോൾ ഉപയോഗിക്കുന്നുവോ അപ്പോൾ ഉള്ളതായി ഭ്രമം വരുന്നു. ഉപകരണം ഇല്ലാത്തപ്പോഴും ആ ഭ്രമം നിലനിൽക്കുന്നു എന്നതിനു തെളിവില്ല. ഒരാൾ ഭൂതക്കണ്ണാടി ഉപയോഗിച്ചു പദാർഥങ്ങളെ എത്രയോ ഇരട്ടി വലിപ്പത്തിൽ കാണുന്നു. അയാൾ എപ്പോൾ ആ ഭൂതക്കണ്ണാടി ഉപയോഗിച്ചാലും അങ്ങനെ കാണും. ആ ഭൂതക്കണ്ണാടി മറ്റൊരാൾ ഉപയോഗിച്ചാലും അങ്ങനെ കാണും. ഇതിനർഥം ഭൂതക്കണ്ണാടിയില്ലാത്തപ്പോഴും അതങ്ങനെ കാണപ്പെടുമെന്നാണോ? അതുപോലെ ഇന്ദ്രിയങ്ങളെല്ലാം വെറും ഉപകരണങ്ങളാണെന്നോർക്കേണ്ടതാണ്. ഉപകരണങ്ങൾ ഉണ്ടാക്കുന്ന അനുഭവം ഭ്രമമായതുകൊണ്ടാണ് പൂർവജന്മത്തെ സ്മരിക്കാൻ കഴിയാത്തത്. മരണത്തോടെ ഉപകരണങ്ങൾക്കു മാറ്റം വന്നു പുതിയ അനുഭവങ്ങളിൽ മോഹിച്ചു പോകാൻ ഇടയാകുന്നു. ഉറങ്ങി ഉണരുമ്പോൾ ഉപകരണങ്ങൾക്ക് അൽപവും മാറ്റമില്ലാത്തതു കൊണ്ട് ഉറക്കത്തിനു മുൻപുള്ളത് ഓർമിക്കാൻ കഴിയുന്നു. എന്നാൽ മുൻപുള്ളതുപോലെതന്നെ പിൻപുള്ളതും ഭ്രമമാണെന്നോർക്കേണ്ടതാണ്. വന്ധ്യാപുത്രൻ-മലടിയുടെ മകൻ, ശശവിഷാണം-മുയലിന്റെ കൊമ്പ്, ഇവ രണ്ടും ഇല്ലാത്തതാണല്ലോ.

ഇങ്ങനെ പുറമേ കാണപ്പെടുന്നതൊക്കെ ഭ്രമാനുഭവങ്ങളാണെങ്കിൽ പദാർഥങ്ങൾക്കു കാലപ്പഴക്കവും മറ്റും അനുഭവപ്പെടുന്നതോ? ഭ്രമാനുഭവത്തെ

ആസ്പദമാക്കിയുള്ള വെറും മാനസിക കൽപനകളാണ് അത്തരം അനുഭവങ്ങൾക്കൊക്കെ ഹേതു. സ്വപ്നാനുഭവം പോലെ സ്വപ്നത്തിൽ കാണപ്പെടുന്നവ ഇല്ലാത്തവയാണെന്നെല്ലാവർക്കും ബോധ്യമുണ്ടല്ലോ. എങ്കിലും അനുഭവവേളയിൽ അവയെക്കുറിച്ച് ഇത്തരം കാലപ്പഴക്കവും ദേശഭേദവും ഒക്കെ കൽപിക്കപ്പെടാറുണ്ട്. ഉണരുമ്പോൾ അതൊക്കെ അസംബന്ധമെന്നു തെളിയുന്നു. അതുപോലെ സത്യം കണ്ടുണരുന്നയാളിന് ലൗകികവ്യവഹാരങ്ങളൊക്കെ ഭ്രമാനുഭവത്തെ ആശ്രയിച്ചുള്ള ജൽപനങ്ങളാണെന്നു തെളിയും. ബോധം മാത്രം സത്യം. ജഡമായി പുറമേ അനുഭവപ്പെടുന്നതൊക്കെ അസത്യം. ഇക്കാര്യങ്ങൾ തെളിയിക്കാനുള്ള യുക്തിയും അനുഭവവുമാണിവിടെ ചർച്ചചെയ്യപ്പെടുന്നത്.. ഇതുവരെയുള്ള ചർച്ചകൾകൊണ്ട് പുറമേ കാണപ്പെടുന്നതൊന്നും യഥാർഥത്തിൽ പുറമേയുള്ളവയല്ല എന്നു തെളിഞ്ഞു. എന്നാൽ ഇനി പരിശോധിക്കാനുള്ളത് പച്ചക്കണ്ണാടിയിൽ നിന്നും പച്ചനിറം പുറമേ തള്ളി പ്രകാശിച്ചു കാണപ്പെടുന്നതുപോലെ ഇന്ദ്രിയവിഷയങ്ങൾ അതാതിന്ദ്രയങ്ങളിൽ നിന്നും പുറമേ തള്ളിവന്നു കാണപ്പെടുന്നവയാണോ എന്ന പക്ഷമാണ്. ഈ പക്ഷവും സംശയരഹിതമായി തെളിയിക്കാൻ കഴികയില്ലെന്നുള്ളതിനുള്ള യുക്തിയാണിനി വിവരിക്കുന്നത്.

നിർഹേതുകമായി-കാരണംകൂടാതെ, അവിചാരദശ-ആലോചനയില്ലായ്മ, ശുദ്ധചിത്ത്-ശുദ്ധബോധം, കണ്ടം-കഷണം, നാഗം-പാമ്പ്, അധിഷ്ഠാനം-കൽപനയ്ക്കാശ്രയം, ഇദംവൃത്തി-ഇത് എന്ന ധാരണ, കൽപനാനാഗം-തോന്നലിൽ മാത്രമുള്ള സർപ്പം, നിഷ്ക്കാരണമായി-കാരണമില്ലാതെ. ഇന്ദ്രിയങ്ങൾ പ്രകാശമയങ്ങളാണ്. വിഷയങ്ങളെ പ്രകാശിപ്പിക്കുകയാണല്ലോ അവയുടെ ജോലി. പ്രകാശിപ്പിക്കുന്നതു പ്രകാശമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. അപ്പോൾ പ്രകാശമയങ്ങളായ ഇന്ദ്രിയങ്ങളിൽ നിന്നു ഇരുട്ടിനു തുല്യങ്ങളായ ജഡവിഷയങ്ങൾ എങ്ങനെ ഉണ്ടായി വരാനാണ്? തമോമയങ്ങൾ ഇരുട്ടുകൊണ്ടു നിറഞ്ഞവ. സ്വന്തം ഉണ്മപോലും അനുഭവിക്കാൻ കഴിയാത്ത ജഡങ്ങൾ ഇരുട്ടാണെന്നു പറയേണ്ടതില്ലല്ലോ. സൂര്യൻ ഇരുട്ടിനെ ഉണ്ടാക്കുമോ? ഇനിയും ജഡവിഷയങ്ങളെ ഇന്ദ്രിയങ്ങൾ ഉണ്ടാക്കുകയല്ല, ഇന്ദ്രിയങ്ങളോടുകൂടി അവയും വരുന്നു എന്നേയുള്ളൂ എന്നു പറഞ്ഞാലോ? അതും ശരിയല്ല. ഇരുട്ടും വെളിച്ചവും ഒരിക്കലും ഒരുമിച്ചിരിക്കയില്ല. അതുകൊണ്ടു പ്രപഞ്ചം വെളിയിലുള്ളതല്ല; ഇന്ദ്രിയങ്ങൾ ഉണ്ടാക്കുന്നതല്ല; ഇന്ദ്രിയങ്ങളോടുകൂടി വരുന്നതുമല്ല. അപ്പോൾ ഒരു കാരണവുമില്ലാതെ കാണപ്പെടുന്ന പ്രപഞ്ചം പിന്നെയെന്താണ്? മരുഭൂമിയിൽ കാനൽ ജലംപോലെ, കയറിൽ സർപ്പംപോലെ അഖണ്ഡബോധത്തിൽ വെറും കൽപിതം. കയറു കണ്ടാൽ കയറിൽ സർപ്പം ലയിക്കുന്നതുപോലെ, ശുദ്ധബോധം സാക്ഷാത്കരിക്കപ്പെടുമ്പോൾ ഈ പ്രപഞ്ചം അതിൽ ലയിച്ചുമറയുന്നതാണ്. തുടർന്ന് ഇതു സർപ്പം എന്നു ഗ്രഹിച്ചിരുന്നത് ഇതു കയറെന്നു ഗ്രഹിക്കാനിടയാകുന്നതുപോലെ ഇതു പ്രപഞ്ചം എന്നു ഗ്രഹിച്ചിരുന്നത് ഇതു ബ്രഹ്മം എന്നു ഗ്രഹിക്കാനിടയാകും. ഇക്കാര്യം യുക്തികൊണ്ടുമാത്രം തീരുമാനിച്ചതല്ല. നിരാധാരം-നിരാശ്രയം, ഊർധ്വമുഖിയായി-ദിവ്യമായി ഉയർന്ന്, ജീവബോധം-ഞാൻ എന്ന

ബോധം,, അഖണ്ഡചിത്ത്-അഖണ്ഡബോധം, , അശുദ്ധവാസന-പ്രപഞ്ചം ഉണ്ടെന്നു തോന്നിക്കുന്ന വാസന, ശുദ്ധവാസന-ബോധം മാത്രമാണു സത്യമെന്നുറപ്പിക്കുന്ന വാസന, തന്മാത്ര-ബോധസ്വരൂപനായ താൻ മാത്രമേയുള്ളൂ എന്ന അനുഭവം. സത്ത്-ഉണ്മ, അസത്ത്-ഇല്ലായ്മ, ദ്വന്ദ്വങ്ങൾ-വിരുദ്ധങ്ങളായ ഇരട്ടകൾ, അൽപബോധികൾ-അൽപജ്ഞാനികൾ, ആപാദചൂഡം-സമ്പൂർണം.

ബ്രഹ്മം മാത്രമാണുള്ളതെന്നു സൂര്യതുല്യം അനുഭവിച്ചറിയാനും കഴിയും. അനുഭവപ്രകാരമാണിനി വിവരിക്കുന്നത്. ചിന്തിക്കാത്തതുകൊണ്ടാണു പ്രപഞ്ചം ഉണ്ടെന്നു തോന്നുന്നത്. മേൽ വിവരിച്ച പ്രകാരം യുക്തിചിന്ത ചെയ്തു ബ്രഹ്മം മാത്രമേയുള്ളൂ എന്നു തെളിഞ്ഞാൽ ഇതു പ്രപഞ്ചമെന്ന അധോമുഖിയായ ചിന്തവിട്ട് അനുഭവം ദിവ്യമായി ഉയർന്നു ഞാൻ എന്ന ജീവബോധവും പോയി ബ്രഹ്മബോധം കൈവരും. ഇതിനുള്ള രാജപാതയിതാണ്. ആദ്യം പല ജഡവിഷയങ്ങളുണ്ടെന്നു തോന്നിക്കുന്ന അശുദ്ധമായ വിഷയവാസനയെ യുക്തിചിന്ത കൊണ്ടു പുറംതള്ളണം. എന്നിട്ട് എല്ലാം ബോധസ്വരൂപമാണെന്ന ശുദ്ധമായ ചിദ്വാസന അഥവാ ബ്രഹ്മവാസന അഭ്യസിക്കണം. അഭ്യാസം ദൃഢപ്പെടുന്തോറും അനുഭവമായി മാറും. തുടർന്നു വാസനാഭ്യാസം നടത്തിയിരുന്ന 'ഞാനും' ശുദ്ധബോധത്തിൽ ലയിച്ചുമറയും. ഈ അനുഭവം പ്രപഞ്ചത്തിലനുഭവപ്പെടുന്ന ഇടകലർന്ന ചിത്തോ ജഡമോ അല്ല. ഉണ്മയോ ഇല്ലായ്മയോ അല്ല. ഇതു കേവലമായ ചിത്തും ഉണ്മയുമാണ്. ഈ അനുഭവം വാക്കുകൾകൊണ്ടു വിവരിക്കാനാവില്ല. ഇതിൽ സൃഷ്ട്യാദികൾ നടക്കുന്നില്ല എന്നതാണു വസ്തുത. അൽപജ്ഞന്മാർക്കിതു മനസ്സിലാവുകയേയില്ല.

ഓം ശാന്തി ഃ ശാന്തി ഃ ശാന്തി ഃ

# 2

# ദൈവചിന്തനം I

ഈ ഭൂലോകത്തിൽ ബഹുവിധം ജീവകോടികൾ വസിക്കുന്നതു പോലെ ഗന്ധം, ശീതം, ഉഷ്ണം ഈ ഗുണങ്ങളോടുകൂടിയ വായുലോക ത്തിലും അനന്തജീവകോടികളിരിക്കുന്നു. ഇതിന്റെ തത്ത്വം ചില കല്ലേറു മുത ലായ പ്രവൃത്തികളെക്കൊണ്ടും അതു ചില മാന്ത്രികന്മാരാൽ നിവർത്തിക്ക പ്പെടുന്നതുകൊണ്ടും ദേവതാഗ്രസ്തന്മാരാൽ ചെയ്യപ്പെടുന്ന ചില അത്ഭുത കാര്യങ്ങളെക്കൊണ്ടും സാമാന്യേന വെളിവാകുന്നു. അതുമല്ല, അന്തരചാരി കളുണ്ടെന്നും അവർ ചില ഭക്തന്മാരുടെ മുൻപിൽ പ്രത്യക്ഷമായിവന്ന് അവർക്ക് വേണ്ടും വരങ്ങളെല്ലാം കൊടുത്തിരിക്കുന്നുവെന്നും, ഇന്നും അവരെ ഉപാസിക്കുന്ന ഭക്തന്മാർക്ക് അങ്ങനെതന്നെ സംഭവിക്കുമെന്നും ദേവതാസിദ്ധിയുള്ള ആളുകൾ ഇപ്പോഴും അനേകം ഇരിക്കുന്നുവെന്നും മറ്റും മിക്കവാറും ലോകസമ്മതമാകുന്നു. അതുകൊണ്ട് ഇഹലോകവാസികളെ പ്പോലെ പരലോകവാസികളും ഉണ്ടെന്നുള്ളത് നിർവ്വിവാദമാകുന്നു. അവർക്ക് വായുവെപ്പോലെ വേഗമുള്ളതുകൊണ്ടും അദൃഷ്ടരൂപികളായിരുന്നുകൊണ്ട് അതികഠിനപ്രവൃത്തികളെചെയ്കകൊണ്ടും ഇവരിൽവച്ച് ചിലർ അടുക്കു മ്പോൾ ഉഷ്ണവും ചിലരുടെ സാന്നിദ്ധ്യത്തിൽ ശീതവും, ചിലർക്കു സുഗ ന്ധവും, ചിലർക്ക് ദുർഗ്ഗന്ധവും മറ്റും ഇങ്ങനെയുള്ള സകല സംഗതി കളെക്കൊണ്ടുമാണ് ഇവരെ വായുലോകവാസികളെന്ന് ചുരുക്കമായി പ്രസ്താവിച്ചിരിക്കുന്നത്. ഇതുകളെല്ലാം ഇവിടെ ഇപ്പോൾ വിസ്തരിക്കുന്നി ല്ല. ഈ വായുലോകവാസികളിൽ ചിലർക്കു പാലിലും, ചിലർക്കു നെയ്യിലും, ചിലർക്കു തേനിലും, ചിലർക്കു പായസത്തിലും, ചിലർക്കു പഴവർഗങ്ങ ളിലും, ചിലർക്ക് പലഹാരങ്ങളിലും, ചിലർക്കു കന്ദവർഗങ്ങളിലും പ്രീതി യുണ്ട്. ചിലരുടെ പ്രീതി പരിമളദ്രവ്യത്തിൽ, ചിലരുടെ പ്രീതി മന്ത്രത്തിൽ, ചിലരുടെ പ്രീതി തന്ത്രത്തിൽ, ചിലർക്കു യന്ത്രത്തിൽ, ചിലർക്കു നൃത്ത ത്തിൽ, ചിലർക്കു വാദ്യത്തിൽ, ചിലർക്കു ഗാനത്തിൽ, ചിലർക്കു സകല തിലും പ്രീതിയുണ്ട്. ചിലർ മാംസം ഭക്ഷിക്കുന്നവർ, ചിലർ രക്തം കുടിക്കു ന്നവർ, ചിലർ മദ്യപാനികൾ, ചിലർ പ്രേതം ഭക്ഷിക്കുന്നവർ, ചിലർ പിള്ളതി ന്നികൾ, ചിലർ ഗർഭം കലക്കുന്നവർ, ചിലർ ശുക്ലഭോജികൾ, ചിലർ കാമി കൾ, ചിലർ ഭോഗികൾ, ചിലർ കൃശന്മാർ, ചിലർ സ്ഥൂലന്മാർ, ചിലരുടെ നിറം വെളുപ്പ്, ചിലരുടെ നിറം കറുപ്പ്, ചിലർക്കു മഞ്ഞൾവർണ്ണം, ചിലർ ചിത്ര വർണന്മാർ, ചിലർ ഹ്രസ്വന്മാർ, ചിലർ ദീർഘന്മാർ, ചിലർ കാളവാഹനമുള്ള

വർ, ചിലർ മയിൽവാഹനമുള്ളവർ, ചിലർ ഗരുഡന്മേലേറി നടക്കുന്നവർ, ചിലരുടെ വാഹനം കുതിര, ചിലർ പക്ഷിമുഖമുള്ളവർ, ചിലർ അശ്വമുഖന്മാർ, ചിലർ സർപ്പത്തിന്റെ മുഖംപോലെയുള്ളവർ. ചിലർ അശുദ്ധഭൂവാസികൾ, ചിലർ ശുദ്ധഭൂവാസികൾ, ചിലർ ശുക്ലാംബരധാരികൾ, ചിലർ പീതാംബരധാരികൾ, ചിലർ നീലാംബരികൾ, ചിലർ ജീർണവസ്ത്രമുള്ളവർ, ചിലർ കൗപീനധാരികൾ, ചിലർ ദിഗംബരന്മാർ, ചിലർ ജടിലന്മാർ, ചിലർ മുണ്ഡികൾ, ചിലർ ശാന്തന്മാർ, ചിലർ ക്രൂരന്മാർ, ചിലർ ശിഷ്ടന്മാർ, ചിലർ ദുഷ്ടന്മാർ, ചിലർ സംഹാരശക്തിയുള്ളവർ, ചിലർ സൃഷ്ടിക്കുന്നവർ, ചിലർ രക്ഷിക്കുന്നവർ, ചിലർ ദംഷ്ട്രയുള്ളവർ, ചിലർ ഭയങ്കരരൂപികൾ, ചിലർ സൗന്ദര്യമുള്ളവർ, ചിലർ ബലി കൊള്ളുന്നവർ, ചിലർ തർപ്പണപ്രീതിയുള്ളവർ, ചിലർ ഹോമത്തിൽ പ്രീതിയുള്ളവർ, ചിലർ അമൃതം ഭക്ഷിക്കുന്നവർ, ചിലർ പരമാണു പ്രായേണ പരകായത്തിൽ പ്രവേശിക്കുന്നവർ, ചിലർ പർവ്വതംപോലെ ഇരിക്കുന്നതിനുള്ള ശക്തിയുള്ളവർ, ചിലർ അങ്ങനെ മലപോലെ ഇരുന്നാലും പൂപോലെ ഭാരമില്ലാത്തവർ, ചിലർ പൂപോലെ ഇരുന്നാലും പർവ്വതംപോലെ ഭാരമുള്ളവർ, ചിലർ സകലർക്കും ആധിപത്യം വഹിക്കുന്നവർ, ചിലർ സകല പദാർഥങ്ങളും വശീകരിക്കുന്നവർ, ചിലർ സകല ദിക്കിലും നിർവിഘ്നം സഞ്ചരിക്കുന്നവർ, ഒരുസമയം പല ദിക്കിലും കാണുന്നവർ, ചിലർ ഈ എല്ലാ സിദ്ധികളുമുള്ളവർ, ചിലർ ഏകദേശം ചില സിദ്ധികൾ ഉള്ളവർ, ഇതു കൂടാതെയും ഇതുപോലെ അനേകം സിദ്ധിഭേദങ്ങളോടും വർണവിശേഷങ്ങളോടും ആഹാരവിശേഷങ്ങൾ, ആകൃതിവിശേഷം, വാഹനവിശേഷം ഇതുകളോടും കൂടിയിരിക്കുന്ന ശുദ്ധദൈവങ്ങളും അശുദ്ധദുഷ്ടഭൂതപ്രേതയക്ഷരാക്ഷസപൈശാചജാതികളും ഇരിക്കുന്നു. ഇവർ സർവ്വപ്രാണികളുടെ ഹൃദയത്തിലും പ്രവേശിച്ച് ബുദ്ധിയെ ശുദ്ധിവരുത്തുന്നതിനും ഭ്രമിപ്പിച്ചു മാലിന്യപ്പെടുത്തി കെടുക്കുന്നതിനും നന്നാക്കുന്നതിനും സർവ്വസമ്പത്തുകളേയും കൊടുക്കുന്നതിനും എടുക്കുന്നതിനും രക്ഷിക്കുന്നതിനും ശിക്ഷിക്കുന്നതിനും മറ്റുമുള്ള പ്രവൃത്തികൾക്കൊക്കെയും ശക്തിയുള്ളവരായുമിരിക്കുന്നു. അതുകൊണ്ടു നാം ഇവരെ ഇഷ്ടോപചാരങ്ങളോടുംകൂടി ഭജിച്ച് പ്രസാദിപ്പിക്കേണ്ടത് നമ്മുടെ കർത്തവ്യകർമം തന്നെയെങ്കിലും ചില യക്ഷരാക്ഷസഭൂതപ്രേതാദികളായ ദുഷ്ടജന്തുക്കളെ സന്തോഷിപ്പിക്കുന്നതിനുവേണ്ടി ആടുമാടുകോഴികളെ അറുത്ത് അവർക്കു പാപബലികൊടുത്ത് ആ ദുഷ്ടഭൂതങ്ങളെ മനസ്സിൽ ആവാഹിച്ച് ഭ്രമിച്ചുതുള്ളി വെറിവാടി ചുറ്റും നില്ക്കുന്ന പാവങ്ങളെക്കൂടെ ഭ്രമിപ്പിച്ച് പ്രസാദം കൊടുത്ത് ഈ ദുഷ്പ്രവൃത്തിയിൽ വശപ്പെടുത്തി നടത്തിക്കൊണ്ടുപോകുന്നത് എന്തൊരു ബുദ്ധിമാന്ദ്യമാണ്? കഷ്ടം! ഈ ദ്രോഹികൾക്ക് ആ ദുഷ്ടജന്തുക്കളുടെ അനുഗ്രഹം കൊണ്ടിവിടെ സിദ്ധിക്കുന്ന ഫലം ദുർവ്യാധി, ദുഷ്കീർത്തി, ദുർമൃതി മുതലായ ഉപദ്രവങ്ങൾതന്നെ. ഇപ്രകാരമില്ലാതെ ഈ വിധമുള്ള ദുഷ്പ്രവൃത്തികളെ ചെയ്യുന്ന ചില പാപികൾ ഇവിടെ സുഖജീവികളായിരിക്കുന്നുവെങ്കിലും അവരും മരിച്ച് അവരുടെ ഉപാസനാമൂർത്തികളാകുന്ന ദുഷ്ടപ്രാണികൾ വസിക്കുന്ന നരകലോകത്തുചെന്ന് ആ ഭയങ്കരന്മാരുടെ ദാസപ്രവൃത്തി

കളെ ചെയ്ത് അവരുടെ ഭുക്തോച്ഛിഷ്ടങ്ങളായ അസ്ഥി, കുടൽ, തോൽ തുടങ്ങിയുള്ള അമേദ്ധ്യങ്ങളെ ഭക്ഷിച്ച് രക്തം കൊഴുക്കുമ്പോൾ അവർ പിടിച്ചു കടിച്ചു പച്ചതിന്നു കാഷ്ഠിച്ചു കളയുന്നു. ഹാ! കഷ്ടം! ഈ പാപികളുടെ ആവി പിന്നെ തലകുത്തി ഭൂമിയിൽ വീണ് പുല്ലുകുരുത്തുപോകുന്നു. അല്ലെങ്കിൽ പാപയോനികളിൽ പിറന്ന് പരിതപിച്ചു മരിക്കുന്നു. ഇപ്രകാരം ഇവർക്ക് ഇഹപരങ്ങളിലും നിത്യോപദ്രവഫലമല്ലാതെ സുഖത്തിന്റെ ലവലേശം പോലും ഒരുനാളും ഉണ്ടാകുന്നതല്ല. ഈവിധമുള്ള ഘോരകർമങ്ങളെ മനഃപൂർവമായിത്തന്നെ ആ ദുഷ്ടഭൂതങ്ങളുടെ ഉപദ്രവം നേരിടുമെന്നു വിചാരിച്ച് ഭയപ്പെട്ടു ചെയ്യുന്നുവെങ്കിൽ ആ ദുർദേവതകളുടെ ഉപദ്രവം നമ്മിൽ നേരിടാതെ ഇരിക്കുന്നതിനു വേറെ ഉപായമുണ്ട്. എങ്ങനെയെന്നാൽ ഈ ദുഷ്ടജന്തുക്കളെക്കാളും വളരെ ശക്തിയുള്ളവരായ ശുദ്ധദൈവങ്ങൾ അനേകമിരിക്കുന്നല്ലോ! അവരെ സേവിച്ച് സന്തോഷിപ്പിച്ചാൽ ഈ ഉപദ്രവം നമ്മിൽ ഒരിക്കലും നേരിടുന്നതല്ല. അതുകൊണ്ട് നാം യാതൊരു പ്രാണികൾക്കും ഉപദ്രവം വരാത്ത വിധത്തിലുള്ള പ്രവൃത്തികൾ ചെയ്ത് സന്മാർഗികളായി ശുദ്ധോപചാരങ്ങളോടുകൂടി ശുദ്ധദൈവങ്ങളെ ഭജിച്ച് പ്രസാദിപ്പിക്കണം. അപ്പോൾ ഇവരുടെ അനുഗ്രഹംകൊണ്ട് നമുക്കു ഹൃദയപ്രസാദമുണ്ടായി ഐഹികഭോഗങ്ങൾ സകലവും ന്യായമായി അനുഭവിച്ചു തൃപ്തിവന്ന് ഭോഗങ്ങളിൽ വൈരാഗ്യമുണ്ടായി ബ്രഹ്മജ്ഞാനികളാകുന്നതിനും സംഗതി വരുന്നു. ഒരുപക്ഷം തജ്ജന്മനി കർമശേഷത്താൽ ഇതിനു സംഗതി വരാതെപോയാലും ആയുരന്ത്യത്തിൽ നമ്മുടെ ഉപാസനാമൂർത്തികളായ ശുദ്ധദൈവങ്ങൾ വസിക്കുന്ന ദിവ്യസ്ഥലത്തുചെന്ന് അവരോടുകൂടി അങ്ങുള്ള ദിവ്യഭോഗങ്ങളെ ഭുജിച്ച് നിവൃത്തന്മാരായി ഭൂമിയിൽ വന്നു പുണ്യയോനികളിൽ പിറന്ന് ഉത്തമഗുണങ്ങളോടുകൂടി വളർന്ന് സകല ഭോഗങ്ങളിലും വിരക്തി സംഭവിച്ച് ബ്രഹ്മജ്ഞാനികളായി സുഖിച്ചിരുന്നു പരമപദം പ്രാപിക്കുന്നതിലേയ്ക്ക് യാതൊരു സംശയവുമില്ല. ഹാ! ഹാ! ചിത്രം! ചിത്രം! കയ്യിലിരിക്കുന്ന കല്പകവൃക്ഷക്കനിയെ ഭക്ഷിക്കാതെ കളഞ്ഞ് കാഞ്ഞിരക്കനിയെ തേടി ഭക്ഷിച്ച് വിഷം കൊണ്ട് മരിക്കുന്നു. കഷ്ടം! കഷ്ടം! ഇതിരിക്കട്ടെ! ഇതുകൂടാതെ ചില ഉദരംഭരികൾ സകല പ്രാണികളെയും ദൈവം നമ്മുടെ ഉപയോഗത്തിനായിക്കൊണ്ടുതന്നെ സൃഷ്ടിച്ചിരിക്കുന്നു, നാം അതുകളെ കൊന്ന് ഭക്ഷിക്കുന്നതുകൊണ്ട് യാതൊരു പാതകവും വരാനില്ലെന്നിങ്ങനെ ആരവാരം ചെയ്തുംകൊണ്ട് വായില്ലാ പ്രാണികളെ വധിച്ച് ഉപജീവിക്കുന്നു. കഷ്ടം! ഇപ്രകാരം മനുഷ്യരുടെ ഉപയോഗത്തിനായിക്കൊണ്ടുതന്നെ സർവപ്രാണികളെയും ദൈവം സൃഷ്ടിച്ചിരിക്കുന്നുവെങ്കിൽ അതുകൾ അന്യോന്യം പിടിച്ച് ഭക്ഷിക്കുന്നതിനും, മനുഷ്യർ ചിലപ്പോൾ അതുകളാൽ അപഹരിക്കപ്പെട്ടുപോകുന്നതിനും സംഗതിവരുമായിരുന്നോ? ഇല്ല. പുത്രന് തള്ളയുടെ സ്തന്യത്തെ ഉപയോഗിക്കുന്നതിനല്ലാതെ മാതൃനിഗ്രഹംചെയ്ത് മാംസത്തെ ഉപയോഗിക്കണമെന്ന് ദൈവസങ്കല്പം സംഭവിക്കുമോ? അത് ഒരിക്കലും വരുന്നതല്ല. ഇതുപോലെ ദൈവം മനുഷ്യരുടെ ഉപയോഗത്തിനായിക്കൊണ്ടുതന്നെ പ്രാണികളെ സൃഷ്ടിച്ചിരിക്കുന്നുവെന്നുള്ള വ്യവഹാരം

അതുകളുടെ ക്ഷീരാദികളിലായിരുന്നുവെങ്കിൽ എത്രയോ ന്യായമായിരിക്കു മായിരുന്നു. അപ്പോൾ അചരപദാർഥങ്ങളായ ധാന്യാദികളൊക്കെയും മനു ഷ്യരുടെ ഉപയോഗത്തിനായിക്കൊണ്ടുതന്നെ ദൈവം സൃഷ്ടിച്ചിരിക്കുന്നു വെന്നും ക്ഷീരാദികളുടെ ഉപയോഗത്തെ ഉദ്ദേശിച്ചിട്ടല്ലാതെ പശ്വാദികളെ സൃഷ്ടിച്ചിട്ടുള്ളതല്ലെന്നും സ്പഷ്ടമാകുന്നു. അതുമല്ല, പ്രാണികളെ ഭക്ഷി ക്കുന്നതിലത്രേ മനുഷ്യത്വം സിദ്ധിക്കുന്നുള്ളൂ എങ്കിൽ വ്യാഘ്രാദികളായ ക്രൂരജന്തുക്കളിലല്ലയോ അതിമാനുഷത്വം സിദ്ധിക്കേണ്ടത്. ഇങ്ങനെ വരു മ്പോൾ ചില ജീവകാരുണ്യമുള്ള ആളുകൾതന്നെ മൃഗങ്ങളായിരിക്കുന്നുള്ളൂ എന്നല്ലയോ വന്നുകൂടുന്നത്. കൊള്ളാം! ഈ അസംഗതികൾ ദൈവത്തിൽ സ്ഥാപിച്ച് പറയുന്നതിനെക്കാളും വലുതായ ഒരു ദൈവദൂഷണം വല്ലതു മുണ്ടോ? ഈ ദ്രോഹികളുടെ പക്ഷത്തിൽ പരലോകവും പരലോകവാസിക ളുമുണ്ടെന്നുതന്നെ, എങ്കിലും ആ വ്യവഹാരംകൊണ്ട് യാതൊരു പ്രയോജന വുമില്ല. എന്തെന്നാൽ ദൈവം ഒന്നേ ഉള്ളൂ. അവൻ അരൂപിയായും സർവ്വത്ര വ്യാപിയായും ഇരിക്കുന്നതുകൊണ്ട് നാം അവനെ ഭജിക്കുന്നതിനും അവ നാൽ നിയമിക്കപ്പെടുന്ന ശിക്ഷാരക്ഷകളെ അനുഭവിക്കുന്നതിനും അന്യത്ര കൃതവാസം വേണമെന്നില്ല. അങ്ങനെ വേണമെങ്കിൽ ശിക്ഷാരക്ഷകളെ അനുഭവിപ്പിക്കുന്നതിന് അവനാൽ നിയമിക്കപ്പെട്ടിട്ടുള്ള ചില ആളുകളും അവിടെ ഉണ്ടായിരിക്കണം. അപ്പോൾ ഇഷ്ടോപചാരങ്ങളോടുകൂടെ അവരെ ഭജിച്ച് അവരുടെ പ്രീതിയെ സമ്പാദിക്കേണ്ടതും ആവശ്യകമായിവരുന്നു. ഇതൊന്നും ആലോചിക്കാതെ ദൈവത്താൽ നിയമിക്കപ്പെട്ടിട്ടുള്ള ശിക്ഷാര ക്ഷകളെ അനുഭവിക്കുന്നതിന് സ്വർഗനരകങ്ങളുണ്ടെന്ന് വൃഥൈവ വ്യവഹ രിച്ചുകൊണ്ട് ദുഷ്പ്രവൃത്തികളെ ചെയ്യുന്ന ഈ പാപികളും മരിച്ച് നരക ത്തിൽ വീണ് അവിടെയുള്ള നാരകികളുടെ ഓഹരികൊടുക്കാതെ ആത്മാർഥം പ്രാണികളെ വധിച്ച് ഭക്ഷിച്ചതുകൊണ്ട് അവരും ക്രുദ്ധന്മാരായി പിടിച്ചു താഡിച്ച് കടിച്ച് പച്ചതിന്ന് കാഷ്ഠിച്ചുകളയുമ്പോൾ അവരുടെ ആവിയും മേൽപ്രകാരംതന്നെ ഭൂമിയിൽ വീണ് പുല്ലുകുരുത്തുപോകുന്നു. പിന്നെ ചിലർ ദേവനേത് ദേവിയേത് എന്നിങ്ങനെ ഉദ്ഘോഷിച്ചുംകൊണ്ട് ജീവകാരുണ്യമില്ലാതെയുള്ള പ്രവൃത്തികളെ ചെയ്ത് കാലം കഴിച്ചുവരുന്നു. അവരും മരിച്ച് മേൽപ്രകാരം നരകത്തിൽ വീണ് അങ്ങുള്ള സർവോപദ്രവ ഫലവും ഭുജിച്ച് അധോമുഖന്മാരായി ഭൂമിയിൽ വീണ് തൃണജളൂകാദി പാപയോനികളിൽ പിറന്ന് തപിച്ചു മരിക്കുന്നു. പിന്നെ ചിലർ സർവപ്രപ ഞ്ചവും പരമാണുക്കളുടെ സംയോഗംകൊണ്ട് സംഭവിച്ചതല്ലാതെ ഇതിന് വേറെ ഒരു കാരണവുമില്ല. എന്നിങ്ങനെയുള്ള അഹമ്മതികളെയും കൈയ്ക്കൊണ്ട് ദുർവ്യാപാരികളായി തന്നാൽ നിയമിക്കപ്പെട്ട പരമാവധി യായ സാദ്ധ്യപരമാണുവ്യൂഹം സാധനബുദ്ധിവൃത്തിയുടെ വ്യാപകധർമ ത്തിൽ ലയിച്ച് സാധ്യസാധനനിർമുക്തന്മാരായി ആ ശുദ്ധശൂന്യത്തിൽ മോഹിച്ചു കിടക്കുന്നതിനുപോലും സംഗതിവരാതെ അവരും വൃഥൈവ മരിച്ച് നരകത്തിൽ വീണ് ദുഃഖിച്ച് നരകശേഷം ഭൂമിയിൽ വീണ് കൃമകീടങ്ങ ളായിപ്പോകുന്നു. ഈ സംഗതികളെല്ലാം പ്രഥമദൃഷ്ടിയിൽതന്നെ നിസ്സാര

മെന്നു വിചാരിച്ച് തള്ളിക്കളയാതെ സകലസമയികളും യുക്തിന്യായങ്ങളോടുകൂടി ആലോചിച്ചു നോക്കുന്നുവെങ്കിൽ ഇത് നാം ഉജ്ജീവിപ്പാനുള്ളതിൽ ഒരു നല്ലവഴിയാകുന്നു.

## വ്യാഖ്യാനം

തത്ത്വം – രഹസ്യം; അന്തരചാരികൾ – അന്തരീക്ഷത്തിൽ ജീവിക്കുന്നവർ; ഇഹലോകവാസികൾ – ഈ ലോകത്തുള്ളവർ; പരലോകവാസികൾ – അന്യലോകത്തുള്ളവർ; അദൃഷ്ടരൂപികളായിരുന്നുകൊണ്ട് – ആരും കാണാതെ; കന്ദവർഗങ്ങൾ – കിഴങ്ങു മുതലായവ; പരിമള ദ്രവ്യങ്ങൾ – മണമുള്ള പദാർഥങ്ങൾ; തന്ത്രത്തിൽ – തന്ത്രശാസ്ത്രപ്രകാരമുള്ള പൂജയിൽ; ശുക്ലഭോജികൾ – ശുക്ലം ഭക്ഷിക്കുന്നവർ; കൃശന്മാർ – മെലിഞ്ഞവർ; സ്ഥൂലന്മാർ – തടിച്ചവർ; ചിത്രവർണന്മാർ – പല നിറങ്ങൾകൂടിക്കലർന്നവർ; ഹ്രസ്വന്മാർ – പൊക്കംകുറഞ്ഞവർ; ദീർഘന്മാർ – പൊക്കംകൂടിയവർ; അശ്വമുഖന്മാർ – കുതിരയുടെ മുഖമുള്ളവർ; ശുക്ലാംബരധാരികൾ – വെള്ളവസ്ത്രം ധരിച്ചവർ; പീതാംബരധാരികൾ – മഞ്ഞവസ്ത്രം ധരിച്ചവർ; ജീർണവസ്ത്രമുള്ളവർ – കീറിമുഷിഞ്ഞ വസ്ത്രം ധരിച്ചവർ; കൗപീനധാരികൾ – കോണകം മാത്രം ധരിച്ചവർ; ദിഗംബരന്മാർ – വസ്ത്രമില്ലാത്തവർ; ജടിലന്മാർ – ജട വളർത്തിയവർ; മുണ്ഡികൾ – തല മൊട്ടയടിച്ചവർ; ദംഷ്ട്രയുള്ളവർ – വീരപ്പല്ലുള്ളവർ; ഇഷ്ടോപചാരങ്ങൾ – ഇഷ്ടപ്പെട്ട പൂജകൾ; വെറിവാടി – ബഹളമുണ്ടാക്കി; ബുദ്ധിമാന്ദ്യം – അറിവില്ലായ്മ; ദുർവ്യാധി – ദുഷിച്ചരോഗം; ദുർമൃതി – ദുർമരണം; ഭുക്തോച്ഛിഷ്ടങ്ങൾ – എച്ചിലുകൾ; ആവി – പ്രാണൻ അഥവാ ജീവൻ; പാപയോനി – ദുഷ്ടകുലം; ഇഹപരങ്ങൾ – ഈ ലോകവും പരലോകവും; ശുദ്ധോപചാരങ്ങൾ – ശുദ്ധകർമങ്ങൾ; ഐഹികഭോഗങ്ങൾ – ഈ ലോകത്തുള്ള സുഖങ്ങൾ; വൈരാഗ്യമുണ്ടായി – താല്പര്യമില്ലാതായി; തജ്ജന്മനി – ഈ ജന്മത്തിൽ; ആയുരന്ത്യത്തിൽ – മരണാനന്തരം; പുണ്യയോനി – പുണ്യകുലം; വിരക്തി – താല്പര്യമില്ലായ്മ; കയ്യിലിരിക്കുന്ന കല്പകവൃക്ഷക്കനി – ശുദ്ധ ദൈവങ്ങളെ ഉപാസിച്ചു കിട്ടുന്ന ബ്രഹ്മപ്രാപ്തി; ഉദരംഭരികൾ – ഭക്ഷണത്തിൽ മാത്രം താല്പര്യമുള്ളവർ; പാതകം – പാപം; ആരവാരം ചെയ്ത് – വീമ്പിളക്കി; സ്തന്യം – പാല്; ക്ഷീരം – പാല്; വ്യാഘ്രം – കടുവ; അതിമാനുഷകത്വം – മനുഷ്യന്റെ മേന്മ; ദൈവദൂഷണം – ദൈവനിന്ദ; അന്യത്രകൃതവാസം – പരലോകവാസം; വ്യഥൈവവ്യവഹരിച്ചുകൊണ്ട് – വെറുതേ പറഞ്ഞുകൊണ്ട്; നാരകികൾ – നരകത്തിലുള്ളവർ; ആത്മാർഥം – സ്വാർഥതയോടെ; താഡിച്ച് – അടിച്ച്; കാഷ്ഠിച്ച് – മലമായി പുറത്തുതള്ളി; തൃണജളൂകാദി – പുല്ല്, അട്ട മുതലായ; തന്നാൽ നിയമിക്കപ്പെട്ട – തന്നാൽ ഭാവനചെയ്യപ്പെട്ട; പരമാവധി – അങ്ങേയറ്റമായ; സാധ്യപരമാണു വ്യൂഹം – ലക്ഷ്യമായ പരമാണു സമൂഹത്തിലെത്തി; സാധന ബുദ്ധിവൃത്തിയുടെ വ്യാപകകർമം – പരമാണു സങ്കല്പത്തിന്റെ കാരണമായി വർത്തിക്കുന്ന ശൂന്യത്തിൽ; ലയിച്ച് – ഉറക്കത്തിലെന്നപോലെ ലയിച്ച്; (പരമാണുക്കളാണു പ്രപ

ഞ്ചകാരണമെന്നു കരുതി ദുഷ്ട കർമങ്ങൾ ചെയ്യുന്നവർക്ക് പരമാണുക്കളുടെ കാരണമായ അവ്യക്തത്തിൽ ലയിച്ച് ഒന്നുമറിയാതെ ഉറങ്ങിക്കിടക്കാൻ പോലും കഴിയാതെ നരകാനുഭവം വേണ്ടിവരുന്നു. പ്രപഞ്ചത്തെക്കുറിച്ചുള്ള സിദ്ധാന്തം എന്തുതന്നെയായാലും ദുഷ്ടത ചെയ്യുന്നവൻ നരകം അനുഭവി ക്കേണ്ടിവരുമെന്നു താത്പര്യം); സമയികൾ – സിദ്ധാന്തക്കാർ; ഉജ്ജീവിപ്പാൻ – സത്യം കണ്ടുണരുവാൻ.

ദുഷ്ടദൈവങ്ങളും ശിഷ്ടദൈവങ്ങളുമുള്ളവയിൽ ദുഷ്ടദൈവങ്ങളെ ത്തള്ളി ശിഷ്ടദൈവങ്ങളെ ആശ്രയിക്കണം. ദുരാചാരങ്ങളും സദാചാരങ്ങ ളുമുള്ളവയിൽ, ദുരാചാരങ്ങളെത്തള്ളി സദാചാരങ്ങളെ സ്വീകരിക്കണം. ഇങ്ങ നെയായാൽ സിദ്ധാന്തമെന്തായാലും മുക്തിക്കു വഴിതെളിയും. മറിച്ചായാൽ സിദ്ധാന്തമെന്തായാലും പതനം നിശ്ചയം. മതമേതായാലും മനുഷ്യൻ നന്നാ യാൽ മതി. ശേഷം സ്പഷ്ടം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

3

# ദൈവചിന്തനം II

ജീവേശ്വരജഗത്ഭേദരഹിതാദ്വൈതതേജസേ
സിദ്ധവിദ്യാധരശിവശ്ചരവേ ഗുരവേ നമഃ
ഓം നമോനമസ്സമ്പ്രദായപരമഗുരവേ॥

ജയ ജയ സ്വാമിൻ, ഹാ! ഇതൊരു മഹാവിചിത്രം തന്നെ! നിരിന്ധന ജ്യോതിസ്സായിരിക്കുന്ന നിന്തിരുവടിയിൽ മരുമരീചികാപ്രവാഹം പോലെ പ്രഥമദൃഷ്ട്യാ ദൃഷ്ടമായിരിക്കുന്ന സകല പ്രപഞ്ചവും ആലോചിക്കുമ്പോൾ ഗഗനാരവിന്ദത്തിന്റെ സ്ഥിതിപോലെ തന്നെ ഇരിക്കുന്നു. അനൃതജഡദുഃഖരൂപമായിരിക്കുന്ന ഇത് നിന്തിരുവടിയിൽ സൃഷ്ടിക്കപ്പെട്ടിട്ടുള്ളതുമല്ല. സ്വയമേവ ജാതമായതുമല്ല. നിന്തിരുവടിയാൽ സൃഷ്ടിക്കപ്പെട്ടിട്ടുള്ളതാണെങ്കിൽ നിന്തിരുവടിക്ക് കരണകർത്തൃദോഷമുണ്ടെന്നു പറയേണ്ടിവരും. നിന്തിരുവടി കരണകർത്തൃദോഷമില്ലാത്ത നിർവ്യാപാരിയല്ലേ? അതുകൊണ്ട് അതൊരിക്കലും യുക്തമല്ല. ശുദ്ധജഡത്തിന് സ്വയമേവ ജാതമാകുന്നതിന് നിവൃത്തിയില്ല. ഇപ്രകാരം അനിർവചനീയമായിരിക്കുന്ന ഈ പ്രപഞ്ചവും സച്ചിദാനന്ദഘനമായ നിന്തിരുവടിയും കൂടി തമഃപ്രകാശങ്ങൾപോലെ സഹവാസം ചെയ്തുകൊണ്ടിരിക്കുന്നതുതന്നെ ഒരത്യത്ഭുതം. ഞങ്ങളുടെ ത്രികരണങ്ങളും പ്രവൃത്തികളും എല്ലാം തേജോരൂപമായ നിന്തിരുവടിയുടെ നേരേ തമോമയമായ കർപ്പൂരധൂളിയുടെ അവസ്ഥയെ പ്രാപിച്ചിരിക്കുന്നു. അതുകൊണ്ടിപ്പോൾ നിരഹങ്കാരികളായ ഞങ്ങളും നിന്തിരുവടിയും തമ്മിൽ യാതൊരു ഭേദവും ഇല്ല. ഭേദരഹിതന്മാരായ നാം ഇരുവരുടെയും മധ്യവർത്തിയായ ഭേദവ്യവഹാരവും എങ്ങിനെയോ ചിരഞ്ജീവിയായുമായിരിക്കുന്നു. നിന്തിരുവടിയും ഞങ്ങളും പ്രപഞ്ചവും ഈ ത്രിപദാർഥവും അനാദിനിത്യമായ നിന്തിരുവടി തന്നെ. അപ്പോൾ നിന്തിരുവടിക്ക് അദ്വൈതസിദ്ധിയും ഇല്ല. ഞങ്ങൾക്ക് ബന്ധനിവൃത്തിയുമില്ല. ഇതുകൂടാതെയും നിന്തിരുവടിക്കും ഞങ്ങൾക്കും തമ്മിലുള്ള സേവ്യസേവകഭാവത്തിനും ഹാനിവരുന്നുവെങ്കിലും നിത്യബദ്ധന്മാരായിരിക്കുന്ന ഞങ്ങൾ നിത്യമുക്തനായ നിന്തിരുവടിയെ സേവിക്കുന്നത് യുക്തം തന്നെ. നിത്യബദ്ധരുടെ ബന്ധത്തിനു നിവൃത്തിയില്ല. അതുകൊണ്ട് അതു നിഷ്പ്രയോജനമായിത്തന്നെ തീരുന്നു. പ്രയോജനമില്ലാത്ത പ്രവൃത്തി ചെയ്യുന്നത് മൗഢ്യമെന്നത്രേ, പറവാൻ പാടുള്ളൂ. ഈ അനാദിയായ ഞങ്ങളുടെ മൗഢ്യവും നിന്തിരുവടിയിൽ തന്നെ അവസാനിക്കുന്നു. ഇങ്ങനെയുള്ള സർവോപകാരിയായ നിന്തിരുവടിക്കായ്ക്കൊണ്ട് ഒരു വിധത്തിലും ഒന്നും

ഉപകരിക്കുന്നതിനു ഞങ്ങൾക്കു ഭാഗ്യമില്ലാതെ ആയല്ലോ! ദൈവമേ, ഈ വ്യസനവും നിന്തിരുവടിയിൽത്തന്നെ നിർധൂളിയായിരിക്കുന്നു. ഇതെല്ലാം പോകട്ടെ! ഏതു പ്രകാരമെങ്കിലും സ്വപ്നത്തിൽ കണ്ട കഥയെ ജാഗ്രത്തിൽ പ്രസംഗിച്ചു ക്രീഡിക്കുന്നതുപോലെ, രാജസതാമസവൃത്തികളിൽ സ്ഫുരിച്ച് പടർന്നിരിക്കുന്ന ഈ അനൃതജഡബാധയെ അതിസൂക്ഷ്മമായ ശുദ്ധസാത്വികവ്യാപകവൃത്തിപ്രകാശത്തിൽ ക്രീഡിച്ചൊടുക്കി, ആ നിശ്ചലവൃത്തിമാത്രമായി അനുഭവിച്ച് ആ അഖണ്ഡാകാരവൃത്തിയുടെ ഗോളസ്ഥാനത്തിൽ നില്ക്കുന്ന ഞങ്ങൾക്കും നിന്തിരുവടിക്കും തമ്മിൽ സൂര്യപ്രകാശഗോളങ്ങൾക്കുള്ളതുപോലെ യാതൊരു വൈലക്ഷണ്യവും ഇല്ലെന്നുള്ള അനുഭൂതിയെ ദൃഢീകരിച്ച് ഭോഗഭോക്തൃഭോഗ്യാനുഭൂതിവിട്ട് ശരീരചേഷ്ടാമാത്ര പ്രവൃത്തിയോടുകൂടി യഥേഷ്ടം വിഹരിക്കുന്നതിന് നിന്തിരുവടിയുടെ അനുഗ്രഹം ഉണ്ടാകണം. അതിനായിക്കൊണ്ട് നമസ്കാരം, നമസ്കാരം, നമസ്കാരം.

(സമ്പൂർണം)

## വ്യാഖ്യാനം

ജീവൻ, ഈശ്വരൻ, ജഗത്ത് എന്നീ ഭേദങ്ങളില്ലാത്തതും സിദ്ധവിദ്യാധരാദിദേവന്മാരിൽ മംഗളരൂപിയായി വർത്തിക്കുന്നവനും അദ്വൈതമൂർത്തിയുമായ ഗുരുവിനു നമസ്കാരം. വേദാന്തസമ്പ്രദായ പരമഗുരുവിന് ഓം നമോ നമഃ.

മഹാവിചിത്രം – അത്യാശ്ചര്യം; നിരിന്ധനജ്യോതിസ്സായിരിക്കുന്ന – വിറകില്ലാതെ ജ്വലിക്കുന്ന അഥവാ സ്വയം പ്രകാശിക്കുന്ന; മരീചികപ്രവാഹം – കാനൽജലത്തിന്റെ ഒഴുക്ക്; പ്രഥമദൃഷ്ട്യാ – ഒറ്റനോട്ടത്തിൽ; ദൃഷ്ടമായിരിക്കുന്ന – കാണപ്പെടുന്ന; ഗഗനാരവിന്ദം – ആകാശത്തിലെ താമര; അനൃതജഡദുഃഖരൂപം – അസത്യജഡദുഃഖരൂപം – കരണകർത്തൃദോഷം – സൃഷ്ടിക്കുള്ള ഉപകരണവും കർത്താവുമായി ഭവിക്കുക എന്ന ദോഷം; നിർവ്യാപാരി – നിഷ്ക്രിയൻ; ജാതമാകുന്നതിന് – ഉണ്ടാകുന്നതിന്; അനിർവചനീയം – വിവരിക്കാൻ കഴിയാത്ത; സച്ചിദാനന്ദ ഘനം – ഉണ്മ, ബോധം, ആനന്ദം ഇവ ഘനീഭവിച്ചുനിൽക്കുന്ന; തമഃപ്രകാശങ്ങൾ – ഇരുട്ടും വെളിച്ചവും; ത്രികരണങ്ങൾ – മനസ്സ്, വാക്ക്, ശരീരം; തമോമയം – ഇരുണ്ട അഥവാ ജഡരൂപമായ; കർപ്പൂരധൂളി – കർപ്പൂരപ്പൊടി (കർപ്പൂരം തീയിൽ കത്തുന്നതുപോലെ); നിരഹങ്കാരി – അഹങ്കാരം നശിച്ച; ഭേദരഹിതമായ – ഭേദമില്ലാത്ത; നാം ഇരുവരുടേയും – ഞങ്ങളുടെയും അങ്ങയുടെയും; ഭേദവ്യവഹാരം – ഭേദം തോന്നുമാറുള്ള പറച്ചിൽ; ചിരഞ്ജീവിയായും – അനാദിയായും; ത്രിപദാർഥവും – മൂന്നു പദാർഥവും; അനാദിനിത്യമായ – ആദിയും അന്തവുമില്ലാത്ത; അദ്വൈതസിദ്ധി – ഏകത്വഭാവം (അങ്ങേകമാണ്, നിത്യമാണ്. അതുകൊണ്ട് ഈ ഏകത്വഭാവം വിശേഷിച്ചു സിദ്ധിക്കാനില്ല); ബന്ധനിവൃത്തി – മോക്ഷം (ഭേദവ്യവഹാരവും അനാദിയായതുകൊണ്ട് തുടർന്നു നിലനിൽക്കും. അപ്പോൾ മോക്ഷവും സാധ്യമല്ല); സേവ്യസേവകഭാവം – പ്രഭുദാസഭാവം (രണ്ടില്ലാ

ത്തതുകൊണ്ട് സേവ്യസേവകഭാവവും അർഥശൂന്യമാണെന്നു താത്പര്യം. എങ്കിലും ഇതൊക്കെ വ്യവഹാരത്തിൽ വേണ്ടിയിരിക്കുന്നു); നിവൃത്തി – അവസാനം (അദ്വൈതവും ദ്വൈതവും ഒരുമിച്ചു നിൽക്കുകില്ലെന്നു തീർച്ച. അതുകൊണ്ട് ദ്വൈതം ഭ്രമം മാത്രമാണെന്നു ധരിക്കണമെന്നാണീ ചർച്ചയുടെ താത്പര്യം); നിർധൂളിയായിരിക്കുന്നു – അടങ്ങുന്നു; ജാഗ്രത്തിൽ – ഉണർവിൽ; ക്രീഡിക്കുക – രസിക്കുക; രാജസതാമസവൃത്തികൾ – രാജോഗുണവൃത്തിയും, തമോഗുണവൃത്തിയും; സ്ഫുരിച്ച് – പ്രകാശിച്ച്; അനൃതജഡബാധ – അസത്യജഡദുഃഖം; ശുദ്ധസാത്ത്വികവ്യാപകവൃത്തി–കേവലസത്ത്വഗുണപ്രധാനമായതും രജസ്തമോവൃത്തികളെ കടന്നുനിൽക്കുന്നതുമായ ചിത്തസങ്കൽപം; ക്രീഡിച്ചൊടുക്കി–ഭാവനകൊണ്ടില്ലാതാക്കി; നിശ്ചലവൃത്തി–ചിത്തത്തിന്റെ നിശ്ചലാവസ്ഥ; അഖണ്ഡാകാരവൃത്തി–അഖണ്ഡബോധാനുഭവം; ഗോളസ്ഥാനം–ലക്ഷ്യസ്ഥാനത്തിൽ; സൂര്യപ്രകാശഗോളങ്ങൾക്കുള്ളതുപോലെ–സൂര്യകിരണങ്ങൾക്കും സൂര്യഗോളത്തിനും എന്നപോലെ; വൈലക്ഷണ്യം –ഭേദം; ദൃഢീകരിച്ച്–സ്ഥിരപ്പെടുത്തി; ഭോഗ്യാനുഭൂതിവിട്ട്–ലോകസുഖാനുഭവങ്ങൾ പാടെ വിട്ട്; ശരീരചേഷ്ടമാത്ര പ്രവൃത്തിയോടുകൂടി–ശരീരത്തെമാത്രം കർമങ്ങളിൽ ചലിപ്പിച്ചുകൊണ്ട്.

ദ്വൈതബോധത്തിൽ നിൽക്കുന്നിടത്തോളം സത്യസ്വരൂപം യുക്തിക്കൊരിക്കലും പിടികിട്ടുകയില്ല. അദ്വൈത സത്യമെന്തെന്നോ ഭേദവ്യവഹാരത്തിൽപ്പെട്ട ജീവനും ജഗത്തുമെന്തെന്നോ ബന്ധമോക്ഷങ്ങളുടെ രഹസ്യമെന്തെന്നോ ഒന്നും തെളിയുന്നതല്ല. ഇതിനൊരു പോംവഴിയേയുള്ളൂ. ചിത്തത്തിന്റെ രജസ്തമോവൃത്തികളെവിട്ട് ആദ്യം ശുദ്ധ സത്ത്വവൃത്തി അംഗീകരിക്കണം. തുടർന്നു ചിത്തത്തെ അഖണ്ഡബോധാകാരവൃത്തി അഭ്യസിച്ചു നിശ്ചലമാക്കണം. അഖണ്ഡബോധമാണു സർവവും എന്നു ഭാവന ചെയ്യുന്നതാണഖണ്ഡബോധാകാരവൃത്തി. ഈ ഭാവന ക്രമേണ അനുഭവമായി മാറി ചിത്തം നിശ്ചലമാകും. നിശ്ചലചിത്തം സ്വാഭാവികമായിതന്നെ ബ്രഹ്മസ്വരൂപം കൈക്കൊള്ളും. ചലിക്കുന്ന ചിത്തം പ്രപഞ്ചം. നിശ്ചലചിത്തം ബ്രഹ്മം. ഇതാണു നിയമം. ബ്രഹ്മസ്വരൂപം കൈക്കൊണ്ടു നിശ്ചലമാകുന്ന ചിത്തത്തിനു ജീവേശ്വര ജഗത്ഭേദരൂപത്തിലുള്ള ദ്വൈതം മുഴുവൻ അസ്ത മിച്ച് അദ്വൈതം സിദ്ധമായിത്തീരുന്നു. ദൈവചിന്തനം ഈ ലക്ഷ്യത്തിലെത്തി വേണം ലക്ഷ്യം നേടാൻ. ഇതു വ്യക്തമാക്കാനാണു ദൈവചിന്തനം ഒന്നാം ഭാഗത്തിൽ സരൂപദൈവങ്ങളെ വിവരിച്ചിട്ട് ഇതിനൊരു രണ്ടാംഭാഗം കൂടി രചിച്ചത്. അദ്വൈതാനുഭൂതി ഒന്നുമാത്രമേ ജീവിതത്തെ ധന്യമാക്കൂ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 4

# ആത്മവിലാസം

(ബ്രഹ്മശ്രീ ശിവലിംഗസ്വാമികളുടെ നോട്ടുബുക്കിൽനിന്ന്)

ഓം ഇതൊക്കെയും നമ്മുടെ മുൻപിൽ കണ്ണാടിയിൽ കാണുന്ന നിഴൽപോലെ തന്നെയിരിക്കുന്നു. അത്ഭുതം! എല്ലാറ്റിനെയും കാണുന്ന കണ്ണിനെ കണ്ണു കാണുന്നില്ല. കണ്ണിന്റെ മുൻപിൽ കയ്യിലൊരു കണ്ണാടിയെ ടുത്തു പിടിക്കുമ്പോൾ കണ്ണ് ആ കണ്ണാടിയിൽ നിഴലിക്കുന്നു. അപ്പോൾ കണ്ണ് കണ്ണാടിയെയും നിഴലിനെയും കാണുന്നു. നിഴൽ ജഡമാകുന്നു. അതിന് കണ്ണിനെ കാണുന്നതിന് ശക്തിയില്ല. കണ്ണിന് കണ്ണിനെ എതിരിട്ടുനോക്കുന്ന തിനു കഴിയുന്നില്ല. ഇങ്ങനെ കണ്ണും കണ്ണിന്റെ നിഴലും കണ്ണിൽ കാണാതെ യിരിക്കുമ്പോൾ, അവിടെ കണ്ണിനെ കാണുന്നത് നാമാകുന്നു. ഇതുപോലെ ഈ കണ്ണിനെ കാണുന്ന നമ്മെ നാം കാണുന്നില്ല. നമ്മുടെ മുൻപിൽ ഒരു കണ്ണാടിയെ സങ്കല്പിക്കുമ്പോൾ നാം ആ കണ്ണാടിയിൽ നിഴലിക്കുന്നു. അപ്പോൾ ആ നിഴലിനു നമ്മെക്കാണുന്നതിനു ശക്തിയില്ല. നിഴൽ ജഡമാകു ന്നു. നമുക്കു നമ്മെ എതിരിട്ടുനോക്കുന്നതിനു കഴിയുന്നില്ല. നാം നമ്മിൽ കല്പിതമായിരിക്കുന്ന കണ്ണാടിയെയും ആ കണ്ണാടിയുടെ ഉള്ളിൽ നിൽക്കുന്ന നിഴലിനെയുംതന്നെ കാണുന്നുള്ളൂ. അപ്പോൾ നമ്മെക്കാണുന്നത് നമ്മുടെ മുകളിൽ നിൽക്കുന്ന ദൈവമാകുന്നു. ചുരുക്കം കല്പിതമായിരിക്കുന്ന കണ്ണാ ടി, അതിനുള്ളിൽ നിൽക്കുന്ന നമ്മുടെ നിഴൽ, കണ്ണ്, കയ്യിലിരിക്കുന്ന കണ്ണാ ടി, ആ കണ്ണാടിയുടെ ഉള്ളിൽ നിൽക്കുന്ന കണ്ണിന്റെ നിഴൽ ഇതഞ്ചും നമ്മുടെ കീഴടങ്ങി നിൽക്കുന്നു. ഇതിനെ കാണുന്ന കണ്ണു നാമാകുന്നു — കണ്ണ് കണ്ണിന്റെ നിഴലിനെയും കണ്ണാടിയെയും തന്നെ കാണുന്നുള്ളൂ. നാം, നമ്മുടെ നിഴൽ, കണ്ണാടി, കണ്ണ്, കണ്ണിന്റെ നിഴൽ, കയ്യിലിരിക്കുന്ന കണ്ണാടി ഇതാറും ദൈവത്തിന്റെ കീഴടങ്ങി നിൽക്കുന്നു. ഇതിനെ കാണുന്ന കണ്ണു ദൈവമാകു ന്നു. ഓ! ഇതു ഒരു വലിയ ആശ്ചര്യമാകുന്നു. നാമെന്നല്ല നമ്മാൽ കാണപ്പടു ന്നതൊക്കെയും ഇങ്ങനെ നിഴലിക്കുന്നതിന് ദൈവം ഇടം കൊടുത്തിരിക്കു ന്നു. ഇതുകൂടാതെ ഇതിനെയൊക്കെയും ദൈവംതന്നെ കാണുകയും ചെയ്യു ന്നു. അപ്പോൾ ദൈവം ഒരു ദിവ്യമായ കണ്ണാടിയും കണ്ണുമായിരിക്കുന്നു. ഓ! ഇതാ ഒരു ദിവ്യമായിരിക്കുന്ന കണ്ണാടിയിൽ ഒരു പുതിയ മലയെ കാണുന്നു. അപ്പുറം ഇതാ ഒരു പടം കാണുന്നു. ഇതു നാം പണ്ടു കണ്ടിട്ടുള്ളതാണെന്നു തന്നെ തോന്നുന്നു. ഓ! ഇതാ മരുന്നുമാമലയും കന്യാകുമാരിയും മധുരയും കാശിയും ചിദംബരവും നമ്മുടെ ഉള്ളിൽ അടുത്തടുത്തു കാണുന്നു. ഓ!

ഇതെത്രയോ ദൂരത്തിലിരിക്കുന്നു. നാം ഇവിടെ നിൽക്കുന്നു. ഓ! ഇതാ ഒരാനയോടിക്കുന്നു. നാം പേടിച്ചു മലയുടെ മുകളിലേറുന്നു. ഇവിടെയിരിക്കുന്ന യോഗീശ്വരനോട് നാം ഉപദേശം കേട്ട് യോഗാഗ്നിയിൽ ദഹിക്കുന്നു. ഓ! ഇതാ ഇങ്ങനെ കിനാവു കണ്ടുകൊണ്ട് ഉണർന്നു നിഷ്കമ്പമായിരുന്നു നെടുമൂച്ചു വിടുന്നു. ചിത്രം! ഇതാ നാം മയങ്ങി എഴുന്നേറ്റിരുന്നുകൊണ്ട് ഒന്നുമറിയാതെ സുഖമായുറങ്ങി - എന്നിങ്ങനെ നമ്മുടെ മുൻപിൽ നിൽക്കുന്ന പെരുവെളിയിൽ ഒരജ്ഞാനത്തെയും അഹങ്കാരത്തെയും വെറുതെ കല്പിച്ചു വ്യവഹരിക്കുന്നു. ഓ! ഇതാ കിളിവാതിലിൽക്കൂടി വരുന്ന സൂര്യകിരണത്തിൽ കിടന്നു മറിയുന്നു ധൂളിപോലെ അണ്ഡകോടികൾ മറിയുന്നു. ഓ! ഇതാ! ഇതൊക്കെയും നമ്മിലടങ്ങി നാം നമ്മുടെ മുകളിൽ നിൽക്കുന്ന ദിവ്യമായ കണ്ണാടിയിൽ മറയുന്നു. ഈ കണ്ണാടി നമ്മുടെ ദൈവമാകുന്നു. ഓ! ഇതാ പിന്നെയും കാനലിൽനിന്നു വെള്ളം പൊങ്ങി വരുന്നതുപോലെ ഇതൊക്കെയും ദൈവത്തിൽനിന്ന് പൊങ്ങിവരുന്നു. എന്നാൽ ദൈവാംശമായ നമ്മുടെ ഉള്ളിൽ ഇതിനെയൊക്കെയും വെളിപ്പെടുത്തിയിരിക്കുന്നു എന്നു താത്പര്യം. ഓ! ഇതാ! ഇതൊക്കെയും നമ്മോടുകൂടി ദൈവം തന്റെ ദിവ്യമായിരിക്കുന്ന വ്യാപകദർപ്പണത്തിൽ എടുത്തുവിരിച്ച് വിസ്താരമുള്ള കണ്ണുകൊണ്ട് നോക്കുന്നു. പിന്നെയും കണ്ണിലടയ്ക്കുന്നു. മറുപടിയും കണ്ണിൽനിന്ന് വെളിപ്പെടുത്തുന്നു. ഇത് ദൈവത്തിന് ഒരു കളിയാകുന്നു. ഇത് ദൈവാംശമാകുന്നു. അല്ല - ദൈവം അംശമില്ലാത്തതാകുന്നു. ഇതുകൊണ്ടു ദൈവാംശമെന്നു പറഞ്ഞുകൂടാ. പിന്നെ വല്ല പരമാണുവിൽനിന്നു പരിണമിച്ചതോ? എന്നാൽ, അതുമല്ല. എന്തുകൊണ്ടെന്നാൽ പരമാണുക്കൾ ദൈവത്തിൽ വിവർത്തങ്ങളാകുന്നു. വിവർത്തമെന്നാൽ ഇവിടെ നിഴലാകുന്നു. നിഴലിനു വേറൊന്നായി മാറുന്നതിനു കഴിയുന്നില്ല. മറ്റൊന്നിനും ദൈവത്തിൽ ഇരിക്കുന്നതിനു ദൈവമാഹാത്മ്യം ഇടം കൊടുക്കുന്നില്ല. അതുകൊണ്ട് ഇതിനെ വേറൊന്നിന്റെ അംശമെന്നും പറഞ്ഞുകൂടാ. അപ്പോൾ ഈ കാണപ്പെടുന്നതൊക്കെയും അനിർവ്വചനീയമാകുന്നു. ഇതൊക്കെയും അഞ്ജനക്കാരന്റെ മഷിയിൽ തെളിയുന്ന ദേവതപോലെയിരിക്കുന്നു. ഇതിന്റെ ബിംബം ദൈവത്തിലിരിക്കുന്നു. ഇത് നിഴലാകുന്നു. ഇപ്പോൾ ഈ കാണപ്പെടുന്നതും ദൈവവും നാമും ആയിരിക്കുന്ന ഇതൊക്കെയും ദൈവത്തിലടങ്ങുമ്പോൾ ദൈവംതന്നെയായിരിക്കുന്നു. ഇത് ദൈവത്തിന്റെ വ്യാപകതയെ കെടുക്കുന്നില്ല. നിഴലിന് യാതൊന്നിന്റെയും വ്യാപകതയെ ഭേദിക്കുന്നതിനു കഴിയുന്നില്ല; എന്നുതന്നെയല്ല, നിഴലിനെ യാതൊരു വ്യാപകതയും കളയുന്നില്ല. ഓ! ഇതാ ഇതൊക്കെയും മനോവേഗമുള്ള ഒരു ഘടീയന്ത്രംപോലെ ആദ്യന്തമില്ലാതെ കറങ്ങുന്നു. വിസ്മയം. നാം നമ്മുടെ കണ്ണിനെ കാണുന്നു. നമ്മെ ദൈവം കാണുന്നു. നാം നമ്മുടെ ശ്രുതിയെ ശ്രവിക്കുന്നു. ദൈവം നമ്മെ ശ്രവിക്കുന്നു. നാം ത്വക്കിനെ സ്പർശിക്കുന്നു. നമ്മെ ദൈവം സ്പർശിക്കുന്നു. നാം നമ്മുടെ നാവിനെ രസിക്കുന്നു. നമ്മെ ദൈവം രസിക്കുന്നു. നാം നമ്മുടെ മൂക്കിനെ മണക്കുന്നു. നമ്മെ ദൈവം മണക്കുന്നു. നാം വാക്കിനെ തള്ളിവിടുന്നു. നമ്മെ വാക്കു തള്ളിവിടുന്നില്ല. ദൈവം തള്ളിവിടുന്നു. നാം കയ്യെ ആദാനം ചെയ്യിക്കുന്നു. നമ്മെ കൈ

ആദാനം ചെയ്യിക്കുന്നില്ല — ദൈവം ആദാനം ചെയ്യിക്കുന്നു. നാം കാലിനെ നടത്തുന്നു; നമ്മെ കാലു നടത്തുന്നില്ല. ദൈവം നടത്തുന്നു; നാം ദൈവത്തെ നടത്തുന്നില്ല. നാം ഗുദത്തെ വിസർജനം ചെയ്യിക്കുന്നു; നമ്മെ ഗുദം വിസർജനം ചെയ്യിക്കുന്നില്ല. ദൈവം വിസർജനം ചെയ്യിക്കുന്നു; നാം ദൈവത്തെ വിസർജനം ചെയ്യിക്കുന്നില്ല. നാം ഉപസ്ഥത്തെ ആനന്ദിപ്പിക്കുന്നു; നമ്മെ ഉപസ്ഥം ആനന്ദിപ്പിക്കുന്നില്ല. ദൈവം ആനന്ദിപ്പിക്കുന്നു; നാം ദൈവത്തെ ആനന്ദിപ്പിക്കുന്നില്ല. ഓ! ഇതാ, ദൈവത്തിൽ പുരുഷലക്ഷണം കാണുന്നു. ദൈവം കണ്ണില്ലാതെ കാണുകയും ചെവിയില്ലാതെ കേൾക്കുകയും ത്വക്കില്ലാതെ സ്പർശിക്കുകയും മൂക്കില്ലാതെ മണക്കുകയും നാവില്ലാതെ രുചിക്കുകയും ചെയ്യുന്ന ഒരു ചിത്പുരുഷനാകുന്നു. നാം ദൈവത്തിന്റെ പ്രതിപുരുഷനാകുന്നു. നമ്മുടെ ശരീരം ജഡമാകുന്നു. പഴുത്തിരിക്കുന്ന അയോഗോളം തേജോമയമായിരിക്കുന്നതുപോലെ നാം കണ്ണുതുറന്നുനോക്കുമ്പോൾ നമ്മുടെ ശരീരം തേജോമയമായിരിക്കുന്നു. ഓ! ഇതാ, ഇപ്പോൾ കാണപ്പെടുന്നതൊക്കെയും ഇതുപോലെ തേജോമയമായിരിക്കുന്നു. ഓ! നമ്മുടെ ദൈവം ജ്യോതിർമ്മയമായിരിക്കുന്ന ഒരു ദിവ്യസമുദ്രമാകുന്നു. ഇതൊക്കെയും ആ നിസ്തരംഗസമുദ്രത്തിന്റെ തരംഗമാകുന്നു. ഓ! ഇതൊക്കെയും കാനലിൽനിന്നു കവിയുന്ന വെള്ളമാകുന്നു. ദൈവം കാനലാകുന്നു. ഓ! നാം ഇതുവരെയും ബഹിർമ്മുഖനായിരിക്കുന്നു. ഇനി അന്തർമുഖത്തോടുകൂടിയവനായിത്തീരുന്നു. ആ! ഇവിടെ എത്രയോ ദിവ്യമായിരിക്കുന്നു. നാം ഇതുവരെയും നിന്നിരുന്നത് ഒരു ദിവ്യമായിരിക്കുന്ന കണ്ണാടിയിലാകുന്നു. ഇതുതന്നെയാണു നമ്മുടെ ദൈവം. ഇതിനെ നാം ഇതിനുമുൻപിൽ കണ്ടിരുന്നില്ല. ഇപ്പോൾ നമുക്കിവിടം യാതൊരു മറവും കാണുന്നില്ല. നാമും ദൈവവും ഒന്നായിരിക്കുന്നു. ഇനി നമുക്കുവ്യവഹരിക്കുന്നതിനു പാടില്ല. ഓ! ഇതാ നാം ദൈവത്തിനോട് ഒന്നായിപ്പോകുന്നു.

*"പരമകാരുണികനാരായണഗുരുസ്വാമിഭിഃ*
*ശിഷ്യാനുഗ്രഹാർഥം പരബ്രഹ്മ മാഹാത്മ്യ-*
*മിദം വിരചിതമത്യത്ഭുതമനിർവ്വചനീയം."*

## വ്യാഖ്യാനം

ആത്മാവിന്റെ വിവിധരൂപത്തിലുള്ള പ്രകാശിക്കൽ എന്നാൽ 'ആത്മവിലാസം' എന്ന പദത്തിനർഥം. ഉപനിഷത്തുപോലെ ദിവ്യമായ ഒരു വേദാന്തരചനയാണ് 'ആത്മവിലാസം.' പ്രപഞ്ചം ആത്മാവിലെ ഒരു നിഴൽ മാത്രമാണെന്നും ആത്മാനുഭവത്തോടെ എല്ലാം ആത്മസ്വരൂപമാണെന്നു തെളിയുമെന്നുമാണ് കൃതിയുടെ സാരാംശം. ഒരു ദൃശ്യദൃക്പരമ്പരയെ ഒന്നിനുപുറകിലൊന്നായി തൊടുത്തിക്കാണിച്ച് അതിലെ ഒടുവിലത്തെ കണ്ണിയായ ദൈവമാണു എല്ലാറ്റിനെയും പ്രകാശിപ്പിക്കുന്ന സത്യമെന്നു യുക്തിയുക്തം തെളിയിച്ചിരിക്കുകയാണിവിടെ ഗുരുദേവൻ. കയ്യിലിരിക്കുന്ന കണ്ണാടി, അതിൽ നിഴലിക്കുന്ന കണ്ണ്, ആ നിഴലുണ്ടാക്കുന്ന യഥാർഥമായ കണ്ണ്, ആ കണ്ണിനെ

കാണുന്ന നമ്മുടെ നിഴൽ, ആ നിഴൽ പ്രതിഫലിക്കുന്ന കല്പിതമായ കണ്ണാടി, ആ നിഴലുണ്ടാക്കുന്ന നാം,. നമ്മെ അറിഞ്ഞുനിൽക്കുന്ന ദൈവം ഇങ്ങനെ ഏഴെണ്ണമാണ് ഈ ദൃശ്യദൃക്പരമ്പരയിലെ ഘടകങ്ങൾ. നമുക്ക് അവസാനത്തെ ഘടകം മുതൽ വേർതിരിച്ചറിഞ്ഞു മുൻപോട്ടു നീങ്ങാം.

ദൈവമാണല്ലോ അവസാനഘടകം. എങ്ങും നിറഞ്ഞു വിളങ്ങുന്ന അഖണ്ഡബോധം അഥവാ പരബ്രഹ്മമാണു ദൈവം. ഗീത പതിനഞ്ചാമധ്യായത്തിൽ ഈ പരബ്രഹ്മത്തെ 'ഉത്തമപുരുഷൻ' എന്നു വിളിച്ചിരിക്കുന്നു. എങ്ങും നിറഞ്ഞുനിൽക്കുന്ന അഖണ്ഡബോധത്തിന്റെ അംശങ്ങൾ ശുദ്ധരൂപത്തിൽതന്നെ മായാനിർമ്മിതങ്ങളായ വ്യക്തിദേഹങ്ങളിൽ അകപ്പെട്ടുപോകുന്നു. ആകാശത്തിന്റെ ഭാഗങ്ങൾ കുടം, കലം തുടങ്ങിയ പാത്രങ്ങളിൽ അകപ്പെട്ടു പോകുന്നപോലെ. ഈ ബോധാംശമാണു 'നാം'. ഈ ബോധാംശമാണു കല്പിതമായ കണ്ണാടിയിൽ നിഴലുണ്ടാക്കുന്ന ബിംബം. ഗീത പതിനഞ്ചാമധ്യായത്തിൽ ഈ ബോധാംശത്തെ 'കൂടസ്ഥപുരുഷൻ' എന്ന് വിളിച്ചിരിക്കുന്നു. കൂടത്തിൽ – മായാനിർമ്മിതമായ ശരീരത്തിൽ – സ്ഥിതിചെയ്യുന്ന പുരുഷൻ എന്നു താത്പര്യം. പുരുഷനു നിഴൽ പതിപ്പിക്കാനുള്ള കല്പിതമായ കണ്ണാടിയാണടുത്ത ഘടകം. ബുദ്ധി അഥവാ അന്തഃകരണമാണ് കല്പിതമായ കണ്ണാടി. ഇതിലാണ് കൂടസ്ഥപുരുഷന്റെ അഥവാ നമ്മുടെ പ്രതിബിംബം അഥവാ നിഴൽ പതിക്കുന്നത്. അങ്ങനെ ബുദ്ധിയിൽ പതിക്കുന്ന നമ്മുടെ നിഴലാണു ജീവാത്മാവ്. ഈ ജീവാത്മാവിന് 'ക്ഷരപുരുഷൻ' എന്നാണു ഗീത നാമകരണം ചെയ്തിരിക്കുന്നത്. നാശമുള്ള പുരുഷൻ എന്നു താത്പര്യം. ബുദ്ധി നശിക്കുന്നതോടെ പ്രതിബിംബമായ ജീവനും ഇല്ലാതാകുന്നു. ബുദ്ധി നശിച്ചാലും നശിക്കാത്ത കൂടസ്ഥപുരുഷന് 'അക്ഷരപുരുഷൻ' എന്നും പേരുണ്ട്. ബുദ്ധിയിലെ പ്രതിബിംബമായ ക്ഷരപുരുഷനാണു സദാ 'ഞാൻ, ഞാൻ' എന്നിങ്ങനെ എല്ലാവരിലും സ്ഫുരിക്കുന്ന ജീവൻ. ഈ ജീവനാണു കണ്ണിനെക്കാണുന്ന നിഴൽ. ഇവിടെ കണ്ണ് മറ്റിന്ദ്രിയങ്ങളുടെയെല്ലാം പ്രതിനിധിയാണ്. എല്ലാ ഇന്ദ്രിയങ്ങളെയും അറിഞ്ഞു പ്രവർത്തിപ്പിക്കുന്നതു ജീവനാണെന്നർഥം. കയ്യിലിരിക്കുന്ന കണ്ണാടിയിൽ പതിയുന്ന കണ്ണ് യഥാർഥമായ കണ്ണിന്റെ നിഴലാണ്. കണ്ണു കാണിക്കുന്ന ബാഹ്യവിഷയത്തിന്റെ പ്രതിനിധിയാണിവിടെ കണ്ണിന്റെ നിഴൽ. ഇന്ദ്രിയങ്ങളുടെ നിഴലുകൾ അഥവാ ഭ്രമാനുഭവങ്ങളാണു വിഷയങ്ങൾ. ബാഹ്യവിഷയങ്ങളാകുന്ന ഈ നിഴലുകൾ പതിഞ്ഞുകാണപ്പെടുന്ന കയ്യിലിരിക്കുന്ന കണ്ണാടി വീണ്ടും എങ്ങും നിറഞ്ഞുനിൽക്കുന്ന അഖണ്ഡബോധം തന്നെ. കണ്ണാടിക്കകത്തു പദാർഥങ്ങളെപ്പോലെ ബോധത്തിനകത്താണു ബാഹ്യവിഷയങ്ങൾ പ്രതിബിംബിച്ചു കാണുന്നത്. എല്ലാറ്റിനും ഇടം കൊടുക്കുന്നതും എല്ലാറ്റിനെയും കാണുന്നതും ദൈവംതന്നെയാണെന്നു ഗുരുദേവൻ തന്നെ വ്യക്തമാക്കിയിട്ടുണ്ട്. ഉണർന്നിരിക്കുമ്പോഴും സ്വപ്നത്തിലും പല വിചിത്രങ്ങളായ അനുഭവങ്ങളും ഉണ്ടാകുന്നു. ഉറക്കത്തിൽ അനുഭവങ്ങളെല്ലാം അസ്തമിക്കുന്നു. എങ്കിലും ഉണരുമ്പോൾ ഉറക്കത്തിലെ വലിയ ശൂന്യതയിൽ അജ്ഞാനവും അഹങ്കാരവും ഉണ്ടായിരുന്നതായി കല്പിക്കുന്നു. പെരുവെളി – വലിയ ശൂന്യത. ബ്രഹ്മാണ്ഡകോടികൾ ഉൾപ്പെട്ട പ്രപഞ്ചം

ഇളകിമറിയുന്നതായി നാം അനുഭവിക്കുന്നു. എന്നാൽ ഈ അനുഭവങ്ങളെല്ലാം ജീവാത്മാവായ നിഴലിൽക്കൂടി വ്യക്തിശരീരത്തിലെ കൂടസ്ഥപുരുഷനിൽമാത്രമാണു സംഭവിക്കുന്നത്. കൂടസ്ഥപുരുഷനില്ലെങ്കിൽ കല്പിതമായ കണ്ണാടിയായ ബുദ്ധിയില്ല, അതിലെ നിഴലായ ജീവനില്ല, ഇന്ദ്രിയങ്ങളില്ല, ജാഗ്രത്സ്വപ്ന സുഷുപ്ത്യനുഭവങ്ങളുമില്ല. ഇങ്ങനെ നാമായ കൂടസ്ഥപുരുഷനിൽ ജീവാനുഭവം മുതലുള്ള എല്ലാ പ്രപഞ്ചാനുഭവങ്ങളും അടങ്ങുന്നു എന്നു കാണേണ്ടതാണ്. കൂടസ്ഥപുരുഷനായ നാമോ? ഉത്തമപുരുഷനായ പരമാത്മാവിൽ അടങ്ങുന്നുവെന്നു കണ്ടുവല്ലോ. അനുഭവങ്ങളുടെയെല്ലാം തുടക്കവും ഒടുക്കവും ദിവ്യമായ ആ കണ്ണാടിയാണ്. പരമാത്മാവ് എല്ലാം തന്നിലുളവാക്കി താൻതന്നെ കണ്ടുകൊണ്ടിരിക്കുന്നു. ഈ പ്രപഞ്ചദൃശ്യങ്ങളെല്ലാം പരമാത്മാവിന്റെ അംശമെന്നു പറയാൻ പറ്റുമോ? അഖണ്ഡബോധസ്വരൂപമായി വിളങ്ങുന്ന പരമാത്മാവിന് അംശമില്ലല്ലോ. അഖണ്ഡത്തിന് അംശം സാദ്ധ്യമല്ല. അതുകൊണ്ട് ഇവയൊന്നും പരമാത്മാവിന്റെ അംശമല്ല. എന്നാൽ ഇവയെല്ലാം വല്ല പരമാണുവിൽനിന്നും പരിണമിച്ചതെന്നു പറയാമോ? അഖണ്ഡബോധത്തിലെ പരമാണുക്കൾ യഥാർത്ഥത്തിൽ ഉള്ളതാകാൻ പറ്റുകയില്ല. വെറും തോന്നലാകാനേ പറ്റൂ. വിവർത്തം – തോന്നൽ. തോന്നലിനു പരിണാമമുണ്ടാവുക വയ്യ. എന്നാൽ ഇതൊക്കെ വേറെ ഏതോ വസ്തുവാണെന്നു കരുതാമോ? അതും വയ്യ. സർവ്വത്ര നിറഞ്ഞ് അഖണ്ഡമായി നിൽക്കുന്ന ഒന്നിൽ മറ്റൊരു വസ്തുവിനു നിൽക്കാൻ ഇടമില്ല. അങ്ങനെ നോക്കുമ്പോൾ ഇക്കാണപ്പെടുന്നതൊക്കെ അനിർവ്വചനീയമെന്നേ പറയാൻ പറ്റൂ. അഞ്ജനക്കാരന്റെ മഷിയിൽ തെളിയുന്ന ദേവത എവിടെനിന്ന് എങ്ങനെവന്നു എന്നാർക്കും പറഞ്ഞുതരാൻ കഴികയില്ല. പരമാത്മാവാകുന്ന ദിവ്യമായ കണ്ണാടിയിൽ പ്രതിഫലിച്ചു കാണുന്ന പ്രപഞ്ചദൃശ്യങ്ങളുടെയും സ്ഥിതിയിതാണ്. ഇവയെ ബിംബമായ പരമാത്മാവ് തന്നിൽതന്നെയുളവാക്കിയിരിക്കുന്ന നിഴലെന്നേ പറയാൻ പറ്റൂ. അപ്പോൾ എല്ലാം ദൈവം തന്നെ. ദൈവം തന്നിലുളവാക്കിയിരിക്കുന്ന നിഴൽ ദൈവത്തിന്റെ സർവ്വവ്യാപിത്വത്തെ കെടുത്തുന്നില്ല. വ്യാപകത – സർവ്വവ്യാപിത്വം. അതുപോലെ ദൈവത്തിന്റെ സർവ്വവ്യാപിത്വം നിഴലിനു ദോഷമായും തീരുന്നില്ല. അപ്പോൾ സർവ്വവ്യാപിയായ ദൈവത്തിനകത്ത് ഇളകി മറിഞ്ഞുകൊണ്ടിരിക്കുന്ന നിഴലുകളാണു ബ്രഹ്മാണ്ഡങ്ങൾ. ഇതാശ്ചര്യമെന്നല്ലാതെ എന്തുപറയാൻ? ഈ വിവരണത്തിൽനിന്നും ജ്ഞാനകർമ്മേന്ദ്രിയങ്ങളെയെല്ലാം പ്രവർത്തിപ്പിക്കുന്ന ജീവനെ പ്രവർത്തിപ്പിക്കുന്നതു ദൈവമാണെന്നു സിദ്ധമായല്ലോ. ഇന്ദ്രിയങ്ങൾ ജീവന്റെ ഉപകരണങ്ങൾ; ജീവൻ ദൈവത്തിന്റെ നിഴൽ. ദൈവത്തിനു ജീവനെ പ്രവർത്തിപ്പിക്കാൻ ഉപകരണങ്ങളാവശ്യമുണ്ടോ? ഇല്ല. ഇന്ദ്രിയങ്ങളൊന്നുമില്ലാതെ ജീവനെ പ്രവർത്തിപ്പിക്കുന്നതു ബോധപുരുഷനാണ്. ചുട്ടുപഴുപ്പിച്ച ഇരുമ്പുണ്ടയിൽ നിറഞ്ഞിരിക്കുന്ന അഗ്നിപോലെ ഈ ബോധപുരുഷൻ ജഡദേഹങ്ങളിൽ നിറഞ്ഞിരിക്കുന്നു. അയോഗോളം – ഇരുമ്പുണ്ട. ഈ വസ്തുത അനുഭവം കൊണ്ടേ വെളിപ്പെടൂ. മേൽ വിവരിച്ചതൊക്കെ പുറമേനിന്നു യുക്തി ചിന്ത ചെയ്യുമ്പോഴുള്ള കാര്യങ്ങളാണ്. നാം സ്വന്തം ജ്ഞാനക്കണ്ണു തുറന്നുനോ

ക്കുമെങ്കിൽ പിന്നെ സംശയമേയില്ല. അപ്പോൾപ്പിന്നെ നിഴൽപ്രപഞ്ചം ഉണ്ടായിരിക്കയില്ല. നാം സ്വയം തേജോമയന്മാരായി മാറും. ഇക്കാണുന്നതൊക്കെ തേജോരൂപം കൈക്കൊള്ളും. ദൈവം ഒരു പ്രകാശസമുദ്രമായി കാണപ്പെടും. മറ്റെല്ലാം അനക്കമില്ലാത്ത ആ സമുദ്രത്തിലെ തിരകൾ – അതായത് പ്രകാശകിരണങ്ങൾ. ഒന്നേയുള്ളൂ; മറ്റൊന്നുമില്ല. ഉണ്ടെന്നു തോന്നിയതൊക്കെ മരുമരീചികാപ്രവാഹം. കഷ്ടം! ഇതുവരെ പുറത്തേയ്ക്കു നോക്കിയതുനിമിത്തം ഒന്നും പിടികിട്ടിയില്ല. ബഹിർമുഖത്വം  പുറത്തേയ്ക്കു നോക്കൽ; അന്തർമുഖത്വം – ഉള്ളിലേയ്ക്കു നോക്കൽ. ഉള്ളിലേക്ക് നോക്കിയതോടെ എല്ലാം തെളിഞ്ഞു. ഉള്ളിലേയ്ക്കുള്ള നോട്ടം പുറത്തെപ്പോലും ദിവ്യമാക്കിത്തീർത്തു. നമ്മുടെ ദൈവം ദിവ്യമായ കണ്ണാടിയാണ്. ഒരു മറവും ഇല്ല. എല്ലാം ഒന്ന്; ഒരേ ദൈവം. നാം അതിൽ അലിഞ്ഞ് അതായിത്തീരുന്നു.

*"ആഴമേറും നിന്മഹസ്സാ*
*മാഴിയിൽ ഞങ്ങളാകവേ*
*ആഴണം വാഴണം നിത്യം*
*വാഴണം വാഴണം സുഖം."*

പരമാത്മസ്വരൂപനായ ഗുരുവിനെ ദണ്ഡവത്പ്രണമിക്കാം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 5

# ഗദ്യപ്രാർഥന

(മനനത്തിനും ഭജനത്തിനുമായി കോലത്തുകര ക്ഷേത്രപ്രതിഷ്ഠാ വേളയിൽ ഗുരുദേവൻ അരുളിച്ചെയ്തവ എന്ന കുറിപ്പോടുകൂടി ശ്രീ. കോട്ടുകോയിക്കൽ വേലായുധൻ എഴുതിയ ശ്രീനാരായണഗുരുവും ശിഷ്യന്മാരും എന്ന ഗ്രന്ഥത്തിൽ ഈ ഗദ്യപ്രാർഥനയും 'കോലതീരേശസ്തവം' എന്ന സ്തോത്രകൃതിയും പ്രസിദ്ധം ചെയ്തുകാണുന്നു)

കാണപ്പെടുന്നതൊക്കെയും സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ മൂന്നു രൂപങ്ങളോടുകൂടിയതും പരമാത്മാവിൽനിന്നുമുണ്ടായി അതിൽതന്നെ ലയിക്കുന്നതുമാകുന്നു. അതിനാൽ പരമാത്മാവല്ലാതെ വേറൊന്നുമില്ല. സകല പാപങ്ങളെയും നശിപ്പിക്കുന്ന - വറുത്തുകളയുന്ന - പരമാത്മാവിന്റെ യാതൊരു സ്വരൂപം എന്റെ ബുദ്ധിയെ തെളിച്ചു നല്ല വഴിയേ കൊണ്ടുപോകുമോ, ധ്യാനിക്കേണ്ടതായ പരമാത്മാവിന്റെ ആ ദിവ്യസ്വരൂപത്തെ ഞാൻ ധ്യാനിക്കുന്നു. അല്ലയോ പരമാത്മാവേ! ഇപ്രകാരം ഇടവിടാതെ എനിക്ക് അങ്ങയെ ധ്യാനിക്കുന്നതിനും അങ്ങയുടെ പരമാനന്ദം ലഭിക്കുന്നതിനും അങ്ങയുടെ അനുഗ്രഹം എന്നിൽ ഉണ്ടാകേണമേ. അല്ലയോ ദൈവമേ! കണ്ണുകൊണ്ടു കാണുന്നതൊന്നും നിത്യമല്ല. ശരീരവും നീർക്കുമിളപോലെ നിലയറ്റതാകുന്നു. എല്ലാം സ്വപ്നതുല്യമെന്നല്ലാതെ ഒന്നും പറയുവാനില്ല. നാം ശരീരമല്ല, അറിവാകുന്നു. ശരീരമുണ്ടാകുന്നതിനു മുൻപിലും അറിവായ നാം ഉണ്ടായിരുന്നു. ഇനി ഇതൊക്കെയും ഇല്ലാതെപോയാലും നാം ഇപ്രകാരം പ്രകാശിച്ചുകൊണ്ടുതന്നെയിരിക്കും. ജനനം, മരണം, ദാരിദ്ര്യം, രോഗം, ഭയം ഇതൊന്നും നമ്മെ തീണ്ടുകയില്ല. ഇപ്രകാരം ഉപദേശിക്കപ്പെടുന്ന തിരുവാക്കുകളെയും ഈ തിരുവാക്കുകളുടെ ഉപദേഷ്ടാവായ പരമാത്മാവിനെയും ഞാൻ ഊണിലും ഉറക്കത്തിലും ഇടവിടാതെ എല്ലായ്പ്പോഴും ചിന്തിക്കുമാറാകേണമേ. നീ എന്റെ സകല പാപങ്ങളെയും കവർന്നെടുത്തുകൊണ്ട് എനിക്കു നിന്റെ പരമാനന്ദം നൽകേണമേ. എന്റെ ലോകവാസം കഷ്ടപ്പാടുകൂടാതെ കഴിഞ്ഞുകൂടുന്നതിനും ഒടുവിൽ നിന്റെ പരമപദം പ്രാപിക്കുന്നതിനും നിന്റെ അനുഗ്രഹം എന്നിൽ ഉണ്ടാകേണമേ.

## വ്യാഖ്യാനം

സ്ഥൂലം - പുറമേ കാണപ്പെടുന്ന തടിച്ചരൂപം. സൂക്ഷ്മം - ഉള്ളിലുള്ള സങ്കല്പരൂപം; കാരണം - അതിനും അപ്പുറമുള്ള അവ്യക്തരൂപം (ശുദ്ധജ

ഡത്തിൽപ്പോലും സങ്കല്പരൂപവും അവ്യക്തരൂപവും ലയിച്ചടങ്ങിയിട്ടുണ്ടെ ന്നറിയേണ്ടതാണ്); നിലയറ്റത് - നശ്വരം; അറിവ് - ബോധം. കോലത്തുകര ക്ഷേത്രപ്രതിഷ്ഠ കഴിഞ്ഞു പറഞ്ഞുകൊടുത്ത പ്രാർഥനയാണല്ലോ ഇത്. ഇഷ്ടദേവോപാസന പരമാത്മോപാസനയാണെന്നു ഗുരുദേവൻ ഈ പ്രാർഥ നയിൽ സംശയലേശം കൂടാതെ വ്യക്തമാക്കിയിരിക്കുന്നു. ഉപാസിക്കുന്നവ രൊക്കെ ആ പരമാത്മാവിന്റെ അംശമായ ബോധമാണെന്നും ഭേദചിന്തയ കറ്റി ഹൃദയം ശുദ്ധമാക്കി അദ്വൈതബോധം അനുഭവിക്കുകയാണു ലക്ഷ്യ മെന്നും സ്പഷ്ടം. അതിനായി നിരന്തരമായ പരമാത്മചിന്തനം സാദ്ധ്യമാ കണേ എന്നാണു പ്രാർഥന. ഗുരുവും പരമാത്മാവും അനുഗ്രഹിക്കുമാറാ കട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## സൂചിക




-2003 51

# ശ്രീനാരായണ ഗുരുദേവകൃതികൾ
## സമ്പൂർണ വ്യാഖ്യാനം - ഭാഗം രണ്ട്

**പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ**

**ശ്രോ**ത്രിയ ബ്രഹ്മനിഷ്ഠനും അനുഭവസമ്പന്നനുമായ ശ്രീനാരായണഗുരുദേവൻ തന്റെ അനുഭൂതികളെത്തന്നെ ശബ്ദങ്ങളിൽ കൂടി പ്രകാശിപ്പിക്കുകയാണ് ഈ ഗ്രന്ഥംകൊണ്ട് സാധിച്ചിരിക്കുന്നതെന്നു പറയണം. സാമാന്യമായ വേദാന്തശാസ്ത്ര ബോധത്തോടുകൂടി ഈ മാർഗത്തിൽ സഞ്ചരിക്കുന്ന ജിജ്ഞാസുവായ സാധകന് ഇതിലും വലിയൊരനുഗ്രഹം ഇനി കിട്ടാനില്ല. അത്രമാത്രം പ്രൗഢവും പൂർണവും അനുവാചകനെ അസ്തസംശയനാക്കിത്തീർക്കുന്നതുമായൊരു തത്വപ്രതിപാദന മാണീ ഗ്രന്ഥംകൊണ്ടു സാധിച്ചിരിക്കുന്നുത്. ഗുരുദേവൻ തനിക്ക് ഏററവും പ്രിയ പ്പെട്ടവരായ വേദാന്തമാർഗ സഞ്ചാരികളിൽ ചൊരിഞ്ഞ മഹത്തായ ഒരനുഗ്രഹം തന്നെയാണ് ഈ മഹൽഗ്രന്ഥം.

അങ്ങനെയാണെങ്കിലും വേണ്ടത്ര ശാസ്ത്രവ്യുൽപ്പത്തിയും ശരിയായ സാധനാ നുഷ്ഠാനങ്ങളും ഉയർന്ന സത്വശുദ്ധിയും ഉള്ളവർക്കു മാത്രമേ സൂത്രപ്രായങ്ങ ളായ ഇതിലെ പദ്യങ്ങളെ തട്ടിയുടച്ച് അതിലടങ്ങിയ ജ്ഞാനാമൃതത്തെ നുകരാൻ കഴിയൂ. വേദാന്തശാസ്ത്രത്തിലെ ഇതര ഗ്രന്ഥങ്ങളിലെന്നപോലെ ശ്രീഗുരുദേവ കൃതികളിലും വേണ്ടത്ര അവഗാഹവും വിചാരവും ചെയ്തിട്ടുള്ളൊരു സാധകനാ ണ് ശ്രീ ബാലകൃഷ്ണൻ നായർ. അദ്ദേഹത്തെയോ അദ്ദേഹത്തിന്റെ ഭാഷ്യ ശൈ ലിയെയോ ഞാൻ പരിചയപ്പെടുത്തേണ്ടതില്ല. അത്രമാത്രം അദ്ദേഹവും അദ്ദേഹ ത്തിന്റെ വേദാന്ത പ്രതിപാദനവും കേരളത്തിലറിയപ്പെടുകയും ആദരിക്കപ്പെടുക യും ചെയ്തുകഴിഞ്ഞിട്ടുണ്ട്.

ശ്രീനാരായണ ഗുരുദേവർക്കോ അവിടുത്തെ വിശിഷ്ട കൃതിയായ ദർശനമാല യ്ക്കോ എന്റെ അവതാരിക ആവശ്യമില്ല. അതുപോലെ ശ്രീ ബാലകൃഷ്ണൻ നാ യരെയോ അദ്ദേഹത്തിന്റെ സുപ്രസിദ്ധവും സുന്ദരവുമായ ഭാഷ്യത്തെയോ ഞാൻ അവതരിപ്പിക്കേണ്ടതില്ല. അവരിൽകൂടെ ഈ അവതാരികാമാർഗമായി ഞാൻ അ വതരിപ്പിക്കപ്പെടുന്നു എന്നതാണ് പരമാർഥം.

**സ്വാമി ജ്ഞാനാനന്ദസരസ്വതി**

*(ദിവംഗതനായ സ്വാമി ജ്ഞാനാനന്ദസരസ്വതി 'ദർശനമാല'യുടെ ആദ്യപതിപ്പിന് എഴുതിയ അവതാരിക (7-3-1971) യിൽ നിന്ന്)*

ISBN-81-7638-405-4 വില 200 രൂപ SIL -2066



കേരള ഭാഷാ ഇൻസ്റ്റിററ്യൂട്ട്
തിരുവനന്തപുരം